# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീമദ്ദേവീഭാഗവതം

പരിഭാഷകൻ

**എൻ.വി.നമ്പ്യാതിരി**

പറക്കോട്

പ്രസാധകർ
ശ്രീമദ് ഭാഗവത സത്രനിർവ്വഹണസമിതി
കൊല്ലം - 9

# ശ്രീമദ്ദേവീഭാഗവതം

## -വിഷയവിവരം-

### പഞ്ചമസ്കന്ധം

**അദ്ധ്യായം - വിഷയം - പേജ് നമ്പർ.**



### ഷഷ്ഠസ്കന്ധം

## സപ്തമസ്കന്ധം



## അഷ്ടമസ്കന്ധം

# ശ്രീമദ്ദേവീഭാഗവതം

## പഞ്ചമഃസ്കന്ധഃ

### പ്രഥമോ ƒദ്ധ്യായഃ

ഋഷയ ഊചുഃ

1. ഭവതാ കഥിതം സൂത മഹദാഖ്യാനമുത്തമം
കൃഷ്ണസ്യ ചരിതം ദിവ്യം സർവ്വപാതകനാശനം

ഹേ സൂത, സർവ്വപാതകങ്ങളെയും നശിപ്പിക്കുന്ന ദിവ്യമായ കൃഷ്ണചരിതം എന്ന മഹത്തും ഉത്തമവുമായ ആഖ്യാനം അങ്ങ് പറഞ്ഞു കഴിഞ്ഞു.

2. സന്ദേഹോ ƒത്ര മഹാഭാഗ വാസുദേവകഥാനകേ
ജായതേ നഃ പ്രോച്യമാനേ വിസ്തരേണ മഹാമതേ

മഹാമതേ, വിസ്തരിച്ചു പറഞ്ഞുകേട്ട ആ വാസുദേവകഥയിൽ ഞങ്ങൾക്ക് ഒരു സംശയം ജനിച്ചിരിക്കുന്നു.

3. വനേ ഗത്വാ തപസ്തപ്തം വാസുദേവേന ദുഷ്കരം
വിഷ്ണോരംശാവതാരേണ ശിവസ്യാരാധനം കൃതം

വാസുദേവൻ വനത്തിൽച്ചെന്ന് കഠിനമായ തപസ്സു ചെയ്തു. വിഷ്ണുവിന്റെ അംശാവതാരമായ അദ്ദേഹം ശിവനെ ആരാധിച്ചു.

4. വരപ്രദാനം ദേവ്യാ ച പാർവ്വത്യാ യത്കൃതം പുനഃ
ജഗന്മാതുശ്ച പൂർണ്ണായാഃ ശ്രീദേവ്യാ അംശഭൂതയാ

എന്നുമാത്രമല്ല, പൂർണ്ണയും ജഗജ്ജനനിയുമായ ശ്രീദേവിയുടെ അംശഭൂതയായ പാർവ്വതീദേവിയും അദ്ദേഹത്തിന് വരം നൽകി.

5. ഈശ്വരേണാപി കൃഷ്ണേന കുതസ്തൗ സംപ്രപൂജിതൗ
ന്യൂനതാ വാ കിമസ്ത്യസ്യ തദേവം സംശയോ മമ

കൃഷ്ണൻ ഈശ്വരനായിരുന്നിട്ടും അവരെ രണ്ടു പേരെയും പൂജിച്ചു. അപ്പോൾ, അങ്ങനെ ആരാധിക്കണമെങ്കിൽ അവരെ അപേക്ഷിച്ച് കൃഷ്ണനെന്തെങ്കിലും ന്യൂനത ഉണ്ടാവണമല്ലോ. അതാണ് എന്റെ സംശയം.

സൂത ഉവാച

6. ശൃണുദ്ധ്വം കാരണം തത്ര മയാ വ്യാസശ്രുതം ച യത്
പ്രബ്രവീമി മഹാഭാഗാഃ കഥാം കൃഷ്ണഗുണാന്വിതാം

അതിനുകാരണമെന്തെന്ന് വ്യാസൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. അതു നിങ്ങളോടും പറയാം. കേൾക്കിൻ. മഹാഭാഗന്മാരേ, കൃഷ്ണഗുണങ്ങൾ ഉൾക്കൊള്ളുന്ന കഥയും ഞാൻ പറയാം.

7. വൃത്താന്തം വ്യാസതഃ ശ്രുത്വാ വൈരാടീസുതജസ്തദാ
പുനഃ പപ്രച്ഛ മേധാവീ സന്ദേഹം പരമം ഗതഃ

പരീക്ഷിത്തിന്റെ മകനും ബുദ്ധിമാനുമായ ജനമേജയൻ, വ്യാസൻ പറഞ്ഞ കഥ കേട്ടപ്പോൾ സംശയചിത്തനായി വീണ്ടും ചോദിച്ചു.

**ജനമേജയ ഉവാച**

**8. സമ്യക് സത്യവതീസൂനോ ശ്രുതം പരമകാരണം**
**തഥാപി മനസോ വൃത്തിഃ സംശയം ന വിമുഞ്ചതി**

ഹേ സത്യവതീപുത്ര, പരമകാരണം എന്താണെന്ന് അങ്ങു പറഞ്ഞത് ഞാൻ ശരിക്കു കേട്ടു. എങ്കിലും എന്റെ മനസ്സ് സംശയനിർമുക്തമാകുന്നില്ല.

**9. കൃഷ്ണേനാരാധിതഃ ശംഭുസ്തപസ്തപ്ത്വാതിദാരുണം**
**വിസ്മയോƒയം മഹാഭാഗ ദേവദേവേന വിഷ്ണുനാ**

അതിഭയങ്കരമായ തപസ്സു ചെയ്ത് കൃഷ്ണൻ ശംഭുവിനെ ആരാധിച്ചു, ഹേ മഹാഭാഗ, ഇതാണ് അദ്ഭുതം! ദേവദേവനായ വിഷ്ണു,

**10. യഃ സർവ്വാത്മാƒപി സർവ്വേശഃ സർവ്വസിദ്ധിപ്രദഃ പ്രഭുഃ**
**സ കഥം കൃതവാൻ ഘോരം തപഃ പ്രാകൃതവദ്ധരിഃ**

സർവ്വാത്മാവും സർവ്വേശനും സർവ്വസിദ്ധിപ്രദനും പ്രഭുവുമാണല്ലോ. ആ ഹരി പിന്നെ എന്തിന് പ്രാകൃതനെപ്പോലെ ഘോരമായ തപസ്സു ചെയ്തു?

**11. ജഗത്കർത്തും ക്ഷമഃ കൃഷ്ണസ്തഥാ പാലയിതും ക്ഷമഃ**
**സംഹർത്തുമപി കസ്മാത്സ ദാരുണം തപ ആചരത്**

ജഗത്തിനെ സൃഷ്ടിക്കുന്നതിനു സമർത്ഥനാണ് കൃഷ്ണൻ. അതുപോലെ സംരക്ഷിക്കുന്നതിനും സംഹരിക്കുന്നതിനും.എന്നിട്ടും അദ്ദേഹം എന്തു കൊണ്ടാണ് ഘോരമായ തപസ്സ് ചെയ്തത്?

**വ്യാസ ഉവാച**

**12. സത്യമുക്തം ത്വയാ രാജൻ വാസുദേവോ ജനാർദ്ദനഃ**
**ക്ഷമഃ സർവ്വേഷു കാര്യേഷു ദേവാനാം ദൈത്യസൂദനഃ**

രാജാവേ, അങ്ങു പറഞ്ഞത് സത്യമാണ്. വാസുദേവൻ ദേവന്മാരുടെ സർവ്വകാര്യങ്ങളിലും സമർത്ഥനാണ്.ദൈത്യഹന്താവുമാണ് ആ ജനാർദ്ദനൻ.

**13. തഥാപി മാനുഷം ദേഹമാശ്രിതഃ പരമേശ്വരഃ**
**കൃതവാൻ മാനുഷാൻ ഭാവാൻ വർണ്ണാശ്രമസമാശ്രിതാൻ**

എങ്കിലും ആ പരമേശ്വരന് മനുഷ്യശരീരം എടുത്തതിനാൽ വർണ്ണാശ്രമങ്ങളെ ആശ്രയിച്ചിരിക്കുന്ന മനുഷ്യഭാവങ്ങളെയും കൈക്കൊള്ളേണ്ടിവന്നു.

**14. വൃദ്ധാനാം പൂജനം ചൈവ ഗുരുപാദാഭിവന്ദനം**
**ബ്രാഹ്മണാനാം തഥാ സേവാ ദേവതാരാധനം തഥാ**

വൃദ്ധന്മാരെ പൂജിക്കുക, ഗുരുക്കൻമാരുടെ പാദങ്ങളിൽ നമസ്കരിക്കുക, ബ്രാഹ്മണരെ സേവിക്കുക,ദേവതകളെ ആരാധിക്കുക എന്നിവയെല്ലാം ചെയ്തു.

**15. ശോകേ ശോകാഭിയോഗശ്ച ഹർഷേ ഹർഷസമുന്നതിഃ**
**ദൈന്യം നാനാƒപവാദാശ്ച സ്ത്രീഷു കാമോപസേവനം**

ദുഃഖമുണ്ടായപ്പോൾ ദുഃഖിച്ചു.ഹർഷമുണ്ടായപ്പോൾ അത്യധികം സന്തോഷിച്ചു.ദുഷ്പേരുണ്ടായപ്പോൾ ദീനനായിത്തീർന്നു. സ്ത്രീജനങ്ങളിൽ ആസക്തിപൂണ്ട് അവരെ സേവിച്ചു.

**16. കാമഃ ക്രോധസ്തഥാ ലോഭഃ കാലേ കാലേ ഭവന്തി ഹി**
**തഥാ ഗുണമയേ ദേഹേ നിർഗുണത്വം കഥം ഭവേത്**

കാമം ക്രോധം ലോഭം എന്നിവയ്ക്കെല്ലാം അപ്പപ്പോൾ വിധേയനായി. അപ്രകാരമുള്ള ഗുണമയമായ ശരീരത്തിൽ നിർഗുണഭാവം എങ്ങനെ ഉണ്ടാവും?

**17. സൗബലീശാപജാദ്ദോഷാത്തഥാ ബ്രാഹ്മണശാപജാത്**
**നിധനം യാദവാനാം തു കൃഷ്ണദേഹസ്യ മോചനം**

സുബലപുത്രിയായ ഗാന്ധാരിയുടെ ശാപദോഷത്താലും ബ്രാഹ്മണശാപദോഷത്താലും യാദവരെല്ലാം നശിച്ചു. കൃഷ്ണനും സ്വദേഹം ഉപേക്ഷിച്ചു.

**18. ഹരണം ലുണ്ഠനം തദ്വത്തത്പത്നീനാം നരാധിപ**
**അർജ്ജുനസ്യാസ്ത്രമോക്ഷേ ച ക്ലീബത്വം തസ്കരേഷു ച**

രാജാവേ,അദ്ദേഹത്തിന്റ പത്നിമാരെ അതുപോലെ കള്ളന്മാർ അപഹരിച്ച് കൊള്ള ചെയ്തു. ആ കള്ളന്മാരുടെ നേർക്ക് അസ്ത്രം പ്രയോഗിക്കാനുള്ള ആണത്തം അർജ്ജുനന് ഇല്ലാതെ പോയി.

**19. അജ്ഞത്വം ഹരണേ ഗേഹാത് പ്രദ്യുമ്നാനിരുദ്ധയോഃ**
**ഏവം മാനുഷദേഹ*f*സ്മിൻ മാനുഷം ഖലു ചേഷ്ടിതം**

പ്രദ്യുമ്നനെയും അനിരുദ്ധനെയും ഗൃഹത്തിൽ നിന്ന് അപഹരിച്ചുകൊണ്ടുപോയത് കൃഷ്ണന് അറിയാൻ കഴിഞ്ഞില്ല.ഇങ്ങനെ മനുഷ്യദേഹം സ്വീകരിച്ചാൽ മനുഷ്യസാധാരണമായിരിക്കും, കർമ്മങ്ങളും.

**20. വിഷ്ണോരംശാവതാരേ*f*സ്മിൻ നാരായണമുനേസ്തഥാ**
**അംശജേ വാസുദേവേ*f*ത്ര കിം ചിത്രം ശിവസേവനേ**

വിഷ്ണുവിന്റെയും അതുപോലെ നാരായണമുനിയുടെയും അംശാവതാരമായ വാസുദേവൻ ശിവാരാധനം ചെയ്തതിൽ എന്താണ് അദ്ഭുതം?

**21. സ ഹി സർവ്വേശ്വരോ ദേവോ വിഷ്ണോരപി ച കാരണം**
**സുഷുപ്തസ്ഥാനനാഥഃ സ വിഷ്ണുനാ ച പ്രപൂജിതഃ**

സർവ്വേശ്വരനായ ആ മഹാദേവൻ വിഷ്ണുവിന്നും കാരണഭൂതനാകുന്നു. സുഷുപ്തി സ്ഥാനത്തിനു–കാരണശരീരത്തിന്–അധിപനായതുകൊണ്ട് ലിംഗദേഹാഭിമാനിയായ വഷ്ണുവിനും പൂജ്യനാണ്. (കാരണശരീരത്തിൽ നിന്നാണല്ലോ ലിംഗശരീരത്തിന്റ ഉദ്ഭവം.അതുകൊണ്ട് കാരണശരീരസ്ഥന് പൂജനീയത്വം ഉണ്ടാകുന്നു.)

**22. തദംശഭൂതാഃ കൃഷ്ണാദ്യാസ്തൈഃ കഥം ന സ പൂജ്യതേ**
**അകാരോ ഭഗവാൻ ബ്രഹ്മാപ്യുകാരഃ സ്യാദ്ധരിഃ സ്വയം**

ആ വിഷ്ണുവിന്റെ അംശഭൂതരായ കൃഷ്ണൻ തുടങ്ങിയവർക്കും ശിവൻ പൂജ്യനല്ലാതിരിക്കുന്നതെങ്ങനെ?"അ"കാരം ഭഗവാൻ ബ്രഹ്മാവും "ഉ" കാരം സാക്ഷാൽ ഹരിയും.

**23. മകാരോ ഭഗവാൻ രുദ്രോ*f*പ്യർദ്ധമാത്രാ മഹേശ്വരീ**
**ഉത്തരോത്തരഭാവേനാപ്യുത്തമത്വം സ്മൃതം ബുധൈഃ**

"മ"കാരം ഭഗവാൻ രുദ്രനും അർദ്ധമാത്ര മഹേശ്വരിയുമാകുന്നു. ഓങ്കാരത്തിനു " അ" കാരം "ഉ"കാരം "മ" കാരം "അർദ്ധമാത്ര" എന്നിങ്ങനെ നാലു പാദങ്ങളുണ്ട്. ശരീരവും ഇതു പോലെ ചതുഷ്പാത്താണ്. സ്ഥൂലം, സൂക്ഷ്മം, കാരണം, തുരീയം എന്നിങ്ങനെ. അകാരം ബ്രഹ്മാവും ഉ കാരം വിഷ്ണുവും മകാരം രുദ്രനും അർദ്ധമാത്ര മഹേശ്വരയുമാകുന്നു.ഈ നാലിൽ ഓരോന്നിനും ഉത്തരോത്തരം പ്രാധാന്യമുണ്ടെന്നാണ് വിദ്വന്മതം.

**24. അതഃ സർവ്വേഷു ശാസ്ത്രേഷു ദേവീ സർവ്വോത്തമാ സ്മൃതാ**
**അർദ്ധമാത്രാ സ്ഥിതാ നിത്യാ യാനുച്ചാര്യാ വിശേഷതഃ**

അതുകൊണ്ട് സർവ്വശാസ്ത്രങ്ങളിലും ദേവിയാണ് സർവ്വോത്തമയെന്ന് പറഞ്ഞിട്ടുണ്ട്.ആ മഹേശ്വരി അർദ്ധമാത്രാസ്വരൂപിണിയും നിത്യയും പ്രത്യേകിച്ച് അവാച്യയുമാണ്.

**25. വിഷ്ണോരപ്യധികാ രുദ്രോ വിഷ്ണുസ്തു ബ്രഹ്മണോ$f$ധികഃ**
**തസ്മാന്ന സംശയഃ കാര്യഃ കൃഷ്ണേന ശിവപൂജനേ**

വിഷ്ണുവിനെക്കാൾ ശ്രേഷ്ഠനാണ് രുദ്രൻ.ബ്രഹ്മാവിനെക്കാൾ ഉത്തമനാണ് വിഷ്ണു.അതുകൊണ്ട് കൃഷ്ണൻ ശിവപൂജചെയ്തതിൽ സംശയിക്കേണ്ട കാര്യമില്ല.

**26. ഇച്ഛയാ ബ്രഹ്മണോ വക്ത്രാദ്വരദാനാർത്ഥമുദ്ബഭൗ**
**മൂലരുദ്രസ്യാംശഭൂതോ രുദ്രനാമാ ദ്വിതീയകഃ**

സ്വന്തം ഇച്ഛയ്ക്കനുസരിച്ച് ബ്രഹ്മാവിന്റെ മുഖത്ത്നിന്ന വരം ദാനം ചെയ്യാൻ വേണ്ടി മൂലരുദ്രന്റെ അംശമായി രുദ്രനെന്ന പേരിൽ രണ്ടാമതൊരു രുദ്രൻ ജനിച്ചു.

**27. സോ$f$പി പൂജ്യോ$f$സ്തി സർവ്വേഷാം മൂലരുദ്രസ്യ കാ കഥാ**
**ദേവീതത്ത്വസ്യ സാന്നിദ്ധ്യാദുത്തമത്വം സ്മൃതം ശിവേ**

ആ രുദ്രൻ പോലും എല്ലാവർക്കും പൂജ്യനാണ്. പിന്നെ മൂലരുദ്രന്റ കഥ പറയണോ? ദേവീസാന്നിദ്ധ്യമുള്ളതുകൊണ്ടു ശിവന് ഉത്തമത്വം ഉണ്ടെന്ന് പറയണം.

**28. അവതാരാ ഹരേരേവം പ്രഭവന്തി യുഗേ യുഗേ**
**യോഗമായാപ്രഭാവേണ നാത്ര കാര്യാ വിചാരണാ**

യോഗമായയുടെ പ്രഭാവത്താൽ യുഗംതോറും ഹരിക്ക് ഇങ്ങനെ അവതാരങ്ങളും സംഭവിക്കുന്നു. അതിൽ സംശയം വേണ്ട.

**29. യാ നേത്രപക്ഷ്മപരിസഞ്ചലനേന സമ്യക്**
**വിശ്വം സൃജത്യവതി ഹന്തി നിഗൂഢഭാവാ**
**സൈഷാ കരോതി സതതം ദ്രുഹിണാച്യുതേശാ-**
**ന്നാനാവതാരകലനേ പരിഭൂയമാനാൻ.**

ആരാണോ കണ്ണിമയുടെ ചലനത്താൽ ഈ വിശ്വത്തെ സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്തുകൊണ്ട് നിഗൂഢഭാവയായിരിക്കുന്നത് ആ ദേവിതന്നെയാണ് ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരെ നാനാവതാരങ്ങളിൽ നിയോഗിച്ച് വിഷമിപ്പിക്കുന്നത്.

**30. സൂതീഗൃഹാദ്വ്രജനമപ്യനയാ നിയുക്തം**
**സംഗോപിതശ്ച ഭവനേ പശുപാലരാജ്ഞഃ**
**സമ്പ്രാപിതശ്ച മഥുരാം വിനിയോജിതശ്ച**
**ശ്രീദ്വാരകാപ്രണയനേ നനു ഭീതചിത്തഃ**

സൂതികാഗൃഹത്തിൽനിന്നുപോയതും പശുപാലരാജാവായ നന്ദഗോപന്റെ ഭവനത്തിൽ സംരക്ഷിക്കപ്പെട്ടതും മഥുരയിൽ കൊണ്ടെത്തിച്ചതും ഭയപ്പെട്ട് ദ്വാരകയിലേയ്ക്കു നിഷ്ക്രമിച്ചതുമെല്ലാം ഇവളുടെ നിയോഗമനുസരിച്ചാണ്.

**31. നിർമ്മായ ഷോഡശസഹസ്രശതാർധകാസ്താ**
**നാര്യോ$f$ഷ്ട സമ്മതതരാ സ്വകലാസമുത്ഥാഃ**

താസാം വിലാസവഗൃഹം തു വിധായ കാമം
ദാസീകൃതോ ഹി ഭഗവാനനയാപ്യനന്തഃ

പതിനാറായിരത്തിഅമ്പതു സ്ത്രീകളെയും സ്വകലകളോടുകൂടി അത്യുത്തമകളായ എട്ടുപേരെ വേറെയും സൃഷ്ടിച്ച് അവരുടെയെല്ലാം വിലാസചേഷ്ടകൾക്ക് ഭഗവാൻ അനന്തനെ വിധേയനാക്കുകയും അവരുടെ ദാസനാക്കുകയും ചെയ്തത് ഇവളാണ്.

32. ഏകാऽപി ബന്ധനവിധൗ യുവതീ സമർത്ഥാ
പുംസോ യഥാ സുദൃഢലോഹമയം തു ദാമ
കിം നാമ ഷോഡശസഹസ്രശതാർധകാശ്ച
തം സ്വീകൃതം ശുകമിവാതിനിബന്ധയന്തി

ഒറ്റയ്ക്ക് ഒരു യുവതിമതിയാകും ഒരുവനെ സുദൃഢമായ ലോഹച്ചങ്ങലകൊണ്ടെന്നപോലെ തളച്ചിടാൻ. പതിനാറായിരത്തിഅമ്പത് സ്ത്രീജനങ്ങളുടെ കൈയ്യിൽപെട്ടാൽ പിന്നെ എന്തു പറയാനാണ്? തത്തയെപ്പോലെ ഞെരുങ്ങിപ്പോവില്ലേ?

33. സത്രാജിതീവശഗതേന മുദാന്വിതേന
പ്രാപ്തം സുരേന്ദ്രഭവനം ഹരിണാ തദാനീം
കൃത്വാ മൃധം മഘവതാ വിഹൃതസ്തരൂണാ-
മീശഃ പ്രിയാസദന ഭൂഷണതാം യ ആപ

അന്ന് ഒരിക്കൽ സത്യഭാമയുടെ കിങ്കരനായി സസന്തോഷം ഹരി, ദേവേന്ദ്രഭവനത്തിൽ എത്തി. ദേവേന്ദ്രനുമായി യുദ്ധം ചെയ്ത് തരുരാജനായ കല്പവൃക്ഷത്തെ കടപുഴക്കിയെടുത്തുകൊണ്ടുവന്ന് അദ്ദേഹം പ്രിയാഗൃഹത്തിന് അലങ്കാരമാക്കി.

34. യോ ഭീമജാം ഹി ഹൃതവാൻ ശിശുപാലകാദീൻ
ജിത്വാ വിധിം നിഖിലധർമ്മകൃതോ വിധിത്സുഃ
ജഗ്രാഹ താം നിജബലേന ച ധർമ്മപത്നീം
കോऽസൗ വിധിഃ പരകളത്രവിധൗ വിജാതഃ

നിഖില ധർമ്മവിധികളെയും ചെയ്യാനാഗ്രഹിക്കുന്ന ധർത്മാവാണെങ്കിലും ശിശുപാലനാൽ വരിക്കപ്പെട്ട, അദ്ദേഹത്തിന്റെ ധർമ്മപത്നിയായ രുക്മിണിയെ, ശിശുപാലൻ തുടങ്ങിയ രാജാക്കൻമാരെ ജയിച്ചിട്ട് ബലാൽ അപഹരിച്ച് തന്റെ ധർമപത്നിയാക്കിയത് ധർമമാണോ, അതോ അധർമ്മമാണോ?

35. അഹങ്കാരവശഃ പ്രാണീ കരോതി ച ശുഭാശുഭം
വിമൂഢോ മോഹജാലേന തത്കൃതേനാതിപാതിനാ

മോഹജാലത്താലും അതുണ്ടാക്കുന്ന അധഃപതനത്താലും മൂഢനായിത്തീർന്ന പ്രാണി അഹങ്കാരാധീനനായി ശുഭവും അശുഭവും ചെയ്യുന്നു.

36. അഹങ്കാരാദ്ധി സംജാതമിദം സ്ഥാവരജംഗമം
മൂലാദ്ധരിഹരാദീനാമുഗ്രാത് പ്രകൃതിസംഭവാത്

പ്രാണികളുടെ ചേഷ്ടമാത്രമല്ല, സ്ഥാവരജംഗമാത്മകമായ ഈ ജഗത്ത് ഉണ്ടായിരിക്കുന്നതുതന്നെ ആ അഹങ്കാരത്തിൽനിന്നാണ്. ഉഗ്രമായ ആ മൂലാഹങ്കാരത്തിൽനിന്നാണ് ഹരിഹരൻമാരും സംഭവിച്ചിരിക്കുന്നത്.

37. അഹങ്കാരപരിത്യക്തോ യദാ ഭവതി പത്മജഃ
തദാ വിമുക്തോ ഭവതി നോചേത് സംസാരകർമ്മകൃത്

എപ്പോഴാണോ പത്മസംഭവൻ അഹങ്കാരത്തെ വിടുന്നത് അപ്പോഴാണ് മുക്തനാകുന്നത്. ഇല്ലെങ്കിൽ സംസാരബദ്ധനായി സൃഷ്ടികർമ്മത്തിൽ വ്യാപരിക്കുകയേയുള്ളു.

**38. തന്മുക്തസ്തു വിമുക്തോ ഹി ബദ്ധസ്തദ്വശതാം ഗതഃ**
**ന നാരീ ന ധനം ഗേഹം ന പുത്രാ ന സഹോദരാഃ**

അഹങ്കാരമുക്തനാണു മുക്തൻ. അതിന് അധീനനാണു ബദ്ധൻ. അല്ലാതെ നാരിയോ ധനമോ ഗൃഹമോ പുത്രൻമാരോ സഹോദരങ്ങളോ അല്ല, ബന്ധനത്തിനു കാരണം.

**39. ബന്ധനം പ്രാണിനാം രാജന്നഹങ്കാരസ്തു ബന്ധകഃ**
**അഹം കർത്താ മയാ ചേദം കൃതം കാര്യം ബലീയസാ**

ഇവയൊന്നും പ്രാണികൾക്ക് ബന്ധനമാകുകയില്ല. അഹങ്കാരം മാത്രമാണു ബന്ധനം. ഞാനാണു കർത്താവ്, എന്റെ കഴിവുകൊണ്ടാണ് ഞാൻ ഇതു ചെയ്തത്.

**40. കരിഷ്യാമി കരോമ്യേവം സ്വയം ബധ്നാതി പ്രാണഭൃത്**
**കാരണേന വിനാ കാര്യം ന സംഭവതി കർഹിചിത്**

ഞാൻ ചെയ്യും,ചെയ്യുന്നു എന്നിങ്ങനെയുള്ള വിചാരത്താൽ ഓരോ പ്രാണിയും സ്വയം ബദ്ധനായിത്തീരുന്നു. കാരണം കൂടാതെ കാര്യം ഒരിക്കലും സംഭവിക്കുകയില്ല.

**41. യഥാ ന ദൃശ്യതേ ജാതോ മൃത്പിണ്ഡേന വിനാ ഘടഃ**
**വിഷ്ണുഃ പാലയിതാ വിശ്വസ്യാഹങ്കാരസമന്വിതഃ**

മണ്ണില്ലാതെ കുടം ഉണ്ടായതായി കാണുന്നില്ല. വിശ്വത്തിന്റെ പരിപാലകനായ വിഷ്ണുവും അഹങ്കാരത്തോടുകൂടിയവനാണ്.

**42. അന്യഥാ സർവദാ ചിന്താംബുധൗ മഗ്നഃ കഥം ഭവേത്**
**അഹങ്കാരവിമുക്തസ്തു യദാ ഭവതി മാനവഃ**

അങ്ങനെയല്ലെങ്കിൽ എല്ലായ്പ്പോഴും എങ്ങനെ ചിന്താസമുദ്രത്തിൽ മഗ്നനായിരിക്കും. എപ്പോഴാണോ മനുഷ്യൻ അഹങ്കാരവിമുക്തനാകുന്നത്,

**43. അവതാരപ്രവാഹേഷു കഥം മജ്ജേച്ഛുഭാശയഃ**
**മോഹമൂലമഹങ്കാരഃ സംസാരസ്തത് സമുദ്ഭവഃ**

അപ്പോൾ ജനനമരണരൂപമായ പ്രവാഹത്തിൽ ശുദ്ധചിത്തനായ ഒരുവൻ മുഴുകുന്നതെങ്ങനെ? മോഹമാണ് അഹങ്കാരത്തിനു മൂലം. അതിൽനിന്നുണ്ടാകുന്നതാണ് സംസാരം.

**44. അഹങ്കാരവിഹീനാനാം ന മോഹോ ന ച സംസൃതിഃ**
**ത്രിവിധഃ പുരുഷഃ പ്രോക്തഃ സാത്വികോ രാജസസ്തഥാ**

അഹങ്കാരമില്ലാത്തവർക്ക് മോഹമില്ല; അവർക്ക് സംസാരവുമില്ല. മനുഷ്യർ മൂന്നു തരക്കാരാണ്: സാത്വികർ;രാജസർ, അതുപോലെ,

**45. താമസസ്തു മഹാരാജ ബ്രഹ്മവിഷ്ണു ശിവാദിഷു**
**ത്രിവിധസ്ത്രിഷു രാജേന്ദ്ര കാജേശാദിഷു സർവദാ**

താമസരും. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവർ സാത്വികരാജസതാമസഭേദേന മൂന്നുവിധ അഹങ്കാരമുള്ളവരാണ്. രാജാവേ, കാജേശന്മാർ മൂവരിലും മൂന്നുതരത്തിലുള്ള,

**46. അഹങ്കാരഃ സദാ പ്രോക്തോ മുനിഭിസ്തത്വദർശിഭിഃ**
**അഹങ്കാരേണ തേനൈവ ബദ്ധാ ഏതേ ന സംശയഃ**

അഹങ്കാരം എല്ലായ്പ്പോഴും ഉണ്ടെന്ന് തത്ത്വദർശികളായ മുനിമാർ പറഞ്ഞിട്ടുണ്ട്. ആ അഹങ്കാരത്താൽ തന്നെ ഇവരെല്ലാം ബദ്ധരാണെന്നുള്ളതിൽ സംശയമില്ല.

47. മായാവിമോഹിതാ മന്ദാഃ പ്രവദന്തി മനീഷിണഃ
കരോതി സ്വേച്ഛയാ വിഷ്ണുരവതാരാനനേകശഃ

മായാമോഹത്താൽ മന്ദന്മാരായിത്തീർന്ന മനീഷികളാണു പറയുന്നത്,വിഷ്ണു സ്വേച്ഛയാ അനേകം അവതാരങ്ങൾ കൈക്കൊള്ളുന്നു എന്ന്,

48. മന്ദോƒപി ദുഃഖഗഹനേ ഗർഭവാസേƒതി സങ്കടേ
ന കരോതി മതിം വിദ്വാൻ കഥം കുര്യാത് സ ചക്രഭൃത്

മന്ദൻപോലും അത്യന്തം ദുഃഖപ്രദമായ ഗർഭവാസക്ളേശങ്ങൾ അനുഭവിക്കാൻ ഒരുങ്ങുകയില്ല. അപ്പോൾ വിജ്ഞനായ ആ ചക്രധാരി അതിന് ഒരുമ്പെടുന്നതെങ്ങനെ? അതുകൊണ്ട് അദ്ദേഹം സ്വേച്ഛാവശഗനല്ല.

49. കൗസല്യാദേവകീഗർഭേ വിഷ്ഠാമലസമാകുലേ
സ്വേച്ഛയാ പ്രവദന്ത്യദ്ധാ ഗതോ ഹി മധുസൂദനഃ

കൗസല്യാദേവകിമാരുടെ വിണ്മൂത്രമലീമസമായ ഗർഭത്തിൽ മധുസൂദനൻ സ്വേച്ഛയാ കഴിഞ്ഞെന്ന് അറിവില്ലാത്തവരേ പറയു.

50. വൈകുണ്ഠസദനം ത്യക്ത്വാ ഗർഭവാസേ സുഖം നു കിം
ചിന്താകോടിസമുത്ഥാനേ ദുഃഖദേ വിഷസംമിതേ

അനേകകോടി ചിന്തകൾ നിറഞ്ഞതും ദുഃഖപ്രദവും വിഷതുല്യവുമായ ഗർഭവാസം വൈകുണ്ഠം വിട്ടുപോരാൻ തക്കവണ്ണം സുഖപ്രദമാണോ?

51. തപസ്തപ്ത്വാ ക്രതൂൻ കൃത്വാ ദത്വാ ദാനാന്യനേകശഃ
ന വാഞ്ഛന്തി യതോ ലോകാ ഗർഭവാസം സുദുഃഖദം

അത്യന്തം ദുഃഖഭൂയിഷ്ടമായ ഗർഭവാസം ഉണ്ടാവാതിരിക്കാനായി ലോകർ തപസ്സുചെയ്യുന്നു, യജ്ഞങ്ങൾ ചെയ്യുന്നു. ദാനങ്ങൾ ചെയ്യുന്നു.

52. സ കഥം ഭഗവാൻ വിഷ്ണുഃ സ്വവശശ്ചേജ്ജനാർദ്ദനഃ
ഗർഭവാസരുചിർഭൂയാദ്ഭവേത്സ്വവശതാ യദി

ഭഗവാൻ വിഷ്ണു സ്വവശനാണെങ്കിൽ, സ്വവശത തനിക്ക് ഉണ്ടാകുമെങ്കിൽ ഗർഭവാസത്തിന് ആഗ്രഹിക്കുന്നതെങ്ങനെ?

53. ജാനീഹി ത്വം മഹാരാജ യോഗമായാവശേ ജഗത്
ബ്രഹ്മാദിസ്തംബപര്യന്തം ദേവമാനുഷതിര്യഗം

രാജാവേ, ബ്രഹ്മാവുമുതൽ പുൽക്കൊടിവരെ ദേവമാനുഷതിര്യഗുൾപ്പെടെയുള്ള ഈ ജഗത്ത് യോഗമായയ്ക്ക് അധീനമാണെന്ന് അറിഞ്ഞാലും.

54. മായാതന്ത്രീനിബദ്ധാ യേ ബ്രഹ്മവിഷ്ണുഹരാദയഃ
ഭ്രമന്തി ബന്ധമായാന്തി ലീലയാ ചോർണ്ണനാഭവത്

മായാസൂത്രത്താൽ ബദ്ധരായ ബ്രഹ്മവിഷ്ണു മഹേശ്വരാദികൾ യോഗമായയുടെ ലീലയാൽ അതിൽ ഭ്രമിച്ച് എട്ടുകാലിയെപ്പോലെ അതിൽ ബദ്ധരാവുന്നു.

ഇതിശ്രീദേവീഭാഗതേ പഞ്ചമസ്കന്ധേ
പ്രഥമോƒദ്ധ്യായഃ

# അഥ ദ്വിതീയോഽധ്യായഃ

## രാജോവാച

1. യോഗേശ്വര്യാഃ പ്രഭാവോഽയം കഥിതശ്ചാതിവിസ്തരാത്
ബ്രൂഹി തച്ചരിതം സ്വാമിൻ ശ്രോതും കൗതുഹലം മമ

യോഗേശ്വരിയായ ജഗദംബികയുടെ പ്രഭാവത്തെക്കുറിച്ച് അങ്ങ് വിസ്തരിച്ച് പറഞ്ഞു. സ്വാമിൻ, ഇനി എനിക്ക് ആ ദേവീചരിതം കേൾക്കാൻ വളരെ ആഗ്രഹമുണ്ട്.

2. മഹാദേവീപ്രഭാവം വൈ ശ്രോതും കോ നാഭിവാഞ്ഛതി
യോ ജാനാതി ജഗത്സർവ്വം തദുത്പന്നം ചരാചരം

ആ മഹാദേവീചരിതം കേൾക്കാൻ ആരാണ് ആഗ്രഹിക്കാത്തത്? ചരാചാരാത്മകമായ ജഗത്താകെ അവളിൽ നിന്നാണ് ഉണ്ടായതെന്ന് അറിയുന്ന ഒരുവൻ പ്രത്യേകിച്ചും?

## വ്യാസ ഉവാച

3. ശൃണു രാജൻ പ്രവക്ഷ്യാമി വിസ്തരേണ മഹാമതേ
ശ്രദ്ധാനായ ശാന്തായ ന ബ്രൂയാത് സ മന്ദ ധീഃ

മഹാബുദ്ധിമാനായ രാജാവേ, ഞാനത് വിസ്തരിച്ച് അങ്ങയോടു പറയാം. ശ്രദ്ധാലുവും ശാന്തചിത്തനുമായ ഒരുവനോട് അതു പറയാതിരിക്കുന്നവൻ ബുദ്ധിശൂന്യനാണ്.

4. പുരാ യുദ്ധമ ഭൂദ്ഘോരം ദേവദാനവസേനയോഃ
പൃഥിവ്യാം പൃഥിവീപാല മഹിഷാഖ്യേ മഹീപതൗ

രാജൻ, പണ്ട് മഹിഷനെന്ന രാജാവ് നാടുഭരിക്കുന്ന കാലത്ത് ദേവാസുരസൈന്യങ്ങൾ തമ്മിൽ അതിഭയങ്കരമായ യുദ്ധം ഉണ്ടായി.

5. മഹിഷോ നാമ രാജേന്ദ്ര ചകാര തപ ഉത്തമം
ഗത്വാ ഹേമഗിരൗ ചോഗ്രം ദേവവിസ്മയകാരകം

മഹിഷൻ ഹിമാലയത്തിൽ ചെന്ന് ദേവന്മാരെപ്പോലും വിസ്മയിപ്പിക്കുംവിധം ഉത്തമവും ഉഗ്രവുമായ തപസ്സു ചെയ്തു.

6. വർഷാണാമയുതം പൂർണ്ണം ചിന്തയൻ ഹൃദി ദേവതാം
തസ്യ തുഷ്ടോ മഹാരാജ ബ്രഹ്മാ ലോകപിതാമഹഃ

പൂർണ്ണമായും പതിനായിരം വർഷം ഇഷ്ടദേവതയെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് തപസ്സു ചെയ്തു. രാജാവേ, അതുമൂലം സന്തുഷ്ടനായി ലോകപിതാമഹനായ ബ്രഹ്മാവ്–

7. തത്രാഗത്യാബ്രവീദ്വാക്യം ഹംസാരൂഢശ്ചതുർമുഖഃ
വരം വരയ ധർമ്മാത്മൻ ദദാമി തവ വാഞ്ഛരിതം

ചതുർമുഖൻ–ഹംസാരൂഢനായി അവിടെ വന്ന് മഹിഷനോടു പറഞ്ഞു: "ധർമ്മാത്മാവേ, വരം ചോദിച്ചു കൊള്ളൂ. എന്താണോ ആഗ്രഹിക്കുന്നത് അതു ഞാൻ നൽകാം"

## മഹിഷ ഉവാച

8. അമരത്വം ദേവദേവ വാഞ്ഛാമി ദ്രുഹിണ പ്രഭോ
യഥാ മൃത്യുഭയം ന സ്യാത്തഥാ കുരു പിതാമഹ

ദേവദേവനായ ദ്രുഹിണ, പ്രഭോ, ഞാൻ അമരത്വമാണ് ആഗ്രഹിക്കുന്നത്. പിതാമഹ, എങ്ങനെയായാൽ എനിക്ക് മൃത്യുഭയം ഉണ്ടാകില്ലയോ അതിനുള്ള വരം നൽകിയാലും.

**ബ്രഹ്മോവാച**

**9. ഉത്പന്നസ്യ ധ്രുവം മൃത്യുർധ്രുവം ജന്മ മൃതസ്യ ച**
**സർവ്വഥാ മരണോത്പത്തീ സർവ്വേഷാം പ്രാണിനാം കില**

ജനിച്ചവന്ന് മരണമുണ്ടെന്നു തീർച്ചയാണ്; മരിച്ചവന്നു ജനനവും. സകലപ്രാണികൾക്കും എങ്ങനെയും അനിവാര്യമാണ് ജനന മരണങ്ങൾ.

**10. നാശഃ കാലേന സർവ്വേഷാം പ്രാണിനാം ദൈത്യപുംഗവ**
**മഹാമഹീധരാണാം ച സമുദ്രാണാം ച സർവ്വഥാ**

ദൈത്യപുംഗവ, എല്ലാ പ്രാണികൾക്കും കാലംകൊണ്ട് നാശമുണ്ടാകും. മഹാദ്രികൾക്കും മഹാസമുദ്രങ്ങൾക്കും കാലക്രമേണഎങ്ങനെയും നാശം സംഭവിക്കും.

**11. ഏകം സ്ഥാനം പരിത്യജ്യ മരണസ്യ മഹീപതേ**
**പ്രബ്രൂഹി തം വരം സാധോ യസ്തേ മനസി വർത്തതേ**

അതുകൊണ്ട് രാജാവേ, മരണമെന്ന കാര്യം വിട്ട്, മറ്റെന്താണോ അങ്ങയുടെ മനസ്സിലുള്ളത് അതു ചോദിച്ചുകൊള്ളൂ.

**മഹിഷഉവാച**

**12. ന ദേവാന്മാനുഷാദ്ദൈത്യാന്മരണം മേ പിതാമഹ**
**പുരുഷാന്ന ച മേ മൃത്യുർയോഷാ മാം കാ ഹനിഷ്യതി**

പിതാമഹ, ദേവന്മാരിൽനിന്നോ മനുഷ്യരിൽനിന്നോ ദൈത്യന്മാരിൽനിന്നോ എനിക്കു മരണമുണ്ടാവരുത്. ആണിൽ നിന്നും മരണം സംഭവിക്കരുത്. ഏതു പെണ്ണുണ്ട് എന്നെ കൊല്ലാൻ?

**13. തസ്മാന്മേ മരണം നൂനം കാമിന്യാഃ കുരു പത്മജ**
**അബലാ ഹന്ത മാം ഹന്തും കഥം ശക്താ ഭവിഷ്യതി**

ഹേ പത്മസംഭവ, അതുകൊണ്ട് ഒരു സ്ത്രീ നിമിത്തമായിക്കൊള്ളട്ടെ എന്റെ മരണം. ഒരു സ്ത്രീയ്ക്ക് എന്നെ കൊല്ലാൻ എങ്ങനെ സാധിക്കും?

**ബ്രഹ്മോവാച**

**14. യദാ കദാപി ദൈത്യേന്ദ്ര നാര്യാസ്തേ മരണം ധ്രുവം**
**ന നരേഭ്യോ മഹാഭാഗ, മൃതിസ്തേ മഹിഷാസുര**

ദൈത്യശ്രേഷ്ഠ, എന്തായാലും ഒരു സ്ത്രീമുഖേനയായിരിക്കും അങ്ങയുടെ മരണമെന്നു തീർച്ചയാണ്. ഹേ മഹിഷാസുര, ആണിൽനിന്ന് അങ്ങേയ്ക്കു മരണമുണ്ടാവില്ല.

**വ്യാസ ഉവാച**

**15. ഏവം ദത്വാ വരം തസ്മൈ യയൗ ബ്രഹ്മാ നിജാലയം**
**സോ$f$പി ദൈത്യവരഃ പ്രാപ നിജം സ്ഥാനം മുദാന്വിതഃ**

ഇങ്ങനെ അവനു വരം നൽകിയിട്ട് ബ്രഹ്മാവ് സ്വഭവനത്തിലേക്കു പോയി. സന്തോഷത്തോടെ ദൈത്യനും തന്റെ സ്ഥാനത്തേക്കു മടങ്ങി.

### രാജോവാച

16. മഹിഷഃ കസ്യപുത്രോ/സൗ കഥം ജാതോ മഹാബലീ
കഥം ച മാഹിഷം രൂപം പ്രാപ്തം തേന മഹാത്മനാ

ആ മഹിഷൻ ആരുടെ പുത്രനാണ്? അവൻ ഇത്ര ശക്തനായത് എങ്ങനെ? ആ മഹാത്മാവിന് എങ്ങനെ മഹിഷരൂപം ലഭിച്ചു?

### വ്യാസ ഉവാച

17. ദനോഃ പുത്രൗ മഹാരാജ വിഖ്യാതൗ ക്ഷിതിമണ്ഡലേ
രംഭശ്ചൈവ കരംഭശ്ച ദ്വാവാസ്താം ദാനവോത്തമൗ

രാജാവേ, ദനുവിന് രണ്ടു പുത്രന്മാരുണ്ടായിരുന്നു: രംഭനും കരംഭനും. ലോകമെങ്ങും കീർത്തികേട്ട ദൈത്യന്മാരായിരുന്നു, ഇരുവരും.

18. താവപുത്രൗ മഹാരാജ പുത്രാർത്ഥം തേപതുസ്തപഃ
ബഹൂൻ വർഷഗണാൻ കാമം പുണ്യേ പഞ്ചനദേ ജലേ

അവർക്കു രണ്ടുപേർക്കും പുത്രന്മാർ ഉണ്ടായിരുന്നില്ല. അതിനു വേണ്ടി പഞ്ചനദത്തിലെ പുണ്യതീർത്ഥത്തിൽ അനേകവർഷം അവർ തപസ്സനുഷ്ഠിച്ചു.

19. കരംഭസ്തു ജലേ മഗ്നശ്ചകാര പരമം തപഃ
വൃക്ഷം രസാവടം പ്രാപ്യ രംഭോ/ഗ്നിമസേവയത്

കരംഭനാകട്ടെ, പുണ്യജലത്തിൽ മുങ്ങിക്കിടന്നുകൊണ്ടാണ് കഠിനമായ തപസ്സുചെയ്തത്. രംഭൻ രസാവടവൃക്ഷത്തെ ആശ്രയിച്ച് അഗ്നിയെ ആരാധിച്ചു. (വടയക്ഷിണീതന്ത്രത്തിൽ രസാല വടത്തെക്കുറിച്ച് പരാമർശിക്കുന്നുണ്ട്)

20. പഞ്ചാഗ്നിസാധനാസക്തഃ സ രംഭസ്തു യദാ/ഭവത്
ജ്ഞാത്വാ ശചീപതിർദുഃഖമുദ്യയൗ ദാനവൗ പ്രതി

രംഭൻ പഞ്ചാഗ്നിമധ്യത്തിൽ തപസ്സുചെയ്യുന്നതായി അറിഞ്ഞ ദേവേന്ദ്രൻ ആ രണ്ടു ദൈത്യന്മാരെക്കുറിച്ച് വ്യാകുലനായിത്തീർന്നു.

21. ഗത്വാ പഞ്ചനദേ തത്ര ഗ്രാഹരൂപം ചകാര ഹ
വാസവസ്തു കരംഭം തം തദാ ജഗ്രാഹ പാദയോഃ

അദ്ദേഹം പഞ്ചനദത്തിൽ ചെന്ന് ഒരു മുതലയുടെ രൂപം കൈകൊണ്ടു. എന്നിട്ട് തീർത്ഥത്തിൽ മുങ്ങി തപസ്സുചെയ്തുകൊണ്ടിരുന്ന കരംഭന്റെ കാലിൽ പിടികൂടി.

22. നിജഘ്നാന ച തം ദുഷ്ടം കരംഭം വൃത്രസൂദനഃ
ഭ്രാതരം നിഹതം ശ്രുത്വാ രംഭഃ കോപം പരം ഗതഃ

വൃത്രഹന്താവായ ദേവേന്ദ്രൻ ആ ദുഷ്ടനായ കരംഭനെ കൊല്ലുകയും ചെയ്തു. സഹോദരൻ ഹനിക്കപ്പെട്ടു എന്നു കേട്ട രംഭന് അടക്കാനാവാത്ത കോപമുണ്ടായി.

23. സ്വശീർഷം പാവകേ ഹോതുമൈച്ഛച്ഛിത്വാ കരേണ ഹ
കേശപാശേ ഗൃഹീത്വാ//ശു വാമേന ക്രോധസംയുക്തഃ

സ്വന്തം ശിരസ്സ് അറുത്ത് അഗ്നിയിൽ ഹോമിക്കാൻ ആഗ്രഹിച്ച് ഇടത്തെ കൈകൊണ്ട്, കോപാകുലനായി വേഗം മുടിക്കെട്ട് ചുറ്റിപ്പിടിച്ചു.

24. ദക്ഷിണേന കരേണോഗ്രം ഗൃഹീത്വാ ഖഡ്ഗമുത്തമം
ഛിനത്തി ശീർഷം തത്താവദ്വഹ്നിനാ പ്രതിബോധിതഃ

വലത്തു കൈകൊണ്ട് ഉഗ്രവും ഉത്തമവുമായ വാളെടുത്ത് തല കൊയ്യാൻ ഓങ്ങവേ അഗ്നിദേവൻ തടഞ്ഞുകൊണ്ട്,

**25. ഉക്തശ്ച ദൈത്യ മൂർഖോ/സി സ്വശീർഷം ഛേത്തുമിച്ഛസി**
**ആത്മഹത്യാ/തിദുഃസാദ്ധ്യാ കഥം ത്വം കർത്തുമുദ്യതഃ**

ഇങ്ങനെ പറയുകയും ചെയ്തു: ഹേ ദൈത്യ, സ്വന്തം ശിരസ്സു കൊയ്യാൻ തുടങ്ങുന്ന നീ എത്ര വിഡ്ഢിയാണ്! അതിദുഃസാദ്ധ്യമായ ഈ ആത്മഹത്യയ്ക്കു തുനിയാൻ എന്താണു കാരണം?

**26. വരം വരയ ഭദ്രം തേ യസ്തേ മനസി വർത്തസേ**
**മാ മ്രിയസ്വ മൃതേനാദ്യ കിം തേ കാര്യം ഭവിഷ്യതി**

നിനക്കു നന്മയുണ്ടാവട്ടെ. വരം ചോദിച്ചു കൊള്ളുക. എന്താണ് നിന്റെ ആഗ്രഹം? മരിക്കേണ്ട. മരിക്കുന്നതുകൊണ്ട് എന്തുകിട്ടാനാണു നിനക്ക്?

## വ്യാസഉവാച

**27. തച്ഛ്രുത്വാ വചനം രംഭഃ പാവകസ്യ സുഭാഷിതം**
**തതോ/ബ്രവീദ്വചോ രംഭസ്ത്യക്ത്വാ കേശകലാപകം**

അഗ്നിദേവന്റെ ആ ആശ്വാസവചനം കേട്ട രംഭൻ മുടിക്കെട്ടിൽ നിന്നു കൈയെടുത്തുകൊണ്ട് പറഞ്ഞു:

**28. യദിതുഷ്ടോ/സി ദേവേശ ദേഹി മേ വാഞ്ഛിതം വരം**
**ത്രൈലോക്യവിജയീ പുത്രഃ സ്യാന്മഃ പരബലാർദ്ദനഃ**

ഹേ ദേവേശ, അങ്ങ് സന്തുഷ്ടനാണെങ്കിൽ ഞാൻ ആഗ്രഹിക്കുന്ന വരം തന്നാലും. ശത്രുബലംകെടുത്തുന്നവനും ത്രൈലോക്യവിജയിയുമായ പുത്രൻ എനിക്ക് ഉണ്ടാവണം.

**29. അജേയഃ സർവ്വഥാ സ സ്യാദേവദാനവമാനവൈഃ**
**കാമരൂപീ മഹാവീര്യഃ സർവ്വലോകാഭിവന്ദിതഃ**

അവനെ ആർക്കും ഒരുതരത്തിലും ജയിക്കാൻ ഇടവരരുത്. ദേവന്മാരോ മനുഷ്യരോ ദേത്യരോ അവനെ ജയിക്കരുത്. സകലലോകരും വന്ദിക്കുന്നവനും മഹാപരാക്രമിയും കാമരൂപിയുമായിരിക്കണം, അവൻ.

**30. പാവകസ്തം തഥേത്യാഹ ഭവിഷ്യതി തവേപ്സിതം**
**പുത്രസ്ത മഹാഭാഗ മരണാ ദ്വിരമാധുനാ**

നിന്റെ ആഗ്രഹം അതാണെങ്കിൽ ആങ്ങനെ ഒരു പുത്രൻ നിനക്കുണ്ടാവട്ടെ! ഇപ്പോൾ മരിക്കേണ്ട എന്നു പറഞ്ഞ് അഗ്നിദേവൻ അനുഗ്രഹിച്ചു.

**31. യസ്യാം ചിത്തം തു രംഭ ത്വം പ്രമദാത്തം കരിഷ്യസി**
**തസ്യാം പുത്രോ മഹാഭാഗ ഭവിഷ്യതി ബലാധികഃ**

ഏതു സ്ത്രീയിലാണോ നിന്റെ മനസ്സ് അത്യധികം ചായുന്നത് അവളിൽ ഹേ മഹാഭാഗ, നിനക്ക് അതിബലവാനായ പുത്രനുണ്ടാകും.

## വ്യാസ ഉവാച

**32. ഇത്യുക്തോ വഹ്നിനാ രംഭോ വചനം ചിത്തരഞ്ജനം**
**ശ്രുത്വാ പ്രണമ്യ പ്രയയൗ വഹ്നിം തം ദാനവോത്തമഃ**

മനസ്സിനെ ആനന്ദിപ്പിക്കുമാറ് അഗ്നിദേവൻ ഇങ്ങനെ പറഞ്ഞതുകേട്ട് ദാനവശ്രേഷ്ഠനായ രംഭൻ അഗ്നി ദേവനെ പ്രണമിച്ചിട്ട് യാത്രയായി.

**33. യക്ഷൈഃ പരിവൃതം സ്ഥാനം രമണീയം ശ്രിയാന്വിതം**
**ദൃഷ്ട്വാ ചക്രേ തദാ ഭാവം മഹിഷ്യാം ദാനവോത്തമഃ**

ഐശ്വര്യസമൃദ്ധവും രമണീയവുമായ യക്ഷപുരിയിലെത്തിയപ്പോൾ ആ ദാനവോത്തമൻ ഒരു മഹിഷകന്യകയെ കണ്ട് അവളിൽ കാമം പൂണ്ടു.

**34. മത്തായാം രൂപപൂർണ്ണായാം വിഹായാന്യാം ച യോഷിതം**
**സാ സമാഗാച്ച തരസാ കാമയന്തീ മുദാന്വിതാ**

രൂപസമ്പന്നയായ മറ്റൊരു നാരിയെയും സ്വീകരിക്കാതെ മദഗർവിതയായ അവളെയാണ് അവൻ കാമിച്ചത്. കാമാർത്തയായ ആ മഹിഷകന്യക സസന്തോഷം അവനെയും പ്രാപിച്ചു.

**35. രംഭോƒപി ഗമനം ചക്രേ ഭവിതവ്യപ്രണോദിതഃ**
**സാ തു ഗർഭവതീ ജാതാ മഹിഷീ തസ്യ വീര്യതഃ**

വിധിപ്രേരിതനായ രംഭൻ അവളെയും കൊണ്ട് യാത്രയായി. അവൾ അവന്റെ വീര്യത്താൽ ഗർഭവതിയായിത്തീർന്നു.

**36. താം ഗൃഹീത്വാƒഥ പാതാളം പ്രവിവേശ മനോഹരം**
**മഹിഷേഭ്യശ്ച താം രക്ഷൻ പ്രിയാമനുഗതാം കില**

തന്നെ അനുഗമിച്ച പ്രിയയെ മറ്റു മഹിഷങ്ങളിൽ നിന്നു രക്ഷിക്കാൻ രംഭൻ രമ്യമായ പാതാളത്തിലെത്തി.

**37. കദാചിന്മഹിഷശ്ചാന്യഃ കാമാർത്തസ്താമുപാദ്രവത്**
**സ്വയമാഗത്യ തം ഹന്തും ദാനവഃ സമുപാദ്രവത്**

ഒരിക്കൽ കാമാർത്തനായ ഒരു മഹിഷം അവളെ ഉപദ്രവിക്കാൻ തുടങ്ങവേ, അവനെ കൊല്ലാനായി ആ ദൈത്യൻ വേഗം ഓടിയണഞ്ഞു.

**38. സ്വരക്ഷാർത്ഥം സമാഗത്യ മഹിഷം സമതാഡയത്**
**സോƒപി തം നിജഘാനാശു ശൃംഗാഭ്യാം കാമമോഹിതഃ**

സ്വരക്ഷയ്ക്കായി രംഭൻ ആ മഹിഷത്തെ ആഞ്ഞുപ്രഹരിച്ചു. കാമാർത്തനായ ആ മഹിഷമാകട്ടെ അവനെ കൊമ്പുകൊണ്ട് ആഞ്ഞുവെട്ടി.

**39. താഡിതസ്തേന തീക്ഷ്ണാഭ്യാം ശൃംഗാഭ്യാം ഹൃദയേ ഭൃശം**
**ഭൂമൗ പപാത തരസാ മമാര ച വിമൂർച്ഛിതഃ**

കൂർത്ത കൊമ്പുകൾകൊണ്ട് മാറിടത്തിൽ വെട്ടേറ്റ ആ ദൈത്യൻ മോഹാലസ്യപ്പെട്ടു താഴെവീണ് മരിക്കുകയും ചെയ്തു.

**40. മൃതേ ഭർത്തരി സാ ദീനാ ഭയാർത്താ വിദ്രുതാ ഭൃശം**
**സാ വേഗാത്തം വടം പ്രാപ്യ യക്ഷാണാം ശരണം ഗതാ**

ഭർത്താവു മരിച്ചതുകണ്ട് ഭീതയായ ആ മഹിഷി വളരെവേഗം അവിടെ നിന്ന് ഓടി. യക്ഷന്മാരുടെ വടവൃക്ഷത്തിനടുത്തെത്തി ശരണം പ്രാപിച്ചു.

**41. പൃഷ്ടതസ്തു ഗതസ്തത്ര മഹിഷഃ കാമപീഡിതഃ**
**കാമയാനസ്തു താം കാമീ ബലവീര്യമദോദ്ധതഃ**

ബലവും വീര്യവും കൊണ്ട് ഉദ്ധതനും കാമിയുമായ മഹിഷം അവളെ കാമിച്ചുകൊണ്ട് അവളുടെ പിന്നാലെ കാമപീഡിതനായി വരുന്നുണ്ടായിരുന്നു.

**42. രുദതീ സാ ഭൃശം ദീനാ ദൃഷ്ടാ യക്ഷൈർഭയാതുരാ**
**ധാവമാനം ച തം വീക്ഷ്യ യക്ഷാസ്ത്രാതും സമായയുഃ**

ദുഃഖിതയായി നന്നേ ഭയപ്പെട്ട് വിലപിച്ചുകൊണ്ടു വരുന്ന അവളെയും പിന്നാലെ ഓടിവരുന്ന മഹിഷത്തെയും കണ്ട യക്ഷകന്മാർ അവളെ രക്ഷിക്കാൻ ഓടിയണഞ്ഞു.

**43. യുദ്ധം സമഭവദ്ഘോരം യക്ഷാണാം ച ഹയാരിണാ**
**ശരേണ താഡിതസ്തൂർണ്ണം പപാത ധരണീതലേ**

ആ പോത്തും യക്ഷന്മാരും തമ്മിൽ അതിഭയങ്കരമായ യുദ്ധം ഉണ്ടായി. ഉടലാകെ യക്ഷന്മാരുടെ ശരങ്ങളേറ്റ് അവൻ ഭൂമിയിൽ വീണു.

**44. മൃതം രംഭം സമാനീയ യക്ഷാസ്തേ പരമം പ്രിയം**
**ചിതയാം രോപയാമസുസ്തസ്യ ദേഹസ്യ ശുദ്ധയേ**

തങ്ങൾക്ക് അതിപ്രിയനായിരുന്ന രംഭന്റെ ശരീരംകൊണ്ടുവന്ന് യക്ഷന്മാർ സംസ്കരിക്കുന്നതിനുവേണ്ടി ചിതയിലേറ്റി വച്ചു.

**54. മഹിഷീ സാ പതിം ദൃഷ്ട്വാ ചിതായാം രോപിതം തദാ**
**പ്രവേഷ്ടും സാ മതിം പക്രേ പതിനാ സഹ പാവകം**

ചിതയിൽ ഏറ്റിവച്ചിരിക്കുന്ന തന്റെ പതിയെകണ്ട മഹിഷി പതിയോടൊപ്പം ചിതാഗ്നിയിൽ പ്രവേശിക്കുന്നതിനു നിശ്ചയിച്ചു.

**46. വാര്യമാണാപി യക്ഷൈഃ സാ പ്രവിവേശ ഹുതാശനം**
**ജ്വാലാമാലാകുലം സ്ധ്വീ പതിമാദായ വല്ലഭം**

യക്ഷകന്മാർ തടഞ്ഞെങ്കിലും, സ്വാധ്വിയായ അവൾ ചിതാഗ്നിയിൽ ചാടി ആളിക്കത്തുന്ന അഗ്നിയിൽവച്ച് പതിയെ പൂണ്ടു.

**47. മഹിഷസ്തു ചിതാമദ്ധ്യാത് സമുത്തസ്ഥൗ മഹാബലഃ**
**രംഭോപ്യന്യദ്വപുഃ കൃത്വാ നിസ്യതഃ പുത്രവത്സലഃ**

മഹാബലവാനായ ഒരു മഹിഷം ചിതാമദ്ധ്യത്തുനിന്ന് പൊന്തിവന്നു. പുത്രവത്സലനായ രംഭനും മറ്റൊരു ശരീരം സ്വീകരിച്ച് അഗ്നിയിൽ നിന്നു പുറത്തുവന്നു.

**48. രക്തബീജോപ്യസൗ ജാതോ മഹിഷോഽപി മഹാബലഃ**
**അഭിഷിക്തസ്തു രാജ്യേഽസൗ ഹയാരിരസുരോത്തമൈഃ**

അവനാണ് രക്തബീജൻ. മഹാബലവാനും ഹയാരിയുമായ മഹിഷനെ അസുരന്മാരെല്ലാവരും കൂടി രാജാവായി അഭിഷേകം ചെയ്തു.

**49. ഏവം സ മഹിഷോ ജാതോ രക്തബീജശ്ച വീര്യവാൻ**
**അവദ്ധ്യസ്തു സുരൈർദൈത്യൈർമാനവൈശ്ച നൃപോത്തമ**

ഇങ്ങനെയാണ് മഹിഷാസുരന്റേയും ബലവാനായ രക്തബീജന്റേയും ജനനം. രാജാവേ, ദേവന്മാർക്കും ദൈത്യന്മാർക്കും മനുഷ്യർക്കും അവൻ അവദ്ധ്യനായിരുന്നു.

**50. ഇത്യേതത് കഥിതം രാജൻ ജന്മ തസ്യ മഹാത്മനഃ**
**വരപ്രദാനം ച തഥാ പ്രോക്തം സർവ്വം സവിസ്തരം**

രാജാവേ, ഇങ്ങനെ മഹാത്മാവായ മഹിഷാസുരന്റെ ജനനം, വരലാഭം എന്നിവയെക്കുറിച്ചെല്ലാം ഞാൻ വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞു.

ഇതിശ്രീദേവിഭാഗവതേ പഞ്ചമസ്കന്ധേ
ദ്വിതീയോഽദ്ധ്യായഃ

# അഥ തൃതീയോƒധ്യായഃ

## വ്യാസ ഉവാച

1. **ഏവം സ മഹിഷോ നാമ ദാനപോ വരദർപ്പിതഃ**
**പ്രാപ്യ രാജ്യം ജഗത്സർവ്വം വശേ ചക്രേ മഹാബലഃ**

ഇങ്ങനെ മഹിഷനെന്ന അസുരൻ വരലാഭത്താൻ അഹങ്കാരിയായിത്തീർന്നു. മഹാശക്തനായ അവൻ സമസ്തലോകവും സ്വാധീനത്തിലാക്കി.

2. **പൃഥിവീം പാലയാമാസ സാഗരാന്താം ഭുജാർജിതാം**
**ഏകച്ഛത്രാം നിരാതങ്കാം വൈരിവർഗ്ഗവിവർജ്ജിതാം**

ഏകാധിപതിയായി, ആരെയും കൂസാതെ, ശത്രുക്കളൊന്നുമില്ലാതെ കൈയൂക്കു കൊണ്ട് സാഗരപര്യന്തമുള്ള ഭൂമി നേടി പരിപാലിച്ചു.

3. **സേനാനീശ്ചിക്ഷുരസ്തസ്യ മഹാവീര്യോ മദോത്ക്കടഃ**
**ധനാദ്ധ്യക്ഷസ്തഥാ താമ്രഃ സേനാƒയുതസമാവൃതഃ**

മദോൽക്കടനും മഹാവീരനുമായ ചിക്ഷുരനായിരുന്നു, സേനാപതി. അതുപോലെ പതിനായിരം സൈന്യങ്ങളോടുകൂടിയ താമ്രനായിരുന്നു അവന്റെ ഭണ്ഡാരപതി.

4. **അസിലോമാ തഥോദർക്കോ ബിഡാലാഖ്യശ്ച ബാഷ്കലഃ**
**ത്രിനേത്രോƒഥ തഥാ കാലബന്ധകോ ബലദർപ്പിതഃ**

അസിലോമാവും ഉദർക്കനും ബിഡാലനും ബാഷ്കലനും ത്രിനേത്രനും ബലദർപ്പിതനായ കാലബന്ധകനും എന്നു തുടങ്ങിയ

5. **ഏതേ സൈന്യയുതാഃ സർവ്വേ ദാനവാ മേദിനീം തദാ**
**ആവൃത്യ സംസ്ഥിതാഃ കാമമൃദ്ധാം സാഗരമേഖലാം**

ഇവരെല്ലാം ചേർന്ന് സൈന്യങ്ങളോടുകൂടി സമുദ്രം അരഞ്ഞാണായിട്ടുള്ള ഭൂമി മുഴുവൻ ഐശ്വര്യപൂർണ്ണമാക്കി അടക്കി ഭരിച്ചു.

6. **കരദാശ്ച കൃതാഃ സർവ്വേ ഭൂമിപാലാഃ പുരാതനാഃ**
**നിഹതാ യേ ബലോദഗ്രാഃ ക്ഷാത്രധർമ്മവ്യവസ്ഥിതാഃ**

പണ്ട് ഉണ്ടായിരുന്ന രാജാക്കന്മാരെയെല്ലാം കപ്പം കൊടുക്കേണ്ടവരാക്കി. ക്ഷാത്രധർമ്മം നടപ്പാക്കിയ ബലവാന്മാരായ രാജാക്കന്മാരെയെല്ലാം കൊന്നു.

7. **ബ്രാഹ്മണാ വശഗാ ജാതാ യജ്ഞഭാഗസമർപ്പകാഃ**
**മഹിഷസ്യ മഹാരാജ നിഖിലേ ക്ഷിതിമണ്ഡലേ**

രാജാവേ, ഭൂമിയിലെങ്ങുമുള്ള ബ്രാഹ്മണർ മഹിഷാസുരന് അധീനരും യജ്ഞഭാഗം അവനു സമർപ്പിക്കുന്നവരുമായിത്തീർന്നു.

8. **ഏകാതപത്രം തദ്രാജ്യം കൃത്വാ സ മഹിഷാസുരഃ**
**സ്വർഗ്ഗം ജേതും മനശ്ചക്രേ വരദാനേന ഗർവിതഃ**

രാജ്യം ഒറ്റക്കുടക്കീഴിൽ ആക്കിയിട്ട് ആ മഹിഷാസുരൻ വരലാഭത്താൽ അഹങ്കരിച്ച് സ്വർഗ്ഗം കീഴടക്കാൻ ആലോചിച്ചു.

9. പ്രണിധിം പ്രേഷയാമാസ ഹയാരിസ്തു ശചീപതിം
സ സന്ദേശഹരം ശീഘ്രമാഹൂയോവാച ദൈത്യരാട്

ഒരു ദൂതനെ ദേവേന്ദ്രന്റെ അടുത്തേക്ക് അയയ്ക്കാൻ തീരുമാനിച്ചു. ഒരു സന്ദേശവാഹകനെ വേഗം വിളിച്ച് ആ ദൈത്യരാജാവു പറഞ്ഞു:

10. ഗച്ഛ വീര മഹാബാഹോ ദൂതത്വം കുരു മേƒനഘ
ബ്രൂഹി ശക്രം ദിവം ഗത്വാ നിഃശങ്കഃ സുരസന്നിധൗ

മഹാബാഹോ, നീ എന്റെ ദൗത്യവും വഹിച്ചു കൊണ്ടു പോകണം. സ്വർഗ്ഗത്തു ചെന്ന് ദേവസന്നിധിയിൽ ഒരു മടിയും കൂടാതെ ദേവേന്ദ്രനോട് ഇങ്ങനെ പറയണം.

11. മുഞ്ച സ്വർഗ്ഗം സഹസ്രാക്ഷ യഥേഷ്ടം ഗച്ഛ മാ ചിരം
സേവാം വാ കുരു ദേവേശ മഹിഷസ്യ മഹാത്മനഃ

ഹേ സഹസ്രാക്ഷ, ഒട്ടും വൈകാതെ സ്വർഗ്ഗം വിട്ട് എവിടെയെങ്കിലും പൊയ്ക്കോളൂ. അല്ലെങ്കിൽ മഹാത്മാവായ മഹിഷനെ സേവിച്ചോളൂ.

12. സ ത്വാം സംരക്ഷയേന്നൂനം രാജാ ശരണമാഗതം
തസ്മാത്ത്വം ശരണം യാഹി മഹിഷസ്യ ശചീപതേ

അദ്ദേഹം ശരണാഗതനായ നിന്നെ രക്ഷിക്കും. തീർച്ച. അതിനാൽ ഹേ ദേവേന്ദ്ര, ആ മഹിഷനെത്തന്നെ ശരണം പ്രാപിക്കൂ.

13. നോ ചേദ്വജ്രം ഗൃഹാണാശു യുദ്ധായ ബലസൂദന
പൂർവ്വൈർജിതോƒസി ചാസ്മാകം ജാനാമി തവ പൗരുഷം

അല്ലെങ്കിൽ യുദ്ധത്തിനായി വജ്രായുധം എടുത്തു കൊള്ളുക. ഞങ്ങളുടെ പൂർവ്വികർ നിന്നെ ജയിച്ചിട്ടുണ്ട്. നിന്റെ പൗരുഷം എത്രയുണ്ടെന്ന് എനിക്ക് അറിയുകയും ചെയ്യാം.

14. അഹല്യാജാര വിജ്ഞാതം ബലം തേ സുരസംഘപ
യുദ്ധ്യസ്വ വ്രജ വാ കാമം യത്രതേ രമതേ മനഃ

ഹേ അഹല്യാജാര, സുരാധിപനായ നിന്റെ ബലം എത്രയുണ്ടെന്ന് അറിഞ്ഞതാണ്. ഒന്നുകിൽ യുദ്ധം ചെയ്യുക; അല്ലെങ്കിൽ നിന്റെ മനസ്സിന് ഇണങ്ങുന്നിടത്തേക്ക് പൊയ്ക്കൊള്ളുക.

### വ്യാസ ഉവാച

15. തച്ഛ്രുത്വാ വചനം തസ്യ ശക്രഃ ക്രോധസമന്വിതഃ
ഉവാച തം നൃപശ്രേഷ്ഠ സ്മിതപൂർവ്വം വചസ്തദാ

അവന്റെ വാക്കുകേട്ട് ക്രോധാവിഷ്ഠനായ ദേവേന്ദ്രൻ ഒന്നു പുഞ്ചിരിച്ചു കൊണ്ട് അവനോട്(ദൂതനോട്) പറഞ്ഞു:

16. ന ജാനേƒഹം സുമന്ദാത്മൻ യതസ്ത്വം മദദർപ്പിതഃ
ചികിത്സാം സംകരിഷ്യാമി രോഗസ്യാസ്യ പ്രഭോസ്തവ

എടാ വിഡ്ഢി, എന്തുകൊണ്ടാണ് നീ ഇത്ര അഹങ്കരിക്കുന്നതെന്ന് എനിക്ക് അറിഞ്ഞുകൂടാ. പ്രഭുവായ നിന്റെ ഈ രോഗത്തിന് ഞാൻ നല്ല ചികിത്സ ചെയ്യുന്നുണ്ട്.

17. അതഃ പരം കരിഷ്യാമി മൂലസ്യാസ്യ നികൃന്തനം
ഗച്ഛ ദൂത തഥാ ബ്രൂഹി തസ്യാഗ്രേ മമ ഭാഷിതം

പിന്നെ അതിന്റെ വേരുകൂടി പിഴുതെടുത്തു കൊള്ളാം. എടാ ദൂത, എന്റെ ഈ വാക്ക് അതുപോലെ അവന്റെ അടുക്കൽ ചെന്നു പറഞ്ഞേക്ക്.

**18. ശിഷ്ടൈർ ദൂതാ ന ഹന്തവ്യാസ്തസ്മാത്ത്വാം വിസൃജാമ്യഹം**
**യുദ്ധേച്ഛാ ചേത്സമാഗച്ഛ ത്വരിതോ മഹിഷീസുത**

സജ്ജനങ്ങൾ ദൂതന്മാരെ കൊല്ലുകയില്ല. അതുകൊണ്ട് ഞാൻ നിന്നെ വിട്ടയയ്ക്കുകയാണ്. എടാ എരുമയുടെ മോനേ, യുദ്ധം ചെയ്യണമെന്നുണ്ടെങ്കിൽ വേഗം ഇങ്ങോട്ടു വന്നോളൂ.

**19. ഹയാരേ ത്വദ്ബലം ജ്ഞാതം തൃണാശസ്ത്വം ജഡാകൃതിഃ**
**ശൃംഗയോസ്തേ കരിഷ്യാമി സുദൃഢം ച ശരാസനം**

ഹയ ശത്രോ, നിന്റെ ബലം എത്രയുണ്ടെന്ന് എനിയ്ക്കറിയാം. പുല്ലു തിന്നുന്ന ജന്തുവാണു നീ. നിന്റെ കൊമ്പുകൾ കൊണ്ട് ഞാൻ ബലത്ത വില്ലുണ്ടാക്കുന്നുണ്ട്.

**20. ദർപ്പഃ ശൃംഗബലാത്തേ/സ്തി വിദിതം കാരണം മയാ**
**വിഷാണേ തേ പരിച്ഛിത്വാ സംഹരിഷ്യാമി തദ്ബലം**

കൊമ്പിന്റെ ബലം കൊണ്ടാണ് നീ അഹങ്കരിക്കുന്നതെന്ന് എനിക്കറിയാം. കൊമ്പു രണ്ടും മുറിച്ചെടുത്ത് നിന്റെ അഹങ്കാരം ഞാൻ കെടുത്തുന്നുണ്ട്.

**21. യദ്ബലേനാതിപൂർണ്ണസ്ത്വം ജാതോ/സി ബലദർപ്പിതഃ**
**കുശലസ്ത്വം തദാഘാതേ ന യുദ്ധേ മഹിഷാധമ**

അതിന്റെ ബലം കൊണ്ടാണ് നീ അത്യധികം മദിക്കുന്നത്. എടാ, മഹിഷാധമ, ആ കൊമ്പുകൊണ്ട് വെട്ടാനല്ലാതെ നിന്നെക്കൊണ്ട് യുദ്ധം ചെയ്യാൻ കൊള്ളുകയില്ല.

**വ്യാസ ഉവാച**

**22. ഇത്യുക്തോ/സൗ സുരേന്ദ്രേണ സ ദൂതസ്ത്വരിതോ ഗതഃ**
**ജഗാമ മഹിഷം മത്തം പ്രണമ്യ പ്രത്യുവാച ഹ**

ദേവേന്ദ്രൻ ഇങ്ങനെ പറഞ്ഞതുകേട്ട ദൂതൻ വളരെ വേഗം അവിടെ നിന്നു പോയി. മഹിഷന്റെ അടുത്തു ചെന്ന് നമസ്കരിച്ചിട്ട് ഇങ്ങനെ പറഞ്ഞു:

**ദൂത ഉവാച**

**23. രാജൻ ദേവാധിപഃ കാമം ന ത്വാം വിഗണയത്യസൗ**
**മന്യതേ സ്വബലം പൂർണ്ണം ദേവസൈന്യസമാവൃതഃ**

രാജൻ, ആ ദേവരാജാവ് അങ്ങയെ അശേഷവും ഗണിക്കുന്നതേയില്ല. ദേവസൈന്യങ്ങളോടു കൂടിയ അദ്ദേഹം തനിക്ക് പൂർണ്ണബലമുണ്ടെന്നു വിചാരിക്കുന്നു.

**24. യദുക്തം തേന മൂർഖേണ കഥമന്യദ്ബ്രവീമ്യഹം**
**പ്രിയം സത്യം ച വക്തവ്യം ഭൃത്യേന പുരതഃ പ്രഭോഃ**

ആ മൂർഖൻ പറഞ്ഞതു ഞാൻ പറയാം. മറ്റെന്തു പറയാനാണ് ! പ്രഭുവിന്റെ മുമ്പിൽ ഭൃത്യൻ പ്രിയവും സത്യവുമാണല്ലോ പറയേണ്ടത്.

**25. പ്രിയം സത്യം ച വക്തവ്യം പ്രഭോരഗ്രേ ശുഭേച്ഛുനാ**
**ഇതി നീതിർമഹാരാജ ജാഗർത്തി ശുഭകാരിണീ**

ശുഭേച്ഛയുള്ളവൻ പ്രഭുവിന്റെ മുമ്പിൽ പ്രിയവും സത്യവും പറയണം. ഇതാണ്, മഹാരാജാവേ, ശുഭപ്രദമായ നീതിശാസ്ത്രത്തിന്റെ കല്പന.

**26. കേവലം ചേത് പ്രിയം ബ്രൂയാന്ന തേ കാര്യം ഭവിഷ്യതി**
**പരുഷം ച ന വക്തവ്യം കദാചിച്ഛുഭമിച്ഛതാ**

കേവലം പ്രിയം പറഞ്ഞാൽ അങ്ങേയ്ക്ക് അതുകൊണ്ട് ഒരു പ്രയോജനവും ഉണ്ടാവില്ല. ശുഭകാംക്ഷി ഒരിക്കലും പരുഷവാക്ക് പറയുകയുമരുത്.

**27. യഥാ രിപുമുഖാദ്വാചഃ പ്രസരന്തി വിഷോപമാഃ**
**തഥാ ഭൃത്യമുഖാന്നാഥ നിഃ സരന്തി കഥം ഗിരഃ**

എങ്ങനെയാണോ ശത്രുമുഖത്തു നിന്ന് വിഷതുല്യമായ വാക്കുകൾ പുറപ്പെടുന്നത് അങ്ങനെയുള്ള വാക്കുകൾ ഭൃത്യമുഖത്തു നിന്ന് പുറപ്പെടുന്നതെങ്ങനെ?

**28. യാദൃശാനീഹ വാക്യാനി തേനോക്താനി മഹീപതേ**
**താദൃശാനി ന മേ ജിഹ്വാ വക്തുമർഹതി കർഹിചിത്**

മഹാരാജാവേ, എപ്രകാരമുള്ള വാക്കുകളാണോ അവൻ പറഞ്ഞത് അപ്രകാരമുള്ള വാക്കുകൾ എന്റെ നാവിൻ തുമ്പിൽ നിന്നു വീഴുകയില്ല.

## വ്യാസ ഉവാച

**29. തച്ഛ്രുത്വാ വചനം തസ്യ ഹേതുഗർഭം തൃണാശനഃ**
**ഭൃശം കോപപരീതാത്മാ ബഭ്രൂവ മഹിഷാസുരഃ**

ദൂതന്റെ ഹേതുഗർഭിതമായ ആ വാക്കു കേട്ടപ്പോൾ തൃണാശനനായ മഹിഷാസുരന് കോപം ഉജ്വലിച്ചു.

**30. സമാഹൂയാബ്രവീദ്ദൈത്യാൻ കോപസംരക്തലോചനഃ**
**ലാംഗൂലം പൃഷ്ഠദേശേ ച കൃത്വാ മൂത്രം പരിത്യജൻ**

ദൈത്യന്മാരെ വിളിച്ച് കോപത്താൽ ചെമന്നു കലങ്ങിയ കണ്ണുകളോടെ, വാലുവളച്ച് പുറത്തുവച്ച്, മൂത്രം ഇറ്റിച്ചു കൊണ്ട്, അവരോട് ഇങ്ങനെ പറഞ്ഞു.

**31. ഭോ ഭോ ദൈത്യാഃ സുരേന്ദ്രോ*f*സൗ യുദ്ധകാമോ*f*സ്തിസർവ്വഥാ**
**ബലോദ്യോഗം കുരുധ്വം വൈ ജേതവ്യോ*f*സൗ സുരാധമഃ**

ഹേ ദൈത്യന്മാരേ, ആ ദേവേന്ദ്രന് എങ്ങനെയും യുദ്ധം ചെയ്യണമെന്നാണ് ആഗ്രഹം. നിങ്ങളും യുദ്ധത്തിനു തയാറാവണം. ആ സുരാധമനെ ജയിക്കണം.

**32. മദഗ്രേ കോ ഭവേച്ഛൂരഃ കോടിശശ്ചേത്തഥാവിധാഃ**
**ന ബിഭേമ്യേകതഃ കാമം ഹനിഷ്യാമ്യദ്യ സർവ്വഥാ**

എന്റെ മുമ്പിൽ നില്ക്കാൻ തക്ക ശൂരൻ ആരുണ്ട്? കോടിക്കണക്കിന് ഇന്ദ്രന്മാർ വരട്ടെ എനിക്കു ഭയമില്ല. ഇപ്പോൾ ഞാൻ ഒറ്റയ്ക്കു മതിയാകും അവനെ കൊല്ലാൻ.

**33. ശൂരഃ ശാന്തേഷ്വസൗന്യൂനം തപസ്വിഷു ബലാധികഃ**
**ബലകർത്താ ഹി കുഹകോ ലമ്പടഃ പരദാരഹൃത്**

ശാന്തന്മാരുടെ മുമ്പിൽ ശൂരത്വവും മുനിമാരുടെ മുമ്പിൽ ശക്തിയും കാട്ടുന്ന വഞ്ചകനും സ്ത്രീലമ്പടനും പരദാരഹർത്താവുമാണ് അവൻ.

**34. അപ്സരോബല സംമത്തസ്തപോ വിഘ്നകരഃ ഖലഃ**
**ഛിദ്രപ്രഹരണഃ പാപോ നിത്യം വിശ്വാസഘാതകഃ**

അപ്സരസ്സുകളുടെ ബലത്താൽ അഹങ്കരിക്കുന്നവനും തപസ്സിന് വിഘ്നം ഉണ്ടാക്കുന്നവനും ദുഷ്ടനും തക്കം നോക്കി ചതിക്കുന്നവനും പാപനും എന്നും വിശ്വാസവഞ്ചന ചെയ്യുന്നവനുമാണ് അവൻ.

**35. നമുചിർഹതോ യേന കൃത്വാ സന്ധിം ദുരാത്മനാ**
**ശപഥാൻവിവിധാനാദൗ കൃത്വാ ഭീതേന ഛദ്മനാ**

ദുരാത്മാവും ഭീതനും കള്ളനുമായ അവൻ ആദ്യം പലതരം ശപഥങ്ങൾ മൂലം സന്ധി ചെയ്തിട്ട് പിന്നീടല്ലേ നമുചിയെ ചതിവിൽ കൊന്നത്?

**36. വിഷ്ണുസ്തു കപടാചാര്യഃ കുഹകഃ ശപഥാകരഃ**
**നാനാരൂപധരഃ കാമം ബലകൃദ്ദംഭപണ്ഡിതഃ**

വിഷ്ണുവാകട്ടെ കപടാചാര്യനും കള്ളനും ചതിയനും നാനാരൂപം ധരിക്കുന്നവനും അക്രമം കാട്ടുന്നവനും ഡംഭുപറയുന്നവനുമാണ്.

**37. കൃത്വാ കോലാകൃതിം യേന ഹിരണ്യാക്ഷോ നിപാതിതഃ**
**ഹിരണ്യകശിപുർയേന നൃസിംഹേന ച ഘാതിതഃ**

അവൻ പന്നിയുടെ രൂപം കൈക്കൊണ്ട് ഹിരണ്യാക്ഷനെ വീഴ്ത്തി. നരസിംഹരൂപം ധരിച്ച് ഹിരണ്യകശിപുവിനെയും വധിച്ചു.

**38. നാഹം തദ്വശഗോ നൂനം ഭവേയം ദനുനന്ദനാഃ**
**വിശ്വാസം നൈവ ഗച്ഛാമി ദേവാനാം കുത്ര കർഹിചിത്**

ദനുപുത്രരേ, ഞാൻ അവനു കീഴ്പ്പെടുകയില്ലെന്നു തീർച്ചയാണ്. ദേവന്മാരെ ഒരിക്കലും ഒരുകാര്യത്തിലും ഞാൻ വിശ്വസിക്കയില്ല.

**39. കിം കരിഷ്യതി മേ വിഷ്ണുരിന്ദ്രോ വാ ബലവത്തരഃ**
**രുദ്രോ വാപി ന മേ ശക്തഃ പ്രതികർത്തും രണാംഗണേ**

വിഷ്ണുവോ ശക്തനായ ഇന്ദ്രനോ രുദ്രനോ ആവട്ടെ എന്നോട് എന്തുചെയ്യും? യുദ്ധരംഗത്ത് എന്നെ എതിർക്കാൻ ആർക്കെങ്കിലും ശക്തിയുണ്ടോ?

**40. ത്രിവിഷ്ടപം ഗ്രഹീഷ്യാമി ജിത്വേന്ദ്രം വരുണം യമം**
**ധനദം പാവകം ചൈവ ചന്ദ്രസൂര്യൗ വിജിത്യ ച**

ഇന്ദ്രനെയും വരുണനെയും യമനെയും കുബേരനെയും അഗ്നിയെയും ചന്ദ്രസൂര്യന്മാരെയും ജയിച്ചിട്ട് ഞാൻ സ്വർഗ്ഗം കീഴടക്കും.

**41. യജ്ഞഭാഗഭുജഃ സർവ്വേ ഭവിഷ്യാമോഽദ്യ സോമപാഃ**
**ജിത്വാ ദേവസമൂഹം ച വിഹരിഷ്യാമി ദാനവൈഃ**

യജ്ഞഭാഗം ഭക്ഷിക്കുന്നവരായിത്തീരണം നമുക്കെല്ലാം. സോമരസം പാനം ചെയ്യണം. ദാനവരായ നമുക്ക് ആ ദേവന്മാരെ ജയിച്ച് സ്വർഗ്ഗത്തു വിഹരിക്കണം.

**42. ന മേ ഭയം സുരേഭ്യശ്ച വരദാനേന ദാനവാഃ**
**മരണം ന നരേഭ്യശ്ച നാരീ കിം മേ കരിഷ്യതി**

ദാനവരേ, വരം ലഭിച്ചതിനാൽ എനിക്ക് ദേവന്മാരെ ഭയപ്പെടേണ്ട. ആണായിട്ടുള്ള ഒരു ജീവിയും എന്നെ കൊല്ലുകയില്ല. പെണ്ണ് എന്നെ എന്തു ചെയ്യാനാണ്?

**43. പാതാളപർവ്വതേഭ്യശ്ച സമാഹൂയ വരാൻവരാൻ**
**ദാനവാന്മമ സൈന്യേശാൻ കുർവന്തു ത്വരിതാശ്ചരാഃ**

ഹേ ദൂതന്മാരേ, പാതാളത്തിൽ നിന്നും പർവ്വതങ്ങളിൽ നിന്നും വീരന്മാരായ ദാനവന്മാരെ വിളിച്ചു വരുത്തി വേഗം എന്റെ സൈന്യത്തിന്റെ തലവന്മാരാക്കുക.

**44. ഏകോഽഹം സർവ്വദേവേശാൻ വിജേതും ദാനവാഃ ക്ഷമഃ**
**ശോഭാർത്ഥം വഃ സമാഹൂയ നയാമി സുരസംഗമേ**

ദാനവരേ, ഞാനൊറ്റയ്ക്കു പോരും ദേവോത്തമന്മാരെ ജയിക്കാൻ. വെറുമൊരു അലങ്കാരത്തിനു വേണ്ടിയാണ് ഞാൻ യുദ്ധരംഗത്തേക്ക് നിങ്ങളെ കൂട്ടിക്കൊണ്ടു പോകുന്നത്.

**45. ശൃംഗാഭ്യാം ച ഖുരാഭ്യാം ച ഹനിഷ്യേഽഹം സുരാൻ കില**
**ന മേ ഭയം സുരേഭ്യശ്ച വരദാനപ്രഭാവതഃ**

കൊമ്പുകൾ കൊണ്ടും കുളമ്പുകൾ കൊണ്ടും സകലദേവന്മാരെയും ഞാൻ കൊല്ലും. വരശക്തിലഭിച്ചതുകൊണ്ട് എനിക്ക് ദേവന്മാരെ ഭയപ്പെടേണ്ട കാര്യമില്ല.

**46. അവദ്ധ്യോഽഹം സുരഗണൈരസുരൈർ മാനവൈസ്തഥാ**
**തസ്മാത് സജ്ജാ ഭവന്ത്വദ്യ ദേവലോകജയായ വൈ**

ദേവന്മാർക്കോ മനുഷ്യർക്കോ അസുരന്മാർക്കോ എന്നെ കൊല്ലാൻ ആവില്ല. അതുകൊണ്ട് ഒരുങ്ങിക്കൊള്ളിൻ ! ദേവലോകം നമുക്കിപ്പോൾ കീഴടക്കണം.

**47. ജിത്വാ സുരാലയം ദൈത്യാ വിഹരിഷ്യാമി നന്ദനേ**
**മന്ദാരകുസുമാപീഡാ ദേവയോഷിത് സമന്വിതാഃ**

ദൈത്യന്മാരേ, ദേവലോകം കീഴടക്കിയ ശേഷം, മന്ദാരകുസുമങ്ങൾ ചൂടി, ദേവാംഗനകളോടുകൂടി, നന്ദനാരാമത്തിൽ നമുക്ക് വിഹരിക്കണം.

**48. കാമധേനുപയോത്സിക്താഃ സുധാപാനപ്രമോദിതാഃ**
**ദേവഗന്ധർവ ഗീതാദിനൃത്യലാസ്യ സമന്വിതാഃ**

കാമധേനുവിന്റെ പാലിൽ മുങ്ങിക്കുളിക്കണം. സുധ പാനം ചെയ്തു സുഖിക്കണം. ദേവന്മാർ ഗന്ധർവന്മാർ എന്നിവരോടൊത്ത് ആടിപ്പാടി രസിക്കണം.

**49. ഉർവ്വശീ മേനകാ രംഭാ ഘൃതാചീ ച തിലോത്തമാ**
**പ്രമദ്വരാ മഹാസേനാ മിശ്രകേശീ മദോൽക്കടാ**

ഉർവ്വശി, മേനക, രംഭ, ഘൃതാചി, തിലോത്തമ, പ്രമദ്വര, മഹാസേന, മിശ്രകേശി, മദോൽക്കട

**50. വിപ്രചിത്തിപ്രഭൃതയോ നൃത്യഗീതവിശാരദാഃ**
**രഞ്ജയിഷ്യന്തി വഃ സർവ്വാന്നാനാസവനിഷേവണൈഃ**

വിപ്രചിത്തി തുടങ്ങിയവർ നൃത്തഗീതാദികളിൽ നല്ല വിദഗ്ദ്ധരാണ്. അവരെല്ലാം നാനാതരം മദ്യങ്ങൾ നൽകി നിങ്ങളെ രസിപ്പിക്കും.

**51. സർവ്വേ സജ്ജാ ഭവന്ത്വദ്യ രോചതാം ഗമനം ദിവി**
**സംഗ്രാമാർത്ഥം സുരൈഃ സാർധം കൃത്വാ മംഗളമുത്തമം**

ഉടൻ തന്നെ സ്വർഗ്ഗത്തേക്കു പോകാൻ ഏവരും സസന്തോഷം ഒരുങ്ങിക്കൊൾവിൻ ! ദേവന്മാരോടു യുദ്ധം ചെയ്യുന്നതിനായി ആദ്യം മംഗളകർമ്മം നടത്തുക.

**52. രക്ഷണാർത്ഥം ച സർവ്വേഷാം ഭാർഗ്ഗവം മുനിസത്തമം**
**സമാഹൂയ ച സമ്പൂജ്യ സ്ഥാപ്യ യജ്ഞേ ഗുരും പരം**

സകലർക്കും രക്ഷലഭിക്കുന്നതിനുവേണ്ടി മുനിശ്രേഷ്ഠനായ ഭാർഗ്ഗവനെ വിളിച്ചു വരുത്തി പരമാചാര്യനായി പൂജിച്ചിരുത്തുക.

### വ്യാസ ഉവാച

53. ഇതി സന്ദിശ്യ ദൈത്യേന്ദ്രാൻ മഹിഷഃ പാപധീസ്തദാ
ജഗാമ ത്വരിതോ രാജൻ ഭവനം സ്വം മുദാന്വിതഃ

പാപാത്മാവായ മഹിഷേന്ദ്രൻ ഇങ്ങനെ ദൈത്യന്മാരോടു കല്പിച്ചിട്ട് വേഗം, സന്തോഷത്തോടെ തന്റെ ഭവനത്തിലേക്കു പോയി.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
തൃതീയോƒദ്ധ്യായഃ

## അഥ ചതുർത്ഥോƒദ്ധ്യായഃ

### വ്യാസ ഉവാച

1. ഗതേ സൂതേ സുരേന്ദ്രോƒപി സമാഹൂയ സുരാനഥ
യമവായുധനാദ്ധ്യക്ഷവരുണാനിദമൂചിവാൻ

ദൂതൻ പോയിക്കഴിഞ്ഞപ്പോൾ ദേവേന്ദ്രനും ദേവന്മാരെ വിളിച്ചുകൂട്ടി. യമൻ, വായു, കുബേരൻ വരുണൻ എന്നിവരോട് ഇങ്ങനെ പറഞ്ഞു:

2. മഹിഷോ നാമ ദൈത്യേന്ദ്രോ രംഭപുത്രോ മഹാബലഃ
വരദർപ്പമദോന്മത്തോ മായാശതവിചക്ഷണഃ

രംഭന്റെ പുത്രനും മഹാപരാക്രമിയുമായി മഹിഷൻ എന്ന് ഒരു ദൈത്യേന്ദ്രനുണ്ട്. അവൻ വരലാഭത്താൽ അഹങ്കരിക്കുന്നവനും അനേകം മായകൾ കാണിക്കുന്നതിൽ സമർത്ഥനുമാണ്.

3. തസ്യ ദൂതോƒദ്യ സമ്പ്രാപ്തഃ പ്രേഷിതസ്തേന ഭോഃ സുരാഃ
സ്വർഗ്ഗകാമേന ലുബ്ധേന മാമുവാചേദൃശം വചഃ

ദേവന്മാരേ, അവൻ പറഞ്ഞയച്ച ഒരു ദൂതൻ ഇന്നിവിടെ വന്നിരുന്നു. സ്വർഗ്ഗം കീഴടക്കണമെന്ന വ്യാമോഹത്തോടെ അവൻ എന്നോട് ഇങ്ങനെ പറഞ്ഞിരിക്കുന്നു.

4. ത്യജ ദേവാലയം ശക്ര യഥേച്ഛം വ്രജ വാസവ
സേവാം വാ കുരു ദൈത്യസ്യ മഹിഷസ്യ മഹാത്മനഃ

"ഹേ ശക്ര, ദേവലോകം വിട്ടുകൊള്ളുക. ഹേ വാസവ, ഇഷ്ടമുള്ളിടത്തേക്ക് പൊയ്ക്കൊള്ളുക. അല്ലെങ്കിൽ മഹാത്മാവായ മഹിഷാസുരനെ സേവിച്ചുകൊള്ളുക.

5. ദയാവാൻ ദാനവേന്ദ്രോƒസൗ സ തേ യുക്തിം വിധാസ്യതി
സ തേഷു ഭൃത്യഭൂതേഷു ന കുപ്യതി കദാചന

ആ ദാനവശ്രേഷ്ഠൻ വളരെ ദയയുള്ളവനാണ്. അവൻ നിനക്കു വേണ്ടതു ചെയ്തുകൊള്ളും. അദ്ദേഹം തന്റെ ഭൃത്യരായിത്തീർന്നവരോട് ഒരിക്കലും കയർക്കാറില്ല.

6. നോ ചേദ്യുദ്ധായ ദേവേശ സേനോദ്യോഗം കുരു സ്വയം
ഗതേ മയി സ ദൈത്യേന്ദ്രസ്ത്വരിതഃ സമുപേഷ്യതി

ഹേ ദേവേശ, അല്ലെങ്കിൽ യുദ്ധത്തിനായി സ്വയം സൈന്യങ്ങളെ ഒരുക്കിക്കൊള്ളു. ഞാൻ ചെന്നാലുടൻതന്നെ ആ ദൈത്യ രാജാവ് ഇവിടെ എത്തും.

**7. ഇത്യുക്ത്വാ സ ഗതോ ദൂതോ ദാനവസ്യ ദുരാത്മനഃ**
**കിം കർത്തവ്യമതഃ കാര്യം ചിന്തയധ്വം സുരോത്തമാഃ**

എന്നുപറഞ്ഞിട്ട് ദുരാത്മാവായ ആ ദാനവന്റെ ദൂതൻ പോയി. ദേവോത്തമരേ, നാമെന്താണ് ഇനി ചെയ്യേണ്ടതെന്ന് ചിന്തിക്കിൻ.

**8. ദുർബലോƒപി ന ചോപേക്ഷ്യഃ ശത്രൂർബലവതാ സുരാഃ**
**വിശേഷേണ സദോദ്യോഗീ ബലവാൻ ബലദർപ്പിതഃ**

ദേവന്മാരേ, ശത്രു എത്ര ദുർബലനായാലും ബലമുള്ളവൻ അവനെ അവഗണിക്കരുത്. പ്രത്യേകിച്ച് ബലത്താൽ അഹങ്കരിക്കുന്ന അവൻ ശക്തനും ഉത്സാഹിയുമാണ്.

**9. ഉദ്യമഃ കില കർത്തവ്യോ യഥാബുദ്ധിർയഥാബലം**
**ദൈവാധീനോ ഭവേന്നൂനം ജയോ വാƒഥ പരാജയഃ**

ബുദ്ധിക്കും കഴിവിനുമൊത്ത് പരിശ്രമിക്കുകതന്നെ വേണം. ജയവും തോൽവിയും വിധിയെ ആശ്രയിച്ചിരിക്കുന്നു എന്നു തീർച്ചയാണ്.

**10. സന്ധിയോഗോ ന ചാത്രാസ്തി ഖലേ സന്ധിർനിരർത്ഥകഃ**
**സർവ്വഥാ സാധുഭിർകാര്യം വിചാര്യ ച പുനഃ പുനഃ**

സന്ധി ഉണ്ടാക്കുക എന്നൊന്നേ ഇതിലില്ല. ഖലനോടുള്ള സന്ധി അർത്ഥശൂന്യമാണ്. അതുകൊണ്ട് സജ്ജനങ്ങൾ കാര്യങ്ങൾ ആവർത്തിച്ച് ആലോചിച്ചു ചെയ്യുകയാണ് വേണ്ടത്.

**11. യാനമപ്യധുനാ നൈവ കർത്തവ്യം സഹസാ പുനഃ**
**പ്രേക്ഷകാഃ പ്രേഷണീയാശ്ച ശീഘ്രഗാഃ സുപ്രവേശകാഃ**

സാഹസപ്പെട്ട് വേഗം അങ്ങോട്ട് ഓടിച്ചെല്ലുകയും വേണ്ട. ചാരന്മാരെ നമുക്ക് അങ്ങോട്ട് അയയ്ക്കണം. അവർ ശീഘ്രഗാമികളും ഉള്ളിൽ കടന്നുകൂടാൻ കരുത്തുള്ളവരും.

**12. ഇംഗിതജ്ഞാശ്ച നിഃസംഗാ നിസ്പൃഹാഃ സത്യവാദിനഃ**
**സേനാഭിയോഗം പ്രസ്ഥാനം ബലസംഖ്യാം യഥാർത്ഥതഃ**

ഇംഗിതം അറിയുന്നവരും നിസ്സംഗരും ആർത്തിയില്ലാത്തവരും സത്യംപറയുന്നവരുമായിരിക്കണം. അവരുടെ സൈന്യവിന്യാസവും സൈന്യശക്തിയും എണ്ണവും യഥാർത്ഥമായിട്ടറിയണം.

**13. വീരാണാം ച പരിജ്ഞാനം കൃത്വാ യാന്തു ത്വരാന്വിതഃ**
**ജ്ഞാത്വാ ദൈത്യപതേസ്തസ്യ സൈന്യസ്യ ച ബലാബലം**

ആരെല്ലാമാണ് അവരുടെ വീരയോദ്ധാക്കളെന്നും വേഗം പോയി കണ്ടുപിടിക്കട്ടെ. ആ ദൈത്യപതിയുടെ സേനയുടെ ബലാബലം അറിഞ്ഞിട്ട്,

**14. കരിഷ്യാമി തതസ്തൂർണ്ണം യാനം വാ ദുർഗസംഗ്രഹം**
**"വിചാര്യ ഖലു കർത്തവ്യം കാര്യം ബുദ്ധിമതാ സദാ"**
**സഹസാ വിഹിതം കാര്യം ദുഃഖദം സർവ്വഥാ ഭവേത്**

പിന്നെ നമുക്ക് വേണ്ടതൊക്കെ ചെയ്യാം. ഒന്നുകിൽ യുദ്ധത്തിനു പുറപ്പെടാം അല്ലെങ്കിൽ കോട്ടകെട്ടി സുരക്ഷിതരാവാം. "ആലോചിച്ചിട്ടു വേണം എപ്പോഴും അറിവുള്ളവർ ഓരോന്നു പ്രവർത്തിക്കാൻ." സാഹസം കാണിച്ചാൽ അതു ദുഃഖത്തിലേ പര്യവസാനിക്കൂ.

**15. തസ്മാദ്വിമൃശ്യ കർത്തവ്യം സുഖദം സർവ്വഥാ ബുധൈഃ**
**നാത്ര ഭേദവിധിർന്യായ്യോ ദാനവേഷു ച സർവ്വഥാ**

അതുകൊണ്ട് അറിവുള്ളവർ നന്നായി ആലോചിച്ച് സുഖപ്രദമായ കാര്യങ്ങൾ ചെയ്യണം. ഇവിടെ മററുവിധത്തിൽ ചിന്തിക്കുന്നത് ഒരിക്കലും ശരിയല്ല. ദാനവന്മാർ,

16. ഏകചിത്തേഷു കാര്യേഽസ്മിൻ തസ്മാച്ചാരാ വ്രജന്തു വൈ
ജ്ഞാത്വാ ബലാബലം തേഷാം പശ്ചാന്നീതിം വിചാര്യ ച

ഇക്കാര്യത്തിൽ ഒററക്കെട്ടായിരിക്കും. അതുകൊണ്ട് ചാരന്മാർ പോകട്ടെ. അവരുടെ ബലാബലം അറിഞ്ഞിട്ട് പിന്നെ ന്യായമായിട്ടുള്ളത് എന്തെന്ന് ആലോചിച്ച്,

17. വിധേയാ വിധിവത്തജ്ഞൈസ്തേഷു കാര്യപരേഷു ച
അന്യഥാ വിഹിതം കാര്യം വിപരീതഫലപ്രദം

ബോധ്യം വന്ന് യഥാവിധി പ്രവർത്തിക്കണം. ശത്രുക്കൾ ശ്രദ്ധാലുക്കളായിരിക്കെ മറ്റൊരു തരത്തിൽ പ്രവർത്തിച്ചാൽ അത് വിപരീതഫലമേ ഉണ്ടാക്കൂ.

18. സർവ്വഥാ തദ്ഭവേന്നൂനമജ്ഞാതമൗഷധം യഥാ

രോഗം അറിയാതെ ഔഷധം നൽകുന്നതുപോലെയായിത്തീരും, അത്.

## വ്യാസ ഉവാച

ഇതി സഞ്ചിന്ത്യ തൈഃ സർവ്വൈഃ പ്രണിധിം കാര്യവേദിനം

ഇങ്ങനെ എല്ലാവരും കൂടി നിശ്ചയിച്ചതിനാൽ, കാര്യവിചാരം ചെയ്യാൻ കഴിവുള്ള ഒരു ദൂതനെ

19. പ്രേഷയാമാസ ദേവേന്ദ്രഃ പരിജ്ഞാനായ പാർത്ഥിവ
ദൂതസ്തു ത്വരിതോ ഗത്വാ സമാഗമ്യ സുരാധിപം

വിവരം അറിയാൻ വേണ്ടി ദേവേന്ദ്രൻ പറഞ്ഞയച്ചു. ദൂതൻ വളരെ വേഗം ചെന്ന് വിവരം ഗ്രഹിച്ചുകൊണ്ട് തിരിയെവന്ന് ദേവേന്ദ്രനെ,

20. നിവേദയാമാസ തദാ സർവ്വം സൈന്യബലാബലം
ജ്ഞാത്വാ തദ് ബലമുദ്യോഗം തുരാഷാഡതിവിസ്മിതഃ

സൈന്യങ്ങളുടെ ബലാബലത്തെക്കുറിച്ചെല്ലാം അറിയിച്ചു. അസുരന്മാരുടെ സേനകളെക്കുറിച്ചും അവയുടെ വിന്യാസത്തെക്കുറിച്ചും അറിഞ്ഞപ്പോൾ ദേവേന്ദ്രൻ അത്ഭുതപ്പെട്ടുപോയി.

21. ദേവാനചോദയത്തൂർണം സമാഹൂയ പുരോഹിതം
മന്ത്രം മന്ത്രവിദാം ശ്രേഷ്ഠം ചകാര ത്രിദശേശ്വരഃ

അദ്ദേഹം ദേവന്ദ്രന്മാരെ മുഴുവൻ പ്രോത്സാഹിപ്പിച്ചു. പിന്നെ ആ ദേവേന്ദ്രൻ മന്ത്രജ്ഞരിൽ മുഖ്യനായ പുരോഹിതനെ വിളിച്ചുവരുത്തി ആലോചിച്ചു.

22. ഉവാചാംഗിരസഃ ശ്രേഷ്ഠം സമാസീനം വരാസനേ

ഉത്തമാസനത്തിൽ ഉപവിഷ്ഠനായ അദ്ദേഹത്തോട് ദേവേന്ദ്രൻ ചോദിച്ചു:

## ഇന്ദ്ര ഉവാച

ഭോ! ഭോ! ദേവഗുരോ വിദ്വൻ കിം കർത്തവ്യം വദസ്വ നഃ

വിജ്ഞനായ ദേവഗുരോ, ഞങ്ങളിപ്പോൾ എന്താണു ചെയ്യേണ്ടതെന്ന് പറഞ്ഞാലും.

23. സർവ്വജ്ഞോഽസി സമുത്പന്നേ കാര്യേ ത്വം ഗതിരദ്യ നഃ
ദാനവോ മഹിഷോ നാമ മഹാവീര്യോ മദാന്വിതഃ

അങ്ങ് എല്ലാം അറിയുന്നവനാണല്ലോ. ഞങ്ങൾക്ക് ഇക്കാര്യത്തിൽഅങ്ങാണ് ആശ്രയം. മദഗർവിതനും മഹാബലവാനുമായ മഹിഷൻ എന്നൊരു അസുരനുണ്ടല്ലോ.

24. യോദ്ധുകാമഃ സമായാതി ബഹുഭിർദാനവൈർവൃതഃ
തത്ര പ്രതിക്രിയാ കാര്യാ ത്വയാ മന്ത്രവിദാ$f$ധുനാ

അവൻ യുദ്ധം ചെയ്യാനായി അനേകം ദാനവന്മാരോടുകൂടി വരുന്നുണ്ട്. മന്ത്രജ്ഞനായ അങ്ങ് ഉടനെ അതിനുള്ള പ്രതിവിധി ചെയ്യണം.

25. തേഷാം ശുക്രസ്തഥാ ത്വം മേ വിഘ്നഹർത്താ സുസംയതഃ

അവർക്ക് ശുക്രനെന്നപോലെ എന്റെ വിഘ്നങ്ങൾ ഇല്ലാതാക്കാൻ അങ്ങാണ് ശക്തൻ.

### വ്യാസ ഉവാച

തച്ഛ്രുത്വാ വചനം പ്രാഹ തുരാസാഹം ബൃഹസ്പതിഃ

ആ വാക്കുകേട്ട ദേവഗുരു ദേവേന്ദ്രനോട്,

26. വിചിന്ത്യ മനസാ കാമം കാര്യസാധനതത്പരഃ

കാര്യസാധ്യത്തിനുള്ള ഉപായത്തെക്കുറിച്ച് നന്നായി ആലോചിച്ചിട്ട് പറഞ്ഞു.

### ഗുരുരുവാച

സ്വസ്ഥോ ഭവ സുരേന്ദ്ര ത്വം ധൈര്യമാലംബ്യ മാരിഷ

ദേവേന്ദ്ര, അങ്ങ് ധൈര്യം അവലംബിച്ച് സ്വസ്ഥമായിരിക്കുക.

27. വ്യസനേ ച സമുത്പന്നേ ന ത്യാജം ധൈര്യമാശു വൈ
ജയാജയൗ സുരാദ്ധ്യക്ഷ ദൈവാധീനൗ സദൈവ ഹി

ഹേ ദേവേശ, വ്യസനമുണ്ടാകുമ്പോൾ ധൈര്യം കൈവിടരുത്. ജയാപജയങ്ങൾ എപ്പോഴും തന്നെ ദൈവാധീനത്തെ ആശ്രയിച്ചിരിക്കും.

28. സ്ഥാതവ്യം ധൈര്യമാലംബ്യ തസ്മാദ്ബുദ്ധിമതാ സദാ
ഭവിതവ്യം ഭവത്യേവ ജാനന്നേവ ശതക്രതോ

അതുകൊണ്ട് ഹേ ദേവേന്ദ്ര, ഭവിക്കേണ്ടത് ഭവിക്കുകതന്നെ ചെയ്യുമെന്നറിഞ്ഞ്, ബുദ്ധിയുള്ളവൻ സദാ ധൈര്യശാലിയായിരിക്കണം.

29. ഉദ്യമഃ സർവഥാ കാര്യോ യഥാപൗരുഷമാത്മനഃ
മുനയോ$f$പി ഹി മുക്ത്യർത്ഥമുദ്യമൈകരതാഃ സദാ

എന്നാൽ കഴിവിനൊത്ത് പ്രയത്നിക്കുകയും വേണം. മുനിമാർപോലും മുക്തി ലഭിക്കുന്നതിനുവേണ്ടി സദാ പ്രയത്നിച്ചുകൊണ്ടാണല്ലോ കഴിയുന്നത്.

30. ദൈവാധീനം ച ജാനന്തോ യോഗധ്യാനപരായണാഃ
തസ്മാത്സദൈവ കർത്തവ്യോ വ്യവഹാരോദിതോദ്യമഃ

അവർക്ക് ദൈവാധീനത്തെക്കുറിച്ചറിയാം. എങ്കിലും യോഗധ്യാനാദികളിൽ മുഴുകിത്തന്നെ കഴിയുന്നു. അതുകൊണ്ട് ലോക വ്യവഹാരത്തിന് യോജിച്ചപ്രയത്നം ചെയ്യുകയും വേണം.

31. സുഖം ഭവതു വാ മാ വാ ദൈവേ കാ പരിദേവനാ
വിനാ പുരുഷകാരേണ കദാചിത് സിദ്ധിമാപ്നുയാത്

സുഖം ഉണ്ടാകുകയോ ഉണ്ടാകാതിരിക്കുകയോ ചെയ്യട്ടെ.വിധിയെ എന്തിനു പഴിക്കുന്നു ? എന്നാൽ പുരുഷ പ്രയത്നം കൂടാതെ തന്നെ ഫലപ്രാപ്തി ഉണ്ടായെന്നുവരാം.

**32. അന്ധവത് പംഗുവത്കാമം ന തഥാ മുദമാവഹേത്**
**കൃതേ പുരുഷകാരേƒപി യദി സിദ്ധിർന്ന ജായതേ**

പ്രയത്നം കൂടാതെ കിട്ടുന്ന സുഖത്തിൽ അന്ധനെപ്പോലെയും മുടന്തനെപ്പോലെയും അഹങ്കരിക്കരുത്, പ്രയത്നം ചെയ്തിട്ടും ഫലം ലഭിക്കുന്നില്ലെങ്കിൽ,

**33. ന തത്രദൂഷണം തസ്യ ദൈവാധീനേ ശരീരിണി**
**കാര്യസിദ്ധിർ ന സൈന്യേƒസ്തി ന മന്ത്രേ ന ച മന്ത്രണേ**

അവനതിൽ കുററമൊന്നുമില്ല. ശരീരം തന്നെ വിധിക്ക് (കർമ്മ ഫലത്തിന്) അധീനമാണ്. സൈന്യമുള്ളതുകൊണ്ടോ മന്ത്രം കൊണ്ടോ ആലോചന കൊണ്ടോ കാര്യലാഭം ഉണ്ടാവുകയില്ല.

**34. ന രഥേ നായുധേ നൂനം ദൈവാധീനാ സുരാധിപ**
**ബലവാൻ ക്ലേശമാപ്നോതി നിർബലഃ സുഖമശ്നുതേ**

രഥം കൊണ്ടോ ആയുധം കൊണ്ടോ കാര്യലാഭം ഉണ്ടാവില്ലെന്നു തീർച്ചയാണ്. ഹേ സുരാധിപ ദൈവാധീനം കൊണ്ടുമാത്രമേ അതു ലഭിക്കൂ. അതിനെ ആശ്രയിച്ചാണ് ബലവാൻ ക്ലേശിക്കുന്നതും ദുർബലൻ സുഖിക്കുന്നതും.

**35. ബുദ്ധിമാൻ ക്ഷുധിതഃ ശേതേ നിർബുദ്ധിർഭോഗവാൻ ഭവേത്**
**കാതരോ ജയമാപ്നോതി ശൂരോ യാതി പരാജയം**

ബുദ്ധിമാൻ വിശപ്പു സഹിക്കാനാവാതെ വീഴുന്നു. ബുദ്ധികെട്ടവൻ സുഖമായി ഭക്ഷിക്കുന്നു. ഭീരു ജയിക്കുന്നു; ശൂരൻ പരാജയപ്പെടുന്നു.

**36. ദൈവാധീനേ തു സംസാരേ കാമം കാ പരിദേവനാ**
**ഉദ്യമേ യോജയേന്നൂനം ഭവിതവ്യം സുരാധിപ**

സംസാരം വിധിക്കു വിധേയമായിരിക്കെ, എന്തിത്ര ഖേദിക്കുന്നു? ഹേ ദേവേന്ദ്ര, വിധിയെയും പരിശ്രമത്തെയും കൂട്ടിയിണക്കുകയാണ് ചെയ്യേണ്ടത്.

**37. ദുഃഖദേ സുഖദേ വാƒപി തത്ര തൗ ന വിചിന്തയേത്**
**ദുഃഖേ ദുഃഖാധികാൻ പശ്യേത് സുഖേ പശ്യേത് സുഖാധികാൻ**

ദുഃഖം നൽകുന്നതോ സുഖം നൽകുന്നതോ ആവട്ടെ. രണ്ടിനെക്കുറിച്ചും ചിന്തിക്കേണ്ട. ദുഃഖം ഉണ്ടാവുമ്പോൾ അതിലധികം ദുഃഖം അനുഭവിക്കുന്നവരെ നോക്കണം; സുഖമുണ്ടാവുമ്പോൾ അതിലധികം സുഖമുള്ളവരെയും നോക്കണം.

**38. ആത്മാനം ഹർഷശോകാഭ്യാം ശത്രുഭ്യാമിവ നാർപ്പയേത്**
**ധൈര്യമേവാവഗന്തവ്യം ഹർഷശോകോദ്ഭവേ ബുധൈഃ**

മനസ്സിനെ ശത്രുക്കൾക്കെന്നപോലെ ഹർഷശോകങ്ങൾക്ക് അടിമയാക്കരുത്. ഹർഷവും ശോകവുമുണ്ടാവുമ്പോൾ അറിവുള്ളവർ ധൈര്യം കൈക്കൊള്ളണം.

**39. അധൈര്യാദ്യാദൃശം ദുഃഖം ന തു ധൈര്യേƒസ്തിതാദൃശം**
**ദുർലഭം സഹനത്വം വൈ സമയേ സുഖദുഃഖയോഃ**

അധൈര്യത്തിൽ നിന്ന് എത്രമാത്രം ദുഃഖമുണ്ടാവുമോ അത്രത്തോളം ദുഃഖം ധൈര്യമുള്ളപ്പോൾ ഉണ്ടാവില്ല. എങ്കിലും സുഖദുഃഖങ്ങളുണ്ടാവുന്ന അവസരത്തിൽ അവയെ അടക്കുക എന്നത് വളരെ ദുഷ്കരം തന്നെ.

40. ഹർഷശോകോദ്ഭവോ യത്ര ന ഭവേദ്ബുദ്ധിനിശ്ചയാത്
കിം ദുഃഖം കസ്യ വാ ദുഃഖം നിർഗുണോ*f*ഹം സദാ*f*വ്യയഃ

ബുദ്ധിക്ക് ഉറപ്പുണ്ടെങ്കിൽ ഹർഷശോകങ്ങൾ ഉണ്ടാവുകയില്ല. എന്താണു ദുഃഖം? ആർക്കാണു ദുഃഖം? ഞാൻ നിർഗുണനും ഒരിക്കലും നാശമില്ലാത്തവനുമാണ്.

41. ചതുർവിംശതിരിക്തോ*f*സ്മി കിം മേ ദുഃഖം സുഖം ച കിം
പ്രാണസ്യ ക്ഷുത്പിപാസേ ദ്വേ മനസഃ ശോകമൂർച്ഛനേ

ഇരുപത്തിനാലു തത്ത്വങ്ങൾക്ക് - മൂലപ്രകൃതി, മഹത്തത്ത്വം, അഹങ്കാരം, ബുദ്ധി, ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, പഞ്ചതന്മാത്രകൾ എന്നീ തത്ത്വങ്ങൾക്ക് - അതീതനാണു ഞാൻ. എനിക്ക് എന്തു ദുഃഖം? എന്തു സുഖം? വിശപ്പും ദാഹവും പ്രാണനെ സംബന്ധിക്കുന്നവയാണ്. മനസ്സിനുള്ളതാണ് ശോകമോഹങ്ങൾ.

42. ജരാമൃത്യു ശരീരസ്യ ഷഡൂർമിരഹിതഃ ശിവഃ
ശോകമോഹൗ ശരീരസ്യ ഗുണൗ കിം മേ*f*ത്ര ചിന്തനേ

ശരീരത്തിനാണ് ജരാമരണങ്ങൾ. ഞാൻ ഷഡൂർമികളില്ലാത്ത - ക്ഷുത്പിപാസകളും ശോകമോഹങ്ങളും ജരാമരണങ്ങളും ഇല്ലാത്ത - ശിവനാണ്. ശരീരത്തിനുള്ള ഗുണങ്ങളായ ശോകമോഹങ്ങളെപ്പററി ഞാനെന്തിനു ചിന്തിക്കണം ?

43. ശരീരം നാഹമഥവാ തത്സംബന്ധീ ന ചാപ്യഹം
സപ്തൈക ഷോഡശാദിഭ്യോ വിഭിന്നോ*f*ഹം സദാ സുഖീ

ഞാൻ ശരീരമല്ല. ഞാൻ ശരീരത്തോടുബന്ധപ്പെട്ട ഇന്ദ്രിയാദികളോ അല്ല. മഹത്തത്ത്വം തുടങ്ങിയ ഏഴുതത്ത്വങ്ങളോ മൂലപ്രകൃതിയോ പതിനാറു വികാരങ്ങളോ അല്ല.അതിൽനിന്നു വിഭിന്നനാണ്. ഞാൻ സദാ സുഖ സ്വരൂപനാണ്.

44. പ്രകൃതിർവികൃതിർന്നാഹം കിം മേ ദുഃഖം സദാ പുനഃ
ഇതി മത്വാ സുരേശ ത്വം മനസാ ഭവ നിർമമഃ

ഞാൻ പ്രകൃതിയോ അതിന്റെ വികൃതിയോ അല്ല. പിന്നെ എനിക്ക് എന്തു ദുഃഖം? എന്ന വിചാരത്തോടെ, ഹേ ദേവേന്ദ്ര, മനസ്സുകൊണ്ട് അങ്ങ് നിർമമനായിത്തീരുക.

45. ഉപായഃ പ്രഥമോ*f*യം തേ ദുഃഖനാശേ ശതക്രതോ
മമതാ പരമം ദുഃഖം നിർമമത്വം പരം സുഖം

ഹേ ശതക്രതോ, അങ്ങയുടെ ദുഃഖശാന്തിക്കുള്ള ആദ്യോപായം ഇതാണ് . മമതയാണ് പരമമായ ദുഃഖം. ഒന്നിലും മമതയില്ലാതിരിക്കുകയാണ് പരമമായ സുഖം.

46. സന്തോഷാദപരം നാസ്തി സുഖസ്ഥാനം ശചീപതേ
അഥവാ യദി ന ജ്ഞാനം മമത്വനാശനേ കില

ശചീപതേ, സന്തോഷത്തിനുപരി ഒരു സുഖസ്ഥാനമില്ല. മമതയെ നശിപ്പിക്കാനുള്ള ജ്ഞാനം ഉണ്ടായില്ലെങ്കിൽ,

47. തതോ വിവേകഃ കർത്തവ്യോ ഭവിതവ്യേ സുരാധിപ
പ്രാരബ്ധകർമ്മണാം നാശോ നാഭോഗാല്ലക്ഷ്യതേ കില

അവശ്യം ഭാവിയായ കാര്യത്തിൽ വിവേകം പ്രയോജനപ്പെടുത്തണം. സുരാധിപ, പ്രാരബ്ധ കർമ്മങ്ങൾ അനുഭവിക്കാതെ നശിക്കുന്നതായി കാണുന്നില്ല.

48. യദ്ഭാവി തദ്ഭവത്യേവ കാ ചിന്താ സുഖദുഃഖയോഃ
സുരൈഃ സർവ്വൈഃ സഹായൈർവ്വാ ബുദ്ധ്യാ വാ തവ സത്തമ

സകല ദേവന്മാരുടേയും ബുദ്ധിയുടേയും സഹായം അങ്ങേക്ക് ഉണ്ടായാലും ഭവിക്കേണ്ടത് ഭവിക്കുക തന്നെ ചെയ്യും. പിന്നെ സുഖ ദുഃഖങ്ങളെപ്പററി എന്തിനു ചിന്തിക്കണം?

49. സുഖം ക്ഷയായ പുണ്യസ്യ ദുഃഖം പാപസ്യ മാരിഷ
തസ്മാത് സുഖക്ഷയേ ഹർഷഃ കർത്തവ്യഃ സർവ്വഥാ ബുധൈഃ

ദേവേന്ദ്ര സുഖം പുണ്യക്ഷയം ഉണ്ടാക്കുന്നു. ദുഃഖം പാപക്ഷയവും. അതുകൊണ്ട് സുഖക്ഷയമുണ്ടാകുമ്പോൾ അറിവുള്ളവർ സന്തോഷിക്കുകയാണ് ചെയ്യേണ്ടത്.

50. അഥവാ മന്ത്രയിത്വാഽദ്യ കുരുയത്നം യഥാവിധി
കൃതേ യത്നേ മഹാരാജ ഭവിതവ്യം ഭവിഷ്യതി

അല്ലെങ്കിൽ കൂടിയാലോചിച്ച് യഥാവിധിപ്രയത്നിക്കുക. മഹാരാജാവേ, യത്നം ചെയ്താലും. ഭവിക്കേണ്ടത് ഭവിക്കുകതന്നെ ചെയ്യും.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

## അഥ പഞ്ചമോഽദ്ധ്യായഃ

### വ്യാസ ഉവാച

1. ഇതി ശ്രുത്വാ സഹസ്രാക്ഷഃ പുനരാഹ ബൃഹസ്പതിം
യുദ്ധോദ്യോഗം കരിഷ്യാമി ഹയാരേർനാശനായ വൈ

ഇത്രയും കേട്ടപ്പോൾ ദേവേന്ദ്രൻ വീണ്ടും ബൃഹസ്പതിയോടു പറഞ്ഞു: ഹയാരിയെ കൊല്ലാൻ ഞാൻ യുദ്ധത്തിനു ഒരുങ്ങുക.യാണ്.

2. നോദ്യമേന വിനാ രാജ്യം ന സുഖം നച വൈ യശഃ
നിരുദ്യമം ന ശംസന്തി കാതരാ ന ച സോദ്യമാഃ

പ്രയത്നം കൂടാതെ രാജ്യമോ സുഖമോ കീർത്തിയോ ഉണ്ടാവില്ല.പ്രയത്നശാലികളും ഭീരുക്കളും പ്രയത്നിക്കാത്തവനെ പ്രശംസിക്കുകയില്ല.

3. യതീനാം ഭൂഷണം ജ്ഞാനം സംതോഷോ ഹി ദ്വിജന്മനാം
ഉദ്യമഃ ശത്രുഹനനം ഭൂഷണം ഭൂതിമിച്ഛതാം

യതികൾക്ക് ആത്മജ്ഞാനമാണുഭൂഷണം.ബ്രാഹ്മണർക്ക് സന്തോഷവും. ഐശ്വര്യം ആഗ്രഹിക്കുന്നവരുടെ ഭൂഷണം പ്രയത്നവും ശത്രുസംഹാരവുമാണ്.

4. ഉദ്യമേന ഹതസ്ത്വാഷ്ട്രോ നമുചിർബല ഏവ ച
തഥൈനം നിഹനിഷ്യാമി മഹിഷം മുനിസത്തമ

പ്രയത്നം കൊണ്ടാണ് വൃത്രാസുരനും ബലനും നമുചിയും കൊല്ലപ്പെട്ടത്. ഹേ മുനിശ്രേഷ്ഠ, അതുപോലെ ഈ മഹിഷാസുരനേയും ഞാൻ കൊല്ലും.

5. ബലം ദേവഗുരുസ്ത്വം മേ വജ്രമായുധമുത്തമം
സഹായസ്തു ഹരിർനൂനം തഥോമാപതിരവ്യയഃ

ദേവഗുരുവായ അങ്ങാണ് എന്റെ ബലം. വജ്രമാണ് ഉത്തമമായ ആയുധം. സഹായത്തിന് വിഷ്ണുവും ഉമാപതിയും തീർച്ചയായും ഉണ്ടാവും.

6. രക്ഷോഘ്നാൻ പഠ മേ സാധോ കരോമ്യദ്യ സമുദ്യമം
സ്വസൈന്യാഭിനിവേശം ച മഹിഷം പ്രതി മാനദ

മഹർഷേ, അങ്ങ് രക്ഷോനാശത്തിനുള്ള മന്ത്രങ്ങൾ ജപിച്ചാലും. മഹിഷനെ നേരിടാൻ ഞാൻ എന്റെ സൈന്യങ്ങളെ ഉത്സാഹത്തോടെ തയ്യാറാക്കിക്കൊള്ളാം.

വ്യാസ ഉവാച

7. ഇത്യുക്തോ ദേവരാജേന വാചസ്പതിരുവാച ഹ
സുരേന്ദ്രം യുദ്ധസംരക്തം സ്മിതപൂർവ്വം വചസ്തദാ

ഇങ്ങനെ ദേവേന്ദ്രൻ പറഞ്ഞതുകേട്ടപ്പോൾ ദേവഗുരു യുദ്ധാസക്തനായ ദേവേന്ദ്രനോട് പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:

ബൃഹസ്പതിരുവാച

8. പ്രേരയാമി ന ചാഹം ത്വാം ന ച നിർവാരയാമ്യഹം
സന്ദിഗ്ദ്ധേഽത്ര ജയേ കാമം യുദ്ധ്യതശ്ച പരാജയേ,

ഞാൻ അങ്ങയെ പ്രേരിപ്പിക്കുന്നുമില്ല; തടയുന്നുമില്ല. യുദ്ധത്തിൽ ജയാപജയങ്ങൾ സംശയാസ്പദമായിരിക്കുന്നതിനാൽ

9. ന തേഽത്ര ദൂഷണം കിഞ്ചിദ് ഭവിതവ്യേ ശചീപതേ
സുഖം വാ യദി വാ ദുഃഖം വിഹിതം ച ഭവിഷ്യതി

ഞാൻ അങ്ങയെ ഒട്ടും കുറ്റപ്പെടുത്തുന്നുമില്ല. വരാനിരിക്കുന്നത് സുഖമായാലും ദുഃഖമായാലും വരികതന്നെ ചെയ്യും.

10. ന മയാ തത് പരിജ്ഞാതം ഭാവി ദുഃഖം സുഖം തഥാ
യദ്ഭാര്യാഹരണേ പ്രാപ്തം പുരാ വാസവ വേത്സി ഹി

എന്റെ ഭാര്യയെ പണ്ട് അപഹരിച്ചുകൊണ്ടു പോയകാര്യം ഹേ വാസവ, അങ്ങേയ്ക്ക് അറിഞ്ഞുകൂടേ? വരാൻ പോകുന്നത് സുഖമോ ദുഃഖമോ എന്ന് എനിക്ക് അന്ന് അറിയാമായിരുന്നുവോ?

11. ശശിനാ മേ ഹൃതാ ഭാര്യാ മിത്രേണാമിത്രകർശന
സ്വാശ്രമസ്ഥേന സമ്പ്രാപ്തം ദുഃഖം സർവ്വസുഖാപഹം

ഹേ ശത്രുതാപന, മിത്രവും ഗൃഹസ്ഥനുമായ ചന്ദ്രൻ എന്റ ഭാര്യയെ അപഹരിച്ചു. സർവസുഖങ്ങളെയും കെടുത്തുന്ന ദുഃഖം എനിക്ക് അനുഭവിക്കേണ്ടിവന്നു.

12. ബുദ്ധിമാൻ സർവ്വലോകേഷു വിദിതോഽഹം സുരാധിപ
ക്വ മേ ഗതാ തദാ ബുദ്ധിർയദാ ഭാര്യാ ഹൃതാ ബലാത്

സർവലോകരിലുംവച്ച് ബുദ്ധിമാനായിട്ടാണ് ഞാൻ അറിയപ്പെടുന്നത്. എന്നിട്ടും ഭാര്യയെ ബലാൽ അപഹരിച്ചപ്പോൾ എന്റെ ബുദ്ധി എവിടെ പോയി?

13. തസ്മാദുപായഃ കർത്തവ്യോ ബുദ്ധിമദ്ഭിഃ സദാ നരൈഃ
കാര്യസിദ്ധിഃ സദാ നൂനം ദൈവാധീനാ സുരാധിപ

അതുകൊണ്ട് ബുദ്ധിയുള്ള മനുഷ്യൻ ഉപായം കണ്ടുപിടിക്കുകതന്നെ വേണം. എന്നാൽ കാര്യലാഭം ഉണ്ടാവുന്നത് ദൈവേച്ഛയനുസരിച്ചായിരിക്കുമെന്നു തീർച്ചയാണ്.

### വ്യാസ ഉവാച

14. തച്ഛ്രുത്വാ വചനം സത്യം ഗുരോഃ സാർധം ശചീപതിഃ
ബ്രഹ്മാണം ശരണം ഗത്വാ നത്വാ വചനമബ്രവീത്

ഗുരുവിന്റെ സത്യസന്ധമായ വാക്കുകേട്ട ദേവേന്ദ്രൻ അദ്ദേഹത്തോടൊപ്പം ബ്രഹ്മാവിന്റെ സന്നിധിയിലെത്തി അദ്ദേഹത്തെ നമസ്ക്കരിച്ചിട്ട് ഇങ്ങനെ പറഞ്ഞു:

15. പിതാമഹ സുരാദ്ധ്യക്ഷ ദൈത്യോ മഹിഷസംജ്ഞകഃ
ഗൃഹീതുകാമഃ സ്വർഗ്ഗം മേ ബലോദ്യോഗം കരോത്യലം

ഹേ പിതാമഹ, സുരാദ്ധ്യക്ഷ, മഹിഷനെന്നു പേരായ ദൈത്യൻ എന്റെ സ്വർഗ്ഗം കൈയടക്കാൻ ആഗ്രഹിച്ചുകൊണ്ട് സൈന്യസന്നാഹം കൂട്ടിക്കൊണ്ടിരിക്കുന്നു.

16. അന്യേ ച ദാനവാഃ സർവ്വേ തത്സൈന്യം സമുപസ്ഥിതാഃ
യോദ്ധുകാമാ മഹാവീര്യാഃ സർവ്വേ യുദ്ധവിശാരദാഃ

മറ്റു ദാനവന്മാരെല്ലാം അവന്റെ സൈന്യങ്ങളോടു ചേർന്നിരിക്കുകയാണ്. എല്ലാവരും സമരോത്സുകരും യുദ്ധവിദഗ്ദ്ധരുമായ മഹാവീരന്മാരാണ്.

17. തേനാഹം ഭീതഭീതോƒസ്മി ത്വത്സകാശമിഹാഗതഃ
സർവ്വജ്ഞോƒസി മഹാപ്രാജ്ഞ സാഹായ്യം കർത്തുമർഹസി

അതിനാൽ അത്യധികം ഭയപ്പെട്ട ഞാൻ അങ്ങയുടെ അടുക്കലെത്തിയിരിക്കുകയാണ്. അങ്ങേയ്ക്ക് എല്ലാം അറിയാമല്ലോ. മഹാബുദ്ധിമാനായ അങ്ങ് വേണ്ട സഹായം ചെയ്യണം.

### ബ്രഹ്മോവാച

18. ഗച്ഛാമഃ സർവ ഏവാദ്യ കൈലാസം ത്വരിതാ വയം
ശങ്കരം പുരതഃ കൃത്വാ വിഷ്ണും ച ബലിനാം വരം

നമുക്കെല്ലാവർക്കുംകൂടി കൈലാസത്തിലേക്കു ചെല്ലാം. ശങ്കരനെയും ബലവാന്മാരിൽ വീരനായ വിഷ്ണുവിനെയും മുൻനിർത്തി,

19. തതോ യുദ്ധം പ്രകർത്തവ്യം സർവ്വൈഃ സുരഗണൈഃ സഹ
മിളിത്വാ മന്ത്രമാധായ ദേശം കാലം വിചിന്ത്യ ച

ദേവസൈന്യങ്ങളും ഒരുമിച്ചു ചേർന്ന് ആലോചിച്ച് ദേശകാലങ്ങളെക്കുറിച്ചും ചിന്തിച്ചിട്ട് പിന്നീട് യുദ്ധത്തിനിറങ്ങാം.

20. ബലാബലമവിജ്ഞാതം വിവേകമപഹായ ച
സാഹസം തു പ്രകുർവാണോ നരഃ പതനമൃച്ഛതി

ബലാബലമറിയാതെയും വിവേകമില്ലാതെയും സാഹസത്തിന് ഇറങ്ങിപ്പുറപ്പെടുന്ന മനുഷ്യർ വീഴുകതന്നെ ചെയ്യും.

### വ്യാസ ഉവാച

21. തന്നിശമ്യ സഹസ്രാക്ഷഃ കൈലാസം നിർജഗാമ ഹ
ബ്രഹ്മാണം പുരതഃ കൃത്വാ ലോകപാലസമന്വിതഃ

അതുകേട്ട സഹസ്രാക്ഷൻ ബ്രഹ്മാവിനെ മുൻനിർത്തി ലോകപാലന്മാരുമൊത്ത് നേരെ കൈലാസത്തിലേക്കു ചെന്നു.

22. തുഷ്ടാവ ശങ്കരം ഗത്വാ വേദമന്ത്രൈർ മഹേശ്വരം
പ്രസന്നം പുരതഃ കൃത്വാ യയൗ വിഷ്ണുപുരം പ്രതി

അവിടെ എത്തി മഹേശ്വരനായ ശങ്കരനെ വേദമന്ത്രങ്ങൾകൊണ്ടു സ്തുതിച്ചു. പ്രസന്നനായിത്തീർന്ന മഹേശ്വരനേയും മുൻനടത്തി വിഷ്ണുലോകത്തേക്ക് പോയി.

**23. സ്തുത്വാ തം ദേവദേവേശം കാര്യം പ്രോവാച ചാത്മനഃ**
**മഹിഷാത്തദ്ഭയം ചോഗ്രം വരദാനമദോദ്ധതാത്**

ആ ദേവദേവേശനെ സ്തുതിച്ചിട്ട് വരലാഭംകൊണ്ട് മദിച്ചിരിക്കുന്ന മഹിഷാസുരനെ ഭയപ്പെടുന്നതായുള്ള സ്വന്തം കാര്യം അറിയിച്ചു.

**24. തദാകർണ്യ ഭയം തസ്യ വിഷ്ണുർ ദേവാനുവാച ഹ**
**കരിഷ്യാമോ വയം യുദ്ധം ഹനിഷ്യാമസ്തു ദുർജയം**

ദേവേന്ദ്രന്റെ ഭീതിയെക്കുറിച്ചുകേട്ട വിഷ്ണു ദേവന്മാരോടു പറഞ്ഞു: നമുക്കു യുദ്ധം ചെയ്യാം. ദുർജയനായ അവനെ വധിക്കാം.

### വ്യാസ ഉവാച

**25. ഇതി തേ നിശ്ചയം കൃത്വാ ബ്രഹ്മവിഷ്ണുഹരീശ്വരാഃ**
**സ്വാനി സ്വാനി സാരുഹ്യ വാഹനാനി യയുഃ സുരാഃ**

ഇങ്ങനെ നിശ്ചയിച്ചുകൊണ്ട് ബ്രഹ്മാവിഷ്ണുസൂര്യമഹേശ്വരാദി ദേവന്മാർ താന്താങ്ങളുടെ വാഹനങ്ങളിലേറി പുറപ്പെട്ടു.

**26. ബ്രഹ്മാ ഹംസസമാരൂഢോ വിഷ്ണുർ ഗരുഡവാഹനഃ**
**ശങ്കരോ വൃഷഭാരൂഢോ വൃത്രഹാ ഗജസംസ്ഥിതഃ**

ബ്രഹ്മാവ് ഹംസത്തിൽകയറി; വിഷ്ണു ഗരുഡാരൂഢനായി; ശങ്കരൻ കാളപ്പുറത്തു കയറി; ഇന്ദ്രൻ ആനപ്പുറത്തു കയറി.

**27. മയൂരവാഹനഃ സ്കന്ദോ യമോ മഹിഷവാഹനഃ**
**കൃത്വാ സൈന്യസമായോഗം യാവത്തേ നിർയ്യയുർസുരാഃ**

സ്കന്ദൻ മയൂരത്തെ വാഹനമാക്കി. യമൻ പോത്തിന്റെ പുറത്തു കയറി. ഇങ്ങനെ താന്താങ്ങളുടെ വാഹനങ്ങളിൽ കയറി സൈന്യങ്ങളേയുംകൂട്ടി ദേവന്മാർ പുറപ്പെടുകയായി.

**28. താവദ്ദൈത്യബലം പ്രാപ്തം ദൃപ്തം മഹിഷപാലിതം**
**തത്രാഭൂത്തുമുലം യുദ്ധം ദേവദാനവസൈന്യയോഃ**

അപ്പോഴേക്കും മഹിഷാസുരന്റെ മദഗർവിതരായ സൈന്യങ്ങളും എത്തിക്കഴിഞ്ഞു. അവിടെവച്ച് ദേവാസുര സൈന്യങ്ങൾ തമ്മിൽ അതിഭയങ്കരമായ യുദ്ധം ഉണ്ടായി.

**29. ബാണൈഃ ഖഡ്ഗൈസ്തഥാ പ്രാസൈർമുസലൈശ്ച പരശ്വധൈഃ**
**ഗദാഭിഃ പട്ടിശൈഃ ശൂലൈശ്ചക്രൈശ്ച ശക്തിതോമരൈഃ**

ശരങ്ങൾ, വാൾ, കുന്തം, ഇരുമ്പുലക്ക, മഴു, ഗദ, പട്ടിശം, ശൂലം, ചക്രം, വേല്, ഇരുമ്പുപാര,

**30. മുദ്ഗരൈർഭിന്ദിപാലൈശ്ച ഹലൈശ്ചൈവാതിദാരുണൈഃ**
**അന്യൈശ്ച വിവിധൈരസ്ത്രൈർനിർജഘ്നുസ്തേ പരസ്പരം**

മുൾത്തടി, വാരിക്കുന്തം, കലപ്പ എന്നിവയും അതിഭയങ്കരങ്ങളായ മറ്റ് ആയുധങ്ങളും കൊണ്ട് അവർ പരസ്പരം പൊരുതി.

**31. സേനാനീശ്ചിക്ഷുരസ്തസ്യ ഗജാരൂഢോ മഹാബലഃ**
**മഘവന്തം പഞ്ചഭിസ്തൈഃ സായകൈഃ സമതാഡയത്**

മഹിഷന്റെ സേനാപതിയും മഹാബലവാനുമായ ചിക്ഷുരൻ ആനപ്പുറത്തിരുന്നുകൊണ്ട് അഞ്ചുബാണങ്ങൾ മഘവാന്റെ നേർക്ക് പ്രയോഗിച്ചു.

**32. തുരാഷാഡപി താംച്ഛിത്വാ ബാണൈർബാണാംസ്ത്വരാന്വിതഃ**
**ഹൃദയേ ചാർദ്ധചന്ദ്രേണ താഡയാമാസ തം കൃതീ**

ദേവാധിപനായ ദേവേന്ദ്രൻ അവയെ ബാണങ്ങൾകൊണ്ട് തകർത്തിട്ട് അതിവേഗം 'അർദ്ധചന്ദ്രം' അവന്റെ മാറിടത്തിനു നേരേ പ്രയോഗിച്ചു.

**33. ബാണാഹതസ്തു സേനാനീഃ പ്രാപ മൂർച്ഛാം ഗജോപരി**
**വാരണം വജ്രഘാതേന സ ജഘാന കരേ തതഃ**

ബാണപീഡിതനായ ചിക്ഷുരൻ ആനപ്പുറത്തിരുന്ന് മൂർച്ഛിച്ചുപോയി. ഉടൻതന്നെ ശക്രൻ ആനയുടെ തുമ്പിക്കരത്തിൽ വജ്രായുധം പ്രയോഗിച്ചു.

**34. തദ്വജ്രാഭിഹതോ നാഗോ ഭഗ്നഃ സൈന്യം ജഗാമ ഹ**
**ദൃഷ്ട്വാ തം ദൈത്യരാട് ക്രുദ്ധോ ബിഡാലാഖ്യമഥാബ്രവീത്**

വജ്രായുധംകൊണ്ട് മുറിവേറ്റ ആന സൈന്യസമൂഹത്തിനിടയിലേക്ക് പാഞ്ഞു കയറി. അതുകണ്ട മഹിഷാസുരൻ ക്രുദ്ധനായി ബിഡാലനോടു പറഞ്ഞു:

**35. ഗച്ഛ വീര മഹാബാഹോ ജഹീന്ദ്രം മദഗർവിതം**
**വരുണാദീൻ പരാൻ ദേവാൻ ഹത്വാ*ƒƒ*ഗച്ഛ മമാന്തികം.**

വീര, മഹാബാഹോ, വേഗം പോയി മദഗർവിതനായ ആ ഇന്ദ്രനെ കൊല്ലൂ. വരുണൻ തുടങ്ങിയ മറ്റു ദേവന്മാരേയും കൊന്നിട്ട് എന്റെ അടുക്കൽ വരണം.

## വ്യാസ ഉവാച

**36. തച്ഛ്രുത്വാ വചനം തസ്യ ബിഡാലാഖ്യോ മഹാബലഃ**
**ആരുഹ്യ വാരുണം മത്തം ജഗാമ ത്രിദശാധിപം**

അവന്റെ വാക്കു കേട്ട ബിഡാലെന്ന പരാക്രമി വാരുണനെന്ന മദയാനപ്പുറത്തു കയറി ദേവേന്ദ്രന്റെ അടുത്തേക്കു ചെന്നു.

**37. വാസവസ്തം സമായാന്തം ദൃഷ്ട്വാ ക്രോധസമന്വിതഃ**
**ജഘാന വിശിഖൈസ്തീക്ഷ്ണൈരാശീവിഷസമപ്രഭൈഃ**

അവന്റെ വരവുകണ്ട് ക്രൂദ്ധനായ ദേവേന്ദ്രൻ സർപ്പതുല്യം തിളങ്ങുന്ന തീക്ഷ്ണമായ ശരങ്ങൾ അവന്റെ മേൽ ചൊരിഞ്ഞു.

**38. സ തു ഛിത്വാ ശരാംസ്തൂർണ്ണം സ്വശരൈശ്ചാപനിസ്സൃതൈഃ**
**പഞ്ചാശദ്ഭിർജഘാനാശു വാസവം ച ശിലീമുഖൈഃ**

തന്റെ വില്ലിൽ തൊടുത്ത അമ്പുകൾകൊണ്ട് അവൻ അവയെല്ലാം ഛിന്നഭിന്നമാക്കി. എന്നിട്ട് വേഗം ഇന്ദ്രന്റെ നേർക്ക് അഞ്ച് അമ്പുകൾ തൊടുത്തുവിട്ടു.

**39. തമേന്ദ്രോ*ƒ*പി താൻ ബാണാംച്ഛിത്വാ കോപസമന്വിതഃ**
**ജഘാന വിശിഖൈസ്തീക്ഷ്ണൈരാശീവിഷസമപ്രഭൈഃ**

അപ്പോൾ ഇന്ദ്രനും കോപാവിഷ്ടനായി ആ അമ്പുകളെല്ലാം മുറിച്ചുകളഞ്ഞു. സർപ്പതുല്യങ്ങളായ ബാണങ്ങൾകൊണ്ട് അവനെ വീണ്ടും ആക്രമിച്ചു.

40. സ തു ഛിത്വാ ശരാംസ്തൂർണ്ണം സ്വശരൈശ്ചാപ നിഃസൃതൈഃ
ഗദയാ താഡയാമാസ ഗജം തസ്യ കരോപരി

തന്റെ വില്ലിൽ തൊടുത്ത അമ്പുകൾകൊണ്ട് അവൻ ആ അസ്ത്രങ്ങൾ എല്ലാം ഛിന്നമാക്കി. അപ്പോൾ ദേവേന്ദ്രൻ അവന്റെ ആനയുടെ തുമ്പിക്കരത്തിൽ ഗദകൊണ്ട് ആഞ്ഞു പ്രഹരിച്ചു.

41. സ്വകരേ നിഹതോ നാഗശ്ചകാരാർത്തസ്വരം മുഹുഃ
പരിവൃത്യ ജഘാനാശു ദൈത്യസൈന്യം ഭയാതുരം

തുമ്പിക്കരത്തിൽ അടികിട്ടിയ ആന വേദനകൊണ്ട് വീണ്ടും വീണ്ടും ചിന്നം വിളിച്ച് തിരിഞ്ഞോടി, ഭയപ്പെട്ട ദൈത്യസൈന്യത്തെ നാലുപാടും ഓടിച്ചു.

42. ദാനവസ്തു ഗജം വീക്ഷ്യ പരാവൃത്യ ഗതം രണാത്
സമാവിധ്യ രഥേ രമ്യേ ജഗാമാശു സുരാൻ രണേ

പോർക്കളംവിട്ട് ആന പിന്തിരിഞ്ഞോടുന്നതുകണ്ട ബിഡാലൻ മനോഹരമായ ഒരു രഥത്തിൽ തൽക്ഷണം ചാടിക്കയറി ദേവന്മാരുടെ നേർക്കണഞ്ഞു.

43. തുരാഷാഡപി തം വീക്ഷ്യ രഥസ്ഥം പുനരാഗതം
അഹനദ്വിശിഖൈസ്തീക്ഷ്ണൈ രാശീവിഷസമപ്രഭൈഃ

രഥത്തിൽ കയറി അവൻ വീണ്ടും വരുന്നതുകണ്ട ദേവേന്ദ്രൻ സർപ്പതുല്യങ്ങളായ തീക്ഷ്ണശരങ്ങൾ വീണ്ടും അവന്റെ നേർക്ക് പ്രയോഗിച്ചു.

44. സോ*f*പി ക്രുദ്ധശ്ചകാരോഗ്രാം ബാണവൃഷ്ടിം മഹാബലഃ
ബഭൂവ തുമുലം യുദ്ധം തയോസ്തത്ര ജയൈഷിണോഃ

മഹാപരാക്രമിയായ അവൻ കോപത്തോടെ ശരവർഷം നടത്തി. വിജിഗീഷുക്കളായ അവർ തമ്മിൽ അവിടെ വച്ച് അതിഭയങ്കരമായ യുദ്ധം നടന്നു.

45. ഇന്ദ്രസ്തു ബലിനം ദൃഷ്ട്വാ കോപേനാകുലിതേന്ദ്രിയഃ
ജയന്തമഗ്രതഃ കൃത്വാ യുയുധേ തേന സംയുതഃ

അവൻ അതിബലവാനാണെന്ന് ഇന്ദ്രനു നസ്സിലായി. യുദ്ധം ചെയ്ത് ക്ഷീണിച്ചു തളർന്ന അദ്ദേഹം ജയന്തനെ മുമ്പിൽ നിർത്തിക്കൊണ്ട് അവനോടൊരുമിച്ച് കോപാകുലനായി പൊരുതിത്തുടങ്ങി.

46. ജയന്തസ്തു ശിതൈർബാണൈസ്തം ജഘാന സ്തനാന്തരേ
പഞ്ചഭിഃ പ്രബലാകൃഷ്ടൈരസുരം മദഗർവിതം

മദഗർവിതനായ ആ അസുരന്റെ മാറിടത്തിലേക്ക് ജയന്തൻ അഞ്ച് അമ്പുകൾ വലിച്ചുവിട്ടു.

47. സ ബാണാഭിഹതസ്താവന്നിപപാത രഥോപരി
അതിവാഹ്യ രഥം സൂതോ നിർജഗാമ രണാജിരാത്

ആ ശരങ്ങളേറ്റ് അവൻ തേർത്തട്ടിൽ വീണുപോയി. അപ്പോൾ സൂതൻ രഥം പോർക്കളത്തിൽ നിന്നും പിന്തിരിച്ച് ഓടിച്ചു പോയി.

48. തസ്മിൻ വിനിർഗ്ഗതേ ദൈത്യേ ബിഡാലാഖ്യേ*f*ഥ മൂർച്ഛിതേ
ജയ ശബ്ദോ മഹാനാസീദ്ദുന്ദുഭീനാം ച നിസ്വനഃ

ബിഡാലെന്ന അസുരൻ മൂർച്ഛിച്ച് രണാങ്കണത്തിൽനിന്നു പോയപ്പോൾ ജയശബ്ദവും ദുന്ദുഭിശബ്ദവും അവിടെ മുഴങ്ങിക്കേൾക്കാറായി.

**49. സുരാഃ പ്രമുദിതാഃ സർവ്വേ തുഷ്ടുവുസ്തം ശചീപതിം**
**ജഗുർ ഗന്ധർവ്വപതയോ നനൃതുശ്ചാപ്സരോഗണാഃ**

സകലദേവന്മാരും അതുകേട്ടു സന്തോഷിച്ചു. ദേവേന്ദ്രനെ വാഴ്ത്തി. ഗന്ധർവശ്രേഷ്ഠന്മാർ പാടി. അപ്സരസ്സുകൾ നൃത്തം ചെയ്തു.

**50. ചുകോപ മഹിഷഃ ശ്രുത്വാ ജയശബ്ദം സുരൈഃ കൃതം**
**പ്രേഷയാമാസ തത്രൈവ താമ്രം പരമദാപഹം**

ദേവന്മാരുടെ ജയശബ്ദംകേട്ട് മഹിഷാസുരനു കോപം ആളിക്കത്തി. ശത്രുമദത്തെ കെടുത്തുന്നതിനു കഴിവുള്ള താമ്രനെ ഉടൻതന്നെ രണാങ്കണത്തിലേക്കു പറഞ്ഞയച്ചു.

**51. താമ്രസ്തു ബഹുഭിഃ സാർധം സമാഗത്യ രണാജിരേ**
**ശരവൃഷ്ടിം ചകാരാശു തഡിത്വാനിവ സാഗരേ**

താമ്രൻ ഒട്ടേറെ സൈന്യങ്ങളോടുകൂടി യുദ്ധരംഗത്തേക്കു വന്നു. ആഴിയിലെ മേഘമാരിപോലെ ശരങ്ങൾ വർഷിച്ചു തുടങ്ങി.

**52. വരുണഃ പാശമുദ്യമ ജഗാമ ത്വരിതസ്തദാ**
**യമശ്ച മഹിഷാരൂഢോ ദണ്ഡമാദായ നിര്യയൗ**

വരുണൻ അപ്പോഴേക്കും പാശവുമെടുത്തുകൊണ്ട് വളരെ വേഗം എത്തി. യമൻ പോത്തിന്റെ പുറത്തുകയറി ദണ്ഡുമേന്തി പുറപ്പെട്ടു.

**53. തത്ര യുദ്ധമഭൂദ്ഘോരം ദേവദാനവയോർമിഥഃ**
**ബാണൈഃ ഖഡ്ഗൈശ്ച മുസലൈഃ ശക്തിഭിശ്ച പരശ്വധൈഃ**

അപ്പോൾ ദേവദാനവന്മാർ തമ്മിൽ അതിഘോരമായ യുദ്ധം തുടങ്ങി. ബാണം, ഖഡ്ഗം, മുസലം, വേല്, മഴു എന്നിവകൊണ്ടെല്ലാം പരസ്പരം പൊരുതി.

**54. ദണ്ഡേന നിഹതസ്താമ്രോ യമഹസ്തോദ്യതേന ച**
**നചചാല മഹാബാഹുഃ സംഗ്രാമാങ്ഗണതസ്തദാ**

യമന്റെ കൈയിലെ ദണ്ഡംകൊണ്ട് അടിയേറ്റിട്ടും മഹാബാഹുവായ താമ്രൻ യുദ്ധരംഗത്തുനിന്ന് ഒട്ടും ഇളകിയില്ല.

**55. ചാപമാകൃഷ്യ വേഗേന മുക്ത്വാ തീവ്രാൻശിലീമുഖാൻ**
**ഇന്ദ്രാദീനഘ്നനത്തൂർണ്ണം താമ്രസ്തസ്മിൻ രണാജിരേ**

ഉടൻതന്നെ അവൻ വില്ലുമുറുക്കി തീക്ഷ്ണങ്ങളായ അമ്പുകൾ അയച്ചു. ആ രണാങ്കണത്തിൽ വച്ച് ഇന്ദ്രാദിദേവന്മാരെ മുഴുവൻ അവൻ വിറപ്പിച്ചു.

**56. തേഽപി ദേവാഃ ശരൈർദിവ്യൈർനിശിതൈശ്ചശിലാശിതൈഃ**
**നിജഘ്നുർ ദാനവാൻ ക്രൂദ്ധാംസ്തിഷ്ഠ തിഷ്ഠേതി ചുക്രുശുഃ**

ദേവന്മാരും കോപത്തോടെ അതിനിശിതങ്ങളായ അമ്പുകൾ അവന്റെ നേർക്ക് അയച്ച്, 'നില്ല്' 'നില്ല്' എന്ന് കോപത്തോടെ ദാനവരുടെ നേർക്ക് ആക്രോശിച്ചു.

**57. നിഹതസ്തൈഃ സുരൈർദൈത്യോ മൂർച്ഛാമാപ രണാംഗണേ**
**ഹാഹാകാരോ മഹാനാസീദ്ദൈത്യസൈന്യേ ഭയാതുരേ**

ദേവന്മാരുടെ അമ്പുകളേറ്റ് താമ്രൻ പോർക്കളത്തിൽ മൂർച്ഛിച്ചു വീണു. സംഭീതരായ ദൈത്യസൈന്യത്തിൽ നിന്ന് 'ഹാ' 'ഹാ' എന്ന വലിയ കോലാഹലം ഉയർന്നുകേൾക്കാറായി

ഇതി ശ്രീദേവീ ഭാഗവതേ പഞ്ചമസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

# അഥ ഷഷ്ഠോƒദ്ധ്യായഃ

## വ്യാസ ഉവാച

1. **താമ്രേƒഥ മൂർച്ഛിതേ ദൈത്യേ മഹിഷഃ ക്രോധസംയുതഃ
സമുദ്യമ്യ ഗദാം ഗുർവീം ദേവാനുപജഗാമ ഹ**

താമ്രൻ മൂർച്ഛിതനായപ്പോൾ മഹിഷാസുരൻ ഉഗ്രമായ ഗദയുമെടുത്തുകൊണ്ട് കോപത്തോടെ ദേവന്മാരുടെ നേർക്കടുത്തു.

2. **തിഷ്ഠന്ത്വദ്യ സുരാഃ സർവ്വേ ഹന്മ്യഹം ഗദയാ കില
സർവ്വേ ബലിഭുജഃ കാമം ബലഹീനാഃ സദൈവ ഹി**

സകല ദേവന്മാരും അവിടെ നിന്നുകൊള്ളിൻ. ഈ ഗദകൊണ്ടു നിങ്ങളെ ഞാൻ വകവരുത്തുന്നുണ്ട്. നിങ്ങളെല്ലാം വെറും കാക്കകളാണ്. സദാ ദുർബലരാണ്.

3. **ഇത്യുക്ത്വാƒസൗ ഗജാരൂഢം സമ്പ്രാപ്യ മദഗർവിതഃ
ജഘാന ഗദയാ തൂർണ്ണം ബാഹുമൂലേ മഹാഭുജഃ**

എന്നു ഗർജ്ജിച്ചുകൊണ്ട് മഹാഗർവിതനായ മഹിഷൻ മഹാബാഹുവും ഗജാരൂഢനുമായ ഇന്ദ്രന്റെ തോളിൽ ഗദകൊണ്ട് ആഞ്ഞു പ്രഹരിച്ചു.

4. **സോƒപി വജ്രേണ ഘോരേണ ചിച്ഛേദാശു ഗദാം ച താം
പ്രഹർത്തുകാമസ്ത്വരിതോ ജഗാമ മഹിഷം പ്രതി**

ഇന്ദ്രൻ വജ്രായുധം കൊണ്ട് ആ ഗദയെ ച്ഛിന്നഭിന്നമാക്കിയിട്ട് പ്രഹരിക്കാനായി വേഗം മഹിഷന്റെ നേർക്കു പാഞ്ഞടുത്തു.

5. **ഹയാരിരപി കോപേന ഖഡ്ഗമാദായ സുപ്രഭം
യയാവിന്ദ്രം മഹാവീര്യം പ്രഹരിഷ്യന്നിവാന്തികം**

മഹിഷനും തിളങ്ങുന്ന വാളുമെടുത്തുകൊണ്ട് വെട്ടാനെന്നവണ്ണം കോപത്തോടെ മഹാപരാക്രമിയായ ഇന്ദ്രന്റെ അടുത്തേക്കു ചെന്നു.

6. **ബഭൂവ ച തയോർയുദ്ധം സർവ്വലോകഭയാവഹം
ആയു ധൈർവിവിധൈസ്തത്ര മുനിവിസ്മയകാരകം**

അവർ തമ്മിലുണ്ടായ യുദ്ധം സർവ്വലോകരെയും ഭയപ്പെടുത്തി. അനേക തരത്തിലുള്ള ആയുധങ്ങൾ ഉപയോഗിച്ചു. മഹർഷിമാർക്കു പോലും ആ യുദ്ധം വിസ്മയം ഉളവാക്കി.

7. **ചകാരാശു തദാ ദൈത്യോ മായാം മോഹകരീം കില
ശാംബരീം സർവ്വലോകഘ്നീം മുനീനാമപി മോഹിനീം**

അപ്പോഴേക്കും സർവ്വലോകങ്ങളേയും നശിപ്പിക്കുന്നതും മുനിമാരെപ്പോലും മോഹിപ്പിക്കുന്നതും അദ്ഭുതകരവുമായ അനേകം ശാംബരീമായകൾ ആ അസുരൻ പ്രയോഗിക്കാൻ തുടങ്ങി.

**8. കോടിശോ മഹിഷാസ്തത്ര തദ്രൂപാസ്തത്പരാക്രമാഃ**
**ദദൃശുഃ സായുധാഃ സർവ്വേ നിഘ്നന്തോ ദേവവാഹിനീം**

സാക്ഷാൽ മഹിഷന്റെ രൂപമുള്ളവരും അവനെപ്പോലെ പരാക്രമമുള്ളവരുമായ കോടിക്കണക്കിന് മഹിഷന്മാർ ആ രണാങ്കണത്തിൽ പ്രത്യക്ഷപ്പെട്ടു. ആയുധധാരികളായ അവരെല്ലാം ദേവസൈന്യങ്ങളെ കൊല്ലാൻ തുടങ്ങി.

**9. മഘവാ വിസ്മിതസ്തത്ര ദൃഷ്ട്വാ താം ദൈത്യനിർമ്മിതാം**
**ബഭൂവാതിഭയോദ്വിഗ്നോ മായാം മോഹകരീം കില**

ദൈത്യനിർമ്മിതമായ ആ മായ കണ്ട് ദേവേന്ദ്രൻ അദ്ഭുതപ്പെട്ടു. മോഹിപ്പിക്കുന്ന അതു കണ്ട് അദ്ദേഹം ഭയപ്പെട്ടു വിറച്ചുപോയി.

**10. വരുണോഽപി സുസന്ത്രസ്തസ്തഥൈവ ധനനായകഃ**
**യമോ ഹുതാശനഃ സൂര്യഃ ശീതരശ്മിർ ഭയാതുരഃ**

വരുണനും അത്യന്തം ഭയപ്പെട്ടു. അതുപോലെതന്നെ കുബേരനും. യമനും അഗ്നിയും ആദിത്യനും ചന്ദ്രനും ഭയചകിതരായിത്തീർന്നു.

**11. പലായനപരാഃ സർവ്വേ ബഭൂവുർ മോഹിതാഃ സുരാഃ**
**ബ്രഹ്മവിഷ്ണു മഹേശാനാം സ്മരണം ചക്രുരുദ്യതാഃ**

അതുകണ്ട് മോഹിച്ച് ഓടാൻ തുടങ്ങിയ സകലദേവൻമാരും ബ്രഹ്മാ വിഷ്ണുമഹേശ്വരന്മാരെ മനസാ സ്മരിച്ചു.

**12. തത്രാജഗ്മുശ്ച കാജേശാഃ സ്മൃതമാത്രാഃ സുരോത്തമാഃ**
**ഹംസതാർക്ഷ്യ വൃഷാരൂഢാസ്ത്രാതുകാമാ വരായുധാഃ**

ദേവോത്തമന്മാരായ ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ, ദേവൻമാർ സ്മരിച്ച മാത്രയിൽത്തന്നെ അവരെ രക്ഷിക്കാനായി ഹംസഗരുഡവൃഷാരൂഢരായി അവിടെ എത്തി.

**13. ശൗരിസ്താം മോഹിനീം ദൃഷ്ട്വാ സുദർശനമഥോജ്ജ്വലം**
**മുമോച തത്തേജസൈവ മായാ സാ വിലയം ഗതാ**

മോഹിപ്പിക്കുന്ന ആ അസുരമായ കണ്ട വിഷ്ണു ഉജ്ജ്വലമായ സുദർശനം പ്രയോഗിച്ചു. അതിന്റെ തേജസ്സിൽ അസുരമായ നിശ്ശേഷം ലയിച്ചുപോയി.

**14. വീക്ഷ്യ താൻ മഹിഷസ്തത്ര സൃഷ്ടിസ്ഥിത്യന്തകാരിണഃ**
**യോദ്ധുകാമഃ സമാദായ പരിഘം സമുപാദ്രവത്**

സൃഷ്ടിസ്ഥിതിലയകാരകന്മാരായ ദേവൻമാരെ അവിടെ കണ്ട മഹിഷാസുരൻ യുദ്ധം ചെയ്യാനാഗ്രഹിച്ചുകൊണ്ട് ഒരു ഇരുമ്പുലക്കയുമായി അവരുടെ നേർക്ക് അടുത്തു.

**15. മഹിഷാഖ്യോ മഹാവീരഃ സേനാനീശ്ചിക്ഷുരസ്തഥാ**
**ഉഗ്രാസ്യശ്ചോഗ്രവീര്യശ്ച ദുദ്രുവുർയുദ്ധകാമുകാഃ**

മഹിഷനെന്ന ആ മഹാവീരനും സേനാനിയായ ചിക്ഷുരനും ഉഗ്രാസ്യനും ഉഗ്രവീര്യനും യുദ്ധകാമുകന്മാരായി അവരുടെ നേർക്ക് ഓടിയെത്തി.

**16. അസിലോമാ ത്രിനേത്രശ്ച ബാഷ്കലാന്ധക ഏവ ച**
**ഏതേ ചാന്യേ ച ബഹവോ യോദ്ധുകാമാ വിനിര്യയുഃ**

അസിലോമനും ത്രിനേത്രനും ബാഷ്കലനും അന്ധകനും മറ്റ് അനേകം ദൈത്യന്മാരും യുദ്ധോദ്യുക്തരായി ഓടിച്ചെന്നു.

**17. സന്നദ്ധാ ധൃതചാപാസ്തേ രഥാരൂഢാ മദോദ്ധതാഃ**
**പരിവവ്രുഃ സുരാൻ സർവ്വാൻ വൃകാ ഇവ സുവത്സകാൻ**

മദഗർവിതരും യുദ്ധസന്നദ്ധരുമായ അവർ ചാപധാരികളായി രഥത്തിൽ കയറി, ചെന്നായ്ക്കൾ പശുക്കുട്ടികളെ എന്നപോലെ ദേവന്മാരെ വളഞ്ഞു.

**18. ബാണവൃഷ്ടിം തതശ്ചക്രുർദാനവാ മദഗർവിതാഃ**
**സുരാശ്ചാപി തഥാ ചക്രുഃ പരസ്പരജിഘാംസവഃ**

മദോദ്ധതരായ അസുരന്മാരും അതുപോലെ ദേവൻമാരും പരസ്പരം കൊല്ലാനുള്ള വാശിയോടെ ശരമാരി ചൊരിഞ്ഞു.

**19. അന്ധകോ ഹരിമാസാദ്യ പഞ്ചബാണാൻ ശിലാശിതാൻ**
**മുമോച വിഷസന്ദിഗ്ദ്ധാൻ കർണ്ണാകൃഷ്ടാൻ മഹാബലാൻ**

വിഷ്ണുവിനെ നേരിട്ട അന്ധകൻ ചെവിയോളം ഞാൺ വലിച്ച്, വിഷലിപ്തങ്ങളും തീക്ഷ്ണങ്ങളുമായ അഞ്ചു ബാണങ്ങൾ പ്രയോഗിച്ചു.

**20. വാസുദേവോപ്യസംപ്രാപ്താൻ വിശിഖാനാശുഗൈസ്തദാ**
**ചിച്ഛേദ താൻ പുനഃ പഞ്ച മുമോച രിപുനാശനഃ**

അവ ഇങ്ങ് എത്തും മുമ്പു തന്നെ വാസുദേവൻ ശീഘ്രഗാമികളായ അസ്ത്രങ്ങൾ കൊണ്ട് അവയെ മുറിച്ചുകളഞ്ഞു. പിന്നെ ശത്രുസംഹാരകനായ അദ്ദേഹം അഞ്ചു ബാണങ്ങൾ അവന്റെ നേർക്കു പ്രയോഗിച്ചു.

**21. തയോഃ പരസ്പരം യുദ്ധം ബഭൂവ ഹരിദൈത്യയോഃ**
**ബാണാസി ചക്രമുസലൈർഗദാശക്തിപരശ്വധൈഃ**

ആ ഹരിദൈത്യന്മാർ തമ്മിൽ അതിഭയങ്കരമായ യുദ്ധം തുടങ്ങി. അസ്ത്രം വാൾ, ചക്രം, ഉലക്ക, ഗദ, വേല് മഴു ഇവ മാറി മാറി പ്രയോഗിച്ചു.

**22. മഹേശാന്ധകയോർയുദ്ധം തുമുലം ലോമഹർഷണം**
**പഞ്ചാശദ്ദിനപര്യന്തം ബഭൂവ ച പരസ്പരം**

വിഷ്ണുവും അന്ധകനും തമ്മിൽ നടന്ന ആ യുദ്ധം രോമാഞ്ചമുണ്ടാക്കും വിധം ഭയാനകമായിരുന്നു. അമ്പതു ദിവസം അവർ തമ്മിൽ പൊരുതി.

**23. ഇന്ദ്രബാഷ്കലയോഃ തദ്വന്മഹിഷാസുരരുദ്രയോഃ**
**യമത്രിനേത്രയോസ്തദ്വത് മഹാഹനുധനേശയോഃ**

ഇന്ദ്രനും ബാഷ്കലനും തമ്മിലും അതുപോലെ മഹിഷനും രുദ്രനും തമ്മിലും യമനും ത്രിനേത്രനും തമ്മിലും അതുപോലെ മഹാഹനുവും കുബേരനും തമ്മിലും,

**24. അസിലോമാവരുണയോർയുദ്ധം പരമദാരുണം**
**ഗരുഡം ഗദയാ ദൈത്യോ ജഘാന ഹരിവാഹനം**

അസിലോമാവും വരുണനും തമ്മിലുണ്ടായ യുദ്ധം അതിഭയങ്കരമായിരുന്നു. വിഷ്ണുവും അന്ധകനും തമ്മിൽ നടന്ന യുദ്ധത്തിനിടയ്ക്ക് ഹരിയുടെ വാഹനമായ ഗരുഡനെ ഗദകൊണ്ട് ദൈത്യൻ പ്രഹരിച്ചു.

25. സ ഗദാപാതഖിന്നാംഗോ നിഃശ്വസന്നവതിഷ്ഠതി
ശൗരിസ്തം ദക്ഷിണേനാശു ഹസ്തേന പരിസാന്ത്വയൻ

ഗദാപ്രഹരമേറ്റ് അംഗം തളർന്ന് ദീർഘനിശ്വാസം വിട്ടുകൊണ്ടിരുന്ന ഗരുഡനെ വിഷ്ണു വലത്തെ കൈകൊണ്ട് തലോടി ആശ്വസിപ്പിച്ചു.

26. സ്ഥിരം ചകാര ദേവേശോ വൈനതേയം മഹാബലം
സമാകൃഷ്യ ധനുഃ ശാർങ്ഗം മുമോച വിശിഖാൻ ബഹൂൻ

മഹാബലവാനായ ആ വിനതാപുത്രനെ ദേവേശൻ അങ്ങനെ സ്വസ്ഥനാക്കി. ഉടൻതന്നെ ശാർങ്ഗം വലിച്ചെടുത്ത് ഒട്ടേറെ ശരങ്ങൾ തൊടുത്തു വിട്ടു.

27. അന്ധകോപരി കോപേന ഹന്തുകാമോ ജനാർദ്ദനഃ
ദാനവോ/പി ച താൻ ബാണാൻ ചിച്ഛേദ സ്വശരൈഃ ശിതൈഃ

അന്ധകനെ കൊല്ലണമെന്ന വിചാരത്തോടെ അവന്റെ നേർക്കാണ് അമ്പുകൾ തൊടുത്തുവിട്ടത്. ആ ദൈത്യനാകട്ടെ അവയെല്ലാം തന്റെ നിശിതമായ ബാണങ്ങൾ കൊണ്ട് മുറിച്ചുകളയുകയും ചെയ്തു.

28. പഞ്ചാശദ്ഭിർഹരിം കോപാജ്ജഘാന ച ശിലാശിതൈഃ
വാസുദേവോ/പി താംസ്തൂർണ്ണം വഞ്ചയിത്വാ ശരോത്തമാൻ

കുപിതനായ ആ ദൈത്യൻ ഹരിയുടെ നേർക്ക് അത്യുഗ്രങ്ങളായ അമ്പത് അമ്പുകൾ പ്രയോഗിച്ചു. ഹരിയാകട്ടെ ആ ബാണങ്ങളിൽ നിന്നെല്ലാം ഒഴിഞ്ഞുമാറി.

29. ചക്രം മുമോച വേഗേന സഹസ്രാരം സുദർശനം
ത്വക്തം സുദർശനം ദൂരാത്സ്വചക്രേണ ന്യവാരയത്.

എന്നിട്ട് വേഗം സഹസ്രാരങ്ങളുള്ള സുദർശനം അവന്റെ നേർക്കു പ്രയോഗിച്ചു. ആ സുദർശനചക്രത്തെ അസുരൻ ദൂരെവെച്ചു തന്നെ തന്റെ ചക്രം കൊണ്ടു തടഞ്ഞു.

30. നനാദ ച മഹാരാജ ദേവാൻ സമ്മോഹയന്നിവ
ദൃഷ്ട്വാ തു വിഫലം ജാതം ചക്രം ദേവസ്യ ശാർങ്ഗിണഃ

രാജാവേ, ദേവൻമാരെ വഞ്ചിക്കുവാനെന്നപോലെ അവൻ ഗർജിച്ചു. വിഷ്ണുവിന്റെ സുദർശനചക്രം വിഫലമായതുകണ്ടിട്ട്

31. ജഗ്മുഃ ശോകം സുരാഃ സർവ്വേ ജഹർഷുർദാനവാസ്തഥാ
വാസുദേവോ/പി തരസാ ദൃഷ്ട്വാ ദേവാൻ ശുചാവൃതാൻ

സകല ദേവൻമാരും ശോകത്തിലാണ്ടു. ദാനവരെല്ലാം ഹർഷം പൂണ്ടു. ദേവന്മാരെല്ലാം വിഷാദമഗ്നരായിരിക്കുന്നതുകണ്ട വിഷ്ണു വേഗം

32. ഗദാം കൗമോദകീം ധൃത്വാ ദാനവം സമുപാദ്രവത്
തം ജഘാനാതിവേഗേന മൂർധ്നി മായാവിനം ഹരിഃ

തന്റെ കൗമോദകി എന്ന ഗദയുമേന്തി ആ ദാനവന്റെ നേർക്ക് അണഞ്ഞു. മായാവിയായ അവന്റെ ശിരസ്സിൽ തന്നെ അതിവേഗം ആഞ്ഞ് അടിച്ചു.

33. സ ഗദാഭിഹതോ ഭൂമൗ നിപപാതാതി മൂർച്ഛിതഃ
തം തഥാ പതിതം വീക്ഷ്യ ഹയാരിരതികോപനഃ

അവൻ ഗദാഘാതമേറ്റ് അത്യന്തം മൂർച്ഛിച്ച് താഴെ വീണു. അവൻ അങ്ങനെ മൂർച്ഛിച്ചു വീണതുകണ്ട മഹിഷാസുരൻ കോപത്തോടെ,

34. ആജഗാമ രമാനാഥം ത്രാസയന്നതിഗർജിതൈഃ
വാസുദേവോ$f$പി തം ദൃഷ്ട്വാ സമായാന്തം ക്രുധാന്വിതം

ഭയപ്പെടുത്തും വിധം ഗർജ്ജിച്ചുകൊണ്ട് രമാനാഥന്റെ നേർക്ക് അടുത്തു. കോപത്തോടെ തന്റെ നേർക്കു പാഞ്ഞുവരുന്ന മഹിഷനെ കണ്ട വാസുദേവൻ,

35. ചാപജ്യാനിനദം ചോഗ്രം ചകാര നന്ദയൻ സുരാൻ
ശരവൃഷ്ടിം ചകാരാശു ഭഗവാൻ മഹിഷോപരി

ദേവന്മാരെ സന്തോഷിപ്പിക്കുമാറ് ഉഗ്രമായ ഞാണൊലിയിട്ടുകൊണ്ട് മഹിഷന്റെ മേൽ ശരമായി ചൊരിഞ്ഞു.

36. സോ$f$പി ചിച്ഛേദ ബാണൗഘൈഃ താൻ ശരാൻ ഗഗനേരിതാൻ
തയോർയുദ്ധമഭൂദ്രാജൻ പരസ്പരഭയാവഹം

തന്റെ നേർക്കു പാഞ്ഞുവന്ന അമ്പുകളെല്ലാം അവൻ സ്വബാണങ്ങൾകൊണ്ട് മുറിച്ചുകളഞ്ഞു. രാജാവേ, പിന്നീട് അവർ തമ്മിൽ അതി ഘോരമായ യുദ്ധം ഉണ്ടായി.

37. ഗദയാ താഡയാമാസ കേശവോ മസ്തകോപരി
സ ഗദാഭിഹതോ മൂർധ്നി പപാതോർവ്യാം സുമൂർച്ഛിതഃ

കേശവൻ അവന്റെ മൂർദ്ധാവിൽ ഗദകൊണ്ട് പ്രഹരിച്ചു. ആ ഗദാപ്രഹരമേറ്റ് അവൻ മൂർച്ഛിച്ചു താഴെ വീണു.

38. ഹാ ഹാ കാരോ മഹാനാസീത് സൈന്യേ തസ്യ സുദാരുണഃ
സ വിഹായ വ്യഥാം ദൈത്യോ മുഹൂർത്താദുത്ഥിതഃ പുനഃ

ഹാ! ഹാ! എന്ന ദയനീയമായ ശബ്ദം ദൈത്യസൈന്യത്തിൽനിന്ന് ഉയർന്നു എന്നാൽ വിവശനായ ആ ദൈത്യൻ അതിവേഗം ആ മൂർച്ഛ വിട്ട് എഴുന്നേറ്റു.

39. ഗൃഹീത്വാ പരിഘം ശീർഷേ ജഘാന മധുസൂദനം
പരിഘേണാഘതസ്തേന മൂർച്ഛാമാപ ജനാർദ്ദനഃ

ഇരുമ്പുലക്കയെടുത്ത് തലയ്ക്കു മീതേ ഉയർത്തിപ്പിടിച്ചുകൊണ്ട് വിഷ്ണുവിന്റെ മൂർദ്ധാവിൽ ഊക്കോടെ പ്രഹരിച്ചു ആ പരിഘാഘാതമേറ്റ വിഷ്ണു മൂർച്ഛിച്ചുപോയി.

40. മൂർച്ഛിതം തമുവാഹാശു ജഗാമ ഗരുഡോ രണാത്
പരാവൃത്തേ ജഗന്നാഥേ ദേവാ ഇന്ദ്രപുരോഗമാഃ

മൂർച്ഛിച്ച വിഷ്ണുവിനെ ഗരുഡൻ രണാങ്കണത്തിൽ നിന്ന് വഹിച്ചുകൊണ്ടുപോയി. ജഗന്നാഥനായ വിഷ്ണു അങ്ങനെ പിന്തിരിഞ്ഞപ്പോൾ ഇന്ദ്രാദികളായ ദേവൻമാർ

41. ഭയം പ്രാപുഃ സുദുഃഖാർത്താശ്ചുക്രുശുശ്ച രണാജിരേ
ക്രന്ദമാനാൻ സുരാൻ വിക്ഷ്യ ശങ്കരഃ ശൂലഭൃത്തദാ

വളരെ ഭയപ്പെട്ടു. യുദ്ധരംഗത്തുനിന്നുകൊണ്ട് അവർ ദുഃഖാർത്തരായി വാവിട്ടു കരഞ്ഞു. വിലപിക്കുന്ന ദേവവൃന്ദത്തെ കണ്ട് ശൂലപാണിയായ ശങ്കരൻ,

42. മഹിഷം തരസാ$f$ഭ്യേത്യ പ്രാഹരദ്രോഷസംയുതഃ
സോ$f$പി ശക്തിം മുമോചാഥ ശങ്കരസ്യോരസി സ്ഫുടം

മഹിഷന്റെ നേർക്കു പാഞ്ഞുചെന്നു. ത്രിശൂലം കൊണ്ട് അവനെ പ്രഹരിച്ചു അപ്പോൾ ആ അസുരൻ ശങ്കരന്റെ മാറിടം ലാക്കാക്കി വേൽ പ്രയോഗിച്ചു.

**43. ജഗർജ സ ച ദുഷ്ടാത്മാ വഞ്ചയിത്വാ ത്രിശൂലകം**
**ശങ്കരോഽപി തദാ പീഡാം ന പ്രാപോരസി താഡിതഃ**

ദുഷ്ട ബുദ്ധിയായ അവൻ ഇങ്ങനെ ശങ്കരനെ പ്രഹരിച്ചിട്ട് അട്ടഹസിച്ചു. വേല് മാറിടത്തിൽ വന്നു പതിച്ചിട്ടും ശങ്കരന് ഒന്നും സംഭവിച്ചില്ല.

**44. തം ജഘാന ത്രിശൂലേന കോപാദരുണലോചനഃ**
**സംലഗ്നം ശങ്കരം ദൃഷ്ട്വാ മഹിഷേണ ദുരാത്മനാ**

കോപത്താൽ കണ്ണു കലങ്ങിയ ശിവൻ അവന്റെ നേർക്കു വിണ്ടു ത്രിശൂലം പ്രയോഗിച്ചു. ദുരാത്മാവായ മഹിഷനോട് ഏറ്റുമുട്ടുന്ന ശങ്കരനെ കണ്ടിട്ട്,

**45. ആജഗാമ ഹരിസ്താവത് ത്യക്ത്വാ മൂർച്ഛാം പ്രഹാരജാം**
**മഹിഷസ്തു തദാ വീക്ഷ്യ സമ്പ്രാപ്തൗ ഹരിശങ്കരൗ**

പ്രഹരത്താലുണ്ടായ മൂർച്ഛതെളിഞ്ഞ് വിഷ്ണു വീണ്ടും രണാങ്കണത്തിലേക്കുവന്നു. അപ്പോൾ, രണഭൂമിയിൽ എത്തിയ ഹരിശങ്കരൻമാരെ മഹിഷാസുരൻ കണ്ടു.

**46.. യുദ്ധകാമൗ മഹാവീര്യൗ ചക്രശൂലധരൗ വരൗ**
**കോപയുക്തോ ബഭ്രൂവാസൗ ദൃഷ്ട്വാ തൗ സമുപാഗതൗ**

യുദ്ധസന്നദ്ധരും മഹാപരാക്രമികളും ചക്രശൂലധാരികളും വീരന്മാരുമായ അവർ ഇരുവരും അവിടെ വന്നതുകണ്ടിട്ട് മഹിഷൻ കോപാകുലനായിത്തീർന്നു.

**47. ജഗാമ സമ്മുഖസ്താവത് സംഗ്രാമാർത്ഥം മഹാഭുജഃ**
**മാഹിഷം വപുരാസ്ഥായ ധുന്വൻ പുച്ഛം സമുത്കടം**

യുദ്ധം ചെയ്യാൻ വേണ്ടി മഹാബാഹുവായ ആ അസുരൻ പോത്തിന്റെ രൂപം പൂണ്ട് വാലും വീശി അഹങ്കാരത്തോടെ അവർക്ക് അഭിമുഖമായിട്ട് അങ്ങനെ നിന്നു.

**48. ചകാര ഭൈരവം നാദം ത്രാസയന്നമരാനപി**
**ധുന്വൻ ശൃംഗം മഹാകായോ ദാരുണോ ജലദോ യഥാ**

മേഘത്തെപ്പോലെ മഹാകായനായ അവൻ ദേവന്മാരെപ്പോലും ഞെട്ടിക്കുമാറ് കൊമ്പിളക്കികൊണ്ട് ഭയങ്കരമായി അമറി

**49. ശൃംഗാഭ്യാം പാർവ്വതാൻ ശൃംഗാംശ്ചിക്ഷേപ ഭൃശമുത്കടാൻ**
**ദൃഷ്ട്വാ തൗ തു മഹാവീരൗ ദാനവം ദേവസത്തമൗ**

കൊമ്പുകൾ കൊണ്ട് മഹാപർവ്വത ശിഖരങ്ങൾ കുത്തിയെടുത്ത് എറിഞ്ഞു. മഹാപരാക്രമിയായ ആ മഹിഷാസുരനെ കണ്ടിട്ട് മഹാവീരന്മാരായ ദേവശ്രേഷ്ഠന്മാർ ഇരുവരും,

**50. ചക്രതുർബാണവൃഷ്ടിം ച ദാനവോപരി ദാരുണം**
**കുർവാണൗ ബാണവൃഷ്ടിം തൗ ദൃഷ്ട്വാ ഹരിഹരൗ ഹരിഃ**

ആ ദാനവന്റെ മേൽ ഭയങ്കരമായ ശരമാരി ചൊരിഞ്ഞു. ബാണങ്ങൾ വർഷിക്കുന്ന ഹരിഹരന്മാരെ കണ്ട ദാനവൻ

**51. ചിക്ഷേപ ഗിരിശൃംഗം തു പുച്ഛേനാവൃത്യ ദാരുണം**
**ആപതന്തം ഗിരിം വീക്ഷ്യ ഭഗവാൻ സാത്വതാം പതിഃ**

വാലുകൊണ്ട് ഒരു വലിയ ഗിരിശൃംഗം ചുറ്റിയെടുത്ത് അവരുടെ നേർക്ക് എറിഞ്ഞു. തന്റെ മേൽ വന്നു വീഴാൻ തുടങ്ങുന്ന പർവ്വതശൃംഗത്തെ കണ്ട ഭഗവാൻ ഹരി

52. വിശിഖൈഃ ശതധാ ചക്രേ ചക്രേണാശു ജഘാന തം
ഹരിചക്രാഹതഃ സംഖ്യേ മൂർച്ഛാമാപ സ ദൈത്യരാട്

അസ്ത്രം പ്രയോഗിച്ച് അത് നൂറുകഷ്ണങ്ങളാക്കി. അവന്റെ നേർക്ക് ചക്രായുധം പ്രയോഗിക്കുകയും ചെയ്തു. ഹരിയുടെ ചക്രായുധമേറ്റ ആ ദൈത്യരാജാവ് മൂർച്ഛിച്ചുപോയി.

53. ഉത്തസ്ഥൗ ച ക്ഷണാന്നൂനം മാനുഷം വപുരാസ്ഥിതഃ
ഗദാപാണിർ മഹാഘോരോ ദാനവഃ പർവ്വതോപമഃ

ക്ഷണനേരത്തിനുള്ളിൽ അവൻ ഉണർന്ന് മനുഷ്യരൂപം കൈക്കൊണ്ടു. പർവതതുല്യനും മഹാഘോരനുമായ അവൻ ഗദയുമേന്തി,

54. മേഘനാദം നനാദോച്ചൈർഭീഷയന്നമരാനപി
തച്ഛ്രുത്വാ ഭഗവാൻ വിഷ്ണുഃ പാഞ്ചജന്യം സമുജ്ജ്വലം

ദേവൻമാരെപ്പോലും ഭയപ്പെടുത്തും വണ്ണം ഇടിമുഴക്കംപോലെ ഗർജിച്ചു. അതുകേട്ട് ഭഗവാൻ വിഷ്ണു അത്യുജ്ജ്വലമായ പാഞ്ചജന്യം,

55. പൂരയാമാസ തരസാ ശബ്ദം കർത്തും ഖരസ്വരം
തേന ശബ്ദേന ശംഖസ്യ ഭയത്രസ്താശ്ച ദാനവാഃ
ബഭൂവുർ മുദിതാ ദേവാ ഋഷയശ്ച തപോധനാഃ

ആ ഖരസ്വരത്തെ മയപ്പെടുത്താനെന്നവണ്ണം മുഴക്കി. ശംഖനാദം കേട്ട് ദാനവന്മാർ നടുങ്ങി. ദേവൻമാരും ഋഷികളും തപസ്വികളും സന്തോഷിച്ചു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഷഷ്ഠോƒദ്ധ്യായഃ

## അഥ സപ്തമോƒദ്ധ്യായഃ

### വ്യാസ ഉവാച

1. അസുരാൻ മഹിഷോ ദൃഷ്ട്വാ വിഷണ്ണമനസസ്തദാ
ത്യക്ത്വാ തന്മാഹിഷം രൂപം ബഭൂവ മൃഗരാഡസൗ

അപ്പോൾ അസുരൻമാരെല്ലാം വിഷണ്ണചിത്തരായിത്തീർന്നതുകണ്ടിട്ട് മഹിഷാസുരൻ തന്റെ മഹിഷരൂപം വെടിഞ്ഞ് സിംഹത്തിന്റെ രൂപം കൈക്കൊണ്ടു.

2. കൃത്വാ നാദം മഹാഘോരം വിസ്താര്യ ച മഹാസടാം
പപാത സുരസേനായാം ത്രാസയന്നഖദർശനൈഃ

അവൻ തന്റെ വമ്പിച്ച സടകുടഞ്ഞ് അതിഭയങ്കരമായി ഗർജിച്ചു. കണ്ണുരുട്ടി കൂർത്ത നഖങ്ങൾ തെളിച്ചുകാട്ടിക്കൊണ്ട് ദേവസൈന്യങ്ങൾക്കിടയിൽ ചാടിവീണു.

3. ഗരുഡം ച നഖാഘാതൈഃ കൃത്വാ രുധിരവിപ്ലുതം
ജഘാന ച ഭുജേ വിഷ്ണും നഖാഘാതേന കേസരീ

ഗരുഡനെ നഖം കൊണ്ടു മാന്തിക്കീറി രക്തത്തിൽ കുളിപ്പിച്ചു. ആ കേസരി വിഷ്ണുവിന്റെ ഭുജം നഖങ്ങൾ കൊണ്ട് മാന്തിപ്പൊളിച്ചു.

**4. വാസുദേവോƒപി തം ദൃഷ്ട്വാ ചക്രമുദ്യമ്യ വേഗവാൻ**
**ഹന്തുകാമോ ഹരിഃ കാമമവാപാശു ക്രുധാന്വിതഃ**

അവന്റെ പരാക്രമം കണ്ട വിഷ്ണു വേഗം ചക്രായുധം കൈയിലെടുത്തു. കൊല്ലണമെന്നുള്ള ആഗ്രഹത്തോടെ കുപിതനായി അവന്റെ നേർക്കടുത്തു.

**5. യാവദ്ധയരിപും വേഗാച്ചക്രേണാഭിജഘ്നാന തം**
**താവത് സോതിബലഃ ശൃംഗീ ശൃംഗാഭ്യാം നൃഹനദ്ധരിം**

സിംഹത്തെ ചക്രം കൊണ്ട് ആഞ്ഞുപ്രഹരിച്ച നിമിഷത്തിൽ അതിബലവാനായ അവൻ മഹിഷമായിത്തീർന്ന് കൊമ്പുകൾ കൊണ്ട് ഹരിയെ ആക്രമിച്ചു.

**6. വാസുദേവോ വിഷാണാഭ്യാം താഡിതോരസി വിഹ്വലഃ**
**പലായനപരോ വേഗാജ്ജഗാമ ഭുവനം നിജം**

കൊമ്പുകൾ കൊണ്ട് മാറിൽ പ്രഹരമേറ്റ വിഷ്ണു ഭയവിഹ്വലനായി വേഗം തന്റെ ലോകമായ വൈകുണ്ഠത്തിലേക്ക് ഓടിപ്പോയി.

**7. ഗതം ദൃഷ്ട്വാ ഹരിം കാമം ശങ്കരോƒപി ഭയാന്വിതഃ**
**അവധ്യം പരം മത്വാ യയൗ കൈലാസപർവ്വതം**

ഹരി പോയതുകണ്ടപ്പോൾ ശങ്കരനും സംഭീതനായി. ആ അസുരനെ വധിക്കാൻ സാധ്യമല്ലെന്ന വിചാരത്തോടെ അദ്ദേഹവും കൈലാസത്തിലേക്കു പോയി.

**8. ബ്രഹ്മാപി ച നിജം ധാമ ത്വരിതഃ പ്രയയൗ ഭയാത്**
**മഘവാ വജ്രമാലംബ്യ തസ്ഥാവാജൗ മഹാബലഃ**

ഭയപ്പെട്ട ബ്രഹ്മാവും തന്റെ ആസ്ഥാനത്തേക്ക് വേഗം പ്രയാണം ചെയ്തു. മഹാബലവാനായ ഇന്ദ്രൻ വജ്രായുധവുമായി പോർക്കളത്തിൽതന്നെ നിലകൊണ്ടു.

**9. വരുണഃ ശക്തിമാലംബ്യ ധൈര്യമാലംബ്യ സംസ്ഥിതഃ**
**യമോƒപി ദണ്ഡമാദായ യത്തഃ സമരതത്പരഃ**

വരുണൻ വേലുമേന്തി സധൈര്യം അവിടെത്തന്നെ നിന്നു. കാലനും ദണ്ഡുമെടുത്ത് സമരോത്സുകനായിത്തീർന്നു.

**10. തതോ യക്ഷാധിപഃ കാമം ബഭൂവ രണതത്പരഃ**
**പാവകഃ ശക്തിമാദായ തത്രാഭൂദ്യുദ്ധമാനസഃ**

യക്ഷാധിപനും സമരോത്സുകനായിത്തീർന്നു. അഗ്നിയും യുദ്ധം ചെയ്യാനുള്ള നിശ്ചയത്തോടെ വേലും കൈയിലെടുത്തുകൊണ്ടു നിന്നു.

**11. നക്ഷത്രാധിപതിഃ സൂര്യഃ സമവേതൗ സ്ഥിതാവുഭൗ**
**വീക്ഷ്യ തം ദാനവശ്രേഷ്ഠം യുദ്ധായ കൃതനിശ്ചയൗ**

ചന്ദ്രനും സൂര്യനും ദാനവശ്രേഷ്ഠനെക്കണ്ട് യുദ്ധം ചെയ്യാനുള്ള നിശ്ചയത്തോടെ വന്നു നില്പായി.

**12. ഏതസ്മിന്നന്തരേ ക്രുദ്ധം ദൈത്യസൈന്യം സമഭ്യഗാത്**
**വിസൃജൻ ബാണജാലാനി ക്രൂരാഹിസദൃശാനി ച**

ഇതിനിടയ്ക്ക്, കോപിച്ച ദാനവപ്പട ഉഗ്രവിഷമുള്ള സർപ്പതുല്യങ്ങളായ ബാണങ്ങൾ വർഷിച്ചുകൊണ്ട് നിരന്നുകഴിഞ്ഞു.

**13. കൃത്വാ ഹി മാഹിഷം രൂപം ഭൂപതിഃ സംസ്ഥിതസ്തദാ**
**ദേവദാനവയോധാനാം നിനാദസ്തുമുലോഽഭവത്**

അപ്പോൾ, മഹിഷരൂപത്തിൽ ദാനവരാജാവും അവിടെ നിലകൊണ്ടു. ദേവൻമാരുടേയും ദാനവൻമാരുടേയും രണഭേരി അവിടെയെങ്ങും മുഴങ്ങി.

**14. ജ്യാഘാതശ്ച തലാഘാതോ മേഘനാദസമോഽഭവത്**
**സംഗ്രാമേ സുമഹാഘോരേ ദേവദാനവസേനയോഃ**

ഞാണൊലിയും കൈയടിയും മേഘഗർജ്ജനംപോലെ അവിടെ മുഴങ്ങി. അതോടെ ദേവദാനവസൈന്യങ്ങൾ തമ്മിൽ അതിഭയങ്കരമായ യുദ്ധവും തുടങ്ങി.

**15. ശൃംഗാഭ്യാം പർവതാൻ ശൃംഗാൻ ചിക്ഷേപ ച മഹാബലഃ**
**ജഘാന സുരസംഘാംശ്ച ദാനവോ മദഗർവിതഃ**

മഹാബലവാനും ഗർവിതനുമായ മഹിഷാസുരൻ അത്യുന്നതമായ പർവ്വതശൃംഗങ്ങൾ, കൊമ്പുകൾ കൊണ്ട് കുത്തിയെടുത്ത് ദേവസൈന്യങ്ങളുടെ നേർക്കെറിഞ്ഞു.

**16. ഖുരഘാതൈസ്തഥാ ദേവാൻ പുച്ഛസ്യ ഭ്രാമണേന ച**
**സ ജഘാന രുഷാവിഷ്ടോ മഹിഷഃ പരമാദ്ഭുതഃ**

കുളമ്പുകൾ കൊണ്ട് ചവിട്ടിയും വാൽ ചുഴറ്റി വീശിയും അദ്ഭുതരൂപിയായ മഹിഷാസുരൻ കോപത്തോടെ ദേവൻമാരെ ആക്രമിച്ചു.

**17. തതോ ദേവാ സഗന്ധർവ്വാ ഭയമാജഗ്മുരുദ്ദൃതാഃ**
**മഘവാ മഹിഷം ദൃഷ്ട്വാ പലായനപരോഽഭവത്**

ഗന്ധർവ്വന്മാരോടുകൂടി യുദ്ധം ചെയ്തുകൊണ്ടിരുന്ന ദേവൻമാർ അതുകണ്ട് ഭയവിഹ്വലരായിത്തീർന്നു. ദേവവേന്ദ്രൻ മഹിഷാസുരനെ കണ്ട് തിരിഞ്ഞോടിക്കളഞ്ഞു.

**18. സംഹരം സംപരിത്യജ്യ ഗതേ ശക്രേ ശചീപതൗ**
**യമോ ധനാധിപഃ പാശീ ജഗ്മുഃ സർവ്വേ ഭയാതുരാഃ**

ശചീപതിയായ ദേവേന്ദ്രൻ യുദ്ധം വേണ്ടെന്നുവച്ച് പിന്തിരിഞ്ഞപ്പോൾ യമനും കുബേരനും വരുണനും എല്ലാം ഭയപ്പെട്ട് പോർക്കളം വെടിഞ്ഞു.

**19. മഹിഷോഽപി ജയം മത്വാ ജഗാമ സ്വഗൃഹം തതഃ**
**ഐരാവതം ഗജം പ്രാപ്യ ത്യക്തമിന്ദ്രേണ ഗച്ഛതാ**

അപ്പോൾ മഹിഷനും വിജയിച്ചമട്ടിൽ വീട്ടിലെത്തി. യുദ്ധരംഗത്ത് ഇന്ദ്രൻ വിട്ടിട്ടുപോയ ഐരാവതത്തെയും

**20. തഥോച്ചൈഃ ശ്രവസം ഭാനോഃ കാമധേനും പയസ്വിനീം**
**സസൈന്യസംവൃതസ്തൂർണ്ണം സ്വർഗ്ഗം ഗന്തും മനോ ദധേ**

ഉച്ചൈഃ ശ്രവസ്സെന്ന സൂര്യഹയത്തെയും പാൽചുരത്തുന്ന കാമധേനുവിനെയും മഹിഷൻ കൈക്കലാക്കി. തന്റെ സൈന്യങ്ങളോടുകൂടി വേഗം സ്വർഗ്ഗത്തേക്കു പോകാൻ തീരുമാനിച്ചു.

**21. തരസാ ദേവസദനം ഗത്വാ സ മഹിഷാസുരഃ**
**ജഗ്രാഹ സുരരാജ്യം വൈ ത്യക്തം ദേവൈർഭയാതുരൈഃ**

വേഗം ദേവലോകത്തെത്തിയ മഹിഷാസുരൻ. ഭയപ്പെട്ടു ദേവൻമാരുപേക്ഷിച്ചുപോയ ദേവരാജ്യം കൈവശപ്പെടുത്തി.

**22. ഇന്ദ്രാസനേ തദാ രമ്യേ ദാനവഃ സമുപാവിശത്**
**ദാനവാൻ സ്ഥാപയാമാസ ദേവാനാം സ്ഥാനകേഷു സഃ**

ദേവേന്ദ്രന്റെ രമ്യമായ സിംഹാസനത്തിൽ മഹിഷാസുരൻ കയറി ഇരിപ്പായി. പിന്നെ ദേവസ്ഥാനങ്ങളിലെല്ലാം അസുരന്മാരെയും അവൻ സ്ഥാപിച്ചു.

**23. ഏവം വർഷശതം പൂർണ്ണം കൃത്വാ യുദ്ധം സുദാരുണം**
**അവാപൈന്ദ്രപദം കാമം ദാനവോ മദഗർവിതഃ**

ഇങ്ങനെ നൂറുവർഷം പൂർണ്ണമായി അതിഭയങ്കരമായ യുദ്ധം ചെയ്തിട്ട് മദഗർവിതനായ മഹിഷാസുരൻ ഇന്ദ്രപദത്തിൽ വാണു.

**24. നിർജരാ നിർഗതാ നാകാത്തേന സർവ്വേ/തിപീഡിതാഃ**
**ഏവം ബഹൂനി വർഷാണി ബഭ്രമുർഗിരിഗഹ്വരേ**

അവന്റെ ഉപദ്രവം നിമിത്തം ദേവൻമാരെല്ലാം ദേവലോകം വെടിഞ്ഞു. ഇങ്ങനെ അനേകം വർഷം അവർ പർവതഗുഹകളിലും മറ്റും ചുറ്റി നടന്നു.

**25. ശ്രാന്താഃ സർവ്വേ തദാ രാജൻ ബ്രഹ്മാണം ശരണം യയുഃ**
**പ്രജാപതിം ജഗന്നാഥം രാജോരൂപം ചതുർമുഖം**

ക്ഷീണിച്ച അവരെല്ലാംകൂടി ഒടുക്കം ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. പ്രജാപതിയും ജഗന്നാഥനും രജോരൂപനും ചതുർമുഖനും

**26. പത്മാസനം വേദഗർഭം സേവിതം മുനിഭിഃ സ്വജൈഃ**
**മരീചിപ്രമുഖൈഃ ശാന്തൈർവേദവേദാംഗപാരഗൈഃ**

പത്മാസനനും തന്നിൽനിന്നു ജനിച്ചവരും ശാന്തരും വേദവേദാംഗങ്ങളുടെ മറുകരകണ്ടവരുമായ മരീചി പ്രമുഖൻമാരാലും

**27. കിന്നരൈഃ സിദ്ധഗന്ധർവൈശ്ചാരണോരഗപന്നഗൈഃ**
**തുഷ്ടുവുർഭയഭീതാസ്തേ ദേവദേവം ജഗദ്ഗുരും**

കിന്നരൻമാർ, സിദ്ധൻമാർ, ഗന്ധർവ്വൻമാർ, ചാരണൻമാർ,പന്നഗങ്ങൾ തുടങ്ങിയവരാലും സേവിക്കപ്പെടുന്നവനും ജഗദ്ഗുരുവുമായ ദേവദേവനെ ഭയപീഡിതരായ ആ ദേവൻമാർ ഇങ്ങനെ സ്തുതിച്ചു.

**28. ധാതഃ കിമേതദഖിലാർത്തിഹരാംബുജന്മ**
**ജന്മാഭിവീക്ഷ്യ ന ദയാം കുരുഷേ സുരാൻ യത്**
**സമ്പീഡിതാൻ രണജിതാനസുരാധിപേന**
**സ്ഥാനച്യുതാൻ ഗിരിഗുഹാകൃതസന്നിവാസാൻ**

അസുരാധിപനോട് യുദ്ധത്തിൽ തോറ്റ് അവശരും സ്ഥാനഭ്രഷ്ടരുമായി ഗിരിഗുഹകളിൽ പാർപ്പാക്കിയ ദേവൻമാരായ ഞങ്ങളുടെ ഈ അവസ്ഥ കണ്ടിട്ടും സകലസങ്കടങ്ങളും തീർത്തരുളുന്ന പത്മസംഭവനായ വിധാതാവേ, അങ്ങ് കനിയാത്തതെന്തേ? ദയകാട്ടാത്തതെന്തേ?

**29. പുത്രം പിതാ കിമപരാധശതൈഃ സമേതാൻ**
**സന്ത്യജ്യ ലോഭരഹിതഃ കുരുതേ/തി ദുഃഖാൻ**

**യസ്ത്വം സുരാംസ്തവ പദാംബുജഭക്തിയുക്താൻ**
**ദൈത്യാർദ്ദിതാംശ്ച കൃപണാൻ യദുപേക്ഷസേ/ദ്യ**

നൂറുതെറ്റു ചെയ്തവരായാലും അത്യധികമായ ആപത്തിൽ അകപ്പെട്ടുപോയ പുത്രന്മാരെ ലോഭിയല്ലാത്ത ഒരു പിതാവിനു കൈവിടാനാകുമോ? അങ്ങയുടെ പാദഭക്തരും ദൈത്യപീഡിതരും ദുഃഖിതരുമായ ഈ ദേവൻമാരെ അങ്ങ് ഇപ്പോൾ ഉപേക്ഷിക്കുന്നത് എന്തുകൊണ്ടാണ്?

**30. അമരഭുവനരാജ്യം തേന ഭുക്തം നിതാന്തം**
**മഖഹവിരപി യോഗ്യം ബ്രാഹ്മണൈരാദദാതി**
**സുരതരുവരപുഷ്പം സേവതേ/സൗ ദുരാത്മാ**
**ജലനിധിനിധിഭൂതാം ഗാമസൗ സേവതേ താം**

അമരരാജ്യം മുഴുവൻ അസുരനാണ് ഇപ്പോൾ ഭരിക്കുന്നത്. ബ്രാഹ്മണരുടെ യോഗ്യമായ യാഗാംശംപോലും അവനാണിപ്പോൾ കൈക്കൊള്ളുന്നത്. കല്പവൃക്ഷത്തിലെ പൂക്കൾ ചൂടുന്നതും ആ ദുരാത്മാവാണ്. പാൽക്കടൽനിധിയായ കാമധേനുവിനെ അനുഭവിക്കുന്നതും അവൻതന്നെ.

**31. കിം വാ ഗൃണീമഃ സുരകാര്യമദ്ഭുതം**
**ജാനാസി ദേവേശ സുരാരിചേഷ്ടിതം**
**ജ്ഞാനേന സർവ്വം ത്വമശേഷകാര്യമവിത്**
**തസ്മാത് പ്രഭോ തേ പ്രണതാസ്മ പാദയോഃ**

ദേവൻമാരായ ഞങ്ങളുടെ കാര്യം എന്തുപറയട്ടെ! ആ ദേവശത്രുവിന്റെ അത്ഭുതചേഷ്ടകളെല്ലാം അങ്ങേക്ക് അറിഞ്ഞുകൂടേ? ജ്ഞാനദൃഷ്ടികൊണ്ട് എല്ലാം അറിയുന്നവനാണല്ലോ അങ്ങ്. അതുകൊണ്ട് ഞങ്ങൾ അങ്ങയുടെ പാദം കുമ്പിടുകമാത്രമാണ് ചെയ്യുന്നത്.

**32. യത്രാപി കുത്രാപി ഗതാൻ സുരാനസൗ**
**നാനാചരിത്രഃ ഖലു പാപമാനസഃ**
**പീഡാ കരോത്യേവ സ ദുഷ്ടചേഷ്ടിതൈഃ**
**ത്രാതാ/സി ദേവേശ വിധേഹി ശം വിഭോ**

എവിടെച്ചെന്നാലും അവിടെയെല്ലാംവന്ന്, നാനാരൂപം കൈക്കൊള്ളുന്നവനും ഖലനുമായ ആ ദുരാത്മാവ് ദുശ്ചേഷ്ടിതങ്ങൾ കൊണ്ട് ദേവൻമാരായ ഞങ്ങളെ പീഡിപ്പിക്കുകയാണ്. അവനിൽനിന്ന് ഞങ്ങളെ രക്ഷിക്കാൻ അങ്ങേക്കുകഴിയും. ഹേ ദേവേശ, വിഭോ ഞങ്ങൾക്ക് ശുഭം നൽകിയാലും.

**33. നോ ചേത്വയം ദാവമഹാഗ്നിപീഡിതാഃ**
**കം ശാന്തികർത്താരമനന്തതേജസം**
**യാമഃ പ്രജേശം ശരണം സുരേഷ്ടം**
**ധാതാരമാദ്യം പരിമുച്യ കം ശിവം**

അല്ലെങ്കിൽ ഈ മഹാദാവാഗ്നിയിൽ വെന്തുനീറുന്ന ഞങ്ങൾക്ക് അനന്തതേജോനിധിയായ മറ്റ് ആരാണ് ശാന്തിയരുളുന്നത്? പ്രജേശനും ആദ്യനും സുരൻമാർക്ക് പ്രിയനും വിധാതാവും ശിവനുമായ അങ്ങയെവിട്ട് ഞങ്ങൾ ആരെ ശരണം പ്രാപിക്കും?

**34. ഇതി സ്തുത്വാ സുരാ സർവ്വേ പ്രണേമുസ്തം പ്രജാപതിം**
**ബദ്ധാഞ്ജലിപുടാഃ സർവ്വേ വിഷണ്ണവദനാ ഭൃശം**

അത്യന്തം വിഷണ്ണവദനരായ ആ ദേവന്മാരെല്ലാം കൈകൂപ്പി ഇങ്ങനെ സ്തുതിച്ച ശേഷം പ്രജാപതിയെ നമസ്കരിച്ചു.

35. താംസ്തഥാ പീഡിതാൻ ദൃഷ്ട്വാ തദാ ലോകപിതാമഹഃ
ഉവാച ശ്ലക്ഷ്ണയാ വാചാ സുഖം സംജനയന്നിവ

ദേവൻമാർ അത്രമാത്രം പീഡിതരാണെന്നുകണ്ട ലോകപിതാമഹൻ അവർക്ക് സുഖംനൽകാനെന്ന പോലെ ഇങ്ങനെ മധുരമായി പറഞ്ഞു.

ബ്രഹ്മമോവാച.

36. കിം കരോമി സുരാഃ കാമം ദാനവോ വരദർപ്പിതഃ
സ്ത്രീവദ്ധ്യോ$f$സൗ ന പുംവദ്ധ്യോ വിധേയം തത്ര കിം പുനഃ

ഹേ ദേവൻമാരേ, ഞാൻ എന്തു ചെയ്യട്ടെ! വരഗർവിതനായ ദാനവൻ സ്ത്രീവദ്ധ്യനാണ്; പുംവദ്ധ്യനല്ല. ആ നിലയ്ക്ക് എന്താണ് ഇക്കാര്യത്തിൽ ചെയ്യുക?

37. വ്രജാമോ$f$ദ്യ സുരാ: സർവ്വേ കൈലാസം പർവ്വതോത്തമം
ശങ്കരം പുരതഃ കൃത്വാ സർവ്വകാര്യവിശാരദം

അതുകൊണ്ട് ദേവൻമാരായ നമുക്ക് എല്ലാവർക്കും കൂടി ഉത്തമപർവ്വതമായ കൈലാസത്തിലേക്ക് പോകാം. സർവ്വകാര്യങ്ങൾക്കും സമർത്ഥനായ ശങ്കരനെ മുൻനിർത്തി,

38. തതോ വ്രജാമ വൈകുണ്ഠം യത്ര ദേവോ ജനാർദ്ദനഃ
മിളിത്വാ ദേവകാര്യം ച വിമൃശാമോ വിശേഷതഃ

ഭഗവാൻ ജനാർദ്ദനന്റെ വാസസ്ഥാനമായ വൈകുണ്ഠത്തിൽ ചെന്ന് നമുക്കെല്ലാവർക്കുംകൂടി ഒരുമിച്ച് ദേവകാര്യം സകലതും ആലോചിക്കാം.

39. ഇത്യുക്ത്വാ ഹംസമാരുഹ്യ ബ്രഹ്മാ കാര്യസമുച്ചയേ
ദേവാംശ്ച പൃഷ്ഠതഃ കൃത്വാ കൈലാസാഭിമുഖോ യയൗ

എന്ന് പറഞ്ഞിട്ട് ബ്രഹ്മാവ്, ഹംസവാഹനത്തിൽ കയറി ദേവൻമാരാൽ അനുഗതനായി ദേവകാര്യത്തിനുവേണ്ടി കൈലാസത്തിലേക്ക് യാത്രയായി.

40. താവച്ഛിവോ$f$പി തരസാ ജ്ഞാത്വാ ധ്യാനേന പത്മജം
ആഗച്ഛന്തം സുരൈഃ സാർധം നിർഗതഃ സ്വഗൃഹാദ്ബഹിഃ

ശങ്കരൻ അപ്പോൾ, ബ്രഹ്മാവ് ദേവൻമാരോടുകൂടി പുറപ്പെട്ടിരിക്കുന്ന കാര്യം ധ്യാനത്തിലറിഞ്ഞ് വേഗം സ്വഗൃഹത്തിൽ നിന്നു പുറത്തുവന്നു കാത്തുനിൽപ്പായി.

41. ദൃഷ്ട്വാ പരസ്പരം തൗ തു കൃതാഭിവാദനൗ ഭൃശം
പ്രണതൗ ച സുരൈഃ സർവൈഃ സന്തുഷ്ടൗ സംബഭൂവതുഃ

അവർ പരസ്പരം കണ്ട് അഭിവാദ്യം ചെയ്തു. ദേവൻമാർ ഇരുവരേയും നമസ്ക്കരിച്ചു. ഇരുവരും സന്തുഷ്ടരായിത്തീർന്നു.

42. ആസനാനി പൃഥഗ്ദത്വാ ദേവേഭ്യോ ഗിരിജാപതിഃ
ഉപവിഷ്ടേഷു തേഷ്വേവ നിഷസാദാസനേ സ്വകേ

ഗിരിജാപതി ദേവൻമാർക്കെല്ലാം വെവ്വേറെ ഇരിപ്പിടങ്ങൾ നൽകി. അവരെല്ലാം ഇരുന്നുകഴിഞ്ഞപ്പോൾ ശങ്കരനും തന്റെ ഇരിപ്പിടത്തിൽ ഇരുന്നു.

43. കൃത്വാ തു കുശലപ്രശ്നം ബ്രഹ്മാണം വൃഷഭധ്വജഃ
പപ്രച്ഛ കാരണം ദേവാൻ കൈലാസാഗമനേ വിഭുഃ

ആദ്യം വൃഷഭധ്വജൻ അവരോടു കുശലം അന്വേഷിച്ചു. പിന്നെ ആ പ്രഭു, ദേവൻമാരെല്ലാം കൂടി കൈലാസത്തിലേക്ക് വന്നതിന്റെ കാരണം ചോദിച്ചു.

### ശിവ ഉവാച

44. കിമത്രാഗമനം ബ്രഹ്മൻ കൃതം ദേവൈഃ സവാസവൈഃ
ഭവതാ ച മഹാഭാഗ ബ്രൂഹി തത്കാരണം കില

മഹാമതിയായ ബ്രഹ്മജ്ഞ, അങ്ങ് ദേവേന്ദ്രാദിദേവൻമാരോടുകൂടി ഇങ്ങോട്ടു വന്നതിന്റെ കാരണം എന്താണെന്നു പറയൂ.

### ബ്രഹ്മോവാച

45. മഹിഷേണ സുരേശാന പീഡിതാഃ സ്വർന്നിവാസിനഃ
ഭ്രമന്തി ഗിരിദുർഗേഷു ഭയത്രസ്താഃ സവാസവാഃ

ഹേ ദേവേശ, സ്വർഗ്ഗനിവാസികളായ ദേവൻമാർ മഹിഷാസുരന്റെ ദ്രോഹം കൊണ്ട് ആർത്തരായിരിക്കുന്നു. ദേവേന്ദ്രൻ ഉൾപ്പടെ എല്ലാവരും ഭയപ്പെട്ട് ഗിരിദുർഗങ്ങളിൽ അലഞ്ഞുനടക്കുകയാണ്.

46. യജ്ഞ ഭുങ്മഹിഷോ ജാത സ്ത്വഥാന്യേ സുരശത്രവഃ
പീഡിതാ ലോകാപാലാശ്ച ത്വാമദ്യ ശരണം ഗതാഃ

യജ്ഞാംശം ഇപ്പോൾ അനുഭവിക്കുന്നത് മഹിഷനും മറ്റു ദേവശത്രുക്കളുമാണ്. ലോകപാലൻമാരേയും ഇപ്പോൾ പീഡിപ്പിക്കാൻ തുടങ്ങിയിരിക്കുന്നു. എല്ലാവരും ശരണാർത്ഥികളായി അങ്ങയുടെ അടുക്കൽ വന്നിരിക്കുകയാണ്.

47. മയാ തേ ഭവനം ശംഭോ പ്രാപിതഃ കാര്യഗൗരവാത്
യദ്യുക്തം തദ്വിധത്സ്വാദ്യ സുരകാര്യം സുരേശ്വര

ശംഭോ, കാര്യഗൗരവം കൊണ്ട് അങ്ങയുടെ ഭവനത്തിലേക്ക് ഞാൻ ഇവരെ കൂട്ടിക്കൊണ്ടു വന്നിരിക്കുകയാണ്. സുരേശ, ദേവകാര്യമായതുകൊണ്ട് യുക്തമായിട്ടുള്ളത് ചെയ്താലും.

48. ത്വയി ഭാരോ/സ്തി സർവേഷാം ദേവാനാം ഭൂതഭാവന

ഭൂത ഭാവനനായ പ്രഭോ, ദേവൻമാരുടെ ഭാരമെല്ലാം ഇനി അങ്ങേയ്ക്കാണ്.

### വ്യാസ ഉവാച

ഇതി തദ്വചനം ശ്രുത്വാ ശങ്കരഃ പ്രഹസന്നിദം

ഇങ്ങനെ പറഞ്ഞതുകേട്ട ശങ്കരൻ ചിരിച്ചുകൊണ്ട്,

49. വചനം ശ്ലക്ഷ്ണയാ വാചാ പ്രോവാച പത്മജം പ്രതി

ഇങ്ങനെ പത്മജനോട് മധുരമായി പറഞ്ഞു.

### ശിവ ഉവാച

ഭവതൈവ കൃതം കാര്യം വരദാനാത് പുരാ വിഭോ

വിഭോ, പണ്ട് അങ്ങു തന്നെയാണല്ലോ വരം നൽകി അവനെ ഇത്തരത്തിലാക്കിയത്.

50. അനർത്ഥദം ച ദേവാനാം കിം കർത്തവ്യമതഃ പരം
ഈദൃശോ ബലവാൻ ശൂരഃ സർവ്വദേവഭയപ്രദഃ

അത് ദേവൻമാർക്കാകെ അനർത്ഥമായിത്തീർന്നു. ഇനി എന്താണ് ചെയ്യേണ്ടത്? ഇത്രത്തോളം ശക്തനും ശൂരനും സകലദേവൻമാർക്കും ഭയപ്രദനുമാണ് അവൻ.

51. കാ സമർത്ഥാ വരാ നാരീ തം ഹന്തും മദദർപ്പിതം
ന മേ ഭാര്യാ ന തേ ഭാര്യാ സംഗ്രാമം ഗന്തുമർഹതി

മദഗർവിതനായ അവനെ കൊല്ലാൻ ഏതു സ്ത്രീക്കു കഴിയും? എന്റെ ഭാര്യയോ അങ്ങയുടെ ഭാര്യയോ യുദ്ധത്തിന് പോകുമോ?

52. ഗത്വൈവ തേ മഹാഭാഗേ യുയുധാതേ കഥം പുനഃ
ഇന്ദ്രാണീ ച മഹാഭാഗാ ന യുദ്ധകുശലാസ്തി ഹി

പോയാൽതന്നെ ആ മഹതികൾ എങ്ങനെ യുദ്ധം ചെയ്യും? മഹാഭാഗയായ ഇന്ദ്രാണിയും യുദ്ധം ചെയ്യാൻ അസമർത്ഥയാണ്.

53. കന്യാ ഹന്തും സമർത്ഥാഽസ്തി തം പാപം മദദർപ്പിതം
മമേദം മതമദ്യൈവ ഗത്വാ ദേവം ജനാർദ്ദനം

മദദർപ്പിതനും പാപിയുമായ അവനെ കൊല്ലാൻ ഒരു സ്ത്രീയ്ക്കേ കഴിയൂ. എന്റെ അഭിപ്രായം ഇതാണ്: നമുക്ക് ജനാർദ്ദനനെ ചെന്നു കണ്ട്,

54. സ്തുത്വാ തം ദേവകാര്യായ പ്രേരയാമഃ സുസത്വരം
സോഽതിബുദ്ധിമതാം ശ്രേഷ്ഠോ വിഷ്ണുഃ സർവ്വാർത്ഥസാധനേ

സ്തുതിച്ച്, സമയം കളയാതെ ദേവകാര്യത്തിനുവേണ്ടി അദ്ദേഹത്തെ പ്രേരിപ്പിക്കാം. വിഷ്ണു കാര്യം കാണാൻ കഴിവുള്ളനും ബുദ്ധിമാൻമാരിൽ മുമ്പനുമാണല്ലോ.

55. മിളിത്വാ വാസുദേവം വൈ കർത്തവ്യം കാര്യചിന്തനം
പ്രപഞ്ചേന ച ബുദ്ധ്യാ സ സംവിധാസ്യതി സാധനം

വാസുദേവനെ കണ്ടിട്ട് നമുക്ക് കാര്യമെല്ലാം ആലോചിക്കാം, ബുദ്ധികൊണ്ടായാലും കാപട്യം കൊണ്ടായാലും അദ്ദേഹം എങ്ങനേയും കാര്യം നേടും.

### വ്യാസ ഉവാച

56. ഇതി രുദ്രവചഃ ശ്രുത്വാ ബ്രഹ്മാദ്യാഃ സുരസത്തമാഃ
ഉപസ്ഥിതാസ്തേ തഥേത്യുക്ത്വാ ശിവേന സഹ സത്വരാഃ

ഇങ്ങനെ, രുദ്രന്റെ വാക്കുകേട്ട് ബ്രഹ്മാദിദേവൻമാർ 'അങ്ങനെ തന്നെ' എന്നു പറഞ്ഞു വേഗം എഴുന്നേറ്റ് ശിവനോടുകൂടി,

57. സ്വകീയൈർവാഹനൈഃ സർവ്വേ യയുർവിഷ്ണുപദം പ്രതി
മുദിതാൻ ശകുനാൻ ദൃഷ്ട്വാ കാര്യസിദ്ധികരാൻ ശുഭാൻ

എല്ലാവരും തങ്ങളുടെ വാഹനങ്ങളിലേറി, കാര്യസിദ്ധിപ്രദങ്ങളായ ശുഭശകുനങ്ങൾ കണ്ടുകൊണ്ട് സന്തോഷത്തോടെ വൈകുണ്ഠത്തിലേക്കുപോയി.

58. വവുർവാതാഃ ശുഭാഃ ശാന്താഃ സുഗന്ധാഃ ശുഭശംസിനഃ
പക്ഷിണശ്ച ശിവാ വാചസ്തത്രോചുഃ പഥി സർവശഃ

ശുഭം ആശംസിച്ചുകൊണ്ട് നറുമണം പേറുന്ന ഇളംകാറ്റുവീശി. വഴിയിലെങ്ങും പക്ഷികൾ ശുഭസൂചകമായി ചിലച്ചു.

59. നിർമ്മലം ചാഭവദ്വ്യോമ ദിശശ്ച വിമലാ സ്തഥാ
ഗമനേ തത്ര ദേവാനാം സർവ്വം ശുഭമിവാ ഭവത്

ആകാശം തെളിഞ്ഞിരുന്നു അതുപോലെ ദിക്കുകളും നിർമ്മലമായിരുന്നു. ദേവൻമാരുടെ ആ യാത്രയിൽ എല്ലാം ശുഭമായി ഭവിച്ചു.

ഇതി ശ്രീദേവിഭാഗവതേ പഞ്ചമസ്കന്ധേ
സപ്തമോ*f*ദ്ധ്യായഃ

## അഥ അഷ്ടമോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. തരസാ തേ*f*ഥ സമ്പ്രാപ്യ വൈകുണ്ഠം വിഷ്ണുവല്ലഭം
ദദൃശുഃ സർവ്വശോഭാഢ്യം ദിവ്യഗൃഹവിരാജിതം

വേഗം അവിടെ എത്തിച്ചേർന്ന ദേവന്മാർ ദിവ്യ മന്ദിരങ്ങളാൽ പ്രശോഭിതവും സകല ശോഭകളും ഒത്തിണങ്ങിയതിനാൽ പ്രൗഢവും വിഷ്ണുസംരക്ഷിതവുമായ വൈകുണ്ഠം ദർശിച്ചു.

2. സരോവാപീസരിദ്ഭിശ്ച സംയുതം സുഖദം ശുഭം
ഹംസസാരസ ചക്രാഹ്വൈഃ കൂജദ്ഭിശ്ച വിരാജിതം

ശുഭവും സുഖപ്രദവുമായ പൊയ്കകളും കുളങ്ങളും നദികളും അവർ അവിടെ കണ്ടു. കൂജനം ചെയ്യുന്ന ഹംസങ്ങളും വണ്ടാരം കോഴികളും ചക്രവാകങ്ങളും അവയ്ക്ക് അഴകിയറ്റുന്നു.

3. ചമ്പകാശോകകല്ഹാര മന്ദാരബകുളാവൃതൈഃ
മല്ലികാതിലകാമ്രാതയുതൈഃ കുരബകാദിഭിഃ

ചമ്പകം, അശോകം, വെൺതാമര, മന്ദാരം, ഇലഞ്ഞി, മല്ലിക, മഞ്ചാടി, അമ്പഴം, ചെങ്കുറിഞ്ഞി തുടങ്ങിയ വയാൽ പ്രശോഭിതമാണ് അവിടം.

4. കോകിലാരാവസന്നാദൈഃ ശിഖണ്ഡൈർ നൃത്യരഞ്ജിതൈഃ
ഭ്രമരാരാവരമ്യൈശ്ച ദിവ്യൈരുപവനൈർയുതം

കുയിലുകൾ അവിടെയിരുന്നു മധുരമായി കൂവുന്നു. മയിലുകൾ ലാസ്യ ഭംഗിയോടെ നൃത്തം ചെയ്യുന്നു. ഭ്രമരപംക്തി മുരണ്ടു നടക്കുന്നു. രമ്യവും ദിവ്യവുമാണ് അവിടെയുള്ള ഉപവനം.

5. സുനന്ദനന്ദനാദ്യൈശ്ച പാർഷദൈർഭക്തിതത്പരൈഃ
സംസ്തുവദ്ഭിർയുതം ഭക്തൈതരനന്യഭവവൃത്തിഭിഃ

സുനന്ദൻ നന്ദനൻ തുടങ്ങി ഭക്തിതത്പരരായ പാർഷദന്മാരെ അവിടെ കാണാം. ഭക്തന്മാർ അനന്യചിത്തരായി സ്തുതിഗീതങ്ങൾ പാടുന്നു.

6. പ്രസാദൈഃ രത്നഖചിതൈഃ കാഞ്ചനൈശ്ചിത്രമണ്ഡിതൈഃ
അഭ്രംലിഹൈർവിരാജദ്ഭിഃ സംയുതം ശുഭസദ്മകൈഃ

തങ്കത്തിൽ ചിത്രപ്പണിചെയ്തു രത്നങ്ങൾ പതിച്ചിട്ടുള്ള മണിമേടകൾ അംബരത്തെ ചുംബിക്കുന്നു. വേറെയുമുണ്ട് അനേകം ശുഭ മന്ദിരങ്ങൾ.

7. ഗായദ്ഭിർ ദേവഗന്ധർവൈർനൃത്യദ്ഭിരപ്സരോഗണൈഃ
രഞ്ജിതം കിന്നരൈഃ ശശ്വദ്രക്തകണ്ഠൈർ മനോഹരൈഃ

ദേവഗന്ധർവാദികൾ ഗാനം ചെയ്യുന്നു. അപ്സരസ്സുകൾ നൃത്തം വയ്ക്കുന്നു. കിന്നരന്മാർ നിർത്താതെ അതിമനോഹരമായി ഗാനം ചെയ്യുന്നു.

8. മുനിഭിശ്ച തഥാ ശാന്തൈർ വേദപാഠകൃതാദരൈഃ
സ്തുവദ്ഭിഃ ശ്രുതിസൂക്തൈശ്ച മണ്ഡിതം സദനം ഹരേഃ

ശാന്തരായ മാമുനിമാർ ആദരവോടെ വേദങ്ങൾ പഠിക്കുന്നു. വേദസൂക്തങ്ങൾ ചൊല്ലി സ്തുതിക്കുന്നു. ഇങ്ങനെയെല്ലാം അതിവിശിഷ്ടമായ ഹരിമന്ദിരം ദേവന്മാർ ദർശിച്ചു.

9. തേ ച വിഷ്ണുഗൃഹം പ്രാപ്യ ദ്വാരപാലൗ ശുഭാകൃതീ
വീക്ഷ്യോചുർജയ വിജയൗ ഹേമയഷ്ടിധരൗ സ്ഥിതൗ

അവർ ഹരിസദനത്തിൽ പ്രവേശിച്ചപ്പോൾ സ്വർണ്ണദണ്ഡും ധരിച്ച് കാവൽ നില്ക്കുന്ന ശുഭാകൃതികളായ ജയവിജയന്മാരെ കണ്ടിട്ട് പറഞ്ഞു:

10. ഗച്ഛൈകോƒപ്യുഭയോർമദ്ധ്യേ നിവേദയതു സംഗതാൻ
ദ്വാരസ്ഥാൻ ബ്രഹ്മരുദ്രാദീൻ വിഷ്ണുദർശനലാലസാൻ

നിങ്ങൾ ഇരുവരിൽ ഒരാൾചെന്ന് വിഷ്ണുവിനെ അറിയിക്കുക; 'ബ്രഹ്മരുദ്രാദി ദേവന്മാർ വിഷ്ണു ദർശനത്തിൽ തത്പരരായി വാതിൽക്കൽ കാത്തുനില്ക്കുന്നു' എന്ന്.

### വ്യാസ ഉവാച

11. വിജയസ്ത ദ്വചഃ ശ്രുത്വാ ഗത്വാƒഥ വിഷ്ണുസന്നിധൗ
സർവ്വാൻ സമാഗതാൻ ദേവാൻ പ്രണമ്യോവാച സത്വരഃ

ആ വാക്കു കേട്ട ഉടൻ വിജയൻ വിഷ്ണുസന്നിധിയിലെത്തി പ്രണമിച്ചിട്ട് ദേവന്മാരെല്ലാം വന്നിരിക്കുന്നതായി അറിയിച്ചു.

### വിജയ ഉവാച

12. ദേവദേവ മഹാരാജ രമാകാന്ത സുരാരിഹൻ
സമാഗതാഃ സുരാഃ സർവ്വേ ദ്വാരി തിഷ്ഠന്തി വൈ വിഭോ

ഹേ ദേവദേവ,മഹാരാജ,രമാകാന്ത,സുരാരേ,വിഭോ സകലദേവന്മാരും വന്ന് വാതിൽക്കൽ കാത്തുനില്ക്കുന്നു.

13. ബ്രഹ്മാ രുദ്രസ്തഥേന്ദ്രശ്ച വരുണഃ പാവകോ യമഃ
സ്തുവന്തി വേദവാക്യൈസ്ത്വാമമരാ ദർശനാർത്ഥിനഃ

ബ്രഹ്മാവും രുദ്രനും വരുണനും യമനും എന്നുവേണ്ട ദേവന്മാരെല്ലാം ദർശനം കാംക്ഷിച്ച് വേദവാക്യങ്ങളാൽ അങ്ങയെ സ്തുതിക്കുന്നു.

### വ്യാസ ഉവാച

14. തച്ഛ്രുത്വാ വചനം വിഷ്ണുർവിജയസ്യ രമാപതിഃ
നിർജഗാമ ഗൃഹാത്തൂർണ്ണം സൂരാൻ സമധികോത്സവഃ

വിജയന്റെ വാക്കുകേട്ട് രമാപതിയായ വിഷ്ണു വേഗം ഗൃഹത്തിനുള്ളിൽ നിന്ന് പുറത്തുവന്ന്,അത്യുത്സാഹത്തോടെ ദേവന്മാരുടെ,

15. ഗത്വാ വീക്ഷ്യ ഹരിർദ്ദേവാൻ ദ്വാരസ്ഥാൻ ശ്രമകർശിതാൻ
പ്രീതപ്രവണയാ ദൃഷ്ട്യാ പ്രീണയാമാസ ദുഃഖിതാൻ

അടുത്തു ചെന്നു. ദേവന്മാരെല്ലാം തളർന്ന് അവശരായി വാതിൽക്കൽ നില്ക്കുന്നതുകണ്ടു. കാരുണ്യം വഴിയുന്ന കണ്ണുകളാൽ ദുഃഖിതരായ അവരെയെല്ലാം ആശ്വസിപ്പിച്ചു.

16. പ്രണേമുസ്തേ സുരാ സർവ്വേ ദേവദേവം ജനാർദ്ദനം
തുഷ്ടുവുശ്ച സുരാരിഘ്നം വാഗ്ഭിർ വേദവിനിശ്ചിതം

ദേവ ദേവനായ ആ ജനാർദ്ദനനെ ദേവന്മാരെല്ലാം പ്രണമിച്ചു. വേദോക്തമായ വാണികൾ കൊണ്ട് അസുരഹന്താവായ അദ്ദേഹത്തെ സ്തുതിക്കുകയും ചെയ്തു.

## ദേവാ ഊചുഃ

17. ദേവദേവ ജഗന്നാഥ സൃഷ്ടിസ്ഥിത്യന്തകാരക
ദയാസിന്ധോ മഹാരാജ ത്രാഹി നഃ ശരണാഗതാൻ

ഹേ ദേവദേവ,ജഗന്നാഥ,സൃഷ്ടിസ്ഥിതി സംഹാരകാരക ,ദയാസിന്ധോ,മഹാരാജ ശരണാഗതരായ ഞങ്ങളെ രക്ഷിക്കണേ.

## വിഷ്ണരുവാച

18. വിശന്തു നിർജരാ സർവ്വേ കുശലം കഥയന്തു വഃ
ആസനേഷു കിമർത്ഥം വൈ മിളിതാഃ സമുപാഗതാഃ

ദേവന്മാരേ, നിങ്ങളെല്ലാം അവിടെ ഇരിപ്പിടങ്ങളിൽ ഇരിക്കിൻ. എന്നിട്ട് നിങ്ങളുടെ കുശലങ്ങൾ പറയിൻ. എന്തിനാണ് നിങ്ങളെല്ലാം ഒരുമിച്ചു ചേർന്ന് ഇങ്ങോട്ടുവന്നത്?

19. ചിന്താതുരാഃ കഥം ജാതാ വിഷണ്ണാ ദീനമാനസാഃ
ബ്രഹ്മരുദ്രേണ സഹിതാഃ കാര്യം ബ്രുവത സത്വരം

എങ്ങനെ നിങ്ങളിത്ര ചിന്താപരവശരും വിഷണ്ണരും ദീനചിത്തരുമായി? ബ്രഹ്മരുദ്രാദികളും കൂടെ ഉണ്ടല്ലോ. വേഗം കാര്യം പറയിൻ.

## ദേവാ ഊചുഃ

20. മഹിഷേണ മഹാരാജ പീഡിതാഃ പാപകർമ്മണാ
അസാദ്ധ്യേനാതിദുഷ്ടേന വരദൃപ്തേന പാപിനാ

മഹാരാജാവേ, വരലാഭത്താൽ അഹങ്കരിക്കുന്ന പാപിയും അതി ദുഷ്ടനും അജയ്യനും പാപകർമ്മാവുമായ മഹിഷാസുരനാൽ പീഡിതരാണു ഞങ്ങൾ.

21. യജ്ഞഭാഗാനസൗ ഭുംക്തേ ബ്രാഹ്മണൈഃ പ്രതിപാദിതാൻ
അമരാ ഗിരിദുർഗേഷു ഭ്രമന്തി ച ഭയാതുരാഃ

ബ്രാഹ്മണർ അർപ്പിക്കുന്ന യജ്ഞാംശങ്ങൾ അവനാണ് ഇപ്പോൾ അനുഭവിക്കുന്നത്. അമരന്മാർ അവനെ ഭയപ്പെട്ട് ഗിരിദുർഗ്ഗങ്ങളിൽ അലഞ്ഞുതിരിയുകയും ചെയ്യുന്നു.

22. വരദാനേന ധാതുഃ സ ദുർജയോ മധുസൂദന
തസ്മാത്ത്വാം ശരണം പ്രാപ്താ ജ്ഞാത്വാ തത്കാര്യഗൗരവം

ഹേ മധുസൂദന, ബ്രഹ്മാവുനൽകിയ വരബലത്താൽ അവനെ ആർക്കും ജയിക്കാൻ കഴിയുകയില്ല. അതിനാൽ കാര്യഗൗരവം അറിഞ്ഞു ഞങ്ങൾ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു.

23. സമർത്ഥോ ƒസി സമുദ്ധർത്തും ദൈത്യമായാവിശാരദ
കുരു കൃഷ്ണ വധോപായം തസ്യ ദാനവമർദ്ദന

ദൈത്യമായയെക്കുറിച്ച് ശരിയ്ക്കറിയാവുന്ന ആങ്ങേക്കു മാത്രമേ ഞങ്ങളെ രക്ഷിക്കാൻ കഴിയൂ. ഹേ ദാനവമർദ്ദന,കൃഷ്ണ, അവനെ വധിക്കാനുള്ള ഉപായം കണ്ടെത്തിയാലും.

24. ധാത്രാ തസ്മൈ വരോ ദത്തോ ഹ്യവദ്ധ്യോ ƒസി നരൈഃകില
കാ സ്ത്രീത്വേവം വിധാ ബാലാ യാ ഹന്യാത്തം ശഠം രണേ

'പുരുഷന്മാർക്ക് അവദ്ധ്യനാണു നീ' എന്നവരം ബ്രഹ്മാവ് അവനു കൊടുത്തിട്ടുണ്ട്. ആ ദുഷ്ടനെ യുദ്ധത്തിൽ കൊല്ലാൻതക്ക കഴിവുള്ള ഏതു സ്ത്രീയാണുള്ളത്?

25. ഉമാ മാ വാ ശചീ വിദ്യാ കാ സമർത്ഥാ ƒസ്യ ഘാതനേ
മഹിഷസ്യാതിദുഷ്ടസ്യ വരദാനബലാദപി

ഉമയോ ലക്ഷ്മിയോ ശചിയോ സരസ്വതിയോ ആരാണു സമർത്ഥ, വരലാഭത്താൽ മദിച്ച അതിദുഷ്ടനായ മഹിഷനെ കൊല്ലാൻ?

26. വിചിന്ത്യ ബുദ്ധ്യാ യത്സർവ്വം മരണസ്യാസ്യ കാരണം
കുരു കാര്യം ച ദേവാനാം ഭക്തവത്സല ഭൂധര

അവനെ കൊല്ലാനുള്ള ഉപായങ്ങളെല്ലാം ബുദ്ധിപൂർവ്വം ആലോചിച്ച് തീരുമാനിച്ച് ഹേ ഭക്തവത്സല,ദേവകാര്യം നിറവേറ്റിയാലും.

വ്യാസ ഉവാച

27. ശ്രുത്വാ തദ്വചനം വിഷ്ണുസ്താനുവാച ഹസന്നിവ
യുദ്ധം കൃതം പുരാസ്മാഭിസ്തഥാപി ന മൃതോഹ്യസൗ

ആ വാക്കു കേട്ട വിഷ്ണു അവരോടു പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു: നാം പണ്ടു യുദ്ധം ചെയ്തിട്ടും അവൻ മരിച്ചില്ലല്ലോ.

28. അദ്യ സർവ്വസുരാണാം വൈ തേജോഭീ രൂപസമ്പാദാ
ഉത്പന്നാ ചേദ്വരാരോഹാ സാ ഹന്യാത്തം രണേ ബലാത്

ഇനി ദേവന്മാരുടെയെല്ലാം തേജസ്സ്, രൂപം, ബലം എന്നിവയെല്ലാം യോജിച്ച് ഒരു സ്ത്രീ ജനിക്കുകയാണെങ്കിൽ അവൾക്ക് മഹിഷാസുരനെ യുദ്ധത്തിൽ കൊല്ലാൻ സാധിക്കും

29. ഹയാരിം വരദൃപ്തം ച മായാശതവിശാരദം
ഹന്തും യോഗ്യാ ഭവേന്നാരീ ശക്ത്യംശൈർ നിർമ്മിതാ ഹി നഃ

വരഗർവിതനും അനേകം മായകൾ പ്രയോഗിക്കാൻ കഴിവുള്ളവനുമായ ആ അസുരനെ കൊല്ലാൻ നമ്മുടെ ശക്ത്യംശത്താൽ ജനിക്കുന്ന ഒരു സ്ത്രീയ്ക്കേ കഴിയൂ.

30. പ്രാർത്ഥയന്തു ച തേജോംശാൻ സ്ത്രി യോ ƒസ്മാകം തഥാ പുനഃ
ഉത്പന്നൈസ്തൈശ്ച തേജോംശൈസ്തേജോരാശിർ ഭവേദ്യഥാ

അതുപോലെ നമ്മുടെ സ്ത്രീകളും പ്രാർത്ഥിക്കട്ടെ, തേജോംശസംഭവയായ ഒരു സ്ത്രീയ്ക്കു വേണ്ടി. ആ തേജോംശങ്ങളെല്ലാം ചേർന്ന് ഒരു തേജോരാശിതന്നെ സംഭവിക്കട്ടെ.

31. ആയുധാനി വയം ദദ്മഃ സർവ്വേ രുദ്രപുരോഗമാഃ
തസ്യൈ സർവ്വാണി ദിവ്യാനി ത്രിശൂലാദീനി യാനി ച

രുദ്ര പ്രമുഖരായ നമുക്കെല്ലാവർക്കും കൂടി ത്രിശൂലം തുടങ്ങിയ ദിവ്യങ്ങളായ ആയുധങ്ങളെല്ലാം അവൾക്കു നൽകാം.

**32. സർവ്വായുധധരാ നാരീ സർവ്വതേജഃ സമന്വിതാ**
**ഹനിഷ്യതി ദുരാത്മാനം തം പാപം മദഗർവിതം**

സർവ്വദേവന്മാരുടെയും തേജസ്സ് ഒത്തു ചേർന്ന് അവൾ ദിവ്യായുധങ്ങൾ ധരിച്ച്, മദഗർവിതനും ദുരാത്മാവുമായ ആ പാപിയെ കൊന്നു കൊള്ളും.

## വ്യാസഉവാച

**33. ഇത്യുക്തവതി ദേവേശേ ബ്രഹ്മണോ വദനാത്തതഃ**
**സ്വയമേവോദ്ബഭൗ തേജോരാശിശ്ചാതീവ ദുഃസഹഃ**

ദേവേശൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ ബ്രഹ്മാവിന്റെ മുഖത്തുനിന്ന് അത്യന്തം ദുഃസഹമായ ഒരു തേജഃപടലം സ്വയം ഉദ്ഭവിച്ചു.

**34. രക്തവർണ്ണം ശുഭാകാരം പത്മരാഗമണിപ്രഭം**
**കിഞ്ചിച്ഛീതം തഥാ ചോഷ്ണം മരീചീജാലമണ്ഡിതം**

രക്ത വർണ്ണത്തിലുള്ള ഒരു തേജസ്സ്, ശുഭമായ ആകൃതി. പത്മ രാഗത്തിന്റേതുപോലെയുള്ള തിളക്കം. ഇളം ചൂടും ഇളം തണുപ്പും. ആദിത്യകിരണങ്ങൾക്കൊപ്പം വിശിഷ്ടമായ ഒരു തേജഃപുഞ്ജം.

**35. നിഃസൃതം ഹരിണാ ദൃഷ്ടം ഹരേണ ച മഹാത്മനാ**
**വിസ്മിതൗ തൗ മഹാരാജ ബഭൂവതുരുരുക്രമൗ**

മഹാരാജാവേ, ബ്രഹ്മമുഖത്തുനിന്നു നിർഗമിച്ച ആ തേജസ്സ് ഹരി കണ്ടു. മഹാത്മാവായ ഹരനും കണ്ടു. പരാക്രമാശാലികളായ ഇരുവരും അതുകണ്ട് വിസ്മയിച്ചു.

**36. ശങ്കരസ്യ ശരീരാത്തു നിഃസൃതം മഹദദ്ഭുതം**
**രൗപ്യവർണ്ണമഭൂത്തീവ്രം ദുർദർശം ദാരുണം മഹത്**

അപ്പോഴേക്കും ശങ്കരന്റെ ശരീരത്തിൽനിന്ന് അദ്ഭുതാവഹവും നോക്കാനാവാത്തവണ്ണം ഭയങ്കരവും തീവ്രവുമായ ഒരു വലിയ തേജസ്സ്. ശ്വേതവർണ്ണത്തോടെ ആവിർഭവിച്ചു.

**37. ഭയങ്കരം ച ദൈത്യാനാം ദേവാനാം വിസ്മയപ്രദം**
**ഘോരരൂപം ഗിരിപ്രഖ്യം തമോഗുണമിവാപരം**

അസുരന്മാർക്കു ഭയജനകവും ദേവന്മാർക്ക് വിസ്മയാവഹവുമായിരുന്നു അത്. ഘോരമായ ആകൃതി; പർവ്വതത്തിന്നൊത്ത വലിപ്പം; തമോഗുണത്തിന്റെ മറ്റൊരു മൂർത്തി.

**38. തതോ വിഷ്ണുശരീരാത്തു തേജോരാശിമിവാപരം**
**നീലം സത്വഗുണോപേതം പ്രാദുരാസ മഹാദ്യുതി**

അപ്പോൾ വിഷ്ണുവിന്റെ ശരീരത്തിൽനിന്ന് മറ്റൊരു തേജോരാശി പോലെ നീലനിറത്തിൽ സത്വഗുണത്തോടുകൂടിയ ഒരു തേജസ്സ് പ്രാദുർഭവിച്ചു.

**39. തതശ്ചേന്ദ്ര ശരീരാത്തു ചിത്രരൂപം ദുരാസദം**
**ആ വിരാസീത്സുസംവൃത്തം തേജഃസർവ്വഗുണാത്മകം**

ഉടനെ ഇന്ദ്രശരീരത്തിൽനിന്ന് വിചിത്രമായ ഒരു തേജസ്സ് ഉദ്ഭവിച്ചു. സർവ്വഗുണങ്ങളും തികഞ്ഞതും ദുഷ്പ്രാപവുമായിരുന്നു അത്.

40. കുബേരയമവഹ്നീനാം ശരീരേഭ്യഃ സമന്തതഃ
നിശ്ചക്രാമ മഹത്തേജോ വരുണസ്യ തഥൈവ ച

കുബേരൻ യമൻ വഹ്നി എന്നീ ദേവന്മാരുടെ ശരീരത്തിൽ നിന്ന് ഒരേസമയംതന്നെ തേജസ് ആവിർഭവിച്ചു. അതുപോലെ വരുണ ശരീരത്തിൽ നിന്നും.

41. അന്യേഷാം ചൈവ ദേവാനാം ശരീരേഭ്യോƒതി ഭാസ്വരം
നിർഗതം തന്മഹത്തേജോരാശിരാസീന്മഹോജ്ജ്വലഃ

അന്യദേവന്മാരുടെയും ശരീരത്തിൽനിന്ന് പ്രകാശമാനമായ തേജസ്സ് ഉദ്ഭവിച്ചു. അതെല്ലാം ചേർന്ന് മഹത്തും ഉജ്ജ്വലവുമായ ഒരു തേജഃസമുദ്രമായിത്തീർന്നു.

42. തം ദൃഷ്ട്വാ വിസ്മിതാഃ സർവ്വേ ദേവാ വിഷ്ണുപുരോഗമാഃ
തേജോരാശിം മഹാദിവ്യം ഹിമാചലമിവാപരം

മറ്റൊരു ഹിമാലയമോ എന്നു തോന്നുമാറ് മഹാദിവ്യമായ ആ തേജോരാശിയെ കണ്ട് വിഷ്ണു തുടങ്ങിയ സകലദേവൻമാരും വിസ്മയഭരിതരായി.

43. പശ്യതാം തത്രദേവാനാം തേജഃപുഞ്ജസമുദ്ഭവാ
ബഭൂവാതിവരാ നാരീ സുന്ദരീ വിസ്മയപ്രദാ

ദേവൻമാരെല്ലാം നോക്കിനിൽക്കെ അവരെയെല്ലാം വിസ്മയിപ്പിക്കുമാറ്, ആ തേജഃപുഞ്ജത്തിൽനിന്ന് അതി സുന്ദരിയായ ഒരു ഉത്തമ സ്ത്രീ ആവിർഭവിച്ചു.

44. ത്രിഗുണാ സാ മഹാലക്ഷ്മീഃ സർവ്വദേവശരീരജാ
അഷ്ടാദശഭുജാ രമ്യാ ത്രിവർണ്ണാ വിശ്വമോഹിനീ

സർവ്വ ദേവൻമാരുടെയും ശരീരത്തിൽനിന്ന് ജനനിച്ച ആമഹാലക്ഷ്മി ത്രഗുണാത്മികയും ത്രിവർണ്ണയും പതിനെട്ട് കൈകൾ ഉള്ളവളും രമ്യയും വിശ്വമോഹിനിയുമായിരുന്നു.

45. ശ്വേതാനനാ കൃഷ്ണനേത്രാ സംരക്താധരപല്ലവാ
താമ്രപാണിതലാ കാന്താ ദിവ്യഭൂഷണഭൂഷിതാ

വെളുത്ത മുഖവും കറുത്തകണ്ണുകളും ചെമന്ന ചുണ്ടുകളും ചെമന്ന കൈത്തലങ്ങളും ഉള്ള അവൾ ദിവ്യാഭരണഭൂഷിതയും സുന്ദരിയുമായിരുന്നു.

46. അഷ്ടാദശഭുജാദേവീ സഹസ്രഭുജമണ്ഡിതാ
സംഭൂതാƒസുരനാശായ തേജോരാശിസമുദ്ഭവാ

പതിനെട്ട് ഭുജങ്ങളോടുകൂടി തേജോരാശിയിൽനിന്ന് അസുരസംഹാരത്തിനായി സമുദ്ഭവിച്ച ആദേവി സഹസ്രഭുജയായിത്തീർന്നു.

**ജനമേജയ ഉവാച**

47. കൃഷ്ണ ദേവ മഹാഭാഗ സർവ്വജ്ഞ മുനിസത്തമ
വിസ്തരം ബ്രൂഹി തസ്യാസ്ത്വം ശരീരസ്യ സമുദ്ഭവം

മഹാഭാഗനായ ഹേ കൃഷ്ണദ്വൈപായന ആ ദേവീശരീരത്തിന്റെ ഉത്പത്തിയെക്കുറിച്ച് വിസ്തരിച്ചു പറയൂ.

48. ഏകീഭൂതം ച സർവേഷാം തേജഃകിം വാ പൃഥക്സ്ഥിതം
അംഗാനി ചൈവ തസ്യാസ്തു സർവ്വതേജോമയാനി വാ

സകലദേവൻമരുടെയും തേജസ്സ് ഒരുമിച്ചു ഒന്നായിത്തിരുകയായിരുന്നുവോ, അതോ വെവ്വേറെ സ്ഥിതിചെയ്യുകയായിരുന്നുവോ? അവളുടെ അംഗങ്ങളെല്ലാം തേജോമയങ്ങളായിരുന്നുവോ?

49. ഭിന്നഭാഗവിഭാഗേന ജാതാന്യംഗാനി യാനി തു
മുഖനാസാക്ഷിഭേദേന സർവദൈ്വതകഭവാനി ച

മുഖം, മൂക്ക്, കണ്ണ് തുടങ്ങിയവ ഓരോന്നും ആ ശരീരത്തിൽ തന്നെ ഉണ്ടാകുകയായിരുന്നുവോ അതോ അംഗങ്ങളെല്ലാം വെവ്വേറെ ഉണ്ടായി യോജിക്കുകയായിരുന്നുവോ?

50. ബ്രൂഹി തദ്വിസ്തരം വ്യാസ ശരീരാംഗസമുദ്ഭവം
ബഭൂവ യസ്യ ദേവസ്യ തേജസോ*f*ങ്ഗം യദദ്ഭുതം

ഹേ വ്യാസ, ശരീരത്തിലെ അംഗങ്ങൾ എല്ലാം ഉണ്ടായത് എങ്ങനെയാണെന്ന് വിസ്തരിച്ചു പറഞ്ഞാലും. ഏത് അംഗം ഏതു ദേവന്റെ തേജസ്സിൽ നിന്നാണ് സമുദ്ഭവിച്ചത്?

51. ആയുധാഭരണാദീനി ദത്താനി യൈര്യഥാ യഥാ
തത്സർവ്വം ശ്രോതുകാമോ*f*സ്മി ത്വന്മുഖാംബുജനിർഗതം

ആയുധങ്ങളും ആഭരണങ്ങളും ആരെല്ലാമാണ് ആദേവിക്കു നൽകിയത്? അതെല്ലാം അങ്ങുതന്നെ പറഞ്ഞുകേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്.

52. ന ഹി തൃപ്യാമ്യഹം ബ്രഹ്മൻ സുധാരസമയം പിബൻ
ചരിതം ച മഹാലക്ഷ്മ്യാസ്ത്വന്മുഖാംഭോജനിഃസൃതം

ഹേ ബ്രഹ്മജ്ഞ അങ്ങയുടെ മുഖാംഭോജത്തിൽനിന്നും നിർഗളിച്ച മഹാലക്ഷ്മീചരിതമാകുന്ന സുധാരസം പാനം ചെയ്തിട്ടും എനിക്ക് തൃപ്തിയായില്ല.

സൂത ഉവാച

53. ഇതി തസ്യ വചഃ ശ്രുത്വാ തത്ജ്ഞഃ സത്യവതീസുതഃ
ഉവാച മധുരം വാക്യം പ്രീണയന്നിവ ഭൂഷിതം

ഇങ്ങനെ രാജാവിന്റെ ചോദ്യം കേട്ട വ്യാസൻ അദ്ദേഹത്തെ സന്തോഷിപ്പിക്കുമാറ് മധുരമനോഹരമായി പറഞ്ഞുഃ

വ്യാസ ഉവാച

54. ശൃണു രാജൻ മഹാഭാഗ വിസ്തരേണ ബ്രവീമി തേ
യഥാമതി കുരുശ്രേഷ്ഠ തസ്യാ ദേഹസമുദ്ഭവം

മഹാഭാഗനായ രാജാവേ, ആ ദേവിയുടെ ദേഹോദ്ഭവത്തെക്കുറിച്ച് എന്റെ ബുദ്ധിശക്തിക്കനുസരിച്ച് വിസ്തരിച്ചു ഞാൻ പറയാം.

55. ന ബ്രഹ്മാ ന ഹരിഃ സാക്ഷാന്ന രുദ്രോ ന ച വാസവഃ
യാഥാതഥ്യേന തദ്രൂപം വക്തുമീശഃ കദാചന

ബ്രഹ്മാവോ ഹരിയോ സക്ഷാൽ രുദ്രനോ ദേവേന്ദ്രനോ ആ ദേവീരൂപം യഥാതഥമായി വർണ്ണിക്കാൻ ഒരിക്കലും ശക്തനല്ല.

56. കഥം ജാനാമ്യഹം ദേവ്യാ യദ്രൂപം യാദൃശം യതഃ
വാചാരംഭണമാത്രം തദുത്പന്നേതി ബ്രവീമി യത്

ഞാൻ പിന്നെ എങ്ങനെ അറിയും, ആ ദേവീരൂപം ഏതുപ്രകാരത്തിലുള്ളതാണെന്ന്? അത് എങ്ങനെ ഉണ്ടായി എന്ന് വാക്രൂപേണ പറയാൻ മാത്രമേ എനിക്കു കഴിയൂ.

**57. സാ നിത്യാ സർവ്വദൈവാസ്തേ ദേവകാര്യർത്ഥസിദ്ധയേ**
**നാനാരൂപാത്യേകരൂപാ ജായതേ കാര്യഗൗരവാത്**

ആ ദേവി സദാ നിത്യയാണ്. ദേവകര്യം നിറവേറ്റുന്നതിനു വേണ്ടി കാര്യഗൗരവത്തിനനുസരിച്ച് അവൾ ഒന്നോ അതിലധികമോ രൂപം കൈക്കൊള്ളുന്നു.

**58. യഥാ നടോ രംഗഗതോ നാനാരൂപോ ഭവത്യസൗ**
**ഏകരൂപ സ്വഭാവോƒപി ലോകരഞ്ജനഹേതവേ**

സ്വഭാവവും രൂപവും ഒന്നുതന്നെയാണെങ്കിലും ഒരു നടൻ പല വേ ഷങ്ങളും അണിഞ്ഞ് പലരെപ്പോലെ ,ആളുകളെ രസിപ്പിക്കുന്നതിനു വേണ്ടി രംഗത്തു വരുന്നില്ലേ

**59. തഥൈഷാ ദേവകാര്യാർത്ഥമരൂപാƒപി സ്വലീലയാ**
**കരോതി ബഹുരൂപാണി നിർഗുണാ സഗുണാനി ച**

അതുപോലെ ദേവകാര്യം സാധിക്കുന്നതിനുവേണ്ടി, നിർഗുണയും അരൂപയുമാണെങ്കിലും അവൾ സഗുണയായി അനേകം രൂപങ്ങൾ ലീലയാ കൈക്കൊള്ളുന്നു.

**60. കാര്യകർമ്മാനുസാരണേ നാമാനി പ്രവദന്തി ഹി**
**ധാത്വർത്ഥഗുണയുക്താനി ഗൗണാനി സുബഹൂന്യപി**

കാര്യം കർമ്മം എന്നിവയ്ക്ക് അനുസൃതമായി അവൾക്ക് ഓരോ പേരും പറഞ്ഞു വരുന്നു. ധതുവിന്റെ അർത്ഥഗുണങ്ങളോടുകൂടിയ അനേകം അമുഖ്യനാമങ്ങൾ അവൾക്കുണ്ട്.

**61. തദ്വൈ ബുദ്ധ്യനുസാരണേ പ്രബ്രവീമി നരാധിപ**
**യഥാ തേജഃസമുദ്ഭൂതം രൂപം തസ്യാ മനോഹരം**

രാജാവേ, എങ്ങനെയാണ് തേജസ്സിൽനിന്ന് അവളുടെ മനോജ്ഞമായ രൂപമുണ്ടായതെന്ന് എന്റെ ബുദ്ധിക്കനുസൃതമായി ഞാൻ അങ്ങയോട് പറയാം.

**62. ശങ്കരസ്യ ച യത്തേജസ്തേന തന്മുഖപങ്കജം**
**ശ്വേതവർണ്ണം ശുഭാകാരമജായത മഹത്തരം**

ശങ്കരന്റെ തേജസ്സിൽനിന്ന് അവൾക്ക് ശ്വേതവർണ്ണത്തിൽ ശുഭാകൃതിയുള്ള മഹത്തരമായ മുഖപങ്കജമുണ്ടായി.

**63. കേശാസ്തസ്യാസ്തഥാ സ്നിഗ്ദ്ധാ യാമ്യേന തേജസാƒഭവത്**
**വക്രാഗ്രാശ്ചാതിദീർഘാ വൈ മേഘവർണ്ണാ മനോഹരാഃ**

യമന്റെ തേജസ്സിൽ നിന്നാണ് അവളുടെ സ്നിഗ്ദ്ധവും മനോഹരവും കാർമേഘസദൃശവും അഗ്രം ചുരുണ്ട് ദീർഘവുമായ മുടിയുണ്ടായത്.

**64. നയനത്രിതയം തസ്യാ ജജ്ഞേ പാവകതേജസാ**
**കൃഷ്ണം രക്തം തഥാ ശ്വേതം വർണ്ണത്രയവിഭൂഷിതം**

കറുപ്പ്, ചെമപ്പ്, വെളുപ്പ് എന്നീവർണ്ണത്രയത്താൽ വിഭൂഷിതമായമൂന്നുകണ്ണുകൾ ഉണ്ടായത് പാവകന്റെ തേജസ്സിൽ നിന്നാണ്.

**65. വക്രേ സ്നിഗ്ദ്ധേ കൃഷ്ണവർണ്ണേ സന്ധ്യയോ സ്തേജസാ ഭ്രുവൗ**
**ജാതേ ദേവ്യാഃ സുതേജസ്കേ കാമസ്യ ധനുഷീവ തേ**

വളഞ്ഞതും കറുത്തതും കാമചാപം പോലെ മനോഹരവും തേജോമയവുമായ പുരികക്കൊടികൾ സന്ധ്യാതേജസ്സിൽ നിന്ന് ഉണ്ടായവയാണ്.

66. വായോശ്ച തേജസാ ശസ്തൗ ശ്രവണൗ സംബഭൂവതുഃ
നാതിദീർഘൗ നാതിഹ്രസ്വൗ ദോലാവിവ മനോഭുവഃ

മനോഭവന്റെ ഊഞ്ഞാലുപോലെ അത്ര വലുതും അത്ര ചെറുതുമല്ലാത്ത പ്രശസ്തങ്ങളായ രണ്ടു കാതുകൾ വായുവിന്റെ തേജസ്സിൽ നിന്നാണ് സമുദ്ഭവിച്ചത്.

67. തിലപുഷ്പസമാകാരാ നാസികാ സുമനോഹരാ
സംജാതാ സ്നിഗ്ധവർണ്ണാ വൈ ധനദസ്യ ച തേജസാ

അവളുടെ നാസികയാവട്ടെ എള്ളിൻ പൂവു പോലെ മനോജ്ഞമാണ്. സ്നിഗ്ദ്ധവർണ്ണമുള്ള അതുണ്ടായത് കുബേരന്റെ തേജസ്സിൽ നിന്നാണ്.

68. ദന്താഃ ശിഖരിണഃ ശ്ലക്ഷ്ണാഃ കുന്ദാഗ്രസദൃശാഃ സമാഃ
സംജാതാഃ സുപ്രഭാ രാജൻ പ്രാജാപത്യേന തേജസാ

മുല്ലപ്പൂമൊട്ടിന്റെ അഗ്രം പോലെ കൂർത്തതും മാർദ്ദവമുള്ളതും ഒരേപോലെയുള്ളതും തിളങ്ങുന്നതുമായ പല്ലുകൾ പ്രജാപതികളുടെ തേജസ്സിൽ നിന്നുണ്ടായി.

69. അധരശ്ചാതിരക്തോഽസ്യാഃ സംജാതോഽരുണതേജസാ
ഉത്തരോഷ്ഠസ്തഥാ രമ്യഃ കാർത്തികേയസ്യ തേജസാ

അവളുടെ ചെമന്നുതുടുത്ത അധരം അരുണതേജസ്സിൽ നിന്നുണ്ടായി. അതു പോലെ ഓഷ്ഠം കാർത്തികേയന്റെ തേജസ്സിൽനിന്നുണ്ടായതാണ്.

70. അഷ്ടാദശഭുജാകാരാ ബാഹവോ വിഷ്ണുതേജസാ
വസൂനാം തേജസാംഗുല്യോ രക്തവർണ്ണാസ്തഥാഽഭവൻ

പതിനെട്ടു കൈകൾ വിഷ്ണുതേജസ്സിൽ നിന്നും രക്താഭമായ അംഗുലികൾ വസുക്കളുടെ തേജസ്സിൽ നിന്നും ഉദ്ഭവിച്ചു.

71. സൗമ്യേന തേജസാ ജാതം സ്തനയോർയുഗ്മമുത്തമം
ഐന്ദ്രേണാസ്യാസ്തഥാ മദ്ധ്യം ജാതം ത്രിവലിസംയുതം

സോമതേജസ്സിൽനിന്ന് ഉത്തമമായ സ്തനദ്വയം സംജാതമായി. മൂന്നു വലികളോടുകൂടിയ കടിമദ്ധ്യം ഇന്ദ്രതേജസ്സിൽ നിന്നുണ്ടായി.

72. ജംഘോരൂ വരുണസ്യാഥ തേജസാ സംബഭൂവതുഃ
നിതംബഃ സ തു സംജാതോ വിപുലസ്തേജസാ ഭുവഃ

തുടകളും മുട്ടും വരുണതേജസ്സിൽ നിന്നാണ് ജനിച്ചത്. വിപുലമായ ആ നിതംബം ഭൂമിയുടെ തേജസ്സിൽ നിന്നും ഉണ്ടായി.

73. ഏവം നാരീ ശുഭാകാരാ സരൂപാ സുസ്വരാ ഭൃശം
സമുത്പന്നാ തഥാ രാജംസ്തേജോരാശിസമുദ്ഭവാ

രാജാവേ, ശുഭാകാരത്തോടും സുന്ദരരൂപത്തോടും സുസ്വരത്തോടും കൂടിയ ആ നാരി ഇങ്ങനെ തേജോരാശിയിൽ നിന്ന് ജനിച്ചു.

74. താം ദൃഷ്ട്വാസുഷ്ഠു സർവ്വാംഗീം സുദതീം ചാരുലോചനാം
മുദം പ്രാപുഃ സുരാഃ സർവ്വേ മഹിഷേണ പ്രപീഡിതാഃ

സർവ്വാംഗ സുന്ദരിയും സുദതിയും ചാരുനേത്രയുമായ ആ നാരിയെ കാൺകെ, മഹിഷപീഡിതരായ ദേവൻമാർക്കെല്ലാം സന്തോഷമായി.

**75. വിഷ്ണുസ്ത്വാഹ സുരാൻ സർവ്വാൻ ഭൂഷണാന്യായുധാനി ച**
**പ്രയച്ഛന്തു ശുഭാന്യസ്യൈ ദേവാഃ സർവ്വാണി സാമ്പ്രതം**

വിഷ്ണു സകല ദേവൻമാരോടുമായി പറഞ്ഞു: ദേവൻമാരേ, ഇവൾക്ക് എല്ലാ ആയുധങ്ങളും നല്ല ആഭരണങ്ങളും വേഗം നൽകിൻ.

**76. സ്വായുധേഭ്യഃ സമുത്പാദ്യ തേജോയുക്താനി സത്വരാഃ**
**സമർപ്പയന്തു സർവ്വേƒദ്യ ദേവ്യൈ നാനായുധാനി വൈ**

സ്വസ്വായുധങ്ങളിൽ നിന്ന് തേജസ്സാർന്ന നാനാ ആയുധങ്ങൾ നിർമ്മിച്ച് വേഗം ദേവിക്കു സമർപ്പിക്കുവിൻ.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
അഷ്ടമോƒദ്ധ്യായഃ

## അഥ നവമോƒദ്ധ്യായഃ

### വ്യാസ ഉവാച

**1. ദേവാ വിഷ്ണുവചഃ ശ്രുത്വാ സർവ്വേ പ്രമുദിതാസ്തദാ**
**ദദുശ്ച ഭൂഷണാന്യാശു വസ്ത്രാണി സ്വായുധാനി ച**

വിഷ്ണു പറഞ്ഞതു കേട്ടപ്പോൾ ദേവന്മാർക്കെല്ലാം സന്തോഷമായി. ആഭരണങ്ങളും ആയുധങ്ങളും വസ്ത്രങ്ങളുമെല്ലാം വേഗം നൽകുകയും ചെയ്തു.

**2. ക്ഷീരോദശ്ചാംബരേ ദിവ്യേ രക്തേ സൂക്ഷ്മേ തഥാƒജരേ**
**നിർമലം ച തഥാ ഹാരം പ്രീതസ്തസ്യൈ സുമണ്ഡിതം**

പാൽക്കടൽ അവൾക്ക് ജീർണ്ണിക്കാത്ത, ദിവ്യമായ നേരിയ രണ്ടു ചെമ്പട്ടുടയാടകളും മനോഹരവും നിർമ്മലവുമായ ഒരു മുത്തുമാലയും സസന്തോഷം സമ്മാനിച്ചു.

**3. ദദൗ ചൂഡാമണിം ദിവ്യം സൂര്യകോടിസമപ്രഭം**
**കുണ്ഡലേ ച തഥാ ശുഭ്രേ കടകാനി ഭുജേഷുവൈ**

കോടിസൂര്യന്മാർക്കൊപ്പം തിളക്കമുള്ള ദിവ്യമായ ചൂഡാമണിയും തിളങ്ങുന്ന രണ്ടു ശുഭ്രകുണ്ഡലങ്ങളും കൈകളിൽ അണിയാനുള്ള വളകളും

**4. കേയൂരാൻ കങ്കണാൻ ദിവ്യാൻ നാനാരത്നവിരാജിതാൻ**
**ദദൗ തസ്യൈ വിശ്വകർമ്മാ പ്രസന്നേന്ദ്രിയമാനസഃ**

നാനാരത്നങ്ങൾ പതിച്ച ദിവ്യങ്ങളായ കേയൂരങ്ങളും കങ്കണങ്ങളും, ഇന്ദ്രിയങ്ങളും മനസ്സും കുളിർത്ത വിശ്വകർമ്മാവ് അവൾക്ക് നൽകി.

**5. നൂപുരൗ സുസ്വരൗ കാന്തൗ നിർമ്മലൗ രത്നഭൂഷിതൗ**
**ദദൗ സൂര്യപ്രതീകാശൗ ത്വഷ്ടാ തസ്യൈ സുപാദയോഃ**

അവളുടെ പാദങ്ങളിൽ അണിയാൻ രത്നാലംകൃതവും നിർമ്മലവും മനോഹരവും ആദിത്യനെപ്പോലെ പ്രകാശമാനവും സുസ്വരവുമായ രണ്ടു ചിലങ്കകളും വിശ്വകർമ്മാവു നൽകി.

**6. തഥാ ഗ്രൈവേയകം രമ്യം ദദൗ തസ്യൈ മഹാർണ്ണവഃ**
**അംഗുലീയകരത്നാനി തേജോവന്തി ച സർവ്വശഃ**

വെട്ടിത്തിളങ്ങുന്ന രത്നമോതിരങ്ങളും മനോജ്ഞമായ കണ്ഠാഭരണങ്ങളും വിശാല ഹൃദയനായ വിശ്വകർമ്മാവുതന്നെ നൽകി.

**7. അമ്ലാനപങ്കജാം മാലാം ഗന്ധാഢ്യാം ഭ്രമരാനുഗാം**
**തഥൈവ വൈജയന്തീം ച വരുണഃ സംപ്രയച്ഛത**

വരുണൻ അവൾക്കു ശിരസ്സിലണിയാൻ ചുറ്റും വണ്ടുകൾ മുരളുന്നതും തൂമണം തൂകുന്നതുമായ വാടാത്ത ചെന്താർമലർമാലയും അതുപോലെ മാറിലണിയാൻ വൈജയന്തിമാലയും സമ്മാനിച്ചു.

**8. ഹിമവാനഥ സന്തുഷ്ടോ രത്നാനി വിവിധാനി ച**
**ദദൗ ച വാഹനം സിംഹം കനകാഭം മനോഹരം**

സന്തുഷ്ടനായ ഹിമവാൻ നാനാതരം രത്നങ്ങൾ നൽകി. കൂടാതെ വാഹനമായി കനകകാന്തികലർന്ന മനോഹരമായ ഒരു സിംഹത്തെയും കൊടുത്തു.

**9. ഭൂഷണൈർഭൂഷിതാ ദിവ്യൈഃ സാ രരാജ വരാ ശുഭാ**
**സിംഹാരൂഢാ വരാരോഹാ സർവ്വലക്ഷണസംയുതാ**

ദിവ്യാഭരണഭൂഷിതയും സർവലക്ഷണസംയുതയും ശുഭയുമായ ആ വരാംഗന സിംഹവാഹനയായി വിരാജിച്ചു.

**10. വിഷ്ണുശ്ചക്രാത് സമുത്പാദ്യ ദദാവസ്യൈ രഥാംഗകം**
**സഹസ്രാരം സുദീപ്തം ച ദേവാരിശിരസാം ഹരം**

ദേവശത്രുക്കളുടെ ശിരസ്സ് ഛേദിക്കാൻ ആയിരം മുനകളോടെ തിളങ്ങുന്ന ഒരു ചക്രായുധം വിഷ്ണു തന്റെ സുദർശനചക്രത്തിൽ നിന്ന് ഉൽപ്പാദിപ്പിച്ച് അവൾക്കു നൽകി.

**11. സ്വത്രിശൂലാത്സമുത്പാദ്യ ശങ്കരഃ ശൂലമുത്തമം**
**ദദൗ ദേവ്യൈ സുരാരീണാം കൃന്തനം ഭയനാശനം**

ദേവശത്രുക്കളെ നശിപ്പിക്കുന്നതും ഭയമില്ലാതാക്കുന്നതും തിളങ്ങുന്നതുമായ ഒരു ഉത്തമ ശൂലം ശങ്കരൻ തന്റെ ത്രിശൂലത്തിൽ നിന്നു നിർമ്മിച്ച് അവൾക്ക് കൊടുത്തു.

**12. വരുണശ്ച പ്രസന്നാത്മാ ദദൗ ശംഖം സമുജ്വലം**
**ഘോഷവന്തം സ്വശംഖാത്തു സമുത്പാദ്യ സുമംഗളം**

സന്തുഷ്ടനായ വരുണനും തന്റെ ശംഖിൽനിന്ന് മംഗളധ്വനി മുഴങ്ങുന്ന ഉജ്വലമായ ഒരു ശംഖു നിർമ്മിച്ച് അവൾക്കു നൽകി.

**13. ഹുതാശനസ്തഥാ ശക്തിം ശതഘ്നീം സുമനോജവാം**
**പ്രായച്ഛത്തു പ്രസന്നാത്മാ തസ്യൈ ദൈത്യവിനാശിനീം**

അതുപോലെ അഗ്നിദേവൻ പ്രസന്നനായി ദൈത്യന്മാരെ സംഹരിക്കാൻ ശക്തിയുള്ളതും മനോവേഗമുള്ളതുമായ ശതഘ്നി എന്ന വേല് സമ്മാനിച്ചു.

**14. ഇഷുധിം ബാണപൂർണ്ണം ച ചാപം ചാദ്ഭുതദർശനം**
**മാരുതോ ദത്തവാൻ തസ്യൈ ദുരാകർഷം ഖരസ്വരം**

തടുക്കാനാവാത്തതും ഘോരനാദമുതിർക്കുന്നതും കാഴ്ചയിൽ അദ്ഭുതമുണ്ടാക്കുന്നതുമായ ഒരു വില്ലും ബാണങ്ങൾ നിറഞ്ഞ ഒരു ആവനാഴിയും വായുദേവൻ അവൾക്കു നൽകി.

15. സ്വവജ്രാദ്വജ്രമുത്പാദ്യ ദദാവിന്ദ്രോ*f*തിദാരുണം
ഘണ്ടാമൈരാവതാത്തൂർണ്ണം സുശബ്ദം ചാതിസുന്ദരം

തന്റെ വജ്രായുധത്തിൽനിന്ന് നിർമ്മിച്ച അത്യുഗ്രമായ ഒരു വജ്രായുധവും ഐരാവതത്തിന്റെ കണ്ഠമണിയിൽ നിന്നു നിർമ്മിച്ച ശബ്ദസുന്ദരമായ ഒരു മണിയും ദേവേന്ദ്രൻ നൽകി.

16. ദദൗ ദണ്ഡം യമഃ കാമം കാലദണ്ഡസമുദ്ഭവം
യേനാന്തം സർവ്വഭൂതാനാമകരോത് കാല ആഗതേ

സകല ജീവജാലങ്ങൾക്കും കാലമാകുമ്പോൾ അന്തം വരുത്തുന്ന കാലദണ്ഡത്തിൽനിന്ന് ഒരു ദണ്ഡം നിർമ്മിച്ച് യമൻ അവൾക്കു നൽകി.

17. ബ്രഹ്മാ കമണ്ഡലും ദിവ്യം ഗംഗാവാരിപ്രപൂരിതം
ദദാവസ്യൈ മുദായുക്തോ വരുണഃ പാശമേവ ച

ഗംഗാജലം നിറച്ച ഒരു കമണ്ഡലുവാണ് ബ്രഹ്മാവു നൽകിയത്. വരുണനാകട്ടെ സന്തോഷത്തോടെ ഒരു പാശം നൽകി.

18. കാലഃ ഖഡ്ഗം തഥാ ചർമ്മ പ്രായച്ഛത്തു നരാധിപ
പരശും വിശ്വകർമ്മാ ച തീക്ഷ്ണമസ്യൈ ദദാവഥ

കാലൻ ഒരു വാളും പരിചയും നൽകി. വിശ്വകർമ്മാവ് നല്ലമൂർച്ചയുള്ള ഒരു മഴുവും പിന്നീട് നൽകി.

19. ധനദസ്തു സുരാപൂർണ്ണം പാനപാത്രം സുവർണ്ണജം
പങ്കജം വരുണശ്ചാദാദ്ദേവ്യൈ ദിവ്യം മനോഹരം

കുബേരനാകട്ടെ സ്വർണ്ണത്തിൽ നിർമ്മിച്ച് സുരനിറച്ച ഒരു പാനപാത്രമാണു നൽകിയത്. ദിവ്യവും മനോഹരവുമായ ഒരു താമരപ്പൂവ് അവൾക്ക് വരുണൻ നൽകി.

20. ഗദാം കൗമോദകീം ത്വഷ്ടാ ഘണ്ടാശതനിനാദിനീം
അദാത്തസ്യൈ പ്രസന്നാത്മാ സുരശത്രുവിനാശിനീം

കിലുങ്ങുന്ന അനേകം മണികൾ ഉള്ളതും സുരാരികളെ നശിപ്പിക്കുന്നതുമായ കൗമോദകി എന്ന ഗദ പ്രസന്നനായ വിശ്വകർമ്മാവ് ആ ദേവിക്കു കൊടുത്തു.

21. അസ്ത്രാണ്യനേകരൂപാണി തഥാ*f*ഭേദ്യം ച ദംശനം
ദദൗ ത്വഷ്ടാ ജഗന്മാത്രേ നിജരശ്മീൻ ദിവാകരഃ

വീണ്ടും വിശ്വകർമ്മാവ് അനേകതരത്തിലുള്ള അസ്ത്രങ്ങളും അഭേദ്യമായ പടച്ചട്ടയും നൽകി. ദിവാകരൻ തന്റെ പ്രഭാപടലത്തെയും ആ ജഗന്മാതാവിനു കൊടുത്തു.

22. സായുധാം ഭൂഷണൈർയുക്താം ദൃഷ്ട്വാ തേ വിസ്മയം ഗതാഃ
തുഷ്ടവുസ്താം സുരാ ദേവീം ത്രൈലോക്യമോഹിനീം ശിവാം

വിഭൂഷകളണിഞ്ഞ് ആയുധങ്ങളും ധരിച്ച അവളെ കണ്ട ദേവന്മാർ അദ്ഭുതപ്പെട്ടു. ത്രിലോകങ്ങളെയും മോഹിപ്പിക്കുന്ന മംഗളസ്വരൂപിണിയായ ആ ദേവിയെ അവർ സ്തുതിച്ചു.

ദേവാ ഊചുഃ

23. നമഃശിവായൈ കല്യാണ്യൈ ശാന്ത്യൈ പുഷ്ട്യൈ നമോ നമഃ
ഭഗവത്യൈ നമോ ദേവ്യൈ രുദ്രാണ്യൈ സതതം നമഃ

ശിവയും കല്യാണിയും ശാന്തിയും പുഷ്ടിയുമായി കാണമവളേ, നമസ്കാരം. ഭഗവതി, ദേവി, രുദ്രാണി അവിടുത്തേക്കു നമസ്കാരം.

**24. കാളരാത്ര്യൈ തഥാംബായൈ ഇന്ദ്രാണ്യൈ തേ നമോ നമഃ**
**സിദ്ധ്യൈ ബുദ്ധ്യൈ തഥാവൃദ്ധ്യൈ വൈഷ്ണവ്യൈ തേ നമോ നമഃ**

കാളരാത്രിയും അംബയും ഇന്ദ്രാണിയുമായവളേ, നമസ്കാരം നമസ്കാരം. സിദ്ധിയും ബുദ്ധിയും വൃദ്ധിയും വൈഷ്ണവിയുമായവളേ അവിടുത്തേക്കു നമസ്ക്കാരം.

**25. പൃഥിവ്യാം യാ സ്ഥിതാ പൃഥഗ്വാ ന ജ്ഞാതാ പൃഥിവീ ച യാ**
**അന്തഃ സ്ഥിതാ യമയതി വന്ദേ താമീശ്വരീം പരാം**

ജഗത്തിന്റെ അന്തര്യാമിയായി ജഗത്തിനെ നിയന്ത്രിക്കുന്നവളായി ജഗത്തിൽ സ്ഥിതിചെയ്യുന്നവ ളാണെങ്കിലും ജഗത്തിന് അജ്ഞാതയായിരിക്കുന്ന ആ പരമേശ്വരിയെ ഞങ്ങളിതാ വന്ദിക്കുന്നു.

**26. മായായാം യാ സ്ഥിതാ ജ്ഞാതാ മായയാ നച താമജാം**
**അന്തഃ സ്ഥിതാ പ്രേരയതി പ്രേരയിത്രീം നുമഃ ശിവാം**

മായയിൽ സ്ഥിതിചെയ്യുന്നവളെങ്കിലും മായനിമിത്തം അവിടുത്തെ ആർക്കും അറിയാൻ കഴിയുന്നില്ല. അജയായി, അന്തഃസ്ഥിതയായി കർമ്മത്തിന്റെ പ്രേരയിത്രിയായി വർത്തിക്കുന്ന ശിവേ, അവിടുത്തെ ഞങ്ങൾ നമിക്കുന്നു.

**27. കല്യാണം കുരു ഭോ മാതസ്ത്രാഹി നഃ ശത്രുതാപിതാൻ**
**ജഹി പാപം ഹയാരിം ത്വം തേജസാ സ്വേന മോഹിതം**

അമ്മേ, ഞങ്ങൾക്കു മംഗളം ഉണ്ടാക്കിയാലും. ശത്രുക്കളാൽ പീഡിതരായ ഞങ്ങളെ രക്ഷിച്ചാലും. പാപിയായ ആ അസുരനെ സ്വതേജസ്സുകൊണ്ടു മോഹിപ്പിച്ച് സംഹരിച്ചാലും.

**28. ഖലം മായാവിനം ഘോരം സ്ത്രീവദ്ധ്യം വരദർപ്പിതം**
**ദുഃഖദം സർവ്വദേവാനാം നാനാരൂപധരം ശഠം**

ദുഷ്ടനും മായാവിയും ഘോരനും സ്ത്രീവദ്ധ്യനും വരദർപ്പിതനും സകല ദേവന്മാർക്കും ദുഃഖപ്രദനും ശഠനും നാനാരൂപം കൈക്കൊള്ളുന്നവനുമായ അവനെ ഹനിച്ചാലും.

**29. ത്വമേകാ സർവ്വദേവാനാം ശരണം ഭക്തവത്സലേ**
**പീഡിതാൻ ദാനവേനാദ്യ ത്രാഹി ദേവി നമോസ്തു തേ**

ഭക്തവത്സലേ, നീ ഒരാൾ മാത്രമാണ് സകലദേവന്മാർക്കും ശരണം. അസുര പീഡിതരായ ഞങ്ങളെ ദേവീ, രക്ഷിച്ചാലും. നിനക്ക് നമസ്ക്കാരം.

## വ്യാസ ഉവാച

**30. ഏവം സ്തുതാ തദാ ദേവീ സുരൈഃ സർവ്വസുഖപ്രദാ**
**താനുവാച മഹാദേവീ സ്മിതപൂർവ്വം ശുഭം വചഃ**

ദേവന്മാർ ഇങ്ങനെ സ്തുതിച്ചപ്പോൾ സർവ്വസുഖപ്രദായിനിയായ ആ മഹാദേവി പുഞ്ചിരിച്ചുകൊണ്ട് അവരോട് ഇങ്ങനെ പറഞ്ഞു.

## ദേവ്യുവാച

**31. ഭയം ത്യജന്തു ഗീർവ്വാണാ മഹിഷാന്മന്ദചേതസഃ**
**ഹനിഷ്യാമി രണേ/ദ്യൈവ വരദൃപ്തം വിമോഹിതം**

ദേവന്മാരേ, മന്ദബുദ്ധിയായ മഹിഷാസുരനെ നിങ്ങൾ ഭയപ്പെടേണ്ട. വരമത്തനായ അവനെ ഞാൻ ഇപ്പോൾത്തന്നെ മോഹിപ്പിച്ച് കൊല്ലുന്നുണ്ട്.

വ്യാസ ഉവാച

32. ഇത്യുക്ത്വാ സാ സുരാൻ ദേവീ ജഹാസാതീവ സുസ്വരം
ചിത്രമേതച്ച സംസാരേ ഭ്രമമോഹയുതം ജഗത്

ഇങ്ങനെ ദേവന്മാരോടു പറഞ്ഞുകൊണ്ട് ദേവി മനോഹരമായ സ്വരത്തിൽ ഉറക്കെ ഒന്നു ചിരിച്ചു. അദ്ഭുതംതന്നെ! ഈ സംസാരത്തിലെ ഭ്രമ മോഹങ്ങളിൽപെട്ടവരാണല്ലോ സകലരും!

33. ബ്രഹ്മാവിഷ്ണുമഹേശാദ്യാഃ സേന്ദ്രാശ്ചാന്യേ സുരാസ്തഥാ
കമ്പയുക്താ ഭയത്രസ്താ വർത്തന്തേ മഹിഷാത്കില

ബ്രഹ്മാവ് വിഷ്ണു മഹേശ്വരൻ തുടങ്ങിയവരും ഇന്ദ്രൻ തുടങ്ങിയ മറ്റു ദേവന്മാരും മഹിഷനെ പേടിച്ച് വിറച്ച് കഴിയുകയല്ലേ?

34. അഹോ ദൈവബലം ഘോരം ദുർജയം സുരസത്തമാഃ
കാലഃ കർത്താഽസ്തി ദുഃഖാനാം സുഖാനാം പ്രഭുരീശ്വരഃ

അമ്പേ! വിധി എത്ര ഭയങ്കരമാണ് ! ദേവന്മാരേ, അതിനെ ജയിക്കാൻ വിഷമം തന്നെ. സുഖദുഃഖങ്ങൾക്കെല്ലാം കർത്താവും ഈശനും പ്രഭുവും കാലമാണ്.

35. സൃഷ്ടിപാലനസംഹാരേ സമർത്ഥാ അപി തേ യദാ
മുഹ്യന്തി ക്ലേശസന്തപ്താ മഹിഷേണ പ്രപീഡിതാഃ

സൃഷ്ടിസ്ഥിതി സംഹാരസമർത്ഥരായ ബ്രഹ്മാദിദേവന്മാർപോലും ക്ലേശസന്തപ്തരും മഹിഷനാൽ പീഡിതരുമായി മോഹിക്കുന്നു!

36. ഇതികൃത്വാ സ്മിതം ദേവീ സാട്ടഹാസം ചകാര ഹ
ഉച്ചൈഃ ശബ്ദം മഹാഘോരം ദാനവാനാം ഭയപ്രദം

ഇങ്ങനെ പറഞ്ഞു ചിരിച്ചുകൊണ്ട് ദേവി ഒന്ന് അട്ടഹസിച്ചു. ഉച്ചത്തിലുള്ള മഹാഘോരമായ ആ ശബ്ദം ദാനവന്മാരെ ഭയപ്പെടുത്തി.

37. ചകമ്പേ വസുധാ തത്ര ശ്രുത്വാ തച്ഛബ്ദമദ്ഭുതം
ചേലുശ്ച പർവ്വതാഃ സർവ്വേ ചുക്ഷോഭാബ്ധിശ്ച വീര്യവാൻ

ആ അദ്ഭുത ശബ്ദം കേട്ട് ഭൂമി പ്രകമ്പനംകൊണ്ടു. സകലപർവ്വതങ്ങളും ഇളകി. വീര്യവാനായ സമുദ്രം ഇളകിമറിഞ്ഞു.

38. മേരുശ്ചചാല ശബ്ദേന ദിശഃ സർവ്വാ പ്രപൂരിതാഃ
ഭയം ജഗ്മുസ്തദാ ശ്രുത്വാ ദാനവാസ്തത്സ്വനം മഹത്

മേരുപർവ്വതം ആ ശബ്ദം കേട്ട് വിറച്ചു. ദിക്കുകളെല്ലാം ആ ശബ്ദം പ്രതിധ്വനിപ്പിച്ചു. മഹത്തായ ആ ശബ്ദം കേട്ട് ദാനവന്മാരെല്ലാം ഭയപ്പെട്ടു.

39. ജയ പാഹീതി ദേവാസ്താമൂചുഃ പരമഹർഷിതാഃ
മഹിഷോഽപി സ്വനം ശ്രുത്വാ ചുകോപ മദഗർവിതഃ

പരമസന്തുഷ്ടരായ ദേവന്മാർ, 'ജയിച്ചാലും! രക്ഷിക്കണേ'. എന്നിങ്ങനെ ദേവിയോട് അപേക്ഷിച്ചു. മദഗർവിതനായ മഹിഷൻ ആ ശബ്ദം കേട്ട് ക്രുദ്ധനായിത്തീർന്നു.

40. കിമേതദിതി താൻദൈത്യാൻ പപ്രച്ഛ സ്വനശങ്കിതഃ
ഗച്ഛന്തു ത്വരിതാ ദൂതാ ജ്ഞാതും ശബ്ദസമുദ്ഭവം

ശബ്ദം കേട്ടു സംശയിച്ച മഹിഷൻ ഇതെന്താണെന്ന് ദാനവന്മാരോടു ചോദിച്ചു. ശബ്ദം എവിടെ നിന്നുണ്ടായതാണെന്ന് അറിയാൻ ദൂതന്മാർ വേഗം പോകട്ടെ എന്നു കല്പിച്ചു.

**41. കുതഃ കേനായമത്യുഗ്രഃ ശബ്ദഃ കർണ്ണവ്യഥാകരഃ**
**ദേവോ വാ ദാനവോ വാ/പി യോ ഭവേത്സ്വനകാരകഃ**

"ചെവിതുളയ്ക്കുന്ന അത്യുഗ്രമായ ശബ്ദം ആരാണു പുറപ്പെടുവിച്ചത്? ദേവനാണോ, അസുരനാണോ, ആരാണ് ഈ ശബ്ദമുണ്ടാക്കിയത്?

**42. ഗൃഹീത്വാ തം ദുരാത്മാനം മത്സമീപം നയന്ത്വിഹ**
**ഹനിഷ്യാമി ദുരാചാരം ഗർജന്തം സ്മയദുർമദം**

ദുരാത്മാവായ അവനെ പിടിച്ച് എന്റടുത്തു കൊണ്ടുവരിൻ. അഹങ്കരിച്ച് ഗർജ്ജിക്കുന്ന ആ ദുരാചരനെ ഞാൻ കൊല്ലുന്നുണ്ട്.

**43. ക്ഷീണായുഷ്യം മന്ദമതിം നയാമി യമസാദനം**
**പരാജിതാഃ സുരാഃ കാമം ന ഗർജന്തി ഭയാതുരാഃ**

ആയുസ്സും ക്ഷയിച്ച് ബുദ്ധിയും കെട്ട അവനെ ഞാൻ കാലനൂർക്ക് അയയ്ക്കുന്നുണ്ട്. ഭയപ്പെട്ടവരും പരാജിതരുമായ ദേവന്മാർ ഇങ്ങനെ ഗർജിക്കാനിടയില്ല.

**44. നാസുരാ മമ വശ്യാസ്തേ കസ്യേദം മൂഢചേഷ്ടിതം**
**ത്വരിതാ മാമുപായാന്തു ജ്ഞാത്വാ ശബ്ദസ്യ കാരണം**

അസുരന്മാരുമല്ല. അവർ എനിക്കു വിധേയരാണല്ലോ. പിന്നെ ഏതു ബുദ്ധികെട്ടവന്റെ വികൃതിയാണിത്? വേഗം പോയി ശബ്ദം എവിടെ നിന്നാണ് ഉണ്ടായതെന്നറിഞ്ഞിട്ട് എന്റെ അടുത്തു വരണം.

**45. അഹം ഗത്വാ ഹനിഷ്യാമി തം പാപം വിതഥശ്രമം**

ഞാൻ തന്നെ ചെന്ന് വെറുതേ പണിപ്പെട്ട ആ പാപിയെ കൊന്നുകൊള്ളാം."

**വ്യാസ ഉവാച**

**ഇത്യുക്താസ്തേന തേ ദൂതാ ദേവീം സർവ്വാംഗസുന്ദരീം**

എന്നു പറഞ്ഞതുകേട്ട ആ ദൂതന്മാർ സർവ്വാംഗസുന്ദരിയായ ദേവിയെ

**46. അഷ്ടാദശഭുജാം ദിവ്യാം സർവ്വാഭരണഭൂഷിതാം**
**സർവ്വലക്ഷണസമ്പന്നാം വരായുധധരാം ശുഭാം**

പതിനെട്ടു ഭുജങ്ങൾ ഉള്ളവളും ദിവ്യയും സർവ്വാഭരണങ്ങളും അണിഞ്ഞവളും സർവ്വലക്ഷണങ്ങളും തികഞ്ഞവളും ശ്രേഷ്ഠമായ ആയുധങ്ങൾ ധരിച്ചവളും ശുഭയും.

**47. ദധതീം ചഷകം ഹസ്തേ പിബന്തീം ച മുഹൂർമധു**
**സംവീക്ഷ്യ ഭയഭീതാസ്തേ ജഗ്മുസ്ത്രസ്താഃ സുശങ്കിതാഃ**

കൈയ്യിൽ വച്ചിരിക്കുന്ന പാനപാത്രത്തിൽ നിന്ന് മധുവീണ്ടും വീണ്ടും കുടിക്കുന്നവളുമായി കണ്ടിട്ട് ഭയചകിതരും സംശയഗ്രസ്തരുമായി,

**48. സകാശം മഹിഷസ്യാശു തമൂചുഃ സ്വനകാരണം**

വേഗം മഹിഷന്റെ അടുത്ത്ചെന്ന് ശബ്ദത്തിന്റെ കാരണം അറിയിച്ചു.

ദൂതാ ഉചുഃ

ദേവീ ദൈത്യേശ്വര പ്രൗഢാ ദൃശ്യതേ കാചിദംഗനാ

ദൈത്യരാജാവേ, പ്രൗഢയായ ഒരു ദിവ്യാംഗനയെ ഞങ്ങൾ കണ്ടു.

49. സർവ്വാംഗഭൂഷണാ നാരീ സർവ്വരത്നോപശോഭിതാ
ന മാനുഷീ നാസുരീ സാ ദിവ്യരൂപാ മനോഹരാ

സർവ്വരത്നങ്ങളും പതിച്ച് തിളങ്ങുന്ന ആഭരണങ്ങൾകൊണ്ട് സർവ്വാംഗം അലങ്കരിച്ച ഒരുത്തിയാണ്. മനുഷ്യസ്ത്രീയോ അസുരസ്ത്രീയോ അല്ല. ഏതോ ദിവ്യരൂപം പൂണ്ട സുന്ദരിയാണ് അത്.

50. സിംഹാരൂഢാ/യുധധരാ ചാഷ്ടാദശകരാ വരാ
സാ നാദം കുരുതേ നാരീ ലക്ഷ്യതേ മദഗർവ്വിതാ

സിംഹത്തിന്റെ പുറത്താണ് ഇരിപ്പ്. പതിനെട്ടുകൈകളുണ്ട്. അവയിലെല്ലാം ആയുധങ്ങളും ധരിച്ചിട്ടുണ്ട്. ഉത്തമയാണ്. മദഗർവിതയായ അവളാണ് ശബ്ദം പുറപ്പെടുവിക്കുന്നത്.

51. സുരാപാനരതാ കാമം ജാനീമോ ന സഭർത്തൃകാ
അന്തരീക്ഷസ്ഥിതാ ദേവാസ്താം സ്തുവന്തി മുദാന്വിതാഃ

സുരാപാനത്തിൽ മുഴുകിയിരിക്കുകയാണ്. ഭർത്താവുണ്ടോ എന്ന് ഞങ്ങൾക്ക് അറിയാൻ കഴിഞ്ഞില്ല. വാനിൽനിന്നുകൊണ്ട് ദേവന്മാർ സസന്തോഷം അവളെ സ്തുതിക്കുന്നുണ്ട്.

52. ജയേതി പാഹി നശ്ചേതി ജഹി ശത്രുമിതി പ്രഭോ
ന ജാനേ കാ വരാരോഹാ കസ്യ വാ സാ പരിഗ്രഹഃ

ദേവി ജയിച്ചാലും! ഞങ്ങളെ രക്ഷിച്ചാലും! ശത്രുക്കളെ സംഹരിച്ചാലും എന്നിങ്ങനെ അവർ സ്തുതിക്കുന്നു. ആ വരാംഗന ആരാണെന്നോ ആരുടെ പത്നിയാണെന്നോ ഞങ്ങൾക്ക് അറിഞ്ഞുകൂടാ.

53. കിമർത്ഥമാഗതാ ചാത്ര കിം ചികീർഷതി സുന്ദരീ
ദ്രഷ്ടും നൈവ സമർത്ഥാഃസ്മ തത്തേജഃ പരിധർഷിതാഃ

എന്തിനാണ് അവിടെ വന്നതെന്നോ എന്താണ് ആ സുന്ദരാംഗിയുടെ ആഗ്രഹമെന്നോ അറിയാൻ കഴിഞ്ഞില്ല. തേജഃപ്രസരം കൊണ്ട് നേരേ നോക്കാൻപോലും ഞങ്ങൾ അസമർത്ഥരായിരുന്നു.

54. ശൃംഗാരവീരഹാസാഢ്യാ രൗദ്രാദ്ഭുതരസാന്വിതാ
ദൃഷ്ടൈവംവിധാം നാരീമസംഭാഷ്യ സമാഗതാഃ

ശൃംഗാരവീരഹാസങ്ങളും രൗദ്രാദ്ഭുതരസങ്ങളും ഉള്ള അവളെ കണ്ടിട്ട് ഉരിയാടാൻ കഴിയാതെ ഞങ്ങൾ ഇങ്ങോട്ടുപോന്നു.

55. വയം ത്വദാജ്ഞയാ രാജൻ കിംകർത്തവ്യമതഃപരം

അങ്ങയുടെ ആജ്ഞ അനുസരിച്ച്, രാജാവേ ഞങ്ങൾ ഇനി എന്താണു ചെയ്യേണ്ടത്?.

മഹിഷ ഉവാച

ഗച്ഛ വീര മയാദിഷ്ടോ മന്ത്രിശ്രേഷ്ഠ ബലാന്വിതഃ

മന്ത്രിശ്രേഷ്ഠ, നാം കല്പിക്കുന്നു. സൈന്യത്തോടൊത്ത് വേഗം ചെന്ന്;

56. സാമാദിഭിരുപായൈസ്ത്വം സമാനയ ശുഭാനനാം
നായാതി യദി സാ നാരീ ത്രിഭിഃ സമാദിഭിസ്ത്വിഹ

സുമുഖിയായ അവളെ സാമാദ്യുപായങ്ങൾ പ്രയോഗിച്ച് ഇവിടെ കൊണ്ടു വരണം. സാമാദി മൂന്നുപായങ്ങൾ കൊണ്ടും അവൾ ഇങ്ങോട്ടു വരുന്നില്ലെങ്കിൽ,

**57. അഹത്വാ താം വരാരോഹാം ത്വമാനയ മമാന്തികം**
**കരോമി പട്ടമഹിഷിം താം മരാളഭ്രുവം മുദാ**

കൊല്ലാതെ നീ അവളെ എന്റെ അടുക്കലെത്തിക്കണം. ആ മടവാർമിഴിയെ ഞാൻ പട്ടമഹിഷിയാക്കും,

**58. പ്രീതിയുക്താ സമായാതി യദാ സാ മൃഗലോചനാ**
**രസഭംഗോ യഥാ നസ്യാത്തഥാ കുരു മമേപ്സിതം**

ആ മാൻമിഴിയാൾ സസന്തോഷം വരികയാണെങ്കിൽ. രസഭംഗം ഉണ്ടാവാത്തവിധം എന്റെ ആജ്ഞ നിറവേറ്റണം.

**59. ശ്രവണാന്മോഹിതോ/സ്മ്യദ്യ തസ്യാ രൂപസ്യ സമ്പദാ**

ആ രൂപസൗന്ദര്യത്തെക്കുറിച്ച് പറഞ്ഞുകേട്ടതുകൊണ്ടു തന്നെ ഞാൻ ഇപ്പോൾ വളരെ മോഹിച്ചുപോയിരിക്കുന്നു

## വ്യാസ ഉവാച

**മഹിഷസ്യ വചഃ ശ്രുത്വാ പേശലം മന്ത്രിസത്തമഃ**

മഹിഷാസുരന്റെ മൃദുഭാഷണം കേട്ട മന്ത്രിപ്രധാനൻ

**60. ജഗാമ തരസാ കാമം ഗജാശ്വരഥസംയുതഃ**
**ഗത്വാ ദൂരതരം സ്ഥിത്വാ താമുവാച മനസ്വിനീം**

അപ്പോൾത്തന്നെ ആന, കുതിര, തേർ തുടങ്ങിയ ചതുരംഗപ്പടയോടുകൂടി പുറപ്പെട്ടു. അവളുടെ മുമ്പിലെത്തി ദൂരെ മാറി നിന്നിട്ട്, മനസ്വിനിയായ അവളോട്,

**61. വിനയാവനതഃ ശ്ലക്ഷ്ണം മന്ത്രീ മധുരയാ ഗിരാ**

വിനയാന്വിതനായി മൃദുവും മധുരവുമായ ഭാഷയിൽ മന്ത്രി മുഖ്യൻ ഇങ്ങനെ പറഞ്ഞുഃ

## പ്രധാന ഉവാച

**കാസി ത്വം മധുരാലാപേ കിമത്രാഗമനം കൃതം**

തേൻമൊഴി, നീ ആരാണ്? എന്തിനാണ് ഇവിടെ വന്നത്?

**62. പൃച്ഛതി ത്വാം മഹാഭാഗേ മന്മുഖേന മമ പ്രഭുഃ**
**സ ജേതാ സർവ്വദേവാനാമവദ്ധ്യസ്തു നരൈഃ കില**

എന്നു ചോദിക്കാൻ എന്റെ പ്രഭു എന്നെ നിയോഗിച്ചിരിക്കുകയാണ്. മഹാഭാഗേ, അദ്ദേഹം സകലദേവന്മാരെയും ജയിച്ചവനും പുരുഷന്മാർക്ക് അവദ്ധ്യനുമാണ്.

**63. ബ്രഹ്മണോ വരദാനേന ഗർവ്വിതശ്ചാരുലോചനേ**
**ദൈത്യേശ്വരോ/സൗ ബലവാൻ കാമരൂപധരഃ സദാ**

സുലോചനേ, ബ്രഹ്മാവു നൽകിയ വരത്താൻ ഗർവ്വിതനും ബലവാനും ഇഷ്ടാനുസരണം രൂപം മാറാൻ കഴിവുള്ളവനുമായ ദൈത്യരാജാവാണ് അദ്ദേഹം.

**64. ശ്രുത്വാ ത്വാം സമുപായാതാം ചാരുവേഷാം മനോഹരാം**
**പ്രഷ്ടുമിച്ഛതി രാജാ മേ മഹിഷോ നാമ പാർത്ഥിവഃ**

അഴകാർന്ന വേഷവും സൗന്ദര്യവും ഉള്ള നീ ഇവിടെ ഉണ്ടെന്നു കേട്ട് നിന്നെ നേരിൽ കണ്ടു സംസാരിക്കാൻ എന്റെ പ്രഭുവായ മഹിഷമഹാരാജാവ് ആഗ്രഹിക്കുന്നു.

**65. മാനുഷം രൂപമാദായ ത്വത്സമീപം സമേഷ്യതി**
**യഥാ രുച്യേത ചാർവ്വംഗി തഥാ മന്യാമഹേ വയം**

അദ്ദേഹം മനുഷ്യരൂപം കൈക്കൊണ്ട് നിന്റെ അടുത്തു വരും. ചാരുരൂപേ, നിനക്ക് എന്താണോ ഇഷ്ടം അതു ഞങ്ങൾക്കും സമ്മതമാണ്.

**66. തർഹ്യേഹി മൃഗശാവാക്ഷി സമീപം തസ്യ ധീമതഃ**
**നോ ചേദിഹാനയാമ്യേനം രാജാനം ഭക്തിതത്പരം**

അങ്ങനെയാണെങ്കിൽ മാൻകണ്ണാളേ, വരൂ, ബുദ്ധിമാനായ മഹിഷന്റെ അടുത്തേക്കു പോകാം. അതല്ലെങ്കിൽ നിന്നിൽ ആസക്തനായ രാജാവിനെ ഇങ്ങോട്ടു കൊണ്ടുവരാം

**67. തഥാ കരോമി ദേവേശി യഥാ തേ മനസേപ്സിതം**
**വശഗോƒസൗ തവാത്യർത്ഥം രൂപസംശ്രവണാത്തവ**

ഹേ ദേവേശി, നീ ആഗ്രഹിക്കും പടി ഞാൻ ചെയ്യാം. നിന്റെ രൂപസൗന്ദര്യത്തെക്കുറിച്ചുകേട്ട് അദ്ദേഹം നിനക്ക് അത്യന്തം വിധേയനായിത്തീർന്നിരിക്കുകയാണ്.

**68. കരഭോരു വദാശു ത്വം സംവിധേയം മയാ തഥാ**

അഴകാർന്നവളേ, വേഗം പറയൂ, ഞാൻ അതുപോലെ ചെയ്യാം

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
നവമോƒദ്ധ്യായഃ

# അഥ ദശമോƒദ്ധ്യായഃ

## വ്യാസ ഉവാച

**1. ഇതി തസ്യ വചഃ ശ്രുത്വാ പ്രഹസ്യ പ്രമദോത്തമാ**
**തമുവാച മഹാരാജ മേഘഗംഭീരയാ ഗിരാ**

മഹാരാജാവേ, ഇങ്ങനെ മന്ത്രിപ്രധാൻ പറഞ്ഞതുകേട്ട് ആ സ്ത്രീരത്നം ചിരിച്ചുകൊണ്ട് ഇടിമുഴങ്ങുമാറുച്ചത്തിൽ അവനോടു പറഞ്ഞു:

## ദേവ്യുവാച

**2. മന്ത്രിവര്യ സുരാണാം വൈ ജനനീ വിദ്ധി മാം കില**
**മഹാലക്ഷ്മീമിതി ഖ്യാതാം സർവ്വദൈത്യനിഷൂദിനീം**

മന്ത്രിപ്രവര, ഞാൻ ദേവമാതാവാണെന്ന് മനസ്സിലാക്കിക്കൊള്ളൂ. സകല ദൈത്യന്മാരെയും സംഹരിക്കുന്ന കീർത്തികേട്ട മഹാലക്ഷ്മിയാണു ഞാൻ.

**3. പ്രാർത്ഥിതാƒഹം സുരൈഃ സർവ്വൈർ മഹിഷസ്യ വധായ ച**
**പീഡിതൈർ ദാനവേന്ദ്രേണ യജ്ഞഭാഗബഹിഷ്കൃതൈഃ**

യജ്ഞഭാഗം ലഭിക്കാത്തവരും ദാനവേന്ദ്രനാൽ പീഡിതരുമായ ദേവന്മാരെല്ലാം മഹിഷനെ വധിക്കാൻ എന്നോടു പ്രാർത്ഥിക്കുകയാണ്.

4. തസ്മാദിഹാഗതാ/സ്മ്യദ്യ തദ്വധാർത്ഥം കൃതോദ്യമാ
ഏകാകിനീ ന സൈന്യേന സംയുതാ മന്ത്രിസത്തമ

മന്ത്രിസത്തമ, ഞാൻ മഹിഷനെ വധിക്കാൻ ഒരുങ്ങിവന്നിരിക്കുകയാണ് ഇപ്പോൾ. ഏകാകിനിയാണു ഞാൻ; എനിക്കു സൈന്യവുമില്ല.

5. യത്ത്വയാ/ഹം സാമപൂർവ്വം കൃത്വാ സ്വാഗതമാദരാത്
ഉക്താ മധുരയാ വാചാ തേന തുഷ്ടാ/സ്മി തേ/നഘ

ഹേ അനഘ, മര്യാദയോടെ വിനയപൂർവ്വം നീ എന്നെ സ്വാഗതം ചെയ്തു; മധുരമായി സംസാരിക്കുകയും ചെയ്തു. അതുകൊണ്ട് ഞാൻ സന്തുഷ്ടയാണ്.

6. നോ ചേദ്ധമി ദൃശാ ത്വാം വൈ കാലാഗ്നിസമയാ കില
കസ്യ പ്രീതികരം ന സ്യാന്മാധുര്യവചനം ഖലു

അല്ലെങ്കിൽ കാലാഗ്നി തുല്യമായ തീക്കണ്ണുകൊണ്ട് നിന്നെ ഞാൻ ചുട്ടുകളയുമായിരുന്നു. മധുരഭാഷണം കേട്ടാൽ ആരാണ് സന്തോഷിക്കാത്തത്?

7. ഗച്ഛ തം മഹിഷം പാപം വദ മദ്വചനാദിദം
ഗച്ഛ പാതാളമധുനാ ജീവിതേച്ഛാ യദസ്തി തേ

പാപിയായ ആ മഹിഷനോട് ഞാൻ പറഞ്ഞതായി ചെന്നു പറയൂ, "നിനക്കു ജീവിക്കാനാഗ്രഹമുണ്ടെങ്കിൽ ഉടൻ തന്നെ പാതാളത്തിലേക്കു പൊയ്ക്കൊള്ളണം."

8. നോ ചേത്കൃതാഗസം ദുഷ്ടം ഹനിഷ്യാമി രണാങ്ഗണേ
മദ്ബാണക്ഷുണ്ണദേഹസ്ത്വം ഗന്താ/സി യമസാദനം

അങ്ങനെ ചെയ്യുന്നില്ലെങ്കിൽ പോർക്കളത്തിൽവച്ച് മഹാപാപിയായ നിന്നെ ഞാൻ കൊല്ലും. എന്റെ അമ്പുകളേറ്റ് കീറിമുറിഞ്ഞ ദേഹത്തോടെ നിനക്ക് യമപുരിക്കു പോകേണ്ടിവരും.

9. ദയാലുത്വം മമേദം ത്വം വിദിത്വാ ഗച്ഛ സത്വരം
ഹതേ ത്വയി സുരാ മൂഢ സ്വർഗ്ഗം പ്രാപ്സ്യന്തി സത്വരം

എന്റെ ദയാലുത്വം മനസ്സിലാക്കി വേഗം പൊയ്ക്കോ നീ. എടാ വിഡ്ഢി, നീ ചത്താൽ ഉടൻ തന്നെ ദേവന്മാർ സ്വർഗ്ഗം സ്വാധീനമാക്കും.

10. തസ്മാദ്ഗച്ഛസ്വ ത്യക്ത്വൈകോ മേദിനീം ച സസാഗരാം
പാതാളം തരസാ മന്ദ യാവദ്ബാണാ ന മേ/പതൻ

അതുകൊണ്ട് സാഗരപര്യന്തമുള്ള ഭൂമിയെയും ഉപേക്ഷിച്ച്, എന്റെ അമ്പുകൾ വന്നുവീഴുന്നതിനുമുമ്പ് ബുദ്ധികെട്ടവനേ, തനിയേ വേഗം പാതാളത്തിലേക്ക് പൊയ്ക്കോ.

11. യുദ്ധേച്ഛാ ചേന്മനസി തേ തർഹ്യേഹി ത്വരിതോ/സുര
വീരൈർ മഹാബലൈഃ സർവ്വൈർ നയാമി യമസാദനം

അസുര, നിനക്കു യുദ്ധം ചെയ്യാൻ കൊതിയുണ്ടെങ്കിൽ വേഗം വാ. കരുത്തുറ്റ സകലസേനകളോടും കൂടി നിന്നെ ഞാൻ യമപുരിയ്ക്ക് അയയ്ക്കുന്നുണ്ട്.

12. യുഗേ യുഗേ മഹാമൂഢ ഹതാസ്ത്വത്സദൃശാഃ കില
അസംഖ്യാതാസ്തഥാ ത്വാം വൈ ഹനിഷ്യാമി രണാങ്കണേ

എടാ മഹാമൂഢ, യുഗം തോറും നിന്നെപ്പോലുള്ളവർ കൊല്ലപ്പെട്ടിട്ടുണ്ട്. അവർക്ക് എണ്ണമില്ല. അതുപോലെ നിന്നെയും പോർക്കളത്തിൽ വച്ച് ഞാൻ കൊല്ലും.

13. സാഫല്യം കുരു ശസ്ത്രാണാം ധാരണേ തു ശ്രമോƒന്യഥാ
തദ്യുദ്ധ്യസ്വ മയാ സാർദ്ധം സമരേ സ്മരപീഡിതഃ

അസ്ത്രം ധരിച്ചു കൊണ്ട് യുദ്ധം ചെയ്യാനാണ് ആഗ്രഹമെങ്കിൽ കാമാർത്തനായ നീ എന്നോട് യുദ്ധം ചെയ്ത് ആ അസ്ത്രങ്ങൾ സഫലങ്ങളാക്കണം.

14. മാ ഗർവം കുരു ദുഷ്ടാത്മൻ യന്മേƒസ്തി ബ്രഹ്മണോ വരഃ
സ്ത്രീവദ്ധ്യത്വേ ത്വയാ മൂഢ പീഡിതാഃ സുരസത്തമാഃ

ദുരാത്മാവേ, എനിക്ക് ബ്രഹ്മാവിൽനിന്ന് വരം കിട്ടിയിട്ടുണ്ട് ' എന്നു കരുതി അഹങ്കരിക്കേണ്ട. എടാ മൂഢ, നീ സ്ത്രീവദ്ധ്യനാണെന്നുവച്ച് ദേവന്മാരെ കുറച്ചൊന്നുമല്ല ഉപദ്രവിച്ചത്.

15. കർത്തവ്യം വചനം ധാതുസ്തേനാഹം ത്വാമുപാഗതാ
സ്ത്രീരൂപമതുലം കൃത്വാ സത്യം ഹന്തും കൃതാഗസം

ബ്രഹ്മാവിന്റെ വാക്ക് അനുസരിക്കേണ്ടതാണല്ലോ. അതുകൊണ്ട് ഞാൻ ഇങ്ങോട്ടു വന്നിരിക്കുന്നു. ഇതു സത്യമാണ്. നിന്നെ കൊല്ലാൻ അതുല്യാമായ ഒരു സ്ത്രീരൂപം കൈക്കൊണ്ടാണു വന്നിരിക്കുന്നത്.

16. യഥേച്ഛം ഗച്ഛ വാ മൂഢ പാതാളം പന്നഗാവൃതം
ഹിത്വാ ഭൂസുരസദ്മാദ്യ ജീവിതേച്ഛാ യദസ്തി തേ

എടാ മൂർഖ, ജീവിക്കാൻ ആഗ്രഹമുണ്ടെങ്കിൽ ഉടൻ ഈ ഭൂമിയും ദേവ സദനവും വെടിഞ്ഞ് സർപ്പങ്ങൾ ചൂഴുന്ന പാതാളത്തിലേക്കോ മറ്റ് എങ്ങോട്ടെങ്കിലുമോ ഇഷ്ടംപോലെ പൊയ്ക്കോ.

## വ്യാസ ഉവാച

17. ഇത്യുക്തഃ സ തതോ ദേവ്യാ മന്ത്രിശ്രേഷ്ഠോ ബലാന്വിതഃ
പ്രത്യുവാച നിശമ്യാസൗ വചനം ഹേതു ഗർഭിതം

അതിബലവാനായ മന്ത്രി ശ്രേഷ്ഠൻ, ദേവിയുടെ യുക്തിസഹിതമായ വാക്കുകൾ കേട്ടിട്ട് ഇങ്ങനെ മറുപടി പറഞ്ഞു,

18. ദേവി സ്ത്രീസദൃശം വാക്യം ബ്രൂഷേ ത്വം മദഗർവിതാ
ക്വാസൗ ക്വ ത്വം കഥം യുദ്ധമസംഭാവ്യമിദം കില

ദേവി, നീ അഹങ്കാരത്തോടെ വെറും സ്ത്രീകൾക്കൊത്തമട്ടിലാണല്ലോ സംസാരിക്കുന്നത്. ആ മഹിഷനെവിടെ? നീ എവിടെ? എങ്ങനെ യുദ്ധം ചെയ്യും? ഇതു സംഭവ്യമല്ല.

19. ഏകാകിനീ പുനർബാലാ പ്രാരാബ്ധയൗവനാ മൃദുഃ
മഹിഷോƒസൗ മഹാകായോ ദുർവിഭാവ്യം ഹി സംഗരം

നീ ഏകാകിനിയാണെന്നു മാത്രമല്ല യൗവ്വനം തളിരിട്ട മൃദുലാംഗിയുമാണ്. മഹിഷനോ മഹാകായൻ. നിങ്ങൾ തമ്മിലുള്ള ഒരു യുദ്ധത്തെക്കുറിച്ച് ആലോചിക്കാനേ സാധ്യമല്ല.

20. സൈന്യം ബഹുവിധം തസ്യ ഹസ്ത്യശ്വരഥസങ്കുലം
പദാതിഗണസംവിദ്ധം നാനായുധവിരാജിതം

ആന, കുതിര, തേര് തുടങ്ങി നാനാവിധ സൈന്യങ്ങളുണ്ട്, അദ്ദേഹത്തിന്. ആയുധം ധരിച്ച ഒട്ടേറെ കാലാൾപ്പടയുമുണ്ട്.

21. കഃ ശ്രമഃ കരിരാജസ്യ മാലതീപുഷ്പ മർദ്ദനേ
മാരണേ തവ വാമോരു മഹിഷസ്യ തഥാ രണേ

പിച്ചകപ്പൂ ചതച്ചുകളയാൻ ആനയ്ക്കു വല്ല പ്രയാസവുമുണ്ടോ? ഹേ സുന്ദരി, യുദ്ധത്തിൽ നിന്നെ കൊല്ലാൻ മഹിഷന് അത്രയ്ക്കേ പണിയുള്ളൂ.

**22. യദി ത്വാം പരുഷം വാക്യം ബ്രവീമി സ്വല്പമപ്യഹം.**
**ശൃംഗാരേ തദ്വിരുദ്ധം ഹി രസഭംഗാദ്ബിഭേമ്യഹം**

നിന്നോട് തെല്ലെന്തെങ്കിലും പരുഷമായി പറഞ്ഞാൽ ശൃംഗാരത്തെ തടഞ്ഞ് അത് രസഭംഗമുണ്ടാക്കുമെന്നു ഞാൻ ഭയപ്പെടുന്നു.

**23. രാജാസ്മാകം സുരരിപുർവർത്തതേ ത്വയി ഭക്തിമാൻ**
**സാമാമേവ മയാ വാച്യം ദാനയുക്തം തഥാ വചഃ**

ദേവവൈരിയാണ് ഞങ്ങളുടെ രാജാവ്. അദ്ദേഹം നിന്നിൽ അത്യധികം ആസക്തനാണ്. അതുകൊണ്ട് എന്റെ വാക്ക് സാമം തന്നെ ആയിരിക്കണം. ദാനയുക്തവുമാവാം.

**24. നോചേദ്ധന്മ്യഹമദ്യൈവ ബാണേന ത്വാം മൃഷാവദാം**
**മിഥ്യാഭിമാനചതുരാം രൂപയൗവനഗർവിതാം**

അല്ലെങ്കിൽ പൊങ്ങച്ചം നടിക്കുന്നതിൽ മിടുക്കും രൂപയൗവനാദികളിലുള്ള ഗർവും കൊണ്ട് വെറുതേ ജല്പിക്കുന്ന നിന്നെ ഇപ്പോൾത്തന്നെ ഒരമ്പുകൊണ്ട് കൊല്ലാനുള്ളതേയുള്ളൂ.

**25. സ്വാമീ മേ മോഹിതഃ ശ്രുത്വാ രൂപം തേ ഭുവനാതിഗം**
**തത്പ്രിയാർത്ഥം പ്രിയം കാമം വക്തവ്യം ത്വയി യന്മയാ**

ലോകോത്തരമായ നിന്റെ സൗന്ദര്യത്തെപ്പറ്റി കേട്ട എന്റെ പ്രഭു മോഹിച്ചിരിക്കുകയാണ്. അദ്ദേഹത്തെ പ്രീതിപ്പെടുത്തണമെന്നുള്ളതുകൊണ്ട് എനിക്ക് നിന്നോടിപ്പോൾ പ്രിയമേ പറയാൻ കഴിയൂ.

**26. രാജ്യം തവ ധനം സർവ്വം ദാസസ്തേ മഹിഷഃ കില**
**കുരു ഭാവം വിശാലാക്ഷി ത്വക്ത്വാ രോഷം മൃതിപ്രദം**

രാജ്യവും ധനവുമെല്ലാം നിന്റേതാണ്. മഹിഷൻ നിന്റെ ദാസനും. ഹേ വിശാലാക്ഷി, അതുകൊണ്ട് മരണപ്രദമായ രോഷം വെടിഞ്ഞ് നീ അദ്ദേഹത്തിൽ മനസ്സു വയ്ക്കുക.

**27. പതാമി പാദയോ സ്തേ/ഹം ഭക്തിഭാവേന ഭാമിനി**
**പട്ടരാജ്ഞീ ഹാരാജ്ഞോ ഭവ ശീഘ്രം ശുചിസ്മിതേ**

ഞാൻ ഭക്തിയോടെ നിന്റെ പാദങ്ങളിൽ വീണു വണങ്ങുന്നു. പുഞ്ചിരിപ്പോളേ, നീ ഉടൻ മഹാരാജാവായ മഹിഷന്റെ പട്ടമഹിഷിയായാലും.

**28. ത്രൈലോക്യവിഭവം സർവ്വം പ്രാപ്സ്യസി ത്വമനാവിലം**
**സുഖം സംസാരജം സർവ്വം മഹിഷസ്യ പരിഗ്രഹാത്**

മഹിഷന്റെ പത്നിയായാൽ ത്രൈലോക്യവിഭവങ്ങളും സംസാരസുഖങ്ങളുമെല്ലാം ഒരു വിഷമവുമില്ലാതെ നിനക്കു നേടാം.

### ദേവ്യുവാച

**29. ശൃണു മന്ത്രിൻ പ്രവക്ഷ്യാമി വാക്യാനാം സാരമുത്തമം**
**ശാസ്ത്ര ദൃഷ്ടേന മാർഗേണ ചാതുര്യമനുചിന്ത്യ ച**

ഹേ മന്ത്രിമുഖ്യ, ശാസ്ത്രവാക്യം അനുസരിച്ചും ചാതുര്യം കണക്കിലെടുത്തും ഞാൻ പറയുന്ന സാരമായ വാക്കു നീ കേൾക്കൂ.

**30. മഹിഷസ്യ പ്രധാനസ്ത്വം മയാ ജ്ഞാതം ധിയാ കില**
**പശുബുദ്ധിസ്വഭാവോ/സി വചനാത്തവ സാമ്പ്രതം**

മഹിഷന്റെ പ്രധാനമന്ത്രിയാണ് നീ എന്ന് എനിക്കിപ്പോൾ ബോധ്യമായി. മൃഗത്തിന്റെ സ്വാഭാവവും ബുദ്ധിയുമാണ് നിന്റേതെന്നും നിന്റെ വാക്കുകളിൽ നിന്ന് ഗ്രഹിക്കാൻ കഴിഞ്ഞു.

**31. മന്ത്രിണസ്ത്വാദൃശാ യസ്യ സ കഥം ബുദ്ധിമാൻ ഭവേത്**
**ഉഭയോഃ സദൃശോ യോഗഃ കൃതോ/യം വിധിനാ കില**

ആർക്കാണോ നിന്നെപ്പോലുള്ള മന്ത്രിമാരുള്ളത് അവനെത്ര ബുദ്ധിമാനായിരിക്കും.! രണ്ടുപേർക്കും തമ്മിൽ നല്ല ചേർച്ച . ഇതു വിധിചെയ്തതാണെന്നു തീർച്ച.

**32. യദുക്തം സ്ത്രീസ്വാഭാവാ/സി തദ്വിചാരയ മൂഢ കിം**
**പുമാന്നാഹം തത്സ്വഭാവാഭവം സ്ത്രീവേഷധാരിണീ**

ഞാൻ പെണ്ണാണെന്നു നീ പറഞ്ഞില്ലേ? വിഡ്ഢി! നീ അത് ഓർക്കുന്നുണ്ടോ? ഞാൻ പുരുഷനല്ല. എന്നാൽ പുരുഷസ്വാഭാവമാണ് എന്റേത്. സ്ത്രീ വേഷത്തിൽ പിറന്നു എന്നു മാത്രം.

**33. യാചിതം മരണം പൂർവ്വം സ്ത്രിയാ തത്പ്രഭുണാ യഥാ**
**തസ്മാന്മന്യേ/തിമൂർഖോ/സൗ ന വീരരസവിത്തമഃ**

പെണ്ണിന്റെ കൈയാലേ മരിക്കാവൂ എന്ന് പണ്ട് നിന്റെ പ്രഭു വരം വാങ്ങിയിട്ടില്ലേ ? അതുകൊണ്ടുതന്നെ എനിക്കുമനസ്സിലായി, അവൻ വിവരം കെട്ടവനും വീരരസം എന്തെന്ന് അറിയാൻ പാടില്ലാത്തവനുമാണെന്ന്.

**34. കാമിന്യാ മരണം ക്ലീബരതിദം ശൂരദുഃഖദം**
**പ്രാർത്ഥിതം പ്രഭുണാ തേന മഹിഷേണാ/ത്മബുദ്ധിനാ**

ആണും പെണ്ണും കെട്ടവനേ പെണ്ണിന്റെ കൈകൊണ്ട് മരണം ആഗ്രഹിക്കൂ. ശൂരന്മാർക്ക് അതു ദുഃഖപ്രദമാണ്. നിന്റെ പ്രഭുവിന് പോത്തിന്റെ ബുദ്ധിയായതുകൊണ്ട്, അങ്ങനെ പ്രാർത്ഥിച്ചു വരം വാങ്ങി.

**35. തസ്മാത് സ്ത്രീരൂപമാധായ കാര്യം കർത്തുമുപാഗതാ**
**കഥം ബിഭേമി ത്വദ്വാക്യൈർ ധർമ്മശാസ്ത്രവിരോധകൈഃ**

അതുകൊണ്ട് സ്ത്രീരൂപം ധരിച്ച് അവനെ കൊല്ലാനാണു ഞാൻ വന്നിരിക്കുന്നത്. ധർമ്മശാസ്ത്രത്തിനു നിരക്കാത്ത നിന്റെ വാക്കുകേട്ട് ഞാൻ ഭയപ്പെടുമോ?

**36. വിപരീതം യദാ ദൈവം തൃണം വജ്രസമം ഭവേത്**
**വിധിശ്ചേത് സുമുഖഃ കാമം കുലിശം തൂലവത്തദാ**

വിധി വിപരീതമാണെങ്കിൽ പുല്ലും വജ്രതുല്യമാകും. വിധി അനുകൂലമാണെങ്കിലോ വജ്രംപോലും പഞ്ഞിപോലാകും.

**37. കിം സൈന്യൈരായുധൈഃ കിം വാ പ്രപഞ്ചൈർദുർഗസേവനൈഃ**
**മരണം സാമ്പ്രതം യസ്യ തസ്യ സൈന്യൈസ്തു കിം ഫലം.**

സൈന്യങ്ങൾ ഉള്ളതുകൊണ്ടോ ആയുധങ്ങൾ ഉള്ളതുകൊണ്ടോ വിശാലമായ കോട്ടകളെ ആശ്രയിച്ചതുകൊണ്ടോ എന്തു പ്രയോജനം? മരണം ആസന്നമായവന് സൈന്യം കൊണ്ട് എന്തു ഫലം?

**38. യദാ/യം ദേഹസംബന്ധോ ജീവസ്യ കാലയോഗതഃ**
**തദൈവ ലിഖിതം സർവ്വം സുഖം ദുഃഖം തഥാ മൃതിഃ**

കാലനിയോഗമനുസരിച്ച് എപ്പോഴാണോ ജീവനു ദേഹബന്ധം ഉണ്ടാകുന്നത്, അപ്പോൾത്തന്നെ രേഖപ്പെടുത്തിയിട്ടുണ്ട് ആ ജീവന്റെ സുഖദുഃഖങ്ങളും മരണവുമെല്ലാം.

39. യസ്യ യേന പ്രകാരേണ മരണം ദൈവനിർമ്മിതം
തസ്യ തേനൈവ ജായേത നാന്യഥേതി വിനിശ്ചയഃ

വിധി ഏതൊരു വിധത്തിലുള്ള മരണമാണോ ഒരുവനു നിശ്ചിയിച്ചിട്ടുള്ളത്, അവന് അങ്ങനെ മാത്രമേ അതു സംഭവിക്കൂ. മറിച്ചാവില്ലെന്നു തീർച്ചയാണ്.

40. ബ്രഹ്മാദീനാം യഥാ കാലേ നാശോത്പത്തീ വിനിർമ്മിതേ
തഥൈവ ഭവതഃ കാമം കിമന്യേഷാം വിചാര്യതേ

ബ്രഹ്മാദി ദേവന്മാർക്കും കാലമാകുമ്പോൾ ജനനവും നാശവും കല്പിച്ചിട്ടുണ്ട്. അതുപോലെ സംഭവിക്കുകയും ചെയ്യുന്നു. പിന്നെ മറ്റുള്ളവരുടേത് ചിന്തിക്കണോ?

41. യേ മൃത്യുധർമ്മിണസ്തേഷാം വരദാനേന ദർപ്പിതാഃ
മരിഷ്യാമോ ന മന്യന്തേ തേ മൂഢാ മന്ദചേതസഃ

അവരും അപ്പോൾ മൃത്യുധർമ്മികളാണ്.അവരിൽനിന്നു വരംവാങ്ങി അഹങ്കരിച്ച് 'ഞങ്ങൾ മരിക്കില്ല' എന്നുവിചാരിക്കുന്നവർ വങ്കൻമാരും ബുദ്ധികെട്ടവരുമാണ്.

42. തസ്മാദ്ഗച്ഛ നൃപം ബ്രൂഹി വചനം മമ സത്വരം
യദാജ്ഞപയതേ ഭൂപസ്തത്കർത്തവ്യം ത്വയാ കില

അതുകൊണ്ട് വേഗം ചെന്ന് രാജാവിനോട് ഞാൻപറഞ്ഞതെല്ലാം പറയൂ.എന്നിട്ട് രാജാവ് എന്താണോ കൽപ്പിക്കുന്നത് അതനുസരിച്ച് നീ ചെയ്യുക.

43. മഘവാ സ്വർഗ്ഗമാപ്നോതു ദേവാഃ സന്തു ഹവിർഭുജഃ
യൂയം പ്രയാത പാതാളം യദി ജീവിതുമിച്ഛഥ

ദേവേന്ദ്രൻ സ്വർഗ്ഗം വാഴട്ടെ.ദേവന്മാർക്ക് യജ്ഞാംശം ലഭിക്കട്ടെ. ജീവിക്കാനാഗ്രഹിക്കുന്നെങ്കിൽ നിങ്ങൾ പാതാളത്തിലേയ്ക്കും പൊയ്ക്കൊള്ളിൻ.

44. അന്യഥാ ചേന്മതിർമന്ദ മഹിഷസ്യ ദുരാത്മനഃ
തദ്യുദ്ധ്യസ്വ മയാ സാർധം മരണായ കൃതാദരഃ

അങ്ങനെയല്ല ദുരാത്മാവായ ആ മഹിഷൻ വിചാരിക്കുന്നതെങ്കിൽ മരിക്കാൻ കാപ്പുകെട്ടിക്കൊണ്ട് എന്നോട് പോരിനു പുറപ്പെട്ടുകൊള്ളുക.

45. മന്യസേ സംഗരേ ഭഗ്നാ ദേവാ വിഷ്ണുപുരോഗമാഃ
ദൈവം ഹി കാരണം തത്ര വരദാനം പ്രജാപതേഃ

വിഷ്ണു തുടങ്ങിയ ദേവന്മാർ യുദ്ധത്തിൽ പരാജിതരായത് വിധിവിഹിതം കൊണ്ടും ബ്രഹ്മാവിന്റെ വരദാനം കൊണ്ടുമാണെന്ന് മനസ്സിലാക്കിക്കൊള്ളു

## വ്യാസ ഉവാച

46. ഇതി ദേവ്യാഃ വചഃ ശ്രുത്വാ ചിന്തയാമാസ ദാനവഃ
കിംകർത്തവ്യം മയാ യുദ്ധം ഗന്തവ്യം വാ നൃപം പ്രതി

ഇപ്രകാരം ദേവി പഞ്ഞതുകേട്ട ആ അസുരൻ ചിന്തിച്ചു:ഇവളോടു യുദ്ധം ചെയ്യണോ അതോ രാജാവിന്റെഅടുത്തേക്കു പോകണോ?എന്താണ് ചെയ്യേണ്ടത്?

47. വിവാഹാർത്ഥമിഹാജ്ഞപ്തോ രാജ്ഞാ കാമാതുരേണ വൈ
തത്കഥം വിരസം കൃത്വാ ഗച്ഛേയം നൃപസന്നിധൗ .

വിവാഹത്തിനുവേണ്ടി ഇവളെ കൂട്ടികൊണ്ടു ചെല്ലാനാണല്ലോ കാമാതുരനായ രാജാവു കൽപ്പിച്ചിരിക്കുന്നത്.അതു രസകരമാക്കാതെ ഞാൻഎങ്ങനെ രാജാവിന്റെ അടുത്തേക്കുചെല്ലും?

**48. ഇയം ബുദ്ധിഃസമീചീനാ യദ്വ്രജാമി കലിം വിനാ**
**യഥാഗതം തഥാ ശീഘ്രം രാജ്ഞേ സംവേദയാമ്യഹം**

ഇതാണ് നല്ല മാർഗ്ഗം.ഇവളോട് പോരിനു പോകേണ്ട.ഇങ്ങോട്ടു വന്നതുപോലെ നേരെ അങ്ങോട്ട് ചെന്ന് രാജാവിനോട് വേഗം വിവരമെല്ലാം പറയാം.

**49. സ പ്രമാണം പുനഃ കാര്യേ രാജാ മതിമതാം വരഃ**
**കരിഷ്യതി വിചാര്യൈവ സചിവൈർനിപുണൈഃസഹ**

ബുദ്ധിയുള്ളവരിൽ മുമ്പനായ ആരാജാവാണ് ഇനിഇക്കാര്യത്തിൽ പ്രമാണം.കഴിവുള്ള മന്ത്രിമാരുമായി ആലോചിച്ച് അദ്ദേഹം വേണ്ടതു ചെയ്യട്ടെ.

**50. സഹസാ ന മയാ യുദ്ധം കർത്തവ്യമനയാ സഹ**
**ജയേ പരാജയേ വാƒപി ഭൂപതേരപ്രിയം ഭവേത്**

പെട്ടെന്ന് ഇവളോട് യുദ്ധത്തിനൊന്നും പുറപ്പെടേണ്ട.ജയിച്ചാലും തോററാലും അത് രാജാവിനു അപ്രിയമേ ഉണ്ടാക്കൂ.

**51. യദി സാ സുന്ദരീ ഹന്യാദഹം വാ ഹന്മി താം പുനഃ**
**യേന കേനാപ്യുപായേന സ കുപ്യേത് പാർത്ഥിവഃ കില**

ആസുന്ദരി എന്നെ കൊന്നാലും ഞാൻ അവളെ കൊന്നാലും ഏതുതരത്തിലായാലും രാജാവു കോപിക്കുമെന്നുതീർച്ചയാണ്.

**52. തസ്മാത്തത്രൈവ ഗത്വാഹം ബോധയിഷ്യാമി തം നൃപം**
**യഥാƒദ്യാഭിഹിതം ദേവ്യാ യഥാരുചി കരോതു സഃ**

അതുകൊണ്ട് ഞാൻ പോയി,ദേവി ഇപ്പോൾ പറഞ്ഞതെല്ലാം രാജാവിനെ അറിയിക്കാം.അദ്ദേഹം ഇഷ്ടം പോലെ ചെയ്യട്ടെ.

### വ്യാസ ഉവാച

**53. ഇതി സഞ്ചിന്ത്യ മേധാവീ ജഗാമ നൃപസന്നിധൗ**
**പ്രണമ്യ തമുവാചേദം കൃതാഞ്ജലിരമാത്യകഃ**

ഇങ്ങനെ വിചാരിച്ചുകൊണ്ട് ബുദ്ധിമാനായ മന്ത്രി രാജസന്നിധിയിലെത്തി നമസ്ക്കരിച്ചിട്ട് തൊഴുതുകൊണ്ട് അദ്ദേഹത്തോട് പറഞ്ഞു

### മന്ത്ര്യുവാച

**54. രാജൻ ദേവീ വാരോഹാ സിംഹസ്യോപരിസംസ്ഥിതാ**
**അഷ്ടാദശഭുജാ രമ്യാ വരായുധധരാ പരാ**

രാജാവേ, പതിനെട്ടുകൈകളിലും ആയുധം ധരിച്ച് സിംഹാരൂഢയായിരിക്കുന്ന,സുന്ദരിയും പരമ രമ്യയുമായ ആ ദേവിയോട്,

**55. സാ മയോക്താ മഹാരാജ മഹിഷം ഭജ ഭാമിനി**
**മഹിഷീ ഭവ രാജ്ഞസ്ത്വം ത്രൈലോക്യാധിപതേഃ പ്രിയാ**

മഹാരാജാവേ,ഞാൻ പറഞ്ഞു,"ഹേ ഭാമിനി, മഹിഷനെ ഭജിക്കൂ. ത്രൈലോക്യാധിപതിയായ മഹിഷന്റെ പ്രിയ മഹിഷിയായി ഭവിക്കൂ.

**56. പട്ടരാജ്ഞി ത്വമേവാസ്യ ഭവിതാ നാത്ര സംശയഃ**
**സ തവാജ്ഞാകരോ ജാതോ വശവർത്തീ ഭവിഷ്യതി**

അദ്ദേഹത്തിന്റെ പട്ടമഹിഷി നീ തന്നെയായിരിക്കും.സംശയമില്ല.അദ്ദേഹംനിന്റെആജ്ഞാകരനായി കഴിഞ്ഞു ഇനിവശവർത്തിയായിത്തീരുകയും ചെയ്യും.

**57. ത്രൈലോക്യവിഭവം ഭുക്ത്വാ ചിരകാലം വാരാനനേ**
**മഹിഷം പതിമാസാദ്യ യോഷിതാം സുഭഗാ ഭവ**

സുമുഖി,ത്രൈലോക്യവിഭവങ്ങളും വളരെക്കാലം അനുഭവിച്ച്,ഭർത്താവായി മഹിഷനെയുംനേടി സ്ത്രീകളിൽവച്ച് സൗഭാഗ്യവതിയായിത്തീരുക.''എന്ന്.

**58. ഇതിമദ്വചനം ശ്രുത്വാ സാ സ്മയാവേശ മോഹിതാ**
**മാമുവാച വിശാലാക്ഷീ സ്മിതപൂർവമിദം വചഃ**

എന്റെ ഈ വാക്കുകേട്ട് ഗർവത്താൽ മതികെട്ട ആവിശാലാക്ഷി ചിരിച്ചുകൊണ്ട് എന്നോട് ഇങ്ങനെ പറഞ്ഞു.

**59. മഹിഷീ ഗർഭസംഭൂതം പശൂനാമധമം കില**
**ബലിം ദാസ്യാമ്യഹം ദേവൈ്യ സുരാണാം ഹിതകാമ്യയാ**

മഹിഷിയുടെ ഗർഭത്തിൽ പിറന്ന മൃഗാധമനെ ദേവകാര്യം സാധിക്കുന്നതിനുവേണ്ടി ഞാൻ ദേവിക്ക് ബലി അർപ്പിക്കും.

**60. കാ മൂഢാ കാമിനീ ലോകേ മഹിഷം വൈ പതിം ഭജേത്**
**മാദൃശീ മന്ദബുദ്ധേ കിം പശുഭാവം ഭജേദിഹ**

ബുദ്ധിയില്ലാത്തവളാണെങ്കിലും ലോകത്ത് ഏതെങ്കിലും ഒരുപെണ്ണ് പോത്തിനെ ഭർത്താവാക്കുമോ?എടാ ബുദ്ധിയില്ലാത്തവനേ എന്നെപ്പോലുള്ള ഒരുവൾ പിന്നെ ഒരു മൃഗത്തിന്റെ പത്നിയാകാൻ കൊതിക്കുമോ?

**61. മഹിഷീ മഹിഷം നാഥം സശൃംഗാ ശൃംഗസംയുതം**
**കുരുതേ ക്രന്ദമാനാ വൈ നാഹം തത്സദൃശീ ശഠാ**

കൊമ്പുള്ള എരുമ അമറിവിളിച്ച് കൊമ്പുള്ള പോത്തിനെ ഭർത്താവാക്കാം.ഞാൻ അത്തരത്തിൽ വിവരം കെട്ട ഒരുവളല്ല.

**62. കരിഷ്യേഽഹം മൃധേ യുദ്ധം ഹനിഷ്യേ ത്വാം സുരാപ്രിയം**
**ഗച്ഛ വാ ദുഷ്ട പാതാളം ജീവിതേച്ഛാ യദസ്തി തേ**

ഞാൻ യുദ്ധം ചെയ്യും.ആയുദ്ധത്തിൽ ദേവവൈരിയായ നിന്നെ കൊല്ലും.നിനക്ക് ജീവിക്കാൻ ആഗ്രഹമുണ്ടെങ്കിൽ എടാദുഷ്ടാ പാതാളത്തിലേക്കു പൊയ്ക്കോ.

**63. പരുഷം തു തഥാ വാക്യമിത്യുക്തം നൃപ മത്തയാ**
**തച്ഛ്രുത്വാഽഹം സമായാതഃ പ്രവിചിന്ത്യ പുനഃപുനഃ**

രാജാവേ, മദമത്തയായ അവൾ ഇങ്ങനെ പരുഷവാക്കുകാളാണ് പറഞ്ഞത്.ഞാൻ അതുകേട്ട് വീണ്ടും വീണ്ടും ആലോചിച്ചിട്ടാണ് ഇങ്ങോട്ടു വന്നത്.

**64. രസഭംഗം വിചിന്ത്യൈവ ന യുദ്ധം തു മായ കൃതം**
**ആജ്ഞാം വിനാ തവാത്യന്തം കഥം കുര്യാം വൃഥോദ്യമം**

രസവിച്ഛിത്തി ഉണ്ടാകുമല്ലോ എന്നു വച്ച് ഞാൻ അവളോട് പോരിനുപോയില്ല.അങ്ങയുടെ ആജ്ഞയില്ലാതെ ഞാൻ എന്തിന് വെറുതേ പണിപ്പെടുന്നു?.

**65. സാ*f*തീവ ച ബലോന്മത്താ വർത്തതേ ഭൂപ ഭാമിനീ**
**ഭവിതവ്യം ന ജാനാമി കിം വാ ഭാവി ഭവിഷ്യതി**

രാജൻ,ആ സുന്ദരി അത്യന്തം ബലദർപ്പിതയായിട്ടാണ്, അവിടെ നില്ക്കുന്നത്.സംഭവിക്കാനിരിക്കുന്നത് എന്തെന്നോ സംഭവിക്കുന്നത് എന്തെന്നോ എനിക്കറിഞ്ഞുകൂടാ.

**66. കാര്യേ*f*സ്മിംസ്ത്വം പ്രമാണം നോ മന്ത്രോ*f*തീവ ദുരാസദഃ**
**യുദ്ധം പാലായനം ശ്രേയോ ന ജാനേ*f*ഹം വിനിശ്ചയം**

ഇക്കാര്യത്തിൽ അങ്ങാണു ഞങ്ങൾക്കു പ്രമാണം.മന്ത്രംകൊണ്ട് ഒരു പ്രയോജനവും ഇല്ല. യുദ്ധം ചെയ്യുകയോ ഓടിപ്പോകുകയോ നല്ലതെന്ന് എനിക്ക് നിശ്ചയവുമില്ല.

ഇതിശ്രീദേവിഭാഗവതേ പഞ്ചമസ്കന്ധേ
ദശമോ*f*ദ്ധ്യായ:

# അഥ ഏകാദശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

**1. ഇതി തസ്യ വചഃ ശ്രുത്വാ മഹിഷോ മദവിഹ്വലഃ**
**മന്ത്രിവൃദ്ധാൻ സമാഹൂയ രാജാ വചനമബ്രവീത്**

ഇങ്ങനെ അവർ പറഞ്ഞതുകേട്ട് മദോന്മത്തനായ മഹിഷമഹാരാജാവ് മന്ത്രിവൃദ്ധന്മാരെ വിളിച്ചുകൂട്ടി അവരോടു പറഞ്ഞു:

**2. കാര്യേ*f*സ്മിൻ നിപുണാ യൂയമുപായേഷു വിചക്ഷണാഃ**
**സാമാദിഷു ച കർത്തവ്യം വിശ്രബ്ധം ബ്രൂത മാ ചിരം**

നിങ്ങൾ കാര്യനിർവഹണത്തിൽ നിപുണന്മാരും സാമാദ്യുപായങ്ങളിൽ വിചക്ഷണന്മാരുമാണല്ലോ. ഇക്കാര്യത്തിൽ ഇപ്പോൾ എന്താണു ചെയ്യേണ്ടതെന്ന് നിശ്ചിതമായി വേഗം പറയുവിൻ:

**3. ആഗതാ ദേവവിഹിതാ മായേയം ശാംബരീവ കിം**
**സാമാദിഷു ച കർത്തവ്യഃ കോ*f*ത്ര മഹ്യം ബ്രുവന്തു ച**

ഈ വന്നിരിക്കുന്നത് ദേവന്മാർ നിർമ്മിച്ച ശാംബരീ മായയാണോ? സാമാദ്യുപായങ്ങളിൽ ഏതാണ് നാമിപ്പോൾ പ്രയോഗിക്കേണ്ടത് എന്ന് എല്ലാവരും എന്നോടു പറയണം.

## മന്ത്രിണ ഊചുഃ

**4. സത്യം സദൈവ വക്തവ്യം പ്രിയം ച നൃപസത്തമ**
**കാര്യം ഹിതകരം നൂനം വിചാര്യ വിബുധൈഃ കില**

അറിവുള്ളവർ നന്നായി ആലോചിച്ച് നിശ്ചയമായും ഹിതമായിട്ടുള്ളത് പറയണം. സദാ സത്യമേ പറയാവൂ. അത് പ്രിയവുമായിരിക്കണം.

**5. സത്യം ച ഹിതകൃദ്രാജൻ പ്രിയം ചാഹിതകൃദ്ഭവേത്**
**യഥൗഷധം നൃണാം ലോകേ ഹ്യപ്രിയം രോഗനാശനം**

സത്യം, ഹിതം ചെയ്യുന്നതായിരിക്കും. രാജോവേ, പ്രിയം അങ്ങനെയല്ല. അത് അഹിതം ചെയ്യുന്നതായെന്നും വരാം. രോഗം ഇല്ലാതാക്കുന്ന ഔഷധം ലോകത്തിൽ ആർക്കും പ്രിയമായിട്ടല്ലല്ലോ കാണുന്നത്

6. സത്യസ്യ ശ്രോതാ മന്താ ച ദുർല്ലഭഃ പൃഥിവീപതേ
വക്താ*f*പി ദുർല്ലഭഃ കാമം ബഹവശ്ചാടുഭാഷകാഃ

ഭൂപതേ, സത്യം ആലോചിക്കുന്നവനും കേൾക്കുന്നവനും ചുരുക്കമാണ്. സത്യം പറയുന്നവനും ചുരുക്കം തന്നെ. ഏറെയും ചതുരമായി പറയുന്നവരാണ്.

7. കഥം ബ്രൂമോ*f*ത്ര നൃപതേ വിചാരേ ഗഹനേ ത്വിഹ
ശുഭം വാപ്യശുഭം വാ*f*പി കോ വേത്തി ഭുവനത്രയേ

രാജൻ, ഇവിടെ ഈ ഗഹനമായ കാര്യത്തിൽ ഞങ്ങൾ എന്താണു പറയേണ്ടത്? ശുഭമെന്ത്, അശുഭമെന്ത് എന്ന് അറിയാവുന്ന ആരെങ്കിലുമുണ്ടോ മൂന്നു ലോകത്തിലും?

### രാജോവാച

8. സ്വസ്വമത്യനുസാരേണ ബ്രുവന്ത്വദ്ധാ പൃഥക്പൃഥക്
യേഷാം ഹി യാദൃശോ ഭാവസ്തച്ഛ്രുത്വാ ചിന്തയാമ്യഹം

ഓരോരുത്തരും അവരവരുടെ ബുദ്ധിക്കൊത്തവണ്ണം മനസ്സിലിരിക്കുന്നത് എന്തെന്നു പറയുവിൻ. അത് കേട്ടിട്ട് ഞാൻ ആലോചിക്കാം.

9. ബഹൂനാം മതമാജ്ഞായ വിചാര്യ ച പുനഃ പുനഃ
യച്ഛ്രേയസ്തദ്ധി കർത്തവ്യം കാര്യം കാര്യവിചക്ഷണൈഃ

പലരുടെയും അഭിപ്രായം കേട്ടിട്ട് വീണ്ടും വീണ്ടും ആലോചിച്ച് ഏതാണോ നന്മയ്ക്കുതകുന്നത് അതാണല്ലോ കാര്യവിവരമുള്ളവർ ചെയ്യേണ്ടത്.

### വ്യാസഉവാച

10. തസ്യൈവം വചനം ശ്രുത്വാ വിരൂപാക്ഷോ മഹാബലഃ
ഉവാച തരസാ വാക്യം രഞ്ജയൻ പൃഥിവീപതിം

മഹിഷന്റെ ആ വാക്കുകേട്ട് മഹാബലവാനായ വിരൂപാക്ഷൻ ഉടനെ രാജാവിനെ അനുനയിപ്പിക്കുമാറ് ഇങ്ങനെ പറഞ്ഞുതുടങ്ങി.

### വിരൂപാക്ഷഉവാച

11. രാജന്നാരീ വരാകീയം സാബ്രൂതേ മദഗർവിതാ
വിഭീഷകാമാത്രമിദം ജ്ഞാതവ്യം വചനം ത്വയാ

ഭാഗ്യംകെട്ട പെണ്ണാണ് അവൾ. അവൾ മദോന്മത്തയായി പുലമ്പുന്നു. വെറുതേ പേടിപ്പെടുത്താൻവേണ്ടി ഇങ്ങനെ പറയുകയാണെന്ന് അങ്ങു ധരിക്കണം.

12. കോ ബിഭേതി സ്ത്രിയോ വാക്യൈർദുരുക്തൈ രണദുർമ്മദൈഃ
അനൃതം സാഹസം ചേതി ജാനന്നാരീവിചേഷ്ടിതം

യുദ്ധാഹങ്കാരം കൊണ്ട് ഒരു സ്ത്രീ വീമ്പിളക്കുന്നതുകേട്ട് ആരു ഭയപ്പെടും? കളവും സാഹസവും സ്ത്രീസഹജമാണെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ.

13. ജിത്വാ ത്രിഭുവനം രാജന്നദ്യ കാന്താഭയേന വൈ
ദീനത്വേ*f*പ്യയശോ നൂനം വീരസ്യ ഭുവനേ ഭവേത്

രാജാവേ, മൂന്നുലോകവും ജയിച്ച ഒരുവൻ ഒരു പെണ്ണിനെ ഭയപ്പെട്ട് ദീനനായെന്നുവന്നാൽ അത് വീരനായ ഒരുവന് വലിയ ദുഷ്കീർത്തിക്ക് ഇടനൽകും.

**14. തസ്മാദ്യാമ്യഹമേകാകീ യുദ്ധായ ചണ്ഡികാം പ്രതി**
**ഹനിഷ്യേ താം മഹാരാജ നിർഭയോ ഭവ സാമ്പ്രതം**

അതുകൊണ്ട് ഞാൻ ഒറ്റയ്ക്കുപോയി ആ ചണ്ഡികയെ നേരിടാം. മഹാരാജാവേ, ഞാൻ അവളെ കൊല്ലാം. അങ്ങ് ഇപ്പോൾ നിർഭയനായിരിക്കുക.

**15. സേനാവൃതോഽഹം ഗത്വാ താം ശസ്ത്രാസ്ത്രൈർവിവിധൈഃ കില**
**നിഷൂദയാമി ദുർമർഷാം ചണ്ഡികാം ചണ്ഡവിക്രമാം**

അഥവാ സൈന്യസമേതനായി ചെന്ന് പലതര ആയുധങ്ങളും അമ്പുകളും കൊണ്ട്, വീരസ്യംപറഞ്ഞ് അഹങ്കരിക്കുന്ന ആ ചണ്ഡികയെ കൊല്ലാം.

**16. ബദ്ധ്വാ സർപ്പമയൈഃ പാശൈരാനയിഷ്യേ തവാന്തികം**
**വശഗാ തു സദാ തേ സ്യാത്പശ്യ രാജൻ ബലം മമ**

അല്ലെങ്കിൽ നാഗപാശം കൊണ്ട് കെട്ടിവരിഞ്ഞ് അങ്ങയുടെ അടുത്തേക്കു കൊണ്ടുവരാം. അങ്ങേയ്ക്ക് അവൾ സദാവശഗയായിത്തീരും. രാജാവേ, എന്റെ ബലം കണ്ടു കൊൾക.

## വ്യാസഉവാച

**17. വിരൂപാക്ഷവചഃ ശ്രുത്വാ ദുർധരോ വാക്യമബ്രവീത്**
**സത്യമുക്തം വചോ രാജൻ വിരൂപാക്ഷേണ ധീമതാ**

വിരൂപാക്ഷൻ പറഞ്ഞതു കേട്ടപ്പോൾ ദുർധരൻ ഇങ്ങനെ പറഞ്ഞു: രാജാവേ, ബുദ്ധിമാനായ വിരൂപാക്ഷൻ പറഞ്ഞത് സത്യമാണ്.

**18 മമാപി വചനം ശ്ലക്ഷ്ണം ശ്രോതവ്യം ധീമതാ ത്വയാ**
**കാമാതുരൈഷാ സുദതീ ലക്ഷ്യതേഽപ്യനുമാനതഃ**

എന്റെ ഈ എളിയവാക്കും ബുദ്ധിമാനായ അങ്ങ് ഒന്നു കേൾക്കണം. ഊഹിച്ചു നോക്കിയാൽ ഈ സുന്ദരി കാമാതുരയാണെന്നറിയാം.

**19 ഭവത്യേവംവിധാ കാമം നായികാ രൂപഗർവിതാ**
**ഭീഷയിത്വാ വരാരോഹാ ത്വാം വശേ കർത്തുമിച്ഛതി**

സ്വന്തം രൂപസൗന്ദര്യത്താൽ ഗർവിക്കുന്ന സ്ത്രീ ഇങ്ങനെയൊക്കെയായിരിക്കും. ആ ചാരുരൂപ ഭീഷണിപ്പെടുത്തി അങ്ങയെ വശത്താക്കാനാണ് ആഗ്രഹിക്കുന്നത്.

**20. ഹാവോഽയം മാനിനീനാം വൈ തം വേത്തി രസവിത്തമഃ**
**വക്രോക്തിരേഷാ കാമിന്യാഃ പ്രിയം പ്രതിപരായണം**

സ്ത്രീകളുടെ ശൃംഗാര ചേഷ്ടകളിലൊന്നായ ഹാവമാണിത്.രസവേദികൾക്ക് ഇതറിയാം. അവളുടെ ജല്പനങ്ങളെല്ലാം കാമുകനോടുള്ള വക്രോക്തികളാണ്.

**21. വേത്തി കോഽപി നരഃ കാമം കാമശാസ്ത്രവിചക്ഷണഃ**
**യദുക്തം നാമ ബാണൈസ്ത്വാം വധിഷ്യേ രണമൂർധനി**

കാമശാസ്ത്രവിചക്ഷണനായ ഒരുവനേ ഇതു മനസ്സിലാവൂ. യുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കെ ഞാൻ ബാണങ്ങൾകൊണ്ട് നിന്നെ വധിക്കുമെന്ന് പറഞ്ഞല്ലോ, അത്,

**22. ഹേതുഗർഭമിദം വാക്യം ജ്ഞാതവ്യം ഹേതുവിത്തമൈഃ**
**ബാണാസ്തു മാനിനീനാം വൈ കടാക്ഷാ ഏവ വിശ്രുതാഃ**

മറ്റൊരുതാത്പര്യംവച്ചുകൊണ്ട് പറഞ്ഞവാക്യമാണെന്ന് വാക്യതാത്പര്യം അറിയുന്നവർ ധരിക്കണം. കടാക്ഷങ്ങളാണ് കാമിനിമാരുടെ ബാണങ്ങളെന്നു പ്രസിദ്ധമാണ്.

**23. പുഷ്പാഞ്ജലിമയാശ്ചാന്യേ വ്യംഗ്യാനി വചനാനി ച**
**കാ ശക്തിരന്യബാണാനാം പ്രേരണേ ത്വയി പാർത്ഥിവ**

മറ്റുള്ള നർമ്മോക്തികളും വ്യംഗ്യവചനങ്ങളുമെല്ലാം പുഷ്പാഞ്ജലികളാണ്. അത്തരം ശൃംഗാരവതികളായ സ്ത്രീകളുടെ ബാണങ്ങൾക്കല്ലാതെ മറ്റു ബാണങ്ങൾക്ക് അങ്ങയെ ഇളക്കാൻ വല്ല കഴിവുമുണ്ടോ?

**24. താദൃശീനാം ന സാ ശക്തിർ ബ്രഹ്മവിഷ്ണുഹരാദിഷു**
**യഥോക്തം നേത്രബാണൈസ്ത്വാം ഹനിഷ്യേ മന്ദ പാർത്ഥിവം**

അപ്രകാരം ശൃംഗാരവതികളായ സ്ത്രീകൾക്ക് ബാണങ്ങൾ പ്രയോഗിക്കാനുള്ള കഴിവില്ല. ബ്രഹ്മാവ്, വിഷ്ണു, ശിവൻ തുടങ്ങിയവർക്കും അതിനു കഴിവില്ല. ''ബുദ്ധി കെട്ടവനേ, കടാക്ഷശരങ്ങൾകൊണ്ട് രാജാവായ നിന്നെ കൊല്ലും'' എന്നാണ് അവൾ പറഞ്ഞതിന്റെ താത്പര്യം.

**25. വിപരീതം പരിജ്ഞാതം തേനാരസവിദാ കില**
**പാതയിഷ്യാമി ശയ്യായാം രണമയ്യാം പതിം തവ**

വിരസനായ അവനെന്തോ മറിച്ചു ധരിച്ചതാണ്. നിന്റ പ്രഭുവിനെ യുദ്ധമയമായ ശയ്യയിൽ വീഴ്ത്തുമെന്ന് അവൾ പറഞ്ഞത്.

**26. വിപരീത രതിക്രീഡാ ഭാഷണം ജ്ഞേയമേവ തത്**
**കരിഷ്യേ വിഗതപ്രാണാം യദുക്തം വചനം തയാ**

വിപരീതരതിക്രീഡയെ സംബന്ധിച്ച ഭാഷണമാണെന്ന് അറിയണം. നിന്നെ ഞാൻ വിഗതപ്രാണനാക്കുമെന്ന് അവൾ പറഞ്ഞല്ലോ അത്,

**27. വീര്യം പ്രാണാ ഇതിപ്രോക്തം തദ്വിഹീനം ന ചാന്യഥാ**
**വ്യംഗ്യാധിക്യേന വാക്യേന വരയത്യുത്തമാ നൃപ**

പ്രാണനെന്നു പറഞ്ഞാൽ 'വീര്യ'മെന്നാണർത്ഥം. അതു പോക്കുമെന്നർത്ഥം. അല്ലാതെ മറ്റൊന്നുമല്ല. നർമ്മോക്തി പ്രധാനമായ ഈ വാക്യങ്ങളാൽ ഉത്തമയായ ആ കാമിനി അങ്ങയെ വരിക്കുകയാണ്.

**28. തദ്വൈ വിചാരതോ ജ്ഞേയം രസഗ്രന്ഥവിചക്ഷണൈഃ**
**ഇതിജ്ഞാത്വാ മഹാരാജ കർത്തവ്യം രസസംയുതം**

ഇത് ശൃംഗാരശാസ്ത്രനിപുണന്മാർ ചിന്തിച്ച് അറിയേണ്ടതാണ്. ഇങ്ങനെ മനസ്സിലാക്കിയിട്ട്, മഹാരാജാവേ, രസംചേരുംമട്ടിൽ ചെയ്യേണ്ടത് ചെയ്യണം.

**29. സാമദാനദ്വയം തസ്യാ നാന്യോപായോഽസ്തി ഭൂപതേ**
**രുഷ്ടാ വാ ഗർവിതാ വാഽപി വശഗാ മാനിനീ ഭവേത്**

രാജൻ, സാമദാനങ്ങളേ അവളുടെ നേർക്കു പ്രയോഗിക്കാവൂ. മറ്റൊരു ഉപായവും അരുത്. ഗർവിതയോ കുപിതയോ ആയിക്കൊള്ളട്ടെ, ആ കാമിനി വശഗയായിക്കൊള്ളും.

**30. താദൃശൈർ മധുരൈർ വാക്യൈരാനയിഷ്യേ തവാന്തികം**
**കിം ബഹൂക്തേന മേ രാജൻ കർത്തവ്യാ വശവർത്തിനീ**

അത്തരത്തിലുള്ള മധുരമൊഴികൾകൊണ്ട് ഞാൻ അവളെ അങ്ങയുടെ അടുക്കൽ എത്തിക്കാം. എന്തിനധികം പറയുന്നു! രാജാവേ, അവളെ അങ്ങേയ്ക്ക് വശവർത്തിനിയാക്കാം.

**31. ഗത്വാ മയാƒധുനൈവേയം കിങ്കരീവ സദൈവ തേ**

ഞാൻ ഉടൻതന്നെ പോകാം. ഇവൾ സദാ അങ്ങയുടെ കിങ്കരിയായിത്തീരും.

**വ്യാസഉവാച**

**ഇത്ഥം നിശമ്യ തദ്വാക്യം താമ്രസ്തത്വ വിചക്ഷണഃ**

ഇപ്രകാരമുള്ള വാക്കുകൾ കേട്ടിട്ട് തത്ത്വ വിചക്ഷണനായ താമ്രൻ

**32. ഉവാച വചനം രാജൻ നിശാമയ മയോദിതം**
**ഹേതുമദ്ധർമ്മസഹിതം രസയുക്തം നയാന്വിതം**

പറഞ്ഞു: രാജാവേ, ഞാൻ പറയുന്ന, യുക്തിയുക്തവും ധർമ്മസഹിതവും രസയുക്തവും നയസമന്വിതവുമായ വാക്കുകൾ കേട്ടാലും.

**33. നൈഷാ കാമാതുരാ ബാലാ നാനുരക്താ വിചക്ഷണാ**
**വ്യംഗ്യാനി നൈവ വാക്യാനി തയോക്താനി തു മാനദ**

ആ ബാലിക കാമാതുരയല്ല. നിപുണയായ അവൾ അനുരക്തയുമല്ല. ഹേ ശത്രുതാപന അവൾ പറഞ്ഞവാക്യങ്ങൾക്ക് വ്യംഗ്യവും കല്പിക്കേണ്ട.

**34. ചിത്രമത്ര മഹാബാഹോ യദേകാ വരവർണ്ണിനീ**
**നിരാലംബാ സമായാതി ചിത്രരൂപാ മനോഹരാ**

മഹാബാഹോ, വിചിത്രസൗന്ദര്യം പൂണ്ട ആ സുന്ദരി മറ്റാരും തുണയില്ലാതെ ഒറ്റയ്ക്ക് വന്നതാണ് അദ്ഭുതം.

**35. അഷ്ടാദശഭുജാ നാരീ ന ശ്രുതാ ന ച വീക്ഷിതാ**
**കേനാƒപി ത്രിഷു ലോകേഷു പരാക്രമവതീ ശുഭാ**

പതിനെട്ടു കൈകളുള്ള പരാക്രമവതിയായ ഒരു ശുഭാംഗിയെ ആരെങ്കിലും മൂന്നു ലോകത്തിലും കണ്ടിട്ടുണ്ടോ? കേട്ടിട്ടുണ്ടോ?

**36. ആയുധാന്യപി താവന്തി ധൃതാനി ബലവന്തി ച**
**വിപരീതമിദം മന്യേ സർവ്വം കാലകൃതം നൃപ**

എത്രകൈകളുണ്ടോ അവയിലെല്ലാം ബലമുള്ള ആയുധങ്ങളും ധരിച്ചിട്ടുണ്ട്. രാജാവേ, കാലം വരുത്തിവച്ച വൈപരീത്യമാണിതെന്ന് എനിക്കു തോന്നുന്നു.

**37. സ്വപ്നാനി ദുർനിമിത്താനി മയാ ദൃഷ്ടാനി വൈ നിശി**
**തേന ജാനാമ്യഹം നൂനം വൈശസം സമുപാഗതം**

പല ദുർനിമിത്തങ്ങളും ദുഃസ്വപ്നങ്ങളും ഞാൻ രാത്രിയിൽകണ്ടു. അതുകൊണ്ട് എനിക്കു മനസ്സിലായി എന്തോ ആപത്തുവരാനിരിക്കുന്നു എന്ന്.

**38 .കൃഷ്ണാംബരധരാ നാരീ രുദതീ ച ഗൃഹാംഗണേ**
**ദൃഷ്ടാ സ്വപ്നേƒപ്യുഷഃ കാലേ ചിന്തിതവ്യസ്തദാത്യയഃ**

കറുത്ത തുണിയുടുത്ത ഒരുവൾ കരഞ്ഞുകൊണ്ട് വീട്ടുമുറ്റത്ത് ഇരിക്കുന്നത് വെളുപ്പാൻകാലത്ത് സ്വപ്നത്തിൽ ഞാൻ കണ്ടു. അത് നാശലക്ഷണമായി കണക്കാക്കേണ്ടതാണ്.

39. വികൃതാഃ പക്ഷിണോ രാത്രൗ രോരുവന്തി ഗൃഹേ ഗൃഹേ
ഉത്പാതാ വിവിധാ രാജൻ പ്രഭവന്തി ഗൃഹേ ഗൃഹേ

വീടുതോറും വികൃതപ്പക്ഷികൾ രാത്രിയിലിരുന്നു കൂവുന്നു. പലതരം ദുർന്നിമിത്തങ്ങളും വീടുതോറും ഉണ്ടായിക്കൊണ്ടിരിക്കുന്നു.

40. തേന ജാനാമ്യഹം നൂനം കാരണം കിഞ്ചിദേവ ഹി
യത്ത്വാം പ്രാർത്ഥയതേ ബാലാ യുദ്ധായ കൃതനിശ്ചയാ

അതുകൊണ്ട് ഇതിനെന്തെങ്കിലും ചില കാരണം ഉണ്ടാവുമെന്നു ഞാൻ വിചാരിക്കുന്നു. ഒരുങ്ങിവന്ന ആ ബാലിക അങ്ങയോടു പോർവിളിയും നടത്തിയല്ലോ.

41 നൈഷാ/സ്തി മാനുഷീ നോ വാ ഗാന്ധർവ്വീ ന തഥാസുരീ
ദേവൈഃ കൃതേയം ജ്ഞാതവ്യാ മായാമോഹകരീ വിഭോ

ഇവൾ മനുഷ്യസ്ത്രീയല്ല. ഗന്ധർവ്വസ്ത്രീയോ അസുരസ്ത്രീയോ അല്ല. പ്രഭോ, ദേവന്മാർ സൃഷ്ടിച്ച മായാമോഹിനിയാണ് ഇവൾ എന്നു ധരിച്ചാലും.

42. കാതരത്വം ന കർത്തവ്യം മമൈതന്മതമിത്യലം
കർത്തവ്യം സർവ്വഥാ യുദ്ധം യദ്ഭാവ്യം തദ്ഭവിഷ്യതി

ഭയപ്പെടേണ്ട കാര്യമില്ല. ഇതാണ് എന്റെ അഭിപ്രായമെന്നു മാത്രമേയുള്ളൂ. എന്തായാലും യുദ്ധം ചെയ്യണം. വരാനുള്ളത് വരും.

43. കോ വേദ ദൈവകർത്തവ്യം ശുഭം വാപ്യശുഭം തഥാ
അവലംബ്യ ധിയാ ധൈര്യം സ്ഥാതവ്യം വൈ വിചക്ഷണൈഃ

ശുഭമായാലും അശുഭമായാലും വിധികല്പിതമെന്താണെന്ന് ആരറിഞ്ഞു? ബുദ്ധിയുള്ളവർ ആലോചിച്ച് ധൈര്യം കൈക്കൊണ്ടു നിൽക്കുകതന്നെ വേണം.

44. ജീവിതം മരണം പുംസാം ദൈവാധീനം നരാധിപ
കോ/പി നൈവാന്യഥാ കർത്തും സമർത്ഥോ ഭുവനത്രയേ

രാജൻ, മനുഷ്യർക്ക് ജീവിതവും മരണവും വിധികല്പിതമാണ്. മുപ്പാരിലാർക്കും അതിനെ മറ്റൊരുതരത്തിലാക്കാൻ കഴിയുകയില്ല.

## മഹിഷ ഉവാച

45 .ഗച്ഛ താമ്ര മഹാഭാഗ യുദ്ധായ കൃതനിശ്ചയഃ
താമാനയ വരാരോഹാം ജിത്വാ ധർമ്മേണ മാനിനീം

മഹാഭാഗനായ താമ്ര, യുദ്ധത്തിനു തീരുമാനിച്ചുകൊണ്ട് പൊയ്ക്കൊള്ളൂ. ധർമ്മയുദ്ധത്തിൽ ജയിച്ച് ആ വരാംഗിയെ ഇങ്ങോട്ടുകൊണ്ടു വരുക.

46. ന ഭവേദ്വശഗാ നരീ സംഗ്രാമേ യദി സാ തവ
ഹന്തവ്യാ നാന്യഥാ കാമം മാനനീയാ പ്രയത്നതഃ

യുദ്ധത്തിൽ അവൾ നിനക്കു കീഴടങ്ങുന്നില്ലെങ്കിൽ കൊന്നേക്കണം. മറ്റു തരത്തിൽ കീഴടങ്ങുമെങ്കിൽ കൊല്ലരുത്. ആദരിക്കാൻ ശ്രമിക്കണം.

47 വീരസ്ത്വമസി സർവ്വജ്ഞ കാമശാസ്ത്രവിശാരദഃ
യേന കേനാപ്യുപായേന ജേതവ്യാ വരവർണ്ണിനീ

എല്ലാം അറിയുന്നവനേ, നീ വീരനാണ്. കാമശാസ്ത്രകുശലനാണ്. എന്തുപായം സ്വീകരിച്ചായാലും ആ വരാംഗിയെ ജയിക്കണം.

**48 ത്വരൻ വീര മഹാബാഹോ സൈന്യേന മഹതാ വൃതഃ**
**തത്ര ഗത്വാ ത്വയാ ജ്ഞേയാ വിചാര്യ ച പുനഃ പുനഃ**

വീര, വൻപടയോടുകൂടി വേഗം പൊയ്ക്കൊള്ളൂ. മഹാബാഹോ, അവിടെ ചെന്നിട്ട് വീണ്ടും വീണ്ടും ചിന്തിച്ച് അവളെ സംബന്ധിച്ച് ഓരോന്നും അറിയാൻ ശ്രമിക്കണം.

**49. കിമർത്ഥമാഗതാ ചേയം ജ്ഞാതവ്യം തദ്ധികാരണം**
**കാമാദ്വാ വൈരഭാവാച്ച മായാ കസ്യേയമിത്യുത**

ഇവൾ എന്ത് ഉദ്ദേശത്തോടാണ് ഇവിടെ വന്നിരിക്കുന്നത്? എന്താണു കാരണം? കാമത്തോടാണോ വൈരഭാവത്തോടാണോ വരവ്? ആരുടെ എങ്കിലും മായയാണോ?

**50. ആദൗ തന്നിശ്ചയം കൃത്വാ ജ്ഞാതവ്യം തച്ചികീർഷിതം**
**പശ്ചാദ്യുദ്ധം പ്രകർത്തവ്യം യഥായോഗ്യം യഥാബലം**

ആദ്യം ഇതെല്ലാം ഉറപ്പുവരുത്തണം. പിന്നെ അവളുടെ ആഗ്രഹം അറിയണം. പിന്നീട് യോഗ്യതയും ബലവും അനുസരിച്ച് യുദ്ധം ചെയ്യാം.

**51. കാതരത്വം ന കർത്തവ്യം നിർദ്ദയത്വം തഥാ നച**
**യാദൃശം ഹി മനസ്തസ്യാഃ കർത്തവ്യം താദൃശം ത്വയാ**

ഭയപ്പെടുകയേ അരുത്. അതുപോലെ ദയയില്ലായ്മയും കാട്ടരുത്. അവളുടെ മനസ്സ് ഏതുമാതിരിയാണോ അതിനനുസരിച്ച് നീ പ്രവർത്തിക്കണം.

## വ്യാസ ഉവാച

**52. ഇതി തദ്ഭാഷിതം ശ്രുത്വാ താമ്രഃ കാലവശം ഗതഃ**
**നിർഗതഃ സൈന്യസംയുക്തഃ പ്രണമ്യ മഹിഷം നൃപം**

ഇങ്ങനെ കാലന്റെ പിടിയിൽപെട്ട താമ്രൻ ആ മഹിഷമഹാരാജാവിന്റെ വാക്കുകേട്ട് അവനെ നമസ്കരിച്ചശേഷം സൈന്യസമേതം പുറപ്പെട്ടു.

**53. ഗച്ഛൻ മാർഗ്ഗേ ദുരാത്മാ/സൗ ശകുനാൻ വീക്ഷ്യ ദാരുണാൻ**
**വിസ്മയം ച ഭയം പ്രാപ യമമാർഗ്ഗപ്രദർശകാൻ**

പോകെ, വഴിക്കുവച്ച് ദുരാത്മാവായ അവൻ കാലന്റെ വഴികാട്ടികളായ ഭയങ്കര ദുഃശകുനങ്ങൾ കണ്ട് വിസ്മയിക്കുകയും ഭയപ്പെടുകയും ചെയ്തു.

**54. സ ഗത്വാ താം സമാലോക്യ ദേവീം സിംഹോപരിസ്ഥിതാം**
**സ്തൂയമാനാം സുരൈഃ സർവൈഃ സർവ്വായുധവിഭൂഷിതാം.**

അവൻ ചെന്ന് സിംഹാരൂഢയായിരിക്കുന്ന ദേവിയെ കണ്ടു. സർവ്വായുധ വിഭൂഷിതയായ ദേവിയെ ദേവന്മാരെല്ലാം സ്തുതിച്ചുകൊണ്ടിരിക്കുകയാണ്.

**55. താമുവാച വിനീതഃസൻ വാക്യം മധുരയാ ഗിരാ**
**സാമഭാവം സമാശ്രിത്യ വിനയാവനതഃ സ്ഥിതഃ**

താമ്രൻ വളരെ വിനീതനായി കുമ്പിട്ടുനിന്നുകൊണ്ട് അനുനയ ഭാവത്തിൽ ഇങ്ങനെ മധുരമായി പറഞ്ഞു

56. ദേവി ദൈത്യേശ്വരഃ ശൃംഗീ ത്വദ്രൂപഗുണമോഹിതഃ
സ്പൃഹാം കരോതി മഹിഷസ്ത്വത് പാണിഗ്രഹണായ ച

ദേവി, ദൈത്യേശ്വരനായ മഹിഷൻ നിന്റെ രൂപഗണങ്ങളാൽ മോഹിതനായിരിക്കുകയാണ്. ആ മഹിഷൻ നിന്നെ പാണിഗ്രഹണം ചെയ്യാൻ ആഗ്രഹിക്കുന്നു.

57. ഭാവം കുരു വിശാലാക്ഷി തസ്മിന്നമരദുർജ്ജയേ
പതിം തം പ്രാപ്യ മൃദ്വംഗി നന്ദനേ വിഹരാദ്ഭുതേ

ഹേ വിശാലാക്ഷി, ദേവന്മാർക്ക് അജയ്യനായ അദ്ദേഹത്തിൽ നീ മനസ്സു വയ്ക്കൂ. അദ്ദേഹത്തെ ഭർത്താവാക്കിയിട്ട് ഹേ മൃദുലാംഗി, അദ്ഭുതാവഹമായ നന്ദനാരാമത്തിൽ വിഹരിക്കൂ.

58. സർവ്വാംഗസുന്ദരം ദേഹം പ്രാപ്യ സർവ്വസുഖാസ്പദം
സുഖം സർവ്വാത്മനാ ഗ്രാഹ്യം ദുഃഖം ഹേയമിതി സ്ഥിതിഃ

സർവ്വസുഖങ്ങൾക്കും ആസ്പദമായ സർവ്വാംഗസുന്ദരമായ ശരീരം ലഭിച്ചിട്ട് സർവ്വാത്മനാ സുഖം നേടണം.ദുഃഖം ഒഴിവാക്കുകയും വേണം.

59. കരഭോരു കിമർത്ഥം തേ ഗൃഹീതാന്യായുധാന്യലം
പുഷ്പകന്ദുകയോഗ്യാസ്തേ കരാഃ കമലകോമളാഃ

ഹേ സുന്ദരി, നീ എന്തിനാണു കൈയിൽ ഈ ആയുധങ്ങളെല്ലാം ധരിച്ചിരിക്കുന്നത്.? പൂപ്പന്തു പേറേണ്ടവയല്ലേ, നിന്റെ കമല കോമളങ്ങളായ കൈകൾ?

60 ഭ്രൂ ചാപേ വിദ്യമാനേ*f*പി ധനുഷാ കിം പ്രയോജനം
കടാക്ഷാ വിശിഖാഃ സന്തി കിം ബാണൈർ നിഷ്പ്രയോജനൈഃ

ഈ ചില്ലി വില്ലുകൾ ഉള്ളപ്പോൾ പിന്നെ മറ്റുവില്ലുകൊണ്ട് എന്തുപ്രയോജനം? കടാക്ഷശരങ്ങൾ ഉള്ളപ്പോൾ നിഷ്പ്രയോജനങ്ങളായ ബാണങ്ങൾ എന്തിന്?

61. സംസാരേ ദുഃഖദം യുദ്ധം ന കർത്തവ്യം വിജാനതാ
ലോഭാസക്താഃ പ്രകുർവന്തി സംഗ്രാമം ച പരസ്പരം

ഈ സംസാരത്തിൽ അറിവുള്ളവർ ദുഃഖപ്രദമായ യുദ്ധം ചെയ്യുകയില്ല. പരസ്പരം പൊരുതുന്നത്, ലോഭചിന്തയിൽ മുഴുകിയവർ മാത്രമാണ്.

62. പുഷ്പൈരപി ന യോദ്ധവ്യം കിം പുനർന്നിശിതൈഃ ശരൈഃ
ഭേദനം നിജഗാത്രാണാം കസ്യ തജ്ജായതേ മുദേ

പൂക്കൾകൊണ്ടുപോലും യുദ്ധം ചെയ്യാൻ നിനക്ക് ആവില്ല പിന്നെയാണോ നിശിതങ്ങളായ ശരങ്ങൾകൊണ്ട്? സ്വശരീരം മുറിപ്പെടുത്തുന്നത് ആർക്കാണു സന്തോഷകരമാവുക.?

63. തസ്മാത്ത്വമപി തന്വംഗി പ്രസാദം കർത്തുമർഹസി
ഭർത്താരം ഭജ മേ നാഥം ദേവദാനവപൂജിതം

അതുകൊണ്ട് ഹേ തന്വംഗി, നീ സന്തുഷ്ടയായിരിക്കുക. ദേവന്മാരും ദൈത്യന്മാരും വന്ദിക്കുന്ന എന്റെ പ്രഭുവിനെ ഭർത്താവായി വരിക്കുക.

64. സ തേ *f*ത്ര വാഞ്ഛിതം സർവ്വം കരിഷ്യതി മനോരഥം
ത്വം പട്ടമഹിഷീ രാജ്ഞഃ സർവ്വഥാ നാത്ര സംശയഃ

അദ്ദേഹം നിന്റെ മനോരഥം മുഴുവൻ സാധിച്ചു തരും. നീ എന്തായാലും രാജാവിന്റെ പട്ടമഹിഷിയായിരിക്കുമെന്നതിൽ സംശയമില്ല.

65. **വചനം കുരു മേ ദേവി പ്രാപ്സ്യസേ സുഖമുത്തമം**
**സംഗ്രാമേ ജയസന്ദേഹഃ കഷ്ടം പ്രാപ്യ ന സംശയഃ**

എന്റെ വാക്കുകൾ കേട്ടാൽ നിനക്ക് ഉത്തമമായ സുഖങ്ങൾ അനുഭവിക്കാം. കഷ്ടതകൾ സഹിച്ചാലും യുദ്ധത്തിൽ ജയിക്കുമെന്ന് ഉറപ്പുമില്ലല്ലോ.

66 **.ജാനാസി രാജനീതിം ത്വം യഥാവദ്വരവർണിനി**
**ഭുംക്ഷ്വ രാജ്യസുഖം പൂർണ്ണം വർഷാണാമയുതായുതം**

ഹേ വരവർണിനി, നീ രാജനീതികളെല്ലാം വേണ്ടപോലെ അറിയുന്നവളാണല്ലോ. രാജഭോഗങ്ങൾ പൂർണ്ണമായി നീ ദീർഘകാലം അനുഭവിച്ചാലും.

67 **.പുത്രസ്തേ ഭവിതാ കാന്തഃ സോഽപി രാജാ ഭവിഷ്യതി**
**യൗവനേ ക്രീഡയിത്വാന്തേ വാർദ്ധക്യേ സുഖമാപ്സ്യസി**

നിനക്ക് യോഗ്യനായ പുത്രനുണ്ടാവും. അവനും രാജാവാകും. യൗവനത്തിൽ ശരിക്കുവിഹരിച്ചിട്ട് അവസാനം വാർദ്ധക്യത്തിൽ നിനക്ക് സുഖിക്കാം.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഏകാദശോഽദ്ധ്യായഃ

# അഥ ദ്വാദശോഽദ്ധ്യായഃ

## വ്യാസ ഉവാച

1. **തന്നിശമ്യ വചസ്തസ്യ താമ്രസ്യ ജഗദംബികാ**
**മേഘഗംഭീരയാ വാചാ ഹസന്തീ തമുവാച ഹ**

താമ്രന്റെ ആ വാക്കുകേട്ടു ചിരിച്ചുകൊണ്ട് ജഗദംബിക അവനോട് മേഘഗംഭീരമായ സ്വരത്തിൽ ഇങ്ങനെപറഞ്ഞു:

## ദേവ്യുവാച

2. **ഗച്ഛ താമ്ര പതിം ബ്രൂഹി മുമൂർഷും മന്ദചേതസം**
**മഹിഷം ചാതികാമാർത്തം മൂഢം ജ്ഞാനവിവർജ്ജിതം**

ഹേ താമ്ര, ബുദ്ധിശൂന്യനും അജ്ഞനും അതികാമിയും മരിക്കാൻ ഒരുമ്പെടുന്നവനും നിന്റെ യജമാനനുമായ മഹിഷാസുരനോട് ഇങ്ങനെ ചെന്നുപറയൂ:

3. **യഥാ തേ മഹിഷീ മാതാ പ്രൗഢാ യവസഭക്ഷിണീ**
**നാഹം തഥാ ശൃംഗവതീ ലംബപുച്ഛാ മഹോദരീ**

"നിന്റെ ആ എരുമത്തള്ളയെപ്പോലെ പുല്ലുതിന്നുന്ന കൂറ്റത്തിയല്ല ഞാൻ. അവളെപ്പോലെ കൊമ്പും നീണ്ടവാലും ചീർത്തപള്ളയും എനിക്കില്ല.

4. **ന കാമയേഽഹം ദേവേശം നൈവ വിഷ്ണും ന ശങ്കരം**
**ധനദം വരുണം നൈവ ബ്രഹ്മാണം ന ച പാവകം**

ദേവേന്ദ്രനെയോ വിഷ്ണുവിനെയോ ശങ്കരനെയോ കുബേരനെയോ വരുണനെയോ ബ്രഹ്മാവിനെയോ അഗ്നിയെയോ ഞാൻ കാമിക്കുന്നില്ല.

**5. ഏതാൻ ദേവഗണാൻ ഹിത്വാ പശും കേന ഗുണേന വൈ**
**വൃണോമ്യഹം വൃഥാ ലോകേ ഗർഹണാ മേ ഭവേദിതി**

ഈ ദേവന്മാരെയൊക്കെ വിട്ട് എന്തു ഗുണം കണ്ടിട്ടാണ് പോത്തിനെ വരിക്കേണ്ടത്? വെറുതേ ലോകത്തു മാനക്കേടുണ്ടാക്കാമെന്നു മാത്രം.

**6. നാഹം പതിംവരാ നാരീവർത്തതേ മേ പതിഃ പ്രഭുഃ**
**സർവ്വകർത്താ സർവ്വസാക്ഷീ ഹ്യകർത്താ നിഃ സ്പൃഹഃ സ്ഥിരഃ**

ഞാൻ ഭർത്താവിനെ അന്വേഷിക്കുന്നവളല്ല. എനിക്കു നാഥനായിട്ട് ഒരു പ്രഭുവുണ്ട്. അദ്ദേഹം എല്ലാം ചെയ്യുന്നവനും സർവ്വസാക്ഷിയും അകർത്താവും നിഃസ്പൃഹനും സ്ഥിരനും

**7. നിർഗുണോ നിർമ്മമോഽനന്തോ നിരാലംബോ നിരാശ്രയഃ**
**സർവ്വജ്ഞഃ സർവ്വഗഃ സാക്ഷീ പൂർണ്ണഃ പൂർണ്ണാശയഃ ശിവഃ**

നിർഗുണനും നിർമ്മമനും അനന്തനും നിരാലംബനും നിരാശ്രയനും എല്ലാം അറിയുന്നവനും എങ്ങും നിറഞ്ഞവനും സാക്ഷീഭൂതനും പൂർണ്ണനും പൂർണ്ണാശ്രയനും ശിവനും

**8. സർവ്വാവാസഃ ക്ഷമഃ ശാന്തഃ സർവ്വദൃക്സർവ്വഭാവനഃ**
**തം ത്യക്ത്വാ മഹിഷം മന്ദം കഥം സേവിതുമുത്സഹേ**

എല്ലാ ജീവരാശികളിലും വസിക്കുന്നവനും എല്ലാം ക്ഷമിക്കുന്നവനും ശാന്തനും എല്ലാം കാണുന്നവനും എല്ലാറ്റിനെയും ഭാവന ചെയ്യുന്നവനുമാണ്. അദ്ദേഹത്തെ വിട്ട് ഞാൻ എങ്ങനെ ഈ മുതുപോത്തിനെ സേവിക്കാൻ ഒരുമ്പെടും?

**9. പ്രബുദ്ധ്യ യുദ്ധ്യതാം കാമം കരോമി യമവാഹനം**
**അഥവാ മനുജാനാം വൈ കരിഷ്യേ ജലവാഹനം**

ദുരാഗ്രഹം വെടിഞ്ഞ് യുദ്ധം ചെയ്യൂ. നിന്നെ ഞാൻ കാലന്റെ വാഹനമാക്കിത്തീർക്കാം. അല്ലെങ്കിൽ മനുഷ്യർക്കു വെള്ളം കൊണ്ടുവരാനുള്ള വാഹനമാക്കാം.

**10. ജീവിതേച്ഛാഽസ്തി ചേത്പാപ ഗച്ഛ പാതാളമാശു വൈ**
**സമസ്തൈർ ദാനവൈർയുക്തസ്ത്വന്യഥാ ഹന്മി സംഗരേ**

ജീവിക്കാൻ ആഗ്രഹമുണ്ടെങ്കിൽ എടാ ദുഷ്ടാ സകല ദാനവന്മാരെയും കൂട്ടിക്കൊണ്ട് വേഗം പാതാളത്തിലേക്കു പൊയ്ക്കോ. അതല്ലെങ്കിൽ യുദ്ധത്തിൽ എല്ലാവരെയും ഞാൻ കൊല്ലും.

**11. കാമം സദൃശയോർയോഗഃ സംസാരേ സുഖദോ ഭവേത്**
**അന്യഥാ ദുഃഖദോ ഭൂയാദജ്ഞാനാദ്യദി കല്പിതഃ**

തുല്യർ തമ്മിലുള്ള ചേർച്ചയേ സംസാരത്തിൽ സുഖപ്രദമാവൂ. ആലോചിക്കാതെ മറ്റുതരത്തിൽ ചെയ്താൽ മനോദുഃഖമായിരിക്കും ഫലം.

**12. മൂർഖസ്ത്വമസി യദ്ബ്രൂഷേ പതിം മേ ഭജ ഭാമിനി**
**ക്വാഹം ക്വ മഹിഷഃ ശൃംഗീ സംബന്ധഃ കീദൃശോ ദ്വയോഃ**

'ഹേ ഭാമിനി നീ എന്റെ രാജാവിനെ വരിക്കുക' എന്നുപറയുന്ന നീ മഹാമൂർഖനാണ്. ഞാനാര്? കൊമ്പുള്ള മഹിഷനാര്? രണ്ടുപേരും തമ്മിൽ എങ്ങനെ ചേരും?

13. ഗച്ഛ യുദ്ധ്യസ്വ വാ കാമം ഹനിഷ്യേƒഹം സബാന്ധവം
യജ്ഞഭാഗം ദേവലോകം നോ ചേത്ത്യക്ത്വാ സുഖീ ഭവ

യുദ്ധത്തിനു വന്നാൽ കൂട്ടരോടൊപ്പം നിന്നെ ഞാൻകൊല്ലും. അല്ലെങ്കിൽ ദേവലോകവും യജ്ഞഭാഗവും വേണ്ടെന്നുവച്ച് പോയി സുഖമായി ജീവിച്ചോളൂ.

വ്യാസ ഉവാച

14. ഇത്യുക്ത്വാ സാ തദാ ദേവീ ജഗർജ ഭൃശമദ്ഭുതം
കല്പാന്തസദൃശം നാദം ചക്രേ ദൈത്യഭയാവഹം

ഇങ്ങനെ പറഞ്ഞിട്ട് ദേവി അദ്ഭുതാവഹമാംവണ്ണം ഗർജ്ജിച്ചു. കല്പാന്തകാല സദൃശവും ദൈത്യന്മാർക്ക് ഭയാവഹവുമായിരുന്നു ആ ശബ്ദം.

15. ചകമ്പേ വസുധാ ചേലുസ്തേന ശബ്ദേന ഭൂധരാഃ
ഗർഭാശ്ച ദൈത്യപത്നീനാം സസ്രംസുർഗർജ്ജിതസ്വനാത്

ആ ശബ്ദം കേട്ട് ഭൂമിവിറച്ചു. പർവ്വതങ്ങൾ കുലുങ്ങി. ആ ഗർജ്ജനം കേട്ട് ദൈത്യസ്ത്രീകളുടെ ഗർഭം സ്രവിച്ചു പോയി.

16. താമ്രഃ ശ്രുത്വാ ച തം ശബ്ദം ഭയത്രസ്തമനാസ്തദാ
പലായനം തതഃ കൃത്വാ ജഗാമ മഹിഷാന്തികം

ആ ഘോരാട്ടഹാസം കേട്ടപ്പോൾ ഭയന്നുവിറച്ച താമ്രൻ ഓടി മഹിഷന്റെ സമീപത്തു ചെന്നു.

17. നഗരേ തസ്യ യേ ദൈത്യാസ്തേƒപി ചിന്താമവാപ്നുവൻ
ബധിരീകൃതകർണ്ണാശ്ച പലായനപരാ നൃപ

മഹിഷന്റെ പുരിയിലുള്ള മറ്റു ദൈത്യന്മാർ ചിന്താ പരവശരായി. ചെകിടടയ്ക്കുന്ന ആ ശബ്ദം കേട്ട് ഓട്ടം തുടങ്ങി.

18. തദാ ക്രോധേന സിംഹോƒപി നനാദ ഭൃശമുത്സടഃ
തേന നാദേന ദൈതേയാ ഭയം ജഗ്മുരപി സ്ഫുടം

കോപാകുലനായ സിംഹവും അപ്പോൾ സട കുടഞ്ഞു കൊണ്ട് ഒന്നു ഗർജ്ജിച്ചു. ദൈത്യന്മാർ ആ ശബ്ദം കേട്ട് അത്യധികം ഭയപ്പെട്ടു.

19. താമ്രം സമാഗതം ദൃഷ്ട്വാ ഹയാരിരപി മോഹിതഃ
ചിന്തയാമാസ സചിവൈഃ കിം കർത്തവ്യമതഃ പരം

താമ്രൻ ഓടി വന്നതു കണ്ടപ്പോൾ മഹിഷനും മോഹിച്ചു പോയി. ഇനി എന്താണു ചെയ്യേണ്ടതെന്നു മന്ത്രിമാരുമായി കൂടിയാലോചിച്ചു.

20. ദുർഗഗ്രഹോ വാ കർത്തവ്യോ യുദ്ധം നിർഗത്യ വാ പുനഃ
പലായനേ കൃതേ ശ്രേയോ ഭവേദ്വാ ദാനവോത്തമാഃ

ദാനവോത്തമന്മാരേ, കോട്ട കെട്ടിയുറപ്പിച്ചുകൊണ്ട് യുദ്ധത്തിനു തുടങ്ങുകയാണോ അതോ എല്ലാം വിട്ടിട്ട് ഓടിപ്പോകുകയാണോ നല്ലത്

21. ബുദ്ധിമന്തോ ദുരാധർഷാഃ സർവ്വേ ശാസ്ത്രവിശാരദാഃ
മന്ത്രഃ ഖലു പ്രകർത്തവ്യഃ സുഗുപ്തഃ കാര്യസിദ്ധയേ

നിങ്ങൾ എല്ലാവരും അജയ്യരും ബുദ്ധിമാന്മാരും ശാസ്ത്ര വിശാരദന്മാരുമാണല്ലോ. കാര്യ സിദ്ധിക്കു വേണ്ടി എന്താണുചെയ്യേണ്ടതെന്ന് നിങ്ങൾ രഹസ്യമായി വേഗം ആലോചിക്കുവിൻ.

22. മന്ത്രമൂലം സ്മൃതം രാജ്യം യദി സ സ്യാത്സുരക്ഷിതഃ
മന്ത്രിഭിശ്ച സദാചാരൈർവിധേയഃ സർവ്വഥാ ബുധൈഃ

സദാചാരനിരതരും വിജ്ഞരുമായ മന്ത്രിമാർ സർവ്വപ്രകാരേണ കൂടിയാലോചിച്ച് രാജ്യകാര്യങ്ങൾ നിർവഹിക്കുന്ന രാജ്യമേ സുരക്ഷിതമായിരിക്കൂ എന്നു പറയപ്പെടുന്നു.

23. മന്ത്രഭേദേ വിനാശസ്സ്യാത് രാജ്യസ്യ ഭൂപതേസ്തഥാ
തസ്മാദ്ഭേദഭയാദ്ഗുപ്തഃ കർത്തവ്യോ ഭൂതിമിച്ഛതാ

കാര്യാലോചനയിൽ ഭേദബുദ്ധിയുണ്ടായാൽ ആ രാജ്യവും അതുപോലെ രാജാവും നശിക്കും. അതുകൊണ്ട് ഐശ്വര്യം ആഗ്രഹിക്കുന്നവൻ ഭേദബുദ്ധി ഭയപ്പെട്ട് ഗുപ്തമായി വേണം കാര്യവിചാരം ചെയ്യാൻ.

24. തദത്ര മന്ത്രിഭിർവാച്യം വചനം ഹേതുമദ്ധിതം
കാലദേശാനുസാരേണ വിചിന്ത്യ നീതിനിർണ്ണയം

അതുകൊണ്ട് കാലവും ദേശവും അനുസരിച്ച് നീതി എന്തെന്നു നിർണ്ണയിച്ച് യുക്തിപൂർവ്വം ഹിതമായിട്ടുള്ളത് മന്ത്രിമാരായ നിങ്ങൾ പറയണം.

25. യാ യോഷാ$f$ത്ര സമായാതാ പ്രബലാ ദേവനിർമ്മിതാ
ഏകാകിനീ നിരാലംബാ കാരണം തദ്വിചിന്ത്യതാം

ഇവിടെ വന്നിരിക്കുന്ന ഈ സ്ത്രീ ദേവന്മാരുടെ ശക്തിമത്തായ സൃഷ്ടിയാണ്. ആരും തുണയില്ലാതെ ഒറ്റയ്ക്കാണു വന്നിരിക്കുന്നത്. എന്താണിതിനു കാരണമെന്ന് ആലോചിക്കിൻ.

26. യുദ്ധം പ്രാർത്ഥയതേ ബാലാ കിമാശ്ചര്യമതഃ പരം
ശ്രേയോ$f$ത്ര വിപരീതം വാ കോ വേത്തി ഭുവനത്രയേ

ഈ പെൺകൊടി യുദ്ധം ചെയ്യാനാണു ആവശ്യപ്പെടുന്നത്. ഇതിൽപരം അദ്ഭുതമെന്ത്? ശ്രേയസ്സാണോ അതോ നാശമാണോ ഇതുകൊണ്ട് ഉണ്ടാവുക? മുപ്പാരിലുള്ള ആർക്കെങ്കിലും അറിയാമോ?

27. ന ബഹൂനാം ജയോപ്യസ്തി നൈകസ്യ ച പരാജയഃ
ദൈവാധീനൗ സദാ ജ്ഞേയൗ യുദ്ധേ ജയപരാജയൗ

അനേകം പേരുണ്ടെങ്കിലും ജയിച്ചുകൊള്ളണമെന്നില്ല. ഒരാൾ മാത്രമായാൽ പരാജയപ്പെടണമെന്നുമില്ല. യുദ്ധത്തിലെ ജയപരാജയങ്ങൾ സദാ ദൈവാധീനത്തെ ആശ്രയിച്ചാണിരിക്കുന്നത്.

28. ഉപായവാദിനഃ പ്രാഹുർ ദൈവം കിം കേന വീക്ഷിതം
അദൃഷ്ടമിതി യന്നാമ പ്രവദന്തി മനീഷിണഃ

യുക്തിവാദികൾ പറയും: ''എന്തു ദൈവാധീനം? ആരു കണ്ടിട്ടുണ്ട് അത്?'' എന്ന്. ബുദ്ധിമാന്മാർ അതിനെ അദൃഷ്ടമെന്നാണു വിളിക്കുന്നത്.

29. തത്സത്യേ$f$പി പ്രമാണം കിം കാതരാശാവലംബനം
ന സമർത്ഥജനാനാംഹി ദൈവം കുത്രാപി ലക്ഷ്യതേ

ദൈവാധീനം ഉണ്ടെന്നുള്ളതിന് എന്താണു തെളിവ്? അതു ഭീരുക്കളുടെ അഭയസ്ഥാനമാണ്. സമർത്ഥന്മാർ ആ ദൈവാധീനത്തെ എങ്ങും തന്നെ കണ്ടിട്ടില്ല.

30. ഉദ്യമോ ദൈവമേതൗ ഹി ശൂരകാതരയോർമതം
വിചിന്ത്യാദ്യ ധിയാ സർവ്വം കർത്തവ്യം കാര്യമാദരാത്

ശൂരന്മാർ പ്രയത്നത്തെയും ഭീരുക്കൾ ദൈവാധീനത്തെയും പ്രമാണമാക്കുന്നു. അതുകൊണ്ട് ഇപ്പോൾ നല്ലതുപോലെ ആലോചിച്ച് കാര്യങ്ങൾ തീരുമാനിക്കണം.

**വ്യാസ ഉവാച.**

31. **ഇതി രാജ്ഞോ വചഃ ശ്രുത്വാ ഹേതുഗർഭം മഹായശാഃ**
**ബിഡാലാഖ്യോ മഹാരാജമിത്യുവാച കൃതാഞ്ജലിഃ**

രാജാവിന്റെ യുക്തിപൂർവ്വമായ ഈ വാക്കുകേട്ടപ്പോൾ പ്രസിദ്ധനായ ബിഡാലൻ എന്നു പേരുള്ള മന്ത്രി കൈകൂപ്പിക്കൊണ്ട് രാജാവിനോട് ഇങ്ങനെ പറഞ്ഞു:

32. **രാജന്നേഷാ വിശാലാക്ഷീ ജ്ഞാതവ്യാ യത്നതഃ പുനഃ**
**കിമർത്ഥമിഹ സമ്പ്രാപ്താ കുതഃ കസ്യ പരിഗ്രഹഃ**

രാജാവേ, ഈ സുമുഖിയെപ്പറ്റി വേണ്ടപോലെ അറിയാൻ ശ്രമിക്കണം. എന്തിനാണിവിടെ വന്നത്? എവിടെ നിന്നാണു വന്നത്? ആരുടെ ഭാര്യയാണ്? എന്നെല്ലാം.

33. **മരണം തേ പരിജ്ഞായ സ്ത്രിയാഃ സർവ്വാത്മനാ സുരൈഃ**
**പ്രേഷിതാ പത്മപത്രാക്ഷീ സമുത്പാദ്യ സ്വതേജസാ**

സ്ത്രീയുടെ കൈയാലേ അങ്ങേയ്ക്കു മരണമുള്ളൂഎന്നു മനസ്സിലാക്കിയ ദേവന്മാർ ഒത്തൊരുമിച്ച് സ്വതേജസ്സിനാൽ സൃഷ്ടിച്ച് അയച്ചവളാണ് ഈ അംബുജാക്ഷി.

34. **തേഽപി ഛന്നാഃ സ്ഥിതാഃ വ്യോഽത്ര സർവ്വേ യുദ്ധദിദൃക്ഷവഃ**
**സമയേഽസ്യാഃ സഹായാസ്തേ ഭവിഷ്യന്തി യുയുത്സവഃ**

യുദ്ധം കാണാൻ കൊതിച്ച് അവരെല്ലാം ആകാശത്ത് മറഞ്ഞു നില്പുണ്ടാവണം. തക്കസമയത്ത് അവർ യുദ്ധസന്നദ്ധരായി അവളെ സഹായിക്കാൻ എത്തുകയും ചെയ്യാം.

35. **പുരതഃ കാമിനീം കൃത്വാ തേ വൈ വിഷ്ണുപുരോഗമാഃ**
**വിധിഷ്യന്തി ച നഃ സർവ്വാൻ സാ ത്വാം യുദ്ധേ ഹനിഷ്യതി**

വിഷ്ണു തുടങ്ങിയ ദേവന്മാർ കാമിനിയെ മുൻനിർത്തിക്കൊണ്ട് ഞങ്ങളെയെല്ലാവരെയും കൊല്ലും. അവൾ അങ്ങയെയും യുദ്ധത്തിൽ വധിക്കും.

36. **ഏതച്ചികീർഷിതം തേഷാം മയാ ജ്ഞാതം നരാധിപ**
**ഭവിതവ്യസ്യ ന ജ്ഞാനം വർത്തതേ മമ സർവ്വഥാ**

രാജാവേ, ഇതാണ് അവർ ചെയ്യാൻ ആഗ്രഹിക്കുന്നതെന്ന് ഞാൻ വിചാരിക്കുന്നു. എന്തു സംഭവിക്കുമെന്ന് പറയാനുള്ള അറിവ് ഒരുതരത്തിലും എനിക്കില്ല.

37. **യോദ്ധവ്യം ന തയാഽദ്യേതി നാഹം വക്തും ക്ഷമഃ പ്രഭോ**
**പ്രമാണം ത്വം മഹാരാജ കാര്യേഽത്ര ദേവനിർമ്മിതേ**

പ്രഭോ, അങ്ങ് ഇപ്പോൾ യുദ്ധം ചെയ്യരുതെന്ന് പറയാനും എനിക്ക് കഴിവില്ല. ദേവവിഹിതമായ ഈ കാര്യത്തിൽ അങ്ങു തന്നെയാണ് തീരുമാനമെടുക്കേണ്ടത്.

38. **ത്വദർത്ഥേഽസ്മാഭിരനിശം മർത്തവ്യം കാര്യഗൗരവാത്**
**വിഹർത്തവ്യം ത്വയാ സാർധമേഷ ധർമോഽനുജീവിനാം**

കാര്യ ഗൗരവമനുസരിച്ച് അങ്ങേക്കുവേണ്ടി മരിക്കാനും അതുപോലെ അങ്ങയോടൊപ്പം വിഹരിക്കാനും തയ്യാറാവേണ്ടത് സേവകന്മാരായ ഞങ്ങളുടെ ധർമ്മമാണല്ലോ.

39. **വിചാരോഽത്ര മഹാനസ്തി യദേകാ കാമിനീ നൃപ**
**യുദ്ധം പ്രാർത്ഥയതേഽസ്മാഭിഃ സസൈന്യൈർബലദർപ്പിതൈഃ**

രാജാവേ, ഒരു സുന്ദരിയായ പെണ്ണ് ഒറ്റയ്ക്ക് ശക്തന്മാരും സൈന്യസഹിതരുമായ നമ്മെ യുദ്ധത്തിനു വിളിക്കുക എന്നത് വളരെ ആലോചിക്കേണ്ട കാര്യമാണ്.

### ദുർമുഖ ഉവാച

**40. രാജൻ യുദ്ധേ ജയം നോഽദ്യ ഭവിതാ വേദ്മ്യഹം കില**
**പലായനം ന കർത്തവ്യം യശോഹാനികരം നൃണാം.**

രാജൻ, യുദ്ധത്തിൽ നമുക്ക് ഇപ്പോൾ ജയമുണ്ടാകുമെന്നു തന്നെയാണ് എന്റെ വിചാരം. ഓടിപ്പോകരുത്. അതു നമ്മുടെ യശസ്സിനു ഹാനികരമാണ്.

**41. ഇന്ദ്രാദീനാം സംയുഗേഽപി ന കൃതം യജ്ജുഗുപ്സിതം**
**ഏകാകിനീം സ്ത്രിയം പ്രാപ്യ കോ ഹി കുര്യാത്പലായനം.**

ഇന്ദ്രാദി ദേവന്മാരോട് അടരാടിയിട്ടും നാം ആ നിന്ദ്യമായ പണി ചെയ്തില്ല. ഏകാകിനിയായ ഒരു സ്ത്രീയെ നേരിടാതെ ആരു പിന്തിരിഞ്ഞോടും?

**42. തസ്മാദ്യുദ്ധം പ്രകർത്തവ്യം മരണം വാ രണേ ജയഃ**
**യദ്ഭാവി തദ്ഭവത്യേവ കാഽത്ര ചിന്താ വിപശ്യതഃ**

അതുകൊണ്ട് യുദ്ധം ചെയ്യണം. യുദ്ധത്തിൽ മരണമോ വിജയമോ വന്നു കൊള്ളട്ടെ. ഭവിക്കേണ്ടത് ഭവിക്കുകതന്നെ ചെയ്യും. അറിവുള്ളവർ അതിനെക്കുറിച്ച് എന്തിനധികം ചിന്തിക്കുന്നു?

**43. മരണേഽത്ര യശഃ പ്രാപ്തിർജീവനേ ച തഥാ സുഖം**
**ഉഭയം മനസാ കൃത്വാ കർത്തവ്യം യുദ്ധമദ്യ വൈ**

മരിച്ചാൽ യശസ്സു കിട്ടും. ജീവിച്ചാൽ സുഖവുമുണ്ടാകും. രണ്ടു കാര്യവും മനസ്സിലുറപ്പിച്ച് യുദ്ധം ചെയ്യുകയാണു വേണ്ടത്.

**44. പലായനം യശോഹാനിർമരണം ചായുഷഃ ക്ഷയേ**
**തസ്മാച്ഛോകോ ന കർത്തവ്യോ ജീവിതേ മരണേ വൃഥാ**

ഓടിപ്പോയാൽ യശസ്സു കെടും. ആയുസ്സറ്റാൽ മരിക്കുമെന്നും തീർച്ച. അതുകൊണ്ട് ജീവിച്ചാലും മരിച്ചാലും വെറുതെ ദുഃഖിക്കേണ്ട കാര്യമില്ല.

### വ്യാസ ഉവാച

**45. ദുർമുഖസ്യ വചഃ ശ്രുത്വാ ബാഷ്കളോ വാക്യമബ്രവീത്**
**പ്രണതഃ പ്രാഞ്ജലിർഭൂത്വാ രാജാനം വാക്യകോവിദഃ**

ദുർമുഖന്റെ അഭിപ്രായം കേട്ടപ്പോൾ, വാക്ചതുരനായ ബാഷ്കളൻ കൈകൂപ്പിവണങ്ങിക്കൊണ്ട് രാജാവിനോടു പറഞ്ഞു:

### ബാഷ്കള ഉവാച

**46. രാജംശ്ചിന്താ ന കർത്തവ്യാ കാര്യേഽസ്മിൻ കാതരപ്രിയേ**
**അഹമേകോ ഹനിഷ്യാമി ചണ്ഡീം ചഞ്ചലലോചനാം**

രാജാവേ, ഭീരുക്കൾ മാത്രം ഭയപ്പെടുന്ന ഇക്കാര്യത്തിൽ എന്താണ് ഇത്ര ചിന്തിക്കാൻ? ചഞ്ചലാക്ഷിയായ ആ ചണ്ഡിയെ ഞാൻ ഒറ്റയ്ക്കു കൊന്നുകൊള്ളാം.

**47. ഉത്സാഹസ്തു പ്രകർത്തവ്യഃ സ്ഥായീഭാവോ രസസ്യ ച**
**ഭയാനകോ ഭവേദ്വൈരീ വീരസ്യ നൃപസത്തമ**

ഉത്സാഹവും ശൃംഗാരരസത്തിന്റെ സ്ഥായീഭാവവും ഉണ്ടായിരിക്കണം. രാജൻ, വീരരസത്തിന്റെ വൈരിയായിത്തീരും ഭയാനകം എന്ന രസം.

**48. തസ്മാത്ത്യക്ത്വാ ഭയം ഭൂപ കരിഷ്യേ യുദ്ധമദ്ഭുതം**
**നയിഷ്യാമി നരേന്ദ്രാഹം ചണ്ഡികാം യമസാദനം**

അതുകൊണ്ട്, രാജാവേ ഞാൻ ഭയം വെടിഞ്ഞ് അദ്ഭുതാവഹമായി പൊരുതും. രാജൻ ഞാൻ ആ ചണ്ഡിയെ യമപുരിയിലേക്ക് അയക്കും.

**49. ന ബിഭേമി യമാദിന്ദ്രാത്കുബേരാദ്വരുണാദപി**
**വായോർവഹ്നേസ്തഥാ വിഷ്ണോഃ ശങ്കരാച്ഛശിനോരവേഃ**

എനിക്ക് യമനെയോ ഇന്ദ്രനെയോ കുബേരനെയോ വരുണനെയോ ഭയമില്ല. വായുവിനെയോ വഹ്നിയെയോ വിഷ്ണുവിനെയോ ശങ്കരനെയോ ചന്ദ്രനെയോ ഞാൻ ഭയപ്പെടുന്നില്ല.

**50. ഏകാകിനീതഥാ നാരീ കിം പുനർമദഗർവിതാ**
**അഹം താം നിഹനിഷ്യാമി വിശിഖൈശ്ചശിലാശിതൈഃ**

മദത്തിമിർപ്പാണ്ട അവൾ ഒറ്റയ്ക്ക് എന്നോട് എന്തു കാട്ടാനാണ്? കൂർത്ത അമ്പുകൾ കൊണ്ട് അവളെ ഞാൻ കൊല്ലുന്നുണ്ട്.

**51. പശ്യ ബാഹുബലം മേfദ്യ വിഹരസ്വ യഥാസുഖം**
**ഭവതാfത്ര ന ഗന്തവ്യം സംഗ്രാമേfപ്യനയാ സമം**

എന്റെ കൈക്കരുത്തുകണ്ട് അങ്ങിപ്പോൾ യഥാസുഖം വിഹരിച്ചാലും. രാജാവേ, അവളോടുപൊരുതാൻ അങ്ങ് ഇപ്പോൾ പോകേണ്ടതില്ല.

## വ്യാസ ഉവാച

**52. ഏവം ബ്രുവതി രാജേന്ദ്രം ബാഷ്കളേ മദഗർവിതേ**
**പ്രണമ്യ നൃപതി തത്ര ദുർധരോ വാക്യമബ്രവീത്**

മദോദ്ധതനായ ബാഷ്കളൻ രാജാവിനോട് ഇങ്ങനെ പറയവേ, രാജാവിനെ വണങ്ങിക്കൊണ്ട് ദുർധരൻ ഇങ്ങനെ പറഞ്ഞു:

## ദുർധര ഉവാച

**53. മഹിഷാഹം വിജേഷ്യാമി ദേവീം ദേവവിനിർമിതാം**
**അഷ്ടാദശഭുജാം രമ്യാം കാരണാച്ച സമാഗതാം**

മഹിഷ മഹാരാജാവേ, എന്തോ കാരണത്താൽ ഇവിടെ എത്തിയ പതിനെട്ടു കൈകളുള്ള സുന്ദരിയും ദേവനിർമ്മിതയുമായ ആ ദേവിയെ ഞാൻ ജയിച്ചു കൊള്ളാം.

**54. രാജൻ ഭീഷയിതും ത്വാം വൈ പ്രായൈഷാ നിർമ്മിതാ സുരൈഃ**
**വിഭീഷികേയം വിജ്ഞായ ത്യജ മോഹം മനോഗതം**

രാജാവേ, അങ്ങയെ ഭീഷണിപ്പെടുത്താൻ ദേവന്മാർ സൃഷ്ടിച്ചതാണിവളെ. ഭീഷണിപ്പെടുത്താൻ മാത്രം വന്നവളാണെന്നുകരുതി ഇവളിലുള്ള മോഹം വെടിഞ്ഞാലും.

**55. രാജനീതിരിയം രാജൻ മന്ത്രികൃത്യം തഥാ ശൃണു**
**സാത്വികാ രാജസാഃ കേചിത്താമസാശ്ച തഥാപരേ**

രാജാവേ, രാജധർമ്മം ഇതാണ്. അതുപോലെ ഇനിയും മന്ത്രിധർമ്മം എന്താണെന്നു കേട്ടാലും. ചിലർ സാത്വികരാണ്; ചിലർ രാജസന്മാരും മറ്റുചിലർ താമസന്മാരുമാണ്. ഇങ്ങനെ മൂന്നു തരം മന്ത്രിമാരുണ്ട്.

**56. മന്ത്രിണസ്ത്രിവിധാ ലോകേ ഭവന്തി ദാനവാധിപ**
**സാത്വികാഃ പ്രഭുകാര്യാണി സാധയന്തി സ്വശക്തിഭിഃ**

നേ ദാനവശ്രേഷ്ഠ, ലോകത്ത് ഇങ്ങനെ മൂന്നു തരം മന്ത്രിമാരുണ്ട്. ഇവരിൽ സാത്വികന്മാർ സ്വശക്തികൊണ്ട് പ്രഭുകാര്യം നിറവേറ്റുന്നു.

**57. ആത്മ കൃത്യം പ്രകുർവന്തി സ്വാമികാര്യാവിരോധതഃ**
**ഏകചിത്താ ധർമ്മപരാ മന്ത്രശാസ്ത്രവിശാരദാഃ**

ഏകചിത്തരും ധർമ്മനിഷ്ഠരും മന്ത്രാലോചനാവിദഗ്ദരുമായ അവർ സ്വാമികാര്യത്തിനു വിരോധമില്ലാത്തവിധം സ്വന്തം കാര്യവും നടത്തുന്നു.

**58. രാജസാ ഭിന്നചിത്താശ്ച സ്വകാര്യനിരതാഃ സദാ**
**കദാചിത്സ്വാമികാര്യം തേ പ്രകുർവന്തി യദൃച്ഛയാ**

രാജസന്മാർ ഭേദബുദ്ധിയുള്ളവരും സദാ സ്വകാര്യനിരതരുമാണ്. അവർ യാദൃച്ഛികമായി ചിലപ്പോൾ പ്രഭുകാര്യങ്ങളും നിർവ്വഹിച്ചെന്നുവരാം.

**59. താമസാലോഭനിരതാഃ സ്വകാര്യനിരതാഃ സദാ**
**പ്രഭുകാര്യം വിനാശൈ്യവ സ്വകാര്യം സാധയന്തി തേ**

താമസന്മാർ ലോഭികളും സദാ സ്വകാര്യനിരതരുമാണ്. പ്രഭുകാര്യം മുടക്കിയിട്ടും അവർ സ്വന്തം കാര്യം കാണുന്നു.

**60. സമയം തേ വിഭിദ്യന്തേ പരൈസ്തു പിരിവഞ്ചിതാഃ**
**സ്വഛിദ്രം ശത്രുപക്ഷീയാൻ നിർദിശന്തി ഗൃഹസ്ഥിതാഃ**

ശത്രുക്കളാൽ വഞ്ചിതരായ അവർ സമയം കണ്ട് കൂറു മാറും. തറവാട്ടിലിരുന്നുകൊണ്ട് ഉള്ളിലുള്ള ഛിദ്രം ശത്രുപക്ഷത്തെ അവർ അറിയിക്കുന്നവരാണ്.

**61. കാര്യഭേദകരാ നിത്യം കോശഗുപ്താസിവത്സദാ**
**സംഗ്രാമേƒഥ സമുത്പന്നേ ഭീഷയന്തി പ്രഭും സദാ**

ഉറയിൽ വച്ചിരിക്കുന്ന വാളുപോലെ അവർ നിത്യവും കാര്യങ്ങൾ തകരാറിലാക്കുന്നു. യുദ്ധമുണ്ടായാൽ അവർ തങ്ങളുടെ പ്രഭുവിനെ സദാ ഭയപ്പെടുത്തിക്കൊണ്ടിരിക്കുകയും ചെയ്യും.

**62. വിശ്വാസസ്തു ന കർത്തവ്യസ്തേഷാം രാജൻ കദാചന**
**വിശ്വാസേ കാര്യഹാനി സ്യാത് മന്ത്രഹാനിഃ സദൈവ ഹി**

രാജാവേ, അവരെ ഒരിക്കലും വിശ്വസിക്കരുത്.അവരെ വിശ്വസിച്ചാൽ കാര്യഹാനിയുണ്ടാകും. കാര്യാലോചനയ്ക്ക് സദാ മുടക്കം ഉണ്ടാവുകയും ചെയ്യും.

**63. ഖലാഃ കിം കിം ന കുർവ്വന്തി വിശ്വസ്താ ലോഭതത്പരാഃ**
**താമസാഃ പാപനിരതാ ബുദ്ധിഹീനാഃ ശഠാസ്തഥാ**

ലോഭമതികളായ ആ ദുഷ്ടന്മാരെ വിശ്വസിച്ചാൽ അവർ എന്തെല്ലാം ചെയ്യില്ല? തമഃപ്രകൃതികളായ അവർ പാപനിരതരും ബുദ്ധികെട്ടവരും അതുപോലെ ശഠന്മാരുമാണ്.

**64. തസ്മാത് കാര്യം കരിഷ്യാമി ഗത്വാƒഹം രണമസ്തകേ**
**ചിന്താ ത്വയാ ന കർത്തവ്യാ സർവ്വഥാ നൃപസത്തമ**

അതുകൊണ്ട് ഞാൻ രണാങ്കണത്തിലേക്കുചെന്ന് അങ്ങയുടെ കാര്യം നിറവേറ്റാം. രാജാവേ ഒരു പ്രകാരത്തിലും അങ്ങ് ചിന്താകുലനാവേണ്ട കാര്യമില്ല.

**65. ഗൃഹീത്വാ താം ദുരാചാരാമാഗമിഷ്യാമി സത്വരഃ**
**പശ്യ മേƒദ്യ ബലം ധൈര്യം പ്രഭുകാര്യം സ്വശക്തിതഃ**

ആ സ്വൈരിണിയെ പിടിച്ചുകെട്ടി ഞാൻ വേഗം കൊണ്ടു വന്നേക്കാം. കണ്ടു കൊള്ളൂ, പ്രഭുകാര്യം നേടാനുള്ള എന്റെ ബലവും ധൈര്യവും.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ദ്വാദശോƒദ്ധ്യായഃ

## അഥ ത്രയോദശോƒദ്ധ്യായഃ

### വ്യാസ ഉവാച

**1. ഇത്യുക്ത്വാ തൗ മഹാബാഹൂ ദൈത്യൗ ബാഷ്കലദുർമുഖൗ**
**ജഗ്മതുർ മദദിഗ്ദ്ധാംഗൗ സർവ്വശസ്ത്രാസ്ത്ര കോവിദൗ**

എന്നിങ്ങനെ പറഞ്ഞുകൊണ്ട്, വീരന്മാരും ശസ്ത്രാസ്ത്ര വിദ്യകളിൽ നിപുണന്മാരും മദഗർവിതരും ദൈത്യന്മാരുമായ ബാഷ്കള ദുർമുഖന്മാർ അവിടെനിന്നു പുറപ്പെട്ടു.

**2. തൗ ഗത്വാ സമരേ ദേവീമൂചതുർവചനം തദാ**
**ദാനവൗ ച മദോന്മത്തൗ മേഘഗംഭിരയാ ഗിരാ**

മദോന്മരത്തരായ ആ ദാനവന്മാർ രണാങ്കണത്തിൽ ചെന്ന് ദേവിയോട് മേഘഗംഭിരമായ സ്വരത്തിൽ ഇങ്ങനെ പറഞ്ഞു:

**3. ദേവി ദേവ ജിതാ യേന മഹിഷേണ മഹാത്മനാ**
**വരയ ത്വം വരാരോഹേ സർവ്വദൈത്യാധിപം നൃപം**

ദേവി, ദേവന്മാരെയെല്ലാം ജയിച്ചവനാണ് മഹാത്മാവായ മഹിഷാസുരൻ. ഹേ സുന്ദരി, ദൈത്യന്മാരുടെയെല്ലാം അധിപനായ ആ രാജാവിനെ നീ വരിച്ചുകൊള്ളൂ.

**4. സ കൃത്വാ മാനുഷംരൂപം സർവ്വലക്ഷണസംയുതം**
**ഭൂഷിതം ഭൂഷണൈർദിവ്യൈസ്ത്വാമേഷ്യതി രഹഃ കില**

അദ്ദേഹം സർവ്വലക്ഷണങ്ങളും തികഞ്ഞ മനുഷ്യരൂപം പൂണ്ട് ദിവ്യാഭരണ വിഭൂഷിതനായി നിന്റെ അടുക്കൽ രഹസ്യമായി എത്തുമല്ലോ.

**5. ത്രൈലോക്യവിഭവം കാമം ത്വമേഷ്യസി ശുചിസ്മിതേ**
**മഹിഷേ പരമം ഭാവം കുരു കാന്തേ മനോഗതം**

നറും പുഞ്ചിരിയാർന്നവളേ, നിനക്ക് മുപ്പാരിലെ വിഭവങ്ങളെല്ലാം ലഭിക്കും. ഹേ സുന്ദരി, മഹിഷനിൽ അത്യന്തം പ്രേമമുള്ളവളായിത്തീർന്നാലും.

**6. കൃത്വാ പതിം മഹാവീരം സംസാരസുഖമദ്ഭുതം**
**ത്വം പ്രാപ്സ്യസി പികാലാപേ യോഷിതാം ഖലു വാഞ്ഛിതം**

ഹേ കുയിൽ വാണി, മഹാവീരനായ അദ്ദേഹത്തെ ഭർത്താവാക്കിയിട്ട്, സ്ത്രീകളെല്ലാം ആഗ്രഹിക്കുന്ന അദ്ഭുതകരമായ സംസാരസുഖം നിനക്കു നേടാം.

## ശ്രീദേവ്യുവാച

7. ജാല്മ ത്വം കിം വിജാനാസി നാരീയം കാമമോഹിതാ
മന്ദബുദ്ധിബലാത്യർത്ഥം ഭജേയം മഹിഷം ശഠം

എടാ നീച, ശഠനായ മഹിഷനെ വരിക്കാൻ തക്കവണ്ണം ബുദ്ധിശൂന്യയും കാമാർത്തയുമായ പെണ്ണാണ് ഈ ഞാൻ എന്നാണോ നിന്റെ വിചാരം?

8. കുലശീലഗുണൈസ്തുല്യം തം ഭജന്തി കുലസ്ത്രിയഃ
അധികം രൂപചാതുര്യബുദ്ധിശീലക്ഷമാദിഭിഃ

തങ്ങളെക്കാൾ കൂടുതൽ രൂപസൗന്ദര്യം, സാമർത്ഥ്യം, ബുദ്ധി, ശീലം, ക്ഷമ എന്നിവ ഉള്ളവനെയോ തങ്ങൾക്കു തുല്യം കുലശീലാദി ഗുണങ്ങൾ ഉള്ളവനെയോ മാത്രമേ കുല സ്ത്രീകൾ വരിക്കൂ.

9. കാ തു കാമാതുരാ നാരീ ഭജേച്ച പശുരൂപിണം
പശുനാമാധമം നൂനം മഹിഷം ദേവരൂപിണീ

ദേവരൂപിണിയായ എതു സ്ത്രീയാണ് കാമാർത്തയായി മഹിഷാകൃതി പൂണ്ട മൃഗാധമനെ ഭർത്താവായി വരിക്കുക?

10. ഗച്ഛതം മഹിഷം തൂർണ്ണം ഭൂപം ബാഷ്കല ദുർമുഖൗ
വദതം തദ്വചോ ദൈത്യം ഗദതുല്യം വിഷാണിനം

ബാഷ്കല ദുർമുഖന്മാരേ, നിങ്ങൾ വേഗം ആ മഹിഷരാജാവിന്റെ അടുത്തേക്കു ചെല്ലിൻ. എന്നിട്ട് വ്യാധിപോലെ വർജ്യനും കൊമ്പുള്ളവനുമായ ആ ദൈത്യനോട് ഞാൻ പറയുന്ന കാര്യം പറയണം.

11. പാതാളം ഗച്ഛ വാഽഭ്യേത്യ സംഗ്രാമം കുരു വാ മയാ
രണേ ജാതേ സഹസ്രാക്ഷോ നിർഭയഃ സ്യാദിതി ധ്രുവം

പാതാളത്തിലേക്കു പോകുകയോ എന്നോടു യുദ്ധം ചെയ്യുകയോ ആവാം. യുദ്ധം ഉണ്ടായാൽ ദേവേന്ദ്രൻ നിർഭയനായിത്തീരുമെന്നുള്ളത് തീർച്ചയാണ്.

12. ഹത്വാഹം ത്വാം ഗമിഷ്യാമി നാന്യഥാ ഗമനം മമ
ഇത്ഥം ജ്ഞാത്വാ സുദുർബുദ്ധേ യഥേച്ഛസി തഥാ കുരു

ഞാൻ നിന്നെ കൊന്നിട്ടേ പോകൂ. അല്ലാതെ ഞാൻ പോകില്ല. വിവരം കെട്ടവനേ ഇത്രയും മനസ്സിലാക്കിയിട്ട് നിനക്ക് ഇഷ്ടം പോലെ ചെയ്യാം.

13. മാമനിർജിത്യ ഭൂഭാഗേ ന സ്ഥാനം തേ കദാചന
ഭവിഷ്യതി ചതുഷ്പാദ ദിവി വാ ഗിരികന്ദരേ

എടാ നാല്ക്കാലി, എന്നെ ജയിക്കാതെ നിനക്ക് ഭൂമിയിലോ സ്വർഗ്ഗത്തോ പർവ്വതങ്ങളിലെ ഗുഹകളിലോ ഇടം കിട്ടില്ല, ഒരിക്കലും.

## വ്യാസ ഉവാച

14. ഇത്യുക്തൗ തൗ തയാ ദൈത്യൗ കോപാകുലിതലോചനൗ
ധനുർബാണധരൗ വീരൗ യുദ്ധകാമൗ ബഭൂവതുഃ

ഇങ്ങനെ ദേവി പറഞ്ഞതുകേട്ട രണ്ടു ദൈത്യന്മാരുടെയും കണ്ണുകൾ കോപത്താൽ കലങ്ങി. അമ്പും വില്ലും ധരിച്ച് ഇരുവരും യുദ്ധത്തിന് ഒരുങ്ങി.

15. കൃത്വാ സുവിപുലം നാദം ദേവീ സാ നിർഭയാ സ്ഥിതാ
ഉഭൗ ച ചക്രതുസ്തീവ്രാം ബാണവൃഷ്ടിം കുരൂദ്വഹ

അതിഭയങ്കരമായി ശബ്ദിച്ചുകൊണ്ട് ദേവി നിർഭയം രണഭൂമിയിൽ നിന്നു. അപ്പോൾ ആ രണ്ട് അസുരന്മാരും തീവ്രമായ ശരവർഷം തുടങ്ങി.

16. ഭഗവത്യപി ബാണൗഘാൻ മുമോച ദാനവൗ പ്രതി
കൃത്വാ/തിമധുരം നാദം ദേവകാര്യാർത്ഥസിദ്ധയേ

ദേവിയും ദേവകാര്യത്തിനായി അതിമധുരമായ ശബ്ദത്തോടെ ദാനവന്മാരുടെ നേർക്ക് അസ്ത്രങ്ങൾ ഉതിർത്തു.

17. തയോസ്തു ബാഷ്കലസ്തൂർണ്ണം സമ്മുഖോ/ഭൂദ്രണാംഗണേ
ദുർമുഖഃ പ്രേക്ഷകസ്തത്ര ദേവീമഭിമുഖഃ സ്ഥിതഃ

ആ രണ്ടു പേരിൽ ബാഷ്കളൻ വേഗം രണഭൂമിയിൽ വച്ച് ദേവിയെ നേരിട്ടു. ദുർമുഖൻ ദേവിക്കഭിമുഖമായി യുദ്ധം നിരീക്ഷിച്ചുകൊണ്ടിരുന്നു.

18. തയോർയുദ്ധമഭൂദ്ഘോരം ദേവീബാഷ്കലയോസ്തദാ
ബാണാസിപരിഘാഘാതൈർഭയദം മന്ദചേതസാം

അപ്പോൾ ദേവിയും ബാഷ്കളനും തമ്മിൽ,മന്ദബുദ്ധികൾക്കു ഭയം ജനിപ്പിക്കും വിധം, അമ്പുകളും വാളും ഉലക്കയും കൊണ്ടുള്ള അതിഭയങ്കരമായ യുദ്ധം നടന്നു.

19. തതഃ ക്രുദ്ധാ ജഗന്മാതാ ദൃഷ്ട്വാ തം യുദ്ധദുർമദം
ജഘാന പഞ്ചഭിർബാണൈഃ കർണ്ണാകൃഷ്ടൈഃ ശിലാശിതൈഃ

യുദ്ധദുർമദനായി കണ്ട ബാഷ്കളന്റെ നേർക്ക്ക്രുദ്ധയായിത്തീർന്ന ജഗന്മാതാവ് കർണ്ണാന്തം വിൽവലിച്ച് അതിതീഷ്ണങ്ങളായ അഞ്ച് അമ്പുകൾ അയച്ചു.

20. ദാനവോ/പി ശരാൻ ദേവ്യാശ്ചിച്ഛേദ നിശിതൈഃ ശരൈഃ
സപ്തഭിസ്താഡയാമാസ ദേവീം സിംഹോപരിസ്ഥിതാം.

ദാനവനും നിശിതശരങ്ങൾകൊണ്ട് ദേവിയുടെ ശരങ്ങളെ ഛേദിച്ചു. സിംഹത്തിനുമേൽ ഇരിക്കുന്ന ദേവിയെ ഏഴുശരങ്ങൾ കൊണ്ട് പീഡിപ്പിച്ചു.

21. സാ/പി തം ദശഭിസ്തീക്ഷ്ണൈഃ സപീതൈഃ സായകൈഃ ഖലം
ജഘാന തച്ഛരാംച്ഛിത്വാ ജഹാസ ച മുഹുർമുഹുഃ

ദേവി ആ ഖലന്റെ നേർക്ക് കാച്ചി മൂർച്ച വരുത്തിയ പത്ത് അതിതീക്ഷ്ണങ്ങളായ അമ്പുകൾ പ്രയോഗിച്ച് അവനയച്ച ഏഴ് അമ്പുകളും മുറിച്ചിട്ട് വീണ്ടും വീണ്ടും അട്ടഹസിച്ചു.

22. അർദ്ധചന്ദ്രേണ ബാണേന ചിച്ഛേദ ച ശരാസനം
ബാഷ്കളോ/പി ഗദാം ഗൃഹ്യ ദേവീം ഹന്തുമുപായയൗ

ദേവി, അർദ്ധചന്ദ്രബാണം കൊണ്ട് അവന്റെ ചാപവും ഭഞ്ജിച്ചു. ബാഷ്കളനാവട്ടെ ഗദയുമെടുത്തുകൊണ്ട് ദേവിയെ കൊല്ലാനായി പാഞ്ഞടുത്തു.

23. ആഗച്ഛന്തം ഗദാപാണിം ദാനവം മദഗർവിതം
ചണ്ഡികാ സ്വഗദാഘാതൈഃ പാതയാമാസ ഭൂതലേ

ഗദയുമേന്തി മദഗർവിതനായി തന്റെ നേർക്കുപാഞ്ഞുവരുന്ന ദാനവനെ ദേവി സ്വ ഗദകൊണ്ട് ആഞ്ഞ് അടിച്ച് താഴെ വീഴ്ത്തി.

24. ബാഷ്കലഃ പതിതോ ഭൂമൗ മുഹൂർത്താദുത്ഥിതഃ പുനഃ
ചിക്ഷേപ ച ഗദാം സോ/പി ചണ്ഡികാം ചണ്ഡവിക്രമഃ

താഴെ വീണ പ്രചണ്ഡ പരാക്രമിയായ ബാഷ്കളൻ ക്ഷണത്തിനുള്ളിലെഴുന്നേറ്റ് തന്റെ ഗദ ചണ്ഡികയുടെ നേർക്ക് എറിഞ്ഞു.

**25. തമാഗച്ഛന്തമാലോക്യ ദേവീ ശൂലേന വക്ഷസി**
**ജഘാന ബാഷ്കളം ക്രുദ്ധാ പപാത ച മമാര സഃ**

തന്റെ നേർക്കു വരുന്ന അവനെ കണ്ട ദേവി കോപിച്ച് അവന്റെ മാറിടം നോക്കി ശൂലം പ്രയോഗിച്ചു. അതേറ്റ അവൻ അവിടെ വീണ് മരിച്ചു.

**26. പതിതേ ബാഷ്കലേ സൈന്യം ഭഗ്നം തസ്യ ദുരാത്മനഃ**
**ജയേതി ച മുദാ ദേവാശ്ചുക്രുശുർഗഗനേ സ്ഥിതാഃ**

ബാഷ്കലൻ മരിച്ചതോടെ അവന്റെ സൈന്യവും ഛിന്നഭിന്നമായി. ദേവന്മാർ ആകാശവീഥിയിൽ നിന്ന് സന്തോഷത്തോടെ ജയഘോഷം മുഴക്കി.

**27. തസ്മിംശ്ച നിഹതേ ദൈത്യേ ദുർമുഖോ/തിബലാന്വിതഃ**
**ആജഗാമ രണേ ദേവീം ക്രോധസംരക്തലോചനഃ**

ആ ദൈത്യൻ കൊല്ലപ്പെട്ടപ്പോൾ ക്രോധത്താൽ കണ്ണു കലങ്ങിയവനും അതിശക്തനുമായ ദുർമുഖൻ ദേവിയെ നേരിടാൻ യുദ്ധരംഗത്തു വന്നു.

**28. തിഷ്ഠ, തിഷ്ഠാ, ബലേ സോ/പി ഭാഷമാണഃ പുനഃ പുനഃ**
**ധനുർബാണധരഃ ശ്രീമാൻ രഥസ്ഥഃ കവചാവൃതഃ**

'നില്ക്കെടി പെണ്ണേ അവിടെ നില്ക്ക്' എന്നിങ്ങനെ വീണ്ടും വീണ്ടും ജല്പിച്ചു കൊണ്ട് വില്ലും അമ്പുമേന്തി പടച്ചട്ടയുമണിഞ്ഞ് രഥത്തിൽ കയറിയാണ് അവന്റെ വരവ്.

**29. തമാഗച്ഛന്തമാലോക്യ ദേവീ ശംഖമവാദയത്**
**കോപയന്തീ ദാനവം തം ജ്യാഘോഷം ച ചകാര ഹ**

അവൻ വരുന്നതു കണ്ടിട്ട് ദേവി ശംഖനാദം മുഴക്കി. ആ ദൈത്യനെ പ്രകോപിപ്പിക്കുമാറ് ഞാണൊലിയും മുഴക്കി.

**30. സോ/പി ബാണാൻ മുമോചാശു തീക്ഷ്ണാനാശീവിഷോപമാൻ**
**സ്വബാണൈസ്താൻ മഹാമായാ ചിച്ഛേദ ച നനാദ ച**

അവൻ സർപ്പതുല്യങ്ങളായ തീക്ഷ്ണശരങ്ങൾ പ്രയോഗിച്ചു തുടങ്ങി. അവയെല്ലാം സ്വ ബാണങ്ങൾ കൊണ്ടു ഛേദിച്ചിട്ട് ആ മായാസ്വരൂപിണി ഗർജിച്ചു.

**31. തയോഃ പരസ്പരം യുദ്ധം ബഭൂവ തുമുലം നൃപ**
**ബാണശക്തിഗദാഘാതൈർമുസലൈസ്തോമരൈസ്തഥാ**

രാജാവേ,അവർ തമ്മിൽ അതിഭയങ്കരമായ യുദ്ധം ആരംഭിച്ചു.ബാണവും ശൂലവും ഗദയും ഉലക്കയും തോമരവും പരസ്പരം പ്രയോഗിച്ചു.

**32. രണഭൂമൗ തദാ ജാതാ രുധിരൗഘവഹാ നദീ**
**പതിതാനി തദാ തീരേ ശിരാംസി പ്രബഭുസ്തദാ**

അപ്പോൾ പോർക്കളത്തിൽ ചോരപ്പുഴ ഒഴുകി. അതിന്റെ കരയ്ക്ക് യോദ്ധാക്കളുടെ ശിരസ്സുകൾ വീണു തിളങ്ങി.

**33. യഥാ സന്തരണാർത്ഥായ യമകിങ്കരനായകൈഃ**
**തുംബീഫലാനി നീതാനി നവശിക്ഷാപരൈർമുദാ**

പുതുതായി പണിക്കെത്തിയ യമകിങ്കരന്മാരിൽ പ്രമുഖന്മാർ പുഴകടക്കാൻ വേണ്ടി ചേർത്തുവെച്ച ചുരയ്ക്കാക്കുനപോലെ അവ കാണുമാറായി.

**34. രണഭൂമിസ്തദാ ഘോരാ ബഭൂവാതീവ ദുർഗമാ**
**ശരീരൈഃ പതിതൈർഭൂമൗ ഖാദ്യമാനൈർവൃകാദിഭിഃ**

ഭൂമിയിൽവീണ ശവശരീരങ്ങളും അവ തിന്നാൻ വരുന്ന ചെന്നായ്ക്കളും നിറഞ്ഞ ആ പോർക്കളം ഘോരവും ദുർഗമവുമായിത്തീർന്നു.

**35. ഗോമായുസാരമേയാശ്ച കാകാഃ കങ്കാ അയോമുഖാഃ**
**ഗൃധ്രാഃ ശ്യേനാശ്ച ഖാദന്തി ശരീരാണി ദുരാത്മനാം**

ആ ദുരാത്മാക്കളുടെ ശവങ്ങളെ കുറുക്കനും പട്ടിയും കാക്കയും പെരുംപരുന്തും കഴുകനും പരുന്തുംകൊത്തിയും കടിച്ചും തിന്നുതുടങ്ങി.

**36. വവൗ വായുശ്ച ദുർഗന്ധോ മൃതാനാം ദേഹസംഗതഃ**
**അഭൂത് കിലകിലാശബ്ദഃ ഖഗാനം പലഭക്ഷിണാം**

ശവദുർഗന്ധത്താൽ മലിനമായ കാറ്റുവീശി. ശവംതിന്നുനിറഞ്ഞ പറവക്കൂട്ടം ചിലച്ചു.

**37. തദാ ചുകോപ ദുഷ്ടാത്മാ ദുർമുഖഃ കാലമോഹിതഃ**
**ദേവീമുവാച ഗർവേണ കൃത്വാ ചോർദ്ധ്വകരം ശുഭം**

അപ്പോൾ ദുഷ്ടാത്മാവായ ദുർമുഖൻ കാലവശഗനായി കോപിച്ച് അഹങ്കാരത്തോടെ കൈ ഉയർത്തിപ്പിടിച്ചുകൊണ്ട് ദേവിയോടു പറഞ്ഞു:

**38. ഗച്ഛ ചണ്ഡി ഹനിഷ്യാമി ത്വാമദ്യൈവ സുബാലിശേ**
**ദൈത്യം വാ ഭജ വാമോരു മഹിഷം മദഗർവിതം**

എടീ, കുട്ടിക്കളിവിടാത്തവളെ, ചണ്ഡി, പൊയ്ക്കോ. അല്ലെങ്കിൽ ഇപ്പോൾതന്നെ ഞാൻ നിന്നെ കൊല്ലും. അല്ലെങ്കിൽ മദഗർവിതനായ ആ മഹിഷാസുരനെ വരിച്ചാലും മതി.

**ദേവ്യുവാച**

**39. ആസന്നമരണഃ കാമം പ്രലപസ്യദ്യ മോഹിതഃ**
**അദ്യൈവ ത്വാം ഹനിഷ്യാമി യഥാƒയം ബാഷ്കലോ ഹതഃ**

ചാവാറായ നീ ഇപ്പോൾ മോഹിതനായി ഓരോന്നു പുലമ്പുകയാണ്. ഇപ്പോൾതന്നെ ഞാൻ ബാഷ്കളനെ കൊന്നപോലെ നിന്നെയും കൊല്ലുന്നുണ്ട്.

**40. ഗച്ഛ വാ തിഷ്ഠ വാ മന്ദ മരണം യദി രോചതേ**
**ഹത്വാ ത്വാം വൈ വധിഷ്യാമി ബാലിശം മഹിഷീസുതം**

ബുദ്ധികെട്ടവനേ, ഓടിക്കോ. മരിക്കാനാണ് ആഗ്രഹമെങ്കിൽ അവിടെ നില്ക്ക്. നിന്നെ കൊന്നിട്ടുവേണം നിസ്സാരനായ ആ എരുമക്കിടാവിനെയും കൊല്ലാൻ.

**41. തച്ഛ്രുത്വാ വചനം തസ്യാ ദുർമുഖോ മർത്തുമുദ്യതഃ**
**മുമോച ബാണവൃഷ്ടിം തു ചണ്ഡികാംപ്രതി ദാരുണാം**

ആ ദേവിയുടെ വാക്കുകേട്ട് ദുർമുഖൻ മരിക്കാൻതന്നെ ഒരുങ്ങിയവനെപ്പോലെ ചണ്ഡികയുടെ നേർക്ക് അതിഘോരമായ ശരമാരി വർഷിച്ചു.

42. സാ/പി താം തരസാ ഛിത്വാ ബാണവൃഷ്ടിം ശിതൈഃ ശരൈഃ
ജഘാന ദാനവം ക്രുദ്ധാ വൃത്രം വജ്രധരോ യഥാ

ദേവി നിശിതശരങ്ങൾ കൊണ്ട് അവന്റെ ബാണങ്ങൾ മുറിച്ചു.ഇന്ദ്രൻ വൃത്രാസുരനെ എന്ന പോലെ കുപിതയായി ആ ദാനവനെ ശരങ്ങൾ കൊണ്ടു പൊതിഞ്ഞു.

43. തയോഃ പരസ്പരം യുദ്ധം സംജാതം ചാതികർക്കശം
ഭയദം കാതരാണാം ച ശൂരാണാം ബലവർധനം

അവർ തമ്മിൽ അതിഭയങ്കരമായി യുദ്ധം ചെയ്തു. ഭീരുക്കളെ അതു ഭയപ്പെടുത്തി. ശൂരർക്ക് അത് ഉശിരു കൂട്ടി.

44. ദേവീ ചിച്ഛേദ തരസാ ധനുരസ്യ കരേ സ്ഥിതം
തഥൈവ പഞ്ചഭിർബാണൈർബഭഞ്ജ രഥമുത്തമം

ദേവി അവന്റെ കൈയിലിരുന്ന വില്ല് വേഗം മുറിച്ചു കളഞ്ഞു. അതുപോലെ അഞ്ചു ബാണങ്ങൾ ഒന്നിച്ചയച്ച് അവന്റെ ഉത്തമമായ രഥവും തകർത്തു.

45. രഥേ ഭഗ്നേ മഹാബാഹുഃ പദാതിർ ദുർമുഖസ്തദാ
ഗദാം ഗൃഹീത്വാ ദുർധർഷോ ജഗാമ ചണ്ഡികാം പ്രതി

രഥം പൊടിഞ്ഞപ്പോൾ മഹാബാഹുവായ ദുർമുഖൻ ഭയങ്കരമായ ഗദയുമെടുത്തുകൊണ്ട് നടന്നു ചണ്ഡികയുടെ നേർക്കു ചെന്നു.

46. ചകാര സ ഗദാഘാതം സിംഹമൗലൗ മഹാബലാത്
ന ചചാല ഹരിസ്ഥാനാത്താഡിതോ/പി മഹാബലഃ

അവൻ ആ ഗദകൊണ്ട് സിംഹത്തിന്റെ തലയ്ക്ക് ആഞ്ഞ് ഒരടി കൊടുത്തു. ബലവാനായ സിംഹം അടിയേറ്റിട്ടും സ്വസ്ഥാനത്തു നിന്ന് ഒട്ടും ഇളകിയില്ല.

47. അംബികാ തം സമാലോക്യ ഗദാപാണിം പുരസ്ഥിതം
ഖഡ്ഗേന ശിതധാരേണ ശിരശ്ചിച്ഛേദ മൗലിമത്

ഗദയുമേന്തി മുന്നിൽ നില്ക്കുന്ന അവനെ കണ്ടിട്ട് അംബിക മൂർച്ചയുള്ള വാളുകൊണ്ട് അവന്റെ മുടി ചൂടുന്ന മസ്തകം മുറിച്ചു കളഞ്ഞു.

48. ഛിന്നേ ച മസ്തകേ ഭൂമൗ പപാത ദുർമുഖോ മൃതഃ
ജയശബ്ദം തദാ ചക്രുർമുദിതാ നിർജരാ ഭൃശം

ശിരസ്സറ്റ് ദുർമുഖൻ താഴെ വീണു മരിച്ചു. ദേവന്മാർ സന്തുഷ്ടരായി ആകാശത്തു നിന്ന് ജയശബ്ദം മുഴക്കി.

49. തുഷ്ടുവുസ്താം തദാ ദേവീം ദുർമുഖേ നിഹതേ/മരാഃ
പുഷ്പവൃഷ്ടിം തദാ ചക്രുർജയശബ്ദം നഭഃ സ്ഥിതാഃ

ദുർമുഖൻ മരിച്ചപ്പോൾ ദേവന്മാർ ദേവിയെ സ്തുതിച്ചു. ആകാശഗതരായ ദേവന്മാർ പുഷ്പവൃഷ്ടിചെയ്ത് ജയശബ്ദം മുഴക്കി.

50. ഋഷയഃ സിദ്ധഗന്ധർവാഃ സവിദ്യാധരകിന്നരാഃ
ജഹൃഷുസ്തം ഹതം ദൃഷ്ട്വാ ദാനവം രണമസ്തകേ

ഋഷികളും സിദ്ധന്മാരും ഗന്ധർവ്വന്മാരും വിദ്യാധരന്മാരും കിന്നരന്മാരും യുദ്ധത്തിൽ ദൈത്യർ നിഹനിക്കപ്പെട്ടതുകണ്ട് സന്തോഷിച്ചു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

## അഥ ചതുർദശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. **ദുർമുഖം നിഹതം ശ്രുത്വാ മഹിഷഃ ക്രോധമൂർച്ഛിതഃ**
**ഉവാച ദാനവാൻ സർവ്വാൻ കിം ജാതമിതി ചാസകൃത്**

ദുർമുഖൻ കൊല്ലപ്പെട്ടെന്നു കേട്ടപ്പോൾ മഹിഷൻ ക്രോധാവിഷ്ടനായിത്തീർന്നു. സകല ദാനവന്മാരോടും എന്താണു സംഭവിച്ചത്? എന്ന് ആവർത്തിച്ചു ചോദിക്കുകയും ചെയ്തു.

2. **നിഹതൗ ദാനവൗ ശൂരൗ രണേ ദുർമുഖബാഷ്കലൗ**
**തന്ന്യാ തത്പരമാശ്ചര്യം പശ്യന്തു ദേവ ചേഷ്ടിതം**

ദൈത്യശൂരന്മാരായ ബാഷ്കളദുർമുഖന്മാർ ഇരുവരും യുദ്ധത്തിൽ കൊല്ലപ്പെട്ടു. ഒരു സ്ത്രീയാണ് രണ്ടുപേരെയും കൊന്നത്. അതിൽ കൂടുതൽ ആശ്ചര്യമെന്താണ്? നോക്കൂ വിധിയുടെ വിളയാട്ടം!

3. **കാലോ ഹി ബലവാൻ കർത്താ സതതം സുഖദുഃഖയോഃ**
**നരാണാം പരതന്ത്രാണാം പുണ്യപാപാനുയോഗതഃ**

പരതന്ത്രരായ മനുഷ്യർക്ക് പുണ്യപാപങ്ങൾക്കനുസൃതമായി സദാ സുഖദുഃഖങ്ങൾ നൽകുന്ന കാലം മഹാശക്തൻതന്നെയാണ്.

4. **നിഹതൗ ദാനവശ്രേഷ്ഠൗ കിം കർത്തവ്യമതഃ പരം**
**ബ്രുവന്തു മിളിതാഃ സർവ്വേ യദ്യുക്തം കാര്യസങ്കടേ**

ദാനവശ്രേഷ്ഠരായ രണ്ടുപേരും വധിക്കപ്പെട്ടു. ഇനിയും എന്താണു ചെയ്യേണ്ടത്? ഈ ആപത്തിൽ യുക്തമായിട്ടുള്ളത് എന്താണെന്ന് നിങ്ങളെല്ലാവരും കൂടി ആലോചിച്ച് പറയുവിൻ.

5. **ഏവം ബ്രുവതി രാജേന്ദ്രേ മഹിഷേ*f*തിബലാന്വിതേ**
**ചിക്ഷുരാഖ്യസ്തു സേനാനീസ്തമുവാച മഹാരഥഃ**

അതിബലവാനായ മഹിഷരാജാവ് ഇങ്ങനെ പറയവേ ചിക്ഷുരൻ എന്നു പേരുള്ള മഹാരഥനായ സേനാപതി അദ്ദേഹത്തോടു പറഞ്ഞു:

6. **രാജന്നഹം ഹനിഷ്യാമി കാ ചിന്താ സ്ത്രീവിഹിംസനേ**
**ഇത്യുക്ത്വാ സ്വബലൈര്യുക്തഃ പ്രയയൗ രഥസംവൃതഃ**

രാജാവേ ഞാൻ അവളെ കൊല്ലാം. സ്ത്രീവധത്തെപ്പറ്റി ആലോചിച്ചിട്ട് എന്തു കാര്യം? എന്നുപറഞ്ഞു കൊണ്ട് തന്റെ സേനയോടു കൂടി രഥത്തിൽ കയറി രണാങ്കണത്തിലേക്കു പോയി.

7. **ദ്വിതീയം പാർഷ്ണിരക്ഷം തു കൃത്വാ താമ്രം മഹാബലം**
**മഹതാ സൈന്യഘോഷേണ പൂരയൻ ഗഗനം ദിശഃ**

മഹാബലവാനായ താമ്രനെ പിന്തുണനൽകുന്ന സൈന്യത്തിന്റെ നായകനാക്കി. ആ വലിയ സൈന്യങ്ങളുടെ ഘോഷം ദിങ്മുഖങ്ങളിലും ദ്യോവിലും മുഴങ്ങി.

8. തമാഗച്ഛന്തമാലോക്യ ദേവീ ഭഗവതീ ശിവാ
ചകാര ശംഖജ്യാഘോഷം ഘണ്ടാനാദം മഹാദ്ഭുതം

അവൻ വരുന്നതുകണ്ട് മംഗളസ്വരൂപിണിയായ ഭഗവതീദേവി അദ്ഭുതകരമായ ശംഖനാദവും ജ്യാഘോഷവും ഘണ്ടാനാദവും മുഴക്കി.

9. തത്രസുസ്തേന ശബ്ദേന തേ ച സർവ്വേ സുരാരയഃ
കിമേതദിതി ഭാഷന്തോ ദുദ്രുവുർഭയകമ്പിതാഃ

ആ ശബ്ദം കേട്ട് അസുരന്മാരെല്ലാം ഭയപ്പെട്ടു വിറച്ചു. എന്താണിതെന്ന് പറഞ്ഞ് അമ്പരന്ന് നാലുപാടും ഓടി.

10. ചിക്ഷുരാഖ്യസ്തു താൻദൃഷ്ട്വാ പലായനപരായണാൻ
ഉവാചാതീവ സംക്രുദ്ധഃ കിം ഭയം വഃ സമാഗതം

ഓടിപ്പോകുന്ന അവരെ കണ്ട് ചിക്ഷുരൻ അത്യധികം കോപിച്ച് 'നിങ്ങൾക്ക് എന്താണ് ഇത്രഭയം?' എന്നു ചോദിച്ചു.

11. അദ്യൈവാഹം ഹനിഷ്യാമി ബാണൈർബാലാം മദോന്നതാം
തിഷ്ഠന്ത്വത്ര ഭയം ത്യക്ത്വാ ദൈത്യാഃ സമരമൂർദ്ധനി

ഇപ്പോൾത്തന്നെ ഞാൻ ആ അഹങ്കാരിപ്പെണ്ണിനെ അമ്പുരൾക്കിരയാക്കിയേക്കാം. ദൈത്യന്മാരേ, പേടിക്കാതെ ഈ പോർക്കളത്തിൽത്തന്നെ നിന്നുകൊൾവിൻ.

12. ഇത്യുക്ത്വാ ദാനവശ്രേഷ്ഠശ്ചാപ പാണിർ ബലാന്വിതഃ
ആഗത്യ സംഗരേ ദേവീമിത്യുവാച ഗതവ്യഥഃ

ഇങ്ങനെ പറഞ്ഞുകൊണ്ട് ആ ദാനവൻ അമ്പും വില്ലുമേന്തി സൈന്യസമേതം പോർക്കളത്തിലെത്തി ദേവിയോട് സധൈര്യം ഇങ്ങനെ പറഞ്ഞു.

13. കിം ഗർജസി വിശാലാക്ഷി ഭീഷയന്തീതരാൻ നരാൻ
നാഹം ബിഭേമി തന്വംഗി ശ്രുത്വാ തേഽദ്യ വിചേഷ്ടിതം

ഹേ സുന്ദരി, മറ്റുള്ളവരെ പേടിപ്പിക്കാൻ നീ എന്തിന് ഇങ്ങനെ അലറുന്നു? നിന്റെ ഈ അട്ടഹാസം കേട്ടൊന്നും ഈ ഞാൻ ഭയപ്പെടുകയില്ല.

14. സ്ത്രീവധേ ദൂഷണം ജ്ഞാത്വാ തഥൈവാകീർത്തിസംഭവം
ഉപേക്ഷാം കുരുതേ ചിത്തം മദീയം വാമലോചനേ

സ്ത്രീവധം ദോഷമാണെന്ന് അറിയാവുന്നതുകൊണ്ടും ദുഷ്കീർത്തികിട്ടുമെന്നതു കൊണ്ടും ഹേ സുന്ദരി, എന്റെ മനസ്സ് അല്പം ഉപേക്ഷ വിചാരിച്ചുപോയി.

15. സ്ത്രീണാം യുദ്ധം കടാക്ഷൈശ്ച തഥാ ഹാവൈശ്ച സുന്ദരി
ന ശസ്ത്രൈർവിഹിതം ക്വാപി ത്വാദൃശീനാം കദാചന

ഹേ സുന്ദരി, പെണ്ണുങ്ങൾ പൊരുതുന്നത് കടാക്ഷങ്ങൾ കൊണ്ടും ഹാവാദികൾ കൊണ്ടുമാണല്ലോ. നിന്നെപ്പോലുള്ളവർക്ക് ഒരിക്കലും ആയുധംകൊണ്ടുള്ള യുദ്ധം പറഞ്ഞിട്ടില്ല.

16. പുഷ്പൈരപി ന യോദ്ധവ്യം കിം പുനർന്നിശിതൈഃ ശരൈഃ
ഭവാദൃശീനാം ദേഹേഷു ദുനോതി മാലതീദളം

പൂക്കൾകോണ്ടുപോലും പൊരുതാനാവാത്തവർ എങ്ങനെ കൂരമ്പുകൾ പ്രയോഗിക്കും? നിന്നെപ്പോലുള്ളവരുടെ പൂവുടൽ പിച്ചകപ്പൂപോലും മുറിപ്പെടുത്തും.

17. ധിഗ്ജന്മ മാനുഷേ ലോകേ ക്ഷാത്രധർമ്മാനുജീവിനാം
ലാളിതോ/യം പ്രിയോ ദേഹഃ കൃന്തനീയഃ ശിതൈഃ ശരൈഃ

ഈ ലോകത്ത് ക്ഷാത്രധർമ്മമനുസരിക്കേണ്ട മനുഷ്യരുടെ ജീവിതം എത്ര കഷ്ടമാണ്! ലാളിച്ചു പോറ്റുന്ന ഈ പ്രിയപ്പെട്ട ശരീരം കൂരമ്പുകൾകാണ്ട് തുളയ്ക്കേണ്ടിവരുന്നു.!

18. തൈലാഭ്യംഗൈഃ പുഷ്പവാസൈസ്തഥാ മിഷ്ടാന്നഭോജനൈഃ
പോഷിതേ/യം പ്രിയോ ദേഹോ ഘാതനീയഃ പരേഷുഭിഃ

തേച്ചുകുളിയും, സുഗന്ധവായുവേല്ക്കലും മിഷ്ടാന്ന ഭോജനവും കൊണ്ടു പുഷ്ടിപ്പെടുത്തിയ ശരീരം അന്യന്റെ അമ്പുകളേറ്റ് മുറിപ്പെടേണ്ടി വരുന്നല്ലോ!

19. ദേഹം ഛിത്വാസിധാരാഭിർധനഭൃജ്ജായതേ നരഃ
ധിഗ്ധനം ദുഃഖദം പൂർവ്വം പശ്ചാത്കിം സുഖദം ഭവേത്

ദേഹം വാൾമുനകൊണ്ട് അരിഞ്ഞിട്ടും മനുഷ്യൻ ധനം സമ്പാദിക്കുന്നു. തുടക്കത്തിലേ ദുഃഖമുണ്ടാക്കുന്ന ധനം ഒടുക്കം സുഖം നൽകുന്നതാകുമോ?

20. ത്വമപ്യജ്ഞൈവ വാമോരു യുദ്ധമാകാംക്ഷതേ യതഃ
സുഖം സംഭോഗജം ത്യക്ത്വാ കം ഗുണം വേത്സി സംഗരേ

ഹേ സുന്ദരി, നീയും ബുദ്ധികെട്ടവൾ തന്നെ. നീ യുദ്ധമാണല്ലോ ആഗ്രഹിക്കുന്നത്. ഭോഗസുഖത്തിനുപരിയായി യുദ്ധത്തിൽ നീ എന്തു സുഖമാണു കാണുന്നത്?

21. ഖഡ്ഗപാതം ഗദാഘാതം ഭേദനം ച ശിലീമുഖൈഃ
മരണാന്തേ തു സംസ്കാരോ ഗോമായുമുഖകർഷണം

വാളുകൊണ്ടുള്ള വെട്ട്; ഗദകൊണ്ടുള്ള അടി; അമ്പുകൊണ്ടുള്ള മുറിവ്; മരിച്ചുകഴിഞ്ഞാൽ സംസ്കാരക്രിയകൾ; കുറുനരികടിച്ചു വലിയ്ക്കൽ; ഇവയല്ലേ, യുദ്ധത്തിലെ സുഖങ്ങൾ?

22. തസ്യൈവ കവിഭിർധൂർത്തൈഃ കൃതം ചാതീവ ശംസനം
രണേ മൃതാനാം സ്വഃ പ്രാപ്തിരർത്ഥവാദോ/സ്തി കേവലഃ

ധൂർത്തരായ കവികളാണ് യുദ്ധത്തെ പ്രശംസിക്കുന്നത്. യുദ്ധത്തിൽ മരിച്ചാൽ സ്വർഗ്ഗം ലഭിക്കുമെന്ന ചൊല്ല് കേവലം അർത്ഥവാദപരമാണ്.

23. തസ്മാദ് ഗച്ഛ വരാരോഹേ യത്രതേ രമതേ മനഃ
ഭജ വാ ഭൂപതിം നാഥം ഹയാരിം സുരമർദ്ദനം

അതുകൊണ്ട് ഹേ സുന്ദരി, നിനക്ക് പ്രിയം തോന്നുന്ന സ്ഥലത്തേക്കു പോകുകയോ അല്ലെങ്കിൽ ദേവവൈരിയായ മഹിഷ മഹാരാജാവിനെ ഭർത്താവായി സ്വീകരിക്കുകയോ ചെയ്യാം.

24. ഏവം ബ്രുവണം തം ദൈത്യം പ്രോവാച ജഗദംബികാ
കിം മൃഷാ ഭാഷസേ മൂഢ ബുദ്ധിമാനിവ പണ്ഡിതഃ

ഇങ്ങനെ പറയുന്ന ആ ദൈത്യനോടു ജഗദംബിക പറഞ്ഞു: എടാ വിഡ്ഢി, നീ എന്തിനിങ്ങനെ വലിയ പണ്ഡിതനെപ്പോലെ വെറുതേ ചിലയ്ക്കുന്നു?

25. നീതിശാസ്ത്രം ന ജാനാസി വിദ്യാം ചാന്വീക്ഷികീം തഥാ
ന സേവിതാസ്ത്വയാ വൃദ്ധാ ന ധർമ്മേ മതിരസ്തി തേ

നിനക്ക് രാജനീതി അറിഞ്ഞുകൂടാ. ധർമ്മശാസ്ത്രവും പഠിച്ചിട്ടില്ല. വൃദ്ധന്മാരെ നീ സേവിച്ചിട്ടില്ല. നിനക്ക് ധർമ്മത്തിലും ശ്രദ്ധ ഉണ്ടായിട്ടില്ല.

**26. മൂർഖസേവാപരോ യസ്മാത്തസ്മാത്ത്വം മൂർഖ ഏവ ഹി**
**രാജധർമ്മം ന ജാനാസി കിം ബ്രവീഷി മമാഗ്രതഃ**

നീ മൂർഖനെയാണല്ലോസേവിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് നീയും മൂർഖൻ തന്നെ. രാജധർമ്മം എന്തെന്നറിയാത്ത നീ എന്റെ മുമ്പിൽ വന്ന് എന്താണു പുലമ്പുന്നത്?

**27. സംഗ്രാമേ മഹിഷം ഹത്വാ കൃത്വാ രുധിരകർദ്ദമം**
**യശഃസ്തംഭം സ്ഥിരം കൃത്വാ ഗമിഷ്യാമി യഥാസുഖം**

യുദ്ധത്തിൽ മഹിഷനെ കൊന്ന് രക്തച്ചെളിയുണ്ടാക്കി അതിന്മേൽ ശാശ്വതമായ കീർത്തിസ്തംഭം പണിതിട്ട് ഞാൻ യഥാസുഖം ഇവിടെ നിന്നു പോകും.

**28. ദേവാനാം ദുഃഖദാതാരം ദാനവം മദഗർവിതം**
**ഹനിഷ്യേഽഹം ദുരാചാരം യുദ്ധം കുരു സ്ഥിരോ ഭവ**

ദേവന്മാർക്കു ദുഃഖം നൽകുന്നവനും മദഗർവിതനും ദുരാചാരിയുമായ ആ അസുരനെ ഞാൻ കൊല്ലും. പതറാതെനിന്നു പൊരുതിക്കോളളൂ.

**29. ജീവിതേച്ഛാഽസ്തിചേന്മൂഢ മഹിഷസ്യ തഥാ തവ**
**തദാ ഗച്ഛന്തു പാതാളം ദാനവാഃ സർവ്വ ഏവ തേ**

മൂഢ, നിനക്കും ആ മഹിഷനും ജീവിക്കണമെന്ന് ആഗ്രഹമുണ്ടെങ്കിൽ സകല ദാനവന്മാരുൾപ്പെടെ പാതാളത്തിലേക്ക് പൊയ്ക്കൊൾവിൻ.

**30. മുമൂർഷാ യദി വശ്ചിത്തേ യുദ്ധം കുർവന്തു സത്വരാഃ**
**സർവ്വാനേവ വധിഷ്യാമി നിശ്ചയോഽയം മമാധുനാ**

നിങ്ങൾക്കു മരിക്കാനാണ് ആഗ്രഹമെങ്കിൽ വേഗം പോരിന് ഒരുങ്ങിക്കൊൾവിൻ. എല്ലാവരെയും ഞാൻ കൊല്ലുന്നുണ്ട്. ഇതാണ് എന്റെ ഇപ്പോഴത്തെ നിശ്ചയം.

## വ്യാസ ഉവാച

**31. തച്ഛ്രുത്വാ വചനം തസ്യാ ദാനവോ ബലദർപ്പിതഃ**
**മുമോച ബാണവൃഷ്ടിം താം ഘനവൃഷ്ടിമിവാപരാം**

ദേവിയുടെ ആ വാക്കുകേട്ടപ്പോൾ അഹങ്കാരമത്തനായ അസുരൻ അവളുടെ നേർക്ക് മേഘം വർഷിക്കുംപോലെ ശരങ്ങൾ വർഷിച്ചു.

**32. ചിച്ഛേദ തസ്യ സാ ബാണാൻ സ്വബാണൈർന്നിശിതൈസ്തദാ**
**ജഘാന തം തഥാ ഘോരൈരാശീവിഷസമൈഃ ശരൈഃ**

അവന്റെ ആ ബാണങ്ങളെല്ലാം നിശിതശരങ്ങൾകൊണ്ട് ഛേദിച്ചിട്ട് അതിതീക്ഷ്ണങ്ങളായ ശരങ്ങൾ അവന്റെ നേർക്കു പ്രയോഗിക്കുകയും ചെയ്തു.

**33. യുദ്ധം പരസ്പരം തത്ര ബഭൂവ വിസ്മയപ്രദം**
**ഗദയാ ഘാതയാമാസ തം രഥാജ്ജഗദംബികാ**

ഇരുവരും തമ്മിൽ വിസ്മയാവഹമായ യുദ്ധം അവിടെ വച്ചുണ്ടായി. തേർത്തട്ടിലിരുന്ന അവനെ ജഗദംബിക ഗദകൊണ്ടു പ്രഹരിച്ചു.

**34. മൂർച്ഛാം പ്രാപ സ ദുഷ്ടാത്മാ ഗദയാഭിഹതോ ഭൃശം**
**മുഹൂർത്തദ്വയമാത്രം തു രഥോപസ്ഥ ഇവാചലഃ**

ഗദകൊണ്ടുള്ള പ്രഹരമേറ്റ് രണ്ടു നിമിഷത്തേക്ക് വൻമല പോലെ തേർത്തട്ടിൽ അവൻ മൂർച്ഛിച്ച് ഇരുന്നുപോയി.

**35. തം തഥാ മൂർച്ഛിതം ദൃഷ്ട്വാ താമ്രഃ പരബലാർദ്ദനഃ**
**ആജഗാമ രണേ യോദ്ധും ചണ്ഡികാം പ്രതി ചാപലാത്**

അവൻ അങ്ങനെ മൂർച്ഛിച്ചിരിക്കുന്നതുകണ്ട് ശത്രുസംഹാരകുശലനായ താമ്രൻ ചാപല്യം മൂലം ചണ്ഡികയോടു പൊരുതാൻ പോർക്കളത്തിലേക്കുവന്നു.

**36. ആഗച്ഛന്തം തു തം വീക്ഷ്യ ഹസന്തീ പ്രാഹ ചണ്ഡികാ**
**ഏഹ്യേഹി ദാനവശ്രേഷ്ഠ യമലോകം നയാമ്യഹം**

യുദ്ധത്തിനുവരുന്ന അവനെകണ്ട ചണ്ഡിക ചിരിച്ചുകൊണ്ടു പറഞ്ഞു:'ദൈത്യവീര, വരാം വരാം. നിന്നെ ഞാൻ യമപുരിക്കയച്ചേക്കാം.'

**37. കിം ഭവദ്ഭിഃ സമായാതൈരബലൈശ്ച ഗതായുഷൈഃ**
**മഹിഷഃ കിം ഗൃഹേ മൂഢഃ കരോതി ജീവനോദ്യമം**

ആയുസ്സറ്റവരും ബലഹീനരുമായ നിങ്ങൾ വന്നിട്ട് എന്തുപ്രയോജനം? വിഡ്ഢിയായ ആ മഹിഷൻ വീട്ടിലിരുന്ന് പ്രാണൻ രക്ഷിക്കാൻ ശ്രമിക്കുയാണോ?

**38. കിം ഭവദ്ഭിർഹതൈർമന്ദൈർമമാപി വിഫലഃ ശ്രമഃ**
**അഹതേ മഹിഷേ പാപേ സുരശത്രൗ ദുരാത്മനി**

ദുരാത്മാവും ദേവശത്രുവുമായ മഹിഷൻ കൊല്ലപ്പെടാതിരിക്കെ, ബുദ്ധിശൂന്യരായ നിങ്ങളെ കൊന്നതുകൊണ്ട് എന്തു പ്രയോജനം?

**39. തസ്മാദ്യൂയം ഗൃഹം ഗത്വാ മഹിഷം പ്രേഷയന്ത്വിഹ**
**പശ്യേന്മാം സോഽപി മന്ദാത്മാ യാദൃശീം താദൃശീം സ്ഥിതാം**

അതുകൊണ്ട് നിങ്ങൾ വീട്ടിൽ ചെന്ന് മഹിഷനെ ഇങ്ങോട്ടു പറഞ്ഞയയ്ക്കിൻ. ഞാൻ എത്രത്തോളം ഉറപ്പുള്ളവളാണെന്ന് ആ മൂഢൻ വന്നു കണ്ടുകൊള്ളട്ടെ.

**40. താമ്രസ്തദ്വചനം ശ്രുത്വാ ബാണവൃഷ്ടിം ചകാര ഹ**
**ചണ്ഡികാം പ്രതി കോപേന കർണാകൃഷ്ടശരാസനഃ**

അതുകേട്ടപ്പോൾ താമ്രൻ കോപത്തോടെ കാതോളം വില്ലുകുലച്ച് ചണ്ഡികയുടെ നേർക്ക് ശരങ്ങൾ വർഷിച്ചു തുടങ്ങി.

**41. ഭഗവത്യപി താമ്രാക്ഷീ സമാകൃഷ്യ ശരാസനം**
**ബാണാൻ മുമോച തരസാ ഹന്തുകാമാ സുരാഹിതം**

ദേവിയുടെ കണ്ണുകളും കോപംകൊണ്ടു തുടുത്തു. വേഗം വില്ല് എടുത്തു കുലച്ചു. ആ സുരദ്വേഷിയെ വധിക്കാൻ ശരങ്ങൾതൊടുത്തുവിട്ടു.

**42. ചിക്ഷുരാഖ്യോഽപി ബലവാൻ മൂർച്ഛാംത്യക്ത്വോത്ഥിതഃ പുനഃ**
**ഗൃഹീത്വാ സശരം ചാപം തസ്ഥൗ തത്സമ്മുഖഃ ക്ഷണാത്**

അപ്പോഴേക്കും ബലവാനായ ചിക്ഷുരനും മൂർച്ഛയിൽ നിന്ന് ഉണർന്നെഴുന്നേറ്റു. അമ്പും വില്ലുമെടുത്തുകൊണ്ട് ദേവിക്കഭിമുഖമായി ചെന്നുനിന്നു.

43. ചിക്ഷുരാഖ്യശ്ച താമ്രശ്ച ദ്വാവപ്യതിബലോൽക്കടൗ
യുയുധാതേ മഹാവീരൗ സഹദേവ്യാ രണാംഗണേ

ചിക്ഷുരനും താമ്രനും വർദ്ധിച്ച പരാക്രമമുള്ളവരാണ്. മഹാവീരന്മാരായ ഇരുവരും ചേർന്ന് പോർക്കളത്തിൽ ദേവിയെ നേരിട്ടു.

44. കുപിതാ ച മഹാമായാ വവർഷ ശരസന്തതിം
ചകാര ദാനവാൻ സർവ്വാൻ ബാണക്ഷതതനുച്ഛദാൻ

കോപിച്ച മഹാമായ ഉടനെ അവരുടെ നേർക്കു ബാണങ്ങൾ വർഷിച്ചു. സകലദാനവന്മാരുടെയും ശരീരങ്ങളെ ആ ബാണങ്ങൾ കീറിമുറിച്ചു.

45. അസുരാഃ ക്രോധസമ്മൂഢാഃ ബഭൂവുഃ ശരതാഡിതാഃ
ചിക്ഷിപുഃ ശരജാലാനി ദേവീം പ്രതി രുഷാന്വിതാഃ

ശരവർഷത്താൽ പീഡിതരായ അസുരസൈന്യങ്ങൾ ക്രോധമൂർച്ഛിതരായിത്തീർന്നു. അവരും കോപത്തോടെ ദേവിയുടെ നേർക്ക് ശരങ്ങൾ ചൊരിഞ്ഞു.

46. ബഭുസ്തേ രാക്ഷസാസ്തത്ര കിംശുകാ ഇവ പുഷ്പിണഃ
ശിലീമുഖക്ഷതാഃ സർവ്വേ വസന്തേ ച വനേ രണേ

അമ്പേറ്റു മുറിഞ്ഞ ദാനവപ്പട വസന്തകാലത്ത് വനത്തിൽ പൂത്തുനിൽക്കുന്ന മുരിക്കിൻ പറ്റം പോലെ കാണപ്പെട്ടു.

47. ബഭൂവ തുമുലം യുദ്ധം താമ്രേണ സഹ സംയുഗേ
വിസ്മയം പരമം ജഗ്മുർദേവാ യേ പ്രേക്ഷകാഃ സ്ഥിതാഃ

ദേവിയും താമ്രനും തമ്മിൽ ഘോരമായ യുദ്ധം നടന്നു. കണ്ടു കൊണ്ടു നിന്ന ദേവന്മാരെല്ലാം അത്യധികം വിസ്മയിച്ചു.

48. താമ്രോ മുസലമാദായ ലോഹജം ദാരുണം ദൃഢം
ജഘാന മസ്തകേ സിംഹം ജഹാസ ച നനർദ ച

താമ്രൻ, ഇരുമ്പുകൊണ്ടുണ്ടാക്കിയ ഉറപ്പുള്ള ഭയങ്കരമായ ഉലക്ക എടുത്ത് സിംഹത്തിന്റ തലയ്ക്കടിച്ചിട്ട് ആർത്തട്ടഹസിച്ചു.

49. നർദമാനം തദാ തം തു ദൃഷ്ട്വാ ദേവീ രുഷാന്വിതാ
ഖഡ്ഗേന ശിതധാരേണ ശിരശ്ചിച്ഛേദ സത്വരാ

അട്ടഹസിക്കുന്ന അവനെകണ്ട് കോപാകുലയായ ദേവി ഉടൻതന്നെ വാളുകൊണ്ട് അവന്റെ ശിരസ്സു ഛേദിച്ചു.

50. ഛിന്നേ ശിരസ്സി താമ്രസ്തു വിശീർഷോ മുസലീ ബലീ
ബഭ്രാമ ക്ഷണമാത്രം തു പപാത രണമസ്തകേ

ഉലക്ക കൈയിലുള്ളവനും ബലവാനുമായ താമ്രന്റെ ശിരസ്സു മുറിഞ്ഞപ്പോൾ ക്ഷണനേരം തലയറ്റവനായി ഒന്നു കറങ്ങി രണഭൂമിയിൽ വീണു.

51. പതിതം താമ്രമാലോക്യ ചിക്ഷുരാഖ്യോ മഹാബലഃ
ഖഡ്ഗമാദായ തരസാ ദുദ്രാവ ചണ്ഡികാം പ്രതി

താമ്രൻ യുദ്ധക്കളത്തിൽ വീണതുകണ്ട് ബലവാനായ ചിക്ഷുൻ ഉടൻ വാളുമെടുത്തു കൊണ്ട് ചണ്ഡികയുടെ നേർക്കു ചാടി.

52. ഭഗവത്യപി തം ദൃഷ്ട്വാ ഖഡ്ഗപാണിമുപാഗതം
ദാനവം പഞ്ചഭിർബാണൈഃ ജഘാന തരസാ ക്ഷണേ

വാളുമേന്തിവരുന്ന അവനെ കണ്ട ദേവി പോർക്കളത്തിൽ നിന്നു കൊണ്ട് അഞ്ചുബാണങ്ങൾ ഒരുമിച്ച് അവന്റെ നേർക്ക് നിമിഷങ്ങൾക്കുള്ളിൽ പ്രയോഗിച്ചു.

53. ഏകേന പതിതം ഖഡ്ഗം ദ്വിതീയേന തു തത്കരഃ
കണ്ഠാച്ച മസ്തകം തസ്യ കൃന്തിതം ചാപരൈഃശരൈഃ

അവയിൽ ഒന്നു കൊണ്ട് ഖഡ്ഗം തെറിച്ചുപോയി. രണ്ടാമത്തേതുകൊണ്ട് അവന്റെ കൈയും. മറ്റു ബാണങ്ങൾ കഴുത്തിൽ നിന്ന് അവന്റെ തലയും വേർപെടുത്തി.

54. ഏവം തൗ നിഹതൗ ക്രൂരൗ രാക്ഷസൗ രണദുർമദൗ
ഭഗ്നം സൈന്യം തയോസ്തൂർണ്ണം ദിക്ഷു സന്ത്രസ്തമാനസം

ഇങ്ങനെ യുദ്ധഗർവിതരും ക്രൂരൻമാരുമായ ആ രണ്ട് അസുരൻമാരും യുദ്ധത്തിൽ കൊല്ലപ്പെട്ടു. ഇരുവരുടേയും സൈന്യങ്ങൾ ഭയപ്പെട്ട് നാലുദിക്കിലേക്കും ചിതറി ഓടി.

55. ദേവാശ്ച മുദിതാഃ സർവേ ദൃഷ്ട്വാ തൗ നിഹതൗ രണേ
പുഷ്പവൃഷ്ടിം മുദാ ചക്രുർജയ ശബ്ദം നഭഃസ്ഥിതാഃ

രണ്ട് അസുരന്മാരും കൊല്ലപ്പെട്ടതു കണ്ട ദേവന്മാർ സന്തോഷത്തോടെ ആകാശത്തുനിന്നു പുഷ്പവൃഷ്ടി ചൊരിയുകയും ജയശബ്ദം മുഴക്കുകയും ചെയ്തു.

56. ഋഷയോ ദേവഗന്ധർവാ വേതാളാ സിദ്ധചാരണാഃ
ഊചുസ്തേ ജയദേവീതി ചാംബികേതി പുനഃപുനഃ

ഋഷിമാരും ദേവഗന്ധർവാദികളും വേതാളങ്ങളും സിദ്ധചാരണന്മാരും 'ദേവി ജയിക്കട്ടെ' 'അംബിക ജയിക്കട്ടെ' എന്നിങ്ങനെ വീണ്ടും വീണ്ടും ഘോഷിച്ചു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ചതുർദ്ദശോഽധ്യായഃ

## അഥ പഞ്ചദശോഽധ്യായഃ

### വ്യാസ ഉവാച

1. തൗ തയാ നിഹതൗ ശ്രുത്വാ മഹിഷോ വിസ്മയാന്വിതഃ
പ്രേഷയാമാസ ദൈതേയാംസ്തദ്വധാർത്ഥം മഹാബലാൻ

ദേവി അവരെ രണ്ടു പേരെയും കൊന്നെന്നു കേട്ടു വിസ്മയിച്ച മഹിഷാസുരൻ അവളെ വധിക്കാനായി ശക്തരായ ദൈത്യന്മാരെ പറഞ്ഞയച്ചു.

2. അസിലോമബിഡാലാഖ്യപ്രമുഖാൻ യുദ്ധദുർമദാൻ
സൈന്യേന മഹതാ യുക്താൻ സായുധാൻ സപരിച്ഛദാൻ

യുദ്ധപരാക്രമികളായ അസിലോമൻ ബിഡാലാഖ്യൻ തുടങ്ങിയവരെ, രാജചിഹ്നങ്ങളും ആയുധങ്ങളും ധരിച്ച വൻസൈന്യങ്ങളോടു കൂടി പറഞ്ഞയച്ചു.

**3. തേ തത്ര ദദൃശുർദേവീം സിംഹസ്യോപരി സംസ്ഥിതാം**
**അഷ്ടാദശഭുജാം ദിവ്യാം ഖഡ്ഗഖേടകധാരിണീം**

പതിനെട്ടു കൈകളുള്ള ദിവ്യസ്വരൂപിണിയായ ദേവി വാളും പരിചയും ധരിച്ച് യുദ്ധഭൂമിയിൽ സിംഹത്തിന്റെ മേൽ ഇരിക്കുന്നതായി ആ ദൈത്യന്മാർ കണ്ടു.

**4. അസിലോമാഗ്രതോ ഗത്വാ താമുവാച ഹസന്നിവ**
**വിനയാവനതഃ ശാന്തോ ദേവീം ദൈത്യവധോദ്യതാം**

വിനയാന്വിതനും ശാന്തനുമായ അസിലോമാവ് ദൈത്യവധത്തിനു മുതിർന്നിരിക്കുന്ന ദേവിയുടെ മുമ്പിൽ ചെന്നു നിന്നിട്ട് ചിരിച്ചുകൊണ്ട് അവളോടു പറഞ്ഞു:

**അസിലോമ ഉവാച**

**5. ദേവീ ബ്രൂഹി വചഃ സത്യം കിമർത്ഥമിഹ സുന്ദരി**
**ആഗതാസി കിമർത്ഥം വാ ഹംസി ദൈത്യാന്നിരാഗസഃ**

ദേവി, സത്യം പറഞ്ഞാലും. സുമുഖി, നീ എന്തിനാണ് ഇവിടെ വന്നിരിക്കുന്നത്? ഒരു തെറ്റും ചെയ്യാത്ത ദൈത്യന്മാരെ എന്തിനാണ് നീ കൊല്ലുന്നത്?

**6. കാരണം കഥയാദ്യ ത്വം ത്വയാ സന്ധിം കരോമ്യഹം**
**കാഞ്ചനം മണിരത്നാനി ഭാജനാനി വരാണി ച**

അതിനു കാരണമെന്താണെന്ന് ഇപ്പോൾ പറയൂ. നിന്നോടു ഞാൻ സന്ധി ചെയ്യാം. സ്വർണ്ണവും മണികളും രത്നങ്ങളും ഉത്തമങ്ങളായ പാത്രങ്ങളും

**7. യാനീച്ഛസി വരാരോഹേ ഗൃഹീത്വാ ഗച്ഛ മാചിരം**
**കിമർത്ഥം യുദ്ധകാമാ/സി ദുഃഖസന്താപവർദ്ധനം**

എന്തെല്ലാമാണോ നീ ആഗ്രഹിക്കുന്നത് അവയെല്ലാം എടുത്തു കൊണ്ട് ഹേ സുന്ദരീ ഉടൻ പൊയ്ക്കൊള്ളൂ. എന്തിനിങ്ങനെ ദുഃഖക്ലേശാദികൾ വർദ്ധിപ്പിക്കുന്ന യുദ്ധം ചെയ്യാൻ നീ ആഗ്രഹിക്കുന്നു?

**8. കഥയന്തി മഹാത്മാനോ യുദ്ധം സർവ്വസുഖാപഹം**
**കോമളേ/തീവ തേ ദേഹേ പുഷ്പാഘാതാസഹേ ഭൃശം**

സർവ്വസുഖങ്ങളെയും കെടുത്തുന്നതാണ് യുദ്ധമെന്ന് മഹാത്മാക്കൾ പറയുന്നു. അത്യന്തം കോമളവും പുഷ്പാഘാതം പോലും തീരെ താങ്ങാനാവാത്തതുമായ ദേഹത്തിൽ,

**9. കിമർത്ഥം ശസ്ത്രസമ്പാതാൻ സഹസീതി വിസിസ്മിയേ**
**ചാതുര്യസ്യ ഫലം ശാന്തിഃ സതതം സുഖസേവനം**

ശസ്ത്രാഘാതമേറ്റ് എന്തിനിങ്ങനെ വിഷമിക്കുന്നു എന്നാണ് ഞാൻ അദ്ഭുതപ്പെടുന്നത്! സാമർത്ഥ്യം കൊണ്ടു നേടേണ്ടത് ശാന്തിയാണ്. സദാ സുഖാനുഭവമാണ്.

**10. തത്കിമർത്ഥം ദുഃഖഹേതും സംഗ്രാമം കർത്തുമിച്ഛസി**
**സംസാരേ/ത്ര സുഖം ഗ്രാഹ്യം ദുഃഖം ഹേയമിതി സ്ഥിതിഃ**

അതുകൊണ്ട് എന്തിനു ദുഃഖകാരണമായ യുദ്ധം ചെയ്യാൻ നീ ആഗ്രഹിക്കുന്നു? സുഖം കൈക്കൊള്ളുകയും ദുഃഖം തള്ളിക്കളയുകയും വേണം. ഇതാണ് സംസാരത്തിലെ വ്യവസ്ഥ.

**11. തത്സുഖം ദ്വിവിധം പ്രോക്തം നിത്യാനിത്യപ്രഭേദതഃ**
**ആത്മജ്ഞാനം സുഖം നിത്യമനിത്യം ഭോഗജം സ്മൃതം**

ആ സുഖം നിത്യാനിത്യ ഭേദമനുസരിച്ച് രണ്ടു വിധമുണ്ട്. ആത്മജ്ഞാനമാണ് നിത്യസുഖം. ഭോഗങ്ങളിൽ നിന്നുണ്ടാവുന്ന സുഖം അനിത്യവും.

**12. നാശാത്മകം തു തത്ത്യാജ്യം വേദശാസ്ത്രാർത്ഥചിന്തകൈഃ**
**സൗഗതാനാം മതം ചേത്ത്വം സ്വീകരോഷിവരാനനേ**

വേദശാസ്ത്രാദികൾ അറിയുന്നവർ ആ അനിത്യസുഖം ഉപേക്ഷിക്കണം. സുന്ദരീ, സൗഗതന്മാരുടെ മതമാണു നീ സ്വീകരിക്കുന്നതെങ്കിൽ,

**13. തഥാപി യൗവനം പ്രാപ്യ ഭുംക്ഷ്വ ഭോഗാനനുത്തമാൻ**
**പരലോകസ്യ സന്ദേഹോ യദി തേ/സ്തി കൃശോദരി**

അതിൽ സ്വർഗ്ഗമെന്ന് ഒന്ന് ഇല്ലാത്തതിനാൽ കിട്ടിയ യൗവനം കൊണ്ട് ഭോഗസുഖങ്ങൾ അനുഭവിക്കുക. പരലോകത്തെകുറിച്ച് നീ സംശയിക്കുന്നുവെങ്കിൽ ഹേ സുന്ദരീ,

**14. സ്വർഗ്ഗഭോഗപരാ നിത്യം ഭവ ഭാമിനി ഭൂതലേ**
**അനിത്യം യൗവനം ദേഹേ ജ്ഞാത്വേതി സുകൃതം ചരേത്**

ഭൂമിയിൽ സ്വർഗ്ഗസുഖം അനുഭവിച്ചുകൊണ്ട് സദാ വാണുകൊള്ളുക. ഈ ശരീരത്തിൽ യൗവനം അനിത്യമാണെന്ന് അറിഞ്ഞിട്ട് സദാ സുകൃതകർമ്മങ്ങളിൽ ഏർപ്പെടണം.

**15. പരോപതാപനം കാര്യം വർജ്ജനീയം സദാബുധൈഃ**
**അവിരോധേന കർത്തവ്യം ധർമ്മാർത്ഥകാമസേവനം**

അന്യരെ ദ്രോഹിക്കുന്ന കർമ്മങ്ങൾ അറിവുള്ളവർ ഒരിക്കലും ചെയ്യരുത്. ധർമ്മാർത്ഥകാമങ്ങൾ തെററാതെ അനുഷ്ഠിക്കണം.

**16. തസ്മാത്ത്വമപി കല്യാണി മതിം ധർമ്മേ സദാ കുരു**
**അപരാധം വിനാ ദൈത്യാൻ കസ്മാന്മാരയസേം/ബികേ**

അതുകൊണ്ട് ഭദ്രേ, സദാ ധർമ്മത്തിൽ മനസ്സുവയ്ക്കുക.അംബികേ,അപരാധം ചെയ്യാത്ത അസുരന്മാരെ എന്തിനാണു നീ ഹിംസിക്കുന്നത്?

**17. ദയാ ധർമ്മോ/സ്യ ദേഹോ/സ്തി സത്യേപ്രാണാഃ പ്രകീർത്തിതാഃ**
**തസ്മാദ്ദയാ തഥാ സത്യം രക്ഷണീയം സദാ ബുധൈഃ**

ദയയാണ് ഈ ദേഹംകൊണ്ട് നിർവഹിക്കേണ്ട ധർമ്മം. സത്യത്തിലാണു പ്രാണൻ സ്ഥിതിചെയ്യുന്നത്. അതിനാൽ വിവേകികൾ ദയയും സത്യവും സംരക്ഷിക്കേണ്ടതാണ്.

**18. കാരണം വദ സുശ്രോണി ദാനവാനാം വധേ തവ**

സുന്ദരി, ഈ ദാനവന്മാരെ കൊല്ലാൻ എന്താണു കാരണമെന്ന് പറയൂ.

**ദേവ്യുവാച**

**ത്വയാ പൃഷ്ടം മഹാബാഹോ കിമർത്ഥമിഹ ചാഗതാ**

നീ ചോദിച്ചല്ലോ, ഹേ മഹാബാഹോ, ഞാൻ എന്തിനാണ് ഇവിടെ വന്നതെന്ന്?

**19. തദഹം സമ്പ്രവക്ഷ്യാമി ഹനനേ ച പ്രയോജനം**
**വിചരാമി സദാ ദൈത്യ സർവ്വലോകേഷു സർവ്വദാ**

അതു ഞാൻ പറയാം. ദൈത്യന്മാരെ കൊല്ലുന്നതുകൊണ്ട് എന്തു പ്രയോജനമുണ്ടെന്നും. ഹേ ദൈത്യ, ഞാൻ സദാ സർവ്വലോകങ്ങളിലും സഞ്ചരിക്കുന്നവളാണ്.

20. ന്യായാന്യായൗ ച ഭൂതാനാം പശ്യതീ സാക്ഷിരൂപിണീ
ന മേ കദാപി ഭോഗേച്ഛാ ന ലോഭോ ന ച വൈരിതാ

സർവ്വജീവരാശികളുടെയും ധർമ്മാധർമ്മങ്ങളെ സാക്ഷിരൂപത്തിൽ നിന്നുകൊണ്ട് കാണുന്നവളാണു ഞാൻ. ഭോഗേച്ഛയോ ലോഭമോ വൈരമോ എനിക്ക് ഒരിക്കലുമില്ല.

21. ധർമ്മാർത്ഥം വിചരാമ്യത്ര സംസാരേ സാധുരക്ഷണം
വ്രതമേതത്തു നിയതം പാലയാമി നിജം സദാ

ധർമ്മരക്ഷയ്ക്കു വേണ്ടിയാണു ഞാൻ സഞ്ചരിക്കുന്നത്. ലോകത്തിൽ സജ്ജനങ്ങളെ സംരക്ഷിക്കണം. എന്റെ ഈ വ്രതം ഞാൻ ഒരിക്കലും തെറ്റിക്കാതെ അനുഷ്ഠിക്കും.

22. സാധൂനാം രക്ഷണം കാര്യം ഹന്തവ്യാ യേ/പ്യസാധവഃ
വേദസംരക്ഷണം കാര്യമവതാരൈരനേകശഃ

സജ്ജനങ്ങളെ സംരക്ഷിക്കണം. ദുഷ്ടന്മാരെ കൊല്ലുകയും വേണം. അനേകം അവതാരങ്ങൾ എടുത്തിട്ടായാലും വേദം സംരക്ഷിക്കണം.

23. യുഗേയുഗേ താനേവാഹമവതാരാൻ ബിഭർമി ച്
മഹിഷസ്തു ദുരാചാരോ ദേവാൻ വൈ ഹന്തുമുദ്യതഃ

യുഗംതോറും ഞാൻ അവതാരങ്ങൾ എടുക്കുകയും ചെയ്യുന്നു. ദേവന്മാരെ കൊല്ലാൻ ഒരുമ്പെട്ടിരിക്കുന്ന ദുരാചാരനാണ് മഹിഷാസുരൻ.

24. ജ്ഞാത്വാ/ഹം തദ്വധാർത്ഥം ഭോഃ പ്രാപ്താ/സ്മി രാക്ഷസാധുനാ
തം ഹനിഷ്യേ ദുരാചാരം സുരശത്രും മഹാബലം

ഹേ അസുര, അതറിഞ്ഞിട്ട് ഇപ്പോൾ ഞാൻ അവനെ കൊല്ലാനാണു വന്നിരിക്കുന്നത്. മഹാബലവാനും ദേവവൈരിയുമായ ആ ദുരാചാരനെ ഞാൻ ഹനിക്കും.

25. ഗച്ഛ വാ തിഷ്ഠ കാമം ത്വം സത്യമേതദുദാഹൃതം
ബ്രൂഹി വാ തം ദുരാത്മാനം രാജാനം മഹിഷീസുതം

നിനക്ക് പോകുകയോ ഇവിടെ നിൽക്കുകയോ ചെയ്യാം. ഞാൻ ഉള്ളതു പറഞ്ഞു കഴിഞ്ഞു. എരുമയുടെ സന്തതിയും ദുഷ്ടനുമായ ആ രാജാവിനോടു ചെന്നു പറയൂ-

26. കിമന്യാൻ പ്രേഷയസ്യത്ര സ്വയം യുദ്ധം കുരുഷ്വ ഹ
സന്ധിശ്ചേത് കർത്തുമിച്ഛാ/സ്തി രാജ്ഞസ്തവ മയാ സഹ

'നീ എന്തിനാണു മറ്റുള്ളവരെ പറഞ്ഞയയ്ക്കുന്നത്? സ്വയം വന്ന് യുദ്ധം ചെയ്യൂ.' എന്നോടു സന്ധിചെയ്യാൻ നിന്റെ രാജാവിന് ആഗ്രഹമുണ്ടെങ്കിൽ,

27. സർവ്വേ ഗച്ഛന്തു പാതാളം വൈരം ത്യക്ത്വാ യഥാസുഖം
ദേവദ്രവ്യം തു യത്കിഞ്ചിദ്ധൃതം ജിത്വാ രണേ സുരാൻ

എല്ലാവരും വൈരം വെടിഞ്ഞ് യഥാസുഖം പാതാളത്തിലേക്കു പൊയ്ക്കൊൾവിൻ. ദേവന്മാരെ ജയിച്ച് ദേവന്മാരുടെ ധനം തെല്ലെങ്കിലും കൈക്കലാക്കിയിട്ടുണ്ടെങ്കിൽ,

28. തദ്ദത്വാ യാന്തു പാതാളം പ്രഹ്ലാദോ യത്ര തിഷ്ഠതി

അത് ഉപേക്ഷിച്ചിട്ട് പ്രഹ്ലാദൻ വസിക്കുന്ന പാതാളത്തിലേക്ക് പോകാം.

### വ്യാസഉവാച

**തച്ഛ്രുത്വാ വചനം ദേവ്യാ അസിലോമാ പുരസ്ഥിതഃ**

ദേവീ വചനം കേട്ടുകൊണ്ട് മുമ്പിൽ നിൽക്കുന്ന അസിലോമാവ്,

**29. ബിഡാലാഖ്യം മഹാവീരം പപ്രച്ഛ പ്രീതിപൂർവ്വകം**

ബിഡാലനെന്ന മഹാവീരനോട് സമ്പ്രീതനായി ചോദിച്ചു:

### അസിലോമോവാച

**ശ്രുതം തേഽദ്യ ബിഡാലഖ്യ ഭവാന്യാ കഥിതം ചയത്**
**ഏവം ഗതേ കിം കർത്തവ്യോ വിഗ്രഹഃസന്ധിരേവ വാ**

ഹേ ബിഡാല, ഭവാനീ ദേവി പറഞ്ഞത് നീ ഇപ്പോൾ കേട്ടില്ലേ? അങ്ങനെയിരിക്കെ, എന്താണ് ചെയ്യേണ്ടത്? യുദ്ധം ചെയ്യണോ അതോ സന്ധി ചെയ്യണോ?

### ബിഡാലാഖ്യ ഉവാച

**30. ന സന്ധികാമോഽസ്തി നൃപോഽഭിമാനീ**
**യുദ്ധേ ച മൃത്യും നിയതം ഹി ജാനൻ**
**ദൃഷ്ട്വാ ഹതാൻ പ്രേരയതേ തഥാഽസ്മാൻ**
**ദൈവം ഹി കോഽതി ക്രമിതും സമർത്ഥഃ**

യുദ്ധത്തിൽ മരണം അനിവാര്യമാണെന്ന് അറിയുന്ന അഭിമാനിയായരാജാവ് സന്ധിചെയ്യാൻ അഗ്രഹിക്കുന്നവനല്ല. അതുകൊണ്ടാണല്ലോ യുദ്ധത്തിൽ മരിച്ചവരെ കണ്ടിട്ടും നമ്മെ ഇങ്ങോട്ട് അയച്ചിരിക്കുന്നത്. വിധിയെ അതിക്രമിക്കാൻ ആർക്കു കഴിയും?

**31. "ദു:സാധ്യ ഏവാസ്തിഹ സേവകാനാം**
**ധർമ്മഃ സദാ മാനവിവർജിതാനാം**
**ആജ്ഞാപരാണാം വശവർത്തികാനാം**
**പാഞ്ചാലികാനാമിവ സൂത്രഭേദാത്"**

സദാ അഭിമാനം വെടിഞ്ഞ് നടക്കേണ്ടവരായ സേവകൻമാരുടെധർമ്മം ദുഷ്കരം തന്നെയാണ്. ആജ്ഞ അനുസരിച്ച് വശവർത്തികളായി കഴിയേണ്ട അവർ ചരടുവലിക്കുന്നതിന് അനുസരിച്ച് തുള്ളേണ്ട മരപ്പാവകളാണ്.

**32. ഗത്വാ കഥം തസ്യ പുരസ്ത്വയാ ച**
**മയാപി വക്തവ്യ മിദം കഠോരം**
**ഗച്ഛന്തു പാതാളമിതശ്ച സർവ്വേ**
**ദത്വാഽഥ രത്നാനി ധനം സുരാണാം**

ആ രാജാവിന്റെ മുമ്പിൽ ചെന്ന് എനിക്കോ നിനക്കോ ഈ കഠോരവാക്കുകൾ എങ്ങനെ ഉണർത്തിക്കാൻ കഴിയും? "സുരൻമാർക്ക് രത്നങ്ങളും ധനവുമെല്ലാം കൊടുത്തിട്ട് എല്ലാവരും പാതാളത്തിലേക്ക് പൊയ്ക്കൊൾവിൻ." "ദേവി പറഞ്ഞ ഈവാക്ക് രാജാവിന്റെ മുമ്പിൽ ഉണർത്തിക്കാൻ പ്രയാസമാണെന്നർത്ഥം.

**33. പ്രിയം ഹി വക്തവ്യ മസത്യമേവ**
**ന ച പ്രിയം സ്യാദ്ധിതകൃത്തു ഭാഷിതം**
**സത്യം പ്രിയം നോ ഭവതീഹ കാമം**
**മൗനം തതോ ബുദ്ധിമതാം പ്രതിഷ്ഠിതം**

**ന ഫല്ഗുവാക്യൈഃ പ്രതിബോധനീയോ**
**രാജാ തു വീരൈരിതി നീതിശാസ്ത്രം**

പ്രിയമായിട്ടുള്ളതു തന്നെ പറയണം. എന്നാൽ അത് സത്യമാണെന്നു വരില്ല. പ്രിയമാണെങ്കിൽ അത് ഹിതമാണെന്നും വരില്ല. സത്യം പറഞ്ഞാൽ അത് പ്രിയവുമാവില്ല. അതിനാൽ ബുദ്ധിമാൻമാർ മൗനം പാലിക്കുകയാണ് ചെയ്യുക. വീരൻമാർ മധുരവാക്കുകൾ പറഞ്ഞ് രാജാവിനെ ബോദ്ധ്യപ്പെടുത്തേണ്ടതില്ലെന്നാണ് നീതി ശാസ്ത്രം.

**34. ന നൂനം തത്ര ഗന്തവ്യം ഹിതം വാ വക്തുമാദരാത്**
**പ്രഷ്ടും വാഽപി ഗതേ രാജാ കോപയുക്തോ ഭവിഷ്യതി**

അതുകൊണ്ട് രാജാവിന്റെ അടുത്തേക്ക് പോകുകയോ ഹിതം പറയുകയോ ചെയ്യേണ്ട. ചോദിക്കാൻ ചെന്നാൽ പോലും അദ്ദേഹം കോപിക്കും.

**35. ഇതിസഞ്ചിന്ത്യ കർത്തവ്യം യുദ്ധം പ്രാണസ്യ സംശയേ**
**സ്വാമികാര്യം പരം മത്വാ മരണം തൃണവത്തഥാ**

ഇങ്ങനെ വിചാരിച്ചുകൊണ്ടും സ്വാമികാര്യമാണ് ശ്രേഷ്ഠമെന്ന ചിന്തയോടെ മരണത്തെ തൃണവത്ഗണിച്ചു കൊണ്ടും, പ്രാണൻ അപകടത്തിലാവുമെന്നു വരുമ്പോൾ യുദ്ധം ചെയ്യണം.

## വ്യാസഉവാച

**36. ഇതി സഞ്ചിന്ത്യ തൗ വീരൗ സംസ്ഥിതൗ യുദ്ധതത്പരൗ**
**ധനുർബാണധരൗ തത്ര സന്നദ്ധൗ രഥസങ്ഗതൗ**

ഇങ്ങനെ ചിന്തിച്ചു കൊണ്ട് യുദ്ധതത്പരരായ ആരണ്ടുവീരൻമാരും അമ്പും വില്ലും എടുത്ത് രഥത്തിൽ കയറി യുദ്ധസന്നദ്ധരായി നിലയുറപ്പിച്ചു.

**37. പ്രഥമം തു ബിഡാലാഖ്യഃ സപ്തബാണാൻ മുമോച ഹ**
**അസിലോമാ സ്ഥിതോ ദൂരേ പ്രേക്ഷകഃ പരമാസ്ത്രവിത്**

ആദ്യം ബിഡാലാഖ്യാൻ ഏഴു ബാണങ്ങൾ തൊടുത്തുവിട്ടു. ഉത്തമാസ്ത്രങ്ങൾ പ്രയോഗിക്കാൻ കഴിവുള്ള അസിലോമാവ് പ്രേക്ഷകനായി ദൂരെമാറിനിന്നു.

**38. ചിച്ഛേദ താംസ്തഥാ പ്രാപ്താനംബികാ സ്വശരൈഃ ശരാൻ**
**ബിഡലാഖ്യം ത്രിഭിർബാണൈർജഘാന ച ശിലാശിതൈഃ**

അടുത്തെത്തിയ അമ്പുകളെ അംബിക സ്വശരങ്ങൾ കൊണ്ടു ഭഞ്ജിച്ചു. പിന്നെ മൂർച്ചയേറിയ മൂന്നു ബാണങ്ങൾ ബിഡാലാഖ്യന്റെ നേർക്ക് തൊടുത്ത് വിടുകയും ചെയ്തു.

**39. പ്രാപ്യ ബാണവ്യഥാം ദൈത്യഃപപാത സമാരാംഗണേ**
**മൂർച്ഛിതോഽഥ മാമാരാശു ദാനവോ ദൈവയോഗതഃ**

അമ്പേറ്റ് മുറിപ്പെട്ട ദൈത്യൻ വിധിബലത്താൽ ആ രണഭൂമിയിൽ മൂർച്ഛിച്ചു വീഴുകയും വേഗം മരിക്കുകയും ചെയ്തു.

**40. ബിഡാലാഖ്യം ഹതം ദൃഷ്ട്വാ രണേ ശക്തിശരോത്കരൈഃ**
**അസിലോമാ ധനുഷ്പാണിഃസംസ്ഥിതോ യുദ്ധതത്പരഃ**

ബിഡാലാഖ്യൻ മരിച്ചെന്ന് കണ്ടപ്പോൾ അസിലോമാവ് വേലും അമ്പും വില്ലുമേന്തി യുദ്ധതത്പരനായി പോർക്കളത്തിലിറങ്ങി.

41. ഊർധ്വം സവ്യംകരം കൃത്വാ താമുവാച മിതം വചഃ
ദേവി ജാനാമി മരണം ദാനവാനാം ദുരാത്മനാം

ഇടതുകൈ ഉയർത്തിപ്പിടിച്ചു കൊണ്ട് അവൻ ദേവിയോട് സൗമ്യമായി പറഞ്ഞു''ദേവി,ദുരാത്മാക്കളായ ദാനവന്മാർക്ക് മരണം സുനിശ്ചിതമാണെന്ന് എനിക്ക് അറിയാം.

42. തഥാപി യുദ്ധം കർത്തവ്യം പരാധീനേന വൈ മയാ
മഹിഷോ മന്ദബുദ്ധിശ്ച ന ജാനാതി പ്രിയാപ്രിയേ.

എന്നാലും പരാധീനനായ എനിക്ക് യുദ്ധം ചെയ്യാതെ വഴിയില്ല. മഹിഷൻ മന്ദബുദ്ധിയാണ്. ഇഷ്ടാനിഷ്ടങ്ങൾ അയാൾക്ക് അറിഞ്ഞുകൂടാ.

43. തദഗ്രേ നൈവ വക്തവ്യം ഹിതം ചൈവാപ്രിയം മയാ
മർത്തവ്യം വീരധർമമേണ ശുഭം വാപ്യശുഭം ഭവേത്.

അദ്ദേഹത്തിന്റെ മുമ്പിൽ ചെന്ന് ഹിതമാണെങ്കിലും അപ്രിയമാണെങ്കിലും പറയാൻ എനിക്ക് കഴിയില്ല. ശുഭമായാലും അശുഭമായാലും വീരധർമ്മമനുസരിച്ച് പൊരുതി മരിക്കാം.

44. ദൈവമേവ പരം മന്യേ ധിക്പൗരുഷമനർത്ഥകം
പതന്തി ദാനവാസ്തൂർണ്ണം തത്ര ബാണാഹതാ ഭൂവി

വിധിയാണ് ഏറ്റവും വലുത്. പൗരുഷം എത്ര അനർത്ഥകരമാണ്! നിസ്സാരമാണ്!സകല അസുരന്മാരും നിന്റെ ബാണങ്ങളേറ്റ് താഴെ വീഴും.

45. ഇത്യുക്ത്വാ ശരവൃഷ്ടിം സ ചകാര ദാനവോത്തമഃ
ദേവീ ചിച്ഛേദ താൻ ബാണൈരപ്രാപ്താംസ്തു നിജാന്തികേ

എന്നുപറഞ്ഞു കൊണ്ട് ആ ദാനവോത്തമൻ ശരവൃഷ്ടി തുടങ്ങി. അമ്പുകൾ തന്റെ അടുക്കലേക്കെത്തും മുമ്പ് ദേവി ശരങ്ങൾ അയച്ച് അവ ഛേദിച്ചു.

46. അന്യൈർ വിവ്യാധ തം തൂർണ്ണമസിലോമാനമാശുഗൈഃ
വീക്ഷിതാമരസംഘൈശ്ച കോപപൂർണ്ണാനനാ തദാ

ദേവഗണം നോക്കി നിൽക്കെ കോപത്താൽ തുടുത്ത മുഖത്തോടെ ദേവി മറ്റു ശരങ്ങൾ തൊടുത്തുവിട്ട് അസിലോമാവിനെ ശരിക്ക് മുറിപ്പെടുത്തി.

47. ശുശുഭേ ദാനവഃ കാമം ബാണൈർവിദ്ധതനുഃ കില
സ്രവദ്രുധിരധാരഃ സ പ്രഫുല്ലഃ കിംശുകോ യഥാ

ബാണങ്ങൾകൊണ്ടു മുറിഞ്ഞ് ദേഹംമുഴുവൻ ചോരയൊലിക്കുന്ന ആ ദൈത്യൻ പൂത്തുനിൽക്കുന്ന മുരുക്കു പോലെ തിളങ്ങി.

48. അസിലോമാ ഗദാം ഗുർവീം ലൗഹീമുദ്യമ്യ വേഗതഃ
ദുദ്രാവ ചണ്ഡികാം കോപാത് സിംഹം മൂർധ്നി ജഘാന ഹ

അസിലോമാവ് വേഗം ഭാരിച്ച ഒരു ഇരുമ്പുഗദയും കൈയിലേന്തിക്കൊണ്ട് കോപത്തോടെ ചണ്ഡികക്കു നേരെ പാഞ്ഞുചെന്ന് സിംഹത്തിന്റെ തലക്ക് പ്രഹരിച്ചു.

49. സിംഹോƒപി നഖരാഘാതൈസ്തം ദദാര ഭുജാന്തരേ
അഗണയ്യ ഗദാഘാതം കൃതം തേന ബലീയസാ.

സിംഹമാകട്ടെ ബലവാനായ അസുരനേല്പിച്ച ഗദാഘാതം ഗണിക്കാതെ അവന്റെ മാറിടത്തെ നഖങ്ങൾ കൊണ്ട് മാന്തിപ്പൊളിച്ചു.

**50. ഉത്പദ്യ തരസാ ദൈത്യോ ഗദാപാണിഃ സുദാരുണഃ**
**സിംഹമൂർധ്നി സമാരുഹ്യ ജഘാന ഗദയാംബികാം**

ഗദാപാണിയായ ആഭയങ്കരൻ മേൽപോട്ടു ചാടി സിംഹത്തിന്റെ തലയിൽ കയറിയിട്ട് ജഗദംബികയെ ഗദകൊണ്ട് പ്രഹരിച്ചു.

**51. കൃതം തേന പ്രഹാരം തു വഞ്ചയിത്വാ വിശാം പതേ**
**ഖഡ്ഗേന ശിതധാരേണ ശിരശ്ചിച്ഛേദ കണ്ഠതഃ**

രാജാവേ, പ്രഹാരമേൽക്കാതെ ഒഴിഞ്ഞുമാറിയ ദേവി മൂർച്ചയുള്ള വാളുകൊണ്ട് അവന്റെ തല കഴുത്തിൽ നിന്നു വേർപെടുത്തി.

**52. ഛിന്നേ ശിരസി ദൈത്യേന്ദ്രഃ പപാത തരസാ ക്ഷിതൗ**
**ഹാഹാകാരോ മഹാനാസീത് സൈന്യേ തസ്യ ദുരാത്മനഃ**

തലയറ്റപ്പോൾ ദൈത്യൻ താഴെ വീണു. ദുരാത്മാവായ അവന്റെ സൈന്യങ്ങൾക്കിടയിൽ അപ്പോൾ ഹാ! ഹാ എന്ന വലിയ ദയനീയമായ ശബ്ദം ഉയർന്നു.

**53. ജയദേവീതി ദേവാസ്താം തുഷ്ടവുർജഗദംബികാം**
**ദേവദുന്ദുഭയോ നേദുർജഗുശ്ച നൃപ കിന്നരാഃ**

ദേവി ജയിക്കട്ടെ എന്ന് ഘോഷിച്ചുകൊണ്ട് ദേവന്മാർ ജഗദംബികയെ വാഴ്ത്തി. ദേവൻമാർ ദുന്ദുഭിമുഴക്കുകയും കിന്നരന്മാർ പാടുകയും ചെയ്തു.

**54. നിഹതൗ ദാനവൗ വിക്ഷ്യ പതിതൗ ച രണാംഗണേ**
**നിഹതാഃസൈനികാഃസർവ്വേ തത്ര കേസരിണാ ബലാത്**

രണ്ട് ദാനവന്മാരും രണാങ്കണത്തിൽ വീണു മരിച്ചതു കണ്ട സിംഹം അവിടെ ഉണ്ടായിരുന്ന സൈനികരെയെല്ലാം ബലാൽ സംഹരിച്ചു തുടങ്ങി.

**55. ഭക്ഷിതാശ്ച തഥാ കേചിന്നിഃശേഷം തദ്രണം കൃതം**
**ഭഗ്നാഃ കേചിദ്ഗതാ മന്ദാ മഹിഷം പ്രതി ദുഃഖിതാഃ**

കുറെപ്പേരെ സിംഹം ഭക്ഷിക്കുകയും ചെയ്തു. മുറിവേറ്റചില വിഢികൾ ദു:ഖിച്ചുകൊണ്ട് മഹിഷന്റെ അടുത്തേക്ക് ഓടി. അങ്ങനെ രണാങ്കണം ശൂന്യമായി.

**56. ചക്രുശൂ രുരുദുശ്ചൈവ ത്രാഹി ത്രാഹീതി ഭാഷണൈഃ**
**അസിലോമ ബിഡലാഖ്യൗ നിഹതൗ നൃപസത്തമ**

'രക്ഷിക്കണേ' 'രക്ഷിക്കണേ' എന്നു വാവിട്ടലറിക്കൊണ്ട് മഹിഷസമീപത്തെത്തിയ അവർ പറഞ്ഞു: ''രാജാവേ, അസിലോമാവും ബിഡാലാഖ്യനും കൊല്ലപ്പെട്ടു.

**57. അന്യേ യേ സൈനികാ രാജൻ സിംഹനേ ഭക്ഷിതാശ്ച തേ**
**ഏവം ബ്രുവന്തോ രാജാനം തദാ ചക്രുശ്ച വൈശസം.**

അവിടെയുണ്ടായിരുന്ന മറ്റുസൈനികരെയെല്ലാം സിഹം ഭക്ഷിക്കുകയും ചെയ്തു.'' ഇങ്ങനെ അവർ കരഞ്ഞുകൊണ്ട് രാജാവിനെ യുദ്ധവാർത്ത അറിയിച്ചു.

58. **തച്ഛ്രുത്വാ വചനം തേഷാം മഹിഷോ ദുർമനാസ്തദാ**
**ബഭൂവ ചിന്താകുലിതോ വിമനാ ദുഃഖസംയുതഃ**

അവർ പറഞ്ഞതെല്ലാം കേട്ട മഹിഷൻ വിഷാദമഗ്നനും ചിന്താകുലനും വിവശനും ദു:ഖിതനുമായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
പഞ്ചദശോഽധ്യായഃ

## അഥ ഷോഡശോഽധ്യായഃ

### വ്യാസ ഉവാച

1. **തേഷാം തദ്വചനം ശ്രുത്വാ ക്രോധയുക്തോ നരാധിപഃ**
**ദാരുകം പ്രാഹ തരസാ രഥമാനയ മേഽദ്ഭുതം**

അവർ പറഞ്ഞതുകേട്ട് ക്രോധാവിഷ്ടനായ രാജാവ് തന്റെ അദ്ഭുത രഥം വേഗം കൊണ്ടുവരാനായി ദാരുകനോട് ആജ്ഞാപിച്ചു.

2. **സഹസ്രഖരസംയുക്തം പതാകാധ്വജ ഭൂഷിതം**
**ആയുധൈഃ സംയുതം ശുഭ്രം സുചക്രം ചാരുകൂബരം**

ആയിരം കഴുതകളെ പൂട്ടിയതും ധ്വജവും തൂണും പതാകയും കൊണ്ട് അലങ്കരിച്ചതും ആയുധങ്ങളോടു കൂടിയതും വെളുത്തതും നല്ല ചക്രങ്ങൾ ഉള്ളതും അഴകാർന്ന അച്ചുതണ്ടുള്ളതുമായ രഥം കൊണ്ടുവരാൻ കല്പിച്ചു.

3. **സൂതോഽപി രഥമാനീയ തമുവാച ത്വരാന്വിതഃ**
**രാജൻ രഥോഽയമാനീതോ ദ്വാരി തിഷ്ഠതി ഭൂഷിതഃ**

സൂതൻ വേഗം രഥം കൊണ്ടുവന്നിട്ട് രാജാവിനോടു പറഞ്ഞു. "രാജൻ രഥമിതാ കൊണ്ടുവന്നിരിക്കുന്നു. അലങ്കരിച്ച് വാതിൽക്കൽ നിർത്തിയിരിക്കുകയാണ്."

4. **സർവ്വായുധസമായുക്തോ വരാസ്തരണ സംയുതഃ**
**ആനീതം തം രഥം ജ്ഞാത്വാ ദാനവേന്ദ്രോ മഹാബലഃ**

സർവ്വായുധങ്ങളോടും ഉത്തമങ്ങളായവിരിപ്പുകളോടും കൂടി രഥം കൊണ്ടുവന്നിരിക്കുന്നു എന്ന് അറിഞ്ഞ് ബലവാനായ ദാനവശ്രേഷ്ഠൻ,

5. **മാനുഷം ദേഹമാസ്ഥായ സംഗ്രാമം ഗന്തുമുദ്യതഃ**
**വിചാര്യ മനസാ ചേതി ദേവീ മാം പ്രേക്ഷ്യ ദുർമുഖം**

മനുഷ്യരൂപം ധരിച്ച് യുദ്ധത്തിനു പുറപ്പെടാൻ ഒരുങ്ങി. മനസ്സിൽ ഇങ്ങനെ വിചാരിക്കുകയും ചെയ്തു. "ദേവി എന്നെ ദുർമുഖനും

6. **ശൃംഗിണം മഹിഷം നൂനം വിമനാ സാ ഭവിഷ്യതി**
**നാരീണാം ച പ്രിയം രൂപം തഥാ ചാതുര്യമിത്യപി**

കൊമ്പുള്ള മഹിഷവുമായും കണ്ടിട്ട് മനസ്സിടിഞ്ഞവളാത്തീരാം. നാരിമാർക്ക് രൂപവും അതുപോലെ മിടുക്കുമാണ് പ്രിയമായിട്ടുള്ളത്.

7. തസ്മാദ്രൂപം ച ചാതുര്യം കൃത്വാ യാസ്യാമി താം പ്രതി
യഥാ മാം വീക്ഷ്യ സാ ബാലാ പ്രേമയുക്താ ഭവിഷ്യതി

അതുകൊണ്ട് അവൾ എന്നെ കണ്ട് പ്രേമയുക്തയായിത്തീരുംവണ്ണം നല്ല രൂപവും ചാതുര്യവും പൂണ്ടുവേണം അവളുടെ മുന്നിൽ ചെല്ലാൻ.

8. മമാപി ച തദൈവ സ്യാത്സുഖം നാന്യസ്വരൂപതഃ
ഇതിസഞ്ചിന്ത്യ മനസാ ദാനവേന്ദ്രോ മഹാബലഃ

എനിക്കും അമ്മാതിരി രൂപത്തിലാണു സുഖം; മറ്റൊന്നിലല്ല.'' എന്നു മനസ്സിൽ വിചാരിച്ചു കൊണ്ട് മഹാശക്തനായ ദാനവേന്ദ്രൻ,

9. ത്വക്ത്വാ തന്മാഹിഷം രൂപം ബഭൂവ പുരുഷഃ ശുഭഃ
സർവ്വായുധധരഃ ശ്രീമാംശ്ചാരുഭൂഷണഭൂഷിതഃ

ആ മഹിഷരൂപം വെടിഞ്ഞ് നല്ല മനുഷ്യരൂപത്തിലായി. സർവായുധങ്ങളും ധരിച്ചു. മനോഹരമായ വിഭൂഷണങ്ങൾ അണിഞ്ഞ് ശ്രീയുക്തനായി.

10. ദിവ്യാംബരധരഃ കാന്തഃ പുഷ്പബാണഇവാപരഃ
രഥോപവിഷ്ടഃ കേയൂരഃ സ്രഗ്വീ ബാണധനുർധരഃ

ദിവ്യാംബരങ്ങളും ചുറ്റി മറ്റൊരു കാമദേവനെപ്പോലെ തിളങ്ങി. തോൾവളകളും മാലയും ധരിച്ച് അമ്പുംവില്ലുമേന്തി തേർത്തട്ടിൽ കയറിയിരുന്നു.

11. സേനാപരിവൃതോ ദേവീം ജഗാമ മദഗർവിതഃ
മനോജ്ഞം രൂപമാസ്ഥായ മാനിനീനാം മനോഹരം

മാനിനികൾക്ക് പ്രിയംകരമായ മനോജ്ഞരൂപം സ്വീകരിച്ച് സേനാസമേതനായി അഹങ്കാരത്തിമിർപ്പോടെ ദേവിയുടെ സമീപത്തേക്കു ചെന്നു.

12. തമാഗതം സമാലോക്യ ദൈത്യാനാമധിപം തദാ
ബഹുഭിഃ സംവൃതം വീരൈർദേവീ ശംഖമവാദയത്

ദൈത്യരാജനായ അവൻ അനേകം വീരന്മാരാൽ പരിസേവിതനായി വരുന്നതു കണ്ട ദേവി ശംഖനാദം മുഴക്കി.

13. സ ശംഖനിനദം ശ്രുത്വാ ജനവിസ്മയകാരകം
സമീപമേത്യ ദേവ്യാസ്തു താമുവാച ഹസന്നിവ

ലോകത്തെ വിസ്മയിപ്പുക്കുന്ന ആ ശംഖനാദം കേട്ടിട്ട് അവൻ അടുത്തു ചെന്ന് ദേവിയോടു ചിരിച്ചു കൊണ്ടെന്നപോലെ പറഞ്ഞു.

14. ദേവി സംസാരചക്രേ*f*സ്മിൻ വർത്തമാനോ ജനഃ കില
നരോ വാ*f*ഥ തഥാ നാരീ സുഖം വാഞ്ഛതി സർവ്വഥാ

ദേവി, സംസാരചക്രത്തിൽ കിടന്നു കറങ്ങുന്നവരാണല്ലോ മനുഷ്യർ. പുരുഷനായാലും സ്ത്രീയായാലും ഏതു പ്രകാരത്തിലും സുഖം വേണമെന്നാണ് ആഗ്രഹിക്കുന്നത്.

15. സുഖം സംയോഗജം നൃണാം നാസംയോഗേ ഭവേദിഹ
സംയോഗോ ബഹുധാ ഭിന്നസ്താൻ ബ്രവീമി ശൃണുഷ്വ ഹ

മനുഷ്യർക്ക് സുഖം ലഭിക്കുന്നത് ചേർച്ചയിൽനിന്നാണ്. ചേർച്ച കൊണ്ടല്ലാതെ സുഖമില്ല. ചേർച്ചതന്നെ പലമാതിരിയുണ്ട്. അവയെക്കുറിച്ച് ഞാൻ പറയാം; കേട്ടോളൂ.

16. ഭേദാൻ സുപ്രീതിഹേതൂത്ഥാൻ സ്വഭാവോത്ഥാനനേകശഃ
തത്ര പ്രീതിഭവാനാദൗ കഥയാമി യഥാമതി

പ്രീതി, ഹേതു, സ്വഭാവം എന്നിവ നിമിത്തം ഈ ചേർച്ചകൾ തന്നെ അനേകം പ്രകാരത്തിലുണ്ട്. അവയിൽ പ്രീതിയിൽ നിന്നുണ്ടാവുന്ന ചേർച്ചയെക്കുറിച്ച് എന്റെ അറിവനുസരിച്ച് പറയാം.

17. മാതാപിത്രോസ്തു പുത്രേണ സംയോഗസ്തൂത്തമഃ സ്മൃതഃ
ഭ്രാതുർഭ്രാത്രാ തഥാ യോഗഃ കാരണാന്മദ്ധ്യമോ മതഃ

മാതാപിതാക്കന്മാർക്ക് പുത്രനോടുള്ള ചേർച്ച ഉത്തമമായി കരുതിവരുന്നു. അതുപോലെ സഹോദരന്മാർ തമ്മിലുള്ള ചേർച്ച മദ്ധ്യമമാണ്. 'അവൻഎനിക്ക് ഉപകരിക്കും' എന്ന ഹേതു അതിന്റെ പിന്നിലുള്ളതിനാൽ മധ്യമം എന്നർത്ഥം.

18. ഉത്തമസ്യ സുഖസ്യൈവ ദാതൃത്വാദുത്തമഃ സ്മൃതഃ
തസ്മാദല്പസുഖസ്യൈവ പ്രദാതൃത്വാച്ച മധ്യമഃ

അധികമായ സുഖം തരുന്നതേതോ അതാണ് ഉത്തമമെന്നു പറയേണ്ടത്. അല്പസുഖം പ്രദാനം ചെയ്യുന്നതായാൽ അതു മധ്യമവുമാണ്.

19. നാവികാനാം തു സംയോഗഃ സ്മൃതഃ സ്വാഭാവികോ ബുധൈഃ
വിവിധാവൃത ചിത്താനാം പ്രസംഗപരിവർത്തിനാം

വിവിധ കാര്യങ്ങളിൽ മനസ്സുഴറി അങ്ങുമിങ്ങും സഞ്ചരിക്കുന്ന യാത്രക്കാർ സ്വാഭാവികമായി ഒരിടത്ത് ഒത്തുകൂടി പിരിഞ്ഞു പോകുമല്ലോ. അതിന്റെ പിന്നിൽ പ്രീതിയോ ലോഭമോ ഇല്ല.

20. അത്യല്പസുഖദാതൃത്വാത് കനിഷ്ഠോ/യം സ്മൃതോബുധൈഃ
അത്യുത്തമസ്തു സംയോഗഃ സംസാരേ സുഖദഃ സദാ

അതിനിസ്സാരമായ സുഖമേ അതുനൽകുന്നുള്ളൂ. അതിനാൽ അത് അധമമാണെന്ന് പണ്ഡിതന്മാർ പറയുന്നു. അത്യുത്തമമായ ചേർച്ച സംസാരത്തിൽ സദാസുഖം നൽകുന്നതായിരിക്കും.

21. നാരീപുരുഷയോഃ കാന്തേ സമാനവയസോഃ സദാ
സംയോഗോ യഃ സമാഖ്യാതഃ സ ഏവാത്യുത്തമഃ സ്മൃതഃ

ആ സുഖം സമാനവയസ്കരായ സ്ത്രീ പുരുഷന്മാരുടെ നിരന്തര ചേർച്ചയിൽ നിന്നുണ്ടാകുന്നതാണ്. അതാണ് അത്യുത്തമമെന്നു പറയപ്പെടുന്നത്.

22. അത്യുത്തമസുഖസ്യൈവ ദാതൃത്വാത്സ തഥാവിധഃ
ചാതുര്യരൂപ വേഷാദ്യൈഃ കുലശീല ഗുണൈസ്തഥാ

അത്യുത്തമസുഖം നൽകുന്നതുകൊണ്ടാണ് അത് അത്യുത്തമമായിരിക്കുന്നത്. ചാതുര്യം, വേഷം, കുലം, ശീലം, ഗുണം തുടങ്ങിയവയെക്കുറിച്ചെല്ലാം,

23. പരസ്പരസമുത്കർഷഃ കഥ്യതേ ഹി പരസ്പരം
തം ചേത് കരോഷി സംയോഗം വീരേണ ച മയാ സഹ

ഇരുവരും പരസ്പരം പറഞ്ഞ് പുകഴ്ത്തുന്നു. വീരനായ എന്നോടു കൂടി നിനക്കു ചേർച്ചയുണ്ടാകുന്നപക്ഷം

24. അത്യുത്തമസുഖസ്യൈവ പ്രാപ്തിഃ സ്യാത്തേ ന സംശയഃ
നാനാവിധാനി രൂപാണി കരോമി സ്വേച്ഛയാ പ്രിയേ

നിനക്ക് അത്യുത്തമമായ സുഖപ്രാപ്തിയുണ്ടാകും സംശയമില്ല. പ്രിയേ, ആഗ്രഹമനുസരിച്ച് ഞാൻ നാനാരൂപങ്ങളും സ്വീകരിക്കുന്നു.

25. ഇന്ദ്രാദയഃ സുരാഃ സർവ്വേ സംഗ്രാമേ വിജിതാ മയാ
രത്നാനി യാനി ദിവ്യാനി ഭവനേ/സ്മിൻ മമാധുനാ

ഇന്ദ്രാദികളായ ദേവന്മാരെയെല്ലാം യുദ്ധത്തിൽ ജനിച്ചവനാണു ഞാൻ. ഇപ്പോൾ എന്റെ ഭവനത്തിൽ ഏതെല്ലാം ദിവ്യരത്നങ്ങളുണ്ടോ

26. ഭുംക്ഷ്വ ത്വം താനി സർവ്വാണി യഥേഷ്ടം ദേഹി വാ യഥാ
പട്ടരാജ്ഞീ ഭവാദ്യ ത്വം ദാസോ/സ്മി തവ സുന്ദരി

അവയെല്ലാം നിനക്ക് അനുഭവിക്കുകയോ ഇഷ്ടമനുസരിച്ച് ദാനം ചെയ്യുകയോ ആവാം. ഇപ്പോൾ എന്റെ പട്ടമഹിഷിയായിത്തീരുക. ഹേ സുന്ദരി, ഞാൻ നിന്റെ ദാസനാണ്.

27. വൈരം ത്യജേ/ഹം ദേവൈസ്തു തവ വാക്യാന്ന സംശയഃ
യഥാ ത്വം സുഖമാപ്നോഷി തഥാ/ഹം കരവാണി വൈ

നീ പറഞ്ഞാൽ ദേവന്മാരോടുള്ള വൈരം ഞാൻ ഉപേക്ഷിക്കാം. സംശയമില്ല. നിനക്ക് എന്താണോ സുഖമായിത്തീരുന്നത് അതു ഞാൻ ചെയ്യാം.

28. ആജ്ഞാപയ വിശാലാക്ഷി തഥാ/ഹം പ്രകരോമ്യഥ
ചിത്തം മേ തവ രൂപേണ മോഹിതം ചാരുഭാഷിണി

ഹേ വിശാലനേത്രേ, കല്പിക്കൂ ഞാൻ അതുപോലെ ചെയ്യാം. തേൻ മൊഴിയാളേ, നിന്റെ സൗന്ദര്യത്താൽ മോഹിതമായിരിക്കുകയാണ് എന്റെ മനസ്സ്.

29. ആതുരോ/സ്മി വരാരോഹേ പ്രാപ്തസ്തേ ശരണം കില
പ്രപന്നം പാഹി രംഭോരു കാമബാണൈഃ പ്രപീഡിതം

ഹേ വരവർണ്ണിനി, ഞാൻ ദീനനായി നിന്നെ ശരണം പ്രാപിച്ചിരിക്കുന്നു. കാമബാണ പീഡിതനായി ശരണം പ്രാപിച്ച എന്നെ നീ രക്ഷിക്കണം.

30. ധർമ്മാണമുത്തമോ ധർമ്മഃ ശരണാഗതരക്ഷണം
ത്വദീയോ/സ്മ്യസിതാപാംഗി സേവകോ/ഹം കൃശോദരി

ധർമ്മങ്ങളിൽവച്ച്അത്യുത്തമധർമ്മം ശരണാഗതരെരക്ഷിക്കുകയാണ്. ഹേകൃശോദരി, കരിമിഴിയാളെ, ഞാൻ നിന്റെ സേവകനാണ്.

31. മരണാന്തം വചഃ സത്യം നാന്യഥാ പ്രകരോമ്യഹം
പാദൗ നതോ/സ്മി തന്വംഗി ത്യക്ത്വാ നാനായുധാനി തേ.

ഞാൻ പറയുന്ന ഈ വാക്ക് സത്യമാണ്.അത് മരണം വരെ തെറ്റിക്കുകയില്ല.സുന്ദരി, സകല ആയുധങ്ങളും ഉപേക്ഷിച്ച് ഞാൻ നിന്റെ കാൽക്കൽ വീണു വണങ്ങുന്നു.

32. ദയാം കുരു വിശാലാക്ഷി തപ്തോ/സ്മി കാമമാർഗ്ഗണൈഃ
ജന്മപ്രഭൃതി ചാർവംഗി ദൈന്യം നാചരിതം മയാ

വിശാലാക്ഷി,എന്നിൽ ദയ കാണിക്കൂ.കാമാസ്ത്രങ്ങളാൽ ഞാൻ ദഹിക്കുകയാണ്. ഹേ ചാരുരൂപേ ജനിച്ചപ്പോൾ മുതൽ എനിക്ക് ഇത്രത്തോളം ദീനത ഉണ്ടായിട്ടില്ല.

33. ബ്രഹ്മാദീനീശ്വരാൻ പ്രാപ്യ ത്വയി തദ്വിധധാമ്യഹം
ചരിതം മമ ജാനന്തി രണേ ബ്രഹ്മാദയഃ സുരാഃ

ബ്രഹ്മാദിദേവൻമാരുടെ മുമ്പിൽവച്ചു പോലും നിന്റെ മുമ്പിലുണ്ടായ മാതിരി ദീനത ഉണ്ടായിട്ടില്ല. ബ്രഹ്മാദികളായ ദേവൻമാർക്ക് അറിയാം എന്റെ യുദ്ധചരിത്രം.

34. സോ$f$പ്യഹം തവ ദാസോ$f$സ്മി മന്മുഖം പശ്യ ഭാമിനി

ആ ഞാൻ നിന്റെ ദാസനാണ് ഇപ്പോൾ. ഹേ ഭാമിനി എന്റെ മുഖത്തേക്ക് ഒന്നു നോക്കു.

വ്യാസഉവാച

ഇതിബ്രുവാണം തം ദൈത്യം ദേവീ ഭഗവതീ ഹി സാ

ഇങ്ങനെ പറയുന്ന ആ ദൈത്യനോട് ഭഗവതിദേവി,

35. പ്രഹസ്യ സസ്മിതം വാക്യമുവാച വരവർണ്ണിനീ

പരിഹാസപൂർവ്വം ചിരിച്ച്കൊണ്ട് ഇങ്ങനെ പറഞ്ഞു.

ദേവ്യുവാച

നാഹം പുരുഷമിച്ഛാമി പരമം പുരുഷം വിനാ

പരമ പുരുഷനെ ഒഴിച്ച് മറ്റൊരുപുരുഷനെ ഞാൻ ആഗ്രഹിക്കുന്നില്ല.

36. തസ്യ ചേച്ഛാസ്മ്യഹം ദൈത്യ സൃജാമി സകലം ജഗത്
സമാം പശ്യതി വിശ്വാത്മാ തസ്യാഹം പ്രകൃതിഃശിവാ

അദ്ദേഹത്തിന്റെ ആഗ്രഹമനുസരിച്ച് ഞാൻ സമസ്ത പ്രപഞ്ചവും സൃഷ്ടിക്കുന്നു.അദ്ദേഹം എന്നെ കാണുന്നു. ഞാൻ അദ്ദേഹത്തന്റെ മംഗളസ്വരൂപിണിയായ പ്രകൃതിയാണ്.

37. തത്സാന്നിദ്ധ്യവശാദേവ ചൈതന്യം മയി ശാശ്വതം
ജഡാഹം തസ്യ സംയോഗാത് പ്രഭവാമി സചേതനാ

അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഒന്നു കൊണ്ടാണ് എന്നിലെ ചൈതന്യം ശാശ്വതമായിരിക്കുന്നത്. സ്വതേ ജഡമായ ഞാൻ അദ്ദേഹത്തോട് ചേരുന്നതുകൊണ്ട് സചേതനമായി തീരുന്നു.

38. അയസ്കാന്തസ്യ സാന്നിദ്ധ്യാദയസശ്ചേതനാ യഥാ
ന ഗ്രാമ്യസുഖവാഞ്ഛാ മേ കദാചിദപി ജായതേ

കാന്തത്തിന്റെ സാന്നിദ്ധ്യത്തിൽ ഇരുമ്പു സചേതനമായിത്തീരുമ്പോലേയാണ് അത്. ഗ്രാമ്യസുഖങ്ങളിൽ എനിക്ക് ഒരിക്കലും ആഗ്രഹമുണ്ടാകാറില്ല.

39. മൂർഖസ്ത്വമസി മന്ദാത്മൻ യത്സ്ത്രീസംഗം ചികീർഷസി
നരസ്യ ബന്ധനാർത്ഥയ ശൃംഖലാ സ്ത്രീ പ്രകീർത്തിതാ

നീ മുർഖനാണ്. ബുദ്ധികെട്ടവനെ, നീ സ്ത്രീസംഗമമാണല്ലോ ആഗ്രഹിക്കുന്നത്.മനുഷ്യനെ കെട്ടിയിടുന്ന ചങ്ങലയാണ് സ്ത്രീയെന്ന് പ്രസിദ്ധമാണ്.

40. ലൗഹബദ്ധോ$f$പി മുച്യേത സ്ത്രീബദ്ധോ നൈവ മുച്യതേ
കിമിച്ഛസി ച മന്ദാത്മൻ മൂത്രാഗാരസ്യ സേവനം

ഇരുമ്പു ചങ്ങലയിൽനിന്ന് രക്ഷപ്പെടാം.എന്നാൽ സ്തീബദ്ധന് മോചനമില്ല. വിവരം കെട്ടവനേ,നീ മലമൂത്രമലീമസമായ സ്ത്രീസേവയ്ക്കാണല്ലോ ആഗ്രഹിക്കുന്നത്.

41. ശമം കുരു സുഖായ ത്വം ശമാത്സുഖമവാപ്സ്യസി
നാരിസംഗേ മഹദ്ദുഃഖം ജാനൻ കിം ത്വം വിമുഹ്യസി

സുഖം ലഭിക്കാൻ വേണ്ടി ശമം ശീലിക്കണം. ശമത്തിൽ നിന്നേ സുഖം നിനക്കുണ്ടാവൂ. നാരീസംഗത്തിൽനിന്ന് വലിയദുഃഖമാണ് ഉണ്ടാകുന്നതെന്ന് അറിഞ്ഞിട്ടും നീ അതിൽ മോഹിക്കുകയല്ലേ.?

42. ത്യജ വൈരം സുരൈഃ സാർധം യഥേഷ്ടം വിചരാവനൗ
പാതാളം ഗച്ഛ വാ കാമം ജീവിതേച്ഛാ യദസ്തി തേ

ദേവന്മാരോടുള്ള വൈരം വിട്ടേയ്ക്കു.യഥേഷ്ടം ഭൂമിയിൽ സഞ്ചരിക്കുകയോ പാതാളത്തിലേക്ക് പോകുകയോ ചെയ്യാം, ജീവിയ്ക്കാൻ നിനക്ക് ആഗ്രഹമുണ്ടെങ്കിൽ.

43. അഥവാ കുരു സംഗ്രാമം ബലവത്യസ്മി സാമ്പ്രതം
പ്രേഷിതാƒഹം സുരൈഃ സർവൈസ്തവ നാശായ ദാനവ

അല്ലെങ്കിൽ യുദ്ധം ചെയ്യു. ഞാനിപ്പോൾ അതിന് ശക്തയാണ്. ഹേ ദാനവ, സകല ദേവന്മാരും കൂടി എന്നെ അയച്ചിരിക്കുകയാണു നിന്നെ നശിപ്പിക്കാൻ.

44. സത്യം ബ്രവീമി യേനാദ്യ ത്വയാ വചനസൗഹൃദം
ദർശിതം തേന തുഷ്ടാസ്മി ജീവൻ ഗച്ഛ യഥാസുഖം.

നീ സൗഹൃദം നിറഞ്ഞ വാക്ക് പ്രകടിപ്പിച്ചതുകൊണ്ട് ഞാൻ സത്യം പറയുകയാണ്. ഞാൻ സന്തോഷിച്ചിരിക്കുന്നു. ജീവനോടെ യഥാസുഖം പൊയ്ക്കോളൂ.

45. സതാം സപ്തപദീ മൈത്രീ തേന മുഞ്ചാമി ജീവിതം
മരണേച്ഛാƒസ്തി ചേദ്യുദ്ധം കുരു വീര യഥാസുഖം

സജ്ജനങ്ങളെ സംബന്ധിച്ചിടത്തോളം ഏഴം ചുവട് ഒരുമിച്ച് വച്ചാൽ മൈത്രിയായി. അതു കൊണ്ട് ഞാൻ നിന്നെ ജീവനോടെ വിടുന്നു. മരിക്കാനാണ് ഭാവമെങ്കിൽ ഇഷ്ടംപോലെ യുദ്ധം ചെയ്യാം.

46. ഹനിഷ്യാമി മഹാബാഹോ ത്വാമഹം നാത്ര സംശയഃ

മഹാബാഹോ നിന്നെ ഞാൻ യുദ്ധത്തിൽ കൊല്ലുമെന്നതിന് സംശയമില്ല.

## വ്യാസഉവാച

ഇതി തസ്യാ വചഃ ശ്രുത്വാ ദാനവഃ കാമമോഹിതഃ

ഇങ്ങനെ ദേവി പറഞ്ഞത് കേട്ട് കാമവിവശനായ ദാനവൻ,

47. ഉവാച ശ്ലക്ഷ്ണയാവാചാ മധുരം വചനം തതഃ
ബിഭേമ്യഹം വരാരോഹേ ത്വാം പ്രഹർത്തും വരാനനേ

അപ്പോൾ മൃദുവും മധുരവുമായ വാക്കുകൾ പറഞ്ഞു. ഹേ സുന്ദരി സുമുഖി, നിന്നെ ഉപദ്രവിക്കുവാൻ ഞാൻ ഭയപ്പെടുകയാണ്.

48. കോമളാം ചാരുസർവാംഗീം നാരീം നരവിമോഹിനീം
ജിത്വാ ഹരിഹരാദീംശ്ച ലോകപാലാംശ്ച സർവ്വശഃ

മനുഷ്യരെ വിമോഹിപ്പിക്കുന്ന സർവ്വാംഗസുന്ദരിയും കോമാളാംഗിയുമായ നിന്നെ എങ്ങനെ ആയുധം കൊണ്ട് പ്രഹരിക്കും? ഹരിഹരാദിദേവൻമാരേയും ലോകപാലൻമാരെയും ജയിച്ച,

49. കിം ത്വയ സഹയുദ്ധം മേ യുക്തം കമലലോചനേ
രോചതേ യദി ചാർവംഗി വിവാഹം കുരു മാം ഭജ

ഞാൻ, കമലലോചനേ, നിന്നോട് എങ്ങനെ യുദ്ധം ചെയ്യും? അത് ശരിയാണോ? ഇഷ്ടമാണങ്കിൽ വിവാഹം കഴിച്ച് എന്നെ സേവിക്കാം.

**50. നോ ചേദ്ഗച്ഛ യഥേഷ്ടം തേ ദേശം യസ്മാത് സമാഗതാ**
**നാഹം ത്വാം പ്രഹരിഷ്യാമി യതോ മൈത്രീ കൃതാ ത്വയാ**

അല്ലെങ്കിൽ വന്ന ദേശത്തേക്കു തന്നെ യഥേഷ്ടം മടങ്ങിക്കോളു.നീ എന്നോട് മൈത്രി കാണിച്ചതുകൊണ്ട് നിന്നെ ഞാൻ ഉപദ്രവിക്കുകയില്ല.

**51. ഹിതമുക്തം ശുഭം വാക്യം തസ്മാദ്ഗച്ഛ യഥാസുഖം**
**കാ ശോഭാ മേ ഭവേദന്തേ ഹത്വാ ത്വാം ചാരുലോചനാം.**

ഹിതകരമായ നല്ല വാക്കു ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി യഥേഷ്ടം പോകാം.സുമുഖിയായ നിന്നെ കൊന്നിട്ട് അവസാനം എനിക്ക് എന്ത് കിട്ടാനാണ്.

**52. സ്തീഹത്യാ ബാലഹത്യാ ച ബ്രഹ്മഹത്യാ ദുരത്യയാ**
**ഗൃഹീത്വാ ത്വാം ഗൃഹം നൂനം ഗച്ഛാമ്യദ്യ വരാനനേ**

സ്തീ ഹത്യയും ബാലഹത്യയും ബ്രഹ്മഹത്യയും പരിഹാരമില്ലാത്തവയാണ്. നിന്നെ വേണമെങ്കിൽ എനിക്ക് ബലാൽ വീട്ടിലേക്ക് പിടിച്ചു കൊണ്ടുപോകാവുന്നതേയുള്ളു.

**53. തഥാപി മേ ഫലം ന സ്യാദ്ബലാദ്ഭോഗസുഖം കുതഃ**
**പ്രബ്രവീമി സുകേശി ത്വാം വിനയാവനതോ യതഃ**

അതുകൊണ്ട് എനിക്ക് ഒരു പ്രയോജനമുണ്ടാവുകയില്ല.ബലാൽക്കാരം കൊണ്ട് എങ്ങനെ സുഖം കിട്ടാനാണ്? അതുകൊണ്ട്, കാർവേണി, ഞാൻ വിനയത്തോടെ കിഴിഞ്ഞ് പറയുകയാണ്,

**54. പുരുഷസ്യ സുഖം ന സ്യാദൃതേ കാന്താമുഖാംബുജാത്**
**തത്തഥൈവ ഹി നാരീണാം തസ്മാച്ച പുരുഷം വിനാ**

കാന്താമുഖാംബുജത്തിൽ നിന്നല്ലാതെ പുരുഷനു സുഖമുണ്ടാവില്ല.അതു പോലെ തന്നെയാണ് നാരിമാർക്കും. പുരുഷനെ കുടാതെ അവർക്കും സുഖം ലഭിക്കില്ല.

**55. സംയോഗേ സുഖസംഭൂതിർവിയോഗേ ദുഃഖസംഭവഃ**
**കാന്താഽസി രൂപസമ്പന്നാ സർവ്വാഭരണഭൂഷിതാ**

ഇരുവരുടെയും ചേർച്ചയിൽ സുഖാനുഭൂതി ഉണ്ടാവും. വിയോഗത്തിൽ ദുഃഖവും. നീ രൂപവതിയും സർവ്വാഭരണവിഭൂഷിതയുമായ മനോഹരിയാണ്.

**56. ചാതുര്യം ത്വയി കിം നാസ്തി യതോ മാം ന ഭജസ്യഹോ**
**തവോപദിഷ്ടം കേനേദം ഭോഗാനാം പരിവർജ്ജനം**

എന്നിട്ടും നീ എന്നെ ഉപേക്ഷിക്കുന്നതെന്തുകൊണ്ടാണ്? നിനക്കു ചാതുര്യമില്ലേ? ഭോഗങ്ങളെല്ലാം ഉപേക്ഷിക്കണമെന്ന് ആരാണ് നിന്നെ ഉപദേശിച്ചത്.?

**57. വഞ്ചിതോഽസി പ്രിയാലാപേ വൈരിണാ കേനചിത്ത്വിഹ**
**മുഞ്ചാഗ്രഹമിമം കാന്തേ കുരു കാര്യം സുശോഭനം**

ഹേ പ്രിയഭാഷിണി, ഏതോ ഒരു ശത്രു നിന്നെ ഇക്കാര്യത്തിൽ വഞ്ചിച്ചിരിക്കുകയാണ്.സുന്ദരീ,ആ ദുരാഗ്രഹം വേണ്ടെന്നുവച്ച് ഏറെ നല്ലത് ചെയ്യു.

**58. സുഖം തവ മമാപി സ്യാദ്വിവാഹേ വിഹിതേ കില**
**വിഷ്ണുർ ലക്ഷ്മ്യാ സഹാഭാതി സാവിത്ര്യാച സഹാത്മഭൂഃ**

വിവാഹം കഴിഞ്ഞാൽ എനിക്കും നിനക്കും സുഖമുണ്ടാവും. വിഷ്ണു ലക്ഷ്മിയോട് ചേർന്നിട്ടാണല്ലോ ശോഭിക്കുന്നത്. ബ്രഹ്മാവ് സാവിത്രിയോട് ചേർന്നിട്ടും.

**59. രുദ്രോ ഭാതി ച പാർവ്വത്യാ ശച്യാ ശതമഖസ്തഥാ**
**കാ നാരീ പതിഹീനാ ച സുഖം പ്രാപ്നോതി ശാശ്വതം**

രുദ്രൻ പാർവ്വതിയോടു ചേർന്നിട്ടും, ഇന്ദ്രൻ ശചിയോടു ചേർന്നിട്ടും ശോഭിക്കുന്നു. ഏതു സ്ത്രീയാണ് ഭർത്താവിനോട് ചേരാതെ സുഖം അനുഭവിക്കുന്നത്?

**60. യേന ത്വമസിതാപാംഗി ന കരോഷി പതിം ശുഭം**
**കാമഃ ക്വാദ്യ ഗതഃകാന്തേ യസ്ത്വാം ബാണൈഃസുകോമളൈഃ**

നീലക്കണ്ണാളേ, നീ എന്ത് കൊണ്ടാണ് ഒരു നല്ല ഭർത്താവിനെ വേണ്ടെന്ന് വയ്ക്കുന്നത്? സുന്ദരി, ആ കാമദേവൻ എവിടെ പോയിരിക്കുന്നു? കോമളങ്ങളും.

**61. മാദനൈഃപഞ്ചഭിഃകാമം ന താഡയതി മന്ദധീഃ**
**മന്യേ$f$ഹമിവ കാമോ$f$പി ദയാവാംസ്ത്വയി സുന്ദരി**

മാദകങ്ങളുമായ അഞ്ചു ബാണങ്ങൾ ഉണ്ടായിരുന്നിട്ടും ആ വിവരം കെട്ടവൻ നിന്നെ പ്രഹരിക്കുന്നില്ലല്ലോ! സുന്ദരി, എന്നെപ്പോലെ ആ കാമദേവനും നിന്നോടു ദയകാണിക്കുകയാണെന്ന് എനിക്കു തോന്നുന്നു.

**62. അബലേതി ച മന്വാനോ ന പ്രേരയതി മാർഗ്ഗണാൻ**
**മനോഭവസ്യ വൈരം വാ കിമപ്യസ്തി മയാസഹ**

അബലയാണെന്ന് കരുതി നിന്റെ മേൽ അമ്പുകൾ പ്രയോഗിക്കാതിരിക്കുകയാവാം. അല്ലെങ്കിൽ ആ മനോഭവന് എന്നോട് വല്ല വൈരാഗ്യവും ഉണ്ടായിരിക്കുമോ?

**63. തേന ച ത്വയ്യരാലാക്ഷി ന മുഞ്ചതി ശിലീമുഖാൻ**
**അഥവാ മേ$f$ഹിതൈർ ദേവൈർവാരിതോ$f$സൗ ഝഷധ്വജഃ**

ഹേ മനോഹരി, ഒരു പക്ഷേ അതുകൊണ്ടായിരിക്കമോ കാമൻ നിന്റെ നേരേ അമ്പുകൾ പ്രയോഗിക്കാത്തത്? അല്ലെങ്കിൽ എന്റെ ശത്രുക്കളായ ദേവന്മാർ ആ മീന കേതനനെ തടഞ്ഞതാവാം.

**64. സുഖവിധ്വംസിഭിസ്തേന ത്വയി ന പ്രഹരത്യപി**
**ത്യക്ത്വാ മാം മൃഗശാബാക്ഷി പശ്ചാത്താപം കരിഷ്യസി**

അവർ പറഞ്ഞിട്ട് എന്റെ സുഖം കെടുത്താൻ നിന്റെ നേരേ പ്രയോഗിക്കാതിരിക്കുകയുമാവാം.എന്നെ ഉപേക്ഷിച്ചാൽ പിന്നെ നിനക്ക് പശ്ചാത്തപിക്കേണ്ടി വരും.

**65. മന്ദോദരീവ തന്വംഗി പരിത്യജ്യ ശുഭം നൃപം**
**അനുകൂലം പതിം പശ്ചാത് സാ ചകാര ശഠം പതിം**
**കാമാർത്താ ച യദാ ജാതാ മോഹേന വ്യാകുലാന്തരാ**

നല്ലവനായ രാജാവിനെ ഉപേക്ഷിച്ച മന്ദോദരിയെപ്പോലെ ആയിത്തീരും നീ. തനിക്ക് ചേർന്നവനെ ഉപേക്ഷിച്ച് മോഹത്താൽ മനസ്സു കലങ്ങി കാമാർത്തയായപ്പോൾ അവൾക്ക് ശഠനായ ഒരുവനെ ഭർത്താവായി സ്വീകരിക്കേണ്ടി വന്നല്ലോ.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഷോഡശോ$f$ദ്ധ്യായഃ.

# അഥ സപ്തദശോ$f$ദ്ധ്യായഃ

## വ്യാസ ഉവാച

1. ഇതി ശ്രുത്വാ വചസ്തസ്യ ദേവീ പപ്രച്ഛ ദാനവം
കാ സാ മന്ദോദരീ നാരീ കോ$f$സൗ ത്യക്തോ നൃപസ്തയാ

ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ദേവി അസുരനോടു ചോദിച്ചു; ആരാണ് ആ മന്ദോദരി എന്ന സ്ത്രീ? അവൾ ഉപേക്ഷിച്ച രാജാവ് ആരാണ്?

2. ശഠഃ കോ വാ നൃപഃ പശ്ചാത്തന്മേ ബ്രൂഹി കഥാനകം
വിസ്തരേണ യഥാപ്രാപ്തം ദുഃഖം വനിതയാ പുനഃ

പിന്നീട് അവൾ വിവാഹം കഴിച്ച ശഠനായ രാജാവ് ആരാണ്? അവൾക്ക് പിന്നീട് ദുഃഖമുണ്ടായത് എങ്ങനെ? എല്ലാം എന്നോട് വിസ്തരിച്ചു പറയൂ.

## മഹിഷ ഉവാച

3. സിംഹളോ നാമ ദേശോ$f$സ്തി വിഖ്യാതഃ പൃഥിവീതലേ
ഘനപാദപസംയുക്തോ ധനധാന്യസമൃദ്ധിമാൻ

ഭൂമിയിൽ സിംഹാളം എന്നു പ്രസിദ്ധമായ ഒരു രാജ്യമുണ്ട്. വൃക്ഷനിബഡവും ധനധാന്യ സമൃദ്ധവുമായ ഒരു രാജ്യമാണ് അത്.

4. ചന്ദ്രസേനാഭിധസ്തത്ര രാജാ ധർമ്മപരായണഃ
ന്യായദണ്ഡധരഃ ശാന്തഃ പ്രജാപാലനതത്പരഃ

അവിടെ ചന്ദ്രസേനൻ എന്നു പേരുളളവനും ധർമ്മതത്പരനും പ്രജാരക്ഷണതത്പരനും ശാന്തനും ന്യായമായി ദണ്ഡശിക്ഷനടത്തുന്നവനും

5. സത്യവാദീ മൃദുഃ ശൂരസ്തിതിക്ഷുർന്നീതിസാഗരഃ
ശാസ്ത്രവിത് സർവ്വധർമ്മജ്ഞോ ധനുർവേദേ$f$തിനിഷ്ഠിതഃ

സത്യവാദിയും ദയയുളളവനും ശൂരനും ക്ഷമാശീലനും നീതികുശലനും ശാസ്ത്രജ്ഞനും സകലധർമ്മങ്ങളും അറിയുന്നവനും ധനുർവേദത്തിൽ അതികുശലനുമായ ഒരു രാജാവുണ്ടായിരുന്നു.

6. തസ്യ ഭാര്യാ വരാരോഹാ സുന്ദരീ സുഭഗാ ശുഭാ
സദാചാരാ$f$തിസുമുഖീ പതിഭക്തിപരായണാ

അദ്ദേഹത്തിന് സുന്ദരിയും സുഭഗയും ശുഭയും സദാചാരനിരതയും അതീവ സുമുഖിയും പതിഭക്തയുമായ ഒരു ഭാര്യ ഉണ്ടായിരിന്നു.

7. നാമ്നാ ഗുണവതീ കാന്താ സർവ്വലക്ഷണസംയുതാ
സുഷുവേ പ്രഥമേ ഗർഭേ പുത്രീം സാ ചാതിസുന്ദരീം

ഗുണവതി എന്നായിരുന്നു അവളുടെ പേര്. സർവ്വലക്ഷണ സമ്പന്നയായ ആ തരുണി ആദ്യഗർഭത്തിൽ അതിസുന്ദരിയായ ഒരു മകളെ പ്രസവിച്ചു.

8. പിതാ ചാതീവ സന്തുഷ്ടഃ പുത്രീം പ്രാപ്യ മനോരമാം
മന്ദോദരീതി നാമാസ്യാഃ പിതാ ചക്രേ മുദാന്വിതഃ

അഴകാർന്ന ആ പെൺകുഞ്ഞിനെ ലഭിച്ചതിനാൽ രാജാവ് അത്യധികം സന്തുഷ്ടനായിത്തീർന്നു. പിതാവ് അവൾക്ക് മന്ദോദരീ എന്ന് പേരും നൽകി.

**9. ഇന്ദോഃ കലേവ ചാത്യർത്ഥം വവൃധേ സാ ദിനേ ദിനേ**
**ദശവർഷാ യദാ ജാതാ കന്യാ ചാതിമനോഹരാ**

അവൾ തിങ്കൾക്കല പോലെ നിത്യേന വളർന്നു വന്നു. സുന്ദരാംഗിയായ അവൾക്ക് പത്തുവയസ്സു പ്രായമായപ്പോൾ മുതൽ

**10. വരാർത്ഥം നൃപതിശ്ചിന്താമവാപ ച ദിനേ ദിനേ**
**മദ്രദേശാധിപഃ ശൂരഃ സുധന്വാ നാമ പാർത്ഥിവഃ**

ഓരോ ദിവസവും യോഗ്യനായ ഒരു വരനെപ്പറ്റി ആലോചിക്കാൻ തുടങ്ങി. മദ്രദേശത്തിന്റെ അധിപനായി സുധന്വാവ് എന്നു പേരുള്ള ശൂരനായ ഒരു രാജാവുണ്ട്.

**11. തസ്യ പുത്രോഽതി മേധാവീ കംബുഗ്രീവോഽതി വിശ്രുതഃ**
**ബ്രാഹ്മണൈഃ കഥിതോ രാജ്ഞേ സംയുക്തോഽസ്യാ വരഃ ശുഭഃ**

അദ്ദേഹത്തിന് അതിബുദ്ധിമാനും കംബുഗ്രീവൻ എന്ന് പ്രസിദ്ധനുമായ ഒരു പുത്രനുണ്ട്. ബ്രാഹ്മണരെല്ലാം ഏകകണ്ഠമായി പറഞ്ഞു, അവൻ കന്യകയ്ക്കു ചേർന്ന നല്ല വരനായിരിക്കുമെന്ന്.

**12. സർവ്വലക്ഷണസമ്പന്നഃ സർവ്വവിദ്യാർത്ഥപാരഗഃ**
**രാജ്ഞാ ദൃഷ്ടാ തദാ രാജ്ഞീ നാമ്നാ ഗുണവതീപ്രിയാ**

അവൻ സർവ്വലക്ഷണങ്ങളും തികഞ്ഞവനും സർവ്വ വിദ്യകളുടെയും മറുകര കണ്ടവനുമാണ്. ഗുണവതി എന്നു പേരുള്ള തന്റെ പ്രിയ പത്നിയോട് രാജാവു പറഞ്ഞു.

**13. കംബുഗ്രീവായ കന്യാം സ്വാം ദാസ്യാമി വരവർണ്ണിനീം**
**സാ തു പത്യുർവചഃ ശ്രുത്വാ പുത്രീം പപ്രച്ഛ സാദരം**

'സുന്ദരിയായ തന്റെ പുത്രിയെ കംബുഗ്രീവനു നൽകാനാണ് ഞാൻ ആഗ്രഹിക്കുന്നത്', എന്ന്. അവൾ രാജാവു പറഞ്ഞതു കേട്ടിട്ട് പുത്രിയുടെ അടുത്തുചെന്ന് സൗമ്യമായി ചോദിച്ചു:

**14. വിവാഹം തേ പിതാ കർത്തും കംബുഗ്രീവേണ വാഞ്ഛതി**
**തച്ഛ്രുത്വാ മാതരം പ്രാഹ വാക്യം മന്ദോദരീ തദാ**

അച്ഛൻ നിന്നെ കംബുഗ്രീവനെക്കൊണ്ട് വിവാഹം കഴിപ്പിക്കാൻ ആഗ്രഹിക്കുന്നു. അതുകേട്ടിട്ട് മന്ദോദരി മാതാവിനോടു പറഞ്ഞു:

**15. നാഹം പതിം കരിഷ്യാമി നേച്ഛാ മേഽസ്തി പരിഗ്രഹേ**
**കൗമാരം വ്രതമാസ്ഥായ കാലം നേഷ്യാമി സർവ്വഥാ**

എനിക്ക് ഭർത്താവു വേണ്ട. എനിക്ക് വിവാഹത്തിലും താത്പര്യമില്ല. കൗമാര വ്രതം സ്വീകരിച്ച് ഞാൻ എങ്ങനെയും കാലം കഴിച്ചുകൊള്ളാം.

**16. സ്വാതന്ത്ര്യേണ ചരിഷ്യാമി തപസ്തീവ്രം സദൈവ ഹി**
**പാരതന്ത്ര്യം പരം ദുഃഖം മാതഃ സംസാരസാഗരേ**

ഞാൻ സ്വതന്ത്രയായി സദാ തീവ്രതപസ്സനുഷ്ഠിക്കും. അമ്മേ, സംസാര ജീവിതത്തിൽ പാരതന്ത്ര്യമാണ് ഏറ്റവും വലിയ ദുഃഖം.

17. സ്വാതന്ത്ര്യാന്മോക്ഷമിത്യാഹുഃ പണ്ഡിതാഃ ശാസ്ത്രകോവിദാഃ
തസ്മാന്മുക്താ ഭവിഷ്യാമി പത്യാ മേ ന പ്രയോജനം

'സ്വാതന്ത്ര്യത്തിൽ നിന്നാണ് മോക്ഷം' എന്ന് ശാസ്ത്രകുശലന്മാരായ പണ്ഡിതന്മാർ പറയുന്നു. അതുകൊണ്ട് ഞാൻ മുക്തയാകുവാനാണ് ആഗ്രഹിക്കുന്നത്. ഭർത്താവിനെക്കൊണ്ട് എനിക്ക് ഒരു പ്രയോജനവും ഇല്ല.

18. വിവാഹേ വർത്തമാനേ തു പാവകസ്യ ച സന്നിധൗ
വക്തവ്യം വചനം സമ്യക് ത്വദധീനാƒസ്മി സർവ്വദാ

അഗ്നി സാക്ഷികമായി വിവാഹം നടക്കുമ്പോൾ 'ഞാൻ എല്ലായ്പ്പോഴും നിനക്ക് അധീനയാണ്' എന്ന് പറയേണ്ടതായിട്ടുണ്ടല്ലോ.

19. ശ്വശ്രൂദേവരവർഗ്ഗാണാം ദാസീത്വം ശ്വശുരാലയേ
പതിചിത്താനുവർത്തിത്വം ദുഃഖാദ് ദുഃഖതരം സ്മൃതം

ശ്വശൂരന്റെ ഭവനത്തിൽ ശ്വശ്രുവിനും ഭർത്താവിന്റെ സഹോദരന്മാർക്കും മറ്റും ദാസിയായി കഴിയണം. ഭർത്താവിന്റെ ആഗ്രഹങ്ങളൊക്കെ നിറവേറ്റുക എന്നു പറയുന്നത് ദുഃഖങ്ങളിൽ വച്ച് അധിക ദുഃഖമുണ്ടാക്കുന്നതാണ്.

20. കദാചിത് പതിരന്യാം വാ കാമിനീം ച ഭജേദ്യതി
തദാ മഹത്തരം ദുഃഖം സപത്നീ സംഭവം ഭവേത്

എപ്പോഴെങ്കിലും ഭർത്താവ് മറ്റൊരു കാമിനിയുമായി ബന്ധത്തിലായാൽ അത് ഏറ്റവും വലിയ സപത്നീ ദുഃഖത്തിന് ഇടയാക്കും.

21. തദേർഷ്യാ ജായതേ പത്യൗ ക്ലേശശ്ചാപി ഭവേദഥ
സംസാരേ ക്വ സുഖം മാതർന്നാരീണാം ച വിശേഷതഃ

അപ്പോൾ ഭർത്താവിനോട് ഈർഷ്യതോന്നിത്തുടങ്ങും. തുടർന്ന് ക്ലേശവും ഉണ്ടാവുകയായി. അമ്മേ സംസാരത്തിൽ എവിടെയാണു സുഖം? പ്രത്യേകിച്ചും സ്ത്രീകൾക്ക്?

22. സ്വഭാവാത് പരതന്ത്രാണാം സംസാരേ സ്വപ്നധർമ്മിണി
ശ്രുതം മയാ പുരാ മാതരുത്താനചരണാത്മജഃ

സ്വപ്നതുല്യമായ സംസാരത്തിൽ സ്വഭാവേന പരതന്ത്രകളായ സ്ത്രീകൾക്ക്? അമ്മേ ഞാൻ കേട്ടിട്ടുണ്ട്, പണ്ട് ഉത്താനപാദന്റെ പുത്രനും,

23. ഉത്തമഃ സർവധർമ്മജ്ഞോ ധ്രുവാദവരജോ നൃപഃ
പത്നീം ധർമ്മപരാം സാധ്വീം പതിഭക്തിപരായണാം

ധ്രുവന്റെ അനുജനും സർവ്വധർമ്മജ്ഞനുമായ ഉത്തമനെന്ന രാജാവ് ധർമ്മതത്പരയും പതിപരായണയുമായ പത്നിയെ,

24. അപരാധം വിനാ കാന്താം ത്യക്തവാൻ വിപിനേ പ്രിയാം
ഏവം വിധാനി ദുഃഖാനി വിദ്യമാനേ തു ഭർത്തരി

സൗന്ദര്യവതിയായ തന്റെ പ്രിയയെ, ഒരു അപരാധവും കൂടാതെ കാട്ടിൽ ഉപേക്ഷിച്ചെന്ന്. ഭർത്താവുണ്ടായിരിക്കെ ഇങ്ങനെയൊക്കെയുള്ള ദുഃഖങ്ങൾ ഉണ്ടാവും.

25. കാലയോഗാന്മൃതേ തസ്മിന്നാരീ സ്യാദ്ദുഃഖഭാജനം
വൈധവ്യം പരമം ദുഃഖം ശോകസന്താപകാരകം

കാലനിയോഗമനുസരിച്ച് അദ്ദേഹം മരിച്ചാലോ സ്ത്രീയ്ക്ക് അത് അത്യധികം ദുഃഖമായിരിക്കും. സദാ ശോകസന്താപങ്ങൾക്ക് കാരണമായ വൈധവ്യമാണ് പരമമായ ദുഃഖം.

**26. പരോഷിതപതിത്വേഽപി ദുഃഖം സ്യാദധികം ഗൃഹേ**
**മദനാഗ്നിവിദഗ്ദ്ധായാഃ സുഖം പതിസംഗജം**

ഭർത്താവു ദൂരെദേശത്തു പോയിരിക്കെ ഗൃഹത്തിൽ കഴിയുന്ന സ്ത്രീയുടെ ദുഃഖം വളരെ വലുതാണ്. ഭർത്തൃസംഗം കൊണ്ട് ഉണ്ടാവേണ്ട സുഖം ആ മദനാഗ്നിദഗ്ദ്ധയ്ക്കുണ്ടോ?

**27. തസ്മാത് പതിർന്ന കർത്തവ്യഃ സർവ്വഥേതി മതിർ മമ**
**ഏവം പ്രോക്താ തദാ മാതാ പതിം പ്രാഹ നൃപാത്മജാ**

അതുകൊണ്ട് ഏതുപ്രകാരത്തിലായാലും ഭർത്താവു വേണ്ടെന്നാണ് എന്റെ അഭിപ്രായം. ഇങ്ങനെ പറഞ്ഞുകേട്ട രാജപത്നി ഭർത്താവിനോടു പറഞ്ഞു:

**28. ന ച വാഞ്ഛതി ഭർത്താരം കൗമാരവ്രതധാരിണീ**
**വ്രതജാപ്യപരാ നിത്യം സംസാരാദ്വിമുഖീ സദാ**

കൗമാരവ്രതം ശീലിച്ച് ജപവ്രതാദികളിൽ മുഴുകി സംസാരവിമുഖയായി സദാ കഴിയാൻ ആഗ്രഹിക്കുന്ന അവൾ ഭർത്താവിനെ ആഗ്രഹിക്കുന്നില്ല.

**29. ന കാംക്ഷതി പതിം കർത്തും ബഹുദോഷവിചക്ഷണാ**
**ഭാര്യായാഃ ഭാഷിതം ശ്രുത്വാ തഥൈവ സംസ്ഥിതോ നൃപഃ**

വിവാഹത്തിൽ വളരെദോഷങ്ങൾ കാണുന്ന അവൾ ഭർത്താവിനെ ആഗ്രഹിക്കുന്നില്ല.ഭാര്യ പറഞ്ഞുതുകേട്ട രാജാവ് അങ്ങനെതന്നെ ആയിക്കൊള്ളട്ടെ എന്നുവച്ച് ഒന്നും ചെയ്തില്ല.

**30. വിവാഹോ ന കൃതഃ പുത്ര്യാഃ ജ്ഞാത്വാ ഭാവവിവർജ്ജിതാം**
**വർത്തമാനാ ഗൃഹഷ്വേവ പിത്രാ മാത്രാ ച രക്ഷിതാ**

വിവാഹത്തിന് മനസില്ലാത്തവളെന്നു മനസ്സിലാക്കിയ രാജാവ് പുത്രിയെ വിവാഹിതയാക്കാൻ ശ്രമിച്ചില്ല. മാതാപിതാക്കൻമാരുടെ സംരക്ഷണയിൽ അവൾ ഗൃഹത്തിൽത്തന്നെ കഴിഞ്ഞു.

**31. യൗവനസ്യാങ്കുരാ ജാതാ നാരീണാം കാമദീപകാഃ**
**തഥാപി സാ വയാസ്യാഭിഃ പ്രേരിതാപി പുനഃപുനഃ**

ക്രമേണ സ്ത്രീകൾക്ക് കാമവികാരത്ത ഉദ്ദീപിപ്പിക്കുന്ന യൗവനത്തുടുപ്പുകൾ അവളിൽ പ്രകടമായിത്തുടങ്ങി. ആ യൗവനാങ്കുരങ്ങൾ ഉണ്ടായിട്ടും തോഴിമാർ വീണ്ടും വീണ്ടും പ്രേരിപ്പിച്ചിട്ടും.

**32. ചകമേ ന പതിം കർത്തും ജ്ഞാനാർത്ഥപദഭാഷിണീ**
**ഏകദോദ്യാനദേശം സാ വിഹർത്തും ബഹുപാദപേ**

ഭർത്താവുവേണമെന്ന് അവൾ ആഗ്രഹിച്ചില്ല. അപ്പോഴെല്ലാം അവൾ തത്ത്വജ്ഞാനം പറയുകയാണ് ചെയ്തത്. അങ്ങനെയിരിക്കെ ഒരു നാൾ അവൾ വിഹരിക്കാനായി വൃക്ഷനിബിഡമായ ഉദ്യാനത്തിൽ,

**33. ജഗാമ സുമുഖീ പ്രേമ്ണാ സൈരന്ധ്രീഗണസേവിതാ**
**രേമേ കൃശോദരീ തത്രാപശ്യത് കുസുമിതാ ലതാഃ**

സസന്തോഷം സഖീഗണങ്ങളോടുക്കൂടി പോയി.സുന്ദരാംഗിയായ അവൾ അവിടെ പൂത്തുലഞ്ഞു നിൽക്കുന്ന ലതകൾ കണ്ടിട്ട്,

**34. പുഷ്പാണി ചിന്വതീ രമ്യാ വയസ്യാഭിഃ സമാവൃതാ**
**കോസലാധിപതിസ്തത്ര മാർഗ്ഗേ ദൈവവശാത്തദാ**

അതിലെ പൂക്കളിറുത്ത് സഖിമാരോടുകൂടി കളിച്ചു കൊണ്ടിരുന്നു.അപ്പോൾ ദൈവവശാൽ കോസലാധിപതിയായ രാജാവ് ആ വഴിക്ക്,

**35. ആജഗാമ മഹാവീരോ വീരസേനോ/തി വിശ്രുതഃ**
**ഏകാകീ രഥമാരൂഢഃ കതിചിത് സേവകൈർവൃതഃ**

വന്നു. വീരസേനനെന്ന് വിശ്രുതനും മഹാപരാക്രമിയുമായ ആ രാജാവ് രഥാരൂഢനായി ഏതാനും ചില സേവകന്മാരോടുകൂടി ഒറ്റയ്ക്കാണ് വന്നത്.

**36. സൈന്യം ച പൃഷ്ഠതസ്തസ്യ സമായാതി ശനൈഃ ശനൈഃ**
**ദൃഷ്ടസ്തസ്യാ വയസ്യാഭിർദൂരതഃ പാർത്ഥിവസ്തദാ**

സൈന്യങ്ങൾ അദ്ദേഹത്തിന്റെ പിന്നാലെ സാവകാശം വരുന്നുണ്ടായിരുന്നു.രാജാവ് ദൂരെനിന്ന് വരുന്നത് അവളുടെ സഖിമാർകണ്ടു.

**37. മന്ദോദര്യൈ തഥാ പ്രോക്തം സമായാതി നരഃ പഥി**
**രഥാരൂഢോ മഹാബാഹൂ രൂപവാൻ മദനോ/പരഃ**

മന്ദോദരിയോട് അവർ പറഞ്ഞു.''ആരോ ഒരുവൻ ഈ വഴിയ്ക്കു വരുന്നുണ്ട്. രഥത്തിലാണ് വരുന്നത്. മഹാബാഹുവായ അദ്ദേഹം രൂപസൗന്ദര്യം തികഞ്ഞ മറ്റൊരു കാമനെപ്പോലെയുണ്ട്.

**38. മന്യേ/ഹം നൃപതിഃ കശ്ചിത് പ്രാപ്തോ ഭാഗ്യവശാദിഹ**
**ഏവം ബ്രുവത്യാം തത്രാസൗ കോസലേന്ദ്രഃ സമാഗതഃ**

ഭാഗ്യവശാൽ ഏതോഒരു രാജാവ് ഈ വഴിയ്ക്ക് വരികയാണെന്ന് എനിയ്ക്കു തോന്നുന്നു'' അങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ കോസലാധിപതി അവിടെ എത്തുകയും ചെയ്തു.

**39. ദൃഷ്ട്വാ താമസിതാപാംഗീം വിസ്മയം പ്രാപ ഭൂപതിഃ**
**ഉത്തീര്യ സ രഥാത്തൂർണ്ണം പപ്രച്ഛ പരിചാരികാം**

ആ കരിമിഴിയാളെ കണ്ട് രാജാവ് വളരെ വിസ്മയിച്ചു.വേഗം രഥത്തിൽനിന്ന് ഇറങ്ങിയിട്ട് ഒരു പരിചാരികയോടു ചോദിച്ചു.

**40. കേയം ബാലാ വിശാലാക്ഷീ കസ്യ പുത്രീ വദാശു മേ**
**ഏവം പൃഷ്ടാ തു സൈരന്ധ്രീ തമുവാച ശുചിസ്മിതാ**

ഈ പെൺകൊടി ആരാണ്? ഈ സുമുഖി ആരുടെ പുത്രിയാണെന്ന് വേഗം പറയൂ.ഇങ്ങനെ ചോദിച്ചതുകേട്ട് ചിരിച്ച്കൊണ്ട് പരിചാരിക അദ്ദേഹത്തോടു പറഞ്ഞു:

**41. പ്രഥമം ബ്രൂഹി മേ വീര പൃച്ഛാമി ത്വാം സുലോചന**
**കോ/സി ത്വം കിമിഹായതഃ കിം കാര്യം വദ സാമ്പ്രതം**

ഹേ വീര, സുഭഗ, ആദ്യം ഞാൻ ചോദിക്കുന്നതിന് ഉത്തരം പറയൂ. അങ്ങ് ആരാണ്? എന്ത് കാര്യം സാധിക്കുന്നതിനു വേണ്ടിയാണ് ഇവിടെ ഇപ്പോൾ വന്നിരിക്കുന്നത് എന്നു പറയൂ.

**42. ഇതി പൃഷ്ടസ്തു സൈരന്ധ്ര്യാ താമുവാച മഹീപതിഃ**
**കോസലോ നാമ ദേശോ/സ്തി പൃഥിവ്യാം പരമാദ്ഭുതഃ**

ഇങ്ങനെ ചോദിച്ച പരിചാരികയോട് രാജാവു പറഞ്ഞു: 'ഭൂമിയിൽ കോസലം എന്നൊരു രാജ്യമുണ്ട്; വളരെ അത്ഭുതകരമായ ഒരു ദേശം.

**43. തസ്യ പാലയിതാ ചാഹം വീരസേനാഭിധഃ പ്രിയേ**
**വാഹിനീ പൃഷ്ഠതഃ കാമം സമായാതി ചതുർവിധാ**

അതു ഭരിക്കുന്ന രാജാവാണു ഞാൻ. വീരസേനൻ എന്നാണു പേര്. ചതുരംഗപ്പട പിന്നാലെ വരുന്നുണ്ട്.

44. മാർഗ്ഗഭ്രമാദിഹ പ്രാപ്തം വിദ്ധി മാം കോസലാധിപം

വഴിതെറ്റി ഇതിലേവന്ന കോസലാധിപതിയാണ് ഞാൻ എന്ന് അറിഞ്ഞാലും.

### സൈരന്ധ്ര്യുവാച

ചന്ദ്രസേനസുതാ രാജൻ നാമ്നാ മന്ദോദരീ കില

രാജാവേ, ഇത് ചന്ദ്രസേനന്റെ പുത്രിയായ മന്ദോദരിയാണ്.

45. ഉദ്യാനേ രന്തുകാമേയം പ്രാപ്താ കമലലോചനാ
ശ്രുത്വാ തദ്ഭാഷിതം രാജാ പ്രത്യുവാച പ്രസാധികാം

ഉദ്യാനത്തിൽ വിഹരിക്കാൻ വന്നിരിക്കുകയാണ് ഈ സുമുഖി. അവൾ പറഞ്ഞതു കേട്ട് രാജാവ് ആ തോഴിയോടു പറഞ്ഞു:

46. സൈരന്ധ്രി ചതുരാƒസി ത്വം രാജപുത്രീം പ്രബോധയ
കകുത്സ്ഥ വംശജശ്ചാഹം രാജാƒസ്മി ചാരുലോചനേ

തോഴി, നീ മിടുക്കിയാണല്ലോ. നീ ആ രാജകുമാരിയോടു പറഞ്ഞു അറിയിക്കൂ. ''ഹേ ചാരുലോചനേ, ഞാൻ കകുത്സ്ഥവംശജനായ രാജാവാണ്.

47. ഗാന്ധർവേണ വിവാഹേന പതിം മാം കുരു കാമിനി
ന മേ ഭാര്യാƒസ്തി സുശ്രോണി വയസോƒദ്ഭുതയൗവനാം

സുന്ദരി, ഗാന്ധർവ്വവിധിയനുസരിച്ച് എന്നെ ഭർത്താവായി സ്വീകരിച്ചാലും. എനിയ്ക്കു ഭാര്യയില്ല. വയസ്സും അദ്ഭുതകരമായ യൗവനവും ഉള്ളവളും

48. വാഞ്ഛാമി രൂപസമ്പന്നാം സുകുലാം കാമിനീം കില
അഥവാ തേ പിതാ മഹ്യം വിധിനാ ദാതുമർഹതി

സത്കുലജാതയും രൂപസമ്പന്നയുമായ ഒരു കാമിനിയെ ഞാൻ ആഗ്രഹിക്കുന്നു. അല്ലെങ്കിൽ നിന്റെ പിതാവ് വിധിയനുസരിച്ച് വിവാഹം കഴിച്ചു തന്നാലും മതി.

49. അനുകൂലപതിശ്ചാഹം ഭവിഷ്യാമി ന സംശയഃ

ഞാൻ നിനക്കു ചേർന്ന ഒരു ഭർത്താവായിരിക്കുമെന്നതിൽ സംശയമില്ല.''

### മഹിഷ ഉവാച

ഇത്യാകർണ്യ വചസ്തസ്യ സൈരന്ധ്രീ പ്രാഹ താം തദാ

ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ പരിചാരിക രാജകുമാരിയുടെ അടുക്കലെത്തിയിട്ട് പറഞ്ഞു:

50. പ്രഹസ്യ മധുരം വാക്യം കാമശാസ്ത്രവിശാരദാ
മന്ദോദരി നൃപഃ പ്രാപ്തഃ സൂര്യവംശസമുദ്ഭവഃ

കാമശാസ്ത്രവിശാരദയായ അവൾ ചിരിച്ചു കൊണ്ട് മധുരമായിട്ടാണ് പറഞ്ഞത്. ''മന്ദോദരി, സൂര്യവംശജനായ രാജാവാണ് വന്നിരിക്കുന്നത്.

51. രൂപവാൻ ബലവാൻ കാന്തോ വയസാ ത്വത്സമഃ പുനഃ
പ്രീതിമാൻ നൃപതിർജാതസ്ത്വയി സുന്ദരി സർവ്വഥാ

സൗന്ദര്യമുള്ളവനും ബലമുള്ളവനും മനോഹരനുമാണ്. എന്നു മാത്രമല്ല പ്രായം കൊണ്ട് നിനക്കു ചേർന്നവനുമാണ്. ഹേ സുമുഖി, നിന്നിൽ അദ്ദേഹത്തിന് അത്യധികം പ്രീതിയും തോന്നിയിട്ടുണ്ട്.

**52. പിതാƒപി തേ വിശാലാക്ഷി പരിതപ്യതി സർവ്വഥാ**
**വിവാഹകാലേ തേ ജ്ഞാത്വാ ത്വാം ച വൈരാഗ്യസംയുതാം.**

സുന്ദരി, നിന്റെ വിവാഹകാലം ആയിട്ടും നീ അതുവേണ്ടെന്നു വച്ച് വൈരാഗ്യം പിടിച്ചിരിക്കുകയാണെന്ന് അറിഞ്ഞ് നിന്റെ അച്ഛൻ വളരെ സന്തപ്തനായിരിക്കുകയാണ്.

**53. ഇത്യാഹാസ്മാൻ സ നൃപതിർവിനിഃശ്വസ്യ പുനഃ പുനഃ**
**പുത്രീം പ്രബോധയന്ത്വേതാം സൈരന്ധ്ര്യഃ സേവനേ രതാഃ**

ഇക്കാര്യം രാജാവ് ഞങ്ങളോട് ദുഃഖവിവശനായി പല തവണ പറഞ്ഞിട്ടുണ്ട്. തോഴിമാരേ, നിങ്ങൾ അവളെ സേവിക്കുന്നവരാണല്ലോ. നിങ്ങൾ അവളെ ഇതിനുവേണ്ടി പ്രേരിപ്പിക്കണം.

**54. വക്തും ശക്താ വയം ന ത്വാം ഹഠധർമ്മരതാം പുനഃ**
**ഭർത്തുഃ ശുശ്രൂഷണം സ്ത്രീണാം പരോ ധർമ്മോƒബ്രവീന്മനുഃ**

വാശിപിടിച്ച് വ്രതനിഷ്ഠയിൽ കഴിയുന്നതുകൊണ്ട് നിന്നോട് അതുപറയാനും ഞങ്ങൾക്കു ധൈര്യമില്ല. ഭർത്തൃ ശുശ്രൂഷണമാണ് സ്ത്രീകളുടെ പരമമായ ധർമ്മമെന്ന് മനു പറഞ്ഞിട്ടുണ്ട്.

**55. ഭർത്താരം സേവമാനാ വൈ നാരീ സ്വർഗ്ഗമവാപ്നുയാത്**
**തസ്മാത് കുരു വിശാലാക്ഷി വിവാഹം വിധിപൂർവ്വകം**

ഭർത്താവിനെ സേവിക്കുന്ന സ്ത്രീ സ്വർഗ്ഗം നേടുമെന്നു തീർച്ചയാണ്. അതുകൊണ്ട് ഹേ വിശാലാക്ഷി, വിധിപൂർവ്വം വിവാഹം കഴിക്കൂ.

**മന്ദോദര്യുവാച**

**56. നാഹം പതിം കരിഷ്യാമി ചരിഷ്യേ തപ അദ്ഭുതം**
**നിവാരയ നൃപം ബാലേ കിം മാം പശ്യതി നിസ്ത്രപഃ**

ഞാൻ ഭർത്താവിനെ സ്വീകരിക്കുകയില്ല. അദ്ഭുതകരമായ വ്രതം അനുഷ്ഠിക്കാനാണു പോകുന്നത്. തോഴി, നാണമില്ലാതെ എന്നെ നോക്കിക്കൊണ്ടിരിക്കുന്ന ആ രാജാവിനെ വിലക്കൂ.

**സൈരന്ധ്ര്യുവാച**

**57. ദുർജയോ ദേവി കാമോƒസൗ കാലോƒസൗ ദുരതിക്രമഃ**
**തസ്മാന്മേ വചനം പത്ഥ്യം കർത്തുമർഹസി സുന്ദരി**

ദേവി, കാമനെ ജയിക്കാനാവില്ല. കാലത്തെ നേരിടാനുമാവില്ല. അതുകൊണ്ട് ഞാൻ പറയുന്ന ഹിതമായ കാര്യം നീ ചെയ്യുകയാണു വേണ്ടത്.

**58. അന്യഥാ വ്യസനം നൂനമാപതേദിതി നിശ്ചയഃ**
**ഇതി തസ്യാ വചഃശ്രുത്വാ കന്യോവാചാഥ താം സഖീം**

മറിച്ചായാൽ നിനക്ക് ദുഃഖിക്കേണ്ടിവരും. സംശയമില്ല. ഇങ്ങനെ പറയുന്നതുകേട്ട കന്യക തോഴിയോടു പറഞ്ഞു:

**59. യദ്യദ്ഭവേത്തദ്ഭവതു ദൈവയോഗാദസംശയം**
**ന വിവാഹം കരിഷ്യേƒഹം സർവ്വഥാ പരിചാരികേ**

എന്താണോ സംഭവിക്കേണ്ടത് അത് സംഭവിച്ചു കൊള്ളട്ടെ. തോഴി, എന്തുതന്നെയായാലും ഞാൻ വിവാഹം കഴിക്കുകയില്ല.

**മഹിഷ ഉവാച**

60. **ഇതി തസ്യാസ്തു നിർബന്ധം ജ്ഞാത്വാ പ്രാഹ നൃപം പുനഃ**
**ഗച്ഛ രാജൻ യഥാകാമം നേയമിച്ഛതി സത്പതിം**

ഇങ്ങനെ അവളുടെ നിർബന്ധം അറിഞ്ഞതിൽ പിന്നെ തോഴി രാജാവിനോട് പറഞ്ഞു: "രാജാവേ അങ്ങേയ്ക്ക് യഥേഷ്ടം പോകാം. ഇവൾ ഒരു ഭർത്താവിനെ ആഗ്രഹിക്കുന്നില്ല".

61. **നൃപസ്തു തദ്വചഃ ശ്രുത്വാ നിർഗതഃ സഹ സേനയാ**
**കോസലാൻ വിമനാ ഭൂത്വാ കാമിനീം പ്രതി നിഃ സ്പൃഹഃ**

രാജാവ് അതുകേട്ടിട്ട് അവളിലുള്ള ആശവെടിഞ്ഞ് മനോവേദനയോടെ സൈന്യസമേതം കോസലത്തിലേയ്ക്കു പോയി.

ഇതി ശ്രീദേവിഭാഗവതേ പഞ്ചമസ്കന്ധേ
സപ്തദശോ*f*ദ്ധ്യായഃ

# അഥ അഷ്ടാദശോ*f*ദ്ധ്യായഃ

**മഹിഷ ഉവാച**

1. **തസ്യാസ്തു ഭഗിനീ കന്യാ നാമ്നാ ചേന്ദുമതീ ശുഭാ**
**വിവാഹയോഗ്യാ സംജാതാ സുരൂപാവരജാ തദാ**

അവൾക്ക് അനുജത്തിയായി ഇന്ദുമതി എന്നുപേരുള്ള ഒരു നല്ല പെൺകുട്ടി ഉണ്ടായിരുന്നു. സുന്ദരിയായ അവൾ അപ്പോഴേക്കും വിവാഹപ്രായം എത്തി.

2. **തസ്യാഃ വിവാഹഃ സംവൃത്തഃ സംജാതശ്ച സ്വയംവരഃ**
**രാജാനോ ബഹുദേശീയാഃ സംഗതാസ്തത്ര മണ്ഡപേ**

സ്വയംവരം അനുസരിച്ച് അവളുടെ വിവാഹം നിശ്ചയിച്ചു. നാനാദേശത്തുനിന്നും ധാരാളം രാജാക്കന്മാർ സ്വയം വരത്തിൽ പങ്കെടുക്കാൻ അവിടെ എത്തിച്ചേർന്നു.

3. **തയാ വൃതോ നൃപഃ കശ്ചിത് ബലവാൻ രൂപസംയുതഃ**
**കുലശീലസമായുക്തഃ സർവ്വലക്ഷണസംയുതഃ**

ശക്തനും രൂപസമ്പന്നനും കുലശീലാദികൾ ഉള്ളവനും സർവലക്ഷണങ്ങളും തികഞ്ഞവനുമായ ഒരു രാജാവിനെ അവൾ സ്വയം വരിച്ചു.

4. **തദാ കാമാതുരാ ജാതാ വിടം വീക്ഷ്യ നൃപം തു സാ**
**ചകമേ ദൈവയോഗാത്തു ശഠം ചാതുര്യഭൂഷിതം**

ആ അവസരത്തിൽ വിടനും ശഠനും ചാതുര്യമുള്ളവനും രൂപവാനുമായ ഒരു രാജാവിനെ കണ്ട് ദൈവവശാൽ മന്ദോദരി കാമാതുരയായിത്തീർന്നു.

5. **പിതരം പ്രാഹ തന്വംഗീ വിവാഹം കുരു മേ പിതഃ**
**ഇച്ഛാ മേ*f*ദ്യ സമുദ്ഭൂതാ ദൃഷ്ട്വാ മദ്രാധിപന്ത്വിഹ**

അവൾ പിതാവിനോടുപറഞ്ഞു. "അച്ഛാ എന്റെ വിവാഹവും നടത്തൂ. ഇവിടെവച്ച് ആ മദ്രാധിപനെ കണ്ടപ്പോൾ എനിക്ക് ആഗ്രഹം തോന്നുന്നു".

**6. ചന്ദ്രസേനോƒപി തച്ഛ്രുത്വാ പുത്ര്യാസ്തദ്ഭാഷിതം രഹഃ**
**പ്രസന്നേന ച മനസാ തത്കാര്യേ തത്പരോƒഭവത്.**

രഹസ്യമായി പുത്രി പറഞ്ഞതു കേട്ടപ്പോൾ ചന്ദ്രസേനനും സന്തോഷത്തോടെ മനസാ അതിൽ താത്പര്യമുള്ളവനായിത്തീർന്നു.

**7. തമാഹൂയ നൃപം ഗേഹേ വിവാഹവിധിനാ ദദൗ**
**കന്യാം മന്ദോദരീം തസ്മൈ പാരിബർഹം തഥാ ബഹു**

ആ രാജാവിനെ കൊട്ടാരത്തിലേക്കു വരുത്തി. കന്യകയായ മന്ദോദരിയെ വിധിപൂർവ്വം അദ്ദേഹത്തിനു വിവാഹം കഴിച്ചുകൊടുത്തു. ധാരാളം കന്യാധനവും നൽകി

**8. ചാരുദേഷ്ണോƒപി താം പ്രാപ്യ സുന്ദരീം മുദിതോƒഭവത്**
**ജഗാമ സ്വഗൃഹം തുഷ്ടോ രാജാƒപി സഹിതഃസ്ത്രിയാ**

സുന്ദരാംഗിയായ അവളെ ലഭിച്ചതിനാൽ ചാരുദേഷ്ണനും അത്യധികം സന്തോഷിച്ചു. ആ രാജാവ് സന്തുഷ്ടനായി അവളോടുകൂടി സ്വഗൃഹത്തിലേക്കുപോയി.

**9. രേമേ നൃപതിശാർദ്ദൂലഃ കാമിന്യാ ബഹുവാസരാൻ**
**കദാചിദ്ദാസപത്ന്യാ സ രമമാണോ രഹഃ കില**

കാമിനിയോടൊത്ത് ആ രാജസിംഹം അനേകം ദിവസം വിഹരിച്ചു. ഒരു ദിവസം ഭൃത്യപത്നിയുമായി അദ്ദേഹം രമിച്ചുകൊണ്ടിരിക്കുകയാണെന്ന്,

**10. സൈരന്ധ്ര്യാ കഥിതം തസ്യൈ തയാ ദൃഷ്ടഃ പതിസ്തഥാ**
**ഉപാലംഭം ദദൗ തസ്മൈ സ്മിതപൂർവ്വം രുഷാന്വിതാ**

താൻ കണ്ടാതായി സഖിചെന്ന് അവളോടു പറഞ്ഞതനുസരിച്ച് അവൾ രാജാവിനെ ചെന്നു കണ്ടു. കോപത്തോടെയാണെങ്കിലും ചിരിച്ചുകൊണ്ട് അവൾ പല നിന്ദാവാക്കുകളും പറഞ്ഞു.

**11. കദാചിദപി സാമാന്യാം രഹോ രൂപവതീം നൃപഃ**
**ക്രീഡയൻ ലാളയൻ ദൃഷ്ടഃ ഖേദം പ്രാപ തദൈവ സാ**

മറ്റൊരു ദിവസം അഴകാർന്ന മറ്റൊരു സാധാരണ ദാസിപ്പെണ്ണിനെ ലാളിച്ചു രമിച്ചുകൊണ്ടിരിക്കുന്നത് അവൾക്കുതന്നെ കാണാനിടവന്നു. അവൾ അപ്പോൾത്തന്നെ അത്യാധികം ഖേദിച്ചു.

**12. ന ജ്ഞാതോƒയം ശഠഃ പൂർവ്വം യദാ ദൃഷ്ഠഃ സ്വയംവരേ**
**കിം കൃതം തു മയാ മോഹാദ്വഞ്ചിതാƒഹം നൃപേണ ഹ**

സ്വയംവര സമയത്തുകണ്ടപ്പോൾ ഇയാൾ ഇത്ര ധൂർത്തനാണെന്ന് അറിഞ്ഞില്ലല്ലോ. മോഹംകൊണ്ട് എന്തു വിഡ്ഢിത്തമാണു ഞാൻ ചെയ്തത്? ഈ രാജാവിനാൽ ഞാൻ വഞ്ചിതയായല്ലോ. കഷ്ടം!

**13. കിം കരോമ്യദ്യ സന്താപം നിർലജ്ജേ നിർഘൃണേ ശഠേ**
**കാ പ്രീതിരീദൃശേ പത്യൗ ധിഗദ്യ മമ ജീവിതം**

സന്തപിക്കുകയല്ലാതെ ഞാനിനി എന്തു ചെയ്യും? ലജ്ജയും നന്ദിയും കെട്ട ധൂർത്തനായ ഇമ്മാതിരി ഒരു ഭർത്താവിനെ എങ്ങനെ സ്നേഹിക്കും? എന്റെ ജീവിതം തന്നെ വ്യർത്ഥമായി.

**14. അദ്യപ്രഭൃതി സംസാരേ സുഖം ത്യക്തം മയാ ഖലു**
**പതിസംഭോഗജം സർവ്വം സന്തോഷോƒദ്യ മയാ കൃതഃ**

ഇന്നുതൊട്ട് പതിസംയോഗത്താലുണ്ടാവുന്ന സർവ്വസുഖങ്ങളും ഞാൻ വേണ്ടെന്നു വയ്ക്കും. അതുകൊണ്ടുള്ള സുഖം ഞാൻ അറിഞ്ഞു കഴിഞ്ഞു.

**15. അകർത്തവ്യം കൃതം കാര്യം തജ്ജാതം ദുഃഖദം മമ**
**ദേഹത്യാഗഃ ക്രിയതേ ചേദ്ധത്യാതീവ ദുരത്യയാ**

ചെയ്യാൻ പാടില്ലാത്തതു ഞാൻ ചെയ്തു. അത് എനിക്ക് ദുഃഖപ്രദമായി. ദേഹത്യാഗം ചെയ്താലോ? ആത്മഹത്യ മഹാപാപമാണ്.

**16. പിതൃഗേഹം വ്രജാമ്യാശു തത്രാപി ന സുഖം ഭവേത്**
**ഹാസ്യയോഗ്യാ സഖീനാം തു ഭവേയം നാത്ര സംശയഃ**

പിതൃഗൃഹത്തിലേക്കു പോയാലോ! അവിടെയും സുഖം ഉണ്ടാവില്ല. കൂട്ടുകാരികൾക്കെല്ലാം പരിഹാസ പാത്രമാവും. ഒരു സംശയവുമില്ല.

**17. തസ്മാദത്രൈവ സംവാസോ വൈരാഗ്യയുതയാ മായാ**
**കർത്തവ്യഃ കാലയോഗേന ത്യക്ത്വാ കാമസുഖം പുനഃ**

അതുകൊണ്ട് കാമസുഖങ്ങൾ എല്ലാം ഉപേക്ഷിച്ച് കാലദോഷമാണെന്നു കരുതി ഇവിടെത്തന്നെ വീണ്ടും കഴിഞ്ഞുകൂടാം.

### മഹിഷ ഉവാച

**18. ഇതി സഞ്ചിന്ത്യ സാ നാരീ ദുഃഖശോകപരായണാ**
**സ്ഥിതാ പതിഗൃഹം ത്യക്ത്വാ സുഖം സംസാരജം തതഃ**

ഇങ്ങനെ നിശ്ചയിച്ച് പിതൃഗൃഹത്തിൽ പോകാതെ സംസാരസുഖങ്ങൾ സകലതും വെടിഞ്ഞ് നിതാന്ത ദുഃഖിതയായി വീണ്ടും അവിടെത്തന്നെ കഴിഞ്ഞു.

**19. തസ്മാത്ത്വമപി കല്യാണി മാമനാദൃത്യ ഭൂപതിം**
**അന്യം കാപുരുഷം മന്ദം കാമാർത്താ സംശ്രയിഷ്യസി**

അതുകൊണ്ട് ഹേ മംഗള സ്വരൂപേ, രാജാവായ എന്നെ ആദരിക്കാതിരുന്നാൽ കാമാർത്തയായി, നിന്ദ്യനായ മറ്റൊരുവനെ നിനക്കും ആശ്രയിക്കേണ്ടിവരും.

**20. വചനം കുരു മേ തഥ്യം നാരീണാം പരമം ഹിതം**
**അകൃത്വാ പരമം ശോകം ലപ്സ്യസേ നാത്ര സംശയഃ**

സത്യവും നാരിമാർക്ക് ഹിതവുമായ കാര്യമാണു ഞാൻ പറയുന്നത്. അതുചെയ്യൂ. ചെയ്യാതിരുന്നാൽ പിന്നീട് അത്യധികം ദുഃഖം അനുഭവിക്കേണ്ടിവരും. ഇക്കാര്യത്തിൽ സംശയമില്ല.

### ദേവ്യുവാച

**21. മന്ദാത്മൻ ഗച്ഛ പാതാളം യുദ്ധം വാ കുരു സാമ്പ്രതം**
**ഹത്വാ ത്വാമസുരാൻ സർവ്വാൻ ഗമിഷ്യാമി യഥാസുഖം**

വിഡ്ഢി,വേഗം പാതാളത്തിലേക്കു പൊയ്ക്കോ ,അല്ലെങ്കിൽ യുദ്ധം ചെയ്തോ,നിന്നെയും മറ്റ് അസുരന്മാരെയുമെല്ലാം കൊന്നിട്ട് ഞാൻ സന്തോഷത്തോടെ പോകും.

**22. യദാ യദാ ഹി സാധൂനാം ദുഃഖം ഭവതി ദാനവ**
**തദാ തേഷാം ച രക്ഷാർത്ഥം ദേഹം സന്ധാരയാമ്യഹം**

ഹേ ദാനവ,എപ്പോഴെല്ലാമാണോ സജ്ജനങ്ങൾക്കു ദുഃഖമുണ്ടാകുന്നത് അപ്പോഴെല്ലാം അവരുടെ രക്ഷയ്ക്ക് ഞാൻ ശരീരം സ്വീകരിക്കും.

23. അരൂപായാശ്ചമേ രൂപമജന്മായാശ്ച ജന്മ ച
സുരാണാം രക്ഷണാർത്ഥായ വിദ്ധി ദൈത്യ വിനിശ്ചിതം

രൂപമില്ലാത്ത ഞാൻ രൂപമെടുക്കുന്നതും ജന്മമില്ലാത്ത ഞാൻ ജന്മമെടുക്കുന്നതും ഹേ ദൈത്യ, ദേവസംരക്ഷണത്തിനായി നേരത്തേ തീരുമാനിക്കപ്പെട്ട കാര്യമാണെന്ന് അറിഞ്ഞുകൊൾക.

24. സത്യം ബ്രവീമി ജാനീഹി പ്രാർത്ഥിതാഹം സുരൈഃകില
ത്വദ്വധാർത്ഥം ഹയാരേ ത്വാം ഹത്വാ സ്ഥാസ്യാമി നിശ്ചലാ

സത്യം പറയുകയാണ്; മനസ്സിലാക്കിക്കൊള്ളൂ, ദേവന്മാർ എന്നോടു പ്രാർത്ഥിച്ചിട്ടുണ്ട്, നിന്നെ വധിക്കണേ എന്ന്, ഹേ അസുര, നിന്നെ കൊന്നിട്ടേ ഞാൻ അടങ്ങൂ.

25. തസ്മാദ്യുദ്ധ്യസ്വ വാ ഗച്ഛ പാതാളമസുരാലയം
സർവ്വഥാ ത്വാം ഹനിഷ്യാമി സത്യമേതദ് ബ്രവീമ്യഹം

അതുകൊണ്ട് യുദ്ധം ചെയ്തോ, അല്ലെങ്കിൽ പാതാളത്തിലേക്ക് പൊയ്ക്കോ. അതാണല്ലോ അസുരന്മാരുടെയെല്ലാം വസതി, എങ്ങനെയായാലും നിന്നെ ഞാൻ കൊല്ലും. സത്യമാണ് ഞാൻ പറയുന്നത്.

## വ്യാസ ഉവാച

26. ഇത്യുക്തഃ സ തയാ ദേവ്യാ ധനുരാദായ ദാനവഃ
യുദ്ധകാമഃ സ്ഥിതസ്തത്ര സംഗ്രാമാംഗണഭൂമിഷു

ദേവി ഇങ്ങനെ പറഞ്ഞപ്പോൾ മഹിഷാസുരൻ വില്ലെടുത്തുകൊണ്ട് യുദ്ധം ചെയ്യാനായി പോർക്കളത്തിൽ ഒരുങ്ങിനിന്നു.

27. മുമോച തരസാ ബാണാൻ കർണ്ണാകൃഷ്ടാൻ ശിലാശിതാൻ
ദേവീ ചിച്ഛേദ താൻ ബാണൈഃ ക്രോധാന്മുക്തൈരയോമുഖൈഃ

പിന്നെ വേഗം കർണ്ണാന്തത്തോളം വില്ലുവലിച്ച് ശരങ്ങൾ തൊടുത്തുവിട്ടു. ദേവി ക്രോധത്തോടെ അയോ മുഖമെന്ന ബാണങ്ങൾകൊണ്ട് അവയെല്ലാം ഛേദിച്ചുകളഞ്ഞു.

28. തയോഃ പരസ്പരം യുദ്ധം സംബഭൂവ ഭയപ്രദം
ദേവാനാം ദാനവാനാം ച പരസ്പരജയൈഷിണാം

പരസ്പരം വിജിഗീഷുക്കളായ ദേവന്മാർക്കും അസുരന്മാർക്കും ഭയമുണ്ടാക്കുമാറ് അവർ തമ്മിൽ പൊരുതി.

29. മദ്ധ്യേ ദുർധര ആഗത്യ മുമോച ച ശിലീമുഖാൻ
ദേവീം പ്രതി വിഷാസക്താൻ കോപയന്നതിദാരുണാൻ

അതിനിടയ്ക്ക് ദുർധരൻ പോർക്കളത്തിലെത്തി ദേവിയെ പ്രകോപിപ്പിക്കുമാറ് അതിഭയങ്കരങ്ങളും വിഷലിപ്തങ്ങളുമായ ശരങ്ങൾ ദേവിയുടെ നേർക്ക് പ്രയോഗിച്ചു.

30. തതോ ഭഗവതീക്രുദ്ധാ തം ജഘാന ശിതൈഃ ശരൈഃ
ദുർധരസ്തു പപാതോർവ്യാം ഗതാസുർഗിരിശൃംഗവത്

അതുനിമിത്തം ക്രുദ്ധയായ ഭഗവതി അവന്റെ നേർക്ക് തീക്ഷ്ണങ്ങളായ ശരങ്ങൾ പ്രയോഗിച്ചു. ഒരു കൊടുമുടിപോലെ അവൻ പോർക്കളത്തിൽ ജീവനറ്റു വീണു.

31. തം തഥാ നിഹതം ദൃഷ്ട്വാ ത്രിനേത്രഃ പരമാസ്ത്രവിത്
ആഗത്യ സപ്തഭിർ ബാണൈർജഘാന പരമേശ്വരീം

അവൻ അങ്ങനെ കൊല്ലപ്പെട്ടതുകണ്ട് പരമാസ്ത്രവേദിയായ ത്രിനേത്രൻ യുദ്ധരംഗത്തുവന്നു. പരമേശ്വരിയുടെ നേർക്ക് ഏഴ് അമ്പുകൾ തൊടുത്തുവിട്ടു.

**32. അനാഗതാംസ്തു ചിച്ഛേദ താൻ വിശിഖൈഃ ശരാൻ**
**ത്രിശൂലേന ത്രിനേത്രം തു ജഘാന ജഗദംബികാ**

അമ്പുകൾകൊണ്ട് ദേവി ആ അസ്ത്രങ്ങളെല്ലാം അടുത്തെത്തും മുമ്പേ മുറിച്ചു കളഞ്ഞു. എന്നിട്ട് അവനെ ത്രിശൂലംകൊണ്ട് കുത്തികൊന്നു.

**33. അന്ധകസ്ത്വാ ജഗമാശു ഹതം ദൃഷ്ട്വാ ത്രിലോചനം**
**ഗദയാ ലോഹമയ്യാശു സിംഹം വിവ്യാധ മസ്തകേ**

ത്രിനേത്രൻ കൊല്ലപ്പെട്ടതു കണ്ടപ്പോഴേക്കും അന്ധകൻ ചാടി വീണു കഴിഞ്ഞു. ഒരു ഇരുമ്പു ഗദകൊണ്ട് അവൻ സിംഹത്തിന്റെ മസ്തകത്തിൽ ഒരു പ്രഹരമേല്പിച്ചു.

**34. സിംഹസ്തു നഖഘാതേന തം ഹത്വാ ബലവത്തരം**
**ചഖാദ തരസാ മാംസമന്ധകസ്യ രുഷാന്വിതഃ**

സിംഹമാകട്ടെ ശക്തനായ ആ അന്ധകനെ കോപത്തോടെ നഖംകൊണ്ട് മാന്തിക്കീറികൊന്ന് അവന്റെ മാംസം തിന്നു തുടങ്ങി.

**35. താൻ രണേ നിഹതാൻവീക്ഷ്യ ദാനവോ വിസ്മയം ഗതഃ**
**ചിക്ഷേപ തരസാ ബാണാനതിതീക്ഷ്ണാൻ ശിലാശിതാൻ**

അസുരന്മാരെല്ലാം കൊല്ലപ്പെട്ടതു കണ്ടപ്പോൾ ദാനവോത്തമനായ മഹിഷൻ അദ്ഭുതപ്പെട്ടു. എന്നിട്ട് ദേവിയുടെ നേർക്ക് അത്യന്തം തീക്ഷ്ണങ്ങളായ അസ്ത്രങ്ങൾ പ്രയോഗിച്ചു.

**36. ദ്വിധാ ചക്രേ ശരാൻ ദേവീ താനപ്രാപ്താൻ ശിലീമുഖൈഃ**
**ഗദയാ താഡയാമാസ ദൈത്യം വക്ഷസി ചാംബികാ**

അവ അടുത്തെത്തുന്നതിനുമുമ്പായി അമ്പുകൾ തൊടുത്തുവിട്ട് ദേവി അവയെല്ലാം രണ്ടായി മുറിച്ചു കളഞ്ഞു. ഗദകൊണ്ട് അസുരന്റെ മാറിൽ അംബിക ആഞ്ഞു പ്രഹരിക്കുകയും ചെയ്തു.

**37. സ ഗദാഭിഹതോ മൂർച്ഛാമവാപാമരബാധകഃ**
**വിഷഹ്യ പീഡാം പാപാത്മാ പുനരാഗത്യ സത്വരഃ**

ഗദാ പ്രഹരമേറ്റ് അമരശത്രുവായ അസുരൻ മൂർച്ഛിച്ചു പോയി. പെട്ടെന്ന് ഉണർന്ന് അവൻ ദേവിയുടെ നേർക്കു വീണ്ടും ചെന്നു.

**38. ജഘാന ഗദയാ സിംഹം മൂർധ്നി ക്രോധസമന്വിതഃ**
**സിംഹോऽപി നഖഘാതേന തം ദദാര മഹാസുരം**

ക്രുദ്ധനായി ഗദകൊണ്ട് സിംഹത്തിന്റെ മസ്തകത്തിൽ പ്രഹരിച്ചു. സിംഹം ആ മഹാസുരനെ നഖങ്ങൾകൊണ്ട് മാന്തിക്കീറി.

**39. വിഹായ പൗരുഷം രൂപം സോऽപി സിംഹോ ബഭൂവ ഹ**
**നഖൈർവിദാരയാമാസ ദേവീസിംഹം മദോൽക്കടം**

പെട്ടന്ന് അവൻ തന്റെ മനുഷ്യരൂപം വെടിഞ്ഞ് ഒരു സിംഹത്തിന്റെ രൂപം കൈക്കൊണ്ടു. ദേവിയുടെ മദമത്തനായ സിംഹത്തെ നഖങ്ങൾകൊണ്ട് പിളർക്കാൻ തുടങ്ങി.

**40. തം ച കേസരിണം വീക്ഷ്യ ദേവീ ക്രുദ്ധാഹ്യയോമുഖൈഃ**
**ശരൈരവാകിരത്തീക്ഷ്ണൈഃ ക്രൂരൈരാശീവിഷൈരിവ**

സിംഹത്തെ കണ്ട് ക്രുദ്ധയായിത്തീർന്ന ദേവി ക്രൂരങ്ങളും തീക്ഷ്ണങ്ങളും സർപ്പ തുല്യങ്ങളുമായ 'അയോമുഖാ'സ്ത്രങ്ങൾ അവന്റെ നേരേ പ്രയോഗിച്ചു.

**41. ത്യക്ത്വാ സ ഹരിരൂപം തു ഗജോ ഭൂത്വാ മദസ്രവഃ**
**ശൈലശൃംഗം കരേ കൃത്വാ ചിക്ഷേപ ചണ്ഡികാം പ്രതി**

അവൻ അപ്പോഴെക്കും സിംഹത്തിന്റെ രൂപം വെടിഞ്ഞ് മദം പൊട്ടിയ ഒരു ആനയുടെ രൂപം കൈക്കൊണ്ടു. തുമ്പിക്കൈകൊണ്ട് ഒരു പർവ്വതത്തിന്റെ കൊടുമുടി പിഴുതെടുത്ത് ചണ്ഡികയുടെ നേർക്ക് എറിഞ്ഞു.

**42. ആഗച്ഛന്തം ഗിരേഃ ശൃംഗം ദേവീ ബാണൈഃ ശിലാശിതൈഃ**
**ചകാര തിലശഃ ഖണ്ഡാൻ ജഹാസ ജഗദംബികാ**

തന്റെ നേർക്കുവരുന്ന പർവ്വതശൃംഗം കണ്ട് ജഗന്മാതാവായ ദേവി അതിതീക്ഷ്ണങ്ങളായ അസ്ത്രങ്ങൾ പ്രയോഗിച്ച് അതു തരിപ്പണമാക്കിയിട്ട് അട്ടഹസിച്ചു.

**43. ഉത്പത്യ ച തദാ സിംഹസ്തസ്യ മൂർധ്നി വ്യവസ്ഥിതഃ**
**നഖൈർ വിദാരയാമാസ മഹിഷം ഗജരൂപിണം**

ഉടനെ സിംഹം കുതിച്ചു പൊങ്ങി മദഗജരൂപത്തിലായ മഹിഷന്റെ മസ്തകത്തിൽ കയറിയിരുന്ന് നഖങ്ങൾ കൊണ്ട് അവനെ പിളർക്കാൻ തുടങ്ങി.

**44. വിഹായ ഗജരൂപം ച ബഭൂവാഷ്ടാപദീ തഥാ**
**ഹന്തുകാമോ ഹരിം കോപാദ്ദാരുണോ ബലവത്തരഃ**

അപ്പോൾ അവൻ ഗജരൂപം വെടിഞ്ഞ് ഒരു എട്ടടിമാനിന്റെ രൂപമെടുത്തു. ശക്തനും ഭയങ്കരനുമായ അവൻ സിംഹത്തെ കൊല്ലാൻ മുതിർന്നു.

**45. തം വീക്ഷ്യ ശരഭം ദേവീ ഖഡ്ഗേന സരുഷാന്വിതാ**
**ഉത്തമാംഗേ ജഘാനാശു സോഽപി താം പ്രാഹരത്തദാ**

മാനിനെ കണ്ട് ദേവി വാളുകൊണ്ട് സകോപം അവന്റെ തലയ്ക്കു വെട്ടി. അവനും അപ്പോൾ ദേവിയെ പ്രഹരിച്ചു.

**46. തയോഃ പരസ്പരം യുദ്ധം ബഭൂവാതിഭയപ്രദം**
**മാഹിഷം രൂപമാസ്ഥായ ശൃംഗാഭ്യാം പ്രാഹരത്തദാ**

അവർ തമ്മിൽ അതിഭയാനകമായ യുദ്ധം നടന്നു. ഉടൻ തന്നെ അവൻ മഹിഷരൂപം സ്വീകരിച്ച് കൊമ്പുകൾകൊണ്ട് ദേവിയെ ആക്രമിച്ചു.

**47. പുച്ഛഭ്രമണേനാശു ശൃംഗാഘാതൈർ മഹാസുരഃ**
**താഡയാമാസ തന്വംഗീം ഘോരരൂപോ ഭയാനകഃ**

ഘോരവും ഭയാനകവുമായ രൂപുമുള്ള മഹാസുരൻ വാൽചുഴറ്റിയും കൊമ്പുകൾ കൊണ്ടു കുത്തിയും ദേവിയെ പീഡിപ്പിച്ചു.

**48. പുച്ഛേന പർവതാൻ ശൃംഗേ ഗൃഹീത്വാ ഭ്രാമയൻ ബലാത്**
**പ്രേഷയാമാസ പാപാത്മാ പ്രഹസൻ പരായ മുദാ**

വാലുകൊണ്ട് പർവതങ്ങൾ പൊക്കിയെടുത്ത് കൊമ്പിൽവച്ച് ശക്തിയോടെ വട്ടം കറങ്ങിയിട്ട് ദേവിയുടെ നേർക്ക് എറിഞ്ഞ് പാപാത്മാവായ അവൻ സന്തോഷത്തോടെ ചിരിച്ചു.

49. താമ വാച ബലോന്മത്തസ്തിഷ്ഠ ദേവി രണാംഗണേ
അദ്യാ*f*ഹം ത്വാം ഹനിഷ്യാമി രൂപയൗവനഭൂഷിതാം

ബലോന്മത്തനായ അവൻ പറഞ്ഞു: ദേവി, പോർക്കളത്തിൽ നില്ക്ക്, രൂപയൗവനവിഭൂഷിതയായ നിന്നെ ഇപ്പോൾ തന്നെ ഞാൻ കൊന്നേക്കാം.

50. മൂർഖാ*f*സി മദമത്താ*f*ദ്യ യന്മയാ സഹ സംഗരം
കരോഷി മോഹിതാ*f*തീവ മൃഷാ ബലവതീ ഖരാ

എന്നോട് ഇപ്പോൾ യുദ്ധത്തിനു തുനിഞ്ഞ നീ മദമത്തയും മൂർഖയുമാണ്; ശക്തയാണെന്ന് വെറുതേ മോഹിക്കുന്ന നീ വെറും കഴുതയാണ്.

51. ഹത്വാ ത്വാം നിഹനിഷ്യാമി ദേവാൻ കപടപണ്ഡിതാൻ
യേ നാരീം പുരതഃ കൃത്വാ ജേതുമിച്ഛന്തി മാം ശഠാഃ

നിന്നെ കൊന്നിട്ട് കപടജ്ഞാനികളായ ദേവന്മാരയും കൊല്ലും, ദുർബുദ്ധികളായ ദേവന്മാർ സ്ത്രീയെ മുൻനിർത്തി എന്നെ ജയിക്കാൻ ആഗ്രഹിക്കുകയാണ്.

### ദേവ്യുവാച

52. മാ ഗർവം കുരു മന്ദാത്മൻ തിഷ്ഠ തിഷ്ഠ രണാംഗണേ
കരിഷ്യാമി നിരാതങ്കാൻ ഹത്വാ ത്വാം സുരസത്തമാൻ

എടാ വിഡ്ഢി, അധികം അഹങ്കരിക്കേണ്ട, പോർക്കളത്തിൽതന്നെ നില്ക്ക്. നിന്നെ കൊന്നിട്ട് ഞാൻ ദേവശ്രേഷ്ഠന്മാരുടെ സങ്കടം തീർക്കുന്നുണ്ട്.

53. പീത്വാ*f*ദ്യ മാധവീം മിഷ്ടാം ശാതയാമി രണേ*f*ധമ
ദേവാനാം ദുഃഖദം പാപം മുനീനാം ഭയകാരകം

ഈ മധുരമുള്ള മധു കുടിച്ചിട്ട് എടാ അധമ, ദേവന്മാർക്ക് ദുഃഖം ഉണ്ടാക്കുന്നവനും മുനിമാരെ ഭയപ്പെടുത്തുന്നവനുമായ നിന്നെ ഞാൻ കൊന്നെക്കാം.

### വ്യാസ ഉവാച

54. ഇത്യുക്ത്വാ ചഷകം ഹൈമം ഗൃഹീത്വാ സുരയാ യുതം
പപൗ പുനഃ പുനഃ ക്രോധാദ്ധന്തുകാമാ മഹാസുരം

എന്നു പറഞ്ഞു കൊണ്ട് മധുനിറച്ച സ്വർണ്ണ ചഷകം എടുത്ത്, മഹാസുരനെ കൊല്ലാൻ കൊതിച്ച് ക്രോധത്തോടെ വീണ്ടും വീണ്ടും കുടിച്ചു.

55. പീത്വാ ദ്രാക്ഷാസവം മിഷ്ടം ശൂലമാദായ സത്വരാ
ദുദ്രാവ ദാനവം ദേവീ ഹർഷയൻ ദേവതാഗണാൻ

മാധുര്യമുള്ള മദിരാസവം കുടിച്ചതിൽ പിന്നെ വേഗം ശൂലം കൈയിലെടുത്തു. ദേവസമൂഹത്തെ ആനന്ദിപ്പിക്കുമാറ് ദേവി മഹിഷാസുരന്റെ നേരേ പാഞ്ഞു ചെന്നു.

56. ദേവാസ്താം തുഷ്ടുവുഃ പ്രേമ്ണാ ചക്രുഃ കുസുമവർഷണം
ജയ ജീവേതി തേ പ്രോചുർ ദുന്ദുഭീനാം ച നിസ്വനൈഃ

ദേവന്മാർ ദേവിയെ ഭക്തിപൂർവ്വം സ്തുതിച്ചു. പുഷ്പങ്ങൾ വർഷിച്ചു. ദേവി ജയിക്കട്ടെ; നീണാൾ വാഴട്ടെ എന്നിങ്ങനെ അവർ പെരുമ്പറമുഴക്കികൊണ്ട് ഉദ്ഘോഷിച്ചു.

**57. ഋഷയഃ സിദ്ധഗന്ധർവ്വാഃ പിശാചോരഗചാരണാഃ
കിന്നരാഃ പ്രേക്ഷ്യ സംഗ്രാമം മുദിതാ ഗഗനേ സ്ഥിതാഃ**

ഋഷിമാരും സിദ്ധന്മാരും ഗന്ധർവ്വന്മാരും പിശാചുക്കളും ഉരഗങ്ങളും ചാരണന്മാരും കിന്നരന്മാരും യുദ്ധം വീക്ഷിച്ചുകൊണ്ട് ആകാശത്തു നില്പായി.

**58. സോഽപി നാനാവിധാൻ ദേഹാൻ കൃത്വാ കൃത്വാ പുനഃ പുനഃ
മായാമയാൻ ജഘ്നാനാജൗ ദേവീം കപടപണ്ഡിതഃ**

ചതിയനായ മഹിഷാസുരൻ നാനാവിധത്തിലുള്ള മായാമയമായ രൂപം വീണ്ടു വീണ്ടും സ്വീകരിച്ച് ദേവിയെ യുദ്ധരംഗത്തു നേരിട്ടു.

**59. ചണ്ഡികാപി ച തം പാപം ത്രിശൂലേന ബലാദ് ഹൃദി
താഡയാമാസ തീക്ഷ്ണേന ക്രോധാദരുണലോചനാ**

തീക്ഷ്ണമായ ത്രിശൂലംകൊണ്ട് കോപത്താൽ കലങ്ങിയ കണ്ണുകളോടെ ചണ്ഡിക മഹാപാപിയായ അവന്റെ ഹൃദയത്തിൽ ശക്തിയായ മുറിവേൽപിച്ചു.

**60. താഡിതോഽസൗ പപാതോർവ്യാം മൂർച്ഛാമാപ മൂഹൂർത്തകം
പുനരുത്ഥായ ചാമുണ്ഡാം പദ്ഭ്യാം വേഗാദതാഡയത്**

ത്രിശൂലം കൊണ്ടുള്ള താഡനമേറ്റ് അവൻ ക്ഷണനേരത്തേക്ക് മൂർച്ഛിച്ചു താഴെവീണു. വേഗം ഉണർന്ന് എണീറ്റ് അവൻ ചണ്ഡികയെ കാലുകൊണ്ട് ശക്തിയായി തൊഴിച്ചു.

**61. വിനിഹത്യ പദാഘാതൈർ ജഹാസ ച മൂഹൂർമൂഹുഃ
രുരാവ ദാരുണം ശബ്ദം ദേവാനം ഭയാകാരകം**

അങ്ങനെ കാലുകൊണ്ടു തൊഴിച്ചിട്ട് അവൻ വീണ്ടും വീണ്ടും ചിരിച്ചു. ദേവന്മാരെ ഭയപ്പെടുത്തുമാറ് ഭയങ്കരമായ ശബ്ദം പുറപ്പെടുവിച്ചു.

**62. തതോ ദേവീ സഹസ്രാരം സുനാഭം ചക്രമുത്തമം
കരേ കൃത്വാ ജഗാദോച്ചൈഃ സംസ്ഥിതം മഹിഷാസുരം**

അപ്പോൾ ചണ്ഡികാദേവി ആയിരം ശരങ്ങളുള്ള സുനാഭമെന്ന ഉത്തമ ചക്രായുധം കൈയിലെടുത്തു കൊണ്ട് മഹിഷാസുരനോട് ഉച്ചത്തിൽ ഇങ്ങനെ ആക്രോശിച്ചു.

**63. പശ്യ ചക്രം മദാന്ധാദ്യ തവ കണ്ഠനികൃന്തനം
ക്ഷണമാത്രം സ്ഥിരോ ഭൂത്വാ യമലോകം വ്രജാധുനാ**

എടാ, മദാന്ധ, ഈ ചക്രം നോക്ക്, ഇതു നിന്റെ കഴുത്തറുക്കാനുള്ളതാണ്. നിമിഷനേരം ഉറച്ചുനിന്നിട്ട് പിന്നെ നീ യമലോകത്തേക്ക് പൊയ്ക്കോ.

**64. ഇത്യുക്ത്വാ ദാരുണം ചക്രം മുമോച ജഗദംബികാ
ശിരച്ഛിന്നം രഥാംഗേന ദാനവസ്യ തദാ രണേ**

എന്നു പറഞ്ഞുകൊണ്ട് ഭയാനകമായ ചക്രായുധം ജഗദംബിക അവന്റെ നേർക്കു പ്രയോഗിച്ചു. പോരിൽ അത് അസുരന്റെ കഴുത്ത് മുറിച്ചു.

**65. സുസ്രാവ രുധിരം ചോഷ്ണം കണ്ഠനാളാദ്ഗിരേര്യഥാ
ഗൈരികാദ്യരുണം പ്രൗഢം പ്രവാഹമിവ നൈർഝരം**

പർവ്വതത്തിൽനിന്ന് കാവിമണ്ണിന്റെ ചെന്നിറം കലർന്ന ജലം കുത്തിയൊഴുകുമ്പോലെ അവന്റെ കണ്ഠനാളത്തിൽ നിന്ന് ചുടുചോര ഒഴുകി.

66. കബന്ധസ്തസ്യ ദൈത്യസ്യ ഭ്രമൻവൈ പതിതഃ ക്ഷിതൗ
ജയശബ്ദശ്ച ദേവാനാം ബഭൂവ സുഖവർദ്ധനഃ

ദൈത്യന്റെ തലയറ്റ ഉടൽ വട്ടം കറങ്ങി താഴെ വീണു. വിണ്ണിൽ നിന്ന് ദേവന്മാരുടെ സുഖവർദ്ധകമായ ജയശബ്ദമുയർന്നു.

67. സിംഹസ്ത്വതിബലസ്തത്ര പലായനപരാനഥ
ദാനവാൻ ഭക്ഷയാമാസ ക്ഷുധാർത്ത ഇവ സംഗരേ

ശക്തനായ സിംഹമാകട്ടെ പോർക്കളംവിട്ട് ഓടിപോകുന്ന ദാനവന്മാരെ വിശപ്പുകൊണ്ട് സഹികെട്ടവനെന്ന മട്ടിൽ പിടിച്ചുതിന്നു.

68. മൃതേ ച മഹിഷേ ക്രൂരേ ദാനവാ ഭയപീഡിതാഃ
മൃതശേഷാശ്ച യേ കേചിത് പാതാളം തേ യയുർനൃപ

രാജാവേ, ക്രൂരനായ മഹിഷൻ മരിച്ചപ്പോൾ ചാവാതെശേഷിച്ച ഭയത്രസ്തരായ ചില ദാനവന്മാർ പാതാളത്തിലേക്ക് പാഞ്ഞു.

69. ആനന്ദം പരമം ജഗ്മുർദേവാസ്തസ്മിൻ നിപാതിതേ
മുനയോ മാനവാശ്ചൈവ യേ ചാന്യേ സാധവഃ ക്ഷിതൗ

അവൻ വീഴ്ത്തപ്പെട്ടപ്പോൾ ദേവന്മാരും മനുഷ്യരും ഭൂമിയിലെ മറ്റു സജ്ജനങ്ങളും അളവറ്റ് ആനന്ദിച്ചു.

70. ചണ്ഡികാഽപി രണം ത്യക്ത്വാ ശുഭേ ദേശേഽഥ സംസ്ഥിതാ
ദേവാസ്തത്രായയുഃ ശീഘ്രം സ്തോതുകാമാഃ സുഖപ്രദാം

ചണ്ഡികയും പോർക്കളംവിട്ട് ശുഭമായ ഒരു സ്ഥലത്തുചെന്നു നിന്നു. ദേവന്മാർ വളരെ വേഗം സുഖപ്രദായിനിയായ ദേവിയെ സ്തുതിക്കാൻ വേണ്ടി അങ്ങോട്ടു ചെന്നു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
അഷ്ടാദശോഽദ്ധ്യായഃ

# അഥ ഏകോനവിംശോഽദ്ധ്യായഃ

## വ്യാസഉവാച

1. അഥ പ്രമുദിതാഃ സർവ്വേ ദേവാ ഇന്ദ്രപുരോഗമാഃ
മഹിഷം നിഹതം ദൃഷ്ട്വാ തുഷ്ടുവുർജഗദംബികാം

അതിനുശേഷം ദേവേന്ദ്രൻ തുടങ്ങിയ ദേവന്മാർ, മഹിഷാസുരൻ കൊല്ലപ്പെട്ടു എന്നു കണ്ട് ജഗദംബികയെ സ്തുതിച്ചു.

## ദേവാ ഊചുഃ

2. ബ്രഹ്മാ സൃജത്യവതി വിഷ്ണുരിദം മഹേശഃ
ശക്ത്യാ തവൈവ ഹരതേ നനു ചാന്തകാലേ
ഈശാ ന തേഽപി ച ഭവന്തി തയാ വിഹീനാ-
സ്തസ്മാത്ത്വമേവ ജഗതഃ സ്ഥിതിനാശകർത്രീ

ബ്രഹ്മാവ് ഈ പ്രപഞ്ചം സൃഷ്ടിക്കുന്നു; വിഷ്ണു രക്ഷിക്കുന്നു; അവസാന സമയത്ത് മഹേശൻ ഇതിനെ സംഹരിക്കുകയും ചെയ്യുന്നു. അവർക്കിതെല്ലാം ചെയ്യാൻ കഴിയുന്നത് നിന്റെ ശക്തി ഒന്നുകൊണ്ടുമാത്രമാണ്. അതുകൊണ്ട് നീ തന്നെയാണ് ജഗത്തിന്റെ സ്ഥിതിസംഹാരങ്ങൾ ചെയ്യുന്നത്; നീ തന്നെ സർവ്വേശ്വരി.

**3. കീർത്തിർമതിഃ സ്മൃതിഗതീ കരുണാ ദയാ ത്വം**
**ശ്രദ്ധാ ധൃതിശ്ച വസുധാ കമലാ ജയാ ച**
**പുഷ്ടിഃ കലാ//ഥ വിജയാ ഗിരിജാ ജയാ ത്വം**
**തുഷ്ടിഃ പ്രഭാ ത്വമസി ബിദ്ധിരുമാ രമാ ച**

കീർത്തി, ധീ, അജപാജപമന്ത്രം, കരുണ, ദയ, ശ്രദ്ധ, ധൃതി, ഭൂമിലക്ഷ്മി, ജയ, പുഷ്ടി, കല, വിജയ, രുദ്രശക്തിയായ ഗിരിജ, ജയ, തുഷ്ടി, പ്രഭ, ബുദ്ധി ഈശ ശക്തിയായ ഉമ, രമ ഇവയെല്ലാം നീയാണ്; നിന്റെ വിഭൂതിസ്ഥാനങ്ങളാണ്.

**4. വിദ്യാ ക്ഷമാ ജഗതി കാന്തിരപീഹ മേധാ**
**സർവ്വം ത്വമേവ വിദിതാ ഭുവനത്രയേ//സ്മിൻ**
**ആഭിർവിനാ തവ തു ശക്തിഭിരാശു കർത്തും**
**കോ വാ ക്ഷമഃ സകലലോകനിവാസഭൂമേ**

വിദ്യാ,ക്ഷമാ,കാന്തി,മേധാ ഇവയെല്ലാം നിന്റെ വിഭൂതിസ്ഥാനങ്ങളെന്ന് മൂന്നുലോകങ്ങളിലും പ്രസിദ്ധമാണ്. സകലലോകങ്ങളുടെയും നിവാസസ്ഥാനമായ ഹേ ജഗദംബികേ, നിന്റെ ഈ ശക്തികൾ ഇല്ലാതെ ആർക്ക് എന്തുചെയ്യാൻ കഴിയും?

**5. ത്വം ധാരണാ നനു ന ചേദസി കൂർമനാഗൗ**
**ധർത്തും ക്ഷമൗ കഥമിളാമപി തൗ ഭവേതാം**
**പൃഥ്വീ ന ചേത്ത്വമസി വാ ഗഗനേ കഥം സ്ഥാ-**
**സ്യത്യേതദംബ നിഖിലം ബഹുഭാരയുക്തം.**

ധരിക്കാനുള്ള ശക്തി നീ തന്നെയല്ലേ? അല്ലെങ്കിൽ കൂർമ്മവും അനന്തനും ഭൂമിയെ താങ്ങാൻ ശക്തരാവുന്നത് എങ്ങനെ? അമ്മേ, ഭൂമി നീ തന്നെയല്ലെങ്കിൽ അത്യധികം ഭാരമുള്ള അതിന് ആകാശത്ത് എങ്ങനെ ആലംബരഹിതമായി നിൽക്കാൻ കഴിയും? ധാരണാശക്തിയും ഭൂമിയും എല്ലാം നീ തന്നെ; നിന്റെ വിഭൂതികൾ തന്നെ.

**6. യേ വാ സ്തുവന്തി മനുജാ അമരാൻവിമൂഢാ**
**മായാഗുണൈസ്തവ ചതുർമുഖവിഷ്ണുരുദ്രാൻ**
**ശുഭ്രാംശുവഹ്നിയമവായുഗണേശമുഖ്യാൻ**
**കിം ത്വാമൃതേ ജനനി തേ പ്രഭവന്തി കാര്യേ**

ഹേ ജനനി, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ചന്ദ്രൻ, അഗ്നി, യമൻ, വായു, ഗണേശൻ, തുടങ്ങിയ ദേവന്മാരെ ആരാണോ സ്തുതിക്കുന്നത് അവർ നിന്റെ മായാഗുണങ്ങൾ കൊണ്ടു വിമൂഢരാണ്. നിന്റെ മായാഗുണങ്ങൾ മൂലം വിമോഹിതരായതുകൊണ്ടാണ് അവർ ഈ ദേവന്മാരെ സ്തുതിക്കുന്നത്. ഹതഭാഗ്യരാണ് അവർ. അമ്മേ, നിന്റെ ശക്തി കൂടാതെ ആ ദേവന്മാർക്ക് എന്തെങ്കിലും ചെയ്യാൻ കഴിയുമോ?

**7. യേ ജുഹ്വതി പ്രവിതതോ//ല്പധിയോംബ യജ്ഞ-**
**വഹ്നൗ സുരാൻ സമധികൃത്യ ഹവിഃ സമൃദ്ധം**
**സ്വാഹാ ന ചേത്ത്വമസി തേ കഥമാപുരദ്ധാ**
**ത്വാമേവ കിം നഹി യജന്തി തതോ ഹി മൂഢാഃ**

ഹേ ഭഗവതി, അതിവിപുലമായ യാഗത്തിൽ ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ച് യജ്ഞാഗ്നിയിൽ ധാരാളം ഹവിസ്സ് ഹോമിക്കുന്നുണ്ടല്ലോ. അങ്ങനെ ചെയ്യുന്നവരും അല്പ ബുദ്ധികൾ തന്നെ. എന്തെന്നാൽ നീ സ്വാഹാ സ്വരൂപിണിയായി ആ യജ്ഞത്തിൽ സ്ഥിതി ചെയ്യുന്നില്ലെങ്കിൽ ഹോമിക്കപ്പെടുന്ന ഹവിസ്സ് ദേവന്മാർക്കു ലഭിക്കുമോ? എന്നിരിക്കെ അവർ എന്തുകൊണ്ട് നിന്നെത്തന്നെ ഭജിക്കുന്നില്ല? അവരും മൂഢന്മാർ തന്നെ.

**8. ഭോഗപ്രദാ$f$സി ഭവതീഹചരാചരണാം**
**സ്വാംശൈർദദാസി ഖലു ജീവനമേവനിത്യം**
**സ്വീയാൻ സുരാൻ ജനനി പോഷയസീഹയദ്വത്**
**തദ്വത്ചരാനപി ച പാലയസീതി ഹേതോഃ**

ഹേ ദേവി, നീ തന്നെയാണ് ചരാചരങ്ങൾക്ക് ഭോഗങ്ങൾ പ്രദാനം ചെയ്യുന്നതും പ്രകൃതി വികൃതിരൂപത്തിലുള്ള ഏഴ് അംശങ്ങളോടുകൂടി പ്രാരാബ്ധകർമ്മം അനുഭവിക്കുന്നതിന് അവർക്കു ജീവൻ നൽകുന്നതും. പ്രാരബ്ധകർമ്മങ്ങൾക്ക് അനുസൃതമായി അവർക്കു ജീവൻ നൽകുന്നു എന്നർത്ഥം. എപ്രകാരമാണോ സ്വജനങ്ങളായ ദേവന്മാരെ രക്ഷിക്കുന്നത് അതുപോലെ ഭോഗങ്ങൾ നൽകി അസുരന്മാരെയും നീ രക്ഷിക്കുന്നു. അതുകൊണ്ട് നീ ഭോഗപ്രദയാണ്.

**9. മാതഃസ്വയം വിരചിതാൻ വിപിനേ വിനോദാദ്-**
**വന്ധ്യാൻ പലാശരഹിതാംശ്ച കടൂംശ്ച വൃക്ഷാൻ**
**നോച്ഛേദയന്തി പൂരുഷാ നിപുണാഃ കഥഞ്ചിത്**
**തസ്മാത്ത്വമപ്യതിതരാം പരിപാസി ദൈത്യാൻ**

അമ്മേ, കായ്ക്കാത്തതും ഇലപോലുമില്ലാത്തതുമായ മുള്ളുമരങ്ങൾ വനത്തിൽ നേരമ്പോക്കിനായി വച്ചുപിടിപ്പിച്ചതായാൽ പോലും അറിവുള്ളവർ, എങ്ങനെയായാലും വെട്ടിക്കളയുകയില്ല. വിഷ വൃക്ഷമായാലും സ്വയം നട്ടു വളർത്തിയതാണെങ്കിൽ ആരും മുറിച്ചുകളയുകയില്ല.അതുപോലെ ദൈത്യന്മാരെയും നീ അങ്ങേ അറ്റം സംരക്ഷിക്കുന്നു.

**10. യത്ത്വം തു ഹംസി രണമൂർധ്നി ശരൈരരാതീൻ**
**ദേവാംഗനാസുരതകേളിമതീൻ വിദിത്വാ**
**ദേഹാന്തരേ$f$പി കരുണാരസമാദദാനാ**
**തത്തേ ചരിത്രമിദമീപ്സിതപൂരണായ**

പോർക്കളത്തിൽ വച്ച് അസുരന്മാരെ അമ്പുകൾകൊണ്ട് ഹനിക്കുന്നത്, ദേവാംഗനകളുമായി സുരതകേളികളിൽ മുഴുകാൻ അവർക്ക് ആഗ്രഹമുണ്ടെന്ന് കണ്ടിട്ടല്ലേ? അന്യജന്മത്തെങ്കിലും അവരുടെ മനോരഥം സഫലമാവട്ടെ എന്ന വിചാരത്തോടെ നീ അവരിൽ കാരുണ്യം ചൊരിയുകയല്ലേ ചെയ്യുന്നത്? അല്ലാതെ അവരോട് നിനക്കെന്തു വിദ്വേഷം?

**11. ചിത്രം ത്വമീ യദസുഭീ രഹിതാ ന സന്തി**
**ത്വച്ചിന്തിതേന ദനുജാഃ പ്രഥിതപ്രഭാവാഃ**
**യേഷാം കൃതേ ജനനി ദേഹനിബന്ധനം തേ**
**ക്രീഡാരസസ്തവ ന ചാന്യതരോ$f$ത്ര ഹേതുഃ**

അമ്മേ, ഏതു ദൈത്യന്മാരെ നിഗ്രഹിക്കുന്നതിനുവേണ്ടിയാണോ നീ ശരീരമെടുക്കുന്നത്, ആ വിശ്രുതകീർത്തികളായ ദൈത്യന്മാർ നിന്റെ ഇച്ഛ ഒന്നുകൊണ്ടു മാത്രം വിഗതപ്രാണരാകുകയില്ലേ? പിന്നെ എന്തിനു ശരീരം സ്വീകരിച്ചു? വെറുതേ വിനോദരസത്തിനുവേണ്ടി. അല്ലാതെ മറ്റൊരു കാരണവുമില്ല. അവതാരലീലകൾ പ്രകീർത്തിക്കാൻ അവസരമുണ്ടാകും. അവ കേൾക്കുന്നതുകൊണ്ട് ഭക്തിവർദ്ധിക്കും. അതാണ് ശരീരം സ്വീകരിക്കാൻ കാരണമെന്നർത്ഥം.

**12. പ്രാപ്തേ കാലാവഹഹ ദുഷ്ടതരേ ച കാലേ**
**നത്വാം ഭജന്തി മനുജാ നനു വഞ്ചിതാസ്തേ**

**ധൂർത്തൈഃ പുരാണചതുരൈർ ഹരിശങ്കരാണാം**
**സേവാപരാശ്ച വിഹിതാസ്തവ നിർമ്മിതാനാം**

ദുഷിച്ച കലികാലമെത്തിയപ്പോൾ, സ്മരിക്കുന്നതുകൊണ്ടുമാത്രം ചതുർവിധപുരുഷാർത്ഥങ്ങളും നൽകാൻ കഴിവുള്ള നിന്നെ മനുഷ്യർ ഭജിക്കുന്നില്ലല്ലോ! അവർ ധൂർത്തന്മാരായ മറ്റുപുരാണ പണ്ഡിതന്മാരാൽ വഞ്ചിക്കപ്പെട്ടിരിക്കുന്നു. അവർ നിന്നെ സേവിക്കാതെ നീ സൃഷ്ടിച്ച ഹരിശങ്കരാദി ദേവന്മാരെയാണല്ലോ സേവിക്കുന്നത്! കഷ്ടം !

13. **ജ്ഞാത്വാ സുരാംസ്തവ വശാനസുരാർദ്ദിതാംശ്ച**
**യേ വൈ ഭജന്തി ഭുവി ഭാവയുതാ വിഭഗ്നാൻ**
**ധൃത്വാ കരേ സുവിമലം ഖലു ദീപകം തേ**
**കൂപേ പതന്തി മനുജാ വിജലേ/തിഘോരേ**

അസുരപീഡിതരായി അഭിമാനം നഷ്ടപ്പെട്ട് നിന്റെ വശവർത്തികളായിരിക്കുകയാണ് ദേവന്മാരെല്ലാം. എന്നറിഞ്ഞിട്ടും അവരെ ഭക്തിപൂർവ്വം ഭജിക്കുന്നവർ, നല്ല പ്രകാശമുള്ള വിളക്കുകൈയിലിരിക്കെ ഭയങ്കരമായ പൊട്ടക്കിണറ്റിൽ വീഴുന്ന മനുഷ്യർക്ക് തുല്യരാണ്.

14. **വിദ്യാത്വമേവ സുഖദാ/ സുഖദാപ്യവിദ്യാ**
**മാതസ്ത്വമേവ ജനനാർത്തിഹരാ നരാണാം**
**മോക്ഷാർത്ഥിഭിസ്തു കലിതാ കില മന്ദധീഭിർ**
**നാരാധിതാ ജനനി ഭോഗപരൈസ്തഥാ/ജ്ഞൈഃ**

അംബികേ, നീ തന്നെ വിദ്യയും അവിദ്യയും. സുഖം നൽകുന്നതും അസുഖം നൽകുന്നതും നീ തന്നെ. മനുഷ്യരുടെ ജന്മദുഃഖത്തെ നശിപ്പിക്കുന്നതും നീയല്ലാതെ മറ്റാരുമല്ല. മോക്ഷാർത്ഥികളായ മുനിമാരും നിന്നെത്തന്നെ ആരാധിക്കുന്നു. എന്നാൽ ഭോഗതത്പരരും മന്ദബുദ്ധികളും അതുപോലെ അജ്ഞരും നിന്നെ ആരാധിക്കുന്നില്ല.

15. **ബ്രഹ്മാ ഹരശ്ച ഹരിരപ്യനിശം ശരണ്യം**
**പാദാംബുജം തവ ഭജന്തി സുരാസ്തഥാന്യേ**
**തദ്വൈ ന യേ/ല്പമതയോ മനസാ ഭജന്തി**
**ഭ്രാന്താഃ പതന്തി സതതം ഭവസാഗരേ തേ**

ബ്രഹ്മാവും ശിവനും വിഷ്ണുവും അതുപോലെ മറ്റുദേവന്മാരും ശരണ്യയായ നിന്റെ പാദാംബുജത്തെ സദാ ഭജിക്കുന്നവരാണ്. എന്നാൽ അല്പബുദ്ധികൾ അതുപോലെ മനസ്സുകൊണ്ടുപോലും നിന്നെ ഭജിക്കുന്നില്ല. അവർ വ്യാകുലചിത്തരായി സംസാര സാഗരത്തിൽ പതിക്കുന്നു.

16. **ചണ്ഡി ത്വ ദംഘ്രിജലജോത്ഥരജഃ പ്രസാദൈഃ**
**ബ്രഹ്മാ കരോതി സകലം ഭുവനം ഭവാദൗ**
**ശൗരിശ്ച പാതി ഖലു സംഹരതേ ഹരസ്തു**
**ത്വാം സേവതേ ന മനുജ സ്ത്വിഹ ദുർഭഗോ/സൗ**

ഹേ ചണ്ഡി, നിന്റെ പാദപങ്കജത്തിലെ പരാഗമാകുന്ന പ്രസാദം കൊണ്ടാണ് ബ്രഹ്മാവ് ആദ്യം ഈ സകലലോകങ്ങളെയും സൃഷ്ടിക്കുന്നത്; ശ്രീഹരി രക്ഷിക്കുന്നത്; ഹരൻ സംഹരിക്കുന്നത്. എന്നിട്ടും മനുഷ്യൻ നിന്നെ ആരാധിക്കുന്നില്ല. അവൻ ഭാഗ്യദോഷി തന്നെ.

17. **വാഗ്ദേവതാ ത്വമസി ദേവി സുരാസുരാണാം**
**വക്തും ന തേ/മരവരാഃ പ്രഭവന്തി ശക്താഃ**
**ത്വം ചേന്മുഖേ വസസി നൈവ യദൈവ തേഷാം**
**യസ്മാദ്ഭവന്തി മനുജാ ന ഹി തദ്വിഹീനാഃ**

ദേവി, നീ സുരന്മാരുടെയും അസുരമാരുടേയും വാഗ്ദേവതയാണ്. എന്തെന്നാൽ അവരുടെ മുഖത്ത് നീ വസിക്കാതിരിക്കുന്നിടത്തോളം ആ ദേവസുരന്മാർക്ക് സംസാരിക്കാനുള്ള കഴിവു ലഭിക്കുകയില്ല. മുഖമുണ്ടെങ്കിലും വാഗ്ദേവതാവിഹീനരായവർക്ക് ഒന്നും സംസാരിക്കാൻ സാധിക്കുകയില്ല.

**18. ശപ്തോ ഹരിസ്തു ഭൃഗുണാ കുപിതേന കാമം**
**മീനോ ബഭൂവ കമഠഃ ഖലു സൂകരസ്തു**
**പശ്ചാത് നൃസിംഹ ഇതിയഃ ഛലകൃദ്ധരായാം**
**താൻ സേവതാം ജനനി മൃത്യുഭയം ന കിം സ്യാത്**

ഹേ ജനനി, കുപിതനായ ഭൃഗമഹർഷി ഹരിയെ ശപിച്ചു. ആ ഹരി പിന്നെ മത്സ്യമായി ജനിച്ചു. ആമയും പന്നിയുമായി പിറന്നു. പിന്നീട് നരസിംഹവും വാമനനുമായി. ഇങ്ങനെ പരാധീനരായ ഈ അവതാരങ്ങളെ ഭജിക്കുന്നവർക്ക് ലോകത്ത് മൃത്യുഭയം ഉണ്ടാവാതെയിരിക്കുമോ? സ്വന്തം കാര്യം മംഗളമാക്കാൻ കഴിയാത്ത ഇവർക്ക് എങ്ങനെ അന്യർക്കു മംഗളം നൽകാൻ കഴിയും?

**19. ശംഭോഃ പപാത ഭൂവി ലിംഗമിദം പ്രസിദ്ധം**
**ശാപേന തേന ച ഭൃഗോർ വിപിനേ ഗതസ്യ**
**തം യേ നരാ ഭൂവി ഭജന്തി കപാലിനം തു**
**തേഷാം സുഖം കഥമിഹാപി പരത്ര മാതഃ**

വനത്തിൽ വച്ച് ഭൃഗുവിന്റെ ശാപത്താൽ ശംഭുവിന്റെ ലിംഗം ഭൂമിയിൽ വീണ കഥ പ്രസിദ്ധമാണ്. സ്വലിംഗപാതം തടയാനാവാത്ത ആ കപാലിയെ ഭൂമിയിൽ ആരാണോ ഭജിക്കുന്നത് അവർക്ക്, അമ്മേ, ഇവിടെയും പരലോകത്തും എന്തു സുഖമാണു ലഭിക്കുക?

**20. യോ/ഭൂദ്ഗജാനന ഗണാധിപതിർ മഹേശാത്**
**തം യേ ഭജന്തി മനുജാ വിതഥപ്രപന്നാഃ**
**ജാനന്തി തേ ന സകലാർത്ഥ ഫലപ്രദാത്രിം**
**ത്വാം ദേവി വിശ്വജനനീം സുഖസേവിനീയാം**

അമ്മേ, ആ മഹേശ്വരനു പിറന്ന ഗജമുഖനായ ഗണപതിയെ, മംഗളപ്രദനാണെന്ന വിശ്വാസത്തോടെ വെറുതേയല്ലേ ഭജിക്കുന്നത്? ശിവാരാധനകൊണ്ടു ഫലമില്ല. പിന്നെ തത്പുത്രാ രാധനകൊണ്ടു വല്ല ഫലവും പ്രതീക്ഷിക്കണോ? സസുഖം സേവിക്കാവുന്നവളും പുരുഷാർത്ഥങ്ങളെല്ലാം നൽകുന്നവളും വിശ്വമാതാവും നീയാണെന്ന് അവർക്ക് അറിഞ്ഞുകൂടല്ലോ!

**21. ചിത്രം ത്വയാ/രിജനതാ/പി ദയാർദ്രഭാവാദ്-**
**ഹത്വാ രണേ ശിതശരൈർ ഗമിതാ ദ്യുലോകം**
**നോ ചേത് സ്വകർമ്മനിചിതേ നിരയേ നിതാന്തം**
**ദുഃഖാതിദുഃഖഗതിമാപദമാപതേത് സാ**

ദേവി, ഇതുവളരെ വിചിത്രം തന്നെ. യുദ്ധത്തിൽ ശത്രു സമൂഹത്തെ കൂരമ്പുകൾ കൊണ്ടു കൊന്നിട്ട് ദയാർദ്രയായി നീ അവരെ സ്വർഗ്ഗത്തേക്ക് അയക്കുന്നു. നീ ദയകാണിക്കുന്നല്ലെങ്കിൽ സ്വകർമ്മം കൊണ്ടു നേടിയ നരകത്തിൽ കിടന്ന് കഠിനദുഃഖങ്ങൾ ആ ശത്രു സമൂഹത്തിന് അനുഭവിക്കേണ്ടിവരും എന്നു വച്ചിട്ടല്ലേ നീ അവരെ ഹനിക്കുന്നത്? അസുരവർഗ്ഗത്തോട് ഇത്ര ദയകാണിക്കുന്ന നീ ഭക്തരിൽ എത്ര ദയാമയിയായിരിക്കും!

**22. ബ്രഹ്മാ ഹരശ്ച ഹരിരപ്യുത ഗർവ്വഭാവാ-**
**ജ്ജാനന്തി തേ/പി വിബുധാ ന തവ പ്രഭാവം**
**കേ/ന്യേ ഭവന്തി മനുജാ വിദിതും സമർത്ഥാഃ**
**സമ്മോഹിതാസ്തവ ഗുണൈരമിതപ്രഭാവൈഃ**

ഹേ ഭഗവതി, ബ്രഹ്മാവും ഹരനും ഹരിയും ദേവന്മാരും അഹങ്കാരം മൂലം നിന്റെ മഹിമയെ പൂർണ്ണമായി അറിയുന്നില്ല. സത്വാദി ഗുണങ്ങൾ അത്യന്തം ശക്തിയുള്ളവയാണ്. ആ ഗുണങ്ങളാൽ മോഹിതരായ മനുഷ്യർ നിന്റെ മഹിമയറിയാൻ എങ്ങനെ സമർത്ഥരാവും?

**23. ക്ലിശ്യന്തി തേ$f$പി മുനയസ്തവ ദുർവിഭാവ്യം**
**പാദാംബുജം ന ഹി ഭജന്തി വിമൂഢചിത്താഃ**
**സൂര്യാഗ്നി സേവനപരാഃ പരമാർത്ഥതത്ത്വം**
**ജ്ഞാതം ന തൈഃ ശ്രുതിശതൈരപി വേദസാരം**

അമ്മേ, ഭാവനചെയ്യാൻ ആവാത്തതാണു നിന്റെ രൂപം എന്നു വിചാരിച്ച്, നിന്റെ പാദാംബുജം ഭജിക്കാതെ ചില മുനിമാർ, സൂര്യൻ അഗ്നി തുടങ്ങിയ ദേവന്മാരെ ആരാധിച്ച് ക്ലേശിക്കുന്നു. അവർ മൂഢബുദ്ധികൾ തന്നെ. സർവ്വവേദങ്ങളും പ്രതിപാദിക്കുന്ന വേദസാരമായ പരമാർത്ഥ തത്ത്വം നീ ആണെന്ന് അവർ അറിയുന്നില്ലല്ലോ!

**24. മന്യേ ഗുണാസ്തവ ഭുവി പ്രഥിതപ്രഭാവാഃ**
**കുർവന്തി യേ ഹി വിമുഖാന്നനു ഭക്തി ഭാവാത്**
**ലോകാൻ സ്വബുദ്ധിരചിതൈർ വിവിധാഗമൈശ്ച**
**വിഷ്ണ്വീശഭാസ്കരഗണേശപരാൻ വിധായ**

അമ്മേ, നിന്റെ സത്വാദിഗുണങ്ങൾ അദ്ഭുതശക്തിയുള്ളവയത്രേ, ആരാണോ സ്വബുദ്ധിക്കൊത്തവണ്ണം വിവിധാഗമങ്ങളും നാനാതന്ത്രങ്ങളും രചിച്ച്, തങ്ങളുടെ പ്രാരബ്ധത്തിന് അനുസൃതമായി വിഷ്ണു, ശിവൻ, സൂര്യൻ, ഗണേശൻ തുടങ്ങിയ ദേവന്മാരെ ഉപസിക്കാൻ പ്രേരിപ്പിച്ച് ലോകരെ നിന്നിൽ ഭക്തിയില്ലാത്തവരാക്കിയിരിക്കുന്നത്, അവർ പരമാർത്ഥം അറിയാത്തവരാണെന്നു ഞാൻ വിചാരിക്കുന്നു.

**25. കുർവ്വന്തി യേ തവ പദാദ്വിമുഖാന്നരാഗ്ര്യാൻ**
**സ്വോക്താഗമൈർ ഹരിഹരാർച്ചന ഭക്തിയോഗൈഃ**
**തേഷാം ന കുപ്യസി ദയാം കുരുഷേംബികേ ത്വം**
**താൻ മോഹമന്ത്രനിപുണാൻ പ്രഥയസ്യലം ച**

ഹേ അംബികേ, ആരാണോ സ്വനിർമ്മിതങ്ങളും ഹരിഹാർച്ചന ഭക്തി പ്രതിപാദകങ്ങളുമായ ആഗമങ്ങൾ കൊണ്ട്, നിന്നെ ആരാധിക്കുന്ന കാര്യത്തിൽ ബ്രാഹ്മണരെ വിമുഖരാക്കുന്നത് അവരോട്, അമ്മേ, നീ കോപിക്കുന്നില്ലെന്നു മാത്രമല്ല, അവരിൽ ദയ കാണിക്കുകയും ചെയ്യുന്നു. വശ്യാകർഷണാദിമന്ത്രങ്ങളിൽ നിപുണരായവരെ പ്രകീർത്തിക്കാനും നീ മടിക്കുന്നില്ല.

**26. തുര്യേ യുഗേ ഭവതി ചാതിബലം ഗുണസ്യ**
**തുര്യസ്യ തേന മഥിതാന്യസദാഗമാനി**
**ത്വാം ഗോപയന്തി നിപുണാഃ കവയഃ കലൗ വൈ**
**ത്വത്കല്പിതാൻ സുരഗണാനപി സംസ്തുവന്തി**

സത്യയുഗത്തിൽ ശുദ്ധ സത്വഗുണത്തിന് ബലം അധികമുള്ളതിനാൽ അസച്ഛാസ്ത്രങ്ങൾക്ക് അശേഷവും പ്രസക്തിയില്ല. കലികാലത്ത് സത്വഗുണത്തിന്റെ കുറവുകൊണ്ടും മറ്റുഗുണങ്ങളുടെ ആധിക്യം കൊണ്ടും, കവിത്വമുണ്ടെന്നഭിമാനിക്കുന്നവർ ഭാഗ്യദോഷത്താൽ നിന്നെ ഉപാസിക്കുന്നില്ല. എന്നിട്ട് നിന്റെ സൃഷ്ടികളായ ഹരിബ്രഹ്മാദി ദേവന്മാരെ ഭജിക്കുകയും ചെയ്യുന്നു.

**27. ധ്യായന്തി മുക്തിഫലദാം ഭുവി യോഗസിദ്ധാം**
**വിദ്യാം പരാം ച മുനയോ$f$തിവിശുദ്ധസത്വാഃ**
**തേ നാപ്നുവന്തി ജനനീജഠരേ തു ദുഃഖം**
**ധന്യാസ്ത ഏവ മനുജാസ്ത്വയി യേ വിലീനാഃ**

അതിവിശുദ്ധസത്വരായ മുനിമാർ മുക്തിഫലപ്രദാത്രിയും യോഗസിദ്ധയും പരാവിദ്യാസ്വരൂപിണിയുമായ നിന്നെ ധ്യാനിക്കുന്നു. അവർ ജനനീ ജഠരത്തിലെ ദുഃഖം അനുഭവിക്കുന്നില്ല. നിന്നിൽ ആത്യന്തികലയം സിദ്ധിക്കുന്നവർ തന്നെയാണു ധന്യർ.

28. ചിച്ഛക്തിരസ്തി പരമാത്മനി യേന സോഽപി
വ്യക്തോ ജഗത്സുവിദിതോ ഭവകൃത്യകർത്താ
കോഽന്യസ്ത്വയാ വിരഹിതഃ പ്രഭവത്യമുഷ്മിൻ
കർത്തും വിഹർത്തുമപി സഞ്ചലിതും സ്വശക്ത്യാ

വിശുദ്ധചൈതന്യമായ ചിച്ഛക്തി പരമാത്മാവിലുള്ളതുകൊണ്ട് ആ പരമാത്മാവ് വ്യക്തമായ നാമരൂപങ്ങളോടു കൂടിയവനാണെന്നു ജഗത് പ്രസിദ്ധമാണ്. അങ്ങനെ ജഗത്തിന്റെ സൃഷ്ടികർത്താവായും ഭവിക്കുന്നു. നിന്റെ ശക്തിയില്ലാതെ സ്വശക്തികൊണ്ട് ഈ ലോകത്ത് പ്രവർത്തിക്കുന്നതിനും വിഹരിക്കുന്നതിനും ചലിക്കുന്നതിനുമുള്ള കഴിവ് ആ പരമാത്മാവിനൊഴികെ വേറേ ആർക്ക് ഉണ്ട്?

29. തത്ത്വാനി ചിദ്വിരഹിതാനി ജഗദ്വിധാതും
കിം വാക്ഷമാണി ജഗദംബ യതോ ജഡാനി
കിം ചേന്ദ്രിയാണി ഗുണകർമ്മയുതാനി സന്തി
ദേവി ത്വയാ വിരഹിതാനി ഫലം പ്രദാതും

ഹേ ജഗദംബേ, മഹത്തത്വാദികളായ ഇരുപത്തിനാലു തത്ത്വങ്ങൾക്ക് ചിച്ഛക്തിയെ കൂടാതെ ജഗദ്സൃഷ്ടി നടത്താനുള്ള കഴിവുണ്ടോ? എന്തെന്നാൽ അവ കേവലം ജഡങ്ങളാണ്. അതുപോലെ ഇന്ദ്രിയങ്ങളും ചിച്ഛക്തിയെ കൂടാതെ ഗുണകർമ്മങ്ങൾ ഉള്ളതായി ഭവിക്കുമോ? നിന്റെ ശക്തി ചേരാത്ത പക്ഷം അവയെല്ലാം നിഷ്പ്രയോജനങ്ങൾ തന്നെ.

30. ദേവാ മഖേഷ്വപി ഹുതം മുനിഭിഃസ്വഭാഗം
ഗൃഹ്ണിയുരംബ വിധിവത്പ്രതിപാദിതം കിം
സ്വാഹാ ന ചേത്ത്വമസി തത്ര നിമിത്തഭൂതാ
തസ്മാത്ത്വമേവ നനു പാലയസീവ വിശ്വം

അമ്മേ, നീ തന്നെയാണല്ലോ സ്വാഹദേവി, യജ്ഞങ്ങളിൽ നീ നിമിത്തരൂപത്തിൽ സന്നിഹിതയാവുന്നില്ലെങ്കിൽ മുനിമാർ വിധിപ്രകാരം ഹോമിക്കുന്ന യജ്ഞാംശം ദേവൻമാർക്ക് എങ്ങനെ ലഭിക്കും? അതുകൊണ്ട് നീ തന്നെയാണ് ദേവരക്ഷിതമായ വിശ്വത്തെ രക്ഷിക്കുന്നത്.

31. സർവ്വം ത്വയേദമഖിലം വിഹിതം ഭവാദൗ
ത്വം പാസി വൈ ഹരിഹരപ്രമുഖാൻ ദിഗീശാൻ
കാലേഽത്സി വിശ്വമപി തേ ചരിതം ഭവാദ്യം
ജാനന്തി നൈവ മനുജാഃ ക്വനു മന്ദഭാഗ്യാഃ

ഇക്കാണായതെല്ലാം പ്രാരംഭത്തിൽ നീയാണു സൃഷ്ടിച്ചത്. ഹരിഹരപ്രമുഖന്മാരായ ദേവന്മാരെയും ദിക്പാലകന്മാരെയും പാലിക്കുന്നതും നീ തന്നെ. യഥാസമയം നീ തന്നെ ഇതിനെ സംഹരിക്കുകയും ചെയ്യുന്നു. ഇങ്ങനെ സമസ്തലോകത്തിനും ആദിഭൂതയായ നിന്റെ ചരിത്രം അറിയാത്ത മനുഷ്യർ ഭാഗ്യദോഷികൾ തന്നെയല്ലേ?

32. ഹത്വാഽസുരം മഹിഷരൂപധരം മഹോഗ്രം
മാതസ്ത്വയാ സുരഗണഃ കില രക്ഷിതോഽയം
കാം തേ സ്തുതിം ജനനി മന്ദധിയോ വിദാമോ
വേദാ ഗതിം തവ യഥാർത്ഥതയാ ന ജഗ്മുഃ

അമ്മേ, ഉഗ്രനും മഹിഷരൂപിയുമായ അസുരനെ നിഗ്രഹിച്ചിട്ട് ഈ ദേവഗണത്തെ നീ രക്ഷിച്ചു. അമ്മേ, വേദങ്ങൾക്കുപോലും അപ്രാപ്യമാണു നിന്റെ മാർഗ്ഗം. ആ നിന്നെ അജ്ഞരായ ഞങ്ങൾ എന്തു പറഞ്ഞാണ് സ്തുതിക്കുക? നിന്നെ സ്തുതിക്കാൻ വാക്കുകളോ സ്തുതിക്കാനുള്ള കഴിവോ ഞങ്ങൾക്കില്ല.

**33. കാര്യം കൃതം ജഗതി നോ യദസൗ ദുരാത്മാ**
**വൈരീ ഹതോ ഭുവനകണ്ടകദുർവിഭാവ്യഃ**
**കീർത്തിം കൃതാ നനു ജഗത്സു കൃപാ വിധേയാ-**
**പ്യസ്മാംശ്ച പാഹി ജനനി പ്രഥിതപ്രഭാവേ**

അമ്മേ, ലോകകണ്ടകനും അദമ്യനും ദുരാത്മാവുമായിരുന്ന ആ ശത്രുവിനെ നിഗ്രഹിച്ച് ഞങ്ങളുടെ ആവശ്യം നീ നിറവേറ്റി. ലോകത്തു ഞങ്ങൾക്ക് കീർത്തിയും ലഭിച്ചു. മഹിമാതിരേകത്താൻ കീർത്തിക്കപ്പെടുന്നവളേ, അമ്മേ ഞങ്ങളിൽ കൃപ കാണിക്കണേ. ഞങ്ങളെ രക്ഷിക്കണേ.

## വ്യാസഉവാച

**34. ഏവം സ്തുതാ സുരൈർദേവീ താനുവാച മൃദുസ്വരാ**
**അന്യത്കാര്യം ച ദുഃസാദ്ധ്യം ബ്രുവന്തു സുരസത്തമാഃ**

ഇങ്ങനെ ദേവന്മാർ സ്തുതിച്ചപ്പോൾ ദേവീ അവരോടു സൗമ്യമായി പറഞ്ഞു: ദേവശ്രേഷ്ഠരേ, സാദ്ധ്യമായ മറ്റെന്തെങ്കിലും ഉണ്ടോ നിങ്ങൾക്ക്? പറയുവിൻ!

**35. യദായദാഹി ദേവാനാം കാര്യം സ്യാദതിദുർഘടം**
**സ്മർത്തവ്യാƒഹം തദാ ശീഘ്രം നാശയിഷ്യാമി ചാപദം**

എപ്പോഴെല്ലാമാണോ ദേവന്മാരായ നിങ്ങൾക്ക് അതിദുർഘടമായ കാര്യങ്ങൾ ഉണ്ടാവുന്നത് അപ്പോഴെല്ലാം നിങ്ങളെന്നെ സ്മരിച്ചു കൊൾവിൻ. വേഗം ഞാൻ നിങ്ങളുടെ ആപത്ത് ഇല്ലാതാക്കിക്കൊള്ളാം

## ദേവഊചുഃ

**36. സർവ്വം കൃതം ത്വയാ ദേവി കാര്യം നഃ ഖലു സാമ്പ്രതം**
**യദയം നിഹതഃ ശത്രുരസ്മാകം മഹിഷാസുരഃ**

ദേവി, ഞങ്ങളുടെ ശത്രുവായിരുന്ന മഹിഷാസുരനെ കൊന്നതുമുഖേന ഞങ്ങൾക്ക് ഇപ്പോൾ വേണ്ട കാര്യങ്ങളെല്ലാം നീ ചെയ്തു കഴിഞ്ഞിരിക്കുന്നു.

**37. സ്മരിഷ്യാമോ യഥാ തേംബ സദൈവ പദപങ്കജം**
**തഥാ കുരു ജഗന്മാതർ ഭക്തിം ത്വയ്യപ്യചഞ്ചലാം**

അമ്മേ, ജഗന്മാതാവേ, നിന്റെ പാദപത്മം സദാസ്മരിക്കാൻ കഴിയുമാറ് ഞങ്ങളെ, നിന്നിൽ അചഞ്ചലമായ ഭക്തിയുള്ളവരാക്കിയാലും.

**38. അപരാധസഹസ്രാണി മാതൈവ സഹതേ സദാ**
**ഇതി ജ്ഞാത്വാ ജഗദ്യോനിം ന ഭജന്തേ കുതോ ജനാഃ**

അമ്മ മാത്രമാണ് അപരാധസഹസ്രങ്ങൾ സഹിക്കുന്നതെന്ന് അറിഞ്ഞിട്ടും ജഗത്കാരണഭൂതയായ നിന്നെ ജനങ്ങൾ ഭജിക്കാത്തത് എന്തുകൊണ്ട് ?

**39. ദ്വൗ സുപർണ്ണൗ തു ദേഹേƒസ്മിംസ്തയോഃ സഖ്യം നിരന്തരം**
**നാന്യഃ സഖാ തൃതീയോƒസ്തി യോƒപരാധം സഹേത ഹി**

ഈ ദേഹത്തിൽ ജീവാത്മപരമാത്മ രൂപത്തിലുള്ള രണ്ടു പക്ഷികൾ വസിക്കുന്നുണ്ട്. അവർ തമ്മിൽ നിത്യ സഖിത്വമാണുള്ളത്. അപരാധം പൊറുക്കുന്ന മൂന്നാമതൊരു സഖാവില്ല.

40. തസ്മാജ്ജീവഃ സഖായം ത്വാം ഹിത്വാ കിം നു കരിഷ്യതി
പാപാത്മാ മന്ദഭാഗ്യോ/സൗ സുരമാനുഷയോനിഷു

അതുകൊണ്ട് സഖാവായ നിന്നെ വിട്ടിട്ട് ജീവാത്മാവിന് എന്തുചെയ്യാൻ കഴിയും? അവനാണു പാപാത്മാവും ഭാഗ്യം കെട്ടവനും: ദേവമനുഷ്യയോനികളിൽ,

41. പ്രാപ്യ ദേഹം സുദുഷ്പ്രാപം ന സ്മരേത്ത്വാം നരാധമഃ
മനസാ കർമ്മണാ വാചാ ബ്രൂമഃ സത്യം പുനഃ പുനഃ

എത്തി, ദുർലഭമായ ശരീരം ലഭിച്ചിട്ടും നിന്നെ സ്മരിക്കാത്തവനാരോ അവനാണു മനുഷ്യാധമൻ! മനസാ കർമ്മണാ വാചാ വീണ്ടും വീണ്ടും ഞങ്ങൾ സത്യം പറയുകയാണ്;

42. സുഖേ വാപ്യഥവാ ദുഃഖേ ത്വം നഃ ശരണമദ്ഭുതം
പാഹി നഃ സതതം ദേവി സർവ്വൈസ്തവ വരായുധൈഃ

സുഖത്തിലും ദുഃഖത്തിലും നീയാണു ഞങ്ങൾക്ക് അദ്ഭുതശരണം. ദേവി, നിന്റെ വരായുധങ്ങൾ കൊണ്ട് ഞങ്ങളെ സദാ കാത്തു കൊള്ളണേ.

43. അന്യഥാ ശരണം നാസ്തി ത്വത്പദാംബുജരേണുതഃ
ഏവം സ്തുതാ സുരൈർദേവീ തത്രൈവാന്തരധീയത
വിസ്മയം പരമം ജഗ്മുർദ്ദേവാസ്താം വീക്ഷ്യ നിർഗതാം

നിന്റെ പാദാംബുജരേണുവിൽ നിന്ന് അന്യമായി ഞങ്ങൾക്ക് ഒരു ശരണമില്ല. ഇങ്ങനെ ദേവന്മാരാൽ സ്തുതിക്കപ്പെട്ട ദേവി അവിടെത്തന്നെ അന്തർധാനം ചെയ്തു. ദേവി അന്തർധാനം ചെയ്തതുകണ്ട ദേവൻമാർ അദ്ഭുതപ്പെട്ടു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഏകോനവിംശോ/ദ്ധ്യായഃ

# അഥ വിംശോ/ദ്ധ്യായഃ

## ജനമേജയഉവാച

1. അഥാദ്ഭുതം വീക്ഷ്യ മുനേ പ്രഭാവം
ദേവ്യാ ജഗച്ഛാന്തികരം പരം ച
ന തൃപ്തിരസ്തി ദ്വിജവര്യ ശൃണ്വതഃ
കഥാമൃതം തേ മുഖപത്മജാതം

മഹർഷേ,ജഗത്തിനു ശാന്തി നൽകുന്ന ദേവിയുടെ അദ്ഭുതാവഹമായ മഹിമ കണ്ടിട്ടും അങ്ങയുടെ മുഖപത്മത്തിൽനിന്നു നിർഗ്ഗളിച്ച കഥാമൃതം ആസ്വദിച്ചിട്ടും എനിക്കു തൃപ്തിയായില്ല.

2. അന്തർഹിതായാം ച തദാ ഭവാന്യാം
ചക്രുശ്ച കിം ദേവപുരോഗമാസ്തേ
ദേവ്യാശ്ചരിത്രം പരമം പവിത്രം
ദുരാപമേവാല്പ പുണ്യൈർനരാണാം

ഭവാനീദേവി അന്തർധാനം ചെയ്തതിനു ശേഷം ആ ദേവന്മാർ എന്തുചെയ്തു?.പരമപവിത്രമായ ദേവീചരിത്രം കേൾക്കുക അല്പപുണ്യരായ മനുഷ്യർക്കു അസാധ്യം തന്നെ

**3. കസ്തൃപ്തിമാപ്നോതി കഥാമൃതേന**
**ഭിന്നോഽല്പഭാഗ്യാത് പടുകർണ്ണരന്ധ്രഃ**
**പീതേന യേനാമരതാം പ്രയാതി**
**ധിക്താൻ നരാൻ യേ ന പിബന്തി സാദരം**

അനല്പമായ ഭാഗ്യവും നല്ല ശ്രവണശക്തിയുമുള്ള ആരാണ് കഥാമൃതം ആസ്വദിച്ച് തൃപ്തിപ്പെടുക.?കേട്ടാൽ അമരത്വം ലഭിക്കുന്ന ഈ കഥകൾ ആദരപൂർവ്വം കേൾക്കാത്തവർ എത്ര നിന്ദ്യർ. !

**4. ലീലാചരിത്രം ജഗദംബികായാ**
**രക്ഷാന്വിതം ദേവമഹാമുനീനാം**
**സംസാരവാർധേസ്തരണം നരാണാം**
**കഥം കൃതജ്ഞാ ഹി പരിത്യജേയുഃ**

ജഗദംബികയുടെ ഈ ലീലാകഥകൾ ദേവന്മാർക്കും മാമുനിമാർക്കും സംരക്ഷകവും മനുഷ്യർക്ക് സംസാരാബ്ധി കടക്കാനുള്ള ഉപായവുമാണ്.കൃതജ്ഞർ അത് എങ്ങനെ വേണ്ടെന്നുവയ്ക്കും?.

**5. മുക്താശ്ച യേ ചൈവ മുമുക്ഷവശ്ച**
**സംസാരിണോ രോഗയുതാശ്ച കേചിത്**
**തേഷാം സദാ ശ്രോത്രപുടൈശ്ച പേയം**
**സർവ്വാർത്ഥദം വേദവിദോ വദന്തി**

മുക്തന്മാരും മുമുക്ഷുക്കളും സംസാരികളും രോഗികളുമെല്ലാം ഈ ദേവീകഥകൾ സ്വന്തം കാതുകൊണ്ട് കുടിക്കണം. അങ്ങനെ ചെയ്താൽ സകലതും നേടാമെന്ന് വേദജ്ഞൻമാർ പറയുന്നു.

**6. തഥാവിശേഷേണ മുനേ നൃപാണാം**
**ധർമ്മാർത്ഥകാമേഷു സദാ രതാനാം**
**മുക്താശ്ച യസ്മാത് ഖലു തത്പിബന്തി**
**കഥം ന പേയം രഹിതൈശ്ച തേഭ്യഃ**

മഹർഷേ,ധർമ്മാർത്ഥകാമങ്ങളിൽ സദാമുഴുകിയിരിക്കുന്ന രാജാക്കന്മാർ പ്രത്യേകിച്ചുംഇതു കേൾക്കേണ്ടതാണ് .മുക്തന്മാരും ഈ കഥാമൃതം ആസ്വദിക്കുന്നുണ്ട്. അപ്പോൾ , മുക്തിലഭിക്കാത്തവർക്ക് എന്തുകൊണ്ട് കേൾക്കേണ്ടതില്ല.?

**7. യൈഃ പൂജിതാ പൂർവ്വഭവേ ഭവാനീ**
**സത്കുന്ദപുഷ്പൈരഥ ചമ്പകൈശ്ച**
**ബൈല്വൈർദളൈസ്തേ ഭുവി ഭോഗയുക്താ**
**നൃപാ ഭവന്തീത്യനുമേയമേവ**

മുല്ലപ്പൂക്കളും ചമ്പകപ്പൂക്കളും ബില്ലദളങ്ങളും കൊണ്ട് പൂർവ്വജന്മത്ത് ഭവാനീദേവിയെ പൂജിച്ചവരാണ് ഭൂമിയിൽ രാജാക്കന്മാരായി ഭോഗസുഖങ്ങൾ അനുഭവിക്കുന്നതെന്ന് അനുനമാനിക്കാം.

**8. യേ ഭക്തിഹീനാഃ സമവാപ്യ ദേഹം**
**തം മാനുഷം ഭാരതഭൂമിഭാഗേ**
**യൈർന്നാർച്ചിതാ തേ ധനധാന്യഹീനാ**
**രോഗാന്വിതാഃ സന്തതിവർജ്ജിതാശ്ച**

ഭാരതഭൂമിയിൽ മനുഷ്യരായി വന്നു ജനിച്ചിട്ടും ഭക്തിയില്ലാത്തവരായി ജഗദംബികയെ അർച്ചിക്കാതിരുന്ന മനുഷ്യരാണ് ധനധാന്യങ്ങൾ ഇല്ലാത്തവരും രോഗികളും സന്താനങ്ങളില്ലാത്തവരുമായി ത്തീർന്നിരിക്കുന്നത്.

9. ഭ്രമന്തി നിത്യം കില ദാസഭൂതാ
ആജ്ഞാകരാഃ കേവലഭാരവാഹാഃ
ദിവാനിശം സ്വാർത്ഥപരാഃ കദാപി
നൈവാപ്നുവന്ത്യൗദരപൂർത്തിമാത്രം

ജഗദംബയെ ആരാധിക്കാത്ത അവർ അന്യരുടെ ദാസ്യവൃത്തിചെയ്യുന്നു. അന്യരുടെ ആജ്ഞാനുവർത്തികളാകുന്നു.വെറുതേ ഭാരംചുമക്കുന്നു. സ്വന്തം കാര്യം നേടാൻ രാപകൽ അവിടവിടെ ചുറ്റിനടക്കുന്നു. എന്നിട്ടും സ്വന്തം ഉദരപൂരണം പോലും അവർക്കു സാധിക്കുന്നില്ല.

10. അന്യാശ്ച മൂകാ ബധിരാശ്ച ഖഞ്ജാഃ
കുഷ്ഠാന്വിതാ യേ ഭൂവി ദുഃഖഭാജഃ
തത്രാനുമാനം കവിഭിർവിധേയം
നാരാധിതാ തൈഃ സതതം ഭവാനീ

വേറെയും ചിലരുണ്ട്. മൂകന്മാർ, ബധിരന്മാർ, മുടന്തന്മാർ, കുഷ്ഠം ബാധിച്ചവർ എന്നുതുടങ്ങി ലോകത്ത് അനേകം തരത്തിലുള്ള ദുഃഖം അനുഭവിക്കുന്നവർ. അവരും പൂർവജന്മത്ത് നിരന്തരമായ ഭവാനീപൂജ ചെയ്തവരല്ലന്ന് വിദ്വാന്മാർ ഊഹിച്ചുകൊള്ളണം.

11. യേ രാജഭോഗാന്വിത ഋദ്ധിപൂർണ്ണാഃ
സംസേവ്യമാനാ ബഹുഭിർമനുഷ്യൈഃ
ദൃശ്യന്തി യേ വാ വിഭവൈ സമേതാ
സ്തൈഃ പൂജിതാംബേത്യനുമേയമേവ

രാജകീയ ഭോഗങ്ങളോടുകൂടിയവരും ഐശ്വര്യസമ്പൂർണ്ണരും അനേകം ആളുകളാൽ സേവിക്കപ്പെടുന്നവരും അനേകം വിഭവങ്ങളുള്ളവരുമായ ആളുകൾ ഉണ്ടല്ലോ.അവരും ജഗദംബയെ പൂജിച്ചവരായിരുന്നെന്ന് അനുമാനിക്കേണ്ടതാണ്.

12. തസ്മാത് സത്യവതീസൂനോ ദേവ്യാശ്ചരിതമുത്തമം
കഥയസ്വ കൃപാം കൃത്വാ ദയാവാനസി സാമ്പ്രതം

അതുകൊണ്ട് ഹേ സത്യവതീസുത, ഉത്തമമായ ദേവീചരിതം ഇപ്പോൾ ദയവായി പറയൂ.അങ്ങ് ദയവാനാണല്ലോ.

13. ഹത്വാ തം മഹിഷം പാപം സ്തുതാ സംപൂജിതാ സുരൈഃ
ക്വ ഗതാ സാ മഹാലക്ഷ്മീഃ സർവ്വതേജഃ സമുദ്ഭവാ

പാപിയായ മഹിഷാസുരനെ കൊന്നതിനുശേഷം ദേവന്മാരുടെ സ്തുതിയും പൂജയും കൈക്കൊണ്ടിട്ട്, സർവ്വദേവന്മാരുടേയും തേജസ്സിൽ നിന്ന് സമുദ്ഭവിച്ച ആ മഹാലക്ഷ്മീദേവി എങ്ങോട്ടാണ് പോയത്

14. കഥിതം തേ മഹാഭാഗ ഗതാന്തർധാനമാശു സാ
സ്വർഗേ വാ മൃത്യുലോകേ വാ സംസ്ഥിതാ ഭുവനേശ്വരീ

ഹേ മഹാഭാഗ, അവർ അന്തർധാനം ചെയ്തെന്ന് അങ്ങു പറഞ്ഞല്ലോ. ആ ഭുവനേശ്വരി സ്വർഗ്ഗത്താണോ മൃത്യുലോകത്താണോ സ്ഥാനംപിടിച്ചത്

15. ലയം ഗതാ വാ തത്രൈവ വൈകുണ്ഠേ വാസമാശ്രിതാ
അഥവാ ഹേമശൈലേ സാ തത്ത്വതോ മേ വദാധുനാ

അവിടെത്തന്നെ ലയിച്ചുവോ. അതോ വൈകുണ്ഠമണഞ്ഞോ? അഥവാ കൈലാസം പൂകിയോ.? വാസ്തവം എന്താണെന്നു പറയൂ.

16. പൂർവ്വം മയാ തേ കഥിതം മണിദ്വീപം മനോഹരം
ക്രീഡാസ്ഥാനം സദാ ദേവ്യാ വല്ലഭം പരമം സ്മൃതം

നേരത്തെ ഞാൻ അങ്ങയോടു പറഞ്ഞിട്ടുണ്ടല്ലോ മനോഹരമായ മണിദ്വീപിനെപ്പറ്റി. ദേവി സദാവിഹരിക്കുന്ന ഉത്തമ സ്ഥാനമായിട്ടാണ് അത് അറിയപ്പെടുന്നത്.

17. യത്ര ബ്രഹ്മാ ഹരിഃസ്ഥാണുഃസ്തീഭാവം തേ പ്രപേദിരേ
പുരുഷത്വംപുനഃപ്രാപ്യസ്വാനികാര്യാണിചക്രിരേ

അവിടെ എത്തിയ ബ്രഹ്മാവും വിഷ്ണുവും ശിവനും സ്ത്രീകളായിത്തീരുകയുണ്ടായി. പിന്നെ ദേവിയുടെ അനുഗ്രഹത്താൽ പുരുഷത്വം നേടിയിട്ടാണ് താന്താങ്ങളുടെ കർമ്മങ്ങൾ നിർവ്വഹിച്ചത്.

18. യഃ സുധാസിന്ധുമധ്യേ{\\}സ്തി ദ്വീപഃ പരമശോഭനഃ
നാനാരൂപൈഃ സദാ തത്ര വിഹാരം കുരുതേംബികാ

സുധാസമുദ്രമദ്ധ്യത്തിലുള്ള പരമശോഭനമായ ആമണിദ്വീപിൽ ജഗദാംബിക നാനാരൂപത്തിൽ സദാ വിഹരിക്കുന്നു.

19. സ്തുതാ സംപൂജിതാ ദേവൈഃ സാ തത്രൈവ ഗതാ ശിവാ
യത്ര സംക്രീഡതേ നിത്യം മായാശക്തിഃ സനാതനീ

ദേവന്മാർ സ്തുതിക്കുകയും പൂജിയ്ക്കുകയും ചെയ്ത ആ മംഗളസ്വരൂപിണി, സനാതനമായ മായാശക്തി വിളയാടുന്ന ആ ദ്വീപിലേക്കാണ് പോയത്.

20. ദേവസ്താം നിർഗതാം വീക്ഷ്യ ദേവീം സർവ്വേശ്വരീം തഥാ
രവിവംശോദ്ഭവം ചക്രൂർഭൂമിപാലം മഹാബലം

സർവ്വേശ്വരിയായ ദേവി അപ്രകാരം അന്തർധാനം ചെയ്തതു കണ്ട ദേവന്മാർ രവികുലത്തിൽ ജനിച്ച ശക്തനായ ഒരുവനെ രാജാവായി വാഴിച്ചു

21. അയോദ്ധ്യാധിപതിം വീരം ശത്രുഘ്നം നാമ പാർത്ഥിവം
സർവ്വലക്ഷണ സമ്പന്നം മഹിഷസ്യാസനേ ശുഭേ

അയോദ്ധ്യാപതിയും വീരനുമായ ശത്രുഘ്നനെന്ന രാജാവായിരുന്നുഅത്. സർവ്വലക്ഷ്ണ സമ്പന്നനായ അദ്ദേഹത്തിന് മഹിഷൻ വാണിരുന്ന ശുഭമായ സിംഹാസനം നൽകി.

22. ദത്വാ രാജ്യം തദാ തസ്മൈ ദേവാ ഇന്ദ്രപുരോഗമാഃ
സ്വകീയൈർവാഹനൈഃ സർവ്വേ ജഗ്മുഃ സ്വാന്യാലയാനി തേ

രാജ്യവും അദ്ദേഹത്തിന് നൽകി ഇന്ദ്ര പ്രമുഖരായ ആ ദേവൻമാർഎല്ലാവരും തങ്ങളുടെ വാഹനങ്ങളിൽ കയറി സ്വഭവനങ്ങളിലേക്കും പോയി.

23. ഗതേഷു തേഷു ദേവേഷു പൃഥിവ്യാം പൃഥിവീപതേ
ധർമ്മരാജ്യം ബഭൂവാഥ പ്രജാശ്ച സുഖിതാസ്തഥാ

രാജാവേ അവർ പോയതിനുശേഷം ശത്രുഘ്നൻ രാജ്യഭാരമേറ്റു.അദ്ദേഹത്തിന്റെ ഭരണത്താൽ അതൊരു ധർമ്മ രാജ്യമായിത്തീർന്നു. പ്രജകൾക്കെല്ലാം സന്തോഷമായി.

24. പർജ്ജന്യഃ കാലവർഷീ ച ധരാ ധാന്യഗുണാവൃതാ
പാദപാഃ ഫലപുഷ്പാഢ്യാഃ ബഭൂവുഃ സുഖദാഃ സദാ

യഥാകാലം മഴപെയ്തു, ഭൂമിയിലെങ്ങും ധാന്യങ്ങൾ വിളഞ്ഞു.മരങ്ങളിൽ പൂക്കളും കായ്കളും നിറഞ്ഞു സുഖപ്രദങ്ങളായിത്തീർന്നു.

25. ഗാവശ്ച ക്ഷീരസമ്പന്നാഃ ഘടോഘ്ന്യഃ കാമദാ നൃണാം
നദ്യഃ സുമാർഗ്ഗഃ സ്വച്ഛാഃ ശീതോദാഃ ഖഗസംയുതാഃ

കുടം പോലെ അകിടുള്ള ക്ഷീരസമ്പന്നകളായ പശുക്കൾ മനുഷ്യർക്ക് ആഗ്രഹം അനുസരിച്ച് പാൽ നൽകി.നദികൾ നല്ല വഴിയ്ക്ക് ഒഴുകുന്നവയുംസ്വച്ഛവും ശീതളവുമായ ജലമുള്ളവയും പക്ഷികൾ വിഹരിക്കുന്നവയുമായിത്തീർന്നു.

26. ബ്രാഹ്മണാ വേദതത്ത്വാശ്ച യജ്ഞകർമ്മരതാസ്തഥാ
ക്ഷത്രിയാ ധർമ്മസംയുക്താ ദാനാദ്ധ്യയന തത്പരാഃ

ബ്രാഹ്മണർ വേദതത്വം അറിയുന്നവരും യജ്ഞകർമ്മങ്ങളിൽ മുഴികിയവരുമായിത്തീർന്നു, ക്ഷത്രീയർ സ്വധർമ്മം പാലിയ്ക്കുന്നവരും ദാനധ്യാനതത്പരരും ആയിത്തീർന്നു.

27. ശാസ്ത്രവിദ്യാ രതാ നിത്യം പ്രജാരക്ഷണതത്പരാഃ
ന്യായദണ്ഡധരാഃ സർവ്വേ രാജാനഃ ശമസംയുതാഃ

ശാസ്ത്രവിദ്യാ തത്പരരും സദാ പ്രജാ രക്ഷണതത്പരരും ന്യായമായി ദണ്ഡനീതി നടത്തുന്നവരും ശമമുള്ളവരുമായിത്തീർന്നു സകല രാജാക്കന്മാരും.

28. അവിരോധസ്തു ഭൂതാനാം സർവ്വേഷാം സംബഭൂവ ഹ
ആകരാ ധനദാതൄണാം പ്രജാ ഗോയൂഥസംയുതാഃ

സകല പ്രാണികളും തമ്മിൽ വിരോധമില്ലാത്തവരായി. ധനദാതാക്കൾ പെരുകി.തൊഴുത്തുകളിൽ പശുക്കളുടെ എണ്ണം വർദ്ധിച്ചു.

29. ബ്രഹ്മണാഃ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാശ്ച നൃപസത്തമ
ദേവീഭക്തിപരാഃ സർവ്വേ സംബഭൂവുർ ധരാതലേ

രാജാവേ, ഭൂമിയിലുള്ള ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും എന്നു വേണ്ട എല്ലാവരും ദേവീഭക്തന്മാരായിത്തീർന്നു.

30. സർവ്വത്ര യജ്ഞയൂപാശ്ച മണ്ഡപാശ്ച മനോഹരാഃ
മഖൈഃ പൂർണ്ണാ ധരാശ്ചാസൻ ബ്രാഹ്മണൈഃ ക്ഷത്രിയൈഃ കൃതൈഃ

യജ്ഞ യൂപങ്ങളും മനോഹരങ്ങളായ മണ്ഡപങ്ങളും ബ്രാഹ്മണരും ക്ഷത്രിയരും നടത്തുന്ന യാഗങ്ങളും കൊണ്ട് എല്ലായിടവും നിറഞ്ഞു.

31. പതിവ്രതധരാ നാര്യഃ സുശീലാഃ സത്യസംയുതാഃ
പിതൃഭക്തിപരാഃ പുത്രാആസൻ ധർമ്മപാരായണാഃ

സ്ത്രീകൾ പാതിവ്രത്യമുള്ളവരും സുശീലകളും സത്യസന്ധരും പുത്രന്മാർപിതൃഭക്തിയുള്ളവരും ധർമ്മ തത്പരരുമായിത്തീർന്നു.

32. ന പാഖണ്ഡം ന വാഽധർമ്മഃ കുത്രാപി പൃഥിവീതലേ
വേദവാദാ ശാസ്ത്രവാദാ നാന്യേ വാദാസ്തഥാഽഭവൻ

അധർമ്മവും നാസ്തികത്വവും ഭൂമിയിലെങ്ങും ഇല്ലാതായി. വേദവാദങ്ങളുംശാസ്ത്രവാദങ്ങളുമല്ലാതെ മറ്റൊരുവാദവും എങ്ങും ഉണ്ടായില്ല.

**33. കലഹോ നൈവ കേഷാംചിന്ന ദൈന്യം നാശുഭാ മതിഃ**
**സർവ്വത്ര സുഖിനോ ലോകാഃ കാലേ ച മരണം തഥാ.**

ദുർമാർഗ്ഗ ബുദ്ധിയോ ദൈന്യതയോ ആർക്കെങ്കിലും തമ്മിൽ കലഹമോഉണ്ടായില്ല .ലോകരെല്ലാരും സുഖികളായിത്തീർന്നു. അകാല മൃത്യുവുംആർക്കും ഉണ്ടായില്ല

**34. സുഹൃദാം ന വിയോഗശ്ച നാപദശ്ച കദാചന**
**നാനാവൃഷ്ടിർന്ന ദുർഭിക്ഷം ന മാരീ ദുഃഖദാ നൃണാം**

സുഹൃത്തുക്കൾക്ക് വിയോഗമോ ആപത്തോ ഒരിക്കലും ഉണ്ടായില്ല. അനാവൃഷ്ടിയോ ദുർഭിക്ഷമോ ദുഃഖം ഉണ്ടാക്കുന്ന അതിവൃഷ്ടിയോസംഭവിച്ചില്ല.

**35. ന രോഗോ ന ച മാത്സര്യം ന വിരോധഃ പരസ്പരം**
**സർവ്വത്ര സുഖസമ്പന്നാ നരാ നാര്യഃ സുഖാന്വിതാഃ**

രോഗമില്ല, മാത്സര്യമില്ല, പരസ്പരവിരോധവുമില്ല. സ്ത്രീപുരുഷന്മാർഎവിടെയും സുഖമുള്ളവരായി ത്തീർന്നു.

**36. ക്രീഡന്തി മാനവാ സർവ്വേ സ്വർഗ്ഗേ ദേവഗണാ ഇവ**
**ന ചോരാ ന ച പാഖണ്ഡാ വഞ്ചകാ ദംഭകാസ്തഥാ**

സ്വർഗ്ഗത്തിൽ ദേവന്മാരെന്ന പോലെ എല്ലാമനുഷ്യരും വിഹരിച്ചു. കള്ളന്മാരോ നസ്തികരോ വഞ്ചകരോ അഹങ്കാരമുള്ളവരോ.

**37. പിശുനാ ലമ്പടാ സ്തബ്ധാ ന ബഭൂവുസ്തദാ നൃപ**
**ന വേദദ്വേഷിണഃ പാപാ മാനവാഃ പൃഥിവീപതേ**

ലുബ്ധരോ സ്ത്രീലമ്പടരോ അലസന്മാരോ അന്ന് ഉണ്ടായിരുന്നില്ല.രാജാവേ, വേദദ്വേഷികളായ പാപികളും ഇല്ലായിരുന്നു.

**38. സർവ്വേ ധർമ്മരതാ നിത്യം ദ്വിജസേവാപാരായണാഃ**
**ത്രിധാത്വാത് സൃഷ്ടി ധർമ്മസ്യ ത്രിവിധാ ബ്രാഹ്മണാസ്തതഃ**

എല്ലാവരും ധർമ്മനിരതരും ബ്രാഹ്മണസേവയിൽ മുഴുകിയവരുമായിരുന്നു. സൃഷ്ടി ധർമ്മത്തിന് ത്രൈവിധ്യമുള്ളതുകൊണ്ട് ബ്രാഹ്മണരും മൂന്നുതരക്കാരുണ്ടായിരുന്നു.

**39. സാത്വികാ രാജസാശ്ചൈവ താമസാശ്ച തഥാപരേ**
**സർവ്വേ വേദവിദോ ദക്ഷാഃ സാത്വികാഃ സത്വവൃത്തയഃ**

സാത്വികന്മാർ, രാജസന്മാർ, താമസന്മാർ എന്നിങ്ങനെ സാത്വികരായഎല്ലാവരും വേദജ്ഞരും സമർഥരും സാത്വികകർമ്മങ്ങളിൽ മുഴുകിയവരുമായിരുന്നു.

**40. പ്രതിഗ്രഹവിഹീനാശ്ച ദയാ ദമപാരായണാഃ**
**യജ്ഞാം സ്തേ സാത്വികൈരന്നൈഃ കുർവ്വാണാ ധർതത്പരാഃ**

പ്രതിഗ്രഹം വാങ്ങാത്തവരും ദയ ദമം തുടങ്ങിയവ ഉള്ളവരും സാത്വികാന്നം കൊണ്ട് യാഗം ചെയ്യുന്നവരും ധർമ്മതത്പരരുമായിരുന്നു അവർ.

**41. പുരോഡാശവിധാനൈശ്ച പശുഭിർന്ന കദാചന**
**ദാനമദ്ധ്യയനം ചൈവ യജനം തു തൃതീയകം.**

പുരോഡാശാദികൾകൊണ്ട്-ഹവിസ്സ് തുടങ്ങിയവകൊണ്ട്-യജ്ഞങ്ങൾനിർവ്വഹിച്ചു. ഒരിക്കലും പശുഹിംസ ചെയ്തില്ല. ദാനവും അദ്ധ്യയനവുംമൂന്നാമതായി യജനവും നടത്തി.

**42. ത്രികർമ്മരസികാസ്തേ വൈ സാത്വികാ ബ്രാഹ്മണാ നൃപ**
**രാജസാ വേദവിദ്വാംസഃ ക്ഷത്രിയാണാം പുരോഹിതാഃ**

ഈ ത്രികർമ്മങ്ങളിൽ രസിക്കുന്നവരായിരുന്നു സാത്വിക ബ്രാഹ്മണർ. രാജസബ്രാഹ്മണർ വേദപണ്ഡിതന്മാരും ക്ഷത്രിയപുരോഹിതരും

**43. ഷട്കർമ്മ നിരതാഃ സർവ്വേ വിധിവന്മാംസഭക്ഷകാഃ**
**യജനം യാജനം ദാനം തഥൈവ ച പ്രതിഗ്രഹഃ**

ഷട്കർമ്മ നിരതരും എല്ലാവരും വിധിയനുസരിച്ച് മാംസം ഭക്ഷിയ്ക്കുന്നവരുമായിരുന്നു. യാഗം ചെയ്യുക, യാഗം ചെയ്യിയ്ക്കുക, ദാനം ചെയ്യുക, പ്രതിഗ്രഹം വാങ്ങുക.

**44. അദ്ധ്യയനം തു വേദാനാം തഥൈവാദ്ധ്യാപനം തു ഷട്**
**താമസാഃ ക്രോധസംയുക്താ രാഗദ്വേഷപരാഃ പുനഃ**

വേദംപഠിക്കുക, വേദംപഠിപ്പിക്കുക, ഇവയാണ് ഷട്കർമ്മങ്ങൾ. താമസപ്രകൃതികളായ ബ്രാഹ്മണരാകട്ടെ ക്രോധമുള്ളവരും പിന്നെ രാഗദ്വേഷാദികളുള്ളവരും.

**45. രാജ്ഞാം കർമ്മകരാ നിത്യം കിഞ്ചിദദ്ധ്യായനേ രതാഃ**
**മഹിഷേ നിഹിതേ സർവ്വേ സുഖിനോ വേദതത്പരാഃ**

രാജാവിനുവേണ്ട കർമ്മങ്ങൾ ചെയ്യുന്നവരും അല്പമാത്രമായി വേദാദ്ധ്യയനം ചെയ്യുന്നവരുമാണ്. മഹിഷൻ കൊല്ലപ്പെട്ടതൊടെ എല്ലാവരും സുഖികളും വേദതത്പരരും

**46. ബഭൂവുർ വ്രതനിഷ്ണാതാ ദാനധർമ്മപരാസ്തഥാ**
**ക്ഷത്രിയാ പാലനേ യുക്താ വൈശ്യാ വണിജവൃത്തയഃ**

വ്രതനിഷ്ഠയുള്ളവരും ദാനധർമ്മപാരായണരും ആയിത്തീർന്നു.ക്ഷത്രിയർ രാജ്യപാലനത്തിൽ ശ്രദ്ധിച്ചു. വൈശ്യർ വാണിജ്യവൃത്തിയിൽ ഏർപ്പെട്ടു.

**47. കൃഷി വാണിജ്യ ഗോരക്ഷാ കുസീദവൃത്തയഃ പരേ**
**ഏവം പ്രമുദിതോ ലോകോ മഹിഷേ വിനിപാതിതേ**

മറ്റുചിലർ കൃഷി,പശുപാലനം,വാണിജ്യം,പലിശയ്ക്ക്പണംകൊടുക്കുക തുടങ്ങിയ പ്രവൃത്തികളിൽ ഏർപ്പെട്ടു. മഹിഷൻ കൊല്ലപ്പെട്ടതോടുകൂടി ലോകരെല്ലാം ഓരോ തരത്തിൽ സന്തുഷ്ടരായി.

**48. അനുദ്വേഗഃ പ്രജാനാം വൈ സംബഭൂവ ധനാഗമഃ**
**ബഹുക്ഷീരാ ശുഭാ ഗാവോ നദ്യശ്ചൈവ ബഹൂദകാഃ**

മനുഷ്യർക്ക് ഉൽകണ്ഠ ഇല്ലാതായി. ധനം വർദ്ധിച്ചു. പശുക്കൾ ധാരാളംപാൽ ചുരത്തുന്നവയായി. നദികളിൽ ജലം നിറഞ്ഞു.

**49. വൃക്ഷാ ബഹുഫലാശ്ചാസൻ മാനവാ രോഗവർജ്ജിതാഃ**
**നാധയോ നേതയഃ ക്വാപി പ്രജാനാം ദുഃഖദായകാഃ**

വൃക്ഷങ്ങളിൽ കായ്കൾ നിറഞ്ഞു. മനുഷ്യർ രോഗവിമുക്തരായി. ജനങ്ങൾക്കു ദുഃഖമുണ്ടാകുന്ന ആധികളോ ഈതിബാധികളോ ഒരിടത്തുംഉണ്ടായില്ല.

**50. ന നിധനമുപയാന്തി പ്രാണിനസ്തേഽപ്യകാലേ**
**സകലവിഭവയുക്താ രോഗഹീനാഃ സദൈവ**
**നിഗമവിഹിതധർമ്മേ തത്പരാശ്ചണ്ഡികായാഃ**
**ചരണസരസിജാനാം സേവനേ ദത്തചിത്താഃ**

പ്രാണികൾക്ക് അകാലമരണം ഉണ്ടായില്ല. പ്രജകൾ സകലവിഭവങ്ങളുള്ളവരും രോഗമില്ലാത്തവരുമായിത്തീർന്നു. വേദവിഹിതമായ കർമ്മങ്ങൾ ചെയ്യുന്നതിലും ചണ്ഡികയുടെ ചരണകമലങ്ങളെ സേവിക്കുന്നതിലും മനുഷ്യർ ദത്തശ്രദ്ധരായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
വിംശോഽദ്ധ്യായഃ

# അഥ ഏകവിംശോഽദ്ധ്യായഃ

## വ്യാസ ഉവാച

**1. ശൃണു രാജൻ പ്രവക്ഷ്യാമി ദേവ്യാശ്ചരിതമദ്ഭുതം**
**സുഖദം സർവ്വജന്തൂനാം സർവ്വപാപപ്രണാശനം**

രാജാവേ, ദേവിയുടെ അദ്ഭുതാവഹമായ ചരിത്രം ഞാൻ പറയാം കേട്ടുകൊള്ളൂ. പ്രാണികളുടെ എല്ലാം സർവ്വ പാപങ്ങളെയും നശിപ്പിക്കുന്നതും അവർക്ക് സുഖം പ്രദാനം ചെയ്യുന്നതുമാണ്,ആ ചരിത്രം.

**2. യഥാ ശുംഭോ നിശുംഭശ്ച ഭ്രാതരൗ ബലവത്തരൗ**
**ബഭൂവതുർമഹാവീരൗ അവദ്ധ്യൗ പുരുഷൈഃ കില**

മഹാപരാക്രമികളും പുരുഷന്മാർക്ക് അവദ്ധ്യരും ശക്തന്മാരുമായ രണ്ടു സഹോദരന്മാരായിരുന്നു , ശുംഭനും നിശുംഭനും.

**3. ബഹുസേനാവൃതൗ ശൂരൗ ദേവാനാം ദുഃഖദൗ സദാ**
**ദുരാചാരൗ മദോത്സിക്തൗ ബഹുദാനവസംയുതൗ**

വലിയ ദൈത്യ സൈന്യവും പരിചാരകന്മാരായ ദൈത്യന്മാരും ഉള്ള രണ്ടുപേരും ദുരാചാരികളും അഹങ്കാരപ്രമത്തരും ആയിരുന്നു. അവർ സദാ ദേവന്മാർക്കു ദുഃഖം ഉണ്ടാക്കിക്കൊണ്ടിരുന്നു.

**4. ഹതാവംബികയാ തൗ തു സംഗ്രാമേഽതീവ ദാരുണേ**
**ദേവാനാം ച ഹിതാർത്ഥായ സർവൈഃ പരിചരൈഃ സഹ**

അവരെ രണ്ടുപേരെയും സകലപരിചാരകന്മാരെയും ജഗദംബിക ഭയങ്കരമായ യുദ്ധത്തിൽ വച്ച്, ദേവഹിതത്തിനുവേണ്ടി സംഹരിച്ചു.

**5. ചണ്ഡമുണ്ഡൗ മഹാബാഹൂ രക്തബീജോഽതിദാരുണഃ**
**ധൂമ്രലോചനനാമാ ച നിഹതാസ്തേ രണാംഗണേ**

ആ യുദ്ധത്തിൽ മഹാബാഹുക്കളായ ചണ്ഡമുണ്ഡന്മാരും അതിഭയങ്കരനായ രക്തബീജനും ധൂമ്രലോചനൻ എന്നു പേരുള്ള അസുരനും കൊല്ലപ്പെട്ടു.

**6. താന്നിഹത്യ സുരാണാം സാ ജഹാര ഭയമുത്തമം**
**സ്തുതാ സമ്പൂജിതാ ദേവൈർഗിരൗ ഹൈമാചലേ ശുഭേ**

അവരെ കൊന്നിട്ട് ദേവി ദേവന്മാരുടെ വലിയ ഭയം ഇല്ലാതാക്കി. ശോഭനമായ ഹിമാദ്രിയിൽ വച്ച് ദേവന്മാർ ദേവിയെ സ്തുതിക്കുകയും പൂജിക്കുകയും ചെയ്തു.

**രാജോവാച**

**7. കഥിതാവസുരാവാദൗ കഥം തൗ ബലിനാം വരൗ**
**കേന സംസ്ഥാപിതൗ ചേഹ സ്ത്രീവദ്ധ്യത്വം കുതോ ഗതൗ**

രണ്ട് അസുരന്മാരെപ്പറ്റി അങ്ങ് ആദ്യം പറഞ്ഞുവല്ലോ. അവർ അത്രത്തോളം ശക്തരായത് എങ്ങനെ? ആരാണ് അവരെ ശക്തരാക്കിയത്? അവർ എങ്ങനെ സ്ത്രീവദ്ധ്യരായി?

**8. തപസാ വരദാനേന കസ്യ ജാതൗ മഹാബലൗ**
**കഥം ച നിഹതൗ സർവ്വം കഥയസ്വ സവിസ്തരം**

ആരുടെ വരദാനത്താലാണ് തപസ്സുചെയ്ത അവർ ഇത്രത്തോളം ശക്തരായത്?അവർ എങ്ങനെ കൊല്ലപ്പെട്ടു? ഇക്കാര്യങ്ങളെല്ലാം വിസ്തരിച്ച് പറഞ്ഞാലും.

**വ്യാസ ഉവാച**

**9. ശൃണു രാജൻ കഥാം ദിവ്യാം സർവ്വപാപപ്രണാശിനീം**
**ദേവ്യാശ്ചരിതസംയുക്താം സർവ്വാർത്ഥഫലദാം ശുഭാം**

രാജാവേ, സർവ്വപാപങ്ങളും പോക്കുന്നതും സർവ്വപുരുഷാർത്ഥങ്ങളും നൽകുന്നതും ദേവീചരിത്രം ഉൾക്കൊള്ളുന്നതും ശുഭവും ദിവ്യവുമായ കഥ ഞാൻ പറയാം; കേട്ടാലും

**10. പുരാ ശുംഭനിശുംഭൗ ദ്വാവസുരൗ ഭൂമിമണ്ഡലേ**
**പാതാളതശ്ച സമ്പ്രാപ്തൗ ഭ്രാതരൗ ശുഭദർശനൗ**

പണ്ട്, കാഴ്ചയിൽ യോഗ്യന്മാരും അസുരന്മാരും സഹോദരന്മാരുമായ ശുംഭനിശുംഭന്മാർ പാതാളത്തിൽനിന്ന് ഭൂമിയിലെത്തി.

**11. തൗ പ്രാപ്തയൗവനൗ ചൈവ ചേരതുസ്തപ ഉത്തമം**
**അന്നോദകം പരിത്യജ്യ പുഷ്കരേ ലോകപാവനേ**

അവർ യൗവനയുക്തരായപ്പോൾ ലോകത്തിൽ വച്ച് അതീവ പരിശുദ്ധമായ പുഷ്കരതീർത്ഥത്തിൽ ചെന്ന് ഭക്ഷണവും ജലവും ഉപേക്ഷിച്ച് അതികഠിനമായ തപസ്സ് അനുഷ്ഠിച്ചു.

**12. വർഷാണാമയുതം യാവദ്യോഗവിദ്യാപരായണൗ**
**ഏകത്രൈവാസനം കൃത്വാ തേപാതേ പരമം തപഃ**

രണ്ടുപേരും ഒരിടത്തുതന്നേ ഇരുന്നുകൊണ്ട് യോഗവിദ്യയിൽ മുഴുകി പതിനായിരം വർഷം അതികഠിനമായ തപസ്സ് അനുഷ്ഠിച്ചു.

**13. തയോസ്തുഷ്ടോഽഭവദ് ബ്രഹ്മാ സർവ്വലോകപിതാമഹഃ**
**തത്രാഗതശ്ച ഭഗവാനാരുഹ്യ വരടാപതിം.**

അത്രത്തോളമായപ്പോൾ സർവ്വലോകത്തിന്റേയും പിതാമഹനായ ബ്രഹ്മാവ് സന്തുഷ്ടനായി ഹംസവാഹനത്തിൽ അവിടെ എഴുന്നള്ളി.

**14. താവുഭൗ ച ജഗത്സ്രഷ്ടാ ദൃഷ്ട്വാ ധ്യാനപരൗ സ്ഥിതൗ**
**ഉത്തിഷ്ഠതം മഹാഭാഗൗ തുഷ്ടോഽഹം തപസാ കില**

ജഗത്സ്രഷ്ടാവായ അദ്ദേഹം ധ്യാനനിമഗ്നരായിരിക്കുന്ന ഇരുവരേയും കണ്ടിട്ട് പറഞ്ഞു: "മഹാഭാഗന്മാരേ എഴുന്നേൽക്കിൻ. നിങ്ങളുടെ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനായിരിക്കുന്നു"

## വ്യാസ ഉവാച

15. വാഞ്ഛിതം വാ വാരം കാമം ദദാമി ബ്രുവതാമിഹ
കാമദോ/ഹം സമായാതോ ദൃഷ്ട്വാ വാം തപസോബലം

നിങ്ങൾ ഇഷ്ടമുള്ള വരം ചോദിച്ചു കൊൾവിൻ. അതു ഞാൻ നൽകാം. നിങ്ങളുടെ തപോബലത്താൽ ഇഷ്ടവരം നൽകാനായി വന്നിരിക്കുകയാണ്

16. ഇതി ശ്രുത്വാ വചസ്തസ്യ പ്രബുദ്ധൗ തൗ സമാഹിതൗ
പ്രദക്ഷിണക്രിയാം കൃത്വാ പ്രണാമം ചക്രതുസ്തദാ

ഇങ്ങനെ ബ്രഹ്മാവ് അരുളിച്ചെയ്തതുകേട്ട് ഏകാഗ്രചിത്തരായിരുന്ന അവർ ധ്യാനത്തിൽ നിന്ന് ഉണർന്ന് പ്രദക്ഷിണം വച്ച് അദ്ദേഹത്തെ നമസ്കരിച്ചു.

17. ദണ്ഡവത് പ്രണിപാതം ച കൃത്വാ തൗ ദുർബലാകൃതീ
ഊചതുർ മധുരം വാചം ദീനൗ ഗദ്ഗദയാ ഗിരാ

ദണ്ഡനമസ്കാരം ചെയ്തിട്ട് തപഃകൃശരായ അവർ ദീനരായി ഗദ്ഗദത്തോടെ മധുരമായി പറഞ്ഞു:-

18. ദേവദേവ ദയാസിന്ധോ ഭക്തനാമഭയപ്രദ
അമരത്വം ച നോ ബ്രഹ്മൻ ദേഹി തുഷ്ടോ/സി ചേദ്വിഭോ

ഹേ ദേവദേവ, ദയാസിന്ധോ, ഭക്തൻമാർക്ക് അഭയംനൽകുന്നവനേ, അങ്ങ് സന്തുഷ്ടനാണ് എങ്കിൽ ഞങ്ങൾക്ക് അമരത്വം നൽകിയാലും.

19. മരണാദപരം കിഞ്ചിദ്ഭയം നാസ്തിധരാതലേ
തസ്മാദ്ഭയാച്ച സന്ത്രസതൗ യുഷ്മാകം ശരണം ഗതൗ

ലോകത്ത് മരണത്തിനുപരി മറ്റൊരുഭയമില്ലല്ലോ. ആ മൃത്യുവിൽനിന്ന് ഭയപ്പെട്ടിട്ടാണ് ഞങ്ങൾ അങ്ങയെ ശരണം പ്രാപിച്ചത്.

20. ത്രാഹി ത്വം ദേവദേവേശ ജഗത്കർത്തഃ ക്ഷമാനിധേ
പരിസ്ഫോടയ വിശ്വാത്മൻ സദ്യോമരണജം ഭയം

ഹേ ദേവദേവേശ,ജഗത് സ്രഷ്ടാവേ, ക്ഷമാനിധേ ഞങ്ങളെ രക്ഷിക്കൂ ഞങ്ങളുടെ മരണഭീതിയെ ഇപ്പോൾ അങ്ങ് നശിപ്പിച്ചാലും.

## ബ്രഹ്മോവാച

21. കിമിദം പ്രാർത്ഥനീയം വോ വിപരീതം തു സർവ്വഥാ
അദേയം സർവ്വഥാ സർവ്വൈഃ സർവ്വേഭ്യോ ഭുവനത്രയേ

എന്തിനു നിങ്ങളിങ്ങനെ എല്ലാ പ്രകാരത്തിലും സ്വഭാവവിരുദ്ധമായതു പ്രാർത്ഥിക്കുന്നു? മൂന്നുലോകത്തിലും ആർക്കും ആർക്കുവേണ്ടിയും നൽകാവുന്ന ഒരുവരമല്ല ഇത്.

22. ജാതസ്യ ഹി ധ്രുവോ മൃത്യുഃ ധ്രുവം ജന്മ മൃതസ്യ ച
മര്യാദാ വിഹിതാ ലോകേ പൂർവ്വം വിശ്വകൃതാ കില

ജനിച്ചവന് മരണമുണ്ട്. മരിച്ചവന് ജനനവും അതുതീർച്ചയാണ്. പ്രപഞ്ചകർത്താവ് പണ്ടേ കല്പിച്ചു വച്ചിരിക്കുന്ന ധർമ്മ വ്യവസ്ഥിതിയാണ് അത്.

23. മർത്തവ്യം സർവ്വഥാ സർവ്വൈഃ പ്രാണിഭിർനാത്രസംശയഃ
അന്യം പ്രാർത്ഥയതം കാമം ദദാമി യച്ച വാഞ്ചഛിതം

എല്ലാ പ്രാണികളും മരിച്ചേ മതിയാവൂ. സംശയമില്ല. നിങ്ങൾ മറ്റെന്തെങ്കിലും വരം ആവശ്യപ്പെട്ടിൻ ഞാൻ അതുനൽകാം.

## വ്യാസ ഉവാച

24. തദാകർണ്യ വചസ്തസ്യ സുവിമൃശ്യ ച ദാനവൗ
ഊചതുഃ പ്രണിപത്യാഥ ബ്രഹ്മാണം പുരതഃ സ്ഥിതം

ബ്രഹ്മാവിന്റെ വാക്കുകേട്ട് നല്ലപോലെ ആലോചിച്ച് ആ ദൈത്യന്മാർ മുന്നിൽ നിൽക്കുന്ന ബ്രഹ്മാവിനെ നമസ്ക്കരിച്ചിട്ട് പറഞ്ഞു:

25. പുരുഷൈരമരാദ്യൈശ്ച മാനവൈർമൃഗപക്ഷിഭിഃ
അവദ്ധ്യത്വം കൃപാസിന്ധോ ദേഹി നൗ വാഞ്ഛിതം വരം

പുരുഷൻമാരായ ദേവൻമാർക്കും മനുഷ്യർക്കും മൃഗങ്ങൾക്കും ഞങ്ങൾ അവദ്ധ്യരായിരിക്കണം. കൃപാസിന്ധോ, അതിനുളള വരം നൽകിയാലും

26. നാരീ ബലവതീ കാഽസ്തി യാ നൗ നാശം കരിഷ്യതി
ന ബിഭീവഃ സ്ത്രീയഃ കാമം ത്രൈലോക്യേ സചരാചരേ

ഞങ്ങളെ ഇരുവരേയും കൊല്ലാൻ ഏതുപെണ്ണിനു ശക്തിയുണ്ട്? ചരാചരാത്മകമായ ഈ ത്രിഭുവനത്തിൽ ഞങ്ങൾക്ക് ഒരു പെണ്ണിനേയും പേടിയില്ല.

27. അവദ്ധ്യൗ ഭ്രാതരൗ സ്യാതാം നരേഭ്യഃ പങ്കജോദ്ഭവ
ഭയം ന സ്ത്രീജനേഭ്യശ്ച സ്വഭാവാദബലാ ഹി സാ

ഹേ കമലോൽഭവ ഞങ്ങൾ ഇരുവരും മനുഷ്യരാൽ–പുരുഷൻമാരാൽ– അവദ്ധ്യരാകണം. സ്ത്രീയെ ഞങ്ങൾ ഭയപ്പെടുന്നില്ല,അവൾ പ്രകൃത്യാതന്നെ അബലയാണല്ലോ.

## വ്യാസഉവാച

28. ഇതി ശ്രുത്വാ തയോർവാക്യം പ്രദദൗ വാഞ്ഛിതം വരം
ബ്രഹ്മാ പ്രസന്നമനസാ ജഗാമാഥ സ്വമാലയം

ഇങ്ങനെ അവർ പറഞ്ഞതുകേട്ട ബ്രഹ്മാവ് അവർക്ക് ആ വരം നൽകിയിട്ട് സന്തുഷ്ടനായി സ്വഭവനത്തിലേക്ക് പോയി.

29. ഗതേഽഥ ഭവനേ തസ്മിൻ ദാനവൗ സ്വഗൃഹം ഗതൗ
ഭൃഗും പുരോഹിതം കൃത്വാ ചക്രതുഃ പൂജനം തദാ

ബ്രഹാമാവ് സ്വഭവനത്തിലേക്ക്പോയപ്പോൾ ദാനവൻമാരും തങ്ങളുടെ ഗൃഹത്തിലേക്കേ മടങ്ങി. ശുക്രനെ പരോഹിതനാക്കിക്കൊണ്ട് അവർ പൂജ നടത്തി.

30. ശുഭേ ദിനേ സുനക്ഷത്രേ ജാതരൂപമയം ശുഭം
കൃത്വാ സിംഹാസനം ദിവ്യം രാജ്യാർത്ഥം പ്രദദൗ മുനിഃ

ഒരുനല്ല ദിവസം നല്ലനാൾ നോക്കി, സ്വർണ്ണം കൊണ്ട് ഒരു ദിവ്യ സിംഹാസനമുണ്ടാക്കി രാജ്യപരിപാല നാർത്ഥം ശുക്രൻ നൽകി.

31. ശുംഭായ ജ്യേഷ്ഠഭൂതായ ദദൗ രാജ്യാസനം ശുഭം
സേവനാർത്ഥം തദൈവാശു സമ്പ്രാപ്താ ദാനവോത്തമാഃ

ജ്യേഷ്ഠനായ ശുംഭന് രാജ്യം ഭരിക്കാനുള്ള സിംഹസനമായിട്ടാണ് അതു നൽകിയത്. അതു നൽകി ശുംഭനെ രാജാവായി അഭിഷേകം ചെയ്തു എന്നർത്ഥം. അപ്പോൾത്തന്നെ മറ്റു ദാനവശ്രേഷ്ഠൻമാർ ആ അസുരനെ പരിചരിക്കാനും എത്തി.

**32. ചണ്ഡമുണ്ഡൗ മഹാവീരൗ ഭ്രാതരൗ ബലദർപ്പിതൗ**
**സമ്പ്രാപ്തൗസൈന്യസംയുക്തൗ രഥവാജിഗജാന്വിതൗ**

ബലോൻമത്തരും സഹോദരൻമരുമായ ചണ്ഡമുണ്ഡൻമാർ, രഥം കുതിര ആന എന്നിവയുള്ള കാലാൾപ്പടയോടുകൂടി അവിടെ വന്നുചേർന്നു.

**33. ധൂമ്രലോചനനാമാ ച തദ്രൂപശ്ചണ്ഡവിക്രമഃ**
**ശുംഭം ച ഭൂപതിം ശ്രുത്വാ തദാ/ഗാദ്ബലസംയുതഃ**

അവരെപ്പോലെതന്നെ പ്രചണ്ഡപരാക്രമിയായ ധൂമ്രലോചനൻ എന്നു പേരായ ദാനവൻ, ശുംഭൻ ഭൂപതിയായി എന്നറിഞ്ഞു സൈന്യസമേതം അയാളെചെന്നുകണ്ടു.

**34. രക്തബീജസ്തഥാ ശൂരോ വരദാനബലാധികഃ**
**അക്ഷൗഹിണീഭ്യാം സംയുക്തഃ തത്രൈവാഗത്യ സംഗതഃ**

വരലാഭത്താൽ അധികബലവാനായിത്തീർന്ന രക്തബീജൻ എന്ന ശൂരൻ അക്ഷൗഹിണികളോടുകൂടി അവിടെ എത്തി അവരുമായി കൂടിചേർന്നു.

**35. തസ്യൈകം കാരണം രാജൻ സംഗ്രാമേ യുദ്ധ്യതഃ സദാ**
**ദേഹാദ്രുധിരസമ്പാതസ്തസ്യ ശസ്ത്രാഹതസ്യ ച**

രാജാവേ, അവന് ആ പേരുകിട്ടാൻ കാരണമുണ്ട്. അവൻ സദാ യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നവനാണ്. അമ്പുകൾകൊണ്ട് മുറിവേററ് അവന്റെ ശരീരത്തിൽനിന്നും ചോര താഴേ വീഴുന്നപക്ഷം

**36. ജായതേ ച യദാ ഭൂമാവുത്പദ്യന്തേ ഹ്യനേകശഃ**
**താദൃശാഃ പുരുഷാഃ ക്രൂരാഃ ബഹവഃ ശസ്ത്രപാണയഃ**

ആ മണ്ണിൽ നിന്ന്, അവനെപ്പോലെയുള്ള, അസ്ത്രപാണികളായ അനേകം ക്രൂരദാനവൻമാർ ഉണ്ടാവും

**37. സംഭവന്തി തദാകാരാസ്തദ്രൂപാസ്തപരാക്രമാഃ**
**യുദ്ധം പുനസ്തേ കുർവന്തി പുരുഷാ രക്തസംഭവാഃ**

അവനെപ്പോലെയുള്ള ആകാരവും രൂപവും പരാക്രമവുമുള്ളവരാണ് ഉണ്ടാവുന്നത്. രക്തത്തിൽ നിന്നു ജനിച്ച അവർ പിന്നീടു യുദ്ധം ചെയ്തുകൊള്ളും.

**38. അതഃ സോ/പി മഹാവീര്യഃ സംഗ്രാമേതീവ ദുർജയഃ**
**അവദ്ധ്യഃ സർവ്വഭൂതാനാം രക്തബീജോ മഹാസുരഃ**

അതുകൊണ്ട് അവനും മഹാശക്തനാണ്. യുദ്ധത്തിൽ അത്യന്തം അജയ്യനുമാണ്. രക്തബീജൻ എന്ന ആ മഹാസുരൻ സർവ്വപ്രാണികൾക്കും അവദ്ധ്യനുമാണ്.

**39. അന്യേ ച ബഹവഃ ശൂരാശ്ചതുരംഗസമന്വിതാഃ**
**ശുംഭം ച നൃപതിം മത്വാ ബഭൂവുസ്തസ്യ സേവകാഃ**

ചതുരംഗപ്പടയോടുകൂടി മറ്റ് അനേകം ശൂരൻമാർ ശുംഭനെ രാജാവായികരുതി അവന്റെ സേവകരായിതീർന്നു.

**40. അസംഖ്യാതാ തദാ ജാതാ സേനാ ശുംഭനിശുംഭയോഃ**
**പൃഥിവ്യാഃ സകലം രാജ്യം ഗൃഹീതം ബലവത്തയാ**

അങ്ങനെ ശുംഭനിശുംഭന്മാർക്ക് കണക്കില്ലാത്ത സേനകളുണ്ടായി. ഭൂമിയിലെ സകല രാജ്യങ്ങളും അവർ കൈയ്യൂക്കുകൊണ്ട് കീഴടക്കി.

**41. സേനായോഗം തദാ കൃത്വാ നിശുംഭഃ പരവീരഹാ**
**ജഗാമ തരസാ സ്വർഗ്ഗം ശചീപതിജയായ ച**

ശത്രുതാപനനായ നിശുംഭൻ സൈന്യങ്ങളേയും കൂട്ടി ദേവേന്ദ്രനെ കീഴടക്കാനായി വേഗം സ്വർഗ്ഗത്തേക്ക് പോയി.

**42. ചകാരാസൗ മഹായുദ്ധം ലോകപാലൈഃ സമന്തതഃ**
**വൃത്രഹാ വജ്രപാതേന താഡയാമാസ വക്ഷസി**

അവൻ ചുറ്റും നിന്ന ലോകപാലകൻമാരോടു യുദ്ധം ചെയ്തു. വൃത്രഹന്താവായ ദേവേന്ദ്രൻ അവന്റെ വക്ഷസ്സിൽ വജ്രായുധംകൊണ്ട് പ്രഹരിച്ചു.

**43. സ വജ്രാഭിഹതോ ഭൂമൗ പപാത ദാനവാനുജഃ**
**ഭഗ്നം ബലം തദാ തസ്യ നിശുംഭസ്യ മഹാത്മനഃ**

വജ്രായുധം കൊണ്ടുള്ള ആഘാതമേറ്റ് ശുംഭാസുരന്റെ അനുജനായ അവൻ മൂർച്ഛിച്ചു താഴെവീണു. മഹാത്മാവായ നിശുംഭന്റെ സൈന്യം ചിന്നിച്ചിതറി.

**44. ഭ്രാതരം മൂർച്ഛിതം ശ്രുത്വാ ശുംഭഃ പരബലാർദ്ദനഃ**
**തത്രാഗത്യ സുരാൻ സർവ്വാൻ താഡയാമാസ സായകൈഃ**

ഭ്രാതാവ് പോർക്കളത്തിൽ മൂർച്ഛിച്ച് വീണെന്നു കേട്ട് ശത്രുസംഹർത്താവായ ശുംഭൻ വേഗം അങ്ങോട്ടു ചെന്ന് സകലദേവൻമാരേയും അമ്പുകൾകൊണ്ട് മുറിപ്പെടുത്തി.

**45. കൃതം യുദ്ധം മഹത്തേന ശുംഭേനാക്ലിഷ്ടകർമ്മണാ**
**നിർജിതാസ്തു സുരാഃ സർവ്വേ സേന്ദ്രാഃ പാലാശ്ച സർവ്വശഃ**

ഒട്ടും ആയാസമില്ലാതെ അവൻ ഭയങ്കരമായി പൊരുതി. സകലദേവൻമാരേയും ഇന്ദ്രനോടുകൂടിയ ലോകപാലകൻമാരേയും അവൻ കീഴടക്കി.

**46. ഐന്ദ്രം പദം തദാ തേന ഗൃഹീതം ബലവത്തയാ**
**കല്പപാദപസംയുക്തം കാമധേനുസമന്വിതം**

ഇന്ദ്രന്റെ സ്ഥാനം അവൻബലമായി കൈയ്യടക്കി.കല്പതരുവും കാമധേനും അവന് ഐന്ദ്രപദത്തോടൊപ്പം സ്വാധീനമായി

**47. ത്രൈലോക്യം യജ്ഞഭാഗാശ്ച ഹൃതാസ്തേന മഹാത്മനാ**
**നന്ദനം ച വനം പ്രാപ്യ മുദിതോഽഭൂന്മഹാസുരഃ**

മഹാത്മാവായ അവൻ ത്രൈലോക്യവും സ്വാധീനമാക്കി, യജ്ഞാംശവും സ്വന്തമാക്കി. എന്നിട്ട് ആ മഹാസുരൻ നന്ദനവനത്തിൽ കടന്ന് സന്തോഷിച്ചു.

**48. സുധായാശ്ചൈവ പാനേന സുഖമാപ മഹാസുരഃ**
**കുബേരം സ ച നിർജിത്യ തസ്യ രാജ്യം ചകാര ഹ**

സുധപാനം ചെയ്ത് ആ മഹാസുരൻ സുഖിച്ചു. കുബേരനെ ജയിച്ച് രാജ്യം സ്വാധീനമാക്കി.

**49. അധികാരം തഥാ ഭാനോഃ ശശിനശ്ച ചകാര ഹ**
**യമം ചൈവ വിനിർജിത്യ ജഗ്രാഹ തത്പദം തദാ**

അതുപോലെ സൂര്യന്റെയും സോമന്റെയും മേൽ അധികാരം പുലർത്തി. യമനെ ജയിച്ച് അദ്ദേഹത്തിന്റ സ്ഥാനവും കൈക്കലാക്കി.

**50. വരുണസ്യ തഥാ രാജ്യം ചകാര വഹ്നികർമ്മ ച**
**വായോഃ കാര്യം നിശുംഭശ്ച ചകാര സ്വബലാന്വിതഃ**

വരുണന്റെ രാജ്യവും അവൻ അധീനപ്പെടുത്തി. വഹ്നിയുടെയും വായുവിന്റെയും അധികാരം സ്വ സൈന്യബലത്തോടെ നിശുംഭൻ നിർവ്വഹിച്ചു.

**51. തതോ ദേവാ വിനിർധൂതാ ഹൃതരാജ്യാ ഹൃതശ്രിയഃ**
**സന്ത്യജ്യ നന്ദനം സർവ്വേ നിര്യയുർ ഗിരിഗഹ്വരേ**

അതോടെ രാജ്യവും ശ്രീയും നഷ്ടപ്പെട്ട് നന്ദനവും ഉപേക്ഷിച്ച് ദേവൻമാരെല്ലാം പർവ്വതഗുഹകളിൽ പോയി ഒളിച്ചു.

**52. ഹൃതാധികാരാസ്തേ സർവ്വേ ബഭ്രമുർ വിജനേ വനേ**
**നിരാലംബാ സർവ്വേ നിരാധാരാ നിസ്തേജസ്കാ നിരായുധാഃ**

അധികാരം നഷ്ടപ്പെട്ട് വിജനമായ വനത്തിൽ അലഞ്ഞു നടന്നു. നിരാലംബരായി, നിരാധാരരായി, നിസ്തേജസകരായി, നിരായുധരായ,

**53. വിചേരുരമരാഃ സർവ്വേ പർവ്വതാനാം ഗുഹാസു ച**
**ഉദ്യാനേഷു ച ശൂന്യേഷു നദീനാം ഗഹ്വരേഷു ച**

സകല ദേവന്മാരും പർവ്വതഗുഹകളിലും ശൂന്യമായ ഉദ്യാനങ്ങളിലും നദീഗുഹകളിലും ചുറ്റിത്തിരിഞ്ഞു.

**54. ന പ്രാപുസ്തേ സുഖം ക്വാപി സ്ഥാനഭ്രഷ്ടാ വിചേതസഃ**
**ലോകപാലാ മഹാരാജ ദൈവാധീനം സുഖം കില**

രാജാവേ, സ്ഥാനഭ്രഷ്ടരും മാനം നഷ്ടപ്പെട്ടവരുമായ ലോകപാലന്മാർക്ക് ഒരിടത്തും സുഖം ലഭിച്ചില്ല.സുഖം ദൈവാധീനത്തെ ആശ്രയിച്ചിരിക്കുന്നതാണല്ലോ.

**55. ബലവന്തോ മഹാഭാഗാ ബഹുജ്ഞാ ധനസംയുതാഃ**
**കാലേ ദുഖം തഥാ ദൈന്യമാപ്നുവന്തി നരാധിപ**

രാജാവേ, ബലവാന്മാരും മഹാഭാഗന്മാരും വലിയപണ്ഡിതന്മാരും ധനമുള്ളവരും കഷ്ടകാലം വരുമ്പോൾ ദുഃഖവും അതുപോലെ ദൈന്യതയും അനുഭവിക്കുന്നു.

**56. ചിത്രമേതന്മഹാരാജ കാലസ്യൈവ വിചേഷ്ടിതം**
**യഃ കാരോതി നരം താവദ്രാജാനം ഭിക്ഷുകം തതഃ**

കാലത്തിന്റ ചെയ്തികൾ, മഹാരാജാവേ, വളരെ വിചിത്രംതന്നെ. ആരാണോ ഒരുവനെ രാജാവാക്കുന്നത് ആകാലം തന്നെ രാജാവിനെ പിച്ചക്കാരനുമാക്കുന്നു.

**57. ദാതാരം യാചകം ചൈവ ബലവന്തം തഥാƒബലം**
**പണ്ഡിതം വികലം കാമം ശൂരം ചാതീവ കാതരം**

ദാതാവിനെ യാചകനാക്കുന്നു; ബലവാനെ ദുർബലനാക്കുന്നു; പണ്ഡിതനെ മൂഢനാക്കുന്നു; ശൂരനെ ഭീരുവാക്കുന്നു.

**58. മഖാനാം ശതം കൃത്വാ പ്രാപ്യേന്ദ്രാസനമുത്തമം**
**പുനർദുഃഖം പരം പ്രാപ്തം കാലസ്യ ഗതിരീദൃശീ**

നൂറു യാഗങ്ങൾ ചെയ്ത് ഉന്നതമായ ഇന്ദ്രപദം നേടിയിട്ട് വീണ്ടും ദുഃഖം അനുഭവിക്കേണ്ടി വരുന്നു. ഇതാണ് കാലത്തിന്റ ഗതി.

**59. കാലഃകരോതി ധർമ്മിഷ്ഠം പുരഷം ജ്ഞാനസംയുതം**
**തമേവാതീവ പാപിഷ്ഠം ജ്ഞാനലേശവിവർജ്ജിതം**

കാലം മനുഷ്യനെ ധർമ്മിഷ്ഠനും ജ്ഞാനിയുമാക്കുന്നു. അവനെത്തന്നെ അത്യന്തം പാപിയും വെറും അജ്ഞാനിയുമാക്കുന്നു.

**60. ന വിസ്മയോ/ത്ര കർത്തവ്യഃ സർവ്വഥാ കാലചേഷ്ടിതേ**
**ബ്രഹ്മവിഷ്ണുനരാദീനാമപീദൃക് കഷ്ടചേഷ്ടിതം**

അതുകൊണ്ട് ഒരു തരത്തിലും കാലത്തിന്റ ചെയ്തികളിൽ വിസ്മയിക്കേണ്ട കാര്യമില്ല. ബ്രഹ്മാവ് വിഷ്ണു ശിവൻ തുടങ്ങിയവർക്കും ഇത്തരം കഷ്ടകാലമുണ്ട്.

**61. വിഷ്ണുർ ജനനമാപ്നോതി സൂകരാദിഷു യോനിഷു**
**ഹരഃ കപാലീ സംജാതഃ കാലേനൈവ ബലീയസാ**

വിഷ്ണുവിനു സൂകരാദി മൃഗയോനികളിൽപ്പോലും ജനിക്കേണ്ടിവരുന്നു. ശിവൻ കപാലിയായിത്തീർന്നു. എല്ലാം കാലത്തിന്റെ ശക്തി കൊണ്ടു തന്നെ.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
അഷ്ടാദശോ/ദ്ധ്യായഃ

# അഥ ദ്വാവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

**1. പരാജിതാഃ സുരാഃ സർവ്വേ രാജ്യം ശുംഭഃ ശശാസ ഹ**
**ഏവം വർഷസഹസ്രം തു ജഗാമ നൃപസത്തമ**

ദേവൻമാരെല്ലാം പരാജയപ്പെട്ടു; ശുംഭൻ രാജ്യം ഭരിച്ചുതുടങ്ങി. രാജാവേ, ഇങ്ങനെ ആയിരം വർഷം കഴിഞ്ഞു.

**2. ഭ്രഷ്ടരാജ്യസ്തതോ ദേവാശ്ചിന്താമാപുഃ സുദുസ്തരാം**
**ഗുരും ദുഃഖാതുരാസ്തേ തു പപ്രച്ഛുരിദമാദൃതാഃ**

രാജ്യഭ്രഷ്ടരായ ദേവൻമാരെല്ലാവരും കൂടി ആലോചിച്ചു. ദുഃഖാർത്തരായ അവർ ദേവഗുരുവിനെ സമീപിച്ച് ആദരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു.

**3. കിം കർത്തവ്യം ഗുരോ ബ്രൂഹി സർവ്വജ്ഞസ്ത്വം മഹാമുനിഃ**
**ഉപായോ/സ്തി മഹാഭാഗ, ദുഃഖസ്യാപി നിവൃത്തയേ**

ഗുരോ! ഞങ്ങളെന്തു ചെയ്യണം? പറയൂ, അങ്ങ് സർവ്വജ്ഞനും മഹാമുനിയുമാണല്ലോ, മഹാഭാഗ, ദുഃഖനിവൃത്തിക്കുള്ള ഉപായമില്ലേ?

**4. ഉപചാരപരാ നൂനം വേദമന്ത്രാ സഹസ്രശഃ**
**വാഞ്ഛിതാർത്ഥകരാ നൂനം സൂത്രൈഃസംലക്ഷിതാ കില**

സൂത്രങ്ങളാൽ സൂചിപ്പിക്കപ്പെട്ട ഉപചാരങ്ങളോടുകൂടിയവയും അഭീഷ്ടങ്ങൾ പ്രദാനം ചെയ്യുന്നവയുമായ വേദമന്ത്രങ്ങൾ ആയിരക്കണക്കിനുണ്ടല്ലോ.

**5. ഇഷ്ടയോ വിവിധാഃ പ്രോക്താഃ സർവ്വകാമഫലപ്രദാഃ**
**താഃ കുരുഷ്വ മുനേ നൂനം ത്വം ജാനാസി ച തത്ക്രിയാഃ**

സകല കാമപ്രദങ്ങളായ പല യാഗങ്ങളെപ്പറ്റിയും പറഞ്ഞിട്ടുണ്ടല്ലോ മഹർഷേ, അങ്ങ് അവ ചെയ്യണം. അതിനുള്ള ക്രിയകൾ അങ്ങേയ്ക്ക് അറിയുകയും ചെയ്യാം.

**6. വിധിഃ ശത്രുവിനാശായ യഥോദ്ദിഷ്ടഃ സദാഗമേ**
**തം കുരുഷ്വാദ്യ വിധിവദ്യഥാ നോ ദുഃഖസംക്ഷയഃ**

ശത്രുവിനാശത്തിനായി ആഗമങ്ങളിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ വിധി അനുസരിച്ച് ഞങ്ങളുടെ ദുഃഖം ഇല്ലാതാകും വണ്ണം അങ്ങ് ചെയ്യണം.

**7. ദേവദാംഗിരസാദ്യൈവ തഥാ ത്വം കർത്തുമർഹസി**
**ദാനവാനാം വിനാശായ ആഭിചാരം യഥാമതി**

ഹേ ആംഗിരവംശോദ്ഭവ, അങ്ങ് ഇന്നുതന്നെ ദാനവന്മാർ നശിക്കുന്നതിനു വേണ്ടിയുള്ള ആഭിചാരം യഥാമതി ചെയ്തുതുടങ്ങണം.

### ബൃഹസ്പതിരുവാച

**8. സർവ്വേ മന്ത്രാശ്ച വേദോക്താ ദൈവാധീനഫലാശ്ച തേ**
**ന സ്വതന്ത്രാഃ സുരാധീശ തദൈകാന്തഫലപ്രദാഃ**

ഹേ ദേവശ, വേദോക്തമായ സകലമന്ത്രങ്ങളും ദൈവാധീനമനുസരിച്ച് ഫലം നൽകുന്നവയാണ്. അവ നിയമേന ഫലം നൽകിക്കൊള്ളണമെന്നില്ല. എന്നുമാത്രമല്ല സ്വതന്ത്രങ്ങളുമല്ല അവ.

**9. മന്ത്രാണാം ദേവതാ യൂയം തേ തു ദുഃഖൈകഭാജനം**
**ജാതാഃ സ്മ കാലയോഗേന കിം കരോമി പ്രസാധനം**

മന്ത്രദേവതകളായ നിങ്ങളാകട്ടെ ഇപ്പോൾ ദുഃഖം അനുഭവിക്കുന്നവരാണ്. അങ്ങനെ സംഭവിച്ചത് കാലക്കേടുകൊണ്ടുതന്നെ. ഞാൻ യജ്ഞം ചെയ്ത് നിങ്ങളെ പിന്നെ എങ്ങനെ സംതൃപ്തരാക്കും?

**10. ഇന്ദ്രാഗ്നിവരുണാദീനാം യജനം യജ്ഞകർമ്മസു**
**തേ യൂയം വിപദം പ്രാപ്താഃ കരിഷ്യന്തി കിമിഷ്ടയഃ**

യജ്ഞകർമ്മങ്ങളിൽ യജിക്കുന്നത് ഇന്ദ്രൻ അഗ്നി വരുണൻ തുടങ്ങിയവരെയാണ്. ആ നിങ്ങളിപ്പോൾ ആപത്തിൽപെട്ടിരിക്കുന്നു. പിന്നെന്തിനു യാഗങ്ങൾ ചെയ്യുന്നു?

**11. അവശ്യം ഭാവിഭാവാനാം പ്രതികാരോ ന വിദ്യതേ**
**ഉപായസ്ത്വത്ര കർത്തവ്യഃ ഇതി ശിഷ്ടാനുശാസനം**

ഭവിച്ചേ മതിയാവു എന്നുള്ളതിന് പരിഹാരമില്ല. എന്നാൽത്തന്നെയും അതിനു വഴി കണ്ടെത്തണമെന്നാണ് ശിഷ്ടൻമാർ അനുശാസിക്കുന്നത്

**12. ദൈവം ഹി ബലവത് കേചിത് പ്രവദന്തി മനിഷിണഃ**
**ഉപായവാദിനോ ദൈവം പ്രവദന്തി നിരർത്ഥകം**

ദൈവമാണ് (വിധിയാണ്) പ്രബലമായിട്ടുള്ളതെന്ന് ചില ബുദ്ധിമാൻമാർ പറയുന്നു. ഉപായവാദികളാകട്ടെ അത് അർത്ഥശൂന്യമാണെന്നും പറയുന്നു.

13. ദൈവം ചൈവാപ്യുപായശ്ച ദ്വാവേവാഭിമതൗ നൃണാം
കേവലം ദൈവമാശ്രിത്യ ന സ്ഥാതവ്യം കദാചന

മനുഷ്യർ വിധിയെയും ഉപായത്തെയും, രണ്ടിനെയും, ഒരുപോലെ ആശ്രയിക്കണം. വിധിയെ മാത്രം ആശ്രയിക്കുന്നവരാകരുത് ഒരിക്കലും.

14. ഉപായഃ സർവ്വഥാ കാര്യോ വിചാര്യ സ്വധിയാ പുനഃ
തസ്മാദ്ബ്രവീമി വഃ സർവ്വാൻ സംവിചാര്യ പുനഃ പുനഃ

സ്വബുദ്ധികൊണ്ട് ആലോചിച്ച് ഏതുപ്രകാരത്തിലും ഉപായം കണ്ടെത്തണം. അതുകൊണ്ട് ഞാൻ വീണ്ടും വീണ്ടും ആലോചിച്ചിട്ടാണ് നിങ്ങളോട് പറയുന്നത്

15. പുരാ ഭഗവതീ തുഷ്ടാ ജഘാന മഹിഷാസുരം
യുഷ്മാഭിസ്തു സ്തുതാ ദേവീ വരദാനം ദദാവഥ

പണ്ട് ഭഗവതി സന്തുഷ്ടയായി മഹിഷാസുരനെ വധിച്ചു. അന്ന് നിങ്ങൾ സ്തുതിച്ചപ്പോൾ ദേവി വരം നൽകിയിരുന്നില്ലേ?

16. ആപദം നാശയിഷ്യാമി സംസ്മൃതാ വാ സദൈവ ഹി
യദാ യദാ വോ ദേവേശാ ആപദോ ദൈവസംഭവാഃ

"എപ്പോഴായാലും എന്നെ സ്മരിച്ചാൽ മതി, ഞാൻ ആപത്ത് ഇല്ലാതാക്കിക്കൊള്ളാം. എപ്പോഴെല്ലാമാണോ കാലക്കേടുകൊണ്ടു നിങ്ങൾക്ക് ആപത്തുകൾ

17. പ്രഭവന്തി തദാ കാമം സ്മർത്തവ്യാ*f*ഹം സുരൈഃ സദാ
സ്മൃതാ*f*ഹം നാശയിഷ്യാമി യുഷ്മാകം പരമാപദഃ

സംഭവിക്കുന്നത് അപ്പോഴെല്ലാം ദേവന്മാരായ നിങ്ങൾ എന്നെ സ്മരിക്കിൻ. സ്മരിച്ചാൽ നിങ്ങളുടെ വലിയ ആപത്തുകളെല്ലാം ഞാൻ ഇല്ലാതാക്കിക്കൊള്ളാം." എന്ന്.

18. തസ്മാദ്ധിമാചലേ ഗത്വാ പർവതേ സുമനോഹരേ
ആരാധനം ചണ്ഡികായാഃ കുരുദ്ധ്വം പ്രേമപൂർവ്വകം

അതുകൊണ്ട് അത്യന്തം മനോഹരമായ ഹിമാചലപർവതത്തിൽ ചെന്ന് ഭക്തിപൂർവ്വം നിങ്ങൾ ചണ്ഡികയെ ഭജിക്കുവിൻ.

19. മായാബീജവിധാനജ്ഞാസ്തത് പുരശ്ചരണേ രതാഃ
ജാനാമ്യഹം യോഗബലാത് പ്രസന്നാ സാ ഭവിഷ്യതി

മായാബീജമന്ത്രം അറിഞ്ഞ് ജപിക്കണം; പുരശ്ചരണവും ചെയ്യണം. (ജപത്തിന്റെ അംഗമായി ആ മന്ത്രം കൊണ്ടു ചെയ്യുന്ന ഹോമം) ദേവി അതുകൊണ്ടു സന്തുഷ്ടയാകുമെന്ന് യോഗബലത്താൽ ഞാൻ അറിയുന്നു.

20. ദുഃഖസ്യാന്തോ*f*ദ്യ യുഷ്മാകം ദൃശ്യതേ നാത്രസംശയഃ
തസ്മിൻ ശൈലേ സദാ ദേവീ തിഷ്ഠതീതി മയാ ശ്രുതം

നിങ്ങളുടെ ദുഃഖം അവസാനിച്ചിരിക്കുന്നതായി കാണുന്നു. സംശയിക്കേണ്ട. ആ പർവ്വതത്തിൽ ദേവി സദാ സന്നിഹിതയാണെന്ന് ഞാൻ കേട്ടിട്ടുണ്ട്.

21. സ്തുതാ സമ്പൂജിതാ സദ്യോ വാഞ്ഛിതാർത്ഥാൻ പ്രദാസ്യതി
നിശ്ചയം പരമം കൃത്വാ ഗച്ഛധ്വം വൈ ഹിമാലയം

സ്തുതിക്കുകയും പൂജിക്കുകയും ചെയ്താൽ ഉടൻതന്നെ അഭീഷ്ടങ്ങൾ ദാനം ചെയ്യുന്നവളാണ് ആ ദേവി. ഉറച്ച തീരുമാനത്തോടെ നിങ്ങൾ ഹിമാലയത്തിലേക്കു പൊയ്ക്കൊൾവിൻ.

22. സുരാഃ സർവ്വാണി കാര്യാണി സാ വഃ കാമം വിധാസ്യതി

ദേവന്മാരേ, നിങ്ങൾക്കു വേണ്ടതെല്ലാം ആ ദേവി ചെയ്തുകൊള്ളും.

**വ്യാസ ഉവാച**

ഇതി തസ്യ വചഃ ശ്രുത്വാ ദേവാസ്തേ പ്രയയുർഗിരിം

ഇങ്ങനെ ദേവഗുരു പറഞ്ഞതുകേട്ട് ദേവന്മാരെല്ലാം ഹിമാലയത്തിലേക്കു പോയി.

23. ഹിമാലയം മഹാരാജ ദേവീധ്യാനപരായണാഃ
മായാബീജം ഹൃദാ നിത്യം ജപന്തഃ സർവ്വ ഏവ ഹി

മഹാരാജാവേ, ഹിമാലയത്തിൽ ചെന്ന് അവരെല്ലാം ദേവീധ്യാനപരായണരായി മായാബീജമന്ത്രം മനസാ നിത്യവും ജപിച്ചു;

24. നമശ്ചക്രുർമഹാമായാം ഭക്താനാമഭയപ്രദാം
തുഷ്ടുവുസ്തോത്രമന്ത്രൈശ്ച ഭക്ത്യാ പരമയാ യുതാഃ

ഭക്തന്മാർക്ക് അഭയപ്രദയായ മഹാമായയെ നമസ്കരിച്ചു. സ്തോത്രങ്ങളും മന്ത്രങ്ങളും കൊണ്ട് പരമഭക്തിയോടെ സ്തുതിച്ചു.

25. നമോ ദേവി വിശ്വേശ്വരി പ്രാണനാഥേ
സദാനന്ദരൂപേ സുരാനന്ദദേ തേ
നമോ ദാനവാന്തപ്രദേ മാനവാനാ-
മനേകാർത്ഥദേ ഭക്തിഗമ്യസ്വരൂപേ

ഹേ വിശ്വേശ്വരി, പ്രാണനാഥേ, സദാനന്ദരൂപേ, സുരാനന്ദപ്രദേ, ദേവി, നിനക്കു നമസ്കാരം. ഹേ ദാനവനാശിനി, സർവ്വാർത്ഥപ്രദേ, ഭക്തിഗമ്യസ്വരൂപേ നിനക്കു നമസ്കാരം.

26. ന തേ നാമസംഖ്യാ ന തേ രൂപമീദൃക്
തഥാ കോ/പി വേദാദിദേവാദിരൂപേ
ത്വമേവാസി സർവ്വേഷു ശക്തിസ്വരൂപാ
പ്രജാസൃഷ്ടിസംഹാരകാലേ സദൈവ

നിന്റെ നാമങ്ങൾക്കു എണ്ണമില്ല. എപ്രകാരമുള്ളതാണ് നിന്റെ രൂപമെന്ന് അറിഞ്ഞവർ ആരുണ്ട്? ഹേ ആദിദേവാദിരൂപേ, പ്രജാസൃഷ്ടിസംഹാരകാലത്ത് എല്ലാ പ്രാണികളിലും ശക്തിസ്വരൂപമായി നീ വിളങ്ങുന്നു.

27. സ്മൃതിസ്ത്വം ധൃതിസ്ത്വം ത്വമേവാസി ബുദ്ധിർ
ജരാ പുഷ്ടിതുഷ്ടീ ധൃതിഃ കാന്തിശാന്തീ
സുവിദ്യാ സുലക്ഷ്മീർഗതിഃ കീർത്തിമേധേ
ത്വമേവാസി വിശ്വസ്യ ബീജം പുരാണം

ഹേ ദേവി, സ്മൃതിയും ധൃതിയും ബുദ്ധിയും ജരയും പുഷ്ടിയും തുഷ്ടിയും കാന്തിയും ശാന്തിയും വിദ്യയും ലക്ഷ്മിയും ഗതിയും കീർത്തിയും മേധയും നീയാകുന്നു. വിശ്വത്തിന്റെ ആദിബീജവും നീ തന്നെ.

28. യദാ യൈഃ സ്വരൂപൈഃ കരോഷീഹ കാര്യം
സുരാണാം ച തേഭ്യോ നമാമോ/ദ്യ ശാന്ത്യൈ

**ക്ഷമാ യോഗനിദ്രാ ദയാ ത്വം വിവക്ഷാ**
**സ്ഥിതാ സർവ്വഭൂതേഷു ശസ്തൈഃ സ്വരൂപൈഃ**

സുരകാര്യത്തിനുവേണ്ടി ഏതെല്ലാം രൂപങ്ങൾ നീ ധരിച്ചിട്ടുണ്ടോ. നിന്റെ ആ സകലരൂപങ്ങളെയും ഞങ്ങളിതാ നമസ്കരിക്കുന്നു. ക്ഷമ, യോഗനിദ്ര, ദയാ, വിവക്ഷ തുടങ്ങിയ പ്രശസ്ത രൂപങ്ങളിൽ നീ സർവ്വഭൂതങ്ങളിലും കുടികൊള്ളുന്നു.

**29. കൃതം കാര്യമാദൗ ത്വയാ യത്സുരാണാം**
**ഹതോƒസൗ മഹാരിർമദാന്ധോ ഹയാരിഃ**
**ദയാ തേ സദാ സർവ്വദേവേഷു ദേവി**
**പ്രസിദ്ധാ പുരാണേഷു വേദേഷു ഗീതാ**

സുരന്മാർക്കു വേണ്ടി ആദ്യം നീ ഒരു കാര്യം ചെയ്തു: മഹാശത്രുവും മദാന്ധനുമായ മഹിഷാസുരനെ കൊന്നു. നീ ദേവന്മാരോട് സദാ ദയയുള്ളവളാണെന്നു പ്രസിദ്ധമാണ്. പുരാണങ്ങളിലും വേദങ്ങളിലും അങ്ങനെ പ്രകീർത്തിച്ചിട്ടുമുണ്ട്.

**30. കിമത്രാസ്തി ചിത്രം യദംബാ സുതം സ്വം**
**മുദാ പാലയേത് പോഷയേത് സമ്യഗേവ**
**യതസ്ത്വം ജനിത്രീ സുരാണാം സഹായാ**
**കുരുഷ്വൈകചിത്തേന കാര്യം സമഗ്രം**

ഒരമ്മ തന്റെ പുത്രനെ സസന്തോഷം നന്നായി പാലിച്ചുപോറ്റുന്നതിൽ വല്ല അദ്ഭുതവുമുണ്ടോ? നീ ദേവന്മാർക്ക് അമ്മയും സഹായം ചെയ്യുന്നവളുമാണ്. അതുകൊണ്ട് ദേവകാര്യങ്ങളെല്ലാം ശ്രദ്ധയോടെ നിർവ്വഹിച്ചാലും.

**31. ന വാ തേ ഗുണാനാമിയത്താം സ്വരൂപം**
**വയം ദേവി ജാനീമഹേ വിശ്വവന്ദ്യേ**
**കൃപാപാത്രമിത്യേവ മത്വാ തഥാƒസ്മാൻ**
**ഭയേഭ്യഃ സദാ പാഹി പാതും സമർത്ഥേ**

വിശ്വവന്ദ്യേ, നിന്റെ സ്വരൂപവും ഗുണങ്ങളും ഇന്നതരത്തിലുള്ളതാണെന്ന് ഞങ്ങൾക്ക് അറിയാൻ കഴിയുന്നില്ല. രക്ഷിക്കാൻ സാമർത്ഥ്യമുള്ളവളേ, ഞങ്ങൾ ദയാർഹരാണെന്നു കരുതി, ഭയത്തിൽനിന്ന് ഞങ്ങളെ രക്ഷിക്കണേ.

**32. വിനാ ബാണപാതൈർവിനാ മുഷ്ടിഘാതൈർ**
**വിനാ ശൂലഖഡ്ഗൈർവിനാ ശക്തിദണ്ഡൈഃ**
**രിപൂൻ ഹന്തുമേവാസി ശക്താ വിനോദാത്**
**തഥാപീഹ ലോകോപകാരായ ലീലാ**

അമ്പുകൾ വീഴ്ത്താതെ, കൈകൊണ്ടു പ്രഹരിക്കാതെ, ശൂലവും വാളും കൂടാതെ, വേൽ പ്രയോഗിക്കാതെ ശത്രുക്കളെ കൊല്ലാൻ നീ സമർത്ഥയാണ്. എങ്കിലും ലോകോപകാരത്തിനായി നീ യുദ്ധം ചെയ്തു രസിക്കുന്നു.

**33. ഇദം ശാശ്വതം നൈവ ജാനന്തി മൂഢാ**
**ന കാര്യം വിനാ കാരണം സംഭവേദ്വാ**
**വയം തർക്കയാമോƒനുമാനം പ്രമാണം**
**ത്വമേവാസി കർത്താസ്യ വിശ്വസ്യ ചേതി**

മൂഢന്മാർ പോലും ഈ ജഗത്ത് ശാശ്വതമാണെന്നു വിചാരിക്കുകയില്ല. കാരണമില്ലാതെ കാര്യം ഉണ്ടാകുകയില്ലല്ലൊ. ഈ ജഗത്ത് കാര്യസ്വരൂപമാണ്. അത് കാരണം കൂടാതെ ഉണ്ടാവുകയില്ല. നിർവികാരബ്രഹ്മത്തിൽനിന്ന് അത് ഉണ്ടാവുന്നതെങ്ങനെ? അതുകൊണ്ട് മായാവിശിഷ്ടബ്രഹ്മ സ്വരൂപിണിയായ നീ തന്നെയാണ് കാരണമെന്ന് അനുമാനപ്രമാണം കൊണ്ട് ഞങ്ങൾ മനസ്സിലാക്കുന്നു.

**34. അജഃ സൃഷ്ടികർത്താ മുകുന്ദോƒവിതാƒയം**
**ഹരോ നാശകൃദ്വാ പുരാണേ പ്രസിദ്ധഃ**
**ന കിം ത്വത്പ്രസൂതാസ്ത്രയസ്തേ യുഗാദൗ**
**ത്വമേവാസി സർവ്വസ്യ തേനൈവ മാതാ**

ബ്രഹ്മാവ് ഈ ജഗത്ത് സൃഷ്ടിക്കുന്നു; ഹരി സംരക്ഷിക്കുന്നു; ഹരൻ നശിപ്പിക്കുന്നു; ഇത് പുരാണപ്രസിദ്ധമാണ്. ആ മൂന്നു പേരും യുഗാദിയിൽ നിന്നിൽ നിന്ന് ജനിച്ചവരല്ലേ? അതുകൊണ്ട് നീ തന്നെയാണ് എല്ലാറ്റിന്റേയും മാതാവ്.

**35. ത്രിഭിസ്ത്വം പുരാരാധിതാ ദേവി ദത്താ**
**ത്വയാ ശക്തിരുഗ്രാ ച തേഭ്യഃ സമഗ്രാ**
**ത്വയാ സംയുതാസ്തേ പ്രകുർവന്തി കാമം**
**ജഗത്പാലനോത്പത്തിസംഹാരമേവ**

ആ മൂവരും പണ്ടു നിന്നെ ആരാധിച്ചിട്ടുണ്ട്. ദേവി, നീ അവർക്ക് ഉഗ്രമായ സമസ്തശക്തികളും നൽകി. നിന്റെ ആ ശക്തി കൊണ്ടാണ് അവർ ജഗത്പാലനവും സൃഷ്ടിയും സംഹാരവും നിർവഹിക്കുന്നത്.

**36. തേ കിം ന മന്ദമതയോ യതയോ വിമൂഢാ–**
**സ്ത്വാം യേ ന വിശ്വജനനീം സമുപാശ്രയന്തി**
**വിദ്യാം പരാം സകലകാമഫലപ്രദാം താം**
**മുക്തിപ്രദാം വിബുധവൃന്ദസുവന്ദിതാംഘ്രിം**

നീ വിശ്വജനനിയാണ്; പരാവിദ്യയാണ്; സകലകാമങ്ങളും പ്രദാനം ചെയ്യുന്നവളാണ്; മുക്തിപ്രദയാണ്; ദേവവൃന്ദം മുഴുവൻ നിന്റെ പാദം താണു വണങ്ങുന്നു. അങ്ങനെയുള്ള നിന്നെ ആശ്രയിക്കാത്ത യതികൾ പോലും അജ്ഞരും മൂഢരുമല്ലേ?

**37. യേ വൈഷ്ണവാ പാശുപതാശ്ച സൗരാ**
**ദംഭാസ്ത ഏവ പ്രതിഭാന്തി നൂനം**
**ധ്യായന്തി ന ത്വാം കമലാം ച ലജ്ജാം**
**കാന്തിം സ്ഥിതിം കീർത്തിമഥാപി പുഷ്ടിം**

ലക്ഷ്മിയും ലജ്ജയും കാന്തിയും സ്ഥിതിയും കീർത്തിയും പുഷ്ടിയുമായ നിന്നെ ധ്യാനിക്കാത്ത വൈഷ്ണവർ, പാശുപതന്മാർ, സൂര്യാരാധകർ തുടങ്ങിയവർ മൂഢൻമാരാണെന്നു തീർച്ച.

**38. ഹരിഹരാദിഭിരപ്യഥ സേവിതാ**
**ത്വമിഹ ദേവവരൈരസുരൈസ്തഥാ**
**ഭുവി ഭജന്തി ന യേƒല്പധിയോ ഹരാ**
**ജനനി തേ വിധിനാ ഖലു വഞ്ചിതാഃ**

അമ്മേ, ദേവപ്രമുഖരായ ഹരിഹരാദികളും അസുരന്മാരും നിന്നെ ആരാധിക്കുന്നു. ലോകത്ത് നിന്നെ ഭജിക്കാത്ത അല്പബുദ്ധികളായ മനുഷ്യർ വിധിയാൽ വഞ്ചിക്കപ്പെട്ടവർ തന്നെ, സംശയമില്ല.

**39. ജലധിജാപദപങ്കജരഞ്ജനം**
**ജതുരസേന കരോതി ഹരിഃ സ്വയം**

ത്രിനയനോപി ധരാധരജാംഘ്രിപ-
ങ്കജപരാഗനിഷേവണതത്പരഃ

ലക്ഷ്മീദേവിയുടെ പാദകമലത്തെ മൈലാഞ്ചിയിട്ട് മനോഹരമാക്കുന്നത് ഹരി തന്നെത്താനാണ്. ത്രിനേത്രനായ ശിവനും ഹിമഗിരിസുതയുടെ പാദപങ്കജരേണുക്കളെ സേവിക്കുന്നതിൽ തത്പരനാണ്.

40. കിമപരസ്യ നരസ്യ കഥാനകൈ-
സ്തവ പദാബ്ജയുഗം ന ഭജന്തി കേ
വിഗതരാഗഗൃഹാശ്ച ദയാം ക്ഷമാം
കൃതധിയോ മുനയോ/പി ഭജന്തി തേ

നിന്റെ പാദയുഗം ഭജിക്കാത്ത അന്യരുടെ കഥ എന്തിനു പറയുന്നു ? ഗൃഹാസക്തി വെടിഞ്ഞ് നിശ്ച യബുദ്ധിയോടെ മുനിമാർ പോലും നിന്റെ അംശമായ ദയയെയും ക്ഷമയെയും ഭജിക്കുന്നവരാണ്.

41. ദേവി ത്വദംഘ്രിഭജനേ ന ജനാ രതാ യേ
സംസാരകൂപപതിതാഃ പതിതാഃ കിലാമീ
തേ കുഷ്ഠഗുല്മശിര ആധിയുതാ ഭവന്തി
ദാരിദ്ര്യദൈന്യസഹിതാ രഹിതാഃ സുഖൗഘൈഃ

ദേവീ, നിന്റെ ചരണപങ്കജത്തെ ഭജിക്കാത്ത മനുഷ്യർ സംസാരകൂപത്തിൽ പതിച്ച അധമരാണ്. അവർ കുഷ്ഠം, ഗുല്മം, ബുദ്ധിഭ്രമം തുടങ്ങിയ രോഗമുള്ളവരും ദാരിദ്ര്യപീഡിതരും സുഖം ലഭിക്കാത്തവരുമായി ഭവിക്കുന്നു.

42. യേ കാഷ്ഠഭാരവഹനേ യവസാവഹാരേ
കാര്യേ ഭവന്തി നിപുണാ ധനദാരഹീനാഃ
ജാനീമഹേ/ല്പമതിഭിർ ഭവദംഘ്രിസേവാ
പൂർവ്വേ ഭവേ ജനനി തൈർന കൃതാ കദാ/പി

വിറകുചുമന്നും പുല്ലുതിന്നും ധനവും ഭാര്യയും ഇല്ലാതെയും കഴിയുന്ന അല്പജ്ഞന്മാർ പൂർവ്വജന്മത്ത് ഒരിക്കൽ പോലും നിന്നെ ഭജിച്ചിട്ടുള്ളവരല്ലെന്ന് ഞങ്ങൾ മനസ്സിലാക്കുന്നു.

## വ്യാസ ഉവാച

43. ഏവം സ്തുതാ സുരൈഃ സർവൈരംബികാ കരുണാന്വിതാ
പ്രാദുർബഭൂവ തരസാ രൂപയൗവനസംയുതാ

ഇങ്ങനെ സകലദേവന്മാരാലും സ്തുതിക്കപ്പെട്ട കരുണാമയിയായ അംബിക രൂപയൗവനസമ്പന്നയായി പെട്ടെന്ന് പ്രത്യക്ഷപ്പെട്ടു.

44. ദിവ്യാംബരധരാ ദേവീ ദിവ്യാഭരണഭൂഷിതാ
ദിവ്യമാല്യ സമായുക്താ ദിവ്യചന്ദനചർച്ചിതാ

ദിവ്യമായ പട്ടാംബരം ചാർത്തി, ദിവ്യാഭരണങ്ങളും ദിവ്യമാല്യങ്ങളും അണിഞ്ഞ്, ദിവ്യചന്ദനങ്ങളും പൂശി,

45. ജഗന്മോഹനലാവണ്യാ സർവ്വലക്ഷണലക്ഷിതാ
അദ്വിതീയസ്വരൂപാ സാ ദേവാനാം ദർശനം ഗതാ

ജഗത്തിനെ മോഹിപ്പിക്കുന്ന ലാവണ്യവതിയായി, സർവ്വലക്ഷണങ്ങളും തികഞ്ഞവളായി, അതുല്യസ്വരൂപയായി, ദേവന്മാരുടെ ദൃഷ്ടിക്ക് അവൾ വിഷയീഭവിച്ചു.

46. ജാഹ്നവ്യാം സ്നാതുകാമാ സാ നിർഗതാ ഗിരിഗഹ്വരാത്
ദിവ്യരൂപധരാ ദേവീ വിശ്വമോഹനമോഹിനീ

ഗംഗയിൽ സ്നാനം ചെയ്യാൻ ഒരുങ്ങിയമട്ടിൽ ഗിരിഗുഹയിൽനിന്നു പുറപ്പെട്ടവളും ദിവ്യരൂപം ധരിച്ചവളും വിശ്വത്തെ മുഴുവൻ മോഹിപ്പിക്കുന്നവളുമായിരുന്നു ആ ദേവി.

47. ദേവാൻ സ്തുതിപരാനാഹ മേഘഗംഭീരയാ ഗിരാ
പ്രേമപൂർവ്വം സ്മിതം കൃത്വാ കോകിലാമംജുവാദിനീ

സ്തുതിയിൽ മുഴുകിയിരിക്കുന്ന ദേവന്മാരോട് പ്രേമപൂർവ്വം പുഞ്ചിരിച്ചുകൊണ്ട് ആ കോകിലസ്വന, മേഘഗംഭീരസ്വരത്തിൽ പറഞ്ഞു:

ദേവ്യുവാച

48. ഭോഃ ഭോഃ സുരവരാഃ കാ*f*ത്ര ഭവദ്ഭിഃസ്തൂയതേ ഭൃശം
കിമർത്ഥം ബ്രൂത വഃ കാര്യം ചിന്താവിഷ്ടാഃ കുതഃ പുനഃ

അല്ലയോ ദേവശ്രേഷ്ഠന്മാരേ, നിങ്ങൾ ഇങ്ങനെ വളരെയേറെ സ്തുതിക്കുന്നത് ആരെയാണ്? എന്തിനാണ് ഇങ്ങനെ സ്തുതിക്കുന്നത്? നിങ്ങൾ ചിന്താകുലരായിരിക്കുന്നത് എന്തുകൊണ്ട്? പറയുവിൻ.

വ്യാസഉവാച

49. തച്ഛ്രുത്വാ ഭാഷിതം തസ്യാ മോഹിതാ രൂപസമ്പദാ
പ്രേമപൂർവ്വം ഹൃദുത്സാഹാസ്താമൂചുഃ സുരസത്തമാഃ

അതുകേട്ട്, അവളുടെ രൂപസൗന്ദര്യത്താൽ മോഹിതരായ ദേവശ്രേഷ്ഠന്മാർ ഹൃദയം നിറഞ്ഞ ഉത്സാഹത്തോടെ ഭക്തിപൂർവ്വം പറഞ്ഞു:

ദേവാ ഊചുഃ

50. ദേവി സ്തുമസ്ത്വാം വിശ്വേശി പ്രണതാഃസ്മ കൃപാർണ്ണവേ
പാഹി നഃ സർവദുഃഖേഭ്യഃ സംവിഗ്നാൻ ദൈത്യതാപിതാൻ

ഹേ വിശ്വേശ്വരി, കൃപാസമുദ്രമേ, ഞങ്ങൾ നിന്നെ നമസ്കരിക്കുന്നു. ദൈത്യന്മാരോടു യുദ്ധത്തിൽ പരാജിതരായി ദുഃഖിക്കുന്ന ഞങ്ങളെ സർവ്വദുഃഖങ്ങളിൽ നിന്നും രക്ഷിച്ചാലും.

51. പുരാ ത്വയാ മഹാദേവി നിഹത്യാസുരകണ്ടകം
മഹിഷം നോ വരോ ദത്തഃ സ്മർത്തവ്യാ*f*ഹം സദാപദി

ഹേ മഹാദേവി, പണ്ട് അസുരകണ്ടകനായ മഹിഷനെ കൊന്നിട്ട് വരം തന്നിട്ടുണ്ടല്ലോ, ആപത്തിൽ എന്നെ എപ്പോഴും ഓർക്കണമെന്നും,

52. സ്മരണാദ്ദൈത്യജാം പീഡാം നാശയിഷ്യാമ്യസംശയം
തേന ത്വം സംസ്മൃതാ ദേവി നൂനമസ്മാഭിരിത്യപി

സ്മരിക്കുന്നതുകൊണ്ടുതന്നെ ഞാൻ ദൈത്യപീഡ ഇല്ലാതാക്കാം; തീർച്ചയാണ് എന്നും. ദേവി, അതുകൊണ്ടാണ് നിന്നെ ഞങ്ങൾ ഇപ്പോൾ സ്മരിച്ചത് എന്ന് അറിഞ്ഞാലും.

53. അദ്യ ശുംഭനിശുംഭൗ ദ്വാവസുരൗ ഘോരദർശനൗ
ഉത്പന്നൗ വിഘ്നകർത്താരാവഹന്യൗ പുരുഷൈഃ കില

കാഴ്ചയിൽ ഭയങ്കരന്മാരായ, ശുംഭനെന്നും നിശുംഭനെന്നും രണ്ട് അസുരന്മാർ ഇപ്പോൾ ഉണ്ടായിരിക്കുന്നു. അവർ പുരുഷന്മാരാൽ അവധ്യരാണ്. അവർ ഓരോരോ വിഘ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു.

**54. രക്തബീജശ്ച ബലവാൻ ചണ്ഡമുണ്ഡൗ തഥാƒസുരൗ**
**ഏതൈരന്യൈശ്ച ദേവാനാം ഹൃതം രാജ്യം മഹാബലൈഃ**

രക്തബീജനും ബലവാനാണ്. അതുപോലെ ചണ്ഡമുണ്ഡന്മാരും. ഇവരും മറ്റ് അസുരന്മാരും കൂടി ദേവന്മാരായ ഞങ്ങളുടെ രാജ്യം അപഹരിച്ചു.

**55. ഗതിരന്യാ ന ചാസ്മാകം ത്വമേവാസി മഹാബലേ**
**കുരു കാര്യം സുരാണാം വൈ ദുഃഖിതാനാം സുമധ്യമേ**

ശക്തിസ്വരൂപേ, ഞങ്ങൾക്ക് നീയല്ലാതെ ഒരു ഗതിയില്ല. ഹേ സുന്ദരി, ദുഃഖിതരായ ഈ ദേവന്മാരെ സംരക്ഷിച്ചാലും; കാര്യം നിറവേറ്റിയാലും.

**56. ദേവാസ്ത്വദംഘ്രിഭജനേ നിരതാഃ സദൈവ**
**തേ ദാനവൈരതിബലൈർവിപദം സുനീതാഃ**
**താൻ ദേവി ദുഃഖരഹിതാൻ കുരു ഭക്തിയുക്താൻ**
**മാതസ്ത്വമേവ ശരണം ഭവ ദുഃഖിതാനാം**

അതിബലവാന്മാരായ ദേവവൈരികൾ നിമിത്തം ആപത്തിലകപ്പെട്ട ദേവന്മാർ സദാ നിന്റെ പാദപത്മം ഭജിക്കുന്നതിൽ മുഴുകിയിരിക്കുകയാണ്. ഹേ ദേവി, ഭക്തിപൂർവ്വം ഭജിക്കുന്ന അവരുടെ ദുഃഖം ഇല്ലാതാക്കിയാലും. അമ്മേ, സംസാരദുഃഖം അനുഭവിക്കുന്നവർക്ക് നീ തന്നെയാണല്ലോ ആശ്രയം.

**57. സകലഭുവനരക്ഷാ ദേവി കാര്യാ ത്വയാƒദ്യ**
**സ്വകൃതമിതി വിദിത്വാ വിശ്വമേതദ്യുഗാദൗ**
**ജനനി ജഗതി പീഡാം ദാനവാ ദർപ്പയുക്താഃ**
**സ്വബലമദസമേതാസ്തേ പ്രകുർവ്വന്തി മാതഃ**

ഹേ ദേവി, ഈ വിശ്വം യുഗാദിയിൽ നീ തന്നെ സൃഷ്ടിച്ചതാണ് എന്നു മനസ്സിലാക്കി, ഇതിനെ നീ തന്നെ രക്ഷിക്കേണ്ടിയിരിക്കുന്നു. അമ്മേ, അഹങ്കാരപ്രമത്തരായ ആ ദാനവന്മാർ തങ്ങളുടെ സൈന്യബലത്തോടുകൂടി ലോകത്തിന് അനേകം ദുഃഖങ്ങൾ വരുത്തിവയ്ക്കുന്നു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ദ്വാവിംശോƒദ്ധ്യായഃ

# അഥ ത്രയോവിംശോƒദ്ധ്യായഃ

## വ്യാസ ഉവാച

**1. ഏവം സ്തുതാ തദാ ദേവി ദൈവതൈഃ ശത്രുതാപിതൈഃ**
**സ്വ ശരീരാത്പരം രൂപം പ്രാദുർഭൂതം ചകാര ഹ**

ശത്രു പീഡിതരായ ദേവന്മാരാൽ ഇങ്ങനെ സ്തുതിക്കപ്പെട്ടപ്പോൾ ദേവി സ്വശരീരത്തിൽ നിന്നു തന്നെ മറ്റൊരു ദേവീരൂപം നിർമ്മിച്ചു.

**2. പാർവ്വത്യാസ്തു ശരീരാദ്വൈ നിഃസൃതാ ചാംബികാ തദാ**
**കൗശികീതി സമസ്തേഷു തതോ ലോകേഷു പഠ്യതേ**

പാർവ്വതിയുടെ ദിവ്യശരീരത്തിൽനിന്നു ജനിച്ചതായതുകൊണ്ട് ആ അംബിക കൗശികി എന്ന് സമസ്തലോകങ്ങളിലും പ്രസിദ്ധയായി.

3. നിഃ സൃതായാം തു തസ്യാം സാ പാർവ്വതീതനുവ്യത്യയാത്
കൃഷ്ണരൂപാfഥ സഞ്ജാതാ കാളികാ സാ പ്രകീർത്തിതാ

പിറന്നപ്പോൾ പാർവ്വതിയുടെ ശരീരത്തിന്റേതിൽനിന്നു ഭിന്നമായ കൃഷ്ണവർണ്ണം അവൾക്കുണ്ടായിരുന്നതിനാൽ കാളിക എന്ന പേരിലും അവൾ പ്രകീർത്തിക്കപ്പെട്ടു.

4. മഷീവർണ്ണാ മഹാഘോരാ ദൈത്യാനാം ഭയവർദ്ധിനീ
കാളരാത്രീതി സാ പ്രോക്താ സർവ്വകാമഫലപ്രദാ

ദൈത്യന്മാർക്ക് ഭയം ജനിപ്പിക്കുമാറ് മഹാഘോരയും മഷിവർണ്ണയുമായിരുന്ന ആ ദേവി സർവ കാമപ്രദയും കാളരാത്രിയെന്ന് പ്രകീർത്തിതയുമായി.

5. അംബികായാഃ പരം രൂപം വിരരാജ മനോഹരം
സർവ്വഭൂഷണസംയുക്തം ലാവണ്യഗുണസംയുതം

അംബികയുടെ ആദ്യരൂപം അത്യന്ത സുന്ദരമായിരുന്നു. സർവ്വഭൂഷണങ്ങളും അണിഞ്ഞതും ലാവണ്യം തികഞ്ഞതുമായിരുന്നു, അത്.

6. തതോംബികാ ദേവാനിത്യുവാച ഹ സസ്മിതാ
തിഷ്ഠന്തു നിർഭയാ യൂയം ഹനിഷ്യാമി രിപൂനിഹ

അംബിക അപ്പോൾ പുഞ്ചിരിതൂകിക്കൊണ്ട് ദേവന്മാരോടായി പറഞ്ഞു: ''നിങ്ങൾ ഭയപ്പെടാതിരിക്കിൻ ഞാൻ ശത്രുക്കളെ സംഹരിച്ചുകൊള്ളാം.

7. കാര്യം വഃ സർവ്വഥാ കാര്യം വിഹരിഷ്യാമ്യഹം രണേ
നിശുംഭാദീൻ വധിഷ്യാമി യുഷ്മാകം സുഖഹേതവേ

നിങ്ങളുടെ കാര്യം അവശ്യം നിർവ്വഹിക്കേണ്ടതാണ്. നിങ്ങളുടെ സൗഖ്യത്തിനുവേണ്ടി പോർക്കളത്തിലറങ്ങി വിഹരിച്ചുകൊണ്ടു ഞാൻ നിശുംഭാദ്യസുരന്മാരെ വധിക്കും.

8. ഇത്യുക്ത്വാ സാ തദാ ദേവീ സിംഹാരൂഢാ മദോത്കടാ
കാളികാം പാർശ്വതഃ കൃത്വാ ജഗാമ നഗരേ രിപോഃ

ദേവി ഇപ്രകാരം പറഞ്ഞിട്ട് ഉൽക്കട മദത്തോടെ സിംഹാരൂഢയായി കാളികയെ ഒരു വശത്തു നിർത്തികൊണ്ട് ശത്രുക്കളുടെ നഗരത്തിലേക്കു ചെന്നു.

9. സാ ഗത്വോപവനേ തസ്ഥാവംബികാ കാളികാന്വിതാ
ജഗാവഥ കളം തത്ര ജഗന്മോഹനമോഹനം

അംബിക കാളികയോടുകൂടി അവരുടെ ഒരു ഉപവനത്തിൽ ഒരിടത്തു ചെന്നിരുന്നിട്ട് ജഗത്തിനെ മുഴുവൻ മോഹിപ്പിക്കുമാറ് മോഹനമായ ഒരു ഗാനം ആലപിച്ചു.

10. ശ്രുത്വാ തന്മധുരം ഗാനം മോഹമീയുഃ ഖഗാ മൃഗാഃ
മുദം ച പരമാമാപുരമരാ ഗഗനേ സ്ഥിതാഃ

ആ മധുരഗാനം കേട്ട് പക്ഷികളും മൃഗങ്ങളും മുഗ്ദ്ധരായി. ആകാശത്തിൽ സ്ഥിതി ചെയ്തിരുന്ന അമരന്മാർ അതുകേട്ട് അത്യധികം ആനന്ദിച്ചു.

11. തസ്മിന്നവസരേ തത്ര ദാനവൗ ശുംഭസേവകൗ
ചണ്ഡമുണ്ഡാഭിധൗ ഘോരൗ രമമാണൗ യദൃച്ഛയാ

ആ അവസരത്തിൽ ശുംഭന്റെ സേവകരും ചണ്ഡനെന്നും മുണ്ഡനെന്നും പേരുള്ളവരുമായ രണ്ടു ഭയങ്കരന്മാരായ ദാനവന്മാർ വിഹരിച്ചുകൊണ്ട് യദൃച്ഛയാ,

**12. ആഗതൗ ദദൃശാതേ തു തൗ തദാ ദിവ്യരൂപിണീം**
**അംബികാം ഗാനസംയുക്താം കാളികാം പുരതഃ സ്ഥിതാം**

അവിടെ എത്തി. അവർ അപ്പോൾ പാടിക്കൊണ്ടിരുന്ന ദിവ്യസ്വരൂപിണിയായ അംബികയെയും മുന്നിലിരിക്കുന്ന കാളികയെയും കണ്ടു.

**13. ദൃഷ്ട്വാ താം ദിവ്യരൂപാം ച ദാനവൗ വിസ്മയാന്വിതൗ**
**ജഗ്മതുസ്തരസാ പാർശ്വം ശുംഭസ്യ നൃപസത്തമ**

ആ ദിവ്യരൂപം കണ്ട രണ്ട് ദാനവരും അത്ഭുതാധീനരായി. മഹാരാജാവേ, അവർ വേഗം ഓടി ശുംഭന്റെ അടുക്കലെത്തി.

**14. തൗ ഗത്വാ തം സമാസീനം ദൈത്യാനാമധിപം ഗൃഹേ**
**ഊചതുർ മധുരാം വാണീം പ്രണമ്യ ശിരസാ നൃപം**

അവർ ഇരുവരും ഗൃഹത്തിലിരിക്കുന്ന ദൈത്യാധിപനെ സമീപിച്ചിട്ട് ശിരസാ വണങ്ങിക്കൊണ്ടു മധുരമായി പറഞ്ഞു:

**15. രാജൻ ഹിമാലയാത് കാമം കാമിനീ കാമമോഹിനീ**
**സംപ്രാപ്താ സിംഹമാരൂഢാ സർവ്വലക്ഷണസംയുതാ**

രാജാവേ, കാമനെപ്പോലും മോഹിപ്പിക്കുന്ന ഒരു കാമിനി ഹിമാലയത്തിൽനിന്ന് വന്നിരിക്കുന്നു. സർവ്വലക്ഷണങ്ങൾ തികഞ്ഞവളും സിംഹാരരൂഢയുമാണ്, അവൾ.

**16. നേദൃശീ ദേവലോകേഽസ്തി ന ഗന്ധർവ്വപുരേ തഥാ**
**ന ദൃഷ്ടാ ന ശ്രുതാ ക്വാപി പൃഥിവ്യാം പ്രമദോത്തമാ**

ദേവലോകത്തെങ്ങും ഇങ്ങനെ ഒരുവൾ ഇല്ല. ഗന്ധർവ്വപുരത്തിലും കാണില്ല. ഈ വരാംഗിയെപ്പോലെ ഒരുവൾ ഈ ഭൂമിയിലെവിടെങ്കിലും ഉള്ളതായി കണ്ടിട്ടുമില്ല; കേട്ടിട്ടുമില്ല.

**17. ഗാനം ച താദൃശം രാജൻ കരോതി ജനരഞ്ജനം**
**മൃഗാസ്തിഷ്ഠന്തി തത്പാർശ്വേ മധുരസ്വരമോഹിതാഃ**

ജനങ്ങളെ മുഴുവൻ ആനന്ദിപ്പിക്കുമാറുള്ള പാട്ടാണ് അവൾ പാടുന്നത്. ആ മധുരസ്വരത്തിൽ മോഹിതരായി മൃഗങ്ങൾ അവളുടെ അടുക്കൽ നിൽക്കുന്നു.

**18. ജ്ഞായതാം കസ്യ പുത്രീയം കിമർത്ഥ മിഹ ചാഗതാ**
**ഗൃഹ്യതാം രാജശാർദ്ദൂല തവ യോഗ്യാഽസ്തി കാമിനീ**

അവൾ ആരുടെ പുത്രിയാണെന്നും എന്തിനാണ് ഇവിടെ വന്നതെന്നും അറിഞ്ഞ് കൂട്ടികൊണ്ട് പോന്നാലും. രാജസിംഹമേ, അവൾ അങ്ങേയ്ക്കു യോജിച്ച കാമിനിയാണ്.

**19. ജ്ഞാത്വാ നയ ഗൃഹേ ഭാര്യാം കുരുകല്യാണലോചനാം**
**നിശ്ചിതം നാസ്തി സംസാരേ നാരീ നൈവംവിധാ കില**

ആ ശുഭേക്ഷണ ആരാണെന്നറിഞ്ഞിട്ട് ഗൃഹത്തിൽ കൂട്ടികൊണ്ടുവന്ന് വേട്ടാലും. ഈ സംസാരത്തിൽ ഇതുപോലൊരുപെണ്ണില്ലെന്ന് തീർച്ചയാണ്.

**20. ദേവാനാം സർവ്വരത്നാനി ഗൃഹീതാനി ത്വയാ നൃപ**
**കസ്മാന്നേമാം വരാരോഹാം പ്രഗൃഹ്ണാസി നൃപോത്തമ**

ദേവന്മാരുടെ സർവ്വരത്നങ്ങളും അങ്ങ് കൈക്കലാക്കിയിട്ടുണ്ട്. രാജാവേ, പിന്നെ എന്തുകൊണ്ട് ഈ സ്ത്രീരത്നത്തെ കൂടി കൈവശമാക്കിക്കൂടാ?

21. ഇന്ദ്രസ്യൈരാവതഃ ശ്രീമാൻ പാരിജാതതരുസ്തഥാ
ഗൃഹീതോƒശ്വഃ സപ്തമുഖസ്ത്വയാ നൃപ ബലാത് കില

ദേവേന്ദ്രന്റെ ഐരാവതത്തെയും ഐശ്വര്യപൂർണ്ണമായ പാരിജാതത്തെയും ഏഴുമുഖമുള്ള കുതിരയെയും അങ്ങ് കൈയൂക്കു കൊണ്ടല്ലേ കൊണ്ടുവന്നത്?

22. വിമാനം വൈധസം ദിവ്യം മരാളധ്വജസംയുതം
ത്വയാƒƒത്തം രത്നഭൂതം തദ്ബലേന നൃപ ചാദ്ഭുതം

അങ്ങനെ തന്നെ കൈവശപ്പെടുത്തിയതല്ലേ ബ്രഹ്മാവിന്റെ ദിവ്യമായ അരയന്നധ്വജത്തോടുകൂടിയ വിമാനം? ദിവ്യാദ്ഭുതരത്നങ്ങളും ബലാൽ കൈവശമാക്കുകയായിരുന്നില്ലേ?

23. കുബേരസ്യ നിധിഃ പത്മസ്ത്വയാ രാജൻ സമാഹൃതഃ
ഛത്രം ജലപതേഃ ശുഭ്രം ഗൃഹീതം തത്ത്വയാ ബലാത്

രാജാവേ, കുബേരന്റെ നിധിയായ പത്മം അങ്ങ് ബലാൽ സമ്പാദിച്ചതാണ്. വരുണന്റെ വെൺകൊറ്റക്കുടയും ബലമായിപിടിച്ചെടുത്തതാണ്.

24. പാശശ്ചാപി നിശുംഭേന ഭ്രാത്രാ തവ നൃപോത്തമ
ഗൃഹീതോƒസ്തി ഹഠാത്കാമം വരുണസ്യ ജിതസ്യ ച

അങ്ങയുടെ സഹോദരനായ നിശുംഭൻ പരാജിതനായ വരുണനിൽ നിന്ന് പിടിച്ചെടുത്തതാണല്ലോ പാശം.

25. അമ്ലാനപങ്കജാം തുഭ്യം മാലാം ജലനിധിർ ദദൗ
ഭയാത്തവ മഹാരാജ രത്നാനി വിവിധാനി ച.

രാജാവേ, വാടാത്തപങ്കജമാലയും പലതരത്തിലുള്ള രത്നങ്ങളും വരുണൻ ഭയപ്പെട്ട് അങ്ങേയ്ക്കു നൽകുകയായിരുന്നില്ലേ?

26. മൃത്യോഃ ശക്തിർ യമസ്യാപി ദണ്ഡഃ പരമദാരുണഃ
ത്വയാ ജിത്വാ ഹൃതഃ കാമം കിമന്യദ്വർണ്യതേ നൃപ

യമന്റെ ഭയങ്കരമായ മൃത്യുദണ്ഡവും ശൂലവും പോരിൽ ജയിച്ച് കൈവശമാക്കിയില്ലേ? പിന്നെന്താണു വർണ്ണിക്കേണ്ടത്?

27. കാമധേനുർഗൃഹീതാƒദ്യ വർത്തതേ സാഗരോദ്ഭവാ
മേനകാദ്യാ വശേ രാജംസ്തവ തിഷ്ഠന്തി ചാപ്സരാഃ

പാൽക്കടലിൽ നിന്നുണ്ടായ കാമധേനുവിനെയും ഇപ്പോൾ സ്വന്തമാക്കി. മേനകാദികളായ അപ്സരസ്സുകളും, രാജാവേ, അങ്ങേയ്ക്ക് അധീനരായിരിക്കുന്നു.

28. ഏവം സർവ്വാണി രത്നാനി ത്വയാƒƒത്താനി ബലാദപി
കസ്മാന്ന ഗൃഹ്യതേ കാന്താരത്നമേഷാ വരാംഗനാ

ഇങ്ങനെ സകല രത്നങ്ങളും അങ്ങ് ബലമായി നേടിക്കഴിഞ്ഞു. പിന്നെ എന്തുകൊണ്ട് അതിസുന്ദരിയായ ഈ സ്ത്രീരത്നത്തെയും അങ്ങേയ്ക്കു കൊണ്ടുവന്നുകൂടാ?

29. സർവ്വാണി തേ ഗൃഹസ്ഥാനി രത്നാനി വിശദാന്യഥ
അനയാ സംഭവിഷ്യന്തി രത്നഭൂതാനി ഭൂപതേ

ശ്രേഷ്ഠങ്ങളായ സകല രത്നങ്ങളും അങ്ങയുടെ ഗൃഹത്തിലുണ്ട്. രാജാവേ, ആ രത്നങ്ങളെല്ലാം രത്നങ്ങളായിത്തീരുന്നത് ഇവളെ ഗൃഹത്തിലേക്കു കൊണ്ടുവരുന്നതുകൊണ്ടായിരിക്കും.

**30. ത്രിഷു ലോകേഷു ദൈത്യേന്ദ്ര നേദൃശീ വർത്തതേ പ്രിയാ**
**തസ്മാത്താമാനയാശു ത്വം കുരു ഭാര്യാം മനോഹരാം.**

ഹേ ദൈത്യേന്ദ്ര, മുപ്പാരിലും ഇത്രയ്ക്ക് അഴകാർന്ന ഒരുവളെ കാണാനില്ല. അതുകൊണ്ട് ആ മനോഹരിയെ കൂട്ടിക്കൊണ്ടുവന്ന് വേട്ടാലും?

## വ്യാസ ഉവാച

**31. ഇതി ശ്രുത്വാ തയോർവാക്യം മധുരം മധുരാക്ഷരം**
**പ്രസന്നവദനഃ പ്രാഹ സുഗ്രീവം സന്നിധൗ സ്ഥിതം.**

ഇങ്ങനെ അവർ പറഞ്ഞ മധുരമൊഴി കേട്ട് പ്രസന്നവദനനായി അടുത്തുനിന്ന സുഗ്രീവനോടു പറഞ്ഞു:

**32. ഗച്ഛ സുഗ്രീവ ദൂതത്വം കുരു കാര്യം വിചക്ഷണഃ**
**വക്തവ്യം ച തഥാ തത്ര യഥാഽഭ്യേതി കൃശോദരീ**

സുഗ്രീവ നീ ചെന്നു ദൗത്യം വഹിച്ച് കാര്യം നിറവേറ്റണം. നീ സമർത്ഥനാണ്. നിന്റെ വാക്കുകേട്ടാൽ ആ സുന്ദരി ഇവിടെ വരണം. അമ്മട്ടിലായിരിക്കണം നീ പറയേണ്ടത്.

**33. ഉപായൗ ദ്വൗ പ്രയോക്തവ്യൗ കാന്താസു സുവിചക്ഷണൈഃ**
**സാമദാനേ ഇതി പ്രാഹുഃ ശൃംഗാരരസകോവിദാഃ**

സമർത്ഥന്മാർ രണ്ടു ഉപായങ്ങളാണ് സ്ത്രീകളിൽ പ്രയോഗിക്കേണ്ടത്: സാമവും ദാനവും. ഇതാണ് ശൃംഗാരരസവിദഗ്ദ്ധരുടെ മതം.

**34. ഭേദേ പ്രയുജ്യമാനേഽപി രസാഭാസസ്തു ജായതേ**
**നിഗ്രഹേ രസഭംഗഃ സ്യാത്തസ്മാത്തൗ ദൂഷിതൗ ബുധൈഃ**

ഭേദം പ്രയോഗിച്ചാൽ രസാഭാസം സംഭവിക്കും. ദണ്ഡമായാൽ രസഭംഗവും ഉണ്ടാകും. അതിനാൽ അവ രണ്ടും വർജിക്കണമെന്നാണ് വിദ്വാൻമാർ പറയുന്നത്.

**35. സാമദാനമുഖൈർ വാക്യൈഃ ശ്ലക്ഷ്ണൈർ നർമ്മയുതൈസ്തഥാ**
**കാ ന യാതി വശേ ദൂത കാമിനീ കാമപീഡിതാ.**

സാമദാനപ്രധാനവും മൃദുവും നർമ്മയുക്തവുമായ വാക്കുകൾ കേട്ടാൽ ഏതു കാമിനിയാണ് കാമപീഡിതയായി വശത്തിൽ വരാത്തത്?

## വ്യാസ ഉവാച

**36. സുഗ്രീവസ്തു വചഃ ശ്രുത്വാ ശുംഭോക്തം സുപ്രിയം പടു**
**ജഗാമ തരസാ തത്ര യത്രാസ്തേ ജഗദംബികാ**

സുഗ്രീവൻ, ശുഭന്റെ പ്രിയവും സമർത്ഥവുമായ ഭാഷണം കേട്ട് ജഗദംബിക ഇരിക്കുന്ന സ്ഥലത്തേക്കു വേഗം ചെന്നു.

**37. സോഽപശ്യത് സുമുഖീം കാന്താം സിംഹസ്യോപരിസംസ്ഥിതാം.**
**പ്രണമ്യ മധുരം വാക്യമുവാച ജഗദംബികാം.**

സുമുഖിയും രമ്യയും സിംഹവാഹിനിയുമായ ദേവിയെ കണ്ടു നമസ്കരിച്ചിട്ട് അവൻ ജഗദംബികയോടു മധുരമായി പറഞ്ഞു.

### ദൂതഉവാച

38. വരോരു ത്രിദശാരാതിഃ ശുംഭഃ സർവ്വാങ്ഗസുന്ദരഃ
ത്രൈലോക്യാധിപതിഃ സർവ്വജിദ്രാജതേ നൃപഃ

സുന്ദരി, ദേവശത്രുവായ ശുംഭൻ സർവ്വാംഗസുന്ദരനും ത്രൈലോക്യാധിപതിയും ശൂരനും സകലവരെയും ജയിച്ചവനുമായ രാജാവായി വാണരുളുന്നു.

39. തേനാ/ഹം പ്രേഷിതഃ കാമം ത്വത്സകാശം മഹാത്മനാ
ത്വദ്രൂപശ്രവണാസക്തചിത്തേനാതി വിദൂയതാ

നിന്റെ രൂപസൗന്ദര്യത്തെക്കുറിച്ചു കേട്ട് അതിൽ ആസക്തിപൂണ്ട് ദുഃഖിക്കുന്ന ആ മഹാത്മാവ് എന്നെ നിന്റെ അടുക്കലേക്കു പറഞ്ഞുവിട്ടിരിക്കുകയാണ്.

40. വചനം തസ്യ തന്വംഗി ശൃണു പ്രേമപുരസ്സരം
പ്രണിപത്യ യഥാ പ്രാഹ ദൈത്യാനാമധിപസ്ത്വയി

ഹേ സുന്ദരി, വണങ്ങിക്കൊണ്ട് ദൈത്യരാജാവ് പ്രേമപൂർവ്വം പറഞ്ഞയച്ച സന്ദേശം എന്താണെന്ന് കേട്ടാലും.

41. ദേവാ മായാ ജിതാഃ സർവ്വേ ത്രൈലോക്യാധിപതിസ്ത്വഹം
യജ്ഞഭാഗാനഹം കാന്തേ ഗൃഹ്ണാമീഹ സ്ഥിതഃ സദാ

ഞാൻ സകല ദേവന്മാരെയും ജയിച്ചു. ഇപ്പോൾ ത്രൈലോക്യാധിപതിയുമാണ്. ഇവിടെ വാണുകൊണ്ട് യജ്ഞഭാഗങ്ങളെല്ലാം സദാ അനുഭവിക്കുന്നു.

42. ഹൃതസാരാ കൃതാ നൂനം ദ്യൗർമയാ രത്നവർജിതാ
യാനി രത്നാനി ദേവാനാം താനി ചാഹൃതവാനഹം

സാരമായിട്ടുള്ളതെല്ലാം ഞാൻ അപഹരിച്ചതിനാൽ സ്വർഗ്ഗമിപ്പോൾ രത്നമില്ലാത്തത് (വിലയില്ലാത്തത്) ആയിരിക്കുന്നു. ദേവന്മാരുടെ രത്നങ്ങളെല്ലാം ഞാൻ കൈക്കലാക്കിക്കഴിഞ്ഞു.

43. ഭോക്താ/ഹം സർവ്വരത്നാനാം ത്രിഷു ലോകേഷു ഭാമിനി
വശാനുഗാഃ സുരാഃ സർവ്വേ മമ ദൈത്യാശ്ച മാനവാഃ

മുപ്പാരിലുള്ള സർവ്വരത്നങ്ങളുടെയും അനുഭോക്താവ് ഇപ്പോൾ ഞാനാണ്. ഹേ ഭാമിനി, സകലദേവന്മാരും അസുരന്മാരും മനുഷ്യരും ഏന്റെ വശവർത്തികളുമാണ്.

44. ത്വദ്ഗുണൈഃ കർണ്ണമാഗത്യ പ്രവിശ്യ ഹൃദയാന്തരം
ത്വദധീനഃ കൃതഃ കാമം കിങ്കരോ/സ്മി കരോമി കിം

നിന്റെ ഗുണഗണങ്ങൾ കാതിലൂടെ കടന്ന് ഹൃദയത്തിലെത്തിയിട്ട് എന്നെ വശപ്പെടുത്തി. ഞാനിപ്പോൾ നിന്റെ കിങ്കരനാണ്. ഞാൻ എന്തു ചെയ്യണം?

45. ത്വമാജ്ഞാപയ രംഭോരു തത്കരോമി വശാനുഗഃ
ദാസോ/ഹം തവ ചാർവംഗി രക്ഷ മാം കാമബാണതഃ

ഹേ സുന്ദരീ, കല്പിക്കൂ; നിനക്കു വിധേയനാണ് ഞാൻ. ഞാൻ അതുചെയ്യാം. നിന്റെ ദാസനാണു ഞാൻ. കാമബാണങ്ങളിൽനിന്ന് എന്നെ രക്ഷിക്കൂ.

46. ഭജ മാം ത്വം മരാളാക്ഷി തവാധീനം സ്മരാകുലം
ത്രൈലോക്യസ്വാമിനീ ഭൂത്വാ ഭുംക്ഷ്വ ഭോഗാനനുത്തമാൻ.

പ്രിയേ, സ്മരപീഡിതനും നിനക്ക് അധീനനുമായ എന്നെ സ്വീകരിക്കൂ. ത്രൈലോക്യത്തിന്റേയും സ്വാമിനിയായിത്തീർന്ന് അത്യുത്തമ ഭോഗങ്ങളെല്ലാം അനുഭവിക്കൂ.

**47. തവ ചാജ്ഞാകരഃ കാന്തേ ഭവാമി മരണാവധി**
**അവദ്ധ്യോƒസ്മി വരാരോഹേ സദേവാസുരമാനുഷൈഃ**

സുന്ദരി, മരണംവരെ ഞാൻ നിന്റെ ആജ്ഞാകരനായിരുന്നു കൊള്ളാം. വരാംഗി, ഞാൻ ദേവൻമ്മാർക്കും അസുരൻമ്മാർക്കും മനുഷ്യർക്കും അവദ്ധ്യനാണ്.

**48. സദാ സൗഭാഗ്യസംയുക്താ ഭവിഷ്യസി വരാനനേ**
**യത്ര തേ രമതേ ചിത്തം തത്ര ക്രീഡസ്വ സുന്ദരി**

വരാനനേ, നിനക്ക് സദാ സൗഭാഗ്യവതിയായി കഴിയാം. സുന്ദരി, നിന്റെ മനസ്സിന് ഇഷ്ടമുള്ളിടത്തുപോയി വിഹരിക്കാം.

**49. ഇതി തസ്യ വചശ്ചിത്തേ വിമൃശ്യ മദമന്ഥരേ**
**വക്തവ്യം യദ്ഭവേത് പ്രേമ്ണാ തദ്ബ്രൂഹി മധുരം വചഃ**

ഇതാണ് അദ്ദേഹം പറഞ്ഞയച്ചത്. മദാലസേ, ഇക്കാര്യം നന്നായി ആലോചിച്ച് പ്രേമമധുരമാകുമാറ് മറുപടി പറഞ്ഞാലും.

**50. ശുംഭായ ചഞ്ചലാപാംഗി തദ്ബ്രവീമ്യഹമാശു വൈ**

ഹേ ചഞ്ചലാക്ഷി, നീ പറയുന്നത് എന്തോ അത് ഞാൻ വേഗം ചെന്ന് ശുംഭനെ അറിയിക്കാം.

### വ്യാസ ഉവാച

**തദ്ദൂതവചനം ശ്രുത്വാ സ്മിതം കൃത്വാ സുപേശലം**

ആ ദൂതവാക്യം കേട്ട് അഴകോടെ ചിരിച്ചുകൊണ്ട്,

**51. തം പ്രാഹ മധുരാം വാചം ദേവീ സർവ്വാർത്ഥസാധികാ**

സർവ്വാർത്ഥങ്ങളെയും സാധിക്കുന്ന ദേവി അവനോടു മധുരമായി പറഞ്ഞു:

### ശ്രീദേവ്യുവാച

**ജാനാമ്യഹം നിശുംഭം ച ശുംഭം ചാതിബലം നൃപം**

നിശുംഭനെയും അതിബലവാനായ ശുംഭനെയും എനിക്കറിയാം.

**52. ജേതാരം സർവ്വദേവാനാം ഹന്താരം ചൈവ വിദ്വിഷാം**
**രാശിം സർവ്വഗുണാനാം ച ഭോക്താരം സർവ്വസമ്പദാം.**

അവൻ സർവ്വദേവന്മാരെയും ജയിച്ചവനും ശത്രുക്കളെ നശിപ്പിച്ചവനും സർവ്വഗുണങ്ങളും തികഞ്ഞവനും സർവ്വസമ്പത്തും അനുഭവിക്കുന്നവനും.

**53. ദാതാരം ചാതിശൂരം ച സുന്ദരം മന്മഥാകൃതിം**
**ദ്വാത്രിംശല്ലക്ഷണൈർയുക്തമവദ്ധ്യം സുരമാനുഷൈഃ**

ദാനശീലനും ശൂരനും മന്മഥനെപ്പോലെ സുന്ദരനും മുപ്പത്തിരണ്ടുലക്ഷണങ്ങൾ ഉള്ളവനും സുരമാനുഷർക്ക് അവദ്ധ്യനുമാണ്.

**54. ജ്ഞാത്വാ സമാഗതാസ്മ്യത്ര ദ്രഷ്ടുകാമാ മഹാസുരം**
**രത്നം കനകമായാതി സ്വശോഭാധികവൃദ്ധയേ**

ഇത്രയുമറിഞ്ഞിട്ട് ആ മഹാസുരനെ കാണാൻ ആഗ്രഹിച്ച് ഞാൻ ഇങ്ങോട്ടുവന്നതാണ്. രത്നം തന്റെ ശോഭ വർദ്ധിപ്പിക്കാൻ കനകത്തോടു ചേരുമല്ലോ.

**55. തത്രാഹം സ്വപതിം ദ്രഷ്ടും ദൂരാദേവാഗതാസ്മി വൈ**
**ദൃഷ്ടാ മയാ സുരാഃ സർവ്വേ മാനവാ ഭൂവി മാനദാഃ**

എനിക്ക് ഒരുപതിയെ കണ്ടെത്താൻ വെണ്ടി ഞാൻ ദൂരെനിന്നുവരികയാണ്. ഞാൻ സകലദേവൻമ്മാരെയും ഭൂമിയിലുള്ള മാന്യരായ മനുഷ്യരെയും

**56. ഗന്ധർവാ രാക്ഷസാശ്ചാന്യേ യേ ചാതിപ്രിയദർശനാഃ**
**സർവ്വേ ശുംഭഭയാദ്ഭീതാ വേപമാനാ വിചേതസഃ**

ഗന്ധർവന്മാരെയും രാക്ഷസന്മാരെയും കാണാൻ യോഗ്യരായ മറ്റു പലരേയും കണ്ടിട്ടാണു വന്നത്. സകലരും ശുംഭനെ പേടിച്ച് വിറയ്ക്കുന്നവരും വ്യാകുലചിത്തരുമാണ്.

**57. ശ്രുത്വാ ശുംഭഗുണാനത്ര പ്രാപ്താസ്മ്യദ്യ ദിദൃക്ഷയാ**
**ഗച്ഛ ദൂത മഹാഭാഗ ബ്രൂഹി ശുംഭം മഹാബലം.**

ശുംഭന്റെ ഗുണങ്ങൾ കേട്ടിട്ട് അദ്ദേഹത്തെ കാണാൻ ആഗ്രഹിച്ചുവന്നതാണു ഞാൻ. മഹാഭാഗനായ ദൂത, പോയി മഹാബലവാനായ ശുംഭനോടു പറയണം;

**58. നിർജനേ ശ്ലക്ഷ്ണയാ വാചാ വചനം വചനാന്മമ**
**ത്വാം ജ്ഞാത്വാ ബലിനാം ശ്രേഷ്ഠം സുന്ദരാണാം ച സുന്ദരം.**

രഹസ്യമായി വേണം പറയാൻ. ഞാൻ പറഞ്ഞതായി വളരെ മധുരമായി പറയണം. അങ്ങ് ബലവാന്മാരിൽ വച്ച് ബലവാനും സുന്ദരന്മാരിൽ സുന്ദരനും,

**59. ദാതാരം ഗുണിനം ശൂരം സർവ്വവിദ്യാവിശാരദം**
**ജേതാരം സർവ്വദേവാനാം ദക്ഷം ചോഗ്രം കുലോത്തരം**

ദാനശീലനും ഗുണവാനും ശൂരനും സർവ്വവിദ്യകളും പഠിച്ചവനും ദേവന്മാരെയെല്ലാം ജയിച്ചവനും സമർത്ഥനും ഉഗ്രനും കുലത്തിൽ ഉത്തമനും

**60. ഭോക്താരം സർവ്വരത്നാനാം സ്വാധീനം സ്വബലോന്നതം**
**പതികാമാസ്മ്യഹം സത്യം തവ യോഗ്യാ നരാധിപ**

സർവ്വരത്നങ്ങളുടെയും ഭോക്താവും സ്വതന്ത്രനും സ്വബലംകൊണ്ട് ഉന്നതനും ആണ്. ഞാൻ ഭർത്താവുവേണമെന്ന് ആഗ്രഹിക്കുന്നവളാണ്. രാജാവേ, യഥാർത്ഥത്തിൽ ഞാൻ അങ്ങേയ്ക്കു ചേരുന്നവളാണ്.

**61. സ്വേച്ഛയാ നഗരേ തേƒത്ര സമായാതാ മഹാമതേ**
**മമാസ്തി കാരണം കിഞ്ചിദ്വിവാഹേ രാക്ഷസോത്തമ**

മഹാമതേ, സ്വന്തം ആഗ്രഹമനുസരിച്ചാണ് ഞാൻ അങ്ങയുടെ ഈ നഗരത്തിലേക്കുവന്നത്. രാക്ഷസശ്രേഷ്ഠ, എന്റെ വിവാഹത്തെ സംബന്ധിച്ച് ഒരു ചെറിയ വിശേഷമുള്ളതുകൂടി പറയട്ടെ.

**62. ബാലഭാവാദ്വ്രതം കിഞ്ചിത്കൃതം രാജൻ മയാപുരാ**
**ക്രീഡന്ത്യാ ച വയസ്യാഭിഃ സഹൈകാന്തേ യദൃച്ഛയാ**

രാജാവേ, ഞാൻ പണ്ട് ബാലികയായിരിക്കെ സഖിമാരോടുകൂടി ഏകാന്തത്തിൽ വിഹരിക്കുമ്പോൾ യദൃച്ഛയാ ഒരു വ്രതമെടുക്കുകയുണ്ടായി.

63. സ്വ ദേഹബലദർപ്പേണ സഖീനാം പുരതോ രഹഃ
മത്സമാനബലഃ ശൂരോ രണേ മാം ജേഷ്യതി സ്ഫുടം

സ്വന്തം ശരീരബലത്താൽ അല്പം അഹങ്കാരം ഉണ്ടായി, സഖികളുടെ മുമ്പിൽവച്ച് രഹസ്യമായി എടുത്ത വ്രതമാണ്: എന്നോടുതുല്യം ബലമുള്ള ഏതു ശൂരനാണോ യുദ്ധത്തിൽ എന്നെ ശരിക്കും ജയിക്കുന്നത്,

64. തം വരിഷ്യാമ്യഹം കാമം ജ്ഞാത്വാ തസ്യ ബലാബലം
ജഹസുർവചനം ശ്രുത്വാ സഖ്യോ വിസ്മിതമാനസാഃ

അവനെ, അവന്റെ ബലാബലമറിഞ്ഞിട്ട് ഞാൻ വരിക്കും. വിസ്മയം പൂണ്ട കൂട്ടുകാരികൾ അതുകേട്ട് പൊട്ടിച്ചിരിച്ചു.

65. കിമേതയാ കൃതം ക്രൂരം വ്രതമദ്ഭുതമാശു വൈ
തസ്മാത്ത്വമപി രാജേന്ദ്ര ജ്ഞാത്വാ മേ ഹീദൃശം ബലം

ഇവളെന്തിന് ഇങ്ങനെ ഒരു ക്രൂരവ്രതമെടുത്തു? അദ്ഭുതം തന്നെ. അതുകൊണ്ട് രാജാവേ, എന്റെ ബലം എത്രയുണ്ടെന്ന് അറിഞ്ഞിട്ട്, അങ്ങും

66. ജിത്വാ മാം സ്വബലേനാദ്യ വാഞ്ഛിതം കുരു ചാത്മനഃ
ത്വം വാ തവാനുജോ ഭ്രാതാ സമേത്യ സമരാംഗണേ
ജിത്വാ മാം സമരേണാത്ര വിവാഹം കുരു സുന്ദര

സ്വബലം കൊണ്ട് എന്നെ ജയിച്ചിട്ട് സ്വന്തം ആഗ്രഹം നിറവേറ്റിക്കൊള്ളൂ. അങ്ങേയ്ക്കോ അങ്ങയുടെ സഹോദരനോ പോർക്കളത്തിലെത്തി യുദ്ധംചെയ്തു ജയിച്ചിട്ട് എന്നെ വിവാഹംചെയ്യാം.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ത്രയോവിംശോഽദ്ധ്യായഃ

# അഥ ചതുർവിംശോഽദ്ധ്യായഃ

## വ്യാസ ഉവാച

1. ദേവ്യാസ്തദ്വചനം ശ്രുത്വാ സ ദൂതഃ പ്രാഹ വിസ്മിതഃ
കിം ബ്രൂഷേ രുചിരാപാംഗി സ്ത്രീസ്വഭാവാദ്ധി സാഹസം

ദേവി പറഞ്ഞതുകേട്ട ആ ദൂതൻ വിസ്മയത്തോടെ പറഞ്ഞു: സുമുഖി, സ്ത്രീസഹജമായ സ്വഭാവംമൂലം നീ എന്തു സാഹസമാണ് ഈ പറയുന്നത്?

2. ഇന്ദ്രാദ്യാ നിർജിതാ യേന ദേവാ ദൈത്യാസ്തഥാപരേ
തം കഥം സമരേ ദേവി ജേതുമിച്ഛസി ഭാമിനി

ദേവി, ഇന്ദ്രാദിദേവന്മാരെയും അതുപോലെ മറ്റു ദൈത്യന്മാരെയും ആരാണോ പരാജയപ്പെടുത്തിയത് അവനെയാണോ സമരത്തിൽ നീ ജയിക്കാൻ ആഗ്രഹിക്കുന്നത്?

3. ത്രൈലോക്യേ താദൃശോ നാസ്തി യഃ ശുംഭം സമരേ ജയേത്
കാ ത്വം കമലപത്രാക്ഷി തസ്യാഗ്രേ യുധി സാമ്പ്രതം

സമരത്തിൽ ശുംഭനെ ജയിക്കാൻ കഴിവുള്ള ഒരുവനും മൂന്നുലോകത്തുമില്ല. അംബുജനേത്രേ, അവന്റെ മുമ്പിൽ, ഇപ്പോൾ യുദ്ധത്തിന് കൊതിക്കുന്ന നീ ആര്?

4. അവിചാര്യ ന വക്തവ്യം വചനം ക്വാപി സുന്ദരി
ബലം സ്വപരയോർജ്ഞാത്വാ വക്തവ്യം സമയോചിതം

സുന്ദരി, ആലോചിക്കാതെ ഒരു വാക്കും എങ്ങും പറയരുത്. തന്റെയും അന്യന്റെയും ബലമറിഞ്ഞ് സമയോചിതമായിട്ടുവേണം പറയാൻ.

5. ത്രൈലോക്യാധിപതിഃ ശുംഭസ്തവ രൂപേണ മോഹിതഃ
ത്വാം ച പ്രാർത്ഥയതേ രാജാ കുരു തസ്യേപ്സിതം പ്രിയേ

പ്രിയേ, ത്രൈലോക്യാധിപതിയായ ശുംഭൻ നിന്റെ രൂപസൗന്ദര്യത്തിൽ മോഹിച്ചിരിക്കുന്നു. നിന്നോട് അപേക്ഷിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ മോഹം സാധിച്ചാലും.

6. ത്യക്ത്വാ മൂർഖസ്വഭാവം ത്വം സമ്മാന്യ വചനം മമ
ഭജ ശുംഭം നിശുംഭം വാ ഹിതമേതദ്ബ്രവീമി തേ

നിന്റെ മൂർഖസ്വഭാവം കളഞ്ഞ് എന്റെ വാക്കുകൾ അനുസരിക്കൂ. നീ ശുംഭനേയോ നിശുംഭനേയോ വരിക്കൂ. നിനക്ക് ഹിതമായിട്ടുള്ളതാണ് ഞാൻ പറയുന്നത്.

7. ശൃംഗാരഃ സർവ്വഥാ സർവൈഃ പ്രാണിഭിഃ പരയാ മുദാ
സേവനീയോ ബുദ്ധിമദ്ഭിർനവാനാമുത്തമോ രസഃ

ബുദ്ധിയുള്ള എല്ലാ ജീവികളും വളരെ ആനന്ദത്തോടെ ഏതു പ്രകാരത്തിലും അനുഭവിക്കേണ്ടതാണ് ശൃംഗാരം. നവരസങ്ങളിൽ ഉത്തമമാണ് അത്.

8. നാഗമിഷ്യതി ചേദ്ബാലേ സംക്രുദ്ധഃ പൃഥിവീപതിഃ
അന്യാനാജ്ഞാകരാൻ പ്രേഷ്യ ബലാന്നേഷ്യതി സാമ്പ്രതം

ബാലേ, നീ ശുംഭസമീപം വരുന്നില്ലെങ്കിൽ രാജാവ് കോപിച്ച് മറ്റു സേവകന്മാരെ അയച്ച് നിന്നെ ബലമായിത്തന്നെ ഇപ്പോൾ കൂട്ടിക്കൊണ്ട് പോകും.

9. കേശേഷ്വാകൃഷ്യതേ നൂനം ദാനവാ ബലദർപ്പിതാഃ
ത്വാം നയിഷ്യന്തി വാമോരു തരസാ ശുംഭസന്നിധൗ

സുന്ദരി, അഹങ്കാരത്തിളപ്പോടെ അസുരന്മാർ നിന്റെ തലമുടിക്ക് ചുറ്റിപ്പിടിച്ചു വലിച്ച് ശുംഭന്റടുത്തേക്ക് നിന്നെ വേഗം കൊണ്ടുപൊയ്ക്കൊള്ളും.

10. സ്വലജ്ജാം രക്ഷ തന്വംഗി സാഹസം സർവ്വഥാ ത്യജ
മാനിതാ ഗച്ഛ തത്പാർശ്വേ മാനപാത്രം യതോ/സി വൈ

സുന്ദരി, സ്വന്തം നാണം കാക്കണം. അതുകൊണ്ട് സാഹസം ഉപേക്ഷിക്കുക. സമ്മാന്യയായി ശുംഭന്റെ അടുത്തേയ്ക്ക് ചെല്ലൂ. എന്തെന്നാൽ നീ മാനിക്കപ്പെടേണ്ടവൾതന്നെയാണ്.

11. ക്വ യുദ്ധം നിശിതൈർബാണൈഃ ക്വ സുഖം രതിസംഗജം
സാരാസാരം പരിച്ഛേദ്യ കുരു മേ വചനം പടു

നിശിതമായ ബാണങ്ങൾ കൊണ്ടുള്ള യുദ്ധം എവിടെ? രതിസംഗത്തിൽനിന്നുണ്ടാകുന്ന സുഖം എവിടെ? രണ്ടും എത്രയോ ഭിന്നം! അതുകൊണ്ട് സത്തും അസത്തും വേർതിരിച്ചറിഞ്ഞതിനുമേൽ ഞാൻ പറയുന്നതുപോലെ യോഗ്യമായത് ചെയ്യൂ.

12. ഭജ ശുംഭം നിശുംഭം വാ ലബ്ധാ/സി പരമം ശുഭം

ശുംഭനെയോ നിശുംഭനെയോ പ്രാപിച്ചാലും നിനക്ക് പരമൈശ്വര്യം നേടാം

ദേവ്യുവാച

സത്യം സൂത മഹാഭാഗ പ്രവക്തും നിപുണോ ഹ്യസി

മഹാഭാഗനായ സൂത നീ സത്യം പറയാൻ സമർത്ഥൻ തന്നെയാണ്.

13. നിശുംഭശുംഭൗ ജാനാമി ബലവന്താവിതി ധ്രുവം
പ്രതിജ്ഞാ മേ കൃതാ ബാല്യാദന്യഥാ സാ കഥം ഭവേത്

ശുംഭനിശുംഭന്മാർ ബലവാന്മാരാണെന്ന് എനിക്ക് തീർച്ചയായും അറിയാം. എങ്കിലും ബാല്യത്തിൽത്തന്നെ ഞാൻ ഒരു പ്രതിജ്ഞ ചെയ്തിട്ടുണ്ട്. അത് തെറ്റിക്കുന്നതെങ്ങനെ?

14. തസ്മാദ്ബ്രൂഹി നിശുംഭം ച ശുംഭം വാ ബലവത്തരം
വിനാ യുദ്ധം ന മേ ഭർത്താ ഭവിതാ കോ/പി സൗഷ്ഠവാത്

അതുകൊണ്ട് നിശുംഭനോടും അധികം ബലവാനായ ശുംഭനോടും പറയണം: യുദ്ധം കൂടാതെ ഞാൻ സമ്മതിച്ചിട്ട് ആരും എന്റെ ഭർത്താവാകുകയില്ലെന്ന്.

15. ജിത്വാ മാം തരസാ കാമം കരം ഗൃഹ്ണാതു സാമ്പ്രതം
യുദ്ധേച്ഛയാ സമായാതാം വിദ്ധി മാമബലാം നൃപ

എന്നെ ജയിച്ചിട്ട് ഇപ്പോൾത്തന്നെ വിവാഹം കഴിച്ചുകൊള്ളട്ടെ. രാജാവേ, യുദ്ധേച്ഛയോടെ ഇവിടെ വന്നിരിക്കുന്ന ഒരു അബലയാണ് ഞാനെന്നു ധരിക്കണം.

16. യുദ്ധം ദേഹി സമർത്ഥോ/സി വീരധർമ്മം സമാചര
ബിഭേഷി മമ ശൂലാച്ചേത് പാതാളം ഗച്ഛ മാ ചിരം

യുദ്ധം ചെയ്യൂ; അതിന് അങ്ങു സമർത്ഥനാണല്ലോ. അങ്ങ് വീരധർമ്മം അനുഷ്ഠിക്കുക. എന്റെ ശൂലത്തെ ഭയപ്പെടുന്നെങ്കിൽ വേഗം പാതാളത്തിലേക്ക് പോകാം.

17. ത്രിദിവം ച ധരാം ത്യക്ത്വാ ജീവിതേച്ഛാ യദസ്തി തേ
ഇതി ദൂത വദാശു ത്വം ഗത്വാ സ്വപതിമാദരാത്

ജീവിക്കണമെന്ന് അങ്ങേയ്ക്ക് ആഗ്രഹമുണ്ടെങ്കിൽ സ്വർഗ്ഗവും ഭൂമിയും വേണ്ടെന്നു വച്ച് അങ്ങനെ പോകണം. ദൂത, ഇങ്ങനെ നിന്റെ പ്രഭുവിനോട്, വേഗം ചെന്ന് ആദരപൂർവം പറയണം.

18. സ വിചാര്യ യഥായുക്തം കരിഷ്യതി മഹാബലഃ
സംസാരേ ദൂതധർമ്മോ/യം യത്സത്യം ഭാഷണം കില

മഹാബലവാനായ അദ്ദേഹം ആലോചിച്ച് യുക്തമായതു ചെയ്തു കൊള്ളും. ജീവിതത്തിൽ സത്യം പറയുക എന്നതാണല്ലോ ദൂതധർമ്മം.

19. ശത്രൗ പത്യൗ ച ധർമ്മജ്ഞ തഥാ ത്വം കുരു മാചിരം

ശത്രുവിനോടും പ്രഭുവിനോടും ഹേ ധർമ്മജ്ഞ, അങ്ങനെയാണു വേണ്ടത്. അമാന്തിക്കാതെ പൊയ്ക്കൊള്ളൂ.

വ്യാസ ഉവാച

അഥ തദ്വചനം ശ്രുത്വാ നീതിമദ്ബലസംയുതം

ആ വാക്കു കേട്ടിട്ട്–നീതിമത്തും സുദൃഢവും,

**20. ഹേതുയുക്തം പ്രഗല്ഭം ച വിസ്മിതഃ പ്രയയൗ തദാ**
**ഗത്വാ ദൈത്യപതിം ദൂതോ വിചാര്യ ച പുനഃ പുനഃ**

യുക്തിയുക്തവും പ്രഗല്ഭവുമായ ആ വാക്കു കേട്ടിട്ട്–വിസ്മയാധീനനായി അവൻ ഉടനെ അവിടെ നിന്നു പോയി. വീണ്ടും വീണ്ടും ആലോചിച്ചു കൊണ്ട് ദൈത്യാധിപന്റെ അടുക്കൽ ചെന്ന് ആ ദൂതൻ,

**21. പ്രണമ്യ പാദയോഃ പ്രഹ്വഃ പ്രത്യുവാച നൃപം ച തം**
**രാജനീതിമയം വാക്യം മൃദുപൂർവം പ്രിയം വചഃ**

പാദങ്ങളിൽ നമസ്കരിച്ചിട്ട്, ആ രാജാവിനോട്, വിനയത്തോടെ രാജനീതിക്ക് അനുസൃതമായി ഇഷ്ടപ്പെടും വണ്ണം മൃദുവായി പറഞ്ഞു.

**ദൂത ഉവാച**

**22. സത്യം പ്രിയം ച വക്തവ്യം തേന ചിന്താപരോഹ്യഹം**
**സത്യം പ്രിയം ച രാജേന്ദ്ര വചനം ദുർലഭം കില**

രാജേന്ദ്ര, സത്യവും പ്രിയവുമാണ് പറയേണ്ടത്. അതുകൊണ്ട് ഞാൻ ചിന്താവിവശനായിരിക്കുന്നു. സത്യവും പ്രിയവും ചേർന്ന വാക്ക് ദുർലഭമായിരിക്കുമല്ലോ.

**23. അപ്രിയം വദതാം കാമം രാജാ കുപ്യതി സർവഥാ**
**സാക്ഷാത് കുതഃ സമായാതാ കസ്യ വാ കിംബലാ/ബലാ**

അപ്രിയം ചൊല്ലുന്നവരോട് രാജാവ് ഏതുവിധേനയും കോപിക്കും. ഈ അബല എവിടെ നിന്നു വന്നു; ആരുടെ പുത്രിയാണ്; എത്രബലമുണ്ട് എന്നൊന്നും നേരിട്ട്,

**24. ന ജ്ഞാനഗോചരം കിഞ്ചിത് കിം ബ്രവീമി വിചേഷ്ടിതം**
**യുദ്ധകാമാ മയാ ദൃഷ്ടാ ഗർവിതാ കടുഭാഷിണീ**

ഒട്ടുമേ അറിയാൻ കഴിയാതെ ഞാൻ എന്തുപറയും? ഒന്നും ചെയ്യുന്നതു കണ്ടില്ല. യുദ്ധം ചെയ്യാൻ ആഗ്രഹിക്കുന്നവളാണെന്നും ഗർവിതയാണെന്നും ക്രൂരമായി സംസാരിക്കുന്നവളാണെന്നും കണ്ടു.

**25. തയാ യത്കഥിതം സമ്യക് തച്ഛൃണുഷ്വ മഹാമതേ**
**മയാ ബാല്യാത് പ്രതിജ്ഞേയം കൃതാ പൂർവം വിനോദതഃ**

മഹാമതേ, അവൾ പറഞ്ഞതെന്താണെന്ന് ശ്രദ്ധിച്ചു കേട്ടാലും. ''ഞാൻ കുട്ടിക്കാലത്ത് പണ്ട് നേരമ്പോക്കായി ഒരു പ്രതിജ്ഞ ചെയ്തിട്ടുണ്ട്;

**26. സഖീനാം പുരതഃ കാമം വിവാഹം പ്രതി സർവ്വഥാ**
**യോ മാം യുദ്ധേ ജയേദദ്ധാ ദർപ്പം ച വിധുനോതി മേ**

സഖികളുടെ മുമ്പിൽ വച്ച് വിവാഹത്തെ സംബന്ധിച്ച്. ആരാണോ എന്നെ യുദ്ധത്തിൽ ജയിക്കുകയും എന്റെ അഹങ്കാരം അടക്കുകയും ചെയ്യുന്നത്,

**27. തം വരിഷ്യാമ്യഹം കാമം പതിം സമബലം കില**
**ന മേ പ്രതിജ്ഞാ മിഥ്യാ സാ കർത്തവ്യാ നൃപസത്തമ**

സമബലനായ അവനെയാണു ഞാൻ ഭർത്താവായി വരിക്കുക, എന്ന്. രാജാവേ, എന്റെ ആ പ്രതിജ്ഞ മിഥ്യയാക്കിതീർക്കരുത്.

**28. തസ്മാദ്യുദ്ധ്യസ്വ ധർമ്മജ്ഞ ജിത്വാ മാം സ്വവ ശം കുരു**
**തഥേതി വ്യാഹൃതം വാക്യം ശ്രുത്വാഹം സമുപാഗതഃ**

അതുകൊണ്ട് ധർമ്മജ്ഞ, യുദ്ധം ചെയ്താലും. ജയിച്ചിട്ട് എന്നെ അധീനപ്പെടുത്തിക്കൊള്ളൂ.'' അവൾ ഇങ്ങനെ പറഞ്ഞതു കേട്ടിട്ടാണ് ഞാൻ ഇങ്ങോട്ടു പോന്നത്.

**29. യഥേച്ഛസി മഹാരാജ തഥാ കുരു തവ പ്രിയം**
**സാ യുദ്ധാർത്ഥം കൃതമതിഃ സായുധാ സിംഹവാഹിനീ**

മഹാരാജാവേ, അങ്ങേയ്ക്ക് ഇഷ്ടമായിട്ടുള്ളത് എന്തോ അതു ചെയ്താലും.അവൾ യുദ്ധം ചെയ്യാൻ തീരുമാനിച്ചിരിക്കുകയാണ്. ആയുധമുണ്ട്. സിംഹാരൂഢയുമാണ്.

**30. നിശ്ചലാ വർത്തതേ ഭൂപ യദ്യോഗ്യം തദ്വിധീയതാം**

അവൾക്ക് ഒരു കുലുക്കവുമില്ല. രാജാവേ, യോഗ്യമായിട്ടുള്ളതു ചെയ്യുക.

## വ്യാസ ഉവാച

**ഇത്യാകർണ്യ വചസ്തസ്യ സുഗ്രീവസ്യ നരാധിപഃ**

ഇങ്ങനെ സുഗ്രീവൻ പറഞ്ഞതു കേട്ട രാജാവ്,

**31. പപ്രച്ഛ ഭ്രാതരം ശൂരം സമീപസ്ഥം മഹാബലം**

അടുത്തു നില്ക്കുന്ന ബലവാനും ശൂരനുമായ സഹോദരനോടു ചോദിച്ചു;

## ശുംഭ ഉവാച

**ഭ്രാതഃ കിമത്ര കർത്തവ്യം ബ്രൂഹി സത്യം മഹാമതേ**

സഹോദര, നീ ബുദ്ധിമാനാണല്ലോ. വാസ്തവം പറയൂ. നാമെന്താണിവിടെ ചെയ്യേണ്ടത്.

**32. നാര്യേകാ യോദ്ധുകാമാ$f$സ്തി സമാഹ്വയതി സാമ്പ്രതം**
**അഹം ഗച്ഛാമി സംഗ്രാമേ ത്വം വാ ഗച്ഛ ബലാന്വിതഃ**

ഒരു പെണ്ണ് ഒറ്റയ്ക്കു വന്നു യുദ്ധത്തിനു വിളിക്കുകയാണിപ്പോൾ. ഞാൻ യുദ്ധത്തിനു പോകാം. അല്ലെങ്കിൽ സൈന്യത്തോടുകൂടി നിനക്കു പോകാം.

**33. യദ്രോചതേ നിശുംഭാദ്യ തത് കർത്തവ്യം മയാ കില**

നിശുംഭ, നിന്റെ ഇഷ്ടമനുസരിച്ചു ചെയ്യാൻ ഞാൻ ഒരുക്കമാണ്.

## നിശുംഭ ഉവാച

**ന മയാ ന ത്വയാ വീര ഗന്തവ്യം രണമൂർദ്ധനി**

വീര, ഞാനോ അങ്ങോ യുദ്ധരംഗത്തേക്കു പോകേണ്ട.

**34. പ്രേഷയസ്വ മഹാരാജ ത്വരിതം ധൂമ്രലോചനം**
**സ ഗത്വാ താം രണേ ജിത്വാ ഗൃഹീത്വാ ചാരുലോനാം**

രാജാവേ, ധ്രൂമ്രലോചനനെ വേഗം അയക്കൂ. അവൻ ചെന്ന് ആ സുന്ദരിയെ യുദ്ധത്തിൽ ജയിച്ച് അവളെയും കൂട്ടിക്കൊണ്ട്,

**35. ആഗമിഷ്യതി ശുംഭോ$f$ത്ര വിവാഹഃ സംവിധീയതാം**

വരും. അതിനുശേഷം ശുംഭൻ ഇവിടെ വച്ച് അവളെ വിവാഹം ചെയ്യട്ടെ.

**വ്യാസ ഉവാച**

**തന്നിശമ്യ വചസ്തസ്യ ശുംഭോ ഭ്രാതുഃ കനീയസഃ**

ആ ഇളയസഹോദരന്റെ വാക്കുകേട്ട ശുംഭൻ,

**36. കോപാത് സംപ്രേഷയാമാസ പാർശ്വസ്ഥം ധൂമ്രലോചനം**

അടുത്തുനിൽക്കുന്ന ധൂമ്രലോചനനെ കോപത്തോടെ അവളുടെ അടുത്തേക്കു പറഞ്ഞയച്ചു.

**ശുംഭഉവാച**

**ധൂമ്രലോചന ഗച്ഛാശു സൈന്യേന മഹതാ*f*വൃതഃ**

ധൂമ്രലോചന, വൻ പടയോടുകൂടി നീ വേഗം പൊയ്ക്കൊള്ളൂ.

**37. ഗൃഹീത്വാ*f*നയ താം മുഗ്ദ്ധാം സ്വ വീര്യമദമോഹിതാം**
**ദേവോ വാ ദാനവോ വാ*f*പി മനുഷ്യോ വാ മഹാബലഃ**

സ്വന്തം കരുത്തിൽ ഊറ്റം കൊള്ളുന്ന അവളെ, ആ സുന്ദരിയെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരണം. മഹാശക്തനായ ദേവനോ ദൈത്യനോ മനുഷ്യനോ ആകട്ടെ,

**38. തത്പാർഷ്ണിഗ്രാഹതാം പ്രാപ്തോ ഹന്തവ്യസ്തരസാ ത്വയാ**
**തത്പാർശ്വവർത്തിനീം കാളീം ഹത്വാ സംഗൃഹ്യ താം പുനഃ**

അവളെ പിന്തുണയ്ക്കാൻ വന്നാൽ അപ്പോൾത്തന്നെ അവനെ നീ കൊല്ലണം. അവളുടെ കൂടെ ഉള്ള കാളിയെയും കൊല്ലണം. പിന്നെ അവളെയും കൂട്ടിക്കൊണ്ട്,

**39. ശീഘ്രമത്ര സമാഗച്ഛ കൃത്വാകാര്യമനുത്തമം**
**രക്ഷണീയാ ത്വയാ സാധ്വീ മുഞ്ചന്തീ മൃദുമാർഗ്ഗണാൻ**

അത്യുത്തമമായ ആ കാര്യം നിർവഹിച്ചിട്ട്, വേഗം ഇവിടെ വരണം. മൃദുബാണങ്ങൾ പ്രയോഗിക്കുന്ന അവളെ തീക്ഷ്ണബാണങ്ങൾ കൊണ്ടു മുറിപ്പെടുത്താതെ കാക്കണം.

**40. യത്നേന മഹതാ വീര മൃദുദേഹാ കൃശോദരീ**
**തത്സഹായാശ്ച ഹന്തവ്യാ യേ രണേ ശസ്ത്രപാണയഃ**

വീര, അതിൽ വളരെ ശ്രദ്ധിക്കണം. സുന്ദരിയായ അവളുടെ ദേഹം മൃദുവാണ്. അവളെ സഹായിക്കാൻ ആയുധവുമേന്തിവരുന്നവരെയും കൊല്ലണം.

**41. സർവ്വഥാ സാ ന ഹന്തവ്യാ രക്ഷണീയാ പ്രയത്നതഃ**

ഏതുവിധത്തിലും യത്നിച്ച് അവളെ കൊല്ലാതെ രക്ഷിക്കണം.

**വ്യാസ ഉവാച**

**ഇത്യാദിഷ്ടസ്തദാ രാജ്ഞാ തരസാ ധൂമ്രലോചനഃ**

ഇങ്ങനെ രാജകല്പന കിട്ടിയ ഉടൻതന്നെ ധൂമ്രലോചനൻ,

**42. പ്രണമ്യ ശുംഭം സൈന്യേന വൃതഃ ശീഘ്രം യയൗ രണേ**
**അസാധൂനാം സഹസ്രാണാം ഷഷ്ട്യാ തേഷാം വൃതസ്തഥാ**

ശുംഭനെ വണങ്ങിയിട്ട് ദുഷ്ടന്മാരായ ആറായിരം സൈന്യങ്ങളോടുകൂടി വേഗം പോർക്കളത്തിലേക്കു പോയി.

43. സ ദദർശ തതോ ദേവീം രമ്യോപവനസംസ്ഥിതാം
ദൃഷ്ട്വാ താം മൃഗശാബാക്ഷീം വിനയേന സമന്വിതഃ

അവിടെ ചെന്നപ്പോൾ, രമ്യമായ ഉപവനത്തിലിരിക്കുന്ന ദേവിയെ അവൻ ദർശിച്ചു. ആ പേടമാൻ മിഴിയെകണ്ട അവൻ വിനയാന്വിതനായി,

44. ഉവാച വചനം ശ്ലക്ഷ്ണം ഹേതുമദ്രസഭൂഷിതം
ശൃണു ദേവി മഹാഭാഗേ ശുംഭസ്ത്വദ്വിരഹാതുരഃ

മൃദുവായും യുക്തിയുക്തമായും രസാത്മകമായും ഇങ്ങനെ പറഞ്ഞു: മഹാഭാഗേ, ദേവി,കേൾക്കൂ; ശുംഭൻ നിന്നെ കാണാഞ്ഞു വിരഹദു:ഖിതനായിരിക്കുകയാണ്.

45. ദൂതം പ്രേഷിതവാൻ പാർശ്വേ തവ നീതിവിശാരദഃ
രസഭംഗഭയോദ്വിഗ്നഃ സാമപൂർവ്വം ത്വയി സ്വയം

നീതിജ്ഞനായ അദ്ദേഹം നിന്റെ അടുത്തേക്ക് ഒരു ദൂതനെ അയച്ചിട്ടുണ്ടായിരുന്നു. രസഭംഗഭയത്താൽ ഉൽക്കണ്ഠിതനായ അദ്ദേഹം നിന്നോടു സാമപൂർവ്വം സംസാരിക്കാൻ വിട്ടതാണ് അവനെ.

46. തേനാ*f*ഗത്യ വചഃ പ്രോക്തം വിപരീതം വരാനനേ
വചസാ തേന മേ ഭർത്താ ചിന്താവിഷ്ടമനാ നൃപഃ

ഹേ സുന്ദരി, അവൻ മടങ്ങിവന്നു പറഞ്ഞത് വിപരീതമായിട്ടാണ്. അവന്റെ വാക്കുകേട്ട് ചിന്താവിഷ്ടനായിത്തീർന്ന എന്റെ പ്രഭുവും രാജാവുമായ,

47. ബഭൂവ രസമാർഗ്ഗജ്ഞേ ശുംഭഃ കാമവിമോഹിതഃ
ദൂതേന തേന ന ജ്ഞാതം ഹേതുഗർഭം വചസ്തവ

ശുംഭൻ, രസമർമ്മജ്ഞേ, കാമ മോഹിതനായിത്തീർന്നു. നിന്റെ യുക്തിഗർഭിതമായി വാക്ക് ആ ദൂതന് മനസ്സിലായില്ല.

48. യോ മാം ജയതി സംഗ്രാമേ യദുക്തം കഠിനം വചഃ
ന ജ്ഞാതസ്തേന സംഗ്രാമോ ദ്വിവിധഃ ഖലു മാനിനി

യുദ്ധത്തിൽ ആരാണോ എന്നെ ജയിക്കുന്നതെന്നു ഒരു കഠിന വാക്കു നീ പറഞ്ഞില്ലേ? അത് അവൻ വേണ്ട പോലെ ധരിച്ചില്ല. ഹേ സുന്ദരി, യുദ്ധം രണ്ടുവിധത്തിലുണ്ടല്ലോ.

49. രതിജോ *f* ഥോത്സാഹജശ്ച പാത്രഭേദേ വിവക്ഷിതഃ
രതിജസ്ത്വയി വാമോരു ശത്രോരുത്സാഹജഃ സ്മൃതഃ

രതിജമെന്നും പിന്നെ ഉത്സാഹജമെന്നും. രണ്ടും യുദ്ധം തന്നെ. പാത്രഭേദമനുസരിച്ചാണ് പറഞ്ഞിരിക്കുന്നത് എന്നുമാത്രം. നിന്നെപ്പോലുള്ളവരോടു ചെയ്യുന്നത് രതിജം; ശത്രുക്കളോടു ചെയ്യു ന്നത് ഉത്സാഹജം.

50. സുഖദഃ പ്രഥമഃ കാന്തേ ദു:ഖദശ്ചാരിജഃ സ്മൃതഃ
ജാനാമ്യഹം വരാരോഹേ ഭവത്യാ മാനസം കില

സുമുഖി, ആദ്യത്തേത് സുഖം നൽകുന്നതാണ് മറ്റേത്; ശത്രുക്കളിൽ നിന്ന് ദു:ഖം ഉണ്ടാവുന്നതും. ഹേ വരാംഗി നിന്റെ മനോഭാവം എനിക്കു മനസ്സിലായിക്കഴിഞ്ഞു.

51. രതിസംഗ്രാമഭാവസ്തേ ഹൃദയേ പരിവർത്തതേ
ഇതി തജ്ഞം വിദിത്വാ മാം ത്വത്സകാശം നരാധിപഃ

രതിയുദ്ധത്തിനുള്ള ആഗ്രഹമാണ് നിന്റെ മനസിൽ കിടന്ന് അലതല്ലുന്നത്. ഇതെനിക്കറിയാം എന്നു മലസ്സിലാക്കിയിട്ടാണ് രാജാവ് എന്നെ നിന്റെ അടുക്കലേക്ക്,

**52. പ്രേഷയാമാസ ശുംഭോ$f$ദ്യ ബലേന മഹതാ$f$വൃതം**
**ചതുരാസി മഹാഭാഗേ ശൃണു മേ വചനം മൃദു**

അയച്ചിരിക്കുന്നത്. ശുംഭൻ എന്നോടൊപ്പം ഒരു വലിയ സേനയെയും അയച്ചിട്ടുണ്ട്. മഹാഭാഗേ, നീ സമർത്ഥയാണല്ലോ. അതുകൊണ്ട് ഞാൻ പറയുന്ന മൃദുമായ വാക്കു കേൾക്കു.

**53. ഭജ ശുംഭം ത്രിലോകേശം ദേവദർപ്പനിബർഹണം**
**പട്ടരാജ്ഞീ പ്രിയാ ഭൂത്വാ ഭുംക്ഷ്വ ഭോഗാനനുത്തമാൻ**

ദേവന്മാരുടെ മദം കെടുത്തിയ ത്രിലോകേശനായ ശുംഭനെ നീ വരിക്കൂ. പ്രീയപ്പെട്ട പട്ടമഹിഷിയായി ത്തീർന്ന് അത്യുത്തമ ഭോഗങ്ങളെല്ലാം അനുഭവിക്കൂ.

**54. ജേഷ്യതി ത്വാം മഹാബാഹുഃ ശുംഭഃ കാമബലാർത്ഥവിത്**
**വിചിത്രാൻ കുരുഹാവാംസ്ത്വം സോ$f$പി ഭാവാൻ കരിഷ്യതി**

കാമകലാമർമ്മജ്ഞനും മഹാബാഹുവുമായ ശുംഭൻ നിന്നെ ജയിക്കും. വിചിത്രഭാവങ്ങൾ നീ കാട്ടൂ; അപ്പോൾ അവനും ആ ഭാവങ്ങൾ കാട്ടും.

**55. ഭവിഷ്യതി കാളികേയം തത്ര വൈ നർമ്മസാക്ഷിണീ**
**ഏവം സംഗരയോഗേന പതിർ മേ പരമാർത്ഥവിത്**

ഈ കാളികയും അതിൽ നർമ്മസാക്ഷിയായിരിക്കട്ടെ. പരമാർത്ഥവേദിയായ എന്റെ പ്രഭു യുദ്ധോദ്യമത്തിൽ,

**56. ജിത്വാ ത്വാം സുഖശയ്യായാം പരിശ്രാന്താം കരിഷ്യതി**
**രക്തദേഹാം നഖാഘാതൈർദന്തൈശ്ച ഖണ്ഡിതാധരാം**

നിന്നെ ജയിച്ച് സുഖത്തിന്റെ തളിർ മെത്തയിൽ തളർത്തിയിടും. നഖക്ഷതങ്ങൾ കൊണ്ട് ദേഹത്തു ചോരപൊടിയും. ദന്തക്ഷതംകൊണ്ട് അധരംമുറിയും.

**57. സ്വേദക്ലിന്നാം പ്രഭഗ്നാം ത്വാം സംവിധാസ്യതി ഭൂപതിഃ**
**ഭവിതാ മാനസഃ കാമോ രതിസംഗ്രാമജസ്തവ**

ആ രാജാവു നിന്നെ വിയർപ്പിൽ കുളിപ്പിച്ച് വീഴ്ത്തും. രതിയുദ്ധത്തിനുള്ള നിന്റെ മനസ്സിലെ കാമം അങ്ങനെ ശമിപ്പിക്കാം.

**58. ദർശനാദ്വശ ഏവാസ്തേ ശുംഭഃ സർവ്വാത്മനാ പ്രിയേ**
**വചനം കുരു മേ പത്ഥ്യം ഹിതകൃച്ചാപി പേശലം**

കാഴ്ചയിൽത്തന്നെ ശുംഭൻ സർവ്വാത്മനാ നിനക്കുവശഗനാകും. ഹിതവും പത്ഥ്യവും മധുരവുമായ എന്റെ വാക്ക് അനുസരിക്കൂ.

**59. ഭജ ശുംഭം ഗണാദ്ധ്യക്ഷം മാനനീയാതി മാനിനീ**
**മന്ദഭാഗ്യാശ്ച തേ നൂനം ഹ്യസ്ത്രയുദ്ധപ്രിയാശ്ച യേ**

ഗണാദ്ധ്യക്ഷനായ ശുംഭനെ വേട്ട് നീ മാന്യകൾക്ക് സമ്മാന്യയായിത്തീരുക. അസ്ത്രയുദ്ധത്തിൽ പ്രിയമുള്ളവർ ഭാഗ്യം കെട്ടവർ തന്നെ; തീർച്ച.

60. ന തദർഹാസി കാന്തേ ത്വം സദാ സുരതവല്ലഭേ
അശോകം കുരു രാജാനം പാദഘാതവികാസിതം
ബകുളം സീധുയോഗേന തഥാ കുരബകം കുരു

രതിപ്രിയേ, നീ അതിനു യോഗ്യയല്ല. നീ ആ രാജാവിനെ ചവിട്ടേറ്റുവികസിപ്പിക്കുന്ന അശോകം പോലെ സന്തുഷ്ടനും മുഖാസവസേചനം കൊണ്ട് തളിർക്കുന്ന ഇലഞ്ഞിയും ചെറങ്കുറിഞ്ഞിയും പോലെ ഉല്ലാസവാനുമാക്കിയാലും.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ചതുർവിംശോ*f*ദ്ധ്യായഃ

# അഥ പഞ്ചവിംശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. ഇത്യുക്ത്വാ വിരരാമാസൗ വചനം ധൂമ്രലോചനഃ
പ്രത്യുവാച തദാ കാളീ പ്രഹസ്യ ലളിതം വചഃ

ഇങ്ങനെ ആ ധൂമ്രലോചനൻ പറഞ്ഞു നിർത്തിയപ്പോൾ കാളി ചിരിച്ചുകൊണ്ട് വളരെ ലാഘവത്തോടെ മറുപടി പറഞ്ഞു.

2. വിദൂഷകോ*f*സി ജാല്മ ത്വം ശൈലൂഷ ഇവ ഭാഷസേ
വൃഥാ മനോരഥാംശ്ചിത്തേ കരോഷി മധുരം വദൻ

വിവരം കെട്ടവനേ, നീ ഒരു വിദൂഷകനാണ്; ഒരു നടനെപ്പോലെയാണല്ലോ നീ സംസാരിക്കുന്നത്. മധുരമായി പറയുന്ന നിന്റെ മനസ്സിൽ വച്ചിരുക്കുന്ന മനോരഥങ്ങൾ വെറുതേയാണ്.

3. ബലവാൻ ബലസംയുക്തഃ പ്രേഷിതോ*f*സി ദുരാത്മനാ
കുരു യുദ്ധം വൃഥാ വാദം മുഞ്ച മൂഢമതേ*f*ധുനാ

ബലവാനായ ആ ദുഷ്ടൻ സൈന്യങ്ങളോടുകൂടി അയച്ചിരുക്കുകയാണു നിന്നെ. അതുകൊണ്ട് എടാ വിഡ്ഢി, വെറുതേ ചിലയ്ക്കാതെ വേഗം യുദ്ധത്തിനൊരുങ്ങിക്കോ.

4. ഹത്വാ ശുംഭം നിശുംഭം ച ത്വദന്യാൻ വാ ബലാധികാൻ
ദേവീ ക്രുദ്ധാ ശരാഘാതൈർ വ്രജിഷ്യതി നിജാലയം

ശുംഭനെയും നിശുംഭനെയും നിന്നെക്കാൾ ബലവാന്മാരായ മറ്റു ദൈത്യന്മാരെയും ക്രുദ്ധയായ ദേവി ശരങ്ങൾ പ്രയോഗിച്ചു കൊന്നിട്ട് സ്വസ്ഥാനത്തേക്കു പോകും.

5. ക്വാ*f*സൗ മന്ദമതിഃ ശുംഭഃ ക്വ വാ വിശ്വവിമോഹിനീ
അയുക്തഃ ഖലു സംസാരേ വിവാഹവിധിരേതയോഃ

ആ മന്ദബുദ്ധിയായ ശുംഭനെവിടെ? ഈ വിശ്വമോഹിനിയെവിടെ? ഈ ജീവിതത്തിൽ ഇവർ തമ്മിലുള്ള വിവാഹം ഒരിക്കലും യോജിച്ചതല്ല.

6. സിംഹീ കിം ത്വതികാമാർത്താ ജംബുകം കുരുതേ പതിം
കരിണീ ഗർദ്ദഭം വാപി ഗവയം സുരഭിഃ കിമു

അതികാമിയാണെങ്കിലും പെൺസിംഹം കുറുക്കനെയും പിടിയാന കഴുതയെയും കാമധേനു കാട്ടു മാനിനെയും ഭർത്താവാക്കുമോ?

7. ഗച്ഛ ശുംഭം നിശുംഭം ച വദ സത്യം വചോ മമ
കുരു യുദ്ധം ന ചോദ്യാഹി പാതാളം തരസാധുനാ

ഞാൻ പറഞ്ഞ യാഥാർത്ഥ്യം ശുംഭനോടും നിശുംഭനോടും ചെന്നു പറയണം 'യുദ്ധം ചെയ്തോളൂ; അല്ലെങ്കിൽ ഉടൻതന്നെ പാതാളത്തിലേക്കു പൊയ്ക്കോളൂ' എന്ന്.

## വ്യാസ ഉവാച

8. കാളികായാ വചഃശ്രുത്വാ സ ദൈത്യോ ധൂമ്രലോചനഃ
താമുവാച മഹാഭാഗ ക്രോധസംരക്തലോചനഃ

മഹാഭാഗനായ രാജാവേ, കാളിക പറഞ്ഞതു കേട്ട് കോപത്താൽ കണ്ണു ചെമന്ന്, ദൈത്യനായ ധൂമ്രലോചനൻ അവളോടു പറഞ്ഞു.

9. ദുർദർശേ ത്വാം നിഹത്യാജൗ സിംഹം ച മദഗർവിതം
ഗൃഹീത്വൈനാം ഗമിഷ്യാമി രാജാനം പ്രത്യഹം കില

വിരൂപേ, നിന്നെയും മദമത്തനായ സിംഹത്തെയും യുദ്ധത്തിൽ കൊന്നിട്ട് ഇവളെയും കൂട്ടിക്കൊണ്ട് ഞാൻ രാജാവിന്റെ അടുത്തേക്കു പോകും.

10. രസഭംഗഭയാത് കാളി ബിഭേമി ത്വിഹ സാമ്പ്രതം
നോ ചേത്ത്വാം നിശിതൈർ ബാണൈർഹൻമ്യദ്യ കലഹപ്രിയേ

കാളി, രസഭംഗം ഉണ്ടാകുമല്ലോ ഇപ്പോൾ എന്നാണെന്റെ ഭയം. എടീ ശണ്ഠയ്ക്കൊരുമ്പെട്ടവളേ, അല്ലെങ്കിൽ ഇപ്പോൾതന്നെ ഞാൻ നിന്നെ കൂരമ്പുകൾകൊണ്ട് കൊന്നേനേ.

## കാളികോവാച

11. കിം വികത്ഥസി മന്ദാത്മന്നായം ധർമ്മോ ധനുഷ്മതാം
സ്വശക്ത്യാ മുഞ്ച വിശിഖാൻ ഗന്താസി യമസംസദി

വിഡ്ഢി, എന്തിനിങ്ങനെ പൊങ്ങച്ചം പറയുന്നു? ഇത് വില്ലാളികളുടെ ധർമ്മമല്ല. തന്റേടത്തോടെ അമ്പുകൾ പ്രയോഗിക്ക്. നിനക്ക് വേഗം യമപുരിക്ക് പോകാം.

## വ്യാസ ഉവാച

12. തച്ഛ്രുത്വാ വചനം ദൈത്യഃ സംഗൃഹ്യ കാർമ്മുകം ദൃഢം
കാളികാം താം ശരാസാരൈർവവർഷാതിശിലാശിതൈഃ

അതുകേട്ടപ്പോൾ ദൈത്യൻ ഉറപ്പുള്ള വില്ലെടുത്ത് കുലച്ച് അത്യന്തം തീക്ഷ്ണമായ ശരങ്ങൾ കാളിയുടെ നേർക്ക് വർഷിക്കാൻ ആരംഭിച്ചു.

13. ദേവാസ്തു പ്രേക്ഷകാസ്തത്ര വിമാനവരസംസ്ഥിതാഃ
താംസ്തുവന്തോ ജയേത്യൂചുർദേവീം ശക്രപുരോഗമാഃ

ദേവന്മാർ പ്രേക്ഷകരായി വിമാനത്തിൽ കയറി ആകാശത്തു നിരന്നു. ദേവേന്ദ്രാദിദേവന്മാർ ജയശബ്ദം മുഴക്കി ദേവിയെ സ്തുതിച്ചു.

14. തയോഃ പരസ്പരം യുദ്ധം പ്രവൃത്തം ചാതിദാരുണം
ബാണഖഡ്ഗഗദാശക്തിമുസലാദിഭിരുത്ക്കടം

അവർ തമ്മിൽ, അമ്പ്, വാള്, ഗദ, വേല്, ഉലക്ക തുടങ്ങിയവ കൊണ്ടുള്ള അതിഭയങ്കരമായ യുദ്ധം നടന്നു.

**15. കാളികാ ബാണപാതൈസ്തു ഹത്വാ പൂർവ്വം ഖരാനഥ**
**ബഭഞ്ജ തദ്രഥം വ്യൂഢം ജഹാസ ച മുഹുർമുഹുഃ**

അസ്ത്രങ്ങൾ പ്രയോഗിച്ച് ആദ്യം കാളിക കഴുതകളെ കൊന്നു. പിന്നെ അവന്റെ സജ്ജമായ രഥം തകർത്തു. എന്നിട്ട് വീണ്ടും വീണ്ടും അട്ടഹസിച്ചു.

**16. സ ചാന്യം രഥമാരൂഢഃ കോപേന പ്രജ്വലന്നിവ**
**ബാണവൃഷ്ടിം ചകാരോഗ്രാം കാളികോപരി ഭാരത**

കോപത്താൻ ഉജ്വലിക്കുന്നവനെപ്പോലെ അവൻ വേറൊരു രഥത്തിൽ കയറി കാളിയുടെ നേർക്ക് ഉഗ്രമായ ശരവർഷം തുടങ്ങി.

**17. സാ ഽപി ചിച്ഛേദ തരസാ തസ്യ ബാണാനസംഗതാൻ**
**മുമോചാന്യാനുഗ്രവേഗാൻ ദാനവോപരി കാളികാ**

അവൾ ആ ബാണങ്ങളെല്ലാം അടുത്തെത്തും മുമ്പു മുറിച്ചു കളഞ്ഞിട്ട് അത്യധികം വേഗമുള്ള ഉഗ്രബാണങ്ങൾ ആ ദാനവന്റെ നേർക്കും തൊടുത്തുവിട്ടു.

**18. തൈർബാണൈർ നിഹതാസ്തസ്യ പാർഷ്ണിഗ്രാഹാഃ സഹസ്രശഃ**
**ബഭഞ്ജ ച രഥം വേഗാത് സൂതം ഹത്വാ ഖരാനപി**

ആ ബാണങ്ങളാൽ അവന്റെ ആയിരക്കണക്കിനുണ്ടായിരുന്ന സഹായികൾ കൊല്ലപ്പെട്ടു. അവൾ വേഗം സൂതനെയും കഴുതകളെയും കൊന്ന് രഥവും തകർത്തു.

**19. ചിച്ഛേദ തദ്ധനുഃ സദ്യോ ബാണൈരുരഗസന്നിഭൈഃ**
**മുദം ചക്രേ സുരാണാം സാ ശംഖനാദം തഥാ ഽ കരോത്**

പിന്നെ, സർപ്പതുല്യങ്ങളായ ബാണങ്ങളാൽ അവന്റെ വില്ലു മുറിച്ചിട്ട് ദേവന്മാരെ ആനന്ദിപ്പിക്കുമാറ് ശംഖനാദം മുഴക്കി.

**20. വിരഥഃ പരിഘം ഗൃഹ്യ സർവലോഹമയം ദൃഢം**
**ആജഗാമ രഥോപസ്ഥം കുപിതോ ധൂമ്രലോചനഃ**

രഥം തകർന്നപ്പോൾ രഥത്തിൽ വച്ചിരുന്ന ലോഹമയവും ദൃഢവുമായ ഒരു പരിഘയും കൈയിലേന്തി ധൂമ്രലോചനൻ കോപത്തോടെ പാഞ്ഞുവന്നു.

**21. വാചാ നിർഭർത്സയൻ കാളിം കരാളഃ കാലസന്നിഭഃ**
**അദ്യൈവ ത്വാം ഹനിഷ്യാമി കുരൂപേ പിംഗലോചനേ**

കാലനുതുല്യം ഭയങ്കരനായ അവൻ കാളിയെ ശകാരിച്ചു. എടീ കുരൂപേ, പൂച്ചക്കണ്ണീ, നിന്നെ ഞാൻ ഇപ്പോൾത്തന്നെ കൊല്ലുന്നുണ്ട്.

**22. ഇത്യുക്ത്വാ സഹസാ ഽ ഗത്യ പരിഘം ക്ഷിപതേ യദാ**
**ഹുങ്കാരേണൈവ തം ഭസ്മ ചകാര തരസാംബികാ**

എന്നുപറഞ്ഞുകൊണ്ട് ഓടിവന്ന് പരിഘം അവളുടെ നേർക്കു പ്രയോഗിക്കാൻ ഓങ്ങിയപ്പോൾത്തന്നെ അംബിക ഒരു ഹുങ്കാരത്താൽ അവനെ ഭസ്മമാക്കിക്കളഞ്ഞു.

**23. ദൃഷ്ട്വാ ഭസ്മീകൃതം ദൈത്യം സൈനികാ ഭയവിഹ്വലാഃ**
**ചക്രുഃ പലായനം സദ്യോ ഹാതാതേത്യബ്രുവൻ പഥി**

അവൻ ഭസ്മമായതു കണ്ട് ഭയാകുലരായ സൈനികർ, അയ്യോ ! അച്ഛോ ! എന്നു വിളിച്ചു കരഞ്ഞുകൊണ്ട് വഴിനിളെ ഓടി.

24. ദേവാസ്തം നിഹതം ദൃഷ്ട്വാ ദാനവം ധൂമ്രലോചനം
മുമുചുഃ പുഷ്പവൃഷ്ടിം തേ മുദിതാ ഗഗനേ സ്ഥിതാഃ

ധൂമ്രലോചനൻ എന്ന അസുരൻ കൊല്ലപ്പെട്ടതു കണ്ട ദേവന്മാർ സന്തുഷ്ടരായി ആകാശത്തു നിന്ന് പുഷ്പവൃഷ്ടി ചെയ്തു

25. രണഭൂമിസ്തദാ രാജൻ ദാരുണാ സമപദ്യത
നിഹതൈർദാനവൈരശ്വൈഃ ഖരൈശ്ച വാരണൈസ്തഥാ

അപ്പോഴേക്കും കൊല്ലപ്പെട്ട ദാനവരുടെയും കുതിരകളുടെയും കഴുതകളുടെയും ആനകളുടെയും ശവങ്ങൾ കൊണ്ട് ആ പോർക്കളം അത്യന്തം ഭയാനകമായിത്തീർന്നു.

26. ഗൃധ്രാഃ കാകാ വടാഃ ശ്യേനാ വരഘാ ജംബുകാസ്തഥാ
നനൃതുശ്ചുക്രുശുഃ പ്രേതാൻ പതിതാൻ രണഭൂമിഷു

രണഭൂമിയിൽ വീണുകിടക്കുന്ന ശവങ്ങൾ കണ്ട് കഴുകന്മാരും കാക്കകളും വടവരഘാദി പിശാചുക്കളും പരുന്തും കുറുനരികളും നൃത്തം ചെയ്യുകയും ആക്രോശിക്കുകയും ചെയ്തു.

27. അംബികാ തദ്രണസ്ഥാനം ത്യക്ത്വാ ദൂരസ്ഥലാന്തരേ
ഗത്വാ ചകാര ചാപ്യുഗ്രം ശംഖനാദം ഭയപ്രദം

അംബിക ആ രണഭൂമി വിട്ട് വേറൊരു സ്ഥലത്തേക്കു ചെന്ന് ഉഗ്രവും ഭയപ്രദവുമായ ശംഖനാദം മുഴക്കി.

28. തം ശ്രുത്വാ ദരശബ്ദം തു ശുംഭഃ സദ്മനി സംസ്ഥിതഃ
ദൃഷ്ട്വാഥ ദാനവാൻ ഭഗ്നാനാഗതാൻ രുധിരോക്ഷിതാൻ

ഗൃഹത്തിലിരുന്ന ശുംഭൻ ആ ശബ്ദം കേട്ടു. അപ്പോഴേക്കും മുറിവേറ്റ് രക്തം ഒലിപ്പിച്ചു കൊണ്ട് ഓടിവരുന്ന ദാനവന്മാരെ കാണുകയും ചെയ്തു.

29. ഛിന്നപാദകരാക്ഷാംശ്ച മഞ്ചകാരോപിതാനപി
ഭഗ്നപൃഷ്ഠകടിഗ്രീവാൻ ക്രന്ദമാനാനനേകശഃ

കാലും കൈയും ഒടിഞ്ഞ്, കണ്ണും പൊട്ടി, നടുവും പുറവും തകർന്ന്, കഴുത്തൊടിഞ്ഞ്, വാവിട്ടു കരയുന്ന അനേകം പേരെ കയറ്റിക്കൊണ്ടു വരുന്ന മഞ്ചലുകൾ

30. വീക്ഷ്യ ശുംഭോ നിശുംഭശ്ച ക്വ ഗതോ ധൂമ്രലോചനഃ
കഥം ഭഗ്നാഃ സമയാതാ നാനീതാ കിം വരാനനാ

കണ്ടിട്ട് ശുംഭനും നിശുംഭനും അവരോടു ചോദിച്ചുഃ ധൂമ്രലോചനൻ എവിടെ? ഇങ്ങനെ മുറിവേറ്റുവരാൻ എന്തുപറ്റി? ആ സുന്ദരിയെ കൊണ്ടു വന്നില്ലേ?

31. സൈന്യം കുത്രഗതം മന്ദാഃ കഥയന്തു യഥോചിതം
കസ്യായം ശംഖനാദോഽത്ര ശ്രൂയതേ ഭയവർദ്ധനഃ

വിഢ്ഢികളേ വാസ്തവം പറയിൻ. സൈന്യം എവിടെ പോയി? ഭയം വർദ്ധിപ്പിക്കുന്ന ആ ശംഖനാദം കേൾക്കുന്നത് ആരുടെയാണ്?

ഗണാ ഊചുഃ

32. ബലം ച പാതിതം സർവ്വം നിഹതോ ധൂമ്രലോചനഃ
കൃതം കാളികയാ കർമ്മ രണഭൂമാവമാനുഷം

സൈന്യങ്ങളെല്ലാം നശിപ്പിക്കപ്പെട്ടു. ധൂമ്രലോചനനും കൊല്ലപ്പെട്ടു. പോർക്കളത്തിൽ കാളിക അമാനുഷമായ കർമ്മമാണു ചെയ്തത്.

33. ശംഖനാദോംബികായാസ്തു ഗഗനം വ്യാപ്യ രാജതേ
ഹർഷദഃ സുരസംഘാനാംദാനവാനാം ച ശോകകൃത്

അംബിക മുഴക്കിയതാണ് ആ ശംഖധ്വനി. ദേവഗണങ്ങൾക്ക് ഹർഷവും അസുരന്മാർക്ക് ശോകവും ഉണ്ടാക്കുന്ന ശംഖ നാദം ദ്യോവിലോളം വ്യാപിച്ചിട്ടുണ്ട്.

34. യദാ നിപാതിതാഃ സർവ്വേ തേന കേസരിണാ വിഭോ
രഥാ ഭഗ്നാ ഹയശ്ചൈവ ബാണപാതൈർവിനാശിതാഃ

വിഭോ, ആ സിംഹം എല്ലാവരെയും വീഴ്ത്തിയപ്പോൾ ബാണങ്ങൾ കൊണ്ട് രഥങ്ങളെല്ലാം തകർന്നു. കുതിരകളും കൊല്ലപ്പെട്ടു.

35. ഗഗനസ്ഥാഃ സുരാശ്ചക്രുഃ പുഷ്പവൃഷ്ടിം മുദാന്വിതാ?
ദൃഷ്ട്വാ ഭഗ്നം ബലം സർവ്വം പാതിതം ധൂമ്രലോചനം

സൈന്യങ്ങൾ എല്ലാം നശിച്ചതും ധൂമ്രലോചനൻ വീഴ്ത്തപ്പെട്ടതും കണ്ട ദേവഗണം ആകാശത്തു നിന്ന് പുഷ്പവൃഷ്ടി ചെയ്തു.

36. നിശ്ചയസ്തു കൃതോഽസ്മാഭിർ ജയോ നൈവ ഭവേദിതി
വിചാരം കുരു രാജേന്ദ്ര മന്ത്രിഭിർമന്ത്രവിത്തമൈഃ

രാജേന്ദ്ര, ജയിക്കാൻ കഴിയുകയില്ലെന്ന് അപ്പോൾത്തന്നെ ഞങ്ങൾ നിശ്ചയിച്ചു. മന്ത്രാലോചനാ വിദഗ്ധരായ മന്ത്രിമാരുമായി അങ്ങ് കൂടിയാലോചിച്ചാലും.

37 വിസ്മയോഽയം മഹാരാജ യദേകാ ജഗദംബികാ
ഭവദ്ഭിഃ സഹ യുദ്ധായ സംസ്ഥിതാ സൈന്യവർജിതാ

മഹാരാജാവേ, ഇതാണ് അദ്ഭുതം. ജഗദംബിക ഒറ്റയ്ക്ക് സൈന്യങ്ങളൊന്നും ഇല്ലാതെ ഭവാന്മാരോടു പൊരുതാൻ നില്ക്കുന്നു !

38. നിർഭയൈകാകിനീ ബാലാ സിംഹാരൂഢാ മദോത്കടാ
ചിത്രമേതന്മഹാരാജ ഭാസതേഽദ്ഭുതമഞ്ജസാ

നിർഭയയായി ഒറ്റയ്ക്കൊരു പെണ്ണ് സിംഹത്തിന്റെ പുറത്തു കയറി അഹങ്കാരത്തിമിർപ്പോടെ പൊരുതാൻ വന്നിരിക്കുന്നു. ! മഹാരാജാവേ, ഇതു വിചിത്രമാണ്. അത്യന്തം അദ്ഭുതവുമാണ്.

39. സന്ധിർവാ വിഗ്രഹോ വാഽദ്യ സ്ഥാനം നിര്യാണമേവ ച
മന്ത്രയിത്വാ മഹാരാജ കുരു കാര്യം യഥാരുചി

സന്ധിയോ യുദ്ധമോ അതോ ഇവിടെ നിന്ന് ഓടിപ്പോകുകയോ വേണ്ടതെന്ന്, മഹാരാജാവേ, മന്ത്രിമാരുമായി കൂടിയാലോചിച്ച് ഇഷ്ടം പോലെ ചെയ്താലും.

40. തത്സന്നിധൗ ബലം നാസ്തി തഥാപി ശത്രുതാപന
പാർഷ്ണിഗ്രാഹാഃ സുരാഃ സർവ്വേ ഭവിഷ്യന്തി കിലാപദി

അവളുടെ അടുത്ത് സൈന്യമില്ല. അങ്ങ് ശത്രുസംഹർത്താവാണ്. എന്നിരുന്നാലും പറയുകയാണ്. ആപത്തുവരുമ്പോൾ അവൾക്കു തുണയായി ദേവന്മാരെല്ലാം ഉണ്ടാവില്ലേ?

**41. സമയേ തത്സമീപസ്ഥൗ ജ്ഞാതൗ ച ഹരിശങ്കരൗ**
**ലോകപാലാഃ സമീപേƒദ്യ വർത്തന്തേ ഗഗനേ സ്ഥിതാഃ**

ഹരിശങ്കരന്മാർ യഥാസമയം സഹായിക്കാൻ അവളുടെ സമീപത്ത് എത്തും. ലോകപാലന്മാർ സഹായിക്കാനായി അടുത്തുതന്നെ ആകാശത്തായി നില്പുണ്ട്.

**42. രക്ഷോഗണാശ്ച ഗന്ധർവ്വാഃ കിന്നരാ മാനുഷാസ്തഥാ**
**തത്സഹായാശ്ച മന്തവ്യാഃ സമയേ സുരതാപന**

ഹേ ദേവഭയങ്കര, സമയമാകുമ്പോൾ രക്ഷസ്സുകളും ഗന്ധർവന്മാരും കിന്നരന്മാരും അതുപോലെ മനുഷ്യരും അവളുടെ സഹായത്തിന് എത്തുമെന്ന് വിചാരിച്ചു കൊള്ളണം

**43. അസ്മാകം മതിമാനേന ജ്ഞായതേ സർവ്വഥേദൃശം**
**അംബികായാഃ സഹായാശാ തത്കാര്യാശാ ന കാചന**

ഞങ്ങളുടെ ബുദ്ധിക്കൊത്തവണ്ണം ഇങ്ങനെ മനസ്സിലാത്തിയതാണ്. അംബികയ്ക്ക് ആരുടെയെങ്കിലും സഹായമോ അതുവേണമെന്ന താത്പര്യമോ ഇല്ല.

**44. ഏകാ നാശയിതും ശക്താ ജഗത്സർവ്വം ചരാചരം**
**കാ കഥാ ദാനവാനാം തു സർവ്വേഷാമിതി നിശ്ചയഃ**

ചരാചരാത്മാകമായ ഈ ജഗത്തിനെ നശിപ്പിക്കാൻ അവൾ ഒറ്റയ്ക്കു പോരും. പിന്നെ ഈ ദാനവന്മാരുടെ കഥ എന്തു പറയാൻ?

**45. ഇതി ജ്ഞാത്വാ മഹാഭാഗ യഥാ രുചി തഥാ കുരു**
**ഹിതം സത്യം മിതം വാക്യം വക്തവ്യമനുയായിഭിഃ**

ഇതൊക്കെയറിഞ്ഞിട്ട് മഹാഭാഗ, എന്താണോ ഇഷ്ടമുള്ളത് അതു ചെയ്യൂ. അനുയായികൾ പറയേണ്ടത് ഹിതവും മിതവും സത്യവുമായ വസ്തുതകളാണ്.

## വ്യാസ ഉവാച

**46. തച്ഛ്രുത്വാ വചനം തേഷാം ശുംഭഃ പരബലാർദനഃ**
**കനീയാംസം സമാഹൂയ പപ്രച്ഛ രഹസി സ്ഥിതഃ**

ശത്രുതാപനനായ ശുംഭൻ, അവർ പറയുന്നതു കേട്ടിട്ട് അനുജനെ വിളിച്ചു നിർത്തി രഹസ്യമായി ചോദിച്ചു.

**47. ഭ്രാതഃ കാളികയാƒദ്യൈവ നിഹതോ ധൂമ്രലോചനഃ**
**ബലം ച ശാതിതം സർവ്വം ഗണാ ഭഗ്നാഃ സമാഗതാഃ**

സോദര, ധൂമ്രലോചനനെ കാളിക ഇപ്പോൾ കൊന്നെന്നു പറയുന്നു. സൈന്യങ്ങളെയെല്ലാം നശിപ്പിച്ചു. ഏതാനും പ്രധാനികൾ മുറിവേറ്റു വന്നിട്ടുണ്ട്.

**48. അംബികാ ശംഖനാദം വൈ കരോതി മദഗർവിതാ**
**ജ്ഞാനിനാം ചൈവ ദുർജ്ഞേയാ ഗതിഃ കാലസ്യ സർവ്വഥാ**

അംബിക മദഗർവിതയായി ശംഖനാദം മുഴക്കുന്നു ! ജ്ഞാനികൾക്കു പോലും കാലത്തിന്റെ ഗതി ഒരു പ്രകാരത്തിലും മനസ്സിലാക്കാൻ ആവില്ല.

49. തൃണം വജ്രായതേ നൂനം വജ്രം ചൈവ തൃണായതേ
ബലവാൻ ബലഹീനഃ സ്യാദ്ദൈവസ്യ ഗതിരീദൃശീ

പുല്ല് വജ്രമാവും; വജ്രം വെറും പുല്ലും. ശക്തൻ അശക്തനായും തീരും. വിധിയുടെ പോക്ക് ഇങ്ങനെയാണ്.

50. പൃച്ഛാമി ത്വാം മഹാഭാഗ കിം കർത്തവ്യമതഃ പരം
അഭോഗ്യാ ചാംബികാ നൂനം കാരണാദത്ര ചാഗതാ

മഹാഭാഗ, ഇനി എന്താണു ചെയ്യേണ്ടതെന്നാണ് ഞാൻ നിന്നോടു ചോദിക്കുന്നത്? നമുക്ക് അനുഭവിക്കാവുന്നവളല്ല അംബിക. തീർച്ച. ഇവിടെ വന്നതിന് എന്തെങ്കിലും കാരണം കാണും.

51. യുക്തം പലായനം വീര യുദ്ധം വാ വദ സത്വരം
ലഘു ജ്യേഷ്ഠം വിജാനാമി ത്വാമഹം കാര്യസങ്കടേ

വീര, ഉടനേ ഓടിപ്പോകുകയാണോ നല്ലത് അതോ യുദ്ധം ചെയ്യുകയാണോ? പറയൂ. എനിക്ക് ഇളയവനാണെങ്കിലും ഈ ആപത്തിൽ നീ എന്റെ ജ്യേഷ്ഠനാണ്.

### നിശുംഭ ഉവാച

52. ന വാ പലായനം യുക്തം ന ദുർഗ്രഹണം തഥാ
യുദ്ധമേവ പരം ശ്രേയഃ സർവ്വഥൈവാനയാഽനഘ

ഓടിപ്പോകുന്നതു ശരിയല്ല. അതുപോലെ ഒളിച്ചിരിക്കുന്നതും. ഏതു പ്രകാരത്തിലും ഇവളോടു യുദ്ധം ചെയ്യുകയാണു ശ്രേയസ്കരം.

53. സ സൈന്യോഽഹം ഗമിഷ്യാമി രണേതു പ്രവരാശ്രിതഃ
ഹത്വാ താമാഗമിഷ്യാമി തരസാ ത്വബലാമിമാം

സൈന്യങ്ങളോടും ദൈത്യപ്രവരന്മാരോടും കൂടി യുദ്ധത്തിനു ഞാൻ തന്നെ പോകാം. അബലയായ അവളെ കൊന്നിട്ട് ഞാൻ വേഗം വരാം.

54. അഥവാ ബലവദ്ദൈവാദന്യഥാ ചേദ്ഭവിഷ്യതി
മൃതേ മയി ത്വയാ കാര്യം വിമൃശ്യ ച പുനഃ പുനഃ

അഥവാ വിധി ബലാൽ മറ്റൊരു തരത്തിലാണു സംഭവിക്കുന്നതെങ്കിൽ ഞാൻ മരിച്ചതിനുമേൽ വേണ്ടതെന്തെന്ന് വീണ്ടും വീണ്ടും ആലോചിക്കുകയും വേണം.

55. ഇതി തസ്യ വചഃ ശ്രുത്വാ ശുഭഃ പ്രോവാച ചാനുജം
തിഷ്ഠ ത്വം ചണ്ഡമുണ്ഡൗ ദ്വൗ ഗച്ഛേതാം ബലസംയുതൗ

ഇങ്ങനെ നിശുംഭൻ പറഞ്ഞതു കേട്ട ശുംഭൻ അനുജനോടു പറഞ്ഞു: നീ പോകാൻ വരട്ടെ. ബലവാന്മാരായ ചണ്ഡമുണ്ഡന്മാർ രണ്ടുപേരും പോകട്ടെ.

56. ശശകഗ്രഹണായാത്ര ന യുക്തം ഗജമോചനം
ചണ്ഡമുണ്ഡമഹാവീരൗ താം ഹന്തും സർവ്വഥാ ക്ഷമൗ

മുയലിനെ പിടിക്കാൻ ആനയെ അയയ്ക്കുന്നതു ശരിയല്ല. ചണ്ഡമുണ്ഡന്മാർ മഹാശക്തരാണ്. അവളെ കൊല്ലാൻ തക്ക കരുത്തുള്ളവരുമാണ്.

57. ഇത്യുക്ത്വാ ഭ്രാതരം ശുംഭഃ സംഭാഷ്യ ച മഹാബലൗ
ഉവാച വചനം രാജാ ചണ്ഡമുണ്ഡൗ പുരസ്ഥിതൗ

ഇങ്ങനെ അനുജനോടു പറഞ്ഞിട്ട് രാജാവായ ശുംഭൻ മുന്നിൽ നിൽക്കുന്ന ബലവാന്മാരായ ചണ്ഡമുണ്ഡന്മാരോടു പറഞ്ഞു:

**58. ഗച്ഛതം ചണ്ഡമുണ്ഡൗ ദ്വൗ സ്വസൈന്യപരിവാരിതൗ**
**ഹന്തും താമബലാം ശീഘ്രം നിർല്ലജ്ജാം മദഗർവിതാം**

ചണ്ഡമുണ്ഡന്മാരേ, നിങ്ങൾ സൈന്യങ്ങളോടുകൂടി അബലയും നിർലജ്ജയും മദഗർവിതയുമായ അവളെ കൊല്ലാൻ ഉടൻ തന്നെ പൊയ്ക്കൊൾവിൻ.

**59. ഗൃഹീത്വാƒഥ നിഹത്യാജൗ കാളികാം പിംഗലോചനാം**
**ആഗമ്യതാം മഹാബാഹൗ കൃത്വാ കാര്യം മഹത്തരം**

മഹാഭാഗന്മാരേ, ആ പൂച്ചക്കണ്ണിയായ കാളിയെ കൊന്നിട്ട് മഹത്തരമായ കാര്യം ചെയ്തവരായി അവളെയും കൂട്ടിക്കൊണ്ട് വേഗം വരിൻ!

**60. സാ നായാതി ഗൃഹീതാപി ഗർവിതാ ചാംബികാ യദി**
**തദാ ബാണൈർ മഹാതീക്ഷ്ണൈർ ഹന്തവ്യാƒഹവമണ്ഡിതാ**

പിടികൂടിയാലും ഗർവിതയായ ആ അംബിക വരുന്നില്ലെങ്കിൽ അപ്പോൾ അത്യുഗ്രങ്ങളായ അമ്പുകൾ കൊണ്ട്, യുദ്ധക്കൊതിപൂണ്ട അവളെ കൊന്നോളിൻ.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
പഞ്ചവിംശോƒദ്ധ്യായഃ

# അഥ ഷഡ്വിംശോƒദ്ധ്യായഃ

## വ്യാസ ഉവാച

**1. ഇത്യാജ്ഞപ്തൗ തദാ വീരൗ ചണ്ഡമുണ്ഡൗ മഹാബലൗ**
**ജഗ്മതുസ്തരസൈവാജൗ സൈന്യേന മഹതാന്വിതൗ**

ഇങ്ങനെ ആജ്ഞാപിക്കപ്പെട്ട ബലവാന്മാരായ ചണ്ഡമുണ്ഡന്മാർ വൻപടയോടുകൂടി ഉടനെ പോർക്കളത്തിലേക്കു പോയി.

**2. ദൃഷ്ട്വാ തത്ര സ്ഥിതാം ദേവീം ദേവാനാം ഹിതകാരിണീം**
**ഊചതുസ്തൗ മഹാവീര്യൗ തദാ സാമാന്വിതം വചഃ**

ദേവന്മാർക്കു പ്രിയങ്കരിയായദേവിയെ അവർ അവിടെ കണ്ടു. ആ ദൈത്യ വീരന്മാർ രണ്ടുപേരും ദേവിയോടു സാമോപായത്തോടെ സംസാരിക്കാൻ തുടങ്ങി.

**3. ബാലേ ത്വം കിം ന ജാനാസി ശുംഭം സുരബലാർദ്ദനം**
**നിശുംഭം ച മഹാവീരം തുരാഷാഡ്വിജയോദ്ധതം**

ദേവബലം കെടുത്തിയ ശുംഭനെ, പെണ്ണേ, നിനക്കറിഞ്ഞു കൂടേ? ദേവേന്ദ്രനെ ജയിച്ച മഹാവീരനായ നിശുംഭനെയും?

**4. ത്വമേകാസി വരാരോഹേ കാളികാ സിംഹസംയുതാ**
**ജേതുമിച്ഛസി ദുർബുദ്ധേ ശുംഭം സർവ്വബലാന്വിതം**

സുന്ദരീ, നീ ഒറ്റയ്ക്കാണ്. കൂടെയുള്ളത് ഈ കാളികയും സിംഹവും. ദുർബുദ്ധേ, അക്ഷൗഹിണിയോടുകൂടിയ ശുംഭനെ ജയിക്കാമെന്നാണോ നിന്റെ മോഹം?

5. **മതിദഃ കോഽപി തേ നാസ്തി നാരീ വാഽപി നരോഽപി വാ**
**ദേവാസ്ത്വാം പ്രേരയന്ത്യേവ വിനാശായ തവൈവ തേ**

നിനക്ക് ബുദ്ധി ഉപദേശിക്കാൻ ആണോ പെണ്ണോ ആയിട്ട് ആരുമില്ലല്ലോ. ദേവന്മാർ നിന്നെ പ്രേരിപ്പിക്കുന്നത് നിന്റെ നാശത്തിനാണ്.

6. **വിമൃശ്യ കുരു തന്വംഗി കാര്യം സ്വപരയോർബലം**
**അഷ്ടാദശഭുജത്വാത്ത്വം ഗർവ്വം ച കുരുതേ മൃഷാ**

സുമുഖി, അവനവന്റേയും അന്യരുടേയും ബലം ശരിക്ക് അറിഞ്ഞിട്ടുവേണം ഒരോന്നു ചെയ്യാൻ പതിനെട്ടു കൈയുണ്ടെന്നുവച്ച് നീ ഗർവ്വിക്കുന്നത് വെറുതെയാണ്.

7. **കിം ഭുജൈർ ബഹുഭിർവ്യർത്ഥൈരായുധൈഃ കിം ശ്രമപ്രദൈഃ**
**ശുംഭസ്യാഗ്രേ സുരാണാം വൈ ജേതുഃ സമരശാലിനഃ**

സുരന്മാരെ ജയിച്ച സമരശാലിയായ ശുംഭന്റെ മുമ്പിൽ ഒരുപാടു കൈയുള്ളതുകൊണ്ടു എന്തു പ്രയോജനം? വെറുതേ ആയുധം ചുമക്കാമെന്നല്ലാതെ?

8. **ഐരാവതകരച്ഛേത്തുർ ദന്തിദാരണകാരിണഃ**
**ജയിനഃ സുരസംഘാനാം കാര്യംകുരു മനോഗതം**

ഐരാവതത്തിന്റെ തുമ്പിക്കൈയരിഞ്ഞ, മദയാനയെ പിളർന്ന, ദേവഗണങ്ങളെ ജയിച്ച ശുംഭന്റെ മനോഗതം നിറവേറ്റുകയാണ് വേണ്ടത്.

9. **വൃഥാ ഗർവായസേ കാന്തേ കുരു മേ വചനം പ്രിയം**
**ഹിതം തവ വിശാലാക്ഷി സുഖദം ദുഃഖനാശനം**

സുന്ദരീ, വെറുതേ ഗർവിക്കാതെ ഞാൻ പറയുന്ന പ്രീതികരവും ഹിതകരവുമായ വാക്ക് അനുസരിക്കൂ. വിശാലാക്ഷീ, നിനക്ക് അതുകൊണ്ട് സുഖമുണ്ടാകും, ദുഃഖം നശിക്കുകയും ചെയ്യും.

10. **ദുഃഖദാനി ച കാര്യാണി ത്യാജ്യാനി ദൂരതോ ബുധൈഃ**
**സുഖദാനി ച സേവ്യാനി ശാസ്ത്രതത്ത്വവിശാരദൈഃ**

അറിവുള്ളവർ ദുഃഖമുണ്ടാക്കുന്ന കാര്യങ്ങൾ ദൂരത്തുവലിച്ചെറിയണം. ശാസ്ത്രതത്ത്വം അറിയുന്നവർ സുഖം ഉണ്ടാക്കുന്നവയേ സ്വീകരിക്കൂ.

11. **ചതുരാസി പികാലാപേ പശ്യ ശുംഭബലം മഹത്**
**പ്രത്യക്ഷം സുരസംഘാനാം മർദ്ദനേന മഹോദയം**

കുയിൽമൊഴീ, നീ സമർത്ഥയല്ലേ? നോക്കൂ, ശുംഭന്റെ സൈന്യങ്ങൾ എത്രയുണ്ടെന്ന്! ദേവന്മാരുടെ സംഘത്തെ അമർത്താൻ പോന്നതാണ് അതെന്ന് വ്യക്തമല്ലേ?

12. **പ്രത്യക്ഷം ച പരിത്യജ്യ വൃഥൈവാനുമിതിഃ കില**
**സന്ദേഹസഹിതേ കാര്യേ ന വിപശ്ചിത് പ്രവർത്തതേ**

ഇതു പ്രത്യക്ഷമാണെന്നിരിക്കെ, പിന്നെ വല്ലതും ആലോചിക്കണോ? സംശയമുള്ള ഒരു കാര്യവും ബുദ്ധിമാന്മാർ ചെയ്യുകയില്ല.

13. **ശത്രുഃ സുരാണാം പരമഃ ശുംഭഃ സമരദുർജയഃ**
**തസ്മാത്ത്വാം പ്രേരയന്ത്യത്ര ദേവാ ദൈത്യേശപീഡിതാഃ**

ദേവന്മാർക്ക് അജയ്യനാണ് പരമശത്രുവായ ശുംഭൻ. അതുകൊണ്ടാണ് ദൈത്യേശ പീഡയേറ്റ ദേവന്മാർ നിന്നെ പ്രേരിപ്പിക്കുന്നത്.

**14. തസ്മാത്തദ്വചനൈഃ സ്നിഗ്ദ്ധൈർ വഞ്ചിതാ/സി ശുചിസ്മിതേ**
**ദുഃഖായ തവ ദേവാനാം ശിക്ഷാ സ്വാർത്ഥസ്യ സാധികാ**

അവരുടെ പഞ്ചാരവാക്കുകേട്ടു നീ വഞ്ചിതയായിരിക്കുന്നു.ദേവന്മാർ സ്വാർത്ഥം നേടാൻ നിന്നെ ആപത്തിൽ കൊണ്ടു ചാടിച്ചിരിക്കുകയാണ്.

**15. കാര്യമിത്രം പരിക്ഷിപ്യ ധർമ്മമിത്രം സമാശ്രയേത്**
**ദേവാഃ സ്വാർത്ഥപരാഃ കാമം ത്വാമഹം സത്യമബ്രവം**

കാര്യം കാണാനാണു ചിലർ ബന്ധുത്വം കാട്ടുന്നത്. അവരെവിട്ട് ധർമ്മബന്ധുവിനെ വേണം സ്വീകരിക്കാൻ. ദേവന്മാർ സ്വാർത്ഥമതികളാണ്. ഞാൻ സത്യം പറഞ്ഞെന്നേയുള്ളൂ.

**16. ഭജ ശുംഭം സുരേശാനം ജേതാരം ഭുവനേശ്വരം**
**ചതുരം സുന്ദരം ശൂരം കാമശാസ്ത്രവിശാരദം**

ദേവന്മാരെ ജയിച്ച ഭുവനേശ്വരനായ ശുംഭനെ സ്വീകരിക്കു. അദ്ദേഹം സമർത്ഥനും സുന്ദരനും ശൂരനും കാമശാസ്ത്രവിശാരദനുമാണ്.

**17. ഐശ്വര്യം സർവ്വലോകാനാം പ്രാപ്സ്യസേ ശുംഭശാസനാത്**
**നിശ്ചയം പരമം കൃത്വാ ഭർത്താരം ഭജ ശോഭനം**

ശുംഭൻ ഒന്നു കല്പിച്ചാൽ മതി സർവ്വലോകൈശ്വര്യങ്ങളും നിനക്കുലഭിക്കും. ആ ഉറപ്പോടെ അദ്ദേഹത്തെ ഉത്തമനായ ഭർത്താവായി സ്വീകരിക്കു.

### വ്യാസ ഉവാച

**18. ഇതി തസ്യ വചഃ ശ്രുത്വാ ചണ്ഡസ്യ ജഗദംബികാ**
**മേഘഗംഭീരനിനദം ജഗർജ്ജ പുനരബ്രവീത്**

ഇങ്ങനെ പറയുന്നതുകേട്ട ജഗദംബിക മേഘഗംഭീരമായ സ്വരത്തിൽ ഗർജ്ജിച്ചു കൊണ്ട് വീണ്ടും പറഞ്ഞു.

**19. ഗച്ഛ ജാല്മ മൃഷാ കിം ത്വം ഭാഷസേ വഞ്ചകം വചഃ**
**ത്യക്ത്വാ ഹരിഹരാദീംശ്ച ശുംഭം കസ്മാദ്ഭജേ പതിം**

പാപി, പൊയ്ക്കോ, വെറുതേ ഓരോന്നു പൊളിപറയാതെ. ഹരിഹരാദികളെ വിട്ട് ഞാനെന്തിന് ശുംഭനെ പതിയാക്കണം?

**20. ന മേ കശ്ചിത്പതിഃ കാര്യോ ന കാര്യം പതിനാ സഹ**
**സ്വാമിനീ സർവ്വഭൂതാനാമഹമേവ നിശാമയ**

എനിക്ക് ഒരുഭർത്താവിനെയും വേണ്ട. ഭർത്താവിനെക്കൊണ്ട് ഒരു കാര്യവുമില്ല. ഞാനാണ് സർവ്വഭൂതരാശികളുടെയും സ്വാമിനിയെന്ന് മനസ്സിലാക്കിക്കോ!

**21. ശുംഭാ മേ ബഹവോ ദൃഷ്ടാ നിശുംഭാശ്ച സഹസ്രശഃ**
**ഘാതിതാശ്ച മയാ പൂർവ്വം ശതശോ ദൈത്യദാനവാഃ**

ഞാൻ ഒട്ടേറെ ശുംഭന്മാരെ കണ്ടു കഴിഞ്ഞു. ആയിരക്കണക്കിനു നിശുംഭന്മാരെയും. പണ്ട് ഞാൻ നൂറുകണക്കിന് ദൈത്യന്മാരെയും ദാനവന്മാരെയും കൊന്നിട്ടുമുണ്ട്.

22. മാമഗ്രേ ദേവവൃന്ദാനി വിനഷ്ടാനി യുഗേ യുഗേ
നാശം യാസ്യന്തി ദൈത്യാനാം യൂഥാനി പുനരദ്യ വൈ

എന്റെ കൺവെട്ടത്താണ് ദേവസംഘം യുഗം തോറും നശിക്കുന്നത്. ദാനവന്മാരുടെ പടയും ഇന്ന് അതുപോലെ നശിക്കാൻ പോകുകയാണ്.

23. കാല ഏവാഗതോƒസ്ത്യത്ര ദൈത്യസംഹാരകാരകഃ
വൃഥാ ത്വം കുരുഷേ യത്നം രക്ഷണായാത്മസന്തതേഃ

ദൈത്യന്മാരെ മുടിക്കുന്ന ആ കാലമിതാ ഇവിടെ എത്തിക്കഴിഞ്ഞു. സ്വന്തം കൂട്ടരെ രക്ഷിക്കാൻ നീ എന്തിന് ഇനി വെറുതെ പണിപ്പെടുന്നു?

24. കുരു യുദ്ധം വീരധർമ്മരക്ഷായൈ ത്വം മഹാമതേ
മരണം ഭാവി ദുസ്ത്യാജ്യം യശോ രക്ഷ്യം മഹാത്മഭിഃ

വീരധർമ്മം രക്ഷിക്കാൻ വേണ്ടി വേണമെങ്കിൽ നിനക്കുയുദ്ധം ചെയ്യാം. എങ്കിലും മൃത്യുവിനെ ജയിക്കാൻ നിനക്ക് ആവില്ല. മഹാത്മാക്കൾ യശസ്സിനെ രക്ഷിക്കുകയാണല്ലോ ചെയ്യേണ്ടത്.

25. കിം തേ കാര്യം നിശുംഭേന ശുംഭേന ച ദുരാത്മനാ
വീരധർമ്മം പരം പ്രാപ്യ ഗച്ഛ സ്വർഗ്ഗം സുരാലയം

നിശുംഭനെക്കൊണ്ട് നിനക്കെന്തു കിട്ടാനാണ്? ദുരാത്മാവായ ശുംഭനെക്കൊണ്ടും എന്തു കാര്യം? വീരധർമ്മം അനുഷ്ഠിച്ചിട്ട് ദേവഭൂമിയായ സ്വർഗ്ഗലോകം നേടാൻ നോക്ക്.

26. ശുംഭോ നിശുംഭശ്ചൈവാന്യേ യേ ചാത്ര തവ ബാന്ധവാഃ
സർവ്വേ തവാനുഗാഃ പശ്ചാദാഗമിഷ്യന്തി സാമ്പ്രതം

ശുംഭനും നിശുഭനും പിന്നെ നിനക്കു ബന്ധുക്കളായി ആരെല്ലാമുണ്ടോ അവരെല്ലാം ഒട്ടും താമസിയാതെ നിന്റെ പിന്നാലെ വന്നുകൊള്ളും.

27. ക്രമശഃ സർവ്വ ദൈത്യാനാം കരിഷ്യാമ്യദ്യ സംക്ഷയം
വിഷാദം ത്യജ മന്ദാത്മൻ കുരു യുദ്ധം വിശാംപതേ

ക്രമേണ സകല ദൈത്യന്മാരെയും ഞാൻ ഇല്ലാതാക്കും. ബുദ്ധികെട്ടവനേ, വിഷാദം വെടിഞ്ഞ് യുദ്ധം ചെയ്തോളൂ.

28. ത്വാമഹം നിഹനിഷ്യാമി ഭ്രാതരം തവ സാമ്പ്രതം
തതഃ ശുംഭം നിശുംഭം ച രക്തബീജം മദോത്ക്കടം

നിന്നെയും നിന്റെ അനുജനെയും ഞാൻ ഉടൻ കൊല്ലും. പിന്നെ ശുംഭനെയും നിശുംഭനെയും മദാന്ധനായ രക്തബീജനെയും.

29. അന്യാംശ്ച ദാനവാൻ സർവ്വാൻ ഹത്വാƒഹം സമരാംഗണേ
ഗമിഷ്യാമി യഥാസ്ഥാനം തിഷ്ഠവാ ഗച്ഛ വാ ദ്രുതം

പോർക്കളത്തിൽ വച്ച് മറ്റു ദാനവാന്മാരെയും കൊന്നിട്ട് ഞാൻ എന്റെ സ്ഥാനത്തേക്കു പോകും. നില്ക്കവിടെ! അല്ലെങ്കിൽ പൊയ്ക്കോ!

30. ഗൃഹാണാസ്ത്രം ദ്രുതം ദുഷ്ട കുരു യുദ്ധം മയാƒധുനാ
കിം ജല്പസി മൃഷാ വാക്യം സർവ്വഥാ കാതരപ്രിയം

അല്ലെങ്കിൽ, എടാ ദുഷ്ടാ, വേഗം അസ്ത്രമെടുത്ത് എന്നോടു യുദ്ധം ചെയ്യ്. വെറുതേ ഭീരുക്കളെപ്പോലെ ചിലയ്ക്കാതെ!

## വ്യാസ ഉവാച

**31. തയേത്ഥം പ്രേരിതൗ ദൈത്യൗ ചണ്ഡമുണ്ഡൗ ക്രുധാന്വിതൗ**
**ജ്യാശബ്ദം തരസാ ഘോരം ചക്രതുർബലദർപ്പിതൗ**

അവൾ ഇങ്ങനെ പ്രേരിപ്പിച്ച ഉടൻ ബലപ്രമത്തരായ ചണ്ഡമുണ്ഡന്മാർ ക്രുദ്ധരായി ഭയങ്കരമായ ഞാണൊലിയിട്ടു.

**32. സാഽപി ശംഖസ്വനം ചക്രേ പൂരയന്തീ ദിശോ ദശ**
**സിംഹോഽപി കുപിതസ്താവന്നാദം സമകരോദ്ബലീ**

പത്തുദിക്കും മുഴങ്ങുമാറ് അവളും ശംഖധ്വനിമുഴക്കി. കരുത്തനായ സിംഹവും കോപത്തോടെ ഗർജിച്ചു.

**33. തേന നാദേന ശക്രാദ്യാ ജഹർഷുരമരാസ്തദാ**
**മുനയോ യക്ഷഗന്ധർവാഃ സിദ്ധാഃ സാദ്ധ്യാശ്ച കിന്നരാഃ**

ശക്രാദിദേവന്മാർ അപ്പോൾ ആ ശബ്ദം കേട്ട് ആർത്തുല്ലസിച്ചു. അതുപോലെതന്നെ മുനിമാരും യക്ഷഗന്ധർവാദികളും സാദ്ധ്യന്മാരും കിന്നരന്മാരും.

**34. യുദ്ധം പരസ്പരം തത്ര ജാതം കാതരഭീതിദം**
**ചണ്ഡികാചണ്ഡയോസ്തീവ്രം ബാണഖഡ്ഗഗദാദിഭിഃ**

ചണ്ഡികയും ചണ്ഡനും തമ്മിൽ അമ്പും വാളും ഗദയും മറ്റുംകൊണ്ട് ഭീരുക്കൾ ഭയപ്പെടുന്ന ഭയങ്കരമായ യുദ്ധം അവിടെ വച്ചുണ്ടായി.

**35. ചണ്ഡമുക്താൻ ശരാൻദേവീ ചിച്ഛേദ നിശിതൈഃ ശരൈഃ**
**മുമോച പുനരുഗ്രാൻ നാരാചാൻ ചണ്ഡികാ പന്നഗാനിവ**

ചണ്ഡൻ തൊടുത്തുവിട്ട ശരങ്ങൾ കൂരമ്പുകൾ കൊണ്ട് ദേവി മുറിച്ചുകളഞ്ഞു. പാമ്പിന്റേതുപോലെ ഉഗ്രവിഷമുള്ള അമ്പുകളുടെ ഒരു പറ്റം തന്നെ അവന്റെ നേർക്കു പായിക്കുകയും ചെയ്തു.

**36. ഗഗനം ഛാദിതം തത്ര സംഗ്രാമേ വിശിഖൈസ്തദാ**
**ശലഭൈരിവ മേഘാന്തേ കർഷകാണാം ഭയപ്രദൈഃ**

ആ പോർനടക്കവേ, വേനലറുതിയിൽ കൃഷിക്കാരെ ഭയപ്പെടുത്തുന്ന പാറ്റകളെപ്പോലെ ആകാശം അമ്പുകൾകൊണ്ടു മൂടപ്പെട്ടു.

**37. മുണ്ഡോഽപി സൈനികൈഃസാർധം പപാത തരസാ രണേ**
**മുമോച ബാണവൃഷ്ടിം വൈ ക്രുദ്ധഃ പരമദാരുണഃ**

ഉടൻതന്നെ മുണ്ഡൻ സൈനികരോടൊപ്പം പോർക്കളത്തിൽ ചാടി വീണു. കോപത്തോടെ അതിഭയങ്കരനായ അവൻ കൂരമ്പുകൾ ചൊരിഞ്ഞു.

**38. ബാണജാലം മഹദ്ദൃഷ്ട്വാ ക്രുദ്ധാ തത്രാംബികാ ഭൃശം**
**കോപേന വദനം തസ്യാ ബഭൂവ ഘനസന്നിഭം**

വലിയ ഒരു ശരനിര തന്റെ നേരെ വരുന്നതുകണ്ട് അംബിക അത്യധികം കോപിച്ചു; കോപംകൊണ്ട് അവളുടെ മുഖം കാർമേഘം പോലെ ഇരുണ്ടു.

**39. കദളീപുഷ്പനേത്രം ച ഭ്രുകുടീകുടിലം തദാ**
**നിഷ്ക്രാന്താ ച തദാ കാളീ ലലാടഫലകാദ്ദ്രുതം**

കണ്ണ് കദളിപ്പൂപോലെ ചെമന്നു; പുരികം വില്ലുപോലെ വളഞ്ഞു. അവളുടെ നെറ്റിത്തടത്തിൽ നിന്ന് ഉടൻതന്നെ കാളിക പുറത്തേക്കു ചാടി.

**40. വ്യാഘ്ര ചർമ്മാംബരാ ക്രൂരാ ഗജചർമോത്തരീയകാ**
**മുണ്ഡമാലാധരാ ഘോരാ ശുഷ്കവാപീസമോദരാ**

പുലിത്തോലുടുത്ത്, ആനത്തോൽ ഉത്തരീയമാക്കി, തലയോട്ടികൾ മാലയാക്കി, ഭയങ്കരിയായി, പൊട്ടക്കുളംപോലൊട്ടിയ വയറുമായി,

**41. ഖഡ്ഗപാശധരാ*f*തീവ ഭീഷണാ ഭയദായിനീ**
**ഖട്വാംഗധാരിണീ രൗദ്രാ കാളരാത്രിരിവാപരാ**

വാളും കയറും ധരിച്ച് നടുക്കമുണ്ടാക്കുമാറ് ഭീഷണിപ്പെടുത്തുന്നവളായി, ഗദയുമേന്തി, മറ്റൊരുകാളരാത്രിപോലെ രൗദ്രയായി,

**42. വിസ്തീർണ്ണവദനാ ജിഹ്വാം ചാലയന്തീ മുഹുർമുഹുഃ**
**വിസ്താരജഘനാ വേഗാജ്ജഘാനാസുരസൈനികാൻ**

തടിച്ച നിതംബവും പേറി വായുംപിളർന്ന് വീണ്ടും വീണ്ടും നാവിട്ടിളക്കിക്കൊണ്ട് അസുരസൈന്യങ്ങളെ പ്രഹരിച്ചു തുടങ്ങി.

**43. കരേ കൃത്വാ മഹാവീരാൻ തരസാ സാ രുഷാന്വിതാ**
**മുഖേ ചിക്ഷേപ ദൈതേയാൻ പിപേഷ ദശനൈഃ ശനൈഃ**

കോപത്തോടെ ദാനവ വീരന്മാരെ കൈക്കുള്ളിലാക്കി വായിലേക്ക് എറിഞ്ഞ് പതുക്കെ പല്ലുകൊണ്ട് ചവച്ചരച്ചു.

**44. ഗജാൻ ഘണ്ടാന്വിതാൻ ഹസ്തേ ഗൃഹീത്വാ നിദധേ മുഖേ**
**സാരോഹാൻ ഭക്ഷയിത്വാƒജൗ സാട്ടഹാസം ചകാര ഹ**

മണികെട്ടിയ മദയാനകളെ ആനക്കാരോടൊപ്പം കൈകൊണ്ടെടുത്തു വായിലേക്കിട്ട് ചവച്ചുതിന്നിട്ട് അട്ടഹസിച്ചു.

**45. തഥൈവ തുരഗാനുഷ്ട്രാംസ്തഥാ സാരഥിഭിഃ സഹ**
**നിക്ഷിപ്യ വക്ത്രേ ദശനൈശ്ചർവ്വയന്ത്യതിഭൈരവം**

അതുപോലെ കുതിരകളെയും ഒട്ടകങ്ങളെയും അവയെ കൊണ്ടുനടക്കുന്നവരോടുകൂടി പിടിച്ചു വായിലേക്കിട്ട് പല്ലുകൾ കൊണ്ട് അതി ഭീകരമാംവണ്ണം ചവച്ചരച്ചു.

**46. ഹന്യാമാനം ബലം പ്രേക്ഷ്യ ചണ്ഡമുണ്ഡൗ മഹാസുരൗ**
**ഛാദയാമാസതുർദ്ദേവീം ബാണാസാരൈരനന്തരൈഃ**

സൈന്യങ്ങളെ മുഴുവൻ ഇങ്ങനെ കൊല്ലുന്നതുകണ്ട ചണ്ഡമുണ്ഡാസുരന്മാർ തോരാത്ത ശരമാരികൊണ്ടു ദേവിയെ മറച്ചു.

**47. ചണ്ഡശ്ചണ്ഡകരച്ഛായം ചക്രം ചക്രധരായുധം**
**ചിക്ഷേപ തരസാ ദേവീം നനാദ ച മുഹുർമുഹുഃ**

അതോടൊപ്പം തന്നെ ചണ്ഡൻ ചണ്ഡകിരണന്നൊത്ത വിഷ്ണുചക്രം ദേവിയുടെ നേർക്കു പ്രയോഗിച്ചിട്ട് പിന്നെയും ഗർജ്ജിച്ചു.

**48. നദന്തം വീക്ഷ്യതം കാളീ രഥാംഗം ച രവിപ്രഭം**
**ബാണേനൈകേന ചിച്ഛേദ സുപ്രഭം തത്സുദർശനം**

അവനിങ്ങനെ അട്ടഹസിക്കുന്നതും സൂര്യനെപ്പോലെ ജ്വലിക്കുന്ന വിഷ്ണു ചക്രം വരുന്നതും കണ്ട കാളി ആ തിളങ്ങുന്ന സുദർശനത്തെ ഒരു അമ്പെയ്തു ഛിന്നഭിന്നമാക്കി.

**49. തം ജഘാന ശരൈസ്തീക്ഷ്ണൈശ്ചണ്ഡം ചണ്ഡീ ശിലാശിതൈഃ**
**മൂർച്ഛിതോƒസൗ പപാതോർവ്യാം ദേവീബാണാർദിതോ ഭൃശം**

അത്യന്തം തീക്ഷ്ണങ്ങളായ ശരങ്ങൾ കൊണ്ട് ചണ്ഡി ചണ്ഡനെ ആക്രമിച്ചു. ദേവിയുടെ ആ ബാണങ്ങൾ ഏറ്റ് അവൻ മൂർച്ഛിച്ചു താഴെ വീണു.

**50. പതിതം ഭ്രാതരം വീക്ഷ്യ മുണ്ഡോ ദുഃഖാർദ്ദിതസ്തദാ**
**ചകാര ശരവൃഷ്ടിം ച കാളികോപരി കോപതഃ**

സഹോദരൻ വീണതുകണ്ട് ദുഃഖ വിവശനായിത്തീർന്ന മുണ്ഡൻ കാളിയുടെ നേർക്ക് കോപത്തോടെ ശരങ്ങൾ പ്രയോഗിച്ചു.

**51. ചണ്ഡികാ മുണ്ഡനിർമുക്താം ശരവൃഷ്ടിം സുദാരുണാം**
**ഈഷികാസ്ത്രൈർബലാന്മുക്തൈശ്ചകാര തിലശഃ ക്ഷണാത്**

മുണ്ഡൻ എയ്തുവിട്ട ഘോരാസ്ത്രങ്ങളുടെ നിരയെ ശക്തമായി ചൊരിഞ്ഞ ഈഷികാസ്ത്രങ്ങൾ കൊണ്ട് ദേവി അപ്പോൾത്തന്നെ തവിടുപൊടിയാക്കി.

**52. അർദ്ധചന്ദ്രേണ ബാണേന താഡയാമാസ തം പുനഃ**
**പതിതോƒസൗ മഹാവീര്യോ മേദിന്യാം മദവർജിതഃ**

അർദ്ധചന്ദ്രമെന്ന ബാണം കൊണ്ട് വീണ്ടും അവനെ ആക്രമിച്ചു. അതോടെ മഹാവീരനായ അവൻ അഹങ്കാരമറ്റ് താഴെ വീണു.

**53. ഹാഹാകാരോ മഹാനാസീത് ദാനവാനാം ബലേ തദാ**
**ജഹർഷുരമരാഃ സർവ്വേ ഗഗനസ്ഥാ ഗതവ്യഥാഃ**

ഹാ! ഹാ! എന്ന ആക്രോശം ദൈത്യസൈന്യത്തിൽനിന്ന് ഉയർന്നു. ആകാശത്തുനിന്ന ദേവന്മാർ ദുഃഖ വിമുക്തരായി സന്തോഷിച്ചു.

**54. വിഹായ മൂർച്ഛാം ചണ്ഡസ്തു സംഗൃഹ്യ മഹതീം ഗദാം**
**തരസാ താഡയാമാസ കാളികാം ദക്ഷിണേ ഭുജേ**

മൂർച്ഛവിട്ട് എഴുന്നേറ്റ ചണ്ഡൻ വലിയ ഒരു ഗദയുമായി വന്ന് കാളികയുടെ വലത്തുതോളിൽ വേഗം ഒരു പ്രഹരമേല്പിച്ചു.

**55. വഞ്ചയിത്വാ ഗദാഘാതം തം ബബന്ധ മഹാസുരം**
**തരസാ ബാണപാശേന മന്ത്രമുക്തേന കാളികാ**

ആ ഗദാഘാതമേല്ക്കാതെ ഒഴിഞ്ഞ കാളിക മന്ത്രിച്ചയച്ച ബാണ പാശം കൊണ്ട് ആ മഹാസുരനെ ഉടൻതന്നെ ബന്ധിച്ചു.

**56. ഉത്ഥിതസ്തു തദാ മുണ്ഡോ ബദ്ധം ദൃഷ്ട്വാനുജം ബലാത്**
**ആജഗാമ സുസന്നദ്ധഃ ശക്തിം കൃത്വാ കരേ ദൃഢം**

മുണ്ഡൻ മൂർച്ഛവിട്ട് എഴുന്നേറ്റുവന്നപ്പോൾ അനുജനെ ബലാൽ ബന്ധിച്ചിരിക്കുന്നതുകണ്ട് ഉറപ്പുള്ള ഒരു വേലും കൈയിലേന്തി യുദ്ധസന്നദ്ധനായി ചാടിവീണു.

**57. ആഗച്ഛന്തം തദാ കാളീ ദാനവം വീക്ഷ്യ സത്വരം**
**ബബന്ധ തരസാ തം തു ദ്വിതീയം ഭ്രാതരം ഭൃശം**

തന്റെ നേർക്കു പാഞ്ഞുവരുന്ന അവനെകണ്ട് വേഗം ബാണപാശം കൊണ്ട് സഹോദരന്മാരിൽ രണ്ടാമനായ അവനെയും ബന്ധിച്ചു.

58. ഗൃഹീത്വാ തൗ മഹാവീര്യൗ ചണ്ഡമുണ്ഡൗ ശശാവിവ
കുർവതീ വിപുലം ഹാസമാജഗാമാംബികാം പ്രതി

മഹാവീരന്മാരായ ചണ്ഡമുണ്ഡന്മാരെ രണ്ടുപേരെയും രണ്ടു മുയലുകളെ എന്ന പോലെ കൂട്ടിക്കൊണ്ട് കാളിക അട്ടഹാസത്തോടെ അംബികയുടെ അടുത്തേക്കു ചെന്നു.

59. ആഗത്യ താമഥോവാച ഗൃഹാണേമൗ പശൂപ്രിയേ
രണയജ്ഞാർത്ഥമാനീതൗ ദാനവൗ രണദുർജയൗ

അടുത്തു ചെന്നിട്ട് അംബികയോടു പറഞ്ഞു: പ്രിയേ, ഈ രണ്ടിനെയും എടുത്തുകൊള്ളൂ. യുദ്ധ യജ്ഞത്തിനുവേണ്ടി കൊണ്ടു വന്ന പശുക്കളാണ്, ദുർജയന്മാരായ ഈ ദാനവന്മാർ ഇരുവരും.

60. താവാനീതൗ തദാ വീക്ഷ്യ ചണ്ഡികാ തൗ വൃകാവിവ
അംബികാ കാളികാം പ്രാഹ മാധുരീസംയുതം വചഃ

തന്റെ അടുക്കൽ കൊണ്ടു വന്നു നിർത്തിയിരിക്കുന്ന ചെന്നായ്ക്കളെപ്പോലുള്ള ഇരുവരെയും കണ്ടിട്ട് അംബിക കാളികയോടു മധുരമായി പറഞ്ഞു:

61. വധം മാ കുരു മാ മുഞ്ച ചതുരാസി രണപ്രിയേ
ദേവാനാം കാര്യസംസിദ്ധിഃ കർത്തവ്യാ തരസാ ത്വയാ

ഇവരെ കൊല്ലേണ്ട; വിടുകയും വേണ്ട. യുദ്ധക്കൊതിയുള്ളവളേ, നീ സമർത്ഥതന്നെ. ദേവന്മാരുടെ കാര്യം ഉടനെ നീ നേടിയെടുക്കണം.

## വ്യാസ ഉവാച

62. ഇതി തസ്യാഃ വചഃ ശ്രുത്വാ കാളികാ പ്രാഹ താം പുനഃ
യുദ്ധയജ്ഞേƒതി വിഖ്യാതേ ഖഡ്ഗേ യൂപേ പ്രതിഷ്ഠിതേ

ഇങ്ങനെ അംബികയുടെ വാക്കുകേട്ടപ്പോൾ കാളിക വീണ്ടും പറഞ്ഞു: "അതിപ്രസിദ്ധമായ യുദ്ധത്തിൽ ഖഡ്ഗമാകുന്ന 'യൂപം' പ്രതിഷ്ഠിച്ചിട്ടുള്ളതുകൊണ്ട്,

63. ആലംഭം ച കരിഷ്യാമി യഥാ ഹിംസാ ന ജായതേ
ഇത്യുക്ത്വാ സാ തദാ ദേവീ ഖഡ്ഗേന ശിരസീ തയോഃ

ഹിംസയാവാത്തവിധം പശ്വാലംഭവും ഞാൻ നിർവഹിച്ചേക്കാം." എന്നു പറഞ്ഞിട്ട് ദേവി വാളുകൊണ്ട് അവരുടെ ശിരസ്സുകൾ,

64. ചകർത്ത തരസാ കാളീ പപൗ ച രുധിരം മുദാ
ഏവം ദൈത്യാ ഹതൗ ദൃഷ്ട്വാ മുദിതോവാച ചാംബികാ

വേഗം മുറിച്ചെടുത്തു. എന്നിട്ട് അവരുടെ രക്തവും കാളി ആഹ്ളാദത്തോടെ കുടിച്ചു. ഇങ്ങനെ ആ ദൈത്യന്മാർ നിഹനിക്കപ്പെട്ടതുകണ്ട അംബിക സന്തുഷ്ടയായി പറഞ്ഞു:

65. കൃതം കാര്യം സുരണാം തേ ദദാമ്യദ്യ വരം ശുഭം
ചണ്ഡമുണ്ഡൗ ഹതൗ യസ്മാത്തസ്മാത്തേ നാമ കാളികേ
ചാമുണ്ഡേതി സുവിഖ്യാതം ഭവിഷ്യതി ധരാതലേ

കാളികേ, നീ ദേവകാര്യം നിറവേറ്റി. അതുകൊണ്ട് നിനക്കുഞാൻ ഒരു ഉത്തമവരം തരുന്നുണ്ട്. ''ചണ്ഡമുണ്ഡന്മാരെ വധിച്ചതു നിമിത്തം 'ചാമുണ്ഡ'എന്ന പേരിൽ നീ ഭൂമിയിലെങ്ങും വിഖ്യാതയായിത്തീരും''.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഷഡ്വിംശോ*f*ദ്ധ്യായഃ

## അഥ സപ്തവിംശോ*f*ദ്ധ്യായഃ

### വ്യാസഉവാച

1. ഹതൗ തൗ ദാനവൗ ദൃഷ്ട്വാ ഹതശേഷാശ്ച സൈനികാഃ
പലായനം തതഃ കൃത്വാ ജഗ്മുഃ സർവേ നൃപം പ്രതി

ആ രണ്ടു ദൈത്യൻമാരും കൊല്ലപ്പട്ടതുകണ്ട് ജീവനോടെ അവശേഷിച്ച സൈനികർ ഓടി രാജാവിന്റെ അടുത്തേക്ക് ചെന്നു.

2. ഭിന്നാംഗാ വിശിഖൈഃ കേചിത് കേചിച്ഛിന്നകരാസ്തഥാ
രുധിരസ്രാവദേഹാശ്ച രുദന്തോ*f*ഭിയയുഃ പരേ

അവരിൽ ചിലർക്ക് അമ്പുകൾകൊണ്ട് മുറിവേറ്റിരുന്നു. ചിലരുടെ കൈ അറ്റു പോയിരുന്നു. മറ്റുചിലർ ദേഹം മുഴുവൻ രക്തമൊലിക്കുന്നവരായി കരഞ്ഞുകൊണ്ടാണ് ചെന്നത്.

3. ഗത്വാ ദൈത്യപതിം സർവ്വേ ചക്രുർബ്ബുർബാരവം മൃദു
രക്ഷ രക്ഷ മഹാരാജ ഭക്ഷയത്യദ്യ കാളികാ

എല്ലാവരും ദൈത്യരാജാവിന്റെ അടുത്ത്ചെന്ന് മാറത്തടിച്ചുകരഞ്ഞുകൊണ്ട് പറഞ്ഞു: രക്ഷിക്കണേ,രക്ഷിക്കണേ, മഹരാജാവേ, കാളി ഞങ്ങളെ പിടിച്ചുതിന്നും.

4. തയാ ഹതൗ മഹാവീരൗ ചണ്ഡമുണ്ഡൗ സുരാർദ്ദനൗ
ഭക്ഷിതാഃ സൈനികാഃ സർവ്വേ വയം ഭഗ്നാ ഭയാതുരാഃ

ദേവാന്തകരും മഹാവീരന്മാരുമായ ചണ്ഡ മുണ്ഡൻമാരെ അവൾ വകവരുത്തി. സകല സൈനികരേയും അവൾ ഭക്ഷിച്ചു. ഞങ്ങൾ പേടിച്ച് തളർന്നു.

5. ഭീതിദം ച രണസ്ഥാനം കൃതം കാളികയാ പ്രഭോ
പാതിതൈർഗജ വീരാശ്വൈർദാസേരകപദാതിഭിഃ

പ്രഭോ കാളി ആ പോർക്കളം പേടിപ്പെടുത്തുമാറാക്കി. മദയാനകളേയും കുതിരകളേയും ഒട്ടകങ്ങളേയും ആളുകളേയും അവിടെ നിറയെ കൊന്നു വീഴ്ത്തിയിരിക്കുകയാണ്.

6. ശോണിതൗഘവഹാ കുല്യാ കൃതാ മാംസാതികർദ്ദമാ
കേശശൈവലിനീ ഭഗ്നരഥചക്രവിരാജിതാ

അവൾ ആ പോർക്കളം മാംസച്ചെളിയും മുടിപ്പായലും തകർന്ന രഥചക്രങ്ങളുമുള്ള ഒരു ചോരപ്പുഴയാക്കി.

7. ഛിന്നബാഹ്വാദിമത്സ്യാഢ്യാ ശീർഷതുംബീഫലാന്വിതാ
ഭയദാ കാതരാണാം വൈ സുരാണാം മോദവർദ്ധിനീ

മുറിഞ്ഞ മത്സ്യക്കൈകളും ചുരയ്ക്കാത്തലകളും അതിലൂടെ ഒഴുകുന്നു. ഭീരുക്കൾ അതു കണ്ടാൽ പേടിച്ചുപോകും. ദേവൻമാർക്ക് അത് ആമോദം വർദ്ധിപ്പിക്കും.

**8. കുലം രക്ഷ മഹാരാജ പാതാളം ഗച്ഛ സത്വരം**
**ക്രുദ്ധാ ദേവീ ക്ഷയം സദ്യഃ കരിഷ്യതി ന സംശയഃ**

മഹാരാജാവേ, ദൈത്യകുലത്തെ രക്ഷിക്കുക. വേഗം പാതാളത്തിലേക്ക് ഓടിക്കൊള്ളൂ. ക്രുദ്ധയായ ദേവി ഇപ്പോൾത്തന്നെ നമ്മെയെല്ലാം നശിപ്പിക്കും. സംശയമില്ല.

**9. സിംഹോഽപി ഭക്ഷയത്യാജൗ ദാനവാൻ ദനുജേശ്വര**
**തഥൈവ കാളികാ ദേവീ ഹന്തി ബാണൈരനേകധാ**

ദൈത്യരാജാവേ, ആ സിംഹംപോലും യുദ്ധത്തിൽ ദാനവരെ തിന്നുകയാണ്. അതുപോലെ കാളികയും ദാനവരെ ബാണങ്ങൾ കൊണ്ട് പല പ്രകാരത്തിൽ സംഹരിക്കുന്നു.

**10. തസ്മാത്വമപി രാജേന്ദ്ര മരണായ മൃഷാമതിം**
**കരോഷി സഹിതോ ഭ്രാത്രാ ശുംഭേന കുപിതാശയഃ**

അതുകൊണ്ട്, രാജാവേ, അങ്ങ് കോപിച്ച് സഹോദരനായ ശുംഭനോടുകൂടി യുദ്ധത്തിനുചെന്ന് വെറുതേ മരിക്കാൻ നോക്കേണ്ട.

**11. കിം കരിഷ്യതി നാര്യേഷാ ക്രൂരാ കുലവിനാശിനീ**
**യസ്യാ ഹേതോർമഹാരാജ ഹന്തുമിച്ഛസി ബാന്ധവാൻ**

രാജാവേ, കുലനാശിനിയായ ഇവൾ എന്താണു ചെയ്യുന്നത്? ദാനവകുലത്തെ നശിപ്പിക്കുകയല്ലേ? ഇവൾക്കുവേണ്ടിയല്ലേ അങ്ങ് ബന്ധുക്കളെയെല്ലാം കൊല്ലാൻ ആഗ്രഹിക്കുന്നത്?

**12. ദൈവാധീനൗ മഹാരാജ ലോകേ ജയപരാജയൗ**
**അല്പാർത്ഥായ മഹദ്ദുഃഖം ബുദ്ധിമാന്ന പ്രകല്പയേത്**

യുദ്ധത്തിലെ ജയവും പരാജയവും ദൈവാധീനമനുസരിച്ചാണ് ലോകത്തു സംഭവിക്കുക. അല്പലാഭത്തിനുവേണ്ടി അറിവുള്ളവർ താങ്ങാനാവാത്ത ദുഃഖം ഉണ്ടാക്കിവയ്ക്കരുത്.

**13. ചിത്രം പശ്യ വിധേഃ കർമ്മ യദധീനം ജഗത് പ്രഭോ**
**നിഹതാ രാക്ഷസാഃ സർവേ സ്ത്രിയാ പശ്യൈകയാഽനയാ**

പ്രഭോ! ഈ ജഗത്തുമുഴുവൻ ഏതിന് അധീനമാണോ ആ വിധിയുടെ വേല എത്ര വിചിത്രമണെന്നു നോക്കൂ! സകല രാക്ഷസൻമാരേയും ഈ സ്ത്രീ ഒറ്റയ്ക്കു കൊന്നില്ലേ?

**14. ജേതാ ത്വം ലോകപാലാനാം സൈന്യയുക്തോ ഹി സാമ്പ്രതം**
**ഏകാ പ്രാർത്ഥയതേ ബാലാ യുദ്ധായേതി സുസംഭ്രമഃ**

അങ്ങ് സർവ്വ ലോകപാലകന്മാരേയും ജയിച്ചവനാണ്. ഇപ്പോൾ വേണ്ടത്ര സൈന്യങ്ങളുമുണ്ട്. എന്നിട്ടും അങ്ങയെ ഒരു പെണ്ണ് ഒറ്റയ്ക്ക് പോരിനുവിളിക്കുന്നത് അദ്ഭുതമല്ലേ?

**15. പുരാ ത്വയാ തപസ്തപ്തം പുഷ്കരേ ദേവതായനേ**
**വരദാനായ സമ്പ്രാപ്തോ ബ്രഹ്മാ ലോക പിതാമഹഃ**

പണ്ട് അങ്ങ് ദേവനിലയമായ പുഷ്കരത്തിൽ തപസ്സുചെയ്തിട്ടുണ്ടല്ലോ. ലോകപിതാമഹനായ ബ്രഹ്മാവ് അങ്ങേക്കു വരം നൽകാനായി അവിടെ എഴുന്നള്ളി.

**16. ധാത്രോക്തസ്ത്വം മഹാരാജ വരം വരയ സുവ്രത**
**തദാ ത്വയാഽമരത്വം ച പ്രാർത്ഥിതം ബ്രഹ്മണഃ കില**

മഹാരാജാവേ, അങ്ങയോടു ബ്രഹ്മദേവൻ അരുളിച്ചയ്തു: 'സുവ്രത വരം വരിച്ചു കൊള്ളൂ' എന്ന്. അങ്ങ് അപ്പോൾ ബ്രഹ്മാവിനോട് അമരത്വമല്ലേ പ്രാർത്ഥിച്ചത്?

17. ദേവദൈത്യമനുഷ്യേഭ്യോ ന ഭവേന്മാരണം മമ.
സർപ്പ കിന്നരയക്ഷേഭ്യഃ പുല്ലിംഗവാചകാദപി

ദേവന്മാർ ദൈത്യന്മാർ മനുഷ്യർ സർപ്പങ്ങൾ കിന്നരന്മാർ യക്ഷന്മാർ തുടങ്ങി പുല്ലിംഗവാച്യമായ ഒരുപ്രാണിയിൽ നിന്നും മരണം ഉണ്ടാവരുതെന്നാണല്ലോ പ്രാർത്ഥിച്ചത്.

18. തസ്മാത്ത്വാം ഹന്തുകാമൈഷാ പ്രാപ്താ യോഷിദ്വരാ പ്രഭോ
യുദ്ധം മാ കുരു രാജേന്ദ്ര വിചാര്യൈവം ധിയാധുനാ

അതുകൊണ്ട്, പ്രഭോ! അങ്ങയെ കൊല്ലാൻ വന്നിരിക്കുന്നവളാണ് ഈ സ്ത്രീരത്നം. ഇതു ശരിക്കു മനസ്സിലാക്കി അങ്ങ് ഇപ്പോൾ യുദ്ധം ചെയ്യരുത്.

19. ദേവീ ഹ്യേഷാ മഹാമായാ പ്രകൃതിഃ പരമാ മതാ
കല്പാന്തകാലേ രാജേന്ദ്ര സർവ്വസംഹാരകാരിണീ

രാജാവേ, ഈ ദേവി മഹാമായയും പരമയായ മൂലപ്രകൃതിയും കല്പാന്തകാലത്ത് എല്ലാം സംഹരിക്കുന്നവളും,

20. ഉത്പാദയിത്രീ ലോകാനാം ദേവാനാമീശ്വരീ ശുഭാ
ത്രിഗുണാ താമസീ ദേവീ സർവശക്തിസമന്വിതാ

ലോകങ്ങളുടെ സൃഷ്ടികർത്രിയും ദേവന്മാരുടെ ഈശ്വരിയും മംഗളസ്വരൂപിണിയും ത്രിഗുണാത്മികയും താമസശക്തിയും സർവശക്തയും

21. അജയ്യാ ചാക്ഷയാ നിത്യാ സർവ്വജ്ഞാ ച സദോദിതാ
വേദമാതാ ച ഗായത്രീ സന്ധ്യാ സർവ്വസുരാലയാ

അജയ്യയും നാശരഹിതയും നിത്യയും സർവ്വജ്ഞയും സർവത്രനിറഞ്ഞവളും വേദമാതാവും ഗായത്രിയും സന്ധ്യയും സർവദേവന്മാർക്കും ആശ്രയസ്ഥാനയും

22. നിർഗുണാ സഗുണാ സിദ്ധാ സർവസിദ്ധിപ്രദാഽവ്യയാ
ആനന്ദാഽനന്ദദാ ഗൗരീ ദേവാനാമഭയപ്രദാ

നിർഗുണയും സഗുണയും സിദ്ധയും സർവസിദ്ധിപ്രദയും അവ്യയയും ആനന്ദസ്വരൂപിണിയും ആനന്ദപ്രദയും ഗൗരിയും ദേവന്മാർക്ക് അഭയപ്രദയും ആകുന്നു.

23. ഏവം ജ്ഞാത്വാ മഹാരാജ വൈരഭാവം ത്യജാഽനയാ
ശരണം വ്രജ രാജേന്ദ്ര ദേവീ ത്വാം പാലയിഷ്യതി

മഹാരാജാവേ, ഇങ്ങനെ മനസ്സിലാക്കിക്കൊണ്ട് ഇവളോടുള്ള വൈരഭാവം വെടിഞ്ഞാലും. ഇവളെ ശരണമടഞ്ഞാലും. ദേവി അങ്ങയെ സംരക്ഷിക്കും.

24. ആജ്ഞാകരോ ഭവൈതസ്യാഃ സഞ്ജീവയ നിജം കുലം
ഹതശേഷാശ്ച യേ ദൈത്യാസ്തേ ഭവന്തു ചിരായുഷഃ

അങ്ങ് ഈ ദേവിയുടെ ആജ്ഞാകരനായാലും. അങ്ങനെ സ്വകുലത്തെ അങ്ങ് രക്ഷിക്കണം. യുദ്ധത്തിൽ മരിക്കാതെ ശേഷിച്ച ദൈത്യന്മാർ കുറെക്കാലം കൂടി ജീവിച്ചുകൊള്ളട്ടെ.

### വ്യാസ ഉവാച

**25. ഇതി തേഷാം വചഃശ്രുത്വാ ശുംഭഃ സുരബലാർദനഃ**
**ഉവാച വചനം തത്ഥ്യം വീരവര്യഗുണാന്വിതം**

ദേവദർപ്പഹരനായ ശുംഭൻ, അവർ ഇങ്ങനെ പറഞ്ഞതുകെട്ടപ്പോൾ വീരോത്തമന്മാർക്കു ചേർന്നമട്ടിൽ സത്യമായി പറഞ്ഞുഃ–

### ശുംഭ ഉവാച

**26. മാനം കൂർവന്തു ഭോ മന്ദാ യൂയം ഭഗ്നാ രണാജിരാത്**
**ശീഘ്രം ഗച്ഛത പാതാളം ജീവിതാശാ ബലീയസീ**

മൂഢന്മാരേ, യുദ്ധത്തിൽ തോറ്റവരാണെങ്കിലും മാനം കാക്കണം. ജീവിക്കാനാണ് ആഗ്രഹമെങ്കിൽ വേഗം പാതാളത്തിലേക്കു പൊയ്ക്കൊൾവിൻ.

**27. ദൈവാധീനം ജഗത്സർവ്വം കാ ചിന്താത്ര ജയേ മമ**
**ദേവാസ്തഥൈവ ബ്രഹ്മാദ്യാ ദൈവാധീനാ വയം യഥാ**

ഈ ജഗത്താകെ വിധിക്കു വിധേയമാണ്. പിന്നെ ജയത്തെപ്പറ്റി എനിക്കെന്തു ചിന്ത? നമ്മെപ്പോലെതന്നെ ദൈവവശഗരാണ് ബ്രഹ്മാദിദേവന്മാരും.

**28. ബ്രഹ്മാ വിഷ്ണുശ്ച രൂദ്രോ*f*യം യമോ*f*ഗ്നിർവരുണസ്തഥാ**
**സൂര്യശ്ചന്ദ്രസ്തഥാ ശക്രഃ സർവ്വേ ദൈവവശാഃ കില**

ബ്രഹ്മാവും വിഷ്ണുവും രുദ്രനും യമനും അഗ്നിയും വരുണനും സൂര്യനും ചന്ദ്രനും അതുപോലെ ദേവേന്ദ്രനും ദൈവവശഗരല്ലേ?

**29. കാ ചിന്താ തർഹി മേ മന്ദാ യദ്ഭാവി തദ്ഭവിഷ്യതി**
**ഉദ്യമസ്താദൃശോ ഭൂയാദ്യാദൃശീ ഭവിതവ്യതാ**

മൂഢന്മാരേ, എങ്കിൽ എനിക്കെന്തു ചിന്തിക്കാൻ? എന്താണോ ഭവിക്കേണ്ടത് അതു ഭവിക്കും. ഭവിക്കാനിരിക്കുന്നതിന് അനുസരിച്ചായിരിക്കും പ്രയത്നവും സംഭവിക്കുക.

**30. സർവ്വഥൈവം വിചാര്യൈവ ന ശോചന്തി ബുധാഃ ക്വചിത്**
**സ്വധർമ്മം ന ത്യജന്തീഹ ജ്ഞാനിനോ മരണാദ്ഭയാത്**

ഇങ്ങനെ എല്ലാപ്രകാരത്തിലും ചിന്തിച്ച് നോക്കിയിട്ട് അറിവുള്ളവർ ദുഃഖിക്കുകയില്ല; മരണം സംഭവിക്കുമെന്നു ഭയപ്പെട്ട് അറിവുള്ളവർ സ്വധർമ്മം ഉപേക്ഷിക്കുകയുമില്ല.

**31. സുഖം ദുഃഖം തഥൈവായുർ ജീവിതം മരണം നൃണാം**
**കാലേ ഭവതി സമ്പ്രാപ്തേ സർവ്വഥാ ദൈവനിർമ്മിതം**

സുഖവും ദുഃഖവും അതുപോലെ ആയുസ്സും ജീവിതവും മരണവും കാലമണയുമ്പോൾ വിധിക്ക് അനുരൂപമായി സംഭവിക്കുന്നു.

**32. ബ്രഹ്മാ പതതി കാലേ സ്വേ വിഷ്ണുശ്ച പാർവ്വതീപതിഃ**
**നാശം ഗച്ഛന്ത്യായുഷോ*f*ന്തേ സർവ്വേ ദേവാഃ സവാസവാഃ**

സ്വന്തം കാലമെത്തുമ്പോൾ ബ്രഹ്മാവു വീഴുന്നു. അതുപോലെ വിഷ്ണുവും പാർവ്വതീപതിയും. ആയുസ്സൊടുങ്ങുമ്പോൾ ഇന്ദ്രാദിസകലദേവന്മാരും നാശമടയുന്നു.

33. തഥാ/ഹമപി കാലസ്യ വശഗഃ സർവ്വഥാ/ധുനാ
നാശം ജയം വാ ഗന്താസ്മി സ്വധർമ്മപരിപാലനാത്

അതുപോലെ ഞാനും കാലവശഗനാണിപ്പോൾ. സ്വധർമ്മം അനുഷ്ഠിക്കുന്നതുകൊണ്ട് ഞാൻ ജയിക്കുകയോ നശിക്കുകയോ ചെയ്തുകൊള്ളട്ടെ.

34. ആഹൂതോ/പ്യനയാ കാമം യുദ്ധായാബലയാ കില
കഥം പലായനപരോ ജീവേയം ശരദാം ശതം

എന്നെ ഈ പെണ്ണ് ഇപ്പോൾ യുദ്ധത്തിനു വിളിച്ചിരിക്കുകയാണല്ലോ. എന്നിരിക്കെ ഓടിപ്പോയി ഞാൻ എന്തിന് നൂറ്റാണ്ടു ജീവിക്കുന്നു?

35 കരിഷ്യാമ്യദ്യ സംഗ്രാമം യദ്ഭാവി തദ്ഭവത്വിഹ
ജയോ വാ മരണം വാ/പി സ്വീകരോമി യഥാ തഥാ

ഞാൻ യുദ്ധത്തിനിറങ്ങും. വരുന്നതുവരട്ടെ. ജയിക്കുകയോ മരിക്കുകയോ ചെയ്യട്ടെ. ഏതായാലും എനിക്കു സ്വീകാര്യമാണ്.

36. ദൈവം മിഥ്യേതി വിദ്വാംസോ വദന്ത്യുദ്യമവാദിനഃ
യുക്തിയുക്തം വചസ്തേഷാം യേ ജാനന്ത്യഭിഭാഷിതം

പൗരുഷത്തെ പുകഴ്ത്തുന്ന വിദ്വാന്മാർ വിധി എന്ന് ഒന്നില്ല എന്നുവാദിക്കുന്നു. ശാസ്ത്രജ്ഞരായ അവരുടെ ആ വാദം യുക്തിയുക്തമാണ്.

37. ഉദ്യമേന വിനാ കാമം ന സിദ്ധ്യന്തി മനോരഥാഃ
കാതരാ ഏവ ജല്പന്തി യദ്ഭാവ്യം തദ്ഭവിഷ്യതി

ഉദ്യമം കൂടാതെ ആഗ്രഹങ്ങൾ സഫലമാവുകയില്ല. ഭവിക്കേണ്ടതു ഭവിക്കും എന്നു ജല്പിക്കുന്നത് വെറും ഭീരുക്കളാണ്.

38. അദൃഷ്ടം ബലവന്മൂഢാഃ പ്രവദന്തി ന പണ്ഡിതാഃ
പ്രമാണം തസ്യ സത്വേ കിമദൃശ്യം ദൃശ്യതേ കഥം

അദൃഷ്ടമാണ്(വിധി)ശക്തമെന്ന് പറയുന്നത് മൂഢന്മാരാണ്;പണ്ഡിതന്മാരല്ല. വിധി ഉണ്ട് എന്നുള്ളതിനുതന്നെ എന്താണുതെളിവ്? അത് അദൃഷ്ടമാണെങ്കിൽ പിന്നെ എങ്ങനെ കാണാൻ കഴിയും?

39. അദൃഷ്ടം ക്വാപി ദൃഷ്ടം സ്യാദേഷാ മൂർഖ വിഭീഷികാ
അവലംബം വിനൈവൈഷാ ദുഃഖേ ചിത്തസ്യ ധാരണാ

അദൃഷ്ടം എവിടെയെങ്കിലും ദൃഷ്ടമായിട്ടുണ്ടോ? മൂഢന്മാരെ ഭയപ്പെടുത്താനുള്ളതല്ലേ അത്? ദുഃഖം വരുമ്പോൾ മനസ്സിലുണ്ടാകുന്ന അടിസ്ഥാനമില്ലാത്ത ഒരു സങ്കല്പമല്ലേ അത്!

40. ചക്രീസമീപേ സംവിഷ്ടാ സംസ്ഥിതാ പിഷ്ടകാരിണീ
ഉദ്യമേന വിനാ പിഷ്ടം ന ഭവത്യേവ സർവ്വഥാ

ധാന്യമിട്ടു തിരിക്കാതെ തിരികല്ലിന്റെ അടുത്ത് വെറുതെ ചെന്ന് ഇരുന്നാൽ ധാന്യം പൊടിഞ്ഞുകിട്ടുമോ? കല്ലു തിരിക്കാതെ അതൊരിക്കലും പൊടിഞ്ഞുകിട്ടുകയില്ല.

41. ഉദ്യമേ ച കൃതേ കാര്യം സിദ്ധിം യാത്യേവ സർവ്വഥാ
കദാചിത്തസ്യ ന്യൂനത്വേ കാര്യം നൈവ ഭവേദപി

പ്രയത്നം കൂടാതെ ഒരിക്കലും കാര്യസിദ്ധി ഉണ്ടാവില്ല. എപ്പോഴെങ്കിലും അതിനൊരു കുറവുവന്നാലും കാര്യം നടക്കുകയില്ല.

**42. ദേശം കാലം ച വിജ്ഞായ സ്വബലം ശത്രുജം ബലം**
**കൃതം കാര്യം ഭവത്യേവ ബൃഹസ്പതിവചോ യഥാ**

ദേശവും കാലവും അറിയണം; തന്റേയും ശത്രുവിന്റേയും ബലം അറിയണം. എന്നിട്ടു ചെയ്യുന്ന കാര്യം ബൃഹസ്പതിയുടെ വാക്കുപോലെ നടക്കുകതന്നെ ചെയ്യും.

### വ്യാസ ഉവാച

**43. ഇതി നിശ്ചിത്യ ദൈത്യേന്ദ്രോ രക്തബീജം മഹാസുരം**
**പ്രേഷയാമാസ സംഗ്രാമേ സൈന്യേന മഹതാവൃതം**

ഇങ്ങനെ നിശ്ചയിച്ചുകൊണ്ട് ആ ദൈത്യരാജാവ് രക്തബീജനെന്ന മഹാസുരനെ വലിയസേനയോടു കൂടി യുദ്ധത്തിനു നിയോഗിച്ചു.

### ശുംഭ ഉവാച

**44. രക്തബീജ മഹാബാഹോ ഗച്ഛ ത്വം സമരാംഗണേ**
**കുരു യുദ്ധം മഹാഭാഗ യഥാ തേ ബലമാഹിതം**

മഹാബാഹുവായ രക്തബീജ, നീ യുദ്ധരംഗത്തേക്കു പോകണം. മഹാഭാഗ, നീ നിന്റെ കഴിവിന്നൊത്തവണ്ണം യുദ്ധം ചെയ്യുക.

### രക്തബീജ ഉവാച

**45. മഹാരാജ ന തേ കാര്യാ ചിന്താ സ്വല്പതരാപി വാ**
**അഹമേനാം ഹനിഷ്യാമി കരിഷ്യാമി വശേ തവ**

മഹാരാജാവേ, അങ്ങ് അല്പം പോലും വിചാരപ്പെടേണ്ട. ഞാൻ ഇവളെ യുദ്ധത്തിൽ തോല്പിച്ച് അങ്ങയുടെ അടുക്കൽ എത്തിച്ചേക്കാം.

**46. പശ്യ മേ യുദ്ധചാതുര്യം ക്വേയം ബാലാ സുരപ്രിയാ**
**ദാസീം തേ/ഹം കരിഷ്യാമി ജിത്വേമാം സമരേ ബലാത്**

എന്റെ യുദ്ധസാമർത്ഥ്യം കണ്ടോളൂ. ദേവന്മാരുടെ കണ്ണിലുണ്ണിയായ ഈ പെണ്ണെവിടെ? യുദ്ധത്തിൽ ഞാൻ അവളെ ബലമായി തോല്പിച്ച് അങ്ങയുടെ ദാസിയാക്കിയേക്കാം.

### വ്യാസ ഉവാച

**47. ഇത്യാഭാഷ്യ കുരുശ്രേഷ്ഠ രക്തബീജോ മഹാസുരഃ**
**ജഗാമ രഥമാരുഹ്യ സ്വസൈന്യപരിവാരിതഃ**

ഇങ്ങനെ പറഞ്ഞുകൊണ്ട് തക്തബീജനെന്ന മഹാസുരൻ രഥത്തിൽ കയറി സൈന്യസമേതനായി,

**48. ഹസ്ത്യശ്വരഥപാദാതവൃന്ദൈശ്ച പരിവേഷ്ടിതഃ**
**നിർജഗാമ രഥാരൂഢോ ദേവീം ശൈലോപരിസ്ഥിതാം**

ആന, കുതിര, തേര്, കാലാൾപ്പട എന്നീ ചതുരംഗ സൈന്യസമേതനായി രഥത്തിൽ കയറി ദേവി ഇരിക്കുന്ന പർവ്വതത്തിലേക്കു ചെന്നു.

**49. തമാഗതം സമാലോക്യ ദേവീ ശംഖമവാദയത്**
**ഭയദം സർവ്വദൈത്യാനാം ദേവാനാം മോദവർദ്ധനം**

അവൻ ചെല്ലുന്നതു കണ്ട് ദേവി ശംഖധ്വനി മുഴക്കി. അത് ദേവന്മാർക്ക് ആമോദവും അസുരന്മാർക്ക് ഭീതിയും ഉണ്ടാക്കുന്നതായിരുന്നു.

50. ശ്രുത്വാ ശംഖസ്വനം ചോഗ്രം രക്തബീജോ*f*തിവേഗവാൻ
ഗത്വാ സമീപേ ചാമുണ്ഡാം ബഭാഷേ വചനം മൃദു.

ഉഗ്രമായ ആ ശംഖധ്വനികേട്ട് രക്തബീജൻ അതിവേഗം ചാമുണ്ഡയുടെ അടുക്കലെത്തി പതിഞ്ഞസ്വരത്തിൽ പറഞ്ഞു.

## രക്തബീജ ഉവാച

51. ബാലേ കിം മാം ഭീഷയസി മത്വാ ത്വം കാതരം പ്രിയേ
ശംഖനാദേന തന്വംഗി വേത്സി കിം ധൂമ്രലോചനം

പെണ്ണേ, നീ ശംഖുവിളിച്ച്, ഭീരുവിനെ എന്നപോലെ എന്നെ പേടിപ്പിക്കാൻ നോക്കുന്നോ? സുന്ദരീ, ഞാൻ ധൂമ്രലോചനനാണെന്നാണോ നീ വിചാരിച്ചത്?

52. രക്തബീജോ*f*സ്മി നാമ്നാ*f*ഹം ത്വത്സകാശമിഹാഗതഃ
യുദ്ധേച്ഛാ ചേത്പികാലാപേ സജ്ജാ ഭവ ഭയം ന മേ

നിന്റെ മുമ്പിൽ വന്നിരിക്കുന്ന ഈ ഞാനാണ് രക്തബീജനെന്ന അസുരൻ. കുയിൽവാണീ, നിനക്കു യുദ്ധം ചെയ്യണമെന്നുണ്ടെങ്കിൽ ഒരുങ്ങിക്കോ;എനിക്കു പേടിയില്ല.

53. പശ്യാദ്യ മേ ബലം കാന്തേ ദൃഷ്ടാ യേ കാതരാസ്ത്വയാ
നാഹം പംക്തിഗതസ്തേഷാം കുരു യുദ്ധം യഥേച്ഛസി

എന്റെ ബലം നിനക്കിപ്പോൾ കാണാം. നീ കണ്ടത് ഭീരുക്കളെയാണ്. ഞാൻ അവരുടെ പന്തിയിൽപെട്ടവനല്ല. വേണമെങ്കിൽ യുദ്ധം ചെയ്തോ.

54. വൃദ്ധാശ്ച സേവിതാഃ പൂർവ്വം നീതിശാസ്ത്രം ശ്രുതം ത്വയാ
പഠിതം ചാർത്ഥവിജ്ഞാനം വിദ്വദ്ഗോഷ്ഠീ കൃതാ*f*ഥവാ

പണ്ട് എന്നെങ്കിലും വൃദ്ധന്മാരെ സേവിക്കുകയോ ,നീതിശാസ്ത്രം കേൾക്കുകയോ, അർത്ഥശാസ്ത്രം പഠിക്കുകയോ, അഥവാ വിദ്വത്സഭയിൽ സംബന്ധിക്കുകയോ,

55. സാഹിത്യ തന്ത്ര വിജ്ഞാനം ചേദസ്തി തവ സുന്ദരി
ശൃണു മേ വചനം പത്ഥ്യം തത്ഥ്യം പ്രമിതിബൃംഹിതം

സാഹിത്യതന്ത്രത്തിൽ വിജ്ഞാനം നേടുകയോ ചെയ്തിട്ടുണ്ടെങ്കിൽ ഹേ സുന്ദരി, പത്ഥ്യവും സത്യവും ശരിയായ അറിവും ഉണ്ടാക്കുന്ന എന്റെ വാക്കു കേൾക്കൂ.

56. രസാനാം ച നവാനാം വൈ ദ്വാവേവ മുഖ്യതാം ഗതേ
ശൃഗാംരകഃ ശാന്തിരസോ വിദ്വജ്ജനസഭാസു ച

നവരസങ്ങളിൽ മുഖ്യമായിട്ടുള്ളതു രണ്ടാണ്: ശൃംഗാരവും ശാന്തവും. ഇതു വിദ്വജ്ജനസമ്മതമാണ്.

57. തയോഃ ശൃഗാരഏവാദൗ നൃപഭാവേ പ്രതിഷ്ഠിതഃ
വിഷ്ണുർ ലക്ഷ്മ്യാ സഹാസ്തേ വൈ സാവിത്ര്യാ ചതുരാനനഃ

അവയിൽ രസരാജനായി വാഴിച്ചിരിക്കുന്നത് ശൃംഗാരത്തെയാണ്. വിഷ്ണു ലക്ഷ്മിയോടും ബ്രഹ്മാവ് സാവിത്രിയോടും ചേർന്നിരിക്കുന്നു.

**58. ശച്യേന്ദ്രഃ ശൈലസുതയാ ശങ്കരഃ സഹ ശേരതേ**
**വല്യാ വൃക്ഷോ മൃഗോ മൃഗ്യാ കപോത്യാ ച കപോതകഃ**

ഇന്ദ്രൻ ശചിയോടും ശങ്കരൻ ശൈലസുതയോടും ഒരുമിച്ചാണു കിടപ്പ്. അതുപോലെയാണ് വൃക്ഷം വല്ലിയോടും കലമാൻ പേടമാനോടും കപോതം കപോതിയോടും ചേർന്ന് സുഖിക്കുന്നത്.

**59. ഏവം സർവ്വേ പ്രാണഭൃതഃ സംയോഗരസികാ ഭൃശം**
**അപ്രാപ്തഭോഗവിഭവാ യേ ചാന്യേ കാതരാ നരാഃ**

ഇങ്ങനെ സർവ്വപ്രാണികളും അങ്ങേ അറ്റം സംയോഗരസികരാണ്. ഭോഗവിഭവങ്ങൾ നേടാൻ കഴിയാത്ത മറ്റു മനുഷ്യർ ഭീരുക്കളാണ്.

**60. ഭവന്തി യതയസ്തേ വൈ മൂഢാ ദൈവേന വഞ്ചിതാഃ**
**അസംസാരരസജ്ഞാസ്തേ വഞ്ചിതാ വഞ്ചനാപരൈഃ**

അവർ യതികളായിത്തീരുന്നു. വിധിവഞ്ചിതരായ മൂഢന്മാരാണ് അവർ. സംസാരരസം അറിയാത്ത അവരെ വഞ്ചകന്മാരും,

**61. മധുരാലാപനിപുണൈഃ രതാ ശാന്തിരസേ ഹി തേ**
**ക്വ ജ്ഞാനം ക്വ ച വൈരാഗ്യം വർത്തമാനേ മനോഭവേ**

പഞ്ചാരവാക്കുപറയുന്നതിൽ മിടുക്കുള്ളവരും ചേർന്നു വഞ്ചിച്ചിരിക്കുകയാണ്. അവരാണ് ശാന്തിരസത്തിൽ മുഴുകിയിരിക്കുന്നത്. കാമൻ ചൊടിച്ചുനിൽക്കെ, ജ്ഞാനമെവിടെ? വൈരാഗ്യമെവിടെ?

**62. ലോഭേ ക്രോധേ ച ദുർധർഷേ മോഹേ സതി വിനാശകേ**
**തസ്മാത്ത്വമപി കല്യാണി കുരു കാന്തം മനോഹരം**

ലോഭവും ദുർധർഷമായ ക്രോധവും വിനാശകരമായ മോഹവും ശക്തമായിരിക്കെ, ജ്ഞാനവൈരാഗ്യങ്ങൾ എങ്ങനെ ഉണ്ടാകും? അതുകൊണ്ട് ഭദ്രേ, മനോഹരനും,

**63. ശുംഭം സുരാണാം ജേതാരം നിശുംഭംവാ മഹാബലം**

സുരന്മാരെ ജയിച്ചവനുമായ ശുംഭനെയോ മഹാബലവാനായ നിശുംഭനെയോ ഭർത്താവാക്കുക.

## വ്യാസ ഉവാച

**ഇത്യുക്ത്വാ രക്തബീജോ/സൗ വിരരാമ പുരഃസ്ഥിതഃ**
**ശ്രുത്വാ ജഹാസ ചാമുണ്ഡാ കാളികാ ചാംബികാ തഥാ**

എന്നിങ്ങനെ മുമ്പിൽ നിന്നുകൊണ്ട് രക്തബീജൻ പറഞ്ഞതുകേട്ടപ്പോൾചാമുണ്ഡയും കാളികയും ഒന്ന് അട്ടഹസിച്ചു; അതുപോലെ അംബികയും. (നെറ്റിത്തടത്തിൽ നിന്നുണ്ടായത് ചാമുണ്ഡയും ദേവീശരീരത്തിൽനിന്നുണ്ടായത് കാളികയും.)

ഇതിശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
സപ്തവിംശോ/ദ്ധ്യായഃ

# അഥ അഷ്ടാവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. കൃത്വാ ഹാസ്യം തതോ ദേവീ തമുവാച വിശാംപതേ
മേഘഗാംഭീരയാ വാചാ യുക്തിയുക്തമിദം വചഃ

രാജാവേ, അനന്തരം ദേവി ചിരിച്ചുകൊണ്ട് മേഘഗംഭീരമായ സ്വരത്തിൽ അവനോടു യുക്തിയുക്തമായി പറഞ്ഞു:

2. പൂർവ്വമേവ മയാ പ്രോക്തം മന്ദാത്മൻ കിം വികത്ഥസേ
ദൂതസ്യാഗ്രേ യഥായോഗ്യം വചനം ഹിതസംയുതം

വിഡ്ഢി, നീ എന്തിന് ഇങ്ങനെ ചിലയ്ക്കുന്നു? ദൂതനോടു നേരത്തേ തന്നെ ഞാൻ പറഞ്ഞതാണല്ലോ യോഗ്യവും ഹിതവുമായ കാര്യം!

3. സദൃശോ മമ രൂപേണ ബലേന വിഭവേന ച
ത്രിലോക്യാം യദി കോ/പി സ്യാത്തം പതിം പ്രവൃണോമ്യഹം

രൂപത്തിലും ബലത്തിലും വിഭവത്തിലും എനിക്കു സദൃശനായ ഒരുവൻ മൂന്നുലോകത്തിൽ എവിടെങ്കിലുമുണ്ടെങ്കിൽ അവനെ ഞാൻ ഭർത്താവായി വരിക്കാമെന്ന്.

4. ബ്രൂഹി ശുംഭം നിശുംഭം ച പ്രതിജ്ഞാ മേ പുരാ കൃതാ
തസ്മാദ്യുദ്ധ്യസ്വ ജിത്വാ മാം വിവാഹം വിധിവത്കുരു

ഞാൻ പണ്ടേ പ്രതിജ്ഞ ചെയ്തിട്ടുള്ളതാണ് ഈ കാര്യമെന്ന് ആ ശുംഭനോടും നിശുംഭനോടും ചെന്നു പറയണം. അതിനാൽ യുദ്ധം ചെയ്തു ജയച്ചിട്ട് എന്നെ വിധിപ്രകാരം വിവാഹം കഴിക്കാം.

5. ത്വം വൈ തദാജ്ഞയാ പ്രാപ്തസ്തസ്യ കാര്യാർത്ഥസിദ്ധയേ
സംഗ്രാമം കുരു പാതാളം ഗച്ഛവാ പതിനാ സഹ

നീ അവന്റെ കല്പന കേട്ട് അവന്റെ കാര്യം നേടാൻ വന്നവനല്ലേ? യുദ്ധം ചെയ്തോ; അല്ലെങ്കിൽ നിന്റെ പ്രഭുവിനോടുകൂടി പാതാളത്തിലേക്കു പൊയ്ക്കോ.

## വ്യാസ ഉവാച

6. തച്ഛ്രുത്വാ വചനം ദേവ്യാഃ സ ദൈത്യോ/മർഷപൂരിതഃ
മുമോച തരസാ ബാണാൻ സിംഹസ്യോപരി ദാരുണാൻ

ദേവി ഇങ്ങനെ പറഞ്ഞതുകേട്ട ആ ദൈത്യൻ നിറഞ്ഞ കോപത്തോടെ ഉടൻ തന്നെ സിംഹത്തിന്റെ നേർക്ക് തീക്ഷ്ണശരങ്ങൾ പ്രയോഗിക്കാൻ തുടങ്ങി.

7. അംബികാ താൻ ശരാൻ വിക്ഷ്യ ഗഗനേ പന്നഗോപമാൻ
ചിച്ഛേദ സായകൈസ്തീക്ഷ്ണൈർ ലഘുഹസ്തതയാ ക്ഷണാൽ

സർപ്പതുല്യങ്ങളായ ശരങ്ങൾ ആകാശത്തൂടെ വരുന്നതു കണ്ട ദേവി വേഗം തീക്ഷ്ണശരങ്ങൾ തൊടുത്തുവിട്ട് അവയെ അനായാസം ഭേദിച്ചു കളഞ്ഞു.

8. അന്യൈർ ജഘാന വിശിഖൈഃ രക്തബീജം മഹാസുരം
അംബികാ ചാപനിർമുക്തൈഃ കർണ്ണാകൃഷ്ടൈഃ ശിലാശിതൈഃ

മഹാസുരനായ രക്തബീജന്റെ നേർക്ക് കാതോളം ഞാൺ വലിച്ച് അതിതീക്ഷ്ണങ്ങളായ വേറെ ശരങ്ങൾ തൊടുത്തുവിടുകയും ചെയ്തു.

9. ദേവീബാണഹതഃ പാപോ മൂർച്ഛാമാപ രഥോപരി
പതിതേ രക്തബീജേ തു ഹാഹാകാരോ മഹാനഭൂത്

അംബികയുടെ അമ്പുകളേറ്റ് അവൻ തേർത്തട്ടിൽ മൂർച്ഛിച്ചുവീണു. രക്തബീജൻ വീണപ്പോൾ ഹാ! ഹ! എന്ന ആക്രോശം ഉറക്കെ ഉണ്ടായി.

10. സൈനികാശ്ചുക്രുശുഃ സർവ്വേ ഹതാസ്മ ഇതി ചാബ്രുവൻ
തതോ ബുംബാരവം ശ്രുത്വാ ശുംഭഃ പരമദാരുണം

സൈനികർ, 'അയ്യോ ഞങ്ങൾ നശിച്ചേ' എന്ന് വിളിച്ചുകൂവി. അതിദാരുണമായ ആ അലമുറയിടൽ കേട്ട് ശുംഭൻ,

11. ഉദ്യോഗം സർവ്വസൈന്യാനാം ദൈത്യാനാമാദിദേശ ഹ
നിര്യാന്തു ദാനവാ സർവ്വേ കാംബോജാഃ സ്വബലൈർയുതാഃ

ദൈത്യന്മാരായ സകലസൈനികരോടും ഇങ്ങനെ കല്പിച്ചു: കാംബോജരായ സകല ദാനവരും സൈന്യങ്ങളോടുകൂടി പോകട്ടെ.

12. അന്യേപ്യതിബലാ ശൂരാഃ കാലകേയാ വിശേഷതഃ

പ്രത്യേകിച്ചും അതിശക്തന്മാരായ കാലകേയാദി ശൂരന്മാർ പോകട്ടെ.

## വ്യാസ ഉവാച

ഇത്യാജ്ഞപ്തം ബലം സർവ്വം ശുംഭേന ച ചതുർവിധം

ഇങ്ങനെ ശുംഭൻ കല്പിച്ചപ്പോൾ ചതുരംഗപ്പട എല്ലാം

13. നിർജഗാമ മദാവിഷ്ടം ദേവീസമരമണ്ഡലേ
തമാഗതം സമാലോക്യ ചണ്ഡികാ ദാനവം ബലം

ഉൽക്കട മദത്തോടെ ദേവിയുമായി സമരം ചെയ്യാൻ പോർക്കളത്തിലേക്കു പുറപ്പെട്ടു. ആ വരുന്ന ദാനവപ്പടയെ കണ്ട ചണ്ഡിക,

14. ഘണ്ടാനാദം ചകാരാശു ഭീഷണം ഭയദം മുഹുഃ
ജ്യാസ്വനം ശംഖനാദം ച ചകാര ജഗദംബികാ

ഭീഷണിപ്പെടുത്തുന്നതും ഭയപ്പെടുത്തുന്നതുമായ മണിനാദം വീണ്ടുംവീണ്ടും മുഴക്കി. അംബിക ഞാണൊലിയും ശംഖനാദവും മുഴക്കി.

15. തേന നാദേന സാ ജാതാ കാളീ വിസ്താരിതാനനാ
ശ്രുത്വാ തന്നിനദം ഘോരം സിംഹോ ദേവ്യാശ്ച വാഹനം

ശബ്ദം കേട്ടപ്പോഴേക്കും കാളിക വാ പിളർന്നു. ഘോരമായ ആ ശബ്ദം കേട്ട് ദേവിയുടെ വാഹനമായ സിംഹവും

16. ജഗർജ സോऽപി ബലവാൻ ജനയൻ ഭയമദ്ഭുതം
തന്നിനാദമുപശ്രുത്യ ദാനവാഃ ക്രോധമൂർച്ഛിതാഃ

ഗർജിച്ചു. അത് ഭയവും അദ്ഭുതവും ജനിപ്പിക്കുമാറ് ശക്തമായിരുന്നു.ആ ശബ്ദങ്ങളെല്ലാം കേട്ട ദാനവന്മാർ ക്രോധമൂർച്ഛിതരായി.

17. സർവ്വേ ചിക്ഷിപുരസ്ത്രാണി ദേവീം പ്രതി മഹാബലാഃ
തസ്മിന്നേവായതേ യുദ്ധേ ദാരുണേ ലോമഹർഷണേ

മഹാശക്തന്മാരായ ആ ദാനവന്മാർ ദേവിയുടെ നേർക്ക് അമ്പുകൾ വർഷിച്ചു. രോമാഞ്ചജനകമാംവണ്ണം ഘോരയുദ്ധം നടക്കുമ്പോൾ

**18. ബ്രഹ്മാദീനാം ച ദേവാനാം ശക്തയശ്ചണ്ഡികാം യയുഃ**
**യസ്യ ദേവസ്യ യദ്രൂപം യഥാ ഭൂഷണവാഹനം**

ബ്രഹ്മാദി ദേവന്മാരുടെ ശക്തികൾ ചണ്ഡികയുടെ അടുത്തെത്തി. അതാതു ദേവന്മാരുടെ രൂപം, വാഹനം, ഭൂഷണങ്ങൾ എന്നിവയോടുകൂടി,

**19. താദൃഗ്രൂപാസ്തദാ ദേവ്യഃ പ്രയുയുഃ സമരാംഗണേ**
**ബ്രഹ്മാണീ വരടാരൂഢാ സാക്ഷസൂത്രകമണ്ഡലുഃ**

അവരവരുടേതായ ദേവീരൂപത്തിൽ പോർക്കളത്തിലേക്കു ചെന്നു. അക്ഷസൂത്രവും കമണ്ഡലുവും ധരിച്ച്. ഹംസവാഹനത്തിൽ ബ്രഹ്മാണിയായി,

**20. ആഗതാ ബ്രഹ്മണഃ ശക്തിർ ബ്രഹ്മാണീതി പ്രതിശ്രുതാ**
**വൈഷ്ണവീ ഗരുഡാരൂഢാ ശംഖചക്രഗദാധരാ**

ബ്രഹ്മദേവന്റെ ശക്തി വന്നു. അവർ ബ്രഹ്മാണീ എന്നു പ്രസിദ്ധിയായി.ഗരുഡവാഹനത്തിൽ കയറി ശംഖം ചക്രം ഗദ എന്നീ ആയുധങ്ങൾ ധരിച്ച വൈഷ്ണവ ശക്തി,

**21. പത്മഹസ്താ സമായാതാ പീതാംബരവിഭൂഷിതാ**
**ശങ്കരീ തു വൃഷാരൂഢാ ത്രിശൂലവരധാരിണീ**

പത്മഹസ്തയും പീതാംബരധാരിണിയുമായി വന്നു.ശങ്കരശക്തി വൃഷവാഹനത്തിൽ കയറി ത്രിശൂലവും ധരിച്ച്,

**22. അർദ്ധചന്ദ്രധരാ ദേവീ തഥാ*f*ഹിവലയാ ശിവാ**
**കൗമാരീ ശിഖിസംരൂഢാ ശക്തിഹസ്താ വരാനനാ**

ചന്ദ്രക്കലയും ചൂടി പന്നഗഭൂഷണങ്ങളുമണിഞ്ഞ് ശിവയായി വന്നു.കുമാരശക്തി മയിൽ വാഹനത്തിൽ കയറി കൈയിൽ വേലും പിടിച്ച് സുന്ദരാംഗിയായി,

**23. യുദ്ധകാമാ സമായാതാ കാർത്തികേയ സ്വരൂപിണീ**
**ഇന്ദ്രാണീ സുഷാരുവദനാ സുശ്വേതഗജവാഹനാ**

യുദ്ധം ചെയ്യാനൊരുങ്ങി കാർത്തികേയ സ്വരൂപിണിയായി വന്നു.പ്രസന്നവദനയായി, ഇന്ദ്രന്റെ ശക്തിയായ ഇന്ദ്രാണി വെളുത്ത കൊമ്പനാനപ്പുറത്തു കയറി,

**24. വജ്രഹസ്താ*f*തി രോഷാഢ്യാ സംഗ്രാമാഭിമുഖീ യയൗ**
**വാരാഹീ സുകരാകാരാ പ്രൗഢപ്രേതാസനാ മതാ**

വജ്രവും കൈയിലേന്തി കുപിതയായി യുദ്ധ രംഗത്തേക്കുചെന്നു.വാരാഹീശക്തി സൂകര രൂപത്തിൽ ശവാസനയായി വന്നു.

**25. നാരസിംഹീ നൃസിംഹസ്യ ബിഭ്രതീ സദൃശം വപുഃ**
**യാമ്യാ ച മഹിഷാരൂഢാ ദണ്ഡഹസ്താ ഭയപ്രദാ**

നരസിംഹശക്തി നരസിംഹത്തിന്റെ രൂപം ധരിച്ചും യമന്റെ ശക്തി മഹിഷത്തിന്റെ പുറത്തുകയറി കൈയിൽ യമദണ്ഡം ധരിച്ച് ഭയപ്രദയായും,

**26. സമായാതാ*f*ഥ സംഗ്രാമേ യമരൂപാ ശുചിസ്മിതാ**
**തഥൈവ വാരുണീ ശക്തിഃ കൗബേരീ ച മദോൽക്കടാ**

യമരൂപിണിയായും ചിരിച്ചുകൊണ്ടു യുദ്ധരംഗത്തേക്കു വന്നു.അതുപോലെതന്നെ വാരുണീശക്തിയും മദോൽക്കടയായ കുബേരശക്തിയും വന്നു.

**27. ഏവം വിധാസ്തഥാകാരാ യയുഃ സ്വസ്വബലൈർവൃതാഃ**
**ആഗതാസ്താഃ സമാലോക്യ ദേവീ മുദമവാപ ച**

ഇങ്ങനെ ഓരോരുത്തരുടെയും ശക്തി അതാതുവടിവിൽ സ്വ സൈന്യങ്ങളോടുകൂടി വന്നു.ഇവരെല്ലാം വന്നതുകണ്ട് ദേവി അത്യധികം ആനന്ദിച്ചു.

**28. സ്വസ്ഥാ മുമുദിരേ ദേവാ ദൈത്യാശ്ച ഭയമായയുഃ**
**താഭിഃ പരിവൃതസ്തത്ര ശങ്കരോ ലോകശങ്കരഃ**

ദേവന്മാർ സ്വസ്ഥരായി സന്തോഷിച്ചു.ദൈത്യന്മാർ ഭയപ്പെട്ടു.ആ ദേവിമാരെല്ലാം പോർക്കളത്തിൽ ഒത്തുകൂടിയപ്പോൾ ലോകത്തിനു മംഗളം നൽകുന്ന ശങ്കരൻ,

**29. സമാഗത്യ ച സംഗ്രാമേ ചണ്ഡികാമിത്യുവാച ഹ**
**ഹന്യന്താമസുരാഃ ശീഘ്രം ദേവാനാം കാര്യസിദ്ധയേ**

യുദ്ധരംഗത്തേക്കുവന്ന് ചണ്ഡികയോട് ഇങ്ങനെ പറഞ്ഞു. ദേവകാര്യത്തിനുവേണ്ടി ഈ ദൈത്യന്മാരെ ഉടൻ കൊന്നാലും.

**30. നിശുംഭം ചൈവ ശുംഭം ച യേ ചാന്യേ ദാനവാ സ്ഥിതാഃ**
**ഹത്വാ ദൈത്യബലം സർവ്വം കൃത്വാ ച നിർഭയം ജഗത്**

ശുംഭനെയും നിശുംഭനെയും മറ്റു ദാനവന്മാരെയും ദൈത്യസൈന്യത്തെയും സംഹരിച്ചിട്ട് ജഗത്തിനെ നിർഭയമാക്കിയ ശേഷം

**31. സ്വാനി സ്വാനി ച ധിഷ്ണ്യാനി സമാഗച്ഛന്തു ശക്തയഃ**
**ദേവാ യജ്ഞഭുജഃ സന്തു ബ്രാഹ്മണാ യജനേ രതാഃ**

ശക്തികളെല്ലാം താന്താങ്ങളുടെ സ്ഥാനങ്ങളിലേക്കു മടങ്ങട്ടെ.ദേവന്മാർ യജ്ഞാംശം അശിക്കുന്നവരാകട്ടെ.ബ്രാഹ്മണർ യാഗാദികർമ്മങ്ങളിൽ മുഴുകട്ടെ.

**32. പ്രാണിനഃസന്തു സന്തുഷ്ടാഃ സർവ്വേ സ്ഥാവരജംഗമാഃ**
**ശമം യാന്തു തഥോത്പാതാ ഈതയശ്ച തഥാ പുനഃ**

സർവ്വപ്രാണികളും സന്തുഷ്ടരാവട്ടെ.അതുപോലെ സകല സ്ഥാവര ജംഗമങ്ങളും സന്തോഷിക്കട്ടെ. ദുർനിമിത്തങ്ങൾ ഒടുങ്ങട്ടെ.അതുപോലെ ഈതിബാധകളും ഇല്ലാതാവട്ടെ.

**33. ഘനാഃ കാലേ പ്രവർഷന്തു കൃഷിർ ബഹുഫലാ തഥാ**

മേഘങ്ങൾ യഥാകാലം വർഷിക്കട്ടെ.ധാന്യങ്ങൾ ധാരാളം വിളയട്ടെ.

## വ്യാസ ഉവാച

**ഏവം ബ്രുവതി ദേവേശേ ശങ്കരേ ലോകശങ്കരേ**

ഇങ്ങനെ ദേവേശനും ലോകശങ്കരനുമായ ശങ്കരൻ പറഞ്ഞപ്പോൾ,

**34. ചണ്ഡികായാഃ ശരീരാത്തു നിർഗതാ ശക്തിരദ്ഭുതാ**
**ഭീഷണാऽതി പ്രചണ്ഡാച ശിവാശതനിനാദിനീ**

ചണ്ഡികയുടെ ശരീരത്തിൽനിന്ന് ഒരു അദ്ഭുതാവഹമായ ശക്തി പുറത്തേക്കു വന്നു.അവൾ ഭീഷണയും അതിപ്രചണ്ഡയുമായിരുന്നു. ഉച്ചത്തിൽ ഓരിയിടുന്ന നൂറുകണക്കിന് കുറുനരികളോടുകൂടി,

35. ഘോരരൂപാ*f*ഥ പഞ്ചാസ്യമിത്യുവാച സ്മിതാനനാ
ദേവദേവ വ്രജാശു ത്വം ദൈത്യാനാമധിപം പ്രതി

ഘോരാകാരയായി പുഞ്ചിരിച്ചുകൊണ്ട് ശിവനോട് ഇങ്ങനെ പറഞ്ഞു: ദേവ ദേവ, അങ്ങ് ആ ദൈത്യരാജാവിന്റെ അടുത്തേക്കു പോകണം.

36. ദൂതത്വം കുരു കാമാരേ ബ്രൂഹി ശുംഭം സ്മരാകുലം
നിശുംഭം ച മദോത്സിക്തം വചനാന്മമ ശങ്കര

കാമാരേ,അങ്ങ് കാമാർത്തനായ ശുംഭന്റേയും മദാന്ധനായ നിശുംഭന്റേയും അടുത്തേക്ക് ദൗത്യവുമായിട്ടാണു പോകേണ്ടത്. ശങ്കര, ഞാൻ പറഞ്ഞതായി അവരോടു പറയണം.

37. മുക്ത്വാ ത്രിവിഷ്ടപം യാത യൂയം പാതാളമാശു വൈ
ദേവാഃ സ്വർഗ്ഗേ സുസംയാന്തു തുരാഷാട് സ്വാസനം ശുഭം

നിങ്ങൾ വേഗം ദേവലോകംവിട്ട് പാതാളത്തിലേക്കു പൊയ്ക്കൊൾവിൻ. ദേവന്മാർ സ്വർഗ്ഗത്തിലേക്കു പോകട്ടെ.ദേവേന്ദ്രനു സ്വന്തം സിംഹാസനം ലഭിക്കട്ടെ.

38. ലഭന്താം ത്രിദിവം സ്ഥാനം യജ്ഞഭാഗാംശ്ച ദേവതാഃ
ജീവിതേച്ഛാ ച യുഷ്മാകം യദിസ്യാത്തു മഹത്തരാ

ദേവതകൾ സ്വർഗ്ഗത്തു ചെന്ന് യജ്ഞാംശം ഭുജിക്കുന്നവരാകട്ടെ. നിങ്ങൾക്ക് ജീവിക്കണമെന്ന് അതിയായ ആഗ്രഹമുണ്ടെങ്കിൽ,

39. തർഹി ഗച്ഛത പാതാളം തരസാ യത്ര ദാനവാഃ
അഥവാ ബലമാസ്ഥായ യുദ്ധേച്ഛാ മരണായ ചേത്

ദാനവന്മാരുടെ സ്ഥാനമായ പാതാളത്തിലേക്കു പൊയ്ക്കൊൾവിൻ.അഥവാ ബലമായി പോരുചെയ്തു മരിക്കാനാണ് ആഗ്രഹമെങ്കിൽ,

40. തദാ*ff*ഗച്ഛന്തു തൃപ്യന്തു മച്ഛിവാഃ പിശിതേന വഃ

വരുവിൻ! നിങ്ങളുടെ ശവം കൊണ്ട് എന്റെ കുറുനരികൾ തൃപ്തരാവട്ടെ.

## വ്യാസ ഉവാച

തച്ഛ്രുത്വാ വചനം തസ്യാഃ ശൂലപാണിസ്ത്വരാന്വിതഃ

അവളുടെ വാക്കുകേട്ട ഉടൻതന്നെ ശൂലപാണിയായ ശിവൻ,

41. ഗത്വാ*f*ഹ ദൈത്യരാജാനം ശുംഭം സദസി സംസ്ഥിതം

ദൈത്യരാജാവായ ശുംഭന്റെ സദസ്സിലെത്തി അവനോടു പറഞ്ഞു:

## ശിവ ഉവാച

രാജൻ ദൂതോ*f*ഹമം ബായാസ്ത്രിപുരാന്തകരോ ഹരഃ

"രാജാവേ, ഞാൻ അംബയുടെ ദൂതനായിവന്ന ത്രിപുരാന്തകനായ ശങ്കരനാണ്

42. ത്വത്സകാശമിഹായാതോ ഹിതം കർത്തും തവാഖിലം
ത്യക്ത്വാ സ്വർഗ്ഗം തഥാ ഭൂമിം യൂയം ഗച്ഛത സത്വരം

ഹിതമായിട്ടുള്ളതെല്ലാം ചെയ്യുന്നതിനുവേണ്ടിയാണ് ഞാൻ നിന്റെ അടുത്തേക്ക് വന്നത്. നിങ്ങൾ സ്വർഗ്ഗവും ഭൂമിയും വെടിഞ്ഞ് വേഗം പോകണം.

43. പാതാളം യത്ര പ്രഹ്ലാദോ ബലിശ്ച ബലിനാം വരഃ
അഥവാ മരണേച്ഛാ ചേത്തർഹ്യാഗച്ഛത സത്വരം

എവിടെയാണോ പ്രഹ്ലാദനും ബലവാനായ ബലിയും ഉള്ളത് ആ പാതാളത്തിലേക്കു പോകണം.അഥവാ മരിക്കാനാണു കൊതിയെങ്കിൽ വേഗം വന്നു കൊൾവിൻ,

44. സംഗ്രാമേ വോ ഹനിഷ്യാമി സർവ്വാനേവാഹമാശു വൈ
ഇത്യുവാച മഹാരാജ്ഞീ യുഷ്മത് കല്യാണഹേതവേ

യുദ്ധത്തിൽ ഞാൻ നിങ്ങളെയെല്ലാം ഉടൻ കൊല്ലും,നിങ്ങളുടെ ശ്രേയസ്സിനുവേണ്ടി ഇങ്ങനെയാണു മഹാരാജ്ഞി കല്പിക്കുന്നത്.''

## വ്യാസ ഉവാച

45. ഇതി ദൈത്യവരാൻ ദേവീ വാക്യമമൃതസന്നിഭം
ഹിതകൃത്ശ്രാവയിത്വാ സ പ്രത്യായാതശ്ച ശൂലഭൃത്

ഇങ്ങനെ ദൈത്യ ശ്രേഷ്ഠന്മാരോട് ദേവിയുടെ അമൃതതുല്യം ഹിതമായ കാര്യം പറഞ്ഞു കേൾപ്പിച്ചിട്ട് ശങ്കരൻ മടങ്ങുകയും ചെയ്തു.

46. യയാ/സൗ പ്രേരിതഃ ശംഭുർദൂതത്വേ ദാനവാൻ പ്രതി
ശിവദൂതീതി വിഖ്യാതാ ജാതാ ത്രിഭുവനേ/ഖിലേ

ദാനവരുടെ അടുത്തേക്ക് ദൂതനായിപോകാൻ ശംഭുവിനെ ആരാണോ പ്രേരിപ്പിച്ചത് ആ ദേവി ത്രിഭുവനത്തിലെങ്ങും ശിവദൂതി എന്നു വിഖ്യാതയായി.

47. തേ/പി ശ്രുത്വാ വചോ ദേവ്യാഃ ശങ്കരോക്തം തു ദുഷ്കരം
യുദ്ധായ നിര്യയുഃ ശീഘ്രം ദംശിതാഃ ശസ്ത്രപാണയഃ

അവർ ശങ്കരൻ പറഞ്ഞ ദുഷ്കരമായ ദേവീസന്ദേശം കേട്ട് ഉടൻതന്നെ യുദ്ധത്തിനായി പടച്ചട്ടയുമണിഞ്ഞ് ആയുധങ്ങളുമേന്തി പുറപ്പെട്ടു.

48. തരസാ രണമാഗത്യ ചണ്ഡികാം പ്രതി ദാനവാഃ
നിർജഘ്നുശ്ച ശരൈസ്തീക്ഷ്ണൈഃ കർണ്ണാകൃഷ്ടൈഃ ശിലാശിതൈഃ

ദാനവന്മാർ വേഗം രണഭൂമിയിലെത്തി.കർണ്ണാന്തത്തോളം ഞാൻ വലിച്ച് അത്യന്തം തീക്ഷ്ണങ്ങളായ ശരങ്ങൾ ചണ്ഡികയുടെ നേർക്ക് പ്രയോഗിക്കാൻ തുടങ്ങി.

49. കാളികാ ശൂലപാതൈസ്താൻ ഗദാശക്തിവിദാരിതാൻ
കുർവന്തീ വ്യചരത്തത്ര ഭക്ഷയന്തീ ച ദാനവാൻ

കാളിക ശൂലം കൊണ്ടും ഗദകൊണ്ടും വേലുകൊണ്ടും അവരുടെ കൂരമ്പുകൾ തകർത്തു. എന്നിട്ട് ദാനവന്മാരെ ഭക്ഷിക്കുന്നവളായി ആ രണഭൂമിയിലെങ്ങും വിഹരിച്ചു.

50. കമണ്ഡലുജലാക്ഷേപഗതപ്രാണാൻ മഹാബലാൻ
ബ്രഹ്മാണീ ചാകരോത്തത്ര ദാനവാൻ സമരാംഗണേ

കമണ്ഡലുവിലെ ജലം തളിച്ച് മഹാബലവാന്മാരായ ദാനവന്മാരെ ആ സമരാങ്കണത്തിൽ വച്ച് ബ്രഹ്മാണിയും സംഹരിച്ചു.

**51. മഹേശ്വരീ വൃഷാരൂഢാ ത്രിശൂലേനാതിരംഹസാ**
**ജഘാന ദാനവാൻ സംഖ്യേ പാതയാമാസ ഭൂതലേ**

വൃഷാരൂഢയായ മഹേശ്വരി അതിശക്തമായ ത്രിശൂലം കൊണ്ട് ദാനവന്മാരെ യുദ്ധത്തിൽ കൊന്നുവീഴ്ത്തി.

**52. വൈഷ്ണവീ ചക്രപാതേന ഗദാഘാതേന ദാനവാൻ**
**ഗതപ്രാണാൻ ചകാരാശു ചോത്തമാംഗവിവർജിതാൻ**

വൈഷ്ണവീശക്തി ഗദയും ചക്രവുംകൊണ്ട് ദാനവന്മാരെ ശിരസ്സറ്റവരും പ്രാണൻപോയവരുമാക്കി.

**53. ഐന്ദ്രീ വജ്രപ്രഹാരേണ പാതായമാസ ഭൂതലേ**
**ഐരാവതകരാഘാത പീഡിതാൻ ദൈത്യപുംഗവാൻ**

ഐന്ദ്രീശക്തി വജ്രം പ്രയോഗിച്ച് ഐരാവതം തുമ്പിക്കൈകൊണ്ട് പീഡിപ്പിച്ച ദൈത്യോത്തമന്മാരെ നിലത്തു വീഴ്ത്തി.

**54. വാരാഹീ തുണ്ഡഘാതേന ദംഷ്ട്രാഗ്രപാതനേന ച**
**ജഘാന ക്രോധസംയുക്താ ശതശോ ദൈത്യദാനവാൻ**

വാരാഹീശക്തി നഖങ്ങൾകൊണ്ടും തേറ്റകൾകൊണ്ടും കോപത്തോടെ ആക്രമിച്ച് നൂറുകണക്കിന് ദൈത്യരെയും ദാനവരെയും വീഴ്ത്തി.

**55. നാരസിംഹീ നഖൈസ്തീവ്രൈർദാരിതാൻ ദൈത്യപുംഗവാൻ**
**ഭക്ഷയന്തീ ചചാരാജൗ നനാദ ച മുഹുർമുഹുഃ**

നരസിംഹശക്തി തീവ്രനഖങ്ങൾകൊണ്ട് ദൈത്യപുംഗവന്മാരെ പിളർന്നു തിന്നുന്നവളായി പോർക്കളത്തിൽ ചുറ്റിനടന്ന് വീണ്ടും വീണ്ടും അട്ടഹസിച്ചു.

**56. ശിവദൂതീ സാട്ടഹാസം പാതയാമാസ ഭൂതലേ**
**താംശ്ചഖാദാഥ ചാമുണ്ഡാ കാളികാഥ ത്വരാന്വിതാ**

ശിവദൂതി അട്ടഹാസത്തോടെ ദൈത്യന്മാരെ കൊന്നുവീഴ്ത്തി. ചാമുണ്ഡയും കാളികയും വേഗം വന്ന് അവരെ ഭക്ഷിച്ചു.

**57. ശിഖിസംസ്ഥാ ച കൗമാരീ കർണ്ണാകൃഷ്ടൈഃ ശിലാശിതൈഃ**
**നിജഘാന രണേ ശത്രൂൻ ദേവാനാം ച ഹിതായ വൈ**

മയിൽ വാഹിനിയായ കൗമാരീ ശക്തി കാതോളം വലിച്ച വില്ലിൽനിന്നുവിട്ട തീക്ഷ്ണശരങ്ങൾ കൊണ്ട് ദേവ ഹിതത്തിനു വേണ്ടി ശത്രുസംഹാരം നടത്തി.

**58. വാരുണീ പാശസംബദ്ധാൻ ദൈത്യാൻ സമരമസ്തകേ**
**പാതയാമാസ തത്പൃഷ്ഠേ മൂർച്ഛിതാൻ ഗതചേതനാൻ**

വാരുണീ ശക്തി പോർക്കളത്തിൽവച്ചു ദാനവരെ വരുണപാശത്താൽ ബന്ധിച്ചു. ജീവൻ പോയവരെ രണാങ്കണത്തിനു പിന്നിലേക്കു തള്ളി.

**59. ഏവം മാതൃഗണേനാജാവതിവീര്യപരാക്രമാൻ**
**മർദിതം ദാനവം സൈന്യം പലായനപരം ഹ്യഭൂത്**

ഇങ്ങനെ മാതൃദേവതാഗണം യുദ്ധത്തിൽ അതിവീര്യപരാക്രമങ്ങളോടെ ദാനവസൈന്യത്തെ മർദിച്ച് ഓടിച്ചു.

**60. ബുംബാരവസ്തു സുമഹാനഭൂത്തത്ര ബലാർണ്ണവേ**
**പുഷ്പവൃഷ്ടിം തദാ ദേവാശ്ചക്രുർദേവ്യാ ഗണോപരി**

ദൈത്യസൈന്യസമുദ്രത്തിൽ നിന്ന് അലമുറയുയർന്നു.ദേവന്മാർ ദേവീസംഘത്തിനുമേൽ പുഷ്പവൃഷ്ടി ചൊരിഞ്ഞു.

**61. തച്ഛ്രുത്വാ നിനദം ഘോരം ജയശബ്ദം ച ദാനവാഃ**
**രക്തബീജശ്ചുകോപാശു ദൃഷ്ട്വാ ദൈത്യാൻ പലായിതാൻ**

ദേവന്മാരുടെ ഉച്ചത്തിലുള്ള 'ജയ' വിളികേൾക്കുകയും ദൈത്യന്മാർ ഓടിപ്പോകുന്നതു കാണുകയും ചെയ്തപ്പോൾ ദാനവന്മാർക്കും രക്തബീജനും കോപം വന്നു.

**62. ഗർജമാനാംസ്തഥാ ദേവാൻ വീക്ഷ്യ ദൈത്യോ മഹാബലഃ**
**രക്തബീജസ്തു തേജസ്വീ രണമഭ്യായയൗ തദാ**

ഗർജിക്കുന്ന ദേവന്മാരെകണ്ട് മഹാബലവാനും തേജസ്വിയുമായ രക്തബീജൻ ഉടനെതന്നെ യുദ്ധരംഗത്തേക്കു വന്നു.

**63. സായുധോ രഥസംവിഷ്ടഃ കുർവ്വൻ ജ്യാശബ്ദമദ്ഭുതം**
**ആജഗാമ തദാ ദേവീം ക്രോധരക്തേക്ഷണോദ്യതഃ**

ആയുധങ്ങളോടുകൂടി തേർത്തട്ടിലിരുന്ന് അദ്ഭുതാവഹമായ ഞാണൊലിയിട്ട്, ദേവിയെ കോപിച്ചുകലങ്ങിയ കണ്ണുകളോടെ വീക്ഷിച്ച് യുദ്ധസന്നദ്ധനായി രക്തബീജനപ്പോൾ രണാങ്കണത്തിലെത്തി.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
അഷ്ടാവിംശോ*f*ദ്ധ്യായഃ

## അഥൈകോനത്രിംശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

**1. വരദാനമിദം തസ്യ ദാനവസ്യ ശിവാർപ്പിതം**
**അത്യദ്ഭുതതരം രാജൻ ശൃണു തത്പ്രബ്രവീമ്യഹം**

ആ ദാനവന് ശിവൻ നൽകിയ അത്യദ്ഭുതതരമായ ഒരു വരദാനത്തെപ്പറ്റി രാജാവേ, ഞാൻ പറയാം കേട്ടുകൊള്ളൂ.

**2. തസ്യ ദേഹാദ്രക്തബിന്ദുർയദാ പതതി ഭൂതലേ**
**സമുത്പതന്തി ദൈതേയാസ്തദ്രൂപാസ്തത്പരാക്രമാഃ**

അവന്റെ ദേഹത്തുനിന്ന് രക്തത്തുള്ളി ഭൂമിയിൽ വീഴുമ്പോൾ അതിൽ നിന്ന് അവന്റെ രൂപവും അവനു തുല്യം പരാക്രമവും ഉള്ള അസുരന്മാർ ഉണ്ടാകും.

3. അസംഖ്യാതാ മഹാവീര്യാ ദാനവാ രക്തസംഭവാഃ
പ്രഭവന്ത്വിതി രുദ്രേണ ദത്തോ/സത്യത്യദ്ഭുതോ വരഃ

രക്തത്തിൽ നിന്ന് മഹാപരാക്രമശാലികളായ അസംഖ്യം ദാനവന്മാർ ഉണ്ടാകട്ടെ എന്ന അദ്ഭുതമായ വരം രുദ്രൻ നൽകിയിട്ടുണ്ട്.

4. സ തേന വരദാനേന ദർപിതഃ ക്രോധസംയുതഃ
അദ്ധ്യഗാത്തരസാ സംഖ്യേ ഹന്തും ദേവീം സകാളികാം

ആ വരലാഭത്താൽ മദമത്തനായിത്തീർന്ന അവൻ കാളികയോടു കൂടിയ ദേവിയെ വധിക്കാനായി യുദ്ധരംഗത്തേയ്ക്കു വേഗം ചെന്നു.

5. സ ദൃഷ്ട്വാ വൈഷ്ണവീം ശക്തിം ഗരുഡോപരിസംസ്ഥിതാം
ശക്ത്യാ ജഘാന ദൈത്യേന്ദ്രസ്താം വൈ കമലലോചനാം

അവിടെ ഗരുഡവാഹനയായിരിക്കുന്ന വൈഷ്ണവീശക്തിയെ കണ്ട ആ ദൈത്യേന്ദ്രൻ കമലലോചനയായ അവളെ വേലുകൊണ്ട് പ്രഹരിച്ചു.

6. ഗദയാ വാരയാമാസ ശക്തിഃ സാ ശക്തിസംയുതാ
അതാഡയച്ച ചക്രേണ രക്തബീജം മഹാസുരം

ശക്തിസഹിതയായ വൈഷ്ണവീശക്തി ആ വേല് ഗദകൊണ്ട് തടഞ്ഞിട്ട് ചക്രായുധം കൊണ്ട് മഹാസുരനായ രക്തബീജനെ ആക്രമിക്കുകയും ചെയ്തു.

7. രഥാംഗഹതദേഹാത്തു ബഹു സുസ്രാവ ശോണിതം
വജ്രാഹതഗിരേഃ ശൃംഗാന്നിർത്ധരാ ഇവ ഗൈരികാഃ

വജ്രാഘാതമേറ്റു തകർന്ന ഗിരിശൃംഗത്തിൽ നിന്ന് കാവിനിറം കലർന്ന ജലം പ്രവഹിക്കുന്നതുപോലെ ചക്രായുധംകൊണ്ടു മുറിഞ്ഞ അവന്റെ ദേഹത്തുനിന്ന് ധാരാളം രക്തം ഒഴുകി.

8. യത്ര യത്ര യദാ ഭൂമൗ പതന്തി രക്തബിന്ദവഃ
സമുത്തസ്ഥുസ്തദാകാരാ പുരുഷാശ്ച സഹസ്രശഃ

ആ രക്തബിന്ദുക്കൾ ഭൂമിയിൽ എവിടെയെവിടെ എപ്പോൾ വീണുവോ അവിടെവിടെനിന്ന് അപ്പോൾത്തന്നെ അവനെപ്പോലുള്ള ആയിരക്കണക്കിന് പുരുഷന്മാർ പൊന്തിവന്നു.

9. ഐന്ദ്രീ തമസുരം ഘോരം വജ്രേണാഭിജഘാന ച
രക്തബീജം ക്രുധാവിഷ്ടാ നിഃ സസാര ച ശോണിതം

ഐന്ദ്രീ ശക്തി ഘോരനായ രക്തബീജനെന്ന ആ അസുരനെ വജ്രംകൊണ്ടു കോപാവിഷ്ടയായി പ്രഹരിച്ചു. രക്തം ഒഴുകുകയും ചെയ്തു.

10. തതസ്തത് ക്ഷതജാജ്ജാതാ രക്തബീജാ ഹ്യനേകശഃ
തദ്വീര്യാശ്ച തദാകാരാഃ സായുധാ യുദ്ധദുർമദാഃ

അവനെപ്പോലെ പരാക്രമികളും രൂപമുള്ളവരും ആയുധം ധരിച്ചവരും യുദ്ധപ്രമത്തരുമായ അനേകം രക്തബീജന്മാർ അപ്പോൾത്തന്നെ ആ രക്തത്തിൽനിന്ന് ഉയർന്നുവന്നു.

11. ബ്രഹ്മാണീ ബ്രഹ്മദണ്ഡേന കുപിതാ ഹ്യഹനദ് ഭൃശം
മഹേശ്വരീ ത്രിശൂലേന ദാരയാമാസ ദാനവം

ബ്രഹ്മാണി ബ്രഹ്മദണ്ഡം കൊണ്ട് കോപത്തോടെ അവനെ ആഞ്ഞടിച്ചു. മഹേശ്വരി ത്രിശൂലം കൊണ്ട് ആ അസുരനെ കുത്തിപ്പിളർന്നു.

12. നാരസിംഹീ നഖാഘാതൈസ്തം വിവ്യാധ മഹാസുരം
അഹനത്തുണ്ഡഘാതേന ക്രുദ്ധാ തം രാക്ഷസാധമം

നാരസിംഹി നഖങ്ങൾകൊണ്ട് ആ മഹാസുരനെ മാന്തിക്കീറി. വാരാഹി ആ രാക്ഷസാധമനെ, കോപിച്ച് തേറ്റകൊണ്ട് മുറിപ്പെടുത്തി.

13. കൗമാരീ ച തഥാ ശക്ത്യാ വക്ഷസ്യേനമതാഡയത്
സോഽപി ക്രുദ്ധഃ ശരാസാരൈർബിഭേദ നിശിതൈശ്ച താഃ

കൗമാരീശക്തി അവന്റെ മാറിടം നോക്കി വേൽ പ്രയോഗിച്ചു. ക്രുദ്ധനായിത്തീർന്ന അവനും നിശിതശരങ്ങൾ കൊണ്ട് ആ ദേവീശക്തികളെ ആക്രമിച്ചു.

14. ഗദാശക്തിപ്രഹാരൈസ്തു മാതൃഃ സർവ്വാഃ പൃഥക് പൃഥക്
ശക്തയസ്തം ശരാഘാതൈർവിവ്യധുസ്തത്പ്രകോപിതാഃ

ആ മാതാക്കളുടെ നേർക്ക് ഗദയും ശൂലവും അവൻ മാറി മാറി പ്രയോഗിച്ചു. അതുകൊണ്ട് കുപിതരായിത്തീർന്ന ദേവിമാർ അപ്പോൾത്തന്നെ അവനെ ശരങ്ങൾ കൊണ്ടു മൂടി.

15. തസ്യ ശസ്ത്രാണി ചിച്ഛേദ ചണ്ഡികാ സ്വശരൈഃ ശിതൈഃ
ജഘാനാന്യൈശ്ച വിശിഖൈസ്തം ദേവീ കുപിതാ ഭൃശം

ചണ്ഡിക തന്റെ തീഷ്ണശരങ്ങൾ കൊണ്ട് അവന്റെ ശരങ്ങളെല്ലാം ഛേദിച്ചു. കോപത്തോടെ അവന്റെ നേർക്ക് മറ്റു ശരങ്ങൾ തൊടുത്തുവിട്ടു.

16. തസ്യ ദേഹാച്ച സുസ്രാവ രുധിരം ബഹുധാ തുയത്
തസ്മാത് തത്സദൃശാഃ ശൂരാഃ പ്രാദുരാസൻ സഹസ്രശഃ

അവന്റെ ദേഹത്തുനിന്ന് രക്തം ധാരാളമായി വാർന്നു വീണു. അതിൽ നിന്ന് ആയിരക്കണക്കിന് അതിശൂരന്മാരായ രക്തബീജന്മാർ പ്രത്യക്ഷപ്പെട്ടു.

17. രക്തബീജൈർ ജഗദ്വ്യാപ്തം രുധിരൗഘസമുദ്ഭവൈഃ
സന്നാദ്ധൈഃ സായുധൈഃ കാമം കുർവദ്ഭിർയുദ്ധമദ്ഭുതം

അവന്റെ രക്തത്തിൽ നിന്നു ജനിച്ച രക്തബീജന്മാർ ഭൂമിയിൽ നിറഞ്ഞു. അവർ അരയും മുറുക്കി ആയുധങ്ങൾകൊണ്ട് അദ്ഭുതകരമായ യുദ്ധപരാക്രമം കാട്ടി.

18. പ്രഹരന്തശ്ച താൻ ദൃഷ്ട്വാ രക്തബീജാനനേകശഃ
ഭയഭീതാഃ സുരാസ്ത്രേസുർവിഷണ്ണാഃ ശോകകർശിതാഃ

യുദ്ധം ചെയ്യുന്ന എണ്ണമറ്റ രക്തബീജന്മാരെ കണ്ട് ദേവന്മാർ ഭയപ്പെട്ട് ശോകാർത്തരും വിഷണ്ണരുമായി വിറച്ചു.

19. കഥമദ്യ ക്ഷയം ദൈത്യാ ഗമിഷ്യന്തി സഹസ്രശഃ
മഹാകായാ മഹാവീര്യാ ദാനവാ രക്തസംഭവാഃ

ആയിരക്കണക്കിനുള്ള ഈ ദൈത്യന്മാർ ഇപ്പോൾ എങ്ങനെ നശിക്കാനാണ്? ഈ ദാനവർ രക്തത്തിൽ നിന്നുണ്ടായവരും മഹാകായന്മാരും മഹാവീരന്മാരുമാണല്ലോ.

20. ഏകൈവ ചണ്ഡികാഽത്രാസ്തി തഥാ കാളീ ച മാതരഃ
ഏതാഭിർദാനവാഃ സർവ്വേ ജേതവ്യാഃ കഷ്ടമേവ തത്

ഇവിടെ ചണ്ഡിക ഒറ്റയ്ക്കേ ഉള്ളൂ. പിന്നെ ഉള്ളത് കാളിയും മാതാക്കളുമാണ്. ഇവർ വേണം ഈ ദാനവരെയെല്ലാം ജയിക്കാൻ. അതു മഹാവിഷമം തന്നെ.

21. നിശുംഭോ വാ/ഥ ശുംഭോ വാ സഹസാ ബലസംവൃതഃ
ആഗമിഷ്യതി സംഗ്രാമേ തതോ/നർത്ഥോ മഹാൻ ഭവേത്

ശുംഭനോ നിശുംഭനോ സൈന്യസമേതം ഇപ്പോൾ യുദ്ധരംഗത്തേക്കുവന്നാൽ അത് മഹാ അനർത്ഥവുമായിത്തീരും.

## വ്യാസ ഉവാച

22. ഏവം ദേവാ ഭയോദ്വി ഗ്നാശ്ചിന്താമാപുർമഹത്തരാം
യദാ തദാംബികാ പ്രാഹ കാളീം കമലലോചനാം

ദേവന്മാർ ഇങ്ങനെ ഉൽകണ്ഠയോടെ വല്ലാതെ ചിന്താവിവശരായിത്തിർന്ന ആ അവസരത്തിൽ അംബിക കമലലോചനയായ കാളികയോടു പറഞ്ഞു.

23. ചാമുണ്ഡേ കുരു വിസ്തീർണ്ണം വദനം ത്വരിതാ ഭൃശം
മച്ഛസ്ത്രപാതസംഭൂതം രുധിരം പിബ സത്വരാ

ചാമുണ്ഡേ, നീ വേഗം നിന്റെ വായ് വലുതാക്കിക്കൊള്ളുക. എന്റെ ശസ്ത്രാഘാതം കൊണ്ട് ഉണ്ടാവുന്ന ദാനവരക്തം അപ്പോൾത്തന്നെ കുടിച്ചുകൊള്ളണം.

24. ഭക്ഷയന്തീ ചര രണേ ദാനവാനദ്യ കാമതഃ
ഹനിഷ്യാമി ശരൈസ്തീക്ഷ്ണൈർ ഗദാസിമുസലൈസ്തഥാ

നീ ദാനവരെ തിന്നുകൊണ്ട് യുദ്ധരംഗത്തു വിഹരിക്കണം. ഞാനും തീക്ഷണശരങ്ങളും ഗദയും ഉലക്കയും കൊണ്ട് അവരെ സംഹരിക്കാം.

25. തഥാ കുരു വിശാലാക്ഷി പാനം തദ് രുധിരസ്യ ച
ബിന്ദുമാത്രം യഥാഭൂമ്യാം ന പതേദപി സാമ്പ്രതം

ഹേ വിശാലാക്ഷി, ഒരുതുള്ളി രക്തം പോലും ഭുമിയിൽ വീഴാത്തവണ്ണം നീ ഇപ്പോൾ ആ രക്തം കുടിച്ചുകൊള്ളണം.

26. ഭക്ഷ്യമാണാസ്തദാ ദൈത്യാ ന ചോത്പസ്യന്തി ചാപരേ
ഏവമേഷാം ക്ഷയോ നൂനം ഭവിഷ്യതി ന ചാന്യഥാ

ഇപ്പോൾ ഉള്ളവരെ തിന്നൊടുക്കണം. പിന്നെ വേറേ ആരും ഉണ്ടാകുകയുമില്ല. ഇത്തരത്തിലല്ലാതെ മറ്റൊരുവിധത്തിലും ഇവരൊടുങ്ങുകയില്ല.

27. ഘാതയിഷ്യാമ്യഹം ദൈത്യം ത്വം ഭക്ഷയ ച സത്വരാ
പിബന്തീ ക്ഷതജം സർവ്വം യതമാനാ/രിസംക്ഷയേ

ഞാൻ ആ ദൈത്യനെ കൊല്ലാം. നീ ഉടനെ അവന്റെ രക്തം ഊറ്റിക്കുടിച്ച് തിന്നുകൊള്ളണം. അങ്ങനെ ശത്രു സംഹാരത്തിനു ശ്രമിക്കാം.

28. ഇത്ഥം ദൈത്യക്ഷയം കൃത്വാ ദത്വാ രാജ്യം സുരാലയം
ഇന്ദ്രായ സുസ്ഥിരം സർവ്വം ഗമിഷ്യാമോ യഥാസുഖം`

ഇങ്ങനെ ദൈത്യന്മാരെയെല്ലാം നശിപ്പിച്ച് ദേവലോകം ദേവേന്ദ്രനു നൽകി ഭദ്രമാക്കിയിട്ട് നമുക്ക് യഥാസുഖം പോകാം.

### വ്യാസ ഉവാച

29. ഇത്യുക്താംബികയാ ദേവീ ചാമുണ്ഡാ ചണ്ഡവിക്രമാ
പപൗ ച ക്ഷതജം സർവ്വം രക്തബീജശരീരജം

ഇങ്ങനെ അംബിക പറഞ്ഞതു കേട്ട് ചണ്ഡവിക്രമയായ ചണ്ഡികാദേവി രക്തബീജ ശരീരത്തിൽ നിന്നുണ്ടായ രക്തമെല്ലാം കുടിച്ചു.

30. അംബികാ തം ജഘ്നാനാശു ഖഡ്ഗേന മുസലേന ച
ചഖാദ ദേഹശകലാൻ ചാമുണ്ഡാ താൻ കൃശോദരീ

അംബിക, വാളും ഉലക്കയും കൊണ്ട് ഉടൻതന്നെ അവനെ മുറിപ്പെടുത്തി. അടർന്നുവീണ ദേഹശകലങ്ങൾ കൃശോദരിയായ ചണ്ഡിക ഭക്ഷിച്ചു.

31. സോ/പി ക്രുദ്ധോ ഗദാഘാതൈശ്ചാമുണ്ഡാം സമഘാതയത്
തഥാപി സാ പപാവാശു ക്ഷതജം തമഭക്ഷയത്

അവനും ക്രോധാവേശത്തോടെ ഗദകൊണ്ടു ചണ്ഡികയെ പ്രഹരിച്ചു. എന്നിട്ടും അവൾ അവന്റെ രക്തം കുടിക്കുകയും അവനെ ഭക്ഷിക്കുകയും ചെയ്തു.

32. യേ/ന്യേ രുധിരജാഃ ക്രൂരാ രക്തബീജാ മഹാബലാഃ
തേപി നിഷ്പാതിതാഃ സർവ്വേ ഭക്ഷിതാ ഗതശോണിതാഃ

രക്തത്തിൽ നിന്നു ജനിച്ച ബലവാന്മാരായ മറ്റു രക്തബീജന്മാരെയെല്ലാം കൊന്നുവീഴ്ത്തിയ ഉടൻതന്നെ അവരുടെ ചോര ഊറ്റിക്കുടിച്ചശേഷം ഭക്ഷിച്ചു.

33. കൃത്രിമാ ഭക്ഷിതാഃ സർവ്വേ യസ്തു സ്വാഭാവികോ/സുരഃ
സോ/പി പ്രപാതിതോ ഹത്വാ ഖഡ്ഗേനാതിവിഖണ്ഡിതഃ

കൃത്രിമ രക്തബീജന്മാരെല്ലാം ഇങ്ങനെ ഭക്ഷിക്കപ്പെട്ടു. യഥാർത്ഥ രക്തബീജനെയും ദേവിവാളുകൊണ്ട് അരിഞ്ഞുവീഴ്ത്തി.

34. രക്തബീജേ ഹതേ രൗദ്രേ യേ ചാന്യേ ദാനവാ രണേ
പലായനം തതഃ കൃത്വാ ഗതാസ്തേ ഭയകമ്പിതാഃ

അതിഭയങ്കരനായ രക്തബീജൻ കൊല്ലപ്പെട്ടപ്പോൾ യുദ്ധരംഗത്തുണ്ടായിരുന്ന മറ്റു ദാനവന്മാർ ഭയപ്പെട്ടു വിറച്ചുകൊണ്ട് ഓടിപ്പോയി.

35. ഹാഹേതി വിബ്രുവന്തസ്തേ ശുംഭം പ്രോചുഃ സുവിഹ്വലാഃ
രുധിരാരക്തദേഹാശ്ച വിഗതാസ്ത്രാ വിചേതസഃ

അവർ ആയുധങ്ങളില്ലാത്തവരും രക്താഭിഷിക്തരും ദുഃഖാർത്തരുമായി അയ്യോ! അയ്യോ! എന്നു വിളിച്ചുകൂവി വിറച്ചു കൊണ്ട് ശുംഭനോട് പറഞ്ഞു:

36. രാജന്നംബികയാ രക്തബീജോ /സൗവിനിപാതിതഃ
ചാമുണ്ഡാ തസ്യദേഹാത്തു പപൗ സർവ്വം ച ശോണിതം

രാജാവേ, അംബിക ആ രക്തബീജനെയും വീഴ്ത്തിക്കളഞ്ഞു. ചാമുണ്ഡ അവന്റെ ദേഹത്തുനിന്ന് രക്തമെല്ലാം ഊറ്റിക്കുടിച്ചു.

37. യേ ചാന്യേ ദാനവാഃ ശൂരാ വാഹനേനാതിരംഹസാ
സിംഹേന നിഹതാഃ സർവ്വേ കാള്യാ ച ഭക്ഷിതാഃ പരേ

ശൂരന്മാരായ മറ്റു ദാനവരെയെല്ലാം മഹാശക്തനും ദേവീവാഹനനുമായ സിംഹവും കൊന്നു. മറ്റുള്ളവരെ കാളിയും ഭക്ഷിച്ചു.

38. വയം ത്വാം കഥിതും രാജന്നാഗതാ യുദ്ധചേഷ്ടിതാ
ചരിതം ച തഥാ ദേവ്യാഃ സംഗ്രാമേ പരമാദ്ഭുതം

ഞങ്ങൾ ഇങ്ങോട്ടു വന്നത് യുദ്ധവാർത്തയും അതുപോലെ സമരരംഗത്തു ദേവികാണിച്ച അദ്ഭുതപരാക്രമവും അറിയിക്കാനാണ്.

39. അജേയേയം മഹാരാജ സർവ്വഥാ ദൈത്യദാനവൈഃ
ഗന്ധർവാസുരയക്ഷൈശ്ച പന്നഗോരഗരാക്ഷസൈഃ

രാജാവേ, ദൈത്യന്മാർക്കും ദാനവന്മാർക്കും ഒരു പ്രകാരത്തിലും ജയിക്കാൻ കഴിയാത്തവളാണ് ഇവൾ. അതുപോലെ തന്നെ ഗന്ധർവന്മാർക്കും അസുരന്മാർക്കും യക്ഷന്മാർക്കും പന്നഗങ്ങൾക്കും ഉരഗങ്ങൾക്കും രാക്ഷസന്മാർക്കും അജയ്യയാണ് ഇവൾ.

40. അന്യാസ്തത്രാഗതാ ദേവ്യ ഇന്ദ്രാണീപ്രമുഖാ ഭൃശം
യുദ്ധ്യമാനാ മഹാരാജ വാഹനൈരായുധൈർയുതാഃ

ഇന്ദ്രാണി തുടങ്ങിയ മറ്റുദേവിമാരും വാഹനങ്ങളോടും ആയുധങ്ങളോടും കൂടി അവിടെവന്ന് യുദ്ധത്തിൽ ഏർപ്പെട്ടു.

41. താഭിഃ സർവം ഹതം സൈന്യം ദാനവാനാം വരായുധൈഃ
രക്തബീജോ/പി രാജേന്ദ്ര തരസാ വിനിപാതിതഃ

അവർ ഉത്തമങ്ങളായ ആയുധങ്ങൾകൊണ്ട് ദാനവ സൈന്യത്തെയെല്ലാം സംഹരിച്ചു.രക്തബീജനേയും വേഗം വീഴ്ത്തി.

42. ഏകാപി ദുഃസഹാ ദേവീ കിം പുനസ്താഭിരന്വിതാ
സിംഹോ/പി ഹന്തി സംഗ്രാമേ രാക്ഷസാനമിതപ്രഭഃ

ദേവി ഒറ്റയ്ക്കേ ഉള്ളുവെങ്കിലും ആർക്കും അവളെ നേരിടാനാവില്ല.പിന്നെ അവരെല്ലാം കൂടിചേർന്നാലത്തെ കഥയോ?അതുല്യപ്രഭാവനായ ആ സിംഹവും യുദ്ധത്തിൽ ദാനവരെ മുടിച്ചു.

43. അതോ വിചാര്യ സചിവൈർയുക്തം തദ്വിധീയതാം
ന വൈരമനയാ യുക്തം സന്ധിരേവ സുഖപ്രദഃ

അതുകൊണ്ട് സചിവന്മാരുമായി കൂടിയാലോചിച്ച് വേണ്ടത് ചെയ്താലും. ഇവളുമായി വൈരം പുലർത്തുന്നതു യുക്തമല്ല; സന്ധി ചെയ്യുകയാണ് നല്ലത്.

44. ആശ്ചര്യമേതദഖിലം യന്നാരീ ഹന്തി രാക്ഷസാൻ
രക്തബീജോ/പി നിഹതഃ പീതം തസ്യാപി ശോണിതം

ഇതെല്ലാം വളരെ അദ്ഭുതമായിരിക്കുന്നു. ഒരു സ്ത്രീ ഒറ്റയ്ക്കു രാക്ഷസന്മാരെയെല്ലാം കൊല്ലുക! രക്തബീജൻപോലും കൊല്ലപ്പെട്ടു. അവന്റെ രക്തവും കുടിച്ചു!

45. അന്യേ നിപാതിതാ ദൈത്യാഃ സംഗ്രാമേംബികയാ നൃപ
ചാമുണ്ഡയാ ച മാംസം വൈ ഭക്ഷിതം സകലം രണേ

രാജാവേ, ആ അംബിക യുദ്ധത്തിൽ മറ്റുദൈത്യന്മാരെയും വീഴ്ത്തി. മാംസം മുഴുവൻ ചാമുണ്ഡ ഭക്ഷിക്കുകയും ചെയ്തു.

46. വരം പാതാളഗമനം തസ്യാഃ സേവാ*f*ഥവാ വരാ
ന തു യുദ്ധം മഹാരാജ കാര്യമംബികയാ സഹ

മഹാരാജാവേ, പാതാളത്തിലേക്കു പോകുകയാണു നല്ലത്. അല്ലെങ്കിൽ അവളെ സേവിക്കാം. അംബികയോടു യുദ്ധംചെയ്യുകയല്ല വേണ്ടത്.

47. ന നാരീ പ്രാകൃതാ ഹ്യേഷാ ദേവകാര്യാർത്ഥസാധിനീ
മായേയം പ്രബലാ ദേവീ ക്ഷപയന്തീയമുത്ഥിതാ

ദേവാകാര്യം സാധിക്കാൻ വന്ന ഇവൾ ഒരു പ്രാകൃതസത്രീയല്ല. ശക്തിസ്വരൂപിണിയായ മായാദേവിയാണ്. ദൈത്യവംശം മുടിക്കാൻ ഉണ്ടായവളാണ്.

വ്യാസ ഉവാച

48. ഇതി തേഷാം വചസ്തഥ്യം ശ്രുത്വാ കാലവിമോഹിതഃ
മുമൂർഷുഃ പ്രത്യുവാചേദം ശുംഭഃ പ്രസ്ഫുരിതാധരഃ

ഇങ്ങനെ അവരുടെ സത്യമായ വാക്കുകേട്ട് കാലവിമോഹിതനായ ശുംഭൻ മരിക്കാൻ കൊതിക്കുന്നവനായി ചുണ്ടുവിറച്ചുകൊണ്ടു പറഞ്ഞു.

ശുംഭ ഉവാച

49. യൂയം ഗച്ഛത പാതാളം ശരണം വാ ഭയാതുരാഃ
ഹനിഷ്യാമ്യഹമദ്യൈവ താം ച താശ്ച സമുദ്യതഃ

ഭീരുക്കളേ, നിങ്ങൾ വേണമെങ്കിൽ പാതാളത്തിലേക്കു പൊയ്ക്കോളിൻ! അല്ലെങ്കിൽ അവളെ സേവിച്ചോളിൻ. ഞാൻ ഇന്നുതന്നെ അവളെ കൊല്ലും. മറ്റുദേവിമാരെയും കൊല്ലും.

50. ജിത്വാ സർവ്വാൻ സുരാനാജൗ കൃത്വാ രാജ്യം സുപുഷ്കലം
കഥം നാരീഭയോദ്വിഗ്നഃ പാതാളം പ്രവിശാമ്യഹം

യുദ്ധത്തിൽ സകലദേവന്മാരെയും വെന്ന് രാജ്യം നേടി സമ്പന്നമാക്കിയ ഞാൻ ഒരു സത്രീ നിമിത്തം സംഭ്രാന്തചിത്തനായി പാതാളത്തിലേക്കു പോകുകയോ?

51. നിഹത്യ പാർഷദാൻ സർവ്വാൻ രക്തബീജമുഖാൻ രണേ
പ്രാണത്രാണായ ഗച്ഛാമി ഹിത്വാ കിം വിപുലം യശഃ

രക്തബീജപ്രമുഖരായ രാക്ഷസന്മാരെ മുഴുവൻ കുരുതികഴിച്ചിട്ട് പ്രാണ രക്ഷയ്ക്കായി പാതാളത്തിലേക്കു പോയി വിപുലമായ യശസ്സ് കളയുകയോ?

52. മരണം ത്വനിവാര്യം വൈ പ്രാണിനാം കാലകല്പിതം
തദ്ഭയം ജന്മനോപാത്തം ത്യജേത് കോ ദുർലഭം യശഃ

കാലകല്പിതമാണ് മരണം. അതുസകലപ്രാണികൾക്കും അനിവാര്യമാണ്. ജന്മസിദ്ധമാണ് അതിനെക്കുറിച്ചുള്ള ഭയം എന്നിരിക്കെ, ദുർലഭമായ കീർത്തി ആരു കൈവിടും?

53. നിശുംഭാഹം ഗമിഷ്യാമി രഥാരൂഢോ രണാജിരേ
ഹത്വാ താമാഗമിഷ്യാമി നാഗമിഷ്യാമി ചാന്യഥാ

നിശുംഭ, ഞാൻ രഥത്തിൽ കയറി യുദ്ധരംഗത്തേക്കുപോകാം. അവളെ കൊന്നിട്ട് മടങ്ങിവരാം. അല്ലാതെ ഞാൻ മടങ്ങുകയില്ല.

54. ത്വം തു സേനായുതോ വീര പാർഷ്ണിഗ്രാഹോ ഭവസ്വ മേ
തരസാ താം ശരൈ സ്തീക്ഷ്ണൈഃനാരീം നയ യമാലയേ

നീ എന്നെ സഹായിക്കാനായി സൈന്യങ്ങളോടുക്കൂടി വരിക. തീക്ഷ്ണ ശരങ്ങൾക്കൊണ്ട് ആ സ്ത്രീയെ യമപുരിയിലേയ്ക്ക് അയയ്ക്കുക.

## നിശുംഭ ഉവാച

55. അഹമദ്യഹനിഷ്യാമി ഗത്വാ ദുഷ്ടാം ച കാളികാം
ആഗമിഷ്യാമ്യഹം ശീഘ്രം ഗൃഹീത്വാ താമഥാംബികാം

ഞാനിപ്പോൾത്തന്നെ പോയി ദുഷ്ടയായ ആ കാളികയെ കൊല്ലാം. എന്നിട്ടു അംബികയെയും പിടിച്ചു കൊണ്ട് വേഗം വരാം.

56. മാ ചിന്താം കുരു രാജേന്ദ്ര വരാകായാസ്തു കാരണേ
കൈഷാ ബാലാ ക്വ മേ ബാഹുവീര്യം വിശ്വവശംകരം

രാജാവേ, ഈ നശിച്ച പെണ്ണിനെയോർത്ത് അങ്ങുവിചാരപ്പെടേണ്ട. ഈ പെണ്ണെവിടെ? ഈ വിശ്വത്തെ വശത്താക്കിത്തീർക്കുന്ന എന്റെ കൈയൂക്കെവിടെ?

57. ത്യക്ത്വാർത്തിം വിപുലാം ഭ്രാതർ ഭുംക്ഷ്വ ഭോഗാനനുത്തമാൻ
ആനയിഷ്യാമ്യഹം കാമം മാനിനീം മാനസംയുതാം

ഈ കനത്ത ദുഃഖം കളഞ്ഞ് അത്യുത്തമങ്ങളായ ഭോഗസുഖങ്ങൾ അനുഭവിച്ചാലും സഹോദര, ദുർവാശിക്കാരിയായ അവളെ ഞാൻ കൊണ്ടു വന്നേക്കാം.

58. മയി തിഷ്ഠതി തേ രാജൻ നയുക്തം ഗമനം രണേ
ഗത്വാƒഹമാനയിഷ്യാമി തവാർത്ഥേ വൈ ജയശ്രിയം

ഞാനിവിടെയുള്ളപ്പോൾ അങ്ങ് യുദ്ധത്തിനു പോകുന്നതു ശരിയല്ല. അങ്ങേയ്ക്കുവേണ്ടി ഞാൻ പോയി ജയശ്രീയുമായി വേഗം മടങ്ങിവരാം.

## വ്യാസ ഉവാച

59. ഇത്യുക്ത്വാ ഭ്രാതരം ജ്യേഷ്ഠം കനീയാൻ ബലഗർവിതഃ
രഥമാസ്ഥായ വിപുലം സന്നദ്ധഃ സ്വബലാവൃതഃ

ഇങ്ങനെ ജ്യേഷ്ഠഭ്രാതാവിനോടുപറഞ്ഞിട്ട് അനുജൻ മദഗർവിതനായി രഥത്തിൽ കയറി, വിപുലമായ സൈന്യസന്നാഹത്തോടെ,

60. ജഗാമ തരസാ തൂർണ്ണം സംഗരേ കൃതമംഗളഃ
സംസ്തുതോ ബന്ദിസൂതൈശ്ച സായുധഃ സപരിഷ്കരഃ

സ്വസ്തിവചനങ്ങളേറ്റ്, ബന്ദികളാലും സൂതന്മാരാലും സ്തുതിക്കപ്പെട്ട്, ആയുധങ്ങളും ധരിച്ച് അലങ്കൃതനായി പോർക്കളത്തിലേക്കു ചെന്നു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമ സ്കന്ധേ
ഏകോനത്രിംശോƒദ്ധ്യായഃ.

# അഥ ത്രിംശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. **നിശുംഭോ നിശ്ചയം കൃത്വാ മരണായ ജയായ വാ**
**സോദ്യമഃ സബലഃ ശൂരോ രണേ ദേവീമുപായയൗ**

ഒന്നുകിൽ ജയിക്കണം; അല്ലെങ്കിൽ മരിക്കണം. ഈതീരുമാനത്തോടെ ശൂരനായ നിശുംഭൻ സൈന്യങ്ങളോടുകൂടി സന്നദ്ധനായി പോർക്കളത്തിൽ ദേവിയുടെ അടുത്തേക്കു ചെന്നു.

2. **തമാജഗാമ ശുംഭോ*f*പി സ്വബലേന സമാവൃതഃ**
**പ്രേക്ഷകോ*f*ഭൂദ്രണേ രാജാ സംഗ്രാമരസപണ്ഡിതഃ**

ശുംഭനും തന്റെ സൈന്യങ്ങളോടുകൂടി അവനെ അനുഗമിച്ചു. യുദ്ധപണ്ഡിതനായ ആ രാജാവ് കാഴ്ചക്കാരനായി യുദ്ധഭൂമിയിൽ നിന്നതേയുള്ളു.

3. **ഗഗനേ സംസ്ഥിതാ ദേവാസ്തദാ*f*ഭ്രപടലാവൃതാഃ**
**ദിദൃക്ഷവസ്തു സംഗ്രാമേ സേന്ദ്രാ യക്ഷഗണാസ്തദാ**

ഇന്ദ്രാദി ദേവന്മാരും യക്ഷഗണങ്ങളും അപ്പോൾ യുദ്ധം കാണാൻ വേണ്ടി മേഘാവൃതരായി ആകാശത്ത് അണിനിരന്നു.

4. **നിശുംഭോ*f*ഥ രണേ ഗത്വാ ധനുരാദായ ശാർങ്ഗകം**
**ചകാര ശരവൃഷ്ടിം സ ഭീഷയൻ ജഗദംബികാം**

പോർക്കളത്തിലെത്തിയ നിശുംഭൻ ശാർങ്ഗമെന്ന വില്ലെടുത്ത് ജഗദംബികയെ ഭീഷണിപ്പെടുത്തുമാറ് ശരങ്ങൾ വർഷിച്ചു.

5. **മുഞ്ചന്തം ശരജാലാനി നിശുംഭം ചണ്ഡികാ രണേ**
**വീക്ഷ്യാദായ ധനുഃശ്രേഷ്ഠം ജഹാസ സുസ്വരം മുഹുഃ**

ശരവർഷം ചൊരിയുന്ന നിശുംഭനെ കണ്ട അംബിക ശ്രേഷ്ടമായ ഒരു വില്ലെടുത്തിട്ട് വീണ്ടും വീണ്ടും ഉറക്കെ ചിരിച്ചു.

6. **ഉവാച കാളികാം ദേവീ പശ്യ മൂർഖത്വമേതയോഃ**
**മരണായാഗതൗ കാളി മത്സമീപമിഹാധുനാ**

എന്നിട്ട് ദേവി കാളികയോടു പറഞ്ഞു: കണ്ടില്ലേ ഇവരുടെ മൂർഖത്വം?കാളികേ, രണ്ടുപേരും എന്റെ അടുത്തുവന്നത് ഇപ്പോൾ മരിക്കാനാണ്.

7. **ദൃഷ്ട്വാ ദൈത്യവധം ഘോരം രക്തബീജാത്യയം തഥാ**
**ജയാശാം കുരുതസ്ത്വേതൗ മോഹിതൗ മമ മായയാ**

ദൈത്യന്മാരുടേയും അതുപോലെ രക്തബീജന്റെയും ഭയങ്കരമായ നാശം കണ്ടിട്ടും രണ്ടുപേരും ജയിക്കാമെന്ന് ആശിച്ച് എന്റെ മായയാൽ മോഹിതരായി വന്നിരിക്കുകയാണ്.

8. **ആശാബലവതീ ഹ്യേഷാ ന ജഹാതി നരം ക്വചിത്**
**ഭഗ്നം ഹൃതം ബലം നഷ്ടം ഗതപക്ഷം വിചേതനം**

പരാജയപ്പെട്ടും അപഹരിക്കപ്പെട്ടും സൈന്യങ്ങളെല്ലാം ഒടുങ്ങി. ചിറകറ്റു വീണ് **ജീവൻ പോയി.** എന്നിട്ടും മനുഷ്യനെ ബന്ധിച്ചിരിക്കുന്ന ഈ ആശ എത്ര ബലമുള്ളതാണ്! അത് അവനെ **വിടുന്നില്ല.**

9. ആശാപാശനിബദ്ധൗ ദ്വൗ യുദ്ധായ സമുപാഗതൗ
നിഹന്തവ്യൗ മയാ കാളി രണേ ശുംഭനിശുംഭകൗ

ആശാപാശബദ്ധരായിട്ടാണ് ഈ രണ്ടുപേരും യുദ്ധത്തിനു വന്നിരിക്കുന്നത്. ആതുകൊണ്ട്, കാളീ, ഈശുംഭനിശുംഭന്മാരെ എനിക്ക് കൊല്ലേണ്ടിയിരിക്കുന്നു.

10. ആസന്നമരണാവേതൗ സമ്പ്രാപ്തൗ ദേവമോഹിതൗ
പശ്യതാം സർവ്വദേവാനാം ഹനിഷ്യാമ്യഹമദ്യ തൗ

ഇരുവരുടേയും മരണമടുത്തു. അതുകൊണ്ടാണ് വിധിമോഹിതരായി വന്നിരിക്കുന്നത്.ദേവന്മാരുടെ മുമ്പിൽ വച്ചുതന്നെ രണ്ടുപേരേയും ഞാനിന്ന് കൊല്ലും.

## വ്യാസഉവാച

11. ഇത്യുക്ത്വാ കാളികാം ചണ്ഡീകർണ്ണാകൃഷ്ട ശരോത്കരൈഃ
ഛാദയാമാസ തരസാ നിശുംഭം പുരതഃസ്ഥിതം

ഇങ്ങനെ കാളികയോട് പറഞ്ഞിട്ട് ചണ്ഡിക, കാതോളം ഞാൺ വലിച്ചു തൊടുത്തുവിട്ട അമ്പുകൾ കൊണ്ട് മുന്നിൽ നിൽക്കുന്ന നിശുംഭനെ മൂടി.

12. ദാനവോഽപി ശരാംസ്തസ്യാശ്ചിച്ഛേദ നിശിതൈഃശരൈഃ
തയോഃപരസ്പരം യുദ്ധം ബഭൂവാതിഭയാനകം

അവൾ പ്രയോഗിച്ച ശരങ്ങളെല്ലാം കൂരമ്പുകൾകൊണ്ട് ആ ദാനവനും തകർത്തു. അങ്ങനെ അവർ തമ്മിൽ അതിഭയങ്കരമായ യുദ്ധം നടന്നു.

13. കേസരീ കേശജാലാനി ധുന്വാനഃസൈന്യസാഗരം
ഗാഹയാമാസ ബലവാൻ സരസീം വാരണോയഥാ

സടകുടഞ്ഞുകൊണ്ട് ബലവാനായ സിംഹവും മദയാന പൊയ്കയിലെന്നപോലെ രണസിന്ധുവിൽ മുഴുകി.

14. നഖൈർ ദന്തപ്രഹാരൈസ്തു ദാനവാൻ പുരതഃസ്ഥിതാൻ
ചഖാദ ച വിശീർണ്ണാംഗാൻ ഗജാനിവ മദോൽക്കടാൻ

അവൻ പല്ലു കൊണ്ട് കടിച്ചു; നഖങ്ങൾകൊണ്ട് മാന്തിക്കീറി; അങ്ങനെ അവയവങ്ങൾ തകർന്ന് മുന്നിൽ എത്തിപ്പെട്ട ദാനവരെ മദയാനകളെ എന്നവണ്ണം തിന്നു.

15. ഏവം വിമഥ്യമാനേ തു സൈന്യേ കേസരിണാ തദാ
അഭ്യധാവന്നിശുംഭോഽഥ വികൃഷ്ടവരകാർമുകഃ

ഇങ്ങനെ ദേവീവാഹനമായ സിംഹം സൈന്യത്തെ തകർത്തുകൊണ്ടിരിക്കെ നിശുംഭൻ കുലച്ച വില്ലുമായി പാഞ്ഞടുത്തു.

16. അന്യേഽപി ക്രുദ്ധാ ദൈത്യേന്ദ്രാ ദേവീം ഹന്തുമുപായയുഃ
സന്ദഷ്ടദന്തരസനാ രക്തനേത്രാ ഹ്യനേകശഃ

അപ്പോഴേക്കും മറ്റു ദാനവപ്രമുഖരും ദേവിയെ കൊല്ലാൻ വേണ്ടി ഓടിയെത്തി. കോപത്താൽ അവരുടെ കണ്ണുകൾ ചെമന്നിരുന്നു; പല്ലുകൊണ്ട് നാവ് അമർത്തിക്കടിച്ചിരുന്നു.

17. തത്രാജഗാമ തരസാ ശുംഭഃസൈന്യസമാവൃതഃ
നിപത്യ കാളികാം കോപദ്ഗൃഹീതും ജഗദംബികാം.

കാളികയെ വീഴ്ത്തിയിട്ട് ജഗദംബികയെ കൈക്കലാക്കണമെന്നു കരുതി കുപിതനായ ശുംഭൻ അപ്പോഴേക്കും സൈന്യങ്ങളോടുകൂടി അവിടെ എത്തി.

18. തത്രാഗത്യ ദദർശാജാവംബികാം ച പുരഃസ്ഥിതാം
രൗദ്രരസയുതാം കാന്താം ശൃംഗാര രസസംയുതാം

അവിടെ വന്ന്, രൗദ്രശൃംഗാരസങ്ങളോടുകൂടി സുന്ദരാംഗിയായി മുന്നിൽ നിൽക്കുന്ന അംബികയെ അവൻ കണ്ടു.

19. താം വീക്ഷ്യവിപുലാപാംഗീം ത്രൈലോക്യവരസുന്ദരീം
സുരക്തനയനാം രമ്യാം ക്രോധരക്തേക്ഷണാം തഥാ.

കോപത്താൽ കലങ്ങി രക്തനിറമാർന്ന കണ്ണുകളോടെ വീക്ഷിക്കുന്ന സുമുഖിയും ത്രൈലോക്യസുന്ദരിയുമായ അവളെ കണ്ടപ്പോൾത്തന്നെ,

20. വിവഹേച്ഛാം പരിത്യജ്യ ജയാശാം ദൂരതസ്തഥാ
മരണേ നിശ്ചയം കൃത്വാ തസ്ഥാവാഹിത കാർമ്മുകഃ

അവളെ വിവാഹം കഴിക്കാമെന്ന ആശവിട്ടു. അതുപോലെ ജയിക്കാമെന്ന ആശയും പോയി. മരിക്കാൻ തന്നെ ഉറച്ച് വില്ലെടുത്തു കുലച്ചുകൊണ്ട് അവിടെത്തന്നെ നില്പായി.

21. തം തഥാ ദാനവം ദേവീ സ്മിതപൂർവ്വമിദം വചഃ
ബഭാഷേ ശൃണ്വതാം തേഷാം ദൈത്യാനാം രണമസ്തകേ

അങ്ങനെ നിൽക്കുന്ന ആ ദൈത്യനോട് യുദ്ധരംഗത്തുള്ള ദാനവരെല്ലാം കേൾക്കത്തക്കവണ്ണം ദേവി ചിരിച്ചുകൊണ്ട് പറഞ്ഞു.

22. ഗച്ഛദ്ധ്വം പാമരാ യൂയം പാതാളം വാ ജലാർണ്ണവം
ജീവിതാശാം സ്ഥിരാം കൃത്വാ ത്യക്ത്വാ ƒത്രൈവായുധാനി ച

മൂർഖന്മാരേ, ആയുധങ്ങളെല്ലാം ഇവിടെത്തന്നെ ഉപേക്ഷിച്ചിട്ട് ജീവിതാശ ഉറപ്പിച്ചുകൊണ്ട് നിങ്ങൾക്ക് പാതാളത്തിലേക്കോ സമുദ്രത്തിലേക്കോ പോകാം.

23. അഥവാ മച്ഛരാഘാതഹതപ്രാണാ രണാജിരേ
പ്രാപ്യ സ്വർഗ്ഗസുഖം സർവേ ക്രീഡന്തു വിഗതജ്വരാഃ

അല്ലെങ്കിൽ യുദ്ധത്തിൽ എന്റെ ശരങ്ങളേറ്റ് പ്രാണൻ വെടിഞ്ഞിട്ട് സ്വർഗ്ഗത്തു ചെന്ന് എല്ലാവർക്കും ഒരു വിഷമവും കൂടാതെ വിഹരിക്കാം.

24. കാതരത്വം ച ശൂരത്വം ന ഭവത്യേവ സർവ്വഥാ
ദദാമ്യഭയദാനം വൈ യാന്തു സർവ്വേ യഥാസുഖം

ഭീരുത്വവും ശൂരത്വവും ഒതുമിച്ചുണ്ടാവില്ല. ഞാൻ നിങ്ങൾക്ക് അഭയം നൽകാം. യഥാസുഖം പൊയ്ക്കൊൾവിൻ.

## വ്യാസ ഉവാച

25. ഇത്യാകർണ്യ വചസ്തസ്യ നിശുംഭോ മദഗർവിതഃ
നിശിതം ഖഡ്ഗമാദായ ചർമ്മ ചൈവാഷ്ടചന്ദ്രകം

അവൾ ഇപ്രകാരം പറയുന്നതു കേട്ട് മദഗർവിതനായ നിശുംഭൻ മൂർച്ചയുള്ള ഒരു വാളും അഷ്ടചന്ദ്രമെന്ന പരിചയും കൈയിലെടുത്തുകൊണ്ട്,

26. ധാവമാനസ്തു തരസാ*f*സിനാ സിംഹം മദോത്കടം
ജഘാനാതിബലാൻമൂർധ്നി ഭ്രാമയൻ ജഗദംബികാം

വേഗം ഓടിവന്ന് മദോൽക്കടനായ സിംഹത്തിന്റെ തലക്ക് ജഗദംബയെപ്പോലും ഞെട്ടിക്കുമാറ് ഒരു വെട്ടു കൊടുത്തു.

27. തതോ ദേവീ സ്വഗദയാ വഞ്ചയിത്വാ*f* സിപാതനം
താഡയാമസ തം ബാഹോർമൂലേ പരശുനാ തദാ

അപ്പോൾ ദേവി ആ വാൾ കൊണ്ടുള്ള വെട്ട് ഏൽക്കാതെ സ്വഗദ കൊണ്ട് തടഞ്ഞിട്ട് മഴു കൊണ്ട് അവന്റെ ചുമലു നോക്കി പ്രഹരിച്ചു.

28. ഖഡ്ഗേന നിഹതഃ സോ*f*പി ബാഹുമൂലേ മഹാമദഃ
സംസ്തഭ്യ വേദനാം ഭൂയോ ജഘാന ചണ്ഡികാം തദാ

മദമത്തനായ അവൻ ചുമലിൽ വെട്ടേറ്റിട്ടും വേദന കടിച്ചമർത്തിക്കൊണ്ട് വാൾ കൊണ്ട് ചണ്ഡികയെ വീണ്ടും വെട്ടി.

29. സാ*f*പി ഘണ്ടാ സ്വനം ഘോരം ചകാര ഭയദം നൃണാം
പപൗ പുനഃ പുനഃ പാനം നിശുംഭം ഹന്തുമിച്ഛതീ

ചണ്ഡിക അപ്പോൾ ജനങ്ങളെ ഭയപ്പെടുത്തുമാറുള്ള ഘോരമായ മണിനാദം മുഴക്കി. നിശുംഭനെ കൊല്ലാൻ കൊതിക്കുന്നവളായി വീണ്ടും വീണ്ടും മദ്യം കുടിച്ചു.

30. ഏവം പരസ്പരം യുദ്ധം ബഭൂവാതിഭയപ്രദം
ദേവാനാം ദാനവാനാം ച പരസ്പരജയൈഷിണാം

വിജയേച്ഛുക്കളായ ദേവന്മാർക്കും ദാനവർക്കും ഭയം ഉണ്ടാകുംവിധം അവർ തമ്മിൽ അതിഭയാനകമായ യുദ്ധം ഉണ്ടായി.

31. പലാദാഃ പക്ഷിണഃ ക്രൂരാഃ സാരമേയാശ്ച ജംബുകാഃ
നനൃതുശ്ചാതിസന്തുഷ്ടാ ഗൃധ്രാഃ കങ്കാശ്ച വായസാഃ

മാംസഭുക്കുകളായ ക്രൂരപക്ഷികളും നായ്ക്കളും കുറുനരികളും കഴുകന്മാരും പെരുമ്പരുന്തുകളും കാക്കകളും അവിടെ അത്യന്തം ആഹ്ളാദത്തോടെ തുള്ളിച്ചാടി.

32. രണഭൂർഭാതി ഭൂയിഷ്ഠപതിതാസുരവർഷ്മകൈഃ
രുധിരസ്രാവസംയുക്തൈർ ഗജാശ്വദേഹസങ്കുലാ

ആ യുദ്ധഭൂമി അസുരന്മാരുടെയും ആന കുതിര തുടങ്ങിയ മൃഗങ്ങളുടേയും രക്തത്തിൽ കുഴഞ്ഞ എണ്ണമറ്റ ശവശരീരം കൊണ്ട് ബീഭൽസമായിത്തീർന്നു.

33. പതിതാൻ ദാനവാൻ ദൃഷ്ട്വാ നിശുംഭോതിരുഷാന്വിതഃ
പ്രയയൗ ചണ്ഡികാം തൂർണം ഗദാമാദായ ദാരുണാം

ഭടന്മാർ മരിച്ചുവീണുകൊണ്ടിരിക്കുന്നതു കണ്ട് അത്യധികം കുപിതനായ നിശുംഭൻ ഒരു ഭയങ്കര ഗദയുമെടുത്തുകൊണ്ട് ചണ്ഡികയുടെ നേർക്ക് ഉടനെ പാഞ്ഞു ചെന്നു.

34. സിംഹം ജഘാന ഗദയാ മസ്തകേ മദഗർവിതഃ
പ്രഹത്യ ച സ്മിതം കൃത്വാ പുനർദേവീമതാഡയത്

മദമത്തനായ അവൻ സിംഹത്തിന്റെ മസ്തകത്തിൽ ഗദകൊണ്ട് പ്രഹരിച്ചു. പ്രഹരിച്ചതിനു ശേഷം ചിരിച്ചുകൊണ്ട് പിന്നെ ദേവിയേയും അടിച്ചു.

**35. സാ/പി തം കുപിതാതീവ നിശുംഭം പുരതഃസ്ഥിതം**
**പ്രഹരന്തം സമീക്ഷ്യാഥ ദേവീ വചനമബ്രവീത്**

ചണ്ഡികക്കും അത്യധികം കോപം വന്നു. പ്രഹരിച്ചു കൊണ്ട് തന്റെ മുമ്പിൽ നിൽക്കുന്ന നിശുംഭനെ കണ്ടിട്ട് ദേവി പറഞ്ഞു:

**ദേവ്യുവാച**

**36. തിഷ്ഠ മന്ദമതേ താവദ്യാവദ്ഖഡ്ഗമിദം തവ**
**ഗ്രീവായാം പ്രേരയാമ്യസ്മാദ് ഗന്താസി യമ സാദനം**

എടാ മൂർഖ, ഞാൻ ഈവാൾ നിന്റെ കഴുത്തിനു നേരെ പ്രയോഗിക്കുന്നതുവരെ നില്ക്കവിടെ. അതോടെ നിനക്ക് യമപുരിക്കു പോകാം

**വ്യാസഉവാച**

**37. ഇത്യുക്ത്വാ തരസാ ദേവീ കൃപാണേന സമാഹിതാ**
**ചിച്ഛേദ മസ്തകം തസ്യ നിശുംഭസ്യാഥ ചണ്ഡികാ**

എന്നുപറഞ്ഞിട്ട് വളരെ വേഗം ദേവി ശ്രദ്ധയോടെ അവന്റെ മസ്തകം വാളു കൊണ്ട് വിച്ഛേദിച്ചു.

**38. സ ഛിന്നമസ്തകോ ദേവ്യാ കബന്ധോതീവ ദാരുണഃ**
**ബഭ്രാമ ച ഗദാപാണിസ്ത്രാസയൻ ദേവതാഗണാൻ**

ദേവി അവന്റെ തല പോക്കിയിട്ടും അതിഭയങ്കരനായ ആ കബന്ധം കൈയിലിരുന്ന ഗദയുമായി ദേവതാഗണങ്ങളെപ്പോലും പേടിപ്പെടുത്തുമാറ് ഒന്നു കറങ്ങി.

**39. ദേവീ തസ്യ ശിതൈർബാണൈർ ചിച്ഛേദ ചരണൗ കരൗ**
**പാപതോർവ്യാം തതഃപാപീ ഗതാസുഃപർവ്വതോപമഃ**

ദേവീ നിശിതശരങ്ങൾകൊണ്ട് അവന്റെ കാലും കൈയും അരിഞ്ഞു. പർവ്വതതുല്യനായ ആ പാപി ഭൂമിയിൽവീണ് അതോടെ ജീവൻ വെടിഞ്ഞു.

**40. തസ്മിന്നിപതിതേ ദൈത്യേ നിശുംഭേ ഭീമ വിക്രമേ**
**ഹാഹാകാരോ മഹാനാസീത്തത് സൈന്യേ ഭയകമ്പിതേ**

ഭീമപരാക്രമിയായ നിശുംഭൻ വീണപ്പോൾ അവന്റെ ഭയപ്പെട്ടിളകിയ സൈന്യമദ്ധ്യത്തിൽനിന്ന് ഹാ! ഹാ! എന്ന വിളി ഉയർന്നു.

**41. ത്യക്ത്വായുധാനി സർവ്വാണി സൈനികാ ക്ഷതജാപ്ലുതാഃ**
**ജഗ്മുർബുംബാരവം സർവ്വേ കുർവാണാ രാജമന്ദിരം**

സൈനികർ സർവ്വ ആയുധങ്ങളും ഉപേക്ഷിച്ച് രക്താഭിഷിക്തരായി അലമുറയിട്ടുകൊണ്ട് രാജമന്ദിരത്തിലേക്ക് ഓടി.

**42. താനാഗതാൻ സുസംപ്രേക്ഷ്യ ശുംഭഃ ശത്രുനിഷൂദനഃ**
**പപ്രച്ഛ ക്വ നിശുംഭോസൗ കഥം ഭഗ്നാഃ പലായിതാഃ**

ഓടിവന്ന ആ ഭടന്മാരെകണ്ട് ശത്രുസംഹാരക്ഷമനായ ശുംഭൻ ചോദിച്ചു: നിശുംഭനെവിടെ? നിങ്ങളെന്തിന് തോറ്റ് ഓടിപ്പോന്നു?

**43. തച്ഛ്രുത്വാ വചനം രാജ്ഞസ്തേ പ്രോചുഃ പ്രണതാ ഭൃശം**
**രാജംസ്തേ നിഹതോ ഭ്രാതാ ശേതേ സമരമൂർധനി**

രാജാവ് ചോദിച്ചതുകേട്ട് അവർ വളരെ വിനയത്തോടുകൂടി പറഞ്ഞു: രാജാവേ, അങ്ങയുടെ സഹോദരൻ കൊല്ലപ്പെട്ട് പോർക്കളത്തിൽക്കിടക്കുന്നു.

**44. തയാ നിപാതിതാഃ ശൂരാ യേ ച തേപ്യനുജാനുഗാഃ**
**വയം ത്വാം കഥിതും സർവ്വം വൃത്താന്തം സമുപാഗതാഃ**

അങ്ങയുടെ അനുജന്റെ അനുഗാമികളായ ശൂരന്മാരെയും അവൾ കൊന്നു. അങ്ങയോട് വിവരം മുഴുവൻ പറയാനാണ് ഞങ്ങൾ ഓടിവന്നത്.

**45. നിശുംഭോ നിഹതസ്തത്ര തയാ ചണ്ഡികയാഽധുനാ**
**ന ഹി യുദ്ധസ്യ കാലോഽദ്യ തവ രാജൻ രണാംഗണേ**

നിശുംഭനെ യുദ്ധരംഗത്തുവെച്ച് ചണ്ഡികയാണ് ഇപ്പോൾ കൊന്നത്. രാജാവേ, അങ്ങേക്ക് പോർക്കളത്തിൽ പോയി യുദ്ധം ചെയ്യാൻ അനുകൂലമായ കാലമല്ലിത്.

**46. ദേവകാര്യം സമുദ്ദിശ്യ കാപീയം പരമാംഗനാ**
**ഹന്തും ദൈത്യകുലം നൂനം പ്രാപ്തേതി പരിചിന്തയ**

ദേവകാര്യം സാധിക്കാൻ വേണ്ടി വന്ന ഏതോ ഒരു സ്ത്രീരത്നമാണ് ഇവൾ. ഇവൾ ദൈത്യവംശത്തെ നശിപ്പിക്കുവാൻ വന്നവളാണെന്ന് ശരിക്കും ഓർക്കണം.

**47. നൈഷാ പ്രാകൃതയോഷൈവ ദേവീശക്തിരനുത്തമാ**
**അചിന്ത്യചരിതാ ക്വാപി ദുർജ്ഞേയാ ദൈവതൈരപി**

ഇവളൊരു പ്രാകൃതസ്ത്രീയല്ല തന്നെ. അത്യുത്തമയായ ദേവീശക്തിയാണ്. ഇവളുടെ ചരിതം ചിന്തിക്കാനേ കഴിയുകയില്ല. ദേവന്മാർക്കു പോലും അറിയാൻ കഴിയാത്തവളാണ്, ഇവൾ.

**48. നാനാരൂപധരാതീവ മായാമൂലവിശാരദാ**
**വിചിത്രഭൂഷണാ ദേവീ സർവ്വായുധധരാ ശുഭാ**

നാനാരൂപം ധരിക്കുന്നവളും മായാസ്വരൂപത്തിൽ അറിയപ്പെടുന്നവളും വിചിത്രഭൂഷണങ്ങൾ ധരിച്ചവളും ആയുധങ്ങളെല്ലാം ധരിച്ചവളും ശുഭയും

**49. ഗഹനാ ഗൂഢചരിതാ കാളരാത്രിരിവാപരാ**
**അപാരപാരഗാ പൂർണ്ണാ സർവ്വലക്ഷണസംയുതാ**

ഗഹനയും ഗൂഢചരിതയും മറ്റൊരു കാളരാത്രിപോലെ ഭയങ്കരിയും അപാരമായ സംസാരത്തിന്നതീതയും പൂർണ്ണയും സർവ്വലക്ഷണങ്ങളും ഉള്ളവളുമാകുന്നു.

**50. അന്തരീക്ഷസ്ഥിതാ ദേവാസ്താം സ്തുവന്ത്യകുതോഭയാഃ**
**ദേവകാര്യം ച കുർവാണാം ശ്രീദേവീം പരമാദ്ഭുതാം**

ദേവകാര്യം നിർവ്വഹിക്കുന്ന പരമാദ്ഭുത സ്വരൂപിണിയായ ആ ശ്രീദേവിയെ ദേവന്മാർ ആകാശത്തു നിന്നുകൊണ്ട് നിർഭയരായി സ്തുതിക്കുന്നു.

**51. പലായനം പരോ ധർമ്മഃ സർവ്വഥാ ദേഹരക്ഷണം**
**രക്ഷിതേ കില ദേഹേഽസ്മിൻ കാലേഽസ്മത്സുഖതാം ഗതേ**

ഓടിപ്പോകുകയാണ് ഇപ്പോഴത്തെ പരമധർമ്മം. ശരീരം എങ്ങനെയെങ്കിലും കാക്കണം. ഈ ശരീരം രക്ഷിച്ചാൽ കാലം സുഖകരമാകുമ്പോൾ,

**52. സംഗ്രാമേ വിജയോ രാജൻ ഭവിതാ തേ ന സംശയഃ**
**കാലഃ കരോതി ബലിനം സമയേ നിർബലം ക്വചിത്**

രാജാവേ, യുദ്ധത്തിൽ അങ്ങു വിജയിക്കും. സംശയമില്ല. കാലം ബലവാനേയും ചിലപ്പോൾ ദുർബലനാക്കാം.

**53. തം പുനഃ സബലം കൃത്വാ ജയായോപദധാതി ഹി**
**ദാതാരം യാചകം കാലഃ കരോതി സമയേ ക്വചിത്**

അവനെ വീണ്ടും ബലവാനാക്കിയിട്ട് വിജയത്തിലേക്കുനയിക്കുന്നു. കാലം ചില അവസരത്തിൽ ദാതാവിനെ യാചകനുമാക്കാം.

**54. ഭിക്ഷുകം ധനദാതാരം കരോതി സമയാന്തരേ**
**വിഷ്ണുഃ കാലവശോ നൂനം ബ്രഹ്മാ വാ പാർവ്വതീപതിഃ**

മറ്റു ചില അവസരങ്ങളിൽ ഭിക്ഷുവിനെ ധനപതിയാക്കുന്നു. ബ്രഹ്മാവും വിഷ്ണുവും ശിവനും കാലത്തിനു വിധേയരാണ്. തീർച്ച.

**55. ഇന്ദ്രാദ്യാ നിർജരാ സർവേ കാല ഏവ പ്രഭുഃ സ്വയം**
**തസ്മാത് കാലം പ്രതീക്ഷസ്വ വിപരീതം തവാധുനാ**

അതുപോലെ വിധേയരാണ് ഇന്ദ്രാദി സകലദേവന്മാരും. കാലം തന്നെയാണ് പ്രഭു. അതുകൊണ്ട് കാലം കാത്തിരിക്കുക. അങ്ങേക്ക് ആ കാലമിപ്പോൾ വിപരീതമാണ്.

**56. സമ്മുഖോ ദേവതാനാം ച ദൈത്യാനാം നാശഹേതുകഃ**
**എകൈവ ച ഗതിർനാസ്തി കാലസ്യ കില ഭൂപതേ**

ആ കാലമിപ്പോൾ ദേവന്മാർക്ക് അനുകൂലമാണ്. ദൈത്യന്മാർക്ക് നാശഹേതുവും. രാജാവേ, കാലത്തിന് ഒരു വഴി മാത്രമല്ലല്ലോ ഉള്ളത്.

**57. നാനാരൂപധരാപ്യസ്തി ജ്ഞാതവ്യം തസ്യ ചേഷ്ടിതം**
**കദാചിത് സംഭവോ നൃണാം കദാചിത് പ്രളയസ്തഥാ**

അതിന്റെ ലീലകൾ നാനാരൂപം കൈക്കൊള്ളുന്നതാണെന്ന് മനസ്സിലാക്കണം. ചിലപ്പോൾ മനുഷ്യരെ സൃഷ്ടിക്കുന്നു. ചിലപ്പോൾ പ്രളയം ഉണ്ടാക്കി നശിപ്പിക്കുന്നു.

**58. ഉത്പത്തി ഹേതുഃ കാലോ$f$ന്യഃ ക്ഷയഹേതുസ്തഥാ$f$പരഃ**
**പ്രത്യക്ഷം തേ മഹാരാജ ദേവ്യാഃ സർവ്വേ സവാസവാഃ**

ഉൽപത്തിക്ക് കാരണമായ കാലം ഒന്ന്; ക്ഷയകാരണമായ കാലം വേറൊന്ന്. മഹാരാജാവേ, അങ്ങേക്ക് പ്രത്യക്ഷമായി അറിയാവുന്ന കാര്യമല്ലേ, ദേവിമാരേയും ഇന്ദ്രാദിദേവന്മാരേയും

**59. കരദാസ്തേ കൃതാഃ പൂർവ്വം കാലേന സമ്മുഖേന ച**
**തേനൈവ വിമുഖേനാദ്യ ബലിനോ$f$ബലയാ$f$സുരാഃ**

അനുകൂലമായ ആ കാലം പണ്ട് അങ്ങേക്ക് കപ്പം നൽകുന്നവരാക്കിയെന്ന്. അനുകൂലമല്ലാത്ത ആ കാലം തന്നെയാണ് ഇന്ന് ബലവാന്മാരായ അസുരന്മാരെ അബലയെക്കൊണ്ട്,

**60. നിഹതാ നിതരാം കാലഃ കരോതി ച ശുഭാശുഭം**
**ന ചാത്ര കാരണം കാളീ നൈവ ദേവാഃ സനാതനാഃ**

കൊല്ലിച്ചത്. കാലമാണ് ശുഭാശുഭങ്ങൾ ഓരോന്നും ചെയ്യുന്നത്. അല്ലാതെ കാളിയോ ദേവന്മാരോ അല്ല.

**61. യഥാ തേ രോചതേ രാജൻ തഥാ കുരു വിമൃശ്യ ച**
**കാലോ$f$യം നാത്ര ഹേതുസ്തേ ദാനവാനാം തഥാ പുനഃ**

രാജാവേ, ആലോചിച്ച് അങ്ങേക്ക് ഇഷ്ടം പോലെ ചെയ്യാം. ഈ കാലം അങ്ങേക്ക് അനുകൂലമല്ല; അതുപോലെ ദാനവന്മാർക്കും.

**62. ത്വദഗ്രതോ ഗതഃ ശക്രോ ഭഗ്നഃ സംഖ്യേ നിരായുധഃ**
**തഥാ വിഷ്ണുസ്തഥാ രുദ്രോ വരുണോ ധനദോ യമഃ**

യുദ്ധത്തിൽ പരാജിതനായി ആയുധങ്ങളും ഉപേക്ഷിച്ച് അങ്ങയുടെ മുമ്പിൽനിന്ന് ഓടിയില്ലേ, ദേവേന്ദ്രൻ? അതുപോലെ വിഷ്ണുവും രുദ്രനും വരുണനും കുബേരനും യമനും?

**63. തഥാ ത്വമപി രാജേന്ദ്ര വീക്ഷ്യ കാലവശം ജഗത്**
**പാതാളം ഗച്ഛ തരസാ ജീവൻ ഭദ്രമവാപ്സ്യസി**

രാജേന്ദ്ര, അതുപോലെ അങ്ങ്, ഈ ജഗത്ത് കാലത്തിന് വിധേയമാണെന്നു കണ്ടിട്ട് പാതാളത്തിൽ പോയി ജീവിക്കുക. അങ്ങേക്ക് ഭദ്രം ഉണ്ടാകും.

**64. മൃതേ ത്വയീ മഹാരാജ ശത്രവസ്തേ മുദാന്വിതാഃ**
**മംഗളാനി പ്രഗായന്തോ വിചരിഷ്യന്തി സർവതഃ**

രാജാവേ, അങ്ങ് മരിക്കുന്ന പക്ഷം സന്തുഷ്ടരായ ശത്രുക്കൾ ജയഘോഷം മുഴക്കിക്കൊണ്ട് എല്ലായിടത്തും സഞ്ചരിക്കും.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ത്രിംശോഽദ്ധ്യായഃ

# അഥൈകത്രിംശോഽദ്ധ്യായഃ

## വ്യാസഉവാച

**1. ഇതി തേഷാം വചഃ ശ്രുത്വാ ശുംഭോ ദൈത്യപതിസ്തദാ**
**ഉവാച സൈനികാനാശു കോപാകുലിതലോചനഃ**

അവർ പറഞ്ഞതു കേട്ടപ്പോൾ ദൈത്യാധിപനായ ശുഭൻ കോപത്താൽ കണ്ണു കലങ്ങി ആ സൈനികരോടു പറഞ്ഞുഃ

## ശുംഭ ഉവാച

**2. ജാല്മാഃ കിം ബ്രൂത ദുർവാച്യം കൃത്വാ ജീവിതുമുത്സഹേ**
**നിഹത്യ സചിവാൻ ഭ്രാതൄൻ നിർല്ലജ്ജോ വിചരാമി കിം**

വഞ്ചകരേ, നിങ്ങളെന്തു പറഞ്ഞു?പറയാൻ പറ്റാത്തതു ചെയ്തിട്ട് ഞാൻ ജീവിക്കാൻ ശ്രമിക്കണമെന്നോ?മന്ത്രിമാരെയും സഹോദരങ്ങളെയും കൊലയ്ക്കു കൊടുത്തിട്ട് ഞാൻ ലജ്ജയില്ലാതെ നടക്കണമെന്നോ?

**3. കാലഃ കർത്താ ശുഭാനാം വാഽശുഭാനാം ബലവത്തരഃ**
**കാ ചിന്താ മമ ദുർവാരേ തസ്മിന്നീശേഽപ്യരൂപകേ**

അത്യന്തം ബലവാനായ കാലമാണ് ശുഭങ്ങളുടെയും അശുഭങ്ങളുടെയും കർത്താവ്. തടയാനാവാത്ത അരൂപിയായ ഈശ്വരൻ ആ കാലമാണെങ്കിൽ എനിക്കെന്തു ചിന്ത?

4. യദ്ഭവതി തദ്ഭവതു യത്കരോതി കരോതു തത്
ന മേ ചിന്താ*f*സ്തി കുത്രാപി മരണാജ്ജീവനാത്തഥാ

ഭവിക്കേണ്ടതു ഭവിക്കട്ടെ. കാലം ചെയ്യുന്നതു ചെയ്യട്ടെ.മരണത്തെപ്പറ്റിയോ ജീവിതത്തെപ്പറ്റിയോ ഒരു തരത്തിലും എനിക്കൊരു ചിന്തയില്ല.

5. സ കാലോപ്യന്യഥാ കർത്തും ഭാവിതോ നേശതേ ക്വചിത്
ന വർഷതി ച പർജ്ജന്യഃ ശ്രാവണേ മാസി സർവദാ

കാലത്തെ പൂജിച്ചെന്നിരിക്കട്ടെ,എന്നാലും അതിന് മറിച്ചൊന്നും ചെയ്യാൻ ശക്തിയില്ല.ശ്രാവണമാസത്തിൽ എന്നും മേഘം വർഷിക്കുന്നില്ലല്ലോ.

6. കദാചിന്മാർഗശീർഷേ വാ പൗഷേ മാഘേ*f*ഥ ഫാല്ഗുനേ
അകാലേ വർഷതീവാശു തസ്മാന്മുഖ്യോ ന ചാസ്ത്യയം

ചിലപ്പോൾ കന്നി മകരം കുംഭം മീനം മാസങ്ങളിൽ അനവസരത്തിൽ മഴ താനേ പെയ്തെന്നും വരും. അതുകൊണ്ടു കാലമല്ല മുഖ്യം.

7. കാലോ നിമിത്തമാത്രം തു ദൈവം ഹി ബലവത്തരം
ദൈവേന നിർമ്മിതം സർവ്വം നാന്യഥാ ഭവതീത്യദഃ

കാലം നിമിത്തമാത്രമേ ആകുന്നുള്ളു.ദൈവാധീനം അഥവാ വിധിയാണു പ്രബലം.സകലതും ആ ദൈവാധീനത്തെ ആശ്രയിച്ചിരിക്കുന്നു.മറ്റൊരു തരത്തിലും സംഭവിക്കുകയില്ല.

8 ദൈവമേവ പരം മന്യേ ധിക് പൗരുഷമനർത്ഥകം
ജേതാ യഃ സർവ്വദേവാനാം നിശുംഭോ*f*പ്യനയാ ഹതഃ

ദൈവമാണ് പരമപ്രധാനമെന്ന് ഞാൻ വിചാരിക്കുന്നു.മനുഷ്യപ്രയത്നം എത്ര അനർത്ഥപ്രദം! ദേവന്മാരെയാകെ ജയിച്ച നിശുംഭനെ ഇവളാണല്ലോ കൊന്നത്.

9. രക്തബീജോ മഹാശൂരഃ സോ*f*പി നാശം ഗതോ യദാ
തദാഹം കീർത്തിമുൽസൃജ്യ ജീവിതാശാം കരോമി കിം

മഹാശൂരനായ രക്തബീജനും കൊല്ലപ്പെട്ട ഈ അവസരത്തിൽ ഞാൻ എന്റെ കീർത്തിയും കളഞ്ഞ് ജീവിക്കണോ?

10. പ്രാപ്തേ കാലേ സ്വയം ബ്രഹ്മാ പരാർദ്ധദ്വയസംമിതേ
നിധനം യാതി തരസാ ജഗത്കർത്താ സ്വയം പ്രഭുഃ

രണ്ടു പരാർദ്ധം ദൈർഘ്യമുള്ള കാലം കഴിയുമ്പോൾ ബ്രഹ്മാവും നശിക്കും.അദ്ദേഹം ജഗത്സ്രഷ്ടാവായ പ്രഭുവുമാണ്!

11. ചതുർയുഗസഹസ്രം തു ബ്രഹ്മണോ ദിവസേ കില
പതന്തി ഭവനാത് പഞ്ച നവ ചേന്ദ്രകസ്തഥാ പുനഃ

ആയിരം ചതുർയുഗങ്ങൾ കൂടിയതാണല്ലോ ബ്രഹ്മാവിന്റെ ഒരു ദിവസം.അതിനുള്ളിൽ പതിന്നാലു ദേവേന്ദ്രന്മാർ സ്വർഗ്ഗത്തുനിന്ന് തിരോഭവിച്ചിരിക്കും

12. തഥൈവ ദ്വിഗുണേ വിഷ്ണുർമരണായോപകല്പതേ
തഥൈവ ദ്വിഗുണേ കാലേ ശങ്കരഃ ശാന്തിമേതി ച

അപ്രകാരം ബ്രഹ്മാവിന്റെ ആയുസ്സിന്റെ ഇരട്ടിയാണ് വിഷ്ണുവിന്റെ ആയുസ്സ്. അത്രയും കാലം കഴിയുമ്പോൾ വിഷ്ണുവും നശിക്കും. വിഷ്ണുവിന്റെ ആയുസ്സിന്റെ ഇരട്ടി ആകുമ്പോൾ ശങ്കരന്റെ ആയുസ്സ് അവസാനിക്കും.

**13. കാ ചിന്താ മരണേ മൂഢാ നിശ്ചലേ ദൈവനിർമ്മിതേ**
**മഹീ മഹീധരാണാം ച നാശഃ സൂര്യശശാങ്കയോഃ**

മൂഢന്മാരേ,മരണത്തെപ്പറ്റി എന്തു ചിന്തിക്കാൻ? ഇളക്കമില്ലാത്ത ദൈവേച്ഛയാണ് മരണം. ഭൂമിയ്ക്കും പർവതങ്ങൾക്കും സൂര്യചന്ദ്രന്മാർക്കും നാശമുണ്ട്.

**14. ജാതസ്യ ഹി ധ്രുവം മൃത്യുർധ്രുവം ജന്മ മൃതസ്യ ച**
**അധ്രുവേ/സ്മിൻ ശരീരേ തു രക്ഷണീയം യശഃസ്ഥിരം**

ജനിച്ചാൽ മരിക്കും;മരിച്ചവന്നു ജനനവുമുണ്ട് തീർച്ച തന്നെ. എന്നിരിക്കെ ക്ഷണികമായ ഈ ശരീരം കൊണ്ട് ശാശ്വതമായ കീർത്തി നേടുകയാണ് വേണ്ടത്.

**15. രഥോ മേ കല്പ്യതാം ശീഘ്രം ഗമിഷ്യാമി രണാജിരേ**
**ജയോ വാ മരണം വാ/പി ഭവത്വദ്യൈവ ദൈവതഃ**

വേഗം രഥം തയാറാക്കിക്കോ.ഞാൻ യുദ്ധരംഗത്തേക്കു പോകുകയാണ്.ദൈവേച്ഛപോലെ വിജയിക്കുകയോ മരിക്കുകയോ ചെയ്യട്ടെ.

**16. ഇത്യുക്ത്വാ സൈനികാൻ ശുംഭോ രഥമാസ്ഥായ സത്വരഃ**
**പ്രയയാവംബികാ യത്ര സംസ്ഥിതാ തു ഹിമാലയേ**

ഇങ്ങനെ സൈനികരോടു പറഞ്ഞിട്ട് ശുംഭൻ രഥത്തിൽ കയറി ഉടൻ തന്നെ അംബികയിരിക്കുന്ന ഹിമാലയത്തിലേക്കു പോയി.

**17. സൈന്യം പ്രചലിതം തസ്യ സംഗേ തത്ര ചതുർവിധം**
**ഹസ്ത്യശ്വരഥപാദാതിസംയുതം സായുധം ബഹു**

ആന,കുതിര,തേര്,കാലാൾ എന്നിവയുൾക്കൊള്ളുന്ന ചതുരംഗസേന ആയുധവും ധരിച്ച് അവന്റെ പിന്നാലെ ചെന്നു.

**18. തത്ര ഗത്വാചലേ ശുംഭഃ സംസ്ഥിതാം ജഗദംബികാം**
**ത്രൈലോക്യമോഹിനീം കാന്താമപശ്യത്സിംഹവാഹിനീം**

ഹിമാലയത്തിലെത്തിയ ശുംഭൻ സിംഹവാഹിനിയും ത്രൈലോക്യമോഹിനിയും ലാവണ്യനിധിയുമായ അംബിക അവിടെ നിൽക്കുന്നതു കണ്ടു.

**19. സർവ്വാഭരണഭൂഷാഢ്യാം സർവ്വലക്ഷണ സംയുതാം**
**സ്തൂയമാനാം സുരൈഃ ഖസ്ഥൈർഗന്ധർവ്വയക്ഷകിന്നരൈഃ**

സർവ്വാഭരണവിഭൂഷിതയും സർവ്വലക്ഷണസമ്പന്നയുമായ ആ ദേവിയെ ആകാശത്തിൽനിന്നുകൊണ്ട് ദേവന്മാരും ഗന്ധർവ്വന്മാരും യക്ഷന്മാരും കിന്നരന്മാരും സ്തുതിക്കുന്നു.

**20. പുഷ്പൈശ്ച പൂജ്യമാനാം ച മന്ദാരപാദപോദ്ഭവൈഃ**
**കുർവാണാം ശംഖനിനദം ഘണ്ടാനാദം മനോഹരം**

മന്ദാരവൃക്ഷത്തിന്റെ പൂക്കൾ കൊണ്ട് പൂജിക്കുന്നു. ദേവിയാകട്ടെ മനോഹരമായ മണിനാദവും ശംഖനാദവും മുഴക്കുന്നു.

**21. ദൃഷ്ട്വാ താം മോഹമഗമച്ഛുംഭഃ കാമവിമോഹിതഃ**
**പഞ്ചബാണഹതഃ കാമം മനസാ സമചിന്തയത്**

അവളെ കണ്ടപ്പോൾത്തന്നെ ശുംഭൻ കാമവിമോഹിതനും സ്മരപരവശനുമായിത്തീർന്നു.അവൻ മനസാ ആലോചിച്ചു:

**22. അഹോ രൂപമിദം സമ്യഗഹോ ചാതുര്യമത്ഭുതം**
**സൗകുമാര്യം ച ധൈര്യം ച പരസ്പരവിരോധി യത്**

അമ്പേ!എന്തൊരു രൂപസൗന്ദര്യം!എന്തൊരുയുദ്ധചാതുരി!സൗകുമാര്യവുംധൈര്യവും പരസ്പര വിരോധികളല്ലേ?

**23. സുകുമാരാഽതിതന്വംഗീ സദ്യഃ പ്രകടയൗവനാ**
**ചിത്രമേതദസൗ ബാലാ കാമഭാവവിവർജിതാ**

സൗകുമാര്യവും വടിവൊത്ത രൂപവും ചേർന്ന ഈ കൊച്ചുസുന്ദരിക്ക് കാമഭാവമില്ലാതിരിക്കുന്നതാണ് അത്ഭുതം!

**24. കാമകാന്താസമാ രൂപേ സർവ്വലക്ഷണലക്ഷിതാ**
**അംബികേയം കിമേതത്തു ഹന്തി സർവാൻ മഹാബലാൻ**

രൂപത്തിൽ രതിതുല്യ. സർവ്വലക്ഷണങ്ങളും തികഞ്ഞവൾ. മഹാബലവാൻമാരായ എല്ലാവരെയും ഈ അംബിക കൊന്നുവെന്നോ?

**25. ഉപായഃ കോഽത്ര കർത്തവ്യോ യേന മേ വശഗാ ഭവേത്**
**ന മന്ത്രാ വാ മരാളാക്ഷീസാധനേ സന്നിധൗ മമ**

ഇവളെ വശത്താക്കാൻ ഏതുപായമാണ് പ്രയോഗിക്കേണ്ടത്?ഈ മരാളാക്ഷിയെ വശത്താക്കാനുള്ള മന്ത്രങ്ങളൊന്നും എന്റെ പക്കലില്ലല്ലോ!

**26. സർവ്വമന്ത്രമയീ ഹ്യേഷാ മോഹിനീ മദഗർവിതാ**
**സുന്ദരീയം കഥം മേ സ്യാദ്വശഗാ വരവർണിനീ**

മോഹിനിയും മദഗർവിതയുമായ ഇവൾ സർവമന്ത്രങ്ങളുടെയും മൂർത്തിമദ്ഭാവമാണ്.സുന്ദരാംഗിയായ ഇവൾ എങ്ങനെ എനിക്കു വശഗയായിത്തീരും?

**27. പാതാളഗമനം മേഽത്ര ന യുക്തം സമരാംഗണാത്**
**സാമദാനാദിഭേദൈശ്ച നേയം സാധ്യാ മഹാബലാ**

ഈ യുദ്ധരംഗത്തുനിന്നു പാതാളത്തിലേക്കു പോകുന്നതു ശരിയല്ല.സാമദാനഭേദങ്ങൾകൊണ്ട് ഇവളെ നേടാനും ആവില്ല. ഇവൾ മഹാശക്തയാണ്.

**28. കിം കർത്തവ്യം ക്വ ഗന്തവ്യം വിഷമേ സമുപസ്ഥിതേ**
**മരണം നോത്തമം ചാത്ര സ്വീകൃതം തു യശോഽപഹൃത്**

ഈ വിഷമഘട്ടത്തിൽ എന്താണ് ചെയ്യേണ്ടത്?എങ്ങോട്ടാണു പോകേണ്ടത്?ഇവളുടെ കൈ കൊണ്ട് ഇവിടെ വച്ചു മരിക്കുന്നതു നന്നല്ല.അത് കീർത്തിയെ കെടുത്തുകയും ചെയ്യും.

**29. മരണം ഋഷിഭിഃപ്രോക്തം സംഗരേ മംഗളാസ്പദം**
**യത്തത് സമാനബലയോർയോധയോർയുധ്യതോഃ കില**

യുദ്ധത്തിൽ മരിക്കുന്നത് ശ്രേയസ്കരമാണെന്ന് ഋഷിമാർ പറഞ്ഞിട്ടുണ്ട്.അത് തുല്യബലമുള്ള യോദ്ധാക്കളുമായി യുദ്ധം ചെയ്തുമരിച്ചാലല്ലേ?

30. പ്രാപ്തേയം ദൈവരചിതാ നാരീ നരശതോത്തമാ
നാശായാ സ്മത്കുലസ്യേഹ സർവഥാ∫തിബലാ∫ബലാ

ദൈവസൃഷ്ടിയായ ഈ സ്ത്രീ നൂറ് ആണുങ്ങളെക്കാൾ കേമിയാണ്. അതിബലവതിയായ ഈ അബല എല്ലാവിധത്തിലും നമ്മുടെ കുലം മുടിക്കാൻ വന്നിരിക്കുന്നവൾ തന്നെ.

31. വൃഥാ കിം സാമവാക്യാനി മയാ യോജ്യാനി സാമ്പ്രതം
ഹനനായാഗതാ ഹ്യേഷാ കിം നു സാമ്നാ പ്രസീദതി

വെറുതെയാണ് ഇവളോടിപ്പോൾ സാമരൂപത്തിൽ സംഭാഷണം ചെയ്യുന്നത്.കൊല്ലാൻ വന്നിരിക്കുന്ന ഇവൾ സാമം കൊണ്ടു സന്തോഷിക്കുമോ?

32. ന ദാനൈശ്ചാലിതും യോഗ്യാ നാനാശസ്ത്രവിഭൂഷിതാ
ഭേദസ്തു വിഫലഃ കാമം സർവദേവവശാനുഗാ

ദാനോപായംകൊണ്ടും ഇവളെ ഇളക്കാൻപറ്റില്ല പലതരം ആയുധങ്ങളുണ്ട്,കൈയിൽ. ദേവന്മാരെല്ലാം ഇവളുടെ വശത്തായതുകൊണ്ട് ഭേദവും നിഷ്ഫലമാണ്.

33. തസ്മാത്തു മരണം ശ്രേയോ ന സംഗ്രാമേ പലായനം
ജയോ വാ മരണം വാ∫ദ്യ ഭവത്വേവ യഥാവിധി

അതുകൊണ്ട് മരണമാണു ശ്രേയസ്സ്.യുദ്ധരംഗത്തുനിന്ന് ഓടിപ്പോകലല്ല.ജയിക്കുകയോ മരിക്കുകയോ ചെയ്യട്ടെ.വിധിപോലെ സംഭവിച്ചുകൊള്ളട്ടെ.

## വ്യാസ ഉവാച

34. ഇതി സഞ്ചിന്ത്യമാനഃ സ ശുംഭഃ സത്വാശ്രിതോ∫ഭവത്
യുദ്ധായ സുസ്ഥിരോ ഭൂത്വാ താമുവാച പുരഃസ്ഥിതാം

ഇങ്ങനെ ചിന്താമഗ്നനായിരുന്ന ആ ശുംഭൻ ധൈര്യം കൈക്കൊണ്ടു. യുദ്ധംചെയ്യാൻ തീരുമാനിച്ച് മുമ്പിൽ നിൽക്കുന്ന അംബികയോട് പറഞ്ഞു:

35. ദേവീ യുധ്യസ്വ കാന്തേ∫സ്യ വൃഥാ∫യം തേ പരിശ്രമഃ
മൂർഖാ∫സി കില നാരീണാം നായം ധർമ്മഃ കദാചന

.ദേവി,യുദ്ധം ചെയ്യൂ. എന്നാൽ നിന്റെ ശ്രമം നിഷ്ഫലമാണ്.നീ വിവരം കെട്ടവളാണ്.യുദ്ധം ഒരിക്കലും സ്ത്രീധർമ്മമല്ല.

36. നാരീണാം ലോചനേ ബാണാ ഭ്രുവാവേവ ശരാസനം
ഹാവഭാവാസ്തു ശസ്ത്രാണി പുമാൻ ലക്ഷ്യം വിചക്ഷണഃ

നാരിമാർക്കു കടക്കണ്ണാണു ശരങ്ങൾ. പുരികക്കൊടിയാണു വില്ല്.ഹാവഭാവങ്ങളാണ് അമ്പുകൾ. സമർത്ഥനായ പുരുഷനാണ് ലക്ഷ്യം.

37. സന്നാഹശ്ചാംഗരാഗോ∫ത്ര രഥശ്ചാപി മനോരഥഃ
മന്ദപ്രജല്പിതം ഭേരീശബ്ദോ നാന്യഃ കദാചന

കുറിക്കൂട്ടണിയലാണ് ഒരുക്കം. മനോരഥമാണ് രഥം. കളഭാഷണമാണ് ഭേരീരവം.ഒരിക്കലും **മറ്റൊന്നുമല്ല.**

**38. അന്യാസ്ത്രധാരണാം സ്ത്രീണാം വിഡംബനമസംശയം**
**ലജ്ജൈവ ഭൂഷണം കാന്തേ ന ച ധാർഷ്ട്യം കദാചന**

മററ് അസ് ത്രങ്ങൾ ധരിക്കുന്നത് വെറും കബളിപ്പിക്കലാണെന്നതീർച്ച. സുന്ദരി ,ലജ്ജയാണു സ്ത്രീകൾക്ക് ഭൂഷണം,അല്ലാതെ ധാർഷ്യടമല്ല.

**39. യുദ്ധ്യമാനാ വരാ നാരി കർക്കശേവാഭിദൃശ്യതേ**
**സ്തനൗ സംഗോപനീയൗ വാ ധനുഷഃ കർഷണേ കഥം**

യുദ്ധം ചെയ്യുന്ന കുലസ്ത്രീ വെറും കർക്കശയെപ്പോലെയാകുന്നു. ശരങ്ങൾവലിച്ചുവിടുന്ന സ്ത്രീക്ക് എങ്ങനെ മാറുമറയ്ക്കാനാവും?

**40. ക്വ മന്ദഗമനം കുത്ര ഗദാമാദായ ധാവനം**
**ബുദ്ധിദാ കാളികാ തേƒത്ര ചാമുണ്ഡാ പരനായികാ**

മൃദുഗാമിനിയാണു സ്ത്രി .അവൾ എങ്ങനെ ഗദയുമെടുത്തുകൊണ്ട് ഓടും?. ബുദ്ധിഉപദേശിക്കാൻ നിനക്ക് ഇവിടെ കാളികയുണ്ടല്ലോ. ആ ചാമുണ്ഡ കഴകം കെട്ടവളാണ്.

**41. ചണ്ഡികാമന്ത്രമദ്ധ്യസ്ഥാ ലാളനേƒസുസ്വരാƒശിവാ**
**വാഹനം മൃഗരാഡാസ്തേ സർവസത്വഭയങ്കരഃ**

കാര്യലോചനക്കാരിയായ ചണ്ഡിക കൊഞ്ചുമ്പോഴും ക്രൂരസ്വരയാണ്;അമംഗളയാണ്. നിന്റെ വാഹനമോ,സർവ്വമൃഗങ്ങളിലും വച്ച് ഭയങ്കരനായ സിംഹവും!

**42. വീണാനാദം പരിത്യജ്യ ഘണ്ടാനാദം കരോഷി യത്**
**രൂപയൗവനയോഃ സർവം വിരോധി വരവർണ്ണിനി**

വീണാനാദം വെടിഞ്ഞ് ഘണ്ടാനാദമാണ് നീ മുഴക്കുന്നത്. ഹേ സുന്ദരി, നിന്റെ രൂപയൗവനങ്ങൾക്ക് വിരുദ്ധമാണ് ഇവയെല്ലാം.

**43. യദി തേ സംഗരേച്ഛാƒസ്തി കുരൂപാ ഭവ ഭാമിനി**
**ലംബോഷ്ഠീ കുനഖി ക്രൂരാ ധ്വാംക്ഷവർണ്ണാ വിലോചനാ**

നിനക്ക് യുദ്ധം ചെയ്യാനാണോ കൊതി?എങ്ങിൽ ഹേ സുമുഖീ നീ ഒരു വിരൂപയാവൂ. തൂങ്ങിക്കിടക്കുന്നചുണ്ടും വികൃതനഖവും കരിനിറവും പൊട്ടക്കണ്ണും.

**44. ലംബപാദാ കുദന്തീ ച മാർജാരനയനാകൃതിഃ**
**ഈദൃശം രൂപമാസ്ഥായ തിഷ്ഠയുദ്ധേ സ്ഥിരാഭവ**

കൊക്കിന്റേതു പോലെ നീണ്ടകാലും ഉന്തിയപല്ലും പൂച്ചക്കണ്ണും അതു പോലെ വടിവുമുള്ള ഒരുവികൃതരൂപം. ഇങ്ങനെ ഒരു രൂപമെടുത്തുകൊണ്ട് യുദ്ധത്തിന് ഒരുങ്ങി ഉറച്ചു നില്ക്.

**45 കർക്കശം വചനം ബ്രൂഹി തതോ യുദ്ധം കരോമ്യഹം**
**ഈദൃശീ സുദതീ ദൃഷ്ട്വാ ന മേ പാണിഃ പ്രസീദതി**

എന്നിട്ട് കർക്കശമായി സംസാരിക്കൂ. പിന്നെ ഞാൻ യുദ്ധം ചെയ്യാം.നിന്നെ പോലെ ഒരുവളെ കണ്ടിട്ട് പൊരുതാൻ എന്റെ കൈ പൊങ്ങുന്നില്ല.

**46. ഹന്തും ത്വാം മൃഗശാബാക്ഷി കാമകാന്തോപമേ മൃധേ**

മാൻ മിഴി, രതിതുല്യേ, നിന്നെ യുദ്ധത്തിൽ കൊല്ലാൻ എന്റെ കൈ സമ്മതിക്കുന്നില്ല.

### വ്യാസ ഉവാച

**ഇതി ബ്രുവാണം കാമാർത്തം വീക്ഷ്യ തം ജഗദംബികാ**

ഇങ്ങനെ പറയുന്ന കാമാർത്തനായ അവനെ കണ്ടിട്ട് ജഗദംബിക,

**47. സ്മിതപൂർവ്വമിദം വാക്യമുവാച ഭരതോത്തമ**

ചിരിച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞു:

### ദേവ്യുവാച

**കിം വിഷീദസി മന്ദാത്മൻ കാമബാണവിമോഹിതഃ**

മൂർഖ, കാമബാണത്താൽ മോഹിതനായ നീ എന്തിനു വിഷാദിക്കുന്നു?

**48. പ്രേക്ഷികാഽഹം സ്ഥിതാ മൂഢ കുരു കാളികയാ മൃധം**
**ചാമുണ്ഡയാ വാ കൂർവേതേ തവ യോഗ്യേ രണാംഗണേ**

വിഡ്ഢി, ഞാൻ വെറും കാഴ്ചക്കാരിയാണ്.നീ കാളികയോട് യുദ്ധംചെയ്യ്. അല്ലങ്കിൽ ചാമുണ്ഡയോടു യുദ്ധം ചെയ്യ്. രണ്ടുപേരും യുദ്ധത്തിൽനിന്നോട് കിടപിടിക്കുന്നവരാണ്.

**49. പ്രഹരസ്വ യഥാകാമം നാഹം ത്വാം യോദ്ധുമുത്സഹേ**
**ഇത്യുക്ത്വാ കാളികാം പ്രാഹ ദേവീ മധുരയാ ഗിരാ**

നിനക്ക് ഇഷ്ടപ്പടി യുദ്ധം ചെയ്യാം. ഞാൻ നിന്നോട് യുദ്ധത്തിന് വരുന്നില്ല.എന്നിട്ട് ദേവി കാളികയോടു മധുരമായി പറഞ്ഞു:

**50. ജഹ്യേനം കാളികേ ക്രൂരേ കുരൂപപ്രിയമാഹവേ**

കാളികേ, കുരൂപപ്രിയനായ ഇവനെ ക്രൂരമായ യുദ്ധത്തിൽകൊന്നു കൊള്ളൂ.

### വ്യാസ ഉവാച

**ഇത്യുക്ത്വാ കാളികാ കാലപ്രേരിതാ കാലരൂപിണീ**

കാലപ്രേരിതയും കാലരൂപിണിയുമായ കാളിക ഇതുകേട്ട്,

**51. ഗദാംപ്രഗൃഹ്യ തരസാ തസ്ഥാവാജൗ കൃതോദ്യമാ**
**തയോഃ പരസ്പരം യുദ്ധം ബഭ്രുവാതിഭയാനകം**

ഉടനെ ഗദയും കൈയിലെടുത്ത് യുദ്ധത്തിന് ഒരുങ്ങിനിന്നു. അവർ തമ്മിൽ അതിഭയങ്കരമായ പോരു നടന്നു.

**52. പശ്യതാം സർവദേവാനാം മുനീനാം ച മഹാത്മനാം**
**ഗദാമുദ്യമ്യ ശുംഭോഽഥ ജഘാന കാളികാം രണേ.**

മഹാത്മാക്കളായ മഹർഷിമാരും ദേവൻമാരും നോക്കിനില്ക്കേ ശുംഭൻ ഗദയെടുത്തു കാളിയെ പ്രഹരിച്ചു.

**53. കാളികാ ദൈത്യരാജാനം ഗദയാ നൃഹനദ് ഭൃശം**
**ബഭഞ്ജാസ്യരഥം ചണ്ഡീ ഗദയാ കനകോജ്വലം**

കാളികയും ആ ദൈത്യാധിപനെ ഗദകൊണ്ട് ശരിക്കു പ്രഹരിച്ചു. ചണ്ഡിക അവന്റെ സർണ്ണത്തേര് ഗദകൊണ്ട് അടിച്ചു തകർത്തു.

54. ഖരാൻഹത്വാ ജഘ്നാനാശു ദാരുകം ദാരുണസ്വനാ
സ പദാതിർഗദാം ഗുർവീം സമാദായ ക്രുധാന്വിതഃ

കഴുതകളെയും സാരഥിയെയും കൊന്നിട്ട് അവൾ അട്ടഹാസം മുഴക്കി.അവൻ വലിയ ഗദയുമായി കോപത്തോടെ ഓടി വന്ന്.

55. കാളികാ ഭുജയോർമദ്ധ്യേ പ്രഹസന്നഹനത്തദാ
വഞ്ചയിത്വാ ഗദാഘാതം ഖഡ്ഗമാദായ സത്വരാ

അട്ടഹസിച്ചു കൊണ്ട് കാളികയുടെ മാറിടം നോക്കി അടിച്ചു. ആ അടി ഒഴിഞ്ഞിട്ട് കാളിക വേഗം വാളെടുത്തു.

56. ചിച്ഛേദാസ്യ ഭുജം സവ്യം സായുധം ചന്ദനാർചിതം
സ ഛിന്നബാഹുർ വിരഥോ ഗദാപാണിഃ പരിപ്ലുതഃ

ആയുധവും ചന്ദനച്ചാറുമണിഞ്ഞ അവന്റെ ഇടത്തെ കൈ അരിഞ്ഞു.അങ്ങനെ അവന്റെ കൈ പോയി. തേരു തകർന്നു. ഒരു കൈയിൽ ഗദയുമായി അവൻ രക്തത്തിൽ കുളിച്ചു.

57. അചിരേണ സമാഗത്യ കാളികാമഹനത്തദാ
കാളീ ച കരവാളേന ഭുജം തസ്യാഥ ദക്ഷിണം

ഒട്ടും വൈകാതെ അവൻ ഓടി വന്ന് കാളികയെ ഗദകൊണ്ട് പ്രഹരിച്ചു. അപ്പോൾ കാളിക കരവാൾ കൊണ്ട് അവന്റെ വലത്തെ കൈയും,

58. ചിച്ഛേദ പ്രഹസന്തീ സാ സഗദം കില സാംഗദം
കർത്തും പാദപ്രഹാരം സ കുപിതഃ പ്രയയൗ ജവാത്

ഗദയും അംഗദവും ഉള്ള വലത്തെ കൈയും അട്ടഹസിച്ചു കൊണ്ട് അവൾ ഛേദിച്ചു.ഉടൻ തന്നെ അവൻ കോപത്തോടെ കാലുകൊണ്ട് അവളെ തൊഴിക്കാൻ മുന്നോട്ടാഞ്ഞു.

59. കാളീ ചിച്ഛേദ ചരണൗ ഖഡ്ഗേനാസ്യ ത്വരാന്വിതാ
സംഛിന്നകരപാദോƒപി തിഷ്ഠ തിഷ്ഠേതി ചാബ്രുവൻ

വേഗം അവന്റെ കാലുകളും കാളി വാളുകൊണ്ട് ഛേദിച്ചു. കാലും കൈയും അററുപോയവനാണെങ്കിലും നില്ക്കവിടെ നില്ക്കവിടെ എന്ന് അവൻ വിളിച്ചു പറഞ്ഞു.

60. ധാവമാനോ യയാവാശു കാളികാം ഭീഷയന്നിവ
തമാഗച്ഛന്തമാലോക്യ കാളികാ കമലോപമം

കാളിയെ ഭയപ്പെട്ടുത്തുമാറ് അവൻ അവളുടെ അടുത്തേക്ക് ഓടിച്ചെന്നു. തന്റെ അടുത്തേക്ക് വരുന്ന അവന്റെ ചെന്താർ തുല്യമായ,

61. ചകർത്ത മസ്തകം കണ്ഠാദ്രുധിരൗഘവഹം ഭൃശം
ഛിന്നേƒസൗ മസ്തകേ ഭൂമൗ പപാത ഗിരിസന്നിഭഃ

ശിരിസ്സ് കഴുത്തിൽ നിന്നു വേർപെടുത്തി. രക്തം ധാരയായി ഒഴുകി. ശിരസ്സററ അവൻ ഒരു പർവ്വതം പോലെ താഴെ വീണു.

62. പ്രാണാ വിനിയർയ്യുസ്തസ്യ ദേഹാദുത്ക്രമ്യ സത്വരം
ഗതാസും പതിതം ദൈത്യം ദൃഷ്ട്വാ ദേവാഃ സവാസവാഃ

ദേഹത്തുനിന്ന് പ്രാണൻ വളരെ വേഗം വേർപെട്ടു. അങ്ങനെ പ്രാണനററുവീണ ആ ദൈത്യനെ കണ്ട് ദേവേന്ദ്രാദി ദേവൻമാർ,

63. തുഷ്ടവുസ്താം തദാ ദേവീം ചാമുണ്ഡാം കാളികാം തഥാ
വവുർവാതാഃ ശിവാസ്തത്ര ദിശശ്ചവിമലാ ഭൃശം

ഉടനെ ചാമുണ്ഡയെയും കാളിയെയും സ്തുതിച്ചു. ശുഭ സൂചകമായ കാററുവീശി.ദിക്കുകളെല്ലാം നന്നേ തെളിഞ്ഞു.

64. ബഭൂവശ്ചാഗ്നയോ ഹോമേ പ്രദക്ഷിണശിഖാഃ ശുഭാഃ
ഹതശേഷാശ്ച യേ ദൈത്യാഃ പ്രണമ്യ ജഗദംബികാം

ശുഭമായ ഹോമാഗ്നിശിഖകൾ പ്രദക്ഷിണാഭിമുഖമായി ജ്വലിച്ചു, ചാവാതെ ശേഷിച്ച ദൈത്യൻമാർ ജഗദംബികയെ പ്രണമിച്ചിട്ട്,

65 ത്യക്ത്വായുധാനി തേ സർവ്വേ പാതാളം പ്രയയുർ നൃപ
ഏതത്തേ സർവ്വമാഖ്യാതം ദേവ്യാശ്ചരിതമുത്തമം

ആയുധങ്ങളെല്ലാം ഉപേക്ഷിച്ച് പാതാളത്തിലേക്കു പോയി. ഉത്തമമായ ദേവീചരിതം ഞാൻ ഇങ്ങനെ വിസ്തരിച്ചു കഴിഞ്ഞു.

66. ശുംഭാദീനാം വധം ചൈവ സുരാണാം രക്ഷണം തഥാ
ഏതദാഖ്യാനകം സർവ്വം പഠന്തി ഭൂവിമാനവാഃ

അതു പോലെ ശുംഭാദികളായ അസുരൻമാരുടെ വധവും ദേവൻമാരുടെ സംരക്ഷണവും പറഞ്ഞുകഴിഞ്ഞു. ഈകഥ ഭൂമിയിൽ ജനങ്ങൾ പഠിക്കുകയും,

67. ശൃണ്വന്തി ച സദാ ഭക്ത്യാ തേ കൃതാർഥാ ഭവന്തി ഹി
അപുത്രോ ലഭതേ പുത്രാൻ നിർധനശ്ച ധനം ബഹു

സദാ ഭക്തിയോടെ കേൾക്കുകയും ചെയ്താൽ അവർ കൃതാർഥരായിരിക്കും. പുത്രനില്ലാത്തവന് പുത്രലാഭമുണ്ടാവും. നിർധന് ധനം ധാരാളമുണ്ടാവും.

68. രോഗീ ച മുച്യതേ രോഗാത് സർവ്വാൻ കാമാനവാപ്നുയാത്
ശത്രുതോ ന ഭയം തസ്യ യ ഇദം ചരിതം ശുഭം
ശൃണോതി പഠതേ നിത്യം മുക്തിമാൻ ജായതേ നരഃ

രോഗി രോഗവിമുക്തനാകും. സകല അഭീഷ്ടങ്ങളും നേടാൻ കഴിയും.ശുഭപ്രദമായ ഈ കഥ കേൾക്കുന്നവന് ശത്രു ഭയം ഉണ്ടാകില്ല.നിത്യവും പഠിക്കുന്നവന് അനായാസം മുക്തിയും ലഭിക്കും.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ഏകത്രിംശോഽധ്യായഃ

## അഥ ദ്വാത്രിംശോഽധ്യായഃ

### ജനമേജയ ഉവാച

1. മഹിമാ വർണ്യതേ സമ്യക് ചണ്ഡികായാസ്ത്വയാ മുനേ
കേന ചാരാധിതാ പൂർവ്വം ചരിത്രത്രയ യോഗതഃ

മഹർഷേ, അങ്ങ് ചണ്ഡികയുടെ ചരിത്രം നന്നായി വർണിച്ചു കേൾപ്പിച്ചു. ചരിത്രത്രയത്തോടുകൂടിയ ഇവളെ പണ്ട് ആര് ആരാധിച്ചിട്ടുണ്ട്? (മധുകൈടഭവധത്തിൽ മഹാകാളിയായും മഹിഷാസുരവധത്തിൽ മഹാലക്ഷ്മിയായും ശുംഭാസുരവധത്തിൽ മഹാസരസ്വതിയായും വർത്തിച്ച ത്രിവിധ ചരിത്രമുള്ളവൾ എന്നർത്ഥം)

**2. പ്രസന്നാ കസ്യ വരദാ കേന പ്രാപ്തം ഫലം മഹത്**
**ആരാധ്യ കാമദാം ദേവീം കഥയസ്വ കൃപാനിധേ**

ഈ ദേവി ആരിൽ പ്രസന്നയായിട്ടുണ്ട്? അഭിഷ്ടദായിനിയായ ഇവളെ ആരാധിച്ച് ഉൽകൃഷ്ടഫലം നേടിയ ആരുണ്ട്? കൃപാനിധേ, അങ്ങ് അക്കാര്യം കൂടി വർണ്ണിക്കൂ.

**3. ഉപാസനാവിധിം ബ്രഹ്മൻ തഥാ പൂജാവിധിം വദ**
**വിസ്തരേണ മഹാഭാഗ ഹോമസ്യ ച വിധിം പുനഃ**

ഹേ മഹാഭാഗ, അതുപോലെ തന്നെ ഉപാസനാവിധിയും പൂജാവിധിയും പിന്നെ ഹോമവിധിയും വിസ്തരിച്ചു പറഞ്ഞാലും.

## സൂത ഉവാച

**4. ഇതിഭൂപവചഃ ശ്രുത്വാ പ്രീതഃ സത്യവതീസുതഃ**
**പ്രത്യുവാച നൃപം കൃഷ്ണോ മഹാമായാപ്രപൂജനം**

ഇങ്ങനെ രാജാവു പറഞ്ഞതുകേട്ട് സമ്പ്രീതനും സത്യവതീപുത്രനുമായ കൃഷ്ണദ്വൈപായനൻ മഹാമായയെ പൂജിക്കുന്ന വിധിയെപ്പറ്റി വിസ്തരിച്ചു പറഞ്ഞു.

## വ്യാസ ഉവാച

**5. സ്വാരോചിഷേ/ന്തരേ പൂർവ്വം സുരഥോ നാമ പാർത്ഥിവഃ**
**ബഭൂവ പരമോദാരഃ പ്രജാപാലനതത്പരഃ**

പണ്ട് സ്വാരോചിഷമന്വന്തരത്തിൽ സുരഥൻ എന്നൊരു രാജാവുണ്ടായിരുന്നു. പ്രജാരക്ഷ്ണതത്പരനും അത്യധികം ഉദാരമതിയുമായിരുന്നു, അദ്ദേഹം.

**6. സത്യവാദീ കർമ്മപരോ ബ്രാഹ്മണാനാം ച പൂജകഃ**
**ഗുരുഭക്തിരതോ നിത്യം സ്വദാരഗമനേ രതഃ**

അതുപോലെ, സത്യസന്ധനും കർമ്മകുശലനും ബ്രാഹ്മണപൂജകനും ഗുരുഭക്തിയുള്ളവനും സ്വദാരൈകനിരതനും

**7. ദാനശീലോ/വിരോധീ ച ധനുർവേദൈകപാരഗഃ**
**ഏവം പാലയതോ രാജ്യം മ്ലേച്ഛാഃ പർവതവാസിനഃ**

ദാനശീലനും വിദ്വേഷരഹിതനും ധനുർവിദ്യയയിൽ അദ്വിതീയനുമായിരുന്നു. ഇങ്ങനെ അദ്ദേഹം രാജ്യം ഭരിച്ചുകൊണ്ടിരിക്കെ, പർവ്വതവാസികളായ മ്ലേച്ഛന്മാർ,

**8. ബലാച്ഛത്രുത്വമാപന്നഃ സൈന്യം കൃത്വാ ചതുർവിധം**
**ഹസ്ത്യശ്വരഥപാദാതിസഹിതാസ്തേ മദോത്കടാഃ**

സ്വസൈന്യബലത്താൽ ശത്രുത്വം ഭാവിച്ച് ആന, കുതിര, തേര്, കാലാൾ എന്നിങ്ങനെയുള്ള ചതുരംഗ സേനയോടുകൂടി അഹങ്കരിച്ച്

**9. കോലാവിധ്വംസിനഃ പ്രാപ്താഃ പൃഥ്വീ ഗ്രഹണതത്പരാഃ**
**സുരഥഃ സൈന്യമാദായ സമ്മുഖഃ സമപദ്യത**

കോലാപുരം ആക്രമിച്ച് ആ രാജ്യം കൈവശപ്പെടുത്താനായി വന്നെത്തി. സുരഥനും സൈന്യങ്ങളോടുകൂടി അവരെ അഭിമുഖീകരിച്ചു.

**10. യുദ്ധം സമഭവദ്ഘോരം തസ്യ തൈരതിദാരുണൈഃ**
**മ്ലേച്ഛാനാം തു ബലം സ്വല്പം രാജ്ഞസ്തദ്ബലമദ്ഭുതം**

അതിഭയങ്കരന്മാരായ അവരോട് അദ്ദേഹം ഭയങ്കരമായി പൊരുതി. രാജാവിന്റെസേന വളരെ വലുതായിരുന്നു. മ്ലേച്ഛന്മാരുടേത് താരതമ്യേന ചെറുതും.

**11. തഥാപി തൈർജിതോ യുദ്ധേ ദൈവാദ്രാജാ പരാജിതഃ**
**ഭഗ്നശ്ച സ്വപുരം പ്രാപ്തഃ സുരക്ഷം ദുർഗമണ്ഡിതം**

എങ്കിലും അവരാണ് യുദ്ധത്തിൽ ജയിച്ചത്. ദൗർഭാഗ്യത്താൽ രാജാവ് പരാജിതനായി. തോറ്റ് ഓടി തന്റെ പുരത്തിലെത്തി. അവിടം കോട്ടയും കിടങ്ങും മറ്റും കൊണ്ട് സുരക്ഷിതമായിരുന്നു.

**12. ചിന്തയാമാസ മേധാവീ രാജാ നീതിവിചക്ഷണഃ**
**പ്രധാനാൻ വിമനാ ദൃഷ്ട്വാ ശത്രുപക്ഷസമാശ്രിതാൻ**

തന്റെ പ്രധാനമന്ത്രിമാർ ശത്രുപക്ഷത്തോടു മമതയുള്ളവരാണെന്നു കണ്ടിട്ട്, നീതിജ്ഞനും ബുദ്ധിമാനുമായ അദ്ദേഹം മനസ്സിടിഞ്ഞ് ആലോചിച്ചു.

**13. സ്ഥാനം ഗൃഹീത്വാ വിപുലം പരിഖാദുർഗമണ്ഡിതം**
**കാലപ്രതീക്ഷാ കർത്തവ്യാ കിം വാ യുദ്ധം വരം മതം**

കിടങ്ങും കോട്ടയുമുള്ള വലിയ ഒരു സ്ഥലം കണ്ടെത്തി കാലം പ്രതീക്ഷിച്ചു കൊണ്ട് അവിടെ കഴിയണോ, അതോ യുദ്ധം ചെയ്യണോ? ഏതാണു നല്ലത്?

**14. മന്ത്രിണഃ ശത്രുവശഗാ മന്ത്രയോഗ്യാ ന തേ കില**
**കിം കരോമീതി മനസാ ഭൂപതിഃ സമചിന്തയത്**

മന്ത്രിമാർ ശത്രുപക്ഷീയരായിക്കഴിഞ്ഞു. ഇനി അവരോട് ആലോചിച്ചിട്ടു കാര്യമില്ല. എന്താണ് ഇനി ചെയ്യേണ്ടതെന്ന് രാജാവ് ആലോചിച്ചു.

**15. കദാചിത്തേ ഗൃഹീത്വാ മാം പാപാചാരാഃ പരാശ്രിതാഃ**
**ശത്രുഭ്യോƒഥ പ്രദാസ്യന്തി തദാ കിം വാ ഭവിഷ്യതി**

അന്യരെ ആശ്രയിച്ചു കഴിയുന്ന പാപിഷ്ഠരായ ആ മന്ത്രിമാർ ചിലപ്പോൾ എന്നെ പിടിച്ച് ശത്രുക്കൾക്കു കൊടുത്തെന്നും വരാമല്ലോ. അങ്ങനെ വന്നാൽ എന്തായിരിക്കും സംഭവിക്കുക?

**16. പാപബുദ്ധിഷു വിശ്വാസോ ന കർത്തവ്യഃ കദാചന**
**കിം തേ വൈ പ്രകുർവന്തി യേ ലോഭവശഗാ നരാഃ**

അത്തരം പാപബുദ്ധികളെ ഒരിക്കലും വിശ്വസിക്കരുത്. ലോഭത്തിനു വശംവദരായ മനുഷ്യർ എന്തെല്ലാമാണ് കാട്ടിക്കൂട്ടുന്നത്!

**17. ഭ്രാതരം പിതരം മിത്രം സുഹൃദം ബാന്ധവം തഥാ**
**ഗുരും പൂജ്യം ദ്വിജം ദ്വേഷ്ടി ലോഭാവിഷ്ടഃ സദാ നരഃ**

സഹോദരനെയും അച്ഛനമ്മമാരെയും മിത്രത്തെയും സുഹൃത്തിനെയും ബന്ധുവിനെയും ഗുരുവിനെയും പൂജ്യനായ ബ്രാഹ്മണനെയും, ലോഭത്തിന്റെ പിടിയിൽപ്പെട്ട മനുഷ്യൻ സദാ ദ്വേഷിക്കും.

**18. തസ്മാന്മയാ ന കർത്തവ്യോ വിശ്വാസഃ സർവ്വഥാƒധുനാ**
**മന്ത്രിവർഗ്ഗേƒതി പാപിഷ്ഠേ ശത്രുപക്ഷസമാശ്രിതേ**

അതുകൊണ്ട് ഞാൻ അവരെ ഒരുതരത്തിലും വിശ്വസിക്കുകയില്ല. കാരണം ശത്രുപക്ഷത്തു ചേർന്നിരിക്കുന്ന പാപികളാണ് അവരിപ്പോൾ.

**19. ഇതി സഞ്ചിന്ത്യ മനസാ രാജാ പരമദുർമനാഃ**
**ഏകാകീ ഹയമാരുഹ്യ നിർജഗാമ പുരാത്തതഃ**

ഇങ്ങനെ ചിന്തിച്ച് വ്യാകുലചിത്തനായ രാജാവ് ഒരു കുതിരപ്പുറത്തു കയറി ഒറ്റയ്ക്ക് ആ പട്ടണത്തിൽനിന്നു പുറപ്പെട്ടു.

**20. അസഹായോ/ഥ നിർഗത്യ ഗഹനം വനമാശ്രിതഃ**
**ചിന്തയാമാസ മേധാവീ ക്വ ഗന്തവ്യം മയാ പുനഃ**

ആരും തുണയ്ക്കില്ലാതെ അദ്ദേഹം ഒരു ഭയങ്കരമായ വനാന്തർഭാഗത്തു ചെന്നു. അവിടെ ചെന്നപ്പോൾ ആലോചിച്ചു; ഇനി എങ്ങോട്ടാണു പോകേണ്ടത്?

**21. യോജനത്രയമാത്രേ തു മുനേരാശ്രമമുത്തമം**
**ജ്ഞാത്വാ ജഗാമ ഭൂപാലസ്താപസസ്യ സുമേധസഃ**

മൂന്നുയോജന അകലെ ഒരു മുനിയുടെ ആശ്രമമുണ്ടെന്ന് അദ്ദേഹം അറിഞ്ഞു. പിന്നെ, സുമേധസ് എന്ന മഹർഷിയുടെ ആ ആശ്രമത്തിലേക്കു പോയി.

**22. ബഹുവൃക്ഷസമായുക്തം നദീപുളിനസംശ്രിതം**
**നിർവൈരശ്വാപദാകീർണ്ണം കോകിലാരാവമണ്ഡിതം**

പല വിധത്തിലുള്ള വൃക്ഷങ്ങൾ തിങ്ങിയതും നദിയുടെ മണൽത്തിട്ടയോടു ചേർന്നതും മൃഗങ്ങൾ വൈരം വിട്ടു സഞ്ചരിക്കുന്നതും കുയിലുകൾ മധുരമായി കൂജനം ചെയ്തു കൊണ്ടിരിക്കുന്നതും

**23. ശിഷ്യാദ്ധ്യയനശബ്ദാഢ്യം മൃഗയൂഥശതാവൃതം**
**നീവാരാന്നസുപക്വാഢ്യം സുപുഷ്പഫലപാദപം**

ശിഷ്യന്മാരുടെ അദ്ധ്യയനധ്വനി മുഴങ്ങുന്നതും മാൻകൂട്ടം വിളയാടുന്നതും വിളഞ്ഞു പഴുത്ത വരിനെൽച്ചെടി നിറഞ്ഞതും പൂത്തും കായ്ച്ചും നിൽക്കുന്ന മരങ്ങൾ ഉള്ളതും

**24. ഹോമധൂമസുഗന്ധേന പ്രീതിദം പ്രാണിനാം സദാ**
**വേദധ്വനിസമാക്രാന്തം സ്വർഗ്ഗാദപി മനോഹരം**

ഹോമധൂമത്തിന്റെ സുഗന്ധത്താൽ സകലപ്രാണികളെയും സദാ സന്തോഷിപ്പിക്കുന്നതും വേദധ്വനി മുഴങ്ങുന്നതും മനോഹരമായിട്ടുള്ളതുമായ

**25. ദൃഷ്ട്വാ തമാശ്രമം രാജാ ബഭൂവാസൗ മുദാന്വിതഃ**
**ഭയം ത്യക്ത്വാ മതിം ചക്രേ വിശ്രാമായ ദ്വിജാശ്രമേ**

ആ ആശ്രമം കണ്ടിട്ട് രാജാവ് അത്യധികം സന്തോഷിച്ചു. ആ മഹർഷ്യാശ്രമത്തിൽ ഭയപ്പെടാതെ വിശ്രമിക്കാമെന്ന വിചാരമുണ്ടായി.

**26. ആസജ്യ പാദപേ/ശ്വം തു ജഗാമ വിനയാന്വിതഃ**
**ദൃഷ്ട്വാ തം മുനിമാസീനം സാലച്ഛായാസു സംശ്രിതം**

കുതിരയെ ഒരു മരത്തിൽ കെട്ടി. വിനയാന്വിതനായി ആശ്രമത്തിലേക്കു ചെന്നു. സാലമരത്തിന്റെ തണലിൽ ഇരിക്കുന്ന മുനിയെ കണ്ടു.

**27. മൃഗാജിനാസനം ശാന്തം തപസാ/തികൃശം ഋജും**
**അദ്ധ്യാപയന്തം ശിഷ്യാംശ്ച വേദശാസ്ത്രാർത്ഥദർശിനം**

മാൻ തോലിലാണ് അദ്ദേഹമിരിക്കുന്നത്. ശാന്തനാണ്. തപസ്സുകൊണ്ട് അതികൃശവും ഋജുവുമാണ് ആ ശരീരം. വേദശാസ്ത്രാർത്ഥം അറിഞ്ഞ അദ്ദേഹം ശിഷ്യന്മാരെ പഠിപ്പിച്ചുകൊണ്ടിരിക്കുകയാണ്.

**28. രഹിതം ക്രോധലോഭാദ്യൈർദ്വന്ദ്വാതീതം വിമത്സരം**
**ആത്മജ്ഞാനരതം സത്യവാദിനം ശമസംയുതം**

ക്രോധലോഭാദികളൊന്നും അദ്ദേഹത്തെ ബാധിച്ചിട്ടില്ല. സുഖദുഃഖാദിദ്വന്ദ്വങ്ങൾക്കതീതനും മാത്സര്യബുദ്ധിയില്ലാത്തവനുമാണ്. ആത്മജ്ഞാനത്തിൽ മുഴുകിയവനും സത്യസന്ധനും ഇന്ദ്രിയങ്ങളടക്കിയവനുമായ

**29. തം വീക്ഷ്യ ഭൂപതിർഭൂമൗ പപാത ദണ്ഡവത്തദാ**
**തദഗ്രേƒശ്രുജലാപൂർണ്ണനയനഃ പ്രേമസംയുതഃ**

ആ മഹർഷിയെ കണ്ട രാജാവ് താഴെ വീണു ദണ്ഡനമസ്കാരം ചെയ്തു. മുനിയുടെ മുമ്പിൽനിന്ന് പ്രേമത്തോടെ കണ്ണീർവാർത്തു.

**30. ഉത്തിഷ്ഠോത്തിഷ്ഠ ഭദ്രം തേ തമുവാച തദാ മുനിഃ**
**ശിഷ്യോദദൗ ബൃസീം തസ്മൈ ഗുരുണാ നോദിതസ്തദാ**

'എഴുന്നെൽക്കൂ, എഴുന്നേൽക്കൂ, നിനക്കു മംഗളമുണ്ടാവട്ടെ' എന്ന് ആ മുനി രാജാവിനോടു പറഞ്ഞു. ഗുരു നിർദ്ദേശിച്ചതനുസരിച്ച് ഒരു ശിഷ്യൻ ഇരിക്കാൻ ഒരു പുൽപ്പായ് അദ്ദേഹത്തിനു കൊടുത്തു.

**31. ഉത്ഥായ നൃപതിസ്തസ്യാം സമാസീനസ്തദാജ്ഞയാ**
**അർഘ്യപാദ്യാർഹണം ചക്രേ സുമേധാ വിധിപൂർവ്വകം**

എഴുന്നേറ്റ്, മഹർഷിയുടെ ആജ്ഞയനുസരിച്ച് ആ പായിലുരുന്നു. സുമേധസ് അദ്ദേഹത്തിന് വിധിയാം വണ്ണം അർഘ്യപാദ്യാദികൾ നൽകി.

**32. പപ്രച്ഛാത്ര കുതഃപ്രാപ്തഃ കസ്ത്വം ചിന്താപരഃ കഥം**
**കഥയസ്വ യഥാകാമം സംവൃത്തം കാരണം ത്വിഹ**

എന്നിട്ടു ചോദിച്ചുഃ അങ്ങ് ആരാണ്? എവിടെനിന്നു വരുന്നു? എന്തുകൊണ്ടാണ് ഇത്ര ചിന്താകുലത? എല്ലാം തുറന്നു പറയൂ. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു?

**33. കിമാഗമനകൃത്യം തേ ബ്രൂഹി കാര്യം മനോഗതം**
**കരിഷ്യേ വാഞ്ഛിതം കാമമസാദ്ധ്യമപി യത്തവ**

എന്തിനാണ് അങ്ങ് ഇങ്ങോട്ടുവന്നത്? മനസ്സിലിരിപ്പ് പറയൂ. അങ്ങയുടെ ആഗ്രഹം അസാധ്യമാണെങ്കിൽപോലും ഞാൻ നിറവേറ്റാം.

**രാജോവാച**

**34. സുരഥോ നാമ രാജാƒഹം ശത്രുഭിശ്ച പരാജിതഃ**
**ത്യക്ത്വാ രാജ്യം ഗൃഹം ഭാര്യാമഹം തേ ശരണം ഗതഃ**

ഞാൻ സുരഥനെന്ന രാജാവാണ്. ശത്രുക്കൾ പരാജിതനാക്കി. രാജ്യത്തെയും ഗൃഹത്തെയും ഭാര്യയെയും വെടിഞ്ഞ് അങ്ങയെ ശരണം പ്രാപിച്ചിരിക്കുകയാണ്.

**35. യദാജ്ഞാപയസേ ബ്രഹ്മംസ്തമഹം ഭക്തിതത്പരഃ**
**കരിഷ്യാമി ന മേ ത്രാതാ ത്വദന്യഃ പൃഥിവീതലേ**

അങ്ങ് എന്താണോ ആജ്ഞാപിക്കുന്നത് അതു ഞാൻ ഭക്തിപൂർവ്വം ചെയ്തു കൊള്ളാം. മഹർഷേ, ഭൂമിയിൽ അങ്ങല്ലാതെ മറ്റാരുമില്ല എന്നെ രക്ഷിക്കാൻ.

36. ശത്രുഭ്യോ മേ ഭയം ഘോരം പ്രാപ്തോ$f$സ്മ്യദ്യ തവാന്തികം
ത്രായസ്വ മുനിശാർദൂല ശരണാഗതവത്സല

ശത്രുക്കളെ ഭയപ്പെട്ടിട്ടാണ് ഞാൻ ഇപ്പോൾ അങ്ങയുടെ അടുത്തു വന്നിരിക്കുന്നത്. മഹർഷേ, ശരണം പ്രാപിച്ചവനെ രക്ഷിക്കുന്നവനേ, എന്നെ രക്ഷിക്കൂ.

ഋഷിരുവാച

37. നിർഭയം വസ രാജേന്ദ്ര നാത്ര തേ ശത്രവഃ കില
ആഗമിഷ്യന്തി ബലിനോ നിശ്ചയം തപസോ ബലാത്

രാജാവേ നിർഭയനായി ഇവിടെ കഴിഞ്ഞോളൂ. തപോബലത്താൽ അങ്ങയുടെ ശക്തന്മാരായ ശത്രുക്കൾ ഇങ്ങോട്ടു വരികയേയില്ലെന്നു തീർച്ചയാണ്.

38. നാത്ര ഹിംസാ പ്രകർത്തവ്യാ വനവൃത്യാ നൃപോത്തമ
കർത്തവ്യം ജീവനം ശസ്തൈർനീവാരഫലമൂലകൈഃ

ഇവിടെ ഹിംസയൊന്നും ചെയ്യാൻ പാടില്ല. കേവലം വനവൃത്തിയായി ഉത്തമ ഫലമൂലാദികൾ അശിച്ചുകൊണ്ടു ജീവിച്ചുകൊള്ളണം.

വ്യാസഉവാച

39. ഇതി തസ്യ വചഃ ശ്രുത്വാ നിർഭയഃ സ നൃപസ്തദാ
ഉവാസാശ്രമ ഏവാസൗ ഫലമൂലാശനഃ ശുചിഃ

അദ്ദേഹം പറഞ്ഞതുകേട്ട് നിർഭയനായിത്തീർന്ന രാജാവ് ഫലമൂലാദികൾ ഭക്ഷിച്ചുകൊണ്ട് മനഃശുദ്ധിയോടെ ആ ആശ്രമത്തിൽ കഴിഞ്ഞു.

40. കദാചിത് സ നൃപസ്തത്ര വൃക്ഷച്ഛായാം സമാശ്രിതഃ
ചിന്തയാമാസ ചിന്താർത്തോ ഗൃഹ ഏവ ഗതാശയഃ

ഒരു ദിവസം അദ്ദേഹം മരത്തണലിൽ ഇരിക്കുകയായിരുന്നു. അവിടെയിരുന്നുകൊണ്ട് ഗൃഹത്തെപ്പറ്റി ഓർമ്മിച്ച് ചിന്താവിവശനായി.

41. രാജ്യം മേ ശത്രുഭിഃ പ്രാപ്തം മ്ലേച്ഛൈഃ പാപരതൈഃ സദാ
സംപീഡിതാ സ്യുർ ലോകാസ്തൈർ ദുരാചാരൈർഗതത്രപൈഃ

സദാ പാപനിരതരും മ്ലേച്ഛന്മാരുമായ ശത്രുക്കൾ രാജ്യം കൈക്കലാക്കി. ദുരാചാരന്മാരും ലജ്ജയില്ലാത്തവരുമായ അവർ ഇപ്പോൾ ജനങ്ങളെ പീഡിപ്പിക്കുന്നുണ്ടാവും.

42. ഗജാശ്ച തുരഗാഃ സർവേ ദുർബലാ ഭക്ഷ്യവർജ്ജിതാഃ
ജാതാ സ്യുർന്നാത്ര സന്ദേഹഃ ശത്രുണാ പരിപീഡിതഃ

ആനകളും കുതിരകളുമെല്ലാം തീറ്റ കിട്ടാതെ മെലിഞ്ഞിട്ടുണ്ടാവും. സംശയമില്ല. ശത്രുക്കൾ അവയെ ഉപദ്രവിക്കുകയും ചെയ്തിരിക്കും.

43. സേവകാ മമ സർവേ തേ ശത്രൂണാം വശവർത്തിനഃ
ദുഃഖിതാ ഏവ ജാതാ സ്യുഃ പാലിതാ യേ മയാ പുരാ

പണ്ട് ഞാൻ സംരക്ഷിച്ച എന്റെ വേലക്കാരിപ്പോൾ ശത്രുക്കളുടെ അടിമകളായിത്തീർന്ന് ദുഃഖിക്കുന്നുണ്ടാവും.

44. ധനം മേ സുദൂരാചാരൈരസദ്വ്യയപരൈഃ പരൈഃ
ദ്യൂതാസവഭുജിഷ്യാദിസ്ഥാനേ സ്യാത്പ്രാപിതം കില

ദുർമാർഗികളും ധനം ദുർവ്യയം ചെയ്യുന്നവരുമായ ആ ശത്രുക്കൾ എന്റെ ധനമെല്ലാം ഇപ്പോൾ ചൂതുകളക്കുന്നിടത്തും മദ്യക്കടയിലും വ്യഭിചാരശാലയിലും എത്തിച്ചിട്ടുണ്ടാവില്ലേ?

45. കോശക്ഷയം കരിഷ്യന്തി വ്യസനൈഃ പാപബുദ്ധയഃ
ന പാത്രദാനനിപുണാ മ്ലേച്ഛാസ്തേ മന്ത്രിണോഽപി മേ

പാപബുദ്ധികൾ ദുർവൃത്തിക്കായി ഭണ്ഡാരം നശിപ്പിക്കാൻ മടിക്കുന്നവരല്ല, മ്ലേച്ഛന്മാരായ അവരും എന്റെ മന്ത്രിമാരും പാത്രമറിഞ്ഞു ദാനം ചെയ്യാൻ കഴിവുള്ളവരുമല്ല.

46. ഇതി ചിന്താപരോ രാജാ വൃക്ഷമൂലസ്ഥിതോ യദാ
തദാജഗാമ വൈശ്യസ്തു കശ്ചിദാർത്തപരസ്തദാ

ഇങ്ങനെ ചിന്താവിവശനായി രാജാവ് മരച്ചുവട്ടിലിരിക്കുമ്പോൾ അത്യന്തം ദുഃഖാർത്തനായ ഒരു വൈശ്യൻ അവിടെ വന്നു.

47. നൃപേണ പുരതോ ദൃഷ്ടഃ പാർശ്വേ തത്രോപവേശിതഃ
പപ്രച്ഛ തം നൃപഃ കോഽസി കുത ഏവാഗതോ വനം

മുമ്പിൽ വന്നു നിന്ന അവനെ രാജാവ് അവിടെ അടുക്കൽത്തന്നെ ഇരുത്തി. എന്നിട്ട് അവനോടു രാജാവു ചോദിച്ചു: നീ ആരാണ്? എവിടെ നിന്നാണ് ഈ വനത്തിലേക്കു വന്നത്?

48. കോഽസി കസ്മാച്ച ദീനോഽസി ഹരിതഃ ശോകപീഡിതഃ
ബ്രൂഹി സത്യം മഹാഭാഗ മൈത്രീ സാപ്തപദീ മതാ

നീയാര്? എന്താണ് നിനക്കിത്ര ദുഃഖം? ദുഃഖാത്താൽ നീ വിളറിയിരിക്കുകയാണല്ലോ. സത്യം പറയൂ. ഏഴു ചുവട് ഒരുമിച്ചു വച്ചാൽ ബന്ധുത്വമായി എന്നാണ് പറയുന്നത്.

## വ്യാസ ഉവാച

49. തച്ഛ്രുത്വാ വചനം രാജ്ഞസ്തമുവാച വിശോത്തമഃ
ഉപവിശ്യാംസ്ഥിരോ ഭൂത്വാ മത്വാ സാധുസമാഗമം

രാജാവു ചോദിച്ചതുകേട്ടപ്പോൾ അവിടെ ഇരുന്ന് ഒരു നല്ല മനുഷ്യനെയാണല്ലോ കണ്ടത് എന്ന വിചാരത്തോടെ മനഃശ്ചാഞ്ചല്യമില്ലാതെ പറഞ്ഞു.

## വൈശ്യ ഉവാച

50. മിത്രാഹം വൈശ്യജാതീയഃ സമാധിർനാമ വിശ്രുതഃ
ധനവാൻ ധർമ്മനിപുണഃ സത്യവാഗനസൂയകഃ

മിത്രമേ, ഞാൻ വൈശ്യ ജാതിയിൽ പിറന്നവനാണ്. സമാധി എന്ന പേരിലാണ് ഞാൻ അറിയപ്പെടുന്നത്. ധനവാനും ധർമ്മതത്പരനും സത്യസന്ധനും അസൂയയില്ലാത്തവനുമാണ്.

51. പുത്രദാരൈർനിരസ്തോഽഹം ധനലുബ്ധൈരസാധുഭിഃ
"കൃപണേതി വിഷം കൃത്വാ ത്യക്ത്വാ മായാം സുദുസ്ത്യജാം
സ്വജനേന ച സന്ത്യക്തഃ പ്രപ്തോഽസ്മി വനമാശു വൈ

നികൃഷ്ടരും ധനമോഹികളുമായ ഭാര്യാപുത്രന്മാർ എന്നെ പുറന്തള്ളി "ദുഷ്ടയാണെന്ന ഭാവത്തിൽ ഉപേക്ഷിക്കാനാവാത്ത മായയെ ഉപേക്ഷിച്ച്" ബന്ധുജനങ്ങളാൽ ഉപേക്ഷിക്കപ്പെട്ടവനായി ഈ വനത്തിലെത്തിയിരിക്കുകയാണ്.

**52. കോ/സി ത്വം ഭാഗ്യവാൻ ഭാസി കഥയസ്വ പ്രിയാധുനാ**

അങ്ങ് ആരാണ്? പറയൂ. അങ്ങൊരു ഭാഗ്യവാനാണെന്നു തോന്നുന്നു.

**രാജോവാച**

**സുരഥോ നാമ രാജാ/ഹം ദസ്യുഭിഃ പീഡിതോ/ഭവം**

സുരഥൻ എന്ന രാജാവാണു ഞാൻ. ശത്രുക്കൾ എന്നെ പരാജയപ്പെടുത്തി.

**53. പ്രാപ്തോ/സ്മി ഗതരാജ്യോ/ത്ര മന്ത്രിഭിഃ പരിവഞ്ചിതഃ**
**ദിഷ്ട്യാ ത്വമത്ര മിത്രം മേ മിളിതോ/സി വിശോത്തമ**

മന്ത്രിമാരും എന്നെ വഞ്ചിച്ചു. അങ്ങനെ ഞാൻ ഇവിടെ എത്തി. വൈശ്യോത്തമ, ഭാഗ്യംകൊണ്ട് ഇവിടെവച്ചു നിന്നെ മിത്രമായി കിട്ടി.

**54. സുഖേന വിഹരിഷ്യാവോ വനേ/ത്ര ശുഭപാദപേ**
**ശോകം ത്യജ മഹാബുദ്ധേ സ്വസ്ഥോ ഭവ വിശോത്തമ**

നമുക്ക് ഇരുവർക്കും ഈ ഉത്തമ വൃക്ഷങ്ങൾ നിറഞ്ഞ വനത്തിൽ സുഖമായി വിഹരിക്കാം. മഹാമതേ, ദുഃഖിക്കേണ്ട. ഹേ വൈശ്യ അങ്ങ് സ്വസ്ഥനായിരിക്കൂ.

**"അത്രൈവ ച യഥാകാമം സുഖം തിഷ്ഠ മയാസഹ"**

ഇവിടെത്തന്നെ എന്നോടൊത്ത് സുഖമായി താമസിച്ചുകൊള്ളൂ.

**വൈശ്യ ഉവാച**

**55. കുടുംബം മേ നിരാലംബം മയാ ഹീനം സുദുഃഖിതം**
**ഭവിഷ്യതി ച ചിന്താർത്തം വ്യാധിശോകോപതാപിതം**

എന്റെ കുടുംബത്തിനു മറ്റാരുമില്ല സഹായം. ഞാനില്ലെങ്കിൽ അവർ ദുഃഖിക്കും. ചിന്തിച്ച് ആധിയും വ്യാധിയും പിടിപെട്ട് വളരെ കഷ്ടപ്പെടും

**56. ഭാര്യാ ദേഹേ സുഖം നോ വാ പുത്രദേഹേ ന വാ സുഖം**
**ഇതി ചിന്താതുരം ചേതോ ന മേ ശാമ്യതി ഭൂമിപ**

ഞാനില്ലെങ്കിൽ ഭാര്യയ്ക്ക് സുഖമുണ്ടാവുമോ? പുത്രനു സുഖമുണ്ടാകുമോ? എന്നൊക്കെ ആലോചിച്ചിട്ട്, രാജാവേ, എനിക്കൊരു സമാധാനവുമില്ല.

**57. കദാ ദ്രക്ഷ്യേ സുതം ഭാര്യാം ഗൃഹം സ്വജനമേവ ച**
**സ്വസ്ഥം ന മന്മനോ രാജൻ ഗൃഹചിന്താകുലം ഭൃശം**

എപ്പോഴാണ് ഭാര്യയെയും മകനെയും ഒന്നു കാണുക? സ്വജനങ്ങളെയും ഗൃഹത്തെയും? രാജാവേ, എന്റെ മനസ്സ് സ്വസ്ഥമാവുന്നില്ല. വീടിനെപ്പറ്റിയുള്ള ചിന്തകൊണ്ട് വല്ലാതെ വിഷമം തോന്നുന്നു.

**രാജോവാച**

**58. യൈർനിരസ്തോ/സി പുത്രാദ്യൈരസദ് വൃത്തൈഃ സുബാലിശൈഃ**
**താൻ ദൃഷ്ട്വാ കിം സുഖം തേ/ദ്യ ഭവിഷ്യതി മഹാമതേ**

ആരാണോ നിന്നെ ആട്ടിപ്പുറത്താക്കിയത്, ആ ദുർവൃത്തരും സംസ്ക്കാരമില്ലാത്തവരുമായ പുത്രാദികളെ കണ്ടിട്ട് നിനക്കെന്തു സുഖം കിട്ടാനാണ്?

59. ഹിതകാരീ വരഃ ശത്രുർ ദുഃഖദാ സുഹൃദഃ കുതഃ
തസ്മാത് സ്ഥിരം മനഃകൃത്വാ വിഹരസ്വ മയാ സഹ

ദ്രോഹികളായ ബന്ധുക്കളെക്കാൾ ഹിതം ചെയ്യുന്ന ശത്രുവല്ലേ ഭേദം? അതുകൊണ്ട് മനസ്സുറപ്പോടെ എന്നോടൊപ്പം താമസിക്കൂ.

### വൈശ്യ ഉവാച

60. മനോ മേ ന സ്ഥിരം രാജൻ ഭവത്യദ്യ സുദുഃഖിതം
ചിന്തയാ$f$ത്ര കുടുംബസ്യ ദുസ്ത്യജസ്യ ദുരാത്മഭിഃ

ദുരാത്മാക്കൾക്ക് ഉപേക്ഷിക്കാനാവാത്ത ഗൃഹചിന്തകൊണ്ട് അഴലാണ്ട എന്റെ മനസ്സ് ഇപ്പോൾ തീരെ സ്വസ്ഥമാകുന്നില്ലല്ലോ.

### രാജോവാച

61. മമാപി രാജ്യജം ദുഃഖം ദുനോതി കില മാനസം
പൃച്ഛാവോ$f$ദ്യ മുനിം ശാന്തം ശോകനാശനമൗഷധം

രാജ്യത്തെപ്പറ്റിയുള്ള ചിന്ത എന്റെ മനസ്സിനെയും അലട്ടുന്നുവല്ലോ. ഈ ദുഃഖം അകറ്റാനുള്ള ഔഷധം എന്തെന്ന് നമുക്ക് ആ ശാന്തനായ മുനിയോടു ചോദിക്കാം.

### വ്യാസ ഉവാച

62. ഇതികൃത്വാ മതിം തൗ തു രാജാ വൈശ്യശ്ച ജഗ്മതുഃ
മുനിം തൗ വിനയോപേതൗ പ്രഷ്ടും ശോകസ്യ കാരണം

ഇങ്ങനെ ആലോചിച്ചുകൊണ്ട് അവർ രണ്ടുപേരും–രാജാവും വൈശ്യനും– ശോകകാരണം എന്തെന്ന് അന്വേഷിക്കാനായി വിനയാന്വിതരായി മുനിയുടെ അടുത്തേക്കു ചെന്നു.

63. ഗത്വാ തം പ്രണിപത്യാഹ രാജാ ഋഷിമനുത്തമം
ആസീനം സമ്യഗാസീനഃ ശാന്തം ശാന്തിമുപാഗതഃ

അടുത്തു ചെന്ന് നമസ്ക്കരിച്ചിട്ട്, അതുല്യനും ശാന്തനുമായ ആ മുനിയുടെ അടുത്തു ഉറച്ചിരുന്നുകൊണ്ട് രാജാവ് ശാന്തനായി ചോദിച്ചു.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ദ്വാത്രിംശോ$f$ദ്ധ്യായഃ

# അഥ ത്രയസ്ത്രിംശോ$f$ദ്ധ്യായഃ

### രാജോവാച

1. മുനേ വൈശ്യോ$f$യമധുനാ വനേ മേ മിത്രതാം ഗതഃ
പുത്രദാരൈർനിരസ്തോ$f$യം പ്രാപ്തോ$f$ത്ര മമ സംഗമം

മഹർഷേ, ഈ വനത്തിൽ വച്ച് ഇപ്പോൾ എന്റെ മിത്രമായിത്തീർന്നഒരു വൈശ്യനാണിത്. ഭാര്യയും പുത്രനും ഇവനെ വീട്ടിൽ നിന്നുപുറംതള്ളി. അതുകൊണ്ട് ഇപ്പോൾ എന്റെ അടുത്തുവന്നിരിക്കുകയാണ്.

**"കുടുംബവിരഹേണസൗ ദുഃഖിതോ*f*തീവ ദുർമനാഃ
ന ശാന്തിമുപയാത്യേഷ തഥൈവ മമ സമ്പ്രതം
ഗതരാജ്യസ്യ ദുഃഖേന ശോകാർത്തോ*f*സ്മി മഹാമതേ"**

"കുടുംബത്തെ പിരിഞ്ഞതുകൊണ്ട് ഇവൻ വല്ലാതെ വിഷമിക്കുന്നു.ഇവന് ഒരു മനസ്സമാധാനവുമില്ല. അതുപോലെയാണ് എന്റെ ഇപ്പോഴത്തെസ്ഥിതിയും. രാജ്യം നഷ്ടപ്പെട്ടതുമൂലം മഹർഷേ, ഞാനും അത്യധികം ശോകാകുലനാണ്".

**2. നിഷ്കാരണം ച മേ ചിന്താ ഹൃദയാന്ന നിവർത്തതേ
ഹയാ മേ ദുർബലാഃ സ്യുഃ കിം ഗജാഃ ശത്രുവശം ഗതാഃ**

ഒരു കാരണവുമില്ലാത്ത ഈ ചിന്ത എന്റെ മനസ്സിനെ വിട്ടുമാറുന്നില്ല.എന്റെ കുതിരകളെല്ലാം ക്ഷീണിച്ചിരിക്കുകയില്ലേ? ആനകളെല്ലാം ശത്രുക്കൾ കൈവശമാക്കിയിരിക്കയില്ലേ?

**3. ഭൃത്യവർഗ്ഗസ്തഥാ ദുഃഖീ ജാതഃ സ്യാത്തു മയാ വിനാ
കോശക്ഷയം കരിഷ്യന്തി രിപവോ*f*തിബലാത് ക്ഷണാത്**

വേലക്കാരെല്ലാം ഞാനില്ലാത്തതുകൊണ്ട് ദുഃഖിക്കുകയാവില്ലേ?ശത്രുക്കൾ ബലമായി ഭണ്ഡാരമെല്ലാം നശിപ്പിച്ചിരിക്കയില്ലേ?

**4. ഇത്യേവം ചിന്തയാനസ്യ ന മേ നിദ്രാ തനൗ സുഖം
ജാനാമീദം ജഗന്മിഥ്യാ സ്വപ്നവത്സർവ്വമേവ ഹി**

ഇങ്ങനെയൊക്കെ ഓർത്തിട്ട് എനിക്ക് ഉറക്കമില്ല. ശരീരത്തിന് സുഖവുമില്ല. ഈ ലോകമെല്ലാം സ്വപ്നതുല്യം മിഥ്യയാണെന്ന് എനിക്ക് അറിയാം.

**5. ജാനതോ*f*പി മനോ ഭ്രാന്തം ന സ്ഥിരം ഭവതി പ്രഭോ
കോ*f*ഹം കേ*f*ശ്വാ ഗജാഃ കേ*f*മീ ന തേ മേ ച സഹോദരാഃ**

അറിയാമെങ്കിലും പ്രഭോ, എന്റെ മനസ്സ് ചഞ്ചലമായി ചുറ്റിത്തിരിയുന്നു.ഞാനാര്? അശ്വങ്ങളാര്? ഗജങ്ങളാര്? ഇവയെല്ലാം എന്റെ സഹോദരങ്ങളല്ലെ?

**6. ന പുത്രാ നചമിത്രാണി യേഷാം ദുഃഖം ദുനോതി മാം
ഭ്രമോ*f*യമിതി ജാനാമി തഥാപി മമ മാനസഃ**

ആരെക്കുറിച്ചാണോ ഞാൻ ദുഃഖിക്കുന്നത് അവർ എന്റെ പുത്രന്മാരുംമിത്രങ്ങളുമാണോ? ഇവയെല്ലാം വെറും ഭ്രമമാണെന്ന് എനിക്കറിയാമെങ്കിലും എന്റെ മനസ്സിൽ നിന്ന്,

**7. മോഹോ നൈവാപസരതി കിം തത്കാരണമദ്ഭുതം
സ്വാമിൻ ത്വമസി സർവ്വജ്ഞഃ സർവ്വസംശയനാശകൃത്**

മോഹം തീരെ വിട്ടുപോകുന്നില്ല. എന്താണിതിനു കാരണം? അത്ഭുതംതന്നെ! സ്വാമീ,അങ്ങ് സർവ്വജ്ഞനും സർവ്വസംശയങ്ങളും ഇല്ലാതാക്കാൻ കഴിയുന്നവനുമാണ്.

**8. കാരണം ബ്രൂഹി മോഹസ്യ മമാസ്യ ചദയാനിധേ**

ദയാനിധേ, എന്റെ ഈ മോഹത്തിനു കാരണമെന്താണെന്ന് പറയൂ

### വ്യാസ ഉവാച

**ഇതി പൃഷ്ടസ്തദാ രാജ്ഞാ സുമേധാ മുനിസത്തമഃ**

രാജാവ് ഇങ്ങനെ ചോദിച്ചപ്പോൾ മുനിശ്രേഷ്ഠനായ സുമേധസ്സ്,

9. തമുവാച പരം ജ്ഞാനം ശോകമോഹവിനാശനം

ശോകമോഹങ്ങൾ അകറ്റാനുള്ള പരമജ്ഞാനം അദ്ദേഹത്തിനു വ്യക്തമാക്കിക്കൊടുത്തു.

ഋഷി വാച

ശൃണു രാജൻ പ്രവക്ഷ്യാമി കാരണം ബന്ധമോക്ഷയോഃ

രാജാവേ, ബന്ധമോക്ഷങ്ങൾക്കു കാരണമെന്തെന്ന് ഞാൻ പറയാം; കേട്ടോളു.

10. മഹാമായേതി വിഖ്യാതാ സർവ്വേഷാം പ്രാണിനാമിഹ
ബ്രഹ്മാ വിഷ്ണുസ്തഥേശാനസ്തുരാഷാഡ്വരുണോƒനിലഃ

ലോകത്തുള്ള സർവ്വപ്രമാണികളുടേയും ബന്ധമോക്ഷങ്ങൾക്കു കാരണം മഹാമായയാണെന്ന് പ്രസിദ്ധമാണ്. ബ്രഹ്മാവും വിഷ്ണുവും ശിവനും ഇന്ദ്രനും വരുണനും വായുവും.

11. സർവ്വേ ദേവാ മനുഷ്യാശ്ച ഗന്ധർവോരഗരാക്ഷസാഃ
വൃക്ഷാശ്ച വിവിധാ വല്യഃ പശവോ മൃഗപക്ഷിണഃ

സകല ദേവൻമാരും മനുഷ്യരും ഗന്ധർവ്വന്മാരും ഉരഗങ്ങളും രാക്ഷസന്മാരുംവൃക്ഷങ്ങളും നാനാതരം ചെടികളും ജന്തുക്കളും മൃഗങ്ങളും പക്ഷികളും

12. മായാധീനാശ്ച തേ സർവ്വേ ഭാജനം ബന്ധമോക്ഷയോഃ
തയാ സൃഷ്ടമിദം സർവ്വം ജഗത്സ്ഥാവരജംഗമം

എല്ലാം മായാധീനരും ബന്ധമോക്ഷങ്ങൾ ഉള്ളവരുമാണ്. സ്ഥാവരജംഗമാത്മകമായഈ ജഗത്തു മുഴുവൻ ആ മായാസൃഷ്ടിയാകുന്നു.

13. തദ്വശേ വർത്തതേ നൂനം മോഹജാലേന യന്ത്രിതം
ത്വം കിയാന്മാനുഷേഷ്വേകഃ ക്ഷത്രിയോ രജസാƒവിലഃ

ഈ ജഗത്ത് ആകെത്തന്നെ മോഹജാലത്താൽ നിയന്ത്രിക്കപ്പെട്ട് അതിനുവിധേയമായിരിക്കുന്നു; തീർച്ച. നീ അത്തരത്തിലുള്ള മനുഷ്യരിൽ ഒരുവൻ മാത്രം. രജസ്സുകൊണ്ടു മൂടിയ ഒരു ക്ഷത്രിയൻ.

14. ജ്ഞാനിനാമപി ചേതാംസി മോഹയത്യനിശം ഹി സാ|
ബ്രഹ്മേശവാസുദേവാദ്യാ ജ്ഞാനേ സത്യപിശേഷതഃ

ജ്ഞാനികളുടെ മനസ്സിനെപ്പോലും അവൾ സദാമോഹിപ്പിക്കുന്നു.ബ്രഹ്മാവ് ശിവൻ വിഷ്ണു തുടങ്ങിയവർ ജ്ഞാനികളാണെങ്കിലും അവരെയും മായ ബാധിച്ചിരിക്കുന്നതുകൊണ്ട്,

15. തേƒപി രാഗവശാല്ലോകേ ഭ്രമന്തി പരിമോഹിതാഃ
പുരാ സത്യയുഗേ രാജൻ വിഷ്ണുർനാരായണഃ സ്വയം

അവരും ആസക്തരായി മോഹത്തിനടിപ്പെട്ട് ലോകത്തുകിടന്നുകറങ്ങുന്നു.പണ്ട് സത്യയുഗത്തിൽ സാക്ഷാൽ നാരായണനായ വിഷ്ണു,

16. ശ്വേതദ്വീപം സമാസാദ്യ ചകാര വിപുലം തപഃ
വർഷാണാമയുതം യാവദ് ബ്രഹ്മവിദ്യാപ്രസക്തയേ

ശ്വേത ദ്വീപത്തിലെത്തി വിസ്തരിച്ച് തപസ്സു ചെയ്തു. പതിനായിരംവർഷം നീണ്ടുനിന്നു, ആ തപസ്സ്, ബ്രഹ്മ വിദ്യ ലഭിക്കാനും

17. അനശ്വരസുഖായാസൗ ചിന്തയാനസ്തതഃ പരം
ഏകസ്മിൻ നിർജനേ ദേശ ബ്രഹ്മാപി പരമാദ്ഭുതേ

അനശ്വരമായ സുഖം നേടാനും വേണ്ടിയായിരുന്നു അത്. പിന്നെ അദ്ദേഹം ധ്യാനനിഷ്ഠനുമായി. ഒരു നിർജ്ജനമായ പ്രദേശത്തു ചെന്ന് ബ്രഹ്മാവും അദ്ഭുതകരമായ,

18. സ്ഥിതസ്തപസി രാജേന്ദ്ര മോഹസ്യ വിനിവൃത്തയേ
കദാചിദ്വാസുദേവോƒസൗ സ്ഥലാന്തരമതിർ ഹരിഃ

തപസ്സിൽ മുഴുകി, മോഹത്തിൽ നിന്നു മുക്തി നേടാൻ.ഒരുദിവസം വാസുദേവനായ ഹരി, മാറി മറ്റെവിടെയെങ്കിലും ഇരിക്കാൻ വേണ്ടി

19. തസ്മാദ്ദേശാത്സമുത്ഥായ ജഗാമാന്യദ്ദിദൃക്ഷയാ
ചതുർമുഖോƒപി രാജേന്ദ്ര തഥൈവ നിഃ സൃതഃ സ്ഥലാത്

അവിടെ നിന്നെഴുന്നേറ്റ് മറ്റൊരു സ്ഥലമന്വേഷിച്ചു പുറപ്പെട്ടു.ആ അവസരത്തിൽ ബ്രഹ്മാവും സ്വസ്ഥാനം വിട്ട് അതേ ഉദ്ദേശത്തോടെ പുറപ്പെട്ടു.

20. മിളിതൗ മാർഗ്ഗമദ്ധ്യേ തു ചതുർമുഖചതുർഭുജൗ
അന്യോന്യം പൃഷ്ടവന്തൗ തൗ കസ്ത്വം കസ്ത്വമിതി സ്മ ഹ

അവർ ഇരുവരും മാർഗ്ഗമദ്ധ്യേ കണ്ടുമുട്ടി. അവർ അന്യോന്യം ചോദിച്ചുഅങ്ങ് ആരാണ്? അങ്ങ് ആരാണ്? എന്നിങ്ങനെ.

21. ബ്രഹ്മാ പ്രോവാച തം ദേവം കർത്താഹം ജഗതഃ കില
വിഷ്ണുസ്തമാഹ ഭോ മൂർഖ ജഗത്കർത്താഹമച്യുതഃ

ബ്രഹ്മാവ് അദ്ദേഹത്തോടു പറഞ്ഞു; ഞാനാണല്ലോ ജഗത്ത് സ്രഷ്ടാവ്,ഉടൻ തന്നെ വിഷ്ണു പറഞ്ഞു: എടോ മൂർഖ, ഞാനാണ് ജഗത്സ്രഷ്ടാവായ അച്യുതൻ.

22 ത്വം കിയാൻ ബലഹീനോƒസി രജോഗുണസമാശ്രിതഃ
സത്വാശ്രിതം ഹി മാം വിദ്ധി വാസുദേവം സനാതനം

നീ എത്ര ദുർബലനാണ്! രജോഗുണത്തെ ആശ്രയിക്കുന്നവൻ!ഞാൻ സത്വഗുണത്തെ ആശ്രയിക്കുന്ന സനാതനനായ വാസുദേവനാണ്

23. മയാ ത്വം രക്ഷിതോƒദ്യൈവ കൃത്വാ യുദ്ധം സുദാരുണം
ശരണം മേ സമായാതോ ദാനവാഭ്യാം പ്രപീഡിതഃ

ഈയിടെ ഞാനല്ലേ അതിഭയങ്കരമായ യുദ്ധം ചെയ്ത് നിന്നെ രക്ഷിച്ചത്? ദാനവന്മാർ ഉപദ്രവിച്ചപ്പോൾ നീ എന്നെയല്ലെ ശരണം പ്രാപിച്ചത്?

24. മയാ തൗ നിഹതൗ കാമം ദാനവൗ മധുകൈടഭൗ
കഥം ഗർവായസേ മന്ദ മോഹോƒയം ത്യജ സാമ്പ്രതം

ആ മധു കൈടഭാസുരന്മാരെ ഞാനല്ലേ കൊന്നത്? മൂഢ നീ എന്തേ ഇത്ര അഹങ്കരിക്കാൻ? ഇപ്പോൾ ആ മോഹമങ്ങു കളഞ്ഞേക്കു.

25. നമത്തോƒപ്യധികഃ കശ്ചിത്സംസാരേƒസ്മിൻ പ്രസാരിതേ

ഇപ്പോൾ കാണുന്ന ഈ സംസാരത്തിൽ എന്നെ കവിഞ്ഞ ഒരുവനും ഇല്ല.

**ഋഷിരുവാച**

**ഏവം പ്രവദമാനൗ തൗ ബ്രഹ്മവിഷ്ണൂ പരസ്പരം**

ഇങ്ങനെ പരസ്പരം തർക്കിച്ചു കൊണ്ടിരുന്ന ബ്രഹ്മാവിൻേറയും വിഷ്ണുവിന്റേയും

**26. സ്ഫുരദോഷ്ഠൗ വേപമാനൗ ലോഹിതാക്ഷൗ ബഭൂവതുഃ**
**പ്രാദർബഭൂവ സഹസാ തയോർവിവദമാനയോഃ**

ചുണ്ടുകൾ തുടിച്ചു; ശരീരം വിറച്ചു; കണ്ണുകൾ ചെമന്നു. ഇങ്ങനെ രണ്ടു പേരുംതർക്കിച്ചു കൊണ്ടിരുന്നപ്പോൾ പെട്ടെന്ന് ഇരുവരുടെയും,

**27. മദ്ധ്യേ ലിംഗം സുധാശ്വേതം വിപുലം ദീർഘമദ്ഭുതം**
**ആകാശേ സരസാ തത്ര വാഗുവാചാശരീരിണി**

മദ്ധ്യത്തിൽ സുധ പോലെ വെൺമയേറിയ, ദീർഘവും വിപുലവുമായ ഒരു ലിംഗം പ്രത്യക്ഷപ്പെട്ടു. അപ്പോൾത്തന്നെ ആകാശത്തുനിന്ന് ഒരു അശരീരിവാക്കും ഉണ്ടായി.

**28. തൗ സംബോദ്ധ്യ മഹാഭാഗൗ വിവദന്തൗ പരസ്പരം**
**ബ്രഹ്മൻ വിഷ്ണോ വിവാദം മാ കുരുതാം വാം പരസ്പരം**

പരസ്പരം തർക്കിക്കുന്ന ആ മഹാഭാഗന്മാരെ സംബോധന ചെയ്തുകൊണ്ടുള്ളതായിരുന്നു ആ അശരീരി വാക്ക്. ബ്രഹ്മാവേ, വിഷ്ണോ നിങ്ങൾ പരസ്പരം തർക്കിക്കേണ്ട.

**29. ലിംഗസ്യാസ്യ പരം പാരമധസ്താദുപരി ധ്രുവം**
**യോ യാതി യുവയോർമദ്ധ്യേ സ ശ്രേഷ്ഠോ വാം സദൈവ ഹി**

ഈ ലിംഗത്തിന്റെ ചുവടറ്റവും മുകളറ്റവും ചെന്നെത്തുന്നത് നിങ്ങൾ രണ്ടുപേരിൽ ആരാണോ അവനാണ് ശ്രേഷ്ഠനെന്ന് സമ്മതിക്കണം.

**30. ഏകഃ പ്രയാതു പാതാളമാകാശമപരോഽധുനാ**
**പ്രമാണം മേ വചഃ കാര്യം ത്യക്ത്വാ വാദം നിരർത്ഥകം**

ഉടനെ തന്നെ ഒരാൾ ആകാശത്തേക്കും മറ്റേ ആൾ പാതാളത്തതിളേക്കും പോകട്ടേ. അർത്ഥമില്ലാത്ത വിവാദം നിർത്തിയിട്ട് ഞാൻ പറയുന്നത് പ്രമാണമാക്കിൻ.

**31. മദ്ധ്യസ്ഥഃ സർവ്വദാ കാര്യോ വിവാദേഽസ്മിൻ ദ്വയോരിഹ**

നിങ്ങൾ ഇരുവരുടേയും വിവാദത്തിൽ ഒരു മദ്ധ്യസ്ഥൻ എപ്പോഴും വേണം.

**ഋഷിരുവാച**

**തച്ഛ്രുത്വാ വചനം ദിവ്യം സജ്ജീഭൂതൗ കൃതോദ്യമൗ**

ആ ദിവ്യ വാണി കേട്ട് ഉത്സാഹപൂർവ്വം ഒരുങ്ങി

**32. ജഗ്മതുർ മാതുമഗ്രസ്ഥം ലിംഗമദ്ഭുതദർശനം**
**പാതാളമഗമദ്വിഷ്ണുർ ബ്രഹ്മാപ്യാകാശമേവ ച**

രണ്ടുപേരും അദ്ഭുതാകാരമായ ലിംഗത്തിന്റെ അഗ്രം കണ്ടെത്താൻപുറപ്പെട്ടു. വിഷ്ണു പാതാളത്തിലേക്കും ബ്രഹ്മാവ് ആകാശത്തിലേക്കും ആണ് പോയത്.

**33. പരിമാതും മഹാലിംഗം സ്വമഹത്വവിവൃദ്ധയേ**
**വിഷ്ണുർഗത്വാകിയദ്ദേശം ശ്രാന്തഃ സർവ്വാത്മനാ യതഃ**

ലിംഗാഗ്രം കണ്ടുപിടിച്ച് സ്വന്തം മഹത്വം വളർത്താൻ വേണ്ടി പാതാളത്തിലേക്കുപോയ വിഷ്ണു ആവും വിധം അന്വേഷിച്ച് തളർന്നു.

34. ന പ്രാപാന്തം സ ലിംഗസ്യ പരിവൃത്യയയൗ സ്ഥലം
ബ്രഹ്മാƒഗച്ഛത്തതശ്ചോർദ്ധ്വം പതിതം കേതകീദളം

ലിംഗത്തിന്റെ അറുതി കാണാനാവാതെ പുറപ്പെട്ട സ്ഥലത്തു തന്നെ അദ്ദേഹം മടങ്ങിയെത്തി. മുകളിലേക്കുപോകവേ ബ്രഹ്മാവിന് ഒരു കേതകീദളം(കൈതപ്പൂ)

35. ശിവസ്യ മസ്തകാത് പ്രാപ്യ പരാവൃത്തോ മുദാവൃതഃ
ആഗത്യ തരസാ ബ്രഹ്മാ വിഷ്ണവേ കേതകീദളം

ശിവശിരസ്സിൽ നിന്ന് വീണുകിട്ടി. അതുംകൊണ്ട് സന്തോഷത്തോടെ ബ്രഹ്മാവു മടങ്ങി, അദ്ദേഹം വേഗം വന്ന് വിഷ്ണുവിനെ, കേതകീദളം,

36. ദർശയിത്വാ ച വിതഥമുവാച മദമോഹിതഃ
ലിംഗസ്യ മസ്തകാദേതദ് ഗൃഹീതം കേതകീദളം

കാണിച്ചിട്ട്, അഹങ്കാരത്തോടെ ഒരു കളവു പറഞ്ഞു:''ഈകേതകീദളം ഞാൻ ലിംഗശിരസ്സിൽ നിന്ന് എടുത്തുകൊണ്ടു വന്നതാണ്.

37. അഭിജ്ഞാനായ ചാനിതം തവ ചിത്തപ്രശാന്തയേ
ശ്രുത്വാ തദ്ബ്രഹ്മണോ വാക്യം ദൃഷ്ട്വാ ച കേതകീദളം

തെളിവിനായി കൊണ്ടുവന്നതാണ്. അങ്ങയുടെ മനസ്സിന് ബോദ്ധ്യംവരണമല്ലോ''. ബ്രഹ്മാവു പറഞ്ഞത് കേൾക്കുകയും കേതകീദളം കാണുകയും ചെയ്ത,

38. ഹരിസ്തം പ്രത്യുവാചേദം സാക്ഷീ കഃ കഥയാധുനാ
യഥാർത്ഥവാദീ മേധാവീ സദാചാരഃ ശുചിഃ സമഃ

ഹരി അപ്പോൾ ബ്രഹ്മാവിനോടു പറഞ്ഞു: ആരാണിതിനു സാക്ഷി? അതുകൂടി ഉടനെ പറയണം. സത്യസന്ധനും ബുദ്ധിമാനും സദാചാരനും മനഃശുദ്ധി ഉള്ളവനും ഭേദബുദ്ധിയില്ലാത്തവനുമായിരിക്കണം അയാൾ.

39. സാക്ഷീ ഭവതി സർവ്വത്ര വിവാദേ സമുപസ്ഥിതേ

വിവാദമുണ്ടായിക്കഴിഞ്ഞാൽ എവിടെയും ഒരു സാക്ഷി വേണം

ബ്രഹ്മോവാച

ദൂരദേശാത്സമായാതി സാക്ഷീ കഃ സമയേƒധുനാ

ദൂരെനിന്ന് ആരാണിപ്പോൾ സാക്ഷിയായിട്ടിവിടെ വരുന്നത്?

40. യത്സത്യം തദ്വചഃ സേയം കേതകീ കഥയിഷ്യതി
ഇത്യുക്ത്വാ പ്രേരിതാ തത്ര ബ്രഹ്മണാ കേതകീ സ്ഫുടം

സത്യമായിട്ടുള്ളത് ഈ കേതകീ പറയും എന്നു പറഞ്ഞിട്ട് ബ്രഹ്മാവ് കേതകിയേ പ്രേരിപ്പിച്ചു. അപ്പോൾ ആ കേതകി വ്യക്തമായി

41. വചനം പ്രാഹ തരസാ ശാർങ്ഗിണം പ്രത്യബോധയത്
ശിവമൂർധ്നി സ്ഥിതാം ബ്രഹ്മാ ഗൃഹീത്വാ മാം സമാഗതഃ

വിഷ്ണുവിനെ പറഞ്ഞു ബോധ്യപ്പെടുത്തി ശിവശിരസ്സിലിരിക്കുന്ന എന്നെ ബ്രഹ്മാവ് എടുത്തുകൊണ്ട് ഇവിടെവന്നതാണ്.

**42. സന്ദേഹോ ƒത്ര ന കർത്തവ്യസ്ത്വയാ വിഷ്ണോ കദാചന**
**മമ വാക്യം പ്രമാണം ഹി ബ്രഹ്മാ പാരങ്ഗതോ ƒസ്യഹ**

വിഷ്ണോ, അങ്ങ് ഒരുതരത്തിലും സംശയിക്കേണ്ട. ബ്രഹ്മാവ് ലിംഗാഗ്രംദർശിച്ചു എന്നതിന് എന്റെ വാക്കുതന്നെയാണു പ്രമാണം

**43. ഗൃഹീത്വാ മാം സമായാതഃ ശിവഭക്തൈഃ സമർപ്പിതാം**
**കേതക്യാ വചനം ശ്രുത്വാ ഹരിരാഹ സ്മയന്നിവ**

ശിവഭക്തന്മാർ സമർപ്പിച്ച എന്നെ അവിടെ നിന്ന് എടുത്തു കൊണ്ടുവന്നതാണ്. കേതകിയുടെ വാക്കുകേട്ട വിഷ്ണു ചിരിച്ചുകൊണ്ടു പറഞ്ഞു.

**44. മഹാദേവഃ പ്രമാണം മേ യദ്യസൗ വചനം വദേത്**

മഹാദേവൻ പറയുന്ന പക്ഷം എനിക്ക് അതാണു പ്രമാണം

**ഋഷിരുവാച**

**തദാകർണ്യ ഹരേർ വാക്യം മഹാദേവഃ സനാതനഃ**

ഹരി പറഞ്ഞതുകേട്ട് സനാതനനായ മഹാദേവൻ,

**45. കുപിതഃ കേതകീം പ്രാഹ മിഥ്യാവാദിനി മാ വദ**
**ഗച്ഛതോ മധ്യതഃ പ്രാപ്താ പതിതാ മസ്തകാന്മമ**

കുപിതനായി കേതകിയോടു പറഞ്ഞു: കേതകീ കള്ളം പറയരുത്.എന്റെ ശിരസ്സിൽ നിന്ന് വീണ നിന്നെ ഇടയ്ക്ക് എത്തിയപ്പോഴല്ലേ ബ്രഹ്മാവ് എടുത്തുകൊണ്ട് പോന്നത്?

**46. മിഥ്യാഭിഭാഷണി ത്യക്താ മയാ ത്വം സർവ്വദൈവ ഹി**
**ബ്രഹ്മാ ലജ്ജാപരോ ഭൂത്വാ നനാമ മധുസൂദനം**

കള്ളം പറയുന്ന നിന്നെ എന്നേക്കും ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. ബ്രഹ്മാവ് ലജ്ജാവിവശനായി വിഷ്ണുവിനെ നമസ്ക്കരിച്ചു.

**47. ശിവേന കേതകീ ത്യക്താ തദ്ദിനാത് കുസുമേഷു വൈ**
**ഏവം മായാബലം വിദ്ധി ജ്ഞാനിനാമപി മോഹദം**

ശിവൻ അന്നു മുതൽ പുഷ്പങ്ങളുടെ കൂട്ടത്തിൽ നിന്ന് കേതകിയെഉപേക്ഷിച്ചു. ഇങ്ങനെ ജ്ഞാനികളെപ്പോലും മോഹിപ്പിക്കുന്നതാണ് മായാശക്തിയെന്ന് ധരിക്കണം.

**48. അന്യേഷാം പ്രാണിനാം രാജൻ കാ വാർത്താ വിഭ്രമം പ്രതി**
**ദേവാനാം കാര്യസിദ്ധ്യർത്ഥം സർവ്വദൈവ രമാപതിഃ**

അപ്പോൾ മറ്റു പ്രാണികളെ ആ മായ കറക്കുന്നതിൽ എന്താണ്അത്ഭുതം? ദേവന്മാരുടെ കാര്യസിദ്ധിക്കുവേണ്ടി രമാപതി സദാ,

**49. ദൈത്യാൻ വഞ്ചയതേ ചാശു ത്യക്ത്വാ പാപഭയം ഹരിഃ**
**അവതാരകരോ ദേവോ നാനായോനിഷു മാധവഃ**

ദൈത്യന്മാരെ വഞ്ചിക്കുന്നു. പാപഭീതിയേ ഹരിക്ക് ഇല്ല. നാനായോനികളിൽ അവതാരമെടുക്കുന്നവനാണു മാധവൻ.

50. ത്യക്ത്വാ/നന്ദസുഖം ദൈത്യൈർയുദ്ധം ചൈവാകരോദ്വിഭുഃ
നൂനം മായാബലം ചൈതന്മാധവേപി ജഗദ്ഗുരൗ

വിഭുവായ അദ്ദേഹം ആനന്ദവും സുഖവും വിട്ട് ദൈത്യന്മാരോട പോരാടുന്നു. ജഗത്ഗുരുവായ ആ മാധവനിലും ഇല്ലേ തീർച്ചയായും ആ മായയുടെ സ്വാധീനം?

51. സർവ്വജ്ഞേ ദേവാകാര്യാംശേ കാ വർത്താ/ന്യസ്യ ഭൂപതേ
ജ്ഞാനിനാമപി ചേതാംസി പരമാ പ്രകൃതിഃ കില

ജ്ഞാനിയും ദേവകാര്യവ്യഗ്രനുമായ അദ്ദേഹത്തെ മായ പിടികൂടുന്നെങ്കിൽ മറ്റുള്ളവരുടെ കാര്യം എന്തു പറയാൻ? ജ്ഞാനികളുടെ മനസ്സിനെപ്പോലും പരമപ്രകൃതിയായ മായാശക്തി,

52. ബലാദാകൃഷ്യ മോഹായ പ്രയച്ഛതി മഹീപതേ
യയാ വ്യാപ്തമിദം സർവ്വം ഭഗവത്യാ ചരാചരം

വലിച്ചിഴച്ച് മോഹത്തിൽ കൊണ്ടുചെന്നു ചാടിക്കുന്നു. ആ മായാശക്തിയായ ഭഗവതി ചരാചരാത്മകമായ ഈ ജഗത്താകെ നിറഞ്ഞിരിക്കുകയാണ്.

53. മോഹദാ ജ്ഞാനദാ സൈവ ബന്ധമോക്ഷപ്രദാ സദാ

മോഹിപ്പിക്കുന്നതും ജ്ഞാനം നൽകുന്നതും ബന്ധമോക്ഷങ്ങൾ ഉണ്ടാക്കുന്നതും എന്നും അവൾ തന്നെയാണ്.

### രാജോവാച

ഭഗവൻ ബ്രൂഹി മേ തസ്യാഃ സ്വരൂപം ബലമുത്തമം

ഭഗവൻ, അവളുടെ സ്വരൂപം ബലം എന്നിവയെപ്പറ്റി പറയൂ.

54. ഉത്പ്പത്തികാരണം ചാപിസ്ഥാനം പരമകം ച യത്

ആ മായാശക്തിയുടെ ഉദ്ഭവത്തിനു കാരണമെന്താണെന്നും അവളുടെപരമമായ സ്ഥാനം എവിടെയാണെന്നും പറയൂ.

### ഋഷിരുവാച

ന ചോത്പത്തിരനാദിത്വാന്നൃപ തസ്യാഃ കദാചന

അവൾ അനാദിയായതുകൊണ്ട് രാജാവേ അവൾക്കൊരിക്കലും ഉൽപത്തിയില്ല.

55. നിത്യൈവ സാ പരാദേവീ കാരണാനാം ച കാരണം
വർത്തതേ സർവഭൂതേഷു ശക്തിഃ സർവ്വാത്മനാ നൃപ

പരമകാരണമായ ആ പരാശക്തി നിത്യതന്നെയാണ്. സർവഭൂതങ്ങളുടെയും അന്തര്യാമിയായ ശക്തിയായി അവൾ സ്ഥിതിചെയ്യുന്നു.

56. ശവവച്ഛക്തിഹീനസ്തു പ്രാണീ ഭവതി സർവ്വഥാ
ചിച്ഛക്തിഃ സർവ്വഭൂതേഷു രൂപം തസ്യാസ്തദേവ ഹി

ശക്തിഹീനനായ പ്രാണി ഏതുപ്രകാരത്തിലും ശവമാണ്. സർവ്വപ്രാണികളിലും ചിച്ഛക്തിയായിട്ട് അവൾ കുടികൊള്ളുന്നു. അതു തന്നെയാണ് അവളുടെ രൂപവും.

57. ആവിർഭാവതിരോഭാവൗ ദേവാനാം കാര്യസിദ്ധയേ
യദാ സ്തുവന്തി താം ദേവാ മനുജാശ്ച വിശ ാംപതേ

അവൾ ആവിർഭവിക്കുന്നതും തിരോഭവിക്കുന്നതും ദേവകാര്യത്തിനുവേണ്ടിയാണ്. എപ്പോഴാണോ ദേവന്മാരും മനുഷ്യരും അവളെ സ്തുതിക്കുന്നത്,

58. പ്രാദുർഭവതി ഭൂതാനാം ദുഃഖനാശായ ചാംബികാ
നാനാരൂപധരാ ദേവീ നാനാശക്തിസമന്വിതാ

അപ്പോൾ അംബിക ജീവരാശികളുടെ ക്ലേശനാശത്തിനുവേണ്ടി ആവിർഭവിക്കുന്നു. നാനാരൂപം ധരിക്കുന്നവളും നാനാശക്തികൾ ഉള്ളവളുമാണ് ആ ദേവി.

59. ആവിർഭവതി കാര്യാർത്ഥം സ്വേച്ഛയാ പരമേശ്വരീ
ദൈവാധീനാ ന സാ ദേവീ യഥാ സർവ്വേ സുരാ നൃപ

ആ പരമേശ്വരി ദേവകാര്യം നിർവ്വഹിക്കാൻ വേണ്ടി സ്വേച്ഛയാ ആവിർഭവിക്കുന്നു. അവൾ മറ്റെല്ലാ ദേവന്മാരെയും പോലെ ദൈവാധിയല്ല.

60. നകാലവ ശഗാ നിത്യം പുരുഷാർത്ഥ പ്രപർത്തിനീ
അകർത്താ പുരുഷോ ദ്രഷ്ടാ ദൃശ്യം സർവ്വമിദം ജഗത്

അവൾ കാലത്തിനും വിധേയയല്ല . കാരണം കാലം പോലും അവളെ ആശ്രയിച്ചിരിക്കുന്നു. പരമ പുരുഷാർത്ഥത്തിൽ വർത്തിക്കുന്നവളാണ് (മുക്തിസ്വരൂപിണിയാണെന്നർത്ഥം) ഈ ജഗത്ത് ദൃശ്യമാകുന്നു. ആ ദൃശ്യത്തിന്റെ ദ്രഷ്ടാവാണ് അവൾ. അകർത്താവായ പരംപൊരുളാണ് ആ ദേവി (സ്വതന്ത്രയാണ് അവൾ എന്നർത്ഥം).

61. ദൃശ്യസ്യ ജനനി സൈവ ദേവീ സദസദാത്മികാ
പുരുഷം രഞ്ജയത്യേകാ കൃത്വാ ബ്രഹ്മാണ്ഡനാടകം

ഈ ദൃശ്യപ്രപഞ്ചത്തിന്റെ ജനനിയും സദസദാത്മികയായ ആ ദേവി തന്നെ.(സത്തെന്നോ ആസത്തെന്നോ നിർവ്വചിക്കാനാവാത്ത മായാസ്വരൂപിണി എന്നർത്ഥം) ബ്രഹ്മാണ്ഡസൃഷ്ടി എന്ന നാടകം നടത്തിക്കൊണ്ട് പരമപുരുഷനെ രമിപ്പിക്കുന്നു.(ദേവിതന്നെയാണ്പരമപുരുഷനും, അതിനാൽ ബ്രഹ്മാണ്ഡലീലയാടിക്കൊണ്ട് സ്വയം രമിക്കുന്നു എന്നാണ് വിവക്ഷ)

62. രഞ്ജിതേ പുരുഷേ സർവ്വം സംഹരത്യതിരംഹസാ
തയാ നിമിത്തഭൂതാസ്തേ ബ്രഹ്മവിഷ്ണുമഹേശ്വരാഃ

പുരുഷൻ ആനന്ദിച്ചു കഴിഞ്ഞാൽ(സ്വയം ആനന്ദിച്ചുകഴിഞ്ഞാലെന്നർത്ഥം)ഈ ദൃശ്യ പ്രപഞ്ചത്തെ വേഗംതന്നെ സംഹരിക്കുന്നു.ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരാദികൾക്ക് നിമിത്തഭൂതർ മാത്രമായ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരെ.

63. കല്പിതാഃ സ്വ സ്വകാര്യേഷു പ്രേരിതാ ലീലയാ ത്വമീ
സ്വാംശം തേഷു സമാരോപ്യ കൃതാസ്തേ ബലവത്തരാഃ

താന്താങ്ങളുടെ കൃത്യങ്ങളിൽ ഏർപ്പെടുത്തിക്കൊണ്ട് ആ ദേവി വിനോദിക്കുന്നു. സ്വശക്തിയുടെ അംശം അവർക്കു നൽകി ശക്തരാക്കിയിട്ട്,

64. ദത്താശ്ച ശക്തയസ്തേഭ്യോ ഗീർലക്ഷ്മീർ ഗിരിജാ തഥാ
തേ താം ധ്യായന്തി ദേവേശാഃ പൂജയന്തി പരാം മുദാ

അവർക്ക് ആ ദേവി, സരസ്വതി, ലക്ഷ്മി, ഗിരിജ എന്നീ ശക്തികളേയുംനൽകി. ആ ദേവേശന്മാർ അത്യധികം സന്തോഷത്തോടെ അവളെ ധ്യാനിക്കുകയും പൂജിക്കുകയും ചെയ്യുന്നു.

65. ജ്ഞാത്വാ സർവ്വേശ്വരീം ശക്തിം സൃഷ്ടിസ്ഥിതിവിനിശിനീം
ഏതത്തേ സർവ്വമാഖ്യാതം ദേവീമാഹാത്മ്യമുത്തമം
മമ ബുദ്ധ്യനുസാരേണ നാന്തം ജാനാമി ഭൂപതേ

സൃഷ്ടി സ്ഥിതിസംഹാരിണിയായ ആ ശക്തി തന്നെയാണ് സർവ്വേശ്വരിയെന്നറിഞ്ഞ് അവർ പൂജിക്കുന്നു. ഉത്തമമായ ദേവീമാഹാത്മ്യം എന്റെ ബുദ്ധിക്കനുസൃതമായി ഞാൻ വിവരിച്ചു.രാജാവേ ഇതിന്റെ അന്തം ഞാനും കണ്ടിട്ടില്ല.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ത്രയസ്ത്രീംശോ/ദ്ധ്യായഃ

# അഥ ചതുസ്ത്രിംശോ/ദ്ധ്യായഃ

## രാജോവാച

1. ഭഗവൻ ബ്രൂഹി മേ സമ്യക്തസ്യാ ആരാധനേ വിധിം
പൂജാവിധിം ച മന്ത്രാംശ്ച തഥാ ഹോമവിധിം വദ

ഭഗവൻ ആ ദേവിയെ ആരാധിക്കുന്നതിനും പൂജിക്കുന്നതിനുമുള്ള വിധിയും മന്ത്രങ്ങളും എന്താണെന്നും ഹോമവിധി എന്താണെന്നും വിവരിച്ചു പറയണം.

## ഋഷിരുവാച

2. ശൃണു രാജൻ പ്രവക്ഷ്യാമി തസ്യാഃ പൂജാവിധിം ശുഭം
കാമദം മോക്ഷദം നൃണാം ജ്ഞാനദം ദുഃഖനാശനം

രാജാവേ, ആ ദേവിയെ പൂജിക്കാനുള്ള വിധി എന്തെന്നു പറയാം കേട്ടോളൂ. അങ്ങനെ വിധിയാം വണ്ണം പൂജിച്ചാൽ അത് ശുഭവും അഭീഷ്ടപ്രദവും ജ്ഞാനപ്രദവും മോക്ഷപ്രദവും ദുഃഖനാശകവുമാണ്.

3. ആദൗ സ്നാനവിധിം കൃത്വാ ശുചിഃശുക്ലാംബരോ നരഃ
ആചമ്യ പ്രയതഃ കൃത്വാ ശുഭമായതനം നിജം

ആദ്യം വിധിപ്രകാരം സ്നാനം ചെയ്യണം. പിന്നെ ശുഭ്രവസ്ത്രം ധരിച്ച് ആചമിച്ചതിനു ശേഷം ചിത്തശുദ്ധിയോടെ ശുഭമായ തന്റെ പൂജാസ്ഥാനത്തു ചെല്ലണം.

4. തതോ/വലിപ്തഭൂമ്യാം തു സംസ്ഥാപ്യാസനമുത്തമം
തത്രോപവിശ്യ വിധിവത് ത്രിരാചമ്യ മുദാന്വിതഃ

പിന്നെ മെഴുകി ശുദ്ധമാക്കിയ തറയിൽ ഉത്തമമായ ഒരു ഇരിപ്പിടത്തിൽ ഇരുന്ന് സന്തോഷത്തോടെ വിധിപ്രകരം മൂന്നുരു ആചമിക്കണം.

5. പൂജാദ്രവ്യം സുസംസ്ഥാപ്യ യഥാശക്ത്യനുസാരതഃ
പ്രാണായാമം തതഃ കൃത്വാ ഭൂതശുദ്ധിം വിധായ ച

പിന്നെ യഥാശക്തി സംഭരിച്ച പൂജാദ്രവ്യങ്ങൾ ക്രമീകരിച്ചു വയ്ക്കണം അനന്തരം പ്രാണായാമവും ഭൂതശുദ്ധിയും– പഞ്ചഭൂതങ്ങളിലോരോന്നിനെയും പ്രതിലോമക്രമത്തിൽ വിലയിപ്പിച്ചുകൊണ്ട് ചെയ്യുന്ന ധ്യാനപ്രകാരമാണ് ഭൂതശുദ്ധി–ചെയ്യണം.

6. **കുര്യാത്പ്രാണപ്രതിഷ്ഠാം തു സംഭാരം പ്രോക്ഷ്യ മന്ത്രതഃ**
**കാലജ്ഞാനം തതഃ കൃത്വാ ന്യാസം കുര്യാദ്യഥാവിധി**

ജപിക്കാനുള്ള മന്ത്രത്തിന്റെ അസ്ത്രമന്ത്രം കൊണ്ട് പ്രോക്ഷണം(മന്ത്രജലം തളിക്കൽ)ചെയ്തിട്ട് മാതൃകാന്യാസപര്യന്തമുള്ള കർമ്മം ചെയ്ത് പ്രാണപ്രതിഷ്ഠ നടത്തുക. പിന്നീട് സങ്കല്പന്യാസം ചെയ്യണം(ഇത്രത്തോളം ആത്മാരാധനയാണ്. ബാഹ്യ പൂജയ്ക്ക് മുമ്പേ ചെയ്യേണ്ടതാണ് ഈ ആത്മപൂജ)

7. **ശുഭേ താമ്രമയേ പാത്രേ ചന്ദനേന സിതേന ച**
**ഷട്കോണം വിലിഖേദ്യന്ത്രം ചാഷ്ടകോണം തതോ ബഹിഃ**

ശുഭമായ ഒരു ചെമ്പുതകിടിൽ വെളുത്ത ചന്ദനം കൊണ്ട് ഷട്കോണയന്ത്രം വരയ്ക്കണം. അതിനു പുറമേയായി അഷ്ട കോണവും ഭൂപുരവും വരയ്ക്കണം.

8. **നവാക്ഷരസ്യ മന്ത്രസ്യ ബീജാനി വിലിഖേത്തതഃ**
**കൃത്വാ യന്ത്രപ്രതിഷ്ഠാം ച വേദോക്താം സംവിധായച**

പിന്നെ നവാക്ഷരമന്ത്രത്തിന്റെ ബീജാക്ഷരങ്ങൾ അതിൽ എഴുതണം. പ്രാണപ്രതിഷ്ഠാ മന്ത്രം കൊണ്ടോ വേദോക്തമന്ത്രം കൊണ്ടോ യന്ത്രം വിധിയനുസരിച്ച് പ്രതിഷ്ഠിക്കണം.

9. **അർച്ചാം വാ ധാതവീം കുര്യാത് പൂജാമന്ത്രൈഃ ശിവോദിതൈഃ**
**പൂജനം പൃഥിവീപാല ഭഗവത്യാഃപ്രയത്നതഃ**

യന്ത്രമില്ലെങ്കിൽ സ്വർണ്ണം തുടങ്ങിയ ലോഹങ്ങൾ കൊണ്ടു നിർമ്മിച്ച ഭഗവതീ വിഗ്രഹത്തെ, യാമളാദിതന്ത്രങ്ങളിൽ പറിഞ്ഞിട്ടുള്ള മന്ത്രങ്ങൾ കൊണ്ടോ മൂലമന്ത്രം കൊണ്ടോ പൂജിക്കുകയുമാവാം

10. **കൃത്വാ വാ വിധിവത്പൂജാമാഗമോക്താം സമാഹിതഃ**
**ജപേന്നവാക്ഷരം മന്ത്രം സതതം ധ്യാനപൂർവ്വകം**

ശ്രദ്ധയോടെ വേദോക്തമന്ത്രങ്ങൾ കൊണ്ടും പൂജിക്കാം. ഋഷി. ഛന്ദസ്സ്, ഇവയോടുകൂടി ധ്യാനിച്ചിട്ട് നവാക്ഷരമന്ത്രം തുടർച്ചയായി ജപിക്കണം.

11. **ഹോമം ദശാംശതഃ കുര്യാദ്ദശാംശേന ച തർപ്പണം**
**ഭോജനം ബ്രാഹ്മണാനാം ച തദ്ദശാംശേന കാരയേത്**

ജപിച്ചതിന്റെ പത്തിലോന്നു മന്ത്രം കൊണ്ടു ഹോമിക്കണം. പത്തിലൊന്നുകൊണ്ട് തർപ്പിക്കുകയും വേണം. അതിന്റെ പത്തിലൊന്നു കൊണ്ടു ബ്രാഹ്മണഭോജനവും നടത്തണം.

12. **ചരിത്രത്രയപാഠം ച നിത്യം കുര്യാദ്വിസർജ്ജയേത്**
**നവരാത്രവ്രതം ചൈവ വിധേയം വിധിപൂർവ്വകം**

ചരിത്ര ത്രയം (സപ്തശതി)നിത്യവും പാരായണം ചെയ്തിട്ട് ഉദ്വസിക്കണം ഇപ്രകാരം നവരാത്രവ്രതവും വിധിപോലെ അനുഷ്ഠിക്കണം.

13. **ആശ്വിനേ ച തഥാ ചൈത്രേ ശുക്ലേ പക്ഷേ നരാധിപ**
**നവരാത്രോപവാസോ വൈ കർത്തവ്യഃശുഭമിച്ഛതാ**

തുലാത്തിലെയും മേടത്തിലെയും ശുക്ലപക്ഷത്തിൽ ,ശുഭേച്ഛു, നവരാത്രോപവാസം ചെയ്യേണ്ടതാണ്.

**14. ഹോമഃസുവിപുലഃകാര്യോ ജപ്യമന്ത്രൈഃ സുപായസൈഃ**
**ശർക്കരാ ഘൃതമിശ്രൈശ്ച മധുയുക്തൈഃസുസംകൃതൈഃ**

ജപിക്കാൻ ഉപയോഗിക്കുന്ന മന്ത്രങ്ങൾകൊണ്ട് വിസ്തരിച്ച് ഹോമം നടത്തണം.നെയ്യും ശർക്കരയും തേനും ചേർത്ത് നന്നായി നിർമ്മിച്ച പായസമാണ് ഹോമിക്കേണ്ടത്

**15. ഛാഗമാംസേന വാ കാര്യോ ബില്വപത്രൈസ്തഥാ ശുഭൈഃ**
**ഹയാരികുസുമൈഃ രക്തൈസ്തിലൈർവാ ശർക്കരായുതൈഃ**

ആട്ടിൻ മാംസവും ഹോമിക്കാം. ബില്വപത്രം(കൂവളത്തില)ചെമന്ന അരളിപ്പൂക്കൾ, ശർക്കരചേർത്ത എള്ള് എന്നിവയും ഹോമദ്രവ്യങ്ങളാക്കാം.(ആട്ടിൻ മാംസം ക്ഷത്രിയർക്കു വിധിച്ചിട്ടുള്ളതാണ്. ബ്രാഹ്മണർക്കല്ല)

**16. അഷ്ടാമ്യാം ച ചതുർദ്ദശ്യാം നവ്യമാം ച വിശേഷതഃ**
**കർത്തവ്യം പൂജനം ദേവ്യാ ബ്രഹ്മണാനാം ച ഭോജനം**

വിശേഷിച്ച് അഷ്ടമിയിലും ചതുർദ്ദശിയിലും നവമിയിലും ദേവീപൂജനടത്തിയിട്ട് ബ്രാഹ്മണർക്ക് ഭോജനവും നൽകണം.

**17. നിർധനോ ധനമാപ്നോതി രോഗീ രോഗാത് പ്രമുച്യുതേ**
**അപുത്രോ ലഭതേ പുത്രാൻ ശുഭാംശ്ച വശവർത്തിനഃ**

അങ്ങനെ ചെയ്താൽ നിർധനൻ ധനവാനാകും.രോഗി രോഗവിമുക്തനുമാകും.പുത്രനില്ലാത്തവന് അനുസരണയുള്ള ഉത്തമപുത്രന്മാരെ ലഭിക്കും.

**18. രാജ്യഭ്രഷ്ടോ നൃപോ രാജ്യം പ്രാപ്നോതി സാർവ്വഭൗമികം**
**ശത്രുഭിഃ പീഡിതോ ഹന്തി രിപും മായാപ്രസാദതഃ**

രാജ്യഭ്രഷ്ടനായ രാജാവിന് സർവ്വഭൂമിക്കും ഉടയവനായിത്തീരാം.മായാദേവിയുടെ പ്രസാദത്താൽ ശത്രുപീഡിതനായവന് ശത്രുസംഹാരം ചെയ്യാം.

**19. വിദ്യാർത്ഥീ പൂജനം യസ്തു കരോതി നിയതേന്ദ്രിയഃ**
**അനവദ്യാം ശുഭാം വിദ്യാം വിന്ദതേ നാത്രസംശയഃ**

വിദ്യാർത്ഥി ഇന്ദ്രിയ നിഗ്രഹത്തോടുകൂടി ദേവീപൂജ ചെയ്താൽ ഉൽകൃഷ്ടവും ശുഭവുമായ വിദ്യനേടാൻ കഴിയുമെന്നതിനു സംശയമില്ല

**20. ബ്രാഹ്മണഃ ക്ഷത്രിയോ വൈശ്യഃ ശൂദ്രോ വാ ഭക്തിസംയുതഃ**
**പൂജയേജ്ജഗതാം ധാത്രീം സ സർവ്വസുഖഭാഗ്ഭവേത്**

ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ശൂദ്രനോ ആകട്ടെ ഭക്തിയോടെ ജഗദ്ധാത്രിയെ പൂജിച്ചാൽ സർവസുഖങ്ങളും നേടാം.

**21. നവരാത്രവ്രതം കുര്യാന്നരനാരീഗണശ്ച യഃ**
**വാഞ്ഛിതം ഫലമാപ്നോതി സർവദാ ഭക്തിതത്പരഃ**

ഭക്തിപൂർവ്വം നവരാത്രവ്രതം അനുഷ്ഠിക്കുന്ന നരന്മാർക്കും നാരീമാർക്കും സദാ സർവാഭീഷ്ടങ്ങളും നേടാം.

**22. ആശ്വിനേ ശുക്ളപക്ഷേ തു നവരാത്രവ്രതം ശുഭം**
**കരോതി ഭാവസംയുക്തഃ സർവാൻകാമാനവാപ്നുയാത്**

തുലാമാസത്തിലെ ശുക്ള പക്ഷത്തിൽ ശുഭമായ നവരാത്രവ്രതം ഭക്തിയോടെ അനുഷ്ഠിക്കുന്നവന് സർവാഭീഷ്ടങ്ങളും ലഭിക്കും.

**23. വിധിവന്മണ്ഡലം കൃത്വാ പൂജാസ്ഥാനം പ്രകല്പയേത്**
**കലശം സ്ഥാപയേത്രത്തത്ര വേദമന്ത്രവിധാനതഃ**

വിധിപോലെ മണ്ഡപം തീർത്ത് പൂജാസ്ഥാനം ഒരുക്കണം. അവിടെ വിധിയാംവണ്ണം വേദമന്ത്രങ്ങൾ കൊണ്ട് കലശം പ്രതിഷ്ഠിക്കണം.

**24. യന്ത്രം സുരുചിരം കൃത്വാ സ്ഥാപയേത് കലശോപരി**
**വാപയിത്വാ യാവാംശ്ചാരൂൻ പാർശ്വതഃ പരിവർത്തിതാൻ**

ആ കലശിത്തുനുമേൽ ഭംഗിയായി എഴുതിയ യന്ത്രം സ്ഥാപിക്കണം. കലശത്തിനു ചുറ്റുമായി യവാദിധാന്യങ്ങൾ വിതറണം.

**25. കൃത്വോപരി വിതാനം ച പുഷ്പമാലാസമാവൃതം**
**ധൂപദീപസുസംയുക്തം കർത്തവ്യം ചണ്ഡികാഗൃഹം**

മുകൾഭാഗം പുഷ്പമാലാദികൾ കൊണ്ട് അലങ്കിരിച്ചിരിക്കണം. ധൂപ ദീപാദികളാൽ ഭദ്രമാക്കിയിരിക്കണം, ആ പൂജാമുറി.

**26. ത്രികാലം തത്ര കർത്തവ്യാ പൂജാ ശക്ത്യനുസാരതഃ**
**വിത്തശാഠ്യം ന കർത്തവ്യം ചണ്ഡികായാശ്ച പൂജനേ**

ശക്തിക്കനുസരിച്ച് മൂന്നുനേരവും പൂജ ചെയ്യണം.ചണ്ഡികാപൂജയുടെ കാര്യത്തിൽ പണപ്പിശുക്കു കാട്ടരുത്.

**27. ധൂപൈർദീപൈഃ സു നൈവേദ്യൈഃ ഫലപുഷ്പൈരനേകശഃ**
**ഗീതവാദ്യൈഃ സ്തോസ്ത്രപാഠൈർവേദപാരായണൈസ്തഥാ**

ധൂപദീപങ്ങളും ഉത്തമനിവേദ്യങ്ങളും അനേകം ഫലപുഷ്പദികളും ഗീതാവാദ്യങ്ങളും സ്തോത്ര പാഠങ്ങളും വേദപാരായണങ്ങളും

**28. ഉത്സവസ്തത്ര കാർത്തവ്യോ നാനാവാദിത്രസംയുക്തൈഃ**
**കന്യകാനാം പൂജനം ച വിധേയം വിധിപൂർവ്വകം**

നാനാവാദ്യങ്ങളും കൊണ്ട് ഉൽസവും നടത്തണം. വിധിയനുസരിച്ച് കന്യകാപൂജയും ചെയ്യണം.

**29. ചന്ദനൈർഭൂഷണൈർവസ്ത്രൈർഭക്ഷ്യൈശ്ച വിധിധൈസ്തഥാ**
**സുഗന്ധതൈലമാല്യൈശ്ച മനസോ രുചികാരകൈഃ**

ചന്ദനം ആഭരണം വസ്ത്രം പലതരം ഭക്ഷണം മനസിനുപിടിക്കുന്ന സുഗന്ധതൈലം മാല എന്നിവകൾകൊണ്ട് കന്യകകളെ,

**30. ഏവം സമ്പൂജനം കൃത്വാ ഹോമം മന്ത്രവിധാനതഃ**
**അഷ്ടമ്യാം വാ നവമ്യാം വാ കാരയേദ്വിധിപൂർവ്വകം**

പൂജിച്ചിട്ട് വിധിപ്രകാരവുമുള്ള മന്ത്രങ്ങൾ കൊണ്ട് ഹോമവും നടത്തണം. അഷ്ടമിയിലോ നവമിയിലോ ഇത് വിധിപോലെ ചെയ്യേണ്ടതാണ്.

**31. ബ്രാഹ്മണാൻ ഭോജയേത് പശ്ചാത് പാരണാം ദശമീദിനേ**
**കർത്തവ്യം ശക്തിതോ ദാനം ദേയം ഭക്തിപരൈർനൃപൈഃ**

ബ്രാഹ്മണർക്കു ഭക്ഷണം നൽകിയിട്ട് ദശമിനാളിൽ പാരണവീടാം. രാജാക്കാന്മാർ കഴിവനുസരിച്ച് ഭക്തിപൂർവ്വം ദാനവും കൊടുക്കണം.

**32. ഏവം യഃ കുരുതേ ഭക്ത്യാ നവരാത്രവ്രതം നരഃ**
**നാരീ വാ സധവാ ഭക്ത്യാ വിധവാ വാപതിവ്രതാ**

ഇങ്ങനെ ഭക്തിപൂർവ്വം നവരാത്രവ്രതം അനുഷ്ഠിക്കുന്ന പുരുഷനും ഭർത്തൃമതിയായ സ്ത്രീക്കും പതിവ്രതയായ വിധവയ്ക്കും,

**33. ഇഹലോകേ സുഖം ഭോഗാൻ പ്രാപ്നോതി മനസേപ്സിതാൻ**
**ദേഹാന്തേ പരമം സ്ഥാനം പ്രാപ്നോതി വ്രതതത്പരഃ**

ഇഹലോകത്ത് സുഖവും മനസാ ആഗ്രഹിക്കുന്ന ഭോഗങ്ങളും ലഭിക്കും.മരിച്ചാൽ വ്രതതത്പരനായ അവന് പരമമായ ദേവീലോകവും ലഭിക്കും.

**34. ജന്മാന്തരേംബികാഭക്തിർ ഭവത്യവ്യഭിചാരണീ**
**ജന്മോത്തമകുലേ പ്രാപ്യ സദാചാരോ ഭവേദ്ധി സഃ**

ജന്മാന്തരങ്ങളിൽ ഉറച്ച അംബികാഭക്തിയുണ്ടായിരുന്നവൻ ഉത്തമകുലങ്ങളിൽ ജനിച്ച് സദാചാര നിരതനായിത്തീരും.

**35. നവരാത്രവ്രതം പ്രോക്തം വ്രതാനാമുത്തമംവ്രതം**
**ആരാധനം ശിവായാസ്തു സർവസൗഖ്യകരം പരം**

വ്രതങ്ങളിൽ ഉത്തമമായിട്ടാണ് നവരാത്രവ്രതം പരിഗണിക്കപ്പെടുന്നത്.ശിവയെ ആരാധിക്കുന്നതാകട്ടെ അങ്ങേയറ്റം സകല സൗഖ്യങ്ങളും ഉണ്ടാക്കുന്നതുമാണ്.

**36. അനേന വിധിനാ രാജൻ സമാരാധായ ചണ്ഡികാം**
**ജിത്വാ രിപൂനസ്ഖലിതം രാജ്യം പ്രാപ്സ്യത്യനുത്തമം**

രാജാവേ, ഈ വിധിയനുസരിച്ച് ചണ്ഡികയെ ആരാധിക്കുക.അങ്ങനെ ചെയ്താൽ അങ്ങേക്ക് ശത്രുക്കളെ ജയിച്ച് ഒരു ന്യൂനതയുമില്ലാതെ രാജ്യം നേടാം.

**37. സുഖം ച പരമം ഭൂപ ദേഹേƒസ്മിൻ സ്വഗൃഹേ പുനഃ**
**പുത്രദാരാൻ സാമാസാദ്യ ലപ്സ്യസേ നാത്ര സംശയം**

രാജാവേ, ശരീരത്തിന് പൂർണ്ണസുഖവും പുത്രദാരാദികളെ ലഭിക്കുന്നതുകൊണ്ട് ഗൃഹസുഖവും അങ്ങേക്കുണ്ടാകും; സംശയമില്ല.

**38. വൈശ്യോത്തമ ത്വമേവാദ്യ സമാരാധയ കാമദാം**
**ദേവീം വിശ്വേശ്വരീം മായാം സൃഷ്ടിസംഹാരകാരിണീം**

ഹേ വൈശ്യോത്തമ,അങ്ങും ഉടനെ,കാമദയും വിശ്വേശ്വരിയും മായയും സൃഷ്ടിസംഹാരകാരണിയുമായ മായയെ സമാരാധിക്കുക.

**39. സ്വജനാനാം ച മാന്യസ്ത്വം ഭവിഷ്യസി ഗൃഹേ ഗതഃ**
**സുഖം സാംസാരികം പ്രാപ്യ യഥാഭിലഷിതം പുനഃ**

ഗൃഹത്തിൽ എത്തിയ അങ്ങ് സ്വജനങ്ങളാൽ മാനിക്കപ്പെടുന്നവനാകും,സംസാരജീവിതത്തിൽ ആഗ്രഹിക്കുന്ന സുഖം നേടിയിട്ട്,

40. ദേവീലോകേ ശുഭേ വാസോ ഭവിതാ തേ ന സംശയഃ
നാരാധിതാ ഭഗവതീ യൈസ്തേ നരകഭാഗിനഃ

പിന്നീട് ദേവിയുടെ ലോകത്ത് സുഖമായി വസിക്കാം എന്നതിന് സംശയമില്ല, ദേവിയെ ആരാധിക്കാത്തവർ നരകഭാക്കുകൾ തന്നെ. അവർ.

41. ഇഹലോകേഽതിദുഃഖാർത്താ നാനാ രോഗൈഃപ്രപീഡിതാഃ
ഭവന്തി മാനവാ രാജൻ ശത്രുഭിശ്ച പരാജിതാഃ

ഈ ലോകത്ത് അത്യന്തം ദുഃഖിതരും നാനാരോഗങ്ങളാൽ പീഡിതരും ശത്രുക്കളാൽ പരാജിതരും.

42. നിഷ്കളത്രാ ഹ്യപുത്രാശ്ച തൃഷ്ണാർത്താഃ സ്തബ്ധബുദ്ധയഃ
ബില്വദളൈഃ കരവീരൈഃ ശതപത്രൈശ്ച ചമ്പകൈഃ

ഭാര്യാ വിഹീനരും അപുത്രരും മോഹാധീനരും മൂഢമതികളുമായിത്തീരും. അവർ ബിലദളങ്ങളും കണവീരങ്ങളും താമരപ്പൂക്കളും ചമ്പകപ്പൂക്കളും കൊണ്ട്,

43. അർച്ചിതാ ജഗതാം ധാത്രീ യൈസ്തേതീവ വിലാസിനഃ
ഭവന്തി കൃതപുണ്യാസ്തേ ശക്തിഭക്തിപരായണാഃ

ജഗദംബയെ അർച്ചിച്ചാൽ സുഖികളായിത്തീരും. ദേവീഭക്തിനിരതരായ അവർ പുണ്യം ചെയ്തവരായിത്തീരുന്നു; ദേവീഭക്തി തത്പരരായിത്തീരുന്നു.

44. ധനവിഭവസുഖാഢ്യാ മാനവാ മാനവന്തഃ
സകലഗുണഗണാനാം ഭാജനം ഭാരതീശാഃ
നിഗമപഠിതമന്ത്രൈഃ പൂജിതാ യൈർഭവാനീ
നൃപതിതിലകമുഖ്യാസ്തേ ഭവന്തീഹ ലോകേ

വേദോക്തമന്ത്രങ്ങൾ കൊണ്ട് ആരാണോ ദേവിയെ വിധിയാംവണ്ണം പൂജിക്കുന്നത് അവർ രാജാക്കന്മാരിൽ പ്രമുഖരും ധനം വിഭവങ്ങൾ സുഖം എന്നിവയാൽ ആഢ്യരും പൂജ്യരും സകലഗുണഗുണങ്ങൾക്കും പാത്രീഭൂതരും വിജ്ഞന്മാരുമായിത്തീരും, ഈ ലോകത്ത്.

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
ചതുസ്ത്രിംശോഽദ്ധ്യായഃ

## അഥ പഞ്ചത്രിംശോഽദ്ധ്യായഃ

### വ്യാസ ഉവാച

1. ഇതി തസ്യ വചഃ ശ്രുത്വാ ദുഃഖിതൗ വൈശ്യപാർത്ഥിവൗ
പ്രണിപത്യ മുനിം പ്രീത്യാ പ്രശ്രയാവനതൗ ഭൃശം

ദുഃഖിതരായിരുന്ന വൈശ്യനും രാജാവും, ഇങ്ങനെ ആ മുനി പറഞ്ഞതുകേട്ടപ്പോൾ സന്തോഷത്തോടെ അദ്ദേഹത്തെ നമസ്കരിച്ചിട്ട് അത്യന്തം വിനയാന്വിതരായി;

2. ഹർഷേണോൽഫുല്ലനയനാവൂചതുർ വാക്യ കോവിദൗ
കൃതാഞ്ജലിപുടൗ ശാന്തൗ ഭക്തിപ്രവണചേതസൗ

സന്തോഷത്താൽ അവരുടെ കണ്ണുകൾ വിടർന്നു; നല്ല വാക്ചാതുരിയുള്ള അവർ ഉൾത്തിങ്ങിയ ഭക്തിയോടെ ശാന്തരായി കൈകൂപ്പികൊണ്ട് അദ്ദേഹത്തോട് പറഞ്ഞു.

3. ഭഗവൻ പാവിതാവദ്യ ശാന്തൗ ദീനൗ ശുചാന്വിതൗ
തവ സൂക്തസരസ്വത്യാ ഗങ്ഗയേവ ഭഗീരഥഃ

ഭഗവൻ, അങ്ങ്, ശാന്തരും ദീനരും ശോകാർത്തരുമായിരുന്ന ഞങ്ങളെ രണ്ടുപേരെയും ഗംഗ ഭഗീരഥനെ എന്നപോലെ സൂക്തിസരസ്വതീപ്രവാഹത്താൽ സംശുദ്ധരാക്കി.

4. സാധവഃ സംഭവന്തീഹ പരോപകൃതി തത്പരാഃ
അകൃത്രിമഗുണാരാമാഃ സുഖദാഃസർവ്വദേഹിനാം

സർവ്വ പ്രാണികൾക്കും സുഖം നൽകുന്നവരും പരോപകാരതത്പരരുമായ സജ്ജനങ്ങൾ ഇവിടെയുള്ള അകൃത്രിമപ്പൂവനങ്ങളാണ്.

5. പൂർവ്വപുണ്യപ്രസംഗേന പ്രാപ്തോഽയമാശ്രമഃ ശുഭഃ
തവാവാഭ്യാം മഹാഭാഗ മഹാദുഃഖ വിനാശകഃ

പൂർവ്വപുണ്യസഞ്ചയം കൊണ്ടാണ് ഞങ്ങൾക്ക് അങ്ങയുടെ ഈ ശുഭമായ ആശ്രമത്തിൽ വരാൻ കഴിഞ്ഞത്. മഹാഭാഗ, അങ്ങ് ഞങ്ങളുടെമഹാദു:ഖത്തെ ഇല്ലാതാക്കാൻ കഴിവുള്ളവനാണ്.

6. ഭവന്തി മാനവാ ഭൂമൗ ബഹവഃ സ്വാർത്ഥതത്പരാഃ
പരാർത്ഥസാധനേ ദക്ഷഃ കേചിത് ക്വാപി ഭവാദൃശാഃ

സ്വാർത്ഥമതികളായ മനുഷ്യരാണ് ലോകത്ത് അധികവും. എന്നാൽ പരോപകാരം ചെയ്യുന്നതിനു സമർത്ഥരായ അങ്ങയെപ്പോലുള്ള ചിലർ എവിടെയെങ്കിലും ഉണ്ടെങ്കിലായി.

7. ദുഃഖിതോഽഹം മുനിശ്രേഷ്ഠ വൈശ്യോഽയം ചാതിദുഃഖിതഃ
ഉഭൗ സംസാരസന്തപ്തൗ തവാശ്രമപദേ മുദാ

ഞാൻ ദുഃഖിതനാണ്; ഈവൈശ്യൻ അത്യന്തദുഃഖിതനാണ്. സംസാരദുഃഖം അനുഭവിക്കുന്ന ഞങ്ങൾക്ക് രണ്ടുപേർക്കും,

8. ദർശനാദേവ ഹേ വിദ്വൻ ഗതം ദുഃഖമിഹാവയോഃ
ദേഹജം മാനസം വാക്യശ്രവണാദേവ സാമ്പ്രതം

ഈ ആശ്രമദർശനം കൊണ്ടുതന്നെ ശരീരസംബന്ധമായ സകല അസുഖങ്ങളും ഞങ്ങൾക്കില്ലാതായി. അങ്ങയുടെ സംഭാഷണം കേട്ടതോടെ ഞങ്ങളുടെ മാനസികമായ ദുഃഖവും അകന്നു.

9. ധന്യാവാവാം കൃതകൃത്യൗ ജാതൗ സൂക്തിസുധാരസാത്
പാവിതൗ ഭവതാ ബ്രഹ്മൻ കൃപയാ കരുണാർണ്ണവ

അങ്ങുനൽകിയ സൂക്തിസുധാരസത്താൽ ഞങ്ങൾ ധന്യരും കൃതകൃത്യരുമായി. കൃപാസമുദ്രമായ ബ്രഹ്മജ്ഞ, അങ്ങ് ഞങ്ങളെ സ്വകൃപയാൽ സംശുദ്ധരാക്കി.

10. ഗൃഹാണാസ്മാത്കരൗ സാധോ നയ പാരം ഭവാർണ്ണവാത്
മഗ്നൗ ശ്രാന്താവിതി ജ്ഞാത്വാ മന്ത്രദാനേന സാമ്പ്രതം

സാധോ, സംസാരസമുദ്രത്തിൽ മുങ്ങിത്തളർന്ന ഈ ഞങ്ങളെ മന്ത്രോപദേശം നൽകി കൈപിടിച്ച് വേഗം ഇതിന്റെ മറുകരകയറ്റിവിടണേ.

11. തപഃ കൃത്വാഽതിവിപുലം സമാരാധ്യ സുഖപ്രദാം
സമ്പ്രാപ്യ ദർശനം ഭൂയോ യാസ്യാവോ നിജമന്ദിരം

അതിവിപുലമായ തപസ്സുകൊണ്ട് സുഖപ്രദായിനിയായ ജഗദംബികയെ പൂജിച്ച് ദർശനം നേടിയിട്ടേ ഞങ്ങൾ സ്വന്തം ഗൃഹത്തിലേക്കു പോകുന്നുള്ളു.

12. വദനാത്തവ സമ്പ്രാപ്യ ദേവീമന്ത്രം നവാക്ഷരം
സ്മരണം ച കരിഷ്യാവോ നിരാഹാരൗ ധൃതവ്രതൗ

അങ്ങയുടെ മുഖത്തുനിന്ന് നവാക്ഷരരൂപമായ ദേവീമന്ത്രം കേട്ട് നിരാഹാരരും വ്രതനിഷ്ഠരുമായി അത് സ്മരിക്കാം.

### വ്യാസ ഉവാച

13. ഇതി സഞ്ചോദിതസ്താഭ്യാം സുമേധാ മുനിസത്തമഃ
ദദൗ മന്ത്രം ശുഭം താഭ്യാം ധ്യാനബീജപുരഃസരം

അവർ ഇങ്ങനെ പ്രേരിപ്പിച്ചപ്പോൾ മുനിശ്രേഷ്ഠനായ സുമേധസ് അവർക്ക് ധ്യാനം ബീജം ഇവയോടുകുടി ശുഭമായ നവാക്ഷരമന്ത്രം ഉപദേശിച്ചു കൊടുത്തു.

14. തൗ ച പ്രാപ്യ മുനേർമന്ത്രം സമ്മന്ത്ര്യ ഗുരുദൈവതൗ
ജഗ്മതുർവൈശ്യരാജാനൗ നദീതീരമനുത്തമം

മുനിയിൽനിന്ന് മന്ത്രോപദേശം നേടിയിട്ട് അദ്ദേഹത്തിന്റെ അനുവാദത്തോടെ ആ വൈശ്യനും രാജാവും ഗുരുവിനെ ഈശ്വരതുല്യനായി വിചാരിച്ചുകൊണ്ട് ഉത്തമമായ നദിയുടെ തീരത്തേക്കു പോയി.

15. ഏകാന്തേ വിജനേ സ്ഥാനേ കൃത്വാസനപരിഗ്രഹം
ഉപവിഷ്ടൗ സ്ഥിരപ്രജ്ഞൗ താ തീവ കൃശോദരൗ

ഏകാന്തമായ ഒരുവിജനസ്ഥലത്തുചെന്ന് ആസനമിട്ട് ഒട്ടിയവയറോടെ ദൃഢചിത്തരായി അതിലിരുന്നു.

16. മന്ത്രജാപ്യരതൗ ശാന്തൗ ചരിത്രത്രയപാഠകൗ
നിന്യതുർമാസമേകം തു തത്ര ധ്യാനപരായണൗ.

ഇരുവരും മന്ത്രജപത്തിൽ മുഴുകി; ശാന്തരായി; സപ്തശതിയിലെ കഥകൾ പാരായണം ചെയ്തു; അവിടെ അങ്ങനെ ധ്യാനനിരതരായിരുന്നു കൊണ്ട് ഒരു മാസം പോക്കി.

17. തയോർമാസവ്രതേനൈവ ജാതാ പ്രീതിരനുത്തമാ
പാദാംബുജേ ഭവാന്യാസ്തു സ്ഥിരാബുദ്ധിസ്തഥാപ്യലം

ഒരു മാസത്തെ വ്രതാനുഷ്ഠാനതത്താൽ അവർക്ക് ഭവാനീദേവിയുടെ പാദാംബുജങ്ങളിൽ അത്യധികം പ്രീതിയും സ്ഥിരബുദ്ധിയും ഉണ്ടായി

18. കദാചിത് പാദയോർഗത്വാ മുനേസ്തസ്യാ മഹാത്മനഃ
കൃതപ്രണാമാവാഗത്യ തസ്ഥതുശ്ച കുശാസനേ

ചിലപ്പോൾ മഹാത്മാവായ ആ മുനിയുടെ പാദാന്തികത്തിലെത്തി നമസ്കരിച്ചിട്ട് വീണ്ടും ചെന്ന് പഴയ ദർഭസനത്തിൽ സ്ഥാനം പിടിക്കും.

19. നാന്യകാര്യപരൗ ക്വാപി ബഭൂവതുഃകദാചന
ദേവീധ്യാനപരൗ നിത്യം ജപമന്ത്രരതൗ സദാ

മറ്റൊരുകാര്യത്തിലും അവർ ഒരു നിമിഷംപോലും ഏർപ്പെട്ടില്ല. എല്ലാ ദിവസവും എപ്പോഴും ദേവീധ്യാനവും മന്ത്രജപവുമായി കഴിഞ്ഞു.

20. ഏവം ജാതേ തദാ പൂർണ്ണേ തത്ര സംവത്സരേ നൃപ
ബഭൂവതുഃ ഫലാഹാരം ത്യക്ത്വാ പർണ്ണാശനൗ നൃപ

ഇങ്ങനെ ഒരു സംവത്സരം തികഞ്ഞപ്പോൾ അവർ ഫലാഹാരം ഉപേക്ഷിച്ച് ഇലകൾ ഭക്ഷിച്ചുകൊണ്ട് തപസ്സു തുടർന്നു.

21. വർഷമേകം തപസ്തത്ര ചക്രതുർവൈശ്യപാർത്ഥിവൗ
ശുഷ്കപർണ്ണാശനൗ ദാന്തൗ ജപധ്യാനപരായണൗ

ഉണക്ക ഇലകളും തിന്ന് ക്ഷീണിച്ച് ജപധ്യാനാദികളിൽ മുഴുകി ഒരു വർഷം ആ രീതിയിൽ ഇരുവരും തപസ്സനുഷ്ഠിച്ചു.

22. പൂർണ്ണേ വർഷദ്വയേ ജാതേ കദാചിദ്ദർശനം ച തൗ
പ്രാപതുഃ സ്വപ്നമധ്യേ തു ഭഗവത്യാ മനോഹരം

രണ്ടുവർഷം അങ്ങനെ പൂർത്തിയായപ്പോൾ ഒരിക്കൽ, സ്വപ്നത്തിനിടയ്ക്ക് അവർക്ക് മനോഹരമായ ദേവീദർശനം ഉണ്ടായി.

23. രക്തംബരധരാം ദേവീം ചാരുഭൂഷണഭൂഷിതാം
കദാചിന്നൃപതിഃ സ്വപ്നേƒപ്യപശ്യജ്ജഗദംബികാം.

രക്താംബരധാരിണിയും അലങ്കാരവിഭൂഷിതയുമായ ദേവിയെ സ്വപ്നത്തിൽ മറ്റു ചില ദിവസങ്ങളിലും രാജാവിനു ദർശിക്കാൻ കഴിഞ്ഞു.

24. വീക്ഷ്യ സ്വപ്നേ ച തൗ ദേവീം പ്രീതിയുക്തൗ ബഭൂവതുഃ
ജലാഹാരൈസ്തൃതീയേ തു സ്ഥിതൗ സംവത്സരേ തു തൗ

ദേവിയെ സ്വപ്നത്തിൽ കാണാൻ കഴിഞ്ഞതുകൊണ്ടുതന്നെ ഇരുവർക്കും സന്തോഷമായി. പിന്നീട് ഒരു വർഷം ജലംമാത്രം കുടിച്ചുകൊണ്ടായിരുന്നു, അവരുടെ തപസ്സ്.

25. ഏവം വർഷത്രയം കൃത്വാ തതസ്തൗ വൈശ്യപാർത്ഥിവൗ
ചക്രതുസ്തൗ തദാ ചിന്താം ചിത്തേ ദർശനലാലസൗ

ഇങ്ങനെ മൂന്നുവർഷം കഴിഞ്ഞപ്പോൾ ദേവീദർശനത്തിന് അത്യധികം ആഗ്രഹിക്കുന്ന ആ വൈശ്യനും രാജാവും മനസാ ഇങ്ങനെ ആലോചിച്ചു:

26. പ്രത്യക്ഷദർശനം ദേവ്യാ ന പ്രാപ്തം ശാന്തിദം നൃണാം
ദേഹത്യാഗം കരിഷ്യാവോ ദുഃഖിതൗ ഭൃശമാതുരൗ

മനുഷ്യർക്ക് ശാന്തി നൽകുന്ന ദേവിയുടെ പ്രത്യക്ഷദർശനം നമുക്ക് ഇതേവരെ ലഭിച്ചില്ലല്ലോ. അത്യന്തം സന്തപ്തരായ നമുക്ക് ഈ ശരീരം ത്യജിച്ചുകളയാം.

27. ഇതി സഞ്ചിന്ത്യ മനസാ രാജാ കുണ്ഡം ചകാര ഹ
ത്രികോണം സുസ്ഥിരം സൗമ്യം ഹസ്തമാത്രപ്രമാണതഃ

ഇങ്ങനെ ആലോചിച്ച്, രാജാവ്, മുഴം കൊണ്ട് അളന്ന് മുക്കോണായി ഉറപ്പുള്ള ഒരു കുണ്ഡം നിർമ്മിച്ചു.

28. സംസ്ഥാപ്യ പാവകം രാജാ തഥാ വൈശ്യോƒതി ഭക്തിമാൻ
ജൂഹാവാഗ്നൗ നിജം മാംസം ഛിത്വാ ഛിത്വാ പുനഃ പുനഃ

രാജാവ്, അതിൽ അഗ്നി ജ്വലിപ്പിച്ചു. അത്യന്തം ഭക്തനായ വൈശ്യനും അതുപോലെ ഒരു കുണ്ഡം നിർമ്മിച്ച് അഗ്നി ജ്വലിപ്പിച്ചു. രാജാവ് സ്വന്തം മാംസം അരിഞ്ഞരിഞ്ഞ് വീണ്ടും വീണ്ടും ഹോമിച്ചു.

**29. തഥാ വൈശ്യോ*f*പി ദീപ്തേ*f*ഗ്നൗ സ്വമാംസം പ്രാക്ഷിപത്തദാ**
**രുധിരേണ ബലിം ചാസ്യൈ ദദതുസ്തൗ കൃതോദ്യമൗ**

അതുപോലെ വൈശ്യനും ജ്വലിക്കുന്ന അഗ്നിയിൽ തന്റെ മാംസം അരിഞ്ഞ് ഹോമിച്ചു. രക്തംകൊണ്ട് ഉത്സാഹത്തോടെ അവർ ദേവിക്ക് തർപ്പണവും നടത്തി.

**30. തദാ ഭഗവതീ ദത്വാ പ്രത്യക്ഷം ദർശനം തയോഃ**
**പ്രാഹ പ്രീതിദരോദ്ഭ്രാന്തൗ ദൃഷ്ട്വാ തൗ ദുഃഖിതൗ ഭൃശം**

സന്തോഷ സംഭ്രമങ്ങളാൽ അത്യന്തം വിവശരായിരിക്കുന്ന അവർക്ക് പ്രത്യക്ഷദർശനം കൊടുത്തുകൊണ്ട് ദേവി അരുളിച്ചെയ്തു.

## ശ്രീ ദേവ്യുവാച

**31 .വരം വരയ ഭോ രാജൻ യത്തേ മനസി വാഞ്ഛിതം**
**തുഷ്ടാ*f*ഹം തപസാ തേദ്യ ഭക്തോ*f*സി ത്വം മതോ മമ**

രാജൻ, നീ മനസാ ആഗ്രഹിക്കുന്ന വരമെന്തോ അതുവരിച്ചു കൊള്ളുക. നിന്റെ തപസ്സുകൊണ്ട് ഞാനിപ്പോൾ സമ്പ്രീതയാണ്. നീ എനിക്ക് സമ്മതനായ ഭക്തൻ തന്നെ.

**32. വൈശ്യം പ്രാഹ തദാ ദേവീ പ്രസന്നാഹം മഹാമതേ**
**കിം തേ*f*ഭീഷ്ടം ദദാമ്യദ്യ പ്രാർത്ഥയാശു മനോഗതം**

ദേവി വൈശ്യനോടും പറഞ്ഞു: മഹാമതേ, ഞാൻ പ്രസന്നയാണ്. നിനക്ക് എന്താണോ അഭീഷ്ടം അതു ഞാൻ നൽകാം. മനസ്സിലുള്ളത് പ്രാർഥിച്ചോളൂ.

## വ്യാസ ഉവാച

**33. തച്ഛ്രുത്വാ വചനം രാജാ താമുവാച മുദാന്വിതഃ**
**ദേഹി മേ*f*ദ്യ നിജം രാജ്യം ഹതശത്രുബലം ബലാത്**

രാജാവ് അതുകേട്ടപ്പോൾ സന്തോഷത്തോടെ പറഞ്ഞു: ശത്രുക്കൾ കൈവശപ്പെടുത്തിയ രാജ്യം ശത്രുരഹിതമായി എനിക്കു തിരിയെ കിട്ടണം.

**34. തമുവാച തദാ ദേവീ ഗച്ഛ രാജൻ നിജം ഗൃഹം**
**ശത്രവഃ ക്ഷീണസത്വാസ്തേ ഗമിഷ്യന്തി പരാജിതാഃ**

രാജാവിനോടു ദേവി പറഞ്ഞു: രാജാവേ ഗൃഹത്തിലേക്കു പൊയ്ക്കൊള്ളൂ. ശത്രുക്കളിപ്പോൾ ക്ഷീണിതരാണ്. അവർ പരാജയപ്പെടും.

**35. മന്ത്രിണസ്തു സമാഗത്യ തേ പതിഷ്യന്തി പാദയോഃ**
**കുരു രാജ്യം മഹാഭാഗ നഗരേ സ്വം യഥാസുഖം.**

മന്ത്രിമാർ വന്ന് നിന്റെ കാൽക്കൽ കുമ്പിട്ടുകൊള്ളും. മഹാഭാഗ, സ്വപുരത്തിൽ ചെന്ന് യഥാസുഖം രാജ്യം വാണു കൊള്ളുക.

**36. കൃത്വാ രാജ്യം സുവിപുലം വർഷാണാമയുതം നൃപ**
**ദേഹാന്തേ ജന്മ സമ്പ്രാപ്യ സൂര്യാച്ച ഭവിതാ മനുഃ**

രാജാവേ, പതിനായിരം വർഷം രാജ്യം വാണശേഷം മരിച്ച്, സൂര്യപുത്രനായ മനുവായി അങ്ങ് വീണ്ടും ജനിക്കും.

### വ്യാസ ഉവാച

**37. വൈശ്യസ്തമപ്യുവാചേദം കൃതാഞ്ജലിപുടഃ ശുചിഃ**
**ന മേ ഗൃഹേണ കാര്യം വൈ ന പുത്രേണ ധനേന വാ**

വൈശ്യനും ശുദ്ധചിത്തനായി കൈ കൂപ്പിക്കോണ്ടു ദേവിയോടു പറഞ്ഞു; എനിക്ക് ഗൃഹംകൊണ്ട് എന്തുപ്രയോജനം? പുത്രനെക്കൊണ്ടും ധനം കൊണ്ടും എന്തു പ്രയോജനം?

**38. സർവ്വം ബന്ധകരം മാതഃസ്വപ്നവന്നശ്വരം സ്ഫുടം**
**ജ്ഞാനം മേ ദേഹി വിശദം മോക്ഷദം ബന്ധനാശനം**

അവയെല്ലാം ബന്ധനം ഉണ്ടാക്കുന്നവയാണ്. അമ്മേ, സ്വപ്നത്തെപ്പോലെ നശ്വരമാണെന്നു വ്യക്തം. ബന്ധത്തെ നശിപ്പിക്കുന്നതും മോക്ഷപ്രദവും ശുദ്ധവുമായ ജ്ഞാനം എനിക്ക് നൽകിയാലും.

**39. അസാരേഽസ്മിംശ്ച സംസാരേ മൂഢാ മജ്ജന്തി പാമരാഃ**
**പണ്ഡിതാഃ സന്തരന്തീഹ തസ്മാന്നേച്ഛന്തി സംസൃതിം**

നിസ്സാരമായ ഈ സംസാരത്തിൽ മുങ്ങുന്നത് അറിവില്ലാത്ത വിഡ്ഢികളാണ്. വിദ്വാന്മാർ അതു നീന്തിക്കടക്കാനാണ് ആഗ്രഹിക്കുന്നത്. അതുകൊണ്ട് അവർ സംസാരം ആഗ്രഹിക്കുന്നില്ല.

### വ്യാസ ഉവാച

**40. തദാകർണ്യ മഹാമായാ വൈശ്യം പ്രാഹ പുരഃസ്ഥിതം**
**വൈശ്യവര്യ തവ ജ്ഞാനം ഭവിഷ്യതി ന സംശയഃ**

അതുകേട്ട് മഹാമായാദേവി മുന്നിൽ നിൽക്കുന്ന വൈശ്യനോടു പറഞ്ഞു: വൈശ്യോത്തമ, നിനക്ക് ആത്മജ്ഞാനമുണ്ടാകും; സംശയിക്കേണ്ട.

**41. ഇതി ദത്വാ വരം താഭ്യാം തത്രൈവാന്തരധീയത**
**അദർശനം ഗതായാം തു രാജാ തം മുനിസത്തമം**

ഇങ്ങനെ അവർക്കിരുവർക്കും വരം നൽകിയിട്ട് ദേവി അവിടെത്തന്നെ അന്തർധാനം ചെയ്തു. ദേവി അന്തർധാനം ചെയ്തുകഴിഞ്ഞപ്പോൾ രാജാവ് ആ മുനിശ്രേഷ്ഠനെ,

**42. പ്രണമ്യ ഹയമാരുഹ്യ ഗമനായ മനോ ദധേ**
**തദൈവ തസ്യ സചിവാസ്തത്രാഗത്യ നൃപം പ്രജാഃ**

നമസ്കരിച്ചിട്ട്, കുതിരപ്പുറത്തുകയറി പോകാൻ ഒരുങ്ങി. ആ അവസരത്തിൽ അദേഹത്തിന്റെ മന്ത്രിമാരും പ്രജകളും അവിടെ എത്തി,

**43. പ്രണേമുർവിനയോപേതാസ്തമൂചുഃ പ്രാഞ്ജലിസ്ഥിതാഃ**
**രാജംസ്തേ ശത്രവഃ സർവ്വേ പാപാച്ച നിഹതാ രണേ**

അദ്ദേഹത്തെ നമസ്കരിച്ചു. കൈകൂപ്പികൊണ്ട് വിനായാന്വിതരായി അദേഹത്തോടു പറഞ്ഞു: രാജൻ, ദുഷ്ടന്മാരായ ശത്രുക്കളെല്ലാം യുദ്ധത്തിൽ കൊല്ലപ്പെട്ടു.

**44. രാജ്യം നിഷ്കണ്ടകം ഭൂപ കുരുഷ്വ പുരമാസ്ഥിതഃ**
**തച്ഛ്രുത്വാ വചനം രാജാ നത്വാ തം മുനിസത്തമം**

രാജ്യമിപ്പോൾ ശത്രുവിഹീനമാണ്. ഇനി പുരത്തിലെത്തി രാജ്യം ഭരിക്കാം. അതുകേട്ട മഹാരാജാവ് മുനിശ്രഷ്ഠനെ വണങ്ങിയിട്ട്,

45. ആപൃച്ഛ്യ നിര്യയൗ തത്ര മന്ത്രിഭിഃ പരിവാരിതഃ
സമ്പ്രാപ്യ ച നിജം രാജ്യം ദാരാൻ സ്വജനബാന്ധവാൻ

അദ്ദേഹത്തിന്റെ സമ്മതത്തോടെ മന്ത്രിമാരാൽ പരിസേവിതനായി സ്വന്തംരാജ്യത്തേക്കു പുറപ്പെട്ടു. അവിടെ ചെന്ന് ദാരങ്ങളെയും സ്വജനങ്ങളെയും ബന്ധുക്കളെയും ദർശിച്ചു.

46. ബുഭുജേ പൃഥിവീം സർവ്വാം തതഃ സാഗരമേഖലാം
വൈശ്യോഽപി ജ്ഞാനമാസാദ്യ മുക്തസംഗഃ സമന്തതഃ

പിന്നെ സാഗാരാന്തമുള്ള സകല ഭൂമിയുടെയും അധിപനായി വാണു. വൈശ്യനും ആത്മജ്ഞാനം നേടി, ഒന്നിലും ഒരു സംഗമില്ലാത്തവനായി,

47. കലാതിവാഹനം തത്ര മുക്തബന്ധശ്ചകാര ഹ
തീർത്ഥേഷു വിചരൻ ഗായൻ ഭഗവത്യാ ഗുണാനഥ

ഒന്നിനോടും ഒരു ബന്ധവുമില്ലാത്തവനായി പുണ്യസ്ഥലങ്ങളോരോന്നും സന്ദർശിച്ച് ദേവിയുടെ ഗുണഗണങ്ങൾ കീർത്തിച്ചുകൊണ്ട് കാലം നയിച്ചു.

48. ഏതത്തേ കഥിതം ദേവ്യാശ്ചരിതം പരമാദ്ഭുതം
ആരാധനഫലപ്രാപ്തിർ യഥാവദ്ഭൂ പവൈശ്യയോഃ

ദേവിയെ ആരാധിച്ച് രാജാവും വൈശ്യനും യഥായോഗ്യം ഫലം നേടിയ അദ്ഭുതകരമായ കഥ എന്റെ കഴിവിന് അനുസരിച്ച് ഞാൻ വർണ്ണിച്ചു.

49. ദൈത്യാനാം ഹനനം പ്രോക്തം പ്രാദുർഭാവസ്തഥാ ശുഭഃ
ഏവം പ്രഭാവാ സാ ദേവീ ഭക്താനാമഭയപ്രദാ

ദൈത്യന്മാരുടെ വധവും അതുപോലെ ദേവിയുടെ ആവിർഭാവവും വർണ്ണിച്ചു. ഇത്രത്തോളം പ്രഭാവമുള്ള ആ ദേവി, ഭക്തന്മാർക്ക് അഭയപ്രദയാണ്.

50. യ ശൃണോതി നരോ നിത്യമേതദാഖ്യാനമുത്തമം
സമ്പ്രാപ്നോതി നരഃസത്യം സംസാരസുഖമദ്ഭുതം

അത്യുത്തമമായ ഈ ആഖ്യാനം ആരാണോ നിത്യവും കേൾക്കുന്നത് അവൻ അദ്ഭുതകരമായ സംസാരസുഖം സത്യമായിട്ടും നേടും.

51. ജ്ഞാനദം മോക്ഷദം ചൈവ കീർത്തിദം സുഖദം തഥാ
പാവനം ശ്രവണാന്നൂനമേതദാഖ്യാനമദ്ഭുതം

അദ്ഭുതാവഹവും പാവനവുമായ ഈ കഥ കേട്ടൽ ജ്ഞാനവും മോക്ഷവും കീർത്തിയും സർവ്വസൗഖ്യങ്ങളും നേടാം.

52. അഖിലാർത്ഥപ്രദം നൃണാം സർവ്വധർമ്മസമാവൃതം
ധർമ്മാർത്ഥകാമമോക്ഷാണാം കാരണം പരമം മതം

സർവ്വധർമ്മങ്ങളും രഞ്ജിച്ചിട്ടുള്ള ഈ കഥ മനുഷ്യർക്ക് അഖിലാർത്ഥങ്ങളും നൽകും. ധർമ്മാർത്ഥകാമമോക്ഷങ്ങൾക്കു കാരണവുമാണ്.

## സൂത ഉവാച

53. ജനമേജയേന രാജ്ഞാഽസൗ പൃഷ്ടഃ സത്യവതീസുതഃ
ഉവാച സംഹിതാം ദിവ്യാം വ്യാസഃ സർവാർത്ഥതത്ത്വവിത്

ജനമേജയ മഹാരാജാവ് ചോദിച്ചപ്പോൾ സത്യവതീസുതനും സർവ്വാർത്ഥ തത്ത്വജ്ഞനുമായ വ്യാസൻ പറഞ്ഞതാണ് ദിവ്യമായ ഈ സംഹിത.

**54. ചരിതം ചണ്ഡികായാസ്തു ശുംഭദൈത്യവധാശ്രിതം**
**കഥയാമാസ ഭഗവാൻ കൃഷ്ണഃ കാരുണികോ മുനിഃ**
**ഇതി വഃ കഥിതഃ സാരഃ പുരാണാനാം മുനീശ്വരാഃ**

ശുംഭാസുരനിഗ്രഹം ഉൾക്കൊള്ളുന്ന ഈ ദേവീചരിത്രവും ഭഗവാൻ കൃഷ്ണദ്വൈപായനമഹർഷി കരുണയോടെ പറഞ്ഞതാണ്. ഇങ്ങനെ ഹേ മഹർഷീശ്വരന്മാരെ, പുരാണസാരം ഞാൻ നിങ്ങളോടു പറഞ്ഞു കഴിഞ്ഞു:

ഇതി ശ്രീദേവീഭാഗവതേ പഞ്ചമസ്കന്ധേ
പഞ്ചത്രിംശോ*f*ദ്ധ്യായഃ

**സമാപ്തോ*f*യം പഞ്ചമഃ സക്സ്ഥഃ**

# ശ്രീമദ്ദേവീ ഭാഗവതം

## ഷഷ്ഠഃ സ്കന്ധഃ

### പ്രഥമോ/ദ്ധ്യായഃ

**ഋഷയ ഊചുഃ**

1. സൂത സൂത മഹാഭാഗ മിഷ്ടം തേ വചനാമൃതം
ന തൃപ്താ സ്മോ വയം പീത്വാ ദ്വൈപായനകൃതം ശുഭം

മഹാഭാഗനായ സൂത, അങ്ങയുടെ വചനാമൃതം എത്ര മധുരം!ദ്വൈപായനോക്തമായ അതു കേട്ടിട്ടും ഞങ്ങൾക്ക് തൃപ്തി വന്നില്ല.

2. പുനസ്ത്വാം പ്രഷ്ടുമിച്ഛാമഃ കഥാം പൗരാണികീം ശുഭാം
വേദേ/പി കഥിതാം രമ്യാം പ്രസിദ്ധാം പാപനാശിനീം

വേദങ്ങളിൽത്തന്നെ വിസ്തരിച്ചുള്ള രമ്യവും പാപവിനാശകവുമായത്ആ പൗരാണിക കഥ ഇനിയും പറയാൻ അങ്ങയോടു ഞങ്ങൾ അപേക്ഷിക്കുന്നു.

3. വൃത്രാസുര ഇതി ഖ്യാതോ വീര്യവാൻ ത്വഷ്ടുരാത്മജഃ
സ കഥം നിഹതഃ സംഖ്യേ വാസവേന മഹാത്മനാ

ത്വഷ്ടാവിന്റെ വീരനായ പുത്രനായിരുന്നുവല്ലോ വിഖ്യാതനായ വൃത്രൻ.മഹാത്മാവായ ദേവേന്ദ്രൻ അദ്ദേഹത്തെ യുദ്ധത്തിൽ നിഗ്രഹിച്ചത് എങ്ങനെ?

4. ത്വഷ്ടാ വൈ സുരപക്ഷീയസ്തത്പുത്രോ ബലവത്തരഃ
ശക്രേണ ഘാതിതഃ കസ്മാദ് ബ്രഹ്മയോനിർ മഹാബലഃ

ത്വഷ്ടാവ് സുരപക്ഷത്തുള്ളവനാണ്. അദ്ദേഹത്തിന്റെ പുത്രനോ, അത്യന്തംബലവാൻ.ബലവാനായ ആ ബ്രാഹ്മണനെ ദേവേന്ദ്രൻ കൊന്നതിന് എന്താണ് കാരണം?

5. ദേവാഃ സത്വഗുണോത്പന്നാ മാനുഷാ രാജസാ സ്മൃതാഃ
തിര്യഞ്ചസ്താമസാഃ പ്രോക്താഃ പുരാണാഗമവാദിഭിഃ

ദേവന്മാർ സത്വഗുണജാതരും മനുഷ്യർ രാജസരും തിര്യക്കുകൾതാമസരുമാണെന്ന് പുരാണങ്ങളും വേദങ്ങളും അറിയാവുന്നവർ പറയുന്നു.

6. വിരോധോ/ത്ര മഹാൻ ഭാതി നൂനം ശതമഖേന ഹ
ഛലേന ബലവാൻ വൃത്രഃ ശക്രേണ വിനിപാതിതഃ

ത്വഷ്ടാവിന്റെ പുത്രനായ ആ വീരനെ ശതമഖനായ ദേവേന്ദ്രൻ വ്യാജമായികൊന്നു എന്നത് വളരെ വിരോധമായി തോന്നുന്നു.

7. വിഷ്ണുഃ പ്രേരയിതാ തത്ര സ തു സത്വധരഃ പരഃ
പ്രവിഷ്ടഃ പവിമധ്യേ സ ഛദ്മനാ ഭഗവാൻ പ്രഭുഃ

വിഷ്ണുവാണ് അതിനു പ്രേരിപ്പിച്ചത്.അദ്ദേഹമാകട്ടെ അത്യന്തം സത്യമൂർത്തിയും. പ്രഭുവുമായ ആ ഭഗവാൻ കളവായി വജ്രായുധത്തിൽകടന്നു കൂടി.

8. സന്ധിം വിധായ സ ഹ്യേവം മന്ത്രിതോ/സൗ മഹാബലഃ
ഹരിഭ്യാം സത്യമുത്സൃജ്യ ജലഫേനേന ശാതിതഃ

മഹാബലവാനായ അവനോട് ആലോചിച്ചു സന്ധിചെയ്തു. എന്നിട്ടും അവനെ ഹരിയും ശുക്രനും കൂടി ചേർന്ന് കളവായി വെള്ളത്തിലെ നുര കൊണ്ട് വീഴ്ത്തുകയായിരുന്നുവല്ലോ.

9. കൃതമിന്ദ്രേണ ഹരിണാ കിമേതത്സൂത സാഹസം
മഹാന്തോ/പിച മോഹേന വഞ്ചിതാഃ പാപബുദ്ധയഃ

ഇന്ദ്രനും ഹരിയും ചെയ്തത്, ഹേ സൂത, കടുംകൈയല്ലേ?മഹാൻമാർ പോലും മോഹത്താൽ വഞ്ചിക്കപ്പെടുന്നു. പാപബുദ്ധികളും

10. അന്യായവർത്തിനോ/ തൃർത്ഥം ഭവന്തി സുരസത്തമാഃ
സദാചാരേണ യുക്തേന ദേവാഃ ശിഷ്ടത്വമാഗതാഃ

അങ്ങേ അറ്റം അന്യായം ചെയ്യുന്നവരുമായിത്തീരുന്നു, ദേവന്മാരും. സദാചാരമുള്ളതു കൊണ്ടാണ് ദേവന്മാർ ശിഷ്ടന്മാരാകുന്നതു.

11. ഏവം വിശിഷ്ട ധർമ്മേണ ശിഷ്ടത്വം കീദൃശം പുനഃ
ഹത്വാ വൃത്രം തു വിശ്വസ്തം ശക്രേണ ഛദ്മനാ പുനഃ

ഇത്തരം നിന്ദ്യകർമ്മം ചെയ്താൽ ശിഷ്ടത്വം എങ്ങനെ ഉണ്ടാവും?വിശ്വസ്തനായ പുത്രനെ വാസവൻ ഇങ്ങനെ വഞ്ചിച്ചുകൊല്ലുകയാൽ

12. പ്രാപ്തം പാപഫലം നോ വാ ബ്രഹ്മഹത്യാസമുദ്ഭവം
കിംച ത്വയാ പുരാ പ്രോക്തം വൃത്രാസുരവധഃ കൃതഃ

ബ്രഹ്മഹത്യയിൽ നിന്നുണ്ടായ പാപഫലം ദേവേന്ദ്രന് അനുഭവിക്കേണ്ടി വന്നില്ലേ? കൂടാതെ നേരത്തേ അങ്ങ് പറഞ്ഞല്ലോ വൃത്രാസുരനെ വധിച്ചത്,

13. ശ്രീദേവ്യാ ഇതി തച്ചാപി ചിത്തം മോഹയതീഹ നഃ

ശ്രീദേവിയാണെന്ന്, അതും ഞങ്ങളുടെ മനസ്സിനെ ഇപ്പോൾ സംശയഗ്രസ്തമാ ക്കുന്നുണ്ട്.

**സൂത ഉവാച**

ശൃണ്വന്തു മുനയോ വൃത്തം വൃത്രാസുരവധാശ്രയം

മഹർഷിമാരേ, വൃത്രാസുരനെ വധിച്ച കഥ കേട്ടുകൊൾവിൻ

14. യഥേന്ദ്രേണ ച സമ്പ്രാപ്തം ദുഃഖം ഹത്യാസമുദ്ഭവം
ഏവമേവ പുരാ പൃഷ് ടോ വ്യാസഃ സത്യവതീസുതഃ

ബ്രഹ്മഹത്യമൂലം ദേവേന്ദ്രനു പാപമുണ്ടാകുന്നതും ഞാൻപറയാം.ഈ ചോദ്യം തന്നെ പണ്ട് സത്യവതീസുതനോട് ജനമേജയനും ചോദിയ്ക്കുകയുണ്ടായി.

15. പാരീക്ഷിതേന രാജ്ഞാ/പി സ യദാഹ ച തദ്ബ്രുവേ

പരീക്ഷിത്തിന്റെ പുത്രനായ അദ്ദേഹത്തോട് വ്യാസൻ അന്നു് പറഞ്ഞത്ഞാനും നിങ്ങളോട് പറയാം.

**ജനമേജയ ഉവാച**

കഥം വൃത്രാസുരഃ പൂർവ്വം ഹതോ മഘവതാ മുനേ

മുനേ, പണ്ട് ശക്രൻ വൃതാസുരനെ എങ്ങനെയാണ് കൊന്നത്?

16. **സഹായം വിഷ്ണുമാസാദ്യ ഛദ്മനാ സാത്വികേന ഹ**
**കഥം ച ദേവ്യാ നിഹതോ ദൈത്യോ*f*സൗ കേന ഹേതുനാ**

വിഷ്ണുവിന്റെ സഹായത്തോടെ സത്വമൂർത്തിയായ ദേവേന്ദ്രൻ ഈ അസുരനെ ചതിച്ചു കൊല്ലുകയായിരുന്നെന്നും അതല്ല, ദേവി കൊല്ലുകയായിരുന്നെന്നും പറയാൻ എന്താണ് കാരണം?

17. **കഥമേകവധോ ദ്വാഭ്യാം കൃതഃ സ്യാന്മുനിപുംഗവ**
**തദേതത് ശ്രോതുമിച്ഛാമി പരം കൗതൂഹലം ഹി മേ**

ഹേ മുനി ശ്രേഷ്ഠ, ഒരാളെ രണ്ടു പേർ കൊന്നു എന്ന് എങ്ങനെ പറയും? ആ കഥ കേൾക്കാൻ എനിക്ക് വളരെ കൗതുകമുണ്ട്.

18. **മഹതാം ചരിതം ശൃണ്വൻ കോ വിരജ്യേത മാനവഃ**
**കഥയാംബാവൈഭവം ത്വം വൃത്രാസുരവധാശ്രിതം**

മഹാത്മാക്കളുടെ കഥ കേട്ടാൽ ഏതു മനുഷ്യർക്കാണ് മതിവരുന്നത്? വൃത്രാസുരവധത്തോട് ബന്ധപ്പെട്ട അംബികയുടെ വൈഭവം അങ്ങ് വർണ്ണിച്ചാലും.

## വ്യാസ ഉവാച

19. **ധന്യോ*f*സി രാജംസ്തവ ബുദ്ധിരീദൃശീ**
**ജാതാ പുരാണശ്രവണേ*f*തിസാദരാ**
**പീത്വാ*f*മൃതം ദേവവരാസ്തു സർവ്വഥാ**
**പാനേ വിതൃഷ്ണാഃ പ്രഭവന്തി വൈ പുനഃ**

പുരാണ കഥാശ്രവണത്തിൽ ഇത്രത്തോളം ആദരബുദ്ധി ഉണ്ടായതിൽ അങ്ങ് ധന്യൻ തന്നെ. അമൃതം സദാ പാനം ചെയ്യുന്നവരാണ് ദേവോത്ത മന്മാർ എങ്കിലും അവർക്കതിൽ തീരെ ആഗ്രഹമില്ല.

20. **ദിനേ ദിനേ തേ*f*ധിക ഭക്തി ഭാവഃ**
**കഥാസു രാജൻ മഹനീയ കീർത്തേ**
**ശ്രോതാ യദൈകപ്രവണഃ ശൃണോതി**
**വക്താ തദാ പ്രീതമനാ ബ്രവീതി**

ഉൽകൃഷ്ടകീർത്തി നേടിയ രാജാവേ, അങ്ങേയ്ക്ക് കഥാശ്രവണത്തിലുള്ള ഭക്തി നാൾതോറും വർദ്ധിച്ചു വരുന്നുണ്ട്. കേൾക്കുന്നവന് ഏകാഗ്രത കൂടുമ്പോൾ വക്താവിന് പറയാനുള്ള താൽപര്യവും വർദ്ധിക്കുമല്ലോ.

21. **യുദ്ധം പുരാ വാസവവൃത്രയോർ യദ്**
**വേദേ പ്രസിദ്ധം ച തഥാ പുരാണേ**
**ദുഃഖം സുരേന്ദ്രേണ തഥൈവ ലബ്ധം**
**ഹത്വാ രിപും ത്വാഷ്ട്രമപാപമേവ**

പണ്ടേ വേദപ്രസിദ്ധവും അതുപോലെ പുരാ ണപ്രസിദ്ധവുമാണ് വാസവവൃ ത്രയുദ്ധം. പാപരഹിതനായ വൃത്രനെ വധിച്ച് ദേവേന്ദ്രൻ ദുഃഖം സമ്പാദിച്ചു എന്നതും അതുപോലെ പ്രസിദ്ധമാണ്.

22. **ചിത്രം കിമത്ര നൃപതേ ഹരിവജ്രഭൂദ്ഭ്യാം**
**യച്ഛദ്മനാ വിനിഹത സ്ത്രിശിരോ*f*ഥ വൃത്രഃ**
**മായാബലേന മുനയോ*f*പി വിമോഹിതാസ് തേ**
**ചക്രുശ്ച നിന്ദ്യമനിശം കില പാപഭീതാഃ**

രാജാവേ, ചക്രായുധനും വജ്രായുധനും ചേർന്ന് ത്രിശിരസ്സിനെയും പിന്നെ ചതിയിൽ വൃത്രാസുരനെയും കൊന്നതിൽ എന്താണ് അത്ഭുതം? അത്യധികം പാപഭീതിയുള്ള മുനിമാർ പോലും മായാബലത്താൽ മോഹിതരായി പല നിന്ദ്യകർമ്മങ്ങളും ചെയ്തിട്ടുണ്ടല്ലോ.

23. വിഷ്ണുഃ സദൈവ കപടേന ജഘാന ദൈത്യാൻ
സത്വാത്മമൂർത്തിരപി മോഹമവാപ്യ കാമം
കോന്യോ/സ്തി താം ഭഗവതീം മനസാ/പി ജേതും
ശക്തഃ സമസ്തജനമോഹകരീം ഭവാനീം

സത്വ ഗുണ പ്രധാനനായ വിഷ്ണുപോലും മോഹവിവശനായിട്ടാണ് ചതിവിൽ ദൈത്യന്മാരെ നിരന്തരം കൊല്ലുന്നത്. സമസ്തജനങ്ങളെയുംമോഹിപ്പിയ്ക്കുന്ന ഭഗവതിയായ ആ ഭവാനിയെ ജയിക്കുമെന്ന് ആലോചിക്കാൻ പോലും കഴിവുള്ള ആരെങ്കിലും വേറെ ഉണ്ടോ?

24. മത്സ്യാദിയോനിഷു സഹസ്രയുഗേഷു സദ്യഃ
സാക്ഷാദ്ഭവത്യപി യഥാ വിനിയോജിതോ/ത്ര
നാരായണോ നരസഖോ ഭഗവാനനന്തഃ
കാര്യം കരോതി വിഹിതാവിഹിതം കദാചിത്

മത്സ്യാദിയോനികളിലായി അനേകം യുഗങ്ങളിൽ അവതാരമെടുത്ത് നരസ ഖനും അനന്തനുമായ നാരായണൻ വിഹിതവും ചിലപ്പോൾ അവിഹിതവുമായ കർമ്മങ്ങൾ ചെയ്യുന്നത് ആരു ടെ നിയോഗം മൂലമാണ്?

25. ദേഹം ധനം ഗൃഹമിദം സ്വജനാ മദീയം
പുത്രാഃ കളത്രമിതി മോഹമുപേത്യ സർവ്വഃ
പുണ്യം കരോത്യഥ ച പാപചയം കരോതി
മായാ ഗുണൈരതിബലൈർ വികലീകൃതോ യത്

എന്റെ ദേഹം, എന്റെ ധനം എന്റെ വീട്, എന്റെ ബന്ധുക്കൾ, എന്റെപുത്രന്മാർ, എന്റെ ഭാര്യ എന്നിങ്ങനെ നാനാമോഹങ്ങളോടെ എല്ലാവരും അതിശക്തമായ മായയാൽ വിമോ ഹിതരായി പുണ്യം ചെയ്യുകയോ പാപം വലിച്ചു കൂട്ടുകയോ ചെയ്യുന്നു.

26. ന ജാതു മോഹം ക്ഷപിതും നരഃ ക്ഷമഃ
കശ്ചിദ്ഭവേദ് ഭൂപ പരാവരാർത്ഥവിത്
വിമോഹിതസ്തൈ സ്ത്രിഭിരേവ മൂലതോ
വശീകൃതാത്മാ ജഗതീതലേ ഭൃശം

മോഹ ത്തെ അടക്കാൻ മനുഷ്യന് കഴിവില്ല-അതായത് കാരണവും കാര്യവും വേർതിരിച്ചറിഞ്ഞ് മോഹ ത്തെ ശമിപ്പിക്കാൻ കഴിവുള്ള ഒരുവനും ഒരിക്കലും ഉണ്ടാവുന്നില്ല. ലോകത്തു സകല ജീവജാലങ്ങളും ആ ത്രിഗുണാത്മികയായ മായയാൽ വശീകൃതരാണ്.

27. അഥ തൗ മായയാ വിഷ്ണുവാസവൗ മോഹിതൗ ഭൃശം
ജഘ്നതുഃ ഛദ്മനാ വൃത്രം സ്വാർത്ഥസാധനതത്പരൗ

വിഷ്ണുവും വാസവനും ആ മായാവിമോഹിതരായതുകൊണ്ട് സ്വാർത്ഥതാത്പര്യത്തിനു വേണ്ടി വൃത്രനെ ചതിച്ചു കൊന്നു.

28. തദഹം സമ്പ്രവക്ഷ്യാമി വൃത്താന്തമവനീപതേ
കാരണം പൂർവ്വവൈരസ്യ വൃത്ര വാസവയോർ മിഥഃ

രാജാവേ, വൃ ത്രനും വാസ വനും തമ്മിൽ വൈരമുണ്ടാവാൻ പണ്ടേ ഒരു കാരണമുണ്ട്. ആ കഥ ഞാൻ അങ്ങയോട് പറയാം.

**29. ത്വഷ്ടാ പ്രജാപതിർഹ്യാസീദ്ദേവ ശ്രേഷ് ഠോ മഹാതപാഃ**
**ദേവാനാം കാര്യകർത്താ ച നിപുണോ ബ്രാഹ്മണപ്രിയഃ**

മഹാതപസ്വിയും ദേവ ശ്രേഷ്ഠനുമായ ത്വഷ്ടാവ് പ്രജാപ തിയായിരുന്നു. ബ്രാഹ്മണ പ്രിയനും ദേവകാര്യം നിർവ്വഹിക്കുന്നവനും സമർത്ഥനുമായിരുന്നു അദ്ദേഹം.

**30. സ പുത്രം വൈ ത്രിശിരസമിന്ദ്രദ്വേഷാത്കിലാസൃജത്**
**വിശ്വരൂപേതി വിഖ്യാതം നാമ്നാ രൂപേണ മോഹനം**

ഇന്ദ്രനോടുള്ള വിദ്വേഷം നിമിത്തം അദ്ദേഹം ത്രിശിരസ്സ് എന്ന ഒരുപുത്രനെ ജനിപ്പിച്ചു. പേരുകൊണ്ടും മോഹനമായ രൂപം കൊണ്ടും അവൻ വിശ്വരൂപനെന്ന് പ്രസിദ്ധനായി.

**31. ത്രിഭിഃ സ വദനൈഃ ശ്രേഷ് ഠൈർവ്യരോചത മനോഹരൈഃ**
**ത്രിഭിർ ഭിന്നാനി കാര്യാണി മുഖൈഃ സമകരോന്മുനിഃ**

ശ്രേഷ്ഠങ്ങളും മനോഹരങ്ങളുമായ മൂന്ന് മുഖങ്ങളുണ്ടായിരുന്നു അദ്ദേഹത്തിന്. മൂന്ന് മുഖങ്ങൾ കൊണ്ടും വ്യത്യസ്തകർമ്മങ്ങളാണ് ആ മുനി ഒരേ സമയം ചെയ്തു കൊണ്ടിരുന്നത്.

**32. വേദാനേകേന സോ/ധീതേ സുരാം ചൈകേന സോ/പിബത്**
**തൃതീയേന ദിശഃ സർവാ യുഗപച്ച നിരീക്ഷതേ**

ഒരു മുഖം കൊണ്ട് അദ്ദേഹം വേദം ചൊല്ലുമ്പോൾ മറ്റൊരു മുഖം കൊണ്ട് സുരാപാനം ചെയ്യും. മൂന്നാമത്തേതുകൊണ്ട് സകലദിക്കുകളേയും ഒന്നിച്ച് നിരീക്ഷിക്കും.

**33. ത്രിശിരാ ഭോഗമുത്സൃജ്യ തപശ്ചക്രേ സുദുഷ്കരം**
**തപസ്വീ സ മൃദുർദാന്തോ ധർമ്മമേവ സമാശ്രിതഃ**

ആ ത്രിശിരസ്സ് ഭോഗങ്ങളെല്ലാം വെടിഞ്ഞ് അത്യന്തം ദുഷ്ക്കരമായ തപസ്സുചെയ്തു. തപസ്വിയായ അദ്ദേഹം മൃദുവും ജിതേന്ദ്രിയനുമായി ധർമ്മത്തെത്തന്നെ സമാശ്രയിച്ചു.

**34. പഞ്ചാഗ്നി സാധനം കാലേ പാദപാഗ്ര നിവേശനം**
**ജലമദ്ധ്യേ നിവാസം ച ഹേമന്തേ ശിശിരേ തഥാ**

വേനൽക്കാലത്ത് പഞ്ചാഗ്നി മദ്ധ്യത്തിലിരിക്കുക, മരക്കൊമ്പിൽ കയറിയിരിക്കുക, ഹേമന്തശിശിരങ്ങളിൽ ജലത്തിലിരിക്കുക, എന്നിങ്ങനെ ചെയ്തും.

**35. നിരാഹാരോ ജിതാത്മാ/സൗ ത്യക്തസർവ്വപരിഗ്രഹഃ**
**തപശ്ചചാര മേധാവീ ദുഷ്കരം മന്ദബുദ്ധിഭിഃ**

നിരാഹാരനും ജിതേന്ദ്രിയനുമായി സർവ്വസംഗങ്ങളും വെടിഞ്ഞും മേധാവിയായ അദ്ദേഹം മന്ദബുദ്ധികൾക്കു ചെയ്യാനാവാത്ത ദുഷ്ക്കരമായ തപസ്സു ചെയ്തു.

**36. തം ച ദൃഷ്ട്വാ തപസ്യന്തം ഖേദമാപ ശചീപതിഃ**
**വിഷാദമഗമത്തത്ര ശക്രോ/യം മാസ്മഭൂദിതി**

അങ്ങനെ തപസ്സു ചെയ്യുന്ന വിശ്വരൂപനെ കണ്ടപ്പോൾ ദേവേന്ദ്രനു ഖേദമുണ്ടായി. ഇവൻ ദേവേന്ദ്രനാകാതിരിക്കുന്നത് എങ്ങനെ എന്നാലോചിച്ചാണ് ഇന്ദ്രൻ വിഷാദിച്ചത്.

**37. ദൃഷ്ട്വാ തസ്യ തപോ വീര്യം സത്യം ചാമിതതേജസഃ**
**ചിന്താം ച മഹതീം പ്രാപ ഹ്യനിശം പാകശാസനഃ**

അമിത തേജസ്വിയായ അദ്ദേഹത്തിന്റെ തപസ്സും വീര്യവും സത്യവും കണ്ടിട്ട് വാസവൻ അത്യധികമായ ചിന്തയിലാണ്ടു.

38. വിവർദ്ധമാനസ്ത്രിശിരാ മാമയം ശാതയിഷ്യതി
നോപേക്ഷ്യഃ സർവ്വഥാ ശത്രുർ വർദ്ധമാനബാലോ ബുധൈഃ

തപോബലം വർദ്ധിച്ചു വരുന്ന ഇവൻ എന്നെ നശിപ്പിക്കും. ബലം വർദ്ധിച്ചുകൊണ്ടിരിയ്ക്കുന്ന ശത്രുവിനെ അറിവുള്ളവർ കണ്ടില്ലെന്നു വയ്ക്കരുത്.

39. തസ്മാദുപായഃ കർത്തവ്യസ്തപോനാശായ സാമ്പ്രതം
കാമസ്തു തപതാം ശത്രുഃ കാമാന്നശ്യതി വൈ തപഃ

അതുകൊണ്ട് ഇവന്റെ തപസ്സു മുടക്കാനുള്ള ഉപായമെന്തെങ്കിലും ഉടനെ കണ്ടെത്തണം. കാമദേവനാണ് തപസ്സുചെയ്യുന്നവരുടെ ശത്രു. കാമത്താൽ തപസ്സ് നശിക്കും.

40. തഥൈവാദ്യ പ്രകർത്തവ്യം ഭോഗാസക്തോ ഭവേദ്യഥാ
ഇതി സഞ്ചിന്ത്യ മനസാ ബുദ്ധിമാൻ ബലമർദ്ദനഃ

അവനെ ഭോഗാസക്തനാക്കുംവണ്ണം വല്ലതും ഉടനെ ചെയ്യണം. ഇങ്ങനെ ആലോചിച്ച് ബുദ്ധിമാനും ശത്രുബലസംഹർത്താവുമായ വാസവൻ,

41. ആജ്ഞാപയത് സോ/പ്സരസഃ ത്വാഷ്ട്രപുത്ര പ്രലോഭനേ
ഉർവശീം മേനകാം രംഭാം ഘൃതാചീം ച തിലോത്തമാം

ത്രിശിരസ്സിനെ പ്രലോഭിപ്പിക്കാനായി ഉർവ്വശി, മേനക, രംഭ, ഘൃതാചി തിലോത്തമ തുടങ്ങിയ അപ്സരസ്സുകളോട് ആജ്ഞാപിച്ചു.

42 സമാഹൂയാബ്രവീച്ഛക്രസ്താസ്താദാ രൂപഗർവിതാഃ
പ്രിയം കുരുദ്ധ്വം മേ സർവാഃ കാര്യേ/ദ്യ സമുപസ്ഥിതേ

രൂപസൗന്ദര്യത്താൽ ഗർവിതകളായ അവരെ വിളിച്ച് ശക്രൻ പറഞ്ഞു: ഈ വിഷമഘട്ടത്തിൽ നിങ്ങൾ എല്ലാം എനിക്ക് ഇഷ്ടമായിട്ടുള്ളതു ചെയ്യണം.

43. യതോ മേ/ദ്യ മഹാൻ ശത്രുഃ തപസ്തപതി ദുർജയഃ
കാര്യം കുരുത ഗച്ഛധ്വം പ്രലോഭയത മാ ചിരം

എന്തെന്നാൽ എന്റെ ഒരു അജയ്യനായ ശത്രു ഇപ്പോൾ കഠിനമായ തപസ്സിലേർപ്പെട്ടിരിക്കുകയാണ്. കാര്യസാധ്യത്തിനായി നിങ്ങൾഉടനെ പോയി അവനെ പ്രലോഭിപ്പിക്കണം.

44. ശൃംഗാരവേഷൈർ വിവിധൈഃ ഹാവൈർദേഹസമുദ്ഭവൈഃ
പ്രലോഭയത ഭദ്രം വഃ ശമയധ്വം ജ്വരം മമ

ശൃംഗാരാനുഗുണമായ വേഷങ്ങൾകൊണ്ടും ശരീരജന്യമായ നാനാഹാവങ്ങൾ കൊണ്ടും നിങ്ങൾ അവനെ പ്രലോഭിപ്പിക്കണം. നിങ്ങൾക്ക് നന്മ വരട്ടെ. അങ്ങനെ എന്റെ ഉൾത്താപം ശമിപ്പിക്കിൻ.

45. അസ്വസ്ഥോ/ഹം മഹാഭാഗാഃ തസ്യ ജ്ഞാത്വാ തപോബലം
ബലവാനാസനം മേ/ദ്യ ഗ്രഹീഷ്യത്യവിളംബിതഃ

മഹാഭാഗകളേ, അവന്റെ തപോബലത്തെക്കുറിച്ച് അറിഞ്ഞ് ഞാൻ വളരെ അസ്വസ്ഥനായിരിക്കുന്നു. ശക്തനായ അവൻ അധികം വൈകാതെ എന്റെ സിംഹാസനം തട്ടിയെടുക്കും.

46. ഭയം മേ സമുപായാതം ക്ഷിപ്രം നാശയതാബലാഃ
ഉപകുർവന്തു സഹിതാഃ കാര്യേ/ദ്യ സമുപസ്ഥിതേ

അബലകളേ, എന്നെ പിടികൂടിയിരിക്കുന്ന ഈ ഭയം നിങ്ങൾ ഇപ്പോൾത്തന്നെ തീർത്തുതരണം. ഈ വിഷമഘട്ടത്തിൽ നിങ്ങൾ ഒത്തുചേർന്ന് എന്നെ സഹായിക്കണം.

47. തച്ഛ്രുത്വാ വചനം നാര്യ ഊചുസ്തം പ്രണതാഃ പുരഃ
മാ ഭയം കുരു ദേവേശ യതിഷ്യാമഃ പ്രലോഭനേ

അതുകേട്ട അപ്സരസ്സുകൾ അദ്ദേഹത്തിന്റെ മുമ്പിൽ നമസ്കരിച്ചുകൊണ്ടു പറഞ്ഞു: ദേവേശ, അങ്ങു ഭയപ്പെടേണ്ട. പ്രലോഭിപ്പിക്കാൻ ഞങ്ങൾ ശ്രമിക്കാം.

48. യഥാ ന സ്യാദ്ഭയം തസ്മാത്തഥാ കാര്യം മഹാദ്യുതേ
നൃത്യഗീതവിഹാരൈശ്ച മുനേസ്തസ്യ പ്രലോഭനേ

അങ്ങേയ്ക്ക് ഭയം ഉണ്ടാവാതിരിക്കുമാറു വേണ്ടതു ചെയ്യാം. ആ മുനിയെ പ്രലോഭിപ്പിക്കാനുള്ള നൃത്തം,ഗീതം,വിഹാരം,

49. കടാക്ഷൈരംഗഭേദൈശ്ച മോഹയിത്വാ മുനിം വിഭോ
ലോലുപം വശമസ്മാകം കരിഷ്യാമോ നിയന്ത്രിതം

കടാക്ഷം, അംഗവിക്ഷേപങ്ങൾ എന്നിവകൊണ്ടെല്ലാം പ്രലോഭിപ്പിച്ച് ഭോഗാസക്തനാക്കി ഞങ്ങളുടെ വശത്താക്കാം.

## വ്യാസ ഉവാച

50. ഇത്യാഭാഷ്യ ഹരിം നാര്യോ യയുസ്ത്രിശിരസോഽന്തികം
കുർവന്ത്യോ വിവിധാൻ ഭാവാൻ കാമശാസ്ത്രോചിതാനപി

ഇങ്ങനെ ഇന്ദ്രനോടു പറഞ്ഞിട്ട് അപ്സരസ്സുകൾ കാമശാസ്ത്രോചിതങ്ങളായ വിവിധ കാമഭാവങ്ങൾ പ്രകടിപ്പിച്ചുകൊണ്ട് ത്രിശിരസ്സിന്റെ സമീപത്തെത്തി.

51. ഗായന്ത്യസ്താലഭേദൈസ്താ നൃത്യന്ത്യഃ പുരതോമുനേഃ
തം പ്രലോഭയിതും ചക്രുർനാനാഭാവാൻ വരാംഗനാഃ

ആ വാരസ്ത്രീകൾ മുനിയുടെ മുമ്പിൽനിന്ന് അദ്ദേഹത്തെ പ്രലോഭിപ്പിക്കാനായി വിവിധതാളങ്ങളോടെ പാടിയും ആടിയും നാനാഭാവങ്ങൾ പ്രകടിപ്പിച്ചു.

52. നാപശ്യത്സ തപോരാശിരംഗനാനാം വിഡംബനം
ഇന്ദ്രിയാണി വശേ കൃത്വാ മൂകാന്ധബധിരഃ സ്ഥിതഃ

ആ തപോനിധി അപ്സരസ്സുകളുടെ പ്രകടനമൊന്നും കണ്ടില്ല. ഇന്ദ്രിയങ്ങളെ അടക്കി മൂകനെപ്പോലെയും അന്ധനെപ്പോലെയും ബധിരനെപ്പോലെയും സ്ഥിതിചെയ്തു.

53. ദിനാനി കതിചിത്തസ്ഥുർനാര്യസ്തസ്യാശ്രമേ വരേ
കുർവന്ത്യോ ഗാനനൃത്യാനി പ്രപഞ്ചാനതി മോഹനാൻ

ഏതാനും ദിവസം ആ അപ്സരസ്സുകൾ ലോകത്തെ മോഹിപ്പിക്കുമാറ് നൃത്തഗാനാദികളിൽ ഏർപ്പെട്ട് അദ്ദേഹത്തിന്റെ ശ്രേഷ്ഠമായ ആ ആശ്രമത്തിൽ ചുറ്റിപ്പറ്റി നിന്നു.

54. ന ചചാല യദാ കാമം ധ്യാനാച്ച ത്രിശിരാ മുനിഃ
പരാവൃത്യ തദാ ദേവ്യഃ പുനഃ ശക്രമുപസ്ഥിതാഃ

ത്രിശിരസ്സ് ധ്യാനത്തിൽനിന്നു വ്യതിചലിക്കുന്നില്ലെന്നു കണ്ടപ്പോൾ ആ വരാംഗനകൾ പിന്തിരിഞ്ഞ് വീണ്ടും ശക്രന്റെ സന്നിധിയിലെത്തി.

55. കൃതാഞ്ജലിപുടാഃ സർവാ ദേവരാജമഥാബ്രുവൻ
ശ്രാന്താദീനാ ഭയത്രസ്താ വിവർണ്ണവദനാ ഭൃശം

ക്ഷീണിതരും ദീനരും ഭയത്രസ്തരും വിവർണവദനകളുമായ അവരെല്ലാം കൈകൂപ്പിക്കൊണ്ട് ദേവരാജാവിനോടു പറഞ്ഞു:

56. ദേവദേവ മഹാരാജ യത്നശ്ച പരമഃ കൃതഃ
ന ച ശക്യോ ദുരാധർഷോ ധൈര്യാച്ചാലയിതും വിഭോ

വിഭുവും ദേവദേവനുമായ മഹാരാജാവേ, ഞങ്ങൾ പരമാവധി ശ്രമിച്ചു. ധൈര്യം കെടുത്താൻ വയ്യാത്തവണ്ണം ഇളക്കമറ്റവനാണ് അദ്ദേഹം.

57. ഉപായോ*f*ന്യഃ പ്രകർത്തവ്യഃ സർവഥാ പാകശാസന
നാസ്മാകം ബലമേതസ്മിൻ താപസേ വിജിതേന്ദ്രിയേ

ദേവേശ, മറ്റെന്തെങ്കിലും ഉപായം കണ്ടെത്തിയേ കഴിയൂ. വിജിതേന്ദ്രിയനായ ഈ താപസനെ ജയിക്കാൻ ഞങ്ങൾക്കു ശക്തി പോരാ.

58. ദിഷ്ട്യാ വയം ന ശപ്താഃ സ്മ യദനേന മഹാത്മനാ
മുനിനാ വഹ്നിതുല്യേന തപസാ ദ്യോതിതേന ഹി

ഭാഗ്യംകൊണ്ട്, വഹ്നി തുല്യനും തപോദീപ്തനുമായ ആ മഹാത്മാവ് ഞങ്ങളെ ശപിച്ചില്ലെന്നു മാത്രം.

59. വിസൃജ്യാപ്സരസഃ ശക്രശ്ചിന്തയാമാസ മന്ദധീഃ
തസ്യൈവ ച വധോപായം പാപബുദ്ധിരസാമ്പ്രതം

അപ്സരസ്സുകളെ പറഞ്ഞയച്ചശേഷം, ബുദ്ധി പതറിയ ശക്രൻ പാപബുദ്ധി നിമിത്തം, ആ മുനിയെ കൊല്ലുന്നതിനുള്ള നീചമായ വഴിയെക്കുറിച്ച് ആലോചിച്ചു.

60. വിസൃജ്യ ലോകലജ്ജാം സ തഥാ പാപഭയം ഭൃശം
ചകാര പാപബുദ്ധിം തു തദ്വധായ മഹീപതേ

ലോകം നിന്ദിക്കുമെന്ന ഭീതി വിട്ടു. പാപഭീതിയും വിട്ടു. രാജാവേ, അദ്ദേഹം വിശ്വരൂപനെ കൊല്ലുകതന്നെ എന്ന നീചമായ തീരുമാനത്തിൽ എത്തി.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
പ്രഥമോ*f*ദ്ധ്യായഃ

## അഥ ദ്വിതീയോ*f*ദ്ധ്യായഃ

### വ്യാസഉവാച

1. അഥ സ ലോഭമുപേത്യ സുരാധിപഃ
സമധിഗമ്യ ഗജാസനസംസ്ഥിതഃ
ത്രിശിരസം പ്രതി ദുഷ്ടമതിസ്തദാ
മുനിമപശ്യദമേയപരാക്രമം

ദേവേന്ദ്രൻ അത്യന്തം ലോഭചിത്തനായി ഐരാവതത്തിന്റെ പുറത്തു കയറി, ത്രിശിരസ്സിനെ സമീപിച്ചു. ദുഷ്ടബുദ്ധിയായ അദ്ദേഹം നിസ്സീമ പരാക്രമശാലിയായ മുനിയെ കണ്ടു.

2. തമഭിവീക്ഷ്യ ദൃഢാസന സംസ്ഥിതം
ജിതഗിരം സുസമാധിവശം ഗതം
രവിവിഭാവസുസന്നിഭമോജസാ
സുരപതിഃപരമാപദമഭ്യഗാത്

സ്ഥിരമായ ആസനം ബന്ധിച്ച് ഒന്നും ഉരിയാടാതെ ഉറച്ചസമാധിയിലിരിക്കുന്നവനും തേജസ്സുകൊണ്ട് ആദിത്യനും അഗ്നിക്കും തുല്യനുമായ മുനിയെക്കണ്ട ദേവേന്ദ്രൻ, താൻ ആപത്തിലകപ്പെട്ടിരിക്കുകയാണെന്ന് അറിഞ്ഞു.

3. കഥമസൗ വിനിഹന്തുമഹോ മയാ
മുനിരപാപമതിഃ ക്വില സമ്മതഃ
രിപുരയം സുസമിദ്ധതപോബലഃ
കഥമുപേക്ഷ്യ ഇഹാസനകാമുകഃ

ഞാൻ ഇദ്ദേഹത്തെ എങ്ങനെ കൊല്ലും? ഇദ്ദേഹം നിഷ്പാപനും സജ്ജന സമ്മതനുമാണല്ലോ. എങ്കിലും തപോബലം തികഞ്ഞ ശത്രുവാണ്. ഇന്ദ്രാസനം കാംക്ഷിക്കുന്ന ഇദ്ദേഹത്തെ എങ്ങനെ കണ്ടില്ലെന്ന് വയ്ക്കും?

4. ഇതി വിചിന്ത്യ പവിം പരമായുധം
പ്രതിമുമോച മുനിം തപസി സ്ഥിതം
ശശിദിവാകരസന്നിഭമാശുഗം
ത്രിശിരസം സുരസംഘപതിഃ സ്വയം

ഇങ്ങനെ ആലോചിച്ചുകൊണ്ട്, ചന്ദ്രാർക്കന്മാരെപ്പോലെ തിളങ്ങുന്ന, വേഗമേറിയ വജ്രായുധം തപസ്സിൽ മുഴുകിയിരിക്കുന്ന മുനിയുടെ നേർക്ക് ദേവേശൻ സ്വയം പ്രയോഗിച്ചു.

5. തദഭിഘാതഹതഃ സ ധരാതലേ
കില പപാത മമാര ച താപസഃ
ശിഖരിണഃശിഖരം കുലിശാർദിതം
നിപതിതം ഭുവി ചാദ്ഭുതദർശനം.

വജ്രായുധമേറ്റ് നിലത്തുവീണ് ആ താപസൻ മരിക്കുകയും ചെയ്തു.വജ്രായുധം കൊണ്ട് മുറിവേറ്റു ഭൂമിയിൽ വീണ പർവ്വതശിഖരത്തിന്റേതുപോലെ അദ്ഭുതകരമായിരുന്നു, ആ പതനം.

6. തം നിഹത്യ മുദമാപ സുരേശ-
ശ്ചുക്രുശുശ്ച മുനയസ്തു സംസ്ഥിതാഃ
ഹാ ഹതേതി ഭൃശമാർത്തനിസ്വനാഃ
കിം കൃതം ശതമഖേന പാപിനാ

അദ്ദേഹത്തെ കൊന്നിട്ട് ദേവേന്ദ്രൻ സന്തോഷിച്ചു.അടുത്തുണ്ടായിരുന്ന മുനിമാർക്ക് കോപം ഉണ്ടായി.അവർ അത്യന്തം ആർത്തരായി 'അയ്യോ കൊന്നേ' എന്ന് അലറമുറയിട്ടു. കഷ്ടം! എന്താണ് ഈ മഹാപാപിയായ ദേവേന്ദ്രൻ ചെയ്തത് !

7. വിനാപരാധം തപസാം നിധിർഹതഃ
ശചീപതിഃ പാപമതിർദുരാത്മാ
ഫലം കിലായം തരസാ കൃതസ്യ
പ്രാപ്നോതു പാപീ ഹനനോദ്ഭവസ്യ

ഒരു അപരാധവും ചെയ്യാത്ത ഈ തപോനിധി കൊല്ലപ്പെട്ടു. പാപിഷ്ഠനും ദുരാത്മാവുമാണ് ഈ ഇന്ദ്രൻ. കൊല ചെയ്തതുകൊണ്ടുണ്ടാകുന്ന പാപഫലം പാപിയായ ഇവന് ഉടൻതന്നെ അനുഭവിക്കാനിടവരട്ടെ.

8. തം നിഹത്യ തരസാ സുരരാജോ
നിർജഗാമ നിജമന്ദിരമാശു
സ ഹതോƒപി വിരരാജ മഹാത്മാ
ജീവമാന ഇവ തേജസാം നിധിഃ

അദ്ദേഹത്തെ കൊന്നിട്ട് ദേവേന്ദ്രൻ തന്റെ കൊട്ടാരത്തിലേക്ക് പോകാൻ ഒരുമ്പെട്ടു. മരിച്ചെങ്കിലും മഹാത്മാവായ ആതേജോനിധി ജീവനുള്ളവനെപ്പോലെ തിളങ്ങി.

**9. തം ദൃഷ്ട്വാ പതിതം ഭൂമൗ ജീവന്തമിവ വൃത്രഹാ**
**ചിന്താമാപാതിഖിന്നാംഗഃ കിം വാ ജീവേദയം പുനഃ**

ഭൂമിയിൽ വീണുകിടക്കുന്ന അദ്ദേഹത്തിനു ജീവനുള്ളതായി സംശയം തോന്നി ദേവേന്ദ്രന്. അതുകൊണ്ട് ഈ താപസൻ ഇനിയും ജീവിച്ച് വന്നേക്കുമോ എന്ന് ആലോചിച്ച് ദേവേന്ദ്രൻ വിഷാദമഗ്നനായി.

**10. വിമൃശ്യ മനസാതീവ തക്ഷാണം പുരതഃ സ്ഥിതം**
**മഘവാ വീക്ഷ്യ തം പ്രാഹ സ്വകാര്യസദൃശം വചഃ**

മനസ്സു കൊണ്ട് ശരിക്കാലോചിച്ചു. അപ്പോൾ മുന്നിലൊരു തച്ചൻ നിൽക്കുന്നത് കണ്ടു. അവനോടദ്ദേഹം സ്വകാര്യമെന്നമട്ടിൽ പറഞ്ഞു:

**11. തക്ഷൻ ഛിന്ധി ശിരാംസ്യസ്യ കുരുഷ്വ വചനം മമ**
**മാ ജീവതു മഹാതേജാ ഭാതി ജീവന്നിവ സ്വയം**

തച്ചരേ,ഇവന്റെ തലകൾ മൂന്നും മുറിച്ചേക്കൂ. ഞാൻ പറയുമ്പോലെ ചെയ്യണം. ഇവൻ ഇനി ജീവിക്കരുത്. മഹാതേജസ്വിയായ ഇവനു ജീവനുണ്ടെന്നു തോന്നുന്നു.

**12. ഇത്യാകർണ്യ വചസ്തസ്യ തക്ഷോവാച വിഗർഹയൻ**

ദേവേന്ദ്രൻ പറഞ്ഞതു കേട്ടെങ്കിലും അതു അവഗണിച്ചുകൊണ്ട് തച്ചൻ പറഞ്ഞു:

**തക്ഷോവാച**

**മഹാസ്കന്ധോ ഭൃശം ഭാതി പരശുർന്ന തരിഷ്യതി**

അദ്ദേഹത്തിന്റെ കഴുത്ത് വളരെ വലുതാണ്. എന്റെ മഴു ഏൽക്കില്ല.

**13. തതോ നാഹം കരിഷ്യാമി കാര്യമേതദ്വിഗർഹിതം**
**ത്വയാ വൈ നിന്ദിതം കർമ്മ കൃതം സദ്ഭിർ വിഗർഹിതം**

അതുകൊണ്ട് ഈ നിന്ദ്യമായ പ്രവർത്തി ഞാൻ ചെയ്യുകയില്ല. സജ്ജനങ്ങൾ നിന്ദിക്കുന്ന നീചമായ കർമ്മമാണ് അങ്ങു ചെയ്തത്.

**14. അഹം ബിഭേമി പാപാദ്വൈ മൃതസ്യൈവ ച മാരണേ**
**മൃതോ*f*യം മുനിരസ്ത്യേവ ശിരസഃകൃന്തനേന കിം**

ചത്തവനെ വീണ്ടും ഉപദ്രവിക്കുന്നതിലും എനിക്ക് പാപഭീതിയുണ്ട്. ഈ മുനി മരിച്ചുകഴിഞ്ഞു. പിന്നെന്തിനു തലമുറിക്കുന്നു?

**15. ഭയം കിം തേ*f*ത്ര സംജാതം പാകശാസന കഥ്യതാം**

ദേവേന്ദ്ര,പറയൂ. അങ്ങ് എന്തിനിത്ര പേടിക്കുന്നു?

**ഇന്ദ്ര ഉവാച**

**സജീവ ഇവ ദേഹോ*f*യമാഭാതി വിശദാകൃതിഃ**

ആ ദേഹത്ത് ചൈതന്യമുള്ളതുപോലെ എനിക്കു വ്യക്തമായി തോന്നുന്നു.

**16. തസ്മാദ്വിഭേമി മാ ജീവേന്മുനിഃ ശത്രുരയം മമ**

അതുകൊണ്ടാണ് എനിക്കു ഭയം. അവൻ ഇനി ജീവിക്കരുത്. അവൻ എന്റെ ശത്രുവാണ്.

**തക്ഷോവാച**

**നാത്ര കിം ത്രപസേ വിദ്വൻ ക്രൂരേണാനേന കർമ്മണാ**

ഹേ വിദ്വൻ, അങ്ങ് ഈ ക്രൂരകർമ്മം ചെയ്തതിൽ ലജ്ജിക്കുന്നില്ലേ?

17. **ഋഷിപുത്രമിമം ഹത്വാ ബ്രഹ്മഹത്യാ ഭയം ന കിം**

ഈ ഋഷികുമാരനെ കൊന്നതുകൊണ്ട് അങ്ങേയ്ക്കു ബ്രഹ്മഹത്യാ ഭയമില്ലേ?

**ഇന്ദ്ര ഉവാച**

**പ്രായശ്ചിത്തം കരിഷ്യാമി പശ്ചാത് പാപക്ഷയായ വൈ**

പാപം ക്ഷയിക്കാൻ ഞാൻ പിന്നീട് പ്രായശ്ചിത്തം ചെയ്യും.

18. **ശത്രുസ്തു സർവഥാ വദ്ധ്യഃ ഛലേനാപി മഹാമതേ**

ബുദ്ധിയുള്ളവനേ, ശത്രുവിനെ ചതിച്ചായാലും വേണ്ടില്ല എങ്ങനെയും കൊല്ലുകയാണു വേണ്ടത്.

**തക്ഷോവാച**

**ത്വം ലോഭാഭിഹതഃ പാപം കരോഷി മഘവന്നിഹ**

ഹേ ദേവേന്ദ്ര, അങ്ങിപ്പോൾ ലോഭത്തിന്റെ പിടിയിൽപെട്ട് പാപമാണ് ചെയ്യുന്നത്.

19. **തം വിനാ*f*ഹം കഥം പാപം കരോമി വദ മേ വിഭോ**

ആ ലോഭം ബാധിച്ചിട്ടില്ലാത്ത ഞാൻ എങ്ങനെ പാപം ചെയ്യും? വിഭോ, അങ്ങ് അതു പറയൂ.

**ഇന്ദ്ര ഉവാച**

**മഖേഷു ഖലു ഭാഗം തേ കരിഷ്യാമി സദൈവ ഹി**

നിനക്ക് യാഗാംശം ഞാൻ സദാ നൽകിക്കൊള്ളാം.

20. **ശിരഃ പശോസ്തു തേ ഭാഗം യജ്ഞേ ദാസ്യന്തി മാനവാഃ**
**ശുല്കേനാനേന ഛിന്ധി ത്വം ശിരാംസ്യസ്യ കുരു പ്രിയം**

മനുഷ്യർ യജ്ഞപശുവിന്റെ തല യാഗഭാഗമായി നിനക്ക് നൽകും. ഈ പ്രതിഫലം പറ്റിക്കൊണ്ട് നീ ചെന്ന് അവന്റെ തലകൾ മൂന്നും മുറിച്ച് എന്റെ ഇഷ്ടം നിറവേറ്റൂ.

**വ്യാസ ഉവാച**

21. **ഏതത് ശ്രുത്വാ മഹേന്ദ്രസ്യ വചസ്തക്ഷാ മുദാന്വിതഃ**
**കുഠാരേണ ശിരാംസ്യസ്യ ചകർത്ത സുദൃഢേന ഹി**

മഹേന്ദ്രന്റെ വാക്കുകേട്ട തച്ചൻ വളരെ സന്തോഷത്തോടെ ഉറപ്പുള്ള ഒരു മഴു കൊണ്ട് മുനിയുടെ ശിരസ്സ് മൂന്നും മുറിച്ചു.

22. **ഛിന്നാനി ത്രീണി ശീർഷാണി പതിതാനി യദാ ഭുവി**
**തേഭ്യസ്തു പക്ഷിണഃ ക്ഷിപ്രം വിനിഷ്പേതുഃ സഹസ്രശഃ**

മുറിഞ്ഞ മൂന്നു തലയും ഭൂമിയിൽ വീണപ്പോൾ അവയിൽ നിന്ന് ആയിരക്കണക്കിന് പക്ഷികൾ ഉടനെ പറന്നുയർന്നു.

23. **കലവിംകാസ്തിത്തിരയസ്തഥൈവ ച കപിഞ്ജലാഃ**
**പൃഥക് പൃഥക് വിനിഷ്പേതുർമുഖതസ്തരസാ തദാ**

കലവിങ്കങ്ങൾ, തിത്തിരികൾ അതുപോലെ കപിഞ്ജലങ്ങൾ എന്നിങ്ങനെ മൂന്നിനം പക്ഷികൾ വെവ്വേറെ ഓരോ മുഖത്തുനിന്ന് ഉടനെ പറന്നുയർന്നു.

24. യേന വേദാനധീതേ സ്മ സോമം ച പിബതേ തഥാ
തസ്മാദ്വക്ത്രാത്കിലോത്പേതുഃ സർവ്വ ഏവ കപിഞ്ജലാഃ

ഏതുമുഖം കൊണ്ടാണോ വേദം ചൊല്ലിക്കൊണ്ട് സോമം പാനം ചെയ്തിരുന്നത് ആ മുഖത്തുനിന്നാണ് സകല കപിഞ്ജലങ്ങളും പറന്നുയർന്നത്.

25. യേന സർവ്വാ ദിശഃ കാമം പിബന്നിവ നിരീക്ഷതേ
തസ്മാത്തു തിത്തിരാസ്തത്ര നിഃസൃതാസ്തിഗ്മതേജസഃ

ഏതുമുഖം കൊണ്ടാണോ സകലദിക്കുകളെ കുടിക്കും പോലെ നിരീക്ഷിച്ചത് ആ ശിരസ്സിൽ നിന്നാണ് തേജസ്സുറ്റ തിത്തിരിപ്പക്ഷികൾ പറന്നുയർന്നത്.

26. യത്സുരാപം തു തദ്വക്ത്രം തസ്മാത്തു ചടകാഃ കില
വിനിഷ്പേതുസ്ത്രിശിരസഃ ഏവം തേ വിഹഗാ നൃപ

ത്രിശിരസ്സിന്റെ സുരാപാനം ചെയ്ത മുഖത്തു നിന്ന് ചടകങ്ങളും ഉണ്ടായി.ഇങ്ങനെയാണ് ആ പക്ഷികളെല്ലാമുണ്ടായത്.

27. ഏവം വിനിഃസൃതാൻ ദൃഷ്ട്വാ തേഭ്യഃ ശക്രസ്തദാണ്ഡജാൻ
മുമോദ മനസാ രാജൻ ജഗാമ ത്രിദിവം പുനഃ

അവയിൽ നിന്നെല്ലാം ഇങ്ങനെ പക്ഷികൾ പൊങ്ങിപ്പറക്കുന്നതു കണ്ട് ദേവേന്ദ്രൻ മനസാ സന്തോഷിച്ചു കൊണ്ട് ദേവലോകത്തേയ്ക്ക് പോയി.

28. ഗതേ ശക്രേ തു തക്ഷോഽപി സ്വഗൃഹം തരസാ യയൗ
യജ്ഞഭാഗം പരം ലബ്ധ്വാ മുദമാപ മഹീപതേ

ശക്രൻ പോയപ്പോൾ തച്ചനും വേഗം വീട്ടിലേയ്ക്ക് പോയി. രാജൻ, യജ്ഞഭാഗം ലഭിച്ചതിൽ അവൻ അതീവ സന്തുഷ്ടനായി.

29. ഇന്ദ്രോഽഥ സ്വഗൃഹം ഗത്വാ ഹത്വാ ശത്രും മഹാബലം
മേനേ കൃതാർത്ഥമാത്മാനം ബ്രഹ്മഹത്യാമചിന്തയൻ

സ്വമന്ദിരത്തിലെത്തിയ ദേവേന്ദ്രനും മഹാബലവാനായ ശത്രുവിനെ കൊന്നതു കൊണ്ട് താൻ കൃതാർത്ഥനായി എന്നു കരുതി. എന്നാൽ ബ്രഹ്മഹത്യയെക്കുറിച്ച് ആലോചിച്ചതേ ഇല്ല.

30. തം ശ്രുത്വാ നിഹതം ത്വഷ്ടാ പുത്രം പരമധാർമ്മികം
ചുകോപാതീവ മനസാ വചനം ചേദമബ്രവീത്

അപ്പോഴേയ്ക്കും തന്റെ പരമധാർമികനായ പുത്രനെ ദേവേന്ദ്രൻ കൊന്നു എന്നു കേട്ട് അത്യധികം കുപിതനായി ത്വഷ്ടാവ് ഇങ്ങനെ പറഞ്ഞു:

31. അനാഗസം മുനിം യസ്മാത് പുത്രം നിഹതവാൻ മമ
തസ്മാദുത്പാദയിഷ്യാമി തദ്വധാർത്ഥം സുതം പുനഃ

ഒരു പാപവും ചെയ്യാത്ത എന്റെ പുത്രനെ കൊന്നവനെ കൊല്ലാൻ ഞാൻ വീണ്ടുമൊരു പുത്രനെ ജനിപ്പിക്കും.

32. സുരാഃ പശ്യന്തു മേ വീര്യം തപസശ്ച ബലം തഥാ
ജാനാതു സർവ്വം പാപാത്മാ സ്വകൃതസ്യ ഫലം മഹത്

ദേവന്മാർ കണ്ടുകൊള്ളട്ടെ എന്റെ വീര്യവും തപസ്സിന്റെ ബലവും. പാപാത്മാവായ അവൻ അറിയും, താൻ ചെയ്ത കർമ്മത്തിന്റെ ഫലം എത്ര വലുതാണെന്ന്.

**33. ഇത്യുക്ത്വാഽഗ്നൗ ജുഹാവാഥ മന്ത്രൈരാഥർവണോദിതൈഃ**
**പുത്രസ്യോത്പാദനാർത്ഥായ ത്വഷ്ടാ ക്രോധസമാകുലഃ**

ഇങ്ങനെ പറഞ്ഞിട്ട് കുപിതനായ ത്വഷ്ടാവ്, പുത്രൻ ഉണ്ടാവാൻ വേണ്ടി, അഗ്നിയിൽ ആഥർവണമന്ത്രം കൊണ്ടുള്ള ഹോമം തുടങ്ങി.

**34. കൃതേ ഹോമേഽഷ്ടരാത്രം തു സന്ദീപ്താച്ച വിഭാവസോഃ**
**പ്രാദുർബഭൂവ തരസാ പുരുഷഃ പാവകോപമഃ**

എട്ടു ദിവസം ഇങ്ങനെ ഹോമം ചെയ്തപ്പോൾ കത്തിജ്വലിക്കുന്ന ഹോമാഗ്നിയിൽ നിന്ന് അഗ്നിതുല്യനായ ഒരുവൻ ഉടനെ ആവിർഭവിച്ചു.

**35. തം ദൃഷ്ട്വാഗ്രേ സുതം ത്വഷ്ടാ തേജോബലസമന്വിതം**
**വേഗാത് പ്രകടിതം വഹ്നേർദീപ്യമാനമിവാനലം**

തേജസ്സും ബലവും ഒത്തുചേർന്ന പുത്രനെ ത്വഷ്ടാവു മുന്നിൽ കണ്ടു. അഗ്നികുണ്ഡത്തിൽ നിന്ന് കത്തിജ്വലിക്കുന്ന അഗ്നിപോലെ ഉയർന്നുവന്ന്,

**36. ഉവാച വചനം ത്വഷ്ടാ സുതം വീക്ഷ്യ പുരഃസ്ഥിതം**
**ഇന്ദ്രശത്രോ വിവർദ്ധസ്വ പ്രതാപാത്തപസോ മമ**

മുന്നിൽ നിൽക്കുന്ന പുത്രനെ കണ്ടിട്ട് ത്വഷ്ടാവു പറഞ്ഞു:"ഇന്ദ്രശത്രോ, എന്റെ തപഃപ്രഭാവത്താൽ വളർന്നു വലുതാവുക.'

**37. ഇത്യുക്തേ വചനേ ത്വഷ്ടാ ക്രോധപ്രജ്വലിതേന ച**
**സോഽവർദ്ധത ദിവം സ്തബ്ധ്വാ വൈശ്വാനര സമദ്യുതിഃ**

ക്രോധത്താൽ ഉജ്വലിക്കുന്ന ത്വഷ്ടാവ് ഇങ്ങനെ പറയവെ, അഗ്നിതുല്യം ജ്വലിക്കുന്ന അവൻ ആകാശം നിശ്ചലമാക്കുമാറ് വളർന്നു.

**38. ജാതഃ സ പർവതാകാരഃ കാലമൃത്യുസമഃ സ്വരാട്**
**കിം കരോമീതി തം പ്രാഹ പിതരം പരമാതുരം**

കാലമൃത്യുതുല്യനായ അവൻ പർവ്വതാകാരം പൂണ്ടു.എന്നിട്ട് തേജോമയനായ അവൻ, അത്യന്തം ഖിന്നനായ തന്റെ പിതാവിനോടു പറഞ്ഞു: ഞാൻ എന്താണു ചെയ്യേണ്ടത്?

**39. കുരു മേ നാമകം നാഥ കാര്യം കഥയ സുവ്രത**
**ചിന്താതുരോഽസി കസ്മാത്ത്വം ബ്രൂഹി മേ ശോകകാരണം**

വ്രതനിഷ്ടയുള്ളവനേ, രക്ഷിതാവേ, എനിക്കു പേരിടൂ; പിന്നെ ഞാൻ എന്താണു ചെയ്യേണ്ടതെന്ന് പറയൂ. അങ്ങ് എന്താണ് ചിന്താകുലനായിരിക്കുന്നത്? എന്താണ് അങ്ങയുടെ ശോകത്തിനു കാരണം?

**40. നാശയാമ്യദ്യ തേ ശോകമിതി മേ വ്രതമാഹിതം**
**തേന ജാതേന കിം ഭൂയഃ പിതാ ഭവതി ദുഃഖിതഃ**

ഉടൻതന്നെ ഞാൻ അങ്ങയുടെ ദുഃഖം ഇല്ലാതാക്കിയേക്കാം. ഞാൻ അങ്ങനെ നിശ്ചയിച്ചു കഴിഞ്ഞു. പിതാവു ദു:ഖിക്കെ, മകന്റെ ജന്മം കൊണ്ട് എന്തു പ്രയോജനം?

**41. പിബാമി സാഗരം സദ്യശ്ചൂർണ്ണയാമി ധരാധരാൻ**
**ഉദ്യന്തം വാരയാമ്യദ്യ തരണിം തിഗ്മതേജസം**

ഇപ്പോൾത്തന്നെ ഞാൻ കടൽ കുടിച്ചു വറ്റിക്കാം. പർവ്വതങ്ങൾ തവിടുപൊടിയാക്കാം. ഉദിച്ചു വരുന്ന തേജോമയനായ ആദിത്യനെ വഴിയിൽ തടയാം.

**42. ഹന്മീന്ദ്രം സസുരം സദ്യോ യമം വാ ദേവതാന്തരം**
**ക്ഷിപാമി സാഗരേ സർവ്വാൻ സമുത്പാട്യ ച മേദിനീം**

ഇപ്പോൾ തന്നെ ദേവന്മാരോടുകൂടി ദേവേന്ദ്രനെ സംഹരിക്കാം. യമനെയും മറ്റു ദേവന്മാരെയും ഞാൻ തകർത്തു തരിപ്പണമാക്കുന്നുണ്ട്. ഭൂമിയെ ഞാൻ കടപുഴക്കിയെടുത്ത് എല്ലാറ്റിനെയുംകൂടി കടലിലെറിഞ്ഞേക്കാം.

43. ഇത്യാകർണ്യ വചസ്തസ്യ ത്വഷ്ടാ പുത്രസ്യ പേശലം
പ്രത്യുവാചാതിമുദിതസ്തം സുതം പർവ്വതോപമം

ഇങ്ങനെ ആ പുത്രൻ പറയുന്ന ചതുരമായ വാക്കുകേട്ട് ത്വഷ്ടാവ് അത്യധികം സന്തുഷ്ടനായി പർവ്വതതുല്യനായ ആ പുത്രനോടു പറഞ്ഞു:

44. വൃജിനാത്ത്രാതുമധുനാ യസ്മാച്ഛക്തോഽസി പുത്രക
തസ്മാദ് വൃത്ര ഇതി ഖ്യാതം തവ നാമ ഭവിഷ്യതി

വൃജിനത്തിൽ നിന്നു ത്രാണനം ചെയ്യാൻ (ദുഃഖത്തിൽ നിന്നു രക്ഷിക്കാൻ)നീ ശക്തനാണു മകനേ; അതുകൊണ്ടു നിന്റെ പേര് വൃത്രനെന്നു പ്രസിദ്ധമായിത്തീരും.

45. ഭ്രാതാ തവ മഹാഭാഗ, ത്രിശിരാ നാമ താപസഃ
ത്രീണി തസ്യ ച ശീർഷാണി ഹ്യഭവൻ വീര്യവന്തി ച

മഹാഭാഗ, നിന്റെ സഹോദരൻ ത്രിശിരസ്സെന്ന താപസനായിരുന്നു. വീര്യം തികഞ്ഞ മൂന്നു ശിരസ്സുകളുണ്ടായിരുന്നു, അവന്.

46. വേദവേദാംഗതത്ത്വജ്ഞഃ സർവ്വവിദ്യാവിശാരദഃ
സംസ്ഥിതസ്തപസി പ്രായസ്ത്രിലോകീവിസ്മയപ്രദേ

വേദവേദാംഗങ്ങളിൽ അവൻ നല്ല പ്രവീണനായിരുന്നു. അതുപോലെ അവൻ സർവ്വ വിദ്യകളും സ്വാധീനമാക്കിയിരുന്നു. ത്രിലോകങ്ങളെയും വിസ്മയിപ്പിക്കുമാറുള്ള തപസ്സാണ് അവൻ ചെയ്തത്.

47. ശക്രേണ തു ഹതഃ സോഽദ്യ വജ്രഘാതേന സാമ്പ്രതം
വിനാപരാധം സഹസാ ഛിന്നാനി മസ്തകാനി ച

ഒരപരാധവും ചെയ്യാത്ത അവനെ ഇപ്പോൾ ശക്രൻ വജ്രായുധം കൊണ്ട് സംഹരിച്ചു. എന്നുമാത്രമല്ല, അവന്റെ ശിരസ്സുകളും തകർത്തു.

48. തസ്മാത്ത്വം പുരുഷവ്യാഘ്ര ജഹി ശക്രം കൃതാഗസം
ബ്രഹ്മഹത്യായുതം പാപം നിസ്ത്രപം ദുർമതിം ശഠം

അതുകൊണ്ട്, ഹേ പുരുഷശ്രേഷ്ഠ, അധർമ്മിഷ്ഠനും ബ്രഹ്മഹത്യചെയ്തവനും ദുഷ്ടനും, ലജ്ജയില്ലാത്തവനും, ദുർബുദ്ധിയും ശാഠ്യക്കാരനുമായ ശക്രനെ ഇനി വച്ചേക്കരുത്.

49. ഇത്യുക്ത്വാ ച തദാ ത്വഷ്ടാ പുത്രശോകസമാകുലഃ
ആയുധാനി ച ദിവ്യാനി ചകാര വിവിധാനി ച

എന്നു പറഞ്ഞിട്ട് പുത്രശോകാർത്തനായ ത്വഷ്ടാവ് ദിവ്യങ്ങളായ ഒട്ടേറെ ആയുധങ്ങൾ നിർമ്മിച്ചു.

50. ദദാവസ്മൈ സഹസ്രാക്ഷവധായ പ്രബലാനി ച
ഖഡ്ഗശൂലഗദാശക്തിതോമരപ്രമുഖാനി വൈ

ശക്തങ്ങളായ ആ ആയുധങ്ങളെല്ലാം സഹസ്രാക്ഷവധത്തിനുവേണ്ടി അവനു നൽകി. ഖഡ്ഗം, ശൂലം, ഗദ, വേൽ, തോമരം എന്നീ മുഖ്യായുധങ്ങൾ,

51. ശാർങ്ഗം ധനുസ്തഥാ ബാണം പരിഘം പട്ടിശം തഥാ
ചക്രം ദിവ്യം സഹസ്രാരം സുദർശനസമപ്രഭം

ശാർങ്ഗം എന്ന വില്ല്, ബാണം, ഇരുമ്പുലക്ക, പരിച, ദിവ്യവും സുദർശനതുല്യവുമായ സഹസ്രാരചക്രം

52. തൂണീരൗ ചാക്ഷയൗ ദിവ്യൗ കവചം ചാതിസുന്ദരം
രഥം മേഘപ്രതീകാശം ദൃഢം ഭാരസഹം ജവം

അക്ഷയങ്ങളും ദിവ്യങ്ങളുമായ രണ്ടു തൂണീരങ്ങൾ അതിസുന്ദരമായ കവചം തിളങ്ങുന്നതും ദൃഢവും ഭാരം പേറാൻ കഴിവുള്ളതും വേഗമുള്ളതുമായ രഥം,

53. യുദ്ധോപകരണം സർവ്വം കൃത്വാ പുത്രായ പാർത്ഥിവ
ദത്വാസൗ പ്രേരയാമാസ ത്വഷ്ടാ ക്രോധസമന്വിത:

എന്നിങ്ങനെയുള്ള യുദ്ധോപകരണങ്ങളെല്ലാം ഉണ്ടാക്കി പുത്രനു കൊടുത്തിട്ട്, ക്രോധാവിഷ്ടനായ ത്വഷ്ടാവ് അവനെ ഇന്ദ്രവധത്തിനായി പ്രേരിപ്പിച്ചു.

ഇതി ശ്രീദേവീഭാഗവതേ
ഷഷ്ഠസ്കന്ധേ ദ്വിതീയോƒദ്ധ്യായഃ

## അഥ തൃതീയോƒദ്ധ്യായ:

### വ്യാസ ഉവാച

1. കൃതസ്വസ്ത്യയനോ വൃത്രോ ബ്രാഹ്മണൈർവേദപാരഗൈഃ
നിർജഗാമ രഥാരൂഢോ ഹന്തും ശക്രം മഹാബലഃ

വേദത്തിന്റെ മറുകരകണ്ട ബ്രാഹ്മണരുടെ സ്വസ്തി വാചകങ്ങളും കൈക്കൊണ്ട് മഹാബലവാനായ വൃത്രാസുരൻ രഥത്തിൽകയറി ശക്ര സംഹാരത്തിനായി പുറപ്പെട്ടു.

2. തദൈവ രാക്ഷസാഃ ക്രൂരാഃ പുരാ ദേവപരാജിതാഃ
സമാജഗ്മുശ്ച സേവാർത്ഥം വൃത്രം ജ്ഞാത്വാ മഹാബലം

അപ്പോഴേക്കും, പണ്ട് ദേവൻമാരാൽ പരാജിതരാക്കപ്പെട്ട ക്രൂരന്മാരായ അസുരൻമാർ, വൃത്രൻ വലിയ പരാക്രമിയാണെന്നു മനസ്സിലാക്കിയിട്ട്, അവനെ സഹായിക്കാനായി അവിടെ എത്തി.

3. ഇന്ദ്രദൂതാസ്തു തം ദൃഷ്ട്വാ യുദ്ധായ തു സമാഗതം
വേഗാദാഗത്യ വൃത്താന്തം ശശംസുസ്തസ്യ ചേഷ്ടിതം

യുദ്ധത്തിനു വരുന്ന അവനകണ്ട്, ഇന്ദ്രന്റെ ചാരന്മാർ വേഗംപോയി അവന്റെ നീക്കത്തെക്കുറിച്ചുള്ള വിവരം ദേവേന്ദ്രനെ അറിയിച്ചു.

### ദൂതാ ഊചുഃ

4. സ്വാമിൻ ശീഘ്രമിഹായാതി വൃത്രോ നാമ രിപുസ്തവ
ബലവാൻ സ്യന്ദനേ രൂഢഃ ത്വഷ്ട്രാ ചോത്പാദിതഃ കില

സ്വാമിൻ! ത്വഷ്ടാവു ജനിപ്പിച്ചവനും ബലവാനും അങ്ങയുടെ ശത്രുവുമായ വൃത്രൻ ഇതാ രഥത്തിൽ കയറി അതിവേഗം ഇങ്ങോട്ട് വരുന്നുണ്ട്.

5. ആഭിചാരേണ നാശാർത്ഥം തവ ക്രോധാന്വിതേന വൈ
പുത്രഘാതാഭിതപ്തേന ദുഃസഹോ രാക്ഷസൈെർയുതഃ

പുത്രനെ കൊന്നതുകൊണ്ട് അത്യന്തം ദുഃഖിതനും കുപിതനുമായിത്തീർന്ന ത്വഷ്ടാവ് അങ്ങയെ നശിപ്പിക്കാൻ ആഭിചാരം കൊണ്ട് സൃഷ്ടിച്ചതാണവനെ. അതിശക്തന്മാരായ അനേകം രാക്ഷസൻമാരും ഉണ്ട് അവന്റെ കൂടെ.

6. യത്നം കുരു മഹാഭാഗ ശീഘ്രമായാതി സാമ്പ്രതം
മേരുമന്ദരസങ്കാശോ ഘോരശബ്ദോ/തിദാരുണഃ

അവൻ വേഗം ഇങ്ങോട്ടേക്കാണ് വരുന്നത്. മഹാഭാഗ, എന്തെങ്കിലും വഴി കണ്ടുപിടിക്കണം. മേരുപർവ്വതത്തിന്റെ അത്ര വലിപ്പമുണ്ട്! ഘോരശബ്ദം പുറപ്പെടുവിക്കുന്ന ഒരു ഭയങ്കരൻ!

7. ഏതസ്മിന്നന്തരേ തത്ര ഭീതാ ദേവഗണാ ഭൃശം
ആഗത്യോചുഃ സുരപതിം ശൃണ്വന്തം ദൂതഭാഷിതം

ഇതിനിടയ്ക്ക് അത്യന്തം ഭീതിപൂണ്ട ദേവഗണം വന്ന്, ദൂതൻമാർ പറയുന്നത് കേട്ടുകൊണ്ടിരുന്ന ദേവേന്ദ്രനോട് പറഞ്ഞു:

ഗണാ ഊചുഃ

8. മഘവൻ ദുർനിമിത്താനി ഭവന്തി ത്രിദശാലയേ
ബഹൂനി ഭയശംസീനി പക്ഷിണാം വിരുതാനി ച

മഘവൻ! ദേവലോകത്ത് ഓരോരോ ദുർനിമിത്തങ്ങൾ കാണുന്നു. ഭയപ്പെട്ടിട്ടെന്നവണ്ണം ഒട്ടേറെ പക്ഷികൾ ചിലയ്ക്കുന്നു.

9. കാകഗൃധ്രാസ്തഥാ ശ്യേനാഃ കംകാദ്യാ ദാരുണാഃ ഖഗാഃ
രുദന്തി വിവൃതൈഃ ശബ്ദൈരുത്കാരൈർഭവനോപരി.

കാക്ക, കഴുകൻ, പരുന്ത്, പെരുംപരുന്ത് തുടങ്ങിയ ക്രൂരപക്ഷികൾ വല്ലാത്ത സ്വരത്തിൽ നീട്ടി വിളിച്ചുകൊണ്ട് വീടുകൾക്കുമീതെ പറക്കുന്നു

10. ചീചീകൂചീതി നിനദാൻ കുർവന്തി വിഹഗാ ഭൃശം
വാഹനാനാം ച നേത്രേഭ്യോ ജലധാരാഃ പതന്ത്യധഃ

'ചീ' 'കൂ' 'ചീ' 'കൂ' എന്നിങ്ങനെ പക്ഷികൾ ഉറക്കെ ചിലയ്ക്കുന്നു. കുതിരകളുടെയും മറ്റും കണ്ണിൽ നിന്നും കണ്ണുനീരുതിർന്നു താഴെവീഴുന്നു.

11. ശ്രൂയതേ/തിമഹാൻ ശബ്ദോ രുദതീനാം നിശാസു ച
രാക്ഷസീനാം മഹാഭാഗ ഭവനോപരി ദാരുണഃ

രാത്രികാലങ്ങളിൽ ഭയങ്കരികളായ രാക്ഷസസ്ത്രീകൾ വിളിച്ചുകൂവുന്ന വലിയശബ്ദം വീടുകൾക്ക് മുകളിലായി കേൾക്കുന്നു.

12. പ്രപതന്തി ധ്വജാസ്തൂർണം വിനാ വാതേന മാനദ
പ്രഭവന്തി മഹോത്പാതാ ദിവി ഭൂമ്യന്തരീക്ഷജാഃ

കാറ്റില്ലാതെ തന്നെ കൊടിക്കൂറകൾ താഴെ വീഴുന്നു. ആകാശത്തും അന്തരീക്ഷത്തിലും ഭൂമിയിലും പല ദുർനിമിത്തങ്ങളും ഉണ്ടാവുന്നു.

13. കൃഷ്ണാംബരധരാ നാര്യോ ഭ്രമന്തി ച ഗൃഹേ ഗൃഹേ
യാന്തു യാന്തു ഗൃഹാത്തൂർണം കൂർവത്യോ വികൃതാനനാഃ

കറുത്ത തുണിയുടുത്ത സ്ത്രീകൾ 'വീട്ടിൽ നിന്നു പൊയ്ക്കോ പൊയ്ക്കോ' എന്ന് ആട്ടിയോടിച്ചു കൊണ്ട് വീടു തോറും കയറിയിറങ്ങുന്നു.

14. രാത്രൗ സ്വപ്നേഷു കാന്താനാം സുപ്താനാം നിജമന്ദിരേ
കേശാൻലുനന്തി രാക്ഷസ്യോ ഭീഷയന്ത്യോ ഭൃശാതുരാഃ

രാത്രികാലത്ത് സ്വന്തം വീട്ടിൽ കിടന്നുറങ്ങുന്ന സുന്ദരാംഗികളുടെ കാർകൂന്തൽ പിച്ചിച്ചീന്തിക്കൊണ്ട് രാക്ഷസിമാർ അവരെ ഭയപ്പെടുത്തുന്നു.

15. ഏവം വിധാനി ദേവേശ ഭൂകമ്പോല്ക്കാദയസ്തഥാ
ഗോമായവോ രുദന്തി സ്മ നിശായാം ഭവനാംഗണേ

ഹേ ദേവേശ, കൊള്ളിമീൻ വീഴുക ഭൂമികുലുങ്ങുക തുടങ്ങിയ ദുർന്നിമിത്തങ്ങളും ഉണ്ടാവുന്നുണ്ട്. കുറുനരികൾ വീട്ടുമുറ്റത്ത്നിന്നുതന്നെ ഓരിയിടുന്നു.

16. സരടാനാം ച ജാലാനി പ്രഭവന്തി ഗൃഹേ ഗൃഹേ
അംഗപ്രസ്ഫുരണാദീനി ദുർനിമിത്താനി സർവ്വശഃ

ഓന്തിൻകൂട്ടം വീടുതോറും ഓടിനടക്കുന്നു. ശരീരാവയവങ്ങൾ അകാരണം തുടിക്കുന്നു. എവിടെയും ഇത്തരം ദുർനിമിത്തങ്ങളാണ് കാണുന്നത്.

### വ്യാസ ഉവാച

17. ഇതി തേഷാം വചഃ ശ്രുത്വാ ചിന്താമാപ സുരേശ്വരഃ
ബൃഹസ്പതിം സമാഹൂയ പപ്രച്ഛ ച മനോഗതം

ഇങ്ങനെ അവരുടെ വാക്കു കേട്ടപ്പോൾ ഒട്ടൊന്നു ചിന്തിച്ചു. എന്നിട്ട് ഉടൻതന്നെ ദേവഗുരുവായ ബൃഹസ്പതിയെ വിളിപ്പിച്ച് മനോഗതം എന്തെന്ന് ചോദിച്ചു.

### ഇന്ദ്ര ഉവാച

18. ബ്രഹ്മൻ കിമുത ഘോരാണി നിമിത്താനി ഭവന്തി വൈ
വാതാശ്ച ദാരുണാ വാന്തി പ്രപതന്ത്യുൾകാഃ ഖതഃ

ഹേ ബ്രഹ്മജ്ഞ, അനേകം ദുർനിമിത്തങ്ങൾ ഉണ്ടാവുന്നല്ലോ. കാറ്റ് വല്ലാതെ വീശുന്നു. ആകാശത്ത് നിന്ന് മുടികൾ വീഴുന്നു. എന്താണിത്?

19. സർവ്വജ്ഞോഽസി മഹാഭാഗ സമർത്ഥോ വിഘ്നനാശനേ
ബുദ്ധിമാൻ ശാസ്ത്രതത്ത്വജ്ഞോ ദേവതാനാം ഗുരുസ്തഥാ

ഹേ മഹാഭാഗ, അങ്ങു സർവ്വജ്ഞനാണല്ലോ. അങ്ങേയ്ക്ക് വിഘ്നങ്ങൾ ഇല്ലാതാക്കാനും കഴിയും. ബുദ്ധിമാനും ശാസ്ത്രരഹസ്യം അറിയാവുന്നവനും ദേവഗുരുവുമാണ്.

20. കുരു ശാന്തിം വിധാനജ്ഞ ശത്രുക്ഷയവിധായിനീം
യഥാ മേ ന ഭവേദ്ദുഃഖം തഥാ കാര്യം വിധീയതാം

കർമ്മതന്ത്രങ്ങൾ അറിയുന്നവനേ, അങ്ങ് ശത്രുക്കൾക്കു ക്ഷയം ഉണ്ടാകുന്ന കർമ്മങ്ങൾ ചെയ്തു ശാന്തി ഉണ്ടാക്കുക. എനിക്ക് ദുഃഖം ഉണ്ടാകാതിരിക്കും വിധമുള്ള കർമ്മങ്ങൾ ചെയ്താലും.

### ബൃഹസ്പതിരുവാച

21. കിം കരോമി സഹസ്രാക്ഷ ത്വയാഽദ്യ ദുഷ്കൃതം കൃതം
അനാഗസം മുനിം ഹത്വാ കിം ഫലം സമുപാർജ്ജിതം

സഹസ്രാക്ഷ, ഞാൻ എന്തു ചെയ്യട്ടെ! അങ്ങ് ഇപ്പോൾ ദുഷ്കൃതം ചെയ്തിരിക്കുന്നു. ഒരു തെറ്റും ചെയ്യാത്ത മുനിയെ കൊന്നിട്ട് അങ്ങ് എന്ത് നേടി?

22. അത്യുഗ്രം പുണ്യപാപാനാം ഫലം ഭവതി സത്വരം
വിചാര്യ ഖലു കർത്തവ്യം കാര്യം തദ്ഭൂതിമിച്ഛതാ

അത്യുഗ്രമായ പുണ്യപാപങ്ങൾക്ക് ഫലം അപ്പോൾത്തന്നെയാണ് കിട്ടുക.ഉൽക്കർഷം വേണമെന്ന് ആഗ്രഹിക്കുന്നവർ ഓരോന്നും വേണ്ടപോലെ ആലോചിച്ച് ചെയ്യണം.

23. പരോപതാപനാ കർമ്മ ന കർത്തവ്യം കദാചന
ന സുഖം വിന്ദതേ പ്രാണീ പരപീഡാപരായണഃ

അന്യരെ വേദനിപ്പിക്കുന്ന കർമ്മമൊന്നും ഒരിക്കലും ചെയ്തുകൂടാ. പരപീഡയിൽ ഏർപ്പെട്ടിരിക്കുന്ന ജീവിക്ക് സുഖമുണ്ടാവില്ല

24. മോഹാല്ലോഭാദ്ബ്രഹ്മഹത്യാ കൃതാ ശക്ര ത്വയാധുനാ
തസ്യ പാപസ്യ സഹസാ ഫലമേതദുപാഗതം

ഹേ ഇന്ദ്ര, അങ്ങ് ലോഭമോഹങ്ങൾക്ക് വിധേയനായി ഇപ്പോൾ ബ്രഹ്മഹത്യ ചെയ്തു. ആ പാപത്തിന്റെ ഫലമാണിപ്പോൾ വന്നു കൂടിയിരിക്കുന്നത്.

25. അവധ്യഃ സർവദേവാനാം ജാതോƒസൗ വൃത്രസംജ്ഞകഃ
ഹന്തും ത്വാ സ സമായാതി ദാനവൈർ ബഹുഭിർവൃതഃ

വൃത്രനെന്നു പേരുള്ള ഇവൻ ഇപ്പോൾ ദേവൻമാർക്കും അവധ്യനായി പിറന്നവനാണ്. ഇവൻ അങ്ങയെ കൊല്ലാനാണ് അനേകം ദാനവന്മാരേക്കൂടി വരുന്നത്.

26. ആയുധാനി ച സർവ്വാണി വജ്രതുല്യാനി വാസവ
ത്വഷ്ട്രാ ദത്താനി ദിവ്യാനി ഗൃഹീത്വാ സമുപസ്ഥിതഃ

ഹേ വാസവ, വജ്രായുധത്തിനു തുല്യമായ ദിവ്യായുധങ്ങൾ സകലതും ത്വഷ്ടാവ് അവനു കൊടുത്തിട്ടുണ്ട്.അവയുമായിട്ടാണ് അവൻ എത്തിയിരിക്കുന്നത്.

27. സമാഗച്ഛതി ദുർധർഷോ രഥരൂഢഃ പ്രതാപവാൻ
ദേവേന്ദ്ര പ്രളയം കുർവന്നാസ്യ മൃത്യുർഭവിഷ്യതി

അജയ്യനായ അവൻ രഥത്തിൽ കയറി പ്രതാപത്തോടെ വരുന്നുണ്ട്. സകലതും നശിപ്പിക്കാനാണ് അവന്റെ വരവ്. അവനു മൃത്യു ഉണ്ടാകുകയുമില്ല.

28. കോലാഹലസ്തദാ ജാതസ്തഥാ ബ്രുവതി വാക്പതൗ
ഗന്ധർവ്വാഃ കിന്നരാ യക്ഷാ മുനയശ്ച തപോധനാഃ

ബൃഹസ്പതി അങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ, വലിയ ഒരുകോലാഹലം കേൾക്കാറായി. ഗന്ധർവ്വൻ മാരും മുനിമാരും കിന്നരന്മാരും താപസൻമാരും

29. സദനാനി വിഹായൈവാമരാഃ സർവ്വേ പലായിതാഃ
തദ്ദൃഷ്ട്വാ മഹദാശ്ചര്യം ശക്രശ്ചിന്താപരായണഃ

ദേവൻമാരുമെല്ലാം വീടുവിട്ട് ഓടിവരികയാണ്. അതുകണ്ട ദേവേന്ദ്രൻ, ആശ്ചര്യപ്പെടുകയും ചിന്താവിവശനാകുകയും ചെയ്തു.

30. ആജ്ഞാപയാമാസ തദാ സേനോദ്യോഗായ സേവകാൻ
ആനയധ്വം വസൂൻ രുദ്രാനശ്വിനൗ ച ദിവാകരം

സൈന്യങ്ങളെ ഒരുക്കിനിർത്താൻവേണ്ടി സേവകരെ നിയോഗിച്ചു. നിങ്ങൾ ചെന്ന് കൂട്ടിക്കൊണ്ട് വരുവിൻ! വസുക്കളെയും രുദ്രന്മാരെയും അശ്വനീ ദേവതകളെയും ആദിത്യനെയും

31. പൂഷാണം ച ഭഗം വായും കുബേരം വരുണം യമം
വിമാനേഷു സമാരുഹ്യ സായുധാഃ സുരസത്തമാഃ

പൂഷാവിനേയും വായുവിനെയും ഭഗനെയും കുബേരനെയുംവരുണനെയും യമനെയുമെല്ലാം. സകല ദേവൻമാരും വിമാനത്തിൽകയറി ആയുധങ്ങളുമായി,

32. സമാഗച്ഛന്തു തരസാ ശത്രുരായാതി സാമ്പ്രതം
ഇത്യാജ്ഞാപ്യ സുരപതിഃ സമാരുഹ്യ ഗജോത്തമം

വേഗം വരട്ടെ. ശത്രു ഇതാ ഇങ്ങ് എത്തി ക്കഴിഞ്ഞു ഇങ്ങനെ കല്പിച്ച് ദേവേന്ദ്രൻ ഐരാവതത്തിന്റെ പുറത്ത് കയറി.

**33. ബൃഹസ്പതിം പുരോധായ നിർഗതോ നിജമന്ദിരാത്**
**തഥൈവ ത്രിദശാഃ സർവ്വേ സ്വം സ്വം വാഹനമാസ്ഥിതാഃ**

ബൃഹസ്പതിയെ മുൻനടത്തിക്കൊണ്ട് തന്റെ മന്ദിരത്തിൽ നിന്നു പുറപ്പെട്ടു. അപ്രകാരം സകലദേവന്മാരും താന്താങ്ങളുടെ വാഹനങ്ങളിൽ കയറി,

**34. യുദ്ധായ കൃതസങ്കൽപാ നിര്യയുഃ ശസ്ത്രപാണയഃ**
**വൃത്രോഽഥ ദാനവൈർയുക്തഃ സമ്പ്രാപ്തോ മാനസോത്തരം**

യുദ്ധം ചെയ്യാൻ മനസ്സിൽ ഉറച്ചുകൊണ്ട് ആയുധം ധരിച്ച് പുറപ്പെട്ടു. വൃത്രനും ദാനവന്മാരോടു കൂടി മാനസോത്തരമെന്ന

**35. പർവ്വതം ദേവതാവാസം രമ്യം പാദപശോഭിതം**
**ഇന്ദ്രോപ്യാഗത്യ സംഗ്രാമം ചകാര മാനസോത്തരേ**

രമ്യവും ദേവതകളുടെ ആവാസസ്ഥാനവും വൃക്ഷനിബിഡവുമായ പർവ്വതത്തിൽ എത്തി. ഇന്ദ്രനും യുദ്ധത്തിനു തയ്യാറായി, അപ്പോഴേക്കും ആ പർവ്വതത്തിൽ എത്തി.

**36. പർവ്വതേ ദേവതായുക്തോ വാചസ്പതിപുരഃസരഃ**
**തത്രാഭൂദ്ദാരുണം യുദ്ധം വൃത്രവാസവയോസ്തദാ**

വാചസ്പതിയെ മുൻനിർത്തി ദേവൻമാരോടു കൂടിയാണ് ദേവേന്ദ്രനും അവിടെ എത്തിയത്. അവിടെ വച്ച് വൃത്രനും വാസവനും തമ്മിൽ അതി ദാരുണമായ യുദ്ധം ഉണ്ടായി.

**37. ഗദാസിപരിഘൈഃ പാശൈർബാണൈഃ ശക്തിപരശ്വധൈഃ**
**മാനുഷേണ പ്രമാണേന സംഗ്രാമഃ ശരദാം ശതം**

ഗദ, വാള്, ഉലക്ക, കയറ്, ബാണം, വേല്, മഴു എന്നിവകൊണ്ടുള്ള ആ യുദ്ധം മനുഷ്യരുടെ കാലഗണന അനുസരിച്ച് നൂറുവർഷം നീണ്ടുനിന്നു.

**38. ബഭൂവ ഭയദോ നൃണാം ഋഷീണാം ഭാവിതാത്മനാം**
**വരുണഃ പ്രഥമം ഭഗ്നസ്തതോ വായുഗണഃ കില**

ദീർഘദർശികളായ മഹർഷിമാർക്കും ഭയജനകമായിരുന്നു ആ യുദ്ധം. ആദ്യം വരുണൻ പരാജയപ്പെട്ടു; പിന്നെ വായുഗണം.

**39. തതോ വിഭാവസുഃ ശക്രഃ സർവ്വേ തേ നിർഗതോ രണാത്**
**പലായനപരാൻ ദൃഷ്ട്വാ ദേവാനിന്ദ്രപുരോഗമാൻ**

അതിൽ പിന്നെ അഗ്നി,ശക്രൻ എന്നിങ്ങനെ എല്ലാവരും യുദ്ധരംഗത്തു പിന്തിരിഞ്ഞ് ഓടി. ദേവേന്ദ്രപ്രമുഖരായ ദേവന്മാർ ഓടിപ്പോയതുകണ്ടിട്ട്,

**40. വൃത്രോഽപി പിതരം പ്രാഗാദാശ്രമസ്ഥം മുദാന്വിതം**
**പ്രണമ്യ പ്രാഹ ത്വഷ്ടാരം പിതുഃ കാര്യം മയാ കൃതം**

വൃത്രൻ, ആശ്രമത്തിൽ സന്തുഷ്ടനായിരിക്കുന്ന തന്റെ അച്ഛന്റെ അടുത്തെത്തി. പ്രണമിച്ചിട്ട് പിതാവായ ത്വഷ്ടാവിനോട് പറഞ്ഞു: 'ഞാൻ പറഞ്ഞപോലെ ചെയ്തു.'

**41. ദേവാ വിനിർജിതാ സർവേ സേന്ദ്രാഃ സമരസംസ്ഥിതാഃ**
**വിദ്രുതാസ്തേ ഗതാഃ സ്ഥാനം യഥാ സിംഹാന്മൃഗാഃ ഗജാഃ**

യുദ്ധത്തിനു വന്ന ദേവേന്ദ്രൻ തുടങ്ങിയ സകല ദേവൻമാരേയും പരാജയപ്പെടുത്തി.സിംഹത്തിന്റെ മുമ്പിൽനിന്നും ആനകളും മാനുകളും ഓടുംപോലെ അവർ സ്വസ്ഥാനങ്ങളിലേക്ക് ഓടി.

42. ഇന്ദ്രഃ പദാതിരഗമൻ മയാ/നീതോ ഗജോത്തമഃ
ഐരാവതോ/യം ഭഗവാൻ ഗൃഹാണ ദ്വിരദോത്തമം

ദേവേന്ദ്രൻ ഓടിപ്പോകുകയായിരുന്നതു കൊണ്ട് ഞാൻ ഐരാവതത്തെ ഇങ്ങോട്ട് കൊണ്ടുപോന്നു. ഇത് നല്ല ആനയാണ് ഇതിനെ അച്ഛൻ എടുത്തുകൊള്ളു.

43 ന ഹതാസ്തേ മയാ തസ്മാദയുക്തം ഭീതമാരണം
ആജ്ഞാപയ പുനസ്താത കിം കരോമി തവേപ്സിതം

ഞാൻ അവരെ കൊന്നില്ല; തോറ്റോടിയവരെ കൊല്ലുന്നത് ശരിയല്ലല്ലോ; അതുകൊണ്ട് ഇനി എന്താണ് അവിടത്തെ ആഗ്രഹമെന്ന് കല്പിച്ചാലും; ഞാൻ അത് നിറവേറ്റാം.

44. നിർജരാ നിർഗതാഃ സർവ്വേ ഭയഭീതാഃശ്രമാതുരാഃ
ഇന്ദ്രോ/ഹ്യൈരാവതം ത്യക്ത്വാ ഭയഭീതഃ പലായിതഃ

യുദ്ധം ചെയ്തു തളർന്ന് സകല ദേവൻമാരും ഭയപ്പെട്ട് ഓടിപ്പോയി. ഇന്ദ്രൻ പോലും ഐരാവതത്തെ ഉപേക്ഷിച്ച് ഓടിപ്പോയിരിക്കുകയാണ്.

## വ്യാസ ഉവാച

45. ഇതി പുത്രവചഃ ശ്രുത്വാ ത്വഷ്ടാ പ്രാഹ മുദാന്വിതഃ
പുത്രവാനദ്യ ജാതോ/സ്മി സഫലം മമ ജീവിതം

പുത്രന്റെ വാക്കു കേട്ടപ്പോൾ ത്വഷ്ടാവ് സന്തോഷത്തോടെ പറഞ്ഞു: ഞാൻഇപ്പോൾ പുത്രനുള്ളവനായി എന്റെ ജീവിതം സഫലമായി.

46. ത്വയാ/ഹം പാവിതഃ പുത്ര ഗതോ മേ മാനസോ ജ്വരഃ
നിശ്ചലം മേ മനോ ജാതം ദൃഷ്ട്വാ വീര്യം തവാദ്ഭുതം

നീ എന്നെ പരിശുദ്ധനാക്കി, മകനേ;എന്റെ മനസ് തണുത്തു. മനസ്സ് അടങ്ങുകയും ചെയ്തു. നിന്റെ അത്ഭുത കൃത്യങ്ങൾ കണ്ടിട്ട്.

47. ശൃണു വക്ഷ്യാമ്യഹം പുത്ര ഹിതംതേ/ദ്യ നിശാമയ
തപഃ കുരു മഹാഭാഗ സാവധാനഃ സ്ഥിരാസനഃ

മക്നേ, കേൾക്കൂ,നിനക്ക് നന്മ വരുന്ന കാര്യം ഞാൻ പറയാം. നീ പോയി ശ്രദ്ധയോടെ സ്ഥിരമായ ഒരാസനത്തിലിരുന്ന് തപസ് ചെയ്യണം.

48. വിശ്വാസോ നൈവ കർത്തവ്യഃ കേഷാംചിത് പാകശാസനഃ
ശത്രുസ്തേ ഛലകർത്താ/സ്തി നാനാഭേദവിശാരദഃ

ഒരുത്തരേയും വിശ്വസിക്കരുത്. ദേവേന്ദ്രൻ നിന്റെ ശത്രുവാണ്. അവൻ ചതിയനും അനേകം അടവുകൾ പ്രയോഗിക്കുന്ന വിരുതനുമാണ്

49. തപസാ പ്രാപ്യതേ ലക്ഷ്മീസ്തപസാ രാജ്യമുത്തമം
തപസാ ബലവൃദ്ധിഃ സ്യാത് സംഗ്രാമേ വിജയസ്തഥാ

തപസ്സു കൊണ്ട് ലക്ഷ്മി സ്വാധീനമാകുന്നു. തപസ്സുകൊണ്ട് രാജ്യവും. തപസ്സ് കൊണ്ട് ശക്തി വർദ്ധിക്കുന്നു. അതുപോലെ യുദ്ധത്തിൽ വിജയവുംഉണ്ടാകുന്നു.

50. ആരാധ്യ ദ്രുഹിണം ദേവം ലബ്ധ്വാ വരമനുത്തമം
ജഹി ശക്രം ദുരാചാരം ബ്രഹ്മഹത്യാസമാവൃതം

ബ്രഹ്മാവിനെ തപസ്സുചെയ്ത് വരം വാങ്ങിയിട്ട് ദുരാചാരനും ബ്രഹ്മഹത്യ ബാധിച്ചവനുമായ ദേവേന്ദ്രനെ സംഹരിക്കണം.

51. സാവധാനഃ സ്ഥിരോ ഭൂത്വാ ദാതാരം ഭജ ശങ്കരം
വാഞ്ഛിതം സ വരം ദദ്യാത് സന്തുഷ്ടശ്ചതുരാനനഃ

സ്ഥിരമായ ആസനത്തിലിരുന്ന് ശ്രദ്ധയോടെ വരദാതാവായ ബ്രഹ്മാവിനെ ഭജിക്കുക. സന്തുഷ്ടനായ ആ ചതുർമുഖൻ അഭീഷ്ടവരം നൽകും.

52. തോഷയിത്വാ വിശ്വയോനിം ബ്രഹ്മാണമമിതൗജസം
അവിനാശിത്വമാസാദ്യ ജഹി ശക്രം കൃതാഗസം

അമിതബലവാനും വിശ്വയോനിയുമായ ബ്രഹ്മാവിനെ സന്തോഷിപ്പിച്ച് അവധ്യത്വം നേടിയിട്ട് പാപിയായ ശക്രനെ കൊല്ലണം.

53. വൈരം മനസി മേ പുത്ര വർത്തതേ സുതഘാതജം
ന ശാന്തിമനുഗച്ഛാമി ന സ്വപാമി സുഖേന ഹ

മകനേ, എന്റെ പുത്രനെ കൊന്നതുകൊണ്ടുള്ള വൈരം മനസ്സിൽ ഇപ്പോഴും കിടക്കുന്നു. അതുകൊണ്ട് എനിക്കൊരുശാന്തിയുമില്ല. സുഖമായിട്ട് ഉറങ്ങാനും കഴിയുന്നില്ല.

54. താപസോ മേ ഹതഃ പുത്രോ നിരാഗാഃ പാപ്മനാ യതഃ
ന വിന്ദാമി സുഖം പുത്ര ത്വം മാമുദ്ധര ദുഃഖിതം

ഒരുതെറ്റും ചെയ്യാത്ത എന്റെ പുത്രനെ പാപിയായ ആ ശക്രൻ കൊന്നു അതുകൊണ്ട് എനിക്ക് ഒരു മനസ്സമാധാനവും ഇല്ല. ദുഃഖാർത്തനായ എന്നെ നീ രക്ഷിക്കണം.

വ്യാസ ഉവാച

55. തദാകർണ്യ പിതുർവാക്യം വൃത്രഃ ക്രോധയുതസ്തദാ
ആജ്ഞാമാദായ ച പിതുർജഗാമ തപസേ മുദാ

പിതാവു പറഞ്ഞതുകേട്ട് പുത്രനു കോപം വന്നു. എങ്കിലും അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ച് സന്തോഷത്തോടെ തപസ്സിനു പോയി.

56. ഗന്ധമാദനമാസാദ്യ പുണ്യാം ദേവധുനീം ശുഭാം
സ്നാത്വാ കുശാസനം കൃത്വാ സംസ്ഥിതശ്ച സ്ഥിരാസനഃ

ഗന്ധമാദനപർവ്വതത്തിൽ ചെന്ന് പുണ്യയായ ദേവഗംഗയിൽ കുളിച്ചു. ദർഭാസനത്തിൽ സ്ഥിരമായ ഒരാസനം സ്വീകരിച്ച് ഇരുന്നു.

57. ത്യക്ത്വാന്നം വാരിപാനം ച യോഗാഭ്യാസപരായണഃ
ധ്യായൻ വിശ്വസൃജം ചിത്തേ സോപവിഷ്ഠഃ സ്ഥിരാസനേ

അന്നവും ജലവും ഉപേക്ഷിച്ച് യോഗമാർഗ്ഗത്തിൽ തത്പരനായി, മനസ്സിൽ ബ്രഹ്മാവിനെ ധ്യാനിച്ചു കൊണ്ട് സ്ഥിരാസനസ്ഥനായി.

58. മഘവാ തം തപസ്യന്തം ജ്ഞാത്വാ ചിന്താപരോഽഭവത്
ഗന്ധർവാൻ പ്രേക്ഷയാമാസ വിഘ്നാർത്ഥം പാകശാസനഃ

അവൻ ഇങ്ങനെ തപസ്സുചെയ്യുന്നതായി അറിഞ്ഞ് ദേവേന്ദ്രൻ ചിന്താവിവശനായി. അവന്റെ തപസ്സുമുടക്കാൻ ദേവേന്ദ്രൻ, ഗന്ധർവന്മാർ

59. യക്ഷാംശ്ച പന്നഗാൻ സർപ്പാൻ കിന്നരാനമിതൗജസഃ
വിദ്യാധരാനപ്സരസോ ദേവദൂതാനനേകശഃ

യക്ഷൻമാർ, പന്നഗങ്ങൾ, സർപ്പങ്ങൾ അതിശക്തന്മാരായ കിന്നരൻമാർ വിദ്യാധരന്മാർ,അപ്സരസ്സുകൾ ദേവദൂതൻമാർ തുടങ്ങിയ ഒട്ടേറെപ്പേരെ നിയോഗിച്ചു.

60. ഉപായസ്തൈഃ കൃതാഃ സമ്യക്തപോവിഘ്നായ മായിഭിഃ
ന ചചാല തതോ ധ്യനാത് ത്വാഷ്ട്രഃ പരമതാപസഃ

മായാവിശാരദരായ അവർ അവന്റെ തപസ്സു മുടക്കാൻ ഓരോരോ അടവുകളും പ്രയോഗിച്ചു. എങ്കിലും വൻ തപസ്സു ചെയ്യുന്ന അവൻ ധ്യാനത്തിൽ നിന്ന് ഇളകിയില്ല.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ

തൃതീയോ*f*ദ്ധ്യായഃ

# അഥ ചതുർത്ഥോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. നിർഗതാസ്തേ പരാവൃത്താസ്തപോവിഘ്നകരാഃ സുരാഃ
നിരാശാഃ കാര്യസംസിദ്ധ്യൈ തം ദൃഷ്ട്വാ ദൃഢചേതസം

വൃത്രന്റെ തപസിനു വിഘ്നം വരുത്തുവാൻ പോയ ദേവന്മാരെല്ലാം അവന്റെ മനസ്സുറപ്പുകണ്ട് കാര്യസാധ്യത്തിൽ ആശയറ്റവരായി മടങ്ങി.

2. ജാതേ വർഷശതേ പൂർണ്ണേ ബ്രഹ്മാ ലോകപിതാമഹഃ
തത്രാജഗാമ തരസാ ഹംസാരൂഢശ്ചതുർമുഖഃ

നൂറു വർഷത്തെ തപസ്സു കഴിഞ്ഞപ്പോൾ ലോകപിതാമഹനും ചതുർമുഖനുമായ ബ്രഹ്മാവ് ഹംസവാഹനനായി അവിടേക്കു വന്നു.

3. ആഗത്യ തമുവാചേദം ത്വഷ്ടുഃ പുത്ര സുഖീ ഭവ
ത്യക്ത്വാ ധ്യാനം വരം ബ്രൂഹി ദദാമി തവ വാഞ്ഛിതം

വന്നിട്ട് അവനോട് ഇങ്ങനെ പറഞ്ഞു: ത്വഷ്ടാവിന്റെ മകനേ, നിനക്ക് സുഖമുണ്ടാവട്ടെ. തപസ്സുമതിയാക്കിയിട്ട് ഇഷ്ടമുള്ള വരം ചോദിച്ചു കൊള്ളുക. ഞാൻ അതു നൽകാം.

4. തപസാ തേ*f*ദ്യ തുഷ്ടോ*f*സ്മി ത്വാം ദൃഷ്ട്വാ ചാതികർശിതം
വരം വരയ ഭദ്രം തേ മനോ*f*ഭിലഷിതം തവ

തപസ്സുകൊണ്ട് കൃശനായിത്തീർന്ന നിന്നെ കണ്ടിട്ട് ഞാനിന്ന് സന്തുഷ്ടനായിരിക്കുന്നു. ആഗ്രഹിക്കുന്ന വരമെന്തോ അതു ചോദിച്ചുകൊള്ളുക. നിനക്കു നന്മവരട്ടെ.

## വ്യാസ ഉവാച

5. വൃത്രസ്തദാ*f*തിവിശദാം പുരതോ നിശമ്യ
വാചം സുധാസമരസാം ജഗദേകകർത്തുഃ
സന്ത്യജ്യ യോഗകലനാം സഹസോദതിഷ്ഠത്
സംജാതഹർഷനയനാശ്രുകലാകലാപഃ

ജഗത്സ്രഷ്ടാവ് തന്റെ മുൻപിൽ നിന്നുകൊണ്ട് പറയുന്ന അത്യന്തനിർമലവും അമൃതതുല്യവുമായ വാക്കുകേട്ടപ്പോൾ വൃത്രൻ കുളിരണിഞ്ഞ മേനിയോടെ ഹർഷാശ്രു തൂകിക്കൊണ്ട് യോഗനിഷ്ഠയിൽ നിന്ന് വേഗം എണീറ്റു.

6. പാദൗ പ്രണമ്യ ശിരസാ പ്രണയാദ്വിധാതുർ
ബദ്ധാഞ്ജലിഃ പുരത ഏവ സമാസസാദ
പ്രോവാച തം സുവരദം തപസാ പ്രപന്നം
പ്രേമ്ണാതിഗദ്ഗദഗിരാ വിനയേന നമ്രഃ

വിധാതാവിന്റെ കാലടികളിൽ ശിരസാ ഭക്തിപൂർവ്വം കുമ്പിട്ടു. കൈകൂപ്പിക്കൊണ്ട് മുമ്പിൽത്തന്നെ നിന്നു. തന്റെ തപസ്സുകൊണ്ട്, വരപ്രദനായി മുന്നിലെത്തിയ അദ്ദേഹത്തോട് ഭക്ത്യാദരപൂർവ്വം തലതാഴ്ത്തി ഗദ്ഗദത്തോടെ പറഞ്ഞു:

7. പ്രാപ്തം മയാ സകലദേവപദം പ്രഭോഽദ്യ
യദ്ദർശനം തവ സുദുർലഭമാശു ജാതം
വാഞ്ഛാഽസ്തി നാഥ മനസി പ്രവണേ ദുരാപാ
താം പ്രബ്രവീമി കമലാസന വേത്സി ഭാവം

പ്രഭോ, സുദുർലഭമായ അവിടുത്തെ ദർശനം സാധിക്കുകയാൽ സമസ്തദേവപദവിയും എനിക്കിപ്പോൾ ലഭിച്ചിരിക്കുന്നു. ഹേ അബ്ജസംഭവ, സാധിക്കാൻ വിഷമമുള്ള ആഗ്രഹമാണ് എന്റെ മനസ്സിലുള്ളത്. അത് അങ്ങേയ്ക്ക് അറിയുകയും ചെയ്യാം. എങ്കിലും നാഥാ, ഞാൻ അത് അങ്ങയോടു പറയാം.

8. മൃത്യുശ്ച മാ ഭവതു മേ കില ലോഹകാഷ്ഠാ
ശുഷ്കാർദ്രവംശനിചയൈരപരൈശ്ച ശസ്ത്രൈഃ
വൃദ്ധിം പ്രയാതു മമ വീര്യമതീവ യുദ്ധേ
യസ്മാദ്ഭവാമി സബലൈരമരൈരജേയഃ

ലോഹം,തടി എന്നിവ കൊണ്ടോ ഉണങ്ങിയത് നനഞ്ഞത് ഇങ്ങനെയുള്ള എന്തെങ്കിലും കൊണ്ടോ മറ്റുള്ള വല്ല ആയുധങ്ങൾ കൊണ്ടോ എനിക്കു മരണം സംഭവിക്കാതിരിക്കണം. യുദ്ധത്തിൽ ബലവാന്മാരായ ദേവന്മാർക്കും അജയ്യനാകുമാറ് എന്റെ വീര്യം വർദ്ധിച്ചു വരണം.

## വ്യാസ ഉവാച

9. ഇത്ഥം സമ്പ്രാർത്ഥിതോ ബ്രഹ്മാ തമാഹ പ്രഹസന്നിവ
ഉത്തിഷ്ഠ ഗച്ഛ ഭദ്രം തേ വാഞ്ഛിതം സഫലം സദാ

ഇങ്ങനെ അപേക്ഷിച്ചപ്പോൾ ബ്രഹ്മാവ് പുഞ്ചിരിച്ചു കൊണ്ടു പറഞ്ഞു : എഴുന്നേൽക്കൂ, നിനക്കു നന്മ വരട്ടെ. നിന്റെ ആഗ്രഹം സഫലമായിത്തീരും.

10. ന ശുഷ്കേണ ന ചാർദ്രേണ ന പാഷാണേന ദാരുണാ
ഭവിഷ്യതി ചതേ മൃത്യുരിതി സത്യം ബ്രവീമ്യഹം

ഉണങ്ങിയതുകൊണ്ടോ നനഞ്ഞതുകൊണ്ടോ ലോഹംകൊണ്ടോ മരംകൊണ്ടോ നിനക്ക് മൃത്യു സംഭവിക്കുകയില്ലെന്ന് ഞാൻ സത്യമായി പറയുന്നു.

11. ഇതി ദത്വാ വരം ബ്രഹ്മാ ജഗാമ ഭുവനം പരം
വൃത്രസ്തു തം വരം ലബ്ധ്വാ മുദിതഃ സ്വഗൃഹം യയൗ

ഇങ്ങനെ വരം നല്കിയിട്ട് ബ്രഹ്മാവ് തന്റെ ലോകത്തേക്കു പോയി. വൃത്രനും വരലാഭത്തിൽ സന്തോഷിച്ച് സ്വഗൃഹത്തിലേക്കു മടങ്ങി.

12. ശശംസ പിതുരഗ്രേ തദ്വരദാനം മഹാമതിഃ
ത്വഷ്ടാ തു മുദിതഃ പ്രാപ്തം പുത്രം പ്രാപ്തവരം തദാ

മഹാബുദ്ധിമാനായ അവൻ അച്ഛന്റെ മുമ്പിൽ ചെന്നു നിന്ന് വരലാഭത്തെക്കുറിച്ച് പ്രശംസിച്ചു. വരം നേടിവന്ന ഉത്തമ പുത്രനെക്കണ്ട് ത്വഷ്ടാവും സന്തുഷ്ടനായി.

13. സ്വസ്തി തേ/സ്തു മഹാഭാഗ ജഹി ശക്രം രിപും മമ
ഹത്വാ ഗച്ഛ ത്രിശിരസോ ഹന്താരം പാപസംയുതം

മഹാഭാഗ, നിനക്കു മംഗളം ഉണ്ടാവട്ടെ. ഇനി നീ എന്റെ ശത്രുവായ ശക്രനെ കൊല്ലണം. പോകൂ, ത്രിശിരസിന്റെ ഹന്താവായ ആ പാപിയെ കൊന്നിട്ട്,

14. ഭവ ത്വം ത്രിദശാധീശഃ സമ്പ്രാപ്യ വിജയം രണേ
മമാധിം ഛിന്ധി വിപുലം പുത്രനാശസമുദ്ഭവം

യുദ്ധത്തിൽ വിജയം നേടി ദേവന്മാരുടെ അധിപനാകുക. പുത്രനാശത്താൽ എനിക്കുണ്ടായ ആധിയെ ശമിപ്പിക്കുക.

15. ജീവതോ വാക്യകരണാൽ ക്ഷയതോ ഭൂരിഭോജനാത്
ഗയായാം പിണ്ഡദാനാച്ച ത്രിഭിഃ പുത്രസ്യ പുത്രതാ

ജീവിച്ചിരിക്കെ പറയുന്നതുപോലെ കേൾക്കുക, ക്ഷീണിച്ച് അവശനായിരിക്കെ നന്നായി സംരക്ഷിക്കുക, മരിച്ചാൽ ഗയാശ്രാദ്ധം ചെയ്യുക. ഈ മൂന്നുമാണ് പുത്രനെ പുത്രനാക്കുന്നത്.

16. തസ്മാത് പുത്ര മമാത്യർത്ഥം ദുഃഖം നാശിതുമർഹസി
ത്രിശിരാ മമ ചിത്താത്തു നാപസർപ്പതി കർഹിചിത്

അതുകൊണ്ട് മകനേ നീ എന്റെ കഠിന ദുഃഖം ഇല്ലാതാക്കണം. ത്രിശിരസ്സ് എന്റെ മനസ്സിൽ നിന്ന് ഒരുസമയത്തും വിട്ടുപോകുന്നില്ല.

17. സുശീലഃസത്യവാദീ ച താപസോ വേദവിത്തമഃ
അപരാധം വിനാ തേന നിഹതഃ പാപബുദ്ധിനാ

അവൻ സത്യവാക്കും സുശീലനും താപസനും വേദജ്ഞരിൽ ഉത്തമനുമായിരുന്നു. ഒരപരാധവും ചെയ്യാത്ത അവനെ ആ മഹാപാപി കൊന്നു.

## വ്യാസ ഉവാച

18. ഇതി തസ്യ വചഃ ശ്രുത്വാ വൃത്രഃ പരമദുർജയഃ
രഥമാരുഹ്യ തരസാ നിർജഗാമ പിതുർഗൃഹാത്

ഇങ്ങനെ ത്വഷ്ടാവു പറഞ്ഞതുകേട്ട് അത്യന്തം അജയ്യനായ വൃത്രൻ രഥത്തിൽ കയറി പിതൃഗൃഹത്തിൽ നിന്നു പുറപ്പെട്ടു.

19. രണദുന്ദുഭിനിർഘോഷം ശംഖനാദം മഹാബലം
കാരയിത്വാ പ്രയാണം സ ചകാര മദഗർവിതഃ

രണഭേരിയും അത്യുച്ചത്തിൽ ശംഖനാദവും മുഴക്കിച്ചുകൊണ്ട് മദഗർവിതനായിട്ടായിരുന്നു അവന്റെ പുറപ്പാട്.

20. നിര്യയൗ നയസംയുക്തഃ സേവകാനിതി സംവദൻ
ഹത്വാ ശക്രം ഗ്രഹീഷ്യാമി സുരരാജ്യമകണ്ടകം

നയജ്ഞനായ അവൻ തന്റെ സേവകന്മാരോട് ഇങ്ങനെ പറഞ്ഞു കൊണ്ടായിരുന്നു യാത്ര. ശക്രനെ കൊന്ന് ദേവലോകം കൈവശപ്പെടുത്തി ശത്രുരഹിതമാക്കും.

21. ഇത്യുക്ത്വാ നിർജഗാമാശു സ്വസൈന്യപരിവാരിതഃ
മഹതാ സൈന്യനാദേന ഭീഷയന്നമരാവതീം

ഇങ്ങനെ പറഞ്ഞുകൊണ്ട് സൈന്യസമേതനായി യാത്രചെയ്തു. അവന്റെ സൈന്യങ്ങളുടെ മഹാരവം അമരാവതിയെ ഭീഷണിപ്പെടുത്തി.

22. തമാഗച്ഛന്തമാജ്ഞായ തുരാഷാഡപി സത്വരഃ
സേനോദ്യോഗം ഭയത്രസ്തഃ കാരയാമാസ ഭാരത

രാജാവേ, അവൻ ഇങ്ങനെ യുദ്ധത്തിന് ഒരുങ്ങി വരുന്നുണ്ടെന്ന് അറിഞ്ഞ ദേവേന്ദ്രൻ ഭയപ്പെട്ട് ഉടൻ തന്നെ പടയൊരുക്കം തുടങ്ങി.

23. സർവ്വാനാഹൂയ തരസാ ലോകപാലാനരിന്ദമഃ
യുദ്ധാർത്ഥം പ്രേരയൻ സർവാൻ വ്യരോചത മഹാദ്യുതിഃ

ശത്രുതാപനനായ ഇന്ദ്രൻ സകലലോകപാലന്മാരെയും വിളിച്ചുകൂട്ടി യുദ്ധത്തിനു പ്രേരിപ്പിച്ചുകൊണ്ട് മഹാതേജസ്വിയായി അവിടെ വിരാജിച്ചു.

24. ഗൃധ്രവ്യൂഹം തതഃ കൃത്വാ സംസ്ഥിതഃ പാകശാസനഃ
തത്രാജഗാമ വേഗാത്തു വൃത്രഃ പരബലാർദ്ദനഃ

ഗൃധ്രവ്യൂഹം ചമച്ച് ശക്രൻ തയാറായിനിന്നു. ശത്രുസംഹാരക്ഷമനായ വൃത്രൻ അപ്പോഴേക്കും അവിടെ എത്തിക്കഴിഞ്ഞു.

25. ദേവദാനവയോസ്താവത് സംഗ്രാമസ്തുമുലോഭവത്
വൃത്രവാസവയോഃ സംഖ്യേ മനസാ വിജയൈഷിണോഃ

അതോടെ ദേവദാനവന്മാർ തമ്മിൽ അതിഭയങ്കരമായ യുദ്ധം ആരംഭിച്ചു. ഒപ്പം പരസ്പര വിജിഗീഷുക്കളായ വൃത്രവാസവന്മാർ തമ്മിലും.

26. ഏവം പരസ്പരം യുദ്ധേ സന്ദീപ്തേ ഭയദേ ഭൃശം
ആകൂതം ദേവതാഃ പ്രാപുർ ദൈത്യാശ്ച പരമാം മുദം

ഇങ്ങനെ ദേവദാനവർ തമ്മിൽ ഭയപ്രദമാംവണ്ണം യുദ്ധം കത്തിജ്വലിക്കെ ദേവന്മാർ ചിന്താവിവശരായി. അതുകണ്ട് ദൈത്യന്മാർ പുളച്ചാർത്തു.

27. തോമരൈർഭിന്ദിപാലൈശ്ച ഖഡ്ഗൈഃ പരശുപട്ടിശൈഃ
ജഘ്നുഃ പരസ്പരം ദേവദൈത്യാഃ സ്വസ്വവരായുധൈഃ

പാരയും കവണയും വാളും മഴുവും പട്ടിശവും തുടങ്ങി അവരവരുടെ ആയുധങ്ങൾ കൊണ്ട് ദേവന്മാരും ദൈത്യന്മാരും പരസ്പരം സംഹാരം ചെയ്തു.

28. ഏവം യുദ്ധേ വർത്തമാനേ ദാരുണേ ലോമഹർഷണേ
ശക്രം ജഗ്രാഹ സഹസാ വൃത്രഃ ക്രോധസമന്വിതഃ

ഇങ്ങനെ പുളകപ്രദമായ യുദ്ധം നടക്കവേ പെട്ടെന്ന്, കുപിതനായ വൃത്രൻ ദേവേന്ദ്രനെ പിടികൂടി.

29. അപാവൃത്യ മുഖേക്ഷിപ്ത്വാ സ്ഥിതോ വൃത്രഃ ശതക്രതും
മുദിതോƒഭൂന്മഹാരാജ പൂർവ്വവൈരമനുസ്മരൻ

കവചാദികളെല്ലാം പുറന്തള്ളിയിട്ട് ശതക്രതുവിനെ വൃത്രൻ വായിലിട്ടു വിഴുങ്ങിയിട്ട് അങ്ങനെ നിന്നു. മഹാരാജാവേ, അവൻ പഴയ വൈരമോർത്തു സന്തോഷിച്ചു.

30. ശക്രേ ഗ്രസ്തേƒഥ വൃത്രേണ സംഭ്രാന്താ നിർജരാസ്തദാ
ചുക്രുശുഃ പരമാർത്താസ്തേ ഹാ ശക്രേതി മുഹുർമുഹുഃ

വൃത്രൻ ദേവേന്ദ്രനെ വിഴുങ്ങിയപ്പോൾ സംഭ്രാന്തരായിത്തീർന്ന ദേവന്മാർ ഹാ! ശക്ര! ഹാ! ശക്ര! എന്നിങ്ങനെ വീണ്ടും വീണ്ടും വിളിച്ച് ആർത്തരായി വിലപിച്ചു.

**31. അപാവൃതേ മുഖേ ശക്രം ജ്ഞാത്വാ സർവ്വേ ദിവൗകസഃ**
**ബൃഹസ്പതിം പ്രണമ്യോചുർ വിനാ വ്യഥിതചേതസഃ**

കവചാദ്യായുധങ്ങൾ കൂടാതെ ശക്രനെ വൃത്രൻ വിഴുങ്ങിയെന്നറിഞ്ഞ ദേവന്മാർ ദേവഗുരുവിനെ കണ്ടു നമസ്കരിച്ചിട്ട് ദീനരും വ്യഥിത ചിത്തരുമായി ചോദിച്ചു.

**32. കിം കർത്തവ്യം ദ്വിജശ്രേഷ്ഠ ത്വമസ്മാകം ഗുരുഃ പരഃ**
**ശക്രോ ഗ്രസ്തസ്തു വൃത്രേണ രക്ഷിതോ ദേവതാന്തരൈഃ**

ഹേ ബ്രാഹ്മണോത്തമ, ഞങ്ങൾ എന്താണു ചെയ്യേണ്ടത്? അങ്ങാണല്ലോ ഞങ്ങളുടെ ഉത്തമ ഗുരു. ദേവന്മാർ കാത്തിട്ടും ഇന്ദ്രനെ വൃത്രൻ വിഴുങ്ങിക്കളഞ്ഞല്ലോ.

**33. വിനാ ശക്രേണ കിം കുർമ്മഃ സർവ്വേ ഹീനപരാക്രമാഃ**
**അഭിചാരം കുരു വിഭോ സത്വരഃ ശക്രമുക്തയേ**

ശക്രനില്ലാതെ ഞങ്ങൾ എന്തുചെയ്യും? ഞങ്ങളെല്ലാം അശക്തരാണ്. വിഭോ, ശക്രനെ മോചിപ്പിക്കാൻ അങ്ങ് ഉടനെ ആഭിചാരം ചെയ്യണം.

## ബൃഹസ്പതിരുവാച

**34. കിം കർത്തവ്യം സുരാഃ ക്ഷിപ്തോ മുഖമദ്ധ്യേ$f$സ്തി വാസവഃ**
**വൃത്രേണോത്സാദിതോ ജീവന്നസ്തി കോഷ്ഠാന്തരേ രിപോഃ**

ദേവന്മാരേ, എന്താണു ചെയ്യേണ്ടത്? വൃത്രൻ വായിലിട്ട് വിഴുങ്ങിയ വാസവനിപ്പോൾ ജീവനോടെ ശത്രുവിന്റെ വയറ്റിനകത്ത് എത്തിക്കഴിഞ്ഞു.

## വ്യാസ ഉവാച

**35. ദേവാശ്ചിന്താതുരാഃ സർവ്വേ തുരാസാഹം തഥാകൃതം**
**ദൃഷ്ട്വാ വിമൃശ്യ തരസാ ചക്രുർയത്നം വിമുക്തയേ**

ശക്രനെ അങ്ങനെ ചെയ്തതുകണ്ട് വ്യാകുലചിത്തരായിത്തീർന്ന ദേവന്മാർ കൂടിയാലോചിച്ച് അദ്ദേഹത്തെ അപ്പോൾത്തന്നെ മോചിപ്പിക്കാനുള്ള ശ്രമം തുടങ്ങി.

**36. അസൃജന്ത മഹാസത്വാം ജൃംഭികാം രിപുനാശിനീം**
**തതോ വിജൃംഭമാണഃ സ വ്യാവൃതാസ്യോ ബഭൂവഹ**

ശത്രുസംഹാരത്തിനു ശക്തിയുള്ള മഹാസത്വയായ ജൃംഭികയെ അവർ സൃഷ്ടിച്ചു വിട്ടു. അവൾ വൃത്രനിൽ തന്റെ ശക്തി പ്രയോഗിച്ചതു കൊണ്ട് അവൻ കോട്ടുവായിട്ട് വാ തുറന്നു.

**37. വിജൃംഭമാണസ്യ തതോ വൃത്രസ്യാസ്യാദവാപതത്**
**സ്വാന്യംഗാന്യപി സംക്ഷിപ്യ നിഷ്ക്രാന്തോ ബലസൂദനഃ**

വാതുറന്നു നില്ക്കുന്ന വൃത്രന്റെ വായിലൂടെ സ്വന്തം അവയവങ്ങളൊക്കെ ചുരുക്കിക്കൊണ്ട് ദേവേന്ദ്രൻ പുറത്തു ചാടി.

**38. തതഃ പ്രഭൃതി ലോകേഷു ജൃംഭികാ പ്രാണിസംസ്ഥിതാ**
**ജഹൃഷുശ്ച സുരാഃ സർവ്വേ ശക്രം ദൃഷ്ട്വാ വിനിർഗതം**

അന്നുമുതൽ ഈ കോട്ടുവാ പ്രാണികളിലെങ്ങും സ്ഥാനം പിടിച്ചു. വൃത്രന്റെ വായിൽനിന്നു പുറത്തുവന്ന ശക്രനെ കണ്ട് ദേവന്മാരെല്ലാം സന്തോഷിച്ചു.

**39. തതഃ പ്രവവൃതേ യുദ്ധം തയോർലോകഭയപ്രദം**
**വർഷാണാമയുതം യാവദ്ദാരുണം ലോമഹർഷണം**

അതെത്തുടർന്ന് ഇരുവരും അതിഭയങ്കരമായി യുദ്ധം ചെയ്തു. രോമാഞ്ചമുണ്ടാകുമാറ് അവർ തമ്മിൽ പതിനായിരം വർഷം പൊരുതി.

40. ഏകതശ്ച സുരാഃ സർവ്വേ യുദ്ധായ സമുപസ്ഥിതാഃ
ഏകതോ ബലവാൻ ത്വാഷ്ട്രഃ സംഗ്രാമേ സമവർത്തത

ഒരു ഭാഗത്ത് ദേവഗണം യുദ്ധത്തിനുവേണ്ടി നിരന്നു. മറുഭാഗത്ത് ബലവാനായ വൃത്രനും നിന്നു കൊണ്ടായിരുന്നു യുദ്ധം.

41. യദാ വ്യവർധത രണേ വൃത്രോ വരമദാവൃതഃ
പരാജിതസ്തദാ ശക്രസ്തേജസാ തസ്യ ധർഷിതഃ

വരലാഭത്താൽ മത്തനായ വൃത്രന്റെ വീര്യം വർദ്ധിച്ചപ്പോൾ അവന്റെ തേജസ്സു കൊണ്ട് ശക്രൻ പരാജിതനായിത്തീർന്നു.

42. വിവ്യഥേ മഘവാ യുദ്ധേ തതഃ പ്രാപ്യ പരാജയം
വിഷാദമഗമൻ ദേവാ ദൃഷ്ട്വാ ശക്രം പരാജിതം

യുദ്ധത്തിൽ പരാജിതനായ ദേവേന്ദ്രൻ വളരെ വ്യസനിച്ചു. പരാജിതനായ ദേവേന്ദ്രനെ കണ്ട് ദേവന്മാരും വിഷണ്ണരായി.

43. ജഗ്മുസ്ത്യക്ത്വാ രണം സർവ്വേ ദേവാ ഇന്ദ്രപുരോഗമാഃ
ഗൃഹീതം ദേവസദനം വൃത്രേണാഗത്യരംഹസാ

ഇന്ദ്രാദിദേവന്മാരെല്ലാം യുദ്ധം മതിയാക്കി പിന്തിരിഞ്ഞ് ഓടി. അതോടെ വൃത്രൻ വന്ന് ദേവലോകം ബലാൽ കൈവശപ്പെടുത്തി.

44. ദേവോദ്യാനാനി സർവ്വാണി ഭുംക്തേƒസൗ ദാനവോ ബലാത്
ഐരാവതോƒപി ദൈത്യേന ഗൃഹീതോƒസൗ ഗജോത്തമഃ

ദേവോദ്യാനങ്ങൾ മുഴുവൻ അവൻ ബലാൽ കൈവശപ്പെടുത്തി. ഐരാവതമെന്ന വിശിഷ്ട ഗജത്തെയും സ്വന്തമാക്കി.

45. വിമാനാനി ച സർവാണി ഗൃഹീതാനി വിശാംപതേ
ഉച്ചൈഃശ്രവാ ഹയവരോ ജാതസ്തസ്യ വശേ തദാ

രാജാവേ, ദേവവിമാനങ്ങളും അവൻ സ്വാധീനത്തിലാക്കി. ഉറച്ചെ: ശ്രവസ്സെന്ന കുതിരയും അവന്റെ വകയായി.

46. കാമധേനുഃ പാരിജാതോ ഗണശ്ചാപ്സരസാം തഥാ
ഗൃഹീതം രത്നമാത്രം തു തേന ത്വഷ്ടൃസുതേന ഹ

അതുപോലെതന്നെ കാമധേനുവും പാരിജാതവും അപ്സരോഗണവും ഉളളതിൽ രത്നതുല്യങ്ങളായവയെല്ലാം അവൻ കൈവശമാക്കി.

47. സ്ഥാനഭ്രഷ്ടാഃ സുരാഃ സർവ്വേ ഗിരിദുർഗേഷു സംസ്ഥിതഃ
ദുഃഖമാപുഃ പരിഭ്രഷ്ടാ യജ്ഞഭാഗാത്സുരാലയാത്

സ്ഥാനഭ്രഷ്ടരായ ദേവന്മാർ ഗിരിഗുഹകളിൽ ഒളിച്ചു വാണു. അങ്ങനെ അവർക്ക് യജ്ഞഭാഗവും നാകലോകവും നഷ്ടപ്പെട്ടു. അവർ അതീവ ദുഃഖിതരായി.

48. വൃത്രഃ സുരപദം പ്രാപ്യ ബഭൂവ മദഗർവിതഃ
ത്വഷ്ടാതീവ സുഖം പ്രാപ്യ മുമോദ സുതസംയുതഃ

ദേവലോകം നേടിയ വൃത്രൻ മദഗർവിതനായിത്തീർന്നു. മകനോടു കൂടിച്ചേർന്നു സുഖിച്ച ത്വഷ്ടാവ് അത്യധികം സന്തോഷിച്ചു.

49. അമന്ത്രയൻ ഹിതം ദേവാ മുനിഭിഃ സഹ ഭാരത
കിം കർത്തവ്യമിതി പ്രാപ്തേ വിചിന്ത്യ ഭയമോഹിതാഃ

ഇനി എന്താണു ചെയ്യേണ്ടതെന്നു ചിന്തിച്ച് ഭീതിപൂണ്ട ദേവന്മാർ ഹിതമായിട്ടുള്ളതെന്താണെന്ന് മുനിമാരുമായി കൂടിയാലോചിച്ചു.

50. ജഗ്മുഃ കൈലാസമചലം സുരാഃ ശക്രസമന്വിതാഃ
മഹാദേവം പ്രണമ്യോചുഃ പ്രഹ്വാഃ പ്രാഞ്ജലയോ ഭൃശം

ദേവേന്ദ്രനോടുകൂടി അവർ കൈലാസത്തേക്കു ചെന്നു. മഹാദേവനെ നമസ്കരിച്ചിട്ട് അതീവ വിനയാന്വിതരായി തൊഴുതുകൊണ്ട് പറഞ്ഞു:

51. ദേവദേവ മഹാദേവ കൃപാസിന്ധോ മഹേശ്വര
രക്ഷാ/സ്മാൻ ഭയഭീതാംസ്തു വൃത്രേണാതിപരാജിതാൻ

ഹേ ദേവ ദേവ, മഹാദേവ, കൃപാസിന്ധോ, മഹേശ്വര, വൃത്രാസുരനോടു തോറ്റോടി ഭയപ്പെട്ടു കഴിയുന്ന ഞങ്ങളെ രക്ഷിക്കണേ.

52. ഗൃഹീതം ദേവസദനം തേന ദേവ ബലീയസാ
കിം കർത്തവ്യമതഃ ശംഭോ ബ്രൂഹി സത്യം ശിവാദ്യ നഃ

ദേവലോകം ബലവാനായ ആ അസുരൻ കൈയടക്കിക്കഴിഞ്ഞു. ശംഭോ, ഇനി എന്താണു ചെയ്യേണ്ടത്? യഥാർത്ഥത്തിൽ ചെയ്യേണ്ടത് എന്തെന്ന് ഉപദേശിച്ചാലും.

53. കിം കുർമ്മഃ ക്വ ച ഗച്ഛാമഃ സ്ഥാനഭ്രഷ്ടാ മഹേശ്വര
ദുഃഖസ്യ നാധിഗച്ഛാമോ വിനാശോപായമീശ്വര

മഹേശ്വര, ഞങ്ങൾ എന്തുചെയ്യട്ടെ? സ്ഥാനഭ്രഷ്ടരായ ഞങ്ങൾ എങ്ങോട്ടു പോകും? ഭഗവാനേ, ഈ ദുഃഖം ഇല്ലാതാക്കാൻ ഒരു ഉപായവും ഞങ്ങൾ കാണുന്നില്ല.

54. സാഹായ്യം കുരു ഭൂതേശ വ്യഥിതാ സ്മ കൃപാനിധേ
വൃത്രം ജഹി മദോത്സിക്തം വരദാനബലാദ്വിഭോ

ഭൂതേശ, കൃപാനിധേ, ദുഃഖിതരായ ഞങ്ങളെ സഹായിക്കണേ. വരലാഭത്താൽ മദത്തിമിർപ്പാണ്ട വൃത്രനെ അങ്ങ് സംഹരിക്കണേ.

## ശിവ ഉവാച

55. ബ്രഹ്മാണം പുരതഃ കൃത്വാ വയം സർവ്വേ ഹരേഃ ക്ഷയം
ഗത്വാ സമേത്യ തം വിഷ്ണും ചിന്തയാമോ വധോദ്യമം

ബ്രഹ്മാവിനെയും കൂട്ടിക്കൊണ്ട് നമുക്കെല്ലാവർക്കും കൂടി വിഷ്ണുവിന്റെ ലോകത്തു ചെന്ന് അവനെ വധിക്കാനുള്ള ഉപായം ആലോചിക്കാം.

56. സ ശക്തശ്ച ഛലജ്ഞശ്ച ബലവാൻ ബുദ്ധിമത്തരഃ
ശരണ്യശ്ച ദയാബ്ധിശ്ച വാസുദേവോ ജനാർദ്ദനഃ

ജനാർദ്ദനനായ ആ വാസുദേവൻ അതിനു ശക്തനാണ്. അദ്ദേഹം സൂത്രശാലിയും ബുദ്ധിമാനും ബലവാനും ശരണം പ്രാപിക്കാവുന്നവനും ദയാനിധിയും ആണ്.

57. വിനാ തം ദേവദേവേശം നാർത്ഥസിദ്ധിർ ഭവിഷ്യതി
തസ്മാത്തത്ര ച ഗന്തവ്യം സർവ്വ കാര്യാർത്ഥ സിദ്ധയേ

ആ ദേവദേവേശനെ കൂടാതെ കാര്യംനേടാൻ സാധ്യമല്ല. അതുകൊണ്ട് സർവകാര്യങ്ങളും നേടുന്നതിനുവേണ്ടി അങ്ങോട്ടു തന്നെ പോകണം

### വ്യാസ ഉവാച

58. ഇതി സഞ്ചിന്ത്യതേ സർവേ, ബ്രഹ്മാ ശക്രഃ സ ശങ്കരഃ
ജഗ്മുർവിഷ്ണോഃ ക്ഷയം ദേവാഃ ശരണ്യം ഭക്തവത്സലം

ഇങ്ങനെ ആലോചിച്ചുകൊണ്ട് ശക്രനും ശങ്കരനും ബ്രഹ്മാവും എല്ലാവരും കൂടി ശരണ്യനും ഭക്തവത്സലനുമായ വിഷ്ണുവിന്റെ മന്ദിരത്തിലേക്കു ചെന്നു.

59. ഗത്വാ വിഷ്ണുപദം ദേവാസ്തുഷ്ടുവുഃ പരമേശ്വരം
ഹരിം പുരുഷസൂക്തേന വേദോക്തേന ജഗദ്ഗുരും

അവിടെ ചെന്ന്, അവർ പരമേശ്വരനും ജഗദ്ഗുരുവുമായ ഹരിയെ വേദോക്തമായ പുരുഷസൂക്തം കൊണ്ട് സ്തുതിച്ചു.

60. പ്രത്യക്ഷോ/ഭൂ ജ്ജഗന്നാഥസ്തേഷാം സ കമലാപതിഃ
സമ്മാന്യ ച സുരാൻ സർവ്വാനിത്യുവാച പുരഃസ്ഥിതഃ

കമലാപതിയായ ജഗന്നാഥൻ ഉടനെ അവർക്കു പ്രത്യക്ഷീഭവിച്ചു. സകല ദേവന്മാരെയും സൽക്കരിച്ചശേഷം അവരുടെ മുമ്പിൽ വച്ച് ഇങ്ങനെ ചോദിച്ചു:

61. കിമാഗതാഃ സ്മ ലോകേശാ ഹരബ്രഹ്മസമന്വിതാ
കാരണം കഥയദ്ധ്വം വഃ സർവേഷാം സുരസത്തമാഃ

ലോകേശന്മാരേ, നരനും ബ്രഹ്മാവും ഉൾപ്പെടെ നിങ്ങൾ ഇങ്ങോട്ട് എന്തിനു വന്നു? ഹേ ദേവോത്തമന്മാരേ നിങ്ങളെല്ലാവരും ചേർന്ന് വരാനുള്ള കാരണം പറയുവിൻ.

### വ്യാസ ഉവാച

62. ഇതിശ്രുത്വാ ഹരേർവാക്യം നോചുർദ്ദേവാ രമാപതിം
ചിന്താവിഷ്ടാഃ സ്ഥിതാഃ പ്രായഃ സർവ്വേ പ്രാഞ്ജലയസ്തഥാ

ഹരിപറഞ്ഞതു കേട്ടിട്ട് ദേവന്മാർ അദ്ദേഹത്തോട് ഒന്നും പറഞ്ഞില്ല. എല്ലാവരും ഏതാണ്ട് ചിന്താവിവശരായി കൈകൂപ്പിക്കൊണ്ട് നിന്നതേയുള്ളൂ.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ് കന്ധേ
ചതുർത്ഥോ/ദ്ധ്യായഃ

## അഥ പഞ്ചമോ/ദ്ധ്യായഃ

### വ്യാസ ഉവാച

1. തഥാ ചിന്താതുരാൻ വീക്ഷ്യ സർവാൻ സർവ്വാർത്ഥതത്ത്വവിത്
പ്രാഹ പ്രേമഭരോദ്ഭ്രാന്താൻ മാധവോ മേദിനീപതേ

രാജാവേ സർവാർത്ഥസാരവേദിയായ മാധവൻ അപ്പോൾ, ആ ദേവന്മാരെല്ലാം ചിന്താകുലരും ഭക്തിഭാരത്താൽ ഉൽക്കണ്ഠിതരുമാണെന്നു കണ്ടിട്ട് അവരോടു പറഞ്ഞു.

### വിഷ്ണുരുവാച

2. കിം മൗനമാശ്രിതാ യൂയം ബ്രുവന്തു കാരണം സുരാഃ
സദസദ്വാ/പി തച്ഛ്രുത്വാ യതിഷ്യേ തന്നിവാരണേ

ദേവന്മാരേ, നിങ്ങൾ ഒന്നും മിണ്ടാതിരിക്കുന്നതെന്ത്? പറയുവിൻ. നല്ലതായാലും ചീത്തയായാലും എന്താണെന്ന് അറിഞ്ഞിട്ടു വേണ്ടേ അതിനു പരിഹാരം കാണാൻ?

**ദേവാ ഊചുഃ**

**3. കിമജ്ഞാതം തവ വിഭോ ത്രിഷു ലോകേഷു വർത്തതേ**
**സർവം വേദ ഭവാൻ കാര്യം കിം പൃച്ഛസി പുനഃ പുനഃ**

വിഭോ, അങ്ങേയ്ക്ക് അജ്ഞാതമായി മൂന്നു ലോകത്തും എന്തെങ്കിലുമുണ്ടോ? കാര്യമെന്തെന്ന് അങ്ങേയ്ക്ക് അറിയാം. പിന്നെന്തിനു വീണ്ടും വീണ്ടും ചോദിക്കുന്നു?

**4. ത്വയാ പൂർവ്വം ബലിർബദ്ധഃ ശക്രോ ദേവാധിപഃ കൃതഃ**
**വാമനം വപുരാസ്ഥായ ക്രാന്തം ത്രിഭുവനം പദേ**

അങ്ങ് പണ്ട് ബലിയെ ബന്ധിച്ചു. ശക്രനെ ദേവാധിപനാക്കി. വാമനരൂപം കൈക്കൊണ്ട് മൂന്നു ലോകവും കാലുകൊണ്ട് അളന്ന് സ്വന്തമാക്കി.

**5. അമൃതം ത്വാഹൃതം വിഷ്ണോ ദൈത്യാശ്ച വിനിപാതിതാഃ**
**ത്വം പ്രഭുഃ സർവദേവാനാം സർവ്വാപദ്വിനിവാരണേ**

വിഷ്ണോ, അങ്ങ് അമൃതം കൈക്കലാക്കി. ദൈത്യന്മാരെ വീഴ്ത്തി. സകല ദേവന്മാരുടെയും ആപത്തില്ലാതാക്കാൻ അങ്ങേയ്ക്കു മാത്രമേ കഴിയൂ.

**വിഷ്ണുരുവാച**

**6. ന ഭേതവ്യം സുരവരാ വേദ്മ്യുപായം സുസമ്മതം**
**തദ്വധായ പ്രവക്ഷ്യാമി യേന സൗഖ്യം ഭവിഷ്യതി**

ദേവോത്തമന്മാരേ, നിങ്ങൾ പേടിക്കേണ്ട. അവനെ കൊല്ലാൻ പറ്റിയ ഉപായമുണ്ട്. അതുകൊണ്ട് നിങ്ങൾക്കു സൗഖ്യം ലഭിക്കുകയും ചെയ്യും. ഞാൻ അതു നിങ്ങളോടു പറയാം.

**7. അവശ്യം കരണീയം മേ ഭവതാം ഹിതമാത്മനാ**
**ബുദ്ധ്യാ ബലേന ചാർത്ഥേന യേന കേന ഛലേന വാ**

ബുദ്ധികൊണ്ടോ, ബലംകൊണ്ടോ, ധനംകൊണ്ടോ, ഏതെങ്കിലും ചതിപ്രയോഗം കൊണ്ടോ, നിങ്ങൾക്കു ഹിതം ചെയ്യേണ്ടവനാണു ഞാൻ.

**8. ഉപായാഃ ഖലു ചത്വാരഃ കഥിതാസ്തത്വദർശിഭിഃ**
**സാമാദയഃ സുഹൃത്സ്വേവ ദുർഹൃദേഷു വിശേഷതഃ**

തത്ത്വജ്ഞന്മാർ പറഞ്ഞിട്ടുള്ള ഉപായങ്ങൾ നാലുണ്ട്. സുഹൃത്തുക്കളിൽ പ്രയോഗിക്കാനുള്ളവയാണ് സാമാദ്യുപായങ്ങൾ. സുഹൃത്തുക്കളല്ലാത്തവരിൽ അവ പ്രത്യേകിച്ചും പ്രയോജനപ്രദമാണ്.

**9. ബ്രഹ്മണാങ്കസ്യ വരോ ദത്തഃ തപസാ *ff* രാധിതേന ച**
**ദുർജയത്വം ച സമ്പ്രാപ്തം വരദാനപ്രഭാവതഃ**

തപസ്സു ചെയ്തു സന്തോഷിപ്പിച്ചതുകൊണ്ട് ബ്രഹ്മാവ് അവനു വരം നല്കി. ആ വരപ്രഭാവം ഉള്ളതുകൊണ്ട് അവനെ ജയിക്കാൻ ആർക്കും സാധ്യമല്ല.

**10. അജേയഃ സർവഭൂതാനാം ത്വഷ്ട്രാ സമുപപാദിതഃ**
**തതോ ബലേന വൃദ്ധിം സ പ്രാപ്തഃ പരപുരംജയഃ**

സർവഭൂതങ്ങൾക്കും അജേയനായിട്ടാണ് ത്വഷ്ടാവ് അവനെ സൃഷ്ടിച്ചിരിക്കുന്നത്. യുദ്ധത്തിൽ അവനു പരാക്രമം വർദ്ധിച്ചു വരുന്നതിനാൽ അജയ്യനാണ് അവൻ.

11. ദുഃസാദ്ധ്യോ/സൗ സുരാഃ ശത്രുർവിനാ സാമപ്രതാരണം
പ്രലോഭ്യ വശമാനേയോ ഹന്തവ്യസ്തു തതഃ പരം

ദേവന്മാരേ, സാമം പ്രയോഗിച്ചല്ലാതെ ഈ ശത്രുവിനെ ജയിക്കാൻ സാധ്യമല്ല. പ്രലോഭിപ്പിച്ച് വശത്താക്കിയതിനു ശേഷമേ ഇവനെ കൊല്ലാൻ കഴിയൂ.

12. ഗച്ഛദ്ധ്വം സർവഗന്ധർവാ യത്രാസ്തി ബലവത്തരഃ
സാമ തസ്യ പ്രയുംജദ്ധ്വം തത ഏനം വിജേഷ്യഥ

ഗന്ധർവന്മാരേ, നിങ്ങളെല്ലാം മഹാപരാക്രമിയായ അവനുള്ളിടത്തേക്കു ചെല്ലണം. ചെന്ന് സാമോപായം പ്രയോഗിച്ച് വശത്താക്കിയിട്ട് പിന്നെ ജയിക്കണം.

13. സംഗമ്യ ശപഥാൻ കൃത്വാ വിശ്വാസ്യ സമയേന ഹി
മിത്രത്വം ച സമാധായ ഹന്തവ്യഃ പ്രബലോ രിപുഃ

അവനെ സമീപിച്ച് പല ശപഥങ്ങളും ചെയ്യണം. അതുകൊണ്ട് അവനു വിശ്വാസം ഉണ്ടാവണം. പിന്നെ മൈത്രിനേടിയിട്ട് ശത്രുവായ അവനെ കൊല്ലണം.

14. അദൃശ്യഃ സംപ്രവേക്ഷ്യാമി വജ്രമസ്യ വരായുധം
സാഹായ്യം ച കരിഷ്യാമി ശക്രസ്യാഹം സുരോത്തമാഃ

ദേവന്മാരേ, ഉത്തമമായ വജ്രായുധത്തിൽ അദൃശ്യനായി കടന്നിരുന്നുകൊണ്ട് ഈ ദേ വേന്ദ്രനുവേണ്ട സഹായം ഞാൻ ചെയ്തുകൊള്ളാം.

15. സമയം ച പ്രതീക്ഷദ്ധ്വം സർവ്വദൈവായുഷഃ ക്ഷയേ
മരണം വിബുധാസ്തസ്യ നാന്യഥാ സംഭവിഷ്യതി

അവന്റെ ആയുസ്സുതീരുന്ന കാലം കൂടി നിങ്ങൾ നോക്കിക്കൊള്ളണം. ദേവന്മാരേ, അല്ലാതെ അവന്റെ ആയുസ്സ് ഒടുങ്ങുകയില്ല.

16. ഗച്ഛദ്ധ്വം ഋഷിഭിഃ സാർധം ഗന്ധർവാഃ കപടാവൃതാഃ
ഇന്ദ്രേണ സഹ മിത്രത്വം കുരുദ്ധ്വം വാകൃദാനതഃ

ഗന്ധർവന്മാരേ, നിങ്ങൾ ഋഷിമാരോടുകൂടി വേഷം മാറി പോകുവിൻ. വാക്കുകൊടുത്ത് ഇന്ദ്രനുമായി മൈത്രി ഉണ്ടാക്കണം.

17. യഥാ സ യാതി വിശ്വാസം തഥാ കാര്യം പ്രതാരണം
ഗുപ്തോ/ ഹം സംപ്രവേക്ഷ്യാമി പവിം സംഹാരാദിതം ദൃഢം

കാര്യസാദ്ധ്യത്തിനായി അവനു വിശ്വാസം വരുമാറു കള്ളം കാണിക്കാം. ഉറയിലിട്ടിരിക്കുന്ന ഉറപ്പുള്ള വജ്രായുധത്തിൽ കയറി ഒളിഞ്ഞിരുന്നുകൊള്ളാം.

18. വിശ്വസ്തം മഘവാ ശത്രും ഹനിഷ്യതി ന ചാന്യഥാ
വിശ്വാസസ്യ കൃതേ പാപം കൃത്വാ ശക്രസ്തു പൃഷ്ഠതഃ

ശത്രുവായ അവൻ വിശ്വസ്തനായിത്തീർന്നാലേ ദേവേന്ദ്രന് അവനെ കൊല്ലാൻ കഴിയൂ. മറ്റൊരുതരത്തിലും സാധ്യമല്ല. വിശ്വാസവഞ്ചന ചെയ്യുന്നതിലുള്ള ദോഷം കണ്ടില്ലെന്നുവച്ച് ദേവേന്ദ്രന്,

19. മത്സഹായോ/ഥ വജ്രേണ ശാതയിഷ്യതി പാപിനം
ന ദോഷോ/ത്ര ശഠേ ശത്രൗ ശാഠ്യമേവ പ്രകുർവതഃ

വജ്രായുധം കൊണ്ട് ആ പാപിയെ എന്റെ സഹായത്തോടെ വധിക്കാം. ശഠനായ ശത്രുവിനോട് ഇങ്ങനെ ചെയ്യുന്നതുകൊണ്ട് ഒരു ദോഷവുമില്ല.

20. **നാന്യഥാ ബലവാൻ വധ്യഃ ശൂരധർമ്മേണ ജായതേ**
**വാമനം രൂപമാധായ മയാ*f*യം വഞ്ചിതോ ബലിഃ**

ബലവാനായ ഇവനെ ശൗര്യം കൊണ്ടൊന്നും കൊല്ലാൻ കഴിയുകയില്ല. ഞാൻ വാമനരൂപം കൈക്കൊണ്ടല്ലേ ബലിയെ വഞ്ചിച്ചത്?

21. **കൃത്വാ ച മോഹിനീവേഷം ദൈത്യാഃ സർവേ*f*പി വഞ്ചിതാഃ**
**ഭവന്തഃ സഹിതാഃ സർവേ ദേവീം ഭഗവതീം ശിവാം**

മോഹിനീ വേഷം പൂണ്ട് സകല ദൈത്യന്മാരെയും വഞ്ചിച്ചില്ലേ? നിങ്ങളെല്ലാവരും കൂടിച്ചേർന്ന് മംഗളസ്വരൂപിണിയായ ഭഗവതീദേവിയെ

22. **ഗച്ഛദ്ധ്വം ശരണം ഭാവൈഃ സ്തോത്രമന്ത്രൈഃ സുരോത്തമാഃ**
**സാഹായ്യം സാ യോഗമായാ ഭവതാം സംവിധാസ്യതി**

സ്തോത്ര മന്ത്രാദികളെക്കൊണ്ട് ശരണം പ്രാപിക്കിൻ. ദേവന്മാരേ, ആ യോഗമായ നിങ്ങളെ സഹായിക്കും.

23. **വന്ദാമഹേ സദാ ദേവീം സാത്വികീം പ്രകൃതിം പരാം**
**സിദ്ധിദാം കാമദാം കാമാം ദുരാപാമകൃതാത്മഭിഃ**

സത്വാത്മികയായ ആ പരാപ്രകൃതിയെ ഞാനും ആരാധിക്കാം. ദുരാത്മാക്കൾക്ക് അപ്രാപ്യയും കാമദയും സിദ്ധിപ്ര ദയുമാണ് അവൾ.

24. **ഇന്ദ്രോ*f*പി താം സമാരാദ്ധ്യ ഹനിഷ്യതി രിപും രണേ**
**മോഹിനീ സാ മഹാമായാ മോഹയിഷ്യതി ദാനവം**

ഇന്ദ്രനും, യുദ്ധത്തിൽ ശത്രുവിനെ ജയിക്കാൻ വേണ്ടി അവളെ പൂജിക്കട്ടെ. മോഹിനിയായ ആ മഹാമായ ദാനവനെ മോഹിപ്പിച്ചുകൊള്ളും.

25. **മോഹിതോ മായയാ വൃത്രഃ സുഖസാദ്ധ്യോ ഭവിഷ്യതി**
**പ്രസന്നായാം പരാംബായാം സർവം സാധ്യം ഭവിഷ്യതി**

മായാമോഹിതനായ വൃത്രനെ പിന്നെ കൊല്ലാൻ വളരെ എളുപ്പമാണ്. പരാശക്തി പ്രസന്നയായാൽ സകലതും സാധ്യമായിത്തീരും.

26. **നോ ചേന്മനോരഥാവാപ്തിർന കസ്യാപി ഭവിഷ്യതി**
**അന്തര്യാമിസ്വരൂപാ സാ സർവകാരണകാരണാ**

അങ്ങനെയല്ലാതെ ആരുടെയും മനോരഥം സാധിക്കാൻ പോകുന്നില്ല. സകലഭൂതങ്ങളു ടെയും അന്തര്യാമിയായി സ്ഥിതിചെയ്യുന്ന അവൾ കാരണങ്ങൾക്കെല്ലാം പരമ കാരണമാണ്.

27. **തസ്മാത്താം വിശ്വജനനീം പ്രകൃതിം പരമാദൃതാഃ**
**ഭജദ്ധ്വം സാത്വികൈർഭാവൈഃ ശത്രുനാശായ സത്തമാഃ**

അതുകൊണ്ട് ദേവശ്രേഷ്ഠന്മാരേ, വിശ്വമാതാവായ ആ പ്രകൃതിയെ അത്യന്തം ആദരവുള്ളവരായി ശത്രുനാശത്തിനുവേണ്ടി സാത്വികഭാവത്തോടെ ഭജിക്കുവിൻ.

28. **പുരാ മയാ*f*പി സംഗ്രാമം കൃത്വാ പരമദാരുണം**
**പഞ്ചവർഷ സഹസ്രാണി നിഹതൗ മധുകൈടഭൗ**

പണ്ട് ഞാൻ അയ്യായിരംവർഷം ഭയങ്കരമായ യുദ്ധം ചെയ്ത് മധുകൈടഭന്മാരെ വധിച്ചു.

29. **സ്തുതാ മയാ തദാത്യർത്ഥം പ്രസന്നാ പ്രകൃതിഃ പരാ**
**മോഹിതൗ തൗ തദാ ദൈത്യൗ ഛലേന ച മയാ ഹതൗ**

അന്നു ഞാനും ആ ദേവിയെ നന്നായി സ്തുതിച്ചു പ്രസന്നയാക്കി. അവൾ ആ ദൈത്യന്മാരെ മോഹിപ്പിച്ചതുകൊണ്ട് എനിക്കവരെ ചതിവിൽ കൊല്ലാൻ കഴിഞ്ഞു.

30. വിപ്രലബ്ധൗ മഹാബാഹു ദാനവൗ മദഗർവിതൗ
തഥാ കുരുദ്ധ്വം പ്രകൃതേർ ഭജനം ഭാവസംയുതാഃ

മഹാബാഹുക്കളും മദഗർവിതരുമായ അവരെ രണ്ടുപേരെയും വിശ്വാസമുള്ളവരാക്കിയിട്ടാണു കൊന്നത്. അതുകൊണ്ട് ഇപ്പോഴും ആ പരാപ്രകൃതിയെ ഭക്തിയുക്തരായി ഭജിക്കുക.

31. സർവഥാ കാര്യസിദ്ധിം സാ കരിഷ്യതി സുരോത്തമാഃ
ഏവം തേ ദത്തമതയോ വിഷ്ണുനാ പ്രഭവിഷ്ണുനാ

ദേവോത്തമന്മാരേ, അവൾ എങ്ങനെയും കാര്യം നിറവേറ്റിത്തരും. ഇങ്ങനെ പ്രഭവിഷ്ണുവായ വിഷ്ണു അവർക്കു ബുദ്ധിപറഞ്ഞുകൊടുത്തു. ദേവന്മാർ അതു കേട്ട്,

32. ജഗ്മുസ്തേ മേരുശിഖരം മന്ദാരദ്രുമമണ്ഡിതം
ഏകാന്തേ സംസ്ഥിതാ ദേവാഃ കൃത്വാ ധ്യാനം ജപം തപഃ

മന്ദാരവൃക്ഷനിബിഡമായ മേരുപർവത ശിഖരത്തിലേക്ക് പോയി. അവിടെ ഒരു ഏകാന്തസ്ഥലത്തിരുന്ന് ജപവും തപവും തുടങ്ങി.

33. തുഷ്ടുവുർജഗതാം ധാത്രീം സൃഷ്ടിസംഹാരകാരിണീം
ഭക്തകാമദുഘാമംബാം സംസാരക്ലേശനാശിനീം

ജഗദ്ധാത്രിയും സൃഷ്ടിസ്ഥിതിസംഹാരകാരിണിയും ഭക്താഭീഷ്ടപ്രദായിനിയും. സംസാരനാശിനിയുമായ ജഗദംബികയെ സ്തുതിച്ചു.

ദേവാ ഊചുഃ

34. ദേവി പ്രസീദ പരിപാഹി സുരാൻ പ്രതപ്താൻ
വൃത്രാസുരേണ സമരേ പരിപീഡിതാംശ്ച
ദീനാർത്തിനാശനപരേ പരമാർത്ഥതത്ത്വേ
പ്രാപ്താംസ്ത്വദംഘ്രികമലം ശരണം സദൈവ

ദേവി, പ്രസാദിക്കണേ; സമരത്തിൽ വൃത്രാസുരനാൽ അത്യധികം ഉപദ്രവിക്കപ്പെട്ട് കഷ്ടപ്പെടുന്ന ദേവന്മാരെ രക്ഷിക്കണേ. ദുഃഖിതരുടെ ആർത്തിനാശത്തിന് ഒരുങ്ങിയിരിക്കുന്നവളേ, മുക്തിസ്വരൂപിണീ, ഞങ്ങൾ, നിന്റെ പാദകമലങ്ങളാണ് സദാ ശരണമെന്നു കരുതുന്നവരാണ്.

35. ത്വം സർവവിശ്വജനനീ പരിപാലയാസ്മാൻ
പുത്രാനിവാതിപതിതാൻ രിപുസങ്കടേഽസ്മിൻ
മാതർന തേസ്ത്യവിദിതം ഭുവനത്രയേഽപി
കസ്മാദുപേക്ഷസി സുരാനസുരപ്രതപ്താൻ

നീ സർവലോകത്തിന്റെയും ജനനിയാണ്. ഈ ശത്രുപീഡയിൽ പെട്ടു ദുഃഖിക്കുന്ന ഞങ്ങളെ മക്കളെപ്പോലെ കാത്തരുളണേ. മുപ്പാരിലും നിനക്ക് അറിയാത്തതായി വല്ലതുമുണ്ടോ? എന്തുകൊണ്ടാണ് അസുരപീഡിതരായ ഈ ദേവന്മാരെ നീ ഉപേക്ഷിക്കുന്നത്?

36. ത്രൈലോക്യമേതദഖിലം വിഹിതം ത്വയൈവ
ബ്രഹ്മാ ഹരിഃ പശുപതിസ്തവ വാസനോത്ഥാഃ
കുർവന്തി കാര്യമഖിലം സ്വവശാ ന തേ തേ
ഭ്രൂഭംഗചാലനവശാദ്വിഹരന്തി കാമം

ഈ ത്രിഭുവനമെല്ലാം നിന്റെ സൃഷ്ടിയാണ്. നിന്റെ ഇച്ഛാശക്തിയാൽ പിറന്നവരാണ് ഹരിയും ഹരനും ബ്രഹ്മാവും. അവർ സ്വതന്ത്രരായിട്ടല്ല, സകല കർമ്മങ്ങളും ചെയ്യുന്നത്. നീ പുരികക്കൊടി ചലിപ്പിക്കുന്നതുകൊണ്ടാണ് അവർക്ക് ഇഷ്ടം പോലെ വിഹരിക്കാൻ കഴിയുന്നത്.

37. മാതാ സുതാൻ പരിഭവാത് പരിപാതി ദീനാൻ
രീതിസ്ത്വയൈവ രചിതാ പ്രകടാപരാധാൻ
കസ്മാന്ന പാലയസി ദേവി വിനാപരാധാ-
നസ്മാംസ്ത്വദംഘ്രിശരണാൻ കരുണാരസാബ്ധേ

പ്രത്യക്ഷമായിത്തന്നെ അപരാധം ചെയ്ത് കേഴുന്ന പുത്രന്മാരെ അമ്മ പരിഭവത്തോടെ സംരക്ഷിക്കുന്നു. അതാണല്ലോ നിന്റെയും രീതി. കരുണാസമുദ്രമേ, ദേവീ, നിന്റെ കാൽത്താർ പണിയുന്ന നിരപരാധികളായ ഞങ്ങളെ എന്തുകൊണ്ടു നീ രക്ഷിക്കുന്നില്ല?

38. നൂനം മദംഘ്രിഭജനാപ്തപദാ കിലൈതേ
ഭക്തിം വിഹായ വിഭവേ സുഖഭോഗലുബ്ധാഃ
നേമേ കടാക്ഷവിഷയാ ഇതി ചേന്ന ചൈഷാ
രീതിഃ സുതേ ജനനകർത്തരി ചാപി ദൃഷ്ടാ

ഇവർ എന്നെ ഭജിച്ച് സ്ഥാനം നേടിയവരാണല്ലോ. എന്നിട്ട് വിഭവസമൃദ്ധി നിമിത്തം സുഖഭോഗങ്ങളിൽ ആർത്തിപൂണ്ട് ഭക്തി കൈവിട്ടു. ഇവരെ എനിക്കിനി കാണുകയേ വേണ്ട എന്നാണോ നിന്റെ വിചാരം? എങ്കിൽ സ്രഷ്ടാവ് സന്താനങ്ങളോട് ഈ രീതിയിൽ പെരുമാറുന്നത് എങ്ങും കണ്ടിട്ടില്ല.

39. ദോഷോ ന നോऽത്ര ജനനി പ്രതിഭാതി ചിത്തേ
യത്തേ വിഹായ ഭജനം വിഭവേ വിമഗ്നാഃ
മോഹസ്ത്വയാ വിരചിതഃ പ്രഭവത്യസൗ നഃ
തസ്മാത് സ്വഭാവകരുണേ ദയസേ കഥം ന

അമ്മേ, നിന്നെ ഭജിക്കാതെ ഞങ്ങൾ വിഭവസമൃദ്ധിയിൽ മുഴുകിപ്പോയതിനു ഞങ്ങളെ കുറ്റപ്പെടുത്താവുന്നതാണെന്ന് തോന്നുന്നില്ല. ഹേ കരുണാമയീ, നീ തന്നെയല്ലേ ഞങ്ങളെ അത്തരം മോഹവലയത്തിൽ കുടുക്കിയത്? നീ എന്തേ ഞങ്ങളിൽ കനിയാത്തത്?

40. പൂർവം ത്വയാ ജനനി ദൈത്യപതിർ ബലിഷ്ഠോ
വ്യാപാദിതോ മഹിഷ രൂപധരഃ കിലാജൗ
അസ്മത്കൃതേ സകലലോകഭയാവഹോऽസൗ
വൃത്രം കഥം ന ഭയദം വിധുനോഷി മാതഃ

അമ്മേ പണ്ടു നീ ബലിഷ്ഠനും ദൈത്യപതിയുമായ മഹിഷാസുരനെ യുദ്ധത്തിൽ കൊന്നു. അമ്മേ ഞങ്ങൾക്കുവേണ്ടി സകലലോകത്തെയും വിറപ്പിക്കുന്ന ഭയങ്കരനായ വൃത്രനെ നീ കൊല്ലാത്തതെന്തേ?

41. ശുംഭസ്തഥാതിബലവാനനുജോ നിശുംഭ
സ്തൗ ഭ്രാതരൗ, തദനുഗാ നിഹതാ ഹതൗ ച
വൃത്രം തഥാ ജഹി ബലം പ്രബലം ദയാർദ്രേ
മത്തം വിമോഹയ തഥാ ന ഭവേദ്യഥാऽസൗ

ശുംഭൻ; അതിബലവാനായ അവന്റെ അനുജൻ നിശുംഭൻ; ഈ രണ്ടു സഹോദരന്മാരെയും നീ കൊല്ലുകയുണ്ടായി. അവരുടെ അനുയായികളെയും കൊന്നു. ദയാർദ്രേ അതുപോലെ ഉന്മത്തനും പ്രബലനും ദുഷ്ടബുദ്ധിയുമായ ഇവനെ മോഹത്തിൽപ്പെടുത്തി വധിച്ചാലും.

42. ത്വം പാലയാദ്യ വിബുധാനസുരേണ മാതഃ
സന്താപിതാനതിതരാം ഭയവിഹ്വലാംശ്ച
നാന്യോ*f*സ്തി കോ*f*പി ഭുവനേഷു സുരാർത്തിഹന്താ
യഃ ക്ലേശജാലമഖിലം നിദഹേത് സ്വശക്ത്യാ

അമ്മേ, അത്യന്തം ഭയവിഹ്വലരും സന്തപ്തരും അസുരന്മാരാൽ പീഡിതരുമായ ദേവന്മാരെ നീ ഈ അവസരത്തിൽ രക്ഷിക്കണേ. സ്വന്തം ശക്തികൊണ്ട് ക്ലേശപരമ്പരയെ മുഴുവൻ ദഹിപ്പിക്കാൻ കഴിയുന്ന വേറേ ആരൊരുത്തനുണ്ട് ദേവന്മാരായ ഞങ്ങളുടെ ആർത്തിതീർക്കുന്നവനായിട്ട്?

43. വൃത്രേ ദയാ തവ യദി പ്രഥിതാ തഥാപി
ജഹ്യേനമാശു ജനദുഃഖകരം ഖരം ച
പാപാത് സമുദ്ധര ഭവാനി ശരൈ പുനാനാ
നോ ചേത് പ്രയാസ്യതി തമോ നനു ദുഷ്ടബുദ്ധിഃ

അമ്മേ, നീ ദയാമയിയാണെന്നു പ്രസിദ്ധയാണ്. നിനക്ക് ആ വൃത്രനിലും ദയതോന്നുന്നെങ്കിൽ ജനങ്ങളെ മുഴുവൻ ദ്രോഹിക്കുന്ന ആ ഖരനെ ബാണങ്ങൾ കൊണ്ടു കൊന്ന് ശുദ്ധനാക്കി പാപത്തിൽ നിന്നു കരകയറ്റണം. ഹേ ഭവാനി, അല്ലെങ്കിൽ ആ ദുഷ്ടബുദ്ധി നരകത്തിലേക്കാവും പോകുന്നത്.

44. തേ പ്രാപിതാഃ സുരവനം വിബുധാരയോ യേ
ഹത്വാ രണേ*f*പി വിശിഖൈഃ കില പാവിതാ സ്തേ
ത്രാതാ ന കിം നിരയപാതഭയാദ്ദയാർദ്രേ
യച്ഛത്രവോ*f*പി ന ഹി കിം വിനിഹംസി വൃത്രം

നീ യുദ്ധത്തിൽ അമ്പുകൾ വർഷിച്ച ദൈത്യന്മാരെ ശുദ്ധീകരിച്ച് ദേവോദ്യാനത്തിലേക്ക് ഉയർത്തിവിടുന്നു. ദയാർദ്രേ, നീ ശത്രുക്കളെപ്പോലും ഇങ്ങനെ നരകത്തിൽ നിന്നു രക്ഷിക്കുന്നവളാണല്ലോ. എന്നിരിക്കെ, ഈ വൃത്രനെ മാത്രം നീ എന്തുകൊണ്ട് കൊല്ലുന്നില്ല?

45. ജാനീമഹേ രിപുരസൗ തവ സേവകോ ന
പ്രായേണ പീഡയതി നഃ കില പാപബുദ്ധിഃ
യസ്താവകസ്ത്വിഹ ഭവേദമരാനസൗ കിം
ത്വത് പാദപങ്കജരതാന്നനു പീഡയേദ്വാ

ഈ പാപി നിന്റെ സേവകനല്ലെന്നു ഞങ്ങൾക്കറിയാം. ഞങ്ങളെ പാപാത്മാവായ ഇവൻ മിക്കവാറും പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. നിന്റെ ഭക്തനാണെങ്കിൽ, ഇവൻ നിന്റെ പാദപങ്കജം പണിയുന്ന അമരന്മാരെ പീഡിപ്പിക്കുമോ?

46. കുർമ്മഃ കഥം ജനനി പൂജനമദ്യ തേം*f*ബ
പുഷ്പാദികം തവ വിനിർമിതമേവ യസ്മാത്
മന്ത്രാ വയം ച സകലം പരശക്തിരൂപം
തസ്മാദ്. ഭവാനി ചരണേ പ്രണതാഃ സ്മ നൂനം.

അമ്മേ, ഞങ്ങളിപ്പോൾ പൂജകൾ എങ്ങനെ ചെയ്യും? പൂക്കൾ തുടങ്ങിയവയെല്ലാം നിന്റെ വകയല്ലേ? അതുപോലെ മന്ത്രങ്ങളും ഞങ്ങളും, എല്ലാം നിന്റെ ശക്തിസ്വരൂപങ്ങളല്ലേ? അതുകൊണ്ട് ഹേ ഭവാനി, ഞങ്ങളിപ്പോൾ നിന്റെ പാദപ്രണാമം ചെയ്തുകൊള്ളാം.

47. ധന്യാസ്ത ഏവ മനുജാ ഹി ഭജന്തി ഭക്ത്യാ
പാദാംബുജം തവ ഭവാബ്ധിജലേഷു പോതം
യം യോഗിനോ*f*പി മനസാ സതതം സ്മരന്തി
മോക്ഷാർത്ഥിനോ വിഗതരാഗവികാരമോഹാഃ

ആരെയാണോ രാഗാദിവികാരങ്ങളും മോഹങ്ങളുമറ്റ മുനിമാർപോലും മോക്ഷത്തിനുവേണ്ടി മനസാ സദാ ഭജിക്കുന്നത്, സംസാരസമുദ്രം കടത്തുന്ന തോണിയായ ആ നിന്റെ പാദകമലം ഭജിക്കുന്ന, ഭക്തിയുള്ള മനുഷ്യരാണു ധന്യർ.

48. യേ യാജ്ഞികാഃ സകലവേദവിദോƒപി നൂനം
ത്വാം സംസ്മരന്തി സതതം കില ഹോമകാലേ
സ്വാഹാം തു തൃപ്തിജനനീമമരേശ്വരാണാം
ഭൂയഃ സ്വധാം പിതൃഗണസ്യ ച തൃപ്തിഹേതും.

സകലവേദങ്ങളും അറിയുന്ന യാജ്ഞികർപോലും ഹോമസമയത്ത് സദാ നിന്നെ സ്മരിക്കുന്നു. തീർച്ച. കാരണം അവർ അമരേശ്വരന്മാർക്കു തൃപ്തി നൽകുന്ന 'സ്വാഹാ' യെയും പിതൃക്കൾക്കു തൃപ്തി നൽകുന്ന'സ്വധ' യെയും സ്മരിക്കുന്നുണ്ടല്ലോ. യജ്ഞകർത്താക്കൾ ഉച്ചരിക്കുന്ന 'സ്വാഹ' സ്വധ ഇവ രണ്ടും പരാശക്തിയുടെ രണ്ടു ഭാവങ്ങളെയാണു പ്രതിനിധാനം ചെയ്യുന്നത് എന്നർത്ഥം.

49. മേധാƒസി കാന്തിരസി ശാന്തിരസി പ്രസിദ്ധാ
ബുദ്ധിസ്ത്വമേവ വിശദാർത്ഥകരീ നരാണാം
സർവ്വം ത്വ മേവ വിഭവം ഭുവനത്രയേƒസ്മിൻ
കൃത്വാ ദദാസി ഭജതാം കൃപയാ സദൈവ

മേധയും കാന്തിയും ശാന്തിയും നീയാണെന്നു പ്രസിദ്ധമത്രേ. മനുഷ്യർക്ക് തെളിഞ്ഞ അർത്ഥബോധമുണ്ടാക്കുന്ന ബുദ്ധിയും നീ തന്നെ. ഈ മൂന്നു ലോകത്തും വേണ്ടത്ര വിഭവങ്ങളെല്ലാ മുണ്ടാക്കി, ഭജിക്കുന്ന ഭക്തന്മാർക്ക് കൃപയോടെ സദാ നൽകുന്നതും നീ തന്നെയാകുന്നു.

വ്യാസ ഉവാച

50. ഏവം സ്തുതാ സുരൈർദ്ദേവീ പ്രത്യക്ഷാ സാƒഭവത്തദാ
ചാരുരൂപധരാ തന്വീ സർവാഭരണഭൂഷിതാ

ഇങ്ങനെ സ്തുതിച്ച ദേവന്മാർക്ക് ആ ദേവി സർവാഭരണവിഭൂഷിതയും അതിസുന്ദരിയുമായ ഒരു കന്യകയുടെ രൂപത്തിൽ പ്രത്യക്ഷയായി.

51. പാശാങ്കുശവരാഭീതിലസദ് ബാഹുചതുഷ്ടയാ
രണത് കിങ്കിണികാജാലരശനാബദ്ധസത്കടിഃ

പാശം അങ്കുശം വരം അഭയം എന്നിവ ലസിക്കുന്ന നാലു തൃക്കൈകൾ, കിലുങ്ങുന്ന കിങ്കിണീജാലം നിറഞ്ഞ അരഞ്ഞാണമണിഞ്ഞ അരക്കെട്ട്,

52. കളകണ്ഠീരവാ കാന്താ ക്വണത്കങ്കണ നൂപുരാ
ചന്ദ്രഖണ്ഡസമാബദ്ധ രത്നമൗലിവിരാജിതാ

കുയിൽനാദം പോലെ മധുരമായ നാദം, അഴകാർന്ന രൂപം, നാദമുതിർക്കുന്ന കൈവളകളും കാൽത്തളകളും, തിങ്കൾക്കീറണിഞ്ഞതും രത്നകാന്തി ചിന്തുന്നതുമായ കിരീടം.

53. മന്ദസ്മിതാരവിന്ദാസ്യാ നേത്രത്രയവിഭൂഷിതാ
പാരിജാതപ്രസൂനാച്ഛനീലവർണ്ണ സമപ്രഭാ

മന്ദസ്മിതം തൂകുന്ന മുഖപത്മം, നേത്രത്രയം, പാരിജാതപ്പൂപോലെ നീലനിർമ്മലമായ നിറപ്പകിട്ട്,

54. രക്താംബരപരീധാനാ രക്തചന്ദനചർച്ചിതാ
പ്രസാദസുമുഖീ ദേവീ കരുണാരസസാഗരാ

ഞൊറിഞ്ഞുടുത്ത രക്താംബരം തിരുവുടലിൽ പൂശിയ രക്തചന്ദനം പ്രസന്നമായ മുഖം സാഗരതുല്യം അലയടിക്കുന്ന കരുണരസം

**55. സർവ്വശൃംഗാരവേഷാഢ്യാ സർവദൈ്വതാരണിഃ പരാ**
**സർവ്വജ്ഞാ സർവ്വകർത്ത്രീ ച സർവാധിഷ്ഠാനരൂപിണീ**

സർവ്വശൃംഗാരവേഷപ്രൗഢി എന്നിവയോടെ, ദ്വൈതപ്രപഞ്ചത്തിന്റെ സൃഷ്ടി കർത്ത്രിയും, പരയും സർവ്വജ്ഞയും സർവ്വാധിഷ്ഠാന സ്വരൂപിണിയും

**56. സർവ വേദാന്തസംസിദ്ധാ സച്ചിദാനന്ദരൂപിണീ**
**പ്രണേമുസ്താം സമാലോക്യ സുരാ ദേവീം പുരഃസ്ഥിതാം**

സർവ്വവേദാന്തപ്പൊരുളും സച്ചിദാനന്ദരൂപിണിയും ആയ ദേവിയെ മുന്നിൽ കണ്ട് സകല ദേവന്മാരും നമസ്ക്കരിച്ചു.

**57. താനാഹ പ്രണതാനന്ദാ കിം വഃ കാര്യം ബ്രൂവന്തു മാം**

പ്രണമിക്കുന്ന ആ ദേവന്മാരിൽ സന്തുഷ്ടയായ ദേവി അവരോടു ചോദിച്ചു! എന്താണു നിങ്ങൾക്കു വേണ്ടത്

**ദേവാ ഊചുഃ**

**മോഹയൈനം രിപും വൃത്രം ദേവാനാമതിദുഃഖദം**

ദേവന്മാർക്കെല്ലാം തീരാത്ത ദുഃഖം വരുത്തിവയ്ക്കുന്ന വൃത്രനെ മോഹിപ്പിച്ചാലും.

**58. യഥാ വിശ്വസതേ ദേവാംസ്തഥാ കുരു വിമോഹിതം**
**ആയുധേ ച ബലം ദേഹി ഹതഃ സ്യാദ്യേന വാ രിപുഃ**

ദേവന്മാരിൽ അവനു വിശ്വാസം ഉണ്ടാകുമാറ് അവനെ മോഹവിധേയനാക്കിയാലും. വജ്രായുധത്തിന് ശത്രുവിനെ നിഗ്രഹിക്കുവാനുള്ള ശക്തി നൽകിയാലും.

**വ്യാസഉവാച**

**59. തഥേത്യുക്ത്വാ ഭഗവതീ തത്രൈവാന്തരധീയത**
**സ്വാനി സ്വാനി നികേതാനി ജഗ്മുർദേവാ മുദാന്വിതാഃ**

അങ്ങനെ ഭവിക്കട്ടെ എന്ന് അരുളി ചെയ്തിട്ട് ദേവി അവിടെത്തന്നെ അന്തർധാനം ചെയ്തു. സന്തുഷ്ടരായ ദേവന്മാർ താന്താങ്ങളുടെ സ്ഥാനങ്ങളിലേക്ക് പോകുകയും ചെയ്തു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
പഞ്ചമോƒധ്യായഃ

## അഥ ഷഷ്ഠോƒദ്ധ്യായഃ

### വ്യാസ ഉവാച

**1. ഏവം പ്രാപ്തവരാ ദേവാ ഋഷയശ്ച തപോധനാഃ**
**"ജഗ്മുഃസർവേ ച സംമന്ത്ര്യ വൃത്രസ്യാശ്രമമുത്തമം"**
**ദദൃശുസ്തത്ര തം വൃത്രം ജ്വലന്തമിവ തേജസാ**

ഇങ്ങനെ വരംലഭിച്ച ദേവന്മാരും തപോധനന്മാരായ മഹർഷിമാരും "എല്ലാവരും കൂടിയാലോചിച്ചിട്ട് വൃത്രന്റെ ഉത്തമമായ ആശ്രമത്തിലേക്കുപോയി." തേജസ്സുകൊണ്ട് ജ്വലിക്കുന്നവനെപ്പോലുള്ള വൃത്രനെ അവർ അവിടെ കണ്ടു.

2. ധക്ഷ്യന്തമിവ ലോകാംസ്ത്രീൻ ഗ്രസന്തമിവ ചാമരാൻ
ഋഷയോƒഥ തതോƒഭ്യേത്യ വൃത്രമൂചുഃ പ്രിയം വചഃ

ത്രിഭുവനത്തേയും ആക്രമിക്കുവാനെന്നവണ്ണം,ദേവന്മാരെയാകെ വിഴുങ്ങുവാനെന്നവണ്ണമിരിക്കുന്ന അവന്റെയടുത്തു ചെന്നിട്ട് ഋഷിമാർ ഇങ്ങനെ മധുരമായി പറഞ്ഞു:

3. ദേവകാര്യാർത്ഥസിദ്ധ്യർത്ഥം സാമയുക്തം രസാത്മകം

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി സാമോപായത്തോടെ രസകരമായിട്ടാണ് അവർ പറഞ്ഞത്.

**ഋഷയ ഊചുഃ**

വൃത്ര വൃത്ര മഹാഭാഗ സർവലോക ഭയങ്കര

മഹാഭാഗനായ ഹേ വൃത്ര, വൃത്ര,സർവലോകങ്ങളേയും വിറപ്പിക്കുന്നവനേ,

4. വ്യാപ്തം ത്വയൈതത്സകലം ബ്രഹ്മാണ്ഡമഖിലം കില
ശക്രേണ തവ വൈരം യത്തത്തു സൗഖ്യവിഘാതകം

നീ ഈ ബ്രഹ്മാണ്ഡം മുഴുവൻ നിറഞ്ഞുനിൽക്കുന്നവനാണല്ലോ.നിനക്കു ശക്രനോടും വൈരമുണ്ടല്ലോ.അതു സൗഖ്യം കെടുത്തുന്നതാണ്.

5. യുവയോർ ദുഃഖദം കാമം ചിന്താവൃദ്ധികരം പരം
ന ത്വം സ്വപിഷി സന്തുഷ്ടോ ന ചാപി മഘവാ തഥാ

നിങ്ങൾക്കു രണ്ടുപേർക്കും അത് ദുഃഖമുണ്ടാക്കും. ചിന്ത വളർത്തിക്കൊണ്ടുവരും. നീ സുഖമായിട്ട് ഉറങ്ങുന്നില്ല; അതുപോലെ ദേവേന്ദ്രനും.

6. സുഖം സ്വപിതി ചിന്താർത്തോ ദ്വയോര്യദ്വൈരിജം ഭയം
യുവയോർയുദ്ധ്യതോഃ കാലോ വ്യതീതസ്തു മഹാനിഹ

ശത്രുക്കളായതുകൊണ്ട് ഇരുവരും പരസ്പരം ഭയപ്പെട്ട് ചിന്താഗ്രസ്തരായതിനാൽ സുഖമായി ഉറങ്ങുന്നുണ്ടോ? പരസ്പരം യുദ്ധം ചെയ്തിട്ടുതന്നെ കാലവും കുറെ കഴിഞ്ഞില്ലേ?

7. പീഡയന്തേ ച പ്രജാഃ സർവാഃ സദേവാസുരമാനവാഃ
സംസേരേƒത്ര സുഖം ഗ്രാഹ്യം ദു:ഖം ഹേയമിതി സ്ഥിതിഃ

പ്രജകൾ-ദേവന്മാരും അസുരന്മാരും മനുഷ്യരും-എല്ലാം ഇപ്പോൾ പീഡിതരാണ്.. ഈ സംസാരത്തിൽ സുഖമാണ് കൈക്കൊള്ളേണ്ടത്. ദുഃഖം ഒഴിവാക്കുകയുംവേണം. ഇതാണ് വാസ്തവം.

8. ന സുഖം കൃതവൈരസ്യ ഭവതീതി വിനിർണ്ണയഃ
സംഗ്രാമരസികാഃ ശൂരാൻ പ്രശംസന്തി ന പണ്ഡിതാഃ

വൈരം വച്ചുകൊണ്ടിരിക്കുന്നവന് സുഖമില്ലെന്നു തീർച്ചയാണ്. ശൂരന്മാരെ പ്രകീർത്തിക്കുന്നത് യുദ്ധ കുതുകികളാണ്; പണ്ഡിതൻമാരല്ല.

9. യുദ്ധം ശൃംഗാരചതുരാ ഇന്ദ്രിയാർത്ഥവിഘാതകം
പുഷ്പൈരപി ന യോദ്ധവ്യം കിം പുനർ നിശിതൈഃശരൈഃ

ശൃംഗാരരസികരായ പണ്ഡിതൻമാർ ഇന്ദ്രിയങ്ങളെയും ഭോഗവിഷയങ്ങളെയും നശിപ്പിക്കുന്ന യുദ്ധത്തെ പ്രശംസിക്കുകയില്ല. പൂക്കൾ കൊണ്ടു പോലും പൊരുതരുത്. പിന്നെയല്ലേ കൂരമ്പുകൾ കൊണ്ടു പൊരുതുക!

10. യുദ്ധേ വിജയസന്ദേഹോ നിശ്ചയം ബാണതാഡനം
ദൈവാധീനമിദം വിശ്വം തഥാ ജയപരാജയൗ

.യുദ്ധത്തിൽ വിജയം സംശയാസ്പദമാണ്.അമ്പുകൊണ്ടുള്ള പീഡ നിശ്ചയവുമാണ്. ഈ വിശ്വം തന്നെ ദൈവാധീനത്തെ ആശ്രയിച്ചിരിക്കുന്നു. അതുപോലെ തന്നെ ജയപരാജയങ്ങളും.

11. ദൈവാധീനമിതി ജ്ഞാത്വാ ന യോദ്ധവ്യം കദാചന
കാലേƒഥ ഭോജനം സ്നാനം ശയ്യായാം ശയനം തഥാ

ദൈവാധീനമാണെന്നറിഞ്ഞ് ഒരിക്കലും യുദ്ധം ചെയ്യരുത്. യഥാസമയം ഭക്ഷണം കഴിക്കുക, കുളിക്കുക, സുഖശയ്യയിൽ വിശ്രമിക്കുക, അതുപോലെ

12. പരിചര്യാപരാ ഭാര്യാ സംസാരേ സുഖസാധനം
കിം സുഖം യുദ്ധ്യതഃ സംഖ്യേ ബാണവൃഷ്ടിഭയങ്കരേ

പരിചര്യയിൽ തത്പരയായ ഭാര്യയുണ്ടായിരിക്കുക ഇവയാണ് സംസാരജീവിതത്തിലെ സുഖോപായങ്ങൾ. യുദ്ധംചെയ്യുന്നതുകൊണ്ട് എന്തുസുഖമാണ് ലഭിക്കുക?. ഭയങ്കരമായ ശരമാരി ചൊരിയുന്നതും.

13. ഖഡ്ഗപാതാതിരൗദ്രേ ച തഥാƒƒരാതി സുഖപ്രദേ
സംഗ്രാമേ മരണാത് സ്വർഗ്ഗസുഖപ്രാപ്തിരിതി സ്ഫുടം

ഭയാനകമായ വാൾവീശലോടുകൂടിയതും അതുപോലെ ശത്രുക്കൾക്കു സുഖം നൽകുന്നതുമായ യുദ്ധത്തിൽ? യുദ്ധത്തിൽ മരിച്ചാൽ സ്വർഗ്ഗം ലഭിക്കുമെന്നുള്ളത് വ്യക്തമായും.

14. പ്രലോഭനപരം വാക്യം നോദനാർത്ഥം നിരർത്ഥകം
ഛിത്വാ ദേഹം വ്യഥാംപ്രാപ്യ സൃഗാലകരടാദിഭിഃ

പ്രലോഭിപ്പിക്കുന്നതും യുദ്ധത്തിനു പ്രേരണ നൽകുന്നതും അർത്ഥമില്ലാത്തതുമായ ചൊല്ലാണ്. കുറുക്കനും കാക്കയും കൊത്തിക്കീറി വേദന അനുഭവിച്ചുകൊണ്ട് നരകിച്ച്.

15. പശ്ചാത്സ്വർഗ്ഗസുഖാവാപ്തിം കോ വാ വാഞ്ഛതി മന്ദധീഃ
സഖ്യം ഭവതു തേ വൃത്ര ശക്രേണ സഹ നിത്യദാ

പിന്നീടു സ്വർഗ്ഗംകിട്ടുന്നതിന് ഏതു മൂഢബുദ്ധിയാണ് ആഗ്രഹിക്കുക? ഹേ വൃത്രാ, ശക്രനുമായി നിത്യസഖ്യം നിനക്ക് ഉണ്ടാകണം.

16. അവാപ്സ്യസി സുഖം ത്വം ച ശക്രശ്ചാപി നിരന്തരം
വയം ച താപസാഃ സർവേ ഗന്ധർവാശ്ച നിജാശ്രമേ

അതുകൊണ്ട് നിനക്കും ശക്രനും നിരന്തരമായ സുഖം ഉണ്ടാവും, താപസന്മാരായ ഞങ്ങളും ഗന്ധർവന്മാരും സ്വന്തം ആശ്രമത്തിൽ,

17. സുഖാവാസം ഗമിഷ്യാമഃ ശാന്തേ വൈരേƒധുനൈവ വാം
സംഗ്രാമേ യുവയോർവീര വർത്തമാനേ ദിവാനിശം

സുഖമായി കഴിയും. അതിന് ഇപ്പോൾ തന്നെ നിങ്ങൾ തമ്മിൽ സന്ധിയുണ്ടാവുകയാണ് വേണ്ടത്.ഹേ വീര, നിങ്ങൾ ഇരുവരും രാപകൽ യുദ്ധം നടത്തുന്ന പക്ഷം,

18. പീഡ്യന്തേ മുനയഃസർവേ ഗന്ധർവാഃകിന്നരാഃനരാഃ
സർവേഷാം ശാന്തികാമാനാം സഖ്യമിച്ഛാമഹേ വയം

അത് സകലമഹർഷിമാരെയും ഗന്ധർവന്മാരെയും കിന്നരന്മാരെയും മനുഷ്യരെയും അസ്വസ്ഥരാക്കും. ശാന്തി ആഗ്രഹിക്കുന്ന സകലർക്കും മൈത്രി ഉണ്ടാവണമെന്നാണ് ഞങ്ങളുടെ ആഗ്രഹം.

19. മുനയസ്ത്വം ച ശക്രശ്ച പ്രാപ്നുവന്തു സുഖം കില
മദ്ധ്യസ്ഥാശ്ച വയം വൃത്ര യുവയോഃ സഖ്യകാരണേ

നിനക്കും ശക്രനും അങ്ങനെ സുഖമുണ്ടാകട്ടെ. മുനിമാരായ ഞങ്ങൾ നിങ്ങൾ ഇരുവരുടേയും സഖ്യത്തിൽ മദ്ധ്യസ്ഥരായിരിക്കാം.

20. ശപഥം കാരയിത്വാƒത്ര യോജയാമോ മിഥഃപ്രിയം
ശക്രസ്തു ശപഥാൻ കൃത്വാ യഥോക്താംശ്ച തവാഗ്രതഃ

ഇഷ്ടപ്പെടുന്ന ശപഥം ചെയ്യിച്ച് ഇരുവരെയും തമ്മിൽ യോജിപ്പിക്കാം. നിന്റെ മുമ്പിൽവച്ച് ശക്രൻ നിശ്ചയിച്ച പ്രകാരമുള്ള സത്യം ചെയ്തിട്ട്,

21. ചിത്തം തേ പ്രീതിസംയുക്തം കരിഷ്യതി തു സാമ്പ്രതം
സത്യാധാരാ ധരാ നൂനം സത്യേന ച ദിവാകരഃ

ഇപ്പോൾ തന്നെ നിന്റെ മനസ്സിനെ സംതൃപ്തമാക്കും. ഭൂമി സത്യത്തിലാണ് ഉറച്ചിരിക്കുന്നത്. സത്യം നിമിത്തമാണ് ആദിത്യൻ,

22. തപത്യയം യഥാകാലം വായുഃ സത്യേന വാത്യഥ
ഉദന്വാനപി മര്യാദാം സത്യേനൈവ ന മുഞ്ചതി.

യഥാസമയം പ്രവർത്തിക്കുന്നത്. വായു സത്യത്തെ സമാശ്രയിച്ചാണ് വീശുന്നത്. സത്യനിഷ്ഠയാൽ സമുദ്രം അതിന്റെ പരിധി ലംഘിക്കുന്നില്ല.

23. തസ്മാത് സത്യേന സഖ്യം വാം ഭവത്വദ്യ യഥാസുഖം
ഏകത്ര ശയനക്രീഡാ ജലകേളിഃ സുഖാസനം

അതുകൊണ്ട് നിങ്ങൾ തമ്മിൽ സത്യം അനുസരിച്ചുള്ള സഖ്യം ഉണ്ടാകട്ടെ. ഒരിടത്തുതന്നെ കിടപ്പും വിഹാരവും ജലക്രീഡയും സുഖമായ ഇരിപ്പും.

24. യുവാഭ്യാം സർവഥാ കാര്യം കർത്തവ്യം സഖ്യമേത്യ ച

ഒരുമിച്ച് നിർവഹിക്കുവാൻ കഴിയുമാറ് ഇരുവരും തമ്മിൽ സഖ്യം ചെയ്യണം.

## വ്യാസ ഉവാച

മഹർഷിവചനം ശ്രുത്വാ താനുവാച മഹാമതിഃ

മഹർഷിമാർ പറഞ്ഞതുകേട്ട് മഹാബുദ്ധിമാനായ വൃത്രൻ അവരോടു പറഞ്ഞു.

25. അവശ്യം ഭഗവന്തോ മേ മാനനീയാസ്തപസ്വിനഃ
ഭവന്തോ മുനയഃ ക്വാപി ന മിഥ്യാവാദിനോ ഭൃശം

ഞാൻ അവശ്യം ബഹുമാനിക്കേണ്ട മാന്യരായ മഹർഷിമാരാണ് ഭവാൻമാർ. മഹർഷിമാരായ നിങ്ങൾ മിഥ്യാവാദികളുമല്ല, ഒരിക്കലും.

26. സദാചാരാഃ സുശാന്താശ്ച ന വിദുഃ ഛലകാരണം
കൃതവൈരേ ശഠേ സ്തബ്ധേ കാമുകേ ച ഗതത്വിഷി

സദാചാരരും അത്യന്തം ശാന്തരുമായ നിങ്ങൾക്ക് ചതിയെന്തെന്ന് അറിഞ്ഞുകൂടാ. വൈരമുള്ളവർ, ശഠന്മാർ, കള്ളൻ, കാമുകൻ, കീർത്തികെട്ടവൻ

27. നിർലജ്ജേ നൈവ കർത്തവ്യം സഖ്യം മതിമതാ സദാ
നിർലജ്ജോƒയം ദുരാചാരോ ബ്രഹ്മഹാ ലമ്പട ശഠഃ

ലജ്ജയില്ലാത്തവൻ എന്നിവരുമായി ബുദ്ധിയുള്ളവൻ ഒരിക്കലും സഖ്യം ചെയ്യരുത്. ഇവൻ ലജ്ജയില്ലാത്തവനും ദുരാജാരനും ബ്രഹ്മഹത്യചെയ്തവനും വിഷയലമ്പടനവും ശഠനുമാണ്.

28. ന വിശ്വാസസ്തു കർത്തവ്യഃ സർവ്വഥൈവേദൃശേ ജനേ
ഭവന്തോ നിപുണാഃ സർവേ ന ദ്രോഹമതയഃ സദാ

ഇപ്രകാരമുള്ള മനുഷ്യരെ ഒരുപ്രകാരത്തിലും വിശ്വസിക്കരുത്. നിങ്ങളെല്ലാം നിപുണരും ഒരിക്കലും ദ്രോഹബുദ്ധിയില്ലാത്തവരുമാണ്.

29. അനഭിജ്ഞാസ്തു ശാന്തത്വാച്ചിത്താനാമതിവാദിനാം

ശാന്തചിത്തരായതുകൊണ്ട് നിങ്ങൾക്ക് പാരുഷ്യമെന്തെന്ന് അറിഞ്ഞുകൂടാ

മുനയ ഊചു:

ജന്തുഃകൃതസ്യ ഭോക്താ വൈ ശുഭസ്യ ത്വശുഭസ്യ ച

ശുഭവും അശുഭവുമായ കർമ്മങ്ങളുടെ ഫലഭോക്താവാണ് ജീവി.

30. ദ്രോഹം കൃത്വാ കുതഃ ശാന്തിമാപ്നുയാന്നഷ്ടചേതനഃ
വിശ്വാസഘാതകർത്താരോ നരകം യാന്തി നിശ്ചയം

ദ്രോഹം ചെയ്ത് ചൈതന്യംകെട്ടവന് ശാന്തി എങ്ങനെ ലഭിക്കും? വിശ്വാസവഞ്ചന ചെയ്യുന്നവൻ നരകത്തിൽ വീഴുമെന്നുള്ളതു തീർച്ചയാണ്.

31. ദുഃഖം ച സമവാപ്നോതി നൂനം വിശ്വാസഘാതകഃ
നിഷ്കൃതിർ ബ്രഹ്മഹന്തൃണാം സുരാപാനാം ച നിഷ്കൃതിഃ

വിശ്വാസവഞ്ചകൻ ദുഃഖം അനുഭവിക്കേണ്ടിവരുമെന്നു തീർച്ചയാണ്. ബ്രഹ്മഹത്യയ്ക്കും മദ്യപാനത്തിനും പ്രായശ്ചിത്തമുണ്ട്.

32. വിശ്വാസഘാതിനാം നൈവ മിത്രദ്രോഹകൃതാമപി
സമയം ബ്രൂഹി സർവജ്ഞ യഥാ തേ ചേതസി ധ്രുവം

എന്നാൽ വിശ്വാസവഞ്ചനയ്ക്കും മിത്രദ്രോഹത്തിനും പ്രായശ്ചിത്തമില്ല. ഹേ സർവജ്ഞാ, നിന്റെ മനസ്സിലുള്ള വ്യവസ്ഥ എന്താണെന്ന് ഉറപ്പിച്ചു പറയുക.

33. തേനൈവ സമയേനാദ്യ സന്ധിഃ സ്യാദുഭയോഃ കില

ആ വ്യവസ്ഥ അനുസരിച്ച് നിങ്ങൾക്ക് ഇരുവർക്കും തമ്മിൽ സന്ധിചെയ്യാമല്ലോ.

വൃത്ര ഉവാച

ന ശുഷ്കേണ ന ചാർദ്രേണ നാശ്മനാ ന ച ദാരുണാ

ശുഷ്കമായ എന്തെങ്കിലും കൊണ്ടോ ആർദ്രമായതുകൊണ്ടോ കല്ലുകൊണ്ടോ തടികൊണ്ടോ

34. ന വജ്രേണ മഹാഭാഗ ന ദിവാ നിശി നൈവ ച
വദ്ധ്യോ ഭവേയം വിപ്രേന്ദ്രാഃ ശക്രസ്യ സഹ ദൈവതൈഃ

വജ്രം കൊണ്ടോ രാത്രിയിലോ പകലോ ദേവഗണങ്ങളോടുകൂടിയ ദേവേന്ദ്രനു ഞാൻ അവധ്യനായിത്തീരണം.

35. ഏവം മേ രോചതേ സന്ധിഃ ശക്രേണ സഹ നാന്യഥാ

ശക്രനുമായി ഇത്തരത്തിലൊരു സന്ധിയാണു ഞാൻ ആഗ്രഹിക്കുന്നത്.

വ്യാസ ഉവാച

ഋഷയസ്തം തദാ പ്രാഹുർബാഢമിത്യേവ ചാദൃതാഃ

മഹർഷിമാർ അപ്പോൾ അതിനെ ആദരിച്ചുകൊണ്ട് അവനോടു പറഞ്ഞു:'അങ്ങനെ തന്നെ'.

**36. സമയം ശ്രാവയാമാസുസ്തത്രാനീയ സുരേശ്വരം**
**ഇന്ദ്രോ*f*പി ശപഥാംസ്തത്ര ചകാര വിഗതജ്വരഃ**

സുരേശ്വരനെ അവിടെ വിളിച്ചുവരുത്തി പ്രതിജ്ഞകേൾപ്പിച്ചു. ഇന്ദ്രനും അവിടെ വച്ച് ഒരു വിഷമവുമില്ലാതെ പ്രതിജ്ഞ ചെയ്തു.

**37. സാക്ഷിണം പാവകം കൃത്വാ മുനീനാം സന്നിധൗ കില**
**വൃത്രസ്തു വചനൈസ്തസ്യ വിശ്വാസമഗമത്തദാ**

മുനിമാരുടെ സന്നിധിയിൽ വച്ച് അഗ്നിയെ സാക്ഷിയാക്കിക്കൊണ്ടായിരുന്നു, ആ പ്രതിജ്ഞ. വൃത്രന് അപ്പോൾ ഇന്ദ്രന്റെ വാക്കിൽ വിശ്വാസം വന്നു;

**38. ബഭൂവ മിത്രവച്ഛക്രേ സഹചര്യാപരായണഃ**
**കദാചിന്നന്ദനേ ചോഭൗ കദാചിദ്ഗന്ധമാദനേ**

ഇന്ദ്രനോട് മൈത്രി പുലർത്തിക്കൊണ്ട് ഒരുമിച്ച് കൃത്യങ്ങൾ ഓരോന്നും ചെയ്തുവന്നു. രണ്ടുപേരും ഒരുമിച്ച് ചിലപ്പോൾ നന്ദനാരാമത്തിൽ വിഹരിക്കും. ചിലപ്പോൾ ഗന്ധമാദനത്തിലാവും വിഹാരം.

**39. കദാചിദുദധേസ്തീരേ മോദമാനൗ വിചേരതുഃ**
**ഏവം കൃതേ ച സന്ധാനേ വൃത്രഃ പ്രമുദിതോ*f*ഭവത്**

ചിലപ്പോൾ ഒരുമിച്ച് കടൽത്തീരത്ത് സഞ്ചരിച്ച് വിനോദിക്കും. ഇങ്ങനെ ഒരുമിച്ചു കഴിയവേ വൃതനും വളരെ സന്തോഷമായി.

**40. ശക്രോ*f*പി വധകാമസ്തു തദുപായാനചിന്തയത്**
**രന്ധ്രാന്വേഷീ സമുദ്വിഗ്നസ്തദാസീന്മഘവാ ഭൃശം.**

ശക്രനാകട്ടെ അവനെ വധിക്കാനുള്ള ഉപായങ്ങൾ ഓരോന്ന് ആലോചിച്ചു. പഴുതന്വേഷിച്ച് ഉൽക്കണ്ഠിതനായിത്തീർന്നു അദ്ദേഹം.

**41. ഏവം ചിന്തയതസ്തസ്യ കാലഃ സമഭിവർത്തത**
**വിശ്വാസം പരമം പ്രാപ വൃത്രഃ ശക്രേ*f*തിദാരുണേ**

ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കെ അതിനുള്ള അവസരം വന്നുകൂടി. അതിഭയങ്കരനായ ശക്രനിൽ വൃത്രന് ഉറച്ചവിശ്വാസം ഉണ്ടായിരുന്നു.

**42. ഏവം കതിചിദബ്ദാനി ഗതാനി സമയേ കൃതേ**
**വൃത്രസ്യ മരണോപായാൻ മനസീന്ദ്രോ*f*പ്യചിന്തയത്.**

പ്രതിജ്ഞ ചെയ്തു കഴിഞ്ഞിട്ട് ഏതാനും വർഷങ്ങൾ ഇങ്ങനെ കഴിഞ്ഞു. ഇത്രയും കാലവും വൃത്രവധത്തിനുള്ള ഉപായങ്ങൾ ആലോചിക്കുകയായിരുന്നു ദേവേന്ദ്രൻ.

**43. ത്വഷ്ടൈകദാ സുതം പ്രാഹ വിശ്വസ്തം പാകശാസനേ**
**വൃ ത്ര വൃത്ര മഹാഭാഗ ശൃണു മേ വചനം ഹിതം**

ത്വഷ്ടാവ് ഒരുദിവസം ഇന്ദ്രനിൽ വിശ്വസ്തനായിത്തീർന്ന മകനോടു പറഞ്ഞു: മകനേ, വൃത്ര, നിനക്ക് ഹിതമായിട്ടുള്ളതാണ് ഞാൻ പറയുന്നത്. നീ അതു കേൾക്കണം.

**44. ന വിശ്വാസസ്തു കർത്തവ്യഃ കൃതവൈരേ കഥഞ്ചന**
**മഘവാ കൃതവൈരസ് തേ സദാസൂയാപരഃ പരൈഃ**

ശത്രുത ഉണ്ടായിരുന്നവനെ ഒരിക്കലും വിശ്വസിക്കരുത്. ദേവേന്ദ്രന് പണ്ട് നിന്നോടു ശത്രുത ഉണ്ടായിരുന്നു. അന്യരോട് എന്നും അയാൾക്ക് അസൂയയാണ്.

45. ലോഭാന്മത്തോ ദ്വേഷരതഃ പരദുഃഖോത്സവാന്വിതഃ
പരദാരലമ്പടഃ സ പാപബുദ്ധിഃ പ്രതാരകഃ

ലോഭത്താൽ മത്തനും ദ്വേഷിക്കുന്നവനും അന്യദുഃഖത്തിൽ സന്തോഷിക്കുന്നവനും പരദാരങ്ങളിൽ കൊതിപൂണ്ടവനും പാപബുദ്ധിയും ചതിയനുമാണ് അവൻ.

46. രന്ധ്രാന്വേഷീ ദ്രോഹപരോ മായാവീ മദഗർവിതഃ
യഃ പ്രവിശ്യോദരേ മാതുഃ ഗർഭച്ഛേദം ചകാര ഹ

പഴുത് അന്വേഷിക്കുന്നവനും ദ്രോഹതത്പരനും മായാവിയും മദഗർവിതനും മാതാവിന്റെ ഉദരത്തിൽ കടന്ന് മാതൃഗർഭം ഛേദിച്ചവനുമാണ്.

47. സപ്തകൃത്വഃ സപ്തകൃത്വഃ ക്രന്ദമാനമനാതുരഃ
തസ്മാത്പുത്ര ന കർത്തവ്യോ വിശ്വാസസ്തു കഥഞ്ചന

വിളിച്ചു നിലവിളിച്ച ആ ഗർഭസ്ഥ ശിശുവിനെ അവൻ നിർദ്ദയം ഏഴേഴായി മുറിച്ചു. അതുകൊണ്ട് മകനേ, അവനെ ഒരിക്കലും വിശ്വസിക്കരുത്.

48. കൃതപാപസ്യ കാ ലജ്ജാ പുനഃ പുനഃ പ്രകുർവതഃ

ഒരിക്കൽ പാപം ചെയ്തവന് അത് വീണ്ടും വീണ്ടും ചെയ്യാൻ മടി ഉണ്ടോ?

## വ്യാസ ഉവാച

ഏവം പ്രബോധിതഃ പിത്രാ വചനൈർ ഹേതുസംയുതൈഃ

ഇങ്ങനെ യുക്തിപൂർവകമായ വാക്ക് അച്ഛൻ പറഞ്ഞതു കേട്ടിട്ടും,

49. ന ബുബോധ തദാ വൃത്രഃ ആസന്നമരണഃ കില
സ കദാചിത് സമുദ്രാന്തേ തമപശ്യന്മഹാസുരം

ആസന്നമരണനായ വൃത്രന് അത് ബോധ്യമായില്ല. ആ അസുരൻ ഒരു ദിവസം സമുദ്രതീരത്ത് ഇരിക്കുന്നതായി ദേവേന്ദ്രൻ കണ്ടു.

50. സന്ധ്യാകാല ഉപാവൃത്തേ മുഹൂർത്തേƒതീവ ദാരുണേ
തതഃ സഞ്ചിന്ത്യ മഘവാ വരദാനം മഹാത്മനാം.

അതിഭയങ്കരമായ സന്ധ്യാസമയം അടുത്തെത്തിയിരിക്കുന്നു. മഹാത്മാക്കളായ ബ്രഹ്മാദി ദേവന്മാർ അവനു നൽകിയ വരത്തെക്കുറിച്ച് ദേവേന്ദ്രൻ ആലോചിച്ചു.

51. സന്ധ്യേയം വർത്തതേ രൗദ്രാ ന രാത്രിർ ദിവസോ ന ച
ഹന്തവ്യോƒയം മയാ ചാദ്യ ബലേനൈവ ന സംശയഃ

ഇത് രുദ്രസന്ധ്യയാണ്. രാത്രിയുമല്ല; പകലുമല്ല. ഇവനെ ഇപ്പോൾത്തന്നെ ഞാൻ കൊല്ലും. സംശയമില്ല.

52. ഏകാകീ വിജനേ ചാത്ര സമ്പ്രാപ്തഃ സമയോചിതഃ
ഏവം വിചാര്യ മനസാ സസ്മാര ഹരിമവ്യയം

ആരുമില്ലാത്തിടത്ത് ഏകാകിയായി ഇരിക്കുകയാണ്. തക്ക സമയമാണിത്. ഇങ്ങനെ മനസാ വിചാരിച്ചുകൊണ്ട് അദ്ദേഹം അവ്യയനായ ഹരിയെ സ്മരിച്ചു.

53. തഥാജഗാമ ഭഗവാനദൃശ്യഃ പുരുഷോത്തമഃ
വജ്രമദ്ധ്യേ പ്രവിശ്യാസൗ സംസ്ഥിതോ ഭഗവാൻ ഹരിഃ

അപ്പോഴേക്കും ഭഗവാൻ പുരുഷോത്തമൻ അദൃശ്യനായി അവിടെ എഴുന്നള്ളി വജ്രായുധത്തിൽ പ്രവേശിച്ച് ഇരിപ്പായി.

54. ഇന്ദ്രോ ബുദ്ധിം ചകാരാശു തദാ വൃത്രവധം പ്രതി
ഇതി സഞ്ചിന്ത്യ മനസാ കഥം ഹന്യാം രിപും രണേ

ഇന്ദ്രനപ്പോൾ വൃതനെ വധിക്കാനുള്ള വഴി ആലോചിച്ചു: ഈ ശത്രുവിനെ എനിക്ക് എങ്ങനെ യുദ്ധത്തിൽ കൊല്ലാൻ കഴിയും?.

55. അജേയം സർവഥാ സർവദേവൈശ്ച ദാനവൈസ്തഥാ
യദിവൃത്രം ന ഹന്മ്യദ്യ വഞ്ചയിത്വാ മഹാബലം

സകല ദേവന്മാർക്കും ദാനവന്മാർക്കും അജയ്യനാണ് ഇവൻ. ഇവനെ ഇപ്പോൾ എനിക്ക് ചതിയിൽ കൊല്ലാൻ കഴിഞ്ഞില്ലെങ്കിൽ,

56. ന ശ്രേയോ മമ നൂനം സ്യാത് സർവഥാ രിപു രക്ഷണാത്
അപാം ഫേനം തദാ$f$പശ്യത് സമുദ്രേ പർവതോപമം

ശത്രുവിനെ രക്ഷിച്ചു എന്ന നിലയ്ക്ക് എനിക്ക് ഒരിക്കലും ശ്രേയസ്സുണ്ടാവില്ല. അപ്പോൾ ആ സമുദ്രത്തിൽ പർവതതുല്യമായ ഒരു 'നുര' പൊന്തിനില്ക്കുന്നത് അദ്ദേഹത്തിന് കാണാൻ കഴിഞ്ഞു.

57. നായം ശുഷ്കോ ന ചാർദ്രോ$f$യം ന ച ശസ്ത്രമിദം തഥാ
അപാം ഫേനം തദാ ശക്രോ ജഗ്രാഹ കില ലീലയാ

ഇത് ഉണങ്ങിയതല്ല; നനവുള്ളതുമല്ല. ഇത് ഒരു ആയുധവുമല്ല. അദ്ദേഹം ആ വെള്ളത്തിൽ കണ്ട നുര കളിയായി കൈയിലെടുത്തു.

58. പരാം ശക്തിം ച സസ്മാര ഭക്ത്യാ പരമയാ യുതഃ
സ്മൃതമാത്രാ തദാ ദേവീ സ്വാംശം ഫേനേ ന്യധാപയത്

പരമ ഭക്തിയോടെ പരാശക്തിയെ സ്മരിച്ചു. സ്മരിച്ചമാത്രയിൽത്തന്നെ ദേവി സ്വശക്ത്യംശം ആ നുരയിൽ നിക്ഷേപിച്ചു.

59. വജ്രം തദാവൃതം ക്ഷിപ്രം ചകാര ഹരിസംയുതം
ഫേനാവൃതം പവിം തത്ര ശക്രശ്ചിക്ഷേപ തം പ്രതി

ഹരി ഒളിച്ചിരിക്കുന്ന ആ വജ്രായുധത്തെ ഫേനം കൊണ്ടുമൂടി. നുരകൊണ്ടു മൂടിയ അത് വൃതന്റെ നേർക്ക് പ്രയോഗിക്കുകയും ചെയ്തു.

60. സഹസാ നിപപാതാശു വജ്രാഹത ഇവാചലഃ
വാസവസ്തു പ്രഹൃഷ്ടാത്മാ ബഭൂവ നിഹതേ തദാ

വജ്രായുധമേറ്റു വീണ പർവതംപോലെ അവൻ ഉടൻ താഴെവീണു. അവൻ കൊല്ലപ്പെട്ടു എന്നു കണ്ട ശക്രനു സന്തോഷമായി.

61. ഋഷയശ്ച മഹേന്ദ്രം തം അസ്തുവൻ വിവിധൈഃ സ്തവൈഃ
ഹതശത്രുഃ പ്രഹൃഷ്ടാത്മാ വാസവഃ സഹ ദൈവതൈഃ

മുനിമാർ പലസ്തവങ്ങളും ചൊല്ലി ദേവേന്ദ്രനെ സ്തുതിച്ചു. ശത്രു കൊല്ലപ്പെട്ടതിനാൽ ദേവന്മാരോടൊപ്പം ദേവദ്രനും സന്തോഷിച്ചു.

62. ദേവീം സമ്പൂജയാമാസ യത്പ്രസാദാദ്ധതോ രിപുഃ
പ്രസാദയാമാസ തദാ സ്തോത്രൈർ നാനാവിധൈരപി

ആരുടെ പ്രസാദത്താലാണോ ശത്രു കൊല്ലപ്പെട്ടത് ആ ദേവിയെ അവർ യഥാവിധി പൂജിച്ചു. നാനാതരം സ്തോത്രങ്ങൾ കൊണ്ട് സ്തുതിച്ച് പ്രസന്നയാക്കുകയും ചെയ്തു.

63. ദേവോദ്യാനേ പരാശക്തേഃ പ്രാസാദമകരോദ്ധരിഃ
പത്മരാഗമയീം മൂർത്തിം സ്ഥാപയാമാസ വാസവഃ

ദേവോദ്യാനത്തിൽ ദേവേന്ദ്രൻ ഒരു ദേവീക്ഷേത്രം നിർമ്മിച്ചു. പത്മരാഗം കൊണ്ട് ദേവീവിഗ്രഹം നിർമ്മിച്ച് അവിടെ അദ്ദേഹം പ്രതിഷ്ഠിച്ചു.

64. ത്രികാലം മഹതീം പൂജാം ചക്രുഃ സർവേ/പി നിർജ്ജരാഃ
തദാ പ്രഭൃതി ദേവാനാം ശ്രീദേവി കുലദൈവതം

സകലദേവന്മാരും മൂന്നുനേരവും മുടങ്ങാതെ മഹത്തായ ദേവീപൂജ നടത്തി, അന്നു മുതൽ ദേവന്മാരുടെ കുലദൈവതമായി ശ്രീദേവി.

65. വിഷ്ണും ത്രിഭുവനശ്രേഷ്ഠം പൂജയാമാസ വാസവഃ
തതോ ഹതേ മഹാവീര്യേ വൃത്രേ ദേവഭയങ്കരേ

ത്രിഭുവന ശ്രേഷ്ഠനായ വിഷ്ണുവിനെയും ദേവേന്ദ്രൻ പൂജിച്ചു. മഹാപരാക്രമിയും ദേവന്മാർക്കാകെ ഭയം ജനിപ്പിച്ചവനുമായ വൃതൻ കൊല്ലപ്പെട്ടപ്പോൾ

66. പ്രവവൗ ച ശിവോ വായുർജഹൃഷുർ ദേവതാസ്തഥാ
ഹതേ തസ്മിൻ സഗന്ധർവാ യക്ഷരാക്ഷസ കിന്നരാഃ

ശുഭസൂചകമായി വായുവീശി. ദേവതകൾ സന്തോഷിച്ചു. അവൻ കൊല്ലപ്പെട്ടതുകൊണ്ട് ഗന്ധർവന്മാർ യക്ഷന്മാർ രാക്ഷസന്മാർ കിന്നരന്മാർ എന്നിവരെല്ലാം സന്തോഷിച്ചു.

67. ഇത്ഥം വൃത്രഃ പരാശക്തി പ്രവേശയുതഫേനതഃ
തയാ കൃതവിമോഹാച്ച ശക്രേണ സഹസാ ഹതഃ

ഇങ്ങനെ പരാശക്തി പ്രവേശിച്ചതിനാൽ ശക്തി കൈവന്ന നുരകൊണ്ടും ദേവി അവനെ മോഹിപ്പിച്ചതുകൊണ്ടും ശക്രന് അവനെ വേഗം കൊല്ലാൻ കഴിഞ്ഞു.

68. തതോ വൃത്രനിഹന്ത്രീതി ദേവീ ലോകേഷു ഗീയതേ
ശക്രേണ നിഹതത്വാച്ച ശക്രേണ ഹത ഉച്യതേ

അതുകൊണ്ട് ദേവി വൃത്രനെ കൊന്നവളെന്ന് ലോകത്തെങ്ങും കീർത്തിക്കപ്പെടുന്നു. ശക്രൻ കൊന്നതിനാൽ അങ്ങനെയും പറഞ്ഞു വരുന്നു.

ഇതി ശ്രീ ദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഷഷ്ഠോ/ദ്ധ്യായഃ

# അഥ സപ്തമോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. അഥ തം പതിതം ദൃഷ്ട്വാ വിഷ്ണുർ വിഷ്ണുപുരീം യയൗ
മനസാ ശങ്കമാനസ്തു തസ്യ ഹത്യാകൃതം ഭയം

വൃത്രാസുരൻ വീണതുകണ്ട വിഷ്ണു, അവനെ കൊന്നതുകൊണ്ടുള്ള ഭയം നിമിത്തം ആശങ്കാകുലനായി വൈകുണ്ഠത്തേക്കു പോയി.

2. ഇന്ദ്രോ/പി ഭയസന്ത്രസ്തോ യയാവിന്ദ്രപുരീം തതഃ
മുനയോ ഭയസംവിഗ്നാ ഹ്യഭവന്നിഹതേ രിപൗ

ഇന്ദ്രനും ഭയപ്പെട്ടു വിറച്ചു കൊണ്ടാണ് ഇന്ദ്രപുരിയിലേക്ക് പോയത്. മഹർഷിമാരും ശത്രു കൊല്ലപ്പെട്ടത് മൂലം ഭയപ്പെട്ടവരായിത്തീർന്നു.

**3. കിമസ്മാഭിഃ കൃതം പാപം യദസൗ വഞ്ചിതഃ കില**
**മുനിശബ്ദോ വൃഥാ ജാതഃ സുരേശസ്യ ച സംഗമാത്**

നാം പാപമല്ലേ ചെയ്തത്.? ഇവനെ വഞ്ചിക്കുകയായിരുന്നുവല്ലോ! ആ ദേവേന്ദ്രനോട് കൂടിയതു കൊണ്ടു ''മുനി'' ശബ്ദം തന്നെ അർത്ഥമില്ലാത്തതായിത്തീർന്നു.

**4. അസ്മാകം വചനാദ്വൃത്രോ വിശ്വാസമഗമത് കില**
**വിശ്വാസഘാതിനഃ സംഗാദ്വയം വിശ്വാസഘാതകാഃ**

നമ്മുടെ വാക്ക് കേട്ടിട്ടാണല്ലോ വൃത്രൻ വിശ്വസിച്ചത്. വിശ്വാസവഞ്ചകനോട് കൂട്ട് ചേർന്നത്കൊണ്ട് നമ്മളും വിശ്വാസവഞ്ചകരായി.

**5. ധിഗിയം മമതാ പാപമലമേവമനർത്ഥകൃത്**
**യദസ്മാഭിഃ ഛലം കൃത്വാ ശപഥൈർവഞ്ചിതോ*f*സുരഃ**

എത്ര നികൃഷ്ടമാണ് ഈ മമതാബന്ധം. പാപത്തിന് കാരണമായ അത് ഇത്തരം അനർത്ഥങ്ങൾ വരുത്തി വയ്ക്കുന്നു.നാം കള്ളശപഥം ചെയ്ത് അസുരനെ വഞ്ചിക്കുകയായിരുന്നു.

**6. മന്ത്രകൃദ്ബുദ്ധിദാതാ ച പ്രേരകഃ പാപകാരിണാം**
**പാപഭാക് സ ഭവേന്നൂനം പക്ഷകർത്താ തഥൈവ ച**

പാപകർമ്മങ്ങൾ ചെയ്യുന്നവരോടു കൂടിയാലോചിക്കുന്നവനും അവർക്ക് അതിനുള്ള ബുദ്ധി ഉപദേശിക്കുന്നവനും അവരെ അത്തരം കർമ്മങ്ങൾക്ക് പ്രേരിപ്പിക്കുന്നവനും അതുപോലെ അവരുടെ പക്ഷം പിടിക്കുന്നവനും പാപം ചെയ്യുന്നവരാണ്.

**7. വിഷ്ണുനാ*f*പി കൃതം പാപം യത്സാഹായ്യമവാപ്തവാൻ**
**വജ്രേപ്രവിശ്യ യേനാസൗ പാതിതഃ സത്വമൂർത്തിനാ**

സത്വമൂർത്തിയായ വിഷ്ണു പോലും പാപം ചെയ്തു. വജ്റായുധത്തിൽ കടന്നുകൂടി അദ്ദേഹം അവനെ വീഴ്ത്താൻ ദേവേന്ദ്രനെ സഹായിച്ചു.

**8. നൂനം സ്വാർത്ഥപരഃ പ്രാണീ ന പാപാത്ത്രാസമശ്നുതേ**
**ഹരിണാ ഹരിസംഗേന സർവഥാ ദുഷ്കൃതം കൃതം**

സ്വാർത്ഥതത്പരന് പാപം ചെയ്യാൻ ഒട്ടും ഭയമുണ്ടാകുകയില്ല.ശക്രനോട് ചേർന്ന് വിഷ്ണുവും ദുഷ്കൃതമാണ് ചെയ്തത്.

**9. ദ്വാവേവ സ്തഃ പദാർത്ഥാനാം ദ്വാവേവ നിധനം ഗതൗ**
**പ്രഥമശ്ച തുരീയശ്ച യൗ ത്രിലോക്യാം തു ദുർലഭൗ**

പുരുഷാർത്ഥങ്ങളിൽ ഇനി രണ്ടേ ബാക്കിയുള്ളു.അതായത് അർത്ഥവും കാമവും മാത്രമേ ഇപ്പോൾ ഉള്ളു.ധർമ്മവും മോക്ഷവും പൊയ്പ്പോയിരിക്കുന്നു. ആദ്യത്തേതും നാലാമത്തേതും ആയ അവ രണ്ടും മൂന്നു ലോകത്തിലും ദുർലഭമാണ്.

**10. അർത്ഥകാമൗ പ്രശസ്തൗ ദ്വൗ സർവേഷാം സമ്മതൗ പ്രിയൗ**
**ധർമ്മാധർമ്മേതി വാഗ്വാദോ ദംഭോ*f*യം മഹതാമപി.**

പ്രശസ്തങ്ങളായ അർത്ഥകാമങ്ങളാണ് ഏവർക്കും ഇപ്പോൾ സമ്മതവും പ്രിയവും. ധർമ്മാധർമ്മങ്ങളെ ക്കുറിച്ചുള്ള വാഗ്വാദമാകട്ടെ മഹാൻമാർക്ക് ഡംഭു കാട്ടാൻ മാത്രമുള്ള ഒന്നായിരിക്കുന്നു.

11. മുനയോ$f$പി മനസ്താപമേവം കൃത്വാ പുനഃ പുനഃ
ജഗ്മു സ്വാനാശ്രമാനേവ വിമനസ്കാ ഹതോദ്യമാഃ

മഹർഷിമാർ വീണ്ടും വീണ്ടും ഇങ്ങനെ മനസ്താപപ്പെട്ട് ഉത്സാഹം നശിച്ചവരായി താന്താങ്ങളുടെ ആശ്രമങ്ങളിലേക്ക് പോയി.

12. ത്വഷ്ടാ തു നിഹതം ശ്രുത്വാ പുത്രമിന്ദ്രേണ ഭാരത
രുരോദ ദുഃഖസന്തപ്തോ നിർവേദമഗമത് പുനഃ

തന്റെ പുത്രനെ ദേവേന്ദ്രൻ വധിച്ചു എന്ന വാർത്തയറിഞ്ഞ ത്വഷ്ടാവ് ദുഃഖം സഹിക്കാനാവാതെ വിലപിച്ച് ഏതാണ്ടൊരു വിരക്തനെപ്പോലെയായിത്തീർന്നു.

13. യത്രാസൗ പതിതസ്തത്ര ഗത്വാ വീക്ഷ്യ തഥാ ഗതം
സംസ്കാരം കാരയാമാസ വിധിവത്പാരലൗകികം

മകൻ വീണുകിടക്കുന്നിടത്തേക്കു നേരേ ചെന്ന് അവനെ കണ്ടു. പിന്നെ വിധിയാം വണ്ണം സംസ്കാരാദി കർമ്മങ്ങൾ ചെയ്യിച്ചു.

14. സ്നാത്വാ$f$സ്യ സലിലം ദത്വാ കൃത്വാ ചൈവൗർധ്വദൈഹികം
ശശാപേന്ദ്രം സ ശോകാർത്തഃ പാപിഷ്ഠം മിത്രഘാതകം

കുളിച്ചിട്ട് അദ്ദേഹം അവന് ഉദകം നൽകി. പിന്നെ ശേഷക്രിയകൾ ചെയ്തു. മിത്രദ്രോഹിയും പാപിയുമായ ഇന്ദ്രനെ ശോകാർത്തനായി ഇങ്ങനെ ശപിക്കുകയും ചെയ്തു.

15. യഥാ മേ നിഹതഃ പുത്രഃ പ്രലോഭ്യ ശപഥൈർ ഭൃശം
തഥേന്ദ്രേ$f$പി മഹദ്ദുഃഖം പ്രാപ്നോതി വിധിനിർമിതം

എപ്രകാരമാണോ എന്റെ പുത്രനെ ശപഥം ചെയ്ത് പ്രലോഭിപ്പിച്ച് കൊന്നത് അതുപോലെ ഇന്ദ്രനും വിധികല്പിതമായ മഹാദുഃഖം അനുഭവിക്കാൻ ഇടവരട്ടെ.

16. ഇതി ശപ്ത്വാ സുരേശാനം ത്വഷ്ടാ താപസമന്വിതഃ
മേരോഃ ശിഖരമാസ്ഥായ തപസ്തേപേ സുദുഷ്കരം

ഇങ്ങനെ ഇന്ദ്രനെ ശപിച്ചിട്ട് സന്തപ്തനായ ത്വഷ്ടാവ് മേരുപർവ്വതത്തിൽ എത്തി ദുഷ്കരമായ തപസ്സിൽ മുഴുകി.

### ജനമേജയ ഉവാച

17. ഹത്വാ ത്വാഷ്ട്രം സുരേശോ$f$ഥ കാമവസ്ഥാമവാപ്തവാൻ
സുഖം വാ ദുഃഖമേവാഗ്രേ തന്മേ ബ്രൂഹി പിതാമഹ

വൃത്രാസുരനെ കൊന്ന ദേവേന്ദ്രന്റെ പിന്നത്തെ സ്ഥിതി എന്തായി? സുഖമായിരുന്നുവോ, അതോ ദുഃഖമായിരുന്നുവോ? പിതാമഹ, അത് എന്നോട് പറയു.

### വ്യാസ ഉവാച

18. കിം പൃച്ഛസി മഹാഭാഗ സന്ദേഹഃ കീദൃശസ്തവ
അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം

മഹാമതേ, ഇതിൽ എന്താണ് അങ്ങേയ്ക്കിത്ര സംശയം? ശുഭമായാലും അശുഭമായാലും ചെയ്ത കർമ്മത്തിന്റെ ഫലം അനുഭവിച്ചേ തീരു.

19. ബലിഷ്ഠൈർ ദുർബലൈർ വാ$f$പി സ്വല്പം വാ ബഹു വാ കൃതം
സർവഥൈവ ഹി ഭോക്തവ്യം സദേവാസുരമാനുഷൈഃ

ബലവാന്മാരായാലും ദുർബലരായാലും ചെയ്ത കർമ്മത്തിനനുസരിച്ച് ഏറിയോ കുറഞ്ഞോ ഫലം അനുഭവിച്ചേ മതിയാവു. അതിൽ ദേവനെന്നോ, മനുഷ്യനെന്നോ, അസുരനെന്നോ ഭേദമില്ല.

ഏതുവിധത്തിലും ഫലമനുഭവിക്കണമെന്നു തീർച്ച.

20. ശക്രായേത്ഥം മതിർദത്താ ഹരിണാ വൃത്രഘാതിനേ
പ്രവിഷ്ടോƒഥ പവിം വിഷ്ണുഃ സഹായഃ പ്രത്യപദ്യത

വൃതഹന്താ വായ ശക്രനു ബുദ്ധി ഉപദേശിച്ചത് വിഷ്ണുവാണ്. വജ്രായുധത്തിൽ കടന്നിരുന്നു കൊണ്ട് സഹായം ചെയ്തതും ആ വിഷ്ണു തന്നെ.

21. ന ചാപദി സഹായോഭൂദ്വാസുദേവഃ കഥംചന
സമയേ സ്വജനഃ സർവഃ സംസാരേസ്മിന്നരാധിപ

ആപത്തിലകപ്പെട്ടപ്പോൾ ഹരി പോലും ഏതെങ്കിലും തരത്തിൽ ഇന്ദ്രനെ സഹായിക്കാൻ എത്തിയില്ല. സമയം നന്നായിരുന്നാൽ ഈ ലോകത്തെല്ലാവരും ബന്ധുക്കളാവും.അല്ലെങ്കിൽ ആരുമില്ല തന്നെ.

22. ദൈവേ വിമുഖതാം പ്രാപ്തേ ന കോപ്യസ്തി സഹായവാൻ
പിതാ മാതാ തഥാ ഭാര്യാ ഭ്രാതാ വാƒഥ സഹോദരഃ

വിധി വിപരീതമായാൽ ആരും സഹായത്തിനെത്തുകയില്ല. അച്ഛനും അമ്മയും ഭാര്യയും ജ്യേഷ്ഠാനുജൻമാരും

23. സേവകോ വാƒപി മിത്രം വാ പുത്രശ്ചൈവ തഥൗരസഃ
പ്രതികൂലേ ഗതേ ദൈവേ ന കോƒപ്യേതി സഹായതാം

വേലക്കാരനും മിത്രവും സ്വന്തം പുത്രനും എന്നല്ല ഒരുവൻ പോലും ഭാഗ്യം വീപരീതമായാൽ സഹായിക്കാനെത്തുകയില്ല.

24. ഭോക്താ പാപസ്യ പുണ്യസ്യ കർത്താ ഭവതി സർവഥാ
വൃത്രം ഹത്വാ ഗതാഃ സർവേ നിസ്തേജസ്കഃ ശചീപതിഃ

കർമ്മം ചെയ്യുന്നവൻ തന്നെയാണ് അതിന്റെ പുണ്യപാപങ്ങളും അനുഭവിക്കേണ്ടത്.വൃത്രനെ കൊന്നിട്ട് എല്ലാവരും അവരവരുടെ വഴിക്ക് പോയി.ഇന്ദ്രൻ ഐശ്വര്യം കെട്ടവനുമായി.

25. ശേപുസ്തം ത്രിദശാസർവേ ബ്രഹ്മഹേത്യബ്രുവൻ ശനൈഃ
കോ നാമശപഥാൻ കൃത്വാ സത്യം ദത്വാ വചഃ പുനഃ

ബ്രഹ്മഹത്യക്കാരനാണെന്ന് പറഞ്ഞ് ദേവൻമാരെല്ലാം ദേവേന്ദ്രനെ ക്രമേണ ശപിക്കാൻ തുടങ്ങി.ആരാണ് ശപഥം ചെയ്ത് സത്യമാണെന്ന് ബോധ്യപ്പെടുത്തിയതിനാൽ,

26. ജിഘാംസതി സുവിശ്വസ്തം മുനിം മിത്രത്വമാഗതം
ദേവഗോഷ്ഠ്യാം സുരോദ്യാനേ ഗന്ധർവാണാം സമാഗമേ

വിശ്വസ്തമിത്രമായിത്തീർന്ന മുനിയെ കൊല്ലാൻ തയ്യാറാവുക? ദേവസഭയിലും കൽപകവാടിയിലും ഗന്ധർവൻമാർ കൂടുന്നിടത്തും,

27. സർവത്രൈവ കഥാ തസ്യ വിസ്താരമഗമത്കില
കിം കൃതം ദുഷ്കൃതം കർമ്മ ശക്രേണാƒദ്യ ജിഘാംസതാ

എവിടെയും ദേവേന്ദ്രന്റെ ഈ കഥയാണ് ചർച്ച ചെയ്യുക. വധേച്ഛുവായ ആ ശക്രൻ എന്തു കടുംകൈയാണ് ചെയ്തത്.!

28. വൃത്രം ഛലേന വിശ്വസ്തം മുനിഭിശ്ച പ്രതാരിതം
വേദപ്രമാണമുത്സൃജ്യ സ്വീകൃതം സൗഗതം മതം

മുനിമാർ പോലും കള്ളം പറഞ്ഞിട്ടാണ് വൃതനെ വിശ്വസിപ്പിച്ചത്. വേദപ്രമാണത്തെ തള്ളിക്കളഞ്ഞ് അവർ ബൗദ്ധധർമ്മം സ്വീകരിച്ചു.

**29. യദയം നിഹതഃ ശത്രുർവഞ്ചയിത്വാതിസാഹസാത്**
**കോനാമ വചനം ദത്വാ വിപരീതമഥാചരേത്**

അങ്ങനെയാണ് അതിസാഹസം കാട്ടി ഈ ശത്രുവിനെ വഞ്ചിച്ചു കൊന്നത്.ആരാണ് ഇങ്ങനെ വാക്കുകൊടുത്തിട്ട് വിപരീതമായി പ്രവർത്തിക്കുക?

**30. വിനാ ശക്രം ഹരിം വാƒപി യഥാƒയം വിനിപാതിതഃ**
**ഏവംവിധാഃ കഥാശ്ചാന്യാഃ സമാജേഷ്വഭവൻ ഭൃശം**

ഹരിയോ ശക്രനോ അല്ലാതെ,വേറെ ആര് അവനെ ഇതുപോലെ വീഴ്ത്തും? ഈ വിധത്തിലും മറ്റു പ്രകാരത്തിലുമുള്ള സംസാരം ആളുകൾ കൂടുന്നിടത്തെല്ലാം ഉണ്ടായി.

**31. ശുശ്രാവേന്ദ്രോƒപി വിവിധാഃ സ്വകീർത്തേർഹാനികാരകാഃ**
**യസ്യ കീർത്തിർഹതാ ലോകേ ധിക് തസ്യൈവ കുജീവിതം**

തന്റെ കീർത്തിയെ കെടുത്തുന്ന ഇത്തരം പല കഥകളും ഇന്ദ്രൻ കേട്ടു. കീർത്തികെട്ടവന്റെ ലോകജീവിതം എത്ര നിന്ദ്യമാണ്.

**32. യം ദൃഷ്ട്വാ പഥിഗച്ഛന്തം ശത്രുഃ സ്മേരമുഖോ ഭവേത്**
**ഇന്ദ്രദ്യുമ്നോƒപി രാജർഷിഃ പതിതഃ കീർത്തിസംക്ഷയാത്**

വഴിയെ നടക്കുമ്പോൾ ശത്രുക്കൾ അവനെ കണ്ട് പരിഹാസപൂർവ്വം പുഞ്ചിരിക്കും.ഇന്ദ്രദ്യുമ്നനെന്ന രാജർഷി പോലും കീർത്തി കെട്ടതിനാൽ വീണു പോയില്ലേ,

**33. സ്വർഗ്ഗാദകൃതപാപോƒസൗ പാപകൃത് കിം ന പാത്യതേ**
**സ്വല്പേƒപരാധേƒപി നൃപോ യയാതിഃ പതിതഃ കില**

സ്വർഗ്ഗത്ത് നിന്ന്? അദ്ദേഹം ഒരു പാപവും ചെയ്യാത്തവനായിരുന്നു.പാപം ചെയ്തവന്റെ കഥ പിന്നെ പറയണോ?ഒരു ചെറിയ അപരാധം ചെയ്തതിന്റെ പേരിൽ യയാതി രാജാവും വീണില്ലേ?

**34. നൃപഃ കർകടതാം പ്രാപ്തോ യുഗാനഷ്ടാദശൈവ തു**
**ഭൃഗുപത്നീശിരച്ഛേദാദ്ഭഗവാൻ ഹരിരച്യുതഃ**

പിന്നെ പതിനെട്ട് യുഗം ആ രാജാവിന് ഞണ്ടായി കഴിയേണ്ടി വന്നില്ലേ?ഭൃഗുപത്നിയുടെ തല വെട്ടിയതുകൊണ്ട് അച്യുതനായ സാക്ഷാൽ ഹരിക്കും.

**35. ബ്രഹ്മശാപാത്പശോർയോനൗ സംജാതോ മകരാദിഷു**
**വിഷ്ണുശ്ച വാമനോ ഭൂത്വാ യാചനാർത്ഥം ബലേർഗൃഹേ**

ഭൃഗുവിന്റെ ശാപമേറ്റ് മൃഗയോനിയിലും മൽസ്യയോനിയിലും ജനിക്കേണ്ടി വന്നു. വാമനനായി ജനിച്ച് മഹാബലിയുടെ ഗൃഹത്തിൽ ഭിക്ഷയ്ക്കായി ചെല്ലേണ്ടി വന്നു.

**36. ഗതഃ കിമപരം ദുഃഖം പ്രാപ്നോതി ദുഷ്കൃതീ നരഃ**
**രാമോƒപി വനവാസേഷു സീതാവിരഹജം ബഹു**

ദുഷ്കൃതം ചെയ്ത ഒരുവന് ഇതിൽകൂടുതൽ എന്തു ദുഃഖം ഉണ്ടാവാനാണ്? രാമനും സീതാ വിരഹിതനായി വനത്തിൽ വസിച്ച് കഠിനമായ,

**37. ദുഃഖം ച പ്രാപ്തവാൻ ഘോരം ഭൃഗുശാപേന ഭാരത**
**തഥേന്ദ്രോƒപി ബ്രഹ്മഹത്യാകൃതം പ്രാപ്യ മഹദ്ഭയം**

ദുഃഖം അനുഭവിച്ചു.രാജാവേ, അതും ഭൃഗുശാപംകൊണ്ട് തന്നെ. അതുപോലെ ഇന്ദ്രനും ബ്രഹ്മഹത്യ ചെയ്തതുമൂലം മഹാഭയം ഉണ്ടായി.

**38. ന സ്വാസ്ഥ്യം പ്രാപ ഗേഹേ/സൗ സർവസിദ്ധിസമന്വിതേ**
**പൗലോമീ തം സഭാഹീനം ദൃഷ്ട്വാ പ്രോവാച വാസവം**

സർവൈശ്വര്യ സമ്പൂർണ്ണമായ ഗൃഹത്തിൽ വസിച്ചിട്ടും അദ്ദേഹത്തിന് സ്വസ്ഥത ഉണ്ടായില്ല.ഒരു ദിവസം ഇന്ദ്രാണി, ദേവസഭയിൽ പോകാതിരിക്കുന്ന വാസവനോട്

**39. നിശ്വസന്തം ഭയത്രസ്തം നഷ്ടസംജ്ഞം വിചേതനം**
**കിം പ്രഭോ/ദ്യ ഭയാർത്തോ/സി മൃതേസ്തേ ദാരുണോ രിപുഃ**

നെടുവീർപ്പിട്ട് പേടിച്ചു മനസ്സിടിഞ്ഞ് പ്രജ്ഞയറ്റവനെപ്പോലിരിക്കുന്ന വാസവനോട് ചോദിച്ചു: പ്രഭോ, ഭയങ്കരനായ ശത്രു കൊല്ലപ്പെട്ടെങ്കിലും അങ്ങ് ഭയപ്പെട്ടിരിക്കുന്നത് എന്തുകൊണ്ട്?

**40. കാ ചിന്താ വർത്തതേ കാന്ത തവ ശത്രുനിഷൂദന**
**കസ്മാച്ഛോചസി ലോകേശ നിശ്വസൻ പ്രാകൃതോ യഥാ**

ശത്രുവിനെ വിറപ്പിക്കുന്നവനേ, അങ്ങേക്ക് എന്താണ് ഇത്രത്തോളം ചിന്ത?ലോകേശ, അങ്ങ് പ്രാകൃതനെപ്പോലെ ചിന്താവിഷ്ടനായി നെടുവീർപ്പിടുന്നതെന്തിന്?

**41. നാന്യോ/സ്തി ബലവാൻ ശത്രുർയേന ചിന്താപരോ ഭവാൻ**

അങ്ങയെ ചിന്താവിവശനാക്കുന്ന പ്രബലനായ ഒരു ശത്രു ഇപ്പോൾ ഇല്ലല്ലോ.

**ഇന്ദ്ര ഉവാച**

**നാരാതിർബലവാൻ മേ/സ്തി ന ശാന്തിർ ന സുഖം തഥാ**

എനിക്ക് ബലവാനായ ശത്രുവില്ല.അതുപോലെ ശാന്തിയും സുഖവുമില്ല.

**42. ബ്രഹ്മഹത്യാഭയാദ്രാജ്ഞി ബിഭേമി സതതം ഗൃഹേ**
**ന നന്ദനം സുഖകരം നാമൃതം ന ഗൃഹം വനം**

ഹേ രാജ്ഞി, ബ്രഹ്മഹത്യാഭയമാണ് എന്നെ ഈ ഗൃഹത്തിൽ ഇരിക്കുമ്പോഴും ഉപദ്രവിക്കുന്നത്. നന്ദനവും അമൃതും വീടും കാടും ഒന്നുമെനിക്ക് സുഖകരമായി തോന്നുന്നില്ല, ഇപ്പോൾ

**43. ഗന്ധർവാണാം തഥാ ഗേയം നൃത്യമപ്സരസാം പുനഃ**
**ന ത്വം സുഖകരാ നാരീ നാനാ ച സുരയോഷിതഃ**

ഗന്ധർവന്മാരുടെ ഗാനവും അപ്സരസ്സുകളുടെ നൃത്തവും എനിക്കു വേണ്ട. നിന്നിലോ മറ്റു ദേവാംഗനകളിലോ എനിക്കിപ്പോൾ താത്പര്യമില്ല.

**44. ന തഥാ കാമധേനുശ്ച ദേവവൃക്ഷഃ സുഖപ്രദഃ**
**കിം കരോമി ക്വ ഗച്ഛാമി ക്വ ശർമ്മ മമ ജായതേ**

അതുപോലെ കാമധേനുവും സുഖപ്രദമായ കല്പവൃഷവും എനിക്ക് വേണ്ട.ഞാൻ എന്തു ചെയ്യും? എവിടെ പോകും?എവിടെ ചെന്നാലാണ് എനിക്ക് സുഖം കിട്ടുക?

**45. ഇതി ചിന്താപരഃ കാന്തേ ന ലഭേ സുഖമാത്മനി**

ഈ വിചാരം കൊണ്ട് പ്രിയേ, എന്റെ മനസ്സിനു സുഖം കിട്ടുന്നില്ല.

**വ്യാസ ഉവാച**

**ഇത്യുക്ത്വാ വചനം ശക്രഃ പ്രിയാം പരമകാതരാം**

പരിഭ്രാന്ത ചിത്തയായിരിക്കുന്ന പ്രിയയോട് ഇങ്ങനെ പറഞ്ഞിട്ട് ശക്രൻ,

**46. നിർജഗാമ ഗൃഹാത് മന്ദോ മാനസം സര ഉത്തമം**
**പത്മനാളേ പ്രവിഷ്ടോ/സൗ ഭയാർത്തഃ ശോകകർശിതഃ**

ഗൃഹത്തിൽ നിന്ന് ബുദ്ധി കെട്ടവനെപ്പോലെ ഇറങ്ങി ഉത്തമമായ മാനസ്സ സരസ്സിലേക്ക് പോയി. അവിടെ ചെന്ന് ശോകത്താൽ ക്ഷീണിച്ച് അവശനായി ഒരു താമരത്തണ്ടിനുള്ളിൽ കടന്ന് ഇരിപ്പായി.

**47. ന പ്രാജ്ഞായത ദേവേന്ദ്രസ്ത്വഭിഭൂതശ്ച കല്മഷൈഃ**
**പ്രതിഛന്നോ വസത്യപ്സു ചേഷ്ടമാന ഇവോരഗഃ**

പാപം തന്നെ പിടികൂടിയിരിക്കുന്നെന്ന് ദേവേന്ദ്രൻ അറിഞ്ഞില്ല. ഒരു പാമ്പിനെപ്പോലെ വെള്ളത്തിനുള്ളിൽ നീന്തിക്കൊണ്ട്,

**48. അസഹായസ്തുരാഷാഡൈച്ചിന്താർത്തോ വികലേന്ദ്രിയഃ**
**തതഃ പ്രനഷ്ടേ ദേവേന്ദ്രേ ബ്രഹ്മഹത്യാ ഭയാർദിതേ**

ആരും സഹായിക്കാനില്ലാതെ ചിന്താവിവശനായി ക്ഷീണിച്ച് അംഗങ്ങൾ തളർന്ന് ദേവേന്ദ്രൻ ഒളിച്ച് വാണു. ബ്രഹ്മഹത്യാപീഡിതനായ ദേവേന്ദ്രനെ അങ്ങനെ കാണാതായപ്പോൾ,

**49. സുരാശ്ചിന്താതുരാശ്ചാസന്നുത്പാതാശ്ചാഭവന്നഥ**
**ഋഷയഃ സിദ്ധഗന്ധർവാ ഭയാർത്താശ്ചാഭവൻ ഭൃശം**

ദേവന്മാർ ചിന്താ വിവശരായി. ധാരാളം ദുർനിമിത്തങ്ങളും ഉണ്ടായി. ഋഷിമാരും സിദ്ധന്മാരും ഗന്ധർവന്മാരും ഭയത്താൽ അങ്ങേയറ്റം പരിഭ്രാന്തരായിത്തീർന്നു.

**50. അരാജകം ജഗത്സർവമഭിഭൂതമുപദ്രവൈഃ**
**അവർഷണം തദാ ജാതം പൃഥിവീ ക്ഷീണവൈഭവാ**

ജഗത്താകെ അരാജകമായിത്തീർന്നു. ഉപദ്രവങ്ങൾ എവിടെയും ഉണ്ടായി. മഴ പെയ്യാതായി. ഭൂമിയിൽ വിഭവങ്ങളൊക്കെ കുറഞ്ഞു.

**51. വിച്ഛിന്നസ്രോതസോ നദ്യഃസരാംസ്യനുദകാനി വൈ**
**ഏവന്ത്വരാജകേ ജാതേ ദേവതാ മുനയസ്തദാ**

നദിയിലെ വെള്ളമൊഴുക്കു നിന്നു. തടാകങ്ങളിലെ വെള്ളം വറ്റി. ഇങ്ങനെ അരാജകത്വം ഉണ്ടായപ്പോൾ ദേവന്മാരും മുനിമാരും

**52. വിചാര്യ നഹുഷം ചക്രുഃ ശക്രം സർവേ ദിവൗകസഃ**
**സമ്പ്രാപ്യ നഹുഷോ രാജാ ധർമ്മിഷ്ഠോ/പി രജോബലാത്**

ദേവലോകവാസികളെല്ലാവരും കൂടി ആലോചിച്ച് നഹുഷനെ ദേവേന്ദ്രനാക്കി വാഴിച്ചു. നഹുഷൻ ധർമ്മിഷ്ഠനായിരുന്നെങ്കിലും രാജാവായപ്പോൾ രജോഗുണത്തിന്റെ ബലത്താൽ

**53. ബഭൂവ വിഷയാസക്തഃ പഞ്ചബാണശരാഹതഃ**
**അപ്സരോഭിർവൃതഃ ക്രീഡൻ ദേവോദ്യാനേഷു ഭാരത**

വിഷയാസക്തനും കാമപീഡിതനുമായിത്തീർന്നു. ദേവോദ്യാനങ്ങളിൽ അപ്സരസ്സുകളോടൊത്തു രമിച്ചു.

**54. ശക്രപത്നീഗുണാൻ ശ്രുത്വാ ചകമേ താം സ പാർത്ഥിവഃ**
**ഋഷീനാഹ കിമിന്ദ്രാണീ നോപഗച്ഛതി മാം കില**

ദേവേന്ദ്രന്റെ പത്നിയുടെ ഗുണഗണങ്ങളെക്കുറിച്ചു കേട്ട് അവളിൽ ആസക്തി പൂണ്ടു. ഇന്ദ്രാണി എന്തുകൊണ്ട് തന്നെ സമീപിക്കുന്നില്ലെന്ന് മുനിമാരോട് ചോദിച്ചു.

55. ഭവദ്ഭിശ്ചാമരൈഃ സർവ്വൈഃ കൃതോഽഹം വാസവസ്ത്വിഹ
പ്രേഷയധ്വം സുരാഃ കാമം സേവാർത്ഥം മമ വൈ ശചീം

ഭവാൻമാരും ദേവൻമാരും എല്ലാവരുംകൂടി ആലോചിച്ചിട്ടാണല്ലോ എന്നെ ദേവേന്ദ്രനാക്കിയത്. ദേവൻമാരേ, നിങ്ങൾ തന്നെ, എന്നെ പരിചരിക്കാൻ ഇന്ദ്രാണിയെ ഇങ്ങോട്ട് അയയ്ക്കേണ്ടതാണ്.

56. പ്രിയം ചേന്മമ കർത്തവ്യം സർവഥാ മുനയോഽമരാഃ
അഹമിന്ദ്രോഽദ്യ ദേവാനാം ലോകാനാം ച തഥേശ്വരഃ

മുനിമാരേ,ദേവൻമാരേ,എനിക്ക് പ്രിയം അനുഷ്ഠിക്കണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നെങ്കിൽ( ഇന്ദ്രാണിയെ ഇങ്ങോട്ട് അയയ്ക്കണം). ഞാനിപ്പോൾ ദേവൻമാരുടെ ഇന്ദ്രനും ലോകങ്ങളുടെ അധിപനുമാണ്.

57. ആഗച്ഛതു ശചീ മഹ്യം ക്ഷിപ്രമദ്യ നിവേശനം
ഇതി തസ്യ വചഃ ശ്രുത്വാ ദേവാ ദേവർഷയസ്തഥാ

ഈ നിമിഷം തന്നെ ഇന്ദ്രാണി എന്റെ ഗൃഹത്തിലെത്തണം. ഇങ്ങനെ നഹുഷൻ പറഞ്ഞതുകേട്ട ദേവർഷികളും ദേവൻമാരും

58. ഗത്വാ ചിന്താതുരാഃ പ്രോചുഃ പൗലോമീം പ്രണതാസ്തതഃ
ഇന്ദ്രപത്നീ ദുരാചാരീ നഹുഷസ്ത്വാമിഹേച്ഛതി

ഇന്ദ്രാണിയുടെ അടുക്കലെത്തി നമസ്കരിച്ചിട്ട് ചിന്താകുലരായി പറഞ്ഞു: ഹേ ഇന്ദ്രപത്നീ, ദുഷ്ടനായ ആ നഹുഷൻ നിന്നെ ഇപ്പോൾ ആഗ്രഹിക്കുന്നു.

59. കുപിതോഽസ്മാനുവാചേദം പ്രേഷയധ്വം ശചീമിഹ
കിം കുർമസ്തദധീനാഃ സ്മ യേനേന്ദ്രോഽയം കൃതഃ കില

അവർ കുപിതനായി ഞങ്ങളോടു പറഞ്ഞു. 'നിങ്ങൾ ശചിയെ ഉടൻ ഇങ്ങോട്ടു പറഞ്ഞയയ്ക്കണം' എന്ന്. ഞങ്ങൾ എന്തു ചെയ്യട്ടെ. അവനു വിധേയരാണു ഞങ്ങൾ. അവനെയാണല്ലോ ഇന്ദ്രനായി വാഴിച്ചത്!

60. തച്ഛ്രുത്വാ ദുർമനാ ദേവീ ബൃഹസ്പതിമുവാച ഹ
രക്ഷ മാം നഹുഷാദ്ബ്രഹ്മൻ തവാസ്മി ശരണം ഗതാ

അതുകേട്ടിട്ട് വിഷാദചിത്തയായ ദേവി ബൃഹസ്പതിയോടു പറഞ്ഞു: ഹേ ബ്രഹ്മജ്ഞാ ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. എന്നെ നഹുഷനിൽനിന്നു രക്ഷിക്കണേ.

### ബൃഹസ്പതിരുവാച

61. ന ഭേതവ്യം ത്വയാ ദേവി നഹുഷാത്പാപമോഹിതാത്
ന ത്വാം ദാസ്യാമ്യഹം വത്സേ ത്യക്ത്വാ ധർമ്മം സനാതനം

ദേവി,പാപമോഹിതനായ നഹുഷനെ നീ ഒട്ടും ഭയപ്പെടേണ്ട. വത്സേ,സനാതനമായ ധർമ്മം വെടിഞ്ഞ് നിന്നെ ഞാൻ അവനു കൊടുക്കുകയില്ല.

62. ശരണാഗതമാർത്തം ച യോ ദദാതി നരാധമഃ
സ ഏവ നരകം യാതി യാവദാഭൂതസമ്പ്ലവം
സ്വസ്ഥാ ഭവ പൃഥുശ്രോണി ന ത്യക്ഷ്യേ ത്വാം കദാചന

ആർത്തനായി ശരണം പ്രാപിച്ചവനെ ഏതു മനുഷ്യാധമനാണോ കൈവെടിയുന്നത് അവൻ കല്പാന്തത്തോളം നരകത്തിൽ കിടക്കും. അതുകൊണ്ട് സുന്ദരീ, നീ സ്വസ്ഥയായിരിക്കൂ. നിന്നെ ഞാൻ ഒരിക്കലും ഉപേക്ഷിക്കുകയില്ല.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
സപ്തമോഽദ്ധ്യായഃ

# അഥാഷ്ടമോഽദ്ധ്യായഃ

## വ്യാസ ഉവാച

1. **നഹുഷസ്ത്വഥ താം ശ്രുത്വാ ഗുരോസ്തു ശരണം ഗതാം**
**ചുക്രോധ സ്മരബാണാർത്തസ്തമാംഗിരസമാശു വൈ**

ഇന്ദ്രാണി ദേവഗുരുവിനെ ശരണം പ്രാപിച്ചതായി നഹുഷൻ അറിഞ്ഞു.കാമാതുരനായ അവൻ ദേവഗുരുവിനോട് കോപിച്ചു.

2. **ദേവാനാഹാംഗിരാ സുനുർഹന്തവ്യോയം മയാ കില**
**സ ഇന്ദ്രാണീം ഗൃഹേ ഗൂഢോ രക്ഷതീതി മയാ ശ്രുതം**

അവൻ ദേവന്മാരോടുപറഞ്ഞു: ഞാൻ ആ അംഗിരസ്സിന്റെ പുത്രനെ കൊല്ലും. അവൻ ഇന്ദ്രാണിയെ സ്വഗൃഹത്തിൽ ഒളിച്ചു താമസിപ്പിച്ചിരിക്കുകയാണെന്ന് ഞാൻ കേട്ടു

3. **ഇതി തം കുപിതം ദൃഷ്ട്വാ ദേവാ സർഷിപുരോഗമാഃ**
**അബ്രുവൻ നഹുഷം ഘോരം സാമപൂർവം വചസ്തദാ**

ഇങ്ങനെ നഹുഷൻ കുപിതനായിരിക്കുകയാണെന്ന് അറിഞ്ഞ് ഋഷിമാരോടു കൂടി ചെന്ന ദേവന്മാർ ഘോരനായ അവനോട് സാമരൂപത്തിൽ സംസാരിച്ചു.

4. **ക്രോധം സംഹര രാജേന്ദ്ര ത്യജ പാപമതിം പ്രഭോ**
**നിന്ദന്തി ധർമ്മശാസ്ത്രേഷു പരദാരാഭിമർശനം**

രാജാവേ, കോപം അടക്കിയാലും പ്രഭോ പാപബുദ്ധി ഉപേക്ഷിച്ചാലും. ധർമ്മശാസ്ത്രങ്ങൾ പരദാരപരിഗ്രഹം നിന്ദിച്ചിരിക്കുകയാണ്.

5. **ശക്രപത്നീ സദാ സാധ്വീ ജീവമാനേ പതൗ പുനഃ**
**കഥമന്യം പതീം കുര്യാത് സുഭഗാതിപതിവ്രതാ**

സദാ സാധ്വിയാണ് ശക്രന്റെ പത്നി. ശക്രൻ ജീവിച്ചിരിക്കെ സുന്ദരിയും പതിവ്രതയുമായ അവൾ എങ്ങനെ മറ്റൊരുവനെ ഭർത്താവായി സ്വീകരിക്കും?

6. **ത്രിലോകീശസ്ത്വമധുനാ ശാസ്താ ധർമ്മസ്യ വൈ വിഭോ**
**ത്വാദൃശോഽധർമ്മമാതിഷ്ഠേത്തദാ നശ്യേത് പ്രജാ ധ്രുവം**

അങ്ങ് ഇപ്പോൾ ത്രിലോകത്തിന്റേയും അധിപനും ധർമ്മത്തിന്റെ സംരക്ഷകനുമാണ്. അങ്ങയെപ്പോലുള്ളവർ അധർമ്മമാചരിച്ചാൽ പ്രജകൾ നശിക്കുമെന്ന് തീർച്ചയാണ്.

7. **സർവഥാ പ്രഭുണാ കാര്യം ശിഷ്ടാചാരസ്യ രക്ഷണം**
**വാരമുഖ്യശ്ച ശതശോ വർത്തന്തേഽത്ര ശചീസമാഃ**

രാജാക്കന്മാർ ഏതുവിധേനയും ശിഷ്ടാചാരം സംരക്ഷിക്കേണ്ടവരാണ്. ശചിക്കു തുല്യരായ ആയിരക്കണക്കിന് വാരാംഗനകൾ ഇവിടെ ഉണ്ടല്ലോ.

8. രതിസ്തു കാരണം പ്രോക്തം ശൃംഗാരസ്യ മഹാത്മഭിഃ
രസഹാനിർ ബലാത്കാരേ കൃതേ സതി തു ജായതേ

ശൃംഗാരത്തിനു കാരണം രതിയാണെന്ന് മഹാത്മാക്കൾ പറഞ്ഞിട്ടുണ്ട്. ബലാൽക്കാരം ചെയ്യുന്നപക്ഷം രസഹാനി സംഭവിക്കും.

9. ഉഭയോഃ സദൃശം പ്രേമ യദി പാർത്ഥിവസത്തമ
തദാ വൈ സുഖസമ്പത്തിരുഭയോരുപജായതേ

ഇരുവർക്കും തുല്യമായ പ്രേമം എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ മാത്രമാണ് ഇരുവർക്കും ഒരുപോലെ സുഖാനുഭവം ഉണ്ടാകുന്നത്.

10. തസ്മാദ്ഭാവമിമം മുഞ്ച പരദാരാഭിമർശനേ
സദ്ഭാവം കുരു ദേവേന്ദ്ര പദം പ്രാപ്തോഽസ്യനുത്തമം

അതുകൊണ്ട് പരദാരങ്ങളിലുള്ള അഭിനിവേശം വേഗം വെടിഞ്ഞാലും. ഹേ ദേവേന്ദ്ര ശ്രേഷ്ഠമായ ഈ സ്ഥാനം നേടിയ അങ്ങ് സന്മനസ്സുള്ളവനായിത്തീർന്നാലും

11. ഋദ്ധിക്ഷയസ്തു പാപേന പുണ്യേനാതിവിവർദ്ധനം
തസ്മാത് പാപം പരിത്യജ്യ സന്മതിം കുരു പാർത്ഥിവ

പാപം കൊണ്ടാണ് ഐശ്വര്യം നശിക്കുന്നത്. പുണ്യം കൊണ്ട് അതു വർദ്ധിക്കുകയും ചെയ്യും. അതിനാൽ പാപം വെടിഞ്ഞ്,രാജാവേ, അങ്ങ് സദ്ബുദ്ധിയുള്ളവനായാലും.

### നഹുഷ ഉവാച

12. ഗൗതമസ്യ യദാ ഭുക്താ ദാരാഃ ശക്രേണ ദേവതാഃ
വാചസ്പതേസ്തു സോമേന ക്വ യൂയം സംസ്ഥിതാസ്തദാ

ദേവന്മാരേ,ഗൗതമന്റെ ഭാര്യയെ ശക്രൻ അനുഭവിച്ചപ്പോഴും ബൃഹസ്പതിയുടെ ഭാര്യയെ സോമൻ പ്രാപിച്ചപ്പോഴും നിങ്ങൾ എവിടെ പോയിരിക്കുകയായിരുന്നു?

13. പരോപദേശേ കുശലാഃ പ്രഭവന്തി നരാഃ കില
കർത്താ ചൈവോപദേഷ്ടാ ച ദുർലഭഃ പുരുഷോ ഭവേത്

മറ്റുള്ളവരെ ഉപദേശിക്കുവാൻ മിടുക്കരാണല്ലോ മനുഷ്യരെല്ലാം ഉപദേശം കേൾക്കുന്നവനും അതനുസരിച്ച് ചെയ്യുന്നവനും വളരെ ദുർലഭമാണ്.

14. മാമാഗച്ഛതു സാ ദേവീ ഹിതം സ്യാദദ്ഭുതം ഹി വഃ
ഏതസ്യാഃ പരമം ദേവാഃ സുഖമേവം ഭവിഷ്യതി

ആ ദേവി എന്നെ പ്രാപിക്കട്ടെ. അതാണ് എനിക്ക് ഹിതം. അതുപോലെ നിങ്ങൾക്കും. അതുകൊണ്ട് ദേവന്മാരേ,അവൾക്കും സുഖം ഉണ്ടാകും.

15. അന്യഥാ നഹി തുഷ്യേഽഹം സത്യമേതദ്ബ്രവീമി വഃ
വിനയാദ്വാ ബലാദ്വാഽപി താമാശു പ്രാപയന്ത്വിഹ

അങ്ങനെയല്ലാതെ ഞാൻ സന്തോഷിക്കുകയില്ല. ഞാൻ നിങ്ങളോട് സത്യമാണു പറയുന്നത്. സൗമ്യമായിട്ടോ ബലാൽക്കാരേണയോ നിങ്ങൾ അവളെ ഇവിടെ കൊണ്ടുവരണം.

16. ഇതി തസ്യ വചഃ ശ്രുത്വാ ദേവാശ്ച മുനയസ്തഥാ
തമൂചുശ്ചാതിസന്ത്രസ്താ നഹുഷം മദനാതുരം

ഇങ്ങനെ അവൻ പറഞ്ഞതുകേട്ട ദേവന്മാരും മുനിമാരും അത്യധികം സംഭ്രാന്തരായി കാമാതുരനായ അവനോടു പറഞ്ഞു:-

17. ഇന്ദ്രാണീമാനയിഷ്യാമഃ സാമപൂർവം തവാന്തികം
ഇത്യുക്ത്വാ തേ തദാ ജഗ്മുർബൃഹസ്പതിനികേതനം

'ഇന്ദ്രാണിയെ ഞങ്ങൾ അനുനയിപ്പിച്ച് ഇവിടെ കൊണ്ടുവരാം'. എന്നു പറഞ്ഞുകൊണ്ട് അവർ ഉടനെ ബൃഹസ്പതിയുടെ ഭവനത്തിലേക്കു പോയി.

### വ്യാസ ഉവാച

18. തേ ഗത്വാംഗിരസഃ പുത്രം പ്രോചുഃ പ്രാഞ്ജലയഃ സുരാഃ
ജാനീമഃ ശരണം പ്രാപ്താമിന്ദ്രാണീം തവ വേശ്മനി

ദേവഗുരുവിന്റെ അടുത്തു ചെന്ന് കൂപ്പുകൈയോടെ ദേവന്മാർ പറഞ്ഞു. ഞങ്ങൾക്കറിയാം ഇന്ദ്രാണി അങ്ങയുടെ ഗൃഹത്തിൽ ശരണം പ്രാപിച്ചിരിക്കുകയാണെന്ന്.

19. സാ ദേയാ നഹുഷായാദ്യ വാസവോ$f$സൗ കൃതോ യതഃ
വൃണോത്വിയം വരാരോഹാ പതിത്വേ വരവർണ്ണിനീ

ഇപ്പോൾത്തന്നെ അവളെ നഹുഷനു നൽകണം, എന്തെന്നാൽ അവനെ ദേവേന്ദ്രനാക്കിയിരിക്കുകയാണല്ലോ. ഈ സുന്ദരി അവനെ ഭർത്താവായി വരിക്കട്ടെ.

20. ബൃഹസ്പതിഃ സുരാനാഹ തച്ഛ്രുത്വാ ദാരുണം വചഃ
നാഹം ത്യക്ഷ്യേ തു പൗലോമീം സതീം ച ശരണാഗതാം

കഠോരമായ ആ വാക്കുകേട്ട ദേവഗുരു അവരോടുപറഞ്ഞു. എന്നെ അഭയംപ്രാപിച്ച, പതിവ്രതയായ ഇവളെ ഞാൻ ഉപേക്ഷിക്കുകയില്ല.

### ദേവാ ഊചുഃ

21. ഉപായോ$f$ന്യഃ പ്രകർത്തവ്യോ യേന സോ$f$ദ്യ പ്രസീദതി
അന്യഥാ കോപസംയുക്തോ ദുരാരാദ്ധ്യോ ഭവിഷ്യതി

അങ്ങനെ ആണെങ്കിൽ വേറെ ഏതെങ്കിലും വഴികണ്ടു പിടിച്ച് അവനെ സന്തോഷിപ്പിക്കാൻ നോക്കണം. അതല്ലെങ്കിൽ അവൻ കോപിച്ച് അടക്കം കെട്ടവനായിത്തീരും.

### ഗുരുരുവാച

22. തത്ര ഗത്വാ ശചീ ഭൂപം പ്രലോഭ്യ വചസാ ഭൃശം
കരോതു സമയം ബാലാ പതിം ജ്ഞാത്വാ മൃതം ഭജേ

ഇന്ദ്രാണി അവിടെ ചെന്ന് രാജാവിനെ അങ്ങേയറ്റം പ്രലോഭിപ്പിക്കണം. തന്റെ ഭർത്താവ് മരിച്ചെന്ന് അറിയുന്നപക്ഷം അവനെ ഭർത്താവായി സ്വീകരിക്കാമെന്ന് അവൾ പ്രതിജ്ഞചെയ്യട്ടെ.

23. ഇന്ദ്രേ ജീവതി മേ കാന്തേ കഥമന്യം കരോമ്യഹം
അന്വേഷണാർത്ഥം ഗന്തവ്യം മയാ തസ്യ മഹാത്മനഃ

എന്റെ പ്രിയപ്പെട്ട ദേവേന്ദ്രൻ ജീവിച്ചിരിക്കെ ഞാൻ മറ്റൊരുവനെ എങ്ങനെ ഭർത്താവായി വരിക്കും. ആ മഹാത്മാവ് എവിടെയാണെന്ന് ഞാൻ പോയി അന്വേഷിക്കാം.

24. ഇതി സാ സമയം കൃത്വാ വഞ്ചയിത്വാ ച ഭൂപതിം
ഭർത്തുരാനയനേ യത്നം കരോതു മമ വാക്യതഃ

ഇങ്ങനെ പ്രതിജ്ഞചെയ്തിട്ട് അവൾ ആ രാജാവിനെ വഞ്ചിച്ച് ഞാൻ പറയുന്ന പ്രകാരം ഇന്ദ്രനെ കൊണ്ടുവരാനുള്ള ശ്രമം നടത്തട്ടെ.

25. ഇതി സഞ്ചിന്ത്യ തേ സർവ്വേ ബൃഹസ്പതി പുരോഗമാഃ
നഹുഷം സഹിതാ ജഗ്മുരിന്ദ്രപത്ന്യാ ദിവൗകസഃ

ഇങ്ങനെ ആലോചിച്ച് ബൃഹസ്പതി പ്രമുഖരായ ദേവന്മാരും ഇന്ദ്രാണിയും എല്ലാവരുംകുടി നഹുഷന്റെ അടുത്തേക്ക് ചെന്നു.

26. താനാഗതാൻ സമീക്ഷ്യാഹ തദാ കൃത്രിമവാസവഃ
ജഹർഷ ച മുദായുക്തസ്താം വീക്ഷ്യ മുദിതോ*f*ബ്രവീത്

തന്റെ അടുക്കലേക്കു വരുന്ന അവരെ കണ്ട നഹുഷൻ സന്തുഷ്ടനായി. ഇന്ദ്രാണിയെ നോക്കി ചിരിച്ചു കൊണ്ട് സന്തോഷത്തോടെ പറഞ്ഞു:

27. അദ്യാസ്മി വാസവഃ കാന്തേ ഭജ മാം ചാരുലോചനേ
പതിത്വേ സർവലോകസ്യ പൂജ്യോ*f*ഹം വിഹിതഃ സുരൈഃ

*f*പ്രിയേ, ഇപ്പോഴാണ് ഞാൻ ദേവേന്ദ്രനായത്. ഹേ സുമുഖി, എന്നെ സേവിച്ചോളു. ദേവന്മാരെല്ലാം ചേർന്ന് എന്നെ സർവ്വലോകർക്കും സമ്പൂജ്യനാക്കിയിരിക്കുകയാണ്.

28. ഇത്യുക്താ സാ നൃപം പ്രാഹ വേപമാനാ ത്രപായുതാ
വരമിച്ഛാമ്യഹം രാജൻ ത്വത്തഃ പ്രാപ്തം സുരേശ്വര

ഇങ്ങനെ ദേവേന്ദ്രൻ പറഞ്ഞതുകേട്ട ഇന്ദ്രാണി വിറച്ചുകൊണ്ട് ലജ്ജാവിവശയായി പറഞ്ഞു: രാജൻ, അങ്ങയോട് ഒരു വരം ചോദിക്കാൻ ആഗ്രഹിച്ചു കൊണ്ടാണ് ഞാൻ വന്നത്.

29. കിഞ്ചിത് കാലം പ്രതീക്ഷസ്വ യാവത് കുർവേ വിനിർണയം
ഇന്ദ്രോ*f*സ്തീതി ന വാ*f*സ്തീതി സന്ദേഹോ മേ ഹൃദി സ്ഥിതഃ

ദേവേന്ദ്രൻ ജീവിച്ചിരിപ്പുണ്ടോ ഇല്ലയോ എന്ന ഒരു സംശയം എന്റെ മനസ്സിലുണ്ട്. അത് ഉറപ്പാകുന്നതുവരെ കുറച്ചുനാൾ അങ്ങ് കാത്തിരിക്കണം.

30. തതസ്ത്വാം സമുപസ്ഥാസ്യേ കൃത്വാ നിശ്ചയമാത്മനി
താവത് ക്ഷമസ്വ രാജേന്ദ്ര സത്യമേതത് ബ്രവീമി തേ

അത് ഉറപ്പായിക്കഴിഞ്ഞാൽ ഞാൻ അങ്ങയെ പ്രാപിച്ചുകൊള്ളാം. രാജേന്ദ്ര, അതുവരേക്കും അങ്ങ് ക്ഷമിച്ചിരിക്കണം. ഞാൻ സത്യമാണുപറയുന്നത്.

31. ന ഹി വിജ്ഞായതേ ശക്രോ നഷ്ടഃ കിം വാ ക്വ വാ ഗതഃ
ഏവമുക്തഃ സ ഇന്ദ്രാണ്യാ നഹുഷഃ പ്രീതിമാനഭൂത്

ശക്രൻ മരിച്ചുപോയോ അതോ എവിടെയെങ്കിലും പോയതാണോ എന്ന് അറിഞ്ഞുകൂടാ. ഇന്ദ്രാണി ഇങ്ങനെ പറഞ്ഞതുകേട്ട നഹുഷൻ സന്തുഷ്ടനായിത്തീർന്നു.

32. വ്യസർജത് സ താം ദേവീം തഥേത്യുക്ത്വാ മുദാന്വിതഃ
സാ വിസൃഷ്ടാ നൃപേണാശു ഗത്വാ പ്രാഹ സുരാൻ സതീ

സന്തുഷ്ടനായ നഹുഷൻ 'അങ്ങനെയാവട്ടെ' എന്നു പറഞ്ഞ് ദേവിയെ പറഞ്ഞയച്ചു. നഹുഷൻ പറഞ്ഞയച്ചപ്പോൾ അവൾ ദേവന്മാരുടെ അടുക്കലെത്തിയിട്ട് പറഞ്ഞു:

33. ഇന്ദ്രസ്യാഗമനേ യത്നം കുരുതാദ്യ കൃതോദ്യമാഃ
ശ്രുത്വാ തദ്വചനം ദേവാ ഇന്ദ്രാണ്യാ രസവച്ഛുചി

ദേവേന്ദ്രനെ കൊണ്ടുവരാനുള്ള പരിശ്രമം നിങ്ങൾ ഉടനെ ആരംഭിക്കണം. അവളുടെ നിഷ്കളങ്കമായ വാക്കുകേട്ട ദേവന്മാർ

34. മന്ത്രയാമാസുരേകാഗ്രാഃ ശക്രാർത്ഥം നൃപസത്തമ
തേ ഗത്വാ വൈഷ്ണവം ധാമ തുഷ്ടുവുഃ പരമേശ്വരം

ഏകാഗ്രചിത്തരായി ശക്രനെ കൊണ്ടുവരുന്ന കാര്യം ആലോചിച്ചു. അവർ വൈകുണ്ഠത്തിലെത്തി പരമേശ്വരനായ ഭഗവാൻ വിഷ്ണുവിനെ സ്തുതിച്ചു.

35. ആദിദേവം ജഗന്നാഥം ശരണാഗതവത്സലം
ഊചുശ്ചൈനം സമുദ്വിഗ്നാ വാക്യം വാക്യവിശാരദാഃ

ആദിദേവനും ജഗന്നാഥനും ശരണാഗതവത്സലനുമായ അദ്ദേഹത്തെ സ്തുതിക്കുകയും വാക്സാമർത്ഥ്യമുള്ള അവർ അദ്ദേഹത്തോട് ഇങ്ങനെ ഉണർത്തിക്കുകയും ചെയ്തു.

36. ദേവദേവഃ സുരപതിർ ബ്രഹ്മഹത്യാ പ്രപീഡിതഃ
അദൃശ്യഃ സർവഭൂതാനാം ക്വാപി തിഷ്ഠതി വാസവഃ

ദേവദേവനും സുരപതിയുമായ വാസവൻ ബ്രഹ്മഹത്യബാധിച്ച് സർവപ്രാണികൾക്കും അദൃശ്യനായി എവിടെയോ സ്ഥിതിചെയ്യുകയാണ്.

37. ത്വദ്ധിയാ നിഹതേ വിപ്രേ ബ്രഹ്മഹത്യാ വൃതഃ പ്രഭോ
ത്വം ഗതിസ്തസ്യ ഭഗവന്നസ്മാകം ച തഥൈവ ഹി

അങ്ങയുടെ ബുദ്ധിബലത്താൽ വൃത്രൻ വധിക്കപ്പെട്ടപ്പോൾ ഇന്ദ്രനെ ബ്രഹ്മഹത്യ പിടികൂടി. അങ്ങാണ് അദ്ദേഹത്തിന് ആശ്രയം. അതുപോലെ ഞങ്ങൾക്കും.

38. ത്രാഹി നഃ പരമാപന്നാൻ മോക്ഷം തസ്യ വിനിർദ്ദിശ
ദേവാനാം വചനം ശ്രുത്വാ കാതരം വിഷ്ണുരബ്രവീത്

അത്യാപത്തിൽ പെട്ട ഞങ്ങളെ രക്ഷിക്കു. അതുപോലെ ദേവേന്ദ്രനെ എങ്ങനെ മുക്തനാക്കാമെന്നു നിർദ്ദേശിച്ചാലും. ദേവന്മാരുടെ ഭീതി നിറഞ്ഞ വാക്കുകേട്ട് വിഷ്ണു അവരോടു പറഞ്ഞു:

39. യജതാമശ്വമേധേന ശക്രപാപനിവൃത്തയേ
പുണ്യേന ഹയമേധേന പാവിതഃ പാകശാസനഃ

ശക്രന്റെ പാപം പോക്കാൻ നിങ്ങൾ അശ്വമേധയാഗം നടത്തുവിൻ. പുണ്യമായ ആ അശ്വമേധം കൊണ്ട് പാപനിർമ്മുക്തനായ ശക്രൻ,

40. പുനരേഷ്യതി ദേവാനാമിന്ദ്രത്വമകുതോഭയഃ
ഹയ മേധേന സന്തുഷ്ടാ ദേവീ ശ്രീജഗദംബികാ

ദേവന്മാരുടെ അധിപനായ ഇന്ദ്രന്റെ പദം നിർഭയനായി വീണ്ടും പ്രാപിക്കും. ഹയമേധയാഗംകൊണ്ടു സന്തുഷ്ടയാകുന്ന ജഗദംബിക,

41. ബ്രഹ്മഹത്യാദി പാപാനി നാശയിഷ്യത്യസംശയം
യസ്യാഃ സ്മരണമാത്രേണ പാപജാലം വിനശ്യതി

ബ്രഹ്മഹത്യ തുടങ്ങിയ പാപങ്ങൾ നശിപ്പിക്കുമെന്നതിനു സംശയമില്ല. ആ ജഗദംബികയെ സ്മരിക്കുന്നതുകൊണ്ട് മാത്രം സകലപാപങ്ങളും നശിക്കും.

42. കിം പുനർവാജിമേധേന തത്പ്രീത്യർത്ഥം കൃതേന ച
ഇന്ദ്രാണീ കുരുതാന്നിത്യം ഭഗവത്യാഃ പ്രപൂജനം

ആ ദേവിയെ പ്രീതിപ്പെടുത്താൻ ചെയ്യുന്ന അശ്വമേധം കൊണ്ട് സന്തുഷ്ടയാവാതിരിക്കുമോ? ഇന്ദ്രാണിയും മുടങ്ങാതെ നിത്യവും ആ ദേവിയെ നന്നായി പൂജിക്കട്ടെ.

43. ആരാധനം ശിവായാസ്തു സുഖകാരി ഭവിഷ്യതി
നഹുഷോ/പി ജഗന്മാതുർമായയാ മോഹിതഃ കില

ദേവിയുടെ ആരാധനം സർവ്വസുഖങ്ങളും നൽകുന്നതായി ഭവിക്കും. നഹുഷനിപ്പോൾ ജഗന്മാതാവിന്റെ മായയാൽ മോഹിതനായിരിക്കുകയാണ്.

44. വിനാശം സ്വകൃതേനാശു ഗമിഷ്യത്യേനസാ സുരാഃ
പാവിതശ്ചാശ്വമേധേന തുരാഷാഡപി വൈഭവം

ദേവന്മാരേ, അവൻ സ്വകൃതമായ പാപംകൊണ്ടു തന്നെ നാശം പ്രാപിച്ചുകൊള്ളും. അശ്വമേധത്താൽ പരിശുദ്ധനായ ദേവേന്ദ്രനും സ്വപ്രഭാവം,

45. പ്രാപ്സ്യത്യചിരകാലേന സ്വമാസനമനുത്തമം
തേ തു ശ്രുത്വാ ശുഭാം വാണീം വിഷ്ണോരമിതതേജസഃ

അധികം താമസിയാതെ വീണ്ടെടുത്ത് തന്റെ ഉത്തമമായ സിംഹാസനം നേടിക്കൊള്ളും. അതിതേജോമയനായ വിഷ്ണുവിന്റെ ആശാവഹമായ ഭാഷണം കേട്ട അവർ,

46. ജഗ്മുസ്തം ദേശമനിശം യത്രാസ്തേ പാകശാസനഃ
തമാശ്വാസ്യ സുരാഃ ശക്രം ബൃഹസ്പതിപുരോഗമാഃ

ദേവേന്ദ്രനിരിക്കുന്ന സ്ഥലത്തേക്കു ചെന്നു. ബൃഹസ്പതിപ്രമുഖരായ ആ ദേവന്മാർ ശക്രനെ ആശ്വസിപ്പിച്ചിട്ട്,

47. കാരയാമാസുരഖിലം ഹയമേധം മഹാക്രതും
വിഭജ്യ ബ്രഹ്മഹത്യാം തു വൃക്ഷേഷു ച നദീഷു ച

അദ്ദേഹത്തെക്കൊണ്ട് സമഗ്രമായ അശ്വമേധയജ്ഞം ചെയ്യിച്ചു. ബ്രഹ്മഹത്യാപാപത്തെ വിഭജിച്ച് വൃക്ഷങ്ങളിലും നദികളിലും,

48. പർവതേഷു പൃഥിവ്യാം ച സ്ത്രീഷു ചൈവാക്ഷിപദ്വിഭുഃ
താം വിസൃജ്യ ച ഭൂതേഷു വിപാപഃ പാകശാസനഃ

പർവതങ്ങളിലും ഭൂമിയിലും സ്ത്രീകളിലും നിക്ഷേപിച്ചു. അങ്ങനെ ബ്രഹ്മഹത്യാപാപത്തെ ഭൂതങ്ങളിൽ വിഭജിച്ച നിക്ഷേപ്പിച്ച് പാപരഹിതനായിത്തീർന്ന പാകശാസനൻ,

49. വിജ്വരഃ സമഭൂദ്ഭൂയഃ കാലാകാംക്ഷീ സ്ഥിതോ ജലേ
അദൃശ്യഃ സർവഭൂതാനാം പത്മനാളേ വ്യതിഷ്ഠത

സന്താപമറ്റവനായിത്തീർന്നു. വീണ്ടും കാലം പ്രതീക്ഷിച്ചു കൊണ്ട് സർവഭൂതങ്ങൾക്കും അദൃശ്യനായി ജലത്തിലെ പത്മനാളത്തിൽത്തന്നെ സ്ഥിതി ചെയ്തു.

50. ദേവാസ്തു നിർഗതാഃ സ്ഥാനേ കൃത്വാ കാര്യം തദദ്ഭുതം
പൗലോമീ തു ഗുരും പ്രാഹ ദുഃഖിതാ വിരഹാകുലാ

അദ്ഭുതകരമായ ആ കാര്യം നിർവഹിച്ച ശേഷം ദേവന്മാർ സ്വസ്ഥാനത്തേക്കു മടങ്ങി. വിരഹാകുലയും ദുഃഖിതയുമായ പൗലോമി ദേവഗുരുവിനോടു പറഞ്ഞു:

51. കൃതയജ്ഞോ/പി മേ ഭർത്താ കിമദൃശ്യഃ പുരന്ദരഃ
കഥം ദ്രക്ഷ്യേ പ്രിയം സ്വാമിൻ തമുപായം വദസ്വ മേ

അശ്വമേധം നടത്തിയെങ്കിലും എന്റെ ഭർത്താവായ പുരന്ദരൻ എന്തുകൊണ്ട് അദൃശ്യനായിരിക്കുന്നു? സ്വാമിൻ, ഞാൻ എങ്ങനെയാണ് എന്റെ പ്രിയനെ ഒന്നു കാണുക? അതിനുള്ള ഉപായം പറയൂ.

## ബൃഹസ്പതിരുവാച

52. ത്വമാരാധയ പൗലോമി ദേവീം ഭഗവതീം ശിവാം
ദർശയിഷ്യതി തേ നാഥം ദേവീ വിഗതകല്മഷം

ഹേ പൗലോമി, നീ മംഗള സ്വരൂപിണിയായ ഭഗവതിയെ ആരാധിക്കൂ. ആ ദേവി, പാപനിർമുക്തനായ നിന്റെ ഭർത്താവിനെ കാണിച്ചുതരും.

53. ആരാധിതാ ജഗദ്ധാത്രീ നഹുഷം വാരയിഷ്യതി
മോഹയിത്വാ നൃപം സ്ഥാനാത് പാതയിഷ്യതി ചാംബികാ

ജഗദംബികയെ ആരാധിച്ചാൽ ആ ദേവി നഹുഷനെ തടഞ്ഞുകൊള്ളും. എന്നു മാത്രമല്ല ആ രാജാവിനെ മോഹിപ്പിച്ച് സ്വസ്ഥാനത്തു നിന്ന് വീഴ്ത്തിക്കൊള്ളും.

54. ഇത്യുക്താ സാ തദാ തേന പുലോമതനയാ നൃപ
ജഗ്രാഹ മന്ത്രം വിധിവദ്ഗുരോർദേവ്യാഃ സസാധനം

ഇങ്ങനെ ഗുരു പറഞ്ഞതു കേട്ട ഇന്ദ്രാണി ദേവിയെ ആരാധിക്കാനുള്ള മന്ത്രം ദേവ ഗുരുവിൽനിന്ന് വിധിപ്രകാരം ഗ്രഹിച്ചു. പൂജാദ്രവ്യങ്ങളെന്തെല്ലാമെന്നും മനസ്സിലാക്കി.

55. വിദ്യാം പ്രാപ്യ ഗുരോർദേവീ ദേവീം ശ്രീഭുവനേശ്വരീം
സമ്യഗാരാധയാമാസ ബലിപുഷ്പാർച്ചനൈഃ ശുഭൈഃ

ഇങ്ങനെ ദേവിയെ ആരാധിക്കാനുള്ള അറിവ് ഗുരുവിൽനിന്നു നേടിയിട്ട് ശ്രീ ഭുവനേശ്വരീ ദേവിയെ ഉത്തമ ബലിപുഷ്പാർച്ചനാദികൾ കൊണ്ട് നന്നായി ആരാധിച്ചു.

56. ത്യക്താന്യഭോഗ സംഭാരാ താപസീവേഷധാരിണീ
ചകാര പൂജനം ദേവ്യാഃ പ്രിയദർശനലാലസാ

മറ്റ് ഭോഗ സാധനങ്ങളെല്ലാം വേണ്ടെന്നു വച്ചു. താപസീ വേഷം ധരിച്ചു. പ്രിയനെ ദർശിക്കാനുള്ള കൗതുകത്തോടെ ദേവിയെ പൂജിച്ചു.

57. കാലേന കിയതാ തുഷ്ടാ പ്രത്യക്ഷം ദർശനം ദദൗ
സൗമ്യ രൂപധരാ ദേവീ വരദാ ഹംസവാഹിനീ

ഏതാനും കാലം കൊണ്ട് ദേവി അവൾക്കു പ്രത്യക്ഷ ദർശനം നൽകി. സൗമ്യരൂപിണിയും വരപ്രദയും ഹംസവാഹിനിയുമായി,

58. കോടിസൂര്യപ്രതീകാശാ ചന്ദ്രകോടിസുശീതളാ
വിദ്യുത്കോടിസമാനാഭാ ചതുർവേദസമന്വിതാ

കോടി സൂര്യന്മാരെപ്പോലെ പ്രകാശിക്കുന്നവളായി, കോടി ചന്ദ്രന്മാർക്കു തുല്യം സുശീതളയായി, കോടി മിന്നൽ പിണരുകൾക്കൊപ്പം ശോഭയുള്ളവളായി, നാലു വേദങ്ങളോടു കൂടിയവളായി,

59. പാശാങ്കുശാഭയവരാൻദധതീ നിജബാഹുഭിഃ
ആപാദലംബിനീം സ്വച്ഛാം മുക്താമാലാം ച ബിഭ്ര തീ

കൈകളിൽ പാശം, അങ്കുശം, വരം, അഭയം, എന്നിവ ധരിക്കുന്നവളായി, പാദം വരെ നീണ്ടു കിടക്കുന്ന സ്വച്ഛമായ മുത്തുമാല ധരിച്ചവളായി

60. പ്രസന്നസ്മേരവദനാ ലോചനത്രയഭൂഷിതാ
ആബ്രഹ്മകീടജനനീ കരുണാമൃതസാഗരാ

പ്രസന്നവദനയായി, പുഞ്ചിരിക്കുന്നവളായി, ത്രിനേത്രയായി, ബ്രഹ്മാവുമുതൽ കീടംവരെയുള്ള പ്രാണി സമൂഹത്തിന്റെ മാതാവും കരുണാസമുദ്രവുമായി,

61. അനന്തകോടിബ്രഹ്മാണ്ഡനായികാ പരമേശ്വരീ
സൗമ്യാനന്തരസൈര്യുക്ത സ്തനദ്വയവിരാജിതാ

അനന്തകോടി ബ്രഹ്മാണ്ഡങ്ങളുടെ നായികയും പരമേശ്വരിയുമായി, സൗമ്യവും അനന്തവുമായ രസം നിറഞ്ഞ സ്തനദ്വയത്തോടു കൂടിയവളായി,

62. സർവേശ്വരീ ച സർവജ്ഞാ കൂടസ്ഥാക്ഷരരൂപിണീ
താമുവാച പ്രസന്നാ സാ ശക്രപത്നീം കൃതോദ്യമാം

സർവേശ്വരിയും സർവജ്ഞയും അക്ഷരബ്രഹ്മസ്വരൂപിണിയുമായി ദേവി അവൾക്ക് ദർശനം നൽകി. ആ ദേവി പരിശ്രാന്തയായ ശക്രപത്നിയോട് സന്തുഷ്ടയായി പറഞ്ഞു.

63. മേഘഗംഭീരശബ്ദേന മുദമാദദതീ ഭൃശം.

അത്യന്തം സന്തോഷം ഉള്ളവളായി മേഘഗംഭീരമായ ശബ്ദത്തിൽ അവളോടു പറഞ്ഞു.

ദേവ്യുവാച

വരം വരയ സുശ്രോണി വാഞ്ഛിതം ശക്രവല്ലഭേ

ഹേ ശക്രപത്നി, ഹേ സുന്ദരി, ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളൂ.

64. ദദാമ്യദ്യ പ്രസന്നാസ്മി പൂജിതാ സുഭൃശം ത്വയാ
വരദാഹം സമായാതാ ദർശനം സഹജം ന മേ

നീ അത്യന്തം ഭക്തിയോടെ പൂജിക്കുകയാൽ ഞാൻ പ്രസന്നയാണ്. നീ ആഗ്രഹിക്കുന്ന വരം നൽകാം. അതിനുവേണ്ടി വന്നിരിക്കുകയാണു ഞാൻ. എന്റെ ദർശനം സ്വാഭാവികമായും ലഭിക്കുന്നതല്ല.

65. അനേകകോടിജന്മോത്ഥ പുണ്യപുഞ്ജൈർഹി ലഭ്യതേ
ഇത്യുക്താ സാ തദാ ദേവീം താമാഹ പ്രണതാ പുരഃ

അനേകകോടി ജന്മങ്ങളിലെ പുണ്യപരിപാകം കൊണ്ടേ അതു ലഭിക്കൂ. ഇങ്ങനെ ദേവി അരുളിച്ചെയ്തതു കേട്ട ആ ഇന്ദ്രാണി നമസ്കരിച്ച് മുന്നിൽ നിന്നുകൊണ്ട് പറഞ്ഞു.

66. ശക്രപത്നീ ഭഗവതീം പ്രസന്നാം പരമേശ്വരീം
വാഞ്ഛാമി ദർശനം മാതഃ പത്യുഃ പരമദുർലഭം

ആ ശക്രപത്നി പ്രസന്നയായ പരമേശ്വരീ ദേവിയോടു പറഞ്ഞു: അമ്മേ, പരമദുർലഭമായ ഭർത്തൃ ദർശനമാണ് ഞാൻ ആഗ്രഹിക്കുന്നത്.

67. നഹുഷാദ്ഭയനാശം ച സ്വപദപ്രാപണം തഥാ

നഹുഷനിൽ നിന്നുള്ള ഭയം ഇല്ലാതാവണം. സ്വന്തം പദവി ലഭിക്കുകയും വേണം.

ദേവ്യുവാച

ഗച്ഛ ത്വമനയാ ദൂത്യാ സാർദ്ധം ശ്രീ മാനസം സരഃ

നീ ഈ ദൂതിയോടു കൂടി മാനസസരസ്സിലേക്ക് പോകണം.

68. യത്ര മേ മൂർത്തിരചലാ വിശ്വകാമാഭിധാ മതാ
തത്ര പശ്യസി ശക്രം ത്വം ദുഃഖിതം ഭയവിഹ്വലം

വിശ്വകാമാ എന്ന പേരിൽ എന്റെ മൂർത്തിയെ അവിടെ പ്രതിഷ്ഠിച്ചിട്ടുണ്ട്. ദുഃഖിതനും ഭയവിഹ്വലനുമായ ശക്രനെ നിനക്കവിടെ കാണാം.

69. മോഹയിഷ്യാമി രാജാനം കാലേന കിയതാ പുനഃ
സ്വസ്ഥാ ഭവ വിശാലാക്ഷി കരോമി തവ ചേപ്സിതം

ഏതാനും കാലം കൊണ്ട് രാജാവായ നഹുഷനെ ഞാൻ മോഹിപ്പിച്ചു കൊള്ളാം. നീ സ്വസ്ഥയായിരുന്നു കൊള്ളൂ. നിന്റെ ആഗ്രഹം ഞാൻ സാധിക്കുന്നുണ്ട്.

70. ഭ്രംശയിഷ്യാമി ഭൂപാലം മോഹിതം ത്രിദശാസനാത്

രാജാവിനെ ഞാൻ മോഹിപ്പിച്ച് ഇന്ദ്രാസനത്തിൽ നിന്ന് ഭ്രഷ്ടനാക്കിയേക്കാം.

**വ്യാസ ഉവാച**

ദേവീദൂതീ താം ഗൃഹീത്വാ ശക്രപത്നീം ത്വരാന്വിതാ

ആ ശക്രപത്നിയെയും കൂട്ടിക്കൊണ്ട് ദേവിയുടെ ദൂതി വളരെ വേഗം പോയി.

71. പ്രാപയാമാസ സാന്നിദ്ധ്യം സ്വ പത്യുഃ പരമേശ്വരീം
സാ ദൃഷ്ട്വാ തം പതിം ബാലാ സുരേശം ഗുപ്തസംസ്ഥിതം
മുദിതാഭൂദ്വരം വീക്ഷ്യ ബഹുകാലാഭിവാഞ്ഛിതം

ആ പരമേശ്വരിയെ സ്വഭർത്താവിന്റെ സന്നിധിയിൽ എത്തിച്ചു. ഇന്ദ്രാണി ഒളിച്ചു വാഴുന്ന ആ ദേവേശനെ ദർശിച്ചു. ഏറെക്കാലമായി കാണാൻ കൊതിച്ചിരുന്ന അദ്ദേഹത്തെ കണ്ട് സന്തുഷ്ടയായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
അഷ്ടമോƒദ്ധ്യായഃ

# അഥ നവമോƒദ്ധ്യായഃ

## വ്യാസ ഉവാച

1. താം വീക്ഷ്യ വിപുലാപാംഗീം രഹഃ ശോകസമന്വിതാം
ആഖണ്ഡലഃ പ്രിയാം ഭാര്യാം വിസ്മിതശ്ചാബ്രവീത്തദാ

സുമുഖിയായ തന്റെപ്രിയപത്നിയെ ഏകാന്തതയിൽ ദുഃഖനിമഗ്നയായി കണ്ടപ്പോൾ ദേവേന്ദ്രൻ അവളോട് വിസ്മയത്തോടെ ചോദിച്ചു.

2. കഥമത്രാഗതാ കാന്തേ കഥം ജ്ഞാതസ്ത്വയാഹ്യഹം
ദുർജ്ഞേയഃ സർവഭൂതാനാം സംസ്ഥിതോസ്മി ശുഭാനനേ

പ്രിയേ, നീ ഇവിടെ എങ്ങനെ വന്നു? ഞാൻ ഇവിടെ ഉണ്ടെന്ന് എങ്ങനെ അറിഞ്ഞു. ഹേ സുമുഖി, സർവ്വഭൂതങ്ങൾക്കും അജ്ഞാതനായിട്ടാണല്ലോ ഞാനിവിടെ കഴിയുന്നത്?

**ശച്യുവാച**

3. ദേവ ദേവ്യാപ്രസാദേന ജ്ഞാതോസ്യദ്യ ഭവാനിഹ
പുനസ്തസ്യാഃപ്രസാദേന പ്രാപ്താസ്മി ത്വാം ദിവസ്പതേ

ദേവ, ദേവിയുടെ പ്രസാദം കൊണ്ട് അങ്ങ് ഇപ്പോൾ ഇവിടുണ്ടെന്ന് അറിഞ്ഞു പിന്നെ ആ ദേവിയുടെ പ്രസാദം നിമിത്തം എനിക്ക് അങ്ങയുടെ അടുത്തെത്താനും കഴിഞ്ഞു.

4. നഹുഷോ നാമ രാജർഷിഃ സ്ഥാപിതോ ഭവദാസനേ
ത്രിദശൈർമുനിഭിശ്ചൈവ സ മാം ബാധതി നിത്യശഃ

നഹുഷനെന്ന രാജാവിനെയാണ് അങ്ങയുടെ സിംഹാസനത്തിൽ ദേവന്മാരും മുനിമാരും ചേർന്ന് വാഴിച്ചിരിക്കുന്നത്. അവൻ എന്നെ നിത്യവും ഉപദ്രവിക്കുകയാണ്.

5. **പതിം മാം കുരു ചാർവംഗി തുരാസാഹം സുരാധിപം**
**ഏവം വദതി മാം പാപ്മാ കിം കരോമി ബലാർദന**

ഹേ സുന്ദരാംഗി, നീ എന്നെ ഭർത്താവായി സ്വീകരിക്കു. ദേവേശനായ ദേവേന്ദ്രൻ ഞാനാണ്. ആ ദുഷ്ടൻ എന്നോട് ഇങ്ങനെ പറയുന്നു. ശത്രുവീര്യം കെടുത്തുന്നവനേ,ഞാൻ എന്തുചെയ്യട്ടെ.

**ഇന്ദ്ര ഉവാച**

6. **കാലകാംക്ഷീ വരാരോഹേ സംസ്ഥിതോഽസ്മിയദൃച്ഛയാ**
**തഥാ ത്വമപി കല്യാണി സുസ്ഥിരം സ്വമനഃ കുരു**

അവിചാരിതമായിട്ട് എനിക്ക് കാലം പ്രതീക്ഷിച്ച് കഴിയേണ്ടിവന്നിരിക്കുന്നു. അതുകൊണ്ട് ഭദ്രേ നീയും മനസ്സിനെ അടക്കിക്കൊണ്ട് കഴിയൂ.

**വ്യാസ ഉവാച**

7. **ഇത്യുക്താ തേന സാ ദേവി പതിനാതി പ്രശംസിതാ**
**നിഃ ശ്വസന്ത്യാഹ തം ശക്രം വേപമാനാതിദുഃഖിതാ**

കീർത്തിമാനായ തന്റെ ഭർത്താവിങ്ങനെ പറഞ്ഞതുകേട്ട ആ ദേവി നെടുവീർപ്പിട്ട് വിറച്ചുകൊണ്ട് ശക്രനോടു ദുഃഖിതയായി പറഞ്ഞു.

8. **കഥം തിഷ്ഠേ മഹാഭാഗ പാപാത്മാ മാം വശാനുഗാം**
**കരിഷ്യതി മദോന്മത്തോ വരദാനേന ഗർവിതഃ**

ഞാൻ എങ്ങനെ കഴിയും? പാപിയായ അവൻ എന്നെ വശത്താക്കും വരലാഭത്താൽ അവൻ ഗർവിതനും മദോന്മത്തനുമാണ്.

9. **ദേവാശ്ച മുനയഃ സർവേ മാമൂചുസ്തദ്ഭയാകുലാഃ**
**തം ഭജസ്വ വരാരോഹേ ദേവരാജം സ്മരാതുരം**

അവനെ ഭയപ്പെട്ട് ദേവന്മാരും മുനിമാരും എന്നോടു പറയുന്നു, ഹേ,സുന്ദരി കാമാതുരനായ ആദേവരാജാവിനെ ആശ്രയിച്ചോളു എന്ന്

10. **ബൃഹസ്പതിസ്തു ശത്രുഘ്ന ബാഡവോ ബലവർജിതഃ**
**കഥം മാം രക്ഷിതും ശക്തോ ഭവേദ്ദേവാനുഗഃസദാ**

ശത്രുസംഹാരത്തിനു ശക്തിയുളളവനേ, ദേവഗുരുവാണെങ്കിൽ സൈന്യങ്ങളില്ലാത്ത ഒരു ബ്രാഹ്മണ നാണ്. അദ്ദേഹത്തിന് എന്നെ എങ്ങനെ രക്ഷിക്കാൻ കഴിയും?

11. **തസ്മാച്ചി ന്താഽസ്മി മഹതീ നാര്യഹം വശവർത്തിനീ**
**അനാഥാ കിം കരിഷ്യാമി വിപരീതേ വിധൗ വിഭോ**

അതുകൊണ്ട് ഞാൻ വളരെ ചിന്താകുലയായിരിക്കുന്നു. സ്വാതന്ത്ര്യമില്ലാത്ത ഒരു സത്രീയാണല്ലോ ഞാൻ. വിഭോ, വിധി വിപരീതമായിരിക്കെ അനാഥയായ ഈ ഞാൻ എന്തുചെയ്യും?

12. **നാര്യസ്മ്യഹം ന കുലടാ ത്വച്ചിത്താഽതി പതിവ്രതാ**
**നാസ്തിമേ ശരണം തത്ര യോ മാം രക്ഷതി ദുഃഖിതാം**

അങ്ങയെപ്പറ്റിമാത്രം ഓർത്തുകൊണ്ടിരിക്കുന്ന പതിവ്രതയായ സ്ത്രീയാണു ഞാൻ കുലടയല്ല. എനിക്ക് ആശ്രയിക്കാനോ ദുഃഖിതയായ എന്നെ രക്ഷിക്കാനോ ആരുമില്ല അവിടെ.

### ഇന്ദ്ര ഉവാച

13. ഉപായം പ്രബ്രവീമ്യദ്യ തം കുരുഷ്വ വരാനനേ
ശീലം തേ ദുഃഖിതേ കാലേ പരിത്രാതം ഭവിഷ്യതി

ഹേ സുമുഖി, ഞാനിപ്പോൾ അതിനൊരു മാർഗ്ഗം പറയാം.നീ അതുപോലെ ചെയ്യണം.ദുഃഖിക്കുന്ന അവസരത്തിൽ നിന്റെ ശീലമാണ് നിന്നെ രക്ഷിക്കാനുതകുന്നത്.

14. പരേണ രക്ഷിതാ നാരീ ന ഭവേച്ച പതിവ്രതാ
ഉപായൈഃ കോടിഭിഃ കാമം ഭിന്നചിത്താ/തിചഞ്ചലാ

അന്യർ രക്ഷിക്കുന്ന നാരി പതിവ്രതയായിരിക്കുകയില്ല. കോടിക്കണക്കിന് ഉപായങ്ങൾ ഉണ്ടായാൽ പോലും അവൾ മനസ്സിളകിയവളും ഉറപ്പില്ലാത്തവളുമായിരിക്കും.

15. ശീലമേവ ഹി നാരീണാം സദാ രക്ഷതി പാപതഃ
തസ്മാത്ത്വം ശീലമാസ്ഥായ സ്ഥിരാ ഭവ ശുചിസ്മിതേ

പാപത്തിൽ നിന്ന് സ്ത്രീയെ രക്ഷിക്കുന്നത് അവളുടെ ശീലമാണ്. അതുകൊണ്ട് നീ സത്സ്വഭാവം സ്വീകരിച്ച് ഉറച്ചുനില്ക്കുക.

16. യദാ ത്വാം നഹുഷോ രാജാ ബലാദാകർഷയേത് ഖലഃ
തദാ ത്വം സമയം കൃത്വാ ഗുപ്തം വഞ്ചയ ഭൂപതിം

എപ്പോഴാണോ ആ നഹുഷമഹാരാജാവ് നിന്നെ ബലമായി പിടിച്ചു കൊണ്ടു പോകുന്നത് അപ്പോൾ നീ രഹസ്യമായി വാക്കുകൊടുത്തിട്ട് ആ രാജാവിനെ വഞ്ചിക്കണം.

17. ഏകാന്തേ തത്സമീപേ ത്വം ഗത്വാ വദ മദാലസേ
ഋഷിയാനേന ദിവ്യേന മാമുപൈഹി ജഗത്പതേ

മദാലസേ, നീ ഏകാന്തത്തിൽ അവന്റെ അടുത്തുചെന്ന് പറയണം ഹേ ജഗത്പതേ ദിവ്യമായ ഋഷിവാഹനത്തിൽ വന്ന് എന്നെ പ്രാപിക്കു എന്ന്

18. ഏവം തവ വശേ പ്രീതാ ഭവിഷ്യാമീതി മേ വ്രതം
ഇതി തം വദ സുശ്രോണി തദാ തു പരിമോഹിതഃ

ഇങ്ങനെ സന്തോഷത്തോടെ അങ്ങേയ്ക്കു വിധേയമാകണമെന്നാണ് എന്റെ വ്രതം എന്ന് അവനോടു പറയണം. അപ്പോൾ പൂർണ്ണമായി മോഹിതനും

19. കാമാന്ധഃ സ മുനീൻ യാനേ യോജയിഷ്യതി പാർത്ഥിവഃ
അവശ്യം താപസോ ഭൂപം ശാപദഗ്ധം കരിഷ്യതി

കാമാന്ധനുമായ ആ രാജാവ് മുനിമാരെക്കൊണ്ട് വാഹനം ചുമപ്പിക്കും. ആ താപസന്മാരിൽ ഒരുവൻ രാജാവിനെ ശാപാഗ്നിയിൽ ദഹിപ്പിച്ചുകൊള്ളും.

20. സാഹായ്യം ജഗദംബാ തേ കരിഷ്യതി ന സംശയഃ
ജഗദംബാപദസ്മർത്തുഃ സങ്കടം ന കദാചന

അതിനുവേണ്ട സഹായം ജഗദംബ ചെയ്തുകൊള്ളുമെന്നതിനു സംശയമില്ല. ജഗദംബയുടെ പദം സ്മരിക്കുന്നവർക്ക് ഒരിക്കലും സങ്കടമുണ്ടാവില്ല.

21. യദി ജായേത തച്ചാപി ജ്ഞേയം തത്സ്വാസ്ഥ്യയേ കില
തസ്മാത്സർവപ്രയത്നേന മണിദ്വീപാധിവാസിനീം

ഉണ്ടായാൽത്തന്നെ അത് നന്മയ്ക്കായിരിക്കുമെന്ന് അറിഞ്ഞുകൊള്ളണം. അതുകൊണ്ട് ഏതു വിധത്തിലും മണിദ്വീപ നിവാസിനിയായ,

22. ഭജ ത്വം ഭുവനേശാനീം ഗുരുവാക്യാനുസാരതഃ

ഭുവനേശ്വരിയെ ഗുരുപദേശമനുസരിച്ച് ഭജിച്ച്കൊള്ളൂ.

**വ്യാസ ഉവാച**

ഇത്യാഖ്യാതാ ശചീ തേന ജഗാമ നഹുഷം പ്രതി

ഇങ്ങനെ അദ്ദേഹം പറഞ്ഞതുകേട്ട ശചി നഹൂഷന്റെ അടുത്തേക്കു പോയി.

23. തഥേത്യുക്ത്വാƒതിവിശ്വസ്താ ഭാവികാര്യേ കൃതോദ്യമാ
നഹുഷസ്താം സമാലോക്യ മുദിതോ വാക്യമബ്രവീത്

അങ്ങനെയാവട്ടെ എന്നു പറഞ്ഞുകൊണ്ട് അത്യന്തം വിശ്വസ്തയായി ഭാവികാര്യങ്ങളിൽ ഉത്സാഹിക്കുന്നവളായിട്ടാണ് പോയത്. നഹുഷൻ അവളെ കണ്ട് സന്തോഷത്തോടെ പറഞ്ഞു.

24. സ്വാഗതം സത്യവചനൈസ്ത്വദധീനോƒസ്മി കാമിനി
ദാസോƒഹം തവസത്യേന പാലിതം വചനം ത്വയാ

സത്യവചനങ്ങളാൽ നിനക്കുസ്വാഗതം. ഹേ കാമിനി, ഞാൻ നിനക്ക് അധീനനാണ്. സത്യമായും ഞാൻ നിന്റെ ദാസനാണ്. നീ വാക്കു പാലിച്ചു.

25. യദാഗതാ സമീപേ മേ തുഷ്ടോƒസ്മി മിതഭാഷിണി
ന ച വ്രീഡാ ത്വയാ കാര്യാ ഭക്തം മാം ഭജ സുസ്മിതേ

ഹേ മിതഭാഷിണി, നീ എന്റെ അരികിൽ വന്നപ്പോൾത്തന്നെ എനിക്കു സന്തോഷമായി. ഇനി നീ ലജ്ജിക്കേണ്ട കാര്യമില്ല. നിന്റെ ഭക്തനായ എന്നെ ആശ്രയിച്ചുകൊള്ളൂ.

26. കാര്യം വദ വിശാലാക്ഷി കരിഷ്യാമി തവ പ്രിയം

നിനക്ക് പ്രിയമായിട്ടുള്ളത് എന്തെന്നു പറയൂ അതു ഞാൻ സാധിച്ചുതരാം.

**ശച്യുവാച**

സർവം കൃതം ത്വയാ കാര്യം മമ കൃത്രിമവാസവ

ഹേ കൃത്രിമവാസവ, എനിക്കുവേണ്ടതെല്ലാം അങ്ങുചെയ്തിട്ടുണ്ട്

27. മനോരഥോƒസ്തി മേ ദേവ ശൃണു ചിത്തേƒധുനാ വിഭോ
വാഞ്ഛിതം കുരു കല്യാണ ത്വദ്വശാƒഹമതഃ പരം.

എങ്കിലും വിഭോ, എന്റെ മനസ്സിൽ ഇപ്പോൾ ഒരാഗ്രഹമുണ്ട്. അത് അങ്ങ് സാധിക്കണം. അതിനുശേഷം ഞാൻ അങ്ങേയ്ക്കു വിധേയയായിക്കൊള്ളാം.

28. ബ്രവീമി മാനസോത്സാഹം ത്വം തം കർത്തുമിഹാർഹസി
കാര്യം ത്വം ബ്രൂഹി ചന്ദ്രാസ്യേ കരോമി തവ വാഞ്ഛിതം

ഞാൻ പറയട്ടെ എന്റെ മനസ്സിന് ഉത്സാഹമുണ്ടാവാൻവേണ്ടി അങ്ങ് അതു ചെയ്യണം. ഹേ ചന്ദ്രമുഖി,പറയൂ അത് എന്താണെന്ന്.ഞാൻ അതു നിറവേറ്റാം.

29. അലഭ്യമപി ദാസ്യാമി തുഭ്യം സുഭ്രു വദസ്വ മാം

അലഭ്യമാണെങ്കിൽ പോലും, ഹേസുന്ദരീ ഞാൻ അതുനൽകും പറയൂ എന്താണെന്ന്.

**ശച്യുവാച**

**കഥം ബ്രവീമി രാജേന്ദ്ര പ്രത്യയോ നാസ്തി മേ തവ**

രാജാവേ, ഞാൻ എങ്ങനെ പറയും? എനിക്ക് അങ്ങയിൽ വിശ്വാസമില്ല.

**30. ശപഥം കുരു രാജേന്ദ്ര യത്കരോമി പ്രിയം തവ**
**രാജാനഃ സത്യവചസോ ദുർലഭാ ഏവ ഭൂതലേ**

രാജാവേ, ഞാൻ അങ്ങേയക്ക് പ്രിയം ചെയ്യുന്നതിനുവേണ്ടി അങ്ങ് ശപഥം ചെയ്യണം ലോകത്ത് സത്യംപറയുന്ന രാജാക്കന്മാർ വളരെ ദുർലഭമാണല്ലോ.

**31. പശ്ചാത്ബ്രവീമ്യഹം രാജൻ ജ്ഞാത്വാ സത്യേനയന്ത്രിതം**
**കൃതേ ചേദ്വാഞ്ഛിതേ ഭൂപ സദാ തേ വശവർത്തിനീ**

രാജാവേ, ആങ്ങ് ചെയ്തു എന്ന് എനിക്ക് ബോധ്യം വന്നതിനുശേഷം ഞാൻ പറയാം. ആഗ്രഹം സാധിച്ചു കഴിഞ്ഞാൽ പിന്നെ ഞാൻ എപ്പോഴും അങ്ങേയ്ക്ക് വശവർത്തിനിയായിരിക്കും.

**32. ഭവിഷ്യാമി തുരാഷാട് വൈ സത്യമേതദ്വചോ മമ**

ഹേ ദേവേന്ദ്ര, എന്റെ വാക്ക് സത്യമാണ്.

**നഹുഷ ഉവാച**

**അവശ്യമേവ കർത്തവ്യം വചനം തവ സുന്ദരീ**

ഹേ സുന്ദരീ, നിന്റെ വാക്ക് തീർച്ചയായും ഞാൻ അനുസരിക്കുന്നുണ്ട്.

**33. ശപാമി, സുകൃതേനാഹം യജ്ഞദാനകൃതേന വൈ**

ഞാൻ ചെയ്ത ദാനങ്ങൾ, യജ്ഞങ്ങൾ തുടങ്ങിയവയുടെ സുകൃതം കൊണ്ട് ശപഥം ചെയ്തിരിക്കുന്നു. നിന്റെ ആഗ്രഹം നിറവേറ്റാമെന്ന്.

**ശച്യുവാച**

**ഇന്ദ്രസ്യ ഹരയോ വാഹാ ഗജശ്ചൈവ രഥസ്തഥാ**

ഇന്ദ്രന് വാഹനമായി കുതിരകളും ഐരാവതവും രഥവും ഉണ്ട്.

**34. ഗരുഡോ വാസുദേവസ്യ യമസ്യ മഹിഷസ്തഥാ**
**വൃഷഭഃ ശങ്കരസ്യാപി ബ്രഹ്മണോ വരടാപതിഃ**

വാസുദേവന് ഗരുഡനും യമന് മഹിഷവും ശങ്കരന് വൃഷവും ബ്രഹ്മാവിന് ഹംസവും

**35. മയൂരഃ കാർത്തികേയസ്യ ഗജാസ്യസ്യ തു മൂഷകഃ**
**ഇച്ഛാമ്യഹമപൂർവ്വം വൈ വാഹനം തേ സുരാധിപ**

കാർത്തികേയന് മയിലും ഗണപതിക്ക് മൂഷികനുമാണല്ലോ വാഹനം. ഹേ ദേവേശ, അങ്ങേയ്ക്കും അതുപോലെ അപൂർവ്വമായ ഒരു വാഹനം വേണം. അതാണ് എന്റെ ആഗ്രഹം.

**36. യന്ന വിഷ്ണോർ ന രുദ്രസ്യ നാ/സുരാണാം ന രാക്ഷസാം**
**വഹന്തു ത്വാം മഹാരാജ മുനയഃ സംശിതവ്രതാഃ**

മഹാരാജാവേ, വിഷ്ണുവിനും രുദ്രനും അസുരൻമാർക്കും രാക്ഷസൻമാർക്കും ഇല്ലാത്തവണ്ണം വ്രതനിഷ്ഠരായ മഹർഷിമാരാകട്ടെ, അങ്ങയുടെ വാഹനം പേറുന്നവർ.

**37. സർവേ ശിബികയാ രാജന്നേതദ്ധി മമ വാഞ്ഛിതം**
**സർവദേവാധികം ത്വാം വൈ ജാനാമി വസുധാധിപ**

രാജാവേ, അവരെല്ലാവരും കൂടി അങ്ങയെ മഞ്ചലിലേറ്റിക്കൊണ്ടുവരണമെന്നാണ് എന്റെ ആഗ്രഹം. രാജൻ, സകലദേവന്മാരേക്കാൾ മീതെയാണ് അങ്ങയുടെ സ്ഥാനമെന്നും ഞാൻ വിചാരിക്കുന്നു.

38. **തേന തേ തേജസോ വൃദ്ധിം വാഞ്ഛാമ്യഹമതന്ദ്രിതാ**

അതുമൂലം അങ്ങുടെ തേജസ്സ് പുഷ്ടിപ്പെടണമെന്നാണ് എന്റെ അതിയായ ആഗ്രഹം.

**വ്യാസ ഉവാച**

**തസ്യാസ്തദ്വചനം ശ്രുത്വാ പ്രഹസ്യ ജ്ഞാനദുർബലഃ**

അവളുടെ ആ വാക്കുകേട്ടിട്ട് ആ ബുദ്ധികെട്ടവൻ ചിരിച്ചിട്ട്,

39. **മോഹിതസ്തു മഹാദേവ്യാ കൃതം മോഹേന തത്ക്ഷണം**
**ഉവാച വചനം ഭൂപഃ സംസ്തുവൻ വാസവപ്രിയാം**

അപ്പോൾത്തന്നെ മഹാദേവീകൃതമായ മോഹത്തിനു വിധേയനായിത്തീർന്നു. സ്തുതിച്ചുകൊണ്ട് ആ രാജാവ് ഇന്ദ്രപത്നിയോടു പറഞ്ഞു.

**നഹുഷ ഉവാച**

40. **സത്യമുക്തം ത്വയാ തന്വി വാഹനം രുചിരം മമ**
**കരിഷ്യാമി സുകേശാന്തേ വചനം തവ സർവഥാ**

ഹേ സുന്ദരീ, നീ സത്യമാണു പറഞ്ഞത്. നീ നിർദ്ദേശിച്ച വാഹനം എനിക്കു നന്നേ രുചിച്ചു. ഹേ കാർവേണി, നീ പറഞ്ഞതുപോലെ തന്നെ തീർച്ചയായും ചെയ്യാം.

41. **ന ഹ്യല്പവീര്യോ ഭവതി യോ വാഹാൻ കുരുതേ മുനീൻ**
**അഹമാരുഹ്യ യാനേന ത്വാമേഷ്യാമി ശുചിസ്മിതേ**

മുനിമാരെ വാഹനമാക്കുന്നവൻ വീര്യം കെട്ടവനായിരിക്കുകയില്ലല്ലോ. ഹേ സുന്ദരീ, അവർ വഹിക്കുന്ന വാഹനമേറി ഞാൻ നിന്റെ അടുത്തുവരാം.

42. **സപ്തർഷയോ മാം വക്ഷ്യന്തി സർവേ ദേവർഷയസ്തഥാ**
**സമർത്ഥം ത്രിഷുലോകേഷു ജ്ഞാത്വാമാം തപസാഽധികം**

സ്പ്തർഷിമാരും അതുപോലെ ദേവർഷിമാരും എല്ലാം പറയുന്നുണ്ട്, അത്യധികമായ തപസ്സുകൊണ്ട് ഞാൻ മുപ്പാരിമുള്ളവരിൽ വച്ച് മിടുക്കനാണെന്ന്.

**വ്യാസ ഉവാച**

43. **ഇത്യുക്ത്വാ താം സുസന്തുഷ്ടോ വിസസർജ്ജ ഹരിപ്രിയാം**
**മുനീനാഹൂയ സർവാസ്താനിത്യുവാച സ്മരാന്വിതഃ**

സന്തുഷ്ടനായ അവൻ ഇങ്ങനെ പറഞ്ഞു കൊണ്ട് ഇന്ദ്രപത്നിയെ പറഞ്ഞയച്ചു. സ്മരപീഡിതനായ അവൻ പിന്നെ മഹർഷിമാരെയെല്ലാം വിളിച്ച് ഇങ്ങനെ പറഞ്ഞു.

**നഹുഷ ഉവാച**

44. **അഹമിന്ദ്രോഽദ്യ ഭോഃ വിപ്രാഃ സർവശക്തി സമന്വിതഃ**
**കാര്യമത്ര പ്രകുർവന്തു ഭവന്തോ വിഗതസ്മയാഃ**

ഹേ മുനിമാരെ, ഞാനിപ്പോൾ സർവശക്തികളുമുള്ള ദേവേന്ദ്രനാണ്. നിങ്ങൾ തീരെ അഹങ്കാരമില്ലാതെ എന്റെ കാര്യം നിറവേററിത്തരണം.

45. **ഇന്ദ്രാസനം മയാ പ്രാപ്തം നേന്ദ്രാണീ മാമുപൈതി ച**
**ആകാരിതാ ച മാം ബ്രൂതേ പ്രേമപൂർവമിദം വചഃ**

ഞാൻ ഇന്ദ്രാസനം നേടിക്കഴിഞ്ഞു. എന്നാൽ ഇന്ദ്രാണി ഇനിയും എനിക്കു പ്രാപ്യയായിട്ടില്ല. ഞാൻ വിളിച്ചപ്പോൾ അവൾ പ്രേമപൂർവം എന്നോട് ഇങ്ങനെ പറഞ്ഞു:

46. മുനിയാനേന ദേവേന്ദ്ര മാമുപൈഹി സുരാധിപ
ദേവദേവ മഹാരാജ മത്പ്രിയം കുരു മാനദ

ഹേ ദേവേന്ദ്ര, മുനിമാർ വഹിക്കുന്ന വാഹനത്തിലേറി എന്നെ സമീപിച്ചാലും. ശത്രുക്കളെ വിറപ്പിക്കുന്നവനേ, ദേവദേവ, എന്റെ ആഗ്രഹം സാധിച്ചാലും.

47. ഏതത്കാര്യം മുനിശ്രേഷ്ഠാ മമാത്യന്തം ദുരാസദം
ഭവദ്ഭിസ്തു പ്രകർത്തവ്യം സർവഥൈവ ദയാലുഭിഃ

ഹേ മുനീന്ദ്രന്മാരേ, എനിക്ക് അത്യധികം പ്രയാസമുള്ള ഒരു കാര്യമാണിത്. ദയാലുക്കളായ നിങ്ങൾക്കിത് എങ്ങനെയും സാധിച്ചു തരാവുന്നതേയുള്ളൂ.

48. മനോ ദഹതി മേ കാമഃ ശക്രപത്ന്യാം പ്രവർത്തിതം
ഭവന്തഃ ശരണം മേƒദ്യ കുരുധ്വം കാര്യമദ്ഭുതം

ശക്രപത്നിയിലൂന്നിയ എന്റെ മനസ്സിനെ കാമൻ ചുടുന്നു. നിങ്ങളാണ് എനിക്ക് ഇപ്പോൾ ആശ്രയം. അദ്ഭുതകരമായ ഇക്കാര്യം നിങ്ങൾ നിറവേററിത്തരണം.

49. അഗസ്തിപ്രമുഖാസ്തസ്യ ശ്രുത്വാ വാക്യമസത്കരം
അംഗീചക്രുശ്ച ഭാവിത്വാത് കൃപയാ പരമർഷയഃ

അവന്റെ അസജ്ജനോചിതമായ ഈ വാക്കുകേട്ട് അഗസ്ത്യപ്രമുഖരായ മഹർഷിമാർ ഭവിക്കാൻ പോകുന്നതിനെ മുൻകൂട്ടി കണ്ടുകൊണ്ട് കൃപാലുക്കളായി അത് സമ്മതിച്ചു.

50. അംഗീകൃതേƒഥ തദ്വാക്യേ മുനിഭിസ്തത്വദർശിഭിഃ
മുദം പ്രാപ നൃപഃ കാമം പൗലോമീകൃത മാനസഃ

തത്ത്വദർശികളായ മുനീശ്വരന്മാർ ഇന്ദ്രന്റെ അപേക്ഷ സ്വീകരിച്ചുകഴിഞ്ഞപ്പോൾ ശചീചിത്തനായിരുന്ന ആ രാജാവിന് അത്യധികം സന്തോഷമായി.

51. ആരൂഹ്യ ശിബികാം രമ്യാം സംസ്ഥിതസ്ത്വരയാന്വിതഃ
വാഹാൻ കൃത്വാ മുനീൻ ദിവ്യാൻ സർപ സർപ്പേതിചാബ്രവീത്

തിടുക്കത്തിൽ മനോഹരമായ ഒരു മഞ്ചലിൽ കയറി ഇരുന്നു. ദിവ്യന്മാരായ മഹർഷിമാരെ വാഹകന്മാരാക്കിക്കൊണ്ട് 'സർപ' 'സർപ', (നടക്കു, നടക്കു) എന്നിങ്ങനെ പറഞ്ഞു.

52. കാമാർത്തഃസോƒസ്പൃശൻ മൂഢഃ പാദേന മൂനിമസ്തകം
അഗസ്തിം താപസശ്രേഷ്ഠം ലോപാമുദ്രാപതിം തദാ

ആ ബുദ്ധികെട്ടവൻ കാമാർത്തനായി, താപസശ്രേഷ്ഠനും ലോപാമുദ്രയുടെ ഭർത്താവുമായ അഗസ്ത്യമഹർഷിയുടെ ശിരസ്സിൽ കാലു കൊണ്ട് സ്പർശിച്ചു.

53. വാതാപിഭക്ഷ്യകർത്താരം സമുദ്രസ്യാപി ശോഷകം
കശയാ താഡയാമാസ പഞ്ചബാണശരാഹതഃ

വാതാപിയെ വിഴുങ്ങിയവനും കടൽ കുടിച്ചു വറ്റിച്ചവനുമായ അദ്ദേഹത്തെ പഞ്ചബാണപീഡിതനായ അവൻ ചാട്ടകൊണ്ട് അടിച്ചു.

54. ഇന്ദ്രാണീഹൃതചിത്തോƒസൗ സർപേതി പ്രബ്രുവൻ മുനിം
തം ശശാപ മുനിഃ ക്രുദ്ധഃ കശാഘാതമനുസ്മരൻ

ഇന്ദ്രാണിയെത്തന്നെ ഓർത്തുകൊണ്ടിരിന്ന അവൻ മുനിയോട് നടക്ക് (സർപ) എന്നു പറഞ്ഞു കൊണ്ടിരുന്നു. ചാട്ടവാറുകൊണ്ടുള്ള അടിയോർത്ത് ക്രുദ്ധനായി മുനി അവനെ ശപിച്ചു.

55. സർപ്പോ ഭവ ദുരാചാര വനേ ഘോരവപുർമഹാൻ
ബഹുവർഷസഹസ്രാണി യത്ര ക്ലേശോ മഹാൻ ഭവേത്

മര്യാദകെട്ടവനേ, നീ വനത്തിൽ ഘോരരൂപിയായ ഒരു സർപ്പമായിത്തീരട്ടെ. അവിടെ കിടന്ന് അനേകായിരം വർഷം വലിയ ക്ലേശം അനുഭവിക്കാൻ ഇടവരട്ടെ.

56. വിചരിഷ്യതി വീര്യേണ പുനഃ സ്വർഗ്ഗമവാപ്സ്യസി
ദൃഷ്ട്വാ യുധിഷ്ഠിരം നാമ തവ മോക്ഷോ ഭവിഷ്യതി

സ്വവീര്യത്തോടെ അവിടെ കഴിഞ്ഞിട്ട് പിന്നെ സ്വർഗ്ഗം ലഭിക്കും. അവിടെ വച്ച് യുധിഷ്ഠിരനെ കണ്ട് നിനക്ക് ശാപമോക്ഷം ലഭിക്കും

57. പ്രശ്നാനാമുത്തരം ശ്രുത്വാ ധർമ്മപുത്രമുഖാത്തതഃ

നീ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ധർമ്മപുത്രർ പറയുന്ന ഉത്തരം കേട്ടിട്ട്

## വ്യാസഉവാച

ഏവം ശപ്തഃ സ രാജർഷിഃ സ്തുത്വാ തം മുനിസത്തമം

ഇങ്ങനെ ശപിക്കപ്പെട്ട രാജശ്രേഷ്ഠൻ ആമുനിസത്തമനെ സ്തുതിച്ചിട്ട്

58. സ്വർഗ്ഗാത്പപാത സഹസാ സർപ്പരൂപധരോ ƒഭവത്
ബൃഹസ്പതിസ്തതോഗത്വാ തരസാ മാനസം പ്രതി

സ്വർഗ്ഗത്തുനിന്ന് ഉടൻതന്നെ നിലംപതിച്ച് ഒരു സർപ്പമായിത്തീർന്നു. ദേവഗുരു അപ്പോൾത്തന്നെ മാനസസരസ്സിലേക്കും പോയി.

59. ഇന്ദ്രായ സർവവൃത്താന്തം കഥയാമാസ വിസ്തരാത്
തച്ഛ്രുത്വാ മഘവാ രാജ്ഞഃ സ്വർഗാത്പ്രച്യവനാദികം

ദേവേന്ദ്രനോട് സർവവൃത്താന്തങ്ങളും വിസ്തരിച്ചു പറഞ്ഞു .ദേവരാജാവായിത്തീർന്ന നഹുഷൻ സ്വർഗ്ഗത്തുനിന്നു വീണതും മറ്റുമായ കഥകേട്ട ദേവേന്ദ്രന്

60. മുദിതോƒഭൂന്മഹാരാജ സ്ഥിതസ്തത്രൈവ വാസവഃ
ദേവാശ്ച മുനയോ ദൃഷ്ട്വാ നഹൂഷം പതിതം ഭുവി.

സന്തുഷ്ടനായി അവിടെത്തന്നെ നിന്നു. നഹുഷൻ ഭൂമിയിൽ പതിച്ചതു കണ്ടിട്ട് ദേവന്മാരും മഹർഷിമാരും,

61. ജഗ്മുഃ സർവേƒപി തത്രൈവ യത്രേന്ദ്രഃ സരസി സ്ഥിതഃ
തമാശ്വാസ്യ സുരാഃ സർവേ മുനിഭിഃ സഹിതാസ്തദാ

എല്ലാം ദേവേന്ദ്രൻ സ്ഥിതിചെയ്യുന്ന മാനസസരസ്സിലേക്കുചെന്നു. ദേവന്മാരും മുനിമാരുമെല്ലാം ചേർന്ന് ദേവേന്ദ്രനെ അശ്വസിപ്പിച്ചു.

62. സ്വർഗ്ഗേ സമാനയാമാസുർമാനപൂർവ്വം ശചീപതിം
സമാഗതം തതഃ ശക്രം സർവേ തേ മുനയഃ സുരാഃ

ബഹുമാനപൂർവ്വം ആ ശചീപതിയെ സ്വർഗ്ഗത്തേക്ക് കൂട്ടിക്കൊണ്ടു വന്നു. സ്വർഗ്ഗത്ത് എത്തിച്ചേർന്ന ദേവേന്ദ്രനെ ആ ദേവന്മാരും മുനിമാരുമെല്ലാവരും ചേർന്ന്,

63. സ്ഥാപയിത്വാസനേ പശ്ചാദഭിഷേകം ദധുഃ ശിവം
ഇന്ദ്രോƒപി സ്വാസനം പ്രാപ്യ ശച്യാ സഹ സുരാലയേ

സിംഹാസനത്തിൽ അവരോധിച്ചശേഷം മംഗളാഭിഷേകം ചെയ്തു. ഇന്ദ്രനാകട്ടെ സിംഹാസനം ലഭിച്ചതിനുശേഷം ശചിയോടുകൂടി

**64. ചിക്രീഡ നന്ദനേ രമ്യേ കാനനേ പ്രേമയുക്തയാ**

സ്വർഗ്ഗത്തിലെ രമ്യമായ നന്ദനവനത്തിൽ സപ്രേമം വിഹരിച്ചു.

**വ്യാസ ഉവാച**

**ഏവമിന്ദ്രേണ സമ്പ്രാപ്തം ദുഃഖം പരമദാരുണം**

ഇങ്ങനെ അത്യന്തം ദാരുണമായ ദുഃഖം ദേവേന്ദ്രനും അനുഭവിക്കേണ്ടതായി വന്നു.

**65. ഹത്വാ$f$സുരം കാമരൂപം വിശ്വരൂപം മഹാമുനിം**
**പുനർദേവ്യാഃ പ്രസാദേന സ്വസ്ഥാനം പ്രാപ്തവാൻ നൃപ**

മഹാമുനിയും കാമരൂപനും അസുരനുമായിരുന്ന വിശ്വരൂപനെ കൊന്നിട്ട്, ദേവീപ്രസാദത്താൽ ദേവേന്ദ്രൻ വീണ്ടും സ്വസ്ഥാനം നേടിയെടുത്തു.

**66. ഏതത്തേ സർവമാഖ്യാതം വൃത്രാസുരവധാശ്രയം**
**യത്പൃഷ്ടോ$f$ഹം ത്വയാ രാജൻ കഥാനകമനുത്തമം**

രാജാവേ, എന്നോട് അങ്ങ് ചോദിച്ചതും വൃത്രാസുരന്റെ വധത്തെ സംബന്ധിച്ചതുമായ ഉത്തമകഥ ഞാൻ അങ്ങയോടു പറഞ്ഞു കഴിഞ്ഞു.

**67. യാദൃശം കുരുതേ കർമ്മ താദൃശം ഫലമാപ്തനുയാത്**
**അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം**

ഏതു തരത്തിലുള്ള കർമ്മമാണോ ചെയ്യുന്നത് അതിന് തക്കഫലവും ലഭിക്കും. ചെയ്തകർമ്മത്തിന്റെ ഫലം ശുഭമായാലും അശുഭമായാലും അനുഭവിച്ചേതീരൂ.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
നവമോ$f$ദ്ധ്യായഃ

## അഥ ദശമോ$f$ദ്ധ്യായഃ

**ജനമേജയ ഉവാച**

**1. കഥിതം ചരിതം ബ്രഹ്മൻ ശക്രസ്യാദ്ഭുതകർമ്മണഃ**
**സ്ഥാനഭ്രംശസ്തഥാ ദുഃഖപ്രാപ്തിരുക്താ വിശേഷതഃ**

ഹേ ബ്രഹ്മജ്ഞാ, അദ്ഭുതകർമ്മാവായ ശക്രന്റെ സ്ഥാനഭ്രംശത്തിന്റെയും അതുപോലെ അദ്ദേഹത്തിനുണ്ടായ ദുഃഖത്തിന്റെയും കഥ വിശേഷിച്ചും പറഞ്ഞു കഴിഞ്ഞു.

**2. യത്ര ദേവാധിദേവ്യാശ്ച മഹിമാ$f$തീവ വർണ്ണിതഃ**
**സന്ദേഹോ$f$ത്ര മമാപ്യസ്തി യച്ഛക്രോ$f$പി മഹാതപാഃ**

അതോടൊപ്പം ദേവദേവേശിയുടെ മാഹാത്മ്യവും വർണ്ണിക്കുകയുണ്ടായി.എന്നാൽ എനിക്കൊരു സംശയമുണ്ട്.എന്തെന്നാൽ മഹാതപസ്വിയായ ദേവേന്ദ്രനുപോലും

**3. ദേവാധിപത്യമാസാദ്യ ദുഃസഹം ദുഃഖമന്വഭൂത്**
**മഖാനാംതു ശതം കൃത്വാ പ്രാപ്തം സ്ഥാനമനുത്തമം**

ദേവാധിപത്യം നേടിയിട്ടും സഹിക്കാനാവാത്ത ദുഃഖം അനുഭവിക്കേണ്ടി വന്നു. നൂറ് യാഗങ്ങൾ ചെയ്ത് അത്യുത്തമമായ ഇന്ദ്രാസനം നേടി.

**4. ദേവേശത്വം ച സമ്പ്രാപ്യ ഭ്രഷ്ടഃ സ്ഥാനാദസൗ കഥം**
**ഏതത് സർവം സമാചക്ഷ്വ കാരണം കരുണാനിധേ**

ദേവന്മാരുടെ അധീശപദവും നേടി.എന്നിട്ടും എങ്ങനെ അദ്ദേഹം സ്വസ്ഥാനത്തു നിന്ന് ഭ്രഷ്ടനാക്കപ്പെട്ടു? കരുണാനിധേ, ഇതിനൊക്കെ കാരണമെന്തെന്ന് വിവരിച്ചു പറഞ്ഞാലും.

**5. സർവജ്ഞോ/സി മുനിശ്രേഷ്ഠ പുരാണാനാം പ്രവർത്തകഃ**
**നാവാച്യം മഹതാം കിഞ്ചിത് ശിഷ്യേ ച ശ്രദ്ധയാന്വിതേ**

മഹാമുനേ, അങ്ങ് സർവജ്ഞനും പുരാണാചാര്യനുമാണല്ലോ. ശ്രദ്ധയോടുകൂടിയ ശിഷ്യനോട് മഹാന്മാർക്ക് ഉപദേശിക്കരുതാത്തതായി ഒന്നുമില്ല.

**6. തസ്മാത്കുരു മഹാഭാഗ മത്സന്ദേഹാപനോദനം**

അതുകൊണ്ട് മഹാഭാഗ, എന്റെ സംശയം ഇല്ലാതാക്കിയാലും.

## സൂത ഉവാച

**ഇതി പൃഷ്ടഃ സ രാജ്ഞാ വൈ തദാ സത്യവതീസുതഃ**

ഇങ്ങനെ രാജാവു ചോദിച്ചപ്പോൾ ആ സത്യവതീസുതനായ വ്യാസൻ

**7. തമാഹാതിപ്രസന്നാത്മാ യഥാനുക്രമമുത്തരം**

അത്യധികം സന്തുഷ്ടനായി യഥാക്രമം ഉത്തരം പറയാൻ തുടങ്ങി.

## വ്യാസ ഉവാച

**നിബോധ നൃപതിശ്രേഷ്ഠ കാരണം പരമാദ്ഭുതം**

രാജർഷേ, അതിനുള്ള അദ്ഭുതാവഹമായ കാരണം എന്തെന്നു കേട്ടുകൊള്ളുക.

**8. കർമ്മണസ്തുത്രിധാ പ്രോക്താ ഗതിസ്തത്വവിദാംവരൈഃ**
**സഞ്ചിതം, വർത്തമാനം ച പ്രാരബ്ധമിതി ഭേദതഃ**

സഞ്ചിതം, വർത്തമാനം പ്രാരബ്ധം എന്നീ ഭേദങ്ങളിലായി കർമ്മത്തിന് മൂന്ന് വഴിയുണ്ടെന്ന് പ്രമുഖ തത്ത്വജ്ഞാനികൾ പറഞ്ഞിട്ടുണ്ട്.

**9. അനേകജന്മസംജാതം പ്രാക്തനം സഞ്ചിതം സ്മൃതം**
**സാത്വികം രാജസം കർമ്മ താമസം ത്രിവിധം പുനഃ**

കഴിഞ്ഞുപോയ അനേകം ജന്മങ്ങളിലായി സംഭവിച്ചതാണ് സഞ്ചിതമെന്നു പറയുന്നത്. കർമ്മം തന്നെ സാത്വികം രാജസം താമസം എന്നിങ്ങനെ മൂന്ന് വിധത്തിലുണ്ട്.

**10. ശുഭം വാപ്യശുഭം ഭൂപ സഞ്ചിതം ബഹുകാലികം**
**അവശ്യമേവ ഭോക്തവ്യം സുകൃതം ദുഷ്കൃതം തഥാ**

രാജാവേ, ശുഭമായാലും അശുഭമായാലും അനേകകാലം കൊണ്ട് സഞ്ചിതമായ കർമ്മഫലം സുകൃതദുഷ്കൃത രൂപേണ അവശ്യം അനുഭവിച്ചേ മതിയാവൂ.

**11. ജന്മജന്മനി ജീവാനാം സഞ്ചിതാനാം ച കർമ്മണാം**
**നിഃശേഷസ്തു ക്ഷയോ നാഭൂത് കല്പകോടി ശതൈരപി**

ജന്മജന്മാന്തരങ്ങളായി മനുഷ്യൻ സഞ്ചയിച്ചു വച്ചിട്ടുള്ള കർമ്മഫലങ്ങൾ നൂറുകല്പകോടികൾ കൊണ്ടുപോലും നശിക്കുകയില്ല.

12. **ക്രിയമാണം ച യത്കർമ്മ വർത്തമാനം തദുച്യതേ**
**ദേഹം പ്രാപ്യ ശുഭം വാ/ഽപിഹ്യശുഭം വാ സമാചരേത്**

ദേഹം എടുത്ത നിമിഷം മുതൽ ചെയ്തുകൊണ്ടിരിക്കുന്ന ശുഭാശുഭകർമ്മങ്ങളെയാണ് 'വർത്തമാനം' എന്നു പറയുന്നത്.

13. **സഞ്ചിതാനാം പുനർമദ്ധ്യാത് സമാഹൃത്യ കിയാൻ കില**
**ദേഹാരംഭേ ച സമയേ കാല പ്രേരയതീവ തത്**

കാലം, സഞ്ചിതകർമ്മങ്ങളുടെ ഇടയ്ക്കുനിന്ന് ഏതാനും കർമ്മങ്ങളെടുത്ത് ജനിക്കുന്ന സമയം മുതൽ ഭുജിക്കാനായി നൽകുന്നതിനെയാണ്,

14. **പ്രാരബ്ധം കർമ്മ വിജ്ഞേയം ഭോഗാത്തസ്യ ക്ഷയഃ സ്മൃതഃ**
**പ്രാണിഭിഃ ഖലു ഭോക്തവ്യം പ്രാരബ്ധം നാത്ര സംശയഃ**

പ്രാരബ്ധകർമ്മമെന്നു പറയുന്നത്. ഭോഗംകൊണ്ട് അത് ക്ഷയിക്കുന്നു. പ്രാണികളെല്ലാം പ്രാരബ്ധ കർമ്മം അനുഭവിച്ചേ തീരൂ. സംശയമില്ല.

15. **പുരാ കൃതാനി രാജേന്ദ്ര ഹ്യശുഭാനി ശുഭാനി ച**
**അവശ്യമേവ കർമ്മാണി ഭോക്തവ്യാനീതി നിശ്ചയഃ**

രാജാവേ പണ്ടുചെയ്ത ശുഭാശുഭകർമ്മങ്ങളെല്ലാം അവശ്യം അനുഭവിച്ചു തീർക്കേണ്ടവയാണെന്നതിൽ സംശയമില്ല.

16. **ദേവൈർമനുഷ്യൈരസുരൈർയക്ഷഗന്ധർവ കിന്നരൈഃ**
**കർമ്മൈവ ഹി മഹാരാജ ദേഹാരംഭസ്യ കാരണം**

ദേവന്മാരും മനുഷ്യരും അസുരന്മാരും യക്ഷന്മാരും ഗന്ധർവന്മാരും കിന്നരന്മാരും എന്നു വേണ്ട ഏവരും കർമ്മഫലം അനുഭവിക്കേണ്ടവരാണ്. രാജാവേ, ദേഹമുണ്ടാവാൻ കാരണം കർമ്മമാണ്.

17. **കർമ്മക്ഷയേ ജന്മനാശഃ പ്രാണിനാം നാത്ര സംശയഃ**
**ബ്രഹ്മാ വിഷ്ണുസ്തഥാ രുദ്രഃ ഇന്ദ്രാദ്യാശ്ച സുരാസ്തഥാ**

കർമ്മം ക്ഷയിക്കുമ്പോൾ പ്രാണികൾക്ക് ജന്മവും ഇല്ലാതാവും. സംശയിക്കേണ്ട. ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഇന്ദ്രാദിദേവന്മാരും

18. **ദാനവാ യക്ഷഗന്ധർവാഃ സർവേ കർമ്മവശാഃ കില**
**അന്യഥാ ദേഹസംബന്ധഃ കഥം ഭവതി ഭൂപതേ**

ദാനവന്മാരും യക്ഷന്മാരും ഗന്ധർവന്മാരുമെല്ലാം കർമ്മഫലത്തിനു വിധേയരാണ്. രാജാവേ, അങ്ങനെയല്ലാതെ ശരീരബന്ധം എങ്ങനെയുണ്ടാകും?

19. **കാരണം യസ്തു ഭോഗസ്യ ദേഹിനഃ സുഖദുഃഖയോഃ**
**തസ്മാദനേകജന്മോത്ഥ സഞ്ചിതാനാം ച കർമ്മണാം**

ദേഹിക്ക് സുഖദുഃഖാനുഭവങ്ങൾക്കുള്ള ഹേതുവാണ് ശരീരം. അതുകൊണ്ട് അനേകജന്മങ്ങളിലായി സഞ്ചയിച്ചുവച്ചിരിക്കുന്ന കർമ്മങ്ങളുടെ,

20. **മദ്ധ്യേ വേഗഃ സമായാതി കസ്യചിത്കാലപാകതഃ**
**തത്പ്രാരബ്ധവശാത് പുണ്യം കരോതി ച യഥാ തഥാ**

കൂട്ടത്തിൽ ഏതാനും ചിലത് കാലത്താൽ പരിപാകം വന്ന് വേഗമെത്തുന്നു. അതാണ് പ്രാരബ്ധം എന്നു പറയുന്നത്. അതു പുണ്യം ചെയ്യുന്നതുപോലെ തന്നെ,

21. പാപം കരോതി മനുജസ്തഥാ ദേവാദയോ ƒപി ച
തഥാ നാരായണോ രാജൻ നരശ്ച ധർമ്മജാവുഭൗ

ആ പ്രാരബ്ധത്തിനു വിധേയരായി മനുഷ്യർ പാപവും ചെയ്യുന്നു. അതുപോലെതന്നെയാണ് ദേവന്മാരും. പുണ്യത്തിന്റെ ഫലമായിട്ടാണ് ശക്രന് ഇന്ദ്രപദം ലഭിച്ചത്. പാപഫലമായിട്ടാണ് ബ്രഹ്മഹത്യ ചെയ്യാനിടവന്നതും. ധർമ്മന്റെ പുത്രന്മാരായ നരനാരായണന്മാർ ഇരുവരും കർമ്മവശരാണ്.

22. ജാതൗ കൃഷ്ണാർജ്ജുനൗ കാമമംശൗ നാരായണസ്യ തൗ
പുരാണപീഠികേയം വൈ മുനിഭിഃ പരികീർത്തിതാ

വിഷ്ണുവിന്റെ അംശഭൂതരായ അവരാണ് കൃഷ്ണാർജ്ജുനന്മാരായി പിറന്നത്. അതിനെന്തു പ്രമാണം?പുരാണത്തിന്റെ പീഠികതന്നെ അതാണെന്ന് മുനിമാർ ഉദ്ഘോഷിക്കുന്നു.

23. ദേവാംശഃ സ തു വിജ്ഞേയോ യോ ഭവേദ്വിഭവാധികഃ
നാനൃഷിഃ കുരുതേ കാവ്യം നാരുദ്രോ രുദ്രമർച്ചതേ

രാജാവേ, ഉൽക്കൃഷ്ടവിഭവങ്ങൾ ആർക്കുണ്ടോ അവൻ ദേവാംശമാണെന്ന് ധരിക്കണം. ഋഷിയല്ലാത്തവൻ കാവ്യം രചിക്കുകയില്ല. രുദ്രനല്ലാത്തവൻ രുദ്രനെ അർച്ചിക്കുകയില്ല.

24. നാദേവാംശോ ദദാത്യന്നം നാവിഷ്ണുഃ പൃഥിവീപതിഃ
ഇന്ദ്രാദഗ്നേർയമാദ്വിഷ്ണോർധനദാദിതി ഭൂപതേ

രാജൻ, ദേവാംശമല്ലാത്തവൻ അന്നം ദാനം ചെയ്യുകയില്ല. വിഷ്ണുവിന്റെ അംശമല്ലാത്തവൻ രാജാവായിത്തീരില്ല. ഇന്ദ്രൻ, അഗ്നി, യമൻ, വിഷ്ണു, കുബേരൻ എന്നിവരിൽ നിന്ന്,

25. പ്രഭുത്വം ച പ്രഭാവം ച കോപം ചൈവ പരാക്രമം
ആദായ ക്രിയതേ നൂനം ശരീരമിതി നിശ്ചയഃ

പ്രഭുത്വം തേജസ്സ്, കോപം, പരാക്രമം, ഐശ്വര്യം എന്നിവ യഥാക്രമം സ്വീകരിച്ചിട്ടാണ് ശരീരം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്നു തീർച്ചയാണ്.

26. യഃ കശ്ചിദ് ബലവാൻ ലോകേ ഭാഗ്യവാനഥ ഭോഗവാൻ
വിദ്യാവാൻ ദാനവാൻ വാ ƒപി സ ദേവാംശഃ പ്രപഠ്യതേ

ആരാണോ ലോകത്ത് ബലവാനും ഭാഗ്യവാനും ഭോഗവാനും വിദ്വാനും ദാനശീലനും ആയിരിക്കുന്നത് അവർ ഓരോരുത്തരേയും ദേവാംശമായി പരിഗണിക്കേണ്ടതാണ്.

27. തഥൈവേതേ സമാഖ്യാതാഃ പാണ്ഡവാഃ പൃഥിവീപതേ
ദേവാംശോ വാസുദേവോ ƒപി നാരായണസമദ്യുതിഃ

രാജാവേ, പാണ്ഡവരെ സംബന്ധിച്ചും അങ്ങനെ തന്നെയാണ് പറയേണ്ടത്. നാരായണനു സമം തേജസ്വിയായ വാസുദേവനും ദേവാംശനാണ്.

28. ശരീരം പ്രാണിനാം നൂനം ഭാജനം സുഖദുഃഖയോഃ
ശരീരി പ്രാപ്നുയാത് കാമം സുഖം ദുഃഖമനന്തരം

പ്രാണികളുടെ ശരീരം സുഖദുഃഖങ്ങൾ ഭുജിക്കാനുള്ള പാത്രമാണ്. ദേഹി അങ്ങനെ ഇടതടവില്ലാതെ സുഖദുഃഖങ്ങൾ അനുഭവിച്ചു കൊണ്ടിരിക്കുന്നു.

29. ദേഹീ നാസ്തി വശഃ കോ ƒപി ദൈവാധീനഃ സദൈവ ഹി
ജനനം മരണം ദുഃഖം സുഖം പ്രാപ്നോതി ചാവശഃ

ദേഹി സ്വതന്ത്രനാണെങ്കിലും സദാ കർമ്മഫലത്തിനു വിധേയനായി അവശനെപ്പോലെ ജനനമരണങ്ങളും സുഖദുഃഖങ്ങളും അനുഭവിക്കുന്നു.

30. പാണ്ഡവാസ്തേ വനേ ജാതാഃ പ്രാപ്താസ്തു സ്വഗൃഹം പുനഃ
സ്വ ബാഹുബലതഃ പശ്ചാദ്രാജസൂയം ക്രതൂത്തമം

പാണ്ഡവർ ജനിച്ചതു വനത്തിലാണ്. പിന്നീടാണ് സ്വഗൃഹത്തിലെത്തിയത്. അതിനുശേഷം സ്വബാഹുബലത്താൽ അവർ അത്യുത്തമമായ രാജസൂയ യാഗവും നിർവഹിച്ചു.

31. വനവാസം പുനഃപ്രാപ്താ ബഹുദുഃഖകരം പരം
അർജ്ജുനേന തപസ്തപ്തം ദുഷ്കരംഹ്യജിതേന്ദ്രിയൈഃ

പിന്നീട് അവർക്ക് അത്യന്തം ദുഃഖകരമായ വനവാസം അനുഷ്ഠിക്കേണ്ടി വന്നു. ഇന്ദ്രിയജയം നേടാത്തവർക്ക് ദുഷ്കരമായ തപസ്സും അർജ്ജുനൻ ചെയ്തു.

32. സന്തുഷ്ടൈസ്തു സുരൈർദത്തം വരദാനം പുനഃ ശുഭം
നരദേഹകൃതം പുണ്യം ക്വ ഗതം വനവാസജം

സന്തുഷ്ടരായ ദേവന്മാർ പിന്നെ ശുഭവരങ്ങൾ നൽകി. നരനായി, പണ്ട് വനത്തിൽ വച്ചു ചെയ്ത പുണ്യ കർമ്മഫലങ്ങളെല്ലാം ആ അവസരത്തിൽ എവിടെ പോയി?

33. നരദേഹേ തപസ്തപ്തം ചോഗ്രം ബദരികാശ്രമേ
നാർജ്ജുനസ്യ ശരീരേ തത്ഫലം സംബഭൂവ ഹ

നരനായ അവൻ പണ്ട് ബദരികാശ്രമത്തിൽ വച്ച് ഘോരമായ തപസ്സു ചെയ്തു. എന്നാൽ അർജ്ജുനനായി ജനിച്ചപ്പോൾ ആ തപസ്സിന്റെ ഫലം ലഭിച്ചില്ല.

34. പ്രാണിനാം ദേഹസംബന്ധേ ഗഹനാ കർമ്മണോ ഗതിഃ
ദുർജ്ഞേയാ സർവഥാ ദേവൈർ മാനവാനാം തു കാ കഥാ

രാജാവേ, പ്രാണികൾക്ക് ദേഹബന്ധത്താൽ വന്നുകൂടുന്ന കർമ്മഗതി ദേവന്മാർക്കു പോലും അറിയാൻ കഴിയുകയില്ല. പിന്നല്ലേ മനുഷ്യർക്ക് അറിയാൻ കഴിയുക?

35. വാസുദേവോƒപി സംജാതഃ കാരാഗാരേƒതിസങ്കടേ
നീതോƒസൗ വസുദേവേന നന്ദഗോപസ്യ ഗോകുലം

വാസുദേവൻ പോലും അത്യന്തം ദുഃഖപ്രദമായ കാരാഗൃഹത്തിലാണ് ജനിച്ചത്. പിന്നീട് വസുദേവൻ അവനെ നന്ദഗോപന്റെ ഗോകുലത്തിൽ എത്തിക്കുകയായിരുന്നുവല്ലോ.

36. ഏകാദശൈവ വർഷാണി സംസ്ഥിതസ്തത്ര ഭാരത
പുനഃ സ മഥുരാം ഗത്വാ ജഘാനോഗ്രസുതം ബലാത്

രാജാവേ, അദ്ദേഹം അവിടെ പതിനൊന്ന് വർഷം താമസിച്ചു. പിന്നീട് മഥുരയിലെത്തി ഉഗ്രസേനന്റെ പുത്രനായ കംസനെ ബലമായി നിഗ്രഹിച്ചു.

37. മോചയാമാസ പിതരൗ ബന്ധനാദ്ഭൃശദുഃഖിതൗ
ഉഗ്രസേനം ച രാജാനം ചകാര മഥുരാപുരേ

അതിന്ശേഷം, ബന്ധനത്തിൽകിടന്നു നരകിച്ചുകൊണ്ടിരുന്ന മാതാപിതാക്കന്മാരെ മോചിപ്പിച്ചു. ഉഗ്രസേനനെ മഥുരയിലെ രാജാവാക്കി വാഴിക്കുകയും ചെയ്തു.

38. ജഗാമ ദ്വാരവത്യാം സ മ്ലേച്ഛരാജഭയാത്പുനഃ
സർവം ഭാവിവശാത്കൃഷ്ണഃ കൃതവാൻ പൗരുഷം മഹത്

പിന്നീട് മ്ലേച്ഛരാജാവിനെ ഭയപ്പെട്ട് ദ്വാരകയിലേക്കുപോയി. വിധിക്കു വിധേയനായി മഹത്തായ പൗരുഷകർമ്മങ്ങളെല്ലാം ചെയ്തു.

39. കൃത്വാ കാര്യാണ്യനേകാനി ദ്വാരവത്യാം ജനാർദ്ദനഃ
ദേഹം ത്യക്ത്വാ പ്രഭാസേ തു സകുടുംബോ ദിവം ഗതഃ

ആ ജനാർദ്ദനൻ ദ്വാരകയിൽ വസിച്ചുകൊണ്ട് ഒട്ടേറെ കർമ്മങ്ങൾ ചെയ്തു. പ്രഭാസത്തിൽ വച്ച് അദ്ദേഹം സകുടുംബം ദേഹത്യാഗം ചെയ്ത് സ്വർഗ്ഗം പൂകി.

40. പുത്രാഃപൗത്രാശ്ച സുഹൃദോ ഭ്രാതരോ ജാമയസ്തഥാ
പ്രഭാസേ യാദവാഃ സർവേ വിപ്രശാപാത്ക്ഷയം ഗതാഃ

പുത്രന്മാരും പൗത്രന്മാരും സുഹൃത്തുക്കളും സഹോദരന്മാരും ബന്ധുക്കളുമായ സകല യാദവരും വിപ്രശാപത്താൽ നാശമടഞ്ഞു.

41. ഏവം തേ കഥിതാ രാജൻ കർമ്മണോ ഗഹനാ ഗതിഃ
വാസുദേവോƒപി വ്യാധസ്യ ബാണേന നിധനം ഗതഃ

വാസുദേവൻ പോലും വ്യാധന്റെ അമ്പുകൊണ്ടാണ് മരിച്ചത്. ഇതാണ് കർമ്മത്തിന്റെ ഗഹനമായ ഗതി. ഇങ്ങനെ ഞാൻ അതിനെപ്പറ്റി പറഞ്ഞു കഴിഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ദശമോƒദ്ധ്യായഃ

## അഥ ഏകാദശോƒദ്ധ്യായഃ

### ജനമേജയ ഉവാച

1. ഭാരാവതരണാർത്ഥായ കഥിതം ജന്മ കൃഷ്ണയോഃ
സംശയോƒയം ദ്വിജശ്രേഷ്ഠ ഹൃദയേ മമ തിഷ്ഠതി

ഭൂമിയുടെ ഭാരം തീർക്കാനായിട്ടാണ് കൃഷ്ണാർജ്ജുനന്മാർ ജനിച്ചതെന്ന് അങ്ങ് പറഞ്ഞുവല്ലോ. എനിക്ക് അതിൽ ഒരു സംശയമുണ്ട്.

2. പൃഥിവീ ഗോസ്വരൂപേണ ബ്രഹ്മാണം ശരണം ഗതാ
ദ്വാപരാന്തേƒതി ദീനാƒƒർത്താ ഗുരുഭാരപ്രപീഡിതാ

ദ്വാപരയുഗത്തിന്റെ അവസാനത്തിൽ ഭൂമി വർദ്ധിച്ച ഭാരം താങ്ങാനാവാതെ ഗോരൂപം ധരിച്ച് ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

3. വേധസാ പ്രാർത്ഥിതോ വിഷ്ണുഃ കമലാപതിരീശ്വരഃ
ഭൂഭാരോത്തരണാർത്ഥായ സാധൂനാം രക്ഷണായ ച

ബ്രഹ്മാവ് അപ്പോൾ ലക്ഷ്മീകാന്തനായ ഭഗവാൻ വിഷ്ണുവിനോട് ഇങ്ങനെ പ്രാർത്ഥിച്ചു: "ഭൂമിയുടെ ഭാരം തീർക്കാനും സജ്ജനങ്ങളെ സംരക്ഷിക്കാനുമായി,

4. ഭഗവാൻ ഭാരതേ ഖണ്ഡേ ദേവൈഃ സഹ ജനാർദ്ദനഃ
അവതാരം ഗൃഹാണാശു വസുദേവഗൃഹേ വിഭോ

വിഭോ, ജനാർദ്ദനനായ അങ്ങ് ഭാരതഭൂമിയിൽ ഉള്ള വസുദേവഗൃഹത്തിൽ ദേവന്മാരോടുകൂടി അവതരിക്കണേ."

5. ഏവം സമ്പ്രാർത്ഥിതോ ധാത്രാ ഭഗവാൻ ദേവകീസുതഃ
ബഭൂവ സഹ രാമേണ ഭൂഭാരോത്താരണായ വൈ

ബ്രഹ്മാവ് ഇങ്ങനെ പ്രാർത്ഥിച്ചതിനാൽ ഭൂമിയുടെ ഭാരം ഇല്ലാതാക്കാൻ വേണ്ടി രാമനോടു കൂടി ദേവകീപുത്രനായി അവതരിച്ചു.

**6. കിയാനുത്താരിതോ ഭാരോ ഹത്വാ ദുഷ്ടാനനേകശഃ**
**ജ്ഞാത്വാ സർവാൻ ദുരാചാരാൻ പാപബുദ്ധിനൃപാനിഹ**

സകലരാജാക്കന്മാരും പാപികളും ദുർവൃത്തരുമാണെന്നറിഞ്ഞിട്ടും അനേകം ദുഷ്ടന്മാരെ കൊന്നിട്ടും എത്രത്തോളം ഭാരം തീർക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു?

**7. ഹതോ ഭീഷ്മോ ഹതോ ദ്രോണോ വിരാടോ ദ്രുപദസ്തഥാ**
**ബാഹ്ലീകഃ സോമദത്തശ്ച കർണ്ണോ വൈകർത്തനസ്തഥാ**

ഭീഷ്മർ കൊല്ലപ്പെട്ടു; ദ്രോണർ കൊല്ലപ്പെട്ടു; വിരാടനും ദ്രുപദനും കൊല്ലപ്പെട്ടു. ബാഹ്ലീകൻ, സോമദത്തൻ, കർണ്ണൻ, വൈകർത്തനൻ എന്നിവരെല്ലാം കൊല്ലപ്പെട്ടു.

**8. യൈർലുണ്ഠിതം ധനം സർവ്വം ഹൃതാശ്ച ഹരിയോഷിതഃ**
**കഥം ന നാശിതാഃ ദുഷ്ടാഃ യേ സ്ഥിതാഃ പൃഥിവീതലേ**

എന്നാൽ സർവധനവും കവർന്ന് ഹരിയുടെ പത്നിമാരെ അപഹരിച്ച ദുഷ്ടന്മാർ എന്തുകൊണ്ടു കൊല്ലപ്പെട്ടില്ല? ഭൂമിയിലിപ്പോഴുമുണ്ടല്ലോ ആ,

**9. ആഭീരാശ്ച ശകാ മ്ലേച്ഛാ നിഷാദാ കോടിശസ്തഥാ**
**ഭാരാവതരണം കിം തത്കൃതം കൃഷ്ണേന ധീമതാ**

ആഭീരന്മാരും ശകന്മാരും മ്ലേച്ഛന്മാരും നിഷാദന്മാരും കോടിക്കണക്കിന്? ബുദ്ധിമാനായ ആ കൃഷ്ണൻ ചെയ്ത ഭൂഭാരം തീർക്കൽ എന്തായിരുന്നു?

**10. സന്ദേഹോ ƒയം മഹാഭാഗ ന നിവർത്തതി ചിത്തതഃ**
**കലാവസ്മിൻ പ്രജാഃ സർവാഃ പശ്യതഃ പാപനിശ്ചയാഃ**

മഹാഭാഗ, ഈ സംശയം എന്റെ മനസ്സിൽ നിന്നു പോകുന്നില്ല. ഈ കലികാലത്ത് സകലമനുഷ്യരും പാപികളായിട്ടാണു കാണപ്പെടുന്നത്.

## വ്യാസ ഉവാച

**11. രാജൻ യസ്മിൻയുഗേ യാദൃക്പ്രജാ ഭവതി കാലതഃ**
**നാന്യഥാ തദ്ഭവേന്നൂനം യുഗധർമ്മോ ƒത്ര കാരണം**

രാജാവേ, ഓരോ യുഗത്തിലും യുഗധർമ്മമനുസരിച്ചാണ് പ്രജകളും സംഭവിക്കുന്നത്. മറ്റൊരുതരത്തിലും സംഭവിക്കുകയില്ല. യുഗധർമ്മമാണ് അതിനു കാരണം.

**12. യേ ധർമ്മരസികാ ജീവാസ്തേ വൈ സത്യയുഗേ ƒഭവൻ**
**ധർമ്മാർത്ഥരസികാ യേതു തേ വൈ ത്രേതായുഗേ ƒഭവൻ**

ധർമ്മതത്പരരായിട്ടുള്ളവരാണ് സത്യയുഗത്തിൽ ജനിക്കുന്നത്. ധർമ്മാർത്ഥ രസികന്മാരാണ് ത്രേതായുഗത്തിൽ ജനിക്കുന്നവർ.

**13. ധർമ്മാർത്ഥകാമരസികാ ദ്വാപരേ ചാഭവൻ യുഗേ**
**അർത്ഥകാമപരാ സർവേ കലാവസ്മിൻ ഭവന്തി ഹി**

ദ്വാപരയുഗത്തിലുള്ളവർ ധർമ്മാർത്ഥകാമരസികന്മാരാണ്. ഈ കലികാലത്തു ജനിക്കുന്നവരാകട്ടെ ഏവരും അർത്ഥകാമപരന്മാരാണ്.

**14. യുഗധർമ്മസ്തു രാജേന്ദ്ര ന യാതി വ്യത്യയം പുനഃ**
**കാലഃ കർത്താസ്തി ധർമ്മസ്യ ഹ്യധർമ്മസ്യ ച വൈ പുനഃ**

രാജാവേ, യുഗധർമ്മത്തിന് ഒരിക്കലും വ്യത്യാസം സംഭവിക്കുകയില്ല. കാലമാണ് ധർമ്മത്തിന്റെയും അധർമ്മത്തിന്റെയും കർത്താവായിരിക്കുന്നത്.

**രാജോവാച**

**15. തേ തു സത്യയുഗേ ജീവാ ഭവന്തി ധർമ്മതത്പരാഃ**
**കുത്ര തേ/ദ്യ മഹാഭാഗ തിഷ്ഠന്തി പുണ്യഭാഗിനഃ**

പണ്ട് സത്യയുഗത്തിൽ ജനിച്ചവരെല്ലാം ധർമ്മതത്പരരായിരുന്നുവല്ലോ! ഹേ മഹാഭാഗ, പുണ്യശാലികളായ അവരെല്ലാം ഇപ്പോൾ എവിടെയാണ്?

**16. ത്രേതായുഗേ ദ്വാപരേ വാ യേ ദാനവ്രതകാരകാഃ**
**വർത്തന്തേ മുനയഃ ശ്രേഷ്ഠാഃ കുത്ര ബ്രൂഹി പിതാമഹ**

ത്രേതായുഗത്തിലും ദ്വാപരയുഗത്തിലും ഉണ്ടായിരുന്നവരും ദാനവ്രതാദികൾ അനുഷ്ഠിച്ചിരുന്നവരുമായ മുനിശ്രേഷ്ഠന്മാർ ഇന്ന് എവിടെയാണ്? പിതാമഹാ അവരെവിടെയാണെന്ന് പറയൂ.

**17. കലാവദ്യ ദുരാചാരാ യേ/ത്ര സന്തി ഗതത്രപാഃ**
**ആദ്യേ യുഗേ ക്വ യാസ്യന്തി പാപിഷ്ഠാ ദേവനിന്ദകാഃ**

ഈ കലികാലത്തുള്ള ദുരാചാരന്മാരും നിർലജ്ജരും ദേവനിന്ദകരും പാപികളുമായ മനുഷ്യർ ആദ്യത്തെ സത്യയുഗത്തിൽ എവിടേക്കാണ് പോകുക?

**18. ഏതത്സർവം സമാചക്ഷ്വ വിസ്തരേണ മഹാമതേ**
**സർവഥാ ശ്രോതുകാമോ/സ്മി യദേതദ്ധർമ്മ നിർണ്ണയം**

മഹാമതേ, ഇവയൊക്കെ വിസ്തരിച്ചു പറഞ്ഞാലും. ധർമ്മനിർണ്ണയം എന്തെന്നു കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്.

**വ്യാസ ഉവാച**

**19. തേ വൈ കൃതയുഗേ രാജൻ സംഭവന്തീഹ മാനവാഃ**
**കൃത്വാ തേ പുണ്യകർമ്മാണി ദേവലോകാൻ വ്രജന്തി വൈ**

രാജാവേ, കൃതയുഗത്തിൽ ഇവിടെ ജനിച്ച ആ മനുഷ്യരെല്ലാം പുണ്യ കർമ്മങ്ങൾ ചെയ്ത് ദേവലോകം പ്രാപിക്കുന്നു.

**20. ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാശ്ച നൃപസത്തമ**
**സ്വധർമ്മനിരതാ യാന്തി ലോകാൻ കർമ്മജിതാൻ കില**

ഹേ നൃപോത്തമ, ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരുമെല്ലാം അന്ന് സ്വധർമ്മനിരതരാണ്. അവർ കർമ്മംകൊണ്ട് നേടിയെടുക്കാവുന്ന ലോകങ്ങളെ പ്രാപിക്കുന്നു.

**21. സത്യം ദയാ തഥാ ദാനം സ്വദാരഗമനം തഥാ**
**അദ്രോഹഃ സർവഭൂതേഷു സമതാ സർവജന്തുഷു**

സത്യം, ദയ, ദാനം, സ്വദാരഗമനം, ഒരു ജീവിയെയും ഹിംസിക്കാതിരിക്കുക, സർവഭൂതങ്ങളിലും സമത്വബുദ്ധിയുണ്ടായിരിക്കുക തുടങ്ങി,

**22. ഏതത് സാധാരണം ധർമ്മം കൃത്വാ സത്യയുഗേ പുനഃ**
**സ്വർഗ്ഗം യാന്തീതരേ വർണ്ണാ ധർമ്മതോ രജകാദയഃ**

സത്യയുഗത്തിലെ ഈ സാധാരണ ധർമ്മം നിർവഹിച്ചിട്ട് രജകാദി ഇതര വർണ്ണത്തിൽപ്പെട്ടവരും ധർമ്മാനുസൃതം സ്വർഗ്ഗത്തിലേക്കു പോകുന്നു.

23. തഥാ ത്രേതായുഗേ രാജൻ ദ്വാപരേ/ഥ യുഗേ തഥാ
കലാവസ്മിൻ യുഗേ പാപാ നരകം യാന്തി മാനവാഃ

ഇതുതന്നെയാണു രാജാവേ, ത്രേതായുഗത്തിലെയും ദ്വാപരയുഗത്തിലെയും കഥ. ഈ കലിയുഗത്തിലാകട്ടെ മനുഷ്യർ പാപികളായി നരകത്തിലേക്കും പോകുന്നു.

24. താവത്തിഷ്ഠന്തി തേ തത്ര യാവത്സ്യാദ്യുഗപര്യയഃ
പുനശ്ച മാനുഷേ ലോകേ ഭവന്തി ഭൂവി മാനവാഃ

യുഗമാറ്റം ഉണ്ടാകുന്നകാലം വരെ അവർ അവിടെ സ്ഥിതിചെയ്യുന്നു. പിന്നീട് മനുഷ്യലോകമായ ഭൂമിയിൽ മനുഷ്യരായി ജനിക്കുന്നു.

25. യദാ സത്യയുഗസ്യാദിഃ കലേരന്തശ്ച പാർത്ഥിവ
തദാ സ്വർഗ്ഗാത് പുണ്യകൃതോ ജായന്തേകില മാനവാഃ

മഹാരാജാവേ, എപ്പോഴാണോ സത്യയുഗം ആരംഭിക്കുന്നതും, കലിയുഗം അവസാനിക്കുന്നതും, അപ്പോൾ പുണ്യാത്മാക്കൾ സ്വർഗ്ഗം വെടിഞ്ഞ് മനുഷ്യരായി ജനിക്കും.

26. യദാ കലിയുഗസ്യാദിർ ദ്വാപരസ്യ ക്ഷയസ്തഥാ
നരകാത് പാപിനഃ സർവ്വേ ഭവന്തി ഭൂവി മാനവാഃ

എപ്പോഴാണോ കലിയുഗം ആരംഭിക്കുകയും ദ്വാപരയുഗം അവസാനിക്കുകയും ചെയ്യുന്നത് അപ്പോൾ പാപികളെല്ലാം നരകംവെടിഞ്ഞ് ഭൂമിയിൽ മനുഷ്യരായി പിറക്കുന്നു.

27. ഏവം കാലസമാചാരോ നാന്യഥാ/ഭൂത്കദാചന
തസ്മാത് കലിരസത്കർത്താ തസ്മിംസ്തു താദൃശീപ്രജാ

ഇതാണ് കാലധർമ്മം. ഒരിക്കലും ഇത് മറ്റുതരത്തിലാവില്ല. അതുകൊണ്ട് ദുഷിച്ച കർമ്മങ്ങൾ ചെയ്യുന്നവനാണു കലി. അക്കാലത്ത് പ്രജകളും അതിനനുസരിച്ച് ദുഷ്ടന്മാരായിരിക്കും.

28. കദാചിദ്ദൈവയോഗാത്തു പ്രാണിനാം വ്യത്യയോ ഭവേത്
കലൗ യേ സാധവഃ കേചിദ്വാപരേ സംഭവന്തി തേ

ദൈവനിശ്ചയമനുസരിച്ച് ചിലപ്പോൾ പ്രാണികളുടെ കർമ്മങ്ങളിൽ വ്യത്യാസമുണ്ടായെന്നുവരാം. കലികാലത്തും സജ്ജനങ്ങൾ ഉണ്ടായിക്കൂടെന്നില്ല. അവർ ദ്വാപരയുഗത്തിൽ ജന്മമെടുക്കാം.

29. തഥാ ത്രേതായുഗേ കേചിൽ കേചിത്സത്യയുഗേ തഥാ
ദുഷ്ടാഃ സത്യയുഗേ യേ തു തേ ഭവന്തി കലാവപി

അതുപോലെ ചിലർ ത്രേതായുഗത്തിലും ചിലർ സത്യയുഗത്തിലും ജനിച്ചെന്നുവരാം. സത്യയുഗത്തിൽ ദുഷ്ടന്മാരായിരുന്നവർ കലിയുഗത്തിലും ജനിക്കാം.

30. കൃതകർമ്മപ്രഭാവേണ പ്രാപ്നുവന്ത്യസുഖാനി ച
പുനശ്ച താദൃശം കർമ്മ കുർവന്തി യുഗഭാവതഃ

കർമ്മാനുസൃതം അവർ അസുഖങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. യുഗധർമ്മമനുസരിച്ച് അവർ വീണ്ടും അത്തരം പ്രവൃത്തികൾ ചെയ്യുന്നു.

ജനമേജയ ഉവാച

31. യുഗധർമ്മാൻ മഹാഭാഗ ബ്രൂഹി സർവാനശേഷതഃ
യസ്മിൻ വൈ യാദൃശോ ധർമ്മോ ജ്ഞാതുമിച്ഛാമി തം തഥാ

മഹാഭാഗ, യുഗധർമ്മങ്ങൾ എന്തെല്ലാമാണെന്ന് പറഞ്ഞാലും. ഏതുയുഗത്തിൽ ഏതാണു ധർമ്മമെന്ന് പ്രത്യേകിച്ച് അറിയാൻ എനിക്ക് ആഗ്രഹമുണ്ട്.

## വ്യാസ ഉവാച

**32. നിബോധ നൃപശാർദ്ദൂല ദൃഷ്ടാന്തം തേ ബ്രവീമ്യഹം**
**സാധൂനാമപി ചേതാംസി യുഗഭാവാദ്ഭ്രമന്തി ഹി**

രാജാവേ ദൃഷ്ടാന്തമായി ഒരു കാര്യം ഞാൻ പറയുന്നതുകേൾക്കൂ. യുഗപ്രഭാവംകൊണ്ട് സജ്ജനങ്ങളുടെ മനസ്സുപോലും ഭ്രമിച്ചുപോകും.

**33. പിതുർയഥാ തേ രാജേന്ദ്ര ബുദ്ധിർ വിപ്രാവഹേളനേ**
**കൃതാ വൈ കലിനാ രാജൻ ധർമ്മജ്ഞസ്യ മഹാത്മനഃ**

രാജാവേ, അങ്ങയുടെ അച്ഛൻ ധർമ്മജ്ഞനും മഹാത്മാവുമായിരുന്നല്ലോ. അദ്ദേഹവും കലിയുടെ സ്വാധീനത്താൽ മുനിയെ നിന്ദിക്കാൻ തയാറായില്ലേ?

**34. അന്യഥാ ക്ഷത്രിയോ രാജാ യയാതികുലസംഭവഃ**
**താപസസ്യഗളേ സർപം മൃതം കസ്മാദയോജയത്**

അങ്ങനെയല്ലെങ്കിൽ യയാതിയുടെ വംശത്തിൽ ജനിച്ച ക്ഷത്രിയനായ രാജാവ് താപസന്റെ കഴുത്തിൽ ചത്ത പാമ്പിനെ എടുത്തിടുന്നത് എങ്ങനെ?

**35. സർവം യുഗബലം രാജൻ വേദിതവ്യം വിജാനതാ**
**പ്രയത്നേന ഹി കർത്തവ്യം ധർമ്മകർമ്മ വിശേഷതഃ**

രാജാവേ ഇവയൊക്കെ യുഗത്തിന്റെ പ്രഭാവം നിമിത്തമാണെന്ന് ബുദ്ധിമാന്മാർ ധരിക്കേണ്ടതാണ്. അവർ ധർമ്മാനുസൃതമായ കർമ്മം അവശ്യം അനുഷ്ഠിക്കുകയും വേണം.

**36. നൂനം സത്യയുഗേ രാജൻ ബ്രാഹ്മണാ വേദപാരഗാഃ**
**പരാശക്ത്യർച്ചനരതാ ദേവീദർശന ലാലസാഃ**

സത്യയുഗത്തിൽ ബ്രാഹ്മണർ വേദത്തിന്റെ മറുകരകണ്ടവരാണ്. പരാശക്തിയെ അർച്ചിക്കുന്നതിൽ തത്പരരും ദേവീദർശനത്തിൽ സന്തോഷിക്കുന്നവരും.

**37. ഗായത്രീപ്രണവാസക്താ ഗായത്രീധ്യാനകാരിണഃ**
**ഗായത്രീ ജപസംസക്താ മായാ ബീജൈകജാപിനഃ**

ഗായത്രി, പ്രണവം എന്നിവ ജപിക്കുന്നതിൽ ആസക്തരും ഗായത്രിയെ ധ്യാനിക്കുന്നവരും ഗായത്രീ ജപത്തിൽ മുഴുകിയവരും ദേവിയുടെ മായാബീജ മന്ത്രം ജപിക്കുന്നവരും

**38. ഗ്രാമേ ഗ്രാമേ പരാംബായാഃ പ്രാസാദകരണോത്സുകാഃ**
**സ്വകർമ്മനിരതാഃ സർവ്വേ സത്യശൗചദയാന്വിതാഃ**

ഗ്രാമംതോറും പരാശക്തിയുടെ ക്ഷേത്രങ്ങൾ ഉണ്ടാക്കുന്നതിൽ തത്പരരും സ്വകർമ്മനിരതരും സത്യം ശൗചം ദയ എന്നിവയുള്ളവരുമാണ് എല്ലാവരും.

**39. ത്രയ്യുക്തകർമ്മനിരതാസ്തത്വ ജ്ഞാനവിശാരദാഃ**
**അഭവൻ ക്ഷത്രിയാസ്തത്ര പ്രജാഭരണതത്പരാഃ**

വേദോക്തകർമ്മങ്ങൾ ചെയ്യുന്നതിൽ മുഴുകിയവരും തത്ത്വചിന്താ നിപുണരുമാണ്. അന്ന് ക്ഷത്രിയർ പ്രജാസംരക്ഷണത്തിൽ തത്പരരാണ്.

**40. വൈശ്യാസ്തു കൃഷിവാണിജ്യ ഗോസേവാനിരതാസ്തഥാ**
**ശൂദ്രാഃ സേവാപരാസ്തത്ര പുണ്യേ സത്യയുഗേ നൃപ**

അപ്രകാരം വൈശ്യർ കൃഷി, വാണിജ്യം, ഗോപരിപാലനം എന്നിവയിൽ അത്യധികം ശ്രദ്ധിക്കുന്നവരും ശൂദ്രർ സേവനതത്പരരുമായിരുന്നു, പുണ്യമായ ആ സത്യയുഗത്തിൽ.

41. പരാംബാപൂജനാസക്താഃ സർവേ വർണ്ണാഃ പരേ യുഗേ
തഥാ ത്രേതായുഗേ കിഞ്ചിന്ന്യൂനാ ധർമ്മസ്യ സംസ്ഥിതിഃ

ഉത്തമമായ ആ കൃതയുഗത്തിൽ സകലവർണ്ണത്തിൽപ്പെട്ടവരും ദേവീപൂജയിൽ ആസക്തരായിരുന്നു. ത്രേതായുഗത്തിൽ ധർമ്മത്തിന് അല്പം ഗ്ലാനി സംഭവിക്കുന്നുണ്ട്.

42. ദ്വാപരേ ച വിശേഷേണ ന്യൂനാ സത്യയുഗസ്ഥിതിഃ
പൂർവം യേ രാക്ഷസാ രാജംസ്തേ കലൗ ബ്രാഹ്മണാഃ സ്മൃതാഃ

ദ്വാപരത്തിൽ വിശേഷിച്ചും സത്യയുഗത്തെ അപേക്ഷിച്ച് ധർമ്മത്തിന് അധികം ഗ്ലാനി സംഭവിക്കും. രാജാവേ, മുമ്പ് രാക്ഷസന്മാരായിരുന്നവർ കലികാലത്ത് ബ്രാഹ്മണരായി അറിയപ്പെടുന്നു.

43. പാഖണ്ഡനിരതാഃ പ്രായോ ഭവന്തി ജനവഞ്ചകാഃ
അസത്യവാദിനഃ സർവേ വേദധർമ്മവിവർജ്ജിതാഃ

അവർ നിരീശ്വരന്മാരും പ്രായേണ ജനവഞ്ചകരുമായിത്തീരുന്നു. അസത്യം പറയുന്നവരും വേദധർമ്മം വെടിഞ്ഞവരും.

44. ദാംഭികാ ലോകചതുരാ മാനിനോ വേദവർജിതാഃ
ശൂദ്രസേവാപരാഃ കേചിന്നാനാധർമ്മപ്രവർത്തകാഃ

ദംഭുള്ളവരും ലോകകാര്യസമർത്ഥരും അഭിമാനികളും വേദം വെടിഞ്ഞവരും ശൂദ്രരെ സേവിക്കുന്നവരും ചിലർ നാനാധർമ്മങ്ങളിൽ ഏർപ്പെടുന്നവരും

45. വേദനിന്ദാകരാഃ ക്രൂരാ ധർമ്മഭ്രഷ്ടാതിവാദുകാഃ
യഥാ യഥാ കലിർ വൃദ്ധിം യാതി രാജംസ്തഥാ തഥാ

വേദങ്ങളെ നിന്ദിക്കുന്നവരും ക്രൂരന്മാരും ധർമ്മഭ്രഷ്ടരും അത്യധികം പുലമ്പുന്നവരും ആയിത്തീരുന്നു. രാജാവേ, കലി വർദ്ധിച്ചു വരുന്നതിനനുസരിച്ച്,

46. ധർമ്മസ്യ സത്യമൂലസ്യ ക്ഷയഃ സർവാത്മനാ ഭവേത്
തഥൈവ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാശ്ച ധർമ്മവർജ്ജിതാഃ

സത്യമൂലകമായ ധർമ്മത്തിന് സകല വിധത്തിലും ക്ഷയം സംഭവിക്കും. ക്ഷത്രിയരും വൈശ്യരും ശൂദ്രരും ധർമ്മം വെടിഞ്ഞവരും

47. അസത്യവാദിനഃ പാപാസ്തഥാ വർണ്ണേതരാഃ കലൗ
ശൂദ്രധർമ്മരതാ വിപ്രാഃ പ്രതിഗ്രഹപരായണാഃ

അസത്യവാദികളും പാപികളുമായി ഭവിക്കും. കലികാലത്ത് അപ്രകാരമുള്ളവരായിത്തീരും, വർണ്ണവ്യവസ്ഥയിൽപെടാത്തവരും, വിപ്രന്മാർ ശൂദ്രവൃത്തിയിൽ തത്പരരും പ്രതിഗ്രഹത്തിൽ ശ്രദ്ധിക്കുന്നവരുമായി,

48. ഭവിഷ്യന്തി കലൗ രാജൻ യുഗേ വൃദ്ധിം ഗതാഃ കില
കാമചാരാഃ സ്ത്രിയഃ കാമലോഭമോഹസമന്വിതാഃ

ഭവിക്കും. രാജാവേ, കലിയിൽ ഇവർ വർദ്ധിക്കുകയും ചെയ്യും. സ്ത്രീകൾ കാമവിചാരികളും കാമം ലോഭം മോഹം എന്നിവയുള്ളവരും

49. പാപാ മിഥ്യാഭിവാദിന്യഃ സദാ ക്ലേശരതാ നൃപ
സ്വഭർത്തൃവഞ്ചകാ നിത്യം ധർമ്മഭാഷണപണ്ഡിതാഃ

പാപംചെയ്യുന്നവരും കള്ളം പറയുന്നവരും സദാ സാഹസം കാട്ടുന്നവരും സ്വന്തം ഭർത്താക്കന്മാരെ വഞ്ചിക്കുന്നവരും ധർമ്മം പ്രസംഗിക്കാൻ വിരുതുള്ളവരും

50. ഭവന്ത്യേവംവിധാ നാര്യഃ പാപിഷ്ഠാശ്ച കലൗ യുഗേ
ആഹാരശുദ്ധ്യാ നൃപതേ ചിത്തശുദ്ധിസ്തു ജായതേ

ആയിത്തീരും. അത്യന്തം പാപചാരിണികളാണ് കലിയുഗത്തിലെ സ്ത്രീകൾ. രാജാവേ, ആഹാരശുദ്ധികൊണ്ടാണ് ചിത്തശുദ്ധി ഉണ്ടാകുന്നത്.

51. ശുദ്ധേ ചിത്തേ പ്രകാശഃ സ്യാദ്ധർമ്മസ്യ നൃപസത്തമ
വൃത്ത സങ്കരദോഷേണ ജായതേ ധർമ്മസങ്കരഃ

രാജർഷേ, മനസ്സുശുദ്ധമായാൽ അതിൽ ധർമ്മം പ്രകാശിക്കും. ആചാരദോഷത്താൽ ധർമ്മസങ്കരമുണ്ടാകും.

52. ധർമ്മസ്യ സങ്കരേ ജാതേ നൂനം സ്യാദ്വർണ്ണസങ്കരഃ
ഏവം കലിയുഗേ ഭൂപ സർവധർമ്മവിവർജ്ജിതേ

ധർമ്മസങ്കരമുണ്ടായാൽ തീർച്ചയായും വർണ്ണസങ്കരവും ഉണ്ടാകും. രാജൻ, ഇങ്ങനെ സർവ്വധർമ്മങ്ങളും ഇല്ലാതായ കലിയുഗത്തിൽ

53. സ്വവർണ്ണധർമ്മവാർത്തൈഷാ ന കുത്രാപ്യുപലഭ്യതേ
മഹാന്തോഽപി ച ധർമ്മജ്ഞാ അധർമ്മം കുർവതേ നൃപ

അവനവന്റെ വർണ്ണധർമ്മത്തെക്കുറിച്ചൊന്നും ഒരിടത്തുനിന്നും അറിയാൻ കഴിയുകയില്ല. രാജാവേ, ധർമ്മജ്ഞരായ മഹാന്മാർതന്നെ അധർമ്മം ചെയ്യുന്നവരായിരിക്കും.

54. കലിസ്വഭാവ ഏവൈഷ പരിഹാര്യോ ന കേനചിത്
തസ്മാദത്ര മനുഷ്യാണാം സ്വഭാവാത് പാപകാരിണാം

ഇത് കലികാലത്തിന്റെ സ്വഭാവം തന്നെയാണ്. ആർക്കും പരിഹരിക്കാവുന്നതുമല്ല. കലിയിൽ പാപികളായ മനുഷ്യരുടെ സ്വഭാവം ഇതായതുകൊണ്ട്,

55. നിഷ്കൃതിർനഹി രാജേന്ദ്ര സാമാന്യോപായതോ ഭവേത്

സാമാന്യോപായങ്ങളൊന്നും ഇതിന് പരിഹാരമായി ഭവിക്കുകയില്ല.

### ജനമേജയ ഉവാച

ഭഗവൻ സർവധർമ്മജ്ഞ സർവശാസ്ത്രവിശാരദ

ഭഗവൻ, സർവധർമ്മങ്ങളും അറിയുന്നവനേ, സർവശാസ്ത്രങ്ങളിലും പ്രാവീണ്യമുള്ളവനേ,

56. കലാവധർമ്മബഹുലേ നരാണാം കാ ഗതിർഭവേത്
യദ്യസ്തി തദുപായശ്ചേത് ദയയാ തം വദസ്വ മേ

അധർമ്മബഹുലമായ കലികാലത്തെ മനുഷ്യരുടെ ഗതി എന്തായിരിക്കും? രക്ഷപെടാൻ എന്തെങ്കിലും ഉപായമുണ്ടെങ്കിൽ ദയവായി അത് എന്താണെന്ന് എന്നോടു പറഞ്ഞാലും.

### വ്യാസ ഉവാച

57. ഏക ഏവ മഹാരാജ തത്രോപായോഽസ്തി നാപരഃ
സർവദോഷനിരാസാർത്ഥം ധ്യായേദ്ദേവീപദാംബുജം

രാജാവേ, ഒരൊറ്റ ഉപായമേ ഉള്ളൂ; മറ്റൊന്നില്ല. സർവദോഷങ്ങളും ഇല്ലാതാകാൻ ദേവിയുടെ പാദപത്മം ധ്യാനിക്കുക.

58. ന സന്ത്യഘാനി താവന്തി യാവതീ ശക്തിരസ്തിഹി
നാമ്നി ദേവ്യാഃ പാപദാഹേ തസ്മാദ് ഭീതിഃ കുതോ നൃപ

എത്രത്തോളം പാപങ്ങളുണ്ടോ അത്രത്തോളം അവയെ നശിപ്പിക്കാനുള്ള ശക്തിയും ദേവീനാമങ്ങൾക്കുണ്ട്. രാജാവേ പിന്നെന്തിന് ഭയപ്പെടണം.

**59. അവശേനാപി യന്നാമ ലീലയോച്ചാരിതം യദി**
**കിം കിം ദദാതി തജ്ജ്ഞാതും സമർത്ഥാ ന ഹരാദയഃ**

കളിയായിട്ടായാലും അവശനായി ആ നാമം ജപിക്കുന്നവന് എന്തെല്ലാം ലഭിക്കില്ല? അത് അറിയാൻ ഹരൻ തുടങ്ങിയവർക്കും സാധ്യമല്ല.

**60. പ്രായശ്ചിത്തം തു പാപാനാം ശ്രീദേവി നാമ സംസ്മൃതിഃ**
**തസ്മാത് കലിഭയാദ്രാജൻ പുണ്യക്ഷേത്രേ വസേന്നരഃ**

പാപങ്ങൾക്കെല്ലാം പ്രായശ്ചിത്തം ദേവീനാമസ്മരണമാണ്. അതിനാൽ കലിഭയം ഇല്ലാതാകാൻ മനുഷ്യൻ പുണ്യക്ഷേത്രത്തിൽ വസിക്കണം.

**61. നിരന്തരം പരാംബായാ നാമസംസ്മരണം ചരേത്**
**ഛിത്വാ ഭിത്വാ ച ഭൂതാനി ഹത്വാ സർവമിദം ജഗത്**

നിരന്തരം പരാശക്തിയുടെ നാമം സ്മരിക്കണം. ജീവജാലങ്ങളെ കൊന്നിട്ടും ഉപദ്രവിച്ചിട്ടും സർവലോകത്തെയും ദ്രോഹിച്ചിട്ടും,

**62. ദേവീം നമതി ഭക്ത്യാ യോ ന സ പാപൈർവിലിപ്യതേ**
**രഹസ്യം സർവശാസ്ത്രാണാം മയാ രാജന്നുദീരിതം**

ആരാണോ ഭക്തിപൂർവം പരാശക്തിയെ നമസ്കരിക്കുന്നത് അവനെ പാപം സ്പർശിക്കുകയില്ല. സർവശാസ്ത്രങ്ങളുടെയും രഹസ്യമാണ് ഞാൻ ഈ പറഞ്ഞത്.

**63. വിമൃശ്യൈതദശേഷേണ ഭജ ദേവീപദാംബുജം**
**അജപാം നാമ ഗായത്രീം ജപന്തി നിഖിലാ ജനാഃ**

ഇതൊക്കെ നല്ലതുപോലെ ആലോചിച്ചിട്ട് ദേവീപദാംബുജം ഭജിച്ചുകൊള്ളുക. സകല മനുഷ്യരും അജപാ ഗായത്രി ജപിക്കുന്നുണ്ട്.

**64. മഹിമാനം ന ജാനന്തി മായായാ വൈഭവം മഹത്**
**ഗായത്രീം ബ്രാഹ്മണാഃ സർവേ ജപന്തി ഹൃദയാന്തരേ**

എന്നാൽ അതിന്റെ മഹിമ അറിയുന്നില്ല. മായയുടെ വൈഭവം വലുതുതന്നെ! ഗായത്രി ബ്രാഹ്മണരെല്ലാം അന്തരംഗത്തിൽ ജപിക്കുന്നുണ്ട്.

**65. മഹിമാനം ന ജാനന്തി മായായാ വൈഭവം മഹത്**
**ഏതത്സർവം സമാഖ്യാതം യത്പൃഷ്ടം തത്ത്വയാ നൃപ**
**യുഗധർമ്മവ്യവസ്ഥായാം കിം ഭൂയഃ ശ്രോതുമിച്ഛസി**

മഹിമാവ് ഒട്ട് അറിയുന്നുമില്ല. മായയുടെ വൈഭവം വലുതുതന്നെ! എന്നോടു ചോദിച്ച കാര്യങ്ങളെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. യുഗധർമ്മവ്യവസ്ഥയെപ്പറ്റി ഇനി എന്തെങ്കിലും അങ്ങേയ്ക്ക് അറിയേണ്ടതായിട്ടുണ്ടോ?

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഏകാദശോƒദ്ധ്യായഃ

## അഥ ദ്വാദശോഽദ്ധ്യായഃ

### രാജോവാച

1. തീർത്ഥാനി ഭുവി പുണ്യാനി ബ്രൂഹി മേ മുനിസത്തമ
ഗമ്യാനി മാനവൈർദേവൈഃ ക്ഷേത്രാണി സരിതസ്തഥാ

ഹേ മുനിശ്രേഷ്ഠ, ഭൂമിയിൽ മനുഷ്യർക്കും ദേവന്മാർക്കും ചെന്നെത്താവുന്ന പുണ്യക്ഷേത്രങ്ങളും തീർത്ഥങ്ങളും നദികളും ഏതെല്ലാമാണെന്ന് പറഞ്ഞാലും.

2. ഫലം ച യാദൃശം യത്ര തീർത്ഥേഷു സ്നാനദാനതഃ
വിധിം തു തീർത്ഥയാത്രായാം നിയമാശ്ച വിശേഷതഃ

സ്നാനദാനാദികൾ ചെയ്താൽ ഏതെല്ലാം പുണ്യസ്ഥലങ്ങളിൽ നിന്ന് ഏതുവിധത്തിലുള്ള ഫലമാണു ലഭിക്കുന്നതെന്നും തീർത്ഥയാത്രാവിധികൾ എന്താണെന്നും വിശേഷിച്ചുള്ള നിയമങ്ങൾ എന്തെല്ലാമാണെന്നും പറഞ്ഞാലും

### വ്യാസ ഉവാച

3. ശൃണു രാജൻ പ്രവക്ഷ്യാമി തീർത്ഥാനി വിവിധാനി ച
യേഷു തീർത്ഥേഷു ദേവീനാം പ്രശസ്താന്യയനാനി ച

രാജാവേ,വിവിധ തീർത്ഥങ്ങളെപ്പറ്റി പറയാം കേട്ടുകൊള്ളൂ.ദേവിമാർക്ക് പ്രാധാന്യമുള്ള ക്ഷേത്രങ്ങൾ ഏവയെന്നും മാർഗ്ഗങ്ങൾ ഏവയെന്നും പറയാം.

4. നദീനാം ജാഹ്നവീ ശ്രേഷ്ഠാ യമുനാ ച സരസ്വതീ
നർമ്മദാ ഗണ്ഡകീ സിന്ധുർ ഗോമതീ തമസാ തഥാ

നദികളിൽ ശ്രേഷ്ഠയാണു ജാഹ്നവി(ഗംഗ) യമുന സരസ്വതി, നർമ്മദ, ഗണ്ഡകീ, സിന്ധു, ഗോമതി,തമസാ

5. കാവേരീ ചന്ദ്രഭാഗാ ച പുണ്യാ വേത്രവതീ ശുഭാ
ചർമ്മണ്വതീ ച സരയൂ സ്താപീ സാഭ്രമതീ തഥാ

കാവേരി,ചന്ദ്രഭാഗ,പുണ്യയായ വേത്രവതി,ശുഭയായ ചർമ്മണ്വതി സരയൂ താപി,സാഭ്രമതി.

6. ഏതാശ്ച കഥിതാ രാജൻ അന്യാശ്ച ശതശഃ പുനഃ
താസാം സമുദ്രഗാഃ പുണ്യാഃ സ്വല്പപുണ്യാഹ്യനബ്ധിഗാഃ

ഇവ ഏതാനും ചില പുണ്യനദികളാണ്. രാജാവേ,നൂറുകണക്കിന് നദികൾ വേറേയും ഉണ്ട്. അവയിൽ സമുദ്രത്തിലേക്ക് ഒഴുകിച്ചേരുന്നവയാണ് പുണ്യനദികൾ. സമുദ്രത്തിൽ ചേരാത്തവ അല്പപുണ്യകൾ ആകുന്നു.

7. സമുദ്രഗാനാം താഃ പുണ്യാഃ സർവദൗഘവഹാസ്തു യാഃ
മാസദ്വയം ശ്രാവണാദൗ താശ്ച സർവാ രജസ്വലാഃ

സമുദ്രത്തിൽ ചേരുന്നവയിൽതന്നെ എന്നും പ്രവാഹമുള്ളവയാണു ശ്രേഷ്ഠങ്ങൾ. ശ്രാവണം തുടങ്ങിയ രണ്ടുമാസങ്ങളിൽ അവയെല്ലാം രജസ്വലകളായിരിക്കും.

8. ഭവന്തി വൃഷ്ടിയോഗേന ഗ്രാമ്യവാരിവഹാസ്തഥാ
പുഷ്കരം ച കുരുക്ഷേത്രം ധർമ്മാരണ്യം സുപാവനം

മഴകൊണ്ടാണ് അങ്ങനെ സംഭവിക്കുന്നത്. അപ്പോൾ അവ നാട്ടുമ്പുറത്തെ കലങ്ങിച്ചെമന്നവെള്ളം വഹിക്കുന്നവയായിരിക്കും. അത്യന്തം പാവനമായ ക്ഷേത്രങ്ങളാണ് പുഷ്കരവും കുരുക്ഷേത്രവും ധർമ്മാരണ്യവും,

9. പ്രഭാസം ച പ്രയാഗം ച നൈമിഷാരണ്യമേവ ച
വിശ്രുതം ചാർബുദാരണ്യം ശൈലാശ്ച പാവനാസ്തഥാ

പ്രഭാസവും പ്രയാഗവും നൈമിഷാരണ്യവും, വിശ്രുതമായ അർബുദാരണ്യവും, പാവനങ്ങളായ പർവതങ്ങളാണ്.

10. ശ്രീശൈലശ്ച സുമേരുശ്ച പർവതോ ഗന്ധമാദനഃ
സരാംസി ചൈവ പുണ്യാനി മാനസം സർവവിശ്രുതം

ശ്രീശൈലവും സുമേരുവും ഗന്ധമാദനപർവതവും. പുണ്യസരസ്സുകളും അനേകമുണ്ട്. അവയിൽ അതിവിശ്രുതമാണ് മാനസസരസ്സ്.

11. തഥാ ബിന്ദുസരഃ ശ്രേഷ്ഠമച്ഛോദം നാമ പാവനം
ആശ്രമാസ്തു തഥാ പുണ്യാ മുനീനാം ഭാവിതാത്മനാം

അതുപോലെ ശ്രേഷ്ഠവും പാവനവുമാണ് ബിന്ദുസരസ്സും അച്ഛോദവും. ഇനി ഭാവിതാത്മാക്കളായ മുനിമാരുടെ പുണ്യാശ്രമങ്ങളെപ്പറ്റി പറയാം.

12. വിശ്രുതസ്തു സദാ പുണ്യഃ ഖ്യാതോ ബദരികാശ്രമഃ
നരനാരായണൗ യത്ര തേപാതേ തൗ മുനീ തപഃ

സദാ പുണ്യവും പ്രസിദ്ധവുമാണ് കീർത്തികേട്ട ബദരികാശ്രമം. മുനിമാരായ നരനാരായണന്മാർ അവിടെയാണു തപസ്സു ചെയ്തിരുന്നത്.

13. വാമനാശ്രമ ആഖ്യാതഃ ശതയൂപാശ്രമസ്തഥാ
യേന യത്ര തപസ്തപ്തം തസ്യ നാമ്നാഽതിവിശ്രുതേ

തപസ്സു ചെയ്യുന്ന മഹർഷിമാരുടെ നാമത്താൽ പ്രസിദ്ധമായിത്തീർന്ന ആശ്രമങ്ങളാണ് ശതയൂപാശ്രമവും വാമനാശ്രമവും.

14. ഏവം പുണ്യാനി സ്ഥാനാനി ഹ്യസംഖ്യാതാനി ഭൂതലേ
മുനിഭിഃ പരിഗീതാനി പാവനാനി മഹീപതേ

ഇങ്ങനെ പുണ്യങ്ങളായ അസംഖ്യം സ്ഥലങ്ങൾ ഭൂമിയിലുണ്ട്. രാജാവേ, അവ പാവനസ്ഥാനങ്ങളാണെന്ന് താപസന്മാർ പ്രകീർത്തിക്കുന്നു.

15. ഏഷു സ്ഥാനേഷു സർവത്ര ദേവീസ്ഥാനാനി ഭൂപതേ
ദർശനാത് പാപഹാരീണി വസന്തി നിയമേന ച

ഈ സ്ഥാനങ്ങളിൽ എവിടെയും ദർശനത്താൽത്തന്നെ പാപംപോക്കുന്ന ദേവീസ്ഥാനങ്ങൾ മിക്കവാറും കാണുന്നുണ്ട്.

16. കഥയിഷ്യാമി താന്യഗ്രേ പ്രസംഗേന ച കാനിചിത്
തീർത്ഥാനി നൃപ ദാനാനി വ്രതാനി ച മഖാസ്തഥാ

സാന്ദർഭികമായി അവയിൽ ചിലതിനെപ്പറ്റി പിന്നീടു ഞാൻ പറയാം. തീർത്ഥങ്ങളും ദാനങ്ങളും വ്രതങ്ങളും യജ്ഞങ്ങളും

17. തപാംസി പുണ്യകർമ്മാണി സാപേക്ഷാണി മഹീപതേ
ദ്രവ്യശുദ്ധിം ക്രിയാശുദ്ധിം മനഃശുദ്ധിമപേക്ഷ്യ ച

തപസ്സുകളും പുണ്യകർമ്മങ്ങളും സാപേക്ഷികങ്ങളാണെന്നു ധരിക്കണം. ദ്രവ്യശുദ്ധി, ക്രിയാശുദ്ധി, മനഃശുദ്ധി എന്നിവയെ ആശ്രയിച്ചിരിക്കുന്നതാണ്,

18. പാവനാനി ഹി തീർത്ഥാനി തപാംസി ച വ്രതാനി ച
കദാചിദ്ദ്രവ്യശുദ്ധിഃ സ്യാത് ക്രിയാശുദ്ധിഃ കദാചന

തീർത്ഥങ്ങളുടെയും തപസ്സുകളുടെയും വ്രതങ്ങളുടെയും പാവനത്വം. ചിലപ്പോൾ ദ്രവ്യശുദ്ധിയുണ്ടായിരിക്കും. മറ്റു ചിലപ്പോൾ ക്രിയാശുദ്ധിയുണ്ടായെന്നുവരാം.

19. ദുർലഭാ മനസഃ ശുദ്ധിഃ സർവേഷാം സർവദാ നൃപ
മനസ്തു ചഞ്ചലം രാജന്നനേകവിഷയാശ്രിതം

എന്നാൽ മനഃശുദ്ധി ഏവർക്കും സദാ ദുർലഭമായിരിക്കും. രാജാവേ, മനസ്സാകട്ടെ, അനേകവിഷയങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ ചഞ്ചലമാണ്.

20. കഥം ശുദ്ധം ഭവേദ്രാജന്നാനാഭാവസമാശ്രിതം
കാമക്രോധൗ തഥാ ലോഭോഹ്യഹംകാരോ മദസ്തഥാ

നാനാഭാവങ്ങളെ ആശ്രയിച്ചിരിക്കുന്നതിനാൽ രാജാവേ, ആ മനസ്സ് എങ്ങനെ ശുദ്ധമാവും? കാമക്രോധങ്ങൾ, അതുപോലെ ലോഭം, അഹങ്കാരം, മദം.

21. സർവവിഘ്നകരാഹ്യേതേ തപസ്തീർത്ഥവ്രതേഷു ച
അഹിംസാ സത്യമസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ

എന്നിവയെല്ലാം, തപസ്സ്, തീർത്ഥസ്നാനം, വ്രതങ്ങൾ എന്നിവയ്ക്കെല്ലാം സർവ വിഘ്നങ്ങളും ഉണ്ടാക്കുന്നവയാണ്. അഹിംസ, സത്യം, അസ്തേയം, ശൗചം ഇന്ദ്രിയനിഗ്രഹം.

22. സ്വധർമ്മപാലനം രാജൻ സർവതീർത്ഥഫലപ്രദം
നിത്യകർമ്മപരിത്യാഗാന്മാർഗേ സംസർഗ്ഗദോഷതഃ

സ്വധർമ്മാചരണം എന്നിവ സർവ തീർത്ഥഫലങ്ങളും നൽകാൻ പര്യാപ്തങ്ങളാണ്. വഴിക്ക് നിത്യകർമ്മങ്ങൾക്കു വിഘ്നവും സംസർഗ്ഗദോഷവും ഉണ്ടാകുന്നതുകൊണ്ട്,

23. വ്യർത്ഥം തീർത്ഥാധിഗമനം പാപമേവാവശിഷ്യതേ
ക്ഷാളയന്തി ഹി തീർത്ഥാനി സർവഥാ ദേഹജം മലം

തീർത്ഥാടനം വ്യർത്ഥമാണ്. പാപങ്ങൾ മാത്രമായിരിക്കും മിച്ചം. തീർത്ഥങ്ങൾ ശരീരത്തിലെ മാലിന്യം കഴുകിക്കളയും.

24. മാനസം ക്ഷാളിതും താനി ന സമർത്ഥാനി വൈ പുനഃ
ശക്താനി യദി ചേത്താനി ഗംഗാതീരനിവാസിനഃ

എന്നാൽ മനസ്സിലെ മാലിന്യം കഴുകിക്കളയാൻ അവയ്ക്കു കഴിയുകയില്ല. ആ തീർത്ഥങ്ങൾക്ക് അതിനുള്ള കഴിവുണ്ടായിരുന്നെങ്കിൽ ഗംഗാതീരത്തുള്ള,

25. മുനയോ ദ്രോഹസംയുക്താഃ കഥം സ്യുർഭാവിതേശ്വരാഃ
വസിഷ്ഠസദൃശാഃ പ്രഹ്വാ വിശ്വാമിത്രാദയഃ കില

മഹാത്മാരായ മുനീശ്വരന്മാർ എങ്ങനെ ദ്രോഹബുദ്ധികളാവും? വസിഷ്ഠതുല്യരും ശാന്തരുമായ വിശ്വാമിത്രാദി മുനിമാരില്ലേ?

26. രാഗദ്വേഷരതാഃ സർവ്വേ കാമക്രോധാകുലാഃ സദാ
ചിത്തശുദ്ധിമയം തീർത്ഥം ഗംഗാദിഭ്യോ*f*തിപാവനം

അവരെല്ലാം സദാ രാഗദ്വേഷങ്ങളിൽ മുഴുകിയവരും കാമക്രോധാദികളാൽ ആകുലരുമാണ്. ഗംഗാദിപുണ്യനദികളെക്കാൾ അതിപാവനമായ തീർത്ഥമാണ് ചിത്തശുദ്ധിയുണ്ടാക്കുന്ന എന്തും.

**27. യദി സ്യാദ്ദൈവയോഗേന ക്ഷാളയന്ത്യാന്തരം മലം**
**വിശേഷേണ തു സത്സംഗോ ജ്ഞാനനിഷ്ഠസ്യ ഭൂപതേ**

രാജാവേ, ദൈവാധീനത്താൽ നിരന്തരം സത്സംഗം ഉണ്ടാവുകയാണെങ്കിൽ ആ സത്സംഗം ജ്ഞാനനിഷ്ഠന്റെ ആന്തരമാലിന്യം കഴുകിക്കളയും.

**28. ന വേദാ ന ച ശാസ്ത്രാണി ന വ്രതാനി തപാംസി ച**
**ന മഖാ ന ച ദാനാനി ചിത്തശുദ്ധേസ്തു കാരണം**

വേദങ്ങളോ , ശാസ്ത്രങ്ങളോ, വ്രതങ്ങളോ, തപസ്സുകളോ, യഞ്ജങ്ങളോ, ദാനങ്ങളോ അല്ല ചിത്ത ശുദ്ധിക്കു കാരണം

**29. വസിഷ്ഠോ ബ്രഹ്മണഃ പുത്രോ വേദവിദ്യാവിശാരദഃ**
**രാഗദ്വേഷാന്വിതഃ കാമം ഗംഗാതീരസമാശ്രിതഃ**

ബ്രഹ്മപുത്രനായ വസിഷ്ഠൻ വേദജ്ഞരിൽ അഗ്രഗണ്യനാണ്. ഗംഗാതീരത്തു വസിച്ചിട്ടും അദ്ദേഹത്തിനു രാഗദ്വേഷങ്ങൾ ഉണ്ടായിരുന്നില്ലേ?

**30. ആഡീബകം മഹായുദ്ധം വിശ്വാമിത്രവസിഷ്ഠയോഃ**
**ജാതം നിരർത്ഥകം ദ്വേഷാദ്ദേവാനാം വിസ്മയപ്രദം**

ഒരു പ്രയോജനവുമില്ലാതെ ദ്വേഷംകൊണ്ടുമാത്രം വിശ്വാമിത്രനും വസിഷ്ഠനും ആഡീബകങ്ങളായി ത്തീർന്ന് ദേവന്മാരെപ്പോലും വിസ്മയിപ്പിക്കുമാറ് പരസ്പരം മഹായുദ്ധം ചെയ്തില്ലേ?

**31. വിശ്വാമിത്രോ ബകസ്തത്ര ജാതഃ പരമതാപസഃ**
**ശപ്തഃ സ തു വസിഷ്ഠേന ഹരിശ്ചന്ദ്രസ്യ കാരണാത്**

ഹരിശ്ചന്ദ്രൻ നിമിത്തമായി വസിഷ്ഠൻ ശപിച്ചതുകൊണ്ട് പരമതപസ്വിയായ വിശ്വാമിത്രൻ ഒരു കൊക്കായി ജനിച്ചു.

**32. കൗശികേന വസിഷ്ഠോ*f*പി ശപ്ത്വാ*ff*ഡീദേഹഭാക്കൃതഃ**
**ശാപാദാഡീബകൗ ജാതൗ തൗ മുനീ വിശദപ്രഭൗ**

വിശ്വാമിത്രൻ ശപിച്ചതിനാൽ വസിഷ്ഠനും മീൻകൊത്തിയുടെ ശരീരം എടുക്കേണ്ടിവന്നു. അങ്ങനെ ശാപംമൂലം ആഡീബകങ്ങളായിത്തീർന്ന രണ്ടു വിശ്രുതരായ മുനിമാരും

**33. നിവാസം പ്രാപതുസ്തീരേ സരസോ മാനസസ്യ ച**
**ചക്രതുർദ്ദാരുണം യുദ്ധം നഖചഞ്ചുപ്രതാഡനൈഃ**

മാനസസരസ്സിന്റെ തീരത്തു വസിച്ചുകൊണ്ട് പരസ്പരം നഖംകൊണ്ടുമാന്തിയും ചുണ്ടുകൊണ്ട്കൊത്തിയും ഭയങ്കരമായ യുദ്ധം ചെയ്തു.

**34. വർഷാണാമയുതം യാവത്താവുഭൗ രോഷസംയുതൗ**
**യുയുധാതേ മദോന്മത്തൗ സിംഹാവിവ പരസ്പരം**

കോപാവിഷ്ടരും മദോന്മത്തരുമായ ഇരുവരും രണ്ടുസിംഹങ്ങളെപ്പോലെ പതിനായിരം വർഷം പരസ്പരം പൊരുതി.

രാജോവാച

**35. കഥം തൗ മുനിശാർദ്ദൂലൗ താപസൗ ധർമ്മതത്പരൗ**
**പരസ്പരം വൈരപരൗ സംജാതൗ കേന ഹേതുനാ**

താപസരും ധർമ്മതത്പരരുമായ ആ മുനിശ്രേഷ്ഠന്മാർ പരസ്പരം വിരോധികളായിത്തീർന്നത് എങ്ങനെ?എന്തായിരുന്നു അതിനു കാരണം?

36. **ശാപം പരസ്പരം കേന കാരണേന മഹാമതീ**
**ദത്തവന്തൗ മിഥഃ ക്ലേശകാരകൗ ദുഃഖദൗ നൃണാം**

മഹാമതികളായ അവർ പരസ്പരം ശപിക്കാനെന്താണു കാരണം. മനുഷ്യർക്ക് അത്യന്തം ക്ലേശകരവും ദുഃഖപ്രദവുമായ ശാപമാണല്ലോ അന്യോന്യം നൽകിയത്.

## വ്യാസ ഉവാച

37 **ഹരിശ്ചന്ദ്രോ നൃപശ്രേഷ്ഠഃ ത്രിശങ്കുതനയഃ പുരാ**
**ബഭൂവ രവിവംശീയോ രാമചന്ദ്രസ്യ പൂർവജഃ**

സൂര്യവംശത്തിൽ രാമചന്ദ്രനു വളരെമുമ്പ്, ത്രിശങ്കുവിന്റെ പുത്രനായി, ഹരിശ്ചന്ദ്രൻ എന്നൊരു ശ്രേഷ്ഠനായ രാജാവുണ്ടായിരുന്നു.

38. **അനപത്യഃ സ രാജർഷിർ വരുണായ മഹാക്രതും**
**പ്രതിയജ്ഞേ പുത്രകാമീ നരമേധം ദുരാസദം**

അനപത്യനായ ആ രാജാവ് പുത്രനുണ്ടാവണമെന്ന് ആഗ്രഹിച്ച് അനുഷ്ഠിക്കാൻ പ്രയാസമുള്ള നരമേധത്തോടുകൂടിയ യാഗം നടത്തിക്കൊള്ളാമെന്ന് വരുണനോട് പ്രതിജ്ഞചെയ്തു.

39. **വരുണസ്തസ്യ സന്തുഷ്ടോ യജ്ഞസ്യ നിയമേ കൃതേ**
**ദധാര ഗർഭം രാജ്ഞസ്തു ഭാര്യാ പരമസുന്ദരീ**

അങ്ങനെ ഒരു യജ്ഞം ചെയ്യാമെന്ന് പ്രതിജ്ഞചെയ്തതിനാൽ വരുണദേവൻ അദ്ദേഹത്തിൽ സന്തുഷ്ടനായി. രാജാവിന്റെ പരമസുന്ദരിയായ പത്നി ഗർഭം ധരിച്ചു.

40. **രാജാ ബഭൂവ സന്തുഷ്ടോ ദൃഷ്ട്വാ ഭാര്യാം സദോഹദാം**
**ചകാര വിധിവത് കർമ്മ ഗർഭസംസ്കാരകാരകം.**

ഭാര്യ ഗർഭിണിയാണെന്നു കണ്ട രാജാവും അത്യധികം സന്തുഷ്ടനായി. ഗർഭസംസ്കാരത്തിനുള്ള എല്ലാ കർമ്മങ്ങളും രാജാവ് വിധിയാംവണ്ണം ചെയ്തു.

41. **സുഷുവേ തനയം നാരീ സർവലക്ഷണസംയുതം**
**മുദം പ്രാപ നൃപസ്തത്ര പുത്രേ ജാതേ വിശാംപതേ**

അവൾ യഥാസമയം സർവലക്ഷണങ്ങളും തികഞ്ഞ ഒരു പുത്രനെ പ്രസവിച്ചു. പുത്രനുണ്ടായപ്പോൾ രാജാവ് അതീവസന്തുഷ്ടനായി.

42. **കൃതവാൻ ജാതകർമ്മാദി സംസ്കാരവിധിമുത്തമം**
**ദദൗ ഹിരണ്യം ഗാ ദോഗ്ധ്രീർ ബ്രാഹ്മണേഭ്യോ വിശേഷതഃ**

ഉത്തമങ്ങളായ ജാതകർമ്മാദി സംസ്കാരവിധികൾ യഥായോഗ്യം ചെയ്തു. ബ്രാഹ്മണർക്ക് സ്വർണ്ണവും കറവപ്പശുക്കളും പ്രത്യേകിച്ച് ദാനം ചെയ്തു.

43. **ജന്മോത്സവേ/തിസംവൃത്തേ ഗേഹേ വൈ യാദസാം പതിഃ**
**ആജഗാമ മഹാരാജ വിപ്രവേഷധരസ്തഥാ**

ഗൃഹത്തിൽ പുത്രജന്മോത്സവം കൊണ്ടാടവേ വരുണദേവൻ വിപ്രവേഷത്തിൽ അവിടെ എത്തിച്ചേർന്നു.

44. **പൂജിതഃ പാർത്ഥിവേനാഥ ദത്വാ വിധിവദാസനം**
**കാര്യേ പൃഷ്ടേ/ബ്രവീദ്വാക്യം വരുണോ/സ്മീതി ഭൂപതിം**

രാജാവ് അദ്ദേഹത്തിന് ആസനം നൽകി വിധിപോലെ പൂജിച്ചു. കാര്യം ചോദിച്ച രാജാവിനോട് 'ഞാൻ വരുണനാണെന്ന് ' അദ്ദേഹം പറഞ്ഞു.

45. **കുരു യജ്ഞം സുതം കൃത്വാ പശും പരമപാവനം**
**സത്യവാഗ്ഭവ രാജേന്ദ്ര സങ്കല്പസ്തു ത്വയാ കൃതഃ**

പുത്രനെ യജ്ഞപശുവാക്കി പരമപവിത്രമായ യജ്ഞം നിർവഹിച്ചാലും. രാജൻ, അങ്ങനെ അങ്ങു ചെയ്ത സത്യം പാലിക്കുക.

46. **തച് ഛ്രുത്വാ വചനം രാജാ വിഹ്വലോƒതിവ്യഥാകുലഃ**
**സംസ്തഭ്യാധിം നൃപഃ പ്രാഹ വരുണം സത്കൃതാഞ്ജലിഃ**

അതുകേട്ടപ്പോൾ രാജാവ് ഭയപ്പെട്ടവനും അത്യധികം ദുഃഖിതനുമായിത്തീർന്നു. ദുഃഖം അടക്കിയിട്ട് അദ്ദേഹം കൂപ്പുകൈയോടെ വരുണനോടു പറഞ്ഞു.

47. **സ്വാമിൻ കരോമി തം യജ്ഞം സർവഥാ വിധിപൂർവകം**
**മയാതേ യത് പ്രതിജ്ഞാതം ഭവാമി സത്യവാഗഹം**

സ്വാമിൻ അങ്ങയോടു പ്രതിജ്ഞചെയ്തതനുസരിച്ച് ആ യജ്ഞം ഞാൻ വിധിയാംവണ്ണം അനുഷ്ഠിക്കുന്നുണ്ട്. ഞാൻ സത്യം പാലിക്കുകതന്നെ ചെയ്യും.

48. **പൂർണ്ണേ മാസേ വിശുദ്ധ്യേത ധർമ്മപത്നീ സുരോത്തമ**
**വിശുദ്ധായാം തു ഭാര്യായാം കർത്തവ്യഃ സപശുർമഖഃ**

ഹേ ദേവോത്തമ, ഒരുമാസം പൂർണ്ണമായിട്ടേ ധർമ്മപത്നി വിശുദ്ധയാകൂ. പത്നി വിശുദ്ധയായിക്കഴിഞ്ഞാൽ ഉടൻ പശുസഹിതമായ യജ്ഞം ഞാൻ ചെയ്തുകൊള്ളാം.

## വ്യാസ ഉവാച

49. **ഇത്യുക്തേ വചനേ രാജ്ഞാ വരുണഃ സ്വഗൃഹം ഗതഃ**
**രാജാ ബഭൂവ സന്തുഷ്ടഃ കിഞ്ചിത്ചിന്താതുരസ്തഥാ**

രാജാവ് ഇങ്ങനെ പറഞ്ഞതുകേട്ട വരുണൻ സ്വഗൃഹത്തിലേക്കുപോയി. രാജാവ് സന്തുഷ്ടനായെങ്കിലും അല്പം ചിന്താകുലനായിരുന്നു.

50. **പൂർണ്ണേ മാസി പുനഃപാശീ പരീക്ഷാർത്ഥം നൃപാലയേ**
**ആജഗാമ ദ്വിജോ ഭൂത്വാ സുവേഷഃ സുഷ്ഠു ഭാഷകഃ**

മാസം ഒന്നു തികഞ്ഞപ്പോൾ രാജാവിനെ പരീക്ഷിക്കാനായി വരുണൻ വീണ്ടും വിപ്രവേഷത്തിൽ അണിഞ്ഞൊരുങ്ങി നന്നായി ഭാഷണം ചെയ്തുകൊണ്ട് കൊട്ടാരത്തിൽ എത്തി.

51. **കൃതാർഹണം സുഖാസീനം ഭൂപതിസ്തം സുരോത്തമം**
**ഉവാച വിനയോപേതോ ഹേതുഗർഭം വചസ്തദാ**

ആസനം നൽകി പൂജിച്ചിട്ട് സുഖമായിരുത്തിയശേഷം ആ ദേവ ശ്രേഷ്ഠനോട് രാജാവ് വിനയപൂർവം സകാരണം ഇങ്ങനെ പറഞ്ഞു.

52. **അസംസ്കൃതം സുതം സ്വാമിൻ യൂപേ ബധ്നാമി തം കഥം**
**സംസ്കൃത്യ ക്ഷത്രിയം കൃത്വാ യജേƒഹം യജ്ഞമുത്തമം.**

സ്വാമിൻ സംസ്കാരാദിക്രിയകളൊന്നും ചെയ്തിട്ടില്ലാത്ത ആ ശിശുവിനെ യൂപത്തിൽ ബന്ധിക്കുന്നതെങ്ങനെ? സംസ്കാരാദികൾ ചെയ്ത് ക്ഷത്രിയനാക്കിയിട്ട് ഞാൻ ഉത്തമമായ ആയജ്ഞം നിർവഹിച്ചുകൊള്ളാം.

53. **ദയസേ യദി ദേവത്വം ജ്ഞാത്വാ ദീനം സ്വസേവകം**
**അസംസ്കൃതസ്യ ബാലസ്യ നാധികാരോƒസ്തി കുത്രചിത്**

ഹേ ദേവ, അങ്ങയുടെ സേവകനായ ഇവൻ ദീനനാണെന്നറിഞ്ഞ് ദയകാണിക്കുമെങ്കിൽ അങ്ങനെ ഞാൻ ആ യാഗം ചെയ്യാം. സംസ്കാരാദികൾ ചെയ്യാത്ത ബാലന് ഒന്നിനും അധികാരമില്ല.

### വരുണ ഉവാച

54. പ്രതാരയസി രാജേന്ദ്ര കൃത്വാ സമയമഗ്രതഃ
ദുസ്ത്യജസ്തവ ജാനാമി സുതസ്നേഹോ ഹ്യപുത്രിണഃ

രാജാവേ, ആദ്യം സത്യം ചെയ്തിട്ട് വഞ്ചിക്കാൻ ശ്രമിക്കുകയാണോ? പുത്രനില്ലാതിരുന്ന അങ്ങേക്ക് പുത്രനോടുള്ള വാത്സല്യം വെടിയാൻ ആവില്ലെന്ന് എനിക്കറിയാം.

55. ഗൃഹം വ്രജാമി ഭൂപാല വചനാത്തവ കോമളാത്
കിയത്കാലം പ്രതീക്ഷ്യാഹമാഗമിഷ്യാമി തേ ഗൃഹം

രാജാവേ, അങ്ങയുടെ ഭംഗിവാക്കു കേട്ടുകൊണ്ട് ഞാനിതാ ഗൃഹത്തിലേക്കു പോകുന്നു. അല്പകാലം കാത്തിരുന്നിട്ട് ഞാൻ അങ്ങയുടെ ഗൃഹത്തിലേക്കുവരും.

56. ഭവിതവ്യം ത്വയാ താത തദാ സത്യവചോ$f$ന്വിതം
അന്യഥാ ത്വയി മുഞ്ചാമി കോപശാപസമന്വിതം

അന്ന് അങ്ങ് വാക്കുപാലിച്ചിരിക്കണം. അല്ലെങ്കിൽ കോപിച്ചുഞാൻ അങ്ങയെ ശപിച്ചുവിടുന്നുണ്ട്.

### രാജോവാച

57. സമാവർത്തന കർമ്മാന്തേ സർവഥായാദസാം പതേ
കൃത്വാ പുത്രപശും യജ്ഞേ യജിഷ്യേ വിധിപൂർവകം

ഹേ വരുണദേവ, സമാവർത്തനകാലം കഴിഞ്ഞാലുടനെ എന്റെ പുത്രനെ യജ്ഞപശുവാക്കിക്കൊണ്ട് വിധിപൂർവം ഞാൻ യാഗം നടത്തിക്കൊള്ളാം.

### വ്യാസ ഉവാച

58. തച് ഛ്രുത്വാ വചനം രാജ്ഞോ വരുണഃ പ്രീതമാനസഃ
തഥേത്യുക്ത്വാ യയൗ തൂർണം നൃപസ്തു സുസ്ഥിതോ$f$ഭവത്

രാജാവ് അങ്ങനെ പറഞ്ഞതു കേട്ട് വരുണൻ സന്തുഷ്ടനായി. അങ്ങനെയാകട്ടെ എന്നുപറഞ്ഞുകൊണ്ട് അവിടെനിന്നും വേഗം പോകുകയുംചെയ്തു. രാജാവും സ്വസ്ഥചിത്തനായി.

59. രോഹിതാഖ്യ ഇതി ഖ്യാതഃ സുതസ്തസ്യ വിവൃദ്ധിമാൻ
സംജാതശ്ചതുരഃ സർവവിദ്യാനാം ച വിശാരദഃ

അദ്ദേഹത്തിന്റെ പുത്രനായ രോഹിതൻ എന്നുപേരുകേട്ട രാജകുമാരൻ സർവവിദ്യകളും അഭ്യസിച്ച് സമർത്ഥനായി വളർന്നുവന്നു.

60. യജ്ഞസ്യ കാരണം തേന ജ്ഞാതം സർവം സവിസ്തരം
ഭയഭീതസ്തതഃ സോ$f$പി മത്വാ മരണമാത്മനഃ

യജ്ഞത്തിന്റെ കാരണം എന്താണെന്നെല്ലാം അവൻ അപ്പോഴേക്കും വിസ്തരിച്ച് അറിഞ്ഞുകഴിഞ്ഞു. തന്റെ മരണം അടുത്തിരിക്കുന്നു എന്നു മനസ്സിലാക്കിയ അവനും ഭയസംഭ്രാന്തനായി.

61. കൃത്വാ പലായനം വീരോ ഗതോ$f$സൗ ഗിരിഗഹ്വരേ
അഗമ്യേ നൃപതിസ്ഥാനേ സ്ഥിതസ്തത്ര ഭയാതുരഃ

വീരനായ അവൻ പർവതത്തിലെ ഏതോ ഗുഹയിലേക്ക് ഓടിപ്പോയി. ആർക്കും ചെന്നു പറ്റാൻ കഴിയാത്ത ഒരിടത്ത് ഭയാതുരനായി കഴിഞ്ഞുകൂടി.

62. പ്രാപ്തേ കാലേ/ഥ വരുണോ യജ്ഞാർത്ഥീ നൃപതേർഗൃഹം
ഗത്വാ തമാഹ ഭൂപാലം കുരു യജ്ഞം വിശാംപതേ

യഥാകാലം യജ്ഞം ചെയ്യണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് വരുണനും രാജഗൃഹത്തിലെത്തിയിട്ട് രാജാവേ, യജ്ഞം നിർവഹിച്ചാലും എന്ന് ആ രാജാവിനോടു പറഞ്ഞു.

63. പ്രമ്ലാനവദനോ രാജാ തമാഹ വ്യഥിതേന്ദ്രിയഃ
കിം കരോമി ഗതഃ ക്വാപി സുതോ മേ സുരസത്തമ

മ്ലാളവദനനായ രാജാവ് അവശനായി അദ്ദേഹത്തോട് പറഞ്ഞു: ഹേ ദേവശ്രേഷ്ഠ, ഞാൻ എന്തു ചെയ്യട്ടെ. എന്റെ മകൻ എങ്ങോട്ടോ ഓടിപ്പോയിരിക്കുന്നു.

64. ശ്രുത്വാ തദ്വചനം രാജ്ഞഃ കുപിതോ യാദസാംപതിഃ
ശശാപ തം നൃപം കോപാദസത്യവാദിനം ഭൃശം

രാജാവ് പറഞ്ഞതുകേട്ട വരുണൻ അത്യധികം ക്രുദ്ധനായി. അസത്യവാദിയായ ആ രാജാവിനെ നിറഞ്ഞ കോപത്തോടെ ശപിച്ചു.

65. ജലോദരാഭിധോ വ്യാധിർദേഹേ ഭവതു തേ നൃപ
യതഃ പ്രതാരിതശ്ചാഹം കൃത്വാ കപടപണ്ഡിത

രാജാവേ, അങ്ങയുടെ ശരീരത്തിൽ ജലോദരം എന്ന മഹാവ്യാധി ഉണ്ടാകട്ടെ. കള്ളം പഠിച്ചവനേ, അങ്ങ് എന്നെ ഇതേവരെ വഞ്ചിക്കുകയായിരുന്നല്ലോ.

66. ഇതി ശപ്ത്വാ യയൗ ധാമ സ്വകം പാശധരസ്തദാ
രാജാ ചിന്താതുരസ്തസ്ഥൗ ഭവനേ വ്യാധിപീഡിതഃ

ഇങ്ങനെ ശപിച്ചിട്ട് വരുണൻ തന്റെ ഗൃഹത്തിലേക്കു പോയി. വ്യാധിപീഡിതനായ രാജാവ് സ്വഗൃഹത്തിൽ ചിന്താതുരനായും കഴിഞ്ഞുകൂടി.

67. യദാ/തിവ്യാധിതോ രാജാ രോഗേണ ശാപജേനഹ
തദാ ശുശ്രാവ പുത്രോ/പി പിതരം വ്യാധിപീഡിതം

രാജാവ് ശാപം കൊണ്ടു പിടിപെട്ട രോഗത്താൽ അത്യധികം വിവശനായപ്പോൾ തന്റെ പിതാവ് രോഗഗ്രസ്തനായിരിക്കുന്നു എന്ന വിവരം പുത്രനും കേട്ടു.

68. പാന്ഥിക പ്രാഹ പുത്രം ഹി പിതാ തേ ഭൃശദുഃഖിതഃ
ജലോദരവികാരേണ ശാപജേന നൃപാത്മജ

ഒരു വഴിയാത്രക്കാരൻ രാജപുത്രനോടു പറഞ്ഞു,'' രാജകുമാരാ, നിന്റെ അച്ഛൻ വരുണശാപത്താൽ ജലോദരമെന്ന രോഗം ബാധിച്ച് അത്യന്തം ദുഃഖിതനായിരിക്കുകയാണ്.

69. വിനഷ്ടം ജീവിതം തേ/ദ്യ വൃഥാജാതസ്യ ദുർമതേ
ത്യക്ത്വാ പിതരം ദുഃസ്ഥം പ്രാപ്തോ/സി ഗിരിഗഹ്വരം

ദുർബുദ്ധേ, ഇപ്പോൾ നിന്റെ ജീവിതം വെറുതേയായി. നീ പുത്രനായി ജനിച്ചതുകൊണ്ട് എന്തു പ്രയോജനം? ദുഃഖത്തിലാണ്ട പിതാവിനെ വെടിഞ്ഞ് നീ ഈ ഗിരിഗുഹയിൽ ഒളിച്ചു കഴിയുകയാണല്ലോ.

70. കിമനേന ശരീരേണ പ്രാപ്തം തേ ജന്മനഃ ഫലം
ദേഹദം ദുഃഖിതം കൃത്വാ സ്ഥിതോ/സ്യത്ര സുതാധമ

നിനക്ക് എന്താണൊരു പ്രയോജനം ഈ ശരീരം ലഭിച്ചതുകൊണ്ട്? നീചനായ പുത്രാ, ദേഹം തന്ന നിന്റെ പിതാവിനെ ദുഃഖത്തിലാഴ്ത്തിക്കൊണ്ട് നീ ഇവിടെ കഴിയുന്നു.

71. പ്രാണാസ്ത്യാജ്യാഃ പിതുഃ കാര്യേ സത്പുത്രേണേതി നിശ്ചയഃ
ത്വദർത്ഥേ ദുഃഖിതോ രാജാ ക്രന്ദതി വ്യാധിപീഡിതഃ

പിതാവിനു വേണ്ടി പ്രാണൻ പോലും ഉപേക്ഷിക്കുന്നതാണ് സത്പുത്രന്റെ ധർമ്മം. വ്യാധിപീഡിതനായ രാജാവ് നിന്നെ പ്രതി ദുഃഖിതനായി വിലപിക്കുന്നു.

### വ്യാസ ഉവാച

72. തദാകർണ്യ വചസ്തഥ്യം പാന്ഥികാദ്ധർമ്മ സംയുതം
യദാ ചക്രേ മനോ ഗന്തും ദ്രഷ്ടും താതം വ്യഥാതുരം

വഴിയാത്രക്കാരിൽ നിന്ന് ധർമ്മയുക്തമായ വാക്കുകൾ കേട്ട രാജകുമാരൻ ദുഃഖിതനായ പിതാവിനെ ചെന്നു കാണാൻ നിശ്ചയിച്ചു.

73. തദാ വിപ്ര വപുർഭൂത്വാ വാസവസ്തമുപാഗമത്
രഹഃപ്രാഹ ഹിതം വാക്യം ദയാവാനിവ ഭാരത

അപ്പോൾ വിപ്രവേഷത്തിൽ ദേവേന്ദ്രൻ അവിടെ എത്തി. രാജകുമാരനോട് ദയയുള്ളവനെന്ന മട്ടിൽ ഹിതമായ കാര്യം രഹസ്യമായി പറഞ്ഞു.

74. മൂർഖോƒസി രാജപുത്ര ത്വം ഗമനായ മതിംവൃഥാ
കരോഷി പിതരം ത്വദ്യ ന ജാനാസി വ്യഥ..യുതം.

രാജകുമാര, വെറുതേ പിതാവിനെ ചെന്നു കാണാൻ തീരുമാനിച്ച നീ മൂർഖൻ തന്നെ. രോഗാർത്തനായ നിന്റെ പിതാവിനെ നീ ശരിക്കറിഞ്ഞിട്ടില്ല.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ദ്വാദശോദ്ധ്യായഃ

## അഥ ത്രയോദശോƒദ്ധ്യായഃ

### ഇന്ദ്ര ഉവാച

1. സാഹസം കൃതവാൻ രാജാ പൂർവം യത്കഥിതോ മഖഃ
വരുണായ പ്രതിജ്ഞാതഃ പുത്രം കൃത്വാ പശും പ്രിയം

യാഗത്തിൽ തന്റെ പ്രിയപുത്രനെ ബലിയർപ്പിക്കാമെന്ന് രാജാവു വരുണനോട് പ്രതിജ്ഞചെയ്തത് വളരെ സാഹസമായിപ്പോയി.

2. ഗതേ ത്വയി പിതാ പുത്രം ബദ്ധ്വാ യൂപേƒ ഛ്യുണഃ പുനഃ
പശും കൃത്വാ മഹാബുദ്ധേ വധിഷ്യതി വ്യഥാതുരഃ

മഹാബുദ്ധേ, നീ അവിടെ ചെന്നാൽ ദുഃഖാർത്തനായ നിന്റെ പിതാവ് നിന്നെ യജ്ഞ പശുവായി യൂപത്തിൽ ബന്ധിച്ച് നിർദ്ദയം വധിക്കും.

3. ഇത്ഥം നിഷിദ്ധസ്തത് പുത്രഃ ശക്രേണാമിതതേജ സാ
സ്ഥിതസ്ത ത്രൈ വ മായേശീമായയാ മോഹിതോ ഭൃശം

അതിതേജസ്വിയായ ദേവേന്ദ്രൻ ഇങ്ങനെ തടസ്സപ്പെടുത്തിയ പ്പോൾ ആ രാജകുമാരൻ ചിത്സ്വരൂപിണിയായ ദേവിയുടെ മായയാൽ മോഹിതനായി അവിടെത്തന്നെ കഴിഞ്ഞു.

4. യദാ പുനഃ പുനഃ ശ്രുത്വാ പിതരം രോഗപീഡിതം
ഗമനായ മതിം ചക്രേ തദേന്ദ്രഃ പ്രത്യഷേധയത്

പിതാവു രോഗപീഡിതനാ ണെന്ന് വീണ്ടും വീണ്ടും കേട്ട് അവൻ പോകാൻ തുടങ്ങുമ്പോഴൊക്കെ ശക്രൻ വന്ന് തടസ്സപ്പെടുത്തിക്കൊണ്ടിരുന്നു.

5. ഹരിശ്ചന്ദ്രോ*f*തി ദുഃഖാർത്തഃ പപ്രച്ഛ ഗുരുമന്തികേ
സ്ഥിതം വസിഷ്ഠമേകാന്തേ സർവജ്ഞം ഹിതതത്പരം

അത്യന്തം ദുഃഖാർത്തനായിത്തീർന്ന ഹരിശ്ചന്ദ്രൻ ഒരിക്കൽ അടുത്തു നിൽക്കുന്നവനും ഗുരുവും ഹിതംനോക്കുന്നവനുമായ വസിഷ്ഠനോട് ഏകാന്തത്തിൽ ചോദിച്ചു:

### രാജോവാച

6. ഭഗവൻ കിം കരോമ്യദ്യ കാതരോ*f*സ്മി വ്യഥാകുലഃ
ത്രാഹി മാം ദുഃഖമനസം മഹാവ്യാധിഭയാതുരം

ഭഗവൻ, ദുഃഖാർത്തനും ഭീരുവുമായ ഞാൻ ഇപ്പോൾ എന്താണു ചെയ്യേണ്ടത്? മഹാരോഗവും ഭയവും മൂലം ദുഃഖിക്കുന്നവനും മനസ്സു തകർന്നവനുമായ എന്നെ അങ്ങു രക്ഷിക്കണം.

### വസിഷ്ഠ ഉവാച

7. ശൃണു രാജന്നുപായോ*f*സ്തി രോഗനാശം പ്രതി സ്തുതഃ
ത്രയോദശവിധാഃ പുത്രാഃ കഥിതാ ധർമ്മസംഗ്രഹേ

രാജാവേ, കേൾക്കൂ; രോഗശാന്തിക്കുതകുന്ന പ്രസിദ്ധമായ ഒരു ഉപായമുണ്ട്. പുത്രന്മാർ പതിമൂന്നു തരക്കാരുണ്ടെന്ന് ധർമ്മശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്.

8. തസ്മാത് ക്രീതം സുതം കൃത്വാ യജസ്വ മഖമുത്തമം
ദ്രവ്യം ദത്വാ യഥോദ്ദിഷ്ടമാനയസ്വ ദ്വിജോത്തമം

അതുകൊണ്ട് വിലയ്ക്കുവാങ്ങിയ ഒരു പുത്രനെ യജ്ഞപശുവാക്കിക്കൊണ്ടും ഉത്തമമായ ആ യാഗം നടത്താം. ദ്രവ്യം നൽകി ഉദ്ദേശിച്ചതരത്തിലുള്ള ഒരു ഉത്തമബ്രാഹ്മണനെ വാങ്ങിക്കൊണ്ടുവരണം.

9. ഏവം കൃതേ മഖേ ഭൂപ രോഗനാശോ ഭവിഷ്യതി
വരുണോ*f*പി പ്രസന്നാത്മാ ഭവിഷ്യതി യഥാസുഖം

അങ്ങനെ യാഗം നടത്തിക്കഴിഞ്ഞാൽ രോഗം ഇല്ലാതാവും. വരുണനും അതുകൊണ്ട് വേണ്ടപോലെ പ്രസന്നനായിത്തീരും.

### വ്യാസ ഉവാച

10. ഇതി തസ്യ വചഃ ശ്രുത്വാ രാജാ പ്രോവാച മന്ത്രിണം
അന്വേഷയ മഹാബുദ്ധേ വിഷയേഷ്വതിയത്നതഃ

ഇങ്ങനെ വസിഷ്ഠൻ ഉപദേശിച്ചതുകേട്ട രാജാവ് മന്ത്രിയെ വിളിച്ചു പറഞ്ഞു: മഹാബുദ്ധേ, അത്യധികം ക്ലേശിച്ചായാലും ഈ കാര്യം അന്വേഷിക്കണം.

11. കദാചിത് കോ*f*പി ലോഭാർത്ഥീ ദദാതി സ്വസുതം പിതാ
സമാനയ ധനം ദത്വാ യാവത് പ്രാർത്ഥയതേ*f*പ്യസൗ

ചിലപ്പോൾ അത്യന്തം ലോഭിയായ ഒരു പിതാവ് സ്വന്തം പുത്രനെ വിറ്റെന്നുവരാം. അയാൾ ആവശ്യപ്പെടുന്നിടത്തോളം ധനം കൊടുത്തിട്ട് പുത്രനെ വാങ്ങിക്കൊണ്ടുവരണം.

12. **സർവഥൈവ സമാനേയോ യജ്ഞാർത്ഥേ ദ്വിജബാലകഃ**
**ന കാര്യാ കൃപണാബുദ്ധിസ്ത്വയാ മത്കാര്യഹേതവേ**

യജ്ഞത്തിനു വേണ്ടി ഒരു വിപ്രകുമാരനെ എങ്ങനെയും കൂട്ടിക്കൊണ്ടു വന്നേ മതിയാവൂ. എന്റെ കാര്യമാണല്ലോ എന്നു വിചാരിച്ച് അതിൽ ഒട്ടും ലുബ്ധു കാണിക്കേണ്ട കാര്യമില്ല.

13. **പ്രാർത്ഥനീയസ്ത്വയാ പുത്രഃ കസ്യചിദ്ദ്വിജവാദിനഃ**
**ദ്രവ്യേണ ദേഹി യജ്ഞാർത്ഥം കർത്തവ്യോƒസൗ പശുഃ കില**

ഏതെങ്കിലും ഒരു ബ്രാ ഹ്മണനോട് നീ അപേക്ഷിക്കണം: ദ്രവ്യം വാങ്ങിക്കൊണ്ട് യജ്ഞത്തിനു വേണ്ടി പുത്രനെ തന്നാലും എന്ന്. അവനെ യജ്ഞപശുവാക്കാമല്ലോ.

14. **ഇതി സഞ്ചോദിത സ്തേന സചിവഃ കാര്യഹേതവേ**
**അന്വേഷയാമാസ പുരേ ഗ്രാമേ ഗ്രാമേ ഗൃഹേ ഗൃഹേ**

ഇങ്ങനെ നിർദ്ദേശിക്കപ്പെട്ട മന്ത്രി ഈ കാര്യം നിറവേറ്റാൻ വേണ്ടി പട്ടണത്തിലെ ഗ്രാമന്തോറും വീടുതോറും തെരച്ചിൽ ആരംഭിച്ചു.

15. **ഏവമന്വേഷതസ്തസ്യ വിഷയേ കശ്ചിദാതുരഃ**
**നിർദ്ധനസ്ത്രിസുതശ്ചാസീദജീഗർത്തേതി നാമതഃ**

ഇങ്ങനെ തെരഞ്ഞുകൊണ്ടിരിക്കെ അജീഗർത്തൻ എന്നുപേരുള്ളവനും നിർധനനും മൂന്നു പുത്രന്മാരുള്ളവനും ദുഃഖാർത്തനുമായ ഒരു ബ്രാഹ്മണനെ കണ്ടു.

16. **തസ്യ പുത്രം ശുനഃശേപം മദ്ധ്യമം മന്ത്രിസത്തമഃ**
**ആനയാമാസ ദത്വാർത്ഥം പ്രാർത്ഥിതം തദ്ധനം തദാ**

മന്ത്രിപ്രമുഖൻ ആ ബ്രാഹ്മണന്റെ മൂന്ന് മക്കളിൽ മധ്യമനായ ശുനഃശേപനെ ആവശ്യപ്പെട്ട് ധനം അപ്പോൾത്തന്നെ നൽകി വാങ്ങിക്കൊണ്ടുവന്നു.

17. **സമാനീയ ശുനഃശേപം സചിവഃ കാര്യതത്പരഃ**
**രാജ്ഞേ നിവേദയാമാസ പശുയോഗ്യം ദ്വിജാത്മജം**

കാര്യവ്യഗ്രനായ മന്ത്രി യജ്ഞപശുവാകാൻ യോഗ്യനും ബ്രാഹ്മണകുമാരനുമായ ശുനഃശേപനെ കൂട്ടിക്കൊണ്ടുവന്ന് രാജാവിനു സമർപ്പിച്ചു.

18. **രാജാƒതിമുദിതസ്തേന വിപ്രാനാനീയ സർവതഃ**
**കാരയാമാസ സംഭാരാൻ യജ്ഞാർത്ഥം വേദവിത്തമാൻ**

സന്തുഷ്ടനായ മഹാരാജാവ് എല്ലായിടത്തുമുള്ള വേദജ്ഞരായ വിപ്രന്മാരെ വിളിച്ചു വരുത്തി യാഗത്തിനുവേണ്ട ഒരുക്കങ്ങൾ തുടങ്ങി.

19. **പ്രാരബ്ധേ തു മഖേ തത്ര വിശ്വാമിത്രോ മഹാമുനിഃ**
**ബദ്ധം ദൃഷ്ട്വാ ശുനഃശേപം നിഷിഷേധ നൃപം തദാ**

അവിടെ അങ്ങനെ യാഗം ആരംഭിച്ചപ്പോൾ വിശ്വാമിത്രമഹർഷി ശുനഃശേപനെ യജ്ഞപശുവാക്കി ബന്ധിച്ചിരിക്കുന്നതു കണ്ട് രാജാവിനെ വിലക്കി.

20. **രാജൻ മാ സാഹസം കാർഷീർ മുഞ്ചൈനം ദ്വിജബാലകം**
**പ്രാർത്ഥയാമ്യഹമായുഷ്മൻ സുഖം തേƒദ്യ ഭവിഷ്യതി**

രാജാവേ, അങ്ങ് സാഹസം കാട്ടരുത്. ഈ വിപ്രകുമാരനെ അഴിച്ചു വിടൂ. ഞാൻ അപേക്ഷിക്കുകയാണ് ആയുഷ്മൻ, അങ്ങേയ്ക്കു ഇപ്പോൾ സുഖമുണ്ടാകും.

21. ക്രന്ദത്യയം ശുനഃശേപഃ കരുണാ മാം ദുനോത്യപി
ദയാവാൻ ഭവ രാജേന്ദ്ര കുരു മേ വചനം നൃപ

ഇതാ ഈ ശുനഃശേപൻ വിലപിക്കുന്നു.അതുകണ്ട് കാരുണ്യം എന്നെ തളർത്തുന്നു. രാജാവേ, ദയയുള്ളവനായിരിക്കുക ഞാൻ പറയുന്നതു കേൾക്കൂ.

22. പരദേഹസ്യ രക്ഷായൈ സ്വദേഹം യേ ദയാപരാഃ
ദദതി ക്ഷത്രിയാ പൂർവ്വം സ്വർഗ്ഗകാമാഃ ശുചിവ്രതാഃ

ദയാലുക്കളും സ്വർഗ്ഗകാമന്മാരും വ്രതനിഷ്ഠരുമായ ക്ഷത്രിയന്മാർ അന്യരുടെ ദേഹം രക്ഷിക്കാൻ മുമ്പ് സ്വദേഹം നൽകിയിരുന്നു.

23. ത്വം സ്വദേഹസ്യ രക്ഷാർത്ഥം ഹംസി ദ്വിജസുതം ബലാത്
പാപം മാ കുരു രാജേന്ദ്ര ദയാവാൻ ഭവ ബാലകേ

അങ്ങാകട്ടെ, ഇപ്പോൾ സ്വദേഹത്തിന്റെ രക്ഷയ്ക്കായി ഒരു ബ്രാഹ്മണകുമാരനെ ബലാൽ ബലി കൊടുക്കാനാണു തുടങ്ങുന്നത് രാജാവേ, ഈ പാപം ചെയ്യരുത്. ഈ ബാലനിൽ ദയയുള്ളവനായിരിക്കുക.

24. സർവേഷാം സദൃശീ പ്രീതിർദേഹേ വേത്സി സ്വയം നൃപ
മുഞ്ചൈനം ബാലകം തസ്മാത് പ്രമാണം യദി മേ വചഃ

രാജൻ, ഏവരും സ്വദേഹത്തിൽ ഒരുപോലെ പ്രീതിയുള്ളവരാണെന്ന് അങ്ങേയ്ക്ക് സ്വയം അറിഞ്ഞുകൂടേ?അതുകൊണ്ട് ഞാൻ പറയുന്നതു പ്രമാണമാകുമെങ്കിൽ ഈ ബാലനെ മോചിപ്പിക്കുക.

## വ്യാസ ഉവാച

അനാദൃത്യ ച തദ്വാക്യം രാജാ ദുഃഖാതുരോ ഭൃശം
ന മുമോച മുനിസ്തസ്മൈ ചുകോപാതീവ താപസഃ

അത്യന്തം ദുഃഖിതനായ രാജാവ് അദ്ദേഹത്തിന്റെ വാക്ക് ആദരിച്ചില്ല; ബാലനെ മോചിപ്പിച്ചുമില്ല. അതിനാൽ മഹാതപസ്വിയായ വിശ്വാമിത്രൻ രാജാവിന്റെ നേർക്ക് ക്രുദ്ധനായിത്തീർന്നു.

26. ഉപദേശം ദദൗ തസ്മൈ ശുനഃശേപായ കൗശികഃ
മന്ത്രം പാശധരസ്യാഥ ദയാവാൻ വേദവിത്തമഃ

ദയാന്വിതനും വേദജ്ഞനുമായ ആ വിശ്വാമിത്രൻ ശുനഃശേപന് വരുണമന്ത്രം ഉപദേശിച്ചുകൊടുത്തു.

27. ശുനഃശേപോ / പി തം മന്ത്രമസകൃദ്വ്യധകർശിതഃ
പ്ലുതസ്വരേണ ചുക്രോശ സംസ്മരൻ വരുണം ഭൃശം

ശുനഃശേപനാകട്ടെ മരണഭീതിയോടെ ആ മന്ത്രം വരുണനെ സ്മരിച്ചുകൊണ്ട് പല തവണ നീട്ടി ഉച്ചരിച്ച് ഉറക്കെ വിലപിച്ചു.

28. സ്തുവന്തം മുനിപുത്രം തം ജ്ഞാത്വാ വൈ യാദസാംപതിഃ
തത്രാഗത്യ ശുനഃശേപം മുമോച കരുണാർണ്ണവഃ

ആ ബ്രാഹ്മണകുമാരൻ തന്നെ സ്തുതിച്ചുകൊണ്ട് വിലപിക്കുന്നതായി അറിഞ്ഞ് കരുണാസമുദ്രമായ വരുണൻ അവിടെ വന്ന് അവനെ മോചിപ്പിച്ചു.

29. രോഗഹീനം നൃപം കൃത്വാ വരുണഃ സ്വ ഗൃഹം യയൗ
വിശ്വാമിത്രസ്തു തം പുത്രം കൃതവാൻ മോചിതം മൃതേഃ

രാജാവിന്റെ രോഗം ശമിപ്പിച്ചിട്ട് സ്വഗൃഹത്തിലേക്ക് വരുണൻ യാത്രയായി. വിശ്വാമിത്രനാകട്ടെ ആ ബ്രാഹ്മണകുമാരനെ മൃത്യുവിൽ നിന്ന് വിമുക്തനാക്കി.

**30. ന കൃതം വചനം രാജ്ഞാ കൗശികസ്യ മഹാത്മനഃ
രോഷം ദധാര മനസാ രാജോപരി സ ഗാധിജഃ**

മഹാത്മാവായ വിശ്വാമിത്രന്റെ വാക്ക് രാജാവ് അനുസരിച്ചില്ല. അതിനാൽ വിശ്വാമിത്രന് ഉള്ളാലെ രാജാവിനോട് കോപം തോന്നിയിരുന്നു.

**31. ഏകസ്മിൻ സമയേ രാജാ ഹയാരൂഢോ വനം ഗതഃ
സൂകരം ഹന്തുകാമസ്തു മധ്യാഹ്നേ കൗശികീതടേ**

ഒരിക്കൽ ഹരിശ്ചന്ദ്രൻ കുതിരപ്പുറത്തു കയറി നായാട്ടിനായി വനത്തിലേക്ക് പോയി. പന്നിയെ വേട്ടയാടിക്കൊണ്ട് അദ്ദേഹം ഉച്ചയായപ്പോൾ കൗശികീനദിയുടെ കരയ്ക്കെത്തി.

**32. വൃദ്ധ ബ്രാഹ്മണവേഷേണ വിശ്വാമിത്രേണ വഞ്ചിതഃ
സർവസ്വം പ്രാർത്ഥിതം തസ്യ ഗൃഹീതം രാജ്യമദ്ഭുതം**

വിശ്വാമിത്രൻ അവിടെ ഒരു വൃദ്ധബ്രാഹ്മണന്റെ വേഷത്തിൽവന്ന് രാജാവിനോട് രാജ്യമുൾപ്പെടെ സകലതും അർത്ഥിച്ചുവാങ്ങി അദ്ദേഹത്തെ അദ്ഭുതകരമാം വണ്ണം വഞ്ചിച്ചു.

**33. പീഡിതോ f സൗ ഹരിശ്ചന്ദ്രോ യജമാനോ യതോ ഭൃശം
വസിഷ്ഠഃ കൗശികം പ്രാഹ വനേ പ്രാപ്തം യദൃച്ഛയാ**

തന്റെ യജമാനനായ ഹരിശ്ചന്ദ്രമഹാരാജാവ് ഇങ്ങനെ പീഡിതനായതു കണ്ട വസിഷ്ഠമഹർഷി യദൃച്ഛയാ വനത്തിലെത്തി വിശ്വാമിത്രനോട് ചോദിച്ചു.

**34 ക്ഷത്രിയാധമ ദുർബുദ്ധേ വൃഥാ ബ്രാഹ്മണവേഷഭൃത്
ബകധർമ്മം വൃഥാ കിം ത്വം ഗർവം വഹസി ദാംഭിക**

ക്ഷത്രിയാധമാ, ദുർബുദ്ധേ , നീ വെറുതേയാണ് ബ്രാഹ്മണവേഷം ധരിച്ചിരിക്കുന്നത്. എടാ അഹങ്കാരി,നീ ബകധർമ്മം കാട്ടി എന്തിനു ഞെളിയുന്നു?

**35. കസ്മാത്ത്വയാ നൃപശ്രേഷ്ഠോ യജമാനോ മമാപ്യസൗ
അപരാധം വിനാ ജാല്മ ഗമിതോ ദുഃഖമദ്ഭുതം**

എനിക്കും യജമാനനായിരുന്ന ആ രാജർഷിയെ ഒരു അപരാധവും കൂടാതെ എന്തിനു നീ ദുഃഖത്തിലേക്ക് തള്ളിയിട്ടു?

**36. ബകധ്യാനപരോ യസ്മാത്തസ്മാത്ത്വം വൈ ബകോ ഭവ
ഇതിശപ്തോ വസിഷ്ഠേന കൗശികഃ പ്രാഹ തം പുനഃ**

ബകധ്യാനത്തിൽ കഴിയുന്നതിനാൽ നീ എന്നും ബകമായി ഭവിക്കട്ടെ. ഇങ്ങനെ വസിഷ്ഠൻ ശപിച്ചപ്പോൾ വിശ്വാമിത്രൻ അദ്ദേഹത്തോട് പറഞ്ഞു:

**37. ത്വമപ്യാഡീർ ഭവായുഷ്മൻ ബകോƒഹം യാവദേവ ഹി
ഏവം പരസ്പരം ദത്വാ ശാപം തൗ ക്രോധപീഡിതൗ**

ആയുഷ്മൻ എത്രകാലം ഞാൻ ബകമായിരിക്കുമോ അത്രയും കാലം അങ്ങും മീൻകൊത്തിയായി കഴിയാൻ ഇടയാകട്ടെ.ഇങ്ങനെ ക്രോധാവിഷ്ടരായ ഇരുവരും പരസ്പരം ശപിച്ചു.

## വ്യാസ ഉവാച

**അണ്ഡജൗ തരസാ ജാതൗ സരസ്യാഡീബകൗ മുനീ
ഏകസ്മിൻ പാദപേ നീഡം കൃത്വാƒസൗ ബകരൂപഭാക്**

വളരെ വേഗം രണ്ടു മഹർഷിമാരും ആഡീബകരൂപത്തിലുള്ള രണ്ടു പക്ഷികളായി മാനസത്തിൽ ജനിച്ചു. ഒരു വൃക്ഷത്തിൽ കൂടു കെട്ടിയിട്ട്,ബകരൂപധാരിയായ,

39. വിശ്വാമിത്രസ്ഥിതസ്തത്ര ദിവ്യേ സരസി മാനസേ
അന്യസ്മിൻ പാദപേ കൃത്വാ വസിഷ്ഠോ നീഡമുത്തമം

വിശ്വാമിത്രൻ ആ ദിവ്യമായ മാനസസരസ്സിൽ പാർപ്പാക്കി. വസിഷ്ഠനും മറ്റൊരു വൃക്ഷത്തിൽ ഒന്നാംതരം ഒരു കൂടുണ്ടാക്കി,

40. ആഡീരൂപധരസ്തസ്ഥൗ അന്യോന്യം ദ്വേഷതത്പരൗ
ദിനേ ദിനേ തൗ സംഗ്രാമം ചക്രതുഃ ക്രോധസംയുതൗ

ആ ഡീരൂപം ധരിച്ച് പാർത്തുവന്നു. ഇരുവരും പരസ്പരം വെറുത്തു. ദിവസം തോറും ഇരുവരും ക്രോധാവിഷ്ടരായി തമ്മിൽ പൊരുതി.

41. ദുഃഖദം സർവലോകാനാം ക്രന്ദമാനാവുഭൗ ഭൃശം
ചഞ്ചുപക്ഷപ്രഹാരൈസ്തു നഖാഘാതൈഃ പരസ്പരം.

ആർത്തുകൂകികൊണ്ട് സർവലോകരെയും ദുഃഖിപ്പിക്കുമാറ് ഇരുവരും തമ്മിൽചുണ്ടുകൊണ്ട് കൊത്തിയും ചിറകുകൊണ്ട് അടിച്ചുംനഖങ്ങൾകൊണ്ട് മാന്തിയും രൂക്ഷമായി പൊരുതി.

42. ജഘ്നതു രുധിരക്ലിന്നൗ പുഷ്പിതാവിവ കിംശുകൗ
ഏവം ബഹൂനി വർഷാണി പക്ഷിരൂപധരൗ മുനീ

ഇരുവരുടെയും ദേഹം കീറിമുറിഞ്ഞ് രക്തമൊഴുകി, പൂത്തു നില്ക്കുന്ന രണ്ടു മുരിക്കുകൾ പോലെ കാണാറായി. ഇങ്ങനെ അനേകം വർഷം പക്ഷിരൂപം പൂണ്ട മുനിമാർ

43. സ്ഥിതൗ തത്ര മഹാരാജ ശാപപാശേന യന്ത്രിതൗ

ശാപപാശത്താൽ ബദ്ധരായി അവിടെ കഴിഞ്ഞു.

## രാജോവാച

കഥം മുക്തൗ മുനിശ്രേഷ്ഠൗ ശാപാദ്വസിഷ്ഠകൗശികൗ

മുനിശ്രേഷ്ഠരായ വസിഷ്ഠനും കൗശികനും എങ്ങനെയാണ് ശാപമുക്തരായിത്തീർന്നത്?

44. തന്മാമാചക്ഷ്വ വിപ്രർഷേ പരം കൗതൂഹലം ഹി മേ

ബ്രാഹ്മർഷേ, അത് എങ്ങനെയാണെന്നു പറയൂ. എനിക്ക് അതുകേൾക്കാൻ കൗതുകമുണ്ട്.

## വ്യാസ ഉവാച

യുദ്ധ്യമാനാവുഭൗ ദൃഷ്ട്വാ ബ്രഹ്മാ ലോകപിതാമഹഃ

ഇരുവരും തമ്മിൽ എന്നും ഇങ്ങനെ യുദ്ധം ചെയ്യുന്നതുകണ്ട് ലോകപിതാമഹനായ ബ്രഹ്മാവ്,

45. തത്രാജഗമാനിമിഷൈർവൃതഃ സർവൈർദയാപരൈഃ
താവാശ്വാസ്യ ജഗത്കർത്താ യുദ്ധ്യതോ വിനിവാര്യ ച

ദയാലുക്കളായ സർവദേവന്മാരോടുംകൂടി അവിടെ വന്നു ചേർന്നു. ജഗത്സ്രഷ്ടാവായ അദ്ദേഹം ഇരുവരെയും യുദ്ധത്തിൽനിന്ന് പിൻതിരിപ്പിച്ച് ആശ്വസിപ്പിച്ചു.

46. ശാപം സംമോചയാമാസ തയോഃ ക്ഷിപ്തം പരസ്പരം
തതോ ജഗ്മുഃ സുരാഃ സർവേ സ്വാനി ധിഷ്ണ്യാനി പത്മഭൂഃ

പരസ്പരം നൽകിയിരുന്ന ശാപത്തിൽനിന്ന് മോചിപ്പിച്ചു. അനന്തരം ദേവന്മാരെല്ലാം തങ്ങളുടെ സ്ഥാനങ്ങളിലേക്ക് മടങ്ങി,ബ്രഹ്മദേവൻ,

47. **സത്യലോകം ജഗാമാശു ഹംസാരൂഢഃ പ്രതാപവാൻ**
**വിശ്വാമിത്രോപ്യƒഗാത്തൂർണ്ണം വസിഷ്ഠഃ സ്വാശ്രമം ഗതഃ**

പ്രതാപത്തോടെ ഹംസാരൂഢനായി സത്യലോക ത്തേക്കുപോയി. വിശ്വാമിത്രനും വേഗം അവിടെനിന്നു യാത്രയായി. വസിഷ്ഠനും തന്റെ ആശ്രമത്തിലേക്ക് പോയി.

48. **മിഥഃസ്നേഹം തതഃ കൃത്വാ പ്രജാപത്യുപദേശതഃ**
**മൈത്രാവരുണിനാപ്യേവം കൃതം യുദ്ധമകാരണം**

പ്രജാപതിയുടെ ഉപദേശത്താൽ മഹർഷിമാർ ഇരുവരും തമ്മിൽ സ്നേഹബദ്ധരായിട്ടാണ് അവിടെനിന്നും പോയത്. ഇങ്ങനെ ഒരുകാരണവുമില്ലാതെ മൈത്രാവരുണിയും(വസിഷ്ഠൻ)

49. **കൗശികേന സമം ഭൂപ ദുഃഖദം ച പരസ്പരം**
**കോ നാമ മാനവോ ലോകേ ദേവോ വാ ദാനവോങ്കപിവാ**

കൗശികനും തമ്മിൽ ദുഃഖപ്രദമായ യുദ്ധമുണ്ടായി. മനുഷ്യനോ ദേവനോ ദൈത്യനോ ആയ ആരെങ്കിലുമുണ്ടോ ലോകത്ത്,

50. **അഹങ്കാരജയം കൃത്വാ സർവദാ സുഖഭാഗ് ഭവേത്**
**തസ്മാദ്രാജൻ ചിത്തശുദ്ധിർമഹതാ മപി ദുർലഭാ**

അഹങ്കാരത്തെ കീഴടക്കി സദാ സുഖം അനുഭവിക്കുന്നവൻ?അതുകൊണ്ട് രാജാവേ, ചിത്തശുദ്ധി എന്നത് മഹാത്മാക്കൾക്ക്പോലും വളരെ ദുർലഭമാണ്.

51. **യത്നേന സാധനീയാ സാ തദ്വിഹീനം നിരർത്ഥകം**
**തീർത്ഥദാനതപഃ സാത്യം യത്കിഞ്ചിദ്ധർമസാധനം**

ആ ശുദ്ധി പ്രയത്നംചെയ്ത് നേടിയെടുക്കേണ്ടതാണ്. അതില്ലാഞ്ഞാൽ ധർമ്മോപായമായ തീർഥവും ദാനവും തപസ്സും സത്യവും എന്നുവേണ്ട ഏതും നിഷ്പ്രയോജനമായിരിക്കും.

**"ശ്രദ്ധാത്ര ത്രിവിധാ പ്രോക്താ സാത്വികീ രാജസീ തഥാ**
**താമസീ സർവദേഹേഷു ദേഹിനാം ധർമ്മകർമ്മസു**

സർവദേഹങ്ങളിലെയും ദേഹികളുടെ ധർമ്മകർമ്മങ്ങളിൽ സാത്വികം, രാജസം, താമസം എന്നു മൂന്ന് വിധം ശ്രദ്ധയുള്ളതായി പറയപ്പെടുന്നു.

**സാത്വികീ ദുർലഭാ ലോകേ യഥോക്തഫലദാ സദാ**
**തദർദ്ധഫലദാ പ്രോക്താ രാജസീ വിധിസംയു താ**

പറഞ്ഞഫലം ലഭിക്കുന്ന സാത്വികശ്രദ്ധ ലോകത്ത് ദുർലഭമാണ്. വിധിപൂർവമുള്ള രാജ സശ്രദ്ധക്ക് അതിന്റെ പകുതി ഫലമുണ്ടെന്നു പറയുന്നു.

**താമസീ ത്വഫലാ രാജന്നതു കീർത്തികരീം പുനഃ**
**കാമക്രോധാഭിഭൂതാനാം ജനാനാം നൃപസത്തമ**

താമസശ്രദ്ധക്ക് ഫലമില്ല. എന്നുമാത്രമല്ല അതു കീർത്തികെടുത്തുകയും ചെയ്യും. ആ ശ്രദ്ധ കാമക്രോധാവിഷ് ടരായ മനുഷ്യർക്കാണുള്ളത്.

52. **വാസനാരഹിതം കൃത്വാ തച്ചിത്തം ശ്രവണാദിനാ**
**തീർഥാദിഷു വസേന്നിത്യം ദേവീപൂജനതത്പരഃ**

അതിനാൽ ശ്രവണാദികൾ കൊണ്ട് മനസ്സിനെ വാസനാരഹിതമാക്കി ദേവീ പൂജയിൽ തത്പരരായി സദാ തീർഥസ്ഥാനങ്ങളിൽ വസിക്കണം.

53. ദേവീനാമാനി വചസാ ഗൃഹ്ണൻ തസ്യാ ഗുണാംസ്തുവൻ
ധ്യായംസ്തസ്യാഃ പദാംഭോജം കലിദോഷഭയാർദ്ദിതഃ

കലിദോഷം ബാധിച്ചവൻ അത് ഇല്ലാതാക്കാൻ ദേവീനാമങ്ങൾ ഉച്ചരിച്ചും ദേവീഗുണങ്ങൾ കീർത്തിച്ചും ദേവീപാദപത്മം ധ്യാനിച്ചും കഴിയണം.

54. ഏവം തു കുർവതസ്തസ്യ ന കദാചിത്കലേർഭയം
അനായാസേന സംസാരാന്മുച്യതേ പാതകീജനഃ

ഇങ്ങനെ ചെയ്യുന്നവന് കലിഭയം ഒരിക്കലും ഉണ്ടാവില്ല. പാപം ചെയ്തവനു പോലും അനായാസം സംസാരത്തിൽ നിന്ന് മുക്ത നാവാം.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

# അഥ ചതുർദ്ദശോ*f*ദ്ധ്യായഃ

## ജനമേ ജയ ഉവാച

1. മൈത്രാവരുണിരിത്യുക്തം നാമ തസ്യ മുനേഃ കഥം
വസിഷ്ഠസ്യ മഹാഭാഗ ബ്രഹ്മണസ്തനുജസ്യ ഹ

മഹാഭാഗ, ബ്രഹ്മാവിന്റെ പുത്രനായ വസിഷ്ഠമുനിക്ക് മൈത്രാവരുണൻ എന്ന പേര് എങ്ങനെ കിട്ടി?

2. കിമസൗ കർമ്മതോ നാമ പ്രാപ്തവാൻ ഗുണതസ്തഥാ
ബ്രൂഹി മേ വദതാം ശ്രേഷ്ഠ കാരണം തസ്യ നാമജം

ആ പേര് കർമ്മം കൊണ്ട് ലഭിച്ചതാണോ അതോ ഗുണം കൊണ്ടു ലഭിച്ചതാണോ? ആഖ്യാന കുശലനായ. വ്യാസർഷേ, ആ പേരു കിട്ടാൻ കാരണം എന്നോടു പറയൂ.

## വ്യാസ ഉവാച

3. നിബോധ നൃപതിശ്രേഷ്ഠ വസിഷ്ഠോ ബ്രഹ്മണഃ സുതഃ
നിമിശാപാത്തനും ത്യക്ത്വാ പുനർജാതോ മഹാദ്യുതിഃ

മഹാരാജാവേ ബ്രഹ്മപുത്രനായ വസിഷ്ഠൻ നിമിയുടെ ശാപത്താൽ ശരീരം വെടിഞ്ഞ് വീണ്ടും ജനിച്ച മഹാതേജസ്വിയാണെന്ന് ധരിക്കണം.

4. മിത്രാവരുണയോർ യസ്മാത്തസ്മാത്തന്നാമ വിശ്രുതം
മൈത്രാവരുണിരിത്യസ്മിൻ ലോകേ സർവ്വത്ര പാർത്ഥിവ

രാജാവേ, മിത്രാവരുണന്മാർക്ക് ജനിച്ചതിനാൽ മൈത്രാവരുണി എന്ന ആ നാമം ലോകത്തെങ്ങും വിശ്രുതമായിത്തീർന്നു.

## രാജോവാച

5. കസ്മാച്ഛപ്തഃ സ ധർമ്മാത്മാ രാജ്ഞാ ബ്രഹ്മാത്മജോ മുനിഃ
ചിത്രമേതന്മുനിം ലഗ്നോ രാജ്ഞഃ ശാപോ*f*തി ദാരുണഃ

ധർമ്മാത്മാവും ബ്രഹ്മാവിന്റെ പുത്രനുമായ ആ മുനിയെ എന്തു കാരണം കൊണ്ടാണ് രാജാവ് ശപിച്ചത്? രാജാവിന്റെ ദാരുണമായ ആ ശാപം മുനിക്കേറ്റത് വളരെ വിചിത്രമായി തോന്നുന്നു.

6. അനാഗസം മുനിം രാജാ കിമസൗ ശപ്തവാൻ മുനേ
കാരണം വദ ധർമ്മജ്ഞ തസ്യ ശാപസ്യ മൂലതഃ

വ്യാസമുനേ, നിഷ്പാപനായ വസിഷ്ഠനെ രാജാവു ശപിച്ചില്ലേ? ഹേ ധർമ്മജ്ഞ, ആ ശാപത്തിന് ആദി കാരണം എന്താണെന്ന് പറയൂ.

വ്യാസ ഉവാച

7. കാരണം തു മയാ പ്രോക്തം തവ പൂർവം വിനിശ്ചിതം
സംസാരോ/യം ത്രിഭിർവ്യാപ്തോ രാജൻ മായാഗുണൈഃ കില

അതിന്റെ കാരണമെന്താണെന്ന് ഞാൻ മുമ്പുതന്നെ അങ്ങയോട് വ്യക്തമായി പറഞ്ഞിട്ടുള്ളതാണ്. രാജാവേ, മായയുടെ മൂന്നുഗുണങ്ങൾ നിറഞ്ഞതല്ലേ ഈ സംസാരം? അവയ്ക്ക് വൃദ്ധിക്ഷയങ്ങളുമുണ്ടല്ലോ.

8. ധർമ്മം കരോതു ഭൂപാലശ്ചരന്തു താപസാസ്തപഃ
സർവേഷാം തു ഗുണൈർവിദ്ധം നോജ്ജ്വലം തദ്ഭവേദിഹ

സത്വഗുണം വർദ്ധിക്കുമ്പോൾ രാജാവ് ധർമ്മാനുസൃതം രാജ്യം ഭരിക്കും; താപസന്മാർ തപസ്സുചെയ്യും. രജസ്തമോഗുണങ്ങൾ വർദ്ധിക്കുമ്പോൾ മഹാത്മാക്കൾ പോലും നീചകർമ്മം ചെയ്യും. ധർമ്മം ചെയ്യുന്നവരെല്ലാം അപ്പോൾ സദാ സാത്വികരല്ലേ? അല്ല. ഗുണഭേദത്താൽ എല്ലാവരുടെയും ധർമ്മങ്ങൾ സാത്വികമായിരിക്കുകയില്ല.

9. കാമക്രോധാഭിഭൂതാശ്ച രാജാനോ മുനയസ്തഥാ
ലോഭാഹങ്കാരസംയുക്താശ്ചരന്തി ദുശ്ചരം തപഃ

കാമക്രോധാദികളോടെയാണ് രാജാക്കന്മാർ രാജ്യം ഭരിക്കുന്നത്. അതുപോലെ ലോഭാഹങ്കാരാദികളോടു കൂടിയവരായിട്ടാണ് മുനിമാർ ദുശ്ചരമായ തപസ്സു ചെയ്യുന്നതും. സത്വപ്രധാനമാണോ ആ ധർമ്മാചരണം?

10. ഭവന്തി ക്ഷത്രിയാ രാജൻ രജോഗുണസമാവൃതാഃ
ബ്രാഹ്മണാസ്തു തഥാ രാജൻ ന കോ/പി സത്വസംയുതഃ

രാജാവേ, രജോഗുണം മൂടിയവരാണ് ക്ഷത്രിയർ. ബ്രാഹ്മണരും അപ്രകാരമുള്ളവർതന്നെ. സത്വഗുണമുള്ള ഒരുവൻ പോലുമില്ല.

11. ഋഷിണാ/സൗ നിമിഃ ശപ്തസ്തേന ശപ്തോ മുനിഃ പുനഃ
ദുഃഖാദ്ദുഃഖതരം പ്രാപ്താവുഭാവപി വിധേർബലാത്

വസിഷ്ഠമഹർഷി നിമിയെ ശപിച്ചു. ആ നിമി മുനിയെയും ശപിച്ചു. അതികഠിനമായ ദുഃഖം വിധിബലത്താൽ ഇരുവർക്കും അനുഭവിക്കേണ്ടി വന്നു.

12. ദ്രവ്യശുദ്ധിഃ ക്രിയാശുദ്ധിർ മനസഃശുദ്ധിരുജ്വലാ
ദുർലഭാ പ്രാണിനാം ഭൂപ സംസാരേ ത്രിഗുണാത്മകേ

ദ്രവ്യശുദ്ധി, ക്രിയാശുദ്ധി, ഉജ്ജ്വലമായ ചിത്തശുദ്ധി ഈ മൂന്നും ത്രിഗുണാത്മകമായ ഈ ലോകത്ത് പ്രാണികളിൽ ദുർലഭമാണ്.

13. പരാശക്തിപ്രഭാവോ/യം നോല്ലംഘ്യഃ കേനചിത് ക്വചിത്
യസ്യാനുഗ്രഹമിച്ഛേത് സാ മോചയത്യേവ തം ക്ഷണാത്

അതാണ് പരാശക്തിയുടെ പ്രഭാവം എന്നു പറയുന്നത്, അതിനെ അർക്കും എങ്ങും ലംഘിക്കാനാവില്ല. അവളുടെ അനുഗ്രഹം വേണമെന്ന് ആഗ്രഹിക്കുന്നവനെ അവൾ വേഗം മുക്തനാക്കും.

14. മഹാന്തോ*f*പി ന മുച്യന്തേ ഹരിബ്രഹ്മഹരാദയഃ
പാമരാ അപി മുച്യന്തേ യഥാ സത്യവ്രതാദയഃ

മഹാത്മാക്കളാണെങ്കിലും ഹരി, ബ്രഹ്മാവ്, ഹരൻ എന്നിവർ പോലും മുക്തരല്ല. മൂഢന്മാരാണെങ്കിലും സത്യവ്രതാദികളെപ്പോലുള്ളവർ മുക്തരായിത്തീരുകയും ചെയ്യുന്നു.

15. തസ്യാസ്തു ഹൃദയം കോ*f*പി ന വേത്തി ഭുവനത്രയേ
തഥാപി ഭക്തവശ്യേയം ഭവത്യേവ സുനിശ്ചിതം

അവളുടെ മനസ്സറിയുന്ന ആരും തന്നെ മൂന്നുലോകത്തുമില്ല. എന്നാലും ഭക്തർക്ക് വിധേയയായിത്തീരും ആ പരാശക്തിയെന്നു തീർച്ചയാണ്.

16. തസ്മാത്തദ്ഭക്തിരാസ്ഥേയാ ദോഷനിർമൂലനായ ച
രാഗദംഭാദിയുക്താ ചേത് സാ ഭക്തിർനാശിനീ ഭവേത്

അതിനാൽ ദോഷങ്ങൾ വേരോടെ പിഴുതുകളയാൻ അവളിലുള്ള ഭക്തി ഉറപ്പിക്കണം. രാഗം, ദംഭം എന്നിവയോടുകൂടിയതാണ് ആ ഭക്തിയെങ്കിൽ അതു നാശകാരണമാകും.

17. ഇക്ഷ്വാകുകുലസംഭൂതോ നിമിർനാമ നരാധിപഃ
രൂപവാൻ ഗുണസമ്പന്നോ ധർമ്മജ്ഞോ ലോകരഞ്ജകഃ

ഇക്ഷ്വാകുവംശത്തിൽ ജനിച്ച നിമി മഹാരാജാവ്, രൂപസൗന്ദര്യമുള്ളവനും ഗുണസമ്പന്നനും ധർമ്മജ്ഞനും, ലോകരഞ്ജകനും,

18. സത്യവാദീ ദാനപരോ യാജകോ ജ്ഞാനവാൻ ശുചിഃ
ദ്വാദശസ്തനയോ ധീമാൻ പ്രജാപാലനതത്പരഃ

സത്യസന്ധനും, ദാനതത്പരനും, യാഗം നടത്തുന്നവനും, അറിവുള്ളവനും, ശുദ്ധിയുള്ളവനും, ഇക്ഷ്വാകുപുത്രന്മാരിൽ പന്ത്രണ്ടാമനും, ബുദ്ധിമാനും, പ്രജാപാലനതത്പരനും ആയിരുന്നു.

19. പുരം നിവേശയാമാസ ഗൗതമാശ്രമസന്നിധൗ
ജയം തു പുരസംജ്ഞം ച ബ്രാഹ്മണാനാം ഹിതായ സഃ

ഗൗതമാശ്രമത്തിനടുത്ത് അദ്ദേഹം ബ്രാഹ്മണരുടെ ഹിതത്തിനുവേണ്ടി ജയം എന്ന പുരനാമത്തോടെ ഒരു അഗ്രഹാരം പണിയിച്ചു.

20. ബുദ്ധിസ്തസ്യ സമുത്പന്നാ യജേയമിതി രാജസീ
യജ്ഞേന ബഹുകാലേന ദക്ഷിണാസംയുതേന ച

അനേകം ദക്ഷിണകളോടു കൂടിയതും ദീർഘകാലം നീണ്ടുനിൽക്കുന്നതുമായ ഒരു യജ്ഞം തനിക്കു ചെയ്യണമെന്ന രാജസബുദ്ധി അദ്ദേഹത്തിനുണ്ടായി.

21. ഇക്ഷ്വാകും പിതരം ദൃഷ്ട്വാ യജ്ഞകാര്യായ പാർത്ഥിവ
കാരയാമാസ സംഭാരം യഥോദ്ദിഷ്ടം മഹാത്മഭിഃ

യജ്ഞകാര്യത്തിനുവേണ്ടി പിതാവായ ഇക്ഷ്വാ കുവിനെ ചെന്ന് കണ്ട് അനുജ്ഞ വാങ്ങിയശേഷം മഹാന്മാർ നിശ്ചയിച്ചപ്രകാരം യജ്ഞം നടത്താനുള്ള ഒരുക്കം തുടങ്ങി.

22. ഭൃഗുമംഗിരസം ചൈവ വാമദേവം ച ഗൗതമം
വസിഷ്ഠം ച പുലസ്ത്യം ച ഋചീകം പുലഹം ക്രതും

ഭൃഗു, അംഗിരസ്, വാമദേവൻ, ഗൗതമൻ, വസിഷ്ഠൻ, പുലസ്ത്യൻ, ഋചീകൻ, പുലഹൻ, ക്രതു

**23. മുനീനാമന്ത്രയാമാസ സർവജ്ഞാൻ വേദപാരഗാൻ**
**യജ്ഞവിദ്യാ പ്രവീണാംശ്ച താപസാൻ വേദവിത്തമാൻ**

തുടങ്ങി വേദപാരംഗതരും സർവ്വജ്ഞരും യജ്ഞാദികർമ്മങ്ങളിൽ വിദഗ്ദ്ധരും വേദവിത്തമന്മാരുമായ മുനിമാരെ ക്ഷണിച്ചുവരുത്തി.

**24. രാജാ സംഭൃതസംഭാരഃ സമ്പൂജ്യ ഗുരുമാത്മനഃ**
**വസിഷ്ഠം പ്രാഹ ധർമ്മജ്ഞോ വിനയേന സമന്വിതഃ**

ഒരുക്കങ്ങളെല്ലാം ചെയ്തതിനുശേഷം ധർമ്മജ്ഞനായ രാജാവ് തന്റെ ഗുരുവായ വസിഷ്ഠനെ പൂജിച്ചിട്ട് വിനയാന്വിതനായി ഇങ്ങനെ പറഞ്ഞു:

**25. യജേയം മുനിശാർദ്ദൂല യാജയസ്വ കൃപാനിധേ**
**ഗുരുസ്ത്വം സർവേത്താസി കാര്യം മേ കുരു സാമ്പ്രതം**

ഹേ മുനീന്ദ്ര. എനിക്ക് യാഗം ചെയ്യണം. കൃപാനിധേ, അങ്ങ് അത് ചെയ്യിക്കണം. ഗുരുവായ അങ്ങേയ്ക്ക് സകലതും അറിയാമല്ലോ. എന്റെ ഇക്കാര്യം നിറവേറ്റിത്തരണം.

**26. യജ്ഞോപകരണം സർവ്വം സമാനീതം സുസം സ്കൃതം**
**പഞ്ചവർഷസഹസ്രം തു ദീക്ഷാം കർത്തും മതിശ്ച മേ**

യജ്ഞോപകരണങ്ങളെല്ലാം ശുദ്ധിചെയ്തുകൊണ്ടുവന്നിട്ടുണ്ട്. അയ്യായിരം വർഷം നീണ്ടു നിൽക്കുന്ന യജ്ഞം ദീക്ഷിക്കണമെന്നാണ് എന്റെ ആഗ്രഹം.

**27. യസ്മിൻ യജ്ഞേ സമാരാദ്ധ്യാ ദേവീ ശ്രീജഗദംബികാ**
**തത്പ്രീത്യർത്ഥമഹം യജ്ഞം കരോമി വിധിപൂർവകം**

ജഗദംബികയായ ആ ദേവിയെ ഏതു യജ്ഞത്തിലൂടെയാണ് ആരാധിക്കേണ്ടത്? ദേവിയെ പ്രസാദിപ്പിക്കുന്നതിനുവേണ്ടി ഞാൻ വിധിപൂർവം ആ യജ്ഞം ചെയ്തുകൊള്ളാം.

**28. ത ച്ഛ്രുത്വാസൗ നിമേർവാക്യം വസിഷ്ഠഃ പ്രാഹ ഭൂപതിം**
**ഇന്ദ്രേണാഹം വൃതഃ പൂർവ്വം യജ്ഞാർത്ഥം നൃപസത്തമ**

നിമി ഇങ്ങനെ അപേക്ഷിച്ചതുകേട്ട വസിഷ്ഠൻ അദ്ദേഹത്തോടു പറഞ്ഞു. രാജാവേ, യജ്ഞത്തിനുവേണ്ടി, ദേവേന്ദ്രൻ എന്നെ നേരത്തെതന്നെ വരിച്ചിരിക്കുകയാണ്.

**29. പരാശക്തിമഖം കർത്തുമുദ്യുക്തഃ പാകശാസനഃ**
**സ ദീക്ഷാം ഗമിതോ ദേവഃ പഞ്ചവർഷശതാത്മികാം**

പരാശക്തിയജ്ഞം ചെയ്യാൻ ഒരുങ്ങിയിരിക്കുകയാണ് ദേവേന്ദ്രൻ. അഞ്ഞൂറു വർഷത്തേക്കുള്ള യജ്ഞദീക്ഷ ഞാൻ ആ ദേവനെക്കൊണ്ടു ചെയ്യിച്ചു കഴിഞ്ഞു.

**30. തസ്മാത്ത്വമന്തരം താവത്പ്രതിപാലയ പാർത്ഥിവ**
**ഇന്ദ്രയജ്ഞേ സമാപ്തേഽത്ര കൃത്വാ കാര്യം ദിവസ്പതേഃ**

രാജാവേ, അതുകൊണ്ട് അത്രയും കാലം അങ്ങു കാത്തിരിക്കണം. ഇന്ദ്രയജ്ഞം പൂർത്തിയായി ഇന്ദ്രകാര്യം നിറവേറ്റിക്കഴിഞ്ഞാൽ

**31. ആഗമിഷ്യാമ്യഹം രാജൻ താവത്ത്വം പ്രതിപാലയ**

ഞാൻ ഇങ്ങോട്ടുവരാം., രാജാവേ, അത്രയും കാലം അങ്ങ് യാഗം നീട്ടിവയ്ക്കണം.

**രാജോവാച**

**മയാ നിമന്ത്രിതാശ്ചാന്യേ മുനയോ യജ്ഞകാരണാത്**

യജ്ഞത്തിനുവേണ്ടി ഞാൻ മറ്റു മുനിമാരെയെല്ലാം ക്ഷണിച്ചുകഴിഞ്ഞു.

**32. സംഭാരാഃ സംഭൃതാ സർവേ പാലയാമി കഥം ഗുരോ**
**ഇക്ഷ്വാകൂണാം കുലേ ബ്രഹ്മൻ ഗുരുസ്ത്വം വേദവിത്തമഃ**

ഗുരോ, സകല ഒരുക്കങ്ങളും ചെയ്തുകഴിഞ്ഞിരിക്കെ യാഗം നീട്ടിവയ്ക്കുന്നതെങ്ങനെ? ബ്രഹ്മജ്ഞ, വേദവിത്തമനായ അങ്ങാണ് ഇക്ഷ്വാകുവംശത്തിന്റെ കുലഗുരു.

**33. കഥം ത്യക്ത്വാ$f$ദ്യ മേ കാര്യമുദ്യതോ ഗന്തുമാശു വൈ**
**ന തേ യുക്തം ദ്വിജശ്രേഷ്ഠ യദുത്സൃജ്യ മഖം മമ**

ആ അങ്ങ് എന്റെ കാര്യം വെടിഞ്ഞ് പോകാൻ ഒരുങ്ങിയത് എന്തുകൊണ്ട്? ബ്രാഹ്മണോത്തമ, എന്റെ യാഗം നടത്തിക്കാതെ പോകുന്നത് അങ്ങേയ്ക്കു ചേർന്നതല്ല.

**34. ഗന്താ$f$സി ധനലോഭേന ലോഭാകുലിതചേതനഃ**

ലോഭത്താൽ മനസ്സുകലങ്ങി, ധനം മോഹിച്ചല്ലേ അങ്ങ് പോകുന്നത്? അതു ശരിയല്ല.

**വ്യാസഉവാച**

**നിവാരിതോ$f$പി രാജ്ഞാ സ ജഗാമേന്ദ്രമഖം ഗുരുഃ**

രാജാവ് ഇങ്ങനെ തടഞ്ഞിട്ടും ആ വസിഷ്ഠഗുരു ഇന്ദ്രമഖത്തിനു വേണ്ടി പോയി.

**35. രാജാപി വിമനാ ഭൂത്വാ ഗൗതമം പ്രത്യപൂജയത്**
**ഇയാജ ഹിമവത്പാർശ്വേ സാഗരസ്യ സമീപതഃ**

രാജാവ് മനഃപ്രയാസത്തോടെ ഗൗതമനെ ഗുരുവായി വരിച്ചു. ഹിമവാന്റെ പാർശ്വ ഭാഗത്തുള്ള സരസ്സിന്റെ തീരത്തുവച്ച് യജ്ഞം ആരംഭിച്ചു.

**36. ദക്ഷിണാ ബഹുലാ ദത്താ വിപ്രേഭ്യോ മഖകർമ്മണി**
**നിമിനാ പഞ്ചസാഹസ്രീ ദീക്ഷാ തത്ര കൃതാ നൃപ**

ആ യജ്ഞ കർമ്മത്തിൽ വച്ച് ബ്രാഹ്മണർക്ക് ധാരാളം ദക്ഷിണ നൽകി. അവിടെ വച്ച് നിമി അയ്യായിരം വർഷത്തേക്ക് യജ്ഞദീക്ഷ വരിച്ചു.

**37. ഋത്വിജഃ പൂജിതാഃ കാമം ധനൈർഗോഭിർമുദായുതാഃ**
**ശക്രയജ്ഞേ സമാപ്തേ തു പഞ്ചവർഷശതാത്മകേ**

ധനം ഗോക്കൾ തുടങ്ങിയവ ദാനം ചെയ്തു ഋത്വിക്കുകളെ വഴിപോലെ പൂജിച്ച് സന്തോഷിപ്പിച്ചു. അഞ്ഞൂറാണ്ടു കഴിഞ്ഞ് ഇന്ദ്രയജ്ഞം സമാപിച്ചപ്പോൾ,

**38. ആജഗാമ വസിഷ്ഠസ്തു രാജ്ഞഃ സത്രദിദൃക്ഷയാ**
**ആഗത്യ സംസ്ഥിതസ്തത്ര ദർശനാർത്ഥം നൃപസ്യ ച**

രാജാവിന്റെ സത്രം ദർശിക്കാനുള്ള ആഗ്രഹത്തോടെ വസിഷ്ഠനും അവിടെ വന്നു. വന്ന്, രാജാവിനെ കാണാൻ വേണ്ടി അവിടെത്തന്നെ നിൽപായി.

**39. തദാ രാജാ പ്രസുപ്തസ്തു നിദ്രയാ$f$പഹൃതോ ഭൃശം**
**നാസൗ പ്രബോധിതോ ഭൃത്യൈർനാഗതസ്തു മുനിം നൃപഃ**

രാജാവപ്പോൾ ഗാഢനിദ്രയിലായിരുന്നു. ഭൃത്യന്മാർ ആരും അദ്ദേഹത്തെ വിളിച്ചുണർത്തിയില്ല. അതിനാൽ അദ്ദേഹം മുനിയെ സൽക്കരിക്കാൻ ചെന്നുമില്ല.

**40. വസിഷ്ഠസ്യ തതോ മന്യുഃ പ്രാദുർഭൂതോ$f$വമാനതഃ**
**അദർശനാന്നിമേസ്തത്ര ചുകോപ മുനിസത്തമഃ**

താൻ അപമാനിതനായതിനാൽ വസിഷ്ഠനു ദുഃഖമുണ്ടായി. അവിടെ നിമിയെ കാണാൻ കഴിയാത്തതുകൊണ്ട് മുനിശ്രേഷ്ഠനായ അദ്ദേഹം കോപിക്കുകയും ചെയ്തു.

41. ശാപം ച ദത്തവാൻ തസ്മൈ രാജ്ഞേ മന്യുവശം ഗതഃ
യസ്മാത്ത്വം മാം ഗുരും ത്യക്ത്വാ കൃത്വാ/ന്യം ഗുരുമാത്മനഃ

കോപത്തിന് കീഴ്പ്പെട്ട അദ്ദേഹം ആ രാജാവിനെ ശപിച്ചു: സ്വന്തം ഗുരുവായ എന്നെ ഉപേക്ഷിച്ച് അന്യനായ ഒരുവനെ ഗുരുവാക്കിക്കൊണ്ട്,

42. ദീക്ഷിതോ/സി ബലാത് മന്ദ മാമവജ്ഞായ പാർത്ഥിവ
വാരിതോ/പി മയാ തസ്മാദ്വിദേഹസ്ത്വം ഭവിഷ്യസി

മൂർഖനായ രാജാവേ, ഞാൻ വിലക്കിയിട്ടും എന്നെ അവഗണിച്ച് നീ ബലാൽ യാഗം ദീക്ഷിച്ചു. അതിനാൽ നീ വിദേഹനായി ഭവിക്കും.

43. പതത്വിദം ശരീരം തേ വിദേഹോ ഭവ ഭൂപതേ

രാജാവേ, നിന്റെ ഈ ശരീരം നിപതിച്ച് നീ വിദേഹനായി ഭവിക്കട്ടെ.

### വ്യാസഉവാച

ഇതി തദ്വ്യാഹൃതം ശ്രുത്വാ രാജ്ഞസ്തു പരിചാരകാഃ

ഇങ്ങനെ വസിഷ്ഠൻ ശപിച്ചതു കേട്ടപ്പോൾ രാജാവിന്റെ പരിചാരകന്മാർ

44. സദ്യഃ പ്രബോധയാമാസുർമുനിമാഹുഃ പ്രകോപിതം
കുപിതം തം സമാഗത്യ രാജാ വിഗതകല്മഷഃ

വേഗം ചെന്ന്, മുനി പ്രകോപിതനായിരിക്കുന്ന വിവരം അദ്ദേഹത്തെ ഉണർത്തിയിട്ട് അറിയിച്ചു. നിഷ്കളങ്കനായ രാജാവ് കുപിതനായ അദ്ദേഹത്തെ സമീപിച്ചിട്ട്,

45. ഉവാച വചനം ശ്ലക്ഷ്ണം ഹേതുഗർഭം ച യുക്തിമത്
മമ ദോഷോ ന ധർമ്മജ്ഞ ഗതസ്ത്വം തൃഷ്ണയാകുലഃ

കാരണസഹിതം യുക്തിപൂർവം സൗമ്യമായി പറഞ്ഞു: ധർമ്മജ്ഞ, എന്റെ കുറ്റമല്ല, ആർത്തിപൂണ്ട് അങ്ങ് പോയി.

46. ഹിത്വാ മാം യജമാനം വൈ പ്രാർത്ഥിതോ/പി മയാ ഭൃശം
ന ലജ്ജസേ ദ്വിജശ്രേഷ്ഠ കൃത്വാ കർമ്മ ജുഗുപ്സിതം

ഞാൻ എത്ര പ്രാർത്ഥിച്ചിട്ടും യജമാനനായ എന്നെ വിട്ടിട്ടല്ലേ പോയത്? ഹേ ബ്രാഹ്മണോത്തമ, നിന്ദ്യമായ ഈ പ്രവൃത്തി ചെയ്തതിൽ അങ്ങു ലജ്ജിക്കുന്നില്ലേ?

47. സന്തോഷേ ബ്രാഹ്മണശ്രേഷ്ഠ ജാനൻ ധർമ്മസ്യ നിശ്ചയം
പുത്രോ/സി ബ്രഹ്മണഃ സാക്ഷാദ് വേദ വേദാംഗവിത്തമഃ

ധർമ്മനിശ്ചയം എന്തെന്ന് അറിയുന്ന ഹേ ബ്രാഹ്മണശ്രേഷ്ഠ, അങ്ങ് അതിൽ സന്തോഷിക്കുകയാണ്, അല്ലേ? സാക്ഷാൽ ബ്രഹ്മാവിന്റെ വേദവേദാംഗങ്ങളറിയുന്ന പുത്രനാണ് അങ്ങ്.

48. ന വേത്സി വിപ്രധർമ്മസ്യ ഗതിം സൂക്ഷ്മാം ദുരത്യയാം
ആത്മദോഷം മയി ജ്ഞാത്വാ മൃഷാ മാം ശപ്തുമുദ്യതഃ

അങ്ങ് ബ്രാഹ്മണധർമ്മത്തിന്റെ സൂക്ഷ്മവും ദുഷ്പ്രാപവുമായ ഗതി എന്തെന്ന് അറിയുന്നില്ല. സ്വന്തം ദോഷം എന്നിൽ ആരോപിച്ച് വെറുതേ എന്നെ ശപിക്കാനാണല്ലോ ഒരുമ്പെട്ടത്.

49. ത്യാജ്യസ്തു സുജനൈഃ ക്രോധശ്ചാണ്ഡാലാദധികോ യതഃ
വൃഥാ ക്രോധപരീതേന മയി ശാപഃ പ്രപാതിതഃ

സുജനങ്ങൾ ക്രോധം പരിത്യജിക്കുകയാണ് വേണ്ടത്. കാരണം കോപിക്കുന്നവൻ ചണ്ഡാലനേക്കാൾ നികൃഷ്ടനാണ്. അങ്ങ് ഒരു കാരണവുമില്ലാതെ കോപിച്ച് എന്റെ മേൽ ശാപം വീഴ്ത്തി.

**50. തവാപി ച പതത്വദ്യ ദേഹോ*f*യം ക്രോധസംയുതഃ**
**ഏവം ശപ്തോ മുനീ രാജ്ഞാ രാജാ ച മുനിനാ തഥാ**

അതിനാൽ കോപം പൂണ്ട അങ്ങയുടെ ഈ ദേഹവും വീണുപോകട്ടെ. ഇങ്ങനെ വസിഷ്ഠൻ രാജാവിനേയും രാജാവ് വസിഷ്ഠനേയും ശപിച്ചു.

**51. പരസ്പരം പ്രാപ്യ ശാപം ദുഃഖിതൗ തൗ ബഭൂവതുഃ**
**വസിഷ്ഠസ്ത്വതി ചിന്താർത്തോ ബ്രഹ്മാണം ശരണം ഗതഃ**

പരസ്പരം ശപിച്ചതിന്റെ ഫലമായി ഇരുവരും ദുഃഖിതരായിത്തീർന്നു. അത്യന്തം വ്യാകുലചിത്തനായിത്തീർന്ന് വസിഷ്ഠൻ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

**52. നിവേദയാമാസ തഥാ ശാപം ഭൂപകൃതം മഹത്**

രാജാവ് തന്നെ ശപിച്ച കാര്യം അതുപോലെ അദ്ദേഹത്തെ അറിയിച്ചു.

## വസിഷ്ഠ ഉവാച

**രാജ്ഞാ ശപ്തോ*f*സ്മി ദേഹോ*f*യം പതത്വദ്യ തവേതി വൈ**

'അങ്ങയുടെ ഈ ദേഹം ഉടനെ നിപതിക്കട്ടെ' എന്ന് നിമി എന്നെ ശപിച്ചു.

**53. കിം കരോമി പിതഃ പ്രാപ്തം കഷ്ടം കായപ്രപാതജം**
**അന്യദേഹസമുത്പത്തൗ ജനകം വദ സാമ്പ്രതം**

ദേഹം നശിക്കുക എന്ന ഈ അത്യന്ത ദു:ഖസ്ഥിതിയിൽ പിതാവേ ഞാൻ എന്താണ് ചെയ്യേണ്ടത്? അന്യദേഹം സ്വീകരിക്കേണ്ടിവരുമ്പോൾ ആരായിരിക്കും എന്റെ പിതാവെന്നും പറയൂ.

**54. തഥാമേ ദേഹസംയോഗഃ പൂർവവത്സമപദ്യതാം**
**യാദൃശം ജ്ഞാനമേതസ്മിൻ ദേഹേ തത്രാസ്തു തത്പിതഃ**

അതുപോലെ എനിക്ക് കിട്ടുന്ന ദേഹം എന്നും പൂർവ്വദേഹത്തെപ്പോലെയുള്ളതായിരിക്കണം. പിതാവേ ഇന്ന് എനിക്കുള്ള ജ്ഞാനം അന്നും ഉണ്ടായിരിക്കണം.

**55. സമർത്ഥോ*f*സി മഹാരാജ പ്രസാദം കർത്തുമർഹസി**
**വസിഷ്ഠസ്യ വചഃ ശ്രുത്വാ ബ്രഹ്മാ പ്രോവാച തം സുതം**

പിതാമഹ, അങ്ങ് സമർത്ഥനാണല്ലോ. എന്നിൽ കനിവുണ്ടാകണം. വസിഷ്ഠന്റെ വാക്കുകേട്ട് ബ്രഹ്മാവ് ആ മകനോടു പറഞ്ഞു:

**56. മിത്രാവരുണയോസ്തേജസ്ത്വം പ്രവിശ്യ സ്ഥിരോഭവ**
**തസ്മാദയോനിജഃ കാലേ ഭവിതാ ത്വം ന സംശയഃ**

മിത്രാവരുണൻമാരുടെ തേജസ്സിൽ കടന്നുകൂടി അവിടെ വാഴുക. പിന്നീട് സമയമാകുമ്പോൾ അയോനിജനായി നിനക്കു ജനിക്കാം സംശയമില്ല.

**57. പുനർദേഹം സമാസാദ്യ ധർമ്മയുക്തോ ഭവിഷ്യതി**
**ഭൂതാത്മാ വേദവിത് കാമം സർവ്വത്ര സർവ്വപൂജിതഃ**

ഇങ്ങനെ വീണ്ടും ശരീരം കിട്ടി, ധർമ്മജ്ഞനും എല്ലായിടത്തും ഏവരാലും സംപൂജ്യനും ഭൂതാത്മാവും വേദജ്ഞനുമായി ഭവിക്കും.

**58. ഏവമുക്തസ്തദാ പിത്രാ പ്രയയൗ വരുണാലയം**
**കൃത്വാ പ്രദക്ഷിണം പ്രീത്യാ പ്രണമ്യ ച പിതാമഹം**

ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ആ പിതാമഹനെ പ്രദക്ഷിണം വച്ചു നമസ്കരിച്ചിട്ട് സന്തോഷത്തോടെ വരുണാലയത്തിലേക്കു പോയി.

59. വിവേശ സ തയോർദേഹേ മിത്രാവരുണയോഃ കില
ജീവാംശേന വസിഷ്ഠോƒഥ ത്യക്ത്വാ ദേഹമനുത്തമം

പിന്നെ ആ വസിഷ്ഠ മഹർഷി ആത്യുത്തമമായ സ്വശരീരം വെടിഞ്ഞ് സൂക്ഷ്മശരീരത്തോടെ മിത്രാവരുണന്മാരുടെ ശരീരത്തിൽ കടന്നുകൂടി.

60. കദാചിത്തൂർവശീ രാജൻ ആഗതാ വരുണാലയം
യദൃച്ഛയാ വരാരോഹാ സഖീഗണസമാവൃതാ

ഒരിക്കൽ സൗന്ദര്യവതിയായ ഉർവശി സഖീഗണങ്ങളോടു കൂടി യദൃച്ഛയാ വരുണാലയത്തിലെതഗിച്ചേർന്നു.

61. ദൃഷ്ട്വാ താമപ്സരാം ദിവ്യാം രൂപയൗവനസംയുതാം
ജാതൗ കാമാതുരൗ ദേവൗ തദാ താമൂചതുർനൃപ

ദിവ്യയും രൂപയൗവനയുക്തയുമായ ആ അപ്സരസ്സിനെ കണ്ട്, ദേവന്മാരായ മിത്രാവരുണൻമാർ ഇരുവരും കാമാർത്തരും,

62. വിവശൗ ചാരുസർവാംഗീം ദേവകന്യാം മനോരമാം
ആവാം ത്വാമനവദ്യാംഗി വരയസ്വ സ്മരാതുരൗ

വിവശരുമായി, സർവ്വാംഗസുന്ദരിയും മനോഹാരിയുമായ ആ ദേവകന്യയോട് അപേക്ഷിച്ചു. "ഹേ സുന്ദരി, സ്മരപീഡിതരായ ഞങ്ങളെ വരിക്കൂ."

63. വിഹരസ്വ യഥാകാമം സ്ഥാനേƒസ്മിൻ വരവർണ്ണിനി
തഥോക്താ സാ തതോ ദേവി താഭ്യാം തത്ര സ്ഥിതാവശാ

എന്നിട്ട് ഹേ സുന്ദരി, യഥേഷ്ടം ഇവിടെല്ലാം വിഹരിച്ചോളു. അങ്ങനെ പറഞ്ഞതുകേട്ട ആ ദേവി അവർക്കു വശഗയായി അവിടെ,

64. കൃത്വാഭാവം സ്ഥിരം ദേവി മിത്രാവരുണയോർഗൃഹേ
സാ ഗൃഹീത്വാ തയോർഭാവം സംസ്ഥിതാ ചാരുദർശനാ

മിത്രാവരുണൻമാരുടെ ഭവനത്തിൽ അവരുടെ ആഗ്രഹം എന്തെന്ന് മനസ്സിലാക്കിക്കൊണ്ട് ദൃഢചിത്തയായി വസിച്ചു.

65. തയോസ്തു പതിതം വീര്യം കുംഭേ ദൈവാദനാവൃതേ
തസ്മാജ്ജാതൗ മുനീ രാജൻ ദ്വാവേവാതിമനോഹരൗ

ദൈവവശാൽ അനാവൃതമായ കുടത്തിൽ അവരുടെ വീര്യം വീണു. രാജാവേ, അതിൽ നിന്ന് അതിസുന്ദരൻമാരായ രണ്ടു കുമാരൻമാർ പിറന്നു.

66. അഗസ്തിഃ പ്രഥമസ്തത്ര വസിഷ്ഠശ്ചാപരസ്തഥാ
മിത്രാവരുണയോർവീര്യാത്താപസാവൃഷിസത്തമൗ

അവരിൽ ഒന്നാമനാണ് അഗസ്ത്യൻ. മറ്റേയാൾ വസിഷ്ഠനും. മിത്രാവരുണൻമാരുടേ വീര്യത്തിൽ നിന്നു ജനിച്ച തപസ്വികളായ ഈ ഋഷിമാരിൽ

67. പ്രഥമസ്തു വനം പ്രാപ്തോ ബാല ഏവ മഹാതപാഃ
ഇക്ഷ്വാകുസ്തു വസിഷ്ഠം തം ബാലം വവ്രേ പുരോഹിതം

ഒന്നാമൻ ബാലനായിരിക്കേ മഹാതാപസ്വിയായി വനം പൂകി. ഇക്ഷ്വാകു ബാലനായ വസിഷ്ഠനെ പുരോഹിതനായും വരിച്ചു.

68. വംശസ്യാസ്യ സുഖാർത്ഥം തം പാലയാമാസ പാർത്ഥിവ
വിശേഷേണ മുനിം ജ്ഞാത്വാ പ്രീത്യാ യുക്തോ ബഭൂവ ഹ

ആ വംശത്തിന്റെ ക്ഷേമത്തിനുവേണ്ടി അവനെ സംരക്ഷിച്ചു വളർത്തി. പ്രത്യേകിച്ച് മുനിയാണെന്നറിഞ്ഞ് അവനോട് പ്രീതിയുള്ളവനായും ഭവിച്ചു.

**69. ഏതത്തേ സർവ്വമാഖ്യാതം വസിഷ്ഠസ്യ ച കാരണം**
**ശാപാദ്ദേഹാന്തരപ്രാപ്തിർ മിത്രാവരുണയോഃ കുലേ**

ഇങ്ങനെ, വസിഷ്ഠൻ ശാപംമൂലം മിത്രാവരുണൻമാരുടെ കുലത്തിൽ ജനിക്കാൻ ഇടയായതിന്റെ കാരണം ഉൾക്കൊള്ളുന്ന കഥ പൂർണ്ണമായും ഞാൻ പറഞ്ഞു കഴിഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ചതുർദ്ദശോ ഽ ദ്ധ്യായഃ

# അഥ പഞ്ചദശോ ഽ ദ്ധ്യായഃ

**ജനമേജയ ഉവാച**

**1. ദേഹപ്രാപ്തിർവസിഷ്ഠസ്യ കഥിതാ ഭവതാ കില**
**നിമിഃ കഥം പുനർദ്ദേഹം പ്രാപ്തവാനിതി മേ വദ**

വസിഷ്ഠന്റെ ദേഹപ്രാപ്തിയെപ്പറ്റി അങ്ങു പറഞ്ഞുവല്ലോ. നിമിക്ക് വീണ്ടും ശരീരം ലഭിച്ചത് എങ്ങനെയാണെന്നു കൂടി പറഞ്ഞാലും.

**2. വസിഷ്ഠേന ച സമ്പ്രാപ്തഃ പൂർവദേഹോ നരാധിപ**
**നിമിനാ ന തഥാ പ്രാപ്തോ ദേഹഃ ശാപാദനന്തരം**

രാജാവേ, വസിഷ്ഠനു വീണ്ടും പണ്ടേപ്പോലുള്ള ശരീരം ലഭിച്ചു. എന്നാൽ ശാപത്തെ തുടർന്ന് നിമിക്ക് അങ്ങനെ ഒരു സ്ഥൂലദേഹം ലഭിച്ചില്ല.

**3. യദാ ശപ്തോ വസിഷ്ഠേന തദാ തേ ബ്രാഹ്മണാ ക്രതൗ**
**ഋത്വിജോ യേ വൃതാ രാജ്ഞാ തേ സർവേ സമചിന്തയൻ**

വസിഷ്ഠൻ നിമിയെ ശപിച്ചപ്പോൾ അവിടെ യാഗത്തിനായി കൂടിയിരുന്ന ബ്രാഹ്മണരും രാജാവ് ഋത്വിക്കുകളായി വരിച്ചിരുന്നവരുമെല്ലാം ഒരുമിച്ച് ആലോചിച്ചു.

**4. കിം കർത്തവ്യമഹോ ഽ സ്മാഭിഃ ശാപദഗ്ധോ മഹീപതിഃ**
**അസ്മിൻ യജ്ഞേ ത്വസമ്പൂർണ്ണേ ദീക്ഷായുക്തശ്ച ധാർമ്മികഃ**

മഹാരാജാവു ശാപദഗ്ദ്ധനായല്ലോ! കഷ്ടം! നാമിനി എന്താണു ചെയ്യേണ്ടത്? ഈ യജ്ഞമാകട്ടെ പൂർത്തിയായിട്ടില്ല. ഇതിൽ ദീക്ഷവരിച്ചവനായിരുന്നു, ധാർമ്മികനായ രാജാവ്.

**5. കിം കർത്തവ്യം കാര്യമേതദ്വിപരീതമഭൂത് കില**
**അവശ്യംഭാവിഭാവത്വാദശക്താഃ സ്മ നിവാരണേ**

കാര്യമെല്ലാം വിപരീതമായി കലാശിച്ചല്ലോ. എന്താണു ചെയ്യേണ്ടത്? അവശ്യം സംഭവിക്കേണ്ടിയിരിക്കുന്ന കാര്യം തടയാൻ നാം ശക്തരല്ല.

**6. മന്ത്രൈർ ബഹുവിധൈർ ദ്ദേഹം തദാ തസ്യ മഹാത്മനഃ**
**രക്ഷിതം ധാരയാമാസുഃ കിഞ്ചിത് ശ്വാസനസംയുതം**

മഹാത്മാവായ ആ നിമിയുടെ ശരീരം അല്പം ശ്വാസോച്ഛ്വാസം ഉള്ളവിധം ബഹുവിധമന്ത്രങ്ങൾ കൊണ്ട് അവർ സംരക്ഷിച്ചു വച്ചു. യജ്ഞം പൂർത്തിയാകുന്നതുവരെ മന്ത്രശക്തികൊണ്ട് സ്ഥൂലദേഹത്തിൽതന്നെ സൂക്ഷ്മശരീരത്തെ സ്തംഭിപ്പിച്ചു നിർത്തി.

**7. ഗന്ധൈർമാല്യൈശ്ച വിവിധൈഃ പൂജ്യമാനം മുഹുർമുഹുഃ**
**മന്ത്രശക്ത്യാ പ്രതിഷ്ഠഭ്യ നിർവികാരം സുപൂജിതം**

മന്ത്രശക്തികൊണ്ട് സ്തംഭിപ്പിച്ച് നിർവികാരമാക്കി പൂജിച്ചിരുന്ന ആ ശരീരത്തെ ഗന്ധമാല്യാദികൾ കൊണ്ട് അവർ വീണ്ടും വീണ്ടും പൂജിച്ചു.

**8. സമാപ്തേ ച ക്രതൗ തത്ര ദേവാഃ സർവേ സമാഗതാഃ**
**ഋത്വിഗ്ഭിസ്തു സ്തുതാഃ സർവേ സുപ്രീതാശ്ചാഭവന്നൃപ**

യജ്ഞം പൂർത്തിയായപ്പോൾ ദേവന്മാരെല്ലാം അവിടെ സമാഗതരായി. ഋത്വിക്കുകളെല്ലാം സ്തുതിക്കെ അവർ സന്തുഷ്ടരായിത്തീർന്നു.

**9. വിജ്ഞപ്താ മുനിഭിഃ സ്തോത്രൈർനിർവിണ്ണാത്മാഹമബ്രുവൻ**
**പ്രസന്നാഃ സ്മ മഹീപാല വരം വരയ സുവ്രത**

ബ്രാഹ്മണർ സ്തുതിച്ചുകൊണ്ട് രാജാവിന്റെ ആ അവസ്ഥയെക്കുറിച്ച് ദേവന്മാരെ അറിയിച്ചു. അതു മനസ്സിലാക്കിയ ദേവന്മാർ ഖിന്നനായ രാജാവിനോടു പറഞ്ഞു: രാജാവേ, ഞങ്ങൾ സന്തുഷ്ടരായിരിക്കുന്നു; ഇഷ്ടമുള്ള വരം ചോദിച്ചു കൊള്ളുക.

**10. യജ്ഞേനാനേന രാജർഷേ വരം ജന്മ വിധീയതേ**
**ദേവദേഹം നൃദേഹം വാ യത്തേ മനസി വാഞ്ഛിതം**

രാജർഷേ, ഈ യജ്ഞം കൊണ്ടുതന്നെ അങ്ങേയ്ക്ക് ഉൽകൃഷ്ടമായ ജന്മംലഭിക്കും. ദേവശരീരമോ മനുഷ്യശരീരമോ ഏതാണ് അങ്ങേയ്ക്കു വേണ്ടത്? ഇഷ്ടമുള്ളത് ഏതോ അതു വരിച്ചുകൊള്ളുക.

**11. ദൃപ്തഃ കാമം പുരോധസ്തേ മൃത്യുലോകേ യഥാസുഖം**
**ഏവമുക്തോ നിമേരാത്മാ സന്തുഷ്ടസ്താനുവാച ഹ**

അങ്ങയുടെ പുരോഹിതനായ വസിഷ്ഠൻ അങ്ങയുടെ ശാപത്താൽ പുർവ്വദേഹം വെടിഞ്ഞ് മൃത്യുലോകത്ത് എത്തി, പൂർവദേഹത്തിനു തുല്യമായ രണ്ടാമതൊരു ശരീരം സ്വീകരിച്ച് ഗർവിതനായി കഴിയുന്നു. അപ്രകാരം ഒരു ശരീരമാഗ്രഹിക്കുന്നെങ്കിൽ അതു വരിക്കാം. ഇങ്ങനെ പറഞ്ഞപ്പോൾ നിമിയുടെ ആത്മാവ് സന്തുഷ്ടനായി അവരോടു പറഞ്ഞു:.

**12. ന ദേഹേ മമ വാഞ്ഛാഽസ്തി സർവദൈവ വിനശ്വരേ**
**വാസോ മേ സർവസത്വാനാം ദൃഷ്ടാവസ്തു സുരോത്തമാഃ**

സർവദാ നശ്വരമായ ഈ ദേഹത്തിൽ എനിക്ക് ആഗ്രഹമില്ല. ദേവന്മാരേ, സർവജീവരാശികളുടെയും ദൃഷ്ടികളിൽ എന്റെ നിവാസം കല്പിച്ചാലും.

**13. നേത്രേഷു സർവഭൂതാനാം വായുഭൂതശ്ചരാമ്യഹം**
**ഏവമുക്താഃ സുരാസ്തത്ര നിമേരാത്മാനമബ്രുവൻ**

സർവഭുതങ്ങളുടെയും കണ്ണുകളിൽ ഞാൻ വായുരൂപേണ സഞ്ചരിച്ചുകൊള്ളാം. ഇങ്ങനെ പറഞ്ഞ നിമിയുടെ ആത്മാവിനോട് അപ്പോൾ ദേവന്മാർ പറഞ്ഞു.

**14. പ്രാർത്ഥയ ത്വം മഹാരാജ ദേവീം സർവേശ്വരീം ശിവാം**
**മഖേനാനേന സന്തുഷ്ടാ സാ തേഽഭീഷ്ടം. വിധാസ്യതി**

മഹാരാജാവേ, അങ്ങ് അതിനുവേണ്ടി സർവേശ്വരിയും ശിവയുമായ ദേവിയോടു പ്രാർത്ഥിക്കുക. ഈ യജ്ഞം കൊണ്ടുതന്നെ സന്തുഷ്ടയായ ദേവി അങ്ങയുടെ അഭീഷ്ടം സാധിക്കും. അങ്ങയുടെ ആ ആഗ്രഹം സാധിക്കാനുള്ള കഴിവ് ഇന്ദ്രാദികളായ ഞങ്ങൾക്ക് ഇല്ല.

**15. സ ദേവൈരേവമുക്തസ്തു പ്രാർത്ഥയാമാസ ദേവതാം**
**സ്തോത്രൈർ നാനാവിധൈർ ദിവ്യൈർ ഭക്ത്യാ ഗദ്ഗദയാ ഗിരാ**

ദേവന്മാർ ഇങ്ങനെ പറഞ്ഞപ്പോൾ അദ്ദേഹം ദിവ്യങ്ങളായ പലതരം സ്തോത്രങ്ങൾ കൊണ്ട് ഗദ്ഗദകണ്ഠനായി ഭക്തിയോടെ ദേവിയെ സ്തുതിച്ചു.

**16. പ്രസന്നാ സാ തദാ ദേവീ പ്രത്യക്ഷം ദർശനം ദദൗ**
**കോടിസൂര്യപ്രതീകാശം രൂപം ലാവണ്യദീപിതം**

പ്രസന്നയായിത്തീർന്ന ദേവി അപ്പോൾ അദ്ദേഹത്തിനു ദർശനം നൽകി. കോടിസൂര്യന്മാർക്കു തുല്യം പ്രകാശിക്കുന്ന ലാവണ്യ പ്രദീപ്തമായ രൂപം,

**17. ദൃഷ്ട്വാ പ്രമുദിതാഃ സർവേ കൃതകൃത്യാശ്ച ചേതസി**
**പ്രസന്നായാം ദേവതായാം രാജാ വവ്രേ വരം നൃപ**

കണ്ടിട്ട് എല്ലാവരും ആനന്ദഭരിതരും മനസാ കൃതകൃത്യരുമായിത്തീർന്നു. പ്രസന്നയായ ദേവിയോട് നിമി ഇഷ്ടവരം വരിച്ചു.

**18. ജ്ഞാനം തദ്വിമലം ദേഹി യേന മോക്ഷോ ഭവേദപി**
**നേത്രേഷു സർവ്വഭൂതാനാം നിവാസോ മേ ഭവേദിതി**

മോക്ഷപ്രാപ്തിക്ക് ഉതകുന്ന വിമലമായ ജ്ഞാനം എനിക്ക് നൽകിയാലും. സർവഭൂതങ്ങളുടെയും നേത്രങ്ങളിൽ എനിക്ക് വാസസ്ഥാനം കല്പിച്ചാലും.

**19. തതഃ പ്രസന്നാ ദേവേശീ പ്രോവാച ജഗദംബികാ**
**ജ്ഞാനം തേ വിമലം ഭൂയാത് പ്രാരബ്ധസ്യാവശേഷതഃ**

അപ്പോൾ ദേവേശിയായ ജഗദംബിക പ്രസന്നയായി പറഞ്ഞു: നിനക്ക് വിശുദ്ധമായ ജ്ഞാനമുണ്ടാകും. പ്രാരബ്ധം അവസാനിക്കുവോളം നിനക്ക്

**20. നേത്രേഷു സർവഭൂതാനാം നിവാസോഽപി ഭവിഷ്യതി**
**നിമിഷം യാന്തി ചക്ഷൂംഷി ത്വത്കൃതേനൈവ ദേഹിനാം**

ഭൂതരാശികളുടെ ദൃഷ്ടികളിൽ വസിക്കുകയും ചെയ്യാം. നീ നിമിത്തം എല്ലാ പ്രാണികൾക്കും ഇമയ്ക്കുന്ന മിഴികൾ ഉണ്ടാകും.

**21. തവ വാസാത് സനിമിഷാ മാനവാഃ പശവസ്തഥാ**
**പതംഗാശ്ച ഭവിഷ്യന്തി പുനശ്ചാനിമിഷാഃ സുരാഃ**

നീ വസിക്കുന്നതുകൊണ്ട് മനുഷ്യരും മൃഗങ്ങളും പക്ഷികളും കണ്ണിമയ്ക്കുന്നവരായി ഭവിക്കും. ദേവന്മാർ കണ്ണ് ഇമയ്ക്കാത്തവരും.

**22. ഇതി ദത്വാ വരം തസ്മൈ തദാ ശ്രീവരദേവതാ**
**ആമന്ത്ര്യ ച മുനീൻ സർവാൻ തത്രൈവാന്തർഹിതാഽഭവത്**

ഇങ്ങനെ നിമിക്കു വരം നൽകിയിട്ട് വരദാനക്ഷമയായ ശ്രീദേവി മിനിമാരോടെല്ലാം യാത്ര ചോദിച്ചുകൊണ്ട് അവിടെത്തന്നെ അന്തർധാനം ചെയ്തു.

**23. അന്തർഹിതായാം ദേവ്യാം തു മുനയസ്തത്ര സംസ്ഥിതാഃ**
**വിചിന്ത്യ വിധിവത് സർവം നിമേർദ്ദേഹം സമാഹരൻ**

ദേവി അന്തർധാനം ചെയ്തപ്പോൾ അവിടെ ഉണ്ടായിരുന്ന മുനിമാരെല്ലാം യഥാവിധി കൂടിയാലോചിച്ചിട്ട് നിമിയുടെ ദേഹം എടുത്തുകൊണ്ടു വന്ന്

**24. അരണിം തത്ര സംസ്ഥാപ്യ മമന്ഥുർ മന്ത്രവത്തദാ**
**മന്ത്രഹോമൈർ മഹാത്മാനഃ പുത്രഹേതോർനിമേരഥ**

അവിടെ വച്ചിട്ട് മന്ത്രപൂത മായ ഒരു അരണികൊണ്ട് മഹാത്മാക്കളായ ആ മുനിമാർ നിമിക്ക് പുത്രനുണ്ടാവുന്നതിനുവേണ്ടി മന്ത്രഹോമാദികളോടുകൂടി അതു കടഞ്ഞു.

**25. അരണ്യാം മത്ഥ്യമാനായാം പുത്രഃ പ്രാദുരഭൂത്തദാ**
**സർവലക്ഷണസമ്പന്നഃ സാക്ഷാന്നിമിരിവാപരഃ**

അരണികൊണ്ടു കടയവേ സാക്ഷാത് മറ്റൊരു നിമിയോ എന്നു തോന്നുമാറ് സർവലക്ഷണങ്ങളും തികഞ്ഞ ഒരു പുത്രൻ അതിൽ നിന്ന് പ്രാദുർഭവിച്ചു.

**26. അരണ്യാ മഥനാജ്ജാതസ്തസ്മാന്മിഥിരിതി സ്മൃതഃ**
**യേനായം ജനകാജ്ജാതസ്തേനാസൗ ജനകോƒഭവത്.**

അരണികൊണ്ടുള്ള മഥനത്തിൽ നിന്നു ജനിച്ചവനായതുകൊണ്ട് അവൻ 'മിഥി' എന്ന് അറിയപ്പെട്ടു. ജനക ത്തിൽ നിന്നു ജനിച്ചതുകൊണ്ട് (അരണിയാകുന്ന കാരണത്തിൽ നിന്ന് ജനിച്ചതുകൊണ്ട് ജനകനുമായി.

**27. വിദേഹസ്തു നിമിർജാതോ യസ്മാത്തസ്മാത്തദന്വയേ**
**സമുദ്ഭൂതാസ്തു രാജാനോ വിദേഹാ ഇതി കീർത്തിതാഃ**

നിമി വിദേഹനായിത്തീർന്നതിനാൽ ആ വംശത്തിൽ ജനിച്ച രാജാക്കന്മാരെല്ലാം വിദേഹന്മാരെന്ന് പ്രകീർത്തിക്കപ്പെട്ടു.

**28. ഏവം നിമിസുതോ രാജാ പ്രഥിതോ ജനകോƒഭവത്**
**നഗരീ നിർമ്മിതാ തേന ഗംഗാതീരേ മനോഹരാ**

ഇങ്ങനെ നിമിയുടെ പുത്രൻ ലോകവിഖ്യാതനായ ജനകനായി ഭവിച്ചു.ഗംഗാതീരത്ത് അദ്ദേഹം മനോഹരമായ ഒരു നഗരം നിർമ്മിച്ചു.

**29. മിഥിലേതി സുവിഖ്യാതാ ഗോപുരാട്ടാളസംയുതാ**
**ധനധാന്യ സമായുക്താ ഹട്ടശാലാവിരാജിതാ**

ഗോപുരങ്ങളും കോട്ടകൊത്തളങ്ങളും അങ്ങാടികളും ഉള്ള ധനധാന്യസമൃദ്ധമായ ആ നഗരം മിഥില എന്നു വിഖ്യാതമായിത്തീർന്നു.

**30. വംശേƒസ്മിൻ യേƒപി രാജാനസ്തേ സർവേ ജനകാസ്തഥാ**
**വിഖ്യാതാ ജ്ഞാനിനഃ സർവേ വിദേഹാഃ പരികീർത്തിതാഃ**

ഈ വംശത്തിൽ ജനിച്ച രാജാക്കന്മാരെല്ലാം ജനകന്മാർ എന്നും വിദേഹന്മാർ എന്നും കീർത്തികേട്ടവരായി. എല്ലാവരും വിഖ്യാതരായ ജ്ഞാനികളുമായിരുന്നു.

**31. ഏതത്തേ കഥിതം രാജന്നിമേരാഖ്യാനമുത്തമം**
**ശാപാദ്യസ്യ വിദേഹത്വം വിസ്തരാദുദിതം മയാ**

രാജാവേ, ശാപംകൊണ്ട് നിമിക്ക് വിദേഹത്വം ലഭിച്ച പ്രസിദ്ധമായ കഥ ഞാൻ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു.

**രാജോവാച**

32. ഭഗവൻ ഭവതാ പ്രോക്തം നിമിശാപസ്യ കാരണം
ശ്രുത്വാ സന്ദേഹമാപന്നം മനോ മേ/തീവ ചഞ്ചലം

ഭഗവൻ, നിമിശാപത്തിനുള്ള കാരണം അങ്ങു പറഞ്ഞുവല്ലോ. അതുകേട്ടിട്ട് അത്യന്തം ചഞ്ചലമായ എന്റെ മനസ്സ് സംശയഗ്രസ്തമായിരിക്കുന്നു.

33. വസിഷ്ഠോ ബ്രാഹ്മണശ്രേഷ്ഠോ രാജ്ഞശ്ചൈവ പുരോഹിതഃ
പുത്രഃ പങ്കജയോനേസ്തു രാജ്ഞാ ശപ്തഃ കഥം മുനിഃ

വസിഷ്ഠൻ ബ്രാഹ്മണശ്രേഷ്ഠനും രാജാവിന്റെ പുരോഹിതനും ബ്രഹ്മാവിന്റെ പുത്രനുമാണ്. എന്നിട്ടും അദ്ദേഹം ശാപാധീനനായത് എങ്ങനെ?

34. ഗുരും ച ബ്രാഹ്മണം ജ്ഞാത്വാ നിമിനാ ന കൃതാ ക്ഷമാ
യജ്ഞകർമ്മ ശുഭം കൃത്വാ കഥം ക്രോധമുപാഗതഃ

സ്വന്തം ഗുരുവാണെന്നും ബ്രാഹ്മണനാണെന്നും അറിഞ്ഞിട്ടും നിമി ക്ഷമിച്ചില്ലല്ലോ. അത്യുത്തമമായ യാഗം ചെയ്തിട്ടും അദ്ദേഹത്തിന് എങ്ങനെ കോപമുണ്ടായി.

35. ജ്ഞാത്വാ ധർമ്മസ്യ വിജ്ഞാനം കഥമിക്ഷ്വാകുസംഭവഃ
ക്രോധസ്യ വശമാപന്നഃ ശപ്തവാൻ ബ്രാഹ്മണം ഗുരും

ധർമ്മത്തെക്കുറിച്ച് വിശേഷജ്ഞാനമുള്ളവനും ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനുമായ അദ്ദേഹം ക്രോധത്തിന് അധീനനായി ബ്രാഹ്മണ ഗുരുവിനെ ശപിച്ചത് എങ്ങനെ?

**വ്യാസ ഉവാച**

36. ക്ഷമാ/തിദുർലഭാ രാജൻ പ്രാണിഭിരജിതാത്മഭിഃ
ക്ഷമാവാൻ ദുർലഭോ ലോകേ സുസമർത്ഥോ വിശേഷതഃ

രാജാവേ, ഇന്ദ്രിയനിഗ്രഹം സാധിക്കാത്ത പ്രാണികൾക്ക് ക്ഷമ വളരെ കുറവാണ്. ക്ഷ മയുള്ളവനെ ലോകത്തു കാണാൻ തന്നെ പ്രയാസമാണ്. പ്രത്യേകിച്ചും സാമർത്ഥ്യമുള്ളവന് അതു തീരെ ദുർലഭമാണ്.

37. സർവസംഗപരിത്യാഗീ മുനിർഭവതു താപസഃ
നിദ്രാക്ഷുധോർവിജേതാ ച യോഗാഭ്യാസേ സുനിഷ്ഠിതഃ

സർവസംഗങ്ങളും പരിത്യജിച്ച് തപസ്സുചെയ്യുന്ന മുനിക്കും നിദ്രയെയും വിശപ്പിനെയും കീഴടക്കിയവനും യോഗമാർഗ്ഗത്തിൽ ഉറപ്പുവന്നവന്നും,

38. കാമഃ ക്രോധസ്തഥാ ലോഭോ ഹ്യഹങ്കാരശ്ചതുർത്ഥകഃ
ദുർജ്ഞേയാ ദേഹമദ്ധ്യസ്ഥാ രിപവസ്തേന സർവഥാ

അറിയാതെ കയറിക്കൂടിയ കാമം, ക്രോധം, ലോഭം, അഹങ്കാരം എന്നിവ ഉണ്ടാവും. ശരീരത്തിനുള്ളിൽ തന്നെയുള്ള അവരാണ് എല്ലാ വിധത്തിലും ശത്രുക്കൾ.

39. ന ഭൂതപൂർവഃ സംസാരേ ന ചൈവ വർത്തതേ/ധുനാ
ഭവിതാ ന പുമാൻ കശ്ചിത് യോ ജയേത രിപൂനിമാൻ

ഈ ശത്രുക്കളെ ജയിക്കാൻ കഴിഞ്ഞ ഒരുവനും മുമ്പ് ഉണ്ടായിട്ടില്ല; അതിനുകഴിവുള്ള ഒരുവനുമിപ്പോൾ ഇല്ല; ഈ സംസാരത്തിൽ ഇനി ഉണ്ടാകുകയുമില്ല.

40. ന സ്വർഗ്ഗേ ന ച ഭൂലോകേ ബ്രഹ്മലോകേ ഹരേഃ പദേ
കൈലാസേ നേദൃശഃ കശ്ചിത് യോ ജയേത രിപൂനിമാൻ

സ്വർഗ്ഗത്തോ ഭൂമിയിലോ ബ്രഹ്മലോകത്തോ വൈകുണ്ഠത്തോ കൈലാസത്തോ ഇല്ല, ഈ ശത്രുക്കളെ ജയിക്കാൻ കഴിയുന്ന ഒരുവനും.

41. മുനയോ ബ്രഹ്മപുത്രാശ്ച തഥാന്യേ താപസോത്തമാഃ
തേƒപി ഗുണത്രയാവിദ്ധാഃ കിം പുനർമാനവാ ഭുവി

ബ്രഹ്മപുത്രന്മാരായ മുനിമാരും അതുപോലെ മറ്റു താപസോത്തമന്മാരും എല്ലാം ത്രിഗുണങ്ങൾക്ക് അധീനരാണ്. പിന്നെ ഭൂമിയിലുള്ള മനുഷ്യരുടെ കഥ പറയണോ?

42. കപിലഃ സാംഖ്യവേത്താ ച യോഗാഭ്യാസരതഃ ശുചിഃ
തേനാപി ദൈവയോഗാദ്ധി പ്രദഗ്ദ്ധാഃ സഗരാത്മജാഃ

സാംഖ്യശാസ്ത്രാചാര്യനും യോഗാഭ്യാസനിരതനും പരിശുദ്ധ നുമാണല്ലോ കപിലൻ. വിധിവശാൽ അദ്ദേഹവും സഗരപുത്രന്മാരെ ഭസ്മമാക്കി.

43. തസ്മാദ്രാജന്നഹംകാരാത് സംജാതം ഭുവനത്രയം
കാര്യകാരണഭാവാത്തു തദ്വിയുക്തം കഥം ഭവേത്

രാജാവേ, അഹങ്കാരത്തിൽ നിന്നാണ് ഈ മൂന്നു ലോകത്തിന്റെയും ഉത്പത്തി. രണ്ടിനും തമ്മിൽ കാര്യകാരണഭാവമുണ്ട്. അതിനാൽ മുപ്പാരും അഹങ്കാരരഹിതമായിരിക്കുന്നതെങ്ങനെ?

44. ബ്രഹ്മാ ഗുണത്രയാവിഷ്ടോ വിഷ്ണുശ്ചൈവാഥ ശങ്കരഃ
പ്രഭവന്തി ശരീരേഷു തേഷാം ഭാവാഃ പൃഥക്പൃഥക്

വിഷ്ണുവും ബ്രഹ്മാവും ശങ്കരനും ഗുണത്രയം ഉള്ളവരാണ്. അതുകൊണ്ട് അവരുടെ ശരീരങ്ങളിലും വിഭിന്ന ഭാവങ്ങൾ ഉണ്ടാവുന്നു.

45. മാനവാനാം ച കാ വാർത്താ സത്ത്വൈകാന്തവ്യവസ്ഥിതൗ
ഗുണാനാം സങ്കരോ രാജൻ സർവത്ര സമവസ്ഥിതഃ

എന്നിരിക്കെ, മനുഷ്യരിൽ സത്ത്വഗുണം മാത്രമായിട്ട് എങ്ങനെ സംഭവിക്കും? രാജാവേ, ഗുണങ്ങളുടെ സമ്മിശ്രഭാവമാണ് എവിടെയും കാണുന്നത്.

46. കദാചിത് സത്ത്വവൃദ്ധിഃ സ്യാത് കദാചിദ്രജസഃ കില
കദാചിത്തമസോ വൃദ്ധിഃ സമഭാവഃ കദാചന

ചിലപ്പോൾ സത്ത്വം വർദ്ധിച്ചെന്നുവരും. ചിലപ്പോൾ രജോഗുണമായിരിക്കും വർദ്ധിച്ചിരിക്കുന്നത്. ചിലപ്പോൾ തമോഗുണം വർദ്ധിക്കും. എന്നാൽ ഇവയ്ക്ക് സമാവസ്ഥ ഒരിക്കലും ഉണ്ടാവുകയില്ല.

47. നിർഗുണഃ പരമാത്മാƒസൗ നിർലേപഃ പരമോƒവ്യയഃ
അലക്ഷ്യഃ സർവസത്ത്വാനാമപ്രമേയഃ സനാതനഃ

നിർഗുണനും നിർലേപനും പരനും അവ്യയനും സർവസത്ത്വങ്ങൾക്കും ലക്ഷീകരിക്കാൻ ആവാത്തവനും അപ്രമേയനും നിത്യനുമാണ് പരമാത്മാവ്.

48. തഥൈവ പരമാ ശക്തിർനിർഗുണാ ബ്രഹ്മസംസ്ഥിതാ
ദുർജ്ഞേയാ ചാല്പമതിഭിഃ സർവഭൂതവ്യവസ്ഥിതിഃ

അതുപോലെ നിർഗുണയാണ് പരമാത്മനിഷ്ഠയായ പരാശക്തിയും സർവഭൂതങ്ങളുടെയും ഹൃദയാന്തർഭാഗത്തു സ്ഥിതിചെയ്യുന്ന ആ പരാശക്തിയെ അല്പബുദ്ധികൾക്ക് അറിയാൻ കഴിയുകയില്ല.

49. **പരമാത്മനസ്തഥാ ശക്തേസ്തയോരൈക്യം സദൈവ ഹി**
**അഭിന്നം തദ്വപുർജ്ഞാത്വാ മുച്യതേ സർവദോഷതഃ**

ആ പരമാത്മാവിനും ശക്തിക്കും സദാ ഐക്യമാണുള്ളത്. അവരുടെ രൂപം അഭിന്നമാണെന്ന് അറിയുന്നവർ സർവദോഷങ്ങളിൽ നിന്നും വിമുക്തരാവുന്നു.

50. **തജ്ജ്ഞാനാദേവ മോക്ഷഃ സ്യാദിതി വേദാന്തഡിണ്ഡിമഃ**
**യോ വേദ സ വിമുക്തോഽസ്മിൻ സംസാരേ ത്രിഗുണാത്മകേ**

ആ ഐക്യജ്ഞാനം കൊണ്ടാണ് മുക്തിയെന്ന് വേദാന്തം ഉദ്ഘോഷിക്കുന്നു. ഈ സംസാരത്തിൽ ആരാണോ ഇത് അറിയുന്നത് അവൻ വിമുക്തനായിത്തീരുന്നു.

51. **ജ്ഞാനം തു ദ്വിവിധം പ്രോക്തം ശാബ്ദികം പ്രഥമം സ്മൃതം**
**വേദശാസ്ത്രാർത്ഥവിജ്ഞാനാത്തദ്ഭവേദ് ബുദ്ധിയോഗതഃ**

ജ്ഞാനം രണ്ടു വിധത്തിലുണ്ടെന്ന് പറയപ്പെടുന്നു. അവയിൽ ആദ്യത്തേതു ശാബ്ദികമാണ്. ബുദ്ധിമാന്മാർക്ക് വേദ ശാസ്ത്രാദി പഠനത്തിൽ നിന്ന് അത് ഉണ്ടാകും.

52. **വികല്പാസ്തത്ര ബഹവോ ഭവന്തി മതികല്പിതാഃ**
**"കുതർക്കകല്പിതാഃ കേചിത് സുതർക്കകല്പിതാഃ പരേ**
**വിതർക്കൈർ വിഭ്രമോത്പത്തിർ വിഭ്രമാദ്ബുദ്ധിഭ്രംശതാ**
**ബുദ്ധിഭ്രംശാത് ജ്ഞാന നാശഃ പ്രാണിനാം പരികീർത്തിതഃ"**
**അനുഭവാഖ്യം ദ്വിതീയം തു ജ്ഞാനം തദ്ദുർലഭം നൃപ**

മതികല്പിതമായ വികല്പങ്ങൾ അതിൽ ധാരാളം ഉണ്ടാകും. "അവയിൽ ചിലത് കുതർക്കം മൂലവും മറ്റുചിലത് സുതർക്കം മൂലവും ഉണ്ടാവുന്നതാവും. കുതർക്കത്താൽ മതിവിഭ്രമവും വിഭ്രമത്താൽ ബുദ്ധിനാശവും ബുദ്ധിനാശത്താൽ ജ്ഞാനനാശവും പ്രാണികൾക്ക് ഉണ്ടാവും." രണ്ടാമത്തേത് അനുഭവജ്ഞാനമെന്നു പറയപ്പെടുന്നു. അത് വളരെ ദുർലഭമാണ്.

53. **തത്തദാ പ്രാപ്യതേ തസ്യ വേത്തുഃ സംഗോ യദാ ഭവേത്**
**ശബ്ദജ്ഞാനാന്ന കാര്യസ്യ സിദ്ധിർഭവതി ഭാരത**

അറിയുന്നവന് അനുഭവമുള്ളവരുമായി സംഗമുണ്ടാകുമ്പോഴേ ആ ജ്ഞാനം ഉണ്ടാകൂ. ശബ്ദജ്ഞാനത്തിൽ നിന്ന് കാര്യസിദ്ധി ഉണ്ടാകുകയില്ല.

54. **തസ്മാന്നാനുഭവജ്ഞാനം സംഭവന്ത്യതിമാനുഷം**
**അന്തർഗതം തമഃ ഛേത്തും ശാബ്ദബോധോ ഹി ന ക്ഷമഃ**

അനുഭവജ്ഞാനം സ്വാഭാവികമായി ഉണ്ടാകുകയില്ല. അതിന് അതിമഹത്തായ പ്രയത്നം കൂടിയേ തീരൂ. ഉള്ളിലുള്ള തമസ്സകറ്റാൻ ശബ്ദജ്ഞാനം പര്യാപ്തമല്ലതന്നെ.

55. **യഥാ ന നശ്യതി തമഃ കൃതയാ ദീപവാർത്തയാ**
**തത്കർമ്മ യന്ന ബന്ധായ സാ വിദ്യാ യാ വിമുക്തയേ**

ദിപത്തിന്റെ കാര്യം പറഞ്ഞതുകൊണ്ട് ഇരുട്ടുപോകുകയില്ലല്ലോ. ബന്ധം ഇല്ലാതാക്കുന്നതെന്തോ അതാണു കർമ്മം; മുക്തിനൽകുന്നതെന്തോ അതാണു വിദ്യ.

56. **ആയാസായാപരം കർമ്മ വിദ്യാഽന്യാ ശില്പനൈപുണം**
**ശീലം പരഹിതത്വം ച കോപാഭാവഃ ക്ഷമാ ധൃതിഃ**

മറ്റു കർമ്മങ്ങളെല്ലാം വെറുതേ ആയാസമുണ്ടാക്കുന്നു എന്നുമാത്രം. മറ്റു വിദ്യകളെല്ലാം വെറും ശില്പ ഭംഗികളുമത്രേ. ശീലം, പരോപകാരം, കോപമില്ലായ്മ, ക്ഷമ,ധൃതി,

57. **സന്തോഷശ്ചേതി വിദ്യായാഃ പരിപാകോജ്ജ്വലം ഫലം**
**വിദ്യയാ തപസാ വാഽപി യോഗാഭ്യാസേന ഭൂപതേ**

സന്തോഷം എന്നിവ വിദ്യയുടെ പരിപാകം വന്ന ഉജ്ജ്വലഫലങ്ങളാണ്. രാജാവേ, തപസ്സോ വിദ്യയോ യോഗാഭ്യാസമോ,

58. **വിനാ കാമാദി ശത്രൂണാം നൈവ നാശഃ കദാചന**
**"മനസ്തു ചഞ്ചലം രാജൻ സ്വാഭാവാദതിദുർഗ്രഹം**
**തദ്വശഃ സർവഥാ പ്രാണീ ത്രിവിധോ ഭുവനത്രയേ"**
**കാമക്രോധാദയോ ഭാവാശ്ചിത്തജാഃ പരികീർത്തിതാഃ**

ഇല്ലാതെ കാമാദിശത്രുക്കൾ ഒരിക്കലും നശിക്കുകയില്ല. "രാജാവേ സ്വഭാവേന ചഞ്ചലമായ മനസ്സിനെ മെരുക്കാൻ വളരെ പ്രയാസമാണ്. അതിന് അധീനമാണ് മൂന്നുലോകത്തിലെ മൂന്നു വിധത്തിലുള്ള പ്രാണി വർഗ്ഗവും." കാമക്രോധാദിഭാവങ്ങൾ മനസ്സിൽനിന്നു ജനിച്ചവയാണെന്നു പ്രസിദ്ധമാണ്.

59. **തേ തദാ ന ഭവന്ത്യേവ യദാ വൈ നിർജിതം മനഃ**
**തസ്മാത്തു നിമിനാ രാജൻ ന ക്ഷമാ വിഹിതാ മുനൗ**

മനസ്സിനെ ജയിച്ചുകഴിഞ്ഞാൽ പിന്നെ അവയൊന്നും ഉണ്ടാകുകയില്ല. അതുകൊണ്ട് രാജാവേ, നമുക്ക് ആ മുനിയോടു ക്ഷമ കാണിക്കാൻ കഴിഞ്ഞില്ല

60. **യഥാ യയാതിനാ പൂർവ്വം കൃതാ ശുക്രേ കൃതാഗസി**
**ഭൃഗുപുത്രേണ ശപ്തോഽപി യയാതിർ നൃപസത്തമഃ**

തെറ്റു ചെയ്ത ശുക്രനോട് യയാതി ക്ഷമിച്ചതുപോലെ. ഭൃഗുപുത്രൻ ശപിച്ചെങ്കിലും നൃപോത്തമനായ യയാതി,

61. **ന ശശാപ മുനിം ക്രോധാജ്ജരാം രാജാ ഗൃഹീതവാൻ**
**കശ്ചിത് സൗമ്യോ ഭവേത് കശ്ചിത് ക്രൂരോ ഭവതി പാർത്ഥിവഃ**

മുനിയെ ക്രോധത്താൽ ശപിച്ചില്ല. എന്നുമാത്രമല്ല അദ്ദേഹത്തിന്റെ ശാപഫലമായ ജരാനരകൾ കൈക്കൊള്ളുകയും ചെയ്തു. ചിലപ്പോൾ ഒരു രാജാവ് സൗമ്യനായെന്നുവരാം; ചിലപ്പോൾ മറ്റൊരു രാജാവ് ക്രൂരനായെന്നു വരാം.

62. **സ്വഭാവഭേദാന്നൃപതേ കസ്യ ദോഷോഽത്ര കല്പ്യതേ**
**ഹൈഹയാ ഭാർഗ്ഗവാൻ പൂർവ്വം ധനലോഭാത് പുരോഹിതാൻ**

അത് ഓരോരുത്തരുടെ സ്വഭാവമെന്നല്ലാതെ ആർക്കാണതിൽ ദോഷം കല്പിക്കേണ്ടത്? പണ്ട് ധനലോഭം നിമിത്തം ഹേഹയന്മാർ അവരുടെ പുരോഹിതന്മാരായ ഭാർഗ്ഗവ-

63. **ബ്രാഹ്മണാൻ മൂലതഃ സർവാംശ്ചിച്ഛിദുഃ ക്രോധമൂർച്ഛിതാഃ**
**പാതകം പൃഷ്ഠതഃ കൃത്വാ ബ്രഹ്മഹത്യാസമുദ്ഭവം**

ബ്രാഹ്മണരെയെല്ലാം, ബ്രഹ്മഹത്യാപാപത്തെപ്പോലും പരിഗണിക്കാതെ ക്രോധാവിഷ്ടരായി ഉന്മൂലനാശം ചെയ്തു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
പഞ്ചദശോഽദ്ധ്യായഃ

# അഥ ഷോഡശോ/ദ്ധ്യായഃ

## ജനമേജയ ഉവാച

1. കുലേ കസ്യ സമുത്പന്നാഃ ക്ഷത്രിയാ ഹൈഹയാശ്ച തേ
ബ്രഹ്മഹത്യാമനാദൃത്യ നിജഘ്നുർ ഭാർഗ്ഗവാംശ്ച യേ

ബ്രഹ്മഹത്യ യെ കണക്കാക്കാതെ ഭാർഗ്ഗവബ്രാഹ്മണരെ നിഹനിച്ച ആ ഹൈഹയന്മാർ ആരുടെ കുലത്തിൽ ജനിച്ചവരാണ്?

2. വൈരസ്യ കാരണം തേഷാം കിം മേ ബ്രൂഹി പിതാമഹ
നിമിത്തേന വിനാ ക്രോധം കഥം കുർവന്തി സത്തമാഃ

പിതാമഹ, അവർക്ക് ആ ബ്രാഹ്മണരോടു വൈരം തോന്നാൻ എന്തായിരുന്നു കാരണമെന്നും പറയു, സജ്ജനങ്ങൾ ഒരു കാരണവുമില്ലാതെ കോപിക്കുമോ?

3. വൈരം പുരോഹിതൈഃ സാർധം കസ്മാത്തേഷാമജായത
നാല്പഹേതോർഹി തദ്വൈരം ക്ഷത്രിയാണാം ഭവിഷ്യതി

അവർക്ക് ആ പുരോഹിതന്മാരോടു വൈരമുണ്ടാവാനെന്താണു കാരണം? നിസ്സാരകാരണം കൊണ്ട് ക്ഷത്രിയർക്ക് അത്ര വലിയ വൈരമുണ്ടാവില്ലല്ലോ.

4. അന്യഥാ ബ്രാഹ്മണാൻ പൂജ്യാൻ കഥം ജഘ്നുരനാഗസഃ
ബാഹുജാ ബലവന്തോ/പി പാപഭീതാഃ കഥം ന തേ

അങ്ങനെയല്ലെങ്കിൽ ഒരു തെറ്റും ചെയ്യാത്ത പൂജ്യരായ ബ്രാഹ്മണരെ അവരെങ്ങനെ കൊല്ലും? ബലവാന്മാരായ ക്ഷത്രിയരാണെങ്കിലും അവരും പാപഭീതിയില്ലാത്തവരായിരിക്കുമോ?

5 സ്വല്പേ/പരാധേ കോ ഹന്യാദ്ബാഡവാൻ ക്ഷത്രിയർഷഭഃ
സന്ദേഹോ മേ മുനിശ്രേഷ്ഠ കാരണം വക്തുമർഹസി

ഏതു ക്ഷത്രിയോത്തമനാണ്, നിസ്സാരമായ ഒരു തെറ്റിന് ബ്രാഹ്മണരെ കൊല്ലുക? മഹർഷേ, എന്റെ സംശയം ഇതാണ്. അതിന്റെ കാരണം എന്തെന്നു പറയൂ.

## സൂത ഉവാച

6. ഇതി പൃഷ്ടസ്തദാ തേന രാജ്ഞാ സത്യവതീസുതഃ
ഉവാച പരമപ്രീതഃ കഥാം സംസ്മൃത്യ ചേതസാ

രാജാവ് ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ സത്യവതീസുതനായ വ്യാസൻ ആ കഥ ഓർത്ത് സന്തുഷ്ടനായി പറഞ്ഞു:

## വ്യാസ ഉവാച

7. ശൃണു പാരീക്ഷിതേ വാർത്താം ക്ഷത്രിയാണാം പുരാതനീം
ആശ്ചര്യകാരിണീം സമ്യഗ്വിദിതാം ച പുരാ മയാ

പരീക്ഷിത്തിന്റെ പുത്ര, പണ്ടേ ഞാൻ ശരിക്കു മനസ്സിലാക്കിയിട്ടുള്ളതാണ് ക്ഷത്രിയരെക്കുറിച്ചുള്ള ആശ്ചര്യകരമായ ഈ പുരാണ കഥ. അതു പറയാം കേട്ടോളൂ.

8. കാർത്തവീര്യേതി നാമ്നാ/ഭൂദ്ഹൈഹയഃ പൃഥിവീപതിഃ
സഹസ്രബാഹുർബലവാനർജ്ജുനോ ധർമ്മതത്പരഃ

കാർ ത്തവീര്യാർജ്ജുനൻ എന്നു പേരുള്ള ഒരു ഹൈഹയരാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് ആയിരം കൈകളുണ്ടായിരുന്നു. ബലവാനും ധർമ്മതത്പരനുമായിരുന്നു അദ്ദേഹം.

9. ദത്താത്രേയസ്യ ശിഷ്യോ/ഭൂദവതാരോ ഹരേരിവ
സിദ്ധഃ സർവാർത്ഥദഃ ശാക്തോ ഭൃഗുണാം യാജ്യ ഏവ സഃ

വിഷ്ണുവിന്റെ അവതാരംപോലുള്ള അദ്ദേഹം ദത്താത്രേയന്റെ ശിഷ്യനായിരുന്നു. സിദ്ധനും സർവധനവും ദാനം ചെയ്തവനും ശക്ത്യുപാസകനും ഭൃഗുക്കളെക്കൊണ്ട് യജിപ്പിക്കുന്നവനുമായിരുന്നു.

10. യജ്വാ പരമധർമ്മിഷ്ഠഃ സദാ ദാനപരായണഃ
ദദൗ വിത്തം ഭൃഗുഭ്യോ/സൗ കൃത്വാ യജ്ഞാനനേകശഃ

യാഗം ചെയ്യിക്കുന്നവനും അത്യന്തം ധർമ്മിഷ്ഠനും സദാ ദാനതത്പരനുമായിരുന്ന അദ്ദേഹം അനേകം യാഗങ്ങൾ നടത്തി ഭൃഗുക്കൾക്ക് വേണ്ടുവോളം ധനം നൽകി.

11. ധനിനസ്തേ ദ്വിജാ ജാതാ ഭൃഗവോ നൃപ ദാനതഃ
ഹയരത്നസമൃദ്ധ്യാഢ്യാഃ സംജാതാഃ പ്രഥിതാ ഭുവി

രാജാവേ, ദാനം വാങ്ങി വാങ്ങി ആ ഭൃഗുക്കൾ വലിയ ധനികരായിത്തീർന്നു. കുതിരകൾ, രത്നങ്ങൾ എന്നിവയുള്ളവരും, ആഢ്യന്മാരും, ലോകപ്രസിദ്ധരുമായി.

12. സ്വര്യാതേ നൃപശാർദ്ദൂലേ കാർത്തവീര്യാർജ്ജുനേ പുനഃ
ഹൈഹയാ നിർധനാ ജാതാഃ കാലേന മഹതാ നൃപ

രാജർഷിയായ കാർത്തവീര്യാർജ്ജുനൻ സ്വർഗ്ഗം പ്രാപിച്ചു. അതിൽപിന്നെ ഹൈഹയന്മാർ ദീർഘകാലം കൊണ്ട് നിർധനരാവുകയും ചെയ്തു.

13. ധനകാര്യം സമുത്പന്നം ഹൈഹയാനാം കദാചന
യാചിഷ്ണവോ/ഭിജഗ്മുസ്താൻ ഭൃഗുംസ്തേ ഹൈഹയാ നൃപ

ഒരിക്കൽ ഹൈഹയന്മാർക്ക് കുറെ ധനം ആവശ്യമായി വന്നു. രാജാവേ, ഹൈഹയന്മാർ ധനം യാചിച്ചുകൊണ്ട് ആ ഭൃഗുബ്രാഹ്മണരെ സമീപിച്ചു.

14. വിനയം ക്ഷത്രിയാഃ കൃത്വാ/പ്യയാചന്ത ധനം ബഹു
ന ദദുസ്തേ/തിലോഭാർത്താ നാസ്തി നാസ്തീതി വാദിനഃ

ആ ക്ഷത്രിയർ വളരെ വിനയത്തോടെ ധനത്തിനുവേണ്ടി യാചിച്ചു. എങ്കിലും അതിലോഭികളായ അവർ 'ഇല്ല' 'ഇല്ല' എന്നു പറഞ്ഞു കൊണ്ട് ഒന്നും കൊടുത്തില്ല.

15. ഭൂമൗ ച നിദധുഃ കേചിദ്ഭൃഗവോ ധനമുത്തമം
ദദുഃ കേചിദ്ദ്വിജാതിഭ്യോ ജ്ഞാത്വാ ക്ഷത്രിയതോ ഭയം

ആ ക്ഷത്രിയരെ ഭയപ്പെടേണ്ടതാ ണെന്ന് മനസ്സിലാക്കിയ ചില ഭൃഗുക്കൾ തങ്ങളുടെ ധനം ഭൂമിയിൽ കുഴിച്ചിട്ടു. മറ്റു ചിലർ ബ്രാഹ്മണജാതിയിൽപ്പെട്ടവരെ ഏല്പിച്ചു.

16. കൃത്വാ സ്ഥാനാന്തരേ ദ്രവ്യം ബ്രാഹ്മണാഃ ഭയവിഹ്വലാഃ
ത്യക്ത്വാ//ശ്രമാൻ യയുഃ സർവേ ഭൃഗവസ്തൃഷ്ണയാന്വിതാഃ

ഭയവിഹ്വലരായ ഭാർഗവബ്രാഹ്മണർ ദ്രവ്യങ്ങളെല്ലാം മറ്റിടങ്ങളിലേക്കു മാറ്റി. ലോഭികളായ അവർ ആശ്രമങ്ങൾ വിട്ട് എവിടേക്കോപോയി.

17. യാജ്യാംശ്ച ദുഃഖിതാൻ ദൃഷ്ട്വാ ന ദദുർലോഭമോഹിതാഃ
പലായിത്വാ ഗതാ സർവേ ഗിരിദുർഗാനുപാശ്രിതാഃ

യാജ്യന്മാരായ അവർ നിർധനരായി ദുഃഖിക്കുന്നതുകണ്ടിട്ടും അവർക്ക് ഒന്നും കൊടുക്കാതെ ലോഭികളായ ആ ബ്രാഹ്മണർ ഓടിപ്പോയി ഗിരി ദുർഗങ്ങളിൽ ഒളിച്ചു.

18. തതസ്തേ ഹൈഹയാസ്താത ദുഃഖിതാഃ കാര്യഗൗരവാത്
ഭൃഗൂണാമാശ്രമാൻ ജഗ്മുർദ്രവ്യാർത്ഥം ക്ഷത്രിയർഷഭാഃ

ക്ഷത്രിയോത്തമന്മാരായ ഹൈഹയന്മാർ ദുഃഖത്തോടെയാ ണെങ്കിലും കാര്യഗൗരവമോർത്ത് ധനത്തിനുവേണ്ടി വീണ്ടും ഭൃഗുക്കളുടെ ആശ്രമങ്ങളിലേക്കു ചെന്നു.

19. ഭൃഗുംസ്തു നിർഗതാൻ വീക്ഷ്യ ശൂന്യാംസ്ത്യക്ത്വാഗൃഹാനഥ
ചഖനുർഭൂതലം തത്ര ദ്രവ്യാർത്ഥം ഹൈഹയാ ഭൃശം

ഗൃഹങ്ങൾ ശൂന്യങ്ങളാക്കിക്കൊണ്ട് ഭൃഗുക്കൾ അവിടം വിട്ടുപോയിരിക്കുകയാണെന്നു കണ്ട ഹൈഹയന്മാർ ദ്രവ്യം വല്ലതും കിട്ടുമോ എന്നറിയാൻ വേണ്ടി ആ സ്ഥലം കിളച്ചുതുടങ്ങി.

20. ഖനതാഽധിഗതം വിത്തം കേനചിദ്ഭൃഗുവേശ്മനി
ദദൃശുഃക്ഷത്രിയാഃ സർവേ തദ്വിത്തം ശ്രമകർശിതാഃ

കിളച്ചുകൊണ്ടു ചെന്നപ്പോൾ ഒരു ഭൃഗുവിന്റെ ഭവനത്തിൽനിന്ന് ധനം ലഭിച്ചു. കിളച്ചു ക്ഷീണിച്ചിരുന്ന ക്ഷത്രിയരെല്ലാം ആ ധനം കണ്ടു.

21. യത്ര തത്ര സമുത്പന്നം ഭൂരി ദ്രവ്യം മഹീതലാത്
തദാ തേ പാർശ്വഭാഗസ്ഥബ്രാഹ്മണാനാം ഗൃഹാണ്യപി

കിളച്ചിടത്തുനിന്നെല്ലാം അവർക്ക് ധാരാളം ദ്രവ്യം ലഭിച്ചു. അതിനാൽ അടുത്തുള്ള ബ്രാഹ്മണഗൃഹങ്ങളും,

22. നിർഭിദ്യ ഹൈഹയാ ദ്രവ്യം ദദൃശുർധനലിപ്സയാ
ബ്രാഹ്മണാശ്ചുക്രുശുഃ സർവേ ഭീതാശ്ച ശരണം ഗതാഃ

ഹൈഹയന്മാർ ദ്രവ്യേച്ഛയോടെ കിളച്ചപ്പോൾ ധാരാളം ധനം കിട്ടി. അപ്പോഴേക്കും ബ്രാഹ്മണന്മാരെല്ലാം പരിഭ്രാന്തരായി വിളിച്ചു കരഞ്ഞുകൊണ്ട് അവരെ ശരണം പ്രാപിച്ചു.

23. അതിചിന്വത്സു വിപ്രാണാം ഭവനാന്നിഃസൃതം ബഹു
നിജഘ്നുസ്താൻ ശരൈഃ കോപാദ്ബാഢവാൻ ശരണാഗതാൻ

കിളച്ചു ചെല്ലുന്തോറും വിപ്രഗൃഹങ്ങളിൽനിന്ന് ധാരാളം ദ്രവ്യവും കിട്ടിത്തുടങ്ങി. അതോടെ, ഹൈഹയന്മാർ ക്രുദ്ധരായി,അഭയംപ്രാപിച്ച അന്തണരെ അമ്പെയ്തു കൊന്നു.

24. യയുസ്തേ ഗിരിദുർഗാംശ്ച യത്ര വൈ ഭൃഗവഃസ്ഥിതാഃ
ആഗർഭാദനുകൃന്തന്തശ്ചേരുശ്ചൈവ മഹീമിമാം

ഹൈഹയന്മാർ പിന്നീട് ഭൃഗുക്കൾ ഒളിച്ചു പാർത്തിരുന്ന ഗിരിദുർഗ്ഗങ്ങളിലേക്കും പോയി. ഗർഭത്തിൽ കിടക്കുന്ന ശിശുക്കളെ ഉൾപ്പെടെ നശിപ്പിച്ചുകൊണ്ട് അവിടെല്ലാം സഞ്ചരിച്ചു.

25. പ്രാപ്താൻ പ്രാപ്താൻ രിപൂൻ സർവാൻ നിഘ്നൂർ നിശിതൈഃ ശരൈഃ
ആ ബാലവൃദ്ധാനപരാനവമന്യ ച പാതകം.

കണ്ണിൽ കണ്ട ഭൃഗുക്കളെയെല്ലാം കൂരമ്പുകൾകൊണ്ട് കൊന്നു. ബ്രഹ്മഹത്യാപാപം പരിഗണിക്കാതെ ആബാലവൃദ്ധം അന്യരെയും സംഹരിച്ചു.

26. ഏവമുത്പാട്യമാനേഷു ഭാർഗവേഷു യതസ്തതഃ
ഹന്യുർഗർഭാംശ്ച നാരീണാം ഗൃഹീത്വാ ഹൈഹയാ ഭൃശം

ഇങ്ങനെ ഭാർഗ്ഗവബ്രാഹ്മണരെ കൊന്നുകൊണ്ട് എവിടെയെല്ലാം സഞ്ചരിച്ചുവോ അവിടെയെല്ലാം നാരിമാരുടെ ഗർഭത്തിലുള്ള ശിശുക്കളെയും ഹൈഹയന്മാർ നശിപ്പിച്ചു.

**27. രുരുദുസ്താഃ സ്ത്രിയഃകാമം കുരര്യ ഇവ ദുഃഖിതാഃ**
**ഗർഭാശ്ച കൃന്തിതായാസാം ക്ഷത്രിയൈഃപാപനിശ്ചയൈഃ**

പാപബുദ്ധികളായ ആ ക്ഷത്രിയർ ഏതെല്ലാം സ്ത്രീകളുടെ ഗർഭം നശിപ്പിച്ചുവോ അവരെല്ലാം കുരരികളെപ്പോലെ ദുഃഖാർത്തരായി വിലപിച്ചു.

**28. അന്യേƒപ്യാഹുശ്ച താൻ ദൃപ്താൻ മുനയസ്തീർത്ഥവാസിനഃ**
**മുഞ്ചന്തു ക്ഷത്രിയാഃ ക്രോധം ബ്രാഹ്മണേഷു ഭയാവഹം**

തീർത്ഥാടനത്തിനെത്തിയ മറ്റു ബ്രാഹ്മണർ അഹങ്കാരികളായ അവരോടു പറഞ്ഞു: "രാജാക്കന്മാരേ, ബ്രാഹ്മണരോടുള്ള ഭയാവഹമായ ഈ കോപം വെടിഞ്ഞാലും.

**29. അയുക്തമേതദാരബ്ധം ഭവദ്ഭിഃ കർമ്മ ഗർഹിതം**
**യദ്ഗർഭാൻ ഭൃഗുപത്നീനാം നിഹന്യുഃ ക്ഷത്രിയർഷഭാഃ**

ഹേ ക്ഷത്രിയവീരന്മാരെ, നിങ്ങൾ ആരംഭിച്ച ഈ കർമ്മം എത്രയുക്തിരഹിതവും നിന്ദ്യവുമാണ്! ഭൃഗുപത്നിമാരുടെ ഗർഭത്തെപ്പോലും നിങ്ങൾ നശിപ്പിക്കുകയല്ലേ ചെയ്യുന്നത്?

**30. അത്യുഗ്രപുണ്യപാപാനാമിഹൈവ ഫലമാപ്നുയാത്**
**തസ്മാത് ജുഗുപ്സിതം കർമ്മ ത്യക്തവ്യം ഭൂതിമിച്ഛതാ**

അത്യുഗ്രമായ പുണ്യപാപങ്ങൾക്ക് ഇവിടെ വച്ചുതന്നെ ഫലം കിട്ടും. അതിനാൽ ശ്രേയസ്സാഗ്രഹിക്കുന്നുവെങ്കിൽ ഈ നിന്ദ്യകർമ്മം നിങ്ങൾ നിർത്തണം."

**31. താനാഹുർഹൈഹയാഃ ക്രുദ്ധാ മുനീനഥ ദയാപരാൻ**
**ഭവന്തഃ സാധവഃ സർവേ നാർത്ഥജ്ഞാ പാപകർമ്മണാം**

ദയാലുക്കളായ ആ മുനി മാരോട്, ക്രുദ്ധരായ ഹൈഹയന്മാർ പറഞ്ഞു: നിങ്ങൾ സാധുക്കളാണ്; പാപകർമ്മങ്ങളുടെ അർത്ഥം അറിയാൻ പാടില്ലാത്തവരാണ്,

**32. ഏഭിർഹൃതം ധനം സർവം പൂർവജാനാം മഹാത്മനാം**
**വഞ്ചയിത്വാ ഛലാഭിജ്ഞൈർ മാർഗ്ഗേ പാടച്ചരൈരിവ**

മുമ്പുണ്ടായിരുന്ന മഹാത്മാക്കളായ പൂർവികരുടെ ധനം മുഴുവൻ, വഴിയിൽവച്ച് കൊള്ളക്കാർ വിരട്ടി വാങ്ങുമ്പോലെ ഈ കള്ളന്മാർ വഞ്ചിച്ച് അപഹരിച്ചു.

**33. ഏതേ പ്രതാരകാ ദംഭാസ്താദൃശാ ബകവൃത്തയഃ**
**ഉത്പന്നേ ച മഹാകാര്യേ പ്രാർത്ഥിതാ വിനയേന തേ**

ഇവർ വഞ്ചകരും ദാംഭികരും കൊറ്റികളെപ്പോലെ തഞ്ചം പാർത്തിരുന്ന് ഉപദ്രവിക്കുന്നവരുമാണ്. ഒരു വലിയ ആവശ്യം ഉണ്ടായപ്പോൾ ഞങ്ങൾ വളരെ വിനയത്തോടെ ഇവരോട് അപേക്ഷിച്ചു.

**34. ന ദദുഃ പ്രാർത്ഥിതം വിപ്രാഃ പാദവൃദ്ധ്യാപി യാചിതാഃ**
**നാസ്തീതി വാദിനഃ സ്തബ്ധാ ദുഃഖിതാൻ വീക്ഷ്യ യാജകാൻ**

കാൽ അംശം കൂട്ടി നൽകാമെന്ന് പറഞ്ഞ് യാചിച്ചിട്ടും ഒന്നും തന്നില്ല. യാചകരായ ഞങ്ങൾ ദുഃഖിക്കുന്നവരാണെന്നു കണ്ടിട്ടും ഒരു കുലുക്കവുമില്ലാതെ അവർ പറഞ്ഞു'ഒന്നുമില്ല'എന്ന്.

**35. ധനം പ്രാപ്തം കാർത്തവീര്യാത് രക്ഷിതം കേന ഹേതുനാ**
**ന കൃതാഃ ക്രതവഃ കിം തൈർദാനം ചാർത്ഥിഷു ഭൂരിശഃ**

കാർത്തവീര്യനിൽ നിന്നു നേടിയ ധനം ഇവരെന്തിനു സൂക്ഷിച്ചു വച്ചു.? അർത്ഥിച്ചവർക്കു ദാനം ചെയ്തോ? ഒരു യജ്ഞമെങ്കിലും നടത്തിയോ?

36. ന സഞ്ചിതവ്യം വിപ്രൈസ്തു ധനം ക്വാപി കദാചന
യഷ്ടവ്യം വിധിവദ്ദേയം ഭോക്തവ്യം ച യഥാസുഖം

വിപ്രന്മാർ ഒരിക്കലും ഒരിടത്തും ധനം കൂട്ടി വയ്കരുത്. ആ ധനംകൊണ്ട് വിധിയാംവണ്ണം യജിക്കണം; ദാനം ചെയ്യണം; യഥാസുഖം അനുഭവിക്കുകയും വേണം.

37. ദ്രവ്യേ ചൗരഭയം പ്രോക്തം തഥാ രാജഭയം ദ്വിജാഃ
വഹ്നേർഭയം മഹാഘോരം തഥാ ധൂർത്തഭയം മഹത്

ദ്രവ്യമുണ്ടെങ്കിൽ കള്ളന്മാരെ ഭയപ്പെടണം.അതുപോലെ രാജാക്കന്മാരെയും ഭയപ്പെടണം. അഗ്നിയിൽനിന്നുംധൂർത്തന്മാരിൽനിന്നും ഉണ്ടാകുന്നഭയവും വളരെ വലുതാണ്.

38. യേന കേനാപ്യുപായേന ധനം ത്യജതി രക്ഷകം
അഥവാ/സൗ മൃതോയാതി ദ്രവ്യം ത്യക്ത്വാഹ്യസദ്ഗതിം

ധനം ഏതു വിധേനയും അതിന്റെ രക്ഷകനെ ഉപേക്ഷിക്കും. അഥവാ അതുസൂക്ഷിച്ചുവച്ചിരിക്കുന്നവൻ അതുപേക്ഷിച്ച് മരിച്ച് ദുർഗതിപ്രാപിക്കും.

39. പാദവൃദ്ധ്യാ തഥാസ്മാഭിഃ പ്രാർത്ഥിതം വിനയാന്വിതൈഃ
തഥാപി ലോഭസന്ദിഗ്ദ്ധൈർ ന ദത്തം നഃ പുരോഹിതൈഃ

കാലംശം കൂട്ടി നൽകാമെന്ന് ഞങ്ങൾ താണുവീണു പറഞ്ഞതാണ്. എന്നിട്ടും ലുബ്ധന്മാരും സംശയാലുക്കളുമായ ഈ പുരോഹിതന്മാർ തന്നില്ല.

40. ദാനം ഭോഗസ്തഥാ നാശോ ധനസ്യ ഗതിരീദൃശീ
ദാനഭോഗൗ കൃതീനാം ച നാശഃ പാപാത്മനാം കില

ദാനം, ഭോഗം,നാശം എന്നിങ്ങനെ മൂന്നു വിധത്തിലാണ് ധനത്തിന്റെ പോക്ക്. സുകൃതികൾ ദാനം ചെയ്യുകയും അനുഭവിക്കുകയും ചെയ്യും.പാപാത്മാക്കളുടെ ധനം നശിക്കുകയേ ഉള്ളൂ.

41. ന ദാതാ ന ച യോ ഭോക്താ കൃപണോ ഗുപ്തിതത്പരഃ
രാജ്ഞാ/സൗ സർവ്വഥാ ദണ്ഡ്യോ വഞ്ചകോദുഃഖഭാങ്നരഃ

ദാനം ചെയ്യാതെയോ അനുഭവിക്കാതെയോ ധനം കുന്നുകൂട്ടി വയ്ക്കുന്ന ലുബ്ധനെ രാജാവു ശിക്ഷിക്കേണ്ടതാണ്. അവൻ വഞ്ചകനും ദുഃഖം അനുഭവിക്കേണ്ടവനുമാണ്.

42. തസ്മാദ്വയം ഗുരൂനേതാൻ വഞ്ചകാൻ ബ്രാഹ്മണാധമാൻ
ഹന്തും സമുദ്യതാഃ സർവ്വേ ന ക്രോദ്ധവ്യം മഹാത്മഭിഃ

അതുകൊണ്ട് ബ്രാഹ്മണാധമരും വഞ്ചകരുമായ ഈഗുരുക്കന്മാരെ കൊല്ലാൻ ഞങ്ങളെല്ലാം ഒരുമ്പെട്ടു. മഹാത്മാക്കളായ നിങ്ങൾ കോപിക്കല്ലേ.

### വ്യാസ ഉവാച

43. ഇത്യുക്ത്വാ ഹേതുമദ്വാക്യം താനാശ്വാസ്യ മുനീനഥ
വിചേരുശ്ച വിചിന്വാനാ ഭൃഗുദാരാനനേകശഃ

ഇങ്ങനെ ആ ബ്രാഹ്മണരെ യുക്തിപൂർവ്വം പറഞ്ഞ് ആശ്വസിപ്പിച്ചിട്ട് ഹൈഹയന്മാർ ഭൃഗു പത്നിമാരെ അന്വേഷിച്ച് പുറപ്പെട്ടു.

44. ഭയാർത്താ ഭൃഗുപത്ന്യസ്തു ഹിമവന്തം ധരാധരം
പ്രപേദിരേ രുദന്ത്യശ്ച വേപമാനാഃ കൃശാ ഭൃശം

ഭയാർത്തരായ ഭൃഗുപത്നിമാർ അങ്ങേയറ്റം പേടിച്ചു വിറച്ചുകൊണ്ടും വിലപിച്ചു കൊണ്ടും ഹിമവത് പർവ്വതത്തിൽ അഭയം തേടി.

45. ഏവം തേ ഹൈഹയൈര്‍ വിപ്രാഃ പീഡിതാ ധനകാമുകൈഃ
നിഹതാശ്ച യഥാകാമം സംരബ്ധൈഃ പാപകര്‍മ്മഭിഃ

ഇങ്ങനെ ധനലോലുപരും പാപകര്‍മ്മങ്ങളില്‍ ഏര്‍പ്പെട്ടവരുമായ ഹൈഹയരാജാക്കന്‍മാര്‍ ബ്രാഹ്മണരെ നന്നേ പീഡിപ്പിച്ചു യഥേഷ്ടം സംഹരിച്ചു.

46. ലോഭ ഏവ മനുഷ്യാണാം ദേഹസംസ്ഥോ മഹാരിപുഃ
സര്‍വ്വ ദുഃഖാകരഃ പ്രോക്തോ ദുഃഖദഃ പ്രാണനാശകഃ

ലോഭം ഒന്നു മാത്രമാണ് മനുഷ്യദേഹത്തിലുള്ള മഹാശത്രു. അവന്‍ സര്‍വ്വ ദുഃഖങ്ങള്‍ക്കും ആവാസസ്ഥാനമാണ്. ദുഖപ്രദനും പ്രാണനാശകനുമാണ്.

47. സര്‍വ്വപാപസ്യ മൂലം ഹി സര്‍വ്വദാ തൃഷ്ണയാന്വിതഃ
വിരോധകൃത് ത്രിവര്‍ണ്ണാനാം സര്‍വാര്‍ത്തേഃ കാരണം തഥാ

അത്യാഗ്രഹത്തോടു കൂടിയവനാണ് സര്‍വ്വപാപത്തിനും സര്‍വ്വദാ കാരണം. അവന്‍ ത്രിവര്‍ണ്ണങ്ങളുടേയും വിരോധിയും സര്‍വ്വ ദുഃഖങ്ങള്‍ക്കും കാരണവുമാണ്.

48. ലോഭാത് ത്യജന്തി ധര്‍മ്മം വൈ കുലധര്‍മ്മം തഥൈവ ഹി
മാതരം ഭ്രാതരം ഹന്തി പിതരം ബാന്ധവം തഥാ

അവന്‍ ലോഭം നിമിത്തം ധര്‍മ്മം വെടിയും. അതു പോലെ കുലധര്‍മ്മവും വെടിയും. അമ്മയെയും സഹോദരനെയും പിതാവിനെയും ബന്ധുവിനെയും കൊല്ലും.

49. ഗുരും മിത്രം തഥാ ഭാര്യാം പുത്രം ച ഭഗിനീം തഥാ
ലോഭാവിഷ്ടോ ന കിം കുര്യാദകൃത്യം പാപമോഹിതഃ

ഗുരു, മിത്രം, ഭാര്യ, പുത്രന്‍, സഹോദരി എന്നിവരെയും അവനു കൊല്ലാന്‍ മടിയില്ല. ലോഭാവിഷ്ടനായ ഒരുവന്‍ പാപമോഹിതനായി എന്തെല്ലാം ചെയ്യരുതാത്ത കര്‍മ്മങ്ങള്‍ ചെയ്യില്ല?

50. ക്രോധാത്കാമാദഹംകാരാത് ലോഭ ഏവ മഹാരിപുഃ
പ്രാണാംസ്ത്യജതി ലോഭേന കിം പുനഃ സ്യാദനാവൃതം

ക്രോധത്തെക്കാളും കാമത്തെക്കാളും അഹങ്കാരത്തെക്കാളും വലിയ ശത്രുവാണ് ലോഭം. ലോഭം നിമിത്തം ഒരുവന്‍ പ്രാണന്‍ പോലും ത്യജിച്ചെന്നു വരും. പിന്നെ അവന്‍ ചെയ്യാത്തതെന്താണ്?

51. പൂര്‍വ്വജാസ്തേ മഹാരാജ ധര്‍മ്മജ്ഞാഃ സത്പഥേ സ്ഥിതാഃ
പാണ്ഡവാഃകൗരവാശ്ചൈവ ലോഭേന നിധനം ഗതാഃ

മഹാരാജാവേ, അങ്ങയുടെ പൂര്‍വ്വികന്‍മാര്‍ ധര്‍മ്മജ്ഞരും സന്മാര്‍ഗ്ഗികളുമായിരുന്നു. ആ പാണ്ഡവരും കൗരവരും ലോഭം നിമിത്തമാണു നശിച്ചത്.

52. യത്ര ഭീഷ്മശ്ച ദ്രോണശ്ച കൃപഃകര്‍ണ്ണശ്ച ബാഹ്ലികഃ
ഭീമസേനോ ധര്‍മ്മപുത്രസ്തഥൈവാര്‍ജ്ജുന കേശവൗ

അവിടെ, ഭീഷ്മരും ദ്രോണരും കൃപരും കര്‍ണ്ണനും ബാഹ്ലികനും ഭീമസേനനും ധര്‍മ്മപുത്രരും അതുപോലെ അര്‍ജ്ജുനകേശവന്‍മാരും

53. തഥാപി യുദ്ധമത്യുഗ്രം കൃതം തൈശ്ച പരസ്പരം
കുടുംബകദനം ഭൂരി കൃതം ലോഭാതുരൈരിഹ

ഉണ്ടായി രുന്നെങ്കിലും അവർ പരസ്പരം അത്യുഗ്രമായ യുദ്ധം ചെയ്തു. ലോഭം നിമിത്തം കുടുംബത്തിന് അവർ ഒട്ടേറെ ദുഃഖം വരുത്തി വച്ചു.

**54. ഹതോ ദ്രോണോ ഹതോ ഭീഷ്മസ്തഥൈവ പാണ്ഡവാത്മജാഃ**
**ഭ്രാതരഃ പിതരഃ പുത്രാസ്സർവേ വൈ നിഹതാ രണേ**

ദ്രോണർ കൊല്ലപ്പെട്ടു. ഭീഷ്മർ കൊല്ലപ്പെട്ടു. അതുപോലെ തന്നെ പാണ്ഡവപുത്രന്മാരും. സഹോദരൻമാരും, പിതാക്കൻമാരും, പുത്രൻമാരും എല്ലാം യുദ്ധത്തിൽ കൊല്ലപ്പെട്ടു.

**55. തസ്മാല്ലോഭാഭിഭൂതസ്തു കിം ന കുര്യാന്നരഃ കില**
**ഹൈഹയൈർ നിഹതാഃ സർവ്വേ ഭൃഗവഃ പാപബുദ്ധിഭിഃ**

അതുകൊണ്ട്, രാജാവേ, ലോഭം പിടിപെട്ട മനുഷ്യൻ എന്തെല്ലാം ചെയ്യില്ല? പാപാത്മാക്കളായ ഹൈഹയൻമാർ അങ്ങനെയാണ് ഭൃഗുക്കളെയെല്ലാം കൊന്നത്.

ഇതി ശ്രീ ദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഷോഡശോഽദ്ധ്യായഃ

# അഥ സപ്തദശോഽദ്ധ്യായഃ

## ജനമേജയ ഉവാച

**1. കഥം താശ്ച സ്ത്രിയഃ സർവാഭൃഗുണാം ദു:ഖസാഗരാത്**
**മുക്താ വംശഃ പുനസ്തേഷാം ബ്രാഹ്മണാനാം സ്ഥിരോഽഭവത്**

ഭൃഗുക്കളുടെ ആ സ്ത്രീജനങ്ങളെല്ലാം ദു:ഖസാഗരത്തിൽ നിന്ന് എങ്ങനെ മുക്തരായി? പിന്നീട് ആ ബ്രാഹ്മണരുടെ വംശം എങ്ങനെ പുനഃസ്ഥാപിതമായി?

**2. ഹൈഹയൈ: കിം കൃതം കാര്യം ഹത്വാ താൻ ബ്രാഹ്മണാനപി**
**ക്ഷത്രിയൈർ ലോഭസംയുക്തൈഃപാപചാരൈർവദസ്വ തത്**

ലോഭികളും പാപാത്മാക്കളും ക്ഷത്രിയരുമായ ഹൈഹയന്മാർ ആ ബ്രാഹ്മണരെയെല്ലാം കൊന്നിട്ട് പിന്നെ എന്തുചെയ്തു എന്നു പറഞ്ഞാലും.

**3. ന തൃപ്തിരസ്തി മേ ബ്രഹ്മൻ പിബതസ്തേ കഥാമൃതം**
**പാവനം ശുഭദം നൃണാം പരലോകേ ഫലപ്രദം**

ഹേ ബ്രഹ്മജ്ഞ, അങ്ങ് പറയുന്ന കഥ എത്ര കേട്ടിട്ടും എനിക്കു തൃപ്തി വന്നില്ല. അതു പരിശുദ്ധ വും പരലോകത്തേക്ക് പ്രയോജനപ്രദവുമായ കഥയാണല്ലോ.

## വ്യാസ ഉവാച

**4. ശൃണു രാജൻ പ്രവക്ഷ്യാമി കഥാം പാപപ്രണാശിനീം**
**യഥാ സ്ത്രിയസ്തു താ മുക്താ ദുഃഖാത്തസ്മാദ് ദുരത്യയാത്**

രാജാവേ, അതിഭയങ്കരമായ ആ ദുഃഖത്തിൽനിന്ന് എങ്ങനെയാണ് ആ സ്ത്രീകൾ മുക്തരായതെന്ന പാവനമായ കഥ ഞാൻ പറയാം. കേട്ടോളൂ.

**5. ഭൃഗുപത്ന്യോ യദാ രാജൻ ഹിമവന്തം ഗിരിം ഗതാഃ**
**ഭയത്രസ്താ വിഭഗ്നാശാ ഹൈഹയൈഃ പീഡിതാ ഭൃശം**

ഹൈഹയന്മാരാൽ അത്യധികം പീഡിപ്പിക്കപ്പെട്ട ഭൃഗുപത്നിമാർ ഭയപ്പെട്ട് ഭഗ്നാശരായി ഹിമാലയപർവ്വതത്തിൽ ചെന്നു.

6. **ഗൗരീം തത്ര സുസംസ്ഥാപ്യ മൃൺമയീം സരിതസ്തടേ**
**ഉപോഷണപരാശ്ചക്രുർ നിശ്ചയം മരണം പ്രതി**

ഗംഗാതീരത്ത് ഗൗരീദേവിയുടെ മൃൺമയമായ ഒരു വിഗ്രഹമുണ്ടാക്കി പ്രതിഷ്ഠിച്ചു. എന്നിട്ട് ആ ദേവിയെ ഉപാസിച്ച് കൊണ്ട് മരിക്കാൻ നിശ്ചയിച്ചു.

7. **സ്വപ്നേ ഗത്വാ തദാ ദേവീ പ്രാഹ താഃ പ്രമദോത്തമാഃ**
**യുഷ്മാസു മദ്ധ്യേ കസ്യാശ്ചിദ്ഭവിതാ ചോരുജഃപുമാൻ**

ഒരു ദിവസം സ്വപ്നത്തിൽ ദേവി ആ സ്ത്രീജനങ്ങൾക്കു പ്രത്യക്ഷീഭവിച്ചിട്ട് പറഞ്ഞു: നിങ്ങളുടെ കൂട്ടത്തിൽ ഒരുവൾക്ക് ഊരുവിൽ നിന്നൊരു പുത്രനുണ്ടാവും.

8. **മദംശശക്തിസംഭിന്നഃ സ വഃ കാര്യം വിധാസ്യതി**
**ഇത്യാദിശ്യ പരാംബാ സാ പശ്ചാദന്തർഹിതാƒ ഭവത്**

എന്റെ ശക്ത്യംശത്തോടെ ജനിക്കുന്ന അവൻ നിങ്ങൾക്കു നന്മ വരുത്തും. ഇങ്ങനെ അറിയിച്ചശേഷം ആ ദേവി അന്തർധാനം ചെയ്തു.

9. **ജാഗൃതാസ്തു തതഃ സർവാ മുദമാപുർവരാംഗനാഃ**
**കാചിത്താസാം ഭയോദ്വിഗ്നാ കാമിനീ ചതുരാ ഭൃശം**

അതോടെ ആ വരാംഗനകളെല്ലാവരും ഉണർന്നു. അവർക്കു വളരെ സന്തോഷം തോന്നി. അവരുടെയിടയ്ക്ക് സുന്ദരിയായ ഒരു മിടുക്കി വളരെ ഭയപ്പെട്ടിരുന്നു.

10. **ദധാര ചോരുണൈകേന ഗർഭംസാ കുലവൃദ്ധയേ**
**പലായനപരാ ദൃഷ്ട്വാ ക്ഷത്രിയൈർ ബ്രാഹ്മണീ യദാ**

അവൾ കുലവൃദ്ധിക്കുവേണ്ടി തന്റെ തുടമേൽ ഗർഭം ധരിച്ചു. ഒരു ദിവസം ആ ബ്രാഹ്മണസ്ത്രീ ഭയാർത്തയായി ഓടിപ്പോകുന്നതുകണ്ട ക്ഷത്രിയർ,

11. **വിഹ്വലാ തേജസാ യുക്താ തദാ തേ ദുദ്രുവുർഭൃശം**
**ഗൃഹ്യതാം ബദ്ധ്യതാം നാരീ സഗർഭായാതി സത്വരാ**

പരിഭ്രാന്തയും പരമതേജസ്വിനിയുമായ അവളുടെ പിന്നാലെ പാഞ്ഞുചെന്നു 'പിടിക്കിൻ' 'കെട്ടിൻ' അതാ ഗർഭിണിയായ ഒരുവൾ ഓടിപ്പോകുന്നു

12. **ഇതി ബ്രുവന്തഃ സമ്പ്രാപ്താഃ കാമിനീം ഖഡ്ഗപാണയഃ**
**സാ ഭയാർത്താ തു താൻ ദൃഷ്ട്വാ രുരോദ സമുപാഗതാൻ**

എന്നിങ്ങനെ ആക്രോശിച്ചുകൊണ്ട് ഊരിപ്പിടിച്ച വാളുമായി ആ കാമിനിയുടെ അടുത്തെത്തി. അടുത്തെത്തിയ അവരെ കണ്ട് അവൾ ഭയാർത്തയായി വാവിട്ടു കരഞ്ഞു.

13. **ഗർഭസ്യ രക്ഷണാർത്ഥം സാ ചുക്രോശാതിഭയാതുരാ**
**രുദതീം മാതരംശ്രുത്വാ ദീനാം പ്രാണവിവർജിതാം**

ഗർഭം രക്ഷിക്കുന്നതിനുവേണ്ടി അവൾ ഭയപരവശയായി അലമുറയിട്ടു. പ്രാണൻ പോകുമാറ് തന്റെ മാതാവ് ദയനീയമായി വിലപിക്കുന്നത് കേട്ട്,

14. **നിരാധാരാം ക്രന്ദമാനാം ക്ഷത്രിയൈർഭൃശതാപിതാം**
**ഗൃഹീതാമിവ സിംഹേന സഗർഭാം ഹരിണീം യഥാ**

സിംഹം പിടികൂടിയ ഗർഭിണിയായ ഒരു പേടമാനി നെപ്പോലെ ക്ഷത്രിയന്മാരാൽ പീഡിതയായി ആരും ആശ്രയമില്ലാതെ കരയുന്നതു കേട്ടിട്ട്,

15. സാശ്രുനേത്രാം വേപമാനാം സംക്രുദ്ധ്യ ബാലകസ്തദാ
ഭിത്വോരും നിർജഗാമാശു ഗർഭഃ സൂര്യ ഇവാപരഃ

ഭയപ്പെട്ട് വിറച്ചു കണ്ണീരൊഴുക്കുന്നതറിഞ്ഞ് ക്രുദ്ധനായി തുട പിളർന്ന് ഗർഭസ്ഥനും സൂര്യനെപ്പോലെ തേജോമയനുമായ ബാലൻപുറത്തുവന്നു.

16. മുഷ്ണൻ ദൃഷ്ടീഃ ക്ഷത്രിയാണാം തേജസാ ബാലകഃ ശുഭഃ
ദർശനാദ് ബാലകസ്യാശു സർവേ ജാതാ വിലോചനാഃ

അവൻ സ്വതേജസ്സുകൊണ്ട് ക്ഷത്രിയരുടെ കണ്ണുകൾ കവർന്നു. ആ ബാലനെ കണ്ടതോടെ അവരുടെ എല്ലാം കാഴ്ചനഷ്ടപ്പെട്ടു.

17. ബഭ്രമുർഗിരിദുർഗേഷു ജന്മാന്ധാ ഇവ ക്ഷത്രിയാഃ
ചിന്തിതം മനസാ സർവൈഃ കിമേതദിതി സാമ്പ്രതം

ജന്മാന്ധരെപ്പോലെ ക്ഷത്രിയർ ഗിരിദുർഗ്ഗങ്ങളിൽ കിടന്ന് കറങ്ങി. എന്താണ് ഇപ്പോൾ ഇങ്ങനെ സംഭവിക്കാൻ എന്ന് ഏവരും മനസാ ആലോചിച്ചു.

18. സർവേ ചക്ഷുർവിഹീനാ യജ്ജാതഃ സ്മ ബാലദർശനാത്
ബ്രാഹ്മണ്യാസ്തു പ്രഭാവോ/യം സതീവ്രതബലം മഹത്

ആ ബാലനെ കാൺകെ എല്ലാവരുടെയും കാഴ്ചനഷ്ടപ്പെട്ടല്ലോ. ഇങ്ങനെ സംഭവിച്ചത് ആ ബ്രാഹ്മണിയുടെ പ്രഭാവം കൊണ്ടാവും. പാതിവ്രത്യത്തിന്റെ ബലം വലുതുതന്നെ!

19. ക്ഷണാദ്വാ മോഘസങ്കല്പാഃ കിം കരിഷ്യന്തി ദുഃഖിതാഃ
ഇതി സഞ്ചിന്ത്യ മനസാ നേത്രഹീനാ നിരാശ്രയാഃ

ഒരു ക്ഷണം കൊണ്ട് നമ്മുടെ സങ്കല്പമെല്ലാം നിഷ്ഫലമായല്ലോ. ഈ ദുഃഖവും പേറിക്കൊണ്ട് നാം എന്തു ചെയ്യും? ഇങ്ങനെ മനസാ ചിന്തിച്ച്, കാഴ്ചയില്ലാത്തവരും നിരാശ്രയരും,

20. ബ്രാഹ്മണീം ശരണം ജഗ്മുർഹൈഹയാ ഗതചേതസഃ
പ്രണേമുസ്താം ഭയത്രസ്താം കൃതാഞ്ജലിപുടാശ്ച തേ

നഷ്ടചിത്തരുമായ ഹൈഹയന്മാർ ബ്രാഹ്മണിയെ ശരണം പ്രാപിച്ചു. അപ്പോഴും ഭയാകുല യായിനില്ക്കുന്ന അവളെ അവർ കൈകുപ്പി നമസ്കരിച്ചു.

21. ഊചുശ്ചൈനാം ഭയോദ്വിഗ്നാ ദൃഷ്ട്യർത്ഥം ക്ഷത്രിയർഷഭാഃ
പ്രസീദ സുഭഗേ മാതഃ സേവകാസ്തേ വയം കില

ഭയാകുലരായ ക്ഷത്രിയർ കാഴ്ചകിട്ടാൻവേണ്ടി അവളോട് അപേക്ഷിച്ചു: അമ്മേ, പ്രസാദിക്കണേ. ഞങ്ങൾ നിന്റെ സേവകരല്ലേ?

22. കൃതാപരാധാ രംഭോരു ക്ഷത്രിയാഃ പാപബുദ്ധയഃ
ദർശനാത്തവ തന്വംഗി ജാതാഃ സർവേ വിലേ ചനാഃ

പാപബുദ്ധികളായ ഈ ക്ഷത്രിയർ തെറ്റുചെയ്തുപോയി. ഭദ്രേ, നിന്റെ ദർശനത്താൽ ഞങ്ങളെല്ലാം കാഴ്ച നഷ്ട പ്പെട്ടവരായിത്തീർന്നു.

23. മുഖം തേ നൈവ പശ്യാമോ ജന്മാന്ധാ ഇവ ഭാമിനി
അത്ഭുതം തേ തപോവീര്യം കിം കുർമ്മഃ പാപകാരിണഃ

ശുഭേ, ജന്മാന്ധരെപ്പോലെ ഞങ്ങൾക്കു നിന്റെമുഖം തന്നെ കാണാൻ കഴിയുന്നില്ല. അദ്ഭുതം തന്നെ നിന്റെ തപോബലം ഞങ്ങൾ പാപംചെയ്തു പോയി. എന്തു ചെയ്യട്ടെ.

**24. ശരണം തേ പ്രപന്നാസ്മോ ദേഹി ചക്ഷൂംഷി മാനദേ**
**അന്ധത്വം മരണാദുഗ്രം കൃപാം കർത്തും ത്വമഹർസി**

ഞങ്ങൾ നിന്നെ ശരണം പ്രാപിച്ചിരിക്കുന്നു. ഞങ്ങൾക്ക് കാഴ്ചനൽകിയാലും. മരണത്തെക്കാൾ കഷ്ടമാണ് അന്ധത്വം. അതുകൊണ്ട് ഞങ്ങളോട് കൃപകാണിക്കൂ.

**25. പുനർദൃഷ്ടിപ്രദാനേന സേവകാൻ ക്ഷത്രിയാൻ കുരു**
**ഉപരമ്യ ച ഗച്ഛേമ സഹിതാഃ പാപകർമ്മണഃ**

വീണ്ടും കാഴ്ചനൽകി ക്ഷത്രിയരായ ഞങ്ങളെ സേവകരാക്കൂ. ഞങ്ങൾ എല്ലാവരും പാപകർമ്മങ്ങളിൽനിന്നും പിന്തിരിഞ്ഞ് പൊയ് ക്കൊള്ളാം.

**26. അതഃ പരം ന കർത്തവ്യമീദൃശം കർമ്മ കർഹിചിത്**
**ഭാർഗവാണാം തു സർവേഷാം സേവകാഃ സ്മോ വയം കില**

ഇനിമേൽ ഞങ്ങൾ ഇത്തരം പാപപ്രവൃത്തികൾ ഒന്നും ചെയ്യുകയില്ല. മേലിൽ ഞങ്ങൾ ഭാർഗവൻമാരുടെ എല്ലാം സേവകരായിരുന്നു കൊള്ളാം.

**27. അജ്ഞാനാദ്യത്കൃതം പാപം ക്ഷന്തവ്യം തത്ത്വയാƒധുനാ**
**വൈരം നാതഃ പരം ക്വാപി ഭൃഗുഭിഃ ക്ഷത്രിയൈഃ സഹ**

അറിവില്ലായ്മകൊണ്ട് ചെയ്തുപോയ പാപം ഇപ്പോൾ നീ ക്ഷമിക്കണം. ഇനിമേൽ ക്ഷത്രിയർക്ക് ഭാർഗ്ഗവൻമാരോട് ഒരുതരത്തിലും വൈരമുണ്ടായിരിക്കുകയില്ല.

**28. കർത്തവ്യം ശപഥൈഃ സമ്യഗ്വർത്തിതവ്യം തു ഹൈഹയൈഃ**
**സപുത്രാ ഭവ സുശ്രോണി പ്രണതാഃ സ്മോ വയം ച തേ**

ഹൈഹയന്മാർ നല്ലരീതിയിൽ പെരുമാറുമെന്നു സത്യം ചെയ്യാം. പുത്രനോടുകൂടി സുഖമായി ജീവിച്ചാലും. ഞങ്ങളിതാ നമസ്കരിക്കുന്നു.

**29. പ്രസാദം കുരു കല്യാണി ന ദ്വിഷ്യാമ: കദാചന**

ഞങ്ങളിൽ പ്രസാദിക്കണേ, ഭദ്രേ, ഞങ്ങൾക്കിനി വൈരം ഉണ്ടാകുകയില്ല.

## വ്യാസ ഉവാച

**ഇതി തേഷാം വചഃ ശ്രുത്വാ ബ്രാഹ്മണീ വിസ്മയാന്വിതാ**

ഇങ്ങനെ അവർ പറയുന്നതു കേട്ടപ്പോൾ ബ്രാഹ്മണിക്ക് വിസ്മയമായി.

**30. താനാഹ പ്രണതാൻ ദുഃസ്ഥാനാശ്വാസ്യ ഗതലോചനാൻ**
**ഗൃഹീതാ ന മയാ ദൃഷ്ടിർയുഷ്മാകം ക്ഷത്രിയാഃ കില**

കാഴ്ചയില്ലാതെ ആർത്തരായി കുമ്പിടുന്ന അവരെ ആശ്വസിപ്പിച്ചുകൊണ്ട് അവൾ പറഞ്ഞു: ക്ഷത്രിയരേ, ഞാൻ നിങ്ങളുടെ കാഴ്ച നഷ്ടപ്പെടുത്തിയില്ല.

**31. നാഹം രുഷാന്വിതാ സത്യം കാരണം ശൃണുതാദ്യ യത്**
**അയംച ഭാർഗ്ഗവോ നൂനമൂരുജഃ കുപിതോƒദ്യ വഃ**

എനിക്ക് നിങ്ങളോടു കോപമില്ല. അതാണുവാസ്തവം. നിങ്ങളുടെ കാഴ്ച നഷ്ടപ്പെടാനുള്ള കാരണം പറയാം. കേൾക്കിൻ. നിങ്ങളോട് കോപിച്ചത് എന്റെ ഊരുവിൽനിന്നും ജനിച്ച ഇവനാണ്, ഭാർഗ്ഗവനാണു തീർച്ച.

32. ചക്ഷൂംഷി തേന യുഷ്മാകം. സ്തംഭിതാനി രുഷാവതാ
സ്വ ബന്ധൂൻ നിഹതാൻ ജ്ഞാത്വാ ഗർഭസ്ഥാനപി ക്ഷത്രിയൈഃ

തന്റെ ബന്ധുക്കളായ ഗർഭസ്ഥശിശുക്കളെപ്പോലും ക്ഷത്രിയർ കൊന്നത് അറിഞ്ഞ് കോപിച്ച അവനാണ് നിങ്ങളുടെ കാഴ്ചകെടുത്തിയത്.

33. അനാഗസോ ധർമ്മപരാം സ്താപസാൻ ധനകാമ്യയാ
ഗർഭാനപി യദാ യൂയം ഭൃഗുന്നിഘ്നംസ്തു പുത്രകാഃ

ധനേച്ഛ മുഴുത്ത്, ധർമ്മതത്പരരും താപസന്മാരുമായ ഭൃഗുക്കളെയും ഗർഭസ്ഥ ശിശുക്ക ളെയും നിങ്ങൾ കൊന്നു കൊണ്ടിരിക്കെ, പുത്രന്മാരേ,

34. തദായ മൂരുണാ ഗർഭോ മയാ വർഷ ശതം ധൃതഃ
ഷഡംഗശ്ചാഖിലോ വേദോ ഗൃഹീതോഽനേന ചാഞ്ജസാ

ഞാൻ നൂറു വർഷം ഈ ഗർഭം തുടയിൽ വഹിച്ചുകൊണ്ടു നടന്നു. ഷഡംഗമായ വേദം മുഴുവൻ അവൻ അനായാസം പഠിച്ചു.

35. ഗർഭസ്ഥേനാപി ബാലേന ഭൃഗുവംശവിവൃദ്ധയേ
സോഽപി പിതൃവധാന്നൂനം ക്രോധേദ്ധോ ഹന്തുമിച്ഛതി

ഗർഭസ്ഥനായ ബാലനായിരുന്നെങ്കിലും ഭൃഗുവംശാഭിവൃദ്ധിക്കുവേണ്ടി അവൻ അതു പഠിച്ചു. പിതാക്കന്മാരെ വധിച്ചതുനിമിത്തം നിങ്ങളോട് അവൻ ഏറെ കോപിച്ചിരിക്കുകയാണ്. നിങ്ങളെ വധിക്കണമെന്നാണ് അവന്റെ ആഗ്രഹം.

36. ഭഗവത്യാഃ പ്രസാദേന ജാതോഽയം മമ ബാലകഃ
തേജസാ യസ്യ ദിവ്യേന ചക്ഷൂംഷി മുഷിതാനി ച

എന്റെ ഈ കുട്ടി ഭഗവതീപ്രസാദംകൊണ്ട് ജനിച്ചവനാണ്. അവന്റെ ദിവ്യതേജസ്സു കൊണ്ടാണ് നിങ്ങളുടെ കാഴ്ച നഷ്ടപ്പെട്ടതും.

37. തസ്മാദൗർവം സുതം മേഽദ്യ യാചദ്ധ്വം വിനയാന്വിതാഃ
പ്രണിപാതേന തുഷ്ടോഽസൗ ദൃഷ്ടിം വഃ പ്രതിമോക്ഷ്യതി

അതുകൊണ്ട് എന്റെ ഊരുവിൽനിന്ന് ജനിച്ച ആ പുത്രനോട്, വിനയപൂർവം നമസ്കരിച്ചുകൊണ്ട് യാചിക്കിൻ. സന്തുഷ്ടനായ അവൻ നിങ്ങൾക്ക് കാഴ്ചതിരിച്ചു നൽകും.

### വ്യാസ ഉവാച

38. തച്ഛ്രുത്വാ വചനം തസ്യാ ഹൈഹയാസ്തുഷ്ടുവുശ്ച തം
പ്രണേമുർവിനയോപേതാ ഊരുജം മുനിസത്തമം

അവൾ പറഞ്ഞതുകേട്ട ഹൈഹയന്മാർ ആ ബ്രാഹ്മണബാലനെ സ്തുതിച്ചു. ഊരുജനായ അവനെ താണു കുമ്പിട്ടു.

39. സ സന്തുഷ്ടോ ബഭൂവാഥ താനുവാച വിചക്ഷുഷഃ
ഗച്ഛധ്വം സ്വഗൃഹാൻ ഭൂപാ മമാഖ്യാനകൃതം വചഃ

അവൻ സന്തുഷ്ടനായി. അതിനുശേഷം, അവൻ കാഴ്ചനഷ്ടപ്പെട്ട അവരോടു പറഞ്ഞു: രാജാക്കന്മാരേ, നിങ്ങൾ സ്വഗൃഹങ്ങളിലേക്കു പൊയ്ക്കൊൾവിൻ. ഞാൻ പറയുന്നതു നിങ്ങൾ കേൾക്കണം.

40. അവശ്യംഭാവിഭാവാസ്തേ ഭവന്തി ദേവനിർമിതാഃ
നാത്ര ശോകസ്തു കർത്തവ്യഃ പുരുഷേണ വിജാനതാ

സംഭവിച്ചേ മതിയാവൂ എന്നുള്ളത് സംഭവിക്കുക തന്നെ ചെയ്യും. അതു വിധികല്പിതമാണ്. അറിവുള്ളവൻ അതിൽ ദുഃഖിക്കരുത്.

41. പൂർവവദ്ദൃഷ്ടയഃസർവ്വേ പ്രാപ്നുവന്തു യഥാസുഖം
വ്രജന്തു വിഗതക്രോധാ ഭവനാനി യഥാസുഖം

പണ്ടേപ്പോലെ എല്ലാവർക്കും ദൃഷ്ടികൾ ഉണ്ടാവട്ടെ. ക്രോധംവെടിഞ്ഞ് എല്ലാവരും യഥാസുഖം വീടുകളിലേക്ക് പൊയ്ക്കൊള്ളുവിൻ.

42. ഇതി തേന സമാദിഷ്ടാ ഹൈഹയാഃ പ്രാപ്തലോചനാഃ
ഔർവമാമന്ത്ര്യ ജഗ്മുസ്തേ സദനാനി യഥാരുചി

ഇങ്ങനെ അവൻ പറഞ്ഞപ്പോൾ എല്ലാവർക്കും കാഴ്ചതിരിച്ചുകിട്ടി. അപ്പോൾ ആ ഹൈഹയന്മാർ അവനോടു യാത്രാനുവാദം വാങ്ങി സ്വന്തം ഭവനങ്ങളിലേക്ക് യഥേഷ്ടം യാത്രയായി.

43. ബ്രാഹ്മണീ തം സുതം ദിവ്യം ഗൃഹീത്വാ സ്വാശ്രമം ഗതാ
പാലയാമാസ ഭൂപാല തേജസ്വിനമതന്ദ്രിതാ

ബ്രാഹ്മണി ആ ദിവ്യ ശിശുവിനെ എടുത്തുകൊണ്ട് തന്റെ ആശ്രമത്തിലേക്കും പോയി. തേജസ്വിയായ അവനെ അവൾ സശ്രദ്ധം പരിപാലിച്ചു.

44. ഏവം തേ കഥിതം രാജൻ ഭൃഗുണാം തു വിനാശനം
ലോഭാവിഷ്ടൈഃ ക്ഷത്രിയൈശ്ച യത്കൃതം പാതകം കില

രാജാവേ, ഭൃഗുക്കളുടെ നാശത്തെപ്പറ്റിയും ലോഭത്താൽ ക്ഷത്രിയർ ചെയ്തപാതകങ്ങളെപ്പറ്റിയുമുള്ള കഥ ഞാൻ പറഞ്ഞുകഴിഞ്ഞു.

ജനമേജയ ഉവാച

45. ശ്രുതം മയാ മഹത്കർമ്മ ക്ഷത്രിയാണാം ച ദാരുണം
കാരണം ലോഭ ഏവാത്ര ദുഃഖദശ്ചോഭയോസ്തു സഃ

ക്ഷത്രിയന്മാർ ചെയ്ത അതിഭയങ്കരമായ പ്രവൃത്തിയെ പ്പറ്റിപറഞ്ഞതു ഞാൻ കേട്ടു. ഇരുകൂട്ടർക്കും ദുഃഖമുണ്ടാകാൻ കാരണം ലോഭംതന്നെ.

46. കിഞ്ചിത് പ്രഷ്ടുമിഹേച്ഛാമി സംശയം വാസവീസുത
ഹൈഹയാസ്തേ കഥം നാമ്നാ ഖ്യാതാ ഭുവി നൃപാത്മജാഃ

ഹേ വ്യാസ, ഞാൻ ഒരു സംശയം ചോദിച്ചു കൊള്ളട്ടെ. ഹൈഹയന്മാർ എന്ന പ്രസിദ്ധമായ പേര് ആ രാജാക്കന്മാർക്ക് എങ്ങനെ ലഭിച്ചു?

47. യദോസ്തു യാദവാഃ കാമം ഭരതാദ് ഭാരതസ്തഥാ
ഹൈഹയഃ കോഽപി രാജാഽ ഭൂത്തേഷാം വംശേ പ്രതിഷ്ഠിതഃ

യദുവിൽനിന്നു യാദവന്മാർ; ഭരതനിൽനിന്നു ഭാരതന്മാർ;ഇങ്ങനെയാണല്ലോ ചിലപേരുകൾ ലഭിക്കുക. ഇവരുടെ വംശത്തിൽ ഹൈഹയൻ എന്ന പ്രസിദ്ധനായ ഏതെങ്കിലും രാജാവുണ്ടായിരുന്നോ?

48. തദഹം ശ്രോതുമിച്ഛാമി കാരണം കരുണാനിധേ
ഹൈഹയാസ്തേ കഥം ജാതാഃ ക്ഷത്രിയാഃ കേന കർമ്മണാ

കരുണാനിധേ, ആ പേരു കിട്ടാനുള്ള കാരണം കേൾക്കണമെന്നുണ്ട്. ആ ക്ഷത്രിയർ എന്തു കർമ്മം ചെയ്ത് എങ്ങനെയാണ് ഹൈഹയന്മാരായത്?

### വ്യാസ ഉവാച

49. ഹൈഹയാനാം സമുത്പത്തിം ശൃണു ഭൂപ സവിസ്തരാം
പുരാതനീം സുപുണ്യാം ച കഥാം പാപപ്രണാശിനീം

ഹൈഹയന്മാരുടെ ഉത്പത്തി വിസ്തരിച്ചു കേട്ടുകൊള്ളൂ. പുണ്യപ്രദവും പാപഹരവുമായ ഒരു പഴയകഥയാണിത്.

50. കസ്മിംശ്ചിത് സമയേ ഭൂപ സൂര്യപുത്രഃ സുശോഭനഃ
രേവന്തേതി ച വിഖ്യാതോ രൂപവാനമിത പ്രഭഃ

ഒരിക്കൽ സുന്ദരനും അത്യന്തം തേജോമയനും സൂര്യന്റെ പുത്രനും വിഖ്യാതനുമായ രേവന്തൻ,

51. ഉച്ചൈഃശ്രവസമാരൂഹ്യ ഹയരത്നം മനോഹരം
ജഗാമ വിഷ്ണുസദനം വൈകുണ്ഠം ഭാസ്കരാത്മജഃ

അശ്വങ്ങളിൽവച്ച് അത്യുത്തമമായ ഉച്ചൈഃശ്രവസ്സിന്റെ പുറത്തുകയറി വിഷ്ണുസദനമായ വൈകുണ്ഠത്തേക്ക് ചെന്നു.

52. ഭഗവദ്ദർശനാകാംക്ഷീ ഹയാരൂഢോ യദാഗതഃ
ഹയസ്ഥസ്തു തദാ ദൃഷ്ടോ ലക്ഷ്മ്യാ ഽസൗ രവിനന്ദനഃ

ഭഗവാനെ ദർശിക്കണമെന്ന ആഗ്രഹത്തോടെയാണ് കുതിരപ്പുറത്തു കയറി അങ്ങോട്ട് ചെന്നത്. അപ്പോൾ, രവിനന്ദനൻ കുതിരപ്പുറത്തുകയറി വരുന്നത് ലക്ഷ്മീദേവീകണ്ടു.

53. രമാ വീക്ഷ്യ ഹയം ദിവ്യം ഭ്രാതരം സാഗരോദ്ഭവം
രൂപേണ വിസ്മിതാ തസ്യ തസ്ഥൗ സ്തംഭിതലോചനാ

പാൽക്കടലിൽ നിന്നുണ്ടായ ആ ദിവ്യസഹോദ രനെ -ഉച്ചൈഃശ്രവസ്സിനെ -കണ്ട ലക്ഷ്മീദേവി, അതിന്റെ രൂപംകണ്ട് ആകൃഷ്ടനായി കണ്ണെടുക്കാനാവാതെ സ്തംഭിച്ചുനിന്നുപോയി.

54. ഭഗവാനപി തം ദൃഷ്ട്വാ ഹയാരൂഢം മനോഹരം
ആഗച്ഛന്തം രമാം വിഷ്ണുഃ പപ്രച്ഛ പ്രണയാത് പ്രഭുഃ

കുതിരപ്പുറത്തുകയറിവരുന്ന സുന്ദരനായ രവിനന്ദനനെ കണ്ടിട്ട് ഭഗവാൻ വിഷ്ണു രമയോടു പ്രേമപൂർവ്വം ചോദിച്ചുഃ

55. കോ ഽയമായാതി ചാർവംഗി ഹയാരൂഢ ഇവാപരഃ
സ്മരതേജസ്തനുഃ കാന്തേ മോഹയൻ ഭുവനത്രയം

പ്രിയേ, ആരാണ് ആ കുതിരപ്പുറത്തു കയറി വരുന്നത്? മൂന്നുലോകത്തെയും മോഹിപ്പിക്കുന്നവനും രണ്ടാമതൊരുകാമനോ എന്ന് തോന്നുമാറ് തേജോമയനുമാണല്ലോ അവൻ.

56. പ്രേക്ഷമാണാ തദാ ലക്ഷ്മീസ്തച്ചിത്താ ദൈവയോഗതഃ
നോവാച വചനം കിംചിത് പൃഷ്ടാ ഽപി ച പുനഃ പുനഃ

കുതിരയിൽ ത്തന്നെ മനസ്സുലയിച്ച് അതിനെ നോക്കിനിന്നുപോയ ലക്ഷ്മീദേവി, വിഷ്ണു വീണ്ടും വീണ്ടും ചോദിച്ചിട്ടും വിധിനിയോഗത്താലെന്നപോലെ ഒന്നും പറഞ്ഞില്ല.

### വ്യാസ ഉവാച

57. അശ്വാസക്തമതിം വീക്ഷ്യ കാമിനീമതി മോഹിതാം
പശ്യന്തീം പരമപ്രേമ്ണാ ചഞ്ചലാക്ഷീം ച ചഞ്ചലാം

ചഞ്ചലാക്ഷിയായ ആ കാമിനി അതിമോഹിതയും അശ്വാസ്ക്തയും ചഞ്ചലയുമായി പരമപ്രേമത്തോടെ കുതിരയെ നോക്കിനിൽക്കുന്നതു കണ്ടിട്ട്,

58. താമാഹ ഭഗവാൻ ക്രുദ്ധഃ കിം പശ്യസി സുലോചനേ
മോഹിതാ ച ഹരിം ദൃഷ്ട്വാ പൃഷ്ടാ നൈവാഭിഭാഷസേ

ക്രുദ്ധനായ ഭഗവാൻ അവളോട് പറഞ്ഞു: സുലോചനേ, നീ എന്താണിങ്ങനെ നോക്കിനിൽക്കുന്നത്? കുതിരയെ കണ്ട് മോഹിതയായി ചോദിച്ചതിനു മറുപടി പറയുന്നില്ലല്ലോ.

59. സർവത്ര രമസേ യസ്മാദ്രമാ തസ്മാദ് ഭവിഷ്യസി
ചഞ്ചലത്വാച്ചലേത്യേവം സർവഥൈവ ന സംശയഃ

എവിടേയും നിന്റെ മനസ്സ് രമിക്കുന്നതുമൂലം ഇനിമേൽ നീ രമയായിരിക്കും. ചഞ്ചലത്വം നിമിത്തം'ചല' എന്ന പേരും നിനക്കുണ്ടാവും. തീർച്ച

60. പ്രാകൃതാ ച യഥാ നാരീ നൂനം ഭവതി ചഞ്ചലാ
തഥാ, ത്വമപി കല്യാണി സ്ഥിരാ നൈവ കദാചന

പ്രാകൃ തയായ ഒരു സ്ത്രീ ചഞ്ചല യായിരിക്കുമെന്ന് നിശ്ചയം. അതുപോലെ നീയും ഒരിക്കലും സ്ഥിരയായിരിക്കുകയില്ല.

61. ത്വം ഹയം മത്സമീപസ്ഥാ സമീക്ഷ്യ യദി മോഹിതാ
ബഡവാ ഭവ വാമോരു മർത്യലോകേƒതിദാരുണേ

എന്റെ സമീപത്തു നിന്ന് കുതിരയെ കണ്ടു മോഹിച്ചതിനാൽ ഹേ സുന്ദരി, നീ മനുഷ്യലോകത്ത് ഒരു പെൺകുതിരയായി പിറക്കട്ടെ.

62. ഇതി ശപ്താ രമാ ദേവീ ഹരിണാ ദൈവയോഗതഃ
രുരോദ വേപമാനാ സാ ഭയഭീതാƒതിദുഃഖിതാ

വിധിവശാൽ ഇങ്ങനെ ഹരിയാൽ ശപിക്കപ്പെട്ട രമാദേവി ഭയാകുലയും ദുഃഖിതയുമായി വിലപിച്ചു.

63. തമുവാച രമാനാഥം ശങ്കിതാ ചാരുഹാസിനീ
പ്രണമ്യ ശിരസാ ദേവം സ്വപതിം വിനയാന്വിതാ

ആ ചാരുഹാസിനി വിനയപൂർവ്വം തന്റെ ഭർത്താവായ രമാനാഥനെ വണങ്ങിയിട്ട് സങ്കോചത്തോടുകൂടി പറഞ്ഞു.

64. ദേവദേവ ജഗന്നാഥ കരുണാകര കേശവ
സ്വ ല്പേƒപരാധേ ഗോവിന്ദ കസ്മാച്ഛാപം ദദാസി മേ

ദേവ ദേവ, കരുണാകര, ജഗന്നാഥ, കേശവ, ഗോവിന്ദ, സ്വല്പമായ ഒരു തെറ്റിന്റെ പേരിൽ എന്നെ എന്തിന് ഇങ്ങനെ ശപിച്ചു?

65. ന കദാചിന്മയാ ദൃഷ്ടഃ ക്രോധസ്തേഹീദൃശഃ പ്രഭോ
ക്വ ഗതസ്തേ മയിസ്നേഹഃ സഹജോ ന തു നശ്വരഃ

പ്രഭോ, അങ്ങ് ഇങ്ങനെ കോപിച്ചതായി ഒരിക്കലും കണ്ടിട്ടില്ല. എന്നിലുള്ള സ്നേഹം എവിടെപ്പോയി? അതു സഹജവും അനശ്വരവുമാണല്ലോ.

66. വജ്രപാതസ്തു ശത്രൗ വൈ കർത്തവ്യോ ന സുഹൃജ്ജനേ
സദാƒഹം വരയോഗ്യാ തേ ശാപയോഗ്യാ കഥം കൃതാ

വജ്രം പ്രയോഗിക്കേണ്ടത് ശത്രുക്കളിലാണ്, മിത്രങ്ങളിലല്ല. സദാ അങ്ങയുടെ വരത്തിന് അർഹയായിട്ടുള്ള എന്നെ എങ്ങനെ ശാപാർഹയാക്കി?

67. പ്രാണാംസ്ത്യക്ഷ്യാമി ഗോവിന്ദ പശ്യതോ ƒദ്യ തവാഗ്രതഃ
കഥം ജീവേ ത്വയാ ഹീനാ വിരഹാനല താപിതാ.

ഹേ ഗോവിന്ദ, അങ്ങയുടെ മുമ്പിൽ വച്ച് ഇപ്പോൾത്തന്നെ ഞാൻ പ്രാണൻ വെടിയും. അങ്ങയെ കൂടാതെ വിരഹാഗ്നിയിൽ നീറി ഞാൻ എങ്ങനെ ജീവിക്കും?

**68. പ്രസാദം കുരു ദേവേശ ശാപാദസ്മാത് സുദാരുണാത്**
**കദാ മുക്താ സമീപം തേ പ്രാപ്നോമി സുഖദം വിഭോ**

ദേവേശ, പ്രസാദിക്കണേ, ഈ ഭയങ്കരമായ ശാപത്തിൽ നിന്ന് എപ്പോൾ മുക്തയായി ഞാൻ സസുഖം അങ്ങയുടെ സമീപമെത്തും?

### ഹരിരുവാച

**69. യദാ തേ ഭവിതാ പുത്രഃ പൃഥിവ്യാം മത്സമഃ പ്രിയേ**
**തദാ മാം പ്രാപ്യ തന്വംഗി സുഖിതാ ത്വം ഭവിഷ്യസി**

പ്രിയേ, എപ്പോഴാണോ ഭൂമിയിൽ നിനക്ക് എന്നോടു തുല്ല്യനായ ഒരു പുത്രനുണ്ടാകുന്നത് അപ്പോൾ നിനക്ക് എന്നെ പ്രാപിച്ച് സുഖിക്കാം.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
സപ്തദശോ*f*ദ്ധ്യായഃ

## അഥാഷ്ടാദശോ*f*ദ്ധ്യായഃ

### ജനമേജയ ഉവാച

**1. ഇതി ശപ്താ ഭഗവതാ സിന്ധുജാ കോപയോഗതഃ**
**കഥം സാ ബഡവാ ജാതാ രേവന്തേന ച കിം കൃതം**

കുപിതനായ ഭഗവാനാൽ ശപിക്കപ്പെട്ട ലക്ഷ്മീദേവി എങ്ങനെ പെൺകുതിരയായി? രേവന്തൻ പിന്നീട് എന്തു ചെയ്തു?

**2. കസ്മിൻ ദേശേ*f*ബ്ധിജാ ദേവീ ബഡവാരൂപധാരിണീ**
**സംസ്ഥിതൈകാകിനീ ബാലാ പരോഷിത്പതികാ യഥാ**

പാലാഴിയിൽ പിറന്ന ആ ദേവി പെൺകുതിരയുടെ രൂപം ധരിച്ച് വിരഹാർത്തയായ നാരിയെപ്പോലെ ഏതുദേശത്താണ് ഒറ്റക്ക് കഴിഞ്ഞു കൂടിയത്?

**3. കാലം കിയന്തമായുഷ്മൻ വിയുക്താ പതിനാ രമാ**
**സംസ്ഥിതാ വിജനേ*f*രണ്യേ കിം കൃതം ച തയാ പുനഃ**

രമാദേവി ഭർത്താവിനെ പിരിഞ്ഞ് എത്രകാലം വിജനമായ വനത്തിൽ വസിച്ചു? പിന്നീട് അവൾ എന്താണ് ചെയ്തത്?

**4. സമാഗമം കദാ പ്രാപ്താ വാസുദേവസ്യ സിന്ധുജാ**
**പുത്രഃ കഥം തയാ പ്രാപ്തോ നാരായണവിയുക്തയാ**

സിന്ധുജ വാസുദേവനുമായി പിന്നീട് കൂടിച്ചേർന്നത് എപ്പോഴാണ്? നാരായണനെ പിരിഞ്ഞ അവൾക്ക് എങ്ങനെ പുത്രലാഭമുണ്ടായി?

5. **ഏതദ്വൃത്താന്തമാര്യേശ കഥയസ്വ സവിസ്തരം**
**ശ്രോതുകാമോ$f$സ്മി വിപ്രേന്ദ്ര കഥാഖ്യാനമനുത്തമം**

ഹേ താപസോത്തമാ, ആ കഥ വിസ്തരിച്ചു പറഞ്ഞാലും. ബ്രഹ്മജ്ഞാ, ആ കഥ കേൾക്കാൻ എനിക്ക് അധികം താത്പര്യമുണ്ട്.

### സൂത ഉവാച

6. **ഇതി പൃഷ്ടസ്തദാ വ്യാസഃ പരീക്ഷിത്തനയേന വൈ**
**കഥയാമാസ ഭോ വിപ്രാഃ കഥാമേതാം സുവിസ്തരാം**

ഇങ്ങനെ പരീക്ഷിത്തിന്റെ പുത്രൻ ചോദിച്ചപ്പോൾ ഹേ ബ്രാഹ്മണരേ, വ്യാസൻ വിസ്തരിച്ച് ആ കഥ പറഞ്ഞു.

### വ്യാസ ഉവാച

7. **ശൃണു രാജൻ പ്രവക്ഷ്യാമി കഥാം പൗരാണികീം ശുഭാം**
**പാവനീം സുഖദാം കർണ്ണേ വിശദാക്ഷര സംയുതാം.**

രാജാവേ, ഞാൻ ആ പൗരാണിക കഥ പറയാം, കേട്ടോളു. അത് പാവനവും കർണ്ണത്തിന് ആനന്ദമുണ്ടാക്കുമാറ് ലളിതവും മധുരവും ആണ്.

8. **രേവന്തസ്തു രമാം ദൃഷ്ട്വാ ശപ്താം ദേവേന കാമിനീം**
**ഭയതഃ പ്രയയൗ ദൂരാത് പ്രണമ്യ ജഗതാംപതിം**

ഹരി ഇങ്ങനെ ലക്ഷ്മീദേവിയെ ശപിക്കുന്നത് കണ്ടു ഭയപ്പെട്ട രേവന്തൻ വിഷ്ണുവിനെ വണങ്ങിയിട്ട് അപ്പോൾത്തന്നെ അവിടെ നിന്നു പോയി.

9. **പിതുഃ സകാശം ത്വരിതോ വീക്ഷ്യ കോപം ജഗത്പതേഃ**
**നിവേദയാമാസ കഥാം ഭാസ്കരായ സ ശാപജാം**

ജഗത്പതിയായ വിഷ്ണു കോപിച്ചതും ലക്ഷ്മീദേവിയെ ശപിച്ചതുമായ കഥ രേവന്തൻ സ്വപിതാവായ ആദിത്യന്റെ അടുക്കൽ വേഗം ചെന്ന് അറിയിച്ചു.

10. **ദുഃഖിതാ സാ രമാദേവീ പ്രണമ്യ ജഗദീശ്വരം**
**ആജ്ഞപ്താ മാനുഷം ലോകം പ്രാപ്താ കമലലോചനാ**

ദുഃഖാർത്തയായ ലക്ഷ്മീദേവി ജഗദീശ്വരനായ വിഷ്ണുവിനെ നമസ്കരിച്ചിട്ട് അദ്ദേഹത്തിന്റെ അനുവാദത്തോടെ മനുഷ്യലോകം പ്രാപിച്ചു.

11. **സൂര്യപത്ന്യാ തപസ്തപ്തം യത്ര പൂർവ്വം സുദാരുണം**
**തത്രൈവ സാ യയാവാശു ബഡവാരൂപധാരിണീ**

സുര്യപത്നി പണ്ട് അതിഭയങ്കരമായ തപസ്സുചെയ്തിരുന്ന അതേസ്ഥലത്ത് പെൺകുതിരയുടെ രൂപം പൂണ്ട അവൾ എത്തിച്ചേർന്നു.

12. **കാളിന്ദീതമസാസംഗേ സുപർണ്ണാക്ഷസ്യ ചോത്തരേ**
**സർവകാമപ്രദേ സ്ഥാനേ സുരമ്യവനമണ്ഡിതേ**

സുപർണ്ണാക്ഷത്തിനു വടക്കായി കാളിന്ദിയും തമസയും ചേരുന്ന, രമണീയവനപ്രശോഭിതവും സർവകാമപ്രദവുമായ ഒരു സ്ഥലത്ത്,

13. **തത്ര സ്ഥിത്വാ മഹാദേവം ശങ്കരം വാഞ്ഛിതപ്രദം**
**ദദ്ധ്യൗ ചൈകേന മനസാ ശൂലിനം ചന്ദ്രശേഖരം**

താമസിച്ചുകൊണ്ട് ഇഷ്ടവരപ്രദനും ശങ്കരനും ത്രിശൂലനും ചന്ദ്രശേഖരനുമായ മഹാദേവനെ ഏകാഗ്രചിത്തയായി ധ്യാനിച്ചു.

14. പഞ്ചാനനം ദശഭുജം ഗൗരീദേഹാർദ്ധ ധാരിണം
കർപ്പൂരഗൗരദേഹാഭം നീലകണ്ഠം ത്രിലോചനം

പഞ്ചമുഖനും ദശഭുജനും ഗൗരീദേഹാർദ്ധം ധരിച്ചവനും കർപ്പൂരത്തിന്റേതു പോലെ ഗൗരവർണ്ണമുള്ളവനും നീലകണ്ഠനും ത്രിനേത്രനും

15. വ്യാഘ്രാജിനധരം ദേവം ഗജ ചർമോത്തരീയകം
കപാലമാലാകലിതം നാഗയജ്ഞോപവീതിനം

പുലിത്തോൽ ഉടുത്തവനും ആനത്തോൽ ഉത്തരീയമാക്കിയവനും തലയോടു മാലയാക്കിയവനും പാമ്പിനെ പൂണൂലാക്കിയവനുമായ ശിവനെ

16. സാഗരസ്യ സുതാ കൃത്വാ ഹയീരൂപം മനോഹരം
തസ്മിംസ്തീർത്ഥേ രമാദേവി ചകാര ദുശ്ചരം തപഃ

മനോഹരമായ പെൺകുതിരയുടെ വേഷം പൂണ്ട സാഗരപുത്രിയായ രമാദേവി ധ്യാനിച്ചുകൊണ്ട് ആ തീർത്ഥസ്ഥാനത്തിരുന്ന് ദുഷ്കരമായ തപസ്സനുഷ്ഠിച്ചു.

17. ധ്യായമാനാ പരം ദേവം വൈരാഗ്യം സമുപാശ്രിതാ
ദിവ്യം വർഷ സഹസ്രം തു ഗതം തത്ര മഹീപതേ

ദേവനെ ധ്യാനിച്ചു കഴിയവേ അവൾക്ക് പരമമായ വൈരാഗ്യം ജനിച്ചു. രാജാവേ, അവിടെ അങ്ങനെ തപസ്സു ചെയ്ത് രണ്ടായിരം ദിവ്യവർഷം കടന്നു പോയി.

18. തതസ്തുഷ്ടോ മഹാദേവോ വൃഷാരൂഢസ്ത്രിലോചനഃ
പ്രത്യക്ഷോഽഭൂന്മഹേശാനഃ പാർവ്വതീസഹിതഃ പ്രഭുഃ

അത്രയുമായപ്പോൾ ത്രിലോചനനും മഹാദേവനുമായ മഹേശൻ പാർവതീസഹിതം വൃഷാരൂഢനായി അവൾക്കു പ്രത്യക്ഷീഭവിച്ചു.

19. തത്രൈത്യ സഗണഃ ശംഭുസ്താമാഹ ഹരിവല്ലഭാം
തപസ്യന്തീം മഹാഭാഗാമശ്വിനീരൂപധാരിണീം

ഭൂതഗണങ്ങളോടുകൂടി അവിടെ എഴുന്നള്ളിയ ശംഭു അശ്വാകൃതിപൂണ്ട് തപസ്സു ചെയ്യുന്ന മഹാഭാഗയായ ഹരിപത്നിയോടു പറഞ്ഞു:

20. കിം തപസ്യസി കല്യാണി ജഗന്മാതർവദസ്വ മേ
സർവാർത്ഥദഃ പതിസ്തേഽസ്തി സർവലോകവിധായകഃ

ശുഭേ, ജഗന്മാതാവേ, നീ എന്തിനാണ് തപസ്സു ചെയ്യുന്നതെന്നു പറയൂ. സർവ്വ ലോകങ്ങളുടെയും നിയാമകനും സർവാർത്ഥപ്രദനുമായ ഭർത്താവു നിനക്കുണ്ടല്ലോ.

21. ഹരിം ത്യക്ത്വാഽദ്യ മാം കസ്മാത് സ്തൗഷി ദേവി ജഗത്പതിം
വാസുദേവം ജഗന്നാഥം ഭുക്തിമുക്തി പ്രദായകം

ജഗത്പതിയായ ആ ഹരിയെ വെടിഞ്ഞ് ഇപ്പോൾ നീ എന്തിന് എന്നെ സ്തുതിക്കുന്നു? ജഗന്നാഥനായ വാസുദേവൻ ഭുക്തിയും മുക്തിയും നൽകാൻ കഴിവുള്ളവനാണല്ലോ.

22. വേദോക്തം വചനം കാര്യം നാരീണാം ദേവതാ പതിഃ
നാന്യസ്മിൻ സർവഥാ ഭാവഃ കർത്തവ്യഃ കർഹിചിത് ക്വചിത്

നാരിമാർക്ക് പതിയാണ് ദൈവമെന്നല്ലേ വേദവചനം? പതി ഒഴികെ മറ്റൊരുവനിലേക്ക് ഒരിക്കലും ഒരു തരത്തിലും മനസ്സു പൊയ്ക്കൂടാ.

**23. പതിശുശ്രൂഷണം സ്ത്രീണാം ധർമ്മ ഏവ സനാതനഃ**
**യാദൃശസ്താദൃശഃ സേവ്യഃ സർവഥാ ശുഭകാമ്യയാ**

സ്ത്രീകൾക്കു ഭർത്തൃശുശ്രൂഷയാണു സനാതനമായ ധർമ്മം.ശുഭം ഇച്ഛിക്കുന്നവൾ ഭർത്താവിന്റെ ഭാവമെന്തോ അതറിഞ്ഞ് അവനെ സേവിക്കണം.

**24. നാരായണസ്തു സർവേഷാം സേവ്യോ യോഗ്യഃ സദൈവ ഹി**
**തം ത്യക്ത്വാ ദേവദേവേശം കിം മാം ധ്യായസി സിന്ധുജേ**

നാരായണനാകട്ടെ എല്ലാവർക്കും എപ്പോഴും സേവിക്കാൻ യോഗ്യനാണ്.ആ ദേവേശനെ വിട്ട് ഹേ സിന്ധുജേ, നീ എന്തിന് എന്നെ ധ്യാനിക്കുന്നു?

## ലക്ഷ്മീരുവാച

**25. ആശുതോഷ മഹേശാന ശപ്താ$ഹം പതിനാ കില**
**മാം സമുദ്ധര ദേവേശ ശാപാദസ്മാദ്ദയാനിധേ**

ഹേ ആശുതോഷ, മഹേശ, പതിയാൽ ശപിക്കപ്പെട്ടവളാണു ഞാൻ. ദേവേശ, ദയാനിധേ, ആ ശാപത്തിൽ നിന്ന് എന്നെ രക്ഷിച്ചാലും.

**26. തദോക്തം ഹരിണാ ശംഭോ ശാപാനുഗ്രഹകാരണം**
**വിജ്ഞപ്തേന മയാ കാമം ദയായുക്തേന വിഷ്ണുനാ**

ശംഭോ, ഞാൻ അപ്പോൾ കേണപേക്ഷിച്ചതുകൊണ്ട് ദയാനിധിയായ വിഷ്ണു ശാപത്തിൽ നിന്നു മുക്തിനേടാനുള്ള ഉപായവും പറഞ്ഞു.

**27. യദാ തേ ഭവിതാ പുത്രസ്തദാ ശാപസ്യ മോക്ഷണം**
**ഭവിഷ്യതി ച വൈകുണ്ഠവാസസ്തേ കമലാലയേ**

എപ്പോഴാണോ നിനക്ക് പുത്രനുണ്ടാകുന്നത് അപ്പോൾ നീ ശാപമുക്തയാവും. താർമകളേ, പിന്നെ നിനക്ക് വൈകുണ്ഠത്തിൽ വസിക്കാനും കഴിയും.

**28. ഇത്യുക്താ$ഹം തപസ്തപ്തുമാഗതാസ്മി തപോവനേ**
**ആരാധിതോ മയാ ദേവ ത്വം സർവാർത്ഥപ്രദായകഃ**

ഇങ്ങനെ പറഞ്ഞതുകേട്ട് ഞാൻ തപസ്സു ചെയ്യുന്നതിനായി ഈ തപോവനത്തിലേക്കു വന്നു. ഇവിടെ വന്നു, സർവ്വാർത്ഥപ്രദനായ അങ്ങയെ ഞാൻ ആരാധിച്ചു.

**29. പതിസംഗം വിനാ പുത്രം ദേവദേവ ലഭേ കഥം**
**സ തു തിഷ്ഠതി വൈകുണ്ഠേ ത്യക്ത്വാ വാമാമനാഗസം**

ദേവദേവ, പതിയുമായി ചേരാതെ എങ്ങനെ പുത്രനുണ്ടാകും?തെറ്റൊന്നും ചെയ്യാത്ത പത്നിയെ വിട്ടിട്ട് അദ്ദേഹം ആ വൈകുണ്ഠത്തിൽ വാഴുകയാണുതാനും.

**30. വരം മേ ദേഹി ദേവേശ യദി തുഷ്ടോ$സി ശങ്കര**
**തവ തസ്യ ദ്വിധാ ഭാവോ നാസ്തി നൂനം കദാചന**

ഹേ ദേവേശ, ശങ്കര, അങ്ങ് സന്തുഷ്ടനാണ് എങ്കിൽ എനിക്ക് വരം നൽകിയാലും. അങ്ങും ഹരിയും ഭിന്നരല്ല ഒരിക്കലും.

**31. മയൈതദ്ഗിരിജാകാന്ത ജ്ഞാതം പത്യുഃ പുരോ ഹര**
**യസ്ത്വം സോ$സൗ പുനർയോ$സൗ സത്വം നാസ്ത്യത്ര സംശയഃ**

ഹേ ഗിരിജാകാന്താ, അതു ഞാൻ എന്റെ ഭർത്താവിൽനിന്ന് അറിഞ്ഞിട്ടുണ്ട്. അങ്ങ് ആരാണോ ആ അങ്ങു തന്നെയാണ് അദ്ദേഹം. അദ്ദേഹമാരാണോ ആ അദ്ദേഹം തന്നെയാണ് അങ്ങ്. അങ്ങും അദ്ദേഹവും രണ്ടല്ല; ഒന്നു തന്നെ. ഇതിൽ സംശയമില്ല.

32. ഏകത്വം ച മയാ ജ്ഞാത്വാ മയാ തേ സ്മരണം കൃതം
അന്യഥാ മമ ദോഷസ്ത്വാമാശ്രയന്ത്യാ ഭവേച്ഛിവ

ഇങ്ങനെ നിങ്ങൾ ഇരുവരെയും ഏകഭാവത്തിൽ കണ്ടിട്ടാണ് ഞാൻ അങ്ങയെ ഭജിച്ചത്. മറ്റൊരു തരത്തിലാണെങ്കിൽ അങ്ങയെ ആശ്രയിക്കുന്നതു മൂലം എനിക്കു ദോഷം സംഭവിക്കും.

## ശിവ ഉവാച

33. കഥം ജ്ഞാതസ്ത്വയാ ദേവി മമ തസ്യ ച സുന്ദരി
ഐക്യഭാവോ ഹരേർന്നൂനം സത്യം മേ വദ സിന്ധുജേ

ഹേ ദേവി, സിന്ധുജേ ഞാനും ആ ഹരിയും ഒന്നു തന്നെയാണെന്ന സത്യം നീ മന സ്സിലാക്കിയത് എങ്ങനെയാണെന്നു പറയൂ.

34 .ഏകത്വം ച ന ജാനന്തി ദേവാശ്ച മുനയസ്തഥാ
ജ്ഞാനിനോ വേദതത്ത്വജ്ഞാഃ കുതർക്കോപഹതാഃ കില

ദേവന്മാരും മുനിമാരും ജ്ഞാനികളും വേദതത്ത്വജ്ഞൻമാരും കുതർക്കത്തിൽ മുഴുകിയവരാണ്. ഞങ്ങൾ അഭിന്നരാണെന്ന സത്യം അവർ അറിയുന്നില്ല.

35. മദ്ഭക്താ വാസുദേവസ്യ നിന്ദകാ ബഹവസ്തഥാ
വിഷ്ണുഭക്താസ്തു ബഹവോ മമ നിന്ദാപരായണാഃ

വാസുദേവനെ നിന്ദിക്കുന്നവരായ എന്റെ ഭക്തൻമാർ ധാരാളമുണ്ട്. അതുപോലെ എന്നെ നിന്ദിക്കുന്ന ധാരാളം വിഷ്ണുഭക്തരെയും കാണാം.

36. ഭവന്തി കാലഭേദേന കലൗ ദേവി വിശേഷതഃ
കഥം ജ്ഞാതസ്ത്വയാ ഭദ്രേ ദുർജ്ഞേയോഹ്യകൃതാത്മഭിഃ

കാലഭേദത്താൽ അങ്ങനെയുള്ളവർ കാണും; പ്രത്യേകിച്ചും കലികാലത്ത്. ഭദ്രേ, പുണ്യാത്മാക്കൾക്കുപോലും അജ്ഞാതമായ ആ സത്യം നീ എങ്ങനെ അറിഞ്ഞു?

37. സർവഥാത്വൈക്യഭാവസ്തു ഹരേർ മമ ച ദുർലഭഃ

ഏതു പ്രകാരത്തിൽ നോക്കിയാലും ഹരിയുടെയും എന്റെയും ഏകഭാവം അറിയുന്നവർ വളരെ ദുർലഭം തന്നെ.

## വ്യാസ ഉവാച

ഇതി സാ ശംഭുനാ പൃഷ്ടാ തുഷ്ടേന ഹരിവല്ലഭാ

സന്തുഷ്ടനായ ശംഭു ഇങ്ങനെ പറഞ്ഞപ്പോൾ ഹരിപത്നി

38. വൃത്താന്തം തസ്യ വിജ്ഞാതം പ്രവക്തുമുപചക്രമേ
ശിവം പ്രതി രമാ തത്ര പ്രസന്നവദനാ ഭൃശം

അത്യന്തം പ്രസന്നവദനയായി താൻ അറിഞ്ഞിരുന്ന വാസ്തവം ശിവനോട് പറയാൻ ആരംഭിച്ചു.

## ലക്ഷ്മീരുവാച

39. ഏകദാ ദേവദേവേശ വിഷ്ണുർധ്യാനപരോ രഹഃ
ദൃഷ്ടോ മയാ തപഃ കുർവൻ പത്മാസനഗതോ യദാ

ദേവദേവേശ, ഒരിക്കൽ ഭഗവാൻ വിഷ്ണു പത്മാസനത്തിൽ ഇരുന്ന് ധ്യാനത്തിൽ മുഴുകി ഏകാന്തമായി തപസ്സു ചെയ്യുന്നത് ഞാൻ കണ്ടു.

40. തദാ*f*ഹം വിസ്മിതാ ദേവം തമപൃച്ഛം പതിം കില
പ്രബുദ്ധം സുപ്രസന്നം ച ജ്ഞാത്വാ വിനയപൂർവ്വകം

പ്രബുദ്ധനും പ്രസന്നവദനനുമായ അവസരത്തിൽ വിസ്മയിച്ചിരുന്ന ഞാൻ അദ്ദേഹത്തോട് വിനയപൂർവം ചോദിച്ചു:

41. ദേവദേവ ജഗന്നാഥ യദാ*f*ഹം നിർഗതാർണ്ണവാത്
മഥ്യമാനാത് സുരൈർ ദൈത്യൈഃ സർവൈർ ബ്രഹ്മാദിഭിഃ പ്രഭോ

ദേവദേവ,ജഗന്നാഥ, പ്രഭോ, ദേവന്മാരും ദൈത്യൻമാരും ഒരുമിച്ച് ചേർന്ന് പാൽക്കടൽ കടഞ്ഞപ്പോൾ ആ കടലിൽ നിന്നാണല്ലോ ഞാൻ പുറത്ത് വന്നത്.

42. വീക്ഷിതാശ്ച മയാ സർവേ പതികാമനയാ തദാ
വൃതസ്ത്വം സർവദേവേഭ്യഃ ശ്രേഷ്ഠോ*f*സീതി വിനിശ്ചയാത്

പതികാമിനിയായി ഞാൻ അവിടെ ഉണ്ടായിരുന്ന എല്ലാവരെയും നോക്കി. സർവ്വ ദേവൻമാരിലും ശ്രേഷ്ഠൻ അങ്ങാണെന്ന് കണ്ടതു കൊണ്ട് ഞാൻ അങ്ങയെ ഭർത്താവായി വരിച്ചു.

43. ത്വം കം ധ്യായസി സർവേശ സംശയോ*f*യം മഹാൻ മമ
പ്രിയോ*f*സി കൈടഭാരേ മേ കഥയസ്വ മനോഗതം

സർവേശ, ആ അങ്ങ്, ആരെയാണു ധ്യാനിക്കുന്നത്? എനിക്ക് അതാണു സംശയം. അങ്ങ് എനിക്ക് അത്യന്തം പ്രിയപ്പെട്ടവനാണല്ലോ. ഹേ കൈടഭാ രേ, മനസ്സിലുള്ളതെന്തെന്ന് പറയൂ.

## വിഷ്ണുരുവാച

44. ശൃണുകാന്തേ പ്രവക്ഷ്യാമി യം ധ്യായാമി സുരോത്തമം
ആശുതോഷം മഹേശാനം ഗിരിജാവല്ലഭം ഹൃദി

പ്രിയേ, ഞാൻ ധ്യാനിക്കുന്ന ദേവോത്തമൻ ആരാണെന്നു പറയാം. കേൾക്കൂ. ആശുതോഷനും ഗിരിജാവല്ലഭനുമായ മഹേശനെയാണ് ഹൃദയത്തിൽ ധ്യാനിക്കുന്നത്.

45. കദാചിദ്ദേവദേവോ മാം ധ്യായത്യമിതവിക്രമഃ
ധ്യായാമ്യഹം ച ദേവേശം ശങ്കരം ത്രിപുരാന്തകം

ചിലപ്പോൾ ആ ദേവദേവേശൻ എന്നെയാണ് ധ്യാനിക്കുക. ഞാൻ, ത്രിപുരാന്തകനും ദേവദേവേശനുമായ ആ ശങ്കരനേയും.

46. ശിവസ്യാഹം പ്രിയഃ പ്രാണഃ ശങ്കരസ്തു തഥാ മമ
ഉഭയോരന്തരം നാസ്തി മിഥഃ സംസക്തചേതസോഃ

ശിവനു ഞാൻ പ്രാണപ്രിയനാണ്; അതുപോലെയാണ് എനിക്കു ശങ്കരനും. പരസ്പരം ഏകമനസ്സായതിനാൽ ഞങ്ങൾക്കുതമ്മിൽ ഒരു ഭേദവുമില്ല.

47. നരകം യാന്തി തേ നൂനം യേ ദ്വിഷന്തിമഹേശ്വരം
ഭക്താ മമ വിശാലാക്ഷി സത്യമേതദ്ബ്രവീമ്യഹം

ഹേ, വിശാലാക്ഷി, മഹേശ്വരനെ നിന്ദിക്കുന്നവരായ എന്റെ ഭക്തന്മാർ നരകത്തിൽ പോകുമെന്ന് നിശ്ചയം. സത്യമാണ് ഞാൻ പറയുന്നത്.

48. ഇത്യുക്തം ദേവദേവേന വിഷ്ണുനാ പ്രഭവിഷ്ണുനാ
ഏകാന്തേ കില പൃഷ്ടേന മയാ ശൈലസുതാപ്രിയ

ഹേ ഗിരിജാവല്ലഭ, ദേവദേവനും പ്രഭവിഷ്ണുവുമായ വിഷ്ണു, ഞാൻ ചോദിച്ചതുകൊണ്ട് ഏകാന്തത്തിൽ എന്നോട് ഇങ്ങനെ പറയുകയുണ്ടായി.

49. തസ്മാത്ത്വാം വല്ലഭം വിഷ്ണോർജ്ഞാത്വാ ധ്യാതവതീഹ്യഹം
തഥാ കുരു മഹേശാന യഥാ മേ പ്രിയസംഗമഃ

അതകൊണ്ട് വിഷ്ണുവിനും ധ്യാനയോഗ്യനാണ് അങ്ങ് എന്ന് അറിഞ്ഞ് ഞാൻ അങ്ങയെ ധ്യാനിച്ചു. ഹേ മഹേശ. എനിക്ക് പ്രിയസമാഗമം ഉണ്ടാകുമാറ് വേണ്ടത് ചെയ്താലും.

## വ്യാസ ഉവാച

50. ഇതി ശ്രിയോ വചഃ ശ്രുത്വാ പ്രത്യുവാച മഹേശ്വരഃ
താമാശ്വാസ്യ പ്രിയൈർവാക്യൈർ യഥാർത്ഥം വാക്യകോവിദഃ

ഇങ്ങനെ ലക്ഷ്മീദേവി പറഞ്ഞത് കേട്ടപ്പോൾ ഭാഷണചതുരനായ മഹേശ്വരൻ നല്ലവാക്കു പറഞ്ഞ് ആശ്വസിപ്പിച്ചിട്ട് മറുപടി പറഞ്ഞു:

51. സ്വസ്ഥാ ഭവ പൃഥുശ്രോണി തുഷ്ടോ*f*ഹം തപസാ തവ
സമാഗമസ്തേ പതിനാ ഭവിഷ്യതി ന സംശയഃ

ഹേ സുന്ദരി സ്വസ്ഥയായിരിക്കൂ. നിന്റെ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനാണ്. ഭർത്താവുമായി നിനക്കു സമാഗമമുണ്ടാവും. സംശയിക്കേണ്ട.

52. അത്രൈവ ഹയരൂപേണ ഭഗവാൻ ജഗദീശ്വരഃ
ആഗമിഷ്യതി തേ കാമം പൂർണ്ണം കർത്തും മയേരിതഃ

ജഗദീശ്വരനായ ഭഗവാൻ നിന്റെ ആഗ്രഹം പൂർണ്ണമായി നിറവേറ്റുന്നതിനുവേണ്ടി എന്റെ പ്രേരണയനുസരിച്ച് ഹയരൂപത്തിൽ ഇവിടെത്തന്നെ വരും.

53. തഥാ*f*ഹം പ്രേരയിഷ്യാമി തം ദേവം മധുസൂദനം
യഥാ*f*സൗ ഹയരൂപേണ ത്വാമേഷ്യതി മദാതുരഃ

ആ മധുസൂദനൻ ഹയരൂപം കൈക്കൊണ്ട് മദനാർത്തനായി നിന്നെ പ്രാപിക്കത്തക്കവണ്ണം ഞാൻ അദ്ദേഹത്തെ പ്രേരിപ്പിക്കാം.

54. പുത്രസ്തേ ഭവിതാ സുഭ്രു നാരായണസമഃ ക്ഷിതൗ
ഭവിഷ്യതി സ ഭൂപാലഃ സർവലോകനമസ്കൃതഃ

ഹേ സുന്ദരി, ഭൂമിയിൽ നിനക്ക് നാരായണതുല്യനായ ഒരു പുത്രനുണ്ടാകും. അവൻ സർവലോകരും നമിക്കുന്ന ഒരു രാജാവായിത്തീരും.

55. സുതം പ്രാപ്യ മഹാഭാഗേ ത്വം തേന പതിനാ സഹ
ഗന്താസി ദേവി വൈകുണ്ഠം പ്രിയാ തസ്യ ഭവിഷ്യസി

മഹാഭാഗേ, പുത്രനുണ്ടായിക്കഴിഞ്ഞാൽ നീ ആ ഭർത്താവിനോട് കൂടി വൈകുണ്ഠത്തേക്ക് ചെന്ന്, അദ്ദേഹത്തിന്റെ പ്രിയയായി ഭവിക്കും.

56. ഏകവീരേതി നാമ്നാ*f*സൗ ഖ്യാതിം യാസ്യതി തേ സുതഃ
തസ്മാത്തു ഹൈഹയോ വംശോ ഭുവി വിസ്താരമേഷ്യതി

ഏകവീരനെന്ന പേരിൽ നിന്റെ ആ പുത്രൻ വിഖ്യാതനായിത്തീരും. അവനിൽനിന്ന് ഹൈഹയവംശം ഭൂമിയിലെങ്ങും പരക്കും.

57. പരന്തു വിസ്മൃതാസി ത്വം ഹൃദിസ്ഥാം പരമേശ്വരീം
മദാന്ധാ മത്തചിത്താ ച തേന തേ ഫലമീദൃശം

എങ്കിലും നീയിപ്പോൾ മദാന്ധയും മദചിത്തയുമായി ഹൃദിസ്ഥയായ പരമേശ്വരിയെ വിസ്മരിച്ചിരിക്കുകയാണ്. അതുകൊണ്ടാണ് നിനക്ക് ഇങ്ങനെ ഒരവസ്ഥ വന്നത്.

58. അതസ്തദ്ദോഷശാന്ത്യർത്ഥം ഹൃദിസ്ഥാം പരദേവതാം
ശരണം യാഹി സർവാത്മഭാവേന ജലധേഃ സുതേ

ഹേ സമുദ്രപുത്രി, അതുകൊണ്ട് ഹൃദയസ്ഥിതയായ പരമേശ്വരിയെ സർവാത്മനാ ശരണം പ്രാപിച്ചാലും.

59. അന്യഥാ തവ ചിത്തം തു കഥം ഗച്ഛേദ്ധയോത്തമേ

അങ്ങനെയല്ലാതെ ആ ഹയോത്തമനിലേക്ക് നിന്റെ മനസ്സ് എങ്ങനെ ചെന്നെത്തും?

## വ്യാസ ഉവാച

ഇതി ദത്വാ വരം ദേവ്യൈ ഭഗവാൻ ശൈലജാപതിഃ

ഇങ്ങനെ ആ ദേവിക്ക് വരം നൽകിയ ശേഷം ഭഗവാൻ ഗിരിജാപതിയായ,

60. അന്തർധാനം ഗതഃ സാക്ഷാദുമയാ സഹിതഃ ശിവഃ
സാƒപി തത്രൈവ ചാർവംഗീ സംസ്ഥിതാ കമലാസനാ

ശിവൻ സാക്ഷാൽ ഉമയോടു കൂടി അന്തർധാനം ചെയ്തു. ചാരുരൂപയായ പൂമകൾ അവിടെത്തന്നെ പാർത്തു.

61. ധ്യായന്തീ ചരണാംഭോജം ദേവ്യാഃ പരമശോഭനം
ദേവാസുര ശിരോരത്ന നിഘൃഷ്ടനഖമണ്ഡലം

ദേവൻമാരുടേയും അസുരൻമാരുടെയും ശിരോരത്നങ്ങൾ തട്ടിത്തിളങ്ങുന്ന നഖാവലിയോട് കൂടിയ ദേവിയുടെ പരമശോഭനമായ പാദപത്മത്തെ നിരന്തരം ധ്യാനിച്ചു.

62. പ്രേമഗദ്ഗദയാ വാചാ തുഷ്ടാവ ച മുഹൂർമുഹുഃ
പ്രതീക്ഷമാണാ ഭർത്താരം ഹയരൂപധരം ഹരിം

പ്രേമവും ഗദ്ഗദവും തിങ്ങിയ വാക്കുകളാൽ ആ ദേവിയെ വീണ്ടും വീണ്ടും സ്തുതിച്ചു. ഭർത്താവായ ഹരി ഹയരൂപത്തിൽ വരുന്നതെപ്പോഴെന്നു പ്രതീക്ഷിച്ചു; അങ്ങനെ അവൾ അവിടെത്തന്നെ കഴിഞ്ഞുകൂടി.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
അഷ്ടാദശോƒദ്ധ്യായഃ

# അഥൈകോന വിംശോƒദ്ധ്യായഃ

## വ്യാസ ഉവാച

1. തസ്യൈ ദത്വാ വരം ശംഭുഃ കൈലാസം ത്വരിതോ യയൗ
രമ്യം ദേവഗണൈർജുഷ്ട മപ്സരോഭിശ്ച മണ്ഡിതം

ആ ലക്ഷ്മീദേവിക്കു വരം നൽകിയിട്ട് ശംഭു ഉടൻതന്നെ ദേവന്മാരാലും അപ്സരസ്സുകളാലും പ്രശോഭിതവും രമ്യവുമായ കൈലാസത്തിലേക്കു യാത്രയായി.

2. തത്ര ഗത്വാ ചിത്രരൂപം ഗണം കാര്യവിശാരദം
പ്രേഷയാമാസ വൈകുണ്ഠേ ലക്ഷ്മീകാര്യാർത്ഥസിദ്ധയേ

അവിടെ ചെന്നിട്ട് ലക്ഷ്മീദേവിയുടെ കാര്യം സാധിക്കുന്നതിനു വേണ്ടി കർമ്മകുശലനായ ചിത്രരൂപനെന്ന ഗണമുഖ്യനെ വൈകുണ്ഠത്തിലേക്ക് പറഞ്ഞയച്ചു.

## ശിവ ഉവാച

3. ചിത്രരൂപ ഹരിം ഗത്വാ ബ്രൂഹി ത്വം വചനാന്മമ
യഥാ/സൗ ദുഃഖിതാം പത്നീം വിശോകാം ച കരിഷ്യതി

ചിത്രരൂപ, നീ ഹരിയുടെ സന്നിധിയിലെത്തിയിട്ട്, തന്റെ പത്നിയുടെ ദുഃഖം ഇല്ലാതാക്കിത്തീർക്കുന്നതിനു അദ്ദേഹം ശ്രമിക്കത്തക്കവണ്ണം ഞാൻ പറഞ്ഞതായി പറയണം.

4. ഇത്യുക്തശ്ചിത്രരൂപോ/ഥ നിർജഗാമ ത്വരാന്വിതഃ
വൈകുണ്ഠം പരമം സ്ഥാനം വൈഷ്ണവൈശ്ച ഗണൈർവൃതം

ഇങ്ങനെ പറഞ്ഞതുകേട്ട ചിത്രരൂപൻ, വൈഷ്ണവസമൂഹം തിങ്ങിപ്പാർക്കുന്ന ഉൽകൃഷ്ടസ്ഥാനമായ വൈകുണ്ഠത്തേക്ക് ഉടൻതന്നെ പുറപ്പെട്ടു.

5. നാനാദ്രുമഗണാകീർണ്ണം വാപീശതവിരാജിതം
സംവൃതം ഹംസകാരണ്ഡ മയൂരശുകകോകിലൈഃ

നാനാതരം വൃക്ഷങ്ങൾ, ഒട്ടേറെ ജലാശയങ്ങൾ, ഹംസം, എരണ്ട പ്പക്ഷികൾ, മയിലുകൾ തത്തകൾ കുയിലുകൾ തുടങ്ങിയ പക്ഷീഗണങ്ങൾ,

6. ഉച്ചപ്രാസാദസംയുക്തം പതാകാഭിരലങ്കൃതം
നൃത്യഗീതകലാപൂർണ്ണം മന്ദാരദ്രുമസംയുതം

അത്യുന്നതങ്ങളായ മണിമാളികകൾ, അലങ്കാരത്തോരണങ്ങൾ, നൃത്യഗീതാദി കലകൾ, മന്ദാരതരുക്കൾ

7. ബകുളാശോകതിലക ചമ്പകാളിവിമണ്ഡിതം
കൂജിതൈർവിഹഗാനാം തു കർണ്ണാഹ്ലാദകരൈർയുതം

ബകുളം, അശോകം, മയിലെള്ള്, ചമ്പകം തുടങ്ങിയ പൂമരങ്ങൾ, കാതിന് ഇമ്പം നൽകുമാറ് കൂജനം ചെയ്യുന്ന പക്ഷികൾ എന്നിവയാൽ അത്യന്തം പ്രശോഭിതമായ വൈകുണ്ഠം,

8. സംവീക്ഷ്യ ഭവനം വിഷ്ണോർദ്വാഃസ്ഥൗ പ്രാഹ പ്രണമ്യ ച
ജയവിജയനാമാനൗ വേത്രപാണീസ്ഥിതാവുഭൗ

കണ്ടു കൊണ്ട് വിഷ്ണുഭവനത്തിലേക്കു കടന്നു. കൈയിൽ ചൂരലുമായി കാവൽ നില്ക്കുന്ന, ജയവിജയന്മാരെന്നു പേരുള്ള ദ്വാഃസ്ഥന്മാരെ പ്രണമിച്ചിട്ട് പറഞ്ഞു:

## ചിത്രരൂപ ഉവാച

9. ഭോ നിവേദയതം ശീഘ്രം ഹരയേ പരമാത്മനേ
ദൂതം പ്രാപ്തം ഹരസ്യാത്ര പ്രേരിതഃ ശൂലപാണിനാ

ഹേ ദ്വാഃസ്ഥന്മാരേ, നിങ്ങൾ വേഗം ചെന്ന് പരമാത്മാവായ ഹരിയെ അറിയിക്കണം, ശൂലപാണിയായ ഹരൻ പറഞ്ഞയച്ച ഒരു ദൂതൻ വന്നിരിക്കുന്നു എന്ന്.

10. തച്ച്രുത്വാ വചനം തസ്യ ജയഃ പരമബുദ്ധിമാൻ
ഗത്വാ ഹരിം പ്രണമ്യാഹ കൃതാഞ്ജലിപുടഃ പുരഃ

അതബുദ്ധിമാനായ ജയൻ ആ പറഞ്ഞതുകേട്ട ഉടൻ തന്നെ ഹരിയുടെ മുമ്പിലെത്തി കൈകൂപ്പിത്തൊഴുതു നമസ്കരിച്ചുകൊണ്ട് ഉണർത്തിച്ചു:

**11. ദേവദേവ രമാകാന്ത കരുണാകര കേശവ**
**ദ്വാരി തിഷ്ഠതി ദൂതോƒത്ര ശങ്കരസ്യ സമാഗതഃ**

ദേവദേവ, രമാകാന്ത, കരുണാകര, കേശവ ശങ്കരന്റെ സന്ദേശവുമായി ഒരു ദൂതൻ വാതിൽക്കൽ വന്നു നില്ക്കുന്നു.

**12. ആജ്ഞാപയ പ്രവേഷ്ഠവ്യോ ന വേതി ഗരുഡധ്വജ**
**ചിത്രരൂപധരോƒപ്യസ്തി ന ജാനേ കാര്യഗൗരവം**

ഹേ ഗരുഡധ്വജ, കൂട്ടികൊണ്ടുവരണോ? അതോ വേണ്ടയോ? ചിത്രരൂപധരനാണു ദൂതൻ. കാര്യഗൗരവം എന്തെന്ന് എനിക്ക് അറിഞ്ഞുകൂടാ.

**13. ഇത്യാകർണ്യ ജയസ്തൂർണം ഗത്വാ തം പരമാദ്ഭുതം**
**ഏഹീത്യാകാരയാമാസ ജയഃ ശങ്കരസേവകം**

കേട്ട ഉടൻതന്നെ ജയൻ ചെന്ന് ശിവഭൃത്യനായ ചിത്രരൂപനെന്ന വിചിത്രരൂപനെ 'വരൂ' എന്ന് മാടിവിളിച്ചു.

**15. പ്രവേശിതോ ജയേനാഥ ചിത്രരൂപസ്തഥാകൃതിഃ**
**പ്രണമ്യ ദണ്ഡവദ്വിഷ്ണും കൃതാഞ്ജലിപുടഃ സ്ഥിതഃ**

പേരിനു തുല്യമായ രൂപമുള്ള ചിത്രരൂപനെ ജയൻ കൂട്ടിക്കൊണ്ടുവന്നു ദണ്ഡനമസ്കാരം ചെയ്തതിനുശേഷം കൈകൂപ്പിത്തൊഴുതുകൊണ്ടു നിന്നു.

**16. ദൃഷ്ട്വാ തം വിസ്മയം പ്രാപ ഭഗവാൻ ഗരുഡധ്വജഃ**
**ചിത്രരൂപധരം ശംഭോഃ സേവകം വിനയാന്വിതം**

വിനയാന്വിതനും ശംഭുസേവകനുമായ വിചിത്രരൂപനെ കണ്ട് ഭഗവാൻ ഗരുഡധ്വജൻ അദ്ഭുതപ്പെട്ടു.

**17. പപ്രച്ഛ തം സ്മിതം കൃത്വാ ചിത്രരൂപം രമാപതിഃ**
**കുശലം ദേവദേവസ്യ സകുടുംബസ്യ ചാനഘ**

ചിരിച്ചുകൊണ്ട് രമാപതി അവനോടു ചോദിച്ചു: പുണ്യാത്മാവേ, ദേവദേവേശനായ മഹേശ്വരനും കുടുംബത്തിനും ക്ഷേമമല്ലേ?

**18. കസ്മാത്ത്വം പ്രേഷിതോƒസ്യത്ര ബ്രൂഹി കാര്യം ഹരസ്യ കിം**
**അഥവാ ദേവതാനാം ച കിഞ്ചിത്കാര്യം സമുത്ഥിതം**

ഹരൻ എന്തിനാണു നിന്നെ ഇങ്ങോട്ടുപറഞ്ഞയച്ചത്?അദ്ദേഹത്തിന് എന്തെങ്കിലും കാര്യമുണ്ടോ? അതോ ദേവന്മാർക്കു വല്ല ആവശ്യവും ഉണ്ടായി ട്ടുണ്ടോ?

**ദൂത ഉവാച**

**19. കിമജ്ഞാതം തവാസ്തീഹ സംസാരേ ഗരുഡധ്വജ**
**വർത്തമാനം ത്രികാലജ്ഞ യദഹം പ്രബ്രവീമി വൈ**

ഹേ ഗരുഡധ്വജ, ലോകത്ത് അങ്ങേയ്ക്ക് അജ്ഞാതമായിട്ടെന്തെങ്കിലും ഉണ്ടോ? ഹേ ത്രികാലജ്ഞ, ഞാൻ പറഞ്ഞറിയിക്കേണ്ടതായി വല്ലതുമുണ്ടോ?

**20. പ്രേഷിതോƒസ്മി ഭവേനാത്ര വിജ്ഞപ്തും ത്വാം ജനാർദ്ദന**
**ഹരസ്യ വചനാദ്വാക്യം പ്രബ്രവീമി ത്വയി പ്രഭോ**

ഹേ ജനാർദ്ദന, അങ്ങയെ ഒരു കാര്യം അറിയിക്കാൻ ഹരൻ എന്നെ ഇങ്ങോട്ട് അയച്ചിരിക്കുകയാണ്. പ്രഭോ,ഹരൻ പറഞ്ഞയച്ചതെന്താണെന്ന് ഞാൻ അങ്ങയോടു പറയാം.

**21. തേനോക്തമേതദ്ദേവേശോ ഭാര്യാ തേ കമലാലയാ**
**തപസ്തപതി കാളിന്ദീതമസാസംഗമേ വിഭോ**

അദ്ദേഹമിങ്ങനെ പറയുന്നു: വിഭോ, ദേവേശ, അങ്ങയുടെ പ്രിയ പത്നിയായ ലക്ഷ്മീദേവി, കാളിന്ദിയുടേയും തമസയുടേയും സംഗമസ്ഥാനത്ത് വൻ തപസ്സിൽ മുഴുകി,

**22. ഹയീരൂപധരാ ദേവീ സർവാർത്ഥസിദ്ധിദായിനീ**
**ധ്യാതും യോഗ്യാ/മരഗണൈർ മാനവൈർയക്ഷകിന്നരൈഃ**

പെൺകുതിരയുടെ രൂപത്തിൽകഴിയുന്നു. ദേവസമൂഹത്തിനും മനുഷ്യർക്കും യക്ഷകിന്നരാദികൾക്കും ധ്യാനയോഗ്യയായ ആ ദേവി സർവസിദ്ധിപ്രദായിനിയാണ്.

**23. വിനാ തയാ നരഃ കോ/പി സുഖഭാഗോ ഭവേദ്ഭുവി**
**താം ത്യക്ത്വാ പുണ്ഡരീകാക്ഷ പ്രാപ്നോഷി കിം സുഖം ഹരേ**

അവളെക്കൂടാതെ ലോകത്ത് ഏതൊരു മനുഷ്യനു സുഖമുണ്ടാവും?പുണ്ഡരീകാക്ഷ, അവളെ വിട്ടതുകൊണ്ട് അങ്ങേയ്ക്കു സുഖമുണ്ടോ?

**24. ദുർബലോ/പി സ്ത്രിയം പാതി നിർധനേ/പി ജഗത്പതേ**
**വിനാ/പരാധം ച വിഭോ കിം ത്യക്താ ജഗദീശ്വരീ**

ജഗത്പതേ, ദുർബലനായാലും നിർധനനായാലും ആരും സ്വന്തം കളത്രത്തെ സംരക്ഷിക്കാതിരിക്കില്ല. വിഭോ, ഒരപരാധവും ചെയ്യാത്ത ജഗദീശ്വരിയെ അങ്ങ് ഉപേക്ഷിക്കുകയായിരുന്നില്ലേ?

**25. ദുഃഖം പ്രാപ്നോതി സംസാരേ യസ്യ ഭാര്യാ ജഗദ്ഗുരോ**
**ധിക്തസ്യ ജീവിതം ലോകേ നിന്ദിതം ത്വരിമണ്ഡലേ**

ജഗദ്ഗുരോ, ധർമ്മപത്നി ദുഃഖിതയായി കഴിയുന്നവന്റെ ജീവിതം എത്ര കഷ്ടമാണ്! ലോകത്ത് അവനെ ശത്രുക്കൾപോലും നിന്ദിക്കും.

**26. സകാമാ രിപവസ്തേ/ദ്യ ദൃഷ്ട്വാ താം ദുഃഖിതാം ഭൃശം**
**ത്വാം വിയുക്തം ച രമയാ ഹസിഷ്യന്തി ദിവാനിശം**

അവളെ ഇങ്ങനെ ദുഃഖിതയായി കണ്ട് ശത്രുക്കൾ ഇപ്പോൾ സന്തോഷിക്കുകയാണ്. അങ്ങ് ലക്ഷ്മീവിഹീനനാണെന്നു പറഞ്ഞ് അങ്ങയുടെ ശത്രുക്കൾ രാപകൽ പരിഹസിക്കുന്നുണ്ട്.

**27. രമാം രമയ ദേവേശ ത്വദുത്സംഗഗതാം കുരു**
**സർവലക്ഷണസമ്പന്നാം സുശീലാം ച സുരൂപിണീം**

സർവലക്ഷണസമ്പന്നയും സുശീലയും സുന്ദരിയുമായ രമയെ ഹേ ദേവേശ, അങ്ങ് അങ്കത്തിലിരുത്തി ലാളിച്ചാലും

**28. സുഖിതോ ഭവ താം പ്രാപ്യ വല്ലഭാം ചാരുഹാസിനീം**
**കാന്താ വിരഹജം ദുഃഖം സ്മരാമ്യഹമനാതുരഃ**

ചാരു ഹാസിനിയായ ആ വല്ലഭയെ കൂട്ടിക്കൊണ്ടു വന്ന് സുഖം അനുഭവിച്ചാലും. ഇപ്പോൾ സുഖമായി കഴിയുന്ന ഞാൻ കാന്താവിര ഹദുഃഖം വ്യക്തമായി ഓർമ്മിക്കുന്നുണ്ട്

**29. മമ ഭാര്യാ മൃതാ വിഷ്ണോ ദക്ഷയജ്ഞേ സതീ യദാ**
**തദാ/ഹം ദുഃസഹം ദുഃഖം ഭുക്തവാനംബുജേക്ഷണ**

എന്റെ പ്രിയപത്നിയായ സതി ദക്ഷയജ്ഞത്തിൽ ദേഹം വെടിഞ്ഞപ്പോൾ ഹേ അംബുജേക്ഷണ,ഞാൻ എത്ര ദുഃസഹമായ ദുഃഖമാണ് അനുഭവിച്ചത്!

**30. സംസാരേ/സ്മിൻ നരഃ കോ/പി മാഭൂന്മത്സദൃശോ/പരഃ**
**മനസാ/കരവം ശോകം തസ്യാ വിരഹപീഡിതഃ**

അവളെ പിരിഞ്ഞ ദുഃഖം നിമിത്തം ഞാൻ മനസ്സു നീറി ആലോചിച്ചിട്ടുണ്ട് "ഈ ലോകത്ത് എന്നെപ്പോലെ മറ്റൊരുവനും ഉണ്ടാകരുതേ" എന്ന്

**31. കാലേന മഹതാ പ്രാപ്താ മയാ ഗിരിസുതാ പുനഃ**
**തപസ്തപ്ത്വാ/തി ദുഃസാദ്ധ്യം യാ ദഗ്ധാ തു രുഷാധ്വരേ**

അത്യന്തം ദുഃസാദ്ധ്യമായ തപസ്സുചെയ്ത് കാലം കുറെ കഴിഞ്ഞപ്പോൾ യജ്ഞശാലയിൽ വച്ച് കുപിതയായി ദേഹം ത്യജിച്ച അവളെ ഹിമവത്പുത്രിയുടെ രൂപത്തിൽ ഞാൻ നേടി.

**32. ഹരേ കിം സുഖമാപന്നം ത്വയാ സന്ത്യജ്യ കാമിനീം**
**ഏകാകീ തിഷ്ഠതാ കാലം സഹസ്രവത്സരാത്മകം**

ഭാര്യയെ ഉപേക്ഷിച്ച് ഏകാകിയായി ആയിരം വർഷം കഴിഞ്ഞ അങ്ങേയ്ക്ക്, അതുകൊണ്ട് എന്തു സുഖമുണ്ടായി?

**33. ഗത്വാശ്വാസ്യ മഹാഭാഗാം സമാനയ നിജാലയം**
**മാഭൂത് കോ/പീഹ സംസാരേ വിമുക്തോ രമയാ തയാ**

ചെന്ന് ആ മഹാഭാഗയെ ആശ്വസിപ്പിച്ച് സ്വന്തം ഭവനത്തിലേക്ക് കൂട്ടിക്കൊണ്ടു വരൂ. ഈ സംസാരത്തിൽ ആ രമയെ പിരിഞ്ഞിരിക്കുന്ന ഒരുവനും ഉണ്ടാവാതിരിക്കട്ടെ.

**34. കൃത്വാ തുരഗരൂപം ത്വം ഭജതാത് കമലാലയാം**
**ഉത്പാദ്യ പുത്രമായുഷ്മൻ താമാനയ ശുചിസ്മിതാം**

കുതിരയുടെ രൂപത്തിൽ അങ്ങ് ആ ലക്ഷ്മീദേവിയെ പ്രാപിക്കണം. അവളിൽ പുത്രനെ ജനിപ്പിച്ചിട്ട്, ആയുഷ്മൻ, ആ സുമുഖിയെ കൂട്ടിക്കൊണ്ടു പോന്നാലും.

## വ്യാസ ഉവാച

**35. ഹരിരാകർണ്യ തദ്വാക്യം ചിത്രരൂപസ്യ ഭാരത**
**തഥേത്യുക്ത്വാ തു തം ദൂതം പ്രേഷയാമാസ ശങ്കരം**

രാജാവേ, ചിത്രരൂപൻ പറഞ്ഞതുകേട്ട ഹരി 'അങ്ങനെയാവട്ടെ' എന്നു പറഞ്ഞിട്ട് ആ ശിവദൂതനെ യാത്രയാക്കി.

**36. ഗതേ ദൂതേ/ഥ ഭഗവാൻ വൈകുണ്ഠാത്കാമസംയുതഃ**
**ജഗാമ ധൃത്വാ തത്രാശു വാജിരൂപം മനോഹരം**

ദൂതൻ പോയിക്കഴിഞ്ഞപ്പോൾ, മനോഹരമായ ഒരു അശ്വത്തിന്റെ വടിവുപൂണ്ട് ഹരി കാമാർത്തനായി വൈകുണ്ഠത്തിൽ നിന്നു പുറപ്പെട്ടു.

**37. യത്ര സാ ബഡവാരൂപം കൃത്വാ തപതി സിന്ധുജാ**
**വിഷ്ണുസ്തം ദേശമാസാദ്യ താമപശ്യദ്ധയീം സ്ഥിതാം**

സിന്ധുജയായ ലക്ഷ്മീദേവി തപസ്സു ചെയ്യുന്ന സ്ഥലത്തുചെന്ന വിഷ്ണു പെൺകുതിരയുടെ രൂപം പൂണ്ട് തപസ്സുചെയ്യുന്ന തന്റെ പത്നിയെ കണ്ടു.

**38. സാ/പി തം വീക്ഷ്യ ഗോവിന്ദം ഹയരൂപധരം പതിം**
**ജ്ഞാത്വാ വീക്ഷ്യ സ്ഥിതാ സാധ്വീ വിസ്മിതാ സാശ്രുലോചനാ**

അവളും ഹയരൂപത്തിൽ വന്ന തന്റെ ഭർത്താവായ ഗോവിന്ദനെ കണ്ടറിഞ്ഞു. അദ്ദേഹത്തെ അത്ഭുതത്തോടെ നോക്കിക്കൊണ്ടു നിന്ന ആ സാധ്വിയുടെ കണ്ണുകൾ നിറഞ്ഞു.

**39. തയോസ്തു സംഗമസ്തത്ര പ്രവൃത്തോ മന്മഥാർത്തയോഃ**
**കാളിന്ദീതമസാസംഗേ പാവനേ ലോകവിശ്രുതേ**

പാവനവും ലോകവിശ്രുതവുമായ ആ കാളിന്ദീതമസാസംഗമസ്ഥാനത്തുവച്ച് കാമാർത്തരായ അവർ സംഗമിച്ചു.

**40. സഗർഭാ സാ തദാ ജാതാ ബഡവാ ഹരിവല്ലഭാ**
**സുഷുവേ സുന്ദരം ബാലം തത്രൈവ സാ ഗുണോത്തരം**

പെൺകുതിരയുടെ ആകാരം പൂണ്ടിരുന്ന ഹരിപത്നി അപ്പോൾ ഗർഭിണിയായിത്തീർന്നു. അഴകും ഉത്തമഗുണങ്ങളുമുള്ള ഒരു ബാലനെ അവൾ പ്രസവിച്ചു.

**41. താമാഹ ഭഗവാൻ വാക്യം പ്രഹസ്യ സമയാശ്രിതം**
**ത്യജാദ്യ ബാഡവം ദേഹം പൂർവദേഹാ ഭവാധുനാ**

വൈകുണ്ഠത്തിലേക്കു പോകാൻ സമയമായിരിക്കുന്നു എന്നുകണ്ട ഭഗവാൻ പുഞ്ചിരിച്ചുകൊണ്ട് അവളോടു പറഞ്ഞു: "അശ്വാകൃതി വെടിഞ്ഞ് പണ്ടത്തെ രൂപം സ്വീകരിച്ചുകൊള്ളൂ.

**42. ഗമിഷ്യാവഃ സ്വ വൈകുണ്ഠമാവാം കൃത്വാ നിജം വപുഃ**
**തിഷ്ഠത്വത്ര കുമാരോഽയം ത്വയാജാതഃ സുലോചനേ**

നമുക്ക് സ്വന്തം രൂപം ധരിച്ച് വൈകുണ്ഠത്തിലേക്കു പോകാം. പ്രിയേ, നീ പെറ്റ ഈ കുമാരൻ ഇവിടെത്തന്നെ കിടന്നു കൊള്ളട്ടെ".

## ലക്ഷ്മീരുവാച

**43. സ്വദേഹസംഭവം പുത്രം കഥം ഹിത്വാ വ്രജാമ്യഹം**
**സ്നേഹഃസുദുസ്ത്യജഃ കാമം സ്വാത്മജസ്യ സുരർഷഭ**

എനിക്കുണ്ടായ ഈ കുഞ്ഞിനെ കളഞ്ഞിട്ട് ഞാൻ എങ്ങനെ പോകും? ദേവേശ, സ്വന്തം പുത്രനോടുള്ള വാത്സല്യം വിടാൻ വളരെ പ്രയാസമാണ്.

**44. കാ ഗതിസ്യാദമേയാത്മൻ ബാലസ്യാസ്യ നദീതടേ**
**അനാഥസ്യാസമർത്ഥസ്യ വിജനേഽല്പതനോരിഹ**

പ്രഭോ വിജനമായ ഈ നദീ തീരത്ത് ഇതിനെ കളഞ്ഞിട്ടു പോയാൽ ആരുമില്ലാത്ത, ഒന്നിനും കഴിയാത്ത ഈ പിഞ്ചു കുഞ്ഞിന്റെ ഗതി എന്താവും?

**45. അനാശ്രയം സുതം ത്യക്ത്വാ കഥം ഗന്തും മനോ മമ**
**സമർത്ഥം സദയം സ്വാമിൻ ഭവേദംബുജലോചന**

ഹേ അംബുജലോചന, ഒരാശ്രയവുമില്ലാതെ ഈ കുഞ്ഞിനെ ഉപേക്ഷിച്ചിട്ടു പോകാൻ മനസ്സിന് അലിവുള്ള എനിക്കെങ്ങനെ കഴിയും?

**46. ദിവ്യദേഹൗ തതോ ജാതൗ ലക്ഷ്മീനാരായണാവുഭൗ**
**വിമാനവരസംവിഷ്ടൗ സ്തൂയമാനൗ സുരൈർദിവി**

അവർ ഇരുവരും അപ്പോൾ ദിവ്യദേഹം പൂണ്ട ലക്ഷ്മീനാരായണൻമാരായിത്തീർന്നു. ഉത്തമവിമാനത്തിൽ ആരൂഢരായ അവരെ കണ്ട് ദേവൻമാർ സ്തുതിച്ചു.

**47. ഗന്തുകാമംപതിം പ്രാഹ കമലാ കമലാപതിം**
**ഗൃഹാണേമം സുതം നാഥ നാഹം ശക്താസ്മി നാപിതും**

പോകാൻ തുടങ്ങിയപ്പോൾ ലക്ഷ്മീദേവി തന്റെ ഭർത്താവിനോടു പറഞ്ഞു: നാഥ, ഈ കുഞ്ഞിനെക്കൂടി എടുത്തുകൊള്ളൂ. എനിക്കിവനെ വിട്ടുപോകാൻ കഴിയുന്നില്ല.

48. പ്രാണപ്രിയോഽസ്തിമേ പുത്രഃ കാന്ത്യാ ത്വത്സദൃശഃ പ്രഭോ
ഗൃഹീത്വൈനം ഗമിഷ്യാവോ വൈകുണ്ഠം മധുസൂദന

പ്രഭോ, കാന്തികൊണ്ട് അങ്ങേയ്ക്കു തുല്ല്യനായ ഈ പുത്രൻ എനിക്ക് പ്രാണപ്രിയനാണ്. ഹേ മധുസൂദന, ഇവനേയും കൂട്ടിക്കൊണ്ട് നമുക്ക് വൈകുണ്ഠത്തേക്കു പോകാം.

ഹരിരുവാച

49. മാ വിഷാദം പ്രിയേ കർത്തും ത്വമർഹസി വരാനനേ
തിഷ്ഠത്വയം സുഖേനാത്ര രക്ഷാ മേ വിഹിതാത്വിഹ

ഹേ സുന്ദരി, നീ വിഷാദിക്കേണ്ട കാര്യമില്ല. ഇവൻ ഇവിടെ സുഖമായി കിടന്നു കൊള്ളട്ടെ. ഇവന്റെ രക്ഷയ്ക്കു വേണ്ടതെല്ലാം ഞാൻ ചെയ്തിട്ടുണ്ട്.

50. കാര്യം കിമപി വാമോരു വർത്തതേ മഹദദ്ഭുതം
നിബോധ കഥയാമ്യദ്യ സുതസ്യാത്ര വിമോചനേ

സുന്ദരി, അദ്ഭുതാവഹമായ ഒരു വലിയ കാര്യം ഇതിന്റെ പിന്നിലുണ്ട്. ഈ കുഞ്ഞിനെ ഇവിടെ വിട്ടിട്ടു പോകുന്നതെന്തുകൊണ്ടാണെന്ന് ഞാൻ പറയാം. കേട്ടോളൂ.

51. തുർവസുർനാമ വിഖ്യാതോ യയാതിതനുജോ ഭുവി
ഹരിവർമേതി പിത്രാഽസ്യ കൃതം നാമ സുവിശ്രുതം

ഭൂമിയിൽ യയാതിയുടെ പുത്രനായി തുർവസു എന്നു വിഖ്യാതനായ ഒരാൾ ഉണ്ട്. പിതാവ് അവന് ഹരിവർമ്മ എന്ന വിശ്രുതമായ പേരാണു നൽകിയിരുന്നത്.

52. സ രാജാ പുത്രകാമോഽദ്യ തപസ്തപതി പാവനേ
തീർത്ഥേ വർഷശതം ജാതം തസ്യ വൈ കുർവതസ്തപഃ

ആ രാജാവ് പുത്രകാമനായി പാവനമായ ഈ തീർത്ഥസ്ഥാനത്ത് തപസ്സു ചെയ്യാൻ തുടങ്ങിയിട്ട് ഇപ്പോൾ നൂറു സംവത്സരമായിരിക്കുന്നു.

53. തസ്യാർത്ഥേ നിർമിതഃ പുത്രോ മയാഽയം കമലാലയേ
തത്ര ഗത്വാ നൃപം സുഭ്രു പ്രേരയിഷ്യാമി സാമ്പ്രതം

അദ്ദേഹത്തിനു വേണ്ടിയാണ് ഈ കുമാരനെ ഞാൻ സൃഷ്ടിച്ചത്. ഞാൻ അവിടെ ചെന്ന് ആ രാജാവിനെ പ്രേരിപ്പിക്കാം.

54. തസ്മൈ ദാസ്യാമ്യഹം പുത്രം പുത്രകാമായ കാമിനി
ഗൃഹീത്വാ സ്വഗൃഹം രാജാ പ്രാപയിഷ്യതി ബാലകം

പുത്രകാമനായ ആ രാജാവിന് ഞാൻ ഈ പുത്രനെ നൽകും. അദ്ദേഹം ഈ കുഞ്ഞിനെ സ്വഭവനത്തിലേക്കു കൊണ്ടു പൊയ്ക്കൊള്ളും.

വ്യാസ ഉവാച

55. ഇത്യാശ്വാസ്യ പ്രിയാം പത്മാം കൃത്വാ രക്ഷാം ച ബാലകേ
വിമാനവരമാരുഹ്യ പ്രയയൗ പ്രിയയാ സഹ

ഇങ്ങനെ പറഞ്ഞ് ഹരി, പ്രിയപ്പെട്ട പത്മയെ ആശ്വസിപ്പിച്ചു. പുത്രനു സംരക്ഷണവും നൽകിയിട്ട് ഉത്തമമായ വിമാനത്തിലേറി, പ്രിയയോടുകൂടി വൈകുണ്ഠത്തിലേക്കു പോയി.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഏകോനവിംശോ/ദ്ധ്യായ:

## അഥ വിംശോ/ദ്ധ്യായഃ

### ജനമേജയ ഉവാച

1. സംശയോ/യം മഹാനത്ര ജാതമാത്രഃ ശിശുസ്തഥാ
മുക്തഃ കേന ഗൃഹീതോസാവേകാകീ വിജനേ വനേ

മഹർഷേ, ഇനിയും എനിക്കൊരു സംശയമുണ്ട്. ജനിച്ച് അധികം സമയം കഴിയുന്നതിനു മുമ്പുതന്നെ ഏകാകിയായി വനത്തിൽ ഉപേക്ഷിക്കപ്പെട്ട ആ ശിശുവിനെ ആരാണു കൈക്കൊണ്ടത്?

2. കാ ഗതിസ്തസ്യ ബാലസ്യ ജാതാ സത്യവതീസുത
വ്യാഘ്രസിംഹാദിഭിർ ഹിംസ്രൈർ ഗൃഹീതോ നാതിബാലകഃ

വ്യാസർഷേ, എന്തായിത്തീർന്നു ആ ബാലന്റെ ഗതി? കടുവാ, സിംഹം തുടങ്ങിയ ക്രൂരമൃഗങ്ങളൊന്നും ആ പിഞ്ചുകുഞ്ഞിനെ ഉപദ്രവിച്ചില്ലല്ലോ?

### വ്യാസഉവാച

3. ലക്ഷ്മീനാരായണൗ തസ്മാത്സ്ഥാനാച്ച ചലിതൗ യദാ
തദൈവ തത്ര ചമ്പാഖ്യഃ പ്രാപ്തോ വിദ്യാധരഃ കില

ലക്ഷ്മീനാരായണന്മാർ അവിടെനിന്നു പോയ ഉടൻതന്നെ ചമ്പനെന്നു പേരുള്ള ഒരു വിദ്യാധരൻ അവിടെ എത്തി.

4. വിമാനവരമാരൂഢഃ കാമിന്യാ സഹിതോ നൃപ
മദനാലസയാ കാമം ക്രീഡമാനോ യദൃച്ഛയാ

മദനാലസ എന്ന ഭാര്യയോടുകൂടി ഒരു ഉത്തമവിമാനത്തിൽ കയറി ക്രീഡാലോലുപനായി യദൃച്ഛയാ അവിടെ എത്തിയതാണ്.

5. വിലോക്യ തം ശിശും ഭൂമാവേകാകിനമനുത്തമം
ദേവപുത്രപ്രതീകാശം രമമാണം യഥാസുഖം

ഭൂമിയിൽ ഒറ്റയ്ക്കുകിടന്ന് യഥേഷ്ടം കളിക്കുന്ന ദേവകുമാരനു തുല്യനായ ആ അത്യുത്തമ ബാലനെ കണ്ടിട്ട്,

6. വിമാനാത്തരസോത്തീര്യ ചമ്പകസ്തം ശിശും ജവാത്
ജഗ്രാഹ ച മുദം പ്രാപ നിധിം പ്രാപ്യ യഥാ/ധനഃ

വിമാനത്തിൽനിന്ന് ചമ്പൻ വളരെ വേഗമിറങ്ങി; വേഗം ആ ശിശുവിനെ എടുത്തു. നിർധനനു നിധികിട്ടിയ മട്ടിൽ ആ വിദ്യാധരൻ സന്തോഷിച്ചു.

7. ഗൃഹീത്വാ ചമ്പകഃ പ്രാദാദ്ദേവ്യൈ തം മദനോപമം
മദാലസായൈ തം ബാലം ജാതമാത്രം മനോഹരം

അപ്പോൾ പിറന്ന മനോഹരനും മദനതുല്യനുമായ ആ ബാലനെ എടുത്ത് മദാലസയുടെ കൈയിൽ കൊടുത്തു.

8. സാ ഗൃഹീത്വാ ശിശും പ്രേമ്ണാ സരോമാഞ്ചാ സവിസ്മയാ
മുഖം ചുചുംബ ബാലസ്യ കൃത്വാ തു ഹൃദയേ ഭൃശം

അദ്ഭുതപുളകിതയായി അവൾ ആ ബാലനെ പ്രേമപൂർവം കൈയിൽ വാങ്ങി. അവന്റെ മുഖത്ത് ഉമ്മവച്ചു; അവനെ മാറോടണച്ചു.

9. ആലിംഗിതശ്ചുംബിതശ്ച തയാ/സൗ പ്രീതിപൂർവകം
ഉത്സംഗേ ച കൃതസ്തന്വ്യാ പുത്രഭാവേന ഭാരത

പ്രീതിയോടെ അവൾ ആ ശിശുവിനെ ആലിംഗനം ചെയ്തു; ചുംബിച്ചു. പുത്രനാണെന്ന ഭാവത്തിൽ മടിയിൽ കിടത്തി.

10. കൃത്വാങ്കേ തൗ സമാരൂഢൗ വിമാനം ദമ്പതീ മുദാ
പതിം പപ്രച്ഛ ചാർവംഗീ പ്രഹസ്യ മദനാലസാ

വിമാനാരൂഢരായ ആ ദമ്പതിമാർ ആ ശിശുവിനെ മടിയിൽ കിടത്തി. സുന്ദരിയായ മദനാലസ ചിരിച്ചുകൊണ്ട് ഭർത്താവിനോടു ചോദിച്ചു:

11. കസ്യായം ബാലകഃ കാന്ത ത്യക്തഃ കേന ച കാനനേ
പുത്രോ/യം മമ ദേവേന ദത്തസ്ത്ര്യംബകധാരിണാ

പ്രിയപ്പെട്ടവനേ, ഇത് ആരുടെ പുത്രനാണ്? ആരാവാം ഇവനെ കാട്ടിൽ കളഞ്ഞിട്ടുപോയത്? ഭഗവാൻ ത്ര്യംബകൻ എനിക്കു തന്ന പുത്രനാണിവൻ.

ചമ്പക ഉവാച

12. പ്രിയേ ഗത്വാ/ദ്യ പൃച്ഛേയം ശക്രം സർവജ്ഞമാശു വൈ
ദേവോ വാ ദാനവോ വാ/പി ഗന്ധർവോ വാ ശിശുഃ കില

പ്രിയേ; നമുക്ക് ഉടനെ ചെന്ന് സർവജ്ഞനായ ദേവേന്ദ്രനോടു ചോദിക്കാം, ഈ ശിശു ദേവനോ ദാനവനോ ഗന്ധർവനോ ആരാണെന്ന്.

13. തേനാജ്ഞപ്തഃ കരിഷ്യാമി പുത്രം പ്രാപ്തം വനാദമും
അപൃഷ്ട്വാ നൈവ കർത്തവ്യം കാര്യം കിഞ്ചിന്മയാ ധ്രുവം

അദ്ദേഹം ആജ്ഞ തന്നാൽ വനത്തിൽ നിന്നു ലഭിച്ച ഇവനെ നമുക്ക് പുത്രനായി വളർത്താം. അദ്ദേഹത്തോടു ചോദിക്കാതെ ഞാൻ ഒന്നും ചെയ്യുകയില്ല; തീർച്ച.

14. ഇത്യുക്ത്വാ താം ഗൃഹീത്വാ തം വിമാനേനാഥ ചമ്പകഃ
യയൗ ശക്രപുരം തൂർണം ഹർഷേണോത്ഫുല്ലലോചനഃ

ഇങ്ങനെ അവളോടു പറഞ്ഞിട്ട് അതിനേയും കൊണ്ട് സന്തോഷത്താൽ വിടർന്ന കണ്ണുകളോടെ ചമ്പകൻ, വിമാനത്തിൽ ശക്രപുരത്തിലേക്കു ചെന്നു.

15. പ്രണമ്യ പാദയോഃ പ്രീത്യാ ചമ്പകസ്തു ശചീപതിം
നിവേദ്യ ബാലകം പ്രാഹ കൃതാഞ്ജലിപുടഃ സ്ഥിതഃ

ദേവേന്ദ്രപാദങ്ങളിൽ വീണു വണങ്ങി. കൈകൂപ്പിക്കൊണ്ടുനിന്ന് സന്തോഷത്തോടെ ബാലകനെപ്പറ്റി അറിയിച്ചു.

16. ദേവദേവ മയാ ലബ്ധസ്തീർത്ഥേ പരമപാവനേ
കാളിന്ദീതമസാസംഗേ ബാലകോ/യം സ്മരപ്രഭഃ

ദേവദേവ, കാളിന്ദീതമസാസംഗമസ്ഥാനത്തുള്ള പരമപാവനമായ തീർത്ഥസ്ഥാനത്തുനിന്ന് എനിക്കു ലഭിച്ച സ്മരതുല്യനായ ബാലനാണിത്.

17. കസ്യായം ബാലകഃ കാന്തഃ കഥം ത്യക്തഃ ശചീപതേ
ആജ്ഞാ ചേത്തവ ദേവേശ കുർവേ/ഹം ബാലകം സുതം

അഴകാർന്ന ഈ ബാലകൻ ആരുടെയാണ്? ദേവേശ, എങ്ങനെ പരിത്യക്തനായി? അങ്ങ് കല്പിക്കുന്നപക്ഷം ഞാൻ ഇവനെ പുത്രനായി വളർത്തിക്കൊള്ളാം.

18. അതീവ സുന്ദരോ ബാലഃ പ്രിയായാ വല്ലഭഃ സുതഃ
കൃത്രിമസ്തു സുതഃ പ്രോക്തോ ധർമ്മശാസ്ത്രേഷു സർവഥാ

അത്യന്തം കോമളനായ ഈ ബാലൻ എന്റെ പ്രിയയ്ക്ക് ഏറ്റവും ഇഷ്ടപ്പെട്ട പുത്രനാണ്. കൃത്രിമ പുത്രനെയും പുത്രനായി ധർമ്മശാസ്ത്രങ്ങൾ അംഗീകരിക്കുന്നുണ്ടല്ലോ.

ഇന്ദ്ര ഉവാച

19. പുത്രോ/യം വാസുദേവസ്യ വാജിരൂപധരസ്യ ഹ
ഹൈഹയോ/യം മഹാഭാഗ ലക്ഷ്മ്യാം ജാതഃ പരന്തപഃ

ഹയ രൂപംപൂണ്ട ഹരിയുടെ പുത്രനാണ് ഇവൻ. മഹാഭാഗ, ലക്ഷ്മിക്കുണ്ടായ ഈ ബാലൻ പരന്തപനായ ഹൈഹയനാണ്.

20. ഉത്പാദിതോ ഭഗവതാ കാര്യാർത്ഥം കില ബാലകഃ
ദാതും നൃപതയേ നൂനം യയാതിതനയായ ച

ഭഗവാൻ ഈ ബാലകനെ ജനിപ്പിച്ചത് കാര്യസാദ്ധ്യത്തിനു വേണ്ടിയാണ്. യയാതിയുടെ പുത്രനായ രാജാവിനു നൽകാൻ വേണ്ടിയാണെന്നു തീർച്ച.

21. ഹരിണാ പ്രേരിതഃ സോ/ദ്യ രാജാ പരമധാർമ്മികഃ
ആഗമിഷ്യതി പുത്രാർത്ഥം തീർത്ഥേ തസ്മിൻ മനോരമേ

പരമധാർമ്മികനായ ആ രാജാവ് ഹരിയുടെ നിർദ്ദേശമനുസരിച്ച് പുത്രനുവേണ്ടി മനോഹരമായ ആ പുണ്യതീർത്ഥത്തിൽ ഇപ്പോൾ എത്തിച്ചേരും.

22. താവത്ത്വം ഗച്ഛ തത്രൈവ ഗൃഹീത്വാ ബാലകം ശുഭം
യാവന്ന യാതി നൃപതിർഗൃഹീതും ഹരിണേരിതഃ

ഹരിയുടെ പ്രേരണ അനുസരിച്ച് രാജാവ് പുത്രനെ എടുത്തുകൊണ്ടു പോകാൻ വരുന്നതിനുമുമ്പായി ഈ ബാലനേയും കൊണ്ട് നീ അവിടെ എത്തണം.

23. ഗത്വാ തത്ര വിമുഞ്ചൈനം വിളംബം മാ കൃഥാ വര
അദൃഷ്ട്വാ ബാലകം രാജാ ദുഃഖിതശ്ച ഭവിഷ്യതി

ചെന്ന്, അവിടെത്തന്നെ ഇവനെ ഉപേക്ഷിച്ചേക്കുക. ഒട്ടും താമസിക്കേണ്ട. കുഞ്ഞിനെ കണ്ടില്ലെങ്കിൽ രാജാവ് ദുഃഖിക്കും.

24. തസ്മാച്ചമ്പക മുഞ്ചൈനം രാജാ പ്രാപ്നോതു പുത്രകം
ഏകവീരേതി നാമ്നാ/യം ഖ്യാതഃ സ്യാത് പൃഥിവീതലേ

അതുകൊണ്ട്, ചമ്പക, ഇവനിലുള്ള ആശ വിട്ടേക്കൂ. രാജാവ് ഇവനെ പുത്രനായി വളർത്തട്ടെ. ഭൂമിയിൽ ഇവൻ ഏകവീരനെന്ന് വിഖ്യാതനായിത്തീരും.

### വ്യാസ ഉവാച

25. ഇതി തസ്യ വചഃ ശ്രുത്വാ ചമ്പകസ്ത്വരയാന്വിതഃ
ജഗാമ പുത്രമാദായ സ്ഥലേ തസ്മിൻ മഹീപതേ

രാജാവേ, ഇങ്ങനെ ദേവേന്ദ്രൻ പറഞ്ഞതു കേട്ടപ്പോൾ ചമ്പകൻ പുത്രനേയും എടുത്തുകൊണ്ട് വളരെവേഗം ആ പുണ്യതീർത്ഥ ത്തിലേക്കു പോയി.

26. മുമോച ബാലകം തത്ര യത്ര പൂർവം സ്ഥിതോഹ്യഭൂത്
ആരുഹ്യ സ്വവിമാനം തു യയൗ സ്വാശ്രമമണ്ഡലം

പണ്ട് കിടന്ന ഇടത്തുതന്നെ ആ ബാലനെ കിടത്തി. എന്നിട്ട് വിമാനത്തിൽ കയറി സ്വസ്ഥാനത്തേക്ക് പോകുകയും ചെയ്തു.

27. തദൈവ കമലാകാന്തോ ലക്ഷ്മ്യാ സഹ ജഗദ്ഗുരുഃ
വിമാനവരമാരൂഢോ ജഗാമ നൃപതിം പ്രതി

ആ അവസരത്തിൽത്തന്നെ കമലാകാന്തനായ വിഷ്ണു ലക്ഷ്മീദേവിയോടുകൂടി വിമാനാരൂഢനായി രാജാവിന്റെ അടുത്തേക്കു ചെന്നു.

28. ദൃഷ്ടസ്തദാ തേന നൃപേണ വിഷ്ണുഃ
സമുത്തരംസ്തത്ര വിമാനമുഖ്യാത്
ജഹർഷ രാജാ ഹരിദർശനേന
പപാത ഭൂമൗ ഖലു ദണ്ഡവച്ച

ഭഗവാൻ വിഷ്ണു എഴുന്നള്ളുന്നത് രാജാവ് കണ്ടു. ഭഗവാൻ ആ ഉത്തമവിമാനത്തിൽ നിന്ന് ഇറങ്ങി. വിഷ്ണുവിനെ ദർശിക്കെ രാജാവ് ആഹ്ലാദഭരിതനായി. ഭൂമിയിൽ വീണ് ദണ്ഡനമസ്കാരം ചെയ്തു.

29. ഉത്തിഷ്ഠ വത്സേതി ഹരിഃ പതന്ത-
മാശ്വാസയദ്ഭൂമിഗതം സ്വഭക്തം
സോഽപ്യുത്സുകോ വാസുദേവം പുരഃസ്ഥം
തുഷ്ടാവ ഭക്ത്യാ മുഖരീകൃതോഽഥ

ഭൂമിയിൽ വീണു ദണ്ഡനമസ്കാരം ചെയ്ത രാജാവിനെ 'വത്സ, എഴുന്നേല്ക്കു' എന്നു പറഞ്ഞ് ഭഗവാൻ ആശ്വസിപ്പിച്ചു. അതുകേട്ട് എഴുന്നേറ്റ രാജാവ് മുമ്പിൽ നിൽക്കുന്ന സാക്ഷാൽ വാസുദേവനെ ഭക്ത്യുത്സാഹഭരിതനായി ഉറക്കെ സ്തുതിച്ചു.

30. ദേവാധിദേവാഖില ലോകനാഥ
കൃപാനിധേ ലോകഗുരോ രമേശ
മന്ദസ്യ മേ തേ കില ദർശനം യത്
സുദുർലഭം യോഗിജനൈരലഭ്യം

ദേവാധിദേവ, അഖിലലോകനാഥ, കൃപാനിധേ, ലോകഗുരോ, രമേശ, യോഗികൾക്കുപോലും അലഭ്യവും സുദുർലഭവുമായ അങ്ങയുടെ ദർശനം മന്ദബുദ്ധിയായ എനിക്ക് ലഭിക്കാനിടയായല്ലോ.

31. യേ നിസ്പൃഹാസ്തേ വിഷയൈരപേതാ-
സ്തേഷാം ത്വദീയം ഖലു ദർശനം സ്യാത്
ആശാപരോഽഹം ഭഗവന്നനന്ത
യോഗ്യോ ന തേ ദർശനേ ദേവദേവ

നിഃസ്പൃഹന്മാർക്കും വിഷയവൈരാഗ്യം വന്നവർക്കുമല്ലേ, അങ്ങയുടെ ദർശനം ഉണ്ടാകൂ. ഭഗവാൻ, അനന്ത, ദേവദേവ, ആശകൾ അറ്റു പോയിട്ടില്ലാത്ത ഞാൻ അങ്ങയുടെ ദർശനത്തിനു യോഗ്യനാണോ?

32. ഇതി സ്തുതസ്തേന നൃപേണ വിഷ്ണു
സ്തമാഹ വാക്യേന സുധാമയേന
വൃണീഷ്വ രാജൻ മനസേപ്സിതം തേ
ദദാമി തുഷ്ടസ്തപസാ തവേതി

ഇങ്ങനെ സ്തുതിക്കപ്പെട്ട ഭഗവാൻ വിഷ്ണു രാജാവിനോട് അമൃതതുല്യം ഇങ്ങനെ പറഞ്ഞു: രാജൻ, അങ്ങ് മനസാ എന്താണ് ആഗ്രഹിക്കുന്നതെന്നു പറഞ്ഞുകൊള്ളു; ഞാൻ അതു നൽകാം. അങ്ങയുടെ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനാണ്.

33. തതോ നൃപസ്തം പ്രണിപത്യപാദയോഃ
പ്രോവാച വിഷ്ണും പുരതഃ സ്ഥിതം ച
തപസ്തു തപ്തം ഹി മയാ സുതാർത്ഥം
പുത്രം ദദസ്വാത്മസമം മുരാരേ

അങ്ങനെ പറഞ്ഞതുകേട്ട രാജാവ് ഭഗവത്പാദം കുമ്പിട്ടു. മുമ്പിൽ നിൽക്കുന്ന അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തു. മുരാരേ, ഞാൻ ഒരു പുത്രനുവേണ്ടിയാണു തപസ്സു ചെയ്തത്. ആത്മതുല്യനായ ഒരു പുത്രനെ നൽകിയാലും.

34. ശ്രുത്വാ നൃപപ്രാർത്ഥിതമാദിദേവ-
സ്തമാഹ രാജാന മമോഘവാക്യം
യയാതിസൂനോ വ്രജ തേ$\int$ത്ര തീർത്ഥേ
കളിന്ദകന്യാതമസാപ്രസംഗേ

ആദിപുരുഷനായ ഭഗവാൻ വിഷ്ണു രാജാവിന്റെ പ്രാർത്ഥന കേട്ടപ്പോൾ ആ പ്രാർത്ഥന സഫലമാകത്തക്കവണ്ണം ഇങ്ങനെ പറഞ്ഞു: യയാതിപുത്ര, അങ്ങ് കാളിന്ദിയും തമസയും ചേരുന്ന, ഇവിടെ അടുത്തുള്ള ആ പുണ്യതീർത്ഥത്തിലേക്കു പോകണം.

35. മയാ$\int$ദ്യ പുത്രസ്തു യഥേപ്സിതസ്തേ
തത്രൈവ മുക്തോ$\int$സ്ത്യമിത പ്രഭാവഃ
ലക്ഷ്മ്യാഃ പ്രസൂതോ മമ വീര്യജശ്ച
കൃതസ്തവാർത്ഥേ$\int$ഥ ഗൃഹാണ രാജൻ

അങ്ങ് ആഗ്രഹിക്കുന്നപ്രകാരം അമിതപ്രഭാവനായ ഒരു പുത്രനെ ഞാൻ ഇപ്പോൾ അവിടെ സംരക്ഷിച്ചു വച്ചിട്ടുണ്ട്. എന്റെ വീര്യത്തിൽനിന്ന് ലക്ഷ്മീദേവി അങ്ങേയ്ക്കു വേണ്ടി പ്രസവിച്ച പുത്രനാണത്. അവനെ അങ്ങ് എടുത്തുകൊള്ളു.

36. ശ്രുത്വാ ഹരേർവാക്യമതീവ മൃഷ്ടം
സന്തുഷ്ടചിത്തഃ പ്രബഭൂവ രാജാ
ഹരിസ്തു ദത്വേതി വരം ജഗാമ
വൈകുണ്ഠലോകം രമയാ യുതശ്ച

ഹരിയുടെ അത്യന്തം മധുരമായ ഭാഷിതംകേട്ട് രാജാവ് സന്തുഷ്ടചിത്തനായിത്തീർന്നു. ഇങ്ങനെ രാജാവിനു വരം നൽകിയിട്ട് രമയോടുകൂടി ഹരി അവിടെനിന്നു വൈകുണ്ഠത്തിലേക്കു പോയി.

37. ഗതേ ഹരൗ സോ$\int$ഥ യയാതിസൂനുർ
യയാവനുദ്ധാതരഥേന രാജാ
പ്രേമാന്വിതസ്തത്ര സുതോ$\int$സ്തി യത്ര
വചോ നിശമ്യേതി ജനാർദ്ദനസ്യ

ഭഗവാൻ ഹരി അന്തർധാനം ചെയ്തപ്പോൾ, ആ ജനാർദ്ദനന്റെ വാക്കനുസരിച്ച് യയാതി മഹാരാജാവ് രഥത്തിൽ കയറി ആ ശിശു കിടക്കുന്നിടത്തേക്ക് സസന്തോഷം യാത്രയായി.

38. സ തത്ര ഗത്വാതിമനോഹരം തം
ദദർശ ബാലം ഭുവി ഖേലമാനം
മുഖേനിവേശ്യൈകകരേണ കൃത്വാ
ശ്ലക്ഷ്ണം പദാംഗുഷ്ഠമനന്യസത്വഃ

അവിടെ മണ്ണിൽ കിടന്നു കളിക്കുന്ന അത്യന്തം കോമളനായ ബാലനെ അദ്ദേഹം കണ്ടു. അനന്യദുർലഭമായ തേജസ്സുള്ള ആ ബാലൻ ഒരു കൈകൊണ്ട് കാലിന്റെ തള്ളവിരൽ പിടിച്ചു കുടിക്കുന്നുണ്ടായിരുന്നു.

39. തം വീക്ഷ്യ പുത്രം മദനസ്വരൂപം
നാരായണാംശം കമലാപ്രസൂതം
ഹരിപ്രഭാവം ഹരിവർമ്മ നാമാ
ഹർഷപ്രഫുല്ലാനന പങ്കജോ*f*ഭൂത്

ലക്ഷ്മി പ്രസവിച്ച നാരായണാംശജനായ ഓമനപ്പുത്രനെ നോക്കിയിട്ട് ഹരിപ്രഭാവസ്മരണയാൽ ഹരിവർമ്മാവിന്റെ വിലോചനങ്ങൾ ഹർഷത്താൽ അംബുജങ്ങൾ പോലെ വികസിച്ചു.

40. ഗൃഹ്ണൻ സുവേഗാത് കരപങ്കജാഭ്യാം
ബഭൂവ പ്രേമാർണവമഗ്നദേഹഃ
മൂർധന്യുപാഘ്രായ മുദാന്വിതോ*f*സൗ
നനന്ദ രാജാ സുതമാലിലിംഗ

കൈത്താരിൽ അതിനെ വേഗം കോരിയെടുത്തു. പ്രേമാബ്ധിയിൽ ആ ദേഹം നിമഗ്നമായി. ആനന്ദത്തോടെ അതിന്റെ മൂർധാവിൽ ചുംബിച്ചു. അഭിമാനത്തോടെ ആലിംഗനം ചെയ്തു.

41. മുഖം സമീക്ഷ്യാതിമനോഹരം ത-
മുവാച നേത്രാംബുനിരുദ്ധകണ്ഠഃ
ദത്തോ*f*സി ദേവേന ജനാർദ്ദനേന
മാത്രാ ഹി പുത്രാവമ ദുഃഖഭീതേഃ

അതിസുന്ദരനായ ആ ബാലന്റെ മുഖത്തു നോക്കിക്കൊണ്ട് കണ്ണീരോടെ ഗദ്ഗദകണ്ഠനായി ഇങ്ങനെ പറഞ്ഞു: നരകസംഭീതനായ എനിക്ക്, ഭഗവാൻ ജനാർദ്ദനനും മാതാവായ ലക്ഷ്മീദേവിയും കൂടി നൽകിയ പുത്രനാണു നീ. (പുത്രനില്ലാത്തവനു നരകമാണു ഗതി.)

42. തപ്തം മയാ പുത്ര തപസ്തവാർത്ഥേ
സുദുഷ്കരം വർഷശതം ച പൂർണ്ണം
തേനൈവ തുഷ്ടേന രമാപ്രിയേണ
ദത്തോ*f*സി സംസാരസുഖോദയായ

മകനേ, നിനക്കു വേണ്ടി ഞാൻ നൂറു വർഷം മുഴുവൻ തപസ്സു ചെയ്തു. ആ തപസ്സുകൊണ്ടു സന്തുഷ്ടനായ രമാപതി ഈ സംസാരത്തിലെ സുഖാനുഭവത്തിനുവേണ്ടി നൽകിയതാണു നിന്നെ.

43. മാതാ രമാ ത്വാം തനുജം മദർത്ഥേ
ത്യക്ത്വാ ഗതാ സാ ഹരിണാ സമേതാ
ധന്യാ തു സാ യാ പ്രഹസന്തമങ്കേ
കൃത്വാ സുതം ത്വാം മുദിതാനനാ സ്യാത്

നിന്റെ അമ്മയായ രമാദേവി എനിക്കുവേണ്ടിയാണ് നിന്നെ ഇവിടെ വിട്ടിട്ട് ഹരിയോടൊപ്പം പോയത്. പുഞ്ചിരിക്കുന്ന നിന്നെ മടിയിലേറ്റി ലാളിച്ച് മുഖം തെളിയുന്നവളാരോ അവളാണു ധന്യ.

44. ത്വമേവ സംസാരസമുദ്രനൗകാ–
രൂപഃ കൃതഃ പുത്ര ലക്ഷ്മീധരേണ
ഇത്യേവമുക്ത്വാ നൃപതിഃ സുതം തം
മുദാ സമാദായ യയൗ ഗൃഹായ

മകനേ, ലക്ഷ്മീപതി സംസാരസമുദ്രം തരണം ചെയ്യാനുള്ള വഞ്ചിയായി സൃഷ്ടിച്ചതാണു നിന്നെ. എന്നു പറഞ്ഞ് രാജാവ് ആ ശിശുവിനേയും എടുത്തുകൊണ്ട് സ്വഗൃഹത്തിലേക്കുപോയി.

45. പുരീസമീപേ നൃപമാഗതം തം
ആകർണ്യ സർവേ സചിവാസ്തു രാജ്ഞഃ
യയുഃ സമീപം നൃപതേശ്ച ലോകാഃ
സോപായനാസ്തേ സപുരോഹിതാശ്ച

പട്ടണത്തിനടുത്ത് എത്തിക്കഴിഞ്ഞു എന്നു കേട്ട്, രാജാവിന്റെ സകല മന്ത്രിമാരും ജനങ്ങളും പുരോഹിതന്മാരോടുകൂടി കാഴ്ചദ്രവ്യങ്ങളുമായി അദ്ദേഹത്തിന്റെ അടുത്തെത്തി.

46. ബന്ദീജനാ ഗായനകാശ്ച സൂതാഃ
സമായയുഃ സംമുഖമാശു രാജ്ഞഃ
നൃപഃ പുരം പ്രാപ്യ പുരഃ സമാഗതം
ജനം സമാശ്വാസ്യ വാക്യൈശ്ച ദൃഷ്ട്യാ

ബന്ദികളും സൂതന്മാരും ഗായകന്മാരും സമ്മുഖമായിനിന്ന് അദ്ദേഹത്തെ എതിരേറ്റു. പുരത്തിലെത്തിയ രാജാവ് തന്നെ കാണാൻ എത്തിയ ജനങ്ങളെ വാക്കുകൊണ്ടും ദൃഷ്ടികൊണ്ടും ആശ്വസിപ്പിച്ചു.

47. സമ്പൂജിതഃ പൗരജനേന രാജാ
വിവേശ പുത്രേണയുതോ നഗര്യാം
മാർഗേഷു ലാജൈഃ കുസുമൈഃ സമന്താ–
ദ്വികീര്യമാണോ നൃപതിർ ജഗാമ

പൂക്കളും മലരുകളും വാരിവിതറിക്കൊണ്ടിരുന്ന രാജവീഥിയിലൂടെ നടന്ന്, പൗരജനങ്ങളാൽ സമ്പൂജ്യനായ രാജാവ് പുത്രനോടുകൂടി നഗരത്തിൽ പ്രവേശിച്ചു.

48. ഗൃഹം സമൃദ്ധം സചിവൈഃ സമേതഃ
സുതം സമാദായ മുദാ കരാഭ്യാം
രാജ്ഞ്യൈ ദദൗ ചാഥ സുതം മനോജ്ഞം
സദ്യഃ പ്രസൂതം ച മനോഭവാഭം

ഐശ്വര്യസമൃദ്ധമായ ഗൃഹത്തിൽ മന്ത്രിമാരോടുകൂടി പ്രവേശിച്ച രാജാവ് അപ്പോൾ പിറന്ന മദനമനോഹരനായ ബാലനെ കൈയിലെടുത്ത് രാജ്ഞിക്കു നൽകി.

49. രാജ്ഞീ ഗൃഹീത്വാऽഭിനവം തനൂജം
പപ്രച്ഛ രാജാനമനിന്ദിതാ സാ
രാജൻ കുതശ്ചൈഷ സുതഃ സുജന്മാ
പ്രാപ്തസ്ത്വയാ മന്മഥ തുല്യരൂപഃ

രാജ്ഞി ആ നവാഗതനായ പുത്രനെ കൈയിലെടുത്തുകൊണ്ട് രാജാവിനോടു ചോദിച്ചു: രാജൻ എവിടെയാണു ഇവന്റെ പിറവി? എവിടെ നിന്നാണ് ഈ കാമകോമളനെ അങ്ങേയ്ക്കു ലഭിച്ചത്?

50. കേനൈഷ ദത്തഃ കഥയാശു കാന്ത
ചേതോ മദീയം പ്രഹൃതം സുതേന

**നൃപസ്തദോവാച മുദാന്വിതോ*f*സൗ**
**പ്രിയേ രമേശേന സുതോ ഹി മഹ്യം**

പ്രിയപ്പെട്ടവനെ, ഇവനെ ആരാണു അങ്ങേയ്ക്ക് നൽകിയത്? പറയൂ. ഈ മകൻ എന്റെ മനസ്സ് അപഹരിച്ചിരിക്കുന്നു. സന്തുഷ്ടനായ രാജാവു പറഞ്ഞു: പ്രിയേ രമാപതിയായ വിഷ്ണുവാണ് എനിക്ക് ഈ പുത്രനെ,

51. **ലോലാക്ഷി ദത്തഃ കമലാസമുത്ഥോ**
**ജനാർദ്ദനാംശോ*f*യമഹീനസത്വഃ**
**സാ തം ഗൃഹീത്വാ മുദമാപ രാജ്ഞീ**
**രാജാ ചകാരോത്സവമദ്ഭുതം ച**

നൽകിയത്. ഹേ സുന്ദരി, ജനാർദ്ദനാംശമായി മഹാലക്ഷ്മിക്ക് ജനിച്ചവനാണ് ഈ ശിശു. ഒരു ന്യൂനതയുമില്ലാത്ത ആത്മമഹത്വം ഇവനുണ്ട്. രാജ്ഞി, ആ ബാലനെ ലഭിച്ചതിൽ ആഹ്ലാദിച്ചു. ര ാജാവ് അദ്ഭുതകരമാംവണ്ണം ഉത്സവം കൊണ്ടാടി.

52. **ദദൗ ച ദാനം കില യാചകേഭ്യോ**
**ഗീതാനി വാദ്യാനി ബഹൂനി നേദുഃ**
**കൃത്വോത്സവം ഭൂപതിരാത്മജസ്യ**
**നാമൈകവീരേതി ചകാര വിശ്രുതം**

നൃത്തങ്ങളും വാദ്യഘോഷങ്ങളും ആ ഉത്സവത്തിനു മാറ്റുകൂട്ടി. യാചകർക്ക് ധാരാളം ദാനങ്ങൾ ചെയ്തു. അങ്ങനെ ഉത്സവം നടത്തി. പിന്നീട് ആ ശിശുവിന് ഏകവീരനെന്ന വിശ്രുതമായ നാമവും നൽകി.

53. **സുഖം. ച സമ്പ്രാപ്യ മുദാന്വിതോ*f*സൗ**
**നനന്ദ ദേവാധിപതുല്യ വീര്യഃ**
**പുത്രം ഹരേരൂപ ഗുണാനുരൂപം**
**സമ്പ്രാപ്യ വംശസ്യ ഋണാച്ച മുക്തഃ**

സന്താനലാഭത്താൽ സുഖം നേടിയ രാജാവ് സസന്തോഷം ദേവാധിപതുല്യനായി വിരാജിച്ചു. ഹരിയുടെ രൂപഗുണാദികൾക്കു തുല്യനായ പുത്രനെ ലഭിച്ച അദ്ദേഹം അങ്ങനെ വംശത്തെ ഋണമുക്തവുമാക്കി.

54. **ഇതിസകലസുരാണാമീശ്വരേണാർപ്പിതം തം**
**സകലഗുണഗണാഢ്യം പുത്രമാസാദ്യ രാജാ**
**വിവിധസുഖവിനോദൈർഭാര്യയാ സേവ്യമാനോ**
**വ്യഹരത നിജഗേഹേ ശക്രതുല്യപ്രതാപഃ**

ഇങ്ങനെ സകലദേവന്മാരുടെയും അധിദേവനായ ഭഗവാൻ വിഷ്ണു നൽകിയ സകലഗുണഗണങ്ങളും തികഞ്ഞ പുത്രനെ ലഭിച്ച രാജാവ് വിവിധ സുഖവിനോദങ്ങളിൽ ഏർപ്പെട്ട് ഭാര്യാപരിസേവിതനായി സ്വഗൃഹത്തിൽ ശക്രതുല്യപ്രഭാവത്തോടെ വിഹരിച്ചു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
വിംശോ*f*ദ്ധ്യായഃ

# അഥൈകവിംശോ*ƒ*ദ്ധ്യായഃ

## വ്യാസ ഉവാച

1. ജാതകർമ്മാദി സംസ്കാരാംശ്ചകാര നൃപതിസ്തദാ
ദിനേ ദിനേ ജഗാമാശു വൃദ്ധിം ബാലഃ സുലാളിതഃ

രാജാവ് ആ ബാലന് ജാതകർമ്മാദി സംസ്കാരങ്ങളെല്ലാം ചെയ്തു നന്നായി ലാളിക്കപ്പെട്ട അവൻ നിത്യേന വളർന്നുവന്നു.

2. നൃപഃ സംസാരജം പ്രാപ്യ സുഖം പുത്രസമുദ്ഭവം
ഋണത്രയവിമോക്ഷം ച മേനേ തേന മഹാത്മനാ

പുത്രജന്മത്താൽ ജീവിതസുഖം നേടിയ രാജാവ് ആ മഹാത്മാവുമൂലം താൻ ത്രിവിധ ഋണങ്ങളിൽനിന്ന് മുക്തനായെന്നും വിചാരിച്ചു. ഋഷികൾക്കുള്ള കടം, ദേവന്മാർക്കുള്ള കടം; പിതൃക്കൾക്കുള്ള കടം ഇവയാണ് ഋണത്രയം.

3. ഷഷ്ഠേ*ƒ*ന്നപ്രാശനം തസ്യ കൃത്വാ മാസി യഥാവിധി
തൃതീയേ*ƒ*ഥ തഥാ വർഷേ ചൂഡാകരണമുത്തമം

ആറാം മാസത്തിൽ അവന്റെ അന്നപ്രാശനം യഥാവിധി നിർവഹിച്ചു, മൂന്നാം വർഷത്തിൽ അപ്രകാരം ചൂഡാകരണം(മുടിമുറിക്കുക)എന്ന കർമ്മവും,

4. ചകാര ബ്രാഹ്മണാൻ ദ്രവ്യൈഃ സമ്പൂജ്യ വിവിധൈർധനൈഃ
ഗോഭിശ്ച വിവിധൈർദാനൈർയാചകാനിതരാനപി

നിർവഹിച്ചു. അതോടൊപ്പം ബ്രാഹ്മണരെ പല സാധ നങ്ങളും ധനങ്ങളും നൽകി പൂജിച്ചു. ഗോക്കൾ തുടങ്ങിയവ ദാനം ചെയ്തു. യാചകർക്കും മറ്റുള്ളവർക്കും ധാരാളം ദാനങ്ങൾ ചെയ്തു.

5. വർഷേ ചൈകാദശേ തസ്യ മൗഞ്ജീബന്ധനകർമ്മ വൈ
കാരയിത്വാധനുർവേദമദ്ധ്യാപയത പാർത്ഥിവഃ

പതിനൊന്നാമത്തെ വയസ്സിൽ 'മേഖലാബന്ധനം' ചെയ്യിച്ചിട്ട്, രാജാവ് അവനെ ധനുർവ്വേദം പഠിക്കാനായി നിയോഗിച്ചു.

6. അധീതവേദം പുത്രം തം രാജധർമ്മവിശാരദം
ദൃഷ്ട്വാ തസ്യാഭിഷേകായ മതിം ചക്രേ ജനാധിപഃ

വേദം പഠിക്കുകയും രാജധർമ്മത്തിൽ കുശലനാകുകയും ചെയ്തിരിക്കുന്നു തന്റെ പുത്രൻ എന്നു കണ്ട രാജാവ് അവനെ അഭിഷേകം ചെയ്യാൻ തീരുമാനിച്ചു.

7. പുഷ്യാർക്കയോഗസംയുക്തേ ദിവസേ നൃപസത്തമഃ
കാരയാമാസ സംഭാരാനഭിഷേകാർത്ഥമാദരാത്

പൂയവും ഞായറാഴ്ചയും ചേർന്ന ദിവസം കുമാരനെ അഭിഷേകം ചെയ്യുന്നതിനു വേണ്ട ഒരുക്കങ്ങളെല്ലാം രാജാവ് ചെയ്തു.

8. ദ്വിജാനാഹൂയ വേദജ്ഞാൻ സർവശാസ്ത്രവിചക്ഷണാൻ
അഭിഷേകം ചകാരാസൗ വിധിവത് സ്വാത്മജസ്യ ഹ

വേദജ്ഞരും ശാസ്ത്രവിചക്ഷണരുമായ ബ്രാഹ്മണരെ വിളിച്ചുവരുത്തി വിധി പ്രകാരം പുത്രനെ യുവരാജാവായി അഭിഷേകം ചെയ്തു.

9. ജലമാനീയ തീർത്ഥേഭ്യഃ സാഗരേഭ്യശ്ച പാർത്ഥിവഃ
സ്വയം ചകാരാ വിധിവദഭിഷേകം ശുഭേ ദിനേ

തീർത്ഥങ്ങളിലെയും സമുദ്രങ്ങളിലെയും ജലം കൊണ്ടുവന്ന്, ശുഭദിനത്തിൽ രാജാവും സ്വയം അഭിഷേകം ചെയ്തു.

10. **ധനം ദത്വാ/ഥ വിപ്രേഭ്യോ രാജ്യം പുത്രേ നിവേശ്യ സഃ**
**ജഗാമ വനമേവാശു സ്വർഗ്ഗകാമഃ സ ഭൂപതിഃ**

ബ്രാഹ്മണർക്ക് ധനം ദാനം ചെയ്തു. പിന്നെ രാജ്യഭാരം പുത്രനെ ഏൽപ്പിച്ചിട്ട് ആ രാജാവ് സ്വർഗ്ഗ കാമനായി വനത്തിലേക്കു പോയി.

11. **ഏകവീരം നൃപം കൃത്വാ സമ്മാന്യ സചിവാനഥ**
**ഭാര്യയാ സഹ ഭൂപാലഃ പ്രവിവേശ വനം വശീ**

ഏകവീരനെ രാജാവാക്കി സചിവന്മാരെയും സമ്മാനിച്ചിട്ടാണ് സമർത്ഥനായ ആ രാജാവ് ഭാര്യാസഹിതനായി വനത്തിൽ പോയത്.

12. **മൈനാകശിഖരേ രാജാ കൃത്വാ താർത്തീയമാശ്രമം**
**നിത്യം പത്രഫലാഹാരശ്ചിന്തയാമാസ പാർവതീം**

മൈനാക പർവ്വതത്തിന്റെ ശിഖരത്തിൽ വാനപ്രസ്ഥനായിരുന്ന്, ഇലയും കായ്കളും മാത്രം ഭക്ഷിച്ചുകൊണ്ട് പാർവതീദേവിയെ സദാ ധ്യാനിച്ചു വന്നു.

13. **ഏവം സ നൃപതിഃ കൃത്വാ ദിഷ്ടാന്തേ സഹ ഭാര്യയാ**
**മൃതോ/സൗ വാസവം ലോകം ഗതഃ പുണ്യേന കർമ്മണാ**

ഇങ്ങനെ ജീവിച്ച് പ്രാരബ്ധം ഒടുങ്ങിയപ്പോൾ അദ്ദേഹം മരിച്ചു. താൻ ചെയ്ത പുണ്യകർമ്മത്തിന്റെ ഫലമായി ഭാര്യയോടൊത്ത് അദ്ദേഹം ഇന്ദ്രലോകത്ത് എത്തി.

14. **ഇന്ദ്രലോകം പിതാപ്രാപ്ത ഇതി ശ്രുത്വാഥ ഹൈഹയഃ**
**ചകാര വേദനിർദിഷ്ടം കർമ്മ ചൈവൗർധ്വദൈഹികം**

സ്വപിതാവ് ഇന്ദ്രലോകം പ്രാപിച്ചെന്ന് അറിഞ്ഞ ഹൈഹയൻ വേദനിർദ്ദിഷ്ടമായ സംസ്കാരാദികർമ്മങ്ങളെല്ലാം യഥാവിധി നിർവഹിച്ചു.

15. **കൃത്വോത്തരഃ ക്രിയാഃ സർവാഃ പിതുഃ പാർത്ഥിവനന്ദനഃ**
**രാജ്യം ചകാര മേധാവീ പിത്രാ ദത്തം സുസമ്മതം**

ശേഷക്രിയാ കർമ്മങ്ങളും വേണ്ടതുപോലെ രാജകുമാരൻ നിർവഹിച്ചു. പിന്നീട് ബുദ്ധിമാനായ അദ്ദേഹം പിതാവു നൽകിയ യോഗ്യമായ രാജ്യം വഴിപോലെ ഭരിച്ചു.

16. **ഏകവീരോ/ഥ ധർമ്മജ്ഞഃ പ്രാപ്യ രാജ്യമനുത്തമം**
**ബുഭുജേ വിവിധാൻ ഭോഗാൻ സചിവൈശ്ച സുമാനിതഃ**

ധർമ്മജ്ഞനായ അദ്ദേഹം സചിവന്മാരാൽ ബഹുമാനിതനായി വിവിധ രാജഭോഗങ്ങൾ അനുഭവിച്ചു.

17. **ഏകസ്മിൻ ദിവസേ രാജാ മന്ത്രിപുത്രൈഃ സമന്വിതഃ**
**ജഗാമ ജാഹ്നവീതീരേ ഹയാരൂഢഃ പ്രതാപവാൻ**

ഒരു ദിവസം പ്രതാപവാനായ ആ രാജകുമാരൻ മന്ത്രിപുത്രന്മാരോടുകൂടി, കുതിരപ്പുറത്തുകയറി ജാഹ്നവീതീരത്തേക്കു പോയി.

18. **സമ്പശ്യൻ പാദപാൻ രമ്യാൻ കോകിലാലാപ സംയുതാൻ**
**പുഷ്പിതാൻ ഫലസംയുക്താൻ ഷട്പദാളി വിരാജിതാൻ**

തീരപ്രദേശത്തെ വനഭംഗി നോക്കിക്കൊണ്ടായിരുന്നു അവരുടെ യാത്ര. കുയിലുകളിരുന്ന് കൂജനം ചെയ്യുന്ന വൃക്ഷങ്ങളിൽ ചിലത് പൂത്തുലഞ്ഞു നിൽക്കുന്നു; ചിലത് കായ്കനികൾ നിറഞ്ഞവയാണ്. അവിടെയെങ്ങും വണ്ടിൻനിര മൂളിപ്പറന്നു നടക്കുന്നു.

**19. മുനീനാമാശ്രമാൻ ദിവ്യാൻ വേദധ്വനിനിനാദിതാൻ**
**ഹോമധൂമാവൃതാകാശാൻ മൃഗശാവസമാവൃതാൻ**

മുനിമാരുടെ ദിവ്യാശ്രമങ്ങൾ പലതും ഉണ്ട് അവിടെ. അവയിൽനിന്നെല്ലാം വേദധ്വനികൾ മുഴങ്ങുന്നു. ആകാശം മൂടുമാറ് ഹോമധൂമം അവയിൽനിന്നുയരുന്നുണ്ട്. മാൻ കിടാങ്ങൾ നിർഭയം അവിടെങ്ങും വിഹരിക്കുന്നു.

**20. കേദാരാൻ ശാലിസമ്പന്നാൻ ഗോപികാഭിഃ സുരക്ഷിതാൻ**
**പ്രഫുല്ല പങ്കജാരാമാൻ നികുഞ്ജാംശ്ച മനോരമാൻ**

പാടത്ത് വരിനെല്ല് വിളഞ്ഞു കിടക്കുന്നു. ഗോപികകളാണ് അതു സംരക്ഷിക്കുന്നത്. വിടർന്ന താമരപ്പൂക്കൾ നിറഞ്ഞ പൊയ്കകളും മനോഹരമായ വള്ളിക്കുടിലുകളും അവിടെ കാണാം.

**21. പ്രേക്ഷമാണഃ പ്രിയാളാംസ്തു ചമ്പകാൻ പനസദ്രുമാൻ**
**ബകുളാൻ തിലകാന്നീപാൻ മന്ദാരാംശ്ച പ്രഫുല്ലിതാൻ**

മുൾമരം, ചമ്പകം, പ്ലാവ്. ഇലഞ്ഞി, മൈലെള്ള്, കടമ്പ്, പൂത്തമന്ദാരം,

**22. ശാലാംസ്താലതമാലാംശ്ച ജംബൂചൂതകദംബകാൻ**
**സംഗച്ഛൻ ജാഹ്നവീതോയേ പ്രഫുല്ലം ശതപത്രകം**

അയനി, പന, പച്ചിലമരം, ഞാവൽ, തേന്മാവ്, നീർക്കടമ്പ് തുടങ്ങി നാനാവൃക്ഷങ്ങളെയും നോക്കിക്കൊണ്ട് ജാഹ്നവീതീരത്ത് എത്തിയപ്പോൾ ആ ജാഹ്നവീ ജലത്തിൽ, നൂറുദളങ്ങളോടെ വിടർന്നു നിൽക്കുന്ന,

**23. പങ്കജം ചാതിഗന്ധാഢ്യമപശ്യദവനീപതിഃ**
**ദക്ഷിണേ ജലജസ്യാഥ പാർശ്വേ കമലലോചനാം.**

നറുമണമുതിർക്കുന്ന ഒരു താമരയും രാജാവിന്റെ ദൃഷ്ടിയിൽപ്പെട്ടു. ആ താമരയുടെ വലതുവശത്തായി ഒരു തരുണിയേയും അദ്ദേഹം കണ്ടു.

**24. കനകാഭാം സുകേശീം ച കംബുഗ്രീവാം കൃശോദരീം**
**ബിംബോഷ്ഠീം സുന്ദരീം കിഞ്ചിത് സമുദ്യത് സുപയോധരാം**

കനകനിറം, നീണ്ടിരുണ്ട മുടി, ശംഖിനൊത്ത കണ്ഠം, കൃശമധ്യം, തൊണ്ടിപ്പഴത്തിനൊത്ത ചെഞ്ചുണ്ടുകൾ, മൊട്ടിട്ടുവരുന്ന മാറിടം,

**25. സുനാസാം ചാരുസർവ്വാംഗീമപശ്യത് കന്യകാം നൃപഃ**
**രുദതീം താം സഖീം ത്യക്ത്വാ വിഹ്വലാം ദുഃഖപീഡിതാം**

വശ്യമായ നാസിക, ഇതെല്ലാം ചേർന്ന് സർവ്വാംഗസുന്ദരിയായ കന്യയെ അദ്ദേഹം കണ്ടു. തുണയ്ക്കാരുമില്ലാതെ ഭയപരിഭ്രാന്തയായി ദുഃഖിച്ചു കരയുകയാണ് അവൾ.

**26. സാശ്രുനേത്രാം ക്രന്ദമാനാം വിജനേ കുരരീമിവ**
**സംവീക്ഷ്യ രാജാ പപ്രച്ഛ കന്യകാം ശോകകാരണം**

കണ്ണീ രൊഴുക്കി കുരരിയെപ്പോലെ വിലപിക്കുന്ന അവളെക്കണ്ട്, ആരുമില്ലാത്തിടത്ത് ഇങ്ങനെ ഒറ്റയ്ക്കായി വിലപിക്കാനെന്താണു കാരണമെന്നു ചോദിച്ചു.

**27. സുനസേ ബ്രൂഹി കാഽസി ത്വം കസ്യ പുത്രീ ശുഭാനനേ**
**ഗന്ധർവീ ദേവകന്യാഽഥ കഥം രോദിഷി സുന്ദരി.**

സുന്ദരീ, പറയൂ നീ ആരാണ്? സുമുഖീ, നീ ആരുടെ പുത്രിയാണ്? നീ ഗന്ധർവ കന്യകയോ ദേവകന്യകയോ? എന്തിന് ഇങ്ങനെ വിലപിക്കുന്നു?

28. കഥമേകാകിനീ ബാലേ ത്യക്താ കേന പികസ്വരേ
പതിസ്തേ ക്വ ഗതഃ കാന്തേ പിതാ വാ ബ്രൂഹി സാമ്പ്രതം

കുയിൽവാണി, ആരാണ് നിന്നെ ഇങ്ങനെ ഒറ്റക്കു വിട്ടിട്ടു പോയത്? നിന്റെ ഭർത്താവ് അല്ലെങ്കിൽ അച്ഛൻ നിന്നെ വിട്ടിട്ട് എവിടെ പോയി? വേഗം പറയൂ.

29. കിം തേ ദുഃഖമരാളഭ്രു കഥയാദ്യ മമാന്തികേ
കരോമി ദുഃഖനാശം തേ സർവഥൈവ കൃശോദരി

സുന്ദരി, നിന്റെ ദുഃഖമെന്താണെന്ന് എന്നോടു പറയൂ. നിന്റെ ദുഃഖം ഞാൻ എങ്ങനെയും ഇല്ലാതാക്കാം.

30. ന രാജ്യേ മമ തന്വംഗി പീഡാം കോഽപി കരോത്യലം
ന ഭയം ചൗരജം കാന്തേ ന രാക്ഷസഭയം തഥാ

ശോഭനേ, എന്റെ രാജ്യത്ത് ആരും ഉപദ്രവിക്കുകയില്ല. കള്ളന്മാരെയും ഭയപ്പെടേണ്ട. അതുപോലെ രാക്ഷസന്മാരെയും ഭയപ്പെടേണ്ട.

31. മയി ശാസതി ഭൂപാലേ നോത്പാതാ ദാരുണാ ഭുവി
ഭയം ന വ്യാഘ്രസിംഹേഭ്യോ ന ഭയം കസ്യചിദ് ഭവേത്

ഞാൻ രാജാവായിരിക്കെ, ഘോരമായ ദുർനിമിത്തങ്ങളും ഉണ്ടാവില്ല. കടുവ, സിംഹം തുടങ്ങിയ ദുഷ്ടമൃഗങ്ങളെയും പേടിക്കേണ്ട. ആരിൽനിന്നും ഒരു ഭയവും ഉണ്ടാവില്ല.

32. വദ വാമോരു കസ്മാത്ത്വം വിലാപം ജാഹ്നവീതടേ
കരോഷി ത്രാണഹീനാഽത്ര കിം തേ ദുഃഖം വദസ്വ മേ

സുന്ദരീ, പറയൂ രക്ഷിക്കാൻ ആരുമില്ലാത്ത ഈ ജാഹ്നവീ തീരത്ത് ഇങ്ങനെ നിന്ന് എന്തിനു വിലപിക്കുന്നു? എന്താണു നിന്റെ ദുഃഖത്തിന് കാരണം? പറയൂ.

33. നന്വ്യഹം ദുഃഖമത്യുഗ്രം പ്രാണിനാം പൃഥിവീതലേ
ദൈവം ച മാനുഷം കാന്തേ വ്രതമേതന്മമാദ്ഭുതം

ഭൂമിയിലുള്ള ജീവികൾക്ക് ദേവന്മാരോ മനുഷ്യരോ വരുത്തിവയ്ക്കുന്ന അത്യുഗ്രമായ ദുഃഖങ്ങൾ ഇല്ലാതാക്കുക എന്ന അത്ഭുതകരമായ വ്രതം ഞാൻ സ്വീകരിച്ചിട്ടുണ്ട്.

34. വിശാലലോചനേ ബ്രൂഹി കരോമി തവ ചിന്തിതം
ഇത്യുക്തേ വചനേ രാജ്ഞാ ശ്രുത്വോവാച മൃദുസ്വനാ

ഹേ വിശാലാക്ഷീ പറയൂ. നിന്റെ ഹിതം എന്തായാലും ഞാനതു സാധിക്കാം. രാജാവ് ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ ആ മൃദുഭാഷിണി പറഞ്ഞു,

35. ശ്രൃണു രാജേന്ദ്ര വക്ഷ്യാമി മമ ശോകസ്യ കാരണം
വിപത്തിരഹിതഃ പ്രാണീ കഥം രുദതി ഭൂപതേ

രാജശ്രേഷ്ഠാ, എന്റെ ദുഃഖകാരണം എന്തെന്നു പറയട്ടെ. ലോകത്ത് ആപത്തില്ലാതെ ആരെങ്കിലും കരയുമോ?

36. പ്രബ്രവീമി മഹാബാഹോ യദർത്ഥം രുദതീത്വഹം
തവ രാജ്യാദന്യദേശേ രാജാ പരമധാർമികഃ

വീര, ഞാൻ എന്തിനു കരയുന്നെന്ന് പറയാം. അങ്ങയുടെ രാജ്യത്തിനു പുറമേയുള്ള ഒരു ദേശത്ത് പരമധാർമ്മികനായ ഒരു രാജാവുണ്ട്.

37. രൈഭ്യോ നാമ മഹാരാജഃ സന്താനരഹിതോ ഭൃശം
തസ്യ ഭാര്യാ സുവിഖ്യാതാ രുക്മരേഖേതിനാമതഃ

രൈഭ്യനെന്നാണ് ആ മഹാരാജാവിന്റെ പേര്. സന്താന രഹിതനാണ് അദ്ദേഹം. അദ്ദേഹത്തിന്റെ പത്നി രുക്മരേഖ എന്ന പേരിൽ പ്രസിദ്ധയാണ്.

38. സുരൂപാ ചതുരാ സാധ്വീ സർവലക്ഷണസംയുതാ
അപുത്രാ ദുഃഖിതാ കാന്തമിത്യുവാച പുനഃ പുനഃ

സുന്ദരിയും സമർത്ഥയും, പതിവ്രതയും, സർവ ലക്ഷണങ്ങളും തികഞ്ഞവളും, സന്താനരഹിതയുമായ അവൾ ദുഃഖത്തോടെ ഭർത്താവിനോട് ഇങ്ങനെ കൂടെക്കൂടെ പറഞ്ഞുകൊണ്ടിരുന്നു.

39. കിം ജീവിതേന മേ നാഥ ധിക്വൃഥാ ജീവിതം മമ
വന്ധ്യായാഃ സുഖഹീനായാ ഹ്യപുത്രായാ ധരാതലേ

നാഥ, ഞാൻ എന്തിന് ജീവിക്കുന്നു? കഷ്ടം! വന്ധ്യയും ദുഃഖിതയും സന്താനരഹിതയുമായ എന്റെ ഈ ലോകജീവിതം വ്യർത്ഥമാണ്.

40. ഇത്യേവം ഭാര്യയാ ഭൂപ പ്രേരിതാ മഖമുത്തമം
ചകാര ബ്രാഹ്മണാം സ്തജ്ഞാനാഹൂയ വിധിവത്തദാ

രാജൻ, ഭാര്യ ഇങ്ങനെ പല തവണ പറഞ്ഞപ്പോൾ രാജാവ് അറിവുള്ള ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി വിധിയാംവണ്ണം ഉത്തമമായ ഒരു യാഗം നടത്തി.

41. പുത്രകാമോ ധനം ഭൂരി ദദാവഥ യഥോദിതം
ഹൂയമാനേ ഘൃതേ/ത്യർത്ഥം പാവകാദതിസുപ്രഭാത്

അവർ പറഞ്ഞതനുസരിച്ച് പുത്രേച്ഛുവായ രാജാവായ ധാരാളം ധനം ദാനം ചെയ്തു. അഗ്നിയിൽ ഘൃതം ഒരു ലോപവുമില്ലാതെ ഹോമിക്കെ ആ അഗ്നിജ്വാലയിൽ നിന്ന്,

42. ആവിർബഭൂവ ചാർവംഗീ കന്യകാ ശുഭലക്ഷണാ
ബിംബോഷ്ഠീ സുദതീ സുഭ്രൂഃ പൂർണ്ണചന്ദ്രനിഭാനനാ

ശുഭലക്ഷണങ്ങളോടുകൂടിയ സുന്ദരിയായ ഒരു കന്യക ആവിർഭവിച്ചു. ചെഞ്ചുണ്ട്, നല്ല പല്ലുകൾ, അഴകുള്ള പുരികം, തിങ്കൾനേർമുഖം,

43. കനകാഭാ സുകേശാന്താ രക്തപാണിതലാ മൃദുഃ
സുരക്തനയനാ തന്വീ രക്തപാദതലാ ഭൃശം

തങ്കനിറം, വാർകുഴൽ, ഇളം ചെമപ്പാർന്ന് മൃദുവായ കൈത്തലം, ചെമന്ന കണ്ണുകൾ, വടിവാർന്ന ഉടൽ, ചെമന്ന പാദതലം. ഇങ്ങനെ അഴകാർന്ന ഒരു കന്യക.

44. ഹുതാശനാത് സമുദ്ഭൂതാ ഹോത്രാ സാ സ്വീകൃതാ തദാ
ഹോതാ പ്രോവാച രാജാനം ഗൃഹീത്വാ താം സുമധ്യമാം

അഗ്നിയിൽ നിന്ന് ആവിർഭവിച്ച അവളെ ഹോതാവുടൻ സ്വീകരിച്ചു. ആ സുന്ദരിയായ കന്യകയെ സ്വീകരിച്ചുകൊണ്ട് അദ്ദേഹം രാജാവിനോടു പറഞ്ഞു.

45. രാജൻ പുത്രീം ഗൃഹാണേമാം സർവലക്ഷണസംയുതാം
ഏകാവലീവ സംഭൂതാം ഹൂയമാനാദ്ധുതാശനാത്

ഹോമം നടക്കവേ ഹോമാഗ്നിയിൽ നിന്ന് ഏകാവലിപോലെ (ഒറ്റയിഴമാല)ഉണ്ടായ സർവ്വ ലക്ഷണങ്ങളും തികഞ്ഞ ഇവളെ സ്വീകരിച്ചാലും.

46. നാമ്നാ ചൈകാവലീ ലോകേ ഖ്യാതാ പുത്രീ ഭവിഷ്യതി
സുഖിതോ ഭവഭൂപാല പുത്ര്യാ പുത്രസമാനയാ

ഈ പുത്രി ലോകത്ത് ഏകാവലി എന്ന പേരിൽ പ്രസിദ്ധയായിത്തീരും. പുത്രനു തുല്യമായ ഈ പുത്രിയെ സ്വീകരിച്ച് അങ്ങ് സുഖമായിരുന്നാലും.

47. സന്തോഷം കുരു രാജേന്ദ്ര ദത്താ ദേവേന വിഷ്ണുനാ
ഹോതുർവാക്യം നൃപഃ ശ്രുത്വാ ദൃഷ്ട്വാ താം കന്യകാം ശുഭാം

ഭഗവാൻ വിഷ്ണു തന്നതാണെന്നു കരുതി സന്തോഷിച്ചു കൊള്ളുക. ഹോതാവിന്റെ വാക്കുകൾ കേൾക്കുകയും ശുഭാംഗിയായ ആ കന്യകയെ ദർശിക്കുകയും ചെയ്ത രാജാവ്

48. ജഗ്രാഹ പരമപ്രീതോ ഹോത്രാ ദത്താം സുസമ്മതാം
ഗൃഹീത്വാ നൃപതിസ്താം തു ദദൗ പത്ന്യൈ വരാനനാം

ഹോതാവു നൽകിയ സുന്ദരിയായ കന്യകയെ പരമപ്രീതിയോടെ സ്വീകരിച്ചു. പിന്നെ ആ അഴകാർന്നവളെ പത്നിക്കു നൽകിക്കൊണ്ട്,

49. ആഭാഷ്യ രുക്മരേഖായെ ഗൃഹാണ സുഭഗേ സുതാം
സാ താം കമലപത്രാക്ഷീം പ്രാപ്യ കന്യാം മനോരമാം

പറഞ്ഞു: സുഭഗേ, ഈ പുത്രിയെ സ്വീകരിച്ചുകൊള്ളൂ. രുക്മരേഖ ആ സുന്ദരിയായ കന്യകയെ സ്വീകരിച്ച്,

50. ജഹർഷ മുദിതാ രാജ്ഞീ പുത്രം പ്രാപ്യ യഥാസുഖം
ചകാര മംഗളം കർമ്മ ജാതകർമ്മാദികം ശുഭം

പുത്രനെ ലഭിച്ചാലെന്നവണ്ണം സന്തോഷിച്ചു. ജാതകർമ്മം തുടങ്ങിയ ശുഭകർമ്മങ്ങൾ ആ കന്യകയ്ക്കുവേണ്ടി ചെയ്തു.

51. പുത്ര ജന്മ സമുത്ഥം യത്തത്സർവം വിധിവത്തതഃ
സമാപ്യ ച മഖം രാജാ ദ്വിജേഭ്യോ ദക്ഷിണാം ശുഭാം

പുത്രജന്മത്തിലെന്നപോലെ എല്ലാ കർമ്മങ്ങളും വിധിപ്രകാരം ചെയ്തു. പിന്നെ യജ്ഞം പൂർത്തിയാക്കിയിട്ട് രാജാവ് ബ്രാഹ്മണർ ക്കെല്ലാം ദക്ഷിണ,

52. ദത്വാ വിസൃജ്യ വിപ്രേന്ദ്രാൻ മുദം പ്രാപ മഹീപതിഃ
ദിനേ ദിനേഽസിതാപാംഗീ പുത്രവൃദ്ധ്യാ ഭൃശം ബഭൗ

നൽകിയിട്ട് അവരെ യാത്രയാക്കി. ആ മംഗള കർമ്മം നടത്തി സന്താനലാഭമുണ്ടായതിൽ അദ്ദേഹം സന്തുഷ്ടനായി. ആ നീലമിഴിയാൾ, നാൾക്കുനാൾ പുത്രതുല്യം വളർന്നു വന്നു.

53. മുദം ച പരമാം പ്രാപ നൃപഭാര്യാ സുതാന്വിതാ
ഉത്സവസ്തദ്ദിനേ തസ്യ പ്രവൃത്തഃ സുതജന്മജഃ

രാജ്ഞി ആ പുത്രീലാഭത്താൽ അത്യധികം സന്തോഷിച്ചു. പുത്രജന്മോത്സവം എങ്ങനെ കൊണ്ടാടുമോ അതുപോലെ അവളുടെയും ജന്മോത്സവം കൊണ്ടാടി.

54. പുത്രീ പുത്ര സമാഽത്യർത്ഥം ബഭൂവ വല്ലഭാ കില
രാജ്ഞോ മന്ത്രിസുതാ ചാഹം സുബുദ്ധേ മന്മഥാകൃതേ

ആ പുത്രി ഒരു പുത്രനെപ്പോലെ സാമർത്ഥ്യം ഉള്ളവളായി വളർന്നു വന്നു. ബുദ്ധിയും മന്മഥാകൃതിയുമുള്ള രാജാവേ, ആ രാജാവിന്റെ മന്ത്രിയുടെ മകളാണു ഞാൻ.

55. യശോവതീ ച മേ നാമ സമാനം വയ ആവയോഃ
വയസ്യാഽഹം കൃതാ രാജ്ഞാ ക്രീഡനായ തയാ സഹ

യശോവതീ എന്നാണ് എന്റെ പേര്. ഞങ്ങൾ ഇരുവരും സമപ്രായക്കാരാണ്. രാജാവ് എന്നെ അവളുടെ കളിക്കൂട്ടുകാരിയാക്കിയിരിക്കുകയാണ്.

56. സദാ സഹചരീ ജാതാ പ്രേമയുക്താ ദിവാനിശം
ഏകാവലീ ഗന്ധവന്തി യത്ര പത്മാനി പശ്യതി

പ്രേമപൂർവം ഞാൻ അവളുടെ കൂടെ രാപകൽ നടക്കുന്നു. മണമുള്ള താമരപ്പൂക്കൾ എവിടെ കണ്ടാലും ഏകാവലിക്ക്,

57. തത്ര സാ രമതേ ബാലാ നാന്യത്ര സുഖമാപ്നുയാത്
സുദൂരേ ജാഹ്നവീതീരേ ഭവന്തി കമലാന്യപി

അവിടെയെത്തിയാലേ മന സ്സിനു സന്തോഷമുള്ളൂ. വളരെ ദൂരെ ജാഹ്നവീതീരത്ത് താമരകളുണ്ടെന്നു കേട്ടാൽ

58. രമമാണാ തത്ര യാതാ മത്സമേതാ സഖീയുതാ
മയാ നിവേദിതം രാജൻ പുത്രീ തേ കമലാകരാൻ

എന്നോടും തോഴിമാരോടും കൂടി ക്രീഡിക്കാനായി അവിടെ എത്തും. ഞാൻ ഈ വിവരം രാജാവിനെ അറിയിച്ചു: രാജൻ, താമരകൾ ഉണ്ടെന്നറിഞ്ഞാൽ അങ്ങയുടെ മകൾ,

59. പ്രേക്ഷമാണാഽതിദൂരേ സാ പ്രയാതി നിർജനേ വനേ
നിഷേധിതാഽഥ പിത്രാഽസൗ ഗൃഹേ കൃത്വാ ജലാശയം

കാണാൻ കൊതിച്ച് അതിദൂരെയുള്ള നിർജനമായ വനത്തിലായാലും പോകും. ഞാൻ ഇങ്ങനെ പറഞ്ഞതിനാൽ രാജാവ് അവളെ വിലക്കി. വീട്ടിൽത്തന്നെ അദ്ദേഹം ഒരു ജലാശയം നിർമ്മിച്ചു.

60. കമലാൻ വാപയിത്വാഽഥ പുഷ്പിതാൻ ഭ്രമരാവൃതാൻ
തഥാപി നിര്യയൗ ബാലാ കമലാസക്തചേതനാ

കമലങ്ങൾ നട്ടുവളർത്തി, അവ വിടർന്നു വണ്ടുകൾ നിറഞ്ഞു. എന്നിട്ടും താമരപ്പൂക്കളിൽ ആസക്തി പൂണ്ട അവൾ താമരപ്പൂക്കൾ തേടി എവിടെയും പോകും.

61. തദാ രാജ്ഞാ രക്ഷപാലാഃ പ്രേരിതാഃ ശസ്ത്രപാണയഃ
ഏവം രക്ഷായുതാ തന്വീ മത്സമേതാ സഖീയുതാ
ക്രീഡാർത്ഥം ജാഹ്നവീതോയേ നിത്യമായാതി യാതി ച

അതുകൊണ്ട് രാജാവ് സായുധരായ കാവൽക്കാരെ ഏർപ്പെടുത്തി, ഇങ്ങനെ സംരക്ഷിതയായി എന്നോടും മറ്റു സഖിമാരോടും കൂടി ഗംഗാതോയത്തിൽ ക്രീഡിക്കാനായി നിത്യവും വരുകയും പോകുകയും ചെയ്യുന്നു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഏകവിംശോഽദ്ധ്യായഃ

## അഥ ദ്വാവിംശോ/ദ്ധ്യായഃ

### യശോവത്യുവാച

1. പ്രാതരുത്ഥായ തന്വംഗീ ചലിതാ ച സഖീയുതാ
ചാമരൈർ വീജ്യമാനാ സാ രക്ഷിതാ ബഹുരക്ഷിഭിഃ

ആ രാജകുമാരി ഒരു ദിവസം കാലത്ത് എഴുനേറ്റ് ചാമരങ്ങളാൽ വീശപ്പെട്ട്, രക്ഷാഭടന്മാരാൽ രക്ഷിതയായി സഖിമാരോടുകൂടി പുറപ്പെട്ടു.

2. സായുധൈശ്ചാതിസന്നദ്ധൈഃ സഹിതാ വരവർണ്ണിനീ
ക്രീഡാർത്ഥമത്ര രാജേന്ദ്ര സമ്പ്രാപ്താ നളിനീം ശുഭാം

എന്തിനും പോരുന്ന രക്ഷാഭടന്മാർ ആയുധധാരികളായി കൂടെയുണ്ട്. അങ്ങനെ ആ സുന്ദരി വിഹരിക്കുന്നതിനുവേണ്ടി ഈ പൊയ്കയുടെ തീരത്ത് എത്തി.

3. അഹമപ്യനയാ സാർധം ഗംഗാതീരേ സമാഗതാ
അപ്സരോഭിഃ സമേതാ ച കമലൈഃ ക്രീഡമാനയാ

ഞാനും അവളോടൊപ്പം ഈ ഗംഗാതീരത്തു വന്നു. അപ്സരസ്സുകളോടുകൂടി കമലങ്ങൾ പറിച്ച് കളിച്ചുകൊണ്ടിരുന്നു.

4. ഏകാവലീ തഥാ ചാഹം ജാതേ ക്രീഡാപരേ യദാ
സഹസൈവ തദായാതോ ദാനവോ ബലസംയുതഃ

ഏകാവലിയും ഞാനും കളിയിൽ മുഴുകിയിരിക്കെ, സൈന്യങ്ങളോടുകൂടി ഒരു ദാനവൻ പെട്ടെന്ന് അവിടെ വന്നുചേർന്നു.

5. കാലകേതുരിതി ഖ്യാതോ രാക്ഷസൈർ ബഹുഭിർയുതഃ
പരിഘാസിഗദാചാപബാണതോമരപാണിഭിഃ

കാലകേതു എന്ന് പ്രസിദ്ധനായ അവന്റെ കൂടെ അനേകം രാക്ഷസന്മാരും ഉണ്ട്. അവരുടെ കൈയ്യിൽ ഇരുമ്പുലക്ക, വാൾ, ഗദ, അമ്പുംവില്ലും, വേൽ തുടങ്ങിയ ആയുധങ്ങളും ഉണ്ട്.

6. ദൃഷ്ട്വാ ചൈകാവലീ തേന രൂപയൗവനശാലിനീ
ദ്വിതീയാ കാമപത്നീവ ക്രീഡമാനാ സുപങ്കജൈഃ

രണ്ടാമതൊരു രതീദേവിയോ എന്നു തോന്നുമാറ് രൂപയൗവനസമ്പന്നയായ ഏകാവലി കമലങ്ങൾ കൊണ്ട് ക്രീഡിച്ചുകൊണ്ടിരിക്കുന്നത് അവന്റെ ദൃഷ്ടിയിൽപ്പെട്ടു.

7. മയോക്തൈകാവലീ രാജൻ കോ/യം ദൈത്യഃ സമാഗതഃ
ഗച്ഛാവോ രക്ഷപാലാനാം മധ്യേ പങ്കജലോചനേ

ഞാൻ ഏകാവലിയോട് അപ്പോൾ ചോദിച്ചു: ഈ വന്നിരിക്കുന്ന ദൈത്യൻ ആരാണ്? പത്മനേത്രേ, നമുക്ക് രക്ഷാഭടന്മാരുടെ ഇടയിലേക്കുപോകാം.

8. വിമൃശ്യൈവം സഖീ ചാ/ഹം ത്വരയൈവ ഗതേ ഭയാത്
മധ്യേവൈ സൈനികാനാം തു സായുധാനാം നൃപാത്മജ

ഞങ്ങൾ ഇരുവരും ഇങ്ങനെ ആലോചിച്ചുകൊണ്ട് ഭയത്തോടെ സായുധരായ സൈന്യങ്ങളുടെ മധ്യത്തിലേക്ക് ഓടി.

9. കാലകേതുസ്തു താം ദൃഷ്ട്വാ മോഹിനീം മദനാതുരഃ
ഗദാം ഗുർവീം ഗൃഹീത്വാ തു ധാവമാനഃ സമാഗതഃ

മദനാർത്തനായ കാലകേതു മോഹിനിയായ അവളെ കണ്ടിട്ട് ഒരു വലിയ ഗദയുമെടുത്തുകൊണ്ട് ഓടിയടുത്തു.

**10. രക്ഷകാൻ ദൂരതഃ കൃത്വാ ജഗ്രാഹാംബുജലോചനാം**
**ത്രസ്താം വേപഥുസംയുക്താം ക്രന്ദമാനാം കൃശോദരീം**

കാവൽ ഭടന്മാരെ തള്ളിനീക്കിയിട്ട് ഭയവിഹ്വലയായി വിറച്ചുകൊണ്ടു വിലപിക്കുന്ന പത്മലോചനയായ ആ കൃശോദരിയെ അവൻ പിടികൂടി.

**11. ത്യജൈനാം മാം ഗൃഹാണേതി മയാ ചോക്തോഽപി ദാനവഃ**
**ന മാം ജഗ്രാഹ കാമാർത്തസ്താം ഗൃഹീത്വാ വിനിസൃതഃ**

അവളെ വിട്ടിട്ട് എന്നെ സ്വീകരിച്ചോളൂ എന്നു ഞാൻ പറഞ്ഞിട്ടും കാമാർത്തനായ അവൻ അവളെയും കൂട്ടിക്കൊണ്ട് കടന്നു. എന്നെ സ്വീകരിച്ചില്ല.

**12. തിഷ്ഠ തിഷ്ഠേതി ഭാഷന്തോ രക്ഷകാസ്തം മഹാബലം**
**പ്രതിഷിദ്ധ്യ തു സംഗ്രാമം ചക്രുർവിസ്മയകാരകം**

നില്ല് നില്ല് എന്നു പറഞ്ഞു കൊണ്ട് രക്ഷാഭടന്മാർ മഹാശക്തനായ അവനെ തടഞ്ഞു. അവനോട് അവർ ഭയങ്കരമായി പോരാടി.

**13. തസ്യാപി രാക്ഷസാഃ ക്രൂരാഃ സർവ്വതഃ ശസ്ത്രപാണയഃ**
**യുയുധു രാക്ഷസൈഃ സാർദ്ധം സ്വാമികാര്യേ കൃതോദ്യമാഃ**

അവന്റെ ക്രൂരന്മാരായ കൂട്ടാളികൾ ആയുധധാരികളായി രക്ഷാഭടന്മാരോട് സ്വാമികാര്യത്തിനായി പോരാടി.

**14. സംഗ്രാമസ്തു തദാ ജാതഃ കാലകേതോസ്തഥാ രണേ**
**നിഹത്യ രക്ഷകാൻ സർവ്വാൻ ഗൃഹീത്വൈനാം മഹാബലഃ**

കാലകേതുവും അവരോട് ശരിക്കു പോരാടി. രക്ഷാഭടന്മാരെയെല്ലാം കൊന്നിട്ട് ബലവാനായ ആ ദാനവൻ, അവളെയും കൊണ്ട്

**15. യുക്തോ രാക്ഷസസൈന്യേന നിർജഗാമ പുരം പ്രതി**
**വീക്ഷ്യ താം രുദതീം ബാലാം ഗൃഹീതാം ദാനവേന തു.**

രാക്ഷസസൈന്യങ്ങളോടുകൂടി അവന്റെ നഗരത്തിലേക്കുപോയി. ദാനവന്റെ പിടിയിൽ പെട്ട് കരയുന്ന ആ കന്യകയെ കണ്ട്,

**16. പൃഷ്ഠതോഽഹം ഗതാ തത്ര യത്ര നീതാ സഖീ മമ**
**വിക്രോശന്തീ യഥാ സാ മാം പശ്യേദിതി പദാനുഗാ**

എന്റെ സഖിയെ കൊണ്ടുപോയി ടത്തെല്ലാം കൂടെ ഞാനുമുണ്ട് എന്ന് അവൾ കണ്ടു കൊള്ളട്ടെ എന്നു വിചാരിച്ച് ഞാനും പിന്നാലെ കരഞ്ഞു കൊണ്ടോടിച്ചെന്നു.

**17. സാഽപി മാമാഗതാം വീക്ഷ്യ കിഞ്ചിത് സ്വസ്ഥാഽഭവത്തദാ**
**ഗതാഽഹം തത്സമീപേ തു താമാഭാഷ്യ പുനഃ പുനഃ**

ഞാൻ കൂടെത്തന്നെയുണ്ടെന്നു കണ്ട് അവൾ അല്പം സ്വസ്ഥയായി. ഞാൻ വീണ്ടും വീണ്ടും വിളിച്ചു കരഞ്ഞുകൊണ്ട് ഓടി അവളുടെ അടുത്തെത്തി.

**18. സാ മാം പ്രാപ്യാതിദുഃഖാർത്താ സ്തംഭസ്വേദസമാകുലാ**
**കണ്ഠേ ഗൃഹീത്വാ മാം ഭൂപ രുരോദ ഭൃശദുഃഖിതാ**

അവൾ എന്റെ അടുത്തുവന്ന് അത്യന്തം ദുഃഖിതയായി വിയർത്തൊലിച്ച് എന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ട് വിവശയായി വിലപിച്ചു.

19. സ മാമാഹ കാലകേതുഃ പ്രീതിപൂർവ്വമിദം വചഃ
സമാശ്വാസയ ഭീതാം ത്വം സഖീം ചഞ്ചലലോചനാം.

ആ കാലകേതു അപ്പോൾ എന്നോടു സസന്തോഷം പറഞ്ഞുഃ പേടിച്ചരണ്ട സുന്ദരിയായ നിന്റെ തോഴിയെ നീ ആശ്വസിപ്പിക്കൂ.

20. പ്രാപ്തം മമാദ്യ നഗരം ദേവലോകസമം പ്രിയേ
ദാസോ/സ്മി തവ രത്യാ ഹി കസ്മാത്ക്രന്ദസി കാതരാ

പ്രിയേ, എന്റെ ദേവലോകതുല്ല്യമായ പുരത്തിൽ നാം എത്തിക്കഴിഞ്ഞു. നിന്നിലുള്ള രതി മൂലം ഞാൻ നിന്റെ ദാസനാണ്. എന്തിനു ഭയപ്പെട്ടു കരയുന്നു?

21. കഥയൈനാം സഖീം തേ/ദ്യ സ്വസ്ഥാ ഭവ സുലോചനേ
ഇത്യുക്ത്വാ മാം സഖീപാർശ്വേ സമാരോപ്യ രഥോത്തമേ

നീ നിന്റെ തോഴിയോടു പറയൂ: "സുലോചനേ, നീയിപ്പോൾ സ്വസ്ഥയായിരിക്കൂ" എന്ന്, ഇങ്ങനെ പറഞ്ഞിട്ട് രഥത്തിൽ ആ തോഴിയുടെ അടുത്ത് എന്നെയും ഇരുത്തി.

22. ജഗാമ തരസാ ദുഷ്ടഃ പുരേ സ്വസ്യ മനോഹരേ
സൈന്യേന മഹതാ യുക്തഃ പ്രഫുല്ലവദനാംബുജഃ

അതിവേഗം ആ ദുഷ്ടൻ വൻപടയോടും തെളിഞ്ഞ മുഖത്തോടും അവന്റെ അതിസുന്ദരമായ പുരത്തിൽ എത്തിച്ചേർന്നു.

23. ഏകാവലീം തഥാ മാം ച സംസ്ഥാപ്യ ധവളേ ഗൃഹേ
രാക്ഷസാൻ ഗൃഹരക്ഷാർത്ഥം കല്പയാമാസ കോടിശഃ

ഏകാവലിയെയും എന്നെയും ഒരു വെൺമാടത്തിൽ പാർപ്പിച്ചിട്ട് കോടിക്കണക്കിന് രാക്ഷസന്മാരെ വീട്ടുകാവലിനും ഏർപ്പെടുത്തി.

24. ദ്വിതീയേ ദിവസേ സോ/ഥ മാമുവാച രഹോ നൃപ
പ്രബോധയ സഖീം ബാലാം ശോചന്തീം വിരഹാതുരാം

പിറ്റേന്ന് അവൻ എന്നെ വിളിച്ച് രഹസ്യമായി പറഞ്ഞു: വിരഹാതുരയായി വിലപിക്കുന്ന നിന്റെ തോഴിയോടു പറയണം:

25. പത്നീ മേ ഭവ സുശ്രോണി സുഖം ഭുംക്ഷ്വ യഥേപ്സിതം
രാജ്യം ത്വദീയം ചന്ദ്രാസ്യേ സേവകോ/ഹം സദാ തവ

'സുന്ദരീ, എന്റെ പത്നിയായിരിക്കൂ. യഥേച്ഛം സുഖഭോഗങ്ങൾ അനുഭവിച്ചാലും. രാജ്യം മുഴുവൻ നിന്റേതാണ്. ഞാൻ നിന്റെ സേവകനും.'

26. പുനരുക്തം മയാ വാക്യം ശ്രുത്വാ തദ്ഭാഷിതം ഖരം
നാഹം ക്ഷമാ/പ്രിയം വക്തും ത്വമേനാം കഥയ പ്രഭോ

അവൻ പരുഷഭാഷണം ആവർത്തിക്കുന്നതു കേട്ട് ഞാൻ പറഞ്ഞു: എനിക്ക് അവളോട് അപ്രിയം പറയാൻ പ്രയാസമാണ്. പ്രഭോ, അങ്ങു തന്നെ നേരിട്ട് അവളോടു പറയൂ.

27. ഇത്യുക്തേ വചനേ ദുഷ്ടോ മദനക്ഷതമാനസഃ
ഉവാച വിനയാദേനാം സഖീം ക്ഷാമോദരീം പ്രിയാം

ഇങ്ങനെ ഞാൻ പറഞ്ഞപ്പോൾ മദനാർത്തനായ ആ ദുഷ്ടൻ വിനയത്തോടെ, എന്റെ കൃശോദരിയായ പ്രിയസഖിയോടു പറഞ്ഞു:

**28. കൃശോദരി ത്വയാ മന്ത്രോ നിക്ഷിപ്തോ*f*സ്തി മമോപരി**
**തേന മേ ഹൃദയം കാന്തേ ഹൃതം തേ വശതാം ഗതം**

ഹേ കൃശോദരി, നീ ഏതോ മന്ത്രം എന്റെ മേൽ പ്രയോഗിച്ചിട്ടുണ്ട്. അതുകൊണ്ട് എന്റെ ഹൃദയം നീ കൈവശപ്പെടുത്തിയിരിക്കുകയാണ്.

**29. തേനാഹം തവദാസോ*f*ദ്യ കൃതോ*f*സ്മീതി വിനിശ്ചയഃ**
**ഭജ മാം കാമബാണേന പീഡിതം വിവശം ഭൃശം**

അതുകൊണ്ട് നീ ഇപ്പോൾ എന്നെ നിന്റെ ദാസനാക്കിയിരിക്കുകയാണെന്നു നിശ്ചയമാണ്. കാമബാണപീഡിതനും വിവശനുമായ എന്നെ സേവിച്ചാലും.

**30. യൗവ്വനം യാതി രംഭോരു ചഞ്ചലം ദുർലഭം തഥാ**
**സഫലം കുരു കല്ല്യാണി പതിം മാം പരിരഭ്യ ച**

ഹേ സുന്ദരി, യൗവ്വനം വേഗം കടന്നു പോകും. അതുപോലെ തന്നെ അത് ചഞ്ചലവുമാണ്; ദുർലഭവുമാണ്. ഭദ്രേ എന്നെ പതിയായി പരിരംഭണം ചെയ്ത് അതു സഫലമാക്കിയാലും.

## ഏകാവല്യുവാച

**31. പിത്രാ*f*ഹം കല്പിതാ പൂർവ്വം ദാതും രാജസുതായ വൈ**
**ഹൈഹയസ്തു മഹാഭാഗഃ സ മയാ മനസാ വൃതഃ**

അച്ഛൻ എന്നെ ഒരു രാജകുമാരന് നൽകാൻ നിശ്ചയിച്ചിരിക്കുകയാണ്. ആ ഹൈഹയ മഹാരാജാവിനെ ഞാനും മനസാ വരിച്ചിട്ടുണ്ട്.

**32. കഥമന്യം ഭജേ കാന്തം ത്യക്ത്വാ ധർമ്മം സനാതനം**
**കന്യാധർമ്മം വിഹായാദ്യ വേത്സി ശാസ്ത്രവിനിശ്ചയം**

സനാതനമായ ആ കന്യകാധർമ്മത്തെ വെടിഞ്ഞ് ഞാൻ എങ്ങനെ മറ്റൊരുവനെ ഭർത്താവായി വരിക്കും? അങ്ങേയ്ക്ക് അറിയാമല്ലോ ശാസ്ത്രങ്ങൾ പറഞ്ഞിരിക്കുന്നത് എന്തെന്ന്.

**33. യസ്മൈ ദദ്യാത്പിതാ കാമം കന്യാ തം പതിമാപ്നുയാത്**
**പരതന്ത്രാ സദാ കന്യാ ന സ്വാതന്ത്ര്യം കദാചന**

പിതാവ് ആർക്കാണോ നൽകുന്നത് അവനെ കന്യക പതിയായി കൈക്കൊള്ളണം. കന്യക എന്നും പരതന്ത്രയാണ് . അവൾക്ക് ഒരിക്കലും സ്വാതന്ത്ര്യമില്ല.

**34. ഇത്യുക്തോ*f*പി തയാ പാപീ വിരരാമ ന മോഹിതഃ**
**ന മുമോച വിശാലാക്ഷീം മാം ച പാർശ്വസ്ഥിതാം തഥാ**

എന്നു പറഞ്ഞിട്ടും ആ മഹാപാപി മോഹം നിമിത്തം പിന്തിരിഞ്ഞില്ല. അടുത്തിരിക്കുന്ന എന്നെയും ആ വിശാലാക്ഷിയെയും മോചിപ്പിച്ചില്ല.

**35 പാതാള വിവരേ തസ്യ പുരം പരമസങ്കടേ**
**രാക്ഷസൈർ രക്ഷിതം ദുർഗം മണ്ഡിതം പരിഖാവൃതം**

പാതാളത്തിനുള്ളിൽ പരമസങ്കടമായ ഒരു പുരമുണ്ട്, അവന്. അതിനുചുറ്റും രാക്ഷസന്മാർ കാവലുണ്ട്. ചുറ്റും കോട്ടയും കിടങ്ങുമുണ്ട്.

**36. തത്ര തിഷ്ഠതി ദുഃഖാർത്താ സഖീ മേ പ്രാണവല്ലഭാ**
**തേനാഹം വിരഹേണാത്ര രാരടീമി സുദുഃഖിതാ**

എന്റെ പ്രാണപ്രിയയായ സഖി അവിടെയാണ് ഇപ്പോൾ ദുഃഖാർത്തയായി കഴിയുന്നത്. അവളെ വേർപെട്ടതുമൂലമാണ് ഞാൻ ദുഃഖിക്കുന്നത്.

**ഏകവീര ഉവാച**

**37. കഥം ത്വമത്ര സമ്പ്രാപ്താ പുരാത്തസ്യ മഹാത്മനഃ**
**വിസ്മയോ മേ മഹാനത്ര തത്ത്വം ബ്രൂഹി വരാനനേ**

ആ ദുഷ്ടന്റെ പുരത്തിൽ നിന്ന് നീ എങ്ങനെ ഇവിടെ എത്തി? സുന്ദരി, എനിക്ക് അത്ഭുതം തോന്നുന്നു. സത്യം എന്താണെന്നു പറയൂ.

**38. ത്വയാ ച കഥിതം വാക്യം സന്ദിഗ്ദ്ധം ഭാതി ഭാമിനി**
**ഹൈഹയാർത്ഥേ കല്പിതാ സാ പിത്രേതി മമ സാമ്പ്രതം.**

ഹോ സുന്ദരി, നീ പറഞ്ഞ കാര്യത്തിൽ എനിക്കു സംശയമുണ്ട്. അവളെ ഹൈഹയരാജാവിന് നൽകാൻ പിതാവു തീരുമാനിച്ചിരിക്കുകയാണെന്ന് നീ എന്നോടു പറഞ്ഞല്ലോ.

**39. ഹൈഹയോ നാമ രാജാ$f$ഹം നാന്യോ$f$സ്തി പൃഥിവീപതിഃ**
**മദർത്ഥേ കഥിതാ സാ കിം സഖീ തവ സുലോചനാ**

ആ ഹൈഹയൻ ഞാനാണ്; മറ്റൊരു രാജാവില്ല ഈ ഭൂമിയിൽ. നിന്റെ സുന്ദരിയായ തോഴിയെ എനിക്കുവേണ്ടി ഉഴിഞ്ഞു നിർത്തിയിരിക്കുകയാണെന്നോ?

**40. ഏതന്മേ സംശയം സുഭ്രു ഛേത്തുമർഹസി ഭാമിനി**
**അഹം താമാനയിഷ്യാമി തം ഹത്വാ രാക്ഷസാധമം**

ഹേ സുന്ദരി, ഇതാണ് എനിക്കു സംശയം. നീ അതു തീർക്കണം. ഞാൻ ആ രാക്ഷസാധമനെ കൊന്ന് അവളെ വീണ്ടെടുത്തുകൊള്ളാം.

**41. സ്ഥാനം ദർശയ മേ തസ്യ യദി ജാനാസി സുവ്രതേ**
**രാജ്ഞേ നിവേദിതം കിം വാ തത് പിത്രേ ചാതിദുഃഖിതാ**

സുവ്രതേ, അവന്റെ സ്ഥാനം എവിടെയാണെന്ന് നിനക്ക് അറിയാമെങ്കിൽ കാണിച്ചുതരിക. അവളുടെ പിതാവായ രാജാവിനെ അറിയിച്ചില്ലേ, അവൾ ദുഃഖത്തിൽപെട്ടിരിക്കുകയാണെന്ന്.?

**42. യസ്യൈഷാ വല്ലഭാ പുത്രീ ന കിം ജാനാതി താം ഹൃതാം**
**നോദ്യമഃ കിം കൃതസ്തേന തതോ മോചനഹേതവേ**

തന്റെ പ്രിയപ്പെട്ട മകളെ അപഹരിച്ചു കൊണ്ടു പോയി എന്ന് അദ്ദേഹം അറിഞ്ഞില്ലേ? അവളെ മോചിപ്പിക്കാൻ ഒരു ശ്രമവും അദ്ദേഹം ചെയ്തില്ലേ?

**43. ബന്ദീകൃതാം സുതാം ജ്ഞാത്വാ കഥം തിഷ്ഠതി സുസ്ഥിരഃ**
**അസമർത്ഥോ നൃപഃ കിം വാ കാരണം ബ്രൂഹി സത്വരം**

പുത്രിയെ തടവിലാക്കിയെന്ന് അറിഞ്ഞ രാജാവിന് എങ്ങനെ വെറുതേയിരിക്കാൻകഴിയും? രാജാവിന് അവളെ മോചിപ്പിക്കാനുള്ള കഴിവില്ലേ? കാരണമെന്തെന്ന് വേഗം പറയൂ.

**44. ത്വയാ മേ$f$പഹൃതം ചേതോ ഗുണാനുക്ത്വാഹ്യമാനുഷാൻ**
**സഖ്യാഃ പങ്കജപത്രാക്ഷി കൃതഃ കാമവശോ ഭൃശം**

നീ നിന്റെ തോഴിയുടെ അമാനുഷഗുണങ്ങളെപ്പറ്റി പറഞ്ഞ് എന്റെ മനസ്സ് കവർന്നിരിക്കുന്നു. അതുകൊണ്ടു തന്നെ എന്നെ കാമാധീനനുമാക്കിയിരിക്കുന്നു

**45. കദാ പശ്യാമി താം കാന്താം മോചയിത്വാ$f$തിസങ്കടാത്**
**ഇതി മേ ഹൃദയം ചാദ്യ കരോത്യതിമനോരഥം**

അതിസങ്കടത്തിൽ നിന്ന് മോചിപ്പിച്ച് എപ്പോഴാണ് ഞാൻ ആ സുന്ദരിയെ ഒന്നു കാണുക? ഇപ്പോൾ എന്റെ മനസ്സ് അതിൽ മനോരാജ്യം കാണുകയാണ്.

**46. ബ്രൂഹി മേ ഗമനോപായം പുരേ തസ്യാതിദുർഗമേ**
**കഥം ത്വമാഗതാ തസ്മാത് സങ്കടാദത്ര തദ്വദ**

അവന്റെ അത്യന്തം ദുർഗമമമായ ആ പുരത്തിലേക്ക് കടക്കാനുള്ള വഴി പറയൂ. നീ അവിടെ നിന്നു രക്ഷപെട്ട് എങ്ങനെ ഇവിടെ വന്നെന്നും പറയൂ.

**യശോവത്യുവാച**

**47. ബാലഭാവാന്മയാ മന്ത്രോ ഭഗവത്യാ വിശാംപതേ**
**പ്രാപ്തോഽസ്തി ബ്രാഹ്മണാത് സിദ്ധാത് സബീജധ്യാനപൂർവ്വകഃ**

രാജാവേ, ഞാൻ എന്റെ കുട്ടിക്കാലത്ത് ഭഗവതിയുടെ ഒരു മന്ത്രം സ്വാധീനമാക്കിയിട്ടുണ്ട്. ഒരു സിദ്ധബ്രാഹ്മണനിൽനിന്ന് ബീജധ്യാനങ്ങളോടുകൂടി പഠിച്ചതാണ് ആ മന്ത്രം.

**48. തത്രാവസ്ഥിതയാ രാജൻ മയാ ചിത്തേ വിചാരിതം**
**ആരാധയാമി സതതം ചണ്ഡികാം ചണ്ഡവിക്രമാം**

രാജാവേ, അവിടെ കഴിയവേ ഞാൻ ഉള്ളാലെ വിചാരിച്ചു: എനിക്ക് ചണ്ഡവിക്രമയായ ചണ്ഡികയെ ആരാധിക്കണം, മുടങ്ങാതെ.

**49. സാ ദേവീസേവിതാ കാമം ബന്ധമോക്ഷം കരിഷ്യതി**
**ഭക്താനുകമ്പിനീ ശക്തിഃ സമർത്ഥാ സർവ്വസാധനേ**

സേവിച്ചാൽ ആ ദേവി ബന്ധനത്തിൽ നിന്ന് മുക്തി നൽകും. ഭക്തന്മാരിൽ അനുകമ്പയുള്ള പരാശക്തിക്ക് സർവ്വാർത്ഥങ്ങളും സാധിക്കാൻ കഴിയും.

**50. യാ വിശ്വം സൃജതേ ശക്ത്യാ പാലയത്യേവ സാ പുനഃ**
**കല്പാന്തേ സംഹരത്യേവ നിരാകാരാ നിരാശ്രയാ**

അവൾ ശക്തികൊണ്ട് ഈ വിശ്വം ചമയ്ക്കുന്നു. അവൾ തന്നെ രക്ഷിക്കുകയും ചെയ്യുന്നു. കൽപാന്തത്തിൽ നിരാകാരയും നിരാശ്രയയുമായ ആ പരാശക്തി തന്നെ ഇതിനെ സംഹരിക്കുകയും ചെയ്യുന്നു.

**51. ഇതി സഞ്ചിന്ത്യ മനസാ ദേവീം വിശ്വേശ്വരീം ശിവാം**
**ധ്യാത്വാ രക്താംബരാം സൗമ്യാം സുരക്തനയനാം ഹൃദി**

ഇങ്ങനെ മനസാ വിചാരിച്ചുകൊണ്ട് വിശ്വേശ്വരിയും ശിവയുമായ ദേവിയെ രക്താംബരയും സൗമ്യയും സുരക്തനയനയുമായി ഹൃദയത്തിൽ ധ്യാനിച്ചു.

**52. സംസ്മൃത്യ മനസാ രൂപം മന്ത്രജാപ്യപരാഽഭവത്**
**ഉപാസിതാ മയാ ദേവീ മാസമേകം സമാധിനാ**

ആ ദേവീരൂപം മനസ്സിൽ ധ്യാനിച്ച് മന്ത്രം ജപിച്ചുകൊണ്ടിരുന്നു. ഇങ്ങനെ ഒരു മാസം ഞാൻ ആ ദേവിയെ സമാധിസ്ഥയായി ഉപാസിച്ചു.

**53. സ്വപ്നേ മമ സമായാതാ ഭക്തിഭാവേന തോഷിതാ**
**മാമാഹാമൃതയാ വാചാ കിം സുപ്താഽസീതി ചണ്ഡികാ**

എന്റെ ഭക്തിഭാവത്താൽ സന്തുഷ്ടയായ ദേവി സ്വപ്നത്തിൽ എനിക്ക് ദർശനം നൽകി. അമൃതമധുരമായ സ്വരത്തിൽ ചണ്ഡിക എന്നോട് ചോദിച്ചു: എന്താ, നീ ഉറങ്ങുകയാണോ?

54. **ഉത്തിഷ്ഠ യാഹി തരസാ ഗംഗാതീരം മനോഹരം**
**ആഗമിഷ്യതി തത്രാസൗ ഹൈഹയോ നൃപപുംഗവഃ**

എഴുനേൽക്കൂ വേഗം. ഗംഗയുടെ മനോഹരമായ തീരത്തേയ്ക്കു പോകൂ. ഹൈഹയൻ എന്ന രാജർഷി അവിടെ വരും.

55. **ഏകവീരോ മഹാബാഹുഃ സർവശത്രുവിമർദ്ദനഃ**
**ദത്താത്രേയേണ മന്മന്ത്രോ മഹാവിദ്യാഭിധഃ പരഃ**

ആ ഏകവീരൻ പരാക്രമിയും സർവ്വശത്രുക്കളേയും സംഹരിക്കാൻ ശക്തനുമാണ്. ദത്താത്രേയൻ, മഹാവിദ്യ എന്നുപേരുള്ള, എന്റെ മന്ത്രം

56. **ദത്തോƒസ്മൈ സോƒപി സതതം മാമുപാസ്തേƒതി ഭക്തിതഃ**
**മയ്യാസക്തമതിർനിത്യം മമ പൂജാപരായണഃ**

അവന് ഉപദേശിച്ചു കൊടുത്തിട്ടുണ്ട്. അവൻ സദാ അത്യന്തം ഭക്തിയോടെ ആ മന്ത്രത്താൽ എന്നെ ഉപാസിക്കുന്നുണ്ട്. അവന്റെ മനസ്സ് എന്നിൽ ഉറപ്പിച്ചിരിക്കുന്നു. എന്നെ ആരാധിക്കുന്നതിൽ സദാ തത്പരനുമാണ്.

57. **മാമേവ സർവ്വഭൂതേഷു ധ്യായന്നാസ്തേ ച മത്പരഃ**
**സ തേ ദുഃഖവിനാശം വൈ കരിഷ്യതി മഹാമതിഃ**

സർവ്വ ജീവരാശികളിലും അവൻ എന്നെത്തന്നെ ദർശിച്ചുകൊണ്ട് എന്നിൽ തത്പരനായി കഴിയുന്നു. മഹാബുദ്ധിമാനായ അവൻ നിന്റെ ദുഃഖം ഇല്ലാതാക്കും.

58. **മാസുതോ വിഹരംസ്തത്ര തവ ത്രാതാ ഭവിഷ്യതി**
**ഹത്വാ തം രാക്ഷസം ഘോരം മോചയിഷ്യതി മാനിനീം.**

ലക്ഷ്മീപുത്രനായ അവൻ അവിടെവന്ന് നിന്നെ രക്ഷിച്ചുകൊള്ളും. ഘോരനായ ആ ദാനവനെ കൊന്ന് നിന്റെ സുന്ദരിയായ തോഴിയെ മോചിപ്പിക്കും.

59. **ഏകാവലീമേകവീരഃ സർവ്വശാസ്ത്രവിശാരദഃ**
**പശ്ചാത് സൈവ പതിഃ കാര്യസ്ത്വയാ രാജസുതഃ ശുഭഃ**

സർവ്വശാസ്ത്രവിശാരദനാണ് ആ ഏകവീരൻ. പിന്നീട്, യോഗ്യനായ ആ രാജകുമാരനെ നീ ഏകാവലിയുടെ ഭർത്താവാക്കിക്കൊള്ളണം.

60. **ഇത്യുക്ത്വാന്തർദധേ ദേവീ പ്രബുദ്ധാഹം തദൈവ ഹി**
**കഥിതം സ്വപ്നവൃത്താന്തം ദേവ്യാശ്ചാരാധനം തദാ**

ഇങ്ങനെ പറഞ്ഞിട്ട് ദേവി അന്തർധാനം ചെയ്തു. അപ്പോൾത്തന്നെ ഞാൻ ഉണർന്നു. സ്വപ്നവൃത്താന്തത്തെക്കുറിച്ചും ദേവിയുടെ ആരാധനയെക്കുറിച്ചും ഞാൻ അവളോടുപറഞ്ഞു.

61. **പ്രസന്നവദനാ ജാതാ ശ്രുത്വാ സാ കമലേക്ഷണാ**
**വിശേഷേണ ച സന്തുഷ്ടാ മാമുവാച ശുചിസ്മിതാ**

അതുകേട്ടപ്പോൾ എന്റെ ആ സുന്ദരിയായ തോഴിയുടെ മുഖം നന്നെ തെളിഞ്ഞു. പ്രത്യേകിച്ചും സന്തുഷ്ടയായി എന്നോടു പറഞ്ഞു:

62. **ഗച്ഛ തത്ര ത്വരായുക്താ കുരു കാര്യം മമ പ്രിയേ**
**സത്യവാക്യാ ഭഗവതീ സാƒƒവാം മോക്ഷം വിധാസ്യതി.**

പ്രിയേ വേഗം അവിടെ ചെന്ന് എന്റെ കാര്യം നിറവേറ്റൂ. സത്യവാക്കായ ആ ദേവി നമ്മെ ഇരുവരെയും ഇവിടെ നിന്ന് മോചിപ്പിക്കും.

63. ഇത്യാജ്ഞപ്താ തയാ ചാഹം സഖ്യാ വൈ പ്രേമയുക്തയാ
മത്വോപസരണം യുക്തം തസ്മാത് സ്ഥാനാത്തദാ നൃപ

ഇങ്ങനെ തോഴി എന്നോട് പ്രേമപൂർവം കൽപ്പിച്ചപ്പോൾ പോകുകയാണു നല്ലതെന്നു വച്ച്, ഞാൻ ആ സ്ഥലത്തുനിന്ന്,

64. ചാലിതാഹം തതഃ ശീഘ്രം മഹാദേവീപ്രസാദതഃ
മാർഗ്ഗജ്ഞാനം ശീഘ്രഗതിർ മയാ പ്രാപ്താ നൃപാത്മജ

മഹാദേവീപ്രസാദത്താൽ ഉടനെ അതിവേഗം പുറപ്പെട്ടു. രാജാവേ, ഓടിപ്പോരുകയായിരുന്നെങ്കിലും എനിക്കു വഴിയും തിട്ടമായി.

65. ഇത്യേതത് കഥിതം സർവ്വം കാരണം മമ ദുഃഖജം
കസ്ത്വം കസ്യ സുതശ്ചേതി വദ വീര യഥാ തഥാ

എന്റെ ദുഃഖകാരണം ഇതാണെന്നു ഞാൻ പറഞ്ഞുകഴിഞ്ഞു. അങ്ങ് ആരാണ്? ആരുടെ പുത്രനാണ്? ഹേ വീരാ ഇതൊക്കെ ഉള്ളതുപോലെ പറയൂ.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ദ്വാവിംശോ*f*ധ്യായഃ

# അഥ ത്രയോവിംശോ*f*ധ്യായഃ

## വ്യാസ ഉവാച

1. തസ്യാസ്തു വചനം ശ്രുത്വാ രമാപുത്രഃ പ്രതാപവാൻ
പ്രഫുല്ലവദനാംഭോജസ്താമുവാച വിശാമ്പതേ

രാജാവേ, അവളുടെ വാക്കുകേട്ട് പ്രതാപവാനായ രമാനന്ദനൻ തെളിഞ്ഞ മുഖകമലത്തോടെ അവളോടു പറഞ്ഞു:

## രാജോവാച

2. രംഭോരു യസ്ത്വയാ പൃഷ്ടോ വൃത്താന്തോ വിശദാക്ഷരഃ
ഹൈഹയോ*f*ഹം ചൈകവീരനാമ്നാ സിന്ധുസുതാസുതഃ

ഹേ സുന്ദരി, നീ എന്റെ കാര്യം വ്യക്തമായി ചോദിച്ചല്ലോ. ഞാൻ തന്നെ ആ ഹൈഹയൻ. എന്റെ പേര് ഏകവീരനെന്നാണ്. ലക്ഷ്മിദേവിയുടെ പുത്രനുമാണ് ഞാൻ.

3. മനോ മേ യത്ത്വയാ നൂനം പരതന്ത്രം കൃതം കില
കിം കിരോമി ക്വ ഗച്ഛാമി വിരഹേണാതിപീഡിതഃ

നീ എന്റെ മനസ്സിന്റെ സ്വാതന്ത്ര്യം കെടുത്തി. വിരഹപീഡിതനായ ഞാൻ ഇപ്പോൾ എവിടെ പോകും? എന്തു ചെയ്യും?

4. പ്രഥമം രൂപമാഖ്യാതം സർവ്വലോകാതിഗം ത്വയാ
തേന മേ വിഹ്വലം ജാതം കാമബാണഹതം മനഃ

നീ ഒന്നാമതായി സർവ്വലോകാതിശായിയായ അവളുടെ രൂപസൗന്ദര്യത്തെപ്പറ്റി പ്രകീർത്തിച്ചു. അതുകൊണ്ട് പൂവമ്പേറ്റു തകർന്ന എന്റെ മനസ്സു പതറുന്നു.

5. **തതസ്തസ്യാ ഗുണാഃ പ്രോക്താസ്തൈസ്തു ചിത്തം ഹൃതം പുനഃ**
**യത്ത്വയോക്തം പുനർവാക്യം തേന മേ വിസ്മയോ/ഭവത്**

പിന്നീട് നീ അവളുടെ ഗുണാഗുണങ്ങളെ വാഴ്ത്തി. അവ എന്റെ മനസ്സിനെ അപഹരിച്ചു. പിന്നെ നീ പറഞ്ഞത് എന്നെ അത്യധികം വിസ്മയിപ്പിക്കുകയും ചെയ്തു.

6. **ഏകാവല്യാ വചഃപ്രോക്തം ദാനവാഗ്രേ മയാ വൃതഃ**
**ഹൈഹയസ്തം വിനാ നാന്യം വൃണോമീതി വിനിശ്ചയഃ**

ദാനവന്റെ മുമ്പിൽ വച്ച് ഏകാവലി പറഞ്ഞല്ലോ "ഞാൻ ഹൈഹയരാജാവിനെ വരിച്ചിരിക്കുകയാണ്. അദ്ദേഹമൊഴികെ മറ്റാരെയും ഞാൻ വരിക്കുകയില്ല; തീർച്ചയാണ്". എന്ന്.

7. **തേന വാക്യേന തന്വംഗി ഭൃത്യോ/ഹമധുനാ കൃതഃ**
**ത്വയാ തസ്യാഃ സുകേശാന്തേ ബ്രൂഹി കിം കരവാണി വാം**

ഹേ സുമുഖി, നീ പറഞ്ഞ ആ വാക്കുകൾ എന്നെ ഇപ്പോൾ അവളുടെ ദാസനുമാക്കിയിരിക്കുന്നു. കാർവേണി, പറയൂ ഞാനെന്താണു നിങ്ങൾക്കുവേണ്ടി ചെയ്യേണ്ടത്?

8. **സ്ഥാനം തസ്യ ന ജാനാമി രാക്ഷസസ്യ ദുരാത്മനഃ**
**ഗതിർമേ നാസ്തി ഗമനേ പുരേ തസ്മിൻ സുലോചനേ**

ദുരാത്മാവായ ആ രാക്ഷസന്റെ സ്ഥാനം എനിക്ക് അറിഞ്ഞുകൂടാ. സുലോചനേ, അവന്റെ പുരത്തിലേക്കു പോകാൻ എനിക്ക് ഒരു മാർഗ്ഗവുമില്ല.

9. **വദ മാം ത്വം വിശാലാക്ഷീ തത്രപ്രാപയിതും ക്ഷമാ**
**പ്രാപയാശു സഖീ തേ സാ യത്ര തിഷ്ഠതി സുന്ദരീ**

വിശാലാക്ഷി, പറയൂ, എന്നെ അവിടെ എത്തിക്കാൻ കഴിവുള്ളവളല്ലേ നീ? നിന്റെ ആ സുന്ദരി യായ സഖിയിരിക്കുന്നിടത്ത് എന്നെ കൊണ്ടെത്തിക്കൂ.

10. **ഹത്വാ തം രാക്ഷസം ക്രൂരം മോചയിഷ്യാമി സാമ്പ്രതം**
**വിവശാം ശോകസന്തപ്താം രാജപുത്രീം തവ പ്രിയാം**

ഞാൻ ആ ക്രൂരനായ രാക്ഷസനെ കൊന്ന്, നിന്റെ പ്രിയയും ശോകസന്തപ്തയും വിവശയുമായ രാജപുത്രിയെ ഉടനെ മോചിപ്പിക്കാം.

11. **വിമുക്തദുഃഖാം കൃത്വാ/ശു പ്രാപയിഷ്യാമി തേ പുരം**
**പിത്രേ ചാസ്യാഃ പ്രദാസ്യാമി കന്യാമേകാവലീമഹം**

ദുഃഖമെല്ലാം തീർത്ത് അവളെ ഞാൻ ഉടനെ നിന്റെ പുരത്തിലെത്തിക്കാം. കന്യകയായ ആ ഏകാവലിയെ അവളുടെ പിതാവിനെ ഏൽപ്പിക്കാം.

12. **പശ്ചാദ്വിവാഹം കർത്താസൗ രാജാ പുത്ര്യാഃ പരന്തപഃ**
**ഏവം തേ മനസഃ കാമോ മമ ചാപി പ്രിയംവദേ**

വീരനായ ആ രാജാവ് പിന്നീട് പുത്രിയുടെ വിവാഹം നടത്തിക്കൊള്ളട്ടെ. അങ്ങനെ നിന്റെയും എന്റെയും മനസ്സിലെ ആഗ്രഹം, ഹേ പ്രിയംവദേ,

13. **ഭവിഷ്യതി സ സമ്പൂർണ്ണഃ സാധനേന തവാധുനാ**
**ദർശയാശു പുരം തസ്യ പശ്യ മേ ത്വം പരാക്രമം**

നീ നിമിത്തം സമ്പൂർണ്ണമായി സാധിക്കാനിടയാകും. ആ പുരത്തിലേക്കുള്ള വഴി വേഗം കാട്ടിത്തരൂ. എന്നിട്ട് നീ എന്റെ പരാക്രമം കണ്ടോളൂ.

14. യഥാ ഹന്മി ദുരാചാരം പരദാരാപഹാരകം
തഥാ കുരു പ്രിയം കർത്തും ശക്താ/സി വരവർണ്ണിനി

പരദാരാപഹർത്താവായ ആ ദുരാചാരനെ എനിക്കു കൊല്ലണം. അതിന് എന്നെ സഹായിക്കാൻ നീ ശക്തയാണ്.

15. മാർഗ്ഗം ദർശയ തസ്യാദ്യ പുരസ്യ ദുർഗമസ്യ ച

അവന്റെ ദുർഗ്ഗമമായ പുരത്തിലേക്കുള്ള വഴികാണിച്ചുതരൂ.

വ്യാസ ഉവാച

തന്നിശമ്യ പ്രിയം വാക്യം മുദിതാ ച യശോവതീ

ആ പ്രിയസംഭാഷണം കേട്ടു സന്തോഷിച്ച യശോവതി,

16. തമുവാച രമാപുത്രം ഗമനോപായമാദരാത്
മന്ത്രം ഗൃഹാണ രാജേന്ദ്ര ഭഗവത്യാസ്തു സിദ്ധിദം

ദാനവപുരത്തിലേക്കു പോകാനുള്ള ഉപായം ആ രമാപുത്രനോടു പറഞ്ഞു: 'രാജേന്ദ്ര, ഭഗവതിയുടെ സിദ്ധിപ്രദമായ മന്ത്രം അങ്ങ് സ്വീകരിക്കണം.

17. ദർശയിഷ്യാമി തസ്യാദ്യ പുരം രാക്ഷസപാലിതം
സജ്ജോ ഭവ മഹാഭാഗ ഗമനായ മയാ സഹ

രാക്ഷസന്മാർ സംരക്ഷിക്കുന്നതാണ് അവന്റെ പുരം. ഞാൻ അത് അങ്ങേയ്ക്കു കാട്ടിത്തരാം. മഹാഭാഗ, എന്നോടൊപ്പം പോകാൻ ഒരുങ്ങിക്കൊള്ളൂ.

18. സൈന്യേന മഹതാ യുക്തസ്തത്ര യുദ്ധം ഭവിഷ്യതി
കാലകേതുർമഹാവീരോ രാക്ഷസൈർബലിഭിർവൃതഃ

വലിയ ഒരു സൈന്യത്തെയും കൂട്ടിക്കൊള്ളണം. യുദ്ധം അനിവാര്യമായി വരും. കാലകേതു മഹാശക്തനും ശക്തൻമാരായ ഒട്ടേറെ രാക്ഷസന്മാർ കൂടെ ഉള്ളവനുമാണ്.

19. തസ്മാന്മന്ത്രം ഗൃഹീത്വാ ത്വം വ്രജ തത്ര മയാ സഹ
ദർശയിഷ്യാമി തേ മാർഗ്ഗം പുരസ്യാസ്യ ദുരാത്മനഃ

അതുകൊണ്ട് മന്ത്രം സ്വീകരിച്ചിട്ടു വേണം എന്നോടൊപ്പം അങ്ങോട്ടുവരാൻ. ദുരാത്മാവായ അവന്റെ പുരത്തിലേക്കുള്ള വഴി ഞാൻ അങ്ങയെ കാട്ടിത്തരാം.

20. ഹത്വാ തം പാപകർമ്മാണം മോചയാശു ച മേ സഖീം
ശ്രുത്വാ തദ്വചനം വീരോ മന്ത്രം ജഗ്രാഹ സത്വരഃ

ആ പാപകർമ്മാവിനെ കൊന്ന് എന്റെ സഖിയെ മോചിപ്പിച്ചാലും. അവൾ പറയുന്നതു കേട്ട് വീരനായ ഹൈഹയൻ മന്ത്രം സ്വീകരിച്ചു.

21. ദത്താത്രേയാ ദ്ദൈവയോഗാത് പ്രാപ്താത്ജ്ഞാനിവരാത്ശുഭാത്
യോഗേശ്വരീമഹാമന്ത്രം ത്രിലോകീതിലകാഭിധം

ദൈവാധീനത്താൽ ഉടനെ അവിടെ വന്നെത്തിയ ഉത്തമജ്ഞാനിയായ ദത്താത്രേ യനിൽനിന്ന് ത്രിലോകീതിലകമെന്നുപേരുള്ള യോഗേശ്വരീമന്ത്രം അദ്ദേഹം സ്വീകരിച്ചു.

22. തേന സർവജ്ഞതാ ജാതാ സർവാന്തശ്ചാരിതാ തഥാ
തയാ സഹ ജഗാമാശു പുരം തസ്യ സുദുർഗമം

ആ മന്ത്രസിദ്ധിയാൽ അദ്ദേഹത്തിന് സർവ്വജ്ഞതയും അ തുപോലെ സർവ്വഗാമിത്വവും ലഭിച്ചു. എന്നിട്ട് അവളോടൊപ്പം ദാനവന്റെ ദുർഗമമായ പുരത്തിലേക്കു പോയി.

23. രക്ഷിതം´രാക്ഷസൈർ ഘോരൈഃ പാതാളമിവ പന്നഗൈഃ
യശോവത്യാ ച സൈന്യേന മഹതാ സംയുതോ നൃപഃ

സർപ്പങ്ങൾ പാതാളത്തെ എന്നപോലെ ഘോരന്മാരായ രാക്ഷസൻമാർ സംരക്ഷിക്കുന്ന ദുർഗ്ഗമമായ പുരത്തിലേക്കാണ്, രാജാവ്, വലിയ സൈന്യത്തോടും യശോവതിയോടും കൂടി പോയത്.

24. സമായാന്തം സമാലോക്യ ഭൂതാസ്തസ്യ ഭയാതുരാഃ
ക്രോശന്തോ/ഭിയയുഃ പാർശ്വം കാലകേതോസ്തരസ്വിനഃ

അദ്ദേഹം വരുന്നതുകണ്ട് ഭയപ്പെട്ട് ദൂതൻമാർ വിളിച്ചുകൂവിക്കൊണ്ട് ഓടി, കാലകേതുവിന്റെ അടുത്തെത്തി.

25. തമൂചുഃ സഹസാ ഗത്വാ രാക്ഷസം കാമമോഹിതം
ഏകാവലീസമീപസ്ഥം കുർവന്തം വിനയാൻ ബഹൂൻ

അവർ വേഗം അടുത്തുചെന്നു. കാമമോഹിതനായി, ഏകാവലിയുടെ അടുത്തിരുന്ന് പലതരത്തിൽ വിനയാതിരേകം കാണിക്കുന്ന അവനോടു പറഞ്ഞു:

ദൂതാ ഊചുഃ

26. രാജൻ യശോവതീ നാരീ കാമിന്യാഃ സഹചാരിണീ
ആയാതി സഹ സൈന്യേന രാജപുത്രേണ സംയുതാ

രാജൻ, കാമിനിയായ ഏകാവലിയുടെ സഹചാരിണിയായ യശോവതി ഏതോ ഒരു രാജകുമാരനെയും കൂട്ടി സൈന്യങ്ങളോടുകൂടി വരുന്നുണ്ട്.

27. ജയന്തോ വാ മഹാരാജ കാർത്തികേയോ/ഥവാ നു കിം
ആഗച്ഛതി ബലോന്മത്തോ വാഹിനീസഹിതഃ കില

ജയന്തനോ അഥവാ കാർത്തികേയനോ എന്ന്അറിഞ്ഞുകൂടാ. ബലദർപ്പിതനായ അവൻ സൈന്യങ്ങളോടു കൂട്യാണുവരുന്നത്.

28. സംയത്തോ ഭവ രാജേന്ദ്ര സംഗ്രാമഃ സമുപസ്ഥിതഃ
ദേവപുത്രേണ യുധ്യസ്വ ത്യജ വാ കമലേക്ഷണാം

രാജാവേ, ഒരുങ്ങിക്കൊള്ളൂ യുദ്ധം ഇങ്ങ് എത്തിക്കഴിഞ്ഞു. ആ ദേവകുമാരനോടു യുദ്ധം ചെയ്യുക. അല്ലെങ്കിൽ കമലാക്ഷിയെ കൈവിടുക.

29. ഇതോ ദൂരേ/സ്തി സൈന്യം തദ്യോജനത്രയമാത്രതഃ
സജ്ജോ ഭവ മഹീപാല ദുന്ദുഭിം ഘോഷയാശു വൈ

സൈന്യം ഇവിടെ നിന്ന് മൂന്നുയോജനമാത്രം ദൂരത്തെത്തിക്കഴിഞ്ഞു. രാജാവേ, തയാറായിക്കൊള്ളൂ, വേഗം യുദ്ധത്തിനുള്ള പെരുമ്പറ മുഴക്കിക്കൊള്ളൂ.

വ്യാസ ഉവാച

30. തേഷാം തദ്വചനം ശ്രുത്വാ രാക്ഷസഃ ക്രോധമൂർച്ഛിതഃ
രാക്ഷസാൻ പ്രേരയാമാസ സായുധാൻ സബലാൻ ബഹു

അതുകേട്ട് ക്രോധമൂർച്ഛിതനായ കാലകേതു സായുധരും ശക്തൻമാരുമായ അനേകം രാക്ഷസൻമാരെ അങ്ങോട്ടു പറഞ്ഞുവിട്ടു.

31. ഗച്ഛദ്ധ്വം രാക്ഷസാഃ സർവേ സമ്മുഖാഃ ശസ്ത്രപാണയഃ
താനാജ്ഞാപ്യ കാലകേതുഃ പപ്രച്ഛ പ്രണയാന്വിതഃ

രാക്ഷസൻമാരേ, നിങ്ങൾ സകലരും ആയുധധാരികളായി ചെന്ന് അവരെ നേരിടുവിൻ. അവരോട് ഇങ്ങനെ ആജ്ഞാപിച്ചിട്ട്, കാലകേതു പ്രണയപൂർവ്വം,

32. ഏകാവലീം സമീപസ്ഥാം വിവശാം ഭൃശദുഃഖിതാം
കോഽയമായാതി തന്വംഗി പിതാ തേ വാപരഃ പുമാൻ

സമീപത്ത് വിവശയും ദുഃഖിതയുമായിരിക്കുന്ന ഏകാവലിയോടു ചോദിച്ചു. സുന്ദരീ, ആ വരുന്നത് ആരാണ്? അച്ഛനാണോ? അതോ മറ്റു വല്ലവരുമാണോ?

33. ത്വദർത്ഥേ സൈന്യസംയുക്തോ ബ്രൂഹി സത്യം കൃശോദരി
പിതാ തേ യദി സമ്പ്രാപ്തോ നേതും ത്വാം വിരഹാതുരഃ

നിന്നെ കൊണ്ടുപോകാൻ വേണ്ടി സൈന്യസമേതം വരുന്നത്? സത്യം പറയൂ. വിരഹാതുരനായ പിതാവ് നിന്നെ കൊണ്ടുപോകാൻ വരികയാണെങ്കിൽ,

34. ജ്ഞാത്വാ തേ പിതരം സമ്യക് സംഗ്രാമം ന കരോമ്യഹം
ആനയിത്വാ ഗൃഹേ പൂജാം രത്നൈർവസ്ത്രൈർഹയൈഃ ശുഭൈഃ

അതു ഞാൻ ശരിക്ക് അറിഞ്ഞിട്ട് ഞാൻ അദ്ദേഹത്തോടു യുദ്ധം ചെയ്യുകയില്ല. വീട്ടുലേക്ക് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവന്ന് പൂജിക്കും. രത്നങ്ങളും വസ്ത്രങ്ങളും കുതിരകളും നൽകി,

35. കരോമി തസ്യ ചാതിഥ്യം ഗൃഹേ പ്രാപ്തസ്യ സർവഥാ
അന്യശ്ചേദ്യദി സമ്പ്രാപ്തസ്തം ഹന്മി നിശിതൈഃ ശരൈഃ

ഗൃഹാഗതനായ അദ്ദേഹത്തിന് എല്ലാ വിധത്തിലും അതിഥിസൽക്കാരം ചെയ്യും. മറ്റാരെങ്കിലുമാണെങ്കിൽ നിശിതശരങ്ങൾ കൊണ്ട് ഞാൻ അവനെ കൊല്ലും.

36. ആനീതഃ കില കാലേന മരണായ മഹാത്മനാ
തസ്മാദ്വദ വിശാലാക്ഷി കോഽയമായാതി മന്ദധീഃ

മഹാത്മാവായ കാലം അവനെ കൊല്ലാൻ കൊണ്ടുവന്നിരിക്കുകയാണ്. അതുകൊണ്ട്, ഹേ വിശാലാക്ഷി, പറയൂ ഈ വരുന്ന ബുദ്ധികെട്ടവൻ ആരാണ്?

37. അജ്ഞാത്വാ മാം ദുരാധർഷം കാലരൂപം മഹാബലം

കാലരൂപനും മഹാശക്തനുമായ എന്നെ മന സ്സിലാക്കാതെ വരുന്നവൻ?

ഏകാവല്യുവാച

ന ജാനേഽഹം മഹാഭാഗ കോഽയമായാതി സത്വരഃ

മഹാഭാഗ, തിടുക്കത്തിൽ ഇങ്ങോട്ടുവരുന്നത് ആരാണെന്ന് എനിക്ക് അറിഞ്ഞുകൂടാ.

38. ന മേഽസ്തി വിദിതഃ കോഽപി സ്ഥിതായാസ്തവ ബന്ധനേ
നായം പിതാ മേ ന ഭ്രാതാ കോഽപ്യന്യോഽസ്തി മഹാബലഃ

അങ്ങയുടെ ബന്ധനത്തിൽ കഴിയുന്ന എനിക്ക് പരിചയക്കാർ ആരുമല്ല. ഇത് എ ന്റെ പിതാവോ സഹോദരനോ അല്ല. മഹാശക്തനായ മറ്റാരോ ആണ്.

39. **കിമർത്ഥമിഹ ചായാതി നാഹം വേദ വിനിശ്ചയം**

എന്തിനാണ് വരുന്നതെന്നും എനിക്ക് തീർച്ചയായും അറിഞ്ഞുകൂടാ.

**ദൈത്യ ഉവാച**

**ഏവം വദന്ത്യമീ ദൂതാ വയസ്യാ തേ യശോവതീ**

ഈ ദൂതന്മാർ ഇങ്ങനെ പറയുന്നു: നിന്റെ തോഴിയായ യശോവതീ,

40. **സമാനീയ ച തം വീരമാഗതേതി കൃതോദ്യമാ**
**ക്വ ഗതാ സാ സഖീ കാന്തേ വിദഗ്ദ്ധാ കാര്യനിശ്ചയേ**

പരിശ്രമിച്ച് കൂട്ടിക്കൊണ്ടു വരുന്ന ഒരു വീരനാണെന്ന്. പ്രിയേ, കാര്യസാമർത്ഥ്യമുള്ള ആ തോഴി എവിടെ പോയിരുന്നു?

41. **നാന്യഃ കോഽപി മമാരാതിർ യോ മേ പ്രതിബലോ ഭവേത്**

നേരിട്ട് എതിർക്കാൻ തക്ക വേറൊരു ശത്രു എനിക്കില്ല.

**വ്യാസ ഉവാച**

**ഏതസ്മിന്നന്തരേ ദൂതാസ്തത്രാന്യേ വൈ സമാഗതാഃ**

ഇതിനിടയ്ക്കു തന്നെ വേറെ ചില ദൂതന്മാർ അവിടേക്ക് ഓടി എത്തിക്കഴിഞ്ഞു.

42. **തേ ഹോചുസ്ത്വരിതാ ഭീതാഃ കാലകേതും ഗൃഹേ സ്ഥിതം**
**കിം സ്വസ്ഥോഽസി മഹാരാജ സമീപേ സൈന്യമാഗതം**

അവർ പരിഭ്രാന്തരായി, വീട്ടിലിരിക്കുന്ന കാലകേതുവിനോടു പറഞ്ഞു: മഹാരാജാവേ, അങ്ങ് സ്വസ്ഥനായി ഇരിക്കുകയാണോ? ശത്രു സൈന്യം ഇങ്ങ് എത്തിക്കഴിഞ്ഞു.

43. **നിർഗച്ഛ നഗരാത്തൂർണ്ണം സൈന്യേന മഹതാ വൃതഃ**
**ഇതി തേഷാം വചഃ ശ്രുത്വാ കാലകേതുർമഹാബലഃ**

വലിയ സൈന്യത്തോടുകൂടി വേഗം പുറപ്പെട്ടാലും. അവർ പറഞ്ഞതു കേട്ട് മഹാശക്തനായ കാലകേതു

44. **രഥമാരുഹ്യ ത്വരിതോ നിര്യയൗ സ്വപുരാദ്ബഹിഃ**
**ഏകവീരോഽപി സഹസാ ഹയാരൂഢഃ പ്രതാപവാൻ**

രഥത്തിൽ കയറി തന്റെ പുരത്തിനു വെളിയിലേക്ക് വേഗം പാഞ്ഞു. പ്രതാപവാനായ ഏകവീരനും കുതിരപ്പുറത്തേറി,

45. **ആഗതസ്തത്ര കാമിന്യാ വിരഹേണ സമാകുലഃ**
**യുദ്ധം തയോരഭൂത്തത്ര വൃത്രവാസവയോരിവ**

കാമിനീ വിരഹത്താൽ വ്യാകുലചിത്തനായി അവിടെ എത്തി. അവർ രണ്ടു പേരും തമ്മിൽ വൃത്രനും വാസവനും തമ്മിലെന്നപോലെ ഉഗ്രമായ യുദ്ധം നടന്നു.

46. **ശസ്ത്രാസ്ത്രൈർബഹുധാ മുക്തൈരാദീപിത ദിഗന്തരം**
**വർത്തമാനേ തദാ യുദ്ധേ കാതരാണാം ഭയാവഹേ**

പലവിധത്തിൽ തൊടുത്തുവിട്ട ശസ്ത്രാസ്ത്രങ്ങൾ കൊണ്ട് ദിഗന്തങ്ങൾ തിളങ്ങി. ഭീരുക്കൾക്ക് ഭയാവഹമായ യുദ്ധം നടന്നുകൊണ്ടിരിക്കെ,

47. ഗദയാ താഡയാമാസ ദൈത്യം സിന്ധുസുതാസുതഃ
സ ഗതാസുഃ പപാതോർവ്യാം വജ്രാഹത ഇവാചലഃ

സിന്ധുജാസുതൻ ആ ദൈത്യനെ ഗദകൊണ്ട് പ്രഹരിച്ചു. ഗദാഘാതമേറ്റ അവൻ അതോടെ വജ്രാഘാതമേറ്റ പർവതം പോലെ പ്രാണനറ്റ് നിലത്തുവീണു.

48. പലായിത്വാ ഗതാഃ സർവേ രാക്ഷസാ ഭയപീഡിതാഃ
യശോവതീ തതോ ഗത്വാ വേഗാദേകാവലീം തദാ

രാക്ഷസന്മാർ മുഴുവനും ഭയപ്പെട്ട് നാലുപാടും ഓടി. അപ്പോൾ യശോവതി വേഗം ഏകാവലിയുടെ അടുത്തുചെന്നിട്ട്,

49. ഉവാച മധുരാം വാണീം വിസ്മിതാ മുദിതാ ഭൃശം
ഏഹ്യാളി നൃപപുത്രേണ ദാനവോഽസൗ നിപാതിതഃ

വിസ്മയിച്ചിരിക്കുന്ന ഏകാവലിയോട് അത്യധികം ആഹ്ലാദത്തോടെ മധുരമായി പറഞ്ഞു: വരു തോഴി, രാജകുമാരൻ ആ ദാനവനെ വീഴ്ത്തിക്കഴിഞ്ഞു.

50. ഏകവീരേണ ധീരേണ യുദ്ധം കൃത്വാ സുദാരുണം
സ്കന്ധാവാരേഽപ്യസൗ രാജാ തിഷ്ഠത്യദ്യ ശ്രമാതുരഃ

ധീരനായ ഏകവീരൻ ഭയങ്കരമായ യുദ്ധം ചെയ്തു. അദ്ദേഹമിപ്പോൾ യുദ്ധം ചെയ്തു ക്ഷീണിച്ച് ഗ്രാമപ്രാന്തത്തിൽ നില്ക്കുകയാണ്.

51. ദർശനം കാംക്ഷമാണസ്തേ ശ്രുതരൂപഗുണസ്തവ
പശ്യ തം കുടിലാപാംഗി മനോഭവസമം നൃപം

നിന്റെ രൂപഗുണങ്ങൾ കേട്ട് നിന്നെ കാണാനുള്ള ആകാംക്ഷയോടെ അവിടെകാത്തുനില്ക്കുന്നു. ഹേ കുടിലേക്ഷണേ , കാമകോമളനായ അവനെ ചെന്ന് ഒന്നു കാണു.

52. കഥിതാ ത്വം മയാ പൂർവം തസ്യാഗ്രേ ജാഹ്നവീതടേ
പൂർണ്ണാനുരാഗഃ സംജാതസ്തേനാസൗ വിരഹാതുരഃ

നിന്നെപ്പറ്റി ഞാൻ അദ്ദേഹത്തോട് നേരത്തേ ജാഹ്നവീതടത്തിൽ വച്ച് പറഞ്ഞിരുന്നു. അതുകൊണ്ട് അദ്ദേഹം ഇപ്പോൾ നിന്നിൽ പൂർണ്ണമായും അനുരക്തനം വിരഹാതുരനുമാണ്.

53. വാഞ്ഛതി ത്വാം ചാരുരൂപാം ദ്രഷ്ടും നൃപതിനന്ദനഃ
സാ തസ്യ വചനം ശ്രുത്വാ ഗമനായ മനോ ദധേ

ചാരുരൂപയായ നിന്നെ കാണാൻ രാജകുമാരൻ ആഗ്രഹിക്കുന്നു. തോഴിപറഞ്ഞതു കേട്ടപ്പോൾ അവൾ പോകാമെന്നു നിശ്ചയിച്ചു.

54. ലജ്ജമാനാ ഭൃശം പ്രീത്യാ കൗമാരം പ്രാപ്തയാ തയാ
കഥം തസ്യ മുഖം ദ്രക്ഷ്യേ കുമാരീഹ്യവശാ ഭൃശം

കൗമാരസഹജമായ ലജ്ജയോടും ഭയത്തോടും കൂടി, 'ഞാൻ എങ്ങനെ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കും? ഞാൻ കന്യകയാണ്; അത്യധികം അവശയാണ്.

55. സ മാം ഗൃഹ്ണാതി കാമാർത്ത ഇതി ചിന്താകുലാ സതീ
യശോവത്യാ യുതാ തത്ര നരയാനസ്ഥിതാ യയൗ

കാമാർത്തനായ അദ്ദേഹം എന്നെ കടന്നുപിടിക്കുമോ? എന്നിങ്ങനെ ചിന്താ വിവശയായിത്തീർന്നു. എങ്കിലും യശോവതിയോടു കൂടി പല്ലക്കിലേറി അങ്ങോട്ടു പോയി.

56. സ്കന്ധാവാരേ*f*തിമലിനാ മലിനാംബരധാരിണീ
താമാഗതാം വിശാലാക്ഷീം ദൃഷ്ട്വാ രാജസുതോ*f*ബ്രവീത്

അത്യന്തം മലിനയും മലിനവസ്ത്രധാരിണിയുമായി ഗ്രാമപ്രാന്തത്തിലെത്തി. തന്റെ സമീപത്തേക്കു വരുന്ന വിശാലാക്ഷിയെ കണ്ട് രാജകുമാരൻ പറഞ്ഞു:

57. ദർശനം ദേഹി തന്വംഗി തൃഷിതേ നയനേ മമ
കാമാതുരം ച തം വീക്ഷ്യ താം ച ലജ്ജാഭരാവൃതാം

സുന്ദരി, ഞാൻ ഒന്നു കണ്ടു കൊള്ളട്ടെ, നിന്നെ. ദാഹാർത്തങ്ങളാണ് എന്റെ കണ്ണുകൾ. അപ്പോൾ, അദ്ദേഹത്തെ കാമാർത്തനായും അവളെ ലജ്ജാവിവശയായും കണ്ടിട്ട്,

58. നീതിജ്ഞാ ശിഷ്ടമാർഗ്ഗജ്ഞാ തമുവാച യശോവതീ
രാജപുത്ര പിതാ*f*പ്യസ്യാസ്ത്വാമേനാം ദാതുമിച്ഛതി

നീതിജ്ഞയും ശിഷ്ടാചാരജ്ഞയുമായ യശോവതി അദ്ദേഹത്തോടു പറഞ്ഞു; രാജകുമാര, പിതാവ് ഇവളെ അങ്ങേയ്ക്കു നൽകാനാണ് ആഗ്രഹിക്കുന്നത്.

59. ഏഷാപി ത്വദ്വശാ നൂനം ഭവിതാ സംഗമസ്തവ
കാലം പ്രതീക്ഷ്യ രാജേന്ദ്ര നയൈനാം പിതുരന്തികം

ഇവളും അങ്ങേയ്ക്കു വിധേയയാണ്. നിങ്ങൾ തമ്മിൽ ചേരാനിടവരും. തീർച്ച. രാജൻ കാലം പ്രതീക്ഷിക്കുക. ഇപ്പോൾ ഇവളെ പിതാവിന്റെ അടുത്തേക്കു കൊണ്ടുപോകണം.

60. സ വിവാഹവിധിം കൃത്വാ ദാസ്യതീതി വിനിശ്ചയഃ
സ തസ്യാ വചനം തഥ്യം മത്വാ സൈന്യസമന്വിതഃ

അദ്ദേഹം വിധിയനുസരിച്ച് അങ്ങേയ്ക്ക് അവളെ വിവാഹം ചെയ്തു തരുമെന്ന് തീർച്ചയാണ്. യശോവതി പറഞ്ഞത് സത്യമാണെന്നു മനസ്സിലാക്കിയ രാജകുമാരൻ സൈന്യസമേതം

61. സമേതഃ കാമിനീഭ്യാം തു യയൗ തത്പിതുരാശ്രമം
രാജപുത്രിം തഥായാതാം ശ്രുത്വാ പ്രേമസമന്വിതഃ

രണ്ടു കന്യകമാരെയും കൂട്ടി ഏകാവലിയുടെ പിതാവിന്റെ ഗൃഹത്തിലേക്കു പോയി. രാജകുമാരി വരുമെന്നു കേട്ട് വാത്സല്യവിവശനായ രാജാവ്

62. പ്രയയൗ സമ്മുഖസ്തൂർണ്ണം സചിവൈഃ പരിവേഷ്ടിതഃ
ബഹുഭിർദിവസൈർദൃഷ്ടാ പുത്രീ സാ മലിനാംബരാ

മന്ത്രിമാരോടുകൂടി അവരുടെ അടുത്തേക്ക് വേഗം ചെന്നു. അനേകം ദിവസങ്ങളായി കാണാതിരുന്ന ആ പുത്രി മലിനവസ്ത്രധാരിണിയായി കാണപ്പെട്ടു.

63. യശോവത്യാ തു വൃത്താന്തഃ കഥിതോ വിസ്തരാത് പുനഃ
ഏകവീരം മിളിത്വാ*f*സൗ ഗൃഹമാനീയ ചാദരാത്

യശോവതി വൃത്താന്തമെല്ലാം രാജാവിനോടു വിസ്തരിച്ചു പറഞ്ഞു. അതുകേട്ടിട്ട് അദ്ദേഹം ഏകവീരനെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി.

64. പുണ്യേ*f*ഹ്നി കാരയാമാസ വിവാഹം വിധിപൂർവകം
പാരിബർഹം തതോ ദത്വാ സമ്പൂജ്യ വിധിവത്തദാ

ഒരു ശുഭദിനത്തിൽ സ്വപുത്രിയെ അദ്ദേഹത്തിനു വിധിപൂർവം വിവാഹം ചെയ്തു കൊടുത്തു. ധാരാളം സമ്മാനങ്ങൾ നൽകി വേണ്ട പോലെ സൽക്കരിച്ച്,

65. **പുത്രീം വിസർജ്ജയാമാസ യശോവത്യാ സമന്വിതാം**
**ഏവം വിവാഹേ സംവൃത്തേ രമാപുത്രോ മുദാന്വിതഃ**

പുത്രിയോടൊപ്പം യശോവതിയെയും പറഞ്ഞയച്ചു. ഇങ്ങനെ വിവാഹം കഴിഞ്ഞതോടെ രമാനന്ദനനായ ഏകവീരൻ സന്തുഷ്ടനായി.

66. **ഗൃഹം പ്രാപ്യ ബഹൂൻ ഭോഗാൻ ബുഭുജേ പ്രിയയാ സമം**
**ബഭൂവ തസ്യാഃ പുത്രസ്തു കൃതവീര്യാഭിധഃ കില**
**തത്സുതഃ കാർത്തവീര്യസ്തു വംശോ/യം കഥിതോ മയാ**

പ്രിയയോടൊപ്പം ഗൃഹത്തിലെത്തിയ അദ്ദേഹം വിവിധസുഖഭോഗങ്ങൾ അനുഭവിച്ചു. അവൾക്ക് കൃതവീര്യൻ എന്നൊരു പുത്രനുണ്ടായി. അദ്ദേഹത്തിന്റെ പുത്രനാണു കാർത്തവീര്യൻ. അങ്ങനെ ആ വംശകഥ ഞാൻ പറഞ്ഞുകഴിഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ത്രയോവിംശോ/ദ്ധ്യായഃ

# അഥ ചതുർവിംശോ/ദ്ധ്യായഃ

രാജോവാച

1. **ഭഗവംസ്ത്വന്മുഖാംഭോജാത് ച്യുതം ദിവ്യകഥാരസം**
**ന തൃപ്തിമധിഗച്ഛാമി പിബംസ്തു സുധയാ സമം.**

ഭഗവൻ, അങ്ങയുടെ മുഖാംഭോജത്തിൽനിന്നു നിർ ഗ്ഗളിച്ച ദിവ്യകഥാരസം എത്രപാനം ചെയ്തിട്ടും തൃപ്തിയായില്ല. അതു സുധാസമമാണല്ലോ.

2. **വിചിത്രമിദമാഖ്യാനം കഥിതം ഭവതാ മമ**
**ഹൈഹയാനാം സമുത്പത്തിർ വിസ്തരാദ്വിസ്മയപ്രദാ**

ഹൈഹയവംശത്തിന്റെ ഉത്പത്തിയെക്കുറിച്ച് അങ്ങ് എന്നോടു വിസ്തരിച്ചുപറഞ്ഞ കഥ വിസ്മയകരവും വിചിത്രവുമാണ്.

3. **പരം കൗതൂഹലം മേ/ത്ര യദ്വിഷ്ണുഃ കമലാപതിഃ**
**ദേവദേവോ ജഗന്നാഥഃ സൃഷ്ടിസ്ഥിത്യന്തകാരകഃ**

ഈ കഥയിൽ എനിക്ക് വളരെ കൗതുകം തോന്നുന്നുണ്ട്. സൃഷ്ടിസ്ഥിതിസംഹാരകർത്താവും ജഗദ്പ്രഭുവും കമലാപതിയുമാണ് ദേവദേവനായ വിഷ്ണു.

4. **സോ/ച്യശ്വഭാവമാപന്നോ ഭഗവാൻ ഹരിരച്യുതഃ**
**പരതന്ത്രഃ കഥം ജാതഃ സ്വതന്ത്രഃ പുരുഷോത്തമഃ**

ആ അച്യുതനായ ഭഗവാൻ ഹരികൂടി അശ്വമായിത്തീർന്നല്ലോ. സ്വതന്ത്രനായ പുരുഷോത്തമൻ എങ്ങനെ പരതന്ത്രനായിത്തീർന്നു.

5. ഏതന്മേ സംശയം ബ്രഹ്മൻ ഛേത്തുമർഹസി സാമ്പ്രതം
സർവജ്ഞസ്ത്വം മുനിശ്രേഷ്ഠ ബ്രൂഹി വൃത്താന്തമദ്ഭുതം

ഹേ ബ്രഹ്മജ്ഞ, അങ്ങ് എന്റെ ഈ സംശയം തീർത്തുതരണം. ഹേ മുനിശ്രേഷ്ഠ അങ്ങ് സർവജ്ഞനാണല്ലോ. ആ അത്ഭുതവൃത്താന്തം പറഞ്ഞാലും.

## വ്യാസ ഉവാച

6. ശൃണു രാജൻ പ്രവക്ഷ്യാമി സന്ദേഹസ്യാസ്യ നിർണ്ണയം
തഥാ ശ്രുതം മയാ പൂർവം നാരദാന്മുനിസത്തമാത്

രാജൻ, കേട്ടുകൊള്ളൂ. ഞാൻ ആ സംശയത്തിന് സമാധാനം പറയാം. മുനിമുഖ്യനായ നാരദൻ പണ്ട് എന്നോട് പറഞ്ഞതാണ്. ഞാൻ കേട്ടതുപോലെ അങ്ങയോടു പറയാം.

7. ബ്രഹ്മണോ മാനസഃ പുത്രോ നാരദോ നാമ താപസഃ
സർവജ്ഞഃ സർവഗഃ ശാന്തഃ സർവലോകപ്രിയഃ കവിഃ

ബ്രഹ്മാവിന്റെ മാനസപുത്രനാണല്ലോ നാരദമഹർഷി. അദ്ദേഹം സർവജ്ഞനും എല്ലായിടത്തും സഞ്ചരിക്കുന്നവനും ശാന്തനും സർവലോകർക്കും പ്രിയങ്കരനും വിദ്വാനുമാണ്.

8. സ ചൈകദാ മുനിശ്രേഷ്ഠോ വിചരൻ പൃഥിവീമിമാം
വാദയൻ മഹതീം വീണാം സ്വരതാനസമന്വിതാം

മഹതീ എന്ന വീണയിൽ സ്വരതാനങ്ങൾ മീട്ടിക്കൊണ്ട്, അദ്ദേഹം ഒരിക്കൽ ഈ ഭൂമിയിൽ സഞ്ചരിക്കുകയായിരുന്നു.

9. ബൃഹദ്രഥന്തരാദീനാം സാമ്നാം ഭേദാനനേകശഃ
ഗായൻ ഗായത്രമമൃതം സമ്പ്രാപ്തോഽഥ മമാശ്രമം

ബൃഹദ്രഥന്തരാദി സാമകീർത്തനങ്ങളുടെ അനേകഭേദങ്ങളും അമൃതമയമായ ഗായത്രവും ആലപിച്ചുകൊണ്ട് അദ്ദേഹം എന്റെ ആശ്രമത്തിൽ വന്നുചേർന്നു.

10. ശമ്യാപ്രാസം മഹാതീർത്ഥം സരസ്വത്യാഃ സുപാവനം
നിവാസം മുനിമുഖ്യാനാം ശർമദം ജ്ഞാനദം തഥാ

സരസ്വതീനദിയുടെ തീരത്തുള്ള അതിപാവനമായ മഹാതീർത്ഥമായ ശമ്യാപ്രാസത്തിൽ എത്തി. സുഖപ്രദവും ജ്ഞാനപ്രദവുമായ ആ സ്ഥാനം മുനിശ്രേഷ്ഠന്മാരുടെ ആവാസസ്ഥാനമാണ്.

11. തമാഗതമഹം പ്രേക്ഷ്യ ബ്രഹ്മപുത്രം മഹാദ്യുതിം
അഭ്യുത്ഥാനാദികം സർവം കൃതവാനർചനാദികം

മഹാതേജസ്വിയായ ആ ബ്രഹ്മപുത്രൻ വരുന്നതുകണ്ട് ഞാൻ എഴുന്നേൽക്കുകയും പൂജാദികർമങ്ങളെല്ലാം നിർവഹിക്കുകയും ചെയ്തു.

12. അർഘ്യപാദ്യവിധിം കൃത്വാ തസ്യാസനസ്ഥിതസ്യ ച
ഉപവിഷ്ടഃ സമീപേഽഹം മുനേരമിതതേജസഃ

അർഘ്യപാദ്യാദികളും നിർവഹിച്ചു. അതിതേജസ്വിയായ ആ മുനി ഇരുന്നതിന്റെ അടുത്തായി ഞാനും ഇരുന്നു.

13. ദൃഷ്ട്വാ വിശ്രമിണം ശാന്തം നാരദം ജ്ഞാനപാരഗം
തമപൃച്ഛമഹം രാജൻ യത്പൃഷ്ടോഽഹം ത്വയാഽധുനാ

ജ്ഞാനത്തിന്റെ മറുകരകണ്ട ആ മുനി വിശ്രമിച്ച് ശാന്തനായിരിക്കുന്നു എന്നു കണ്ട്, ഞാൻ അദ്ദേഹത്തോട്, അങ്ങ് ഇപ്പോൾ ചോദിച്ച ചോദ്യം തന്നെ ചോദിച്ചു.

14. അസാരേ/സ്മിംസ്തു സംസാരേ പ്രാണിനാം കിം സുഖം മുനേ
ന പശ്യാമി വിനിശ്ചിത്യ കദാചിത് കുത്രചിത് ക്വചിത്

മഹർഷേ, നിസ്സാരമായ ഈ സംസാരത്തിൽ പ്രാണികൾക്ക് എന്തെങ്കിലും ഒരു സുഖമുണ്ടോ? ആലോചിച്ചിട്ട് ആർക്കും ഒരിക്കലും ഒട്ടും സുഖമുള്ളതായി ഞാൻ കാണുന്നില്ല.

15. ദ്വീപേ ജാതോ ജനന്യാഹം സന്ത്യക്തസ്തത്ക്ഷണാദ പി
അനാശ്രയോ വനേ വൃദ്ധിം പ്രാപ്തഃ കർമ്മാനുസാരതഃ

ഞാൻ ഒരു ദ്വീപിലാണു ജനിച്ചത്. ജനിച്ച ഉടൻ തന്നെ അമ്മ എന്നെ ഉപേക്ഷിച്ചു. കർമ്മഫലമനുസരിച്ച്, ആരുമില്ലാത്തവനായി വനത്തിൽ വളർന്നു.

16. തപസ്തപ്തം മയാ ചോഗ്രം പർവതേ ബഹുവാർഷികം
പുത്രകാമേന ദേവർഷേ ശങ്കരഃ സമുപാസിതഃ

ഞാൻ ഒരു പർവ്വതത്തിലിരുന്ന് അനേകവർഷം ഉഗ്രമായ തപസ്സ് അനുഷ്ഠിച്ചു. പുത്രൻ വേണമെന്നുള്ള ആഗ്രഹത്തോടെ ശങ്കരനെ ഉപാസിച്ചു.

17. തതോ മയാ ശുകഃ പ്രാപ്തഃ പുത്രോ ജ്ഞാനവതാം വരഃ
പാഠിതസ്തു മയാ സമ്യഗ്വേദാനാം സാര ആദിതഃ

അതിന്റെ ഫലമായി ജ്ഞാനികളിൽ അഗ്രഗണ്യനായ ശുകനെ എനിക്കു പുത്രനായി ലഭിച്ചു. വേദങ്ങളുടെയെല്ലാം തത്ത്വം അവനെ ഞാൻ ആദി മുതൽ നന്നായി പഠിപ്പിച്ചു.

18. സ ത്യക്ത്വാ മാം ഗതഃ ക്വാപി രുദന്തം വിരഹാതുരം
ലോകാല്ലോകാന്തരം സാധോ വചനാത്തവ ബോധിതഃ

അവൻ എന്നെ ഉപേക്ഷിച്ച് മറ്റേതോ ലോകത്തേക്കുപോയി. വിരഹാതുരനായി ഞാൻ വിലപിച്ചു. സാധോ, അങ്ങാണല്ലോ അന്ന് എന്നെ സമാധാനിപ്പിച്ചത്.

19. തതോ/ഹം പുത്രസന്തപ്തസ്ത്യക്ത്വാ മേരും മഹാഗിരിം
മാതരം മനസാ കൃത്വാ സമ്പ്രാപ്തഃ കുരുജാംഗലം

അതിനുശേഷം പുത്രവിരഹത്താൽ നീറി, മഹാഗിരിയായ മേരുപർവ്വതം വിട്ട്, അമ്മയെയും ഓർത്തുകൊണ്ട് കുരുജാംഗലത്തിലെത്തി.

20. പുത്രസ്നേഹാദതിതരാം കൃശാംഗഃ ശോകസംയുതഃ
ജാനൻ മിഥ്യേതി സംസാരം മായാപാശനിയന്ത്രിതഃ

പുത്രസ്നേഹത്താൽ അതീവദു:ഖിതനായി ഞാൻ നന്നേ ചടച്ചുമെലിഞ്ഞു. ഈ സംസാരം മിഥ്യയാണെന്ന് അറിഞ്ഞിട്ടും മായാപാശത്താൽ ഞാൻ ബദ്ധനായിത്തീർന്നു.

21. തതോ രാജാ വൃതാം ജ്ഞാത്വാ മാതരം വാസവീം ശുഭാം
സ്ഥിതോ/ത്രൈവാശ്രമം കൃത്വാ സരസ്വത്യാസ്തടേ ശുഭേ

എന്റെ മാതാവായ വാസവിയെ ശന്തനുമഹാരാജാവ് വിവാഹംകഴിച്ചു എന്നറിഞ്ഞിട്ട്, സരസ്വതീനദിയുടെ കരയിൽതന്നെ ഒരു നല്ല ആശ്രമം നിർമ്മിച്ച് അവിടെ താമസിച്ചു.

22. ശന്തനുഃ സ്വർഗതിം പ്രാപ്തോ വിധുരാ ജനനീ സ്ഥിതാ
പുത്രദ്വയയുതാ സാധ്വീ ഭീഷ്മേണ പ്രതിപാലിതാ

ശന്തനു സ്വർഗ്ഗപ്രാപ്തനായി. അമ്മ വിധവയായിത്തീർന്നു. രണ്ടു പുത്രന്മാരോടുകൂടിയ അമ്മയെ ഭീഷ്മർ സംരക്ഷിച്ചുവന്നു.

23. ചിത്രാംഗദഃ കൃതോ രാജാ ഗംഗാപുത്രേണ ധീമതാ
കാലേന സോഽപി മേ ഭ്രാതാ മൃതഃ കാമസമദ്യുതിഃ

ബുദ്ധിമാനായ ഗംഗാപുത്രൻ ചിത്രാംഗദനെ രാജാവായി വാഴിച്ചു. എന്റെ സഹോദരനും കാമകോമളനുമായ ചിത്രാംഗദൻ കാലവശാൽ മൃതനായി.

24. തതഃ സത്യവതീ മാതാ നിമഗ്നാ ശോകസാഗരേ
ചിത്രാംഗദം മൃതം പുത്രം രുരോദ ഭൃശമാതുരാ

അപ്പോൾ സത്യവതി ശോകസാഗരത്തിൽ മുങ്ങി. മരിച്ച ചിത്രാംഗദനെ ഓർത്ത് അത്യധികം ദുഃഖിതയായി വിലപിച്ചു.

25. സമ്പ്രാപ്തോഽഹം മഹാഭാഗ ജ്ഞാത്വാ താം ദു:ഖിതാം സതീം
ആശ്വാസിതാ മയാത്യർത്ഥം ഭീഷ്മേണ ച മഹാത്മനാ

സാധ്വിയായ ആ അമ്മ ദുഃഖിതയായിരിക്കുന്നു, എന്ന് അറിഞ്ഞ് ഞാൻ അവിടെ ചെന്നു. മഹാത്മാവായ ഭീഷ്മരും ഞാനും അമ്മയെ ആവും മട്ട് സമാശ്വസിപ്പിച്ചു.

26. വിചിത്ര വീര്യസ്ത്വപരോ വീര്യവാൻ പൃഥിവീപതിഃ
കൃതോ ഭീഷ്മേണ ഭ്രാതാ വൈ സ്ത്രീരാജ്യവിമുഖേന ഹ

വിചിത്രവീര്യനായിരുന്നു രണ്ടാമത്തെ ആൾ. ശക്തനായിരുന്നു ആ സഹോദരൻ, സ്ത്രീകളിലും രാജ്യഭരണത്തിലും വിമുഖനായിരുന്ന ഭീഷ്മർ അവനെ രാജാവായി വാഴിച്ചു.

27. കാശിരാജസുതേ രമ്യേ വിജിത്യ പൃഥിവീപതീൻ
ഭീഷ്മേണാനീയ സ്വബലാത് കന്യകേ ദ്വേ സമർപ്പിതേ

സ്വയംവരത്തിന് എത്തിച്ചേർന്ന മറ്റു രാജാക്കന്മാരെയെല്ലാം സ്വന്തം കൈയ്യൂക്കുകൊണ്ട് ജയിച്ച്, കാശിരാജാവിന്റെ രണ്ടു പുത്രിമാരെ ഭീഷ്മർ കൂട്ടിക്കൊണ്ടുവന്ന്,

28. സത്യവത്യൈ ശുഭേ കാലേ വിവാഹഃ പരികല്പിതഃ
ഭ്രാതുർവിചിത്രവീര്യസ്യ തദാഹം സുഖിതോഽഭവം

സത്യവതിക്കു നൽകി. ശുഭമായ മുഹൂർത്തത്തിൽ സഹോദരനായ വിചിത്രവീര്യന്റെ വിവാഹം നടത്തപ്പെട്ടു. അപ്പോൾ എനിക്കും സന്തോഷമായി.

29. പുനഃ സോഽപി മൃതോ ഭ്രാതാ യക്ഷ്മണാ പീഡിതോ ഭൃശം
അനപത്യോ യുവാ ധന്വീ മാതാ മേ ദുഃഖിതാഽഭവത്

അധികം കാലം കഴിയും മുമ്പേ, ആ സഹോദരനും രാജയക്ഷ്മാവു പിടിപെട്ടു മരിച്ചു. അനപത്യനായി ആ യുവരാജാവു മരിച്ചപ്പോൾ അമ്മ വളരെ ദു:ഖിച്ചു.

30. കാശിരാജസുതേ ദ്വേ തു മൃതം ദൃഷ്ട്വാ പതിം തദാ
പതിവ്രതാധർമ്മപരേ ഭഗിന്യൗ സംബഭൂവതുഃ

കാശിരാജാവിന്റെ ആ രണ്ടു പുത്രിമാരും പതിവ്രതാ ധർമ്മമനുസരിച്ച് അപ്പോൾ സതി അനുഷ്ഠിക്കാൻ തീരുമാനിച്ചു.

31. തേ ഊചതുഃ സതീം ശ്വശ്രൂം രുദതീം ഭൃശദുഃഖിതാം
പതിനാ സഹഗാമിന്യൗ ഭവിഷ്യാവോ ഹുതാശനേ

അവർ രണ്ടുപേരും അത്യന്തം ദുഃഖിച്ചു വിലപിച്ചുകൊണ്ടിരിക്കുന്ന ശ്വശ്രുവിനോടു പറഞ്ഞു: ഞങ്ങൾ ഇരുവരും പതിയോടൊപ്പം ചിതാഗ്നിയിൽ പ്രവേശിക്കാൻ ആഗ്രഹിക്കുന്നു.

32. പുത്രേണ സഹ തേ ശ്വശ്രൂ സ്വർഗ്ഗേ ഗത്വാƒഥ നന്ദനേ
സുഖേന വിഹരിഷ്യാവഃ പതിനാ സഹ സംയുതേ

ഞങ്ങൾ സ്വർഗ്ഗത്തുചെന്ന് അവിടുത്തെ പുത്രനോടുകൂടി സസുഖം നന്ദനാരാമത്തിൽ വിഹരിക്കട്ടെ.

33. നിവാരിതേ തദാ മാത്രാ വധ്വൗ തസ്മാന്മഹോദ്യമാത്
സ്നേഹഭാവം സമാശ്രിത്യ ഭീഷ്മസ്യ വചനാത്തദാ

ഭീഷ്മരുടെ ഉപദേശമനുസരിച്ച്, സ്നേഹഭാവത്തോടെ, ആ രണ്ടു വധുക്കളെയും ആ മഹോദ്യമത്തിൽ നിന്ന് അമ്മ തടഞ്ഞു.

34. ഗാംഗേയേന ച മാത്രാ മേ സംമന്ത്ര്യ ച പരസ്പരം
കൃത്വൗർധ്വദൈഹികം സർവം സംസ്മൃതോƒഹം ഗജാഹ്വയേ

ഗാംഗേയനും എന്റെ അമ്മയും പരസ്പരം ആലോചിച്ചു. ശേഷക്രിയകളെല്ലാം നിർവഹിച്ചശേഷം ഹസ്തിനാപുരത്തിലേക്കു ചെല്ലാൻ എന്നെ അമ്മ മനസ്സുകൊണ്ട് സ്മരിച്ചു.

35. സ്മൃതമാത്രസ്തു മാത്രാ വൈ ജ്ഞാത്വാ ഭാവം മനോഗതം
തരസൈവാഗതശ്ചാഹം നഗരം നഗസാഹ്വയം

അമ്മ സ്മരിച്ച നിമിഷം തന്നെ അമ്മയുടെ മനോഭാവം എന്തെന്ന് ഞാൻ മനസ്സിലാക്കി. വേഗം ഞാൻ ഹസ്തിനാപുരത്തിലേക്കു ചെന്നു.

36. പ്രണമ്യ മാതരം മൂർധ്നാ സംസ്ഥിതോƒഥ കൃതാഞ്ജലിഃ
താമബ്രുവം സുതപ്താംഗീം പുത്രശോകേന കർശിതാം

അമ്മയെ നമസ്ക്കരിച്ച് കൈകൂപ്പിത്തൊഴുതുകൊണ്ട്, പുത്രശോകത്താൽ അത്യന്തം ദുഃഖിച്ചും നന്നേ ക്ഷീണിച്ചുമിരിക്കുന്ന അമ്മയോട് ഞാൻ ഇങ്ങനെ പറഞ്ഞുഃ

37. മാതസ്ത്വയാ കിമാഹൂതോ മനസാƒഹം തപസ്വിനി
ആജ്ഞാപയ മഹത്കാര്യം ദാസോƒസ്മി കരവാണി കിം

അമ്മേ, തപസ്വിനിയായ അമ്മ എന്നെ മനസാ സ്മരിച്ചു വരുത്തിയത് എന്തിനാണ്? ആജ്ഞാപിച്ചാലും. ഞാൻ അവിടുത്തെ ദാസനല്ലേ? ഞാൻ എന്തു മഹത്കാര്യമാണ് ചെയ്യേണ്ടത്?

38. ത്വം മേ തീർത്ഥം പരം മാതർദേവശ്ച പ്രഥിതഃ പരഃ
ആഗതശ്ചിന്തിതശ്ചാത്ര ബ്രൂഹി കൃത്യം തവ പ്രിയം

അമ്മേ അവിടുന്നാണ് എന്റെ പരമതീർത്ഥം. അവിടുന്നാണ് എന്റെ പ്രസിദ്ധമായ പരദേവതയും. അമ്മ സ്മരിച്ച മാത്രയിൽത്തന്നെ ഞാൻ ഇവിടെ എത്തി. ഞാൻ എന്തു ചെയ്യണമെന്നാണ് അമ്മയുടെ ആഗ്രഹം? അതു പറഞ്ഞാലും.

### വ്യാസ ഉവാച.

39. ഇത്യുക്ത്വാഹം സ്ഥിതസ്തത്ര മാതുരഗ്രേ യദാ മുനേ
തദാ സാ മാമുവാചേദം പശ്യന്തീ ഭീഷ്മമന്തികേ

മഹർഷേ, ഇങ്ങനെ പറഞ്ഞുകൊണ്ട് അമ്മയുടെ മുമ്പിൽ നിന്നപ്പോൾ അടുത്തുനില്ക്കുന്ന ഭീഷ്മരെ നോക്കിക്കൊണ്ട് അമ്മ എന്നോടു പറഞ്ഞു:

40. പുത്രതേƒദ്യ മൃതോ ഭ്രാതാ പീഡിതോ രാജയക്ഷ്മണാ
തേനാഹം ദുഃഖിതാ ജാതാ വംശച്ഛേദഭയാദിഹ

മകനേ, നിന്റെ സഹോദരൻ ഇപ്പോൾ രാജയക്ഷ്മാവു പിടിപെട്ട് മരിച്ചു. അതുകൊണ്ട് വംശച്ഛേദം വന്നുപോകുമല്ലോ എന്നു ഭയപ്പെട്ട് ഞാൻ ദുഃഖിക്കുകയാണ്.

41. തസ്മാത്ത്വമദ്യ മേധാവിൻ മയാഹൂതഃ സമാധിനാ
ഗാംഗേയസ്യ മതേനാത്ര പാരാശര്യാർത്ഥസിദ്ധയേ

അതുകൊണ്ടാണ്, മഹാമതേ, നിന്നെ ഞാനിപ്പോൾ മനസാ ആഹ്വാനം ചെയ്തു വരുത്തിയത്. പാരാശര്യ, അർത്ഥസിദ്ധിക്കുവേണ്ടി അങ്ങനെ ചെയ്തത്, ഭീഷ്മരുടെ അഭിപ്രായം അറിഞ്ഞിട്ടു കൂടിയാണ്.

42. കുലം സ്ഥാപയ നഷ്ടം ത്വം ശന്തനോർനാമകാരണാത്
രക്ഷ മാം ദുഃഖതഃ കൃഷ്ണ വംശച്ഛേദോദ്ഭവാദ്ദ്രുതം

ശന്തനുവിന്റെ നഷ്ടമായ വംശത്തെ നീ നിലനിർത്തണം. ഹേ കൃഷ്ണ, ദ്വൈപായന, വംശം നശിക്കുമെന്ന ദുഃഖത്തിൽനിന്ന് നീ എന്നെ രക്ഷിക്കണം.

43. കാശിരാജസുതേ ഭാര്യേ ഭ്രാതുസ്തവ യവീയസഃ
സാധോർവിചിത്രവീര്യസ്യ രൂപയൗവന ഭൂഷിതേ

നിന്റെ കനിഷ്ഠഭ്രാതാവായ വിചിത്രവീര്യനു രണ്ടു ഭാര്യമാരുണ്ട് ഇരുവരും കാശിരാജാവിന്റെ പുത്രിമാരാണ്; രൂപയൗവനസമ്പന്നരുമാണ്.

44. താഭ്യാം സംഗമ്യ മേധാവിൻ പുത്രോത്പാദനകം കുരു
രക്ഷ ത്വം ഭാരതം വംശം നാത്ര ദോഷോƒസ്തി കർഹിചിത്

ബുദ്ധിയുള്ളവനേ, നീ അവരുമായി ചേർന്ന് പുത്രന്മാരെ ജനിപ്പിക്കൂ. അങ്ങനെ ഭാരതവംശത്തെ നിലനിർത്തൂ. ഇതിൽ അശേഷവും ദോഷമില്ല.

### വ്യാസ ഉവാച.

45. ഇതിമാതുർവചഃ ശ്രുത്വാ ജാതശ്ചിന്താതുരോ ഹ്യഹം
ലജ്ജയാƒƒകുലചിത്തസ്താമബ്രുവം വിനയാനതഃ

ഇങ്ങനെ അമ്മ പറഞ്ഞതു കേട്ടപ്പോൾ ഞാൻ ചിന്താകുലനായിത്തീർന്നു. ലജ്ജനിമിത്തം മനഃപ്രയാസത്തോടുകൂടി വിനയാന്വിതനായി ഞാൻ അമ്മയോടു പറഞ്ഞു:

46. മാതഃ പാപാധികം കർമ്മ പരദാരാഭിമർശനം
ജ്ഞാത്വാ ധർമ്മപഥം സമ്യക് കരോമി കഥമാദരാത്

അമ്മേ, പരദാരഗമനം അത്യന്തം പാപജനകമായ പ്രവൃത്തിയാണ്. ധർമ്മമാർഗ്ഗം വേണ്ടപോലെ അറിയുന്ന ഞാൻ അത് എങ്ങനെ ആദരവോടെ ചെയ്യും?

47. തഥാ യവീയസോ ഭ്രാതുർവധുഃ കന്യാ പ്രകീർത്തിതാ
വ്യഭിചാരം കഥം കുര്യാമധീത്യ നിഗമാനഹം

അതുപോലെ, അനുജന്റെ പത്നി, പുത്രിയായിട്ടല്ലേ പ്രകീർത്തിക്കപ്പെടുന്നത്? ആ നിലയ്ക്ക് വേദാദ്ധ്യയനം ചെയ്തിട്ടുള്ള ഞാൻ എങ്ങനെ നിയമം തെറ്റിക്കും?

48. അന്യായേന ന കർത്തവ്യം സർവഥാ കുലരക്ഷണം
ന തരന്തി ഹി സംസാരാത് പിതരഃ പാപകാരിണഃ

ന്യായരഹിതമായ മാർഗ്ഗത്തിലൂടെ വംശത്തെ നിലനിർത്തേണ്ട കാര്യമില്ല. ആ പാപം ചെയ്യുന്നവന്റെ പൂർവ്വപിതാക്കൾ സംസാരത്തിൽ നിന്ന് മുക്തരാവുകയില്ല.

49. ലോകാനാമുപദേഷ്ടാ യഃ പുരാണാനാം പ്രവർത്തകഃ
സ കഥം കുത്സിതം കർമ്മ ജ്ഞാത്വാ കുര്യാന്മഹാദ്ഭുതം

ഞാൻ ലോകത്തിന് ഉപദേഷ്ടാവായി പുരാണം രചിച്ചവനാണ്. ആ ഞാൻ അദ്ഭുതകരമായ ഈ നിന്ദ്യകർമ്മം അറിഞ്ഞുകൊണ്ട് എങ്ങനെ ചെയ്യും?

50. പുനരുക്തോ ഹ്യഹം മാത്രാ രുദത്യാ ഭൃശമന്തികേ
പുത്രശോകാതിതപ്തായാ വംശരക്ഷണകാമ്യയാ

വംശത്തെ ഏതുവിധവും നിലനിർത്തണമെന്ന് ആഗ്രഹിക്കുന്നവളും പുത്രശോകത്താൽ അത്യധികം സന്തപ്തയായി അരികിൽനിന്ന് വിലപിക്കുന്നവളുമായ ആ അമ്മ എന്നോടു വീണ്ടും പറഞ്ഞു:

51. പാരാശര്യ ന തേ ദോഷോ വചനാന്മമ പുത്രക
ഗുരൂണാം വചനം തഥ്യം സദോഷമപി മാനവൈഃ

മകനേ, പരാശരപുത്ര, ഞാൻ പറഞ്ഞതാകയാൽ നിനക്ക് ഇതിൽ ഒരു ദോഷവുമില്ല. ദോഷമുള്ളതാണെങ്കിൽ പോലും ഗുരുവചനം സത്യമായി കരുതി, മനുഷ്യർ

52. കർത്തവ്യമവിചാരൈര്യവ ശിഷ്ടാചാരപ്രമാണതഃ
വചനം കുരു മേ പുത്ര ന തേ ദോഷോƒസ്തി മാനദ

അതിനെ വിമർശിക്കാതെ ശിഷ്ടാചാരമെന്ന നിലയ്ക്ക് അനുഷ്ഠിച്ചുകൊള്ളണം. മകനേ, എന്റെ വാക്കു നീ കേൾക്കണം. നിനക്ക് അതിൽ ഒരു ദോഷവും ഇല്ല.

53. പുത്രസ്യ ജനനം കൃത്വാ സുഖിനീം കുരു മാതരം
വിശേഷേണ തു സന്തപ്താം മഗ്നാം ശോകാർണ്ണവേ സുത

പുത്രനെ ജനിപ്പിച്ച് അമ്മയ്ക്ക് സുഖം നൽകൂ. പ്രത്യേകിച്ച് ശോകസമുദ്രത്തിൽ മുങ്ങിത്തുടിക്കുന്ന അമ്മയ്ക്ക്, മകനേ, സുഖം നൽകൂ.

54. ഇതി താം ബ്രുവതീം ശ്രുത്വാ തദാ സുരനദീസുതഃ
മാമുവാച വിശേഷജ്ഞഃ സൂക്ഷ്മധർമ്മസ്യ നിർണയേ

ഇങ്ങനെ അമ്മ പറയുന്നതു കേട്ടപ്പോൾ ധർമ്മനിയന്ത്രണത്തിൽ വിശേഷബുദ്ധിയുള്ള ഗംഗാപുത്രൻ എന്നോടു പറഞ്ഞു:-

55. ദ്വൈപായന വിചാരോƒത്ര ന കർത്തവ്യസ്ത്വയാƒനഘ
മാതുർവചനമാദായ വിഹരസ്വ യഥാസുഖം

ദ്വൈപായന, അങ്ങ് ഈ കാര്യത്തിൽ ചിന്താകുലനാകേണ്ടതില്ല. അമ്മ പറയുന്നതുകേട്ട് സുഖമായി വിഹരിച്ചുകൊള്ളൂ.

## വ്യാസ ഉവാച

56. ഇതി തസ്യ വചഃ ശ്രുത്വാ മാതുശ്ചപ്രാർത്ഥനം തഥാ
നിഃശങ്കോƒഹം തദാ ജാതഃ കാര്യേ തസ്മിൻ ജുഗുപ്സിതേ

ഇങ്ങനെ ഭീഷ്മർ പറയുകയും അമ്മ അപേക്ഷിക്കുകയും ചെയ്തതു കേട്ട് ആ നിന്ദ്യമായ കർമ്മത്തിൽ ഒരു ശങ്കയുമില്ലാത്തവനായിത്തീർന്നു.

57. **അംബികായാം പ്രവൃത്തോ$f$ഹമൃതുമത്യാം മുദാ നിശി**
**മയി വിമനസായാം തു താപസേ കുത്സിതേ ഭൃശം**

ഋതുകാലമായപ്പോൾ ഞാൻ ഒരുരാത്രിയിൽ അംബികയെ പ്രാപിച്ചു. അംബികയാവട്ടെ, എന്റെ ഈ വൃത്തികെട്ട താപസവേഷത്തിൽ ഒട്ടും സംതൃപ്തയായിരുന്നില്ല.

58. **ശപ്താ മയാ സാ സുശ്രോണീ പ്രസംഗേ പ്രഥമേ തദാ**
**അന്ധസ്തേ ഭവിതാ പുത്രോ യതോ നേത്രേ നിമീലിതേ**

ആ ആദ്യസമാഗമത്തിൽത്തന്നെ ഞാൻ അവളെ ശപിച്ചു. അപ്പോൾ നീ കണ്ണുകൾ അടച്ചിരുന്നതുകൊണ്ട് നിനക്ക് അന്ധനായ ഒരു പുത്രൻ ജനിക്കും.

59. **ദ്വിതീയേ ഹി മുനിശ്രേഷ്ഠ പൃഷ്ടോ മാത്രാ രഹഃ പുനഃ**
**ഭവിഷ്യതി സുതഃ പുത്ര, കാശിരാജസുതോദരേ**

മുനിശ്രേഷ്ഠ, പിറ്റേന്ന് അമ്മ എന്നെ രഹസ്യമായി വിളിച്ചു ചോദിച്ചു; കാശിരാജകുമാരിയുടെ ഗർഭത്തിൽ, മകനേ, പുത്രജന്മം ഉണ്ടായോ?

60. **മയോക്താ ജനനീ തത്ര വ്രീഡാനമ്രമുഖേന ഹ**
**വിനേത്രോ ഭവിതാ പുത്രോ മാതഃ ശാപാന്മമൈവ ഹി**

ഞാൻ ലജ്ജാവനതമുഖനായി അമ്മയോടു പറഞ്ഞു: അമ്മേ, എന്റെ ശാപംമൂലം അവൾക്ക് കണ്ണില്ലാത്ത ഒരു പുത്രനായിരിക്കും ജനിക്കുന്നത്.

61. **തയാ നിർഭത്സിതസ്തത്ര കഠോര വചസാ മുനേ**
**കഥം പുത്ര ത്വയാ ശപ്തഃ പുത്രസ്തേ$f$ന്ധോ ഭവിഷ്യതി**

അവിടെ വച്ച് അമ്മ എന്നെ കഠോരവാക്കുകൾ ചൊരിഞ്ഞ് ശകാരിച്ചു, "നീ എന്തിനാണ്, അന്ധനായ പുത്രനുണ്ടാവട്ടെ എന്നു ശപിച്ചത്?"

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ചതുർവിംശോ$f$ദ്ധ്യായഃ

# അഥ പഞ്ചവിംശോ$f$ദ്ധ്യായഃ

## വ്യാസ ഉവാച

1. **വാസവീ ചകിതാ ജാതാ ശ്രുത്വാ മേ വാക്യമീദൃശം**
**ദാശേയീ മാമുവാചേദം പുത്രാർത്ഥേ ഭൃശമാതുരാ**

ഞാൻ ഇങ്ങനെ പറഞ്ഞതുകേട്ട് എന്റെ മാതാവായ സത്യവതി വളരെ ഭയപ്പെട്ടു. പുത്രാർത്ഥം ദുഃഖിക്കുന്ന ആ ദാശസുത അപ്പോൾ എന്നോട് ഇങ്ങനെ പറഞ്ഞു:

2. **അംബാലികാ വധൂർധന്യാ കാശിരാജസുതാ സുത**
**ഭാര്യാ വിചിത്രവീര്യസ്യ വിധവാ ശോകസംയുതാ**

മകനേ, കാശിരാജാവിന്റെ പുത്രിയായ അംബാലിക ധന്യയായ വധുവാണ്. വിചിത്രവീര്യന്റെ ഭാര്യയായ അവൾ ഇപ്പോൾ വിധവയും ദുഃഖിതയുമാണ്.

3. **സർവലക്ഷണസമ്പന്നാ രൂപയൗവനശാലിനീ**
**തസ്യാം ജനയ സംഗം ത്വ ം കൃത്വാ പുത്രം സുസമ്മതം**

അവൾ സർവലക്ഷണസമ്പന്നയും രൂപയൗവനയുക്തയുമാണ്. അവളുമായി ചേർന്ന് സുസമ്മതനായ ഒരു പുത്രനെ നീ ജനിപ്പിക്കണം.

4. നാന്ധോ രാജാധികാരീ സ്യാത്തസ്മാത് പുത്രം മനോഹരം
ഉത്പാദയ രാജപുത്ര്യാം വചനാന്മമ മാനദ

അന്ധൻ രാജ്യാർഹനല്ലല്ലോ. അതിനാൽ, ഞാൻ ആവശ്യപ്പെടുകയാണ്; നീ ആ രാജപുത്രിയിൽ യോഗ്യനായ ഒരു പുത്രനെ ജനിപ്പിക്കണം.

5. ഇത്യുക്തോƒഹം തദാ മാത്രാ സ്ഥിതസ്തത്ര ഗജാഹ്വയേ
യാവദൃതുമതീ ജാതാ കാശിരാജസുതാ മുനേ

ഇങ്ങനെ അമ്മ പറഞ്ഞതു കേട്ട് ഞാൻ ഹസ്തിനാപുരത്തിൽത്തന്നെ താമസിച്ചു. കാശിരാജാവിന്റെ ആ പുത്രി ഋതുമതിയായപ്പോൾ,

6. ഏകാന്തേ ശയനാഗാരേ പ്രാപ്താ സാ മമ സന്നിധൗ
ലജ്ജമാനാ സുകേശാന്താ സ്വശ്വശ്രുവചനാത്തദാ

ശ്വശ്രു പറഞ്ഞതനുസരിച്ച് ആ സുന്ദരി ലജ്ജയോടെ കിടപ്പുമുറിയിൽ ഒറ്റക്ക് എന്റെ അടുക്കൽ വന്നു.

7. ദൃഷ്ട്വാ മാം ജടിലം ദാന്തം താപസം രസവർജിതം
സാ സ്വേദവദനാ ജാതാ പാണ്ഡുരാ വിമനാ ഭൃശം

ജടാധാരിയും താപസനും അരസികനും ഇന്ദ്രിയനിഗ്രഹം ചെയ്തവനുമാണ് ഞാൻ എന്നു കണ്ട് അവൾ വിയർത്തു; അവളുടെ മുഖം വിളറുകയും മനസ്സു തളരുകയും ചെയ്തു.

8. കുപിതോƒഹം തദാ ദൃഷ്ട്വാ കാമിനീം നിശി സംഗതാം
വേപമാനാം സ്ഥിതാം പാർശ്വേ ഹ്യബ്രുവം താമഹം രുഷാ

രാത്രിയിൽ എന്റെ അടുത്തെത്തിയ ആ കാമിനിയെ കണ്ടപ്പോൾ എനിക്ക് കോപമാണ് തോന്നിയത്. വിറച്ചുകൊണ്ട് അടുത്തുനിൽക്കുന്ന അവളോടു ഞാൻ കുപിതനായി ഇങ്ങനെ പറഞ്ഞു:

9. ദൃഷ്ട്വാം മാം യദി ഗർവേണ പാണ്ഡുവർണ്ണാ സമാവൃതാ
അതസ്തേ തനയഃ പാണ്ഡുർഭവിഷ്യതി സുമധ്യമേ

"സ്വ സൗന്ദര്യത്താൽ ഗർവിതയായ നീ എന്നെ കണ്ട് വിളറി വെളുത്തല്ലോ. അതുകൊണ്ട് ഹേ സുന്ദരീ നിനക്കുണ്ടാകുന്ന പുത്രൻ പാണ്ഡുവായി ഭവിക്കും."

10. ഇത്യുക്ത്വാ നിശി തത്രൈവ സ്ഥിതോ ബാലികയാ യുതഃ
ഭുക്ത്വാ താം നിശി നിര്യാതഃ സ്ഥാനമാപൃച്ഛ്യ മാതരം

ഇങ്ങനെ പറഞ്ഞിട്ട് ആ ബാലികയുമൊന്നിച്ച് രാത്രി അവിടെ കഴിച്ചു. അവളെ അനുഭവിച്ചിട്ട് അമ്മയോട് അനുവാദവും വാങ്ങി ഞാൻ ആശ്രമത്തിലേക്കു പോയി.

11. തതസ്താഭ്യാം സുതൗ കാലേ പ്രസൂതാവന്ധപാണ്ഡുരൗ
ധൃതരാഷ്ട്രശ്ച പാണ്ഡുശ്ച പ്രഥിതൗ സംബഭൂവതുഃ

പിന്നെ യഥാകാലം ആ രണ്ടു വധുക്കളും അന്ധനും പാണ്ഡുവുമായ പുത്രന്മാരെ പ്രസവിച്ചു. അവർ ധൃതരാഷ്ട്രരെന്നും പാണ്ഡുവെന്നും പ്രസിദ്ധരായിത്തീർന്നു.

12. മാതാ മേ വിമനാ ജാതാ താദൃശാ വീക്ഷ്യ തൗ സുതൗ
തതഃ സംവത്സരസ്യാന്തേ മാമാഹൂയ തദാബ്രവീത്

അപ്രകാരമുള്ള പുത്രന്മാരാണല്ലോ ജനിച്ചത് എന്നു കണ്ട് അമ്മയുടെ മനസ്സ് വേദനിച്ചു. പിന്നെ ഒരു വർഷം കഴിയാറായപ്പോൾ അമ്മ എന്നെ വിളിച്ചു പറഞ്ഞു:

13. ദ്വൈപായന സുതൗ ജാതൗ രാജ്യയോഗ്യൗ ന താദൃശൗ
അന്യം മനോഹരം പുത്രം സമുത്പാദയ മേ പ്രിയം

ഹേ ദ്വൈപായന, രണ്ടു പുത്രന്മാർ ഉണ്ടായെങ്കിലും അങ്ങനെയുള്ളവർ രാജാക്കന്മാരാവാൻ യോഗ്യരല്ലല്ലോ. അതിനാൽ യോഗ്യനും എനിക്ക് പ്രിയങ്കരനുമായ ഒരു പുത്രനെ നീ ജനിപ്പിക്കണം.

14. തഥേതി സാ മയാപ്രോക്താ മുദിതാ ജനനീ തദാ
അംബികാം പ്രാർത്ഥായാമാസ സുതാർത്ഥേ കാല ആഗതേ

അങ്ങനെയാവട്ടെ എന്നു ഞാൻ പറഞ്ഞതുകേട്ട് അമ്മയ്ക്കു വളരെ സന്തോഷമായി. സമയമായപ്പോൾ അമ്മ അംബികയോട് പുത്രനു ജന്മം നൽകാൻ വേണ്ടി അപേക്ഷിച്ചു.

15. പുത്രി വ്യാസം സമാലിംഗ്യ പുത്രമുത്പാദയാദ്ഭുതം
കുരുവംശസ്യ കർത്താരം രാജ്യയോഗ്യം വരാനനേ

മകളേ, വ്യാസനോടു സംഗമിച്ച് യോഗ്യനായ ഒരു പുത്രനെ നീ ജനിപ്പിക്കൂ. സുന്ദരീ, കുരുവംശത്തെ നിലനിർത്തുന്ന രാജ്യാർഹനായ ഒരു സൽപ്പുത്രനെ നേടൂ.

16. വധൂർലജ്ജാന്വിതാ കിഞ്ചിന്നോവാച വചനം തദാ
ഗതോഽഹം ശയനാഗാരേ മാതുസ്തദ്വചനാന്നിശി

ലജ്ജാവിവശയായ അവൾ അപ്പോൾ ഒന്നും പറഞ്ഞില്ല. മാതാവിന്റെ വാക്കുകേട്ട് ഞാൻ രാത്രിയിൽ കിടപ്പറയിൽ ചെന്നു.

17. ദാസീ വിചിത്രവീര്യസ്യ രൂപയൗവ നസംയുതാ
പ്രേഷിതാംബികയാ തത്ര വിചിത്രാഭരണാംബരാ

വിചിത്രവീര്യന്റെ, രൂപയൗവനസമ്പന്നയായ ഒരു ദാസിയെ അംബിക ആഭരണവസ്ത്ര വിഭൂഷിതയാക്കി ആ ശയനാഗാരത്തിലേക്കു പറഞ്ഞയച്ചു.

18. ചന്ദനാരക്തദേഹാ സാ പുഷ്പമാലാവിഭൂഷിതാ
ആയാതാ ഹാവസംയുക്താ സുകേശീ ഹംസഗാമിനീ

അവൾ ദേഹത്തു ചന്ദനം പൂശിയിരുന്നു; പുഷ്പമാല്യങ്ങൾ ചാർത്തിയിരുന്നു. സുന്ദരിയും അലസഗമനയുമായ അവൾ ഭാവഹാവാദികളോടാണ് ശയനഗൃഹത്തിൽ എത്തിയത്.

19. പര്യങ്കേ മാം സമാവേശ്യ സംസ്ഥിതാ പ്രേമസംയുതാ
പ്രസന്നോഽഹം തദാ തസ്യ വിലാസേനാഭവം മുനേ

എന്നെ പ്രേമപൂർവം പര്യങ്കത്തിൽ കയറ്റിയിരുത്തിയിട്ട് അവൾ എന്റെ അടുത്തിരുന്നു. മഹർഷേ അവളുടെ ആ വിലാസവിശേഷങ്ങൾകൊണ്ട് ഞാൻ പ്രസന്നനായിത്തീർന്നു.

20. രാത്രൗ സംക്രീഡിതം പ്രേമ്ണാ തയാ സഹ മയാ ഭൃശം
വരോ ദത്തഃ പുനസ്തസ്യൈ പ്രസന്നേന തു നാരദ

അവളോടൊത്തു് അന്നു രാത്രി ഞാൻ പ്രേമപൂർവം ക്രീഡിച്ചു. നാരദ, ഞാൻ പ്രസന്നനായി അവൾക്കു വരവും നൽകി.

21. സുഭഗേ ഭവിതാ പുത്രഃ സർവ്വലക്ഷണസംയുതഃ
സ്വരൂപഃ സർവധർമ്മജ്ഞഃ സത്യവാദീ ശമേ രതഃ

'സുഭഗേ, നിനക്ക് സർവലക്ഷണങ്ങളും തികഞ്ഞവനും സുന്ദരനും സർവധർമ്മജ്ഞനും സത്യസന്ധനും ശാന്തനുമായ ഒരു പുത്രനുണ്ടാവും'

22. സ തദാ വിദുരോ ജാതസ്ത്രയഃ പുത്രാഃ സഹാഭവൻ
മായാ വൃദ്ധിം ഗതാ സാധോ പരക്ഷേത്രോദ്ഭവേ മമ

അങ്ങനെ ജനിച്ചവനാണ് ആ വിദുരൻ. എനിക്ക് ഇങ്ങനെ പരസ്ത്രീകളിൽ മൂന്നു പുത്രന്മാരുണ്ടായി. മഹർഷേ, അതോടെ എന്റെ മായാമോഹവും വളർന്നു വന്നു.

23. വിസ്മൃതഃ ശുകസംബന്ധീ വിരഹഃ ശോകകാരണം
ദൃഷ്ട്വാ ത്രീൻ സ്വസുതാൻ കാമം വീരാൻ വൈ വീര്യസമ്മതാൻ

വീരന്മാരും വീര്യസമ്മതരുമായ മൂന്നു പുത്രന്മാരെ കണ്ടപ്പോൾ ശുകനെ പിരിഞ്ഞതു നിമിത്തം എനിക്കുണ്ടായിരുന്ന വിരഹദുഃഖം ഞാൻ മറന്നു.

24. മായാ ബലവതീ ബ്രഹ്മൻ ദുസ്ത്യജാ ഹ്യകൃതാത്മഭിഃ
അരൂപാ ച നിരാലംബാ ജ്ഞാനിനാമപി മോഹിനീ

ഹേ ബ്രഹ്മജ്ഞ, മായ വളരെ കടുപ്പംതന്നെ. സാധാരണ മനുഷ്യർക്ക് അത് ഒഴിവാക്കാൻ വളരെ പ്രയാസമാണ്. അരൂപയും നിരാലംബയുമായ അത് ജ്ഞാനികളെപ്പോലും മോഹിപ്പിക്കുന്നു.

25. മാതരി സ്നേഹസംബദ്ധം തഥാ പുത്രേഷു സംവൃതം
ന മേ ചിത്തം വനേ ശാന്തിമഗാന്മുനിവരോത്തമ

അമ്മയോടുള്ള സ്നേഹം പുത്രന്മാരിലുള്ള വാത്സല്യം ഇവകൊണ്ട് എന്റെ മനസ്സിപ്പോൾ ബദ്ധമായിരിക്കുന്നു. ആ മനസ്സിന് ഇപ്പോൾ വനത്തിലും ശാന്തി കിട്ടുന്നില്ല.

26. ദോളാരൂഢം മനോ ജാതം കദാചിദ്ധസ്തിനാപുരേ
പുനഃ സരസ്വതീ തീരേ ന ചൈകത്ര വ്യവസ്ഥിതിഃ

എന്റെ മനസ്സിപ്പോൾ ഊഞ്ഞാലിൽ ആടുംമട്ടായിരിക്കുന്നു. ചിലപ്പോൾ അത് ഹസ്തിനാപുരത്തിലും മറ്റുചിലപ്പോൾ സരസ്വതീ തീരത്തുമായി ആടിക്കൊണ്ടിരിക്കുന്നു. ഒരിടത്തും അത് ഉറച്ചുനില്ക്കുന്നില്ല.

27. കദാചിത് ചിന്തയൻ ജ്ഞാനം മാനസേ പ്രതിഭാതി വൈ
കേഽമീ പുത്രാഃ ക്വ മോഹോഽയം ന ശ്രാദ്ധാർഹാ മൃതസ്യ മേ

ചിന്തിക്കുന്ന ചില അവസരങ്ങളിൽ യാഥാർത്ഥ്യബോധം ഉണ്ടാവുന്നുണ്ട്. ഈ പുത്രന്മാർ ആര്? ഈ മോഹം വെറുതെയല്ലേ? മരിച്ചാൽ എനിക്ക് ശ്രാദ്ധം നൽകേണ്ടവരാണോ ഇവർ?

28. വ്യഭിചാരോദ്ഭവാഃ കിം മേ സുഖദാഃ സ്യുഃ സുതാഃ കില
മായാ ബലവതീ മോഹം വിതനോതി ഹി മാനസേ

വ്യഭിചാരത്തിൽ നിന്നുണ്ടായ ഈ പുത്രന്മാർ എനിക്കു സുഖം നൽകുന്നവരാണോ? ശക്തിമത്തായ മായ മനസ്സിനെ മോഹിപ്പിച്ചുകൊണ്ട് എന്നെ കഷ്ടപ്പെടുത്തുകയാണ്.

29. ജാനൻ മോഹാന്ധകൂപേഽസ്മിൻ പതിതോഽഹം മൃഷാ മുനേ
ഇത്യകുർവം രഹസ്താപം കദാചിത്സുസമാഹിതഃ

മഹർഷേ, അറിഞ്ഞുകൊണ്ട് ഞാൻ ഈ മോഹാന്ധകൂപത്തിൽ വെറുതേ വീണു. ഒറ്റയ്ക്കിരുന്ന് ഇങ്ങനെ സന്തപിക്കും. ചിലപ്പോൾ മനസ്സ് ഏകാഗ്രമാവുകയും ചെയ്യും.

30. രാജ്യം പ്രാപ തതഃ പാണ്ഡുർ ബലവാൻ ഭീഷ്മസമ്മതഃ
തദാ മമ മനോ ജാതം പ്രസന്നം സുതകാരണാത്

ബലവാനും ഭീഷ്മർക്കു സമ്മതനുമായ പാണ്ഡു പിന്നീട് രാജാവായി. അപ്പോൾ പുത്രനു രാജ്യം ലഭിച്ചല്ലോ എന്നു കരുതി മനസ്സ് സന്തുഷ്ടമായി.

31. കുന്തീ മാദ്രീ സുരൂപേ ദ്വേ ഭാര്യേ തസ്യ ബഭൂവതുഃ
ശൂരസേനസുതാ കുന്തീ മദ്രരാജസുതാ*f*പരാ

പാണ്ഡുവിന് കുന്തിയെന്നും മാദ്രിയെന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. ശൂരസേനന്റെ പുത്രിയാണ് കുന്തി. മറ്റേവൾ മദ്ര രാജാവിന്റെ പുത്രിയും.

32. സ ശാപം ദ്വിജതഃ പ്രാപ്യ കാമിനീദ്വയസംയുതഃ
പാണ്ഡുർ നിർവേദമാപന്ന സ്ത്യക്ത്വാ രാജ്യം വനം ഗതഃ

അദ്ദേഹത്തെ ഒരു ബ്രാഹ്മണൻ ശപിച്ചിരുന്നു. അതിനാൽ പാണ്ഡു വിരക്തനായി രണ്ടു ഭാര്യമാരോടുംകൂടി രാജ്യമുപേക്ഷിച്ച് വനത്തിലേക്കുപോയി.

33. തദാ മാമാവിശച്ഛോകഃ ശ്രുത്വാ പുത്രം വനേ സ്ഥിതം
ഗതോ*f*ഹം തത്ര യത്രാസൗ ഭാര്യാഭ്യാം സഹ സംസ്ഥിതഃ

പുത്രൻ വനവാസം വരിച്ചു എന്നു കേട്ടപ്പോൾ ദുഃഖം എന്നെ പിടികൂടി. അദ്ദേഹം ഭാര്യമാരോടുകൂടി വസിക്കുന്ന സ്ഥലത്തേക്ക് ഞാൻ ചെന്നു.

34. തമാശ്വാസ്യ വനേ പാണ്ഡും പുനഃ പ്രാപ്തോ ഗജാഹ്വയേ
ധൃതരാഷ്ട്രം സമാഭാഷ്യഹ്യഗമം ബ്രഹ്മജാതടേ

വനത്തിൽചെന്ന് പാണ്ഡുവിനെ സമാശ്വസിപ്പിച്ചു. പിന്നെ ഹസ്തിനപുരത്തിലേക്കു ചെന്നു. ധൃതരാഷ്ട്രരുമായി സംഭാഷണം ചെയ്തശേഷം സരസ്വതീനദീതീരത്തേക്കു മടങ്ങി.

35. ക്ഷേത്രജാൻ പഞ്ചപുത്രാൻ സ സമുത്പാദ്യ വനാശ്രമേ
ധർമ്മതോ വായുതഃ ശക്രാദശ്വിഭ്യാം പഞ്ച പാണ്ഡവാൻ

ക്ഷേത്രജന്മാരായ അഞ്ചു പുത്രന്മാരെ വനാശ്രമത്തിൽ വസിച്ചുകൊണ്ട് പാണ്ഡു ജനിപ്പിച്ചു. ധർമ്മദേവൻ വായു ഇന്ദ്രൻ അശ്വിനീദേവന്മാർ എന്നിവരിൽ നിന്ന് അഞ്ചു പുത്രന്മാരെ നേടി.

36. യുധിഷ്ഠിരോ ഭീമസേനസ്തഥൈവാർജുന ഇത്യപി
കുന്തീപുത്രാഃ സമാഖ്യാതാഃ ധർമ്മാനിലസുരേശജാഃ

യുധിഷ്ഠിരൻ, ഭീമസേനൻ, അർജുനൻ, എന്നിവർ ധർമ്മദേവൻ വായു ഇന്ദ്രൻ എന്നിവർക്ക് കുന്തിയിലുണ്ടായ പുത്രന്മാരാണ്.

37. നകുലഃ സഹദേവശ്ച മദ്രരാജസുതാസുതൗ
കദാചിത്തു രഹോ മാദ്രീം സമാലിംഗ്യ മഹീപതിഃ

നകുലനും സഹദേവനും മാദ്രിയുടെ പുത്രന്മാരാണ്. ഒരിക്കൽ പാണ്ഡു മഹാരാജാവ്, രഹസ്യമായി മാദ്രിയെ പുണർന്നു.

38. മൃതഃ ശാപാത്തു മുനിഭിഃ സംസ്കൃതോ ഹുതഭുങ്മുഖേ
മാദ്രീ തത്ര സതീ ഭൂത്വാ പ്രവിഷ്ടാ പതിനാ സഹ

മുനിശാപത്താൽ അദ്ദേഹം അപ്പോൾതന്നെ മരിച്ചു. മഹർഷിമാർ അദ്ദേഹത്തെ സംസ്കരിച്ചു. ആ ചിതാഗ്നിയിൽ ചാടി സതി അനുഷ്ഠിച്ച് മാദ്രിയും പരലോകം പ്രാപിച്ചു.

39. സ്ഥിതാ പുത്രയുതാ കുന്തീ ജ്വലിതേ ജാതവേദസി
മുനയഃ സുതസംയുക്താം ശൂരസേനസുതാം തദാ

ചിതാഗ്നി കത്തിജ്വലിക്കെ മക്കളെയും കൊണ്ട് അവിടെനിന്ന ശൂരസേനപുത്രിയെയും പുത്രന്മാരെയും മഹർഷിമാർ

40. ദുഃഖിതാം പതിഹീനാം താമാനിന്യുർഗജസാഹ്വയേ
സമർപ്പിതാഽഥ ഭീഷ്മായ വിദുരായ മഹാത്മനേ

ഹസ്തിനാപുരത്തിലേക്കു കൊണ്ടുവന്നു. ഭർത്തൃവിഹീനയായ അവളാകട്ടെ ദുഃഖിതയായിരുന്നു. ആ കുന്തിയെയും പുത്രന്മാരെയും മഹർഷിമാർ ഭീഷ്മരെയും മഹാത്മാവായ വിദുരരെയും ഏല്പിച്ചു.

41. ശ്രുത്വാഹം സുഖദുഃഖാഭ്യാം പീഡിതസ്തു പരാത്മഭിഃ
ഭീഷ്മേണ പാലിതാഃ പുത്രാഃ പാണ്ഡോരിതി വിചിന്ത്യ തേ

അതുകേട്ട്, അതുനിമിത്തമുള്ള സുഖദുഃഖങ്ങളാലും ഞാൻ പീഡിതനായി. പാണ്ഡുവിന്റെ പുത്രന്മാരാണല്ലോ എന്നു വിചാരിച്ച് അവരെ ഭീഷ്മരും,

42. വിദുരേണ തഥാ പ്രീത്യാ ധൃതരാഷ്ട്രേണ ധീമതാ
ദുര്യോധനാദയസ്തസ്യ പുത്രാ യേ ക്രൂരമാനസാഃ

വിദുരരും ബുദ്ധിമാനായ ധൃതരാഷ്ട്രരും അവരെ സംരക്ഷിച്ചു. അദ്ദേഹത്തിന്റെ പുത്രന്മാരും ക്രൂരന്മാരുമായ ദുര്യോധനാദികൾ,

43. ഏകത്ര സ്ഥിതിമാപന്നാ വിരോധം ചക്രുരദ്ഭുതം
ദ്രോണാചാര്യസ്തു സമ്പ്രാപ്തസ്തത്ര ഭീഷ്മേണ മാനിതഃ

കൂടെത്തന്നെ താമസിച്ചുകൊണ്ട് അവരെ ദ്രോഹിച്ചു. അവിടെ എത്തിയ ദ്രോണാചാര്യരെ ഭീഷ്മർ ബഹുമാനിച്ചു.

44. അദ്ധ്യാപനായ പുത്രാണാം പുരേ തസ്മിൻനിവാസിതഃ
കർണ്ണഃ കുന്ത്യാ പരിത്യക്തോ ജാതമാത്രഃ ശിശുർയദാ

കുട്ടികളെ പഠിപ്പിക്കുന്നതിനുവേണ്ടി അദ്ദേഹത്തെ ഹസ്തിനാപുരത്തിൽ താമസിപ്പിച്ചു. ജനിച്ച ഉടൻ തന്നെ കുന്തിയാൽ പരിത്യക്തനായ കർണ്ണനെ,

45. സൂതേന പാലിതോ നദ്യാം പ്രാപ്തശ്ചാധിരഥേന ഹ
ദുര്യോധനപ്രിയശ്ചാഭൂത് കർണ്ണഃ ശൂരതമസ്തഥാ

നദീതടത്തിൽ എത്തിയ അധിരഥൻ എന്ന സൂതൻ എടുത്തു വളർത്തി. മഹാശൂരനായ ആ കർണ്ണൻ ദുര്യോധനന് ഏറ്റവും പ്രിയപ്പെട്ടവനായിത്തീർന്നു.

46. പരസ്പരം വിരോധോഽഭൂദ്ഭീമ ദുര്യോധനാദിഷു
ധൃതരാഷ്ട്രസ്തു സഞ്ചിന്ത്യ ക്ലേശം പുത്രേഷു തേഷു ച

ഭീമദുര്യോധനാദികൾ തമ്മിൽ വിരോധം വളർന്നു തുടങ്ങി. പുത്രന്മാർ നിമിത്തം വളരെ ക്ലേശമുണ്ടായപ്പോൾ ധൃതരാഷ്ട്രർ,

47. നിവാസം കല്പയാമാസ പാണ്ഡവാനാം മഹാത്മനാം
വിരോധശമനായൈവ നഗരേ വാരണാവതേ

അവർതമ്മിലുള്ള വൈരം വളരാതിരിക്കാൻ വേണ്ടി മഹാത്മാക്കളായ പാണ്ഡവകുമാരന്മാരെ വാരണാവതനഗരത്തിൽ മാറ്റിപ്പാർപ്പിച്ചു.

48. ദുര്യോധനേന തത്രൈവ ദ്രോഹാജ്ജതു ഗൃഹാണി വൈ
കാരിതാനി ച ദിവ്യാനി പ്രേഷ്യമിത്രം പുരോചനം

ദ്രോഹബുദ്ധിയായ ദുര്യോധനൻ മിത്രമായ പുരോചനനെ പറഞ്ഞയച്ച് ദിവ്യങ്ങളായ 'അരക്ക്' ഇല്ലങ്ങൾ നിർമ്മിപ്പിച്ചു.

**49. ശ്രുത്വാ ജതുഗൃഹേ ദഗ്ദ്ധാൻ പാണ്ഡവാൻ പൃഥയാ യുതാൻ**
**പൗത്രഭാവാന്മുനിശ്രേഷ്ഠ മഗ്നോ/ഹം വ്യസനാർണ്ണവേ**

പൃഥയോടൊപ്പം പാണ്ഡവർ അരക്കില്ലത്തിൽ ദഹിച്ചു എന്നുകേട്ട് ഹേ മുനിശ്രേഷ്ഠം, ഞാൻ പൗത്രസ്നേഹം നിമിത്തം കദനക്കടലിൽ മുങ്ങി.

**50. ശോകാതുരോ ഭൃശം ശൂന്യേ വനേ പശ്യന്നഹർനിശം**
**ദൃഷ്ടാ മയൈകചക്രായാം പാണ്ഡവാ ദുഃഖകർശിതാഃ**

ശൂന്യമായ വനത്തിൽ അത്യന്തം ദുഃഖിതനായി ഞാൻ രാപകൽ അലഞ്ഞു നടന്നു. അങ്ങനെ നടക്കവേ ദുഃഖത്താൽ അത്യധികം ക്ഷീണിച്ച പാണ്ഡവരെ ഞാൻ ഏകചക്രയിൽ വച്ചു കണ്ടു.

**51. തതസ്തുഷ്ടമനാശ്ചാഹം ജാതഃ പാർത്ഥാൻ വിലോക്യ ച**
**പ്രേരിതാസ്തേ മയാ തൂർണം ദ്രുപദസ്യ പുരം പ്രതി**

പാണ്ഡവരെ കണ്ടപ്പോൾ എനിക്കുവളരെ സന്തോഷമായി. ഞാൻ അവരെ വേഗം ദ്രുപദരാജധാനിയിലേക്കു പറഞ്ഞുവിട്ടു.

**52. തേ ഗതാസ്തത്ര ദുഃഖാർത്താ വിപ്രവേഷധരാഃ കൃശാഃ**
**മൃഗചർമ്മ പരീധാനാഃ സഭായാം സംസ്ഥിതാ സ്തദാ**

ദുഃഖാർത്തരായി മെലിഞ്ഞ അവർ ബ്രാഹ്മണവേഷത്തിൽ അവിടെ എത്തി. മാൻ തോൽ ചുറ്റിക്കൊണ്ട് അവർ രാജസഭയിൽ പ്രവേശിച്ചു.

**53. കൃത്വാ പരാക്രമം ജിഷ്ണുഃ സ ജിത്വാ ദ്രുപദാത്മജാം**
**ചക്രുർവിവാഹം മാനിന്യാ പഞ്ചൈവ മാതൃവാക്യതഃ**

അർജ്ജുനൻ തന്റെ പരാക്രമത്താൽ ദ്രുപദപുത്രിയെ നേടി. അമ്മയുടെ വാക്കനുസരിച്ച് ആ മാനിനിയെ അഞ്ചുപേരുംകൂടി പരിണയിച്ചു.

**54. ദൃഷ്ട്വാ വിവാഹം തേഷാം തു മുദിതോ/ഹം ഭൃശം തദാ**
**തതോ നാഗാഹ്വയേ പ്രാപ്താഃ പാഞ്ചാലീസഹിതാ മുനേ**

അവർ വിവാഹിതരായികണ്ടപ്പോൾ ഞാൻ അത്യധികം സന്തോഷിച്ചു. വിവാഹം കഴിഞ്ഞ് അവർ പാഞ്ചാലിയോടുകൂടി ഹസ്തിനാപുരത്തിൽ വന്നുചേർന്നു.

**55. നിവാസം ഖാണ്ഡവപ്രസ്ഥം ധൃതരാഷ്ട്രേണ കല്പിതം**
**പാണ്ഡവാനാം ദ്വിജശ്രേഷ്ഠ വസുദേവസുതേന വൈ**

പാണ്ഡവർക്കു വസിക്കാനായി ഖാണ്ഡവപ്രസ്ഥം ധൃതരാഷ്ട്രർ കല്പിച്ചു നൽകി. ഹേ ദ്വിജശ്രേഷ്ഠം, വസുദേവപുത്രൻ,

**56. തർപ്പിതഃ പാവകസ്തത്ര വിഷ്ണുനാ സഹ ജിഷ്ണുനാ**
**രാജസൂയഃ കൃതോ യജ്ഞസ്തദാഹം മുദിതോ/ഭവം**

അർജ്ജുനനോടുകൂടി അവിടെയുള്ള ഖാണ്ഡവവനം ദഹിപ്പിച്ചു. പിന്നെ രാജസൂയ യജ്ഞം നടത്തി. അപ്പോഴും ഞാൻ സന്തോഷിച്ചു.

**57. ദൃഷ്ട്വാ/ഥ വിഭവം തേഷാം തഥാ മയകൃതാം സഭാം**
**ദുര്യോധനോ/തി സന്തപ്തോ ദുരോദരമഥാകരോത്**

അവരുടെ ഐശ്വര്യവും അതുപോലെ യമൻ നിർമ്മിച്ച സഭയും കണ്ട് അസൂയയാൽ മനംനൊന്ത ദുര്യോധനൻ അവരെ ചൂതിനു വിളിച്ചു.

58. ദുർദ്യൂതവേദീ ശകുനിരനക്ഷജ്ഞശ്ച ധർമ്മജഃ
ഹൃതം രാജ്യം ധനം സർവം യാജ്ഞസേനീ ച ക്ലേശിതാ

കള്ളച്ചൂതിൽ വിദഗ്ദ്ധനായിരുന്നു ശകുനി. അക്ഷവിദ്യയിൽ നിപുണനായിരുന്നില്ല ധർമ്മപുത്രർ. അതിനാൽ കള്ളച്ചൂതിൽ ശകുനി യുധിഷ്ഠിരനെ പരാജയപ്പെടുത്തി. പാണ്ഡവരുടെ രാജ്യവും ധനവും അങ്ങനെ അപഹരിക്കപ്പെട്ടു. പാഞ്ചാലി പീഡിപ്പിക്കപ്പെടുകയും ചെയ്തു.

59. വനേ ദ്വാദശവർഷാണി പാണ്ഡവാസ്തേ വിവാസിതാഃ
പാഞ്ചാലീസഹിതാസ്തേന ദുഃഖം മേ ജനിതം ഭൃശം

പാഞ്ചാലിയോടൊത്ത് പന്ത്രണ്ടുവർഷം വനത്തിൽ വസിക്കാൻ അവർ നിർബദ്ധരായി. അത് അറിഞ്ഞപ്പോൾ എനിക്ക് അത്യധികം ദുഃഖമുണ്ടായി.

60. ഏവം നാരദ സംസാരേ സുഖദുഃഖാത്മകേ ഭൃശം
നിമഗ്നോ*f*ഹം ഭ്രമേണൈവ ജാനൻ ധർമ്മം സനാതനം

നാരദ, ഇങ്ങനെ അത്യധികം ദുഃഖാത്മകമായ സംസാരത്തിൽ സനാതനമായ ധർമ്മം എന്തെന്നറിഞ്ഞിട്ടും ഞാൻ മോഹത്താൽ മുങ്ങിപ്പോയി.

61. കോ*f*ഹം കസ്യ സുതാസ്തേ*f*മീ കാ മാതാ കിം സുഖം പുനഃ
യേന മേ ഹൃദയം മോഹാദ്ഭ്രമതീതി ദിവാനിശം

ഞാനാര്? ഇവർ ആരുടെ പുത്രന്മാർ? ഈ അമ്മ ആര്? സുഖം എന്ത്? ഇങ്ങനെ ഓരോന്നു ചിന്തിച്ച് മോഹത്താൽ എന്റെ മനസ്സ് രാപകൽ കറങ്ങുകയാണ്.

62. കിം കരോമി ക്വഗച്ഛാമി സന്തോഷോ നാധിഗച്ഛതി
ദോളാരൂഢം മനോ മേ*f*ത്ര ചഞ്ചലം ന സ്ഥിരം ഭവേത്.

ഞാൻ എന്തു ചെയ്യട്ടെ. എവിടെ പോകട്ടെ. ഒരു സുഖവും കിട്ടുന്നില്ല. എന്റെ മനസ്സിപ്പോൾ ഊഞ്ഞാലിലേറി ആടുകയാണ്. അത് ഒരിടത്ത് സ്ഥിരമായി നില്ക്കുന്നില്ല.

63. സർവജ്ഞോ*f*സി മുനി ശ്രേഷ്ഠ സന്ദേഹം മേ നിവർത്തയ
തഥാ കുരു യഥാ*f*ഹം സ്യാം സുഖിതോ വിഗതജ്വരഃ

മുനിശ്രേഷ്ഠ, അങ്ങ് സർവജ്ഞനാണല്ലോ. എന്റെ സംശയം തീർത്തു തന്നാലും. എന്റെ മനസ്താപം തീർന്ന് എനിക്ക് സുഖമായിരിക്കാൻ കഴിയുമാറ് വേണ്ടതു ചെയ്താലും.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
പഞ്ചവിംശോ*f*ദ്ധ്യായഃ

## അഥഷഡ്വിംശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. ഇതി മേ വചനം ശ്രുത്വാ നാരദഃ പരമാർത്ഥവിത്
മാമാഹ ച സ്മിതം കൃത്വാ പൃച്ഛന്തം മോഹകാരണം.

ഞാൻ പറഞ്ഞതു കേട്ടപ്പോൾ പരമാർത്ഥവേദിയായ നാരദമഹർഷി, മോഹനകാരണമെന്തെന്നു ചോദിച്ച എന്നോട് പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:

**നാരദ ഉവാച**

**2. പാരാശര്യ പുരാണജ്ഞ കിം പൃച്ഛസി സുനിശ്ചയം**
**സംസാരേഽസ്മിൻ വിനാ മോഹം കോഽപി നാസ്തി ശരീരവാൻ**

പുരാണജ്ഞനായ വ്യാസർഷേ, നിശ്ചിതമായ കാര്യത്തിൽ എന്തിനു സംശയിക്കുന്നു? ഈ സംസാരത്തിൽ ദേഹമെടുത്ത ഒരുവനുപോലും മോഹമില്ലാതെ വരില്ല.

**3. ബ്രഹ്മാ വിഷ്ണുസ്തഥാ രുദ്രഃ സനകഃ കപിലസ്തഥാ**
**മായയാ വേഷ്ടിതാഃ സർവേ ഭ്രമന്തി ഭവവർത്മനി**

ബ്രഹ്മാവും വിഷ്ണുവും രുദ്രനും സനകനും കപിലനും എന്നുവേണ്ട സകലരും മായാബദ്ധരായി സംസാരത്തിന്റെ പെരുവഴിയിൽ ചുറ്റിക്കറങ്ങുന്നവരാണ്.

**4. ജ്ഞാനിനം മാം ജനോ വേത്തി ഭ്രാന്തോഽഹം സർവ്വലോകവത്**
**ശൃണു മേ പൂർവ്വവൃത്താന്തം പ്രബ്രവീമി സുനിശ്ചിതം**

ഞാൻ ജ്ഞാനിയാണെന്നു ലോകം വിചാരിക്കുന്നു. എല്ലാലോകരെയും പോലെ ഞാനും ഈ പ്രപഞ്ചഭ്രമത്തിൽ പെട്ടവനാണ്. എന്റെ പൂർവ്വകഥ കേട്ടോളൂ; പറയാം.

**5. ദുഃഖം മയാ യഥാ പൂർവമനുഭൂതം മഹത്തരം**
**സ്വകൃതേന ച മോഹേന ഭാര്യാർത്ഥേ വാസവീസുത**

എത്ര കഠിനമായ ദുഃഖമാണ് പണ്ടു ഞാൻ അനുഭവിച്ചത്! അതോ, ഭാര്യക്കുവേണ്ടി മോഹത്താൽ ഞാൻ തന്നെ വരുത്തിവച്ച ദുഃഖം.

**6. ഏകദാ പർവതശ്ചാഹം ദേവലോകാന്മഹീതലം**
**പ്രാപ്തോ വിലോകനാർത്ഥായ ഭാരതം ഖണ്ഡമുത്തമം**

ഒരിക്കൽ ഞാനും പർവ്വതനും കൂടി ശ്രേഷ്ഠമായ ഭാരതഖണ്ഡം കാണുന്നതിനായി ദേവലോകത്തുനിന്ന് ഭൂമിയിലേക്കു വന്നു.

**7. ഭ്രമന്തൗ സഹിതാവുർവ്യാം പശ്യന്തൗ തീർത്ഥമണ്ഡലം**
**പാവനാനി ച സ്ഥാനാനി മുനീനാമാശ്രമാൻ ശുഭാൻ**

തീർത്ഥസ്ഥാനങ്ങളും പുണ്യസ്ഥലങ്ങളും മുനിമാരുടെ പുണ്യാശ്രമങ്ങളും സന്ദർശിച്ചു കൊണ്ട് ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് ഭൂമിയിലെങ്ങും ചുറ്റിനടന്നു.

**8. ശപഥം ദേവലോകാത്തു കൃത്വാ പൂർവം പരസ്പരം**
**ചലിതൗ സമയം ചേമം സമ്മന്ത്ര്യ നിശ്ചയേന വൈ**

ദേവലോകത്തു വച്ച് നേരത്തേതന്നെ ഞങ്ങൾ തമ്മിൽ ആലോചിച്ച് ഒരു ഉറച്ച പ്രതിജ്ഞ എടുത്തിട്ടാണ് ഇങ്ങോട്ടു പുറപ്പെട്ടത്.

**9. ചിത്തവൃത്തിസ്തു വക്തവ്യാ യാദൃശീ യസ്യ ജായതേ**
**ശുഭാ വാപ്യശുഭാ വാഽപി ന ഗോപ്തവ്യാ കദാചന**

ആർക്ക് ഏതുതരത്തിലുള്ള മനോവിചാരമാണോ ഉണ്ടാകുന്നത് അത് നല്ലതായാലും ചീത്തയായാലും അന്യോന്യം പറയണം. ഒരിക്കലും ഒളിച്ചു വയ്ക്കാൻപാടില്ല.

10. ഭോജനേച്ഛാ ധനേച്ഛാഽപി രതീച്ഛാ വാ ഭവേദപി
യാദൃശീ യസ്യ ചിത്തേതു കഥനീയാ പരസ്പരം

ഭോജനേച്ഛയോ ധനേച്ഛയോ രതീച്ഛയോ ഏതുമാവട്ടെ, ആരുടെ മനസ്സിലുണ്ടാകുന്ന ഏത് ഇച്ഛയും പരസ്പരം പറയണം.

11. ഇത്യാവാം സമയം കൃത്വാ സ്വർഗ്ഗാദ്ഭൂലോകമാഗതൗ
ഏകചിത്തൗ മുനീഭൂതൗ വിചരന്തൗ യഥേച്ഛയാ

ഇങ്ങനെ ഞങ്ങൾ പ്രതിജ്ഞ ചെയ്തിട്ടാണ് സ്വർഗ്ഗത്തുനിന്ന് ഭൂമിയിലേക്കു വന്നത്. അങ്ങനെ ഇവിടെ എത്തിയ ഞങ്ങൾ മുനിവൃത്തി സ്വീകരിച്ച് ഒരേ മനസ്സോടെ യഥേച്ഛം സഞ്ചരിച്ചു.

12. ഏവംഭ്രമന്തൗ ലോകേഽസ്മിൻ ഗ്രീഷ്മാന്തേ സമുപാഗതേ
സഞ്ജയസ്യ പുരം രമ്യം സമ്പ്രാപ്തൗ നൃപതേഃ പുനഃ

ഇത്തരത്തിൽ ഈ ലോകത്തു ചുറ്റിക്കറങ്ങിയ ഞങ്ങൾ ഒരു വേനലറുതിക്ക് സഞ്ജയൻ എന്നു പേരുള്ള മഹാരാജാവിന്റെ മനോഹരമായ നഗരത്തിൽ എത്തിച്ചേർന്നു.

13. തേന സമ്പൂജിതൗ ഭക്ത്യാ രാജ്ഞാ സമ്മാനിതൗ ഭൃശം
സ്ഥിതൗ തത്ര ഗൃഹേ തസ്യ ചാതുർമാസ്യം മഹാത്മനഃ

ആ രാജാവു ഞങ്ങളെ ഭകതിപൂർവ്വം പൂജിച്ച് അങ്ങേ അറ്റം ബഹുമാനിച്ചു. ചാതുർമാസ്യം അനുഷ്ഠിച്ചുകൊണ്ട് ഞങ്ങൾ ആ രാജാവിന്റെ ഗൃഹത്തിൽ പാർത്തു.

14. വാർഷികാശ്ചതുരോ മാസാ ദുർഗമാഃ പഥി സർവദാ
തസ്മാദേകത്ര വിബുധൈഃ സ്ഥാതവ്യമിതി നിശ്ചയഃ

വർഷകാലത്തു നാലുമാസത്തോളം വഴി വളരെ ദുർഗമമായിരിക്കുമല്ലോ. അതുകൊണ്ട് അറിവുള്ളവർ ഒരിടത്തുതന്നെ കഴിഞ്ഞുകൂടുമെന്നു നിശ്ചയം.

15. അഷ്ടൗ മാസാംസ്തു പ്രവസേത്സദാ കാര്യവശാദ്ദ്വിജഃ
വർഷകാലേ ന ഗന്തവ്യം പ്രവാസേ സുഖമിച്ഛതാ

ഓരോരോ കാര്യങ്ങൾക്കായി ബ്രാഹ്മണൻ എട്ടുമാസം വെളിയിൽ സഞ്ചരിക്കും. സുഖം വേണമെന്നുള്ളവർ വർഷകാലത്തു വെളിയിൽ പോകുകയുമില്ല.

16. ഇതി സഞ്ചിന്ത്യ മനസാ സഞ്ജയസ്യ ഗൃഹേ തദാ
സംസ്ഥിതൗ മാനിതൗ രാജ്ഞാ കൃതാതിത്ഥ്യൗ മഹാത്മനാ

ഇങ്ങനെ മനസാ ആലോചിച്ചു കൊണ്ട് മഹാത്മാവായ സഞ്ജയ മഹാരാജാവിന്റെ ഗൃഹത്തിൽ ഞങ്ങൾ മാന്യാതിഥികളായി താമസിച്ചു.

17. ദമയന്തീതി വിഖ്യാതാ തസ്യ പുത്രീ മഹീപതേഃ
ആജ്ഞപ്താ പരിചര്യാർത്ഥം സുദതീ സുന്ദരീ ഭൃശം

ദമയന്തി എന്ന് വിശ്രുതയാണ് ആ രാജാവിന്റെ പുത്രി. ഞങ്ങളെ പരിചരിക്കാൻ സുന്ദരിയായ അവളെയാണ് രാജാവ് നിയോഗിച്ചിരുന്നത്.

18. വിവേകജ്ഞാ വിശാലാക്ഷീ രാജപുത്രീ കൃതോദ്യമാ
സേവനം സർവകാലേ ച വ്യദധാദുഭയോരപി

വിവേകവും സൗന്ദര്യവുമുള്ള ആ രാജകുമാരി സർവ്വസമയവും ഇരുവർക്കും വേണ്ട സേവനം ഉത്സാഹത്തോടെ ചെയ്തു വന്നു.

19. സ്നാർത്ഥമുദകം കാലേ ഭോജനം മൃഷ്ടമായതം
മുഖവാസം തഥാ ചാന്യം യദിഷ്ടം തദ്ദദാതി സാ

കുളിക്കാനുള്ള വെള്ളം യദാസമയം എത്തിക്കും. ഊണിനുള്ള വിഭവങ്ങൾ ധാരാളം കൊണ്ടുവരും. താംബൂലാദിദ്രവ്യങ്ങളും അതുപോലെ മറ്റെന്താണോ ഇഷ്ടം അതൊക്കെ അവൾ കൊണ്ടുവന്നു തരും.

20. മനോഭിലഷിതാൻ കാമാനുഭയോരപി കന്യകാ
വ്യജനാസനശയ്യാദീൻ വാഞ്ഛിതാനപ്യകല്പയത്

മനസ്സിലെ ആഗ്രഹമനുസരിച്ച്, വീശുക, ഇരിപ്പിടവും ശയ്യയും ഒരുക്കുക, തുടങ്ങിയവ ഓരോന്നും ഇരുവരുടെയും ഇഷ്ട്ടപ്പടി ആ കന്യക ചെയ്തു വന്നു.

21. ഏവം സംസേവ്യമാനൗ തു സ്ഥിതൗ രാജ്ഞോ ഗൃഹേ കില
വേദാദ്ധ്യയന സംശീലാവാവാം വേദവ്രതേ രതൗ

ഇങ്ങനെ ആ കന്യകയാൽ പരിചരിക്കപ്പെട്ട് രാജഗൃഹത്തിൽ ഞങ്ങളിരുവരും വേദവ്രതമെടുത്ത് വേദാദ്ധ്യായനത്തിൽ തത്പരരായി സസുഖം താമസിച്ചു.

22. അഹം വീണാം കരേ കൃത്വാ സാധയിത്വാ സ്വരോത്തമം
ഗായനം സാമ സുസ്വാദമഗാം കർണ്ണരസായനം

ഞാൻ വീണ കൈയിലെടുത്ത് നന്നായി ശ്രുതിമീട്ടി കാതിന് ഇമ്പമേകുന്ന സാമഗാനം മധുരമായി ആലപിക്കും.

23. രാജപുത്രീ തു തച്ഛ്രുത്വാ സാമഗാനം മനോഹരം
ബ ഭൂവ മയി രാഗാഢ്യാ പ്രീതിയുക്താ വിശാരദാ

മനോഹരമായ ആ സാമഗാനം കേട്ട് വിദഗ്ധയായ ആ രാജകുമാരിക്ക് എന്നിൽ പ്രീതിയും അനുരാഗവും ഉണ്ടായിത്തുടങ്ങി.

24. ദിനേ ദിനേƒനു രാഗോƒസ്യാ മയി വൃദ്ധിം ഗതഃ പരഃ
മമാപി പ്രീതിയുക്തായാം മനോ ജാതം സ്പൃഹാപരം

നാൾതോറും അവൾക്ക് എന്നിലുള്ള അനുരാഗം മുറ്റിത്തഴച്ചു. എന്റെ മനസ്സും ക്രമേണ സ്നേഹസമ്പന്നയായ അവളിൽ ആഗ്രഹമുള്ളതായിത്തീർന്നു.

25. മമ തസ്യ ച സാ കന്യാ ഭോജനാദിഷു കർഹിചിത്
അകരോദന്തരം കിഞ്ചിത് സേവാഭേദം രസാന്വിതാ

രസജ്ഞയായ ആ കന്യക, ഭോജനം നൽകുക തുടങ്ങിയ സേവന പ്രവൃത്തികളിൽ എനിക്കും പർവ്വതനും തമ്മിൽ ചില വേർതിരിവു കാണിക്കാൻ തുടങ്ങി.

26. സ്നാനായോഷ്ണജലം മഹ്യം പർവതായ ച ശീതളം
ദധി മഹ്യം തഥാ തക്രം പർവതായാപ്യകല്പയത്

സ്നാനത്തിന് എനിക്ക് ചൂടുവെള്ളം കൊണ്ടുവരും പർവതനു പച്ചവെള്ളവും. ഭോജനസമയത്ത് തൈര് എനിക്ക് തരും. മോര് പർവതനും കൊടുക്കും.

27. ശയാനാസ്തരണം ശുഭ്രം മദർത്ഥേ പര്യകല്പയത്
പ്രീത്യാ പരമയാ യദ്വത് പർവതായ ന താദൃശം

ശുഭ്രമായ കിടക്കവിരി എനിക്കുവേണ്ടി വിരിക്കും, അത്യധികം പ്രീതിയോടെ. പർവ്വതന്റെ കാര്യത്തിൽ അങ്ങനെ ചെയ്യുകയില്ല.

28. വിലോകയതി മാം പ്രേമ്ണാ സുന്ദരീ ന ച പർവതം
തതോ$f$സ്യാസ്താദൃശം ദൃഷ്ട്വാ പർവതഃ പ്രേമകാരണം

ആ സുന്ദരി എന്നെ പ്രേമപൂർവ്വം കടാക്ഷിക്കും. പർവ്വതനോട് അങ്ങനെ ചെയ്യുകയുമില്ല. അവളുടെ അത്തരത്തിലുള്ള പ്രേമകാരണമായ ചേഷ്ടകൾ കണ്ടിട്ട് പർവതൻ

29. മനസാ ചിന്തയാമാസ കിമേതദിതി വിസ്മിതഃ
പപ്രച്ഛ മാം രഹഃ സമ്യഗ്ബ്രൂഹി നാരദ സർവഥാ

ഇതെന്താണിങ്ങനെ എന്ന് വിസ്മയത്തോടെ ആലോചിച്ചു, രഹസ്യമായി എന്നോടു ചോദിച്ചു: നാരദ, തെളിച്ചു പറയൂ,

30. രാജപുത്രീ ത്വയി പ്രേമ കരോതി മുദിതാ ഭൃശം
ദദാതി ഭക്ഷ്യഭോജ്യാനി സ്നേഹയുക്താ സമന്തതഃ

രാജകുമാരി അങ്ങയിൽ ഉള്ളു തെളിഞ്ഞ പ്രേമം കാട്ടുന്നു. അടുത്തിരുന്ന് ഭക്ഷ്യഭോജ്യാദികൾ സ്നേഹപൂർവ്വം നൽകുന്നു.

31. ന തഥാ മയി ഭേദോ$f$ത്ര സന്ദേഹം ജനയത്യസൗ
മന്യതേ ത്വാം പതിം കർത്തും സർവഥാ സഞ്ജയാത്മജാ

എന്നോട് അങ്ങനെ കാട്ടുന്നില്ല. അതിൽ വേർതിരിവുണ്ട്. അത് എന്നിൽ സംശയം ജനിപ്പിക്കുന്നു. സഞ്ജയപുത്രി അങ്ങയെ ഭർത്താവായി വരിക്കാൻ ആഗ്രഹിക്കുന്നുണ്ട്.

32. തവാപി താദൃശം ഭാവം ജാനാമി ലക്ഷണൈരഹം
നേത്രവക്ത്രവികാരൈശ്ച ജ്ഞായതേ പ്രീതികാരണം

അങ്ങനെ ഒരു ഭാവം അങ്ങേയ്ക്കുമുള്ളതായി ലക്ഷണം കൊണ്ട് ഞാൻ മനസ്സിലാക്കുന്നു. മുഖത്തും കണ്ണിലും സഫുരിക്കുന്ന വികാരങ്ങൾ മൂലം പ്രീതികാരണം അറിയാൻ കഴിയും.

33. സത്യം വദ ന തേ മിഥ്യാ വക്തവ്യം വചനം മുനേ
സ്വർഗ്ഗതഃ സമയം കൃത്വാ ചലിതൗ സംസ്മരാധുനാ

സത്യം പറയൂ. മഹർഷേ, കളവു പറയരുത്. സത്യം ചെയ്തിട്ടാണ് നാം സ്വർഗ്ഗത്തുനിന്ന് ഇങ്ങോട്ടു വന്നിരിക്കുന്നതെന്ന് ഓർക്കണം.

### നാരദ ഉവാച

34. പൃഷ്ടോ$f$ഹം പർവതേനേദം കാരണം തു ഹഠാദ്യദാ
തദാ$f$ഹം ഹ്രീസമാക്രാന്തഃ സംജാതശ്ചാബ്രുവം പുനഃ

പർവ്വതൻ ഇങ്ങനെ നിർബന്ധിച്ച് കാരണം ചോദിച്ചപ്പോൾ ലജ്ജാവിവശനായ ഞാൻ അദ്ദേഹത്തോടു പറഞ്ഞു:

35. പർവതൈഷാ വിശാലാക്ഷീ പതിം മാം കർത്തു മുദ്യതാ
മമാപി മാനസോ ഭാവോ വർത്തതേ$f$സ്യാം വിശേഷതഃ

പർവത, ഈ സുന്ദരി എന്നെ ഭർത്താവാക്കാൻ ഉദ്യമിക്കുകയാണ്. അങ്ങനെ വിശേഷമായ ഒരു മനോഭാവം എനിക്ക് അവളോടും തോന്നുന്നുണ്ട്.

36. തച്ഛ്രുത്വാ വചനം സത്യം പർവതഃ കോപസംയുതഃ
മാമുവാച മുനിർവാക്യം ധിഗ്ധിഗിതി പുനഃ പുനഃ

സത്യം പറഞ്ഞതു കേട്ടപ്പോൾ പർവതനു കോപം വന്നു. ആ മുനി എന്നോടു വീണ്ടും വീണ്ടും പറഞ്ഞു: കഷ്ടം! കഷ്ടം! എന്ന്.

**37. പ്രഥമം ശപഥാൻ കൃത്വാ വഞ്ചിതോ/ഹം ത്വയാ യതഃ**
**ഭവ വാനരവക്ത്രസ്ത്വം ശാപാച്ച മമ മിത്രധ്രുക്**

ആദ്യം അങ്ങു ശപഥം ചെയ്തിട്ട് എന്നെ വഞ്ചിച്ചു. അതിനാൽ മിത്രത്തെ ദ്രോഹിച്ച അങ്ങ് വാനരമുഖനായി ഭവിക്കും, എന്റെ ശാപം മൂലം.

**38. ഇതി ശപ്തസ്തു തേനാഹം കുപിതേന മഹാത്മന**
**സഹസാ ഹ്യഭവം ക്രൂരഃ ശാഖാമൃഗമുഖസ്തദാ**

ആ മഹാത്മാവ് കോപത്തോടെ എന്നെ ഇങ്ങനെ ശപിച്ചപ്പോൾ പെട്ടെന്ന് എന്റെ മുഖം ക്രൂരനായ വാനരന്റെ മുഖം പോലെയായിത്തീർന്നു.

**39. മയാ/പി ന കൃതാ തസ്മിൻ ക്ഷമാ തു ഭഗിനീസുതേ**
**സോ/പി ശപ്തോതി കോപാദ്വൈ മാ സ്വർഗ്ഗേ തേ ഗതിഃ കില**

എനിക്കും ആ സഹോദരി പുത്രനോടു ക്ഷമിക്കാൻ കഴിഞ്ഞില്ല. 'നിനക്ക് സ്വർഗ്ഗത്തിലേക്കു പ്രവേശിക്കാൻ കഴിയാതെ വരട്ടെ' എന്നു ഞാനും അവനെ ശപിച്ചു.

**40. സ്വല്പേ/പരാധേ യസ്മാന്മാം ശപ്തവാനസി പർവത**
**തസ്മാത്തവാപി മന്ദാത്മൻ മൃത്യുലോകേ സ്ഥിതഃ കില .**

നിസ്സാര കാര്യത്തിന് എന്നെ ശപിച്ചതു നിമിത്തം, ബുദ്ധികെട്ടവനേ, പർവ്വത, നിനക്ക് മൃത്യു ലോകത്തു തന്നെ കഴിയാൻ ഇടവരട്ടെ.

**41. പർവ്വതസ്തു ഗതസ്തസ്മാന്നഗരാദ്വിമനാ ഭൃശം**
**അഹം വാനരവക്ത്രസ്തു സംജാതസ്തത്ക്ഷണാദപി**

പർവ്വതൻ മനസ്താപത്തോടെ ആ നഗരത്തിൽ നിന്നു യാത്രയായി. ഞാൻ ആ നിമിഷത്തിൽത്തന്നെ വാനരമുഖനായും തീർന്നു.

**42. ദൃഷ്ട്വാ മാം വാനരം ക്രൂരം രാജപുത്രീ വിലക്ഷണാ**
**വിമനാ/തീവ സംജാതാ വീണാശ്രവണലാലസാ**

കുരങ്ങിന്റെ ക്രൂരമുഖം പൂണ്ട എന്നെക്കണ്ട് വീണാശ്രവണത്തിൽ ലയിച്ചിരുന്ന രാജകുമാരിയുടെ മനസ്സ് നന്നേ കലങ്ങുകയും വിളറുകയും ചെയ്തു.

## വ്യാസ ഉവാച

**43. തതഃ കിഭവദ്ബ്രഹ്മൻ കഥം ശാപോ നിവർത്തിതഃ**
**മാനുഷാസ്യഃ പുനർജാതോ ഭവാൻബ്രൂഹി യഥാവിധി**

ഹേ ബ്രഹ്മജ്ഞ, പിന്നെ എന്തു സംഭവിച്ചു? ശാപമോക്ഷം എങ്ങനെ ലഭിച്ചു? വീണ്ടും മനുഷ്യമുഖം കിട്ടിയതെങ്ങനെ? ഇവയെല്ലാം ഉള്ളതുപോലെ പറഞ്ഞാലും

**44. പർവ്വതഃ ക്വ ഗതോ ഭൂയഃ സംഗമോ യുവയോരഭൂത്**
**കദാ കുത്ര കഥം സർവം വിസ്തരേണ വദസ്വ ഹ**

പർവതൻ എവിടെ പോയി? പിന്നെ നിങ്ങൾ തമ്മിൽ എപ്പോൾ എവിടെ വച്ചു കണ്ടുമുട്ടി എന്നും വിസ്തരിച്ചു പറഞ്ഞാലും

### നാരദ ഉവാച

45. കിം ബ്രവീമി മഹാഭാഗ മായായാശ്ചരിതം മഹത്
ദുഃഖിതോ/ഹം ഭൃശം തത്ര പർവതേ രുഷിതേ ഗതേ

മഹാഭാഗ, ഞാൻ എന്തു പറയട്ടെ, മായയുടെ കഥ വളരെ വലുതുതന്നെ. പർവതൻ കോപിച്ച് ഇറങ്ങിപ്പോയപ്പോൾ ഞാൻ അവിടെവച്ച് വളരെ അധികം വ്യസനിച്ചു.

46. പുനഃ സേവാപരാ/ത്യർത്ഥം രാജപുത്രീ മമാഭവത്
ഗതേ/ഥ പർവതേ കാമം സ്ഥിതസ്തത്രൈവ സദ്മനി

പിന്നെ ആ രാജകുമാരി എന്നെ ശുശ്രൂഷിക്കുന്നതിൽ അത്യധികം താത്പര്യം കാണിച്ചു തുടങ്ങി. പർവതൻ പോയതിനു ശേഷവും ഞാൻ ഗൃഹത്തിൽത്തന്നെ താമസിച്ചു.

47. അഹം ദുഃഖാന്വിതോ ദീനസ്തഥാ വാനരവൻമുഖഃ
വിശേഷേണ തു ചിന്താർത്തഃ കിം മേ സ്യാദിതി ചിന്തയൻ

വാനരമുഖനായ ഞാൻ തികച്ചും ദീനനും ദുഃഖിതനുമായി. എന്റെ ഭാവി എന്തായിരിക്കുമെന്നോർത്ത് വിശേഷിച്ചും ഞാൻ ചിന്താകുലനായിത്തീർന്നു.

48. സഞ്ജയോ/ഥ സുതാം ദൃഷ്ട്വാ. കിഞ്ചിത് പ്രകടയൗവനാം
വിവാഹാർത്ഥേ രാജസുതാമപൃച്ഛത് സചിവം തദാ

തന്റെ പുത്രി യൗവനാരൂഢയായിരിക്കുന്നു എന്നു കണ്ട സഞ്ജയ മഹാരാജാവ്, ആ രാജപുത്രിയുടെ വിവാഹത്തെക്കുറിച്ച് മന്ത്രിയുമായി ആലോചിച്ചു.

49. വിവാഹകാലഃ സമ്പ്രാപ്തഃ സുതായാ മമ സാമ്പ്രതം
യോഗ്യം വരം മമ ബ്രൂഹി രാജപുത്രം സുസമ്മതം

എന്റെ പുത്രിയ്ക്ക് ഇപ്പോൾ വിവാഹപ്രായമായിരിക്കുന്നു. വരൻ യോഗ്യനും സുസമ്മതനുമായ രാജകുമാരനായിരിക്കണം. പറയൂ; ആരുണ്ട്?

50. രൂപൗദാര്യഗുണൈർയുക്തം ശൂരം സുകുലസംഭവം
വിവാഹം വിധിവത് പുത്ര്യാഃ കരോമി കില സാമ്പ്രതം

രൂപം ഔദാര്യം എന്നീ ഗുണങ്ങൾ ഉണ്ടായിരിക്കണം. ശൂരനും കുലമഹിമ ഉള്ളവനുമാവണം. പുത്രിയുടെ വിവാഹം വിധിപ്രകാരം ഉടനെ തന്നെ നടത്തണം.

51. പ്രധാനസ്ത്വബ്രവീദ്രാജൻ രാജപുത്രാഹ്യനേകശഃ
വർത്തന്തേ ഭുവി പുത്ര്യാസ്തേ യോഗ്യാഃ സർവഗുണാന്വിതാഃ

സചിവപ്രധാനി പറഞ്ഞു: രാജൻ അങ്ങയുടെ പുത്രിക്കു ചേരുന്ന സർവ ഗുണങ്ങളും തികഞ്ഞ യോഗ്യന്മാരായ രാജകുമാരന്മാർ ഭൂമിയിൽ ധാരാളമുണ്ട്.

52. യസ്മിൻ രുചിസ്തേ രാജേന്ദ്ര തമാഹൂയ നൃപാത്മജം
ദേഹി കന്യാം ധനം ഭൂരി ഹസ്ത്യശ്വരഥസംയുതം

രാജാവേ, അങ്ങേയ്ക്ക് ആരിലാണോ താത്പര്യം ആ രാജകുമാരനെ വിളിച്ച് ധാരാളം ധനത്തോടും ആന, കുതിര, രഥം എന്നിവയോടും കൂടി കന്യകയെ അവനു നൽകിയാലും.

### നാരദ ഉവാച

53. പിതുശ്ചികീർഷിതം ജ്ഞാത്വാ ദമയന്തീ തദാ നൃപം
ധാത്ര്യാ മുഖേന വാക്യജ്ഞാ തമുവാച രഹഃ സ്ഥിതം

അച്ഛന്റെ അഭിപ്രായം അറിഞ്ഞപ്പോൾ ഭാഷണചതുരയായ ദമയന്തി അപ്പോൾ ധാത്രീമുഖേന ഏകാന്തനായിരിക്കുന്ന അച്ഛനോട് ഇങ്ങനെ പറഞ്ഞു:

### ധാത്ര്യുവാച

54. ദമയന്തീ മഹാരാജപുത്രീ തേ മാമഥാബ്രവീത്
പിതരം ബ്രൂഹി ധാത്രേയി വചനാന്മേ സുഖാന്വിതം

മഹാരാജാവേ, അങ്ങയുടെ പുത്രിയായ ദമയന്തി എന്നോട് ഇങ്ങനെ പറഞ്ഞു: ധാത്രേയീ, ശാന്തചിത്തനായിരിക്കുന്ന അച്ഛനോട് ഞാൻ പറഞ്ഞതായി പറയണം.

55. മയാ വൃതോഽഥ മേധാവീ നാരദോ മഹതീയുതഃ
നാദമോഹിതയാ കാമം നാന്യഃ കോഽപി പ്രിയോ മമ

മഹതീ എന്ന വീണയുള്ള ബുദ്ധിമാനായ നാരദനെ, ആ നാദത്തിൽ മോഹിതയായ ഞാൻ വരിച്ചു കഴിഞ്ഞു. എനിക്കു ഇത്രയും ഇഷ്ടമുള്ള മറ്റ് ആരുമില്ല.

56. കുരു മേ വാഞ്ഛിതം താത വിവാഹം മുനിനാ സഹ
നാന്യം വരിഷ്യേ ധർമ്മജ്ഞ നാരദം തു പതിം വിനാ

ആ മുനിയെ വേൾക്കാനാണ് എനിക്കാഗ്രഹം. അച്ഛാ, അതു സാധിച്ചു തന്നാലും ഹേ ധർമ്മജ്ഞ, നാരദനൊഴികെ മറ്റാരെയും ഞാൻ ഭർത്താവായി വരിക്കുകയില്ല.

57. മഗ്നാഽഹം നാദസിന്ധൗ വൈ നക്രഹീനേ രസാത്മകേ
അക്ഷാരേ സുഖസമ്പൂർണ്ണേ തിമിംഗലവിവർജിതേ

ഞാൻ സുഖസമ്പൂർണ്ണവും രസാത്മകവുമായ നാദസിന്ധുവിൽ മുഴുകിക്കഴിഞ്ഞു. മുതലയോ തിമിംഗിലമോ ഇല്ലാത്ത അക്ഷാരമായ സുഖ സമുദ്രമാണത്.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഷഡ്വിംശോഽദ്ധ്യായഃ

## അഥ സപ്തവിംശോഽദ്ധ്യായഃ

### നാരദ ഉവാച

1. തത്പുത്ര്യാവചനം ശ്രുത്വാ രാജാ ധാത്രീമുഖാത്തതഃ
ഭാര്യാം പ്രോവാച കൈകേയീം സമീപസ്ഥാം സുലോചനാം

പുത്രി പറഞ്ഞതു് ധാത്രീമുഖത്തുനിന്നു കേട്ട രാജാവ് സമീപത്തു തന്നെ നിന്നിരുന്ന സുമുഖിയും ഭാര്യയുമായ കൈകേയിയോടു പറഞ്ഞുഃ

രാജോവാച

2. യദുക്തം വചനം കാന്തേ ധാത്ര്യാ തത്തു ത്വയാ ശ്രുതം
വ്യതോ*f*യം നാരദഃ കാമം മുനിർവാനരവക്ത്രഭാക്

പ്രിയേ, ധാത്രി പറഞ്ഞതു മുഴുവൻ നീയും കേട്ടല്ലോ. അവൾ ആ വാനരമുഖനായ നാരദമുനിയെ വരിച്ചു പോലും!

3. കിമിദം ചിന്തിതം പുത്ര്യാ ബുദ്ധിഹീനം വിചേഷ്ടിതം
കഥമസ്മൈ മയാ ദേയാ കന്യാ ഹരിമുഖായ സാ

മക്കൾ ഇത്ര ബുദ്ധിഹീനമായ പ്രവൃത്തിചെയ്യാൻ ആലോചിച്ചെന്നോ! ഞാൻ ആ വാനരമുഖനു് കന്യകയെ എങ്ങനെ നൽകും?

4. ക്വാസൗ ഭിക്ഷുഃ കുരൂപഃ ക്വ ദമയന്തീ മമാത്മജാ
വിപരീതമിദം കാര്യം ന വിധേയം കദാചന

കുരൂപനായ ആ ഭിക്ഷു എവിടെ! എന്റെ പുത്രി ദമയന്തി എവിടെ? ഇരുവർക്കും തമ്മിൽ വളരെ അന്തരമുണ്ട്. യോജിക്കാത്ത കാര്യമാണ്. ഒരിക്കലും ഞാനിതു് അനുവദിക്കുകയില്ല.

5. താമേകാന്തേ സുകേശാന്തേ നിവാരയ ഹാഠാത്സുതാം
യുക്ത്യാ മുനിരതാം മുഗ്ദ്ധാം ശാസ്ത്രവൃദ്ധാനുസാരയാ

മുനിയിൽ മനമൂന്നി മുഗദ്ധയായ മകളെ രഹസ്യമായി വിളിച്ച് ശാസ്ത്രവും വൃദ്ധന്മാരുടെ അഭിപ്രായങ്ങളും മറ്റും യുക്തിപൂർവം പറഞ്ഞു കേൾപ്പിച്ച്, ഹേ സുന്ദരി, നീ തന്നെ അതിൽ നിന്നു പിന്തിരിപ്പിക്കണം.

6. ഇതി ഭർത്തൃവചഃ ശ്രുത്വാ ജനനീ താമഥാബ്രവീത്
ക്വ തേ രൂപം മുനിഃ ക്വാസൗ വാനരാസ്യോ*f*ധനഃ പുനഃ

ഇങ്ങനെ ഭർതൃവചനം കേട്ട മാതാവ് മകളെ വിളിച്ച് പറഞ്ഞു മകളേ, നിന്റെ രൂപവും വാനരമുഖനായ മുനിയുടെ രൂപവും തമ്മിൽ എത്ര അന്തരമുണ്ടെന്നു ആലോചിക്കു. മാത്രമല്ല നിർധനനും!

7. കഥം മോഹമവാപ്താസി ഭിക്ഷുകേ ചതുരാ പുനഃ
ലതാകോമളദേഹാ ത്വം ഭസ്മരൂക്ഷതനുസ്ത്വയം

മിടുക്കിയായ നീ ആ പിച്ചക്കാരനെ മോഹിച്ചതെങ്ങനെ! ലത പോലെ ലളിത കോമളമാണ് നിന്റെ അവയവം. അയാളുടേതോ ഭസ്മം പൂശിപരുപരുത്ത ശരീരവും.

8. വാർത്താ വാനരവക് ത്രേണ കഥം യുക്താ തവാനഘേ
കാ പ്രീതിഃ കുത്സിതേ പുംസി ഭവിഷ്യതി ശുചിസ്മിതേ

ആ വാനരവക്ത്രനോടു സംസാരിക്കുന്നതുതന്നെ നിനക്കു എങ്ങനെ ഹിതമാവും? സുമുഖി, അഴകില്ലാത്തവനിൽ എന്തു പ്രീതിയാണുണ്ടാവുക?

9. വരസ്തേ രജപുത്രോ*f*സ്തു മാ കുരു ത്വം വൃഥാ ഹഠം
പിതാ തേ ദുഃഖമാപ്നോതി ശ്രുത്വാ ധാത്രീമുഖാദ്വചഃ

ഒരു രാജകുമാരനായിരിക്കട്ടെ നിന്റെ വരൻ. വെറുതേ നീ ശാഠ്യം പിടിക്കരുതു്. ധാത്രി പറഞ്ഞതു കേട്ടപ്പോൾത്തന്നെ നിന്റെ അച്ഛൻ ദുഃഖത്തിലാണ്ടു.

10. ലഗ്നാം ബുബ്ബൂലവൃക്ഷേണ കോമളാം മാലതീലതാം
ദൃഷ്ട്വാ കസ്യ മനഃഖേദം ചതുരസ്യ ന ഗച്ഛതി

മുൾ മരത്തിൽ പറ്റിച്ചേർന്ന മനോഹരമായ പിച്ചകവല്ലിയെ കണ്ടാൽ എത്ര മിടുക്കനായ മനുഷ്യന്റെ മനസ്സാണ് ഖേദിക്കാത്തതു്?

11. ദാസേരകായ താംബൂലീദളാനി കോമളാനി കഃ
ദദാതി ഭക്ഷണാർത്ഥായ മൂർഖോ/പി ധരണീതലേ

എത്ര ബുദ്ധികെട്ട ഒരുവനായാൽ പോലും, ഒട്ടകത്തിനു തിന്നാൻ വേണ്ടി അഴകുള്ള വെറ്റിലത്തളിർ നൽകുമോ?

12. വീക്ഷ്യ ത്വാം കരസംലഗ്നാം നാരദസ്യ സമീപതഃ
വിവാഹേ വർത്തമാനേ തു കസ്യ ചേതോ ന ദഹ്യതി

വിവാഹ സമയത്തു് നിന്റെ കൈ പിടിച്ചു കൊണ്ട് നാരദൻ നിന്റെ അരികത്തു നിലക്കുന്നതു കണ്ടാൽ ആരുടെ മനസ്സാണു ദഹിക്കാത്തത്?

13. കുമുഖേന സമം വാർത്താ ന രുചിം ജനയത്യതഃ
ആമരണാത്തു കഥം കാലഃ ക്ഷപിതവ്യസ്ത്വയാ/മുനാ

കുമുഖനോട് ഒന്നു സംസാരിക്കാൻ പോലും ആരും ഇഷ്ടപ്പെടുകയില്ല. മരിക്കുന്നതുവരെ നീ ഇവനോടൊത്തു് എങ്ങനെ ജീവിക്കും?

നാരദ ഉവാച

14. ഇതി മാതുർവചഃ ശ്രുത്വാ ദമയന്തീ ഭൃശാതുരാ
മാതരം പ്രാഹ തന്വംഗീ മയി സാ കൃതനിശ്ചയാ

ഇങ്ങനെ മാതാവു പറഞ്ഞതു കേട്ടപ്പോൾ ദമയന്തി വളരെ ദുഃഖിച്ചു. ആ സുന്ദരാംഗി എന്നെത്തന്നേ വരിക്കു എന്ന ഉറച്ച ബുദ്ധിയോടെ, മാതാവിനോടു പറഞ്ഞു.

15. കിം മുഖേന ച രുപേണ മൂർഖസ്യ ച ധനേന കിം
കിം രാജ്യേനാവിദഗ്ദ്ധസ്യ രസമാർഗ്ഗാവിദോ/സ്യ ച

മൂർഖനാണെങ്കിൽ സുമുഖനായതുകൊണ്ടോ ധനമുള്ളതു കൊണ്ടോ സൗന്ദര്യമുള്ളതു കൊണ്ടോ എന്തു പ്രയോജനം? അവിദഗ്ദ്ധനും വിരസനുമാണെങ്കിൽ രാജ്യം കൊണ്ട് എന്തു പ്രയോജനം?

16. ഹരിണ്യോ/പി വനേ ധന്യാ യാ നാദേന വിമോഹിതാഃ
മാതഃ പ്രാണാൻ പ്രയച്ഛന്തി ധിങ്മൂർഖാന്മാനുഷാൻ ഭുവി

അമ്മേ, വനത്തിൽ വിഹരിക്കുന്ന മാൻപേടകൾ നാദവിമോഹിതരായി സ്വജീവൻ ബലിയർപ്പിക്കുന്നു. അവർ എത്ര ധന്യർ! മൂർഖനായ മനുഷ്യന്റെ ലോകജീവിതം അതിനെക്കാൾ എത്ര നിന്ദ്യം!

17. നാരദോ വേത്തി യാം വിദ്യാം മാതഃ സപ്തസ്വരാത്മികാം
തൃതീയഃ കോ/പി നോ വേദ ശിവാദന്യഃ പുമാൻ കില

അമ്മേ, സപ്ത സ്വരാത്മികയായ നാദവിദ്യ നാരദനറിയാം. ഭഗവാൻ മഹാദേവനും അറിയാം.ആ വിദ്യ അറിയാവുന്ന മൂന്നാമതു് ഒരാൾ ഉണ്ടോ?

18. മൂർഖേന സഹ സംവാസോ മരണം തത് ക്ഷണേ ക്ഷണേ
രൂപവാൻ ധനവാൻ ത്യാജ്യോ ഗുണഹീനോ നരഃ സദാ

മൂർഖനുമൊത്തുള്ള ജീവിതം ക്ഷണം തോറുമുള്ള മരണമാണ്. രൂപ സൗന്ദര്യവും ധനവും ഉണ്ടെങ്കിലും ഗുണ ഹീന നാണെങ്കിൽ അവനെ ഉപേക്ഷിക്കുകതന്നെ വേണം.

19. ധിങ്മൈത്രീ മൂർഖഭൂപാലേ വൃഥാ ഗർവസമന്വിതേ
ഗുണജ്ഞേ ഭിക്ഷുകേ ശ്രേഷ്ഠാ വചനാത്സുഖദായിനീ

വെറുതേ പൊങ്ങച്ചം നടിക്കുന്ന മൂർഖനായ രാജാവിനോടുള്ള മൈത്രി എത്രയോ നികൃഷ്ടമാണ്. സംഭാഷണം കൊണ്ട് സുഖം നൽകുന്ന ഗുണജ്ഞനായ ഭിക്ഷുവിനോടുള്ള മൈത്രി അതിനെക്കാൾ എത്രയോ ശ്രേഷ്ഠം !

20. .സ്വരജ്ഞോ ഗ്രാമവിത്കാമം മൂർഛനാജ്ഞാനഭേദഭാക്
ദുർലഭഃ പുരുഷശ്ചാഷ്ടരസജ്ഞോ ദുർബലോ*f*പി വൈ.

സ്വരങ്ങളിലും സ്വരഗ്രാമങ്ങളിലും അറിവുള്ളവൻ ഉണ്ടാവാം. മൂർഛാജ്ഞാനഭേദങ്ങളിൽ വിദഗ്ദ്ധനും ഉണ്ടാവാം. എന്നാൽ എട്ടുരസങ്ങളിലും ജ്ഞാനമുള്ള ദുർബലൻ പോലും ഭുർലഭനാണ്.

21. യഥാ നയതി കൈലാസം ഗംഗായൈവ സരസ്വതീ
തഥാ നയതി കൈലാസം സ്വരജ്ഞാന വിശാരദഃ

ഗംഗയും സരസ്വതിയും ഒരുവനെ കൈലാസത്തിലേക്കു നയിക്കുന്നതു പോലെ സ്വരജ്ഞാനപണ്ഡിതൻ ശ്രോതാവിനെ കൈലാസത്തേക്കു നയിക്കും.

22. സ്വരമാനം തു യോ വേദ സ ദേവോ മാനുഷോ*f*പി സൻ
സപ്തഭേദം ന യോ വേദ സ പശുഃ സുരരാഡപി

സ്വരങ്ങളുടെ മാനങ്ങളെപ്പറ്റി അറിയുന്നവൻ മനുഷ്യനാണെങ്കിലും ദേവനാണ്. സപ്തസ്വരങ്ങൾ അറിയാത്തവൻ ദേവേന്ദ്രനാണെങ്കിൽ പോലും മൃഗമാണ്.

23. മൂർഛനാതാനമാർഗ്ഗം തു ശ്രുത്വാ മോദം ന യാതി യഃ
സ പശുഃ സർവഥാ ജ്ഞേയോ ഹരിണാഃ പശവോ ന ഹി

സ്വര മൂർഛനം, താനം, ഇവ കേട്ടിട്ടും ആരാണോ ആനന്ദിക്കാത്തത്് അവൻ സാക്ഷാൽ മൃഗമാണ്. അല്ലാതെ ഹരിണങ്ങളല്ല മൃഗങ്ങൾ.

24. വരം വിഷധരഃ സർപഃ ശ്രുത്വാ നാദം മനോഹരം
അശ്രോത്രോ*f*പി മുദം യാതി ധിക്സകർണ്ണാംശ്ചമാനവാൻ

കാതില്ലെങ്കിലും മനോഹരമായ നാദം ശ്രവിച്ച് ആനന്ദിക്കുന്ന വിഷപ്പാമ്പുകൾ, ചെവിയുള്ള നിന്ദ്യരായ മനുഷ്യരെക്കാൾ എത്രയോ ഭേദം!

25. ബാലോ*f*പി സുസ്വരം ഗേയം ശ്രുത്വാ മുദിതമാനസഃ
ജായതേ കിന്തു തേ വൃദ്ധാ ന ജാനന്തി ധിഗസ്തു താൻ

ശിശുവാണെങ്കിലും നല്ല പാട്ടുകേട്ടാൽ സന്തോഷിക്കും. അതിൽ രസിക്കാത്തവർ വൃദ്ധരാണെങ്കിലും അവർ നിന്ദ്യർതന്നെ.

26. പിതാ മേ കിന്ന ജാനാതി നാരദസ്യ ഗുണാൻ ബഹൂൻ
ദ്വിതീയഃ സാമഗോ നാസ്തി ത്രിഷു ലോകേഷു തത്സമഃ .

നാരദന് ഒട്ടേറെ ഗുണങ്ങൾ ഉണ്ടെന്നു അച്ഛന് അറിഞ്ഞുകൂടേ? സാമഗാനം അറിയാവുന്ന തൽസമനായ ഒരാൾ മൂന്നു ലോകത്തുമില്ല.

27. തസ്മാദസൗ മയാ നൂനം വൃതഃ പൂർവം സമാഗമാത്
പശ്ചാച്ഛാപവശാജ്ജാതോ വാനരാസ്യോ ഗുണാകരഃ

അതിനാൽ ഞാൻ നേരത്തേ തന്നെ അദേഹത്തെ വരിച്ചു കഴിഞ്ഞു. പിന്നീട് ശാപത്തിന്റെ ഫലമായിട്ടാണ് ഗുണനിധിയായ അദ്ദേഹം വാനരമുഖനായത്.

28. കിന്നരാ ന പ്രിയാഃ കസ്യ ഭവന്തി തുരഗാനനാഃ
ഗാനവിദ്യാസമായുക്താഃ കിം മുഖേന വരേണ ഹ

കുതിരയുടെ മുഖമുള്ളവരാണല്ലോ കിന്നരന്മാർ. അവരെ ആരെങ്കിലും ഇഷ്ടപ്പെടാതുണ്ടോ? അവർ ഗാനവിദ്യാകുശലരല്ലേ? നല്ല മുഖം കൊണ്ടെന്തു്?

29. പിതരം ബ്രൂഹി മേ മാതർവൃതോഽയം മുനിസത്തമഃ
തസ്മാത്ത്വമാഗ്രഹം ത്യക്ത്വാ ദേഹി തസ്മൈ ച മാം മുദാ

അമ്മേ അച്ഛനോടു പറയൂ ഞാനാ മുനിശ്രേഷ്ഠനെ വരിച്ചു കഴിഞ്ഞെന്ന്. അതുകൊണ്ട് മറ്റ് ആഗ്രഹം വെടിഞ്ഞു് എന്നെ സസന്തോഷം അദ്ദേഹത്തിനു നൽകിയാലും എന്നു്.

### നാരദ ഉവാച

30. ഇതി പുത്ര്യാ വചഃ ശ്രുത്വാ രാജ്ഞി രാജ്ഞേ ന്യവേദയത്
ആഗ്രഹം സുന്ദരീ ജ്ഞാത്വാ സുതായാ നാരദേ മുനേ

മഹർഷേ, അങ്ങനെ നാരദനിൽ പുത്രിയ്ക്കുള്ള അഭിനിവേശം മനസ്സിലാക്കിയ രാജ്ഞി പുത്രീവചനം കേട്ടിട്ട്, അതു് ഉടനെ തന്നെ രാജാവിനെ അറിയിച്ചു.

31. വിവാഹം കുരു രാജേന്ദ്ര ദമയന്ത്യാഃ ശുഭേ ദിനേ
മുനിനാ സ ച സർവജ്ഞോ വൃതോഽസൗ മനസാഽനയാ

രാജേന്ദ്രാ, ശുഭദിവസം, ദമയന്തിയുടെ വിവാഹം നടത്തു. സർവജ്ഞനായ ആ മുനിയെ അവൾ മനസാ വരിച്ചു കഴിഞ്ഞു.

### നാരദ ഉവാച

32. ഇതി സഞ്ചോദിതോ രാജ്ഞ്യാ സഞ്ജയഃ പൃഥിവീപതിഃ
ചകാര വിധിവത് സർവ്വം വിധിം വൈവാഹികം തതഃ

ഇങ്ങനെ രാജ്ഞി പ്രേരിപ്പിച്ചതനുസരിച്ച് സഞ്ജയ മഹീപതി പുത്രിയുടെ വിവാഹകർമ്മങ്ങളെല്ലാം വിധിപ്രകാരം നിർവഹിച്ചു.

33. ഏവം ദാരഗ്രഹം കൃത്വാ വാനരാസ്യഃ പരന്തപ
സ്ഥിതസ്തത്രൈവ മനസാ ദഹ്യമാനേന ചാന്വഹം

ഇപ്രകാരം വിവാഹം കഴിഞ്ഞ ശേഷം വാനരമുഖനായ ഞാൻ അവിടെത്തന്നെ ദിവസം തോറും മനസ്സു കൊണ്ട് നീറിനീറി കഴിഞ്ഞു വന്നു.

34. യദാഗച്ഛദ്രാജസുതാ സേവാർത്ഥം മമ സന്നിധൗ
അഭാവം ദുഃഖസന്തപ്ത സ്തദാഽഹം വാനരാനനഃ

എപ്പോഴാണോ എന്നെ ശുശ്രൂഷിക്കാൻ വേണ്ടി രാജകുമാരി എന്റെ അടുത്തുവരുന്നതു് അപ്പോൾ വാനരമുഖനായ ഞാൻ ദുഃഖ സന്തപ്തനായിത്തീരും.

35. ദമയന്തീ തു മാം വീക്ഷ്യ പ്രഫുല്ലവദനാംബുജാ
ശോകം വാനരവക്ത്ര ത്വാന്ന ചകാര കദാചന

എന്നെ കാൺകെ അവളുടെ മുഖം താമരത്താരു പോലെ വികസിക്കും എനിക്കു വാനരമുഖമാണല്ലോ എന്നുകരുതി അവൾ ഒരിക്കലും ദുഃഖിച്ചില്ല.

36. ഏവം ഗച്ഛതി കാലേ തു സഹസാ പർവതോ മുനിഃ
കുർവം സ്തീർത്ഥാന്യനേകാനി ദ്രഷ്ടം മാം സമുപാഗതഃ

ഇങ്ങനെ കാലം കഴിയവേ, പർവതമുനി അനേകം തീർത്ഥ സ്ഥലങ്ങളിലും മറ്റും സഞ്ചരിച്ച ശേഷം എന്നെ കാണുന്നതിനായി പെട്ടെന്ന് അവിടെ വന്നു ചേർന്നു.

37. മയാ/തിമാനിതഃ പ്രേമ്ണാ പൂജിതശ്ച യഥാവിധി
ആസീന ആസനേ ദിവ്യേ വീക്ഷ്യ മാം ദുഃഖിതോഹ്യഭൂത്

ഞാൻ പ്രേമപൂർവം അദ്ദേഹത്തെ അത്യധികം ബഹുമാനിച്ചു. യഥാവിധി പൂജിച്ചു. ദിവ്യമായ ആസനത്തിൽ ഇരുന്ന അദ്ദേഹം എന്നെ നോക്കി വളരെ ദുഃഖിച്ചു.

38. കൃതദാരം വാനരാസ്യം ദീനം ചിന്താതുരം ഭൃശം
ദയാവാൻ മാമുവാചേദം പർവതോ മാതുലം കൃശം.

വിവാഹം ചെയ്തവനും, വാനരമുഖനും, ദീനനും, ചിന്താകുലനും, കൃശനും, മാതുലനുമായ എന്നോട് ദയാമയനായ പർവതൻ പറഞ്ഞുഃ

39. മയാ നാരദ കോപാത്ത്വം ശപ്തോ/സി മുനിസത്തമ
നിഷ്കൃതിം തസ്യ ശാപസ്യ കരോമ്യദ്യ നിശാമയ

മുനിസത്തമനായ നാരദർഷേ, കോപംകൊണ്ട് ഞാൻ അങ്ങയെ ശപിച്ചുപോയി., ആ ശാപത്തിന് ഞാൻ ഇപ്പോൾത്തന്നെ പരിഹാരവും ചെയ്യുന്നുണ്ടെന്നു് ധരിച്ചോളു.

40. ഭവ ത്വം ചാരുവദനോ മമ പുണ്യേന നാരദ
ദൃഷ്ട്വാ രാജസുതാം ചിത്തേ കൃപാ ജാതാ മമാധുനാ

നാരദാ, എന്റെ പുണ്യം കൊണ്ട് അങ്ങ് സുന്ദരവദനനായിത്തീരട്ടെ. ആ രാജകുമാരിയെ കാൺകെ, എന്റെ മനസ്സ് കൃപാർദ്രമായിത്തീർന്നു.

നാരദ ഉവാച

41. മയാ/പി പ്രവണം ചിത്തം കൃത്വാ ശ്രുത്വാ/സ്യ ഭാഷിതം
അനുഗ്രഹഃകൃതഃ സദ്യസ്തസ്യ ശാപസ്യ തത്ക്ഷണാത്

അദ്ദേഹം പറയുന്നതുകേട്ടപ്പോൾ എന്റെ മനസ്സും അലിഞ്ഞുപോയി.വേഗം തന്നെ ഞാൻ നൽകിയിരുന്ന ശാപത്തിൽ നിന്ന് അദ്ദേഹത്തിനും മോചനം നൽകി.

42. ഭാഗിനേയ തവാപ്യസ്തു ഗമനം സുരസദ്മനി
ശാപസ്യാനുഗ്രഹഃ കാമം കൃതോ/യം പർവതാധുനാ

പർവത, ഞാനിപ്പോൾ അങ്ങേയ്ക്ക് ശാപമോക്ഷം നൽകിക്കഴിഞ്ഞു.ഭാഗിനേയ, അങ്ങേയ്ക്ക് ഇനി ദേവലോകത്ത് പ്രവേശനം ലഭിക്കും.

നാരദ ഉവാച

43. ജാതോ/ഹം ചാരുവദനോ വചനാത്തസ്യ പശ്യതഃ
രാജപുത്രീ തു സന്തുഷ്ടാ മാതരം പ്രാഹ സത്വരം

അദ്ദേഹം നോക്കിനിൽക്കെ അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ എന്റെമുഖം അഴകുള്ളതായിത്തീർന്നു. സന്തുഷ്ടയായ രാജകുമാരി ഓടിച്ചെന്ന് മാതാവിനോടു പറഞ്ഞു

44. മാതസ്തേ സുമുഖോ ജാതോ ജാമാതാ ച മഹാദ്യുതിഃ
വചനാത് പർവതസ്യാദ്യ മുക്തശാപോ മുനേരഭൂത്

അമ്മേ, അമ്മയുടെ ജാമാതാവ് സുമുഖനും മഹാതേജസ്വിയുമായിരിക്കുന്നു.പർവ ത മുനിയുടെ അനുഗ്രഹത്താൽ അദ്ദേഹം ശാപമുക്തനായത്തീർന്നു.

45. തച്ഛ്രുത്വാ വചനം രാജ്ഞ്യാ കഥിതം തത്തു രാജനി
യയൗ ദ്രഷ്ടും മുനിം തത്ര സഞ്ജയഃ പ്രീതിമാംസ്തദാ

അതുകേട്ട ഉടൻ രാജ്ഞി രാജാവിനെ വിവരം ധരിപ്പിച്ചു. സന്തുഷ്ടനായസഞ്ജയൻ മഹർഷിയെ കാണാൻ അവിടെ ചെന്നു.

**46. ധനം സമർപിതം രാജ്ഞാ സന്തുഷ്ടേന തദാ മഹത്**
**മഹ്യം ച ഭാഗിനേയായ പാരിബർഹം മഹാത്മനാ**

സന്തുഷ്ടനായിത്തീർന്ന ആ മഹാത്മാവ് എനിക്കും ഭാഗിനേയനും സമ്മാനമായി ധാരാളം ധനം നൽകി.

**47. ഏതത്തേ സർവമാഖ്യാതം വർത്തനം യത്പുരാതനം**
**മായായാ ബലമാഹാത്മ്യം ഹ്യനുഭൂതം യഥാ മയാ**

മായയുടെ ശക്തിമാഹാത്മ്യം ഞാൻ എങ്ങനെ അനുഭവിച്ചറിഞ്ഞു എന്നുള്ള ആ പഴയ ചരിത്രം എല്ലാം ഞാൻ അങ്ങയോടു പറഞ്ഞുകഴിഞ്ഞു

**48. സംസാരേ/സ്മിൻ മഹാഭാഗ മായാഗുണകൃതേ/നൃതേ**
**തനുഭൃത്തു സുഖീ നാസ്തി നഭൂതോ ന ഭവിഷ്യതി**

മഹാഭാഗ, മായാഗുണ നിർമ്മിതവും അസത്യവുമായ ഈ സംസാരത്തിൽ ദേഹമുള്ള ആർക്കും സുഖമെന്നുള്ളത് ഇല്ല. ഉണ്ടായിട്ടില്ല;ഉണ്ടാകുകയുമില്ല.

**49. കാമക്രോധൗ തഥാലോഭോ മത്സരോ മമതാ തഥാ**
**അഹങ്കാരോ മദഃ കേന ജിതാഃ സർവേ മഹാബലാഃ**

കാമക്രോധങ്ങളും ലോഭവും മാത്സര്യവും മമതയും അഹങ്കാരവും, മദവ്യം എല്ലാം മഹാബലശാലികൾ തന്നെ.അവരെ ആരു ജയിച്ചിട്ടുണ്ട്?

**50. സത്വം രജസ്തമശ്ചൈവ ഗുണാസ്ത്രയ ഇമേ കില**
**കാരണം പ്രാണിനാം ദേഹസംഭവേ സർവഥാ മുനേ**

സത്വം, രജസ്, തമസ് എന്നിവ മൂന്നുമാണല്ലോ ഗുണങ്ങൾ, മഹർഷേ,പ്രാണികൾക്ക് ദേഹമുണ്ടാവാൻ ഈ മൂന്നുമാണു കാരണം

**51. കസ്മിംശ്ചിത് സമയേ വ്യാസ വനേ/ഹം വിഷ്ണുനാസഹ**
**ഗച്ഛൻ ഹാസ്യവിനോദേന സ്ത്രീഭാവം ഗമിതഃ ക്ഷണാത്**

വ്യാസർഷേ, ഞാനൊരിക്കൽ വിഷ്ണുവിനോടുകൂടി വനത്തിൽ ചുററിനടക്കുമ്പോൾ നേരമ്പോക്കിനുവേണ്ടി വേഗം ഞാനൊരു പെണ്ണായി.

**52. രാജപത്നീത്വമാപന്നോ മായാബലവിമോഹിതഃ**
**പുത്രാഃ പ്രസ്സൂതാ ബഹവോ ഗേഹേ തസ്യ നൃപസ്യ ഹ**

മായാബലത്താൽ മോഹിതനായ ഞാൻ ഒരു രാജപത്നിയായിത്തീർന്നു. ആ രാജാവിന്റെ ഗൃഹത്തിൽ പാർത്ത് ഒട്ടേറെ കുട്ടികളെയും പെററുകൂട്ടി.

## വ്യാസ ഉവാച

**53. സംശയോ/യം മഹാൻ സാധോ ശ്രുത്വാ തേ വചനം കില**
**കഥം നാരീത്വമാപന്നസ്ത്വം മുനേ ജ്ഞാനവാൻ ഭൃശം**

അങ്ങു പറഞ്ഞതു കേട്ടിട്ട് എനിക്ക് വലിയ സംശയമുണ്ടാകുന്നു. അങ്ങ്എങ്ങനെ നാരിയായിത്തീർന്നു? അങ്ങ് ജ്ഞാനിയാണല്ലോ?

**54. കഥം ച പുരുഷോ ജാതോ ബ്രൂഹി സർവമശേഷതഃ**
**കഥം പുത്രാസ്ത്വയാ ജാതാഃ കസ്യ രാജ്ഞോ ഗൃഹേ/ഞ്ജസാ**

ഏതു രാജാവിന്റെ ഗൃഹത്തിൽ പാർത്തിട്ടാണ് അങ്ങ് പുത്രന്മാരെ പ്രസവിച്ചത്? പിന്നെ എങ്ങനെ പുരുഷനായി? ഒന്നും വിടാതെ എല്ലാം പറയണം.

55. **ഏതദാഖ്യാഹി ചരിതം മായാവഹമഹാദ്ഭുതം**
**മോഹിതം ച യഥാ സർവമിദം സ്ഥാവരജംഗമം**

സ്ഥാവരജംഗമങ്ങളായ സകലതിനെയും മോഹിപ്പിക്കുന്നത് ആരാണ്?അദ്ഭുതാവഹമായ ആ മായാ ചരിതം വർണ്ണിച്ചാലും

56. **ന തൃപ്തിമധിഗച്ഛാമി ശൃണ്വംസ്തവ കഥാമൃതം**
**സർവഗ്രന്ഥാർത്ഥതത്ത്വം ച സർവസംശയനാശനം**

അങ്ങയുടെ വചനാമൃതം ആസ്വദിച്ചിട്ടും മതിയാവുന്നില്ല. സർവശാസ്ത്രങ്ങളുടെയും സാരവും സർവ്വസംശയനാശകവും ആണല്ലോ അങ്ങയുടെ കഥാമൃതം.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
സപ്തവിംശോ*f*ദ്ധ്യായഃ

# അഥാഷ്ടാവിംശോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. **നിശാമയ മുനിശ്രേഷ്ഠ ഗദതോ മമ സത്കഥാം**
**മായാബലം സുദുർജ്ഞേയം മുനിഭിർയോഗവിത്തമൈഃ**

ഹേ മുനിശ്രേഷ്ഠാ, ഞാൻ പറയുന്ന സത്കഥകേട്ടുകൊള്ളു. യോ ഗ ജ്ഞൻമാരായ മുനിമാർക്കുപോലും അറിയാൻ പ്രയാസമാണ്, മായയുടെ ശക്തി.

2. **മായയാ മോഹിതം സർവം ജഗത്സ്ഥാവരജംഗമം**
**ബ്രഹ്മാദിസ്തംബപര്യന്തമജയാ ദുർവിഭാവ്യയാ**

ബ്രഹ്മാവുതൊട്ട് തൃണംവരെ ചരാചരാത്മകമായ സകലജഗത്തും, അനാദിയും ഭാവന ചെയ്യാൻ ആവാത്തതുമായ മായയാൽ മോഹിതമാണ്.

3. **കദാചിത് സത്യലോകാദ്വൈ ശ്വേതദ്വീപേ മനോഹരേ**
**ഗതോ*f*ഹം ദർശനാകാംക്ഷീ ഹരേരദ്ഭുതകർമ്മണഃ**

മുമ്പ് ഒരിക്കൽ ഞാൻ സത്യലോകത്തുനിന്ന്, ഹരിയെകണ്ടു വന്ദിക്കണമെന്നുള്ള ആഗ്രഹത്തോടെ, അദ്ഭുതകർമ്മാവായ അദ്ദേഹത്തിന്റെ മനോഹരമായ വൈകുണ്ഠത്തേക്കു ചെന്നു.

4. **വാദയൻ മഹതീം വീണാം സ്വരതാനവിഭൂഷിതാം**
**ഗായനം ഗായമാനസ്തു സാമ സപ്തസ്വരാന്വിതം**

'മഹതി' എന്ന വീണയിൽ സ്വരതാനങ്ങൾ മീട്ടിക്കൊണ്ടും സപ്തസ്വരങ്ങളോടെ സാമഗാനങ്ങൾ പാടിക്കൊണ്ടും

5. **ദൃഷ്ടോ മയാ ദേവദേവശ്ചക്രപാണിർഗദാധരഃ**
**കൗസ്തുഭോദ്ഭാസിതോരസ്കോ മേഘശ്യാമശ്ചതുർഭുജഃ**

ഞാൻ ദേവദേവനും ചക്രപാണിയും ഗദാധരനുമായ ഹരിയെകണ്ടു. കൗസ്തുഭം മിന്നുന്ന മാറിടവും കോടക്കാർ നിറമാർന്ന തിരുവുടലും, നാലുതൃക്കൈകളും

6. പീതാംബരപരീധാനോ മുകുടാംഗദരാജിതഃ
ലക്ഷ്മ്യാ സഹ വിലാസിന്യാ ക്രീഡമാനോ മുദാ യുതഃ

മഞ്ഞപ്പട്ടുടയാടയും അംഗദവും കിരീടവും പൂണ്ട് വിരാജിക്കുന്ന ഹരി, വിലാസിനിയായ ലക്ഷ്മി യോടുകൂടി സാമോദം വിഹരിക്കുകയായിരുന്നു.

7. വീക്ഷ്യ മാം കമലാ ദേവീ ഗതാന്തർധാനമന്തികാത്
സർവലക്ഷണസമ്പന്നാ സർവഭൂഷണഭൂഷിതാ

എന്നെ കണ്ട ഉടനെ ലക്ഷ്മീദേവി അദ്ദേഹത്തിന്റെ സമീപത്തുനിന്ന് അന്തർധാനം ചെയ്തു. സർവലക്ഷണസമ്പന്നയും സർവാഭരണവിഭൂഷിതയും

8. നാരീണാം പ്രവരാ കാന്താ രൂപയൗവന ഗർവിതാ
സുപ്രിയാ വാസുദേവസ്യ വരചാമീകരപ്രഭാ

നാരിമാരിൽ അത്യുത്തമയും രൂപയൗവനഗർവിതയും സുവർണ്ണവർണ്ണയും വാസുദേവന് അത്യന്തം പ്രിയയുമായ

9. അന്തർഗൃഹം ഗതാം ദൃഷ്ട്വാ സിന്ധുജാം വ്യഞ്ജനാന്വിതാം
മയാ പൃഷ്ടോ ദേവദേവോ വനമാലീ ജഗദ്പ്രഭുഃ

ലക്ഷ്മീദേവി പൂഞ്ചേലയാൽ പൂമേനി മൂടിക്കൊണ്ട് ഗൃഹത്തിനുള്ളിലേക്കു പോയതുകണ്ട് ഞാൻ വനമാലിയും ജഗത്സ്വാമിയുമായ വാസുദേവനോടു ചോദിച്ചു:

10. ഭഗവാൻ ദേവദേവേശ പത്മനാഭ, സുരാരിഹൻ
കഥം ച മാ ഗതാ ദൃഷ്ട്വാ മാമാഗച്ഛന്തമന്തികാത്

ദേവദേവേശ, പത്മനാഭാ, അസുരഹന്താവേ, ഇങ്ങോട്ടു കടന്നുവന്ന എന്നെ കണ്ട് ലക്ഷ്മീദേവി എന്തുകൊണ്ടാണ് അങ്ങയുടെ അടുത്തുനിന്നു പൊയ്ക്കളഞ്ഞത്?

11. നാഹം വിടോ ന വാ ധൂർത്തഃ താപസോഽഹം ജഗദ്ഗുരോ
ജിതേന്ദ്രിയോ ജിതക്രോധോ ജിതമായോ ജനാർദ്ദന

ഞാൻ വിടനോ ധൂർത്തനോ അല്ലല്ലോ. ജഗദ്ഗുരോ ജനാർദ്ദന, ഞാനൊരു താപസനല്ലേ? ഇന്ദ്രിയനിഗ്രഹം ചെയ്തവനും ക്രോധം അടക്കിയവനും മായയെ ജയിച്ചവനുമല്ലേ?

## നാരദ ഉവാച

12. നിശമ്യ വചനം കിഞ്ചിദ്ഗർവയുക്തം ജനാർദ്ദനഃ
ഉവാച മാം സ്മിതം കൃത്വാ വീണാവന്മധുരാം ഗിരം

നാരദന്റെ അല്പം ഗർവത്തോടുകൂടിയ വാക്കുകേട്ട് ജനാർദ്ദനൻ പുഞ്ചിരി തൂകിക്കൊണ്ട് വീണാമധുരമായ സ്വരത്തിൽ പറഞ്ഞു:

## വിഷ്ണുരുവാച

13. നാരദൈവംവിധാ നീതിർന്ന സ്ഥാതവ്യം കദാചന
പതിം വിനാഽന്യസാന്നിദ്ധ്യം കസ്യചിദ്യോഷയാ ക്വചിത്

നാരദ, ഭർത്താവിന്റെ മുമ്പിലല്ലാതെ മറ്റൊരുവന്റെ മുമ്പിലും കുലസ്ത്രീ നിൽക്കുന്നത് ഒരിക്കലും നീതിയല്ല.

14. മായാ സുദുർജയാ വിദ്വൻ യോഗിഭിർജിതമാരുതൈഃ
സാംഖ്യവിദ്ഭിർ നിരാഹാരൈസ്താപസൈശ്ച ജിതേന്ദ്രിയൈഃ

പ്രാണനെ ജയിച്ചയോഗികളും സാംഖ്യവേദികളും ജിതേന്ദ്രിയരും നിരാഹാരന്മാരായ താപസരും മായയെ ജയിച്ചവരല്ല.

15. ദേവൈശ്ച മുനിശാർദൂല യത്ത്വയോക്തം വചോƒധുനാ
ജിതമായോƒസ്മി ഗീതജ്ഞ നൈവം വാച്യം കദാചന

ഹേ മുനിശ്രേഷ്ഠ, ദേവനും അങ്ങനെ തന്നെ. ഹേ ഗീതജ്ഞ, അങ്ങ് ഇപ്പോൾ പറഞ്ഞില്ലേ, 'ഞാൻ മായയെ ജയിച്ചവനാണെ'ന്ന്. അങ്ങനെ ഒരിക്കലും പറയരുത്.

16. നാഹം ശിവോ ന വാ ബ്രഹ്മാ ജേതും താം പ്രഭവോƒപ്യജാം
മുനയഃ സനകാദ്യാശ്ച കസ്ത്വം കേƒന്യേ ക്ഷമാ ജയേ

ആ അജയെ ജയിക്കാൻ എനിക്കോ ശിവനോ ബ്രഹ്മാവിനോ ശക്തിയില്ല. സനകാദിമുനിമാർക്കും കഴിവില്ല. പിന്നെയാണോ അങ്ങേയ്ക്കും മററുള്ളവർക്കും അവളെ ജയിക്കാൻ കഴിയുക?

17. ദേവദേഹം നൃദേഹം വാ തിര്യഗ്ദേഹമഥാപി വാ
ബിഭൃയാദ്യഃ ശരീരം ച സ കഥം താം ജയേദജാം

ദേവശരീരമോ മനുഷ്യശരീരമോ തിര്യക്ശരീരമോ ആവട്ടെ, ശരീരമുള്ള ഏതൊരുവനും ആ അജയെ എങ്ങനെ ജയിക്കാൻ കഴിയും ?

18. ത്രിയുതസ്താം കഥം മായാം ജേതും ശക്തഃ പുമാൻ ഭവേത്
വേദവിദ്യോഗവിദ്വാപി സർവജ്ഞോ വിജിതേന്ദ്രിയഃ

വേദജ്ഞനോ യോഗജ്ഞനോ സർവജ്ഞനോ ജിതേന്ദ്രിയനോ ആയാലും ത്രിഗുണാധീനനായ മനുഷ്യന് മായയെ എങ്ങനെ ജയിക്കാൻ കഴിയും?

19. കാലോƒപി തസ്യാ രൂപം ഹി രൂപഹീനഃ സ്വരൂപകൃത്
തദ്വശേ വർത്തതേ ദേഹീ വിദ്വാന്മൂർഖോƒഥ മധ്യമഃ

രൂപമില്ലാത്തതാണെങ്കിലും രൂപവത്തായിത്തീരുന്ന കാലവും മായാസ്വരൂപമാണ്. വിദ്വാനും മൂർഖനും മധ്യമനും കാലത്തിനുവിധേയരാണ്.

20. കാലഃ കരോതി ധർമ്മജ്ഞം കദാചിദ്വികലം പുനഃ
സ്വഭാവാത്കർമ്മതോ വാƒപി ദുർജ്ജേയം തസ്യ ചേഷ്ടിതം

കാലം മനുഷ്യനെ ധർമ്മജ്ഞനും ചിലപ്പോൾ മൂഢനുമാക്കുന്നു. സ്വഭാവം കൊണ്ടോ കർമ്മംകൊണ്ടോ ആവാം അങ്ങനെ സംഭവിക്കുന്നത്. എന്തായാലും കാലത്തിന്റെ ചേഷ്ടിതം തീരെ ദുർഗ്രഹമാകുന്നു.

നാരദ ഉവാച

21. ഇത്യുക്ത്വാ വിരതോ വിഷ്ണുരഹം വിസ്മയമാനസഃ
തമബ്രുവം ജഗന്നാഥം വാസുദേവം സനാതനം

വിഷ്ണു ഇങ്ങനെ പറഞ്ഞു നിർത്തി. എനിക്കതുകേട്ടപ്പോൾ വിസ്മയം തോന്നി. സനാതനനും ജഗന്നാഥനുമായ വാസുദേവനോടു ഞാൻ ചോദിച്ചു:

22. രമാപതേ കഥം രൂപാ മായാ സാ കീദൃശീ പുനഃ
കിയദ്ബലാ ക്വസംസ്ഥാനാ കസ്യാധാരാ വദസ്വ മേ

രമാപതേ, ആ മായയുടെ രൂപമെന്താണ്? എപ്രകാരമുള്ളവളാണ്? എത്രബലമുണ്ട് അവൾക്ക്? എവിടെയാണ് സ്ഥിതിചെയ്യുന്നത്? ആരെ ആശ്രയിച്ചിരിക്കുന്നു? എന്ന് എന്നോടുപറഞ്ഞാലും.

23. ദ്രഷ്ടുകാമോ/സ്മി താം മായാം ദർശയാശു മഹീധര
ജ്ഞാതുമിച്ഛാമി താം സമ്യക്പ്രസാദം കുരു മാപതേ

ഹേ മഹീധരാ, എനിക്ക് ആ മായയെ കണ്ടാൽകൊള്ളാമെന്നുണ്ട്.പ്രഭോ ആ മായയെ ഒന്നുകാണിച്ചു തന്നാലും. എനിക്ക് അത് ശരിയായി അറിയണമെന്നുമുണ്ട്: ലക്ഷ്മീപതേ, മായയെ ഒന്നു കാണിച്ചു തരാൻ കനിവുണ്ടാകണേ.

## വിഷ്ണുരുവാച

24. ത്രിഗുണാ സാഖിലാധാരാ സർവജ്ഞാ സർവസമ്മതാ
അജേയാ/നേകരൂപാ ച സർവം വ്യാപ്യ സ്ഥിതാ ജഗത്

ത്രിഗുണാത്മികമായ ആ മായ സകലതിനും ആധാരഭൂതയും സർവജ്ഞയും സർവസമ്മതയും അജേയയും അനേകരൂപയും ആകുന്നു. അവൾ ജഗത്താകെ നിറഞ്ഞു നിൽക്കുന്നു.

25. ദിദൃക്ഷാ യദി തേ ചിത്തേ നാരദാരോഹണം കുരു
ഗരുഡേ മത്സമേതോ/ദ്യ ഗച്ഛാമോ/ന്യത്ര സാമ്പ്രതം

നാരദ, കാണണമെന്നാഗ്രഹമുണ്ടെങ്കിൽ,കയറിക്കൊള്ളൂ ഗരുഡവാഹനത്തിൽ. എന്റെ അടുത്ത് ഇരുന്നോളൂ. നമുക്കിരുവർക്കും കൂടി മറ്റൊരിടത്തേക്കു പോകാം.

26. ദർശയിഷ്യാമി തേ മായാം ദുർജയാമജിതാത്മഭിഃ
ദൃഷ്ട്വാ താം ബ്രഹ്മപുത്ര ത്വം മാ വിഷാദേ മനഃ കൃഥാഃ

ഇന്ദ്രിയ നിഗ്രഹം സാധിക്കാത്തവർക്ക് ജയിക്കാനാവാത്ത മായയെ ഞാൻ അങ്ങേയ്ക്കു കാട്ടിത്തരാം. ബ്രഹ്മപുത്ര, അവളെ കണ്ടിട്ട് അങ്ങയുടെ മനസ്സിനു വിഷാദമുണ്ടാകരുത്.

27. ഇത്യുക്ത്വാ ദേവദേവോ മാം സസ്മാര വിനതാസുതം
സ്മൃതമാത്രസ്തു ഗരുഡസ്തദാഗാദ്ധരിസന്നിധൗ

ഇങ്ങനെ എന്നോടു പറഞ്ഞിട്ട് ഭഗവാൻ ദേവദേവൻ വിനതാപുത്രനായ ഗരുഡനെ സ്മരിച്ചു. സ്മരിച്ചമാത്രയിൽത്തന്നെ ഗരുഡൻ ഹരിസന്നിധിയിലെത്തിച്ചേർന്നു.

28. ആഗതം ഗരുഡം വീക്ഷ്യ ആരുരോഹ ജനാർദ്ദനഃ
സമാരോപ്യ ച മാം പൃഷ്ടേ ഗമനായ കൃതാദരഃ

ഗരുഡൻ സമാഗതനായതു കണ്ടപ്പോൾ ജനാർദ്ദനൻ അതിൽ കയറി. പിന്നിൽ എന്നെയും കയറ്റി, പോകാൻ ഒരുമ്പെട്ടു.

29. ചലിതോ വിനതാ പുത്രോ വൈകുണ്ഠാദ്വായുവേഗവാൻ
പ്രേരിതോ യത്ര കൃഷ്ണേന ഗന്തുകാമേന കാനനം

വനത്തിലേക്കു പോകാൻ ആഗ്രഹിച്ച വിഷ്ണുവിന്റെ പ്രേരണയനുസരിച്ച് വിനതാപുത്രനായ ഗരുഡൻ വായുവേഗത്തിൽ പറന്നു.

30. മഹാവനാനി ദിവ്യാനി സരാംസി സരിതസ്തഥാ
പുരഗ്രാമാകരാദീംശ്ച ഖേടഖർവട ഗോവ്രജാൻ

മഹാവനങ്ങളും ദിവ്യസരസ്സുകളും നദികളും പട്ടണങ്ങളും ഗ്രാമങ്ങളും കൃഷിയിടങ്ങളും ഉപഗ്രാമങ്ങളും ചന്തകളും മേച്ചിൽ സ്ഥലങ്ങളും

31. മുനീനാമാശ്രമാൻ രമ്യാൻ വാപീശ്ച സുമനോഹരാഃ
പല്വലാനി വിശാലാനി ഹ്രദാൻ പങ്കജഭൂഷിതാൻ

മുനിമാരുടെ രമ്യാശ്രമങ്ങളും മനോഹരതടാകങ്ങളും വിശാലമായ ചതുപ്പുകളും താമരപ്പൂക്കൾ നിറഞ്ഞ ജലാശയങ്ങളും

32. മൃഗാണാം ച വരാഹാണാം വൃന്ദാന്യപ്യവലോക്യ ച
ഗതാവാവാം കാന്യകുബ്ജസമീപം ഗരുഡാസനൗ

മാനുകളുടെയും പന്നികളുടെയും സമൂഹങ്ങളും നോക്കിക്കണ്ടുകൊണ്ട് ഞങ്ങൾ രണ്ടു പേരും ഗരുഡവാഹനരായി കാന്യകുബ്ജത്തിനടുത്തൊരിടത്ത് എത്തിച്ചേർന്നു.

33. തത്ര രമ്യം സരോ ദിവ്യം ദൃഷ്ടം പങ്കജമണ്ഡിതം
ഹംസകാരണ്ഡവാകീർണ്ണം ചക്രവാകോപശോഭിതം

താമരപ്പൂക്കൾ നിറഞ്ഞതും ദിവ്യവും മനോഹരവുമായ ഒരു സരസ്സ് ഞങ്ങൾ അവിടെ കണ്ടു. ഹംസം, കാരണ്ഡവം,ചക്രവാകം തുടങ്ങിയ പക്ഷികളാൽ പ്രശോഭിതമാണ് ആ സരസ്സ്.

34. നാനാവർണ്ണൈഃ പ്രഫുല്ലൈശ്ച പങ്കജൈരുപരഞ്ജിതം
ശുചി മിഷ്ടജലം ഭൃംഗയുഥനാദവിരാജിതം

നാനാനിറമുള്ള വികസിച്ച താമരത്താരുകൾ അതിൽ നിറച്ചുണ്ട്. മധുരവും നിർമ്മലവുമായ ജലം. വണ്ടുകളുടെ കൂട്ടം അവിടെങ്ങും ചുറ്റിപ്പറക്കുന്നു.

35. മാമാഹ ഭഗവാൻ വീക്ഷ്യ തടാകം പരമാദ്ഭുതം
സ്പർദ്ധകം ചോദധേഃ ക്ഷീരം മിഷ്ടം വാരി വിശേഷതഃ

അദ്ഭുതാവഹമായ ആ തടാകം കണ്ടപ്പോൾ ഭഗവാൻ എന്നോടുപറഞ്ഞുഃ സമുദ്രത്തെ വെല്ലുന്നതാണ് ഈ തടാകം. ഇതിലെ ജലം പളുങ്കുപോലെ വെണ്മയേറിയതും വിശേഷിച്ച് മധുരമുള്ളതുമാണ്.

ശ്രീ ഭഗവാനുവാച

36. പശ്യ നാരദ ഗംഭീരം സരഃ സാരസനാദിതം
സർവത്ര പങ്കജൈഃ ഛന്നം സ്വച്ഛനീരപ്രപൂരിതം

നാരദ, നോക്കൂ, ചക്രവാകങ്ങളിരുന്നു കൂജനം ചെയ്യുന്ന ഈ തടാകം എത്ര ഗംഭീരമാണ്! ഇതിലെ തെളിനീരാകെ താമരത്താരുകൾ മറച്ചിരിക്കുന്നു.

37. അത്ര സ്നാത്വാ ഗമിഷ്യാവഃ കാന്യകുബ്ജം പുരോത്തമം
ഇത്യുക്ത്വാ ഗരുഡാദാശു മാമുത്താര്യ വ്യതാരയത്

ഇതിൽ സ്നാനം ചെയതിട്ട് നമുക്ക് കാന്യകുബ്ജത്തിലേക്കുപോകാം. എന്നുപറഞ്ഞിട്ട് ഗരുഡന്റെ പുറത്തുനിന്ന് എന്നെ ഇറക്കിയിട്ട് അദ്ദേഹവും ഇറങ്ങി.

38. വിഹസ്യ ഭഗവാംസ്തത്ര ജഗ്രാഹ മമ തർജ്ജനീം
സ്തുവൻ സരോവരം ഭൂയസ്തീരേ മാമനയത്പ്രഭുഃ

ഭഗവാൻ ചിരിച്ചുകൊണ്ട് എന്റെ ചൂണ്ടുവിരൽ പിടിച്ച് സരസ്സിനെ വീണ്ടും സ്തുതിച്ചുകൊണ്ട് സരസ്സിന്റെ തീരത്തേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി.

39. വിശ്രമ്യ തടഭാഗേതു സ്നിഗ്ദ്ധഛായേ മനോഹരേ
മാമുവാച മുനേ സ്നാനം കുരു ത്വം വിമലേ ജലേ

തണലാർന്ന മനോഹരമായ തീരത്ത് വിശ്രമിച്ചു കൊണ്ട് ഭഗവാൻ എന്നോടു പറഞ്ഞു: മുനേ അങ്ങ് ഈ നനിർമലമായ ജലത്തിൽ സ്നാനം ചെയ്യൂ.

40. പശ്ചാദഹം കരിഷ്യാമി തടാകേ/സ്മിൻ സുപാവനേ
സാധൂനാമിവ ചേതാംസി ജലാനി നിർമ്മലാനി ച

പിന്നീട് പരിശുദ്ധമായ ഈ സരസ്സിൽ ഞാനും കുളിക്കാം. സാധുക്കളുടെ മനസ്സുപോലെ നിർമലമാണ് ഇതിലെ ജലം.

41. സുരഭീണി പരാഗൈസ്തു പങ്കജാനാം വിശേഷതഃ
ഇത്യുക്തോ/ഹം ഭഗവതാ മുക്ത്വാ വീണാം മൃഗാജിനം

വിശേഷിച്ച് പങ്കജപരാഗത്താൽ സുരഭിലവുമാണ്. ഇങ്ങനെ ഭഗവാൻ എന്നോടു പറഞ്ഞപ്പോൾ ഞാൻ മാന്തോലും വീണയും കരയ്ക്കു വച്ചിട്ട്,

42. സ്നാനായ കൃതധീസ്തീരേ ഗതഃ പ്രേമസമന്വിതഃ
പാദൗ പ്രക്ഷാല്യ ഹസ്തൗ ച ശിഖാം ബദ്ധ്വാ കുശഗ്രഹം

കുളിക്കാൻ നിശ്ചയിച്ച് ഭക്തിപൂർവം അതിനടുത്തേക്കുചെന്നു. കാലും കൈയും കഴുകി ശിഖ ബന്ധിച്ചു. ദർഭ,

43. കൃത്വാചമ്യ ശുചിസ്തോയേ സ്നാതവാനസ്മി തജ്ജലേ
യദാ തസ്മിൻ ജലേ രമ്യേ സ്നാതോ/ഹം പശ്യതോഹരേഃ

കൈയിൽ പിടിച്ച് ആചമിച്ചിട്ട് ആ ജലത്തിലിറങ്ങി മുങ്ങി. ഹരി നോക്കി നിൽക്കെ, ഞാൻ ആ നിർമല ജലത്തിലിറങ്ങി. മുങ്ങി നിവർന്നപ്പോൾ

44. വിഹായ പൗരുഷം രൂപം പ്രാപ്തഃ സ്ത്രീത്വമനുത്തമം
ഹരിർഗൃഹീത്വാ വീണാം മേ തഥാ കൃഷ്ണാജിനം ശുഭം

എന്റെ പുരുഷരൂപം പോയി ഉത്തമമായ നാരീരൂപം ലഭിച്ചു. ഹരിയാകട്ടെ എന്റെ വീണയും കൃഷ്ണാജിനവും എടുത്തുകൊണ്ട്.

45. ആരുഹ്യ ഗരുഡം തൂർണം ജഗാമ സ്വഗൃഹം ക്ഷണാത്
തതോ/ഹം സ്ത്രീത്വമാപന്നശ്ചാരു ഭൂഷണ ഭൂഷിതഃ

ആ നിമിഷം തന്നെ ഗരുഡാരൂഢനായി വൈകുണ്ഠത്തിലേക്ക് വേഗം പോകുകയും ചെയ്തു. അതിനുശേഷം ഞാൻ സർവാഭരണവിഭൂഷിതയായ ഒരു സ്ത്രീയായി മാറി.

46. തത്ക്ഷണാൽ മനസോ ജാതാ പൂർവദേഹസ്യ വിസ്മൃതിഃ
വിസ്മൃതോ/സൗ ജഗന്നാഥോ മഹതീ വിസ്മൃതാ പുനഃ

ആ നിമിഷം തന്നെ എന്റെ മനസ്സിൽ പൂർവദേഹസ്മരണയും ഇല്ലാതായി. ഭഗവാൻ ജഗന്നാഥനെയും വിസ്മരിച്ചു; മഹതി എന്ന വീണയെയും ഓർത്തില്ല.

47. സമ്പ്രാപ്യ മോഹിനീരൂപം തടാകാന്നിർഗതോ ബഹിഃ
അപശ്യം നളിനീ ജുഷ്ടം സരസ്തദ്വിമലോദകം

മോഹിനീരൂപം ലഭിച്ച ഞാൻ തടാകത്തിൽ നിന്ന് പുറത്തു വന്നു. നളിനങ്ങൾ നിറഞ്ഞതും നിർമ്മല ജലം പേറുന്നതുമായ സര സ്സിനെ ഒന്നു നോക്കി നിന്നു.

48. കിമേതദിതി മനസാ/കരവം വിസ്മയം മുഹുഃ
ഏവം ചിന്തയമാനസ്യ നാരീരൂപധരസ്യ മേ

എന്താണിത് എന്ന് ഒരു വിസ്മയം മനസ്സിൽ വീണ്ടും വീണ്ടുമുണ്ടായി. ഇങ്ങനെ നാരീരൂപധാരിയായി ചിന്തിച്ചു കൊണ്ടു നില് ക്കുന്ന എന്റെ

49. സഹസാ ദൃക്പഥം പ്രാപ്തസ്തത്ര താലധ്വജോ നൃപഃ
ഗജാശ്വരഥ വൃന്ദൈശ്ച സംയുതോ രഥസംസ്ഥിതഃ

കൺമുമ്പിലായി പെട്ടെന്ന് താലധ്വജനെന്ന രാജാവ് ആന, കുതിര, രഥം എന്നിവയോടുക്കൂടി രഥാരൂഢനായി പ്രത്യക്ഷപ്പെട്ടു.

50. യുവാ ഭൂഷണസംവീതോ ദേഹവാനിവ മന്മഥഃ
വീക്ഷ്യ മാം ഭൂപതിസ്തത്ര ദിവ്യഭൂഷണഭൂഷിതാം

രൂപമാർന്ന മന്മഥനോ എന്നു തോന്നുമാറുള്ള ആ യുവരാജാവ് ഭൂഷണങ്ങൾ അണിഞ്ഞിരുന്നു. ദിവ്യാഭരണ വിഭൂഷിതയായി ഞാൻ അവിടെ നില്കുന്നത് അദ്ദേഹം കണ്ടു.

51. രാകാചന്ദ്രമുഖീം യോഷാം വിസ്മയം പരമം ഗതഃ
പപ്രച്ഛ കാഽസി കല്യാണി കസ്യ പുത്രീ സുരസ്യ വാ

ചന്ദ്രനേർമുഖിയായ എന്നെ കണ്ട് അദ്ദേഹം അദ്ഭുതാധീനനായി ചോദിച്ചു: ഭദ്രേ, നീയാര്? ദേവകുമാരിയോ?

52. മാനുഷസ്യ ച വാ കാന്തേ ഗന്ധർവസ്യോരഗസ്യ ച
ഏകാകിനീ കഥം ബാലാ രൂപയൗവന ഭൂഷിതാ

മനുഷ്യ സ്ത്രീയോ? ഗന്ധർവകന്യകയോ? അതോ നാഗാംഗനയോ? രൂപയൗവനങ്ങൾ തികഞ്ഞ നീ ഏകാകിനിയായി ഇവിടെ എങ്ങനെ വന്നു പെട്ടു?.

53. വിവാഹിതാഽഥ കന്യാ വാ സത്യം വദ സുലോചനേ
കിം പശ്യസി സുകേശാന്തേ തടാകേഽസ്മിൻ സുമധ്യമേ

വിവാഹിതയോ? അതോ കന്യകയോ? സുമുഖീ സത്യം പറയൂ. ഹേ അളിവേണി, നീ ഈ തടാകത്തിലേക്കു നോക്കി നിൽക്കുന്നത് എന്ത്?

54. ചികീർഷിതം പികാലാപേ ബ്രൂഹി മന്മഥമോഹിനി
ഭുംക്ഷ്വഭോഗാൻ മരാളാക്ഷി മയാ സഹ കൃശോദരി
വാഞ്ഛിതാൻ മനസാ നൂനം കൃത്വാ മാം പതിമുത്തമം

കുയിൽ വാണീ, പറയൂ നീ എന്തു ചെയ്യാനാണാഗ്ര ിക്കുന്നത്? മന്മഥനെപ്പോലും മയക്കുന്നവളേ, നീ എന്നെ പതിയായി സ്വീകരിച്ചിട്ട് മനസാ ആഗ്രഹിക്കുന്ന സുഖഭോഗങ്ങളെല്ലാം എന്നോടൊത്ത് അനുഭവിക്കൂ.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
അഷ്ടാവിംശോഽദ്ധ്യായഃ

## അഥ ഏകോനത്രിംശോഽദ്ധ്യായഃ

### നാരദ ഉവാച

1. ഇത്യുക്തോഽഹം തദാ തേന രാജ്ഞാ താലധ്വജേന ച
വിമൃശ്യ മനസാഽത്യർത്ഥം തമുവാച വിശാംപതേ

രാജാവായ താലധ്വജൻ എന്നോട് ഇങ്ങനെ പറഞ്ഞപ്പോൾ ഞാൻ മനസാ ശരിക്ക് ആലോചിച്ചിട്ട് അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞു:

2. രാജൻ നാഹം വിജാനാമി പുത്രീ കസ്യേതി നിശ്ചയം
പിതരൗ ക്വ ച മേ കേന സ്ഥാപിതാ ച സരോവരേ

രാജാവേ, ഞാൻ ആരുടെ പുത്രിയാണെന്നു എനിക്കു തീരെ അറിഞ്ഞുകൂടാ. മാതാപിതാക്കന്മാർ എവിടെയാണെന്നോ ആരാണ് എന്നെ ഈ സരസ്സിൻ കരയ്ക്ക് കൊണ്ടു വിട്ടതെന്നോ നിശ്ചയമില്ല.

3. കിം കരോമി ക്വ ഗച്ഛാമി കഥം മേ സുകൃതം ഭവേത്
നിരാധാരാ/സ്മി രാജേന്ദ്ര ചിന്തയാമി. ചികീർഷിതം

ഞാൻ എന്തുചെയ്യട്ടെ. എവിടെ പോകും? എന്താണോ എന്റെ വിധി?, രാജൻ, ഞാൻ തുണയില്ലാത്തവളാണ്. എന്തു ചെയ്യണമെന്നാണ് ഞാൻ ഇപ്പോൾ ആലോചിക്കുന്നത്

4. ദൈവമേവ വരം രാജന്നാസ്ത്യത്ര പൗരുഷം മമ
ധർമ്മജ്ഞോ/സി മഹീപാല യഥേച്ഛസി തഥാ കുരു

രാജാവേ വിധിമാത്രമാണ് എനിക്കാശ്രയം. സ്വന്തം ശക്തികൊണ്ട് എനിക്ക് ഒന്നും ചെയ്യാൻ കഴിവില്ല. മഹീപതേ, അങ്ങ് ധർമ്മജ്ഞനാണല്ലോ. അങ്ങ് ആഗ്രഹിക്കുന്നതെന്തോ അതുപോലെ ചെയ്തുകൊള്ളു.

5. തവാധീനാസ്മ്യഹം ഭൂപ നമേ കോ/പ്യസ്തി പാലകഃ
ന പിതാ ന ച മാതാ ച ന സ്ഥാനം ന ച ബാന്ധവഃ

രാജൻ, അങ്ങേയ്ക്ക് അധീനയാണു ഞാൻ. എനിക്ക് ഒരു രക്ഷിതാവില്ല. മാതാവും പിതാവും ഇല്ല. വസിക്കാനൊരിടമോ ബന്ധുക്കളോ ഇല്ല.

6. ഇത്യുക്തോ/സൗ മയാ രാജാ ബഭൂവ മദനാതുരഃ
മാം നിരീക്ഷ്യ വിശാലാക്ഷീംസേവകാനിത്യുവാച ഹ

ഞാൻ ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ രാജാവ് മദനാതുരനായിത്തീർന്നു. വിശാലനേത്രയായ എന്നെ നോക്കിക്കൊണ്ട് സേവകന്മാരോട് ഇങ്ങനെ പറഞ്ഞു:

7. നരയാനമാനയദ്ധ്വം ചതുർവ്വാഹ്യം മനോഹരം
ആരോഹണാർത്ഥമസ്യാസ്തു കൗശേയാംബരവേഷ്ടിതം

ഇവൾക്കു കയറാൻ വേണ്ടി നാലാൾ ചുമക്കുന്ന മനോഹരമായ ഒരു പല്ലക്കു കൊണ്ടുവരിൻ. പട്ടുവസ്ത്രം കൊണ്ടു മൂടിയതും

8. മൃദ്വാസ്തരണസംയുക്തം മുക്താജാലവിഭൂഷിതം
ചതുരശ്രം വിശാലം ച സുവർണ്ണരചിതം ശുഭം

പൂമെത്ത വിരിച്ചതും മുത്തുമണികൾകൊണ്ട് അലങ്കരിച്ചതും ചതുരത്തിൽ നല്ല നീളം വീതിയുള്ളതും സ്വർണ്ണം കൊണ്ട് ഉണ്ടാക്കിയതുമായിരിക്കണം.

9. തസ്യ തദ്വചനം ശ്രുത്വാ ഭൃത്യാഃ സത്വരഗാമിനഃ
ആനിന്യുഃ ശിബികാം ദിവ്യാം മദർത്ഥേ വസ്ത്രവേഷ്ടിതം

അദ്ദേഹം പറഞ്ഞതു കേട്ട ഉടൻ നല്ല ചൊറുചൊറുക്കുള്ള ഭൃത്യന്മാർ ഉടൻതന്നെ പട്ടുപൊതിഞ്ഞ, ദിവ്യമായ ഒരു പല്ലക്കു കൊണ്ടുവന്നു.

10. ആരൂഢോ/ഹം തദാ തസ്യാം തസ്യ പ്രിയചികീർഷയാ
മുദിതോ/സൗ ഗൃഹേ നീത്വാ മാം തദാ പൃഥിവീപതിഃ

അദ്ദേഹത്തിന് പ്രിയമാകട്ടെ എന്നു കരുതി ഞാൻ പല്ലക്കിൽ കയറി ഇരുന്നു. സസന്തോഷം രാജാവ് എന്നെ സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി.

11. വിവാഹവിധിനാ രാജാ ശുഭേ ലഗ്നേ ശുഭേ ദിനേ
ഉപയേമേ ച മാം തത്ര ഹുതഭുക്സന്നിധൗ തതഃ

അതിനുശേഷം ഒരു ശുഭദിനത്തിലെ ശുഭമുഹൂർത്തത്തിൽ അദ്ദേഹം എന്നെ വിധിയനുസരിച്ച് അഗ്നിസാക്ഷിയായി അവിടെ വച്ചു വിവാഹം ചെയ്തു.

12. തസ്യാഹം വല്ലഭാ ജാതാ പ്രാണേഭ്യോപി ഗരീയസീ
സൗഭാഗ്യസുന്ദരീത്യേവം നാമ തത്ര കൃതം മമ

ഞാൻ അദ്ദേഹത്തിന് പ്രാണനെക്കാൾ പ്രിയപ്പെട്ട പത്നിയായിത്തീർന്നു. സൗഭാഗ്യസുന്ദരി എന്നൊരു പേരും എനിക്ക് അവിടെവച്ചു കിട്ടി.

13. രമമാണോ മയാ സാർധം സുഖമാപ മഹീപതിഃ
നാനാ ഭോഗവിലാസൈശ്ച കാമശാസ്ത്രോദിതൈസ്തഥാ

രാജാവ് എന്നോടൊപ്പം വിഹരിച്ച് സന്തുഷ്ടിയാർന്നു. കാമശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള നാനാഭോഗവിലാസങ്ങളിൽ മുഴുകി.

14. രാജ്യകാര്യാണി സന്ത്യജ്യ ക്രീഡാസക്തോ ദിവാനിശം
നാസൗ വിവേദ ഗച്ഛന്തം കാലം കാമകലാരതഃ

രാജ്യകാര്യങ്ങൾ വിട്ട് രാപകൽ ക്രീഡാസക്തനായിത്തീർന്നു. കാമകലാസക്തനായ അദ്ദേഹം കാലം പോയത് അറിഞ്ഞില്ല.

15. ഉദ്യാനേഷു ച രമ്യേഷു വാപീഷു ച ഗൃഹേഷു ച
ഹർമ്യേഷു വരശൈലേഷു ദീർഘികാസു വരാസു ച

ഉദ്യാനങ്ങളിലും തടാകങ്ങളിലും ഗൃഹങ്ങളിലും മാളികകളിലും ഉത്തമ പർവതങ്ങളിലും മനോഹരമായ ക്രീഡാഗൃഹങ്ങളിലും

16. വാരുണീമദമത്തോഽസൗ വിഹരൻ കാനനേ ശുഭേ
വിസൃജ്യ സർവകാര്യാണി മദധീനോ ബഭൂവ ഹ

മദ്യപാനത്താൽ മദിച്ചും കാനനങ്ങളിൽ വിഹരിച്ചും സർവകാര്യങ്ങളും വിട്ട് എനിക്ക് തികച്ചും അധീനനായിത്തീർന്നു.

17. വ്യാസാഹം തേന സംസക്താ ക്രീഡാരസവശീകൃതാ
സ്മൃതവാൻ പൂർവദേഹം ന പുംഭാവം മുനിജന്മ ച

വ്യാസമുനേ, അവനോടു ചേർന്ന് ക്രീഡാരസത്താൽ വശീകരിക്കപ്പെട്ട ഞാൻ എന്റെ പൂർവ്വദേഹത്തെക്കുറിച്ചോ, പുരുഷനാണെന്നതിനെക്കുറിച്ചോ മുനിജന്മമാണെന്നതിനെക്കുറിച്ചോ ഓർത്തില്ല.

18. മമൈവായം പതിർയോഷാഹം പത്നീഷു പ്രിയാ സതീ
പട്ടരാജ്ഞീ വിലാസജ്ഞാ സഫലം ജീവിതം മമ

ഇദ്ദേഹം എന്റെ ഭർത്താവാണ്. ഞാൻ ഇദ്ദേഹത്തിന്റെ പത്നിമാരിൽ പ്രിയപ്പെട്ടവളാണ്. വിലാസജ്ഞയായ പട്ടമഹിഷിയാണ്. എന്റെ ജീവിതം സഫലമാണ്.

19. ഇതി ചിന്തയതീ തസ്മിൻ പ്രേമബദ്ധാ ദിവാനിശം
ക്രീഡാസക്താ സുഖം ലുബ്ധാ തം സ്ഥിതാ വശവർത്തിനീ

ഇങ്ങനെ ചിന്തിച്ചുകൊണ്ട് അദ്ദേഹത്തിൽ പ്രേമബദ്ധയും അദ്ദേഹത്തിനു വിധേയയും രാപകൽ ക്രീഡാലോലുപയുമായി സസുഖം ജീവിച്ചു.

20. വിസ്മൃതം ബ്രഹ്മവിജ്ഞാനം ബ്രഹ്മജ്ഞാഹം ച ശാശ്വതം
ധർമ്മശാസ്ത്രപരിജ്ഞാനം തദാസക്തമനാഃ സ്ഥിതാ

ബ്രഹ്മവിജ്ഞാനവും അതുപോലെ ശാശ്വതമായ ബ്രഹ്മാനുഭൂതിയും ഞാൻ വിസ്മരിച്ചു. അദ്ദേഹത്തിൽ ആസക്തചിത്തയായതുമൂലം ധർമ്മശാസ്ത്രപരിജ്ഞാനവും നഷ്ടമായി.

21. ഏവം വിഹരതസ്തത്ര വർഷാണി ദ്വാദശൈവതു
ഗതാനി ക്ഷണവത് കാമക്രീഡാസക്തസ്യ മേ മുനേ

ഇങ്ങനെ വിഹരിച്ചുകൊണ്ട് പന്ത്രണ്ടുവർഷം കഴിഞ്ഞു. മഹർഷേ, കാമക്രീഡാസക്തയായ എനിക്ക് അത്രയും കാലം ഒരു ക്ഷണം പോലെ കടന്നു പോയി.

22. ജാതാ ഗർഭവതീ ചാഹം മുദം പ്രാപ നൃപസ്തദാ
കാരയാമാസ വിധിവദ്ഗർഭസംസ്കാരകർമ്മ ച

ഞാൻ ഗർഭിണിയാണെന്നറിഞ്ഞപ്പോൾ രാജാവ് സന്തോഷിച്ചു. വിധിയാംവണ്ണം ഗർഭസംസ്കാരാദികർമ്മങ്ങൾ ഓരോന്നു ചെയ്യിച്ചു.

23. അപൃച്ഛദ്ദോഹദം രാജാ പ്രീണയൻ മാം പുനഃ പുനഃ
നാ ബ്രുവം ലജ്ജമാനാ$f$ഹം നൃപം പ്രീതമനാ ഭൃശം

ഗർഭക്ഷീണിതയായ എന്നെ സന്തോഷിപ്പിക്കാനായി ആഗ്രഹങ്ങൾ ഓരോന്ന് ആവർത്തിച്ചു ചോദിച്ചു. ലജ്ജ മൂലം ഞാൻ അദ്ദേഹത്തോടു പ്രേമപൂർവം ഒന്നും ആവശ്യപ്പെട്ടില്ല.

24. സമ്പൂർണ്ണേ ദശമേ മാസി പുത്രോ ജാതസ്തതോ മമ
ശുഭേ$f$ഹനി ഗ്രഹനക്ഷത്ര ലഗ്നതാരാബലാന്വിതേ

പത്തുമാസം തികഞ്ഞപ്പോൾ ഗ്രഹങ്ങളും നക്ഷത്രങ്ങളും ലഗ്നവും ബലമായി നില് ക്കുന്ന ശുഭദിവസം എനിക്ക് ഒരു പുത്രനുണ്ടായി.

25. ബഭൂവ നൃപതേർഗേഹേ പുത്രജന്മമഹോത്സവഃ
രാജാ പരമസന്തുഷ്ടോ ബഭൂവ സുതജന്മതഃ

രാജകൊട്ടാരത്തിൽ പുത്രജന്മോത്സവം കൊണ്ടാടി. പുത്രൻ ജനിച്ചതോടെ രാജാവ് പരമാനന്ദത്തിൽ മുഴുകി.

26. സൂതകാന്തേ സുതം വീക്ഷ്യ രാജാ മുദമവാപ ഹ
അഹം ഭൂമിപതേശ്ചാസം പ്രിയാ ഭാര്യാ പരന്തപ

സന്തുഷ്ടനായ രാജാവ് സൂതികാഗൃഹത്തിൽവന്നു കുഞ്ഞിനെ കണ്ടു. ഞാൻ ആ രാജാവിന്റെ പ്രിയപ്പെട്ട പത്നിയുമായിത്തീർന്നു.

27. തതോ വർഷദ്വയാന്തേ വൈ പുനർഗർഭോ മയാധൃതഃ
ദ്വിതീയസ്തു സുതോ ജാതഃ സർവലക്ഷണസംയുതഃ

രണ്ടു വർഷം കഴിഞ്ഞപ്പോൾ ഞാൻ വീണ്ടും ഗർഭവതിയായി. രണ്ടാമതും സർവ്വലക്ഷണങ്ങളും തികഞ്ഞ ഒരു പുത്രൻ ജനിച്ചു.

28. സുധന്വേതി സുതസ്യാഥ നാമ ചക്രേ നൃപസ്തദാ
വീരവർമ്മേതി ജ്യേഷ്ഠസ്യ ബ്രാഹ്മണൈഃ പ്രേരിതസ്ത്വയം

ആ പുത്രനു രാജാവു സുധന്വാവെന്ന് പേരിട്ടു. ബ്രാഹ്മണരുടെ നിർദ്ദേശമനുസരിച്ച് ജ്യേഷ്ഠനായ കുമാരനു നൽകിയ പേര് വീരവർമ്മൻ എന്നുമായിരുന്നു.

29. ഏവം ദ്വാദശ പുത്രാശ്ച പ്രസൂതാ ഭൂപസമ്മതാഃ
മോഹിതോ/ഹം തദാ തേഷാം പ്രീത്യാ പാലനലാളനേ

ഇങ്ങനെ ഞാൻ രാജതുല്യരായ പന്ത്രണ്ടുപുത്രന്മാരെ പ്രസവിച്ചു. അവരെ പോറ്റിവളർത്തുന്നതിലുള്ള സന്തോഷത്തിൽ ഞാൻ മുഴുകി.

30. പുനരഷ്ട സുതാഃ കാലേ കാലേ ജാതാഃ സുരൂപിണഃ
ഗാർഹസ്ഥ്യം മേ തതഃ പൂർണ്ണം സമ്പന്നം സുഖസാധനം

പിന്നീട് എനിക്ക് ഓരോ കാലത്തായി എട്ടു യോഗ്യന്മാരായ പുത്രന്മാർ ജനിച്ചു. അങ്ങനെ സുഖസാധനമായ എന്റെ ഗാർഹസ്ഥ്യം പരിപൂർണ്ണമായി

31. തേഷാം ദാരക്രിയാഃ കാലേ കൃതാ രാജ്ഞാ യഥോചിതാഃ
സ്നുഷാഭിശ്ച തഥാ പുത്രൈഃ പരിവാരോ മഹാനഭൂത്

രാജാവ് അവരെക്കൊണ്ടും യഥാകാലം വിവാഹം ചെയ്യിച്ചു. പത്രന്മാരും പുത്രവധുക്കളും ചേർന്ന് കുടുംബത്തിലെ എണ്ണം വർദ്ധിച്ചു.

32. തതഃപൗത്രാദിസംഭൂതാസ്തേ/പി ക്രീഡാരസാന്വിതാഃ
ആസന്നാനാരസോപേതാ മോഹവൃദ്ധികരാ ഭൃശം

മക്കൾക്ക് മക്കളുണ്ടായി. ക്രീഡാസക്തരായ അവരുടെ ബാലചേഷ്ടകൾ നാനാരസങ്ങൾ നൽകി അത്യധികം മോഹിപ്പിച്ചു.

33. കദാചിത്സുഖമൈശ്വര്യം കദാചിദ്ദുഃഖമദ്ഭുതം
പുത്രേഷു രോഗജനിതം ദേഹസന്താപകാരകം

ചിലപ്പോൾ സുഖമാണ്; ഐശ്വര്യമാണ് എന്നൊക്കെ തോന്നും. ചിലപ്പോൾ ദുഃഖവും അദ്ഭുതവുമാണ് തോന്നുക. പുത്രന്മാർക്കു രോഗം വന്നാൽ ദുഃഖമുണ്ടാകുകയായി.

34. പരസ്പരം കദാചിത്തേ വിരോധോഭൂത്സുദാരുണഃ
പുത്രാണാം ച വധൂനാം ച തേന സന്താപസംഭവഃ

ചിലപ്പോൾ പുത്രന്മാരും വധുക്കളും തമ്മിൽ അതിഭയങ്കരമായ ശണ്ഠയുണ്ടാകും. അപ്പോൾ എനിക്ക് ദുഃഖം തോന്നും.

35. സുഖദുഃഖാത്മകേ ഘോരേ മിഥ്യാചാരകരേ ഭൃശം
സങ്കല്പജനിതേ ക്ഷുദ്രേ മഗ്നോ/ഹം മുനിസത്തമ

ഹേ, മഹർഷിശ്രേഷ്ഠ, സങ്കല്പജനിതവും ഘോരവും മിഥ്യാചാരങ്ങളാൽ വളരെ സങ്കീർണ്ണവും ക്ഷുദ്രവുമായ ഈ സംസാരത്തിൽ ഞാൻ മുങ്ങി.

36. വിസ്മൃതം പൂർവവിജ്ഞാനം ശാസ്ത്രജ്ഞാനം തഥാ ഗതം
യോഷാഭാവേ വിലീനോ/ഹം ഗൃഹകാര്യേഷു സർവഥാ

മുൻകാലത്തെക്കുറിച്ചുള്ള അറിവൊക്കെ പൊയ്പ്പോയി. അതുപോലെ ശാസ്ത്രജ്ഞാനവും നശിച്ചു. സ്ത്രീ എന്ന നിലയിൽ എല്ലാ വിധത്തിലും ഞാൻ ഗൃഹകാര്യങ്ങളിൽ മുഴുകി.

37. അഹങ്കാരസ്തു സംജാതോ ഭൃശം മോഹവിവർദ്ധകഃ
ഏതേ മേ ബലിനഃ പുത്രാഃ സ്നുഷാഃ സുകുലസംഭവാഃ

എന്റെ മോഹം വർദ്ധിപ്പിക്കുമാറ് അഹങ്കാരമുണ്ടായി. ഇവരെല്ലാം എന്റെ ശക്തന്മാരായ പുത്രന്മാരാണ്; ഇവർ കുലത്തിൽ പിറന്ന പുത്രവധുക്കളാണ്.

38. ഏതേ പുത്രാ സുസന്നദ്ധാഃ ക്രീഡന്തി മമ വേശ്മസു
ധന്യാഽഹം ഖലു നാരീണാം സംസാരേഽസ്മിന്നഹോ ഭൃശം

ഗൃഹത്തിൽ വിഹരിക്കുന്ന ഈ പുത്രന്മാർ എന്തിനും പോരുന്നവരാണ്; ഈ ലോകത്തിലെ സ്ത്രീകളിൽ വച്ച് ഞാൻ അത്യന്തം ധന്യയാണ്;

39. നാരദോഽഹം ഭഗവതാ വഞ്ചിതോ മായയാ കില
ന കദാചിന്മയാപ്യേവം ചിന്തിതം മനസാ കില

എന്നെല്ലാം ചിന്തിച്ചതല്ലാതെ, ഞാൻ നാരദനാണ്; ഭഗവാൻ മായ കൊണ്ട് എന്നെ വഞ്ചിച്ചിരിക്കുകയാണ്. എന്നൊരു ചിന്ത എന്റെ മനസ്സിൽ പോലും ഒരു സമയത്തും ഉണ്ടായില്ല.

40. രാജപത്നീ ശുഭാചാരാ ബഹുപുത്രാ പതിവ്രതാ
ധന്യാഽഹം കില സംസാരേ കൃഷ്ണൈവം മോഹിതസ്ത്വഹം

ഞാൻ സുശീലയായ രാജപത്നിയാണ്; ധാരാളം പുത്രന്മാരുള്ളവളാണ്; പതിവ്രതയാണ്; ഈ ജീവിതത്തിൽ ഞാൻ ധന്യയാണ്. ഹേ വ്യാസ, ഞാൻ ഇങ്ങനെയെല്ലാം ചിന്തിച്ച് മോഹിതയായിത്തീർന്നു.

41. അഥ കശ്ചിന്നൃപഃ കാമം ദൂരദേശാധിപോ മഹാൻ
അരാതിഭാവമാപന്നഃ പതിനാ സഹ മാനദ

അക്കാലത്ത്, ദൂരദേശസ്ഥനായ ഒരു ശക്തനായ രാജാവ് എന്റെ ഭർത്താവിനോടു ശത്രുതയിലായി.

42. കൃത്വാ സൈന്യസമായോഗം രഥൈശ്ച വാരണൈർയുതം
ആജഗാമ കാന്യകുബ്ജേ പുരേ യുദ്ധമചിന്തയത്

രഥങ്ങൾ, ആനകൾ, എന്നിവയടങ്ങിയ സൈന്യങ്ങളോടുകൂടി കാന്യകുബ്ജത്തിൽ വന്ന് യുദ്ധത്തിന് ഒരുങ്ങി.

43. വേഷ്ടിതം നഗരം തേന രാജ്ഞാ സൈന്യയുതേന ച
മമ പുത്രാശ്ച പൗത്രാശ്ച നിർഗതാ നഗരാത്തദാ

സൈന്യസമേതനായ ആ രാജാവ് നഗരം വളഞ്ഞു. എന്റെ പുത്രന്മാരും പൗത്രന്മാരുമെല്ലാം യുദ്ധം ചെയ്യാൻ വേണ്ടി നഗരത്തിനു പുറത്തു കടന്നു.

44. സംഗ്രാമസ്തുമുലസ്തത്ര കൃതസ്തൈഃ തേന പുത്രകൈഃ
ഹതാ രണേ സുതാഃ സർവേ വൈരിണാ കാലയോഗതഃ

എന്റെ പുത്രന്മാർ ആ ശത്രുവിനോടു ഘോരമായി പൊരുതി. ആയുദ്ധത്തിൽ ദൗർഭാഗ്യത്താൽ എന്റെ പുത്രന്മാരെയെല്ലാം ശത്രു കൊന്നു.

45. രാജാ ഭഗ്നസ്തു സംഗ്രാമാദാഗതഃ സ്വഗൃഹം പുനഃ
ശ്രുതം മയാ മൃതാഃ പുത്രാഃ സംഗ്രാമേ ഭൃശദാരുണേ

രാജാവ് യുദ്ധത്തിൽ പരാജിതനായി ഗൃഹത്തിലേക്കു വന്നു. ഘോരമായ യുദ്ധത്തിൽ മക്കളെല്ലാം മരിച്ചെന്ന് അപ്പോഴാണ് ഞാൻ അറിഞ്ഞത്.

46. സ ഹത്വാ മേ സുതാൻ പൗത്രാൻ ഗതോ രാജാ ബലാന്വിതഃ
ക്രന്ദമാനാ ഹ്യഹം തത്ര ഗതാ സമരമണ്ഡലേ

എന്റെ പുത്രന്മാരെയും പൗത്രന്മാരെയും കൊന്നിട്ട് ആ രാജാവ് സൈന്യസമേതം പോയിക്കഴിഞ്ഞപ്പോൾ ഞാൻ കരഞ്ഞുവിളിച്ചു കൊണ്ട് രണഭൂമിയിലെത്തി.

**47. ദൃഷ്ട്വാ താൻ പതിതാൻ പുത്രാൻ പൗത്രാംശ്ച ദുഃഖപീഡിതാൻ**
**വിലലാപാഹമായുഷ്മൻ ശോകസാഗരസംപ്ലവേ**

പുത്രന്മാരും പൗത്രന്മാരുമെല്ലാം രണാങ്കണത്തിൽ വീണു കിടക്കുന്നതു കണ്ട് തീരെ അടക്കാനാവാത്ത ദുഃഖസാഗരത്തിൽ ഞാൻ മുങ്ങി, പൊട്ടിക്കരഞ്ഞു.

**48. ഹാ പുത്രാഃ ക്വ ഗതാ മേഽദ്യ ഹാ ഹതാസ്മി ദുരാത്മനാ**
**ദൈവേനാതി ബലിഷ്ഠേന ദുർവാരേണാതിപാപിനാ**

എന്റെ മക്കളേ, നിങ്ങൾ എവിടെപ്പോയി? ആ ദുഷ്ടൻ എന്നെ കൊന്നല്ലോ! കരുത്തനായ വിധി! തടയാനാവാത്ത മഹാപാപി!

**49. ഏതസ്മിന്നന്തരേ തത്ര ഭഗവാൻ മധുസൂദനഃ**
**കൃത്വാ രൂപം ദ്വിജസ്യാഗാദ് വൃദ്ധഃ പരമശോഭനഃ**

ഇങ്ങനെ ഞാൻ വിലപിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക് ഭഗവാൻ മധുസൂദനൻ ഒരു വൃദ്ധനായ ബ്രാഹ്മണന്റെ ശോഭനമായ രൂപത്തിൽ അവിടെ. വന്നു.

**50. സുവാസാ വേദവിത്കാമം മത്സമീപം സമാഗതഃ**
**മാമുവാചാതിദീനാം സംക്രന്ദമാനാം രണാജിരേ**

ശുഭവസ്ത്രവും ധരിച്ച്, വേദജ്ഞനായ അദ്ദേഹം എന്റെ അടുത്തുവന്നിട്ട്, പോർക്കളത്തിൽക്കിടന്ന് അതിദീനം വിലപിക്കുന്ന എന്നോടു പറഞ്ഞു:

**ബ്രാഹ്മണ ഉവാച**

**51. കിം വിഷീദസി തന്വംഗി ഭ്രമോഽയം പ്രകടീകൃതഃ**
**മോഹേന കോകിലാലാപേ പതിപുത്രഗൃഹാത്മകേ**

ഹേ സുന്ദരി, നീ എന്തിനാണ് ഇങ്ങനെ വിലപിക്കുന്നത്? ഭർത്താവ്, പുത്രൻ, വീട് എന്നീ രൂപത്തിലുള്ള ഭ്രമം മോഹം നിമിത്തം ഉണ്ടാകുന്നതാണ്.

**52. കാ ത്വം കസ്യാഃ സുതാഃ കേഽമീ ചിന്തയാത്മഗതി പരാം**
**ഉത്തിഷ്ഠ രോദനം ത്യക്ത്വാ സ്വസ്ഥാ ഭവ സുലോചനേ**

നീ ആര്? ഈ പുത്രന്മാർ ആരുടെ? എല്ലാം നിന്റെ മോഹം മാത്രം! അതുകൊണ്ട് നീ പരമമായ ആത്മഗതിയെപ്പറ്റി ആലോചിക്കൂ. കിടന്നു വിലപിക്കാതെ എണീറ്റ് സ്വസ്ഥമായിരിക്കൂ.

**53. സ്നാനം ച തിലദാനം ച പുത്രാണാം കുരു കാമിനി**
**പരലോകഗതാനാം ച മര്യാദാരക്ഷണായ വൈ**

കുളിച്ച്, പുത്രന്മാർക്കുവേണ്ടി തിലോദകം ചെയ്യൂ. പരലോകം പൂകിയവർക്കുവേണ്ടി അങ്ങനെ ചെയ്യണം. അതാണു ലോകമര്യാദ. അതു സംരക്ഷിക്കണമല്ലോ.

**54. കർത്തവ്യം സർവഥാ തീർത്ഥേ സ്നാനം തു ന ഗൃഹേ ക്വചിത്**
**മൃതാനാം കില ബന്ധൂനാം ധർമ്മശാസ്ത്രവിനിർണ്ണയഃ**

ബന്ധപ്പെട്ടവർ മരിച്ചാൽ തീർത്ഥസ്നാനമാണു ചെയ്യേണ്ടത്. വീട്ടിലെ ജലാശയത്തിൽ സ്നാനം ചെയ്താൽ തീരെ പോരെന്നാണ് ധർമ്മശാസ്ത്രം വിധിച്ചിരിക്കുന്നത്.

നാരദ ഉവാച

55. ഇത്യുക്ത്വാ തേന വിപ്രേണ വൃദ്ധേന പ്രതിബോധിതാ
ഉത്ഥിതാƒ ഹം നൃപേണാഥ യുക്താ ബന്ധുഭിരാവൃതാ

എന്നുപറഞ്ഞുകൊണ്ട് ആ ബ്രാഹ്മണൻ എന്നെ പ്രബോധിപ്പിച്ചതിനാൽ ഞാൻ എഴുന്നേറ്റു. ഭർത്താവിനോടും ബന്ധുക്കളോടും കൂടി,

56. അഗ്രതോ ദ്വിജരൂപേണ ഭഗവാൻ ഭൂതഭാവനഃ
ചലിതാƒഹം തതസ്തൂർണ്ണം തീർത്ഥം പരമപാവനം

ഭൂതഭാവനനായ ഭഗവാൻ ദ്വിജവേഷത്തിൽ മുമ്പിൽ. പിന്നാലെ, പരമപാവനമായ തീർത്ഥത്തിലേക്ക് വേഗം ഞാനും നടന്നു.

57. ഹരിർമാം കൃപയാ തത്ര പുംതീർത്ഥേ സരസി പ്രഭുഃ
നീത്വാƒഹ ഭഗവാൻവിഷ്ണുർദ്വിജരൂപീ ജനാർദ്ദനഃ

എന്നെ 'പും തീർത്ഥം' എന്ന സര സ്സിലേക്ക് നയിച്ചുകൊണ്ട്, ദ്വിജരൂപിയായ ഭഗവാൻ ജനാർദ്ദനൻ എന്നോടു കൃപാർദ്രനായി പറഞ്ഞു:-

58. സ്നാനം കുരു തടാകേƒസ്മിൻ പാവനേ ഗജഗാമിനി
ത്യജശോകം ക്രിയാകാലഃ പുത്രാണാം ച നിരർത്ഥകം

ഹേ ഗജഗാമിനി, പരിശുദ്ധമായ ഈ തടാകത്തിൽ സ്നാനം ചെയ്താലും. പുത്രന്മാർക്ക് ശേഷക്രിയ ചെയ്യേണ്ടതായ ഈ സമയത്ത് ഒരു പ്രയോജനവുമില്ലാതെ കരയാതിരിക്കൂ.

59. കോടിശസ്തേ മൃതാഃ പുത്രാ ജന്മജന്മസമുദ്ഭവാഃ
പിതരഃ പതയശ്ചൈവ ഭ്രാതരോ ജാമയസ്തഥാ

ജന്മജന്മാന്തരങ്ങളിലായി നിനക്ക് കോടിക്കണക്കിന് പുത്രന്മാർ മരിച്ചിട്ടുണ്ട്. അതുപോലെ തന്നെ ഭർത്താക്കന്മാരും സഹോദരന്മാരും ബന്ധുക്കളും.

60. കേഷാം ദുഃഖംത്വയാ കാര്യം ഭ്രമേƒസ്മിൻ മാനസോദ്ഭവേ
വിതഥേ സ്വപ്നസദൃശേ താപദേ ദേഹിനാമിഹ

അവരിൽ ആരെ പ്രതിയാണ് നീ ദുഃഖിക്കേണ്ടത്; മനസ്സിനുണ്ടാവുന്ന ഭ്രമമാണിത്. അസത്യവും സ്വപ്നതുല്യവും ദുഃഖപ്രദവുമാണ്, ദേഹികളെ സംബന്ധിച്ചിടത്തോളം ഈ ജീവിതം

നാരദ ഉവാച

61. ഇതി തസ്യ വചഃ ശ്രുത്വാ തീർത്ഥേ പുരുഷസംജ്ഞകേ
പ്രവിഷ്ടാ സ്നാതുകാമാƒഹം പ്രേരിതാ തത്ര വിഷ്ണുനാ

ഇങ്ങനെ ഭഗവാൻ വിഷ്ണുവിന്റെ വാക്കുകൾകേട്ട് സ്നാനം ചെയ്യാൻ പ്രേരിതയായിത്തീർന്ന ഞാൻ 'പുരുഷ'മെന്നു പേരുള്ള തീർത്ഥത്തിലേക്ക് ഇറങ്ങി.

62. മജ്ജനാദേവ തീർത്ഥേഷു പുമാൻജാതഃ ക്ഷണാദപി
ഹരിർവീണാം കരേ കൃത്വാ സ്ഥിതസ്തീരേ സ്വദേഹവാൻ

ആ തീർത്ഥത്തിൽ മുങ്ങിയ ക്ഷണത്തിൽത്തന്നെ ഞാനൊരു പുരുഷനായിത്തീർന്നു. ഭഗവാൻ ഹരി വീണയും കൈയിലേന്തി സ്വശരീരത്തോടെ കരയ്ക്കും നിൽക്കുന്നു!

63. ഉന്മജ്യ ച മയാ തീരേ ദൃഷ്ടഃ കമലലോചനഃ
പ്രത്യഭിജ്ഞാ തദാ ജാതാ മമ ചിത്തേ ദ്വിജോത്തമ

മുങ്ങി നിവർന്നപ്പോൾ കമലലോചനനായ വിഷ്ണു കരയ്ക്കുനില്ക്കുന്നതു കണ്ടു. ഹേ ദ്വിജോത്തമ, എന്റെ മനസ്സിൽ ഉടൻ പൂർവ്വസ്മരണയുണ്ടായി.

**64. സഞ്ചിന്തിതം മയാ തത്ര നാരദോ$f$ഹമിഹാഗതഃ**
**ഹരിണാ സഹ സ്ത്രീഭാവം പ്രാപ്തോ മായാവിമോഹിതഃ**

ഞാൻ അവിടെ നിന്നുകൊണ്ട് ഓർമിച്ചു: ഞാൻ നാരദനാണല്ലോ! ഭഗവാൻ വിഷ്ണുവിനോടുകൂടി ഇവിടെ വന്ന ഞാൻ സ്ത്രീഭാവം പ്രാപിച്ചതാണ്, ഭഗവാന്റെ മായയ്ക്ക് അധീനനായി.

**65. ഇതി ചിന്താപരശ്ചാഹം യദാ ജാതസ്തദാ ഹരിഃ**
**മാമാഹ നാരദാഗച്ഛ കിം കരോഷി ജലേ സ്ഥിതഃ**

ഇങ്ങനെ ചിന്താപരനായി നില്ക്കെ ഹരി എന്നോടു ചോദിച്ചു:''നാരദ, വരൂ, താങ്കൾ വെള്ളത്തിൽ നിന്നുകൊണ്ട് എന്തുചെയ്യുകയാണ്?''

**66. വിസ്മിതോ$f$ഹം തദാ സ്മൃത്വാ സ്ത്രീഭാവം ദാരുണം ഭൃശം**
**പുനഃ പൂരുഷഭാവശ്ച സമ്പന്നഃ കേന ഹേതുനാ**

ദാരുണമായ സ്ത്രീഭാവവും പിന്നീട് പുരുഷഭാവവും എനിക്ക് എങ്ങനെ ഉണ്ടായി എന്ന് ഓർത്ത് ഞാൻ അപ്പോൾ അദ്ഭുതാധീനനായി

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഏകോനത്രിംശോ$f$ദ്ധ്യായഃ

# അഥ ത്രിംശോ$f$ദ്ധ്യായഃ

## നാരദഉവാച

**1. മാം ദൃഷ്ട്വാ നാരദം വിപ്രം വിസ്മിതോ$f$സൗ മഹീപതിഃ**
**ക്വ ഗതാ മമ ഭാര്യാ സാ കുതോ$f$യം മുനിസത്തമഃ**

നാരദമഹർഷിയായ എന്നെ കണ്ട് ആ രാജാവ് വിസ്മയിച്ചുഃ തീർത്ഥസ്നാനത്തിന് ഇറങ്ങിയ എന്റെ പത്നി എവിടെ? ഈ മുനിശ്രേഷ്ഠൻ എങ്ങനെ ഇവിടെ വന്നു?

**2. വിലലാപ നൃപസ്തത്ര ഹാ പ്രിയേതി മുഹുർമുഹുഃ**
**ക്വ ഗതാ മാം പരിത്യജ്യ വിലപന്തം വിയോഗിനം**

അവിടെ നിന്നുകൊണ്ട് ആ രാജാവ് പൊട്ടിക്കരഞ്ഞു:''ഹാ പ്രിയേ, വിരഹാർത്തനായി വിലപിക്കുന്ന എന്നെ ഉപേക്ഷിച്ചിട്ട് നീ എവിടെ പോയി?''

**3. വിനാ ത്വാം വിപുലശ്രോണി വൃഥാ മേ ജീവിതം ഗൃഹം**
**രാജ്യം കമലപത്രാക്ഷി കിം കരോമി ശുചിസ്മിതേ**

മന്ദഗമനേ, നിന്നെക്കൂടാതെയുള്ള എന്റെ ജീവിതം നിഷ്പ്രയോജനമാണ്. രാജ്യവും അങ്ങനെ തന്നെ.ഹേ സുന്ദരി, ഞാൻ എന്തുചെയ്യട്ടെ!

**4. ന പ്രാണാ മേ ബഹിർയാന്തി വിരഹേണ തവാധുനാ**
**ഗതോ വൈ പ്രീതിധർമ്മസ്തു ത്വാമൃതേ പ്രാണധാരണാത്**

നിന്നെ വേർപിരിഞ്ഞിട്ടും എന്റെ പ്രാണൻ പോകുന്നില്ലല്ലോ. പ്രാണൻ നിലനിൽക്കുന്നു എന്നല്ലാതെ എനിക്ക്, നിന്നെക്കൂടാതെ ഒന്നിലും ഒരു പ്രീതി ഉണ്ടാകുന്നില്ല.

5. വിലപാമി വിശാലാക്ഷി ദേഹി പ്രത്യുത്തരം പ്രിയം
ക്വ ഗതാ സാ മയി പ്രീതിർയാƒഭൂത് പ്രഥമസംഗമേ

ഹേ വിശാലാക്ഷി, വിവശനായ് വിലപിക്കുന്ന എനിക്ക് പ്രിയപ്പെട്ട പ്രത്യുത്തരം തരൂ. പ്രഥമസമാഗമത്തിൽ നിനക്ക് എന്നോടുണ്ടായിരുന്ന പ്രീതി ഇപ്പോൾ എവിടെപ്പോയി?

6. നിമഗ്നാ കിം ജലേ സുഭ്രൂർഭക്ഷിതാ മത്സ്യ കച്ഛപൈഃ
ഗൃഹീതാ വരുണേനാശു മമ ദൗർഭാഗ്യയോഗതഃ

ഹേ സുമുഖി, നീ വെള്ളത്തിൽ താണുപോയോ? മീനോ മുതലയോ വല്ലതും നിന്നെ പിടിച്ചു തിന്നോ? എന്റെ ദൗർഭാഗ്യത്താൽ നിന്നെ വരുണൻ അപഹരിച്ചുകൊണ്ടുപോയോ?

7. ധന്യാ സുചാരുസർവാംഗി യാ ത്വം പുത്രൈഃസമാഗതാ
അകൃത്രിമസ്തു പുത്രേഷു സ്നേഹസ്തേƒമൃതഭാഷിണി

ഹേ, സർവാംഗസുന്ദരി, മക്കളോടൊത്തുചേർന്ന നീ എത്ര ധന്യ! സംഭാഷണ കുശലേ, പുത്രൻമാരോട് നിനക്കുള്ള സ്നേഹം എത്ര അകൃത്രിമമാണ്!

8. ന യുക്തമധുനാ യന്മാം വിഹായ ത്രിദിവം ഗതാ
വിലപന്തം പതിം ദീനം പുത്രസ്നേഹേന യന്ത്രിതാ

എങ്കിലും പുത്രസ്നേഹത്താൽ പ്രേരിതയായ നീ, നിന്നെ പിരിഞ്ഞതുമൂലം ദീനനായി വിലപിക്കുന്ന പതിയെ വെടിഞ്ഞ് സ്വർഗ്ഗത്തേക്കു പോയത് ശരിയായില്ല.

9. ഉഭയം മേ ഗതം കാന്തേ പുത്രസ്ത്വം പ്രാണവല്ലഭേ
തഥാപി മരണം നാസ്തി ദുഃഖിതസ്യ ഭൃശം പ്രിയേ

പ്രാണപ്രിയേ, എനിക്ക് നീയും പോയി, പുത്രൻമാരും പോയി. എന്നിട്ടും ദുഃഖിതനായ ഈ ഞാൻ മരിക്കുന്നില്ലല്ലോ.

10. കിം കരോമി ക്വ ഗച്ഛാമി രാമോ നാസ്തി മഹീതലേ
രാമാവിരഹജം ദുഃഖം ജാനാതി രഘുനന്ദനഃ

ഞാൻ എന്തു ചെയ്യട്ടെ? എവിടെ പോകട്ടെ! ഭൂമിയിൽ ഒരു രാമനില്ലല്ലോ, എന്റെ ദുഃഖത്തിന്റെ ആഴമറിയാൻ! സീതയെ വേർപെട്ടതിന്റെ ദുഃഖം അറിയാൻ രഘുനന്ദനനല്ലേ കഴിയൂ.

11. വിധിനാ നിഷ്ഠൂരേണാത്ര വിപരീതം കൃതം ഭുവി
ദമ്പത്യോർമരണം ഭിന്നം സർവഥാ സമചിത്തയോഃ

ലോകത്തിൽ ഏകചിത്തരായി വാഴുന്ന ദമ്പതിമാർക്ക്, വിഭിന്ന സമയങ്ങളിൽ മരണം വരുത്തിവയ്ക്കുന്ന വിധി എത്ര നിഷ്ഠൂരനാണ്. അവൻ ചെയ്യുന്നതൊക്കെ വിപരീതം തന്നെ.

12. ഉപകാരസ്തു നാരീണാം മുനിഭിർവിഹിതഃകില
യദുക്തം ധർമ്മശാസ്ത്രേഷു ജ്വലനം പതിനാ സഹ

സ്ത്രീകൾക്കാണെങ്കിൽ മഹർഷിമാർ ഒരു ഉപകാരം ചെയ്തിട്ടുണ്ട്. അവർക്ക് പതിയോടൊപ്പം ചിതയിൽ ജ്വലിക്കാനുള്ള അവകാശം ധർമ്മശാസ്ത്രത്തിൽ വിധിച്ചിട്ടുണ്ടല്ലോ.

13. ഏവം വിലപമാനം തം രാജാനാം ഭഗവാൻ ഹരിഃ
നിവാരയാമാസ തദാ വചനൈർയുക്തിയോജിതൈഃ

ഇങ്ങനെ വിലപിക്കുന്ന രാജാവിനെ ഭഗവാൻ ഹരി യുക്തിയുക്തമായ വാക്കുകൾ പറഞ്ഞ് ആശ്വസിപ്പിച്ചു.

14. കിം വിഷീദസി രാജേന്ദ്ര ക്വ ഗതാ തേ പ്രിയാംഗനാ
ന ശ്രുതം കിം ത്വയാ ശാസ്ത്രം ന കൃതോƒസൗ ബുധാശ്രയഃ

രാജാവേ, അങ്ങ് എന്തിനു വെറുതേ വിലപിക്കുന്നു? അങ്ങയുടെ പ്രിയപത്നി എവിടെ പോയി? അങ്ങ് ശാസ്ത്ര വിധികളൊന്നും കേട്ടിട്ടില്ലേ? വിദ്വജ്ജനങ്ങളെ സേവിച്ചിട്ടില്ലേ?

**15. കാ സാ കസ്ത്വം ക്വ സംയോഗോ വിയോഗഃകീദൃശസ്തവ**
**പ്രവാഹരൂപേ സംസാരേ നൃണാം നൗതരതാമിവ**

അവൾ ആര്?അങ്ങ് ആര്?അങ്ങയുടെ 'സംയോഗ' വിയോഗങ്ങൾക്ക് എന്തർത്ഥം? ഈ സംസാരം ഒരു നദിയാണ്. നദികടത്താനുള്ള വഞ്ചിയിൽ മനുഷ്യർ കയറി ഒത്തു ചേരുന്നു, കരയ്ക്കിറങ്ങിയാൽ വേർപിരിയുന്നു. അതുപോലെയാണ് ഈ സംസാരത്തിലെ സംയോഗ വിയോഗങ്ങളും.

**16. ഗൃഹേ ഗച്ഛ നൃപശ്രേഷ്ഠ, വൃഥാ തേ രുദിതേന കിം**
**സംയോഗശ്ച വിയോഗശ്ച ദൈവാധീനഃസദാ നൃണാം.**

രാജാവേ അങ്ങ് വീട്ടിലേക്ക് പൊയ്ക്കൊള്ളു. വെറുതേ വിലപിച്ചതുകൊണ്ടെന്ത്? മനുഷ്യരുടെ സംയോഗവിയോഗങ്ങൾ ദൈവാധീനത്തെ ആശ്രയിച്ചിരിക്കുന്നവയാണ്.

**17. അനയാ സഹ തേ രാജൻ സംയോഗസ്ത്വിഹ സംവൃതഃ**
**ഭുക്താ ത്വയാ വിശാലാക്ഷീ സുന്ദരീ തനുമധ്യമാ**

രാജൻ, അങ്ങേക്ക് അവളുമായി വേഴ്ചയുണ്ടായത് ഇവിടെ വച്ചാണ് ആ മയ്ക്കണ്ണാളോടൊത്ത് അങ്ങ് രമിക്കുകയും ചെയ്തു.

**18. ന ദൃഷ്ടൗ പിതരാവസ്യാസ്ത്വയാ പ്രാപ്താ സരോവരേ**
**കാകതാളീ പ്രസംഗേന യദ്ഭൂതം തത്തഥാ ഗതം**

അവളുടെ അച്ഛനമ്മമാരെ അങ്ങ് കണ്ടിട്ടില്ലല്ലോ. ഈ സരസ്സിൽ വച്ച് കാകതാളീയ ന്യായം പോലെ,അവളെ കിട്ടി;അതുപോലെ നഷ്ടമാകുകയും ചെയ്തു എന്നുവിചാരിച്ചാൽ മതി.

**19. മാ ശോകം കുരു രാജേന്ദ്ര കാലോƒതിദുരതിക്രമഃ**
**കാലയോഗം സമാസാദ്യ ഭുംക്ഷ്വ ഭോഗാൻ ഗൃഹേ യഥാ**

രാജാവേ, അതിനാൽ അങ്ങ് ദു;ഖിക്കാതിരിക്കൂ. കാലത്തെ നമുക്ക് നേരിടാൻ നിവൃത്തിയില്ല. ഗൃഹത്തിൽചെന്ന് കാലാനുസൃതമായ ഭോഗങ്ങൾഭുജിച്ചാലും

**20. യഥാƒƒഗതാ ഗതാ സാതു തഥൈവ വരവർണ്ണിനീ**
**യഥാ പൂർവ്വം തഥാ തത്ര ഗച്ഛ കാര്യം കുരു പ്രഭോ**

ആ സുന്ദരി എങ്ങനെയാണോ വന്നത് അതുപോലെതന്നെ പോകുകയും ചെയ്തു. പണ്ട് അങ്ങ് എങ്ങനെയാണോ വർത്തിച്ചിരുന്നത് അതു പോലെ തന്നെ മേലിലും വർത്തിച്ചാലും.പൊയ്ക്കൊള്ളു.

**21. രുദിതേന തവാദ്യൈവ നാഗമിഷ്യതി കാമിനീ**
**വൃഥാ ശോചസി പൃഥ്വീശ യോഗയുക്തോ ഭവാധുനാ**

വിലപിച്ചതുകൊണ്ടൊന്നും ആ കാമിനി ഇങ്ങോട്ടു വരാൻ പോകുന്നില്ല രാജാവേ,വിലപിക്കാതെ മനസ്സിനെ ശാന്തമാക്കിത്തീർക്കാൻ ശ്രമിക്കുക.

**22. ഭോഗഃ കാലവശാദേതി തഥൈവ പ്രതിയാതി ച**
**നാത്ര ശോകസ്തു കർത്തവ്യോ നിഷ്ഫലേ ഭവവർത്മനി**

സൗഭാഗ്യങ്ങൾ കാലാനുസൃതം വരുന്നവയാണ്. അതുപോലെതന്നെപോവുകയും ചെയ്യും.ജീവിതാധ്വാവിൽ കിടന്ന് അങ്ങ് വെറുതെ വിലപിക്കുകയാണ്.

23. നൈകത്ര സുഖസംയോഗോ ദു:ഖയോഗസ്തു നൈകതഃ
ഘടികായന്ത്രവത് കാമം ഭ്രമണം സുഖദു:ഖയോഃ

ഒരിടത്തുമാത്രം നില്ക്കുന്നതല്ല സുഖം.അതുപോലെതന്നെയാണ് ദു;ഖവും. ഘടികായന്ത്രത്തെപ്പോലെ സുഖ ദു:ഖങ്ങൾ ചലിച്ചുകൊണ്ടിരിക്കുന്നു.

24. മനഃ കൃത്വാ സ്ഥിരം ഭൂപ കരു രാജ്യം യഥാസുഖം
അഥവാ ന്യസ്യ ദായാദേ വനം സേവയ സാമ്പ്രതം

മനസ്സിനെ നിയന്ത്രിച്ച് ഉറപ്പിച്ചിട്ട് യഥാസുഖം രാജ്യം വാണാലും. അല്ലെങ്കിൽ അടുത്ത അവകാശിക്ക് ഭരണാധികാരം നൽകിയിട്ട് വാനപ്രസ്ഥനായി കഴിയൂ.

25. ദുർല്ലഭോ മാനുഷോ ദേഹഃ പ്രാണിനാം ക്ഷണഭംഗുരഃ
തസ്മിൻ പ്രാപ്തേ തു കർത്തവ്യം സർവ്വഥൈവാത്മസാധനം

ജീവികൾക്ക് ക്ഷണഭംഗുരമായ മർത്യദേഹം ലഭിക്കുക എന്നത് വളരെ ദുർലഭമാണ്. അതുലഭിച്ചാൽ അവശ്യം ആത്മസാധനയാണ് ഏതുവിധത്തിലും നിർവഹിക്കേണ്ടത്.

26. ജിഹ്വോപസ്ഥരസോ രാജൻ പശുയോനിഷു വർത്തതേ
ജ്ഞാനം മാനുഷദേഹേ വൈ നാന്യാസു ച കുയോനിഷു

ജിഹ്വോപസ്ഥസുഖങ്ങൾ മൃഗങ്ങൾക്കുമുണ്ട്. രാജാവേ, ജ്ഞാനം മനുഷ്യശരീരം ലഭിച്ചവർക്കേയുള്ളൂ. നിന്ദ്യയോനികളിൽ പിറന്നവർക്കില്ല.

27. തസ്മാദ് ഗച്ഛ ഗൃഹം ത്യക്ത്വാ ശോകം കാന്താസമുദ്ഭവം
മായേയം ഭഗവത്യാസ്തു യയാ സമ്മോഹിതം ജഗത്

അതുകൊണ്ട് ഭാര്യാവിരഹദുഃഖം വെടിഞ്ഞ് ഗൃഹത്തിലേക്കുപോകു. ലോകത്തെ വിമോചിപ്പിക്കുന്ന മായാഭഗവതിയുടെ വിലാസമാണ് ഇതെല്ലാം എന്ന് ശരിക്ക് ധരിച്ചോളു.

നാരദ ഉവാച

28. ഇത്യുക്തോ ഹരിണാ രാജാ പ്രണമ്യ കമലാപതിം
കൃത്വാ സ്നാനവിധിം സമ്യഗ്ജഗാമ നിജമന്ദിരം

ഇങ്ങനെ ഭഗവാൻ ഹരി പറഞ്ഞതുകേട്ടരാജാവ് ആ കമലാപതിയെ നമസ്കരിച്ചു. പിന്നെ സരസ്സിൽ ഇറങ്ങി യഥാവിധി സ്നാനം ചെയ്തശേഷം കൊട്ടാരത്തിലേക്കുമടങ്ങി.

29. ദത്വാ രാജ്യം സ്വപൗത്രായ പ്രാപ്യനിർവേദമദ്ഭുതം
വനം ജഗാമ ഭൂപാലസ്തത്വജ്ഞാനമവാപ ച

അവിടെ ചെന്ന് അദ്ദേഹം രാജ്യം പൗത്രനു നൽകി. വിഷയസുഖങ്ങളിൽ അദ്ഭുതാവഹമായ വൈരാഗ്യം ജനിച്ചു. രാജ്യം വെടിഞ്ഞ് വാനപ്രസ്ഥനായി ആത്മജ്ഞാനം നേടുകയും ചെയ്തു.

30. ഗതേ രാജന്യഹം വീക്ഷ്യ ഭഗവന്തമധോക്ഷജം
തമബ്രുവം ജഗന്നാഥം ഹസന്തം മാം പുനഃപുനഃ

രാജാവുപോയിക്കഴിഞ്ഞപ്പോൾ ഞാൻ ജഗന്നാഥനായ ഭഗവാനെ നോക്കി. എന്നെ നോക്കി വീണ്ടും വീണ്ടും പുഞ്ചിരിക്കുന്ന അധോക്ഷജനോടു ഞാൻ പറഞ്ഞു.

31. വഞ്ചിതോഽഹം ത്വയാ ദേവ ജ്ഞാതം മായാബലം മഹത്
സ്മരാമി ചരിതം സർവ്വം സ്ത്രീദേഹേ യത്കൃതം മയാ

ഭഗവൻ,അങ്ങ്എന്നെ വഞ്ചിച്ചു. മഹത്തായ മായാശക്തി എന്തെന്ന് ഞാൻ അറിഞ്ഞു. സ്ത്രീദേഹമാർന്ന് ഞാൻ അനുഭവിച്ചതെല്ലാം ഇപ്പോൾ ഓർമ്മവരുന്നുണ്ട്.

32. ബ്രൂഹി മേ ദേവദേവേശ പ്രവിഷ്ടോ$f$ഹം സരോവരേ
വിഗതം പൂർവ്വവിജ്ഞാനം സ്നാനാദേവ കഥം ഹരേ

ഹേ ദേവദേവ, ഞാൻ ഈ സരോവരത്തിലിറങ്ങി സ്നാനം ചെയ്തളടൻ തന്നെ എന്റെ പൂർവ്വവിജ്ഞാനം പൊയ്പ്പോയത് എങ്ങനെയാണെന്ന് പറഞ്ഞാലും.

33. യോഷിദ്ദേഹം സമാസാദ്യ മോഹിതോ$f$ഹം ജഗദ്ഗുരോ
പതിം പ്രാപ്യ നൃപശ്രേഷ്ഠം പുലോമീ വാസവം യഥാ

ജഗദ്ഗുരോ, സ്ത്രീരൂപം പ്രാപിച്ച ഞാൻ മോഹിതയായിത്തീർന്നു. പൗലോമി ദേവേന്ദ്രനെ എന്നപോലെ ഞാൻ ആ രാജാവിനെ വരിക്കുകയും ചെയ്തു.

34. മനസ്തദേവ തച്ചിത്തം ദേഹഃ സച പുരാതനഃ
ലിംഗം തദേവ ദേവേശ സ്മൃതേർനാശഃ കഥം ഹരേ

എന്റെ മനസ്സ് അതുതന്നെ. ചിത്തം അതുതന്നെ. സ്ഥൂലദേഹവുംസൂക്ഷ്മദേഹവും പഴയതുതന്നെ. എന്നിരിക്കെ എന്റെ പൂർവ്വസ്മൃതി എങ്ങനെ നശിച്ചുപോയി?

35. വിസ്മയോ$f$യം മഹാന്മേ$f$ത്ര ജ്ഞാനനാശം പ്രതി പ്രഭോ
കഥയാദ്യ രമാകാന്ത കാരണം പരമം ച യത്

പ്രഭോ ഈ ജ്ഞാനനാശത്തെക്കുറിച്ച് എനിക്കു വളരെ വിസ്മയം തോന്നുന്നു. രമാകാന്ത, അതിന്റെ കാരണമെന്തെന്ന് വിശദമായി പറഞ്ഞാലും.

36. നാരീദേഹം മയാ പ്രാപ്യ ഭുക്താ ഭോഗാഹ്യനേകശഃ
സുരാപാനം കൃതം നിത്യം വിധിഹീനം ച ഭോജനം

നാരീദേഹമാർന്ന ഞാൻ അനേകം ഭോഗങ്ങൾ അനുഭവിച്ചു. ദിവസം തോറും മദ്യപാനം ചെയ്തു. വിധിഹീനമായ ഭക്ഷണം കഴിച്ചു.

37. മയാ തദേവ ന ജ്ഞാതം നാരദോ$f$ഹമിതി സ്ഫുടം
ജാനാമ്യദ്യ യഥാ സർവം വിവിക്തം ന തഥാ തദാ

ഞാൻ നാരദനാണെന്ന കാര്യം എനിക്ക് ഓർമ്മയുണ്ടായില്ല. ഇപ്പോഴാകട്ടെ കഴിഞ്ഞ കാര്യങ്ങൾ ഓരോന്നും ഞാൻ ഓർമ്മിക്കുന്നുണ്ട്. എന്നാൽ ആ അവസ്ഥയിൽ എനിക്ക്'നാരദനാണു ഞാൻ' എന്നൊന്നും ഓർമ്മയുണ്ടായില്ല. അത് എന്തുകൊണ്ട്?

## വിഷ്ണുരുവാച

38. പശ്യ നാരദ മായാവീവിലാസോ$f$യം മഹാമതേ
ദേഹേഷു സർവ്വജന്തൂനാം ദശാഭേദാഹ്യനേകശഃ

മഹാമതിയായ നാരദ, ഇതാണു മായാവിലാസമെന്ന് മനസ്സിലാക്കിക്കൊള്ളൂ, ഓരോ ജന്തുവിനും ദേഹത്തിൽ അനേകം അവസ്ഥാഭേദങ്ങൾ ഇല്ലേ?

39. ജാഗ്രത് സ്വപ്നസുഷുപ്തിശ്ച തുരീയാ ദേഹിനാം ദശാ
തഥാ ദേഹാന്തരേ പ്രാപ്തേ സന്ദേഹഃ കീദൃശഃ പുനഃ

ഒരേ ശരീരത്തിലുള്ള അവസ്ഥാഭേദങ്ങളാണ് ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിവ. മറ്റൊരു ദേഹം ലഭിക്കുമ്പോഴും ഈ അവസ്ഥാഭേദങ്ങൾ ഇല്ലാതെയാവുന്നുണ്ടോ? പിന്നെന്തിനു സംശയിക്കുന്നു?

40. സുപ്തോ നരോ ന ജാനാതി ന ശൃണോതി വദത്യപി
പുനഃ പ്രബുദ്ധോ ജാനാതി സർവ്വം ജ്ഞാതമശേഷതഃ

ഉറങ്ങിക്കിടക്കുന്നവൻ ഒന്നും അറിയുന്നില്ല; ഒന്നും കേൾക്കുന്നില്ല; ഒന്നും പറയുന്നുമില്ല. പിന്നെ ഉണരുമ്പോഴാണ് അറിഞ്ഞതെല്ലാം ഓർമ്മിക്കുന്നത്.

41. നിദ്രയാ ചാല്യതേ ചിത്തം ഭവന്തി സ്വപ്നസംഭവാഃ
നാനാവിധാ മനോഭേദാ മനോഭാവാ ഹ്യനേകശഃ

നിദ്രമൂലം മനസ്സു ചലിക്കുന്നു. സ്വപ്നങ്ങൾ അപ്പോൾ ആവിർഭവിക്കുന്നു. പലമട്ടിലുള്ള മനോഭേദങ്ങളും മനോഭാവങ്ങളും ഒട്ടേറെ അപ്പോൾ സംഭവിക്കുന്നു.

42. ഗജോ മാം ഹന്തു മായാതി ന ശക്തോഽസ്മി പലായനേ
കിം കരോമി ന മേ സ്ഥാനം യത്ര ഗച്ഛാമി സത്വരഃ

ആന കുത്തിക്കൊല്ലാൻ വരുന്നു. എനിക്ക് ഓടാൻ കഴിയുന്നില്ല. ഞാൻ എന്തു ചെയ്യും? എനിക്കു വേഗമൊന്ന് ഒഴിഞ്ഞു മാറാൻ ഒരിടവുമില്ല, എന്ന് സ്വപ്നം കാണാം.

43. പിതാമഹം തഥാ സ്വപ്നേ പശ്യതി സ്വഗൃഹാഗതം
സംയോഗസ്തേന വാർത്താ ച ഭോജനം സഹ മന്യതേ

മുത്തച്ഛൻ വീട്ടിൽ വന്നതായി സ്വപ്നം കാണുന്നു. അദ്ദേഹവുമായി വർത്തമാനം പറഞ്ഞു; ഒരുമിച്ചിരുന്ന് ഊണുകഴിച്ചു, എന്നും മറ്റും സ്വപ്നം കാണുന്നു.

44. പ്രബുദ്ധഃ ഖലു ജാനാതി സ്വപ്നേ ദൃഷ്ടം സുഖാസുഖം
സ്മൃത്വാ സർവം ജനേഭ്യസ്തു വിസ്തരാത് പ്രവദത്യപി

ഇങ്ങനെ സുഖദു:ഖാത്മകങ്ങളായ സ്വപ്നങ്ങൾ മനുഷ്യർക്കുണ്ടാവുന്നു. എന്നാൽ സ്വപ്നത്തിലുണ്ടായ ഈ സുഖദുഃഖാനുഭവങ്ങൾ അറിയുന്നത് ഉണരുമ്പോഴാണ്. ഓരോന്നും ഓർത്തോർത്ത് അന്യരോടു വിസ്തരിക്കുകയും ചെയ്യുന്നു.

45. സ്വപ്നേ കോഽപി ന ജാനാതി ഭ്രമോഽയമിതി നിശ്ചയഃ
യഥാ തഥൈവ വിഭവോ മായായാ ദുർഗമഃ കില

സ്വപ്നത്തിൽ ആയിരിക്കുമ്പോൾ അതൊരു ഭ്രമമാണെന്ന് ആരും അറിയുന്നില്ല. എല്ലാം അപ്പോൾ സത്യമായി തോന്നും. അതാണ് മായയുടെ ദുർഗമമായ ലീല എന്നു പറയുന്നത്. അനുഭവാവസ്ഥയിൽ സത്യമെന്ന പ്രതീതി ഉണ്ടാക്കുന്നതും എന്നാൽ അസത്യവുമായിട്ടുള്ളതാണ് സ്വപ്നം. അതുപോലെ തന്നെയാണ് അങ്ങേയ്ക്കുണ്ടായ അവസ്ഥയും.

46. നാഹം നാരദ ജാനാമി പാരമ്പരമദുർഘടം
ഗുണാനാം കില മായായാ നൈവ ശംഭുർന പത്മജഃ

നാരദ, മായാഗുണങ്ങളുടെ ദുർഘടമായ അങ്ങേത്തല കാണാൻ എനിക്കു കഴിവില്ല. അതുപോലെ തന്നെയാണ് ബ്രഹ്മാവിനും ശിവനും.

47. കോഽന്യോ ജ്ഞാതും സമർത്ഥോഽഭൂന്മാനവോ മന്ദധീഃ പുനഃ
മായാഗുണപരിജ്ഞാനം ന കസ്യാപി ഭവേദിഹ

പിന്നെ എങ്ങനെ മൂഢനായ മനുഷ്യന് അറിയാൻ കഴിയും? മായാഗുണങ്ങളെക്കുറിച്ചുള്ള അറിവ് ആർക്കും തന്നെ ഉണ്ടാവില്ല.

48. ഗുണത്രയകൃതം സർവം ജഗത്സ്ഥാവരജംഗമം
വിനാ ഗുണൈർ ന സംസാരോ വർത്തതേ കിഞ്ചിദപ്യദഃ

സ്ഥാവരജംഗമങ്ങളായ സകലതും ഗുണത്രയനിർമ്മിതമാണ്. അതിനാൽ ഗുണങ്ങളില്ലെങ്കിൽ പിന്നെ സംസാരവുമില്ല.

**49. അഹം സത്വപ്രധാനോ/സ്മി രജസ്തമസമന്വിതഃ**
**ന കദാചിത് ത്രിഭിർഹീനോ ഭവാമി ഭുവനേശ്വരഃ**

ഞാൻ സത്വഗുണപ്രധാനനാണ്. എങ്കിലും എനിക്ക് രജോഗുണവും തമോഗുണവുമുണ്ട്. ഭുവനേശ്വരനായ ഞാൻ ഒരിക്കലും ഈ ഗുണങ്ങൾ മൂന്നും ഇല്ലാത്തവനായിരിക്കുന്നില്ല.

**50. തഥാ ബ്രഹ്മാ പിതാ തേ/ത്ര രജോമുഖ്യഃ പ്രകീർത്തിതഃ**
**തമഃ സത്വസമായുക്തോ ന താഭ്യാമുജ്ഝിതഃ കില**

അതുപോലെ അങ്ങയുടെ പിതാവായ ബ്രഹ്മാവും രജോഗുണപ്രധാനനാണ്. അദ്ദേഹത്തിനും ഉണ്ട്, തമോഗുണവും സത്വഗുണവും. അതില്ലാത്തവനല്ല.

**51. ശിവസ്തഥാ തമോമുഖ്യോ രജഃ സത്വസമാവൃതഃ**
**ഗുണത്രയവിഹീനസ്തു നൈവ കോ/പി മയാ ശ്രുതഃ**

ശിവൻ അതുപോലെ തമോഗുണപ്രധാനനാണെങ്കിലും അദ്ദേഹത്തിന് സത്വരജസ്സുകളും ഇല്ലാതില്ല. ഗുണത്രയവിഹീനനായ ആരെങ്കിലും ഉള്ളതായി ഞാൻ കേട്ടിട്ടേയില്ല.

**52. തസ്മാന്മോഹോ ന കർത്തവ്യഃ സംസാരേ/സ്മിൻ മുനീശ്വര**
**മായാവിനിർമിതേ/സാരേ/പാരേ പരമ ദുർഘടേ**

അതുകൊണ്ട് ഹേ മുനീശ്വരാ, ഈ സംസാരത്തിൽ അങ്ങ് മോഹിതനാകേണ്ട. മായാനിർമ്മിതമായ ഈ സംസാരം നിസ്സാരവും അപാരവും പരമദുർഘടവുമാണ്.

**53. ദൃഷ്ടാ മായാ ത്വയാദ്യൈവ ഭുക്താ ഭോഗാ ഹ്യനേകശഃ**
**കിം പൃച്ഛസി മഹാഭാഗ തസ്യാശ്ചരിതമദ്ഭുതം**

അങ്ങ് ഇപ്പോൾ മായയെ ദർശിച്ചു; അനേകം ഭോഗങ്ങൾ അനുഭവിച്ചു. അദ്ഭുതാവഹമായ ആ മായാചരിതത്തെക്കുറിച്ച് ഇനി ചോദിക്കാനെന്തിരിക്കുന്നു?

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ത്രിംശോ/ദ്ധ്യായഃ

## അഥൈകത്രിംശത്തമോ/ദ്ധ്യായഃ

### വ്യാസഉവാച

**1. നിശാമയ മഹാരാജ ബ്രവീമി വിശദാക്ഷരം**
**മാഹാത്മ്യം ഖലു മായായാ നാരദാത്തു മയാ ശ്രുതം**

മഹാരാജാവേ മായയുടെ മാഹാത്മ്യത്തെപ്പറ്റി നാരദമഹർഷിയിൽ നിന്ന് കേട്ടതുപോലെ ഞാൻ അങ്ങയോടു വിസ്തരിച്ചു പറയാം കേട്ടോളു.

**2. മയാ പുനർമുനിഃ പൃഷ്ടോ നാരദഃ സർവവിത്തമഃ**
**ശ്രുത്വാ കഥാം മുനേസ്തസ്യ നാരീദേഹസമുദ്ഭവാം**

മുനിസ്ത്രീയായിത്തീർന്ന കഥ കേട്ടു കഴിഞ്ഞപ്പോൾ സർവജ്ഞനായ ആ നാരദനോട് ഞാൻ വീണ്ടും ചോദിച്ചു.

**3. ബ്രൂഹി നാരദ പശ്ചാത്കിം കഥിതം ഹരിണാ തദാ**
**ക്വ ഗതശ്ച ജഗന്നാഥോ ഭവതാ സഹ മാധവഃ**

നാരദാ, ഹരി വീണ്ടും അങ്ങയോട് എന്തു പറഞ്ഞു?.അങ്ങയോടൊപ്പം ജഗന്നാഥനായ മാധവൻ പിന്നെ എവിടെ പോയി?.

**നാരദ ഉവാച**

**4. ഇത്യുക്ത്വാ ഭഗവാംസ്തസ്മിൻ തടാകേƒതിമനോഹരേ**
**ആരുഹ്യ ഗരുഡം ഗന്തും വൈകുണ്ഠം ച മനോ ദധേ**

മനോഹരമായ ആ തടാകത്തിൽ വച്ച് ഭഗവാൻ ഇങ്ങനെ പറഞ്ഞിട്ട് ഗരുഡനിൽ കയറി വൈകുണ്ഠത്തേക്കുപോകാൻ തിരുമാനിച്ചു.

**5. മാമുവാച രമാകാന്തോ യഥേഷ്ടം ഗച്ഛ നാരദ**
**ഏഹി വാ മമ ലോകം ത്വം യഥാരുചി തഥാ കുരു**

എന്നിട്ട് ആ രമാകാന്തൻ എന്നോടു പറഞ്ഞു: നാരദ, അങ്ങ് ഇഷ്ടമുള്ളിടത്തേക്ക് പൊയ്ക്കൊള്ളുക. അല്ലെങ്കിൽ എന്റെ ലോകത്തേക്കുവരികയോ സ്വർഗ്ഗത്തേക്കു പോകുകയോ ചെയ്യാം.

**6. ബ്രഹ്മലോകം ഗതശ്ചാഹമാപൃച്ഛ്യ മധുസൂദനം**
**ഭഗവാനപി ദേവേശസത്ക്ഷണാദ്ഗരുഡാസനഃ**

ഞാനാകട്ടെ മധുസൂദനനോട് അനുവാദം വാങ്ങി ബ്രഹ്മലോകത്തേക്കു പോയി ദേവേശനായ ഭഗവാൻ ആ നിമിഷംതന്നെ ഗരുഡാസനനായി

**7. വൈകുണ്ഠമഗമത്തൂർണ്ണം മാമാദിശ്യ യഥാസുഖം**
**തതോƒഹം പിതൃസദനം ഗതോ യാതേ ജനാർദ്ദനേ.**

എന്നോടു പറഞ്ഞിട്ട് യഥേഷ്ടം വൈകുണ്ഠത്തേക്കുപോയി ജനാർദ്ദനൻ പോയിക്കഴിഞ്ഞപ്പോൾ ഞാൻ പിതൃഭവനമായ ബ്രഹ്മലോകത്തേക്കും യാത്രയായി.

**8 ചിന്തയൻ സകലം ദുഃഖം സുഖം ച പരമാദ്ഭുതം**
**ഗത്വാ പ്രണമ്യ പിതരം സ്ഥിതോ യാവത്പുരഃ പിതുഃ**

എനിക്കുണ്ടായ സകല ദുഃഖങ്ങളെക്കുറിച്ചും അങ്ങേയറ്റം അദ്ഭുതാവഹമായ സുഖത്തെക്കുറിച്ചും ചിന്തിച്ചുകൊണ്ട് അവിടെ ചെന്ന് പിതാവിനെ നമസ്കരിച്ചിട്ട് അദ്ദേഹത്തിന്റെ മുമ്പിൽ നില്ക്കെ,

**9. താവത് പൃഷ്ടോ മുനേ പിത്രാ വീക്ഷ്യ ചിന്താതുരം തുമാം**

ചിന്താതുരനാണു ഞാനെന്നു കണ്ട പിതാവ് എന്നോടു ചോദിച്ചു.

**ബ്രഹ്മോവാച**

**ക്വ ഗതോƒസി മഹാഭാഗ കസ്മാച്ചിന്താതുരഃ സുത**

മഹാഭാഗ, നീ എവിടെ പോയിരുന്നു മകനേ, നീ എന്തു കൊണ്ടാണ് ഇത്ര ചിന്താകുലനായിരിക്കുന്നത്?.

**10. സ്വസ്ഥം നൈവാദ്യ പശ്യാമി മനസ്തേ മുനിസത്തമ**
**കേനാƒപി വഞ്ചിതോƒസി ത്വം ദൃഷ്ടം വാ കിഞ്ചിദദ്ഭുതം**

മുനിശ്രേഷ്ഠ, നിന്റെ മനസ്സിപ്പോൾ അസ്വസ്ഥമാണെന്ന് എനിക്കുതോന്നുന്നു. നിന്നെ ആരെങ്കിലും വഞ്ചിച്ചോ? അതോ വല്ല അദ്ഭുതവും നീ കണ്ടോ?

11. **വിഷണ്ണം ഗതവിജ്ഞാനം പശ്യാമി ത്വാം കഥം സുത**

മകനേ, നീ വിഷണ്ണനും ഓർമ്മയറ്റവനുമായിരിക്കുന്നത് എന്തുകൊണ്ടാണ്?

**നാരദ ഉവാച**

**ഇതി. പൃഷ്ടസ്തദാ പിത്രാ വൃസ്യാം സമുപവേശ്യ ച**

കുശപ്പുല്ലു കൊണ്ടുണ്ടാക്കിയ ആസനത്തിൽ എന്നെ ഇരുത്തിയിട്ട് ഇങ്ങനെ ചോദിച്ചു പിതാവിനോടു ഞാൻ,

12. **തമബ്രുവം സ്വവൃത്താന്തം മായാബലസമുദ്ഭവം**
**വഞ്ചിതോ/ഹം പിതഃ കാമം വിഷ്ണുനാ പ്രഭവിഷ്ണുനാ**

മായാശക്തിനിമിത്തം എനിക്കു അനുഭവിക്കേണ്ടിവന്ന വസ്തുതകൾ പറഞ്ഞു "അച്ഛാ, പ്രഭവിഷ്ണുവായ വിഷ്ണു എന്നെ വഞ്ചിച്ചു.

13. **സ്ത്രീഭാവം ഗമിതഃ കാമം വർഷാണി സുബഹൂന്യപി**
**അനുഭൂതം മഹദ് ദുഃഖം പുത്രശോകസമുദ്ഭവം**

അദ്ദേഹം എന്നെ അനേകകാലം സ്ത്രീയാക്കിത്തീർത്തു പുത്രവിരഹം നിമിത്തം സഹിക്കവയ്യാത്ത ദുഃഖം ഞാൻ അനുഭവിച്ചു

14. **പ്രബോധിതോ/ഹം തേനൈവ മൃദുവാക്യാമൃതേന ച**
**പുനഃ സരോവരേ സ്നാത്വാ ജാതോ/ഹം നാരദഃ പുമാൻ**

അങ്ങനെ ചെയ്തു അദേഹം തന്നെ മൃദുവായ സംഭാഷണാമൃതം കൊണ്ട് എന്നെ ഉദ്ബാധിപ്പിച്ചു. പിന്നീട് ആ സരോവരത്തിൽ സ്നാനം ചെയ്ത് ഞാൻ നാരദനാവുകയ്യും ചെയ്തു

15. **കിമേതത് കാരണം ബ്രഹ്മൻ യന്മോഹമഗമം തദാ**
**വിസ്മൃതം പൂർവവിജ്ഞാനം തന്മയസ്തരസാ കൃതഃ**

ബ്രഹ്മജ്ഞ, ആ സ്ത്രീഭാവം എനിക്ക് ഉണ്ടായപ്പോൾ അതുമായി തന്മയീഭവിച്ച് മോഹിതനാവുകയും പൂർവജ്ഞാനം നഷ്ടമാവുകയും ചെയ്തു എന്തു കൊണ്ടാണ്?

16. **ഏതന്മായാബലം ബ്രഹ്മന്ന ജാനേ/ഹം ദുരത്യയം**
**ജ്ഞാനഹാനികരം ജാതം മൂലം മോഹസ്യ വിസ്ഫുടം**

ആ മായാശക്തി ജ്ഞാനത്തെ ഇല്ലാതാക്കി മോഹിപ്പിക്കുന്നതും ഇത്രത്തോളം ദുരത്യയവുമാണെന്ന് അപ്പോൾ ഞാൻ അറിഞ്ഞിരുന്നില്ല.

17. **അനുഭൂതം മയാ സമ്യഗ്ജ്ഞാതം സർവം ശുഭാശുഭം**
**കഥം ത്വം ജിതവാംസ്താത തമുപായം വദസ്വ മേ**

ഞാൻ സകല ശുഭാശുഭങ്ങളും അറിയുകയും അനുഭവിക്കുകയും ചെയ്തും അച്ഛാ, അങ്ങ് അതിനെ എങ്ങനെ തരണം ചെയ്തു? അതിനുള്ള വഴി എനിക്കു കൂടി ഉപദേശിച്ചാലും

**നാരദ ഉവാച**

18. **വിജ്ഞപ്തോ/സൗ മയാ ധാതാ പ്രീതിപൂർവമതഃ പരം**
**മാമുവാച സ്മിതം കൃത്വാ പിതാമഹേ വാസവീസുത**

പിന്നീട് എന്റെ പിതാവായ വിധാതാവ്, ഹേ വ്യാസ, വളരെ സന്തോഷത്തോടെ പുഞ്ചിരിച്ചുകൊണ്ട് എന്നോടു പറഞ്ഞു:

ബ്രഹ്മോവാച

19. ദുർജയൈഷാ സുരൈഃ സർവ്വൈർമുനിഭിശ്ച മഹാത്മഭിഃ
താപസൈർജ്ഞാനയുക്തൈശ്ച യോഗിഭിഃ പവനാശനൈഃ

സകലദേവന്മാർക്കും മഹാത്മാക്കളായ മഹർഷിമാർക്കും ജ്ഞാനികളായ താപസന്മാർക്കും വായുമാത്രം ആഹരിക്കുന്ന യോഗികൾക്കും ഈ മായയെ ജയിക്കാൻ പ്രയാസമാണ്

20. നാഹം താം സർവഥാ ജ്ഞാതും ശക്തോ മായാം മഹാബലം
വിഷ്ണുർജ്ഞാതും ന ശക്തശ്ച തഥാ ശംഭുരുമാപതിഃ

മഹാശക്തയായ മായയെ അറിയാൻ ഏതുവിധത്തിലും ഞാൻ അശക്തനാണ്. വിഷ്ണുവിനും ഉമാപതിയായ ശംഭുവിനും അവളെ അറിയാൻ കഴിയുകയില്ല.

21. ദുർജ്ഞേയാ സാ മഹാമായാ സൃഷ്ടസ്ഥിത്യന്തകാരിണീ
കാലകർമ്മ സ്വഭാവാദ്യൈർ നിമിത്ത കാരണൈർ വൃതാ

സൃഷ്ടി സ്ഥിതിസംഹാരങ്ങൾക്ക് കാരണഭൂതയും കാലം കർമ്മം സ്വഭാവം തുടങ്ങിയ നിമിത്തകാരണങ്ങളാൽ ആവൃതയുമായ മഹാമായയെ മനസ്സിലാക്കാൻ വളരെ പ്രയാസമാണ്.

22. ശോകം മാ കുരു മേധാവിൻ തത്ര മായാമഹാബലേ
ന ചൈവ വിസ്മയഃ കാര്യോ വയം സർവേ വിമോഹിതാഃ

ഹേ മേധാവീ, നീ ദുഃഖിക്കേണ്ട, മായയുടെ മഹാപ്രഭാവത്തിൽ വിസ്മയിക്കുകയും വേണ്ട. ഞങ്ങളെല്ലാം അതിൽ മോഹിച്ചുപോയവരാണ്.

നാരദ ഉവാച

23. പിത്രേത്യുക്തസ്തദാ വ്യാസ തമാപൃച്ഛ്യ ഗതസ്മയഃ
ആഗതോഽസ്മ്യത്ര പശ്യൻ വൈ തീർത്ഥാനി ച വരാണി വൈ

വ്യാസ, അങ്ങനെ അഹങ്കാരം ശമിച്ച ഞാൻ അച്ഛനോട് അനുവാദം വാങ്ങി വിശിഷ്ടങ്ങളായ പല പുണ്യതീർത്ഥങ്ങളും സന്ദർശിച്ചിട്ട് ഇവിടെ എത്തി.

24. തസ്മാത്ത്വമപി സന്ത്യജ്യ മോഹം കൗരവനാശജം
കാലക്ഷയം സുഖാസീനഃ സ്ഥാനേഽസ്മിൻ കുരു സത്തമ

അതുകൊണ്ട്, ഹേ ബ്രാഹ്മണോത്തമ, കൗരവനാശത്തിലുള്ള മോഹം വെടിഞ്ഞ് ഇവിടെത്തന്നെ സുഖമായി കാലം കഴിച്ചുകൂട്ടിയാലും.

25. അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം
നിശ്ചയം ഹൃദയേ കൃത്വാ വിചരസ്വ യഥാസുഖം

അല്ലെങ്കിൽ, ചെയ്ത ശുഭാശുഭകർമ്മങ്ങളുടെ ഫലം അനുഭവിച്ചേ മതിയാവൂ എന്ന് മനസ്സിൽ ഉറച്ചുകൊണ്ട് യഥാസുഖം സഞ്ചരിച്ചാലും.

വ്യാസ ഉവാച

26. ഇത്യുക്ത്വാ നാരദോ രാജൻ ഗതോ മാം പ്രതിബോധ്യ ച
അഹം തത് ചിന്തയൻ വാക്യം യദുക്തം മുനിനാ തദാ

രാജാവേ എന്നോട് ഇങ്ങനെ ഉപദേശിച്ചിട്ട് നാരദൻ യാത്രയായി.ഞാനാകട്ടെ നാരദമുനി പറഞ്ഞ കാര്യം ആലോചിച്ചുകൊണ്ട്,

27. സ്ഥിതഃ സരസ്വതീതീരേ കല്പേ സാരസ്വതേ വരേ
കാലാതിവാഹനായൈതത് കൃതം ഭാഗവതം മയാ

ഉത്തമമായ സാരസ്വതകല്പത്തിൽ, സരസ്വതീ നദീതീരത്തുവസിച്ച് ഈ ഭാഗവതരചനയിൽ മുഴുകി കാലം നയിച്ചു.

28. പുരാണമുത്തമം ഭൂപ സർവസംശയനാശനം
നാനാഖ്യാന സമായുക്തം വേദപ്രാമാണ്യസംശ്രിതം

രാജൻ, ഇത് ഉത്തമമായ പുരാണമാകുന്നു. സകലസംശയങ്ങളും ഇല്ലാതാക്കുന്നതും നാനാകഥകൾ ഉൾക്കൊള്ളുന്നതും വേദത്തെ പ്രമാണീകരിച്ചിട്ടുള്ളതുമാണ്.

29. സന്ദേഹോ ऽത്ര ന കർത്തവ്യഃ സർവഥാ നൃപസത്തമ
യഥേന്ദ്രജാലികഃ കശ്ചിൽ പാഞ്ചാലീം ദാരവീം കരേ

രാജേവേ, ഇതിൽ ഒരു സംശയവും ഉണ്ടാവേണ്ട ഒരു ഇന്ദ്രജാലക്കാരൻ എങ്ങനെയാണോ മരപ്പാവയെ കൈയിൽ,

30. കൃത്വാ നർത്തയതേ കാമം സ്വേച്ഛയാ വശവർത്തിനീം
തഥാ നർത്തയതേ മായാ ജഗത്സ്ഥാവരജംഗമം

വച്ചുകൊണ്ട് തന്റെ ഇച്ഛയ്ക്കൊത്തു തുള്ളിക്കുന്നത് അതുപോലെ മായാസ്ഥാവരജംഗമമായ സകലജഗത്തിനെയും തന്റെ ഇച്ഛയ്ക്കൊത്ത് തുള്ളിക്കുന്നു

31. ബ്രഹ്മാദിസ്തംബപര്യന്തം സദേവാസുരമാനുഷം
പഞ്ചേന്ദ്രിയസമായുക്തം മനശ്ചിത്താനുവർത്തനം

ബ്രഹ്മാവു മുതൽ തൃണംവരെ പഞ്ചേന്ദ്രിയങ്ങളും മനസ്സും ചിത്തവുമുള്ള ദേവന്മാരും അസുരന്മാരും മനുഷ്യരും ഉൾപ്പെടെ സകലജീവരാശികളും അവളുടെ ഇച്ഛാനുസ്രണം തുള്ളുന്നു.

32. ഗുണാസ്തു കാരണം രാജൻ സർവേഷാം സർവഥാ ത്രയഃ
കാര്യകാരണസംയുക്തം ഭവതീതി വിനിശ്ചയഃ

ജഗത്തിന്റെ സകലചലനത്തിനും കാരണം ഏതുപ്രകാരത്തിലും ഗുണത്രയമാണെന്നു കാണാം. കാര്യം കാരണത്തോടു കുടിയതാണെന്നു തീർച്ചയാണ്.

33. ഭിന്നഭിന്നസ്വഭാവാസ്തേ ഗുണാ മായാസമുദ്ഭവാഃ
ശാന്തോ ഘോരസ്തഥാ മൂഢസ്ത്രയസ്തു വിവിധാ യതഃ

മുന്നു മായാ ഗുണങ്ങളുടെയും സ്വഭാവം വേറെവേറെയാണ് ശാന്തം ഘോരം മൂഢം ഇവ മൂന്നുമാണ് മായയുടെ ഭിന്നസ്വഭാവങ്ങൾ

34. തത്സമേതഃ പുമാൻ നിത്യം തദ്വിഹീനഃ കഥം ഭവേത്
ന ഭവത്യേവ സംസാരേ രഹിതസ്തന്തുഭിഃ പടഃ

സദാ ആ മായാഗുണങ്ങളോടു കുടിയ മനുഷ്യന് അവയില്ലാതിരിക്കുന്നതെങ്ങനെ? ലോകത്ത് ആരുമില്ല ഗുണരഹിതനായി നുലില്ലാതെ വസ്ത്രമുണ്ടായിരിക്കുമോ?

36. തഥാ ഗുണൈസ്ത്രിഭിർഹീനോ ന ദേഹീതി വിനിശ്ചയഃ
ദേവദേഹോ മനുഷ്യോ വാ തിരശ്ചോ വാ നരാധിപ

അതുപോലെ, ദേവദേഹമായാലും മനുഷ്യ ദേഹമായാലും തിര്യക്ദേഹമായാലും ത്രിഗുണരഹിതനായ ഒരു ദേഹിയും ഇല്ലെന്നു തർച്ചയാണ്.

36. **ഗുണൈർ വിരഹിതോ ന സ്യാത് മൃദ്വിഹീനോ ഘടോ യഥാ**
**ബ്രഹ്മാ വിഷ്ണുസ്തഥാ രുദ്രസ്ത്രയശ്ചാമീ ഗുണാശ്രയാഃ**

മണ്ണില്ലാതെ കുടം ഉണ്ടാവില്ല അതുപോലെ ഗുണരഹിതരായി ആരും ഉണ്ടാവില്ല. ബ്രഹ്മാവും വിഷ്ണുവും രുദ്രനും ത്രിഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നവരാണ്

37. **കദാചിത് പ്രീതിയുക്താസ്തേ തഥാ/പ്രീതിയുതാഃ പുനഃ**
**തഥാ വിഷാദയുക്താസ്തേ ഭവന്തി ഗുണയോഗതഃ**

ചിലപ്പോൾ അവർ സന്തുഷ്ടരാണ് ചിലപ്പോൾ അസന്തുഷ്ടരും അതുപോലെ ചിലപ്പോൾ വിഷാദമഗ്നരാകുന്നു. അവരും ത്രിഗുണത്തിന് വിധേയരാണെന്നുള്ളതാണ് അതിനുകാരണം

38. **ബ്രഹ്മാ കദാചിത്സത്വസ്ഥസ്തദാ ശാന്തഃ സമാധിമാൻ**
**പ്രീതിയുക്തോ ഭവേത്സർവഭൂതേഷു ജ്ഞാനസംയുതഃ**

ബ്രഹ്മാവ് ചിലപ്പോൾ സത്വഗുണസ്ഥനായിരിക്കും അപ്പോൾ അദ്ദേഹം ശാന്തനും സമാധിസ്ഥനുമാകുന്നു. ജ്ഞാനസഹിതനായ അദ്ദേഹമപ്പോൾ സകലജീവികളോടും പ്രീതിയുള്ളവനായും തീരുന്നു.

39. പുനഃ സത്വവിഹീനസ്തു രജോഗുണസമാവൃതഃ
തദാ ഭവേദ്ഘോരരൂപഃ സർവത്രാപ്രീതിസംയുതഃ

പിന്നെ സത്വഗുണം പോയി രജോഗുണാവൃതനായിരിക്കുമ്പോൾ ഘോരരുപനും എല്ലാവരിലും അപ്രീതിയുള്ളവനുമായി ഭവിക്കുന്നു.

40. യദാ തമോഗുണാവിഷ്ടോ ബാഹുല്യേന ഭവേദ്വിധിഃ
തദാ വിഷാദസമ്പന്നോ മൂഢോ ഭവതി നാന്യഥാ

എപ്പോൾ തമോഗുണത്തിന് ആധിക്യം ഉണ്ടാകുന്നുവോ അപ്പോൾ അദ്ദേഹം വിഷാദമഗ്നനും മൂഢനുമായിത്തീരുന്നു. മറ്റൊരു വിധത്തിലും ആയിത്തീരുകയില്ല.

41. മാധവോ/പി സദാ സത്വസംശ്രിതഃ സർവഥാ ഭവേത്
യദാ ശാന്തഃ പ്രീതിയുക്തോ ഭവേത് ജ്ഞാനസമന്വിത

മാധവൻ സദാ സർവപ്രകാരേണയും സത്വഗുണത്തെ ആശ്രയിച്ചവനാകുന്നു. അപ്പോൾ അദേഹം ശാന്തനും സന്തുഷ്ടനും ജ്ഞാനസംയുക്തനുമായിരിക്കും.

42. സ ഏവ രജ ആധിക്യാദ പ്രീതിസംയുതോ ഭവേത്
ഘോരശ്ച സർവഭൂതേഷു ഗുണാധീനോ രമാപതിഃ

ആ വിഷ്ണുതന്നെ രജോഗുണ പ്രധാനനാകുമ്പോൾ സർവഭുതങ്ങളോടും അപ്രീതിയുള്ളവനും ഘോരനും ആയിത്തീരുന്നു. രജോഗുണത്തിന് വിധേയനാണ് അദ്ദേഹം ആ സമയത്ത്.

43. **രുദ്രോ/പി സത്വസംയുക്തഃപ്രീതിമാൻ ശാന്തിമാൻ ഭവേത്**
**രജോനിമീലിതഃ സോ/പി ഘോരഃ പ്രീതി വിവർജിതഃ**

രുദ്രനം സത്വാധികനാകുമ്പോൾ പ്രീതിയുള്ളവനും ശാന്തനുമാണ് രജസ്സ് വർദ്ധിക്കുമ്പോൾ അദേഹം തന്നെ ഘോരനും അസന്തുഷ്ടനുമായിത്തീരുന്നു.

**44. തമോഗുണയുതഃ സോ$f$പി മൃഢോ വിഷാദയുഗ്ഭവേത്**
**ഏതേ യദി ഗുണാധീനാ ബ്രഹ്മവിഷ്ണുനരാദയഃ**

ആ രുദ്രനും തമോഗുണയുക്തനാകുമ്പോൾ മൃഢനും വിഷാദമഗ്ദനുമാകുന്നു ഈ പറഞ്ഞ ബ്രഹ്മ വിഷ്ണു രുദ്രന്മാർ ഗുണാധീനരാകുന്നുവെങ്കിൽ,

**45. സൂര്യവംശോദ്ഭവാസ്തദ്വത് സോമവംശഭവാ അപി**
**മന്വാദയശ്ച യേ പ്രോക്താശ്ചതുർദ്ദശ യുഗേ യുഗേ**

സൂര്യവംശത്തിലും സോമവംശത്തിലും ജനിച്ച രാജാക്കന്മാരും മന്വംതരംതോറും വാഴുന്ന മനുക്കളെന്നു കീർത്തിക്കപ്പെടുന്നവരും ഗുണാധീനരാണെങ്കിൽ .

**46. അന്യേഷാം ചൈവ കാ വാർത്താ സംസാരേ$f$സ്മിൻ നൃപോത്തമ**
**മായാധീനം ജഗത്സർവം സദേവാസുരമാനുഷം**

രാജാവേ ഈ സംസാരത്തിലെ മററുള്ളവരുടെ കഥ എന്തു പറയാനാണ്? അസുരന്മാരും ദേവന്മാരും മനുഷ്യരുമുൾപ്പെടെയുള്ള സകലജഗത്തും മായയ്ക്ക് അധീനമാണ്.

**47. തസ്മാദ്രാജന്ന കർത്തവ്യഃ സന്ദേഹോ$f$ത്ര കദാചന**
**ദേഹീ മായാ പരാധീനശ്ചേഷ്ടതേ തദ്വശാനുഗഃ**

അതുകൊണ്ട് രാജാവേ ഇതിൽ ഒരിക്കലും സംശയിക്കേണ്ടതില്ല. ദേഹി മായയ്ക്ക് അധീനനായി അതിനനുസരിച്ചാണു പ്രവർത്തിക്കുന്നത്

**48. സാ ച മായാ പരേ തത്ത്വേ സംവിദ്രൂപേ$f$പി സർവദാ**
**തദധീനാ പ്രേരിതാ ച തേന ജീവേഷു സർവദാ**

സർവദാ സംവിത്സ്വരൂപമായ പരമതത്ത്വത്തിൽ വാണ് അതിന് അധീനമായി അതിന്റെ പ്രേരണ അനുസരിച്ച് സർവജീവികളിലും പ്രവർത്തിക്കുന്നവളാണ് ആ മായ.

**49. തതോ മായാവിശിഷ്ടാം താം സംവിദാം പരമേശ്വരീം**
**മായേശ്വരീം ഭഗവതീം സച്ചിദാനന്ദരൂപിണീം**

അതിനാൽ മായാവിശിഷ്ടയും പരമേശ്വരിയും മായേശ്വരിയും സംവിദാത്മികയും സച്ചിദാനന്ദ സ്വരൂപിണിയുമായ ആ ഭഗവതിയെ

**50. ധ്യായേത്തഥാ$f$രാധയേച്ച പ്രണമേച്ച ജപേദപി**
**തേന സാ സദയാ ഭൂത്വാ മോചയത്യേവ ദേഹിനം**

ധ്യാനിക്കുകയും ആരാധിക്കുകയും പ്രണമിക്കുകയും അവളുടെ നാമം ജപിക്കുകയും ചെയ്താൽ അവൾ ദയാമയിയായിത്തീർന്ന് ആത്മാവിനെ സകലബന്ധനങ്ങളിൽ നിന്നും മോചിപ്പിക്കും.

**51. സ്വമായാം സംഹരത്യേവ സ്വാനുഭൂതപ്രദാഹതഃ**
**ഭുവനം ഖലു മായാ സ്യാദീശ്വരീ തസ്യ നായികാ**

സ്വാനുഭൂതിയെ പ്രദാനം ചെയ്യുകവഴി അവൾ മായയെ നശിപ്പിക്കും. ഭുവനം തന്നെ മായയാണ് ആ പരമേശ്വരിയാണ് അതിന്റെ നായിക.

**52. ഭുവനേശീ തതഃ പ്രോക്താ ദേവീ ത്രൈലോക്യസുന്ദരീ**
**തദ്രൂപേ യദി സക്തം സ്യാച്ചിത്തം ഭൂമിപതേ സദാ**

മുപ്പാരിലെയും സുന്ദരിയായ അവൾ ഭുവനേശ്വരി എന്ന് പ്രകീർത്തിക്കപ്പെടുന്നു. രാജാവേ മനസ്സ് ആ രൂപത്തിൽ സദാ ആസക്തമായിത്തീർന്നാൽ,

53. മായായാ കിം ഭവേത്തത്ര സദസദ്ഭൂതയാ നൃപ
തസ്മാന്മായാ നിരാസാർത്ഥം നാന്യദൈ്വ ദേവതാന്തരം

സദസദ്രൂപിണിയായ മായ ആ മനസ്സിനെ എങ്ങനെ ബാധിക്കും. അതു കൊണ്ട് മായയെ ജയിക്കാൻ ആശ്രയിക്കാവുന്ന മറ്റൊരു ദേവതയുമില്ല

54. സമർത്ഥാ തു വിനാ ദേവീം സച്ചിദാനന്ദരൂപിണീം
തമോ രാശിം നാശയിതും ശക്തം നൈവ തമോ ഭവേത്

സച്ചിദാനന്ദരൂപിണിയായ ആ ദേവിയെപ്പോലെ സമർത്ഥയല്ല മറ്റാരും, തമോ രാശിയെ നശിപ്പിക്കുന്നതിന് തമസ്സ് സമർത്ഥമാവില്ലെന്ന് തീച്ചയാണല്ലോ

55. കിന്തു ഭാനുപ്രഭാചന്ദ്ര വിദ്യുദ്വഹ്നിപ്രഭാദയഃ
തസ്മാന്യായേശ്വരീമംബാം സ്വ പ്രകാശം തു സംവിദം

അതിന് സൂര്യൻ ചന്ദ്രൻ വിദ്യുത് അഗ്നി എന്നിവയുടെ പ്രകാശങ്ങൾ വേണം അതിനാൽ സ്വ പ്രകാശ സ്വരൂപിണിയും മായേശിയുമായ പരാശക്തിയെ,

56. ആരാധയേദതിപ്രീത്യാ മായാഗുണനിവൃത്തയേ
ഇതി സമ്യങ്മയാഖ്യാതം വൃത്രാസുരവധാദികം

മായാഗുണങ്ങളിൽനിന്നുള്ള നിവൃത്തിക്കായി അതിപ്രീതിയോടെ വേണ്ടവണ്ണം ആരാധിക്കണം. ഇങ്ങനെ വൃത്രാസുരവധാദികഥകൾ ഞാൻ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു.

57. യത്പൃഷ്ടം രാജശാർദ്ദൂല കിമന്യത് ശ്രോതുമിച്ഛസി
പൂർവാർദ്ധോ*f*യം പുരാണസ്യ കഥിതസ്തവ സുവ്രത

രാജേന്ദ്ര, അങ്ങ് ചോദിച്ചത് അതാണല്ലോ ഇനി അങ്ങേയ്ക്ക് എന്താണ് കേൾക്കേണ്ടത്? ഹേ സുവ്രത, ഈ പുരാണത്തിന്റെ പൂർവാർദ്ധം ഞാൻ പറഞ്ഞു കഴിഞ്ഞു.

58. യത്ര ദേവ്യാസ്തു മഹിമാ വിസ്തരേണോപപാദിതഃ
ഏതദ്രഹസ്യം ശ്രീമാതുർനദേയം യസ്യ കസ്യചിത്

ഇതിൽ ദേവിയുടെ മാഹാത്മ്യം വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്. ശ്രീമാതാവിനെ സംബന്ധിച്ച രഹസ്യം അന്യരോടൊന്നും പറയരുത്.

59. ദേയം ഭക്തായ ശാന്തായ ദേവീഭക്തരതായ ച
ശിഷ്യായ ജ്യേഷ്ഠപുത്രായ ഗുരുഭക്തിയുതായ ച

ഭക്തനും ശാന്തനും ദേവീഭക്തിനിരതനും ശിഷ്യനും ഗുരുഭക്തിയുള്ളവനും മൂത്തപുത്രനും ഈ ദേവീമഹത്വം ഉപദേശിച്ചുകൊടുക്കാം.

60. ഇദമഖിലകഥാനാം സാരഭൂതം പുരാണം
നിഖിലനിഗമതുല്യം സപ്രമാണാനുവിദ്ധം
പഠതി പരമഭാവാദ്യഃ ശൃണോതീഹ ഭക്ത്യാ
സ ഭവതി ധനവാൻ വൈ ജ്ഞാനവാൻ മാനവോ*f*ത്ര

ഇത് അഖിലകഥകളുടെയും സാരാംശം അടങ്ങിയ പുരാണമാണ്. സകലവേദങ്ങൾക്കും തുല്യവും പ്രമാണങ്ങൾക്ക് അനുരൂപവുമാണ്. ആരാണോ ഈ പുരാണം ശ്രദ്ധാപൂർവം കേൾക്കുകയും പഠിക്കുകയും ചെയ്യുന്നത് ആ മനുഷ്യൻ ധനികനും ജ്ഞാനമുള്ളവനുമായിത്തീരും.

ഇതി ശ്രീദേവീഭാഗവതേ ഷഷ്ഠസ്കന്ധേ
ഏകത്രിംശോƒദ്ധ്യായഃ

**സമാപ്തോƒയം ഷഷ്ഠഃ സ്കന്ധഃ**

# ശ്രീമദ്ദേവീഭാഗവതം

## സപ്തമഃ സ്കന്ധഃ

### പ്രഥമോ*f*ദ്ധ്യായഃ

സൂത ഉവാച

1. ശ്രുത്വൈതാം താപസാദ്ദിവ്യാം കഥാം രാജാ മുദാന്വിതഃ
വ്യാസം പപ്രച്ഛ ധർമ്മാത്മാ പരീക്ഷിതസുതഃ പുനഃ

താപസോത്തമനായ വ്യാസൻ പറഞ്ഞ ദിവ്യമായ ഈ കഥകേട്ട ജനമേജയമഹാരാജാവ് സന്തുഷ്ടനായിത്തീർന്നു. ധർമ്മാത്മാവായ അദ്ദേഹം വ്യാസനോടു വീണ്ടും ചോദിച്ചു.

ജനമേജയ ഉവാച

2. സ്വാമിൻ സൂര്യാന്വയാനാം ച രാജ്ഞാം വംശസ്യ വിസ്തരം
തഥാ സോമാന്വയാനാം ച ശ്രോതുകാമോ*f*സ്മി സർവ്വഥാ

സ്വാമിൻ, സൂര്യവംശത്തിൽ ജനിച്ചവരും സോമവംശത്തിൽജനിച്ചവരുമായ രാജാക്കന്മാരുടെ വംശചരിത്രം എനിക്കു വിസ്തരിച്ചു കേൾക്കണമെന്ന് ആഗ്രഹമുണ്ട്.

3. കഥയാനഘ സർവ്വജ്ഞ കഥാം പാപപ്രണാശിനീം
ചരിതം ഭൂപതീനാം ച വിസ്തരാദ്വംശയോർദ്വയോഃ

ഹേ അനഘ, സർവജ്ഞ രണ്ടുവംശത്തിൽപ്പെട്ട രാജാക്കന്മാരുടെ കഥ വിസ്തരിച്ചു പറയൂ. പാപനാശകമാണല്ലോ ആ കഥ.

4. തേ ഹി സർവേ പരാശക്തിഭക്താ ഇതി മയാ ശ്രുതം
ദേവീഭക്തസ്യ ചരിതം ശൃണ്വൻ കോ*f*സ്തി വിരക്തിഭാക്

അവരെല്ലാം തന്നെ പരാശക്തീഭക്തൻമാരാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. ദേവീഭക്തന്റെ ചരിതം കേൾക്കുന്ന ആർക്കാണ് ''മതിയായി'' എന്ന തോന്നലുണ്ടാവുക?

5. ഇതി രാജർഷിണാ പൃഷ്ടോ വ്യാസഃ സത്യവതീസുതഃ
തമുവാച മുനിശ്രേഷ്ഠഃ പ്രസന്നവദനോ മുനിഃ

ഇങ്ങനെ രാജർഷി ചോദിക്കെ, സത്യവതിസുതനായ വ്യാസമഹർഷി പ്രസന്നവദനനായി അദ്ദേഹത്തോടു പറഞ്ഞു.

വ്യാസഉവാച

6. നിശാമയ മഹാരാജ വിസ്തരാദ്ഗദതോ മമ
സോമസൂര്യാന്വയാനാം ച തഥാ*f*ന്യേഷാം സമുദ്ഭവം

മഹാരാജാവേ, സോമസൂര്യവംശങ്ങളുടെയും മറ്റുവംശങ്ങളുടെയും ഉത്ഭവത്തെപ്പറ്റി ഞാൻ വിസ്തരിച്ചു പറയാം. കേട്ടുകൊള്ളു.

7. വിഷ്ണോർനാഭിസരോജാദ്വൈ ബ്രഹ്മാഭൂച്ചതുരാനനഃ
തപസ്തപ്ത്വാ സമാരാദ്ധ്യ മഹാദേവീം സുദുർഗ്ഗമാം

വിഷ്ണുവിന്റെ നാഭികമലത്തിൽ നിന്നാണ് ബ്രഹ്മാവ് ജനിച്ചത്. ദുഷ്പ്രാപയായ മഹാദേവിയെ തപസ്സുകൊണ്ട് സമാരാധിച്ച്,

8. തയാ ദത്തവരോ ധാതാ ജഗത്കർത്തും സമുദ്യതഃ
നാശകന്മാനുഷീം സൃഷ്ടിം കർത്തും ലോകപിതാമഹഃ

ദേവിയിൽനിന്നു വരം നേടിയ ബ്രഹ്മാവ് ജഗത്സൃഷ്ടിക്കു തുനിഞ്ഞു. എന്നാൽ ലോകപിതാമഹനായ അദ്ദേഹത്തിന് മർത്ത്യലോകത്തെ സൃഷ്ടിക്കാൻ കഴിഞ്ഞില്ല.

9. വിചിന്ത്യ ബഹുധാ ചിത്തേ സൃഷ്ട്യർത്ഥ്യം ചതുരാനനഃ
ന വിസ്താരം ജഗാമാശു രചിതാപി മഹാത്മനാ

ആ സൃഷ്ടിയെപ്പറ്റി ചതുർമുഖൻ മനസാ പലപ്രകാരത്തിൽ ആലോചിച്ചു.മഹാത്മാവായ അദ്ദേഹം മർത്ത്യവർഗ്ഗത്തെ പിന്നീട് സൃഷ്ടിച്ചെങ്കിലും അത് വേണ്ടത്ര പെരുകിയില്ല.

10. ''സസർജ്ജ മാനസാൻ പുത്രാൻ സപ്തസംഖ്യാൻ പ്രജാപതിഃ''
മരീചിരംഗിരാഽത്രിശ്ച വസിഷ്ഠഃ പുലഹഃ ക്രതുഃ
പുലസ്ത്യശ്ചേതി വിഖ്യാതാഃ സപ്തൈതേ മാനസാഃ സുതാഃ''

പ്രജാപതി ഏഴു മാനസപുത്രന്മാരെ സൃഷ്ടിച്ചു.'' മരീചി,അംഗിരസ്അത്രി,വസിഷ്ഠൻ,പുലഹൻ,ക്രതു പുലസ്ത്യൻ എന്നിങ്ങനെ വിഖ്യാതരായ ഏഴുപേരാണ് ബ്രഹ്മാവിന്റെ മാനസപുത്രന്മാർ.

11. രുദ്രോ രോഷാത്സമുത്പോന്നോഽപ്യുത്സംഗാന്നാരദോഽഭവത്
ദക്ഷോംഗുഷ്ഠാത്തഥാന്യേഽപി മാനസാഃ സനകാദയഃ

ബ്രഹ്മാവിന്റെ രോഷത്തിൽ നിന്നു രുദ്രനും ഉത്സംഗത്തിൽ നിന്ന് നാരദനും അംഗുഷ്ഠത്തിൽനിന്ന് ദക്ഷനും ജനിച്ചു. സനകാദികളുംമറ്റുള്ളവരും മനസ്സിൽനിന്നു ജനിച്ചവരാണ്.

12. വാമാംഗുഷ്ഠാദ്ദക്ഷപത്നീ ജാതാ സർവാംഗസുന്ദരീ
വീരിണീ നാമ വിഖ്യാതാ പുരാണേഷു മഹീപതേ

ദക്ഷന്റെ സർവ്വാംഗസുന്ദരിയായ പത്നി ജനിച്ചത് ബ്രഹ്മാവിന്റെ ഇടത്തെ തള്ളവിരലിൽ നിന്നാണ്. രാജാവേ, പുരാണങ്ങളിൽ അവൾ വീരിണി'എന്ന നാമത്താൽ വിഖ്യാതയാണ്.

13. അസിക്നീതി ച നാമ്നാ സാ യസ്യാം ജാതോഽഥ നാരദഃ
ദേവർഷിപ്രവരഃ കാമം ബ്രഹ്മണോ മാനസഃ സുതഃ

അസിക്നി എന്നും പേരുള്ള അവളിൽ നിന്നാണ് ബ്രഹ്മാവിന്റെ മാനസപുത്രനും ദേവർഷി ശ്രേഷ്ഠനുമായ നാരദൻ ജനിച്ചത്.

ജനമേജയ ഉവാച

14. അത്ര മേ സംശയോ ബ്രഹ്മൻ യദുക്തം ഭവതാ വചഃ
വീരിണ്യാം നാരദോ ജാതോ ദക്ഷാദിതി മഹാതപാഃ

ഹേ ബ്രഹ്മജ്ഞ, വീരിണിയിൽ ദക്ഷനു ജനിച്ചവനാണ് മഹാതപസ്വിയായ നാരദൻ എന്ന് അങ്ങ് പറഞ്ഞല്ലോ. അതിൽ എനിക്ക് സംശയം ഉണ്ട്.

15. കഥം ദക്ഷസ്യ പത്ന്യാം തു വീരിണ്യാം നാരദോ മുനിഃ
ജാതോ ഹി ബ്രഹ്മണഃ പുത്രോ ധർമ്മജ്ഞസ്താപസോത്തമഃ

ബ്രഹ്മാവിന്റെ പുത്രനും ധർമ്മജ്ഞനും താപസോത്തമനുമായ നാരദൻ ദക്ഷപത്നിയായ വീരിണിയിൽ ജനിക്കാനിടയായതെങ്ങനെ?

16. വിചിത്രമിദമാഖ്യാതം ഭവതാ നാരദസ്യ ച
ദക്ഷാജ്ജന്മാസ്യ ഭാര്യായാം തദ്വദസ്വ സവിസ്തരം

ദക്ഷന് സ്വപത്നിയിൽ ജനിച്ചവനാണു നാരദനെന്ന വിചിത്രമായ കഥ അങ്ങ് പറഞ്ഞുവല്ലോ. അത് വിസ്തരിച്ചു പറഞ്ഞാലും.

17. പൂർവദേഹഃ കഥം മുക്തഃ ശാപാത്കസ്യ മഹാത്മനഃ
നാരദേന ബഹുജ്ഞേന കസ്മാജ്ജന്മ കൃതം മുനേ

മഹർഷേ, നാരദൻ പൂർവദേഹം വെടിഞ്ഞതെങ്ങനെ? ആരാണ് അദ്ദേഹത്തെ ശപിച്ചത്? മഹാത്മാവും മഹാജ്ഞാനിയുമായ നാരദൻ വീണ്ടും ജനിക്കാൻ എന്താണു കാരണം?

## വ്യാസഉവാച

18. ബ്രഹ്മണാഽസൗ സമാദിഷ്ടോ ദക്ഷഃ സൃഷ്ട്യർത്ഥമാദിതഃ
പ്രജാഃ സൃജേതി സുഭൃശം വൃദ്ധിഹേതോഃ സ്വയംഭുവാ

സ്വയംഭൂവായ ബ്രഹ്മാവ് പ്രജാസൃഷ്ടിചെയ്യാൻ ആദ്യമായി ദക്ഷനോടുനിർദ്ദേശിച്ചു. ''ജഗത്തിനെ അഭിവൃദ്ധിപ്പെടുത്താൻ പ്രജാസൃഷ്ടി നടത്തൂ''എന്ന്.

19. തതഃ പഞ്ചസഹസ്രാംശ്ച ജനയാമാസ വീര്യവാൻ
ദക്ഷഃ പ്രജാപതിഃ പുത്രാൻ വീരിണ്യാം ബലവത്തരാൻ

വീര്യവാനായ ദക്ഷപ്രജാപതി സ്വപത്നിയായ വീരിണിയിൽ ശക്തന്മാരുംവീരന്മാരുമായ അയ്യായിരം പുത്രന്മാരെ ജനിപ്പിച്ചു.

20. ദൃഷ്ട്വാ താന്നാരദഃ പുത്രാൻ സർവാൻ വർധയിഷൂൻ പ്രജാഃ
ഉവാച പ്രഹസൻ വാചം ദേവർഷിഃ കാലനോദിതഃ

ആ പുത്രന്മാരെല്ലാം പ്രജാസൃഷ്ടിയിൽ തത്പരരാണെന്നു കണ്ട് കാലപ്രചോദിതനായ നാരദമഹർഷി ചിരിച്ചുകൊണ്ട് അവരോടു പറഞ്ഞുഃ

21. ഭുവഃ പ്രമാണമജ്ഞാത്വാ സ്രഷ്ടുകാമാഃ പ്രജാഃ കഥം
ലോകാനാം ഹാസ്യതാം യൂയം ഗമിഷ്യഥ ന സംശയഃ

ഭൂമിയുടെ വലിപ്പം അറിയാതെ നിങ്ങൾ പ്രജാസൃഷ്ടിയിൽ തത്പരരായത്എങ്ങനെ? അതുമൂലം നിങ്ങൾ ലോകരുടെ പരിഹാസത്തിനു പാത്രമാകുമെന്നതിൽ സംശയമില്ല.

22. പൃഥിവ്യാ വൈ പ്രമാണം തു ജ്ഞാത്വാ കാര്യഃസമുദ്യമഃ
കൃതോഽസൗ സിദ്ധിമായാതി നാന്യഥേതി വിനിശ്ചയഃ

ഭൂമിയുടെ വ്യാപ്തി അറിഞ്ഞിട്ടുവേണം സൃഷ്ടികർമ്മം സമാരംഭിക്കാൻ.അങ്ങനെ ചെയ്താൽ പ്രയോജനമുണ്ടാകും. അങ്ങനെ അല്ലെങ്കിൽ പ്രയോജനമില്ലെന്നു തീർച്ചയാണ്.

23. ബാലിശാ ബത യൂയം വൈ യദ്യജ്ഞാത്വാ ഭുവസ്ഥലം
സമുദ്യതാഃ പ്രജാഃ കർത്തും കഥം സിദ്ധിർഭവിഷ്യതി

ഭൂതലത്തെക്കുറിച്ച് അറിയാതെ കേവലം ബാലിശമതികളായി പ്രജാസൃഷ്ടിക്ക് ഒരുമ്പെട്ടാൽ അത് എങ്ങനെ ഫലപ്രദമാകും?

## വ്യാസ ഉവാച

**24. നാരദേനൈവമുക്താസ്തേ ഹര്യശ്വാഃ ദൈവയോഗതഃ**
**അന്യോന്യമൂചുഃ സഹസാ സമ്യഗാഹ മുനിഃ കില**

നാരദൻ ഇങ്ങനെ പറഞ്ഞതുകേട്ട ഹര്യശ്വന്മാർ ദൈവനിയോഗത്താൽ ഉടൻ അന്യോന്യം പറഞ്ഞുഃ "മുനി പറഞ്ഞതു സത്യമാണല്ലോ."

**25. ജ്ഞാത്വാ പ്രമാണമുർവ്യാസ്തു സുഖം സ്രക്ഷ്യാമഹേ പ്രജാഃ**
**ഇതി സഞ്ചിന്ത്യ തേ സർവേ പ്രയാതാഃ പ്രേക്ഷിതും ഭുവഃ**

ഭൂമിയുടെ വലിപ്പം അറിഞ്ഞിട്ട് നമുക്ക് യഥേഷ്ടം പ്രജാസൃഷ്ടി നടത്താം. എന്നു ചിന്തിച്ചുകൊണ്ട് അവരെല്ലാവരും ഭൂമിയുടെ വലിപ്പം അറിയാൻ പുറപ്പെട്ടു.

**26. തലം സർവം പരിജ്ഞാതും വചനാന്നാരദസ്യ ച**
**പ്രാച്യാം കേചിദ്ഗതാഃ കാമം ദക്ഷിണസ്യാം തഥാപരേ**

നാരദൻ പറഞ്ഞതനുസരിച്ചാണ് അവർ ഭൂതലവിസ്തൃതിയറിയാൻപുറപ്പെട്ടത്. അവരിൽ ചിലർ കിഴക്കുദിക്കിലേക്കും മറ്റുചിലർ തെക്കുദിക്കിലേക്കും പോയി.

**27. പ്രതീച്യാമുത്തരസ്യാം തു കൃതോത്സാഹാഃ സമന്തതഃ**
**ദക്ഷഃ പുത്രാൻ ഗതാൻ ദൃഷ്ട്വാ പീഡിതസ്തു ശുചാ ഭൃശം**

അത്യുത്സാഹത്തോടെ ചിലർ പടിഞ്ഞാറോട്ടും ചിലർ വടക്കോട്ടും പോയി. പുത്രന്മാരെല്ലാം പോയെന്നു കണ്ട ദക്ഷൻ അത്യന്തം ദുഃഖിതനായി,

**28. അന്യാനുത്പാദയാമാസ പ്രജാർത്ഥം കൃതനിശ്ചയഃ**
**തേഽപി തത്രോദ്യതാഃ കർത്തും പ്രജാർത്ഥമുദ്യമം സുതാഃ**

പ്രജാസൃഷ്ടിയ്ക്കുവേണ്ടി ദൃഢനിശ്ചയത്തോടെ വീണ്ടും വേറെ പുത്രന്മാരെ ജനിപ്പിച്ചു. ആ പുത്രന്മാരും പ്രജാസൃഷ്ടിക്കുള്ള ഉദ്യമം തുടങ്ങി.

**29. നാരദഃ പ്രാഹ താൻ ദൃഷ്ട്വാ പൂർവം യദ്വചനം മുനിഃ**
**ബാലിശാ ബത യൂയം വൈ യദജ്ഞാത്വാ ഭുവഃ കില**

അവരെ കണ്ട നാരദൻ നേരത്തേ പറഞ്ഞതുപോലെ അവരോടും പറഞ്ഞു. നിങ്ങൾ വെറും ബാലിശമതികളാണ്. ഭൂമിയുടെ വിസ്തൃതി അറിയാതെ തന്നെ,

**30. പ്രമാണം തു പ്രജാഃ കർത്തും പ്രവൃത്താഃ കേന ഹേതുനാ**
**ശ്രുത്വാ വാക്യം മുനേസ്തേപി മത്വാ സത്യം വിമോഹിതാഃ**

പ്രജാ സൃഷ്ടി ചെയ്യാൻ തുടങ്ങിയതെന്തുകൊണ്ട്? മുനിവാക്യം കേട്ട്മോഹിതരായ അവരും അതു സത്യമാണെന്നു വിചാരിച്ചു.

**31. ജഗ്മുഃ സർവേ യഥാപൂർവം ഭ്രാതരശ്ചലിതാസ്തഥാ**
**താൻ സുതാൻ പ്രസ്ഥിതാൻ ദൃഷ്ട്വാ ദക്ഷഃ കോപസമന്വിതഃ**

അവർ എല്ലാവരും തങ്ങളുടെ പൂർവസഹോദരന്മാർ പോയതുപോലെ ഭൂതലവിസ്തൃതി അറിയാൻ പുറപ്പെട്ടു. ആ പുത്രന്മാരും പോകുന്നതുകണ്ട ദക്ഷൻ അത്യന്തം കുപിതനായി,

**32. ശശാപ നാരദം രോഷാത് പുത്രശോകസമുദ്ഭവാത്**

പുത്രശോകം നിമിത്തം ഉണ്ടായ കോപത്തോടെ നാരദനെ ശപിച്ചുഃ

**ദക്ഷ ഉവാച**

**നാശിതാ മേ സുതാ യസ്മാത്തസ്മാന്നാശമവാപ്നുഹി**

എന്റെ പുത്രന്മാരെ നീ നശിപ്പിച്ചതിനാൽ നീയും നശിക്കട്ടെ!

**33. പാപേനാനേന ദുർബുദ്ധേ ഗർഭവാസം വ്രജേതി ച**
**പുത്രോ മേ ഭവ കാമം ത്വം യതോ മേ ഭ്രംശിതാഃ സുതാഃ**

ദുർബുദ്ധേ, ഈ പാപം കൊണ്ട് നിനക്ക് ഗർഭവാസം അനുഭവിക്കേണ്ടിവരും. എന്റെ പുത്രന്മാരെ നീ വഴിതെറ്റിച്ചതിനാൽ നീ എന്റെ പുത്രനായി ഭവിക്കട്ടെ.

**34. ഇതിശപ്തസ്തതോ ജാതോ വീരിണ്യാം നാരദോ മുനിഃ**
**ഷഷ്ടിർഭൂയോ$f$സൃജത് കന്യാ വീരിണ്യാമിതി നഃ ശ്രുതം**

ഇങ്ങനെ ശപിക്കപ്പെട്ട നാരദൻ വീരിണിയിൽ വീണ്ടും ജനിച്ചു. ദക്ഷൻവീരിണിയിൽ വീണ്ടും അറുപതു കന്യകമാരെ ജനിപ്പിച്ചു. എന്ന് പ്രസിദ്ധമാണ്.

**35. ശോകം വിഹായ പത്രാണാം ദക്ഷഃ പരമധർമ്മവിത്**
**താസാം ത്രയോദശ പ്രാദാത് കശ്യപായ മഹാത്മനേ**

അങ്ങനെ പരമധാർമ്മികനായ ദക്ഷൻ പുത്രശോകത്തിൽ നിന്ന് നിർമുക്തനായി. ആ കന്യകമാരിൽ പതിമൂന്നുപേരെ മഹാത്മാവായ കശ്യപനു വിവാഹം ചെയ്തു കൊടുത്തു.

**36. ദശ ധർമ്മായ സോമായ സപ്തവിംശതി ഭൂപതേ**
**ദ്വേ ചൈവ ഭൃഗവേ പ്രാദാത് ചതസ്രോ$f$രിഷ്ടനേമിനേ**

രാജാവേ, പത്തുകന്യകമാരെ ധർമ്മദേവനും ഇരുപത്തിയേഴു കന്യകമാരെ സോമനും രണ്ടുപേരെ ഭൃഗുവിനും നാലുപേരെ അരിഷ്ടനേമിയ്ക്കും നൽകി.

**37. ദ്വേ ചൈവാംഗിരസേ കന്യേ തഥൈവാംഗിരസേ പുനഃ**
**താസാം പുത്രാശ്ച പൗത്രാശ്ച ദേവാശ്ച ദാനവാസ്തഥാ**

രണ്ടു കന്യകമാരെ അംഗിരസ്സിനും രണ്ടുപേരെ കൃതാശ്വനും നൽകി.അവരുടെയെല്ലാം പുത്രപൗത്രന്മാരായി ദേവദാനവന്മാർ,

**38. ജാതാ ബലസമായുക്താഃ പരസ്പരവിരോധകാഃ**
**രാഗദ്വേഷാന്വിതാഃ സർവേ പരസ്പരവിരോധിനഃ**
**സർവേ മോഹാവൃതാഃ ശൂരാ ഹ്യഭവന്നതിമായിനഃ**

ജനിച്ചു. അവർ ശക്തന്മാരും പരസ്പരം സ്പർദ്ധാലുക്കളും രാഗദ്വേഷാധീനരും പരസ്പരം ശത്രുക്കളും മോഹാധീനരും ശൂരന്മാരുംവലിയ മായാവിദഗ്ധരുമായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
പ്രഥമോ$f$ദ്ധ്യായഃ

# അഥദ്വിതീയോ/ദ്ധ്യായഃ

**ജനമേജയ ഉവാച**

1. **മമാഖ്യാഹി മഹാഭാഗ രാജ്ഞാം വംശം സവിസ്തരം**
**സൂര്യാന്വയപ്രസൂതാനാം ധർമ്മജ്ഞാനാം വിശേഷതഃ**

മഹാഭാഗ, രാജാക്കന്മാരുടെ വംശത്തെപ്പറ്റി, പ്രത്യേകിച്ചു സൂര്യവംശത്തിൽ ജനിച്ച ധർമ്മജ്ഞരായ രാജാക്കന്മാരുടെ വംശത്തെപ്പറ്റി വിസ്തരിച്ച് എന്നോടു പറഞ്ഞാലും.

**വ്യാസ ഉവാച**

2. **ശൃണു ഭാരത വക്ഷ്യാമി രവിവംശസ്യ വിസ്തരം**
**യഥാ ശ്രുതം മയാ പൂർവ്വം നാരദാദൃഷിസത്തമാത്**

ഹേ ഭരതവംശോദ്ഭവ, മഹർഷിശ്രേഷ്ഠനായ നാരദനിൽനിന്ന്, രവിവംശത്തെപ്പറ്റി പണ്ടു ഞാൻ കേട്ട വിധം അങ്ങയോടു വിസ്തരിച്ചു പറയാം; കേട്ടുകൊള്ളുക.

3. **ഏകദാ നാരദഃ ശ്രീമാൻ സരസ്വത്യാസ്തടേ ശുഭേ**
**ആജഗാമാശ്രമേ പുണ്യേ വിചരൻ സ്വേച്ഛയാ മുനിഃ**

ഒരിക്കൽ നാരദമഹർഷി സ്വേച്ഛാനുസൃതം സഞ്ചരിക്കുന്നതിനിടയ്ക്ക് പരിപാവനമായ സരസ്വതീ നദിയുടെ തീരത്തുള്ള എന്റെ പുണ്യാശ്രമത്തിൽ വന്നു.

4. **പ്രണമ്യ ശിരസാ പാദൗ തസ്യാഗ്രേ സംസ്ഥിതസ്തദാ**
**തതസ്തസ്യാസനം ദത്വാ കൃത്വാർഹണമഥാദരാത്**

അദ്ദേഹത്തിന്റെ പാദങ്ങൾ പ്രണമിച്ചു. ഇരിക്കാൻ ആസനം നൽകിയിട്ട് ആദരവോടെ പൂജിച്ചുകൊണ്ട് മുമ്പിൽനിന്നു.

5. **വിധിവത് പൂജയിത്വാ തമുക്തവാൻ വചനം ത്വിദം**
**പാവിതോ/ഹം മുനിശ്രേഷ്ഠ പൂജ്യസ്യാഗമനേന വൈ**

വിധിപ്രകാരമുള്ള പൂജകൾ എല്ലാം ചെയ്തശേഷം അദ്ദേഹത്തോട് ഞാൻ ഇങ്ങനെ ചോദിച്ചു. ഹേ മുനിസത്തമ, പൂജ്യനായ അങ്ങയുടെ ആഗമനത്താൽ ഞാൻ പരിശുദ്ധനായി.

6. **കഥാം കഥയ സർവ്വജ്ഞ രാജ്ഞാം ചരിതസംയുതാം**
**രാജാനോ യേ സമാഖ്യാതാഃ സപ്തമേ/സ്മിൻ മനോഃ കുലേ**

ഹേ സർവജ്ഞ, ഏഴാമത്തേതായ ഈ മനുവിന്റെ കുലത്തിലെ പ്രസിദ്ധരായ രാജാക്കന്മാരുടെ സംഭവബഹുലമായ കഥ വിസ്തരിച്ചു പറഞ്ഞാലും.

7. **തേഷാമുത്പത്തിരതുലാ ചരിതം പരമാദ്ഭുതം**
**ശ്രോതുകാമോ/സ്മ്യഹം ബ്രഹ്മൻ സൂര്യവംശസ്യ വിസ്തരം**

അവരുടെ ജനനം അതുല്യമാണ്; ചരിത്രം അദ്ഭുതാവഹവും. ഹേ ബ്രഹ്മജ്ഞ, ആ സൂര്യവംശത്തിന്റെ കഥ കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്.

8. **സമാഖ്യാഹി മുനിശ്രേഷ്ഠ സമാസവ്യാസപൂർവകം**
**ഇതിപൃഷ്ടോ മയാ രാജൻ നാരദഃ പരമാർത്ഥവിത്**

മുനിശ്രേഷ്ഠ, വേണ്ടപോലെ വിസ്തരിച്ചും ചുരുക്കിയും ആ കഥ പറയൂ. ഇങ്ങനെ ഞാൻ പറഞ്ഞപ്പോൾ പരമാർത്ഥവേദിയായ നാരദൻ.

9. ഉവാച പ്രഹസൻ പ്രീതഃ സമാഭാഷ്യമുദാ/ന്വയം

സന്തുഷ്ടനായി ചിരിച്ചുകൊണ്ട് ആനന്ദത്തോടെ ആ വംശത്തെപ്പറ്റി പറഞ്ഞു.

നാരദ ഉവാച

ശൃണു സത്യവതീസൂനോ രാജ്ഞാം വംശമനുത്തമം

ഹേ സത്യവതീപുത്ര, ഉത്തമമായ ആ രാജവംശത്തെപ്പറ്റി കേട്ടുകൊള്ളുക.

10. പാവനം കർണ്ണസുഖദം ധർമ്മജ്ഞാനാദിഭിർയുതം
ബ്രഹ്മാ പൂർവ്വം ജഗത്കർത്താ നാഭിപങ്കജസംഭവഃ

അത് കർണ്ണസുഖം നൽകുന്നതുംധർമ്മജ്ഞാനാദികൾ ഉൾക്കൊള്ളുന്നതും പവിത്രമായിട്ടുള്ളതുമാകുന്നു. ജഗത് സ്രഷ്ടാവായ ബ്രഹ്മാവ് പണ്ട് നാഭിപത്മത്തിൽ ജനിച്ചവനാണ്.

11. വിഷ്ണോരിതി പുരാണേഷു പ്രസിദ്ധഃ പരികീർത്തിതഃ
സർവജ്ഞഃ സർവകർത്താസൗ സ്വയംഭൂഃ സർവശക്തിമാൻ

വിഷ്ണുവിന്റെ നാഭികമലത്തിലാണ് അദ്ദേഹത്തിന്റെ ജനനം-എന്ന് പുരാണങ്ങളിൽ പ്രകീർത്തിക്കപ്പെട്ടിട്ടുണ്ട്. സർവജ്ഞനും സർവകർത്താവുമായ അദ്ദേഹം സ്വയംഭൂവും സർവശക്തനുമാകുന്നു.

12. തപസ്തപ്ത്വാ സ വിശ്വാത്മാ വർഷാണാമയുതം പുരാ
സൃഷ്ടികാമഃ ശിവാം ധ്യാത്വാ പ്രാപ്യ ശക്തിമനുത്തമാം

വിശ്വാത്മാവായ അദ്ദേഹം പണ്ട് സൃഷ്ടിനിർവഹിക്കുണമെന്ന ആഗ്രഹത്തോടെ ശിവയെ ധ്യാനിച്ചുകൊണ്ട് പതിനായിരം വർഷം തപസ്സുചെയ്ത് അത്യുത്തമമായ ശക്തിനേടി.

13. പുത്രാനുത്പാദയാമാസ മാനസാൻ ശുഭലക്ഷണാൻ
മരീചിഃ പ്രഥിതസ്തേഷാമഭവത് സൃഷ്ടികർമ്മണി

ശുഭലക്ണങ്ങളോടു കൂടിയ മാനസപുത്രന്മാരെ അദ്ദേഹം ജനിപ്പിച്ചു. അവരിൽ മരീചി സൃഷ്ടികർമ്മത്തിൽ പ്രസിദ്ധനായി ഭവിച്ചു.

14. തസ്യപുത്രോ/തിവിഖ്യാതഃ കശ്യപഃ സർവസമ്മതഃ
ത്രയോദശൈവ തസ്യാസൻ ഭാര്യാ ദക്ഷസുതാഃ കില

അദ്ദേഹത്തിന്റെ പുത്രനായ കശ്യപൻ അതിവിഖ്യാതനും സർവസമ്മതനുമായിരുന്നു. ദക്ഷപുത്രിമാരായ പതിമൂന്നുപേരായിരുന്നു അദ്ദേഹത്തിന്റെ ഭാര്യമാർ.

15. ദേവാഃ സർവേ സമുത്പന്നാ ദൈത്യാ യക്ഷാശ്ച പന്നഗാഃ
പശവഃ പക്ഷിണശ്ചൈവ തസ്മാത് സൃഷ്ടിസ്തു കാശ്യപീ

സകല ദേവന്മാരും ദൈത്യന്മാരും യക്ഷന്മാരും പന്നഗണങ്ങളും മൃഗങ്ങളും പക്ഷികളും അദ്ദേഹത്തിൽ നിന്ന് ജനിച്ചവരായതിനാൽ സൃഷ്ടി കാശ്യപിയാണെന്ന് പറയപ്പെടുന്നു.

16. ദേവനാം പ്രഥിതഃ സൂര്യോ വിവസ്വാൻ നാമ തസ്യ തു
തസ്യ പുത്രഃ സ വിഖ്യാതോ വൈവസ്വതമനുർനൃപ

ദേവന്മാരിൽ പ്രസിദ്ധനാണ് സൂര്യൻ. വിവസ്വാൻ എന്നാണ് അദ്ദേഹത്തിന്റെ പേര്. രാജാവേ, അദ്ദേഹത്തിന്റെ പുത്രനാണ് വിഖ്യാതനായ വൈവസ്വതമനു.

17. **തസ്യപുത്രസ്തഥേക്ഷ്വാകുഃ സൂര്യവംശവിവർദ്ധനഃ**
**നവാഭവൻ സുതാസ്തസ്യ മനോരിക്ഷ്വാകുപൂർവ്വജാഃ**

സൂര്യവംശത്തെ അഭിവൃദ്ധിപ്പെടുത്തിയ ഇക്ഷ്വാകു അദ്ദേഹത്തിന്റെ പുത്രനാകുന്നു. ഇക്ഷ്വകുവിന്റെ സഹോദരരായി ഒൻപതു പുത്രന്മാർ വൈവസ്വതമനുവിനുണ്ടായി.

18. **തേഷാം നാമാനി രാജേന്ദ്ര ശൃണുഷ്വൈകമനാഃ പുനഃ**
**ഇക്ഷ്വാകുരഥ നാഭാഗോ ധൃഷ്ടഃ ശര്യാതിരേവ ച**

രാജാവേ, അവരുടെ പേരുകളും ഞാൻ പറയാം. ശ്രദ്ധിച്ചു കേട്ടുകൊള്ളുക. ഇക്ഷ്വാകുവിന് നാഭാഗൻ, ധൃഷ്ടൻ, ശര്യാതി,

19. **നരിഷ്യന്തസ്തഥാ പ്രാംശുർനൃഗോ ദിഷ്ടശ്ച സപ്തമഃ**
**കുരൂഷശ്ച പൃഷധ്രശ്ച നവൈതേ മാനവാഃ സ്മൃതാഃ**

നരിഷ്യന്തൻ, പ്രാംശു, നൃഗൻ ഏഴാമത്തേതായി ദിഷ്ടൻ, കരൂഷൻ പൃഷധ്രൻ, ഇങ്ങനെ ഒൻപതുസഹോദരന്മാർ. ഇവരും മനുപുത്രരായിരുന്നു.

20. **ഇക്ഷ്വാകുസ്തുമനോഃ പുത്രഃ പ്രഥമഃ സമജായത**
**തസ്യപുത്രശതം ചാസീത് ജ്യേഷ്ഠോ വികുക്ഷിരാത്മവാൻ**

ഇക്ഷ്വാകുവാകട്ടെ മനുവിനുണ്ടായ പ്രഥമപുത്രനാണ്. അദ്ദേഹത്തിന് നൂറു പുത്രന്മാരുണ്ടായി. അവരിൽ ജ്യേഷ്ഠൻ ആത്മവാനായ വികുക്ഷിയാണ്

21. **നവാനാം വംശവിസ്താരം സംക്ഷേപേണ നിശാമയ**
**ശൂരാണാം മനുപുത്രാണാം മനോരന്തരജന്മനാം**

ഇനി,ശൂരന്മാരും മനുവിനുതുല്യമായ രൂപഗുണാദികൾ ഉള്ളവരും മനുപുത്രന്മാരുമായ ഒൻപതുപേരുടെ വംശചരിതം ചുരുക്കത്തിൽ പറയാം; കേട്ടുകൊള്ളുക.

22. **നാഭാഗസ്യ തു പുത്രോऽഭൂദംബരീഷഃ പ്രതാപവാൻ**
**ധർമ്മജ്ഞഃ സത്യസന്ധശ്ച പ്രജാപാലനതത്പരഃ**

നാഭാഗന്റെ പുത്രനായിരുന്നു, പ്രതാപവാനായ അംബരീഷൻ. അദ്ദേഹം ധർമ്മജ്ഞനും സത്യസന്ധനും പ്രജാപാലന തത്പരനുമായിരുന്നു.

23. **ധൃഷ്ടാത്തു ധാർഷ്ടകം ക്ഷത്രം ബ്രഹ്മഭൂതമജായത**
**സംഗ്രാമകാതരം സമ്യഗ് ബ്രഹ്മകർമ്മരതം തഥാ**

ധൃഷ്ടനിൽ നിന്ന് ധാർഷ്ടകൻ ജനിച്ചു. ക്ഷത്രിയനായ അദ്ദേഹം യുദ്ധത്തെ ഭയപ്പെട്ട് ബ്രഹ്മകർമ്മങ്ങളിൽ വേണ്ടപോലെ മുഴുകി ബ്രഹ്മജ്ഞാനിയായിത്തീർന്നു.

24. **ശര്യാതേസ്തനയശ്ചാഭൂദാനർത്തോ നാമ വിശ്രുതഃ**
**സുകന്യാ ച തഥാ പുത്രീ രൂപലാവണ്യസംയുതാ**

ശര്യാതിയുടെ പുത്രനാണ് വിശ്രുതനാമാവായ ആനർത്തൻ. സുകന്യ എന്നൊരു പുത്രിയും അദ്ദേഹത്തിനുണ്ടായി. അവൾ രൂപലാവണ്യങ്ങൾ തികഞ്ഞവളായുരുന്നു.

25. **ച്യവനായ സുതാ ദത്താ രാജ്ഞാऽപ്യന്ധായ സുന്ദരീ**
**മുനിഃ സുലോചനോ ജാതസ്തസ്യാഃ ശീലഗുണേന ഹ**

തന്റെ സുന്ദരിയായ മകളെ രാജാവ് അന്ധനായ ച്യവനനു നൽകി. അവളുടെ ശീലഗുണങ്ങൾ കൊണ്ട് മുനിയുടെ കണ്ണുകൾക്ക് ശരിക്കു കാഴ്ച കിട്ടി.

**26. വിഹിതോ രവിപുത്രാഭ്യാമശ്വി ഭ്യാമിതി ഹഃ ശ്രുതം**

അദ്ദേഹത്തിന്റെ അന്ധതമാറ്റിയത് രവിപുത്രന്മാരായ അശ്വനീദേവതകളാണെന്ന് നാം കേട്ടിട്ടുണ്ട്.

**ജനമേജയ ഉവാച**

**സന്ദേഹോ/യം മഹാൻ ബ്രഹ്മൻ കഥായാം കഥിതസ്ത്വയാ**

ഹേ ബ്രഹ്മജ്ഞ, അങ്ങു പറഞ്ഞ കഥയിൽ എനിക്ക് ഒരു സംശയം ഉണ്ട്.

**27. യദ്രാജ്ഞാ മുനയേ/ന്ധായ ദത്താ പുത്രീ സുലോചനാ**
**കുരൂപാ ഗുണഹീനാ വാ നാരീ ലക്ഷണവർജിതാ**

രാജാവ് തന്റെ സുന്ദരിയായ മകളെ അന്ധനായ മഹർഷിക്കു നൽകിയെന്നോ! വിരൂപയോ ഗുണഹീനയോ ലക്ഷണഹീനയോ ആയ ഒരുവൾ,

**28. പുത്രീ യദാ ഭവേദ്രാജാ തദാന്ധായ പ്രയച്ഛതി**
**ജ്ഞാത്വാന്ധം സുമുഖീ കസ്മാദത്തവാൻ നൃപസത്തമഃ**

പുത്രിയായി ജനിക്കുന്നുവെങ്കിൽ രാജാവ് അവളെ ഒരു അന്ധനു നൽകിയെന്നുവരാം. എന്നാൽ അന്ധനാണെന്ന് അറിഞ്ഞുകൊണ്ട് സുന്ദരിയായ മകളെ അദ്ദേഹത്തിനു നൽകാൻ എന്താണു കാരണം?

**29. കാരണം ബ്രൂഹി മേ ബ്രഹ്മന്നനുഗ്രാഹ്യോ/സ്മി സർവദാ**

ബ്രഹ്മജ്ഞ, അതിനു കാരണമെന്തായിരുന്നെന്നു പറയൂ. അങ്ങനെ ഞാൻ അങ്ങയുടെ അനുഗ്രഹത്തിനു പാത്രമായിത്തീരട്ടെ.

**സൂത ഉവാച**

**ഇതി രാജ്ഞോ വചഃ ശ്രുത്വാ പരീക്ഷിതസുതസ്യ വൈ**

ഇങ്ങനെ പരീക്ഷിത്തിന്റെ പുത്രനായ രാജാവു പറഞ്ഞതു കേട്ടപ്പോൾ

**30. ദ്വൈപായനഃ പ്രസന്നാത്മാ തമുവാച ഹസന്നിവ**

പ്രസന്ന ചിത്തനായ വ്യാസൻ ചിരിച്ചുകൊണ്ടെന്നപോലെ അദ്ദേഹത്തോടു പറഞ്ഞു:

**വ്യാസ ഉവാച**

**വൈവസ്വതസുതഃ ശ്രീമാൻ ശര്യാതിർനാമ പാർത്ഥിവഃ**

വൈവസ്വതമനുവിന്റെ പുത്രനായി ശര്യാതി എന്നു പേരുള്ള രാജാവ്, ഉണ്ടായിരുന്നു.

**31. തസ്യ സ്ത്രീണാം സഹസ്രാണി ചത്വാര്യാസൻ പരിഗ്രഹാഃ**
**രാജപുത്ര്യഃ സരൂപാശ്ച സർവലക്ഷണ സംയുതാഃ**

അദ്ദേഹത്തിന് ഭാര്യമാരായി നാലായിരം സ്ത്രീകളുണ്ടായിരുന്നു. അവരെല്ലാം രാജകന്യകമാരും സർവലക്ഷണങ്ങളും തികഞ്ഞ സുന്ദരിമാരുമായുരുന്നു.

**32. പത്ന്യഃ പ്രേമയുതാഃ സർവാഃ പ്രിയാഃ രാജ്ഞഃ സുസമ്മതാഃ**
**ഏകാ പുത്രീ തു താസാം വൈ സുകന്യാ നാമ സുന്ദരീ**

എല്ലാ പത്നിമാരും പ്രേമയുക്തരും രാജാവിനു പ്രിയപ്പെട്ടവരും സമ്മതരും ആയിരുന്നു. അവർക്കെല്ലാവർക്കും കൂടി ഒരു പുത്രിയേ ഉണ്ടായിരുന്നുള്ളൂ, സുകന്യ എന്ന ഒരു സുന്ദരി.

**33. പിതുഃ പ്രിയാ ച മാതൄണാം സർവസാം ചാരുഹാസിനീ**
**നഗരാന്നാതി ദൂരേ/ഭൂത് സരോ മാനസസന്നിഭം**

അമ്മമാർക്കെല്ലാവർക്കും അച്ഛനും ഒരുപോലെ പ്രീയപ്പെട്ടവളായിരുന്നു ആ സുന്ദരി. നഗരത്തിൽ നിന്ന് അതിദൂരത്തല്ലാതെ മാനസസരസ്സിനു തുല്യമായ ഒരു സരസ്സുണ്ടായിരുന്നു.

**34. ബദ്ധസോപാനമാർഗ്ഗം ച സ്വച്ഛപാനീയപൂരിതം**
**ഹംസകാരണ്ഡവാകീർണ്ണം ചക്രവാകോപശോഭിതം**

പടവുകൾ കെട്ടിയതും തെളിനീർ നിറഞ്ഞതുമായിരുന്നു ആ സരസ്സ്. ഹംസം കുളക്കോഴി ചക്രവാകം തുടങ്ങിയ പക്ഷികൾ അതിൽ വിഹരിച്ചിരുന്നു.

**35. ദാത്യൂഹസാരസാകീർണ്ണം സർപ്പപക്ഷീഗണാവൃതം**
**പഞ്ചധാ കമലോപേതം ചഞ്ചരീകസുസേവിതം**

ദാത്യൂഹം സാരസം തുടങ്ങിയ മറ്റു പക്ഷിവൃന്ദങ്ങളും സർപ്പങ്ങളും അവിടെ ഉണ്ടായുരുന്നു. വണ്ടിൻ നിര ചുറ്റിപ്പറന്നു നടക്കുന്ന അഞ്ച് ഇനം താമരകളും അതിന് അഴകിയറ്റിയിരുന്നു.

**36. പാർശ്വതശ്ച ദ്രുമാകീർണ്ണം വേഷ്ടിതം പാദപൈഃ ശുഭൈഃ**
**സാലൈസ്തമാലൈഃ സരളൈഃ പുന്നാഗാശോക മണ്ഡിതം**

ചുറ്റിലും നിറഞ്ഞു നിൽക്കുന്ന ഉത്തമവൃക്ഷങ്ങൾ കൊണ്ട് ആ സരസ്സ് മൂടപ്പെട്ടിരിക്കുന്നു. പയിൻ പച്ചിലമരം തൃകോല്പക്കൊന്ന പുന്നമരം തുടങ്ങിയവകൊണ്ട് അലങ്കൃതമാണ് ആ സരസ്സിന്റെ തീരം.

**37. വടാശ്വത്ഥകദംബൈശ്ച കദളീഖണ്ഡ രാജിതം**
**ജംബീരൈർ ബീജപുരൈശ്ച ഖർജ്ജൂരൈഃ പനസൈസ്തഥാ**

പേരാലും അരയാലും കടമ്പും വാഴയും നാരകവും മാതളനാരകവും ഈന്തലും പിലാവും അതിന്റെ തീരത്തെ അലങ്കരിച്ചിരുന്നു.

**38. ക്രമുകൈർ നാരികേളൈശ്ച കേതകൈഃ കാഞ്ചനദ്രുമൈഃ**
**യൂഥികാജാലകൈഃ ശുഭ്രൈഃ സംവൃതം മല്ലികാഗണൈഃ**

കമുകും തെങ്ങും കൈതയും ചമ്പകവും അമ്പഴവും വെളുത്ത മല്ലികക്കൂട്ടവും അതിനെ ആവരണം ചെയ്തിരുന്നു.

**39. ജംബ്വാമ്രതിന്തിണീഭിശ്ച കരഞ്ജ കുടജാവൃതം**
**പലാശനിംബഖദിരബില്വാമലക മണ്ഡിതം**

ഞാവലും മാവും പുളിയും ഉങ്ങും കുടകപ്പാലയും പ്ലാശും വേപ്പും കരിങ്ങാലിയും കൂവളവും നെല്ലിയും സരസ്സിന്റെ തീരത്തെ അലങ്കരിച്ചിരുന്നു.

**40. ബഭൂവ കോകിലാരാവഃ കേകാസ്വനവിരാജിതം**
**തൽസമീപേ ശുഭേ ദേശേ പാദപാനാം ഗണാവൃതേ**

കോകിലങ്ങളുടെ കൂജനവും മയിലുകളുടെ മഞ്ജുനാദവും ആ വനരാജിയെ മധുരമാക്കുന്നു. അതിനടുത്തുള്ള പാദപാവൃതമായ ഒരു പുണ്യസ്ഥലത്ത്,

**41. ഭാർഗ്ഗവശ്ച്യവനഃ ശാന്തസ്താപസഃ സംസ്ഥിതോ മുനിഃ**
**ജ്ഞാത്വാ/സൗ വിജനം സ്ഥാനം തപസ്തേപേ സമാഹിതഃ**

ഭാർഗ്ഗവകുലജാതനും ശാന്തനും താപസനുമായ ച്യവനൻ, അതൊരു വിജനസ്ഥലമാണെന്നു മനസ്സിലാക്കി, ഏകാഗ്രചിത്തനായി തപസ്സിൽ മുഴുകിവാണു.

**42. കൃത്വാ ദൃഢാസനം മൗനമാധായ ജിതമാരുതഃ**
**ഇന്ദ്രിയാണി ച സംയമ്യ ത്യക്താഹാരസ്തപോനിധിഃ**

അദ്ദേഹം ദൃഢബദ്ധമായ ആസനത്തിൽ മൗനമായിരുന്ന് പ്രാണനെ നിയന്ത്രിച്ചു. ഇന്ദ്രിയങ്ങളെ സംയമനം ചെയ്തു. തപോനിധിയായ അദ്ദേഹം ആഹാരവും ഉപേക്ഷിച്ചു.

43. **ജലപാനാദിരഹിതോ ധ്യായന്നാസ്തേ പരാംബികാം**
**സ വല്മീകോഽഭവദ്രാജൻ ലതാഭിഃ പരിവേഷ്ടിതഃ**

ജലപാനം പോലുമില്ലാതെ പരാംബികയെ ധ്യാനിച്ചുകൊണ്ടിരുന്ന അദ്ദേഹത്തെ ചിതൽപ്പുറ്റു മൂടി; വള്ളികൾ പൊതിഞ്ഞു.

44. **കാലേന മഹതാ രാജൻ സമാകീർണ്ണം പിപീലികൈഃ**
**തഥാ സ സംവൃതോ ധീമാൻ മൃത്പിണ്ഡ ഇവ സർവതഃ**

കാലപ്പഴക്കത്താൽ അവിടം മുഴുവൻ എറുമ്പുനിറഞ്ഞു. അങ്ങനെ ആ താപസൻ ഒരു മൺ കൂമ്പാരത്തിനുള്ളിൽപ്പെട്ടുപോയി.

45. **കദാചിത് സ മഹീപാലഃ കാമിനീഗണസംവൃതഃ**
**ആജഗാമ സരോ രാജൻ വിഹർത്തുമിദമുത്തമം**

ഒരിക്കൽ ആ രാജാവ് തന്റെ പത്നിമാരോടുകൂടി ഈ ഉത്തമസരസ്സിൽ വിഹരിക്കാൻ വന്നു ചേർന്നു.

46. **ശര്യാതിഃ സുന്ദരീവൃന്ദസംയുതഃ സലിലേഽമലേ**
**ക്രീഡാസക്തോ മഹീപാലോ ബഭൂവ കമലാകരേ**

ശര്യാതിമഹാരാജാവ് കമലങ്ങൾനിറഞ്ഞ പൊയ്കയിലെ ശുദ്ധജലത്തിലിറങ്ങി സുന്ദരീ ഗണങ്ങളോടുകൂടി വിഹരിച്ചു.

47. **സുകന്യാ വനമാസാദ്യ വിജഹാര സഖീവൃതാ**
**സുമനാംസി വിചിന്വന്തീ ചഞ്ചലാ ചഞ്ചലോപമാ**

ലക്ഷ്മീദേവിയെപ്പോലെ സുന്ദരാംഗിയായ സുകന്യ സഖിമാരോടുകൂടി വനത്തിൽ പൂക്കളന്വേഷിച്ചുകൊണ്ട് ചുറ്റിനടന്നു വിനോദിച്ചു.

48. **സർവാഭരണസംയുക്താ രണച്ചരണനൂപുരാ**
**ചംക്രമമാണാ വല്മീകം ച്യവനസ്യ സമാദദത്**

സർവാഭരണ വിഭൂഷിതയായ അവൾ കാൽച്ചിലമ്പിൻനാദമുതിർത്തുകൊണ്ട് ചുറ്റിനടന്ന് ച്യവനമഹർഷിയിരിക്കുന്ന പുറ്റിനടുത്തെത്തി.

49. **ക്രീഡാസക്തോപവിഷ്ടാ സാ വല്മീകസ്യ സമീപതഃ**
**ദദർശ ചാസ്യ രന്ധ്രേ വൈ ഖദ്യോതേ ഇവ ജ്യോതിഷീ**

ചിതൽപ്പുറ്റിനടത്തു ക്രീഡാസക്തയായിരിക്കെ അവൾ ആ പുറ്റിന്റെ വിടവിൽ കൂടി മിന്നാമിനുങ്ങിനെപ്പോലെ എന്തോ രണ്ടു തിളക്കം കണ്ടു.

50. **കിമേതദിതി സഞ്ചിന്ത്യ സമുദ്ധർത്തും മനോ ദധേ**
**ഗൃഹീത്വാ കണ്ടകം തീക്ഷ്ണം ത്വരമാണാ കൃശോദരീ**

എന്താണിത് എന്നറിയണമെന്ന് വിചാരത്തോടെ തോണ്ടിനോക്കാൻ തീരുമാനിച്ചു. ഒരു മൂർച്ചയുള്ള മുള്ളെടുത്തു കൊണ്ടു വേഗം ആ കൃശാംഗി,

51. **സാ ദൃഷ്ടാ മുനിനാ ബാലാ സമീപസ്ഥാ കൃതോദ്യമാ**
**വിചരന്തീ സുകേശാന്താ മന്മഥസ്യേവ കാമിനീ**

അടുത്തെത്തി പുറ്റുതോണ്ടിനോക്കാൻ തുടങ്ങവേ, അവിടെ ചുറ്റിപ്പറ്റി നിൽക്കുന്ന രതിതുല്യയും കാർവേണിയുമായ ആ കന്യക മുനിയുടെ കണ്ണിൽപ്പെട്ടു.

**52. താം വീക്ഷ്യ സുദതീം തത്ര ക്ഷാമകണ്ഠസ്തപോനിധിഃ**
**താമഭാഷത കല്യാണീം കിമേതദിതി ഭാർഗ്ഗവഃ**

തൊണ്ട ഉണങ്ങിയ തപോനിധിയായ ച്യവനൻ, സുമുഖിയും ഐശ്വര്യയുക്തയുമായ അവളെ കണ്ടിട്ട് ചോദിച്ചു:"എന്താണിത്!"

**53. ദൂരം ഗച്ഛ വിശാലാക്ഷി താപസോ/ഹം വരാനനേ**
**മാ ഭിന്ദസ്വാദ്യ വല്മീകം കണ്ടകേന കൃശോദരി**

ഹേ വിശാലാക്ഷി, ദൂരെ പൊയ്ക്കൊള്ളു. സുമുഖീ, ഞാൻ ഒരു താപസനാണ്. മുള്ളുകൊണ്ട് ഇപ്പോൾ മൺപുറ്റ് തോണ്ടിക്കീറരുത്.

**54. തേനേദം പ്രോച്യമാനാപി സാ ചാസ്യ ന ശൃണോതി വൈ**
**കിമു ഖലിദമിത്യുക്ത്വാ നിർബിഭേദാസ്യ ലോചനേ**

ഇങ്ങനെ അദ്ദേഹം അവളോടു പറഞ്ഞെങ്കിലും അവൾ അതു കേട്ടില്ല. ഇതെന്തായിരിക്കും? എന്നു പറഞ്ഞുകൊണ്ട് അവൾ അദ്ദേഹത്തിന്റെ കണ്ണുകൾ കുത്തിപ്പിളർന്നു.

**55. ദൈവേന നോദിതാ ഭിത്വാ ജഗാമ നൃപകന്യകാ**
**ക്രീഡന്തീ ശങ്കമാനാ സാ കിം കൃതം തു മയേതി ച**

ഭാഗ്യദോഷത്താൽ പ്രേരിതയായ ആ രാജകുമാരി അങ്ങനെ ചെയ്തിട്ട് പോകുകയും ചെയ്തു. ക്രീഡാസക്തയായിരുന്നെങ്കിലും ഞാൻ എന്താണു ചെയ്തത്? എന്ന് അവൾ ശങ്കിച്ചു.

**56. ചുക്രോധ സ തഥാ വിദ്ധനേത്രഃ പരമമന്യുമാൻ**
**വേദനാഭ്യർദിതഃ കാമം പരിതാപം ജഗാമ ഹ**

പരമകോപിഷ്ഠനായ അദ്ദേഹം കണ്ണുകുത്തിക്കീറിയതു നിമിത്തം വളരെ കോപിച്ചു. വേദനകൊണ്ടു വലഞ്ഞ് നന്നേ വിഷാദിക്കുകയും ചെയ്തു.

**57. ശകൃന്മൂത്രനിരോധോഭൂത് സൈനികാനാം തു തത്ക്ഷണാത്**
**വിശേഷേണ തു ഭൂപസ്യ സാമാത്യസ്യ സമന്തതഃ**

ആ നിമിഷത്തിൽതന്നെ സൈനികർക്ക് മലമൂത്രതടസ്സമുണ്ടായി. വിശേഷിച്ച് രാജാവിനും അദ്ദേഹത്തിന്റെ കൂടെയുള്ള മന്ത്രിമാർക്കും.

**58. ഗജോഷ്ട്ര തുരഗാണാം ച സർവേഷാം പ്രണിനാം തദാ**
**തതോ രുദ്ധേ ശകൃന്മൂത്രേ ശര്യാതിർ ദുഃഖിതോ/ഭവത്**

ആനകൾക്കും ഒട്ടകങ്ങൾക്കും കുതിരകൾക്കും എന്നു വേണ്ട സർവപ്രാണികൾക്കും അപ്പോൾ മലമൂത്രനിരോധമുണ്ടായതിനാൽ ശര്യാതി വളരെ ദുഖിച്ചു.

**59. സൈനികൈഃ കഥിതം തസ്മൈ ശകൃന്മൂത്രനിരോധനം**
**ചിന്തയാമാസ ഭൂപാലഃ കാരണം ദുഃഖസംഭവേ**

സൈനികർ തങ്ങൾക്കു മലമൂത്രനിരോധം സംഭവിച്ച കാര്യം രാജാവിനെ അറിയിച്ചു. ഈ ദുഃഖകരമായ സംഭവത്തിനു കാരണമെന്താണെന്ന് അദ്ദേഹം ആലോചിച്ചു.

**60. വിചിന്ത്യാഹ തതോ രാജാ സൈനികാൻ സ്വജനാംസ്തഥാ**
**ഗൃഹമാഗത്യ ചിന്താർത്തഃ കേനേദം ദുഷ്കൃതം കൃതം**

ആലോചിച്ചുകൊണ്ട് ചിന്താകുലനായി ഗൃഹത്തിലെത്തിയ രാജാവ് സൈനികരോടും അതുപോലെ ബന്ധുക്കളോടും ചോദിച്ചു: ആരാണ് ഇത്ര ദുഷ്കൃതം ചെയ്തത്?

**61. സരസഃ പശ്ചിമേ ഭാഗേ വനമദ്ധ്യേ മഹാതപാഃ**
**ച്യവനസ്താപസസ്തത്ര തപശ്ചരതി ദുശ്ചരം**

സരസ്സിന്റെ പടിഞ്ഞാറു ഭാഗത്ത് വനമദ്ധ്യത്തിൽ മഹാതപസ്വിയായ ച്യവനമഹർഷി കഠിനമായി തപസ്സു ചെയ്യുന്നുണ്ട്.

**62. കേനാപ്യപകൃതം തത്ര താപസേƒഗ്നിസമപ്രഭേ**
**തസ്മാത് പീഡാ.സമുത്പന്നാ സർവേഷാമിതി നിശ്ചയഃ**

അഗ്നിതുല്യം തേജസ്വിയായ അദ്ദേഹത്തോട് ആരെങ്കിലും തെറ്റുചെയ്തു കാണും. അതുകൊണ്ടാണ് എല്ലാവർക്കും ഈ രോഗമുണ്ടായതെന്നു തീർച്ചയാണ്.

**63. തപോവൃദ്ധസ്യ വൃദ്ധസ്യ വരിഷ്ഠസ്യ വിശേഷതഃ**
**കേനാപ്യപകൃതം മന്യേ ഭാർഗ്ഗവസ്യ മഹാത്മനഃ**

വൃദ്ധനും തപോവൃദ്ധനും വരിഷ്ഠനും മഹാത്മാവുമായ ഭാർഗവനോട് ആരെങ്കിലും തക്ക അപരാധം ചെയ്തു കാണുമെന്നാണ് എന്റെ വിചാരം.

**64. ജ്ഞാതം വാ യദിവാƒജ്ഞാതം തസ്യേദം ഫലമുത്തമം**
**കൈശ്ച ദുഷ്ടൈഃ കൃതം തസ്യ ഹേലനം താപസസ്യ ഹ**

അറിഞ്ഞോ അറിയാതെയോ ആയിരിക്കാം. അതിന്റെ പരിണതഫലമാണിത്. ആരെങ്കിലും ദുഷ്ടബുദ്ധികൾ ആ താപസനെ നിന്ദിച്ചിരിക്കും കഷ്ടം!

**65. ഇതി പൃഷ്ടാസ്തമൂചുസ്തേ സൈനികാ വേദനാർദ്ദിതാഃ**
**മനോവാക്കായ ജനിതം ന വിദ്മോƒപകൃതം വയം.**

ഇങ്ങനെ പറഞ്ഞ അദ്ദേഹത്തോട് വേദനകൊണ്ടു വശംകെട്ട സൈനികർ പറഞ്ഞു: മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ശരീരം കൊണ്ടോ എന്തെങ്കിലും അപരാധം ചെയ്തതായി ഞങ്ങൾക്കറിഞ്ഞുകൂടാ.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ദ്വിതീയോƒദ്ധ്യായഃ

## അഥ തൃതീയോƒദ്ധ്യായഃ

### വ്യാസ ഉവാച

**1. ഇതി പപ്രച്ഛ താൻ സർവാൻ രാജാ ചിന്താകുലസ്തദാ**
**പര്യപൃച്ഛത് സുഹൃദ്വർഗ്ഗം സാമ്നാ ചോഗ്രതയാƒപി ച**

ചിന്താ പരവശനായ രാജാവ് ഇങ്ങനെ ആ സൈനികരോടെല്ലാം ചോദിച്ചു. സുഹൃദ്വൃന്ദത്തോട് ശാന്തതയോടും പിന്നെ കോപത്തോടും ചോദിച്ചു.

**2. പീഡ്യമാനം ജനം വീക്ഷ്യ പിതരം ദുഃഖിതം തഥാ**
**വിചിന്ത്യ ശൂലഭേദം സാ സുകന്യാ ചേദമബ്രവീത്**

ജനങ്ങൾ പീഡിതരും പിതാവ് ദുഃഖിതനുമാണെന്ന് കണ്ടപ്പോൾ പുറ്റു പൊളിച്ചതിനെപ്പറ്റി ഓർത്ത് സുകന്യ ഇങ്ങനെ പറഞ്ഞു.

3. വനേ മയാ പിതസ്തത്ര വല്മീകോ വീരുധാവൃതഃ
ക്രീഡന്ത്യാ സുദൃഢോ ദൃഷ്ടഃ ഛിദ്രദ്വയസമന്വിതഃ

അച്ഛാ, ഞാൻ ക്രീഡിച്ചുകൊണ്ട് വനത്തിൽ സഞ്ചരിക്കുമ്പോൾ ഔഷധച്ചെടികൾ ചൂഴ്ന്ന ഒരു പുറ്റു കണ്ടു. അതിന് രണ്ടു ദ്വാരങ്ങളുമുണ്ടായിരുന്നു.

4. തത്ര ഖദ്യോതവദ്ദീപ്തജ്യോതിഷീ വീക്ഷിതേ മയാ
സൂച്യാ വിദ്ധേ മഹാരാജ പുനഃ ഖദ്യോതശങ്കയാ

അതിനുള്ളിലായി മിന്നാമിനുങ്ങുകളെപ്പോലെയുള്ള രണ്ടു പ്രകാശം ഞാൻ കണ്ടു. മഹാരാജാവേ, മിന്നാമിനുങ്ങാണോ എന്നു സംശയിച്ച് ഞാൻ സൂചികൊണ്ടവയെ മുറിപ്പെടുത്തി.

5. ജലക്ളിന്നാ തദാ സൂചി മയാ ദൃഷ്ടാ പിതഃ കില
ഹാഹേതി ച ശ്രുതഃ ശബ്ദോ മന്ദോ വല്മീകമധ്യതഃ

അച്ഛാ, സൂചി അപ്പോൾ നനഞ്ഞിരിക്കുന്നതായി ഞാൻ കണ്ടു. പുറ്റിനുള്ളിൽ നിന്ന് ഹാ! ഹാ! എന്നൊരു പതിഞ്ഞ ശബ്ദം കേൾക്കുകയും ചെയ്തു.

6. തദാഹം വിസ്മിതാ രാജൻ കിമേതദിതി ശങ്കയാ
ന ജാനേ കിം മയാ വിദ്ധം തസ്മിൻ വല്മീകമണ്ഡലേ

എന്താണിത്! എന്നു ശങ്കിച്ച് പെട്ടെന്ന് ഒന്നു പരിഭ്രമിച്ചു. ആ പുറ്റിനുള്ളിൽ എന്തിനെയാണ് ഞാൻ മുറിപ്പെടുത്തിയതെന്ന് എനിക്കറിഞ്ഞു കൂടാ.

7. രാജാ ശ്രുത്വാ തു ശര്യാതിഃ സുകന്യാവചനം മൃദു
മുനേസ്തദ്ധേലനം ജ്ഞാത്വാ വല്മീകം ക്ഷിപ്രമഭ്യഗാത്

സുകന്യയുടെ ലാഘവബുദ്ധിയോടെയുള്ള സംഭാഷണം കേട്ട ശര്യാതിമഹാരാജാവ്, അവൾ മുനിയെ നിന്ദിച്ചിരിക്കുകയാണെന്നുകരുതി പുറ്റിനടുത്തേക്കു വേഗം ചെന്നു.

8. തത്രാപശ്യത്തപോവൃദ്ധം ച്യവനം ദുഃഖിതം ഭൃശം
സ്ഫോടയാമാസ വല്മീകം മുനിദേഹാവൃതം ഭൃശം

തപോവൃദ്ധനും അത്യധികം ദിഃഖിതനുമായ ച്യവനനെ അദ്ദേഹം അവിടെ കണ്ടു. മുനിയുടെ ശരീരത്തെ മൂടിയിരുന്ന പുറ്റ് അദ്ദേഹം പൊട്ടിച്ചു കളഞ്ഞു.

9. പ്രണമ്യ ദണ്ഡവദ്ഭൂമൗ രാജാ തം ഭാർഗ്ഗവം പ്രതി
തുഷ്ടാവ വിനയോപേതസ്തമുവാച കൃതാഞ്ജലിഃ

രാജാവ് ആ ഭാർഗ്ഗവനെ, ഭൂമിയിൽ വീണ് ദണ്ഡനമസ്കാരം ചെയ്തു. വിനയാന്വിതനായി കൈകൂപ്പി സ്തുതിച്ചുകൊണ്ടു പറഞ്ഞു:

10. പുത്ര്യാ മമ മഹാഭാഗ ക്രീഡന്ത്യാ ദുഷ്കൃതം കൃതം
അജ്ഞാനാദ്ബാലയാ ബ്രഹ്മൻ കൃതം തത്ക്ഷന്തുമർഹസി

മഹാഭാഗ, എന്റെ മകൾ വിഹരിച്ചുകൊണ്ടിരിക്കെ വലിയ അപരാധം ചെയ്തു പോയി. ഹേ ബ്രഹ്മജ്ഞ അറിവില്ലായ്മ നിമിത്തം ബാലിക ചെയ്തുപോയ അപരാധം അങ്ങ് ക്ഷമിക്കണം.

11. അക്രോധനാ ഹി മുനയോ ഭവന്തീതി മയാ ശ്രുതം
തസ്മാത്ത്വമപി ബാലായാഃ ക്ഷന്തുമഹർസി സാമ്പ്രതം.

കോപമില്ലാത്തവരാണ് മുനിമാരെന്ന് ഞാൻ കേട്ടിട്ടുണ്ട്. അതുകൊണ്ട് അങ്ങും ഈ പെൺകുട്ടിയോട് ഇപ്പോൾ ക്ഷമിക്കണം.

### വ്യാസ ഉവാച

12. ഇതി ശ്രുത്വാ വചസ്തസ്യ ച്യവനോ വാക്യമബ്രവീത്
വിനയോപനതം ദൃഷ്ട്വാ രാജാനം ദുഃഖിതം ഭൃശം

ഇങ്ങനെ പറഞ്ഞതു കേട്ട ച്യവനൻ, വിനയാന്വിതനും അതീവദുഃഖിതനുമായി കാണപ്പെട്ട രാജാവിനോട് ഇങ്ങനെ പറഞ്ഞു.

### ച്യവന ഉവാച

13. രാജന്നാഹം കദാചിദ്വൈ കരോമി ക്രോധമണ്വപി
ന മയാദ്യൈവ ശപ്തസ്ത്വം ദുഹിത്രാ പീഡനേ കൃതേ

രാജാവേ, ഞാൻ ഒരിക്കലും ഒട്ടും തന്നെ കോപിക്കാറില്ല. അങ്ങയുടെ മകൾ ദ്രോഹം ചെയ്തിട്ടും ഞാൻ ഉടൻ അങ്ങയെ ശപിച്ചില്ലല്ലോ.

14. നേത്രേ പീഡാ സമുത്പന്നാ മമ ചാദ്യ നിരാഗസഃ
തേന പാപേന ജാനാമി ദുഃഖിതസ്ത്വം മഹീപതേ

ഒരു തെറ്റും ചെയ്യാത്ത എന്റെ കണ്ണുകൾക്കിപ്പോൾ കേടു പറ്റി. ആ പാപകൃത്യം മകൾ ചെയ്തതുമൂലം അങ്ങ് ഇപ്പോൾ ദുഃഖിതനാണെന്ന് എനിക്കറിയാം.

15. അപരാധം പരം കൃത്വാ ദേവീഭക്തസ്യ കോ ജനഃ
സുഖം ലഭേത യദപി ഭവേത്ത്രാതാ ശിവഃ സ്വയം

ദേവീഭക്തനോട് വലിയ അപരാധം ചെയ്ത ഏതൊരുവനാണ്,സാക്ഷാൽ ശിവൻ തന്നെ അവനെ രക്ഷിക്കാനുണ്ടെങ്കിലും,സുഖം ലഭിക്കുക?

16. കിം കരോമി മഹീപാല നേത്രഹീനോ ജരാവൃതഃ
അന്ധസ്യ പരിചര്യാ ച കഃ കരിഷ്യതി പാർത്ഥിവഃ

രാജാവേ, ഞാൻ എന്തുചെയ്യും? ഞാൻ നേത്രഹീനനും വൃദ്ധനുമാണ്. രാജൻ,ഈ അന്ധനെ പരിചരിക്കാൻ ആരുണ്ട്?

### രാജോവാച

17. സേവകാ ബഹവഃ സേവാം കരിഷ്യന്തി തവാനിശം
ക്ഷമസ്വ മുനിശാർദ്ദൂല സ്വല്പക്രോധാ ഹി താപസാഃ

ധാരാളം സേവകർ ആങ്ങയെ പരിചരിക്കാൻ സദാ ഉണ്ടാവും. ഹേ മുനി ശ്രേഷ്ഠ, ക്ഷമിക്കണേ; കോപം തീരെ കുറഞ്ഞവരാണല്ലോ താപസൻമാർ.

### ച്യവന ഉവാച

18. അന്ധോ*f*ഹം നിർജനേ രാജൻ തപസ്തപ്തും കഥം ക്ഷമഃ
ത്വദീയാഃ സേവകാഃ കിം തേ കരിഷ്യന്തി മമ പ്രിയം

രാജാവേ, അന്ധനായ ഈ ഞാൻ നിർജനമായ സ്ഥലത്ത് തപസ്സു ചെയ്യാൻ എങ്ങനെ ശക്തനാവും? അങ്ങയുടെ സേവകർക്ക് എനിക്കുവേണ്ടി എന്തു പ്രിയം ചെയ്യാൻ കഴിയും?

19. ക്ഷമാപയസി ചേന്മാം ത്വം കുരു മേ വചനം നൃപ
ദേഹി മേ പരിചര്യാർത്ഥം കന്യാം കമലലോചനാം.

അങ്ങ് എന്നോട് ക്ഷമിക്കാൻ ആവശ്യപ്പെടുന്നുവെങ്കിൽ ഞാൻ പറയുന്നതുപോലെ ചെയ്യൂ, എന്നെ പരിചരിക്കുന്നതിനു വേണ്ടി അങ്ങയുടെ സുന്ദരിയായ മകളെ എനിക്കു നല്കിയാലും.

20. തുഷ്യേƒനയാ മഹാരാജ പുത്ര്യാ തവ മഹാമതേ
കരിഷ്യാമി തപശ്ചാഹം സാ മേ സേവാം കരിഷ്യതി

മഹാമതിയായ മഹാരാജാവേ, ഞാൻ അങ്ങയുടെ ഈ പുത്രിയെക്കൊണ്ട് തൃപ്തിപ്പെടാം. എനിക്ക് തപസ്സു ചെയ്യാം. അവൾ എന്നെ പരിചരിച്ചുകൊളളും.

21. ഏവം കൃതേ സുഖം മേ സ്യാത്തവ ചൈവ ഭവിഷ്യതി
സന്തുഷ്ടേ മയി രാജേന്ദ്ര സൈനികാനാം ന സംശയഃ

അങ്ങനെയായാൽ എനിക്കും അങ്ങേയ്ക്കും സുഖമാവും.ഞാൻ സന്തോഷിച്ചാൽ സൈനികർക്കും സുഖമാവും; സംശയമില്ല.

22. വിചിന്ത്യ മനസാ ഭൂപ കന്യാദാനം സമാചര
ന ചാത്ര ദൂഷണം കിഞ്ചിത്താപസോƒഹം യതവ്രതഃ

രാജാവേ നല്ലതുവോലെ ആലോചിച്ചിട്ട് കന്യാദാനം നിർവ്വഹിച്ചാലും. ഇതിൽ ഒരു തെറ്റുമില്ല. ഞാൻ വ്രതനിഷ്ഠനായ ഒരു തപസ്വിയാണ്.

വ്യാസ ഉവാച

23. ശര്യാതിർവചനം ശ്രുത്വാ മുനേശ്ചിന്താതുരോƒഭവത്
ന ദാസ്യേƒപ്യഥവാ ദാസ്യേ കിഞ്ചിന്നോവാച ഭാരത

മുനിവചനം കേട്ട ശര്യാതി ചിന്താകുലനായിത്തീർന്നു. രാജാവേ, അദ്ദേഹം,നൽകാമെന്നോ നൽകില്ലെന്നോ ഒന്നും പറഞ്ഞില്ല.

24. കഥമന്ധായ വൃദ്ധായ കുരൂപായ സുതാമിമാം
ദേവകന്യോപമാം ദത്വാ സുഖീസ്യാമാത്മസംഭവാം

ദേവകുമാരിക്കു തുല്യയായ ഓമനപുത്രിയെ അന്ധനും വൃദ്ധനും വിരൂപനുമായ മുനിക്കു നൽകിയാൽ എനിക്ക് എങ്ങനെ സുഖമുണ്ടാവും?

25. കോ വാത്മനഃ സുഖാർത്ഥായ പുത്ര്യാഃ സംസാരജം സുഖം
ഹരതേƒല്പമതിഃ പാപോ ജാനന്നപി ശുഭാശുഭം

ശുഭാശുഭങ്ങൾ അറിയുന്ന അല്പമതിയായ ഒരു ദുഷ്ടനാണെങ്കിൽ പോലും അവൻ സ്വന്തം സുഖത്തിനുവേണ്ടി പുത്രിയുടെ സംസാരസുഖത്തെ നശിപ്പിക്കുമോ?

26. പ്രാപ്യ സാ ച്യവനം സുഭ്രൂഃ പഞ്ചബാണശരാർദിതാ
അന്ധം വൃദ്ധം പതിം പ്രാപ്യ കഥം കാലം നയിഷ്യതി

സുമുഖിയായ അവൾ ച്യവനനെ വരിച്ചാൽത്തന്നെ അന്ധനും വൃദ്ധനുമായ ഭർത്താവിനോടുകൂടി കാമപീഢിതയായി എങ്ങനെ കാലം കഴിക്കും?

27. യൗവനേ ദുർജയഃ കാമോ വിശേഷേണ സുരൂപയാ
ആത്മതുല്യം പതിം പ്രാപ്യ കിമു വൃദ്ധം വിലോചനം

യൗവനത്തിൽ കാമത്തെ കീഴടക്കാനാവില്ല. പ്രത്യേകിച്ച് സുന്ദരാംഗികൾക്ക്. ആത്മാനുരൂപനായ പതിയെ പ്രാപിച്ചാൽ പോലും അതിനു സാധിക്കുകയില്ലെങ്കിൽ വൃദ്ധനും അന്ധനുമായവനെ പ്രാപിച്ചാലത്തെ കഥയെന്ത്?

28. ഗൗതമം താപസം പ്രാപ്യ രൂപയൗവനസംയുതാ
അഹല്യാ വാസവേനാശു വഞ്ചിതാ വരവർണ്ണിനീ

രൂപയൗവനാദികൾ ഒത്തിണങ്ങിയ അഹല്യ താപസനായ ഗൗതമനെപ്രാപിച്ചു. എന്നാൽ ആ ശുഭാംഗി ദേവേന്ദ്രനാൽ വേഗം വഞ്ചിക്കപ്പെട്ടു.

29. ശപ്താ ച പതിനാ പശ്ചാത് ജ്ഞാത്വാ ധർമ്മവിപര്യയം
തസ്മാദ്ഭവതു മേ ദുഃഖം ന ദദാമി സുകന്യകാം

ധർമ്മവ്യതിക്രമം മനസ്സിലാക്കിയ ഭർത്താവ് പിന്നീട് അവളെ ശപിച്ചു. അതുകൊണ്ട്, എനിക്ക് ദുഃഖം വന്നുകൂടിക്കൊള്ളട്ടെ. എന്നാലും സുകന്യയെ ഞാൻ ച്യവനനു കൊടുക്കുകയില്ല.

30. ഇതി സഞ്ചിന്ത്യ ശര്യാതിർവിമനാഃ സ്വഗൃഹം യയൗ
സചിവാംശ്ച സമാദായ മന്ത്രം ചക്രേ/തിദുഃഖിതഃ

ഇങ്ങനെ ചിന്തിച്ചുകൊണ്ട് മനഃക്ലേശത്തോടെ ശര്യാതി സ്വഗൃഹത്തിലേക്ക് മടങ്ങി. അത്യന്തം ദുഃഖിതനായ അദ്ദേഹം മന്ത്രിമാരെ വിളിച്ച് ആലോചിച്ചു.

31. ഭോ മന്ത്രിണോ ബ്രുവന്ത്വദ്യ കിം കർത്തവ്യം മയാധുനാ
പുത്രീ ദേയാ/ഥ വിപ്രായ ഭോക്തവ്യം ദുഃഖമേവ വാ

മന്ത്രിമാരേ, പറയുവിൻ. ഞാൻ ഇപ്പോൾ എന്തു ചെയ്യണം? പുത്രിയെ വിപ്രനു നൽകണോ, അതോ ദുഃഖം അനുഭവിക്കണോ?

32. വിചാരയദ്ധ്വം മിളിതാ ഹിതം സ്യാന്മമ വൈ കഥം

നിങ്ങൾ ഒരുമിച്ച് ആലോചിച്ച് എന്താണ് എനിക്ക് ഹിതമായിരിക്കുന്നതെന്ന് പറയുവിൻ.

## മന്ത്രിണ ഊചുഃ

കിം ബ്രൂമോ/സ്മിൻ മഹാരാജ സങ്കടേ/തിദുരാസദേ

സഹിക്കാനാവാത്ത ഈ ദുഃഖത്തിൽ ഞങ്ങൾ എന്താണു മഹാരാജാവേ, പറയുക?

33. ദുർഭഗായ സുകന്യൈഷാ കഥം ദേയാ/തിസുന്ദരീ

അതി സുന്ദരിയായ ഈ സുകന്യയെ ദുർഭഗനായ മുനിക്ക് എങ്ങനെ നൽകും?

## വ്യാസ ഉവാച

തദാ ചിന്താകുലം വീക്ഷ്യ പിതരം മന്ത്രിണസ്തദാ

അപ്പോൾ, പിതാവും മന്ത്രിമാരും ചിന്താകുലരാണെന്നു കണ്ടിട്ട്,

34. സുകന്യാ ത്വിംഗിതം ജ്ഞാത്വാ പ്രഹസ്യേദമുവാച ഹ
പിതഃ കസ്മാദ്ഭവാനദ്യ ചിന്താവ്യാകുലിതേന്ദ്രിയഃ

അവരുടെ ഇംഗിതം മനസ്സിലാക്കിയ സുകന്യ ചിരിച്ചുകൊണ്ടു പറഞ്ഞു; അച്ഛ, അങ്ങ് എന്തുകൊണ്ടാണ്

ഇത്ര ചിന്താപരവശനായിരിക്കുന്നത്, ഇപ്പോൾ?

35. മത്കൃതേ ദുഃഖസംവിഗ്നോ വിഷണ്ണവദനോ/സി വൈ
അഹം ഗത്വാ മുനിം തത്ര സമാശ്വാസ്യ ഭയാർദ്ദിതം

പിതാവേ, ഞാൻ നിമിത്തമാണ് അങ്ങ് ദുഃഖിക്കുന്നതും, അങ്ങയുടെ മുഖം വാടിയിരിക്കുന്നതും. ഞാൻ അവിടെ ചെന്ന് ഭയപീഡിതനായ ആ മുനിയെ സമാശ്വസിപ്പിച്ചു കൊള്ളാം.

36. കരിഷ്യാമി പ്രസന്നം തമാത്മദാനേന വൈ പിതഃ
ഇതി രാജാ വചഃ ശ്രുത്വാ ഭാഷിതം യത്സുകന്യയാ

അച്ഛാ, ഞാൻ എന്നെത്തന്നെ നൽകി അദ്ദേഹത്തെ സന്തുഷ്ടനാക്കാം. ഇങ്ങനെ സുകന്യ പറഞ്ഞതുകേട്ട് രാജാവ്,

37. താമുവാച പ്രസന്നാത്മാ സചിവാനാം ച ശൃണ്വതാം
കഥം പുത്രി ത്വമന്ധസ്യ പരിചര്യാം വനേ/ബലാ

പ്രസന്ന ചിത്തനായി, സചിവന്മാർ കേൾക്കെ അവളോടു പറഞ്ഞു: മകളേ, അബലയായ നീ കാട്ടിൽ ചെന്ന് അന്ധന്റെ പരിചര്യ എങ്ങനെ,

38. കരിഷ്യസി ജരാർത്തസ്യ ക്രോധനസ്യ വിശേഷതഃ
കഥമന്ധായ ചാനേന രൂപേണ രതിസന്നിഭാം

നിർവ്വഹിക്കും? പ്രത്യേകിച്ചും ജരാബാധിതനും കോപിഷ്ഠനുമായ ഒരുവന്റെ? ഇത്ര രൂപസൗഭാഗ്യമുള്ള, രതിതുല്യയായ നിന്നെ, എങ്ങനെ അന്ധനും,

39. ദദാമി ജരയാ ഗ്രസ്തദേഹായ സുഖവാഞ്ഛയാ
പിത്രാ പുത്രീ പ്രദാതവ്യാ വയോജ്ഞാതിബലായ ച

ജരബാധിച്ചവനുമായ ഒരാൾക്ക്, ഇവൾക്കു സുഖമായിരിക്കുമെന്ന ആഗ്രഹത്തോടെ ഞാൻ നൽകും? പിതാവു പുത്രിയെ നൽകേണ്ടത് യൗവനവും ബന്ധുബലവും,

40. ധനധാന്യസമൃദ്ധായ നാധനായ കദാചന
ക്വ തേ രൂപം വിശാലാക്ഷി ക്വാസൗ വൃദ്ധോ വനേചരഃ

ധനധാന്യസമൃദ്ധിയും ഉള്ളവനായിരിക്കണം. ഒരിക്കലും നിർധനന്ന് ആയിക്കൂടാ. ഹേ വിശാലാക്ഷി, നിന്റെ രൂപസൗന്ദര്യമെവിടെ? വൃദ്ധനായ ആ വനവാസി എവിടെ?

41. കഥം ദേയാ മയാ പുത്രീ തസ്മൈ ചാതിവരായ ച
ഉടജേ നിയതം വാസോ യസ്യ നിത്യം മനോഹരേ

വിവാഹപ്രായം കടന്ന ആ വൃദ്ധനു ഞാൻ എന്റെ മകളെ എങ്ങനെ കൊടുക്കും? സുന്ദരീ, അവനെന്നും പുൽക്കുടിലിൽ കഴിയുന്നവനല്ലേ?

42. കഥമംബുജപത്രാക്ഷി കല്പനീയോ മയാ തവ
മരണം മേ വരം പ്രാപ്തം സൈനികാനാം തഥൈവ ച

താമരക്കണ്ണാളേ, അവനോടൊത്ത് പുൽക്കുടിലിൽ കഴിയാൻ നിന്നെ ഞാൻ എങ്ങനെ അനുവദിക്കും? അതിൽഭേദം എനിക്കും സൈനികർക്കും മരണം സംഭവിക്കുന്നതു തന്നെയാണ്.

43. ന തേ പ്രദാനമന്ധായ രോചതേ പികഭാഷിണി
ഭവിതവ്യം ഭവത്യേവ ധൈര്യം നൈവ ത്യജാമ്യഹം

കുയിൽവാണി, നിന്നെ ആ കുരുടനു കൊടുക്കാൻ എനിക്കിഷ്ടമില്ല. വരാനുള്ളതുവരും. ധൈര്യം ഞാൻ കൈവിടുകയില്ല.

44. സുസ്ഥിരാ ഭവ സുശ്രോണി ന ദാസ്യേ/ന്ധായ കർഹിചിത്
രാജ്യം തിഷ്ഠതു വാ യാതു ദേഹോ/യം ച തഥൈവ മേ

സുന്ദരി, ധൈര്യമായിരിക്കൂ. ഒരു വിധത്തിലും നിന്നെ ഞാൻ ആ അന്ധനു നൽകുകയില്ല. രാജ്യം ഉണ്ടായിരിക്കട്ടെ. അഥവാ നശിക്കട്ടെ. അതുപോലെ എന്റെ ഈ ശരീരവും.

45. ന ത്വാം ദാസ്യാമ്യഹം തസ്മൈ നേത്രഹീനായ ബാലികേ
സുകന്യാ തം തദാ പ്രാഹ ശ്രുത്വാ തദ്വചനം പിതുഃ

പെണ്ണേ, നിന്നെ ഞാൻ ആ കണ്ണില്ലാത്തവനു കൊടുക്കില്ല. സുകന്യ അപ്പോൾ അച്ഛൻ പറഞ്ഞതു കേട്ടിട്ട് അദ്ദേഹത്തോടു പറഞ്ഞു:

46. പ്രസന്നവദനാതീവ സ്നേഹയുക്തമിദം വചഃ

അത്യന്തം പ്രസന്നവദനയായി സ്നേഹപൂർവ്വം ഇങ്ങനെ പറഞ്ഞു:

## സുകന്യോവാച

ന മേ ചിന്താ പിതഃ കാര്യാ ദേഹിമാം മുനയേ/ധുനാ

അച്ഛാ, എന്നെപ്പറ്റി വിചാരപ്പെടേണ്ട. എന്നെ ഉടൻ തന്നെ ആ മുനിക്കു നൽകിയാലും.

47. സുഖം ഭവതു സർവേഷാം ലോകാനാം മൽകൃതേന ഹി
സേവയിഷ്യാമി സന്തുഷ്ടാ പതിം പരമപാവനം

ഞാൻ നിമിത്തം സകലലോകർക്കും സുഖം ഉണ്ടാവട്ടെ. പരമപവിത്രനായ പതിയെ ഞാൻ സസന്തോഷം സേവിച്ചുകൊള്ളാം.

48. ഭക്ത്യാ പരമയാ ചാപി വൃദ്ധം ച വിജനേ വനേ
സതീധർമ്മപരാ ചാഹം ചരിഷ്യാമി സുസമ്മതം

വിജനമായ വനത്തിൽ കഴിഞ്ഞുകൊണ്ട് വൃദ്ധനായ അദ്ദേഹത്തെ അതീവഭക്തിയോടെ സേവിക്കാം. സുസമ്മതമാംവണ്ണം ഞാൻ സതീധർമ്മം അനുഷ്ഠിക്കാം.

49. ന ഭോഗേച്ഛാ/സ്തി മേ താത സ്വസ്ഥം ചിത്തം മമാനഘ

അച്ഛ, എനിക്ക് ഭോഗേച്ഛ ഇല്ല. എന്റെ മനസ്സിപ്പോൾ സ്വസ്ഥമാണ്.

## വ്യാസ ഉവാച

തച്ഛ്രുത്വാ ഭാഷിതം തസ്യാ മന്ത്രിണോ വിസ്മയം ഗതാഃ

അവളുടെ ആ സംഭാഷണം കേട്ട് മന്ത്രിമാർ അദ്ഭുതപ്പെട്ടു.

50. രാജാ ച പരമപ്രീതോ ജഗാമ മുനിസന്നിധൗ
ഗത്വാ പ്രണമ്യ ശിരസാ തമുവാച തപോധനം

രാജാവ് അതീവസന്തുഷ്ടനായി മുനിസന്നിധിയിലേക്കു പോയി. അവിടെ ചെന്ന് ശിരസാ പ്രണമിച്ചു കൊണ്ട് അദ്ദേഹം ആ തപോധനനോടുപറഞ്ഞു:

51. സ്വാമിൻ ഗൃഹാണ പുത്രീം മേ സേവാർത്ഥം വിധിവദ്വിഭോ
ഇത്യുക്ത്വാ/സ്മൈ ദദൗ പുത്രീം വിവാഹവിധിനാ നൃപഃ

"വിഭോ,സ്വാമിൻ, എന്റെ പുത്രിയെ അങ്ങ് പരിചര്യയ്ക്കുവേണ്ടി വിധിപ്രകാരം സ്വീകരിച്ചാലും." എന്നു പറഞ്ഞുകൊണ്ട് രാജാവ് സ്വപുത്രിയെ വിധിപ്രകാരം അദ്ദേഹത്തിനു വിവാഹം കഴിച്ചു കൊടുത്തു.

52. പ്രതിഗൃഹ്യ മുനിഃ കന്യാം പ്രസന്നോ ഭാർഗ്ഗവോ/ഭവത്
പാരിബർഹം ന ജാഗ്രഹ ദീയമാനം നൃപേണ ഹ

കന്യകയെ ലഭിച്ചതിനാൽ ഭാർഗ്ഗവമുനി പ്രസന്നനായിത്തീർന്നു. രാജാവ് നൽകിയ പാരിതോഷികങ്ങളൊന്നും അദ്ദേഹം സ്വീകരിച്ചില്ല.

53. കന്യാമേവാഗ്രഹീത് കാമം പരിചര്യാർത്ഥമാത്മനഃ
പ്രസന്നേ/സ്മിൻ മുനൗ ജാതം സൈനികാനാം സുഖം തദാ

സ്വന്തം പരിചരണത്തിനുവേണ്ടി കന്യകയെ മാത്രമേ സ്വീകരിച്ചുള്ളൂ. കന്യകയെ സ്വീകരിച്ച് മുനി പ്രസന്നനായപ്പോൾ സൈനികർക്ക് സുഖമുണ്ടായി.

54. രാജ്ഞശ്ച പരമാഹ്ലാദഃ സംജാതസ്തത്ക്ഷണാദപി
ദത്വാ പുത്രീം യദാ രാജാ ഗമനായ ഗൃഹം പ്രതി

ആ നിമിഷം തന്നെ രാജാവിനും അത്യധികം ആഹ്ലാദമുണ്ടായി. അങ്ങനെ പുത്രിയെ മുനിക്കു നൽകിയിട്ട് രാജാവ് സ്വഗൃഹത്തിലേക്കു പോകാൻ

55. മതിം ചകാര തന്വംഗീ തദോവാച നൃപം സുതാ

തീരുമാനിച്ചു. അപ്പോൾ സുന്ദരിയായ മകൾ രാജാവിനോട് പറഞ്ഞു:

സുകന്യോവാച

ഗൃഹാണ മമ വാസാംസി ഭൂഷണാനി ച മേ പിതഃ

അച്ഛാ, എന്റെ ഈ വസ്ത്രങ്ങളും ആഭരണങ്ങളും കൂടി കൊണ്ടു പൊയ്ക്കൊള്ളൂ.

56. വല്ക്കലം പരിധാനായ പ്രയച്ഛാജിനമുത്തമം
വേഷം തു മുനിപത്നീനാം കൃത്വാ തപസി സേവനം

ചുറ്റാൻ മരവുരിയും നല്ല മാൻതോലും തരൂ. മുനിപത്നിമാരുടെ വേഷം ധരിച്ച് തപസ്സിൽ മുഴുകി ഭർത്തൃശുശ്രൂഷ,

57. കരിഷ്യാമി തഥാ താത യഥാ തേ കീർത്തിരച്യുതാ
ഭവിഷ്യതി ഭുവഃ പൃഷഠേ തഥാ സ്വർഗ്ഗേ രസാതലേ

ഞാൻ ചെയ്യും. അച്ഛാ അതുമൂലം അങ്ങയുടെ കീർത്തി ഭൂമിയിലും പാതാളത്തിലും സ്വർഗ്ഗത്തും ശാശ്വതമായിത്തീരും.

58. പരലോകസുഖായാഹം ചരിഷ്യാമി ദിവാനിശം
ദത്വാന്ധായ ച വൃദ്ധായ സുന്ദരീം യുവതീം തു മാം

പരലോകസുഖത്തിനുവേണ്ടി ഞാൻ രാപകൽ പരിശ്രമിക്കും. അന്ധനും വൃദ്ധനുമായ ഒരുവന് സുന്ദരിയും യുവതിയുമായ എന്നെ നൽകിയതിനാൽ,

59. ചിന്താ ത്വയാ ന കർത്തവ്യാ ശീലനാശസമുദ്ഭവാ
അരുന്ധതീ വസിഷ്ഠസ്യ ധർമ്മപത്നീ യഥാ ഭുവി

എന്റെ ശീലം നശിക്കുമോ എന്നു ചിന്തിച്ച് അങ്ങ് ആകുലനാവേണ്ട. വസിഷ്ഠപത്നിയായ അരുന്ധതിയെപ്പോലെ ഈ ഭൂമിയിൽ

60. തഥൈവാഹം ഭവിഷ്യാമി നാത്ര കാര്യാ വിചാരണാ
അനസൂയാ യഥാ ,സാധ്വീ ഭാര്യാƒത്രേഃ പ്രഥിതാ ഭുവി

ഞാൻ ജീവിച്ചു കൊള്ളാം. അങ്ങ് ഒട്ടും വിചാരപ്പെടേണ്ട. അത്രിയുടെ പത്നിയായ അനസൂയ സാധ്വി എന്ന നിലയ്ക്ക് എത്ര പ്രസിദ്ധയായിരുന്നുവോ അതേ പോലെ ഭൂമിയിൽ

61. യഥൈവാഹം ഭവിഷ്യാമി പുത്രീ കിർത്തികരീ തവ
സുകന്യാവചനം ശ്രുത്വാ രാജാ പരമധർമ്മവിത്

അങ്ങയുടെ കീർത്തി വർദ്ധിപ്പിച്ചു കൊണ്ട് ഞാൻ വസിച്ചുകൊള്ളാം. സുകന്യയുടെ വാക്കുകേട്ട് പരമധർമ്മജ്ഞനായ രാജാവ്,

62. ദത്വാƒജിനം രുരോദാശു വീക്ഷ്യ താം ചാരുഹാസിനീം
ത്യക്ത്വാ ഭൂഷണവാസാംസി മുനിവേഷധരാം സുതാം

അവൾക്ക് വല്ക്കലം നൽകി. വസ്ത്രാഭരണാദികൾ വെടിഞ്ഞ് മുനിവേഷം പൂണ്ട ചാരുഹാസിനിയായ പുത്രിയെ കണ്ട് രാജാവ് പൊട്ടിക്കരഞ്ഞു.

63. വിവർണ്ണവദനോ ഭൂത്വാ സ്ഥിതസ്തത്രൈവ പാർത്ഥിവഃ
രാജ്ഞ്യഃ സർവാഃ സുതാം ദൃഷ്ട്വാ വല്കലാജിനധാരിണീം

വിവർണ്ണവദനയായിത്തീർന്ന രാജാവ് അവിടെത്തന്നെ നിന്നു പോയി. രാജ്ഞിമാരെല്ലാം വല്ക്കലവും അജിനവും ധരിച്ച പുത്രിയെ കണ്ട്

64. രുരുദുർഭൃശശോകാർത്താ വേപമാനാ ഇവാഭവൻ
താമാപൃച്ഛ്യ മഹീപാലോ മന്ത്രിഭിഃ പരിവാരിതഃ
യയൗ സ്വനഗരം രാജൻ മുക്ത്വാ പുത്രീം ശുചാർപ്പിതാം

അത്യന്തം ദുഃഖത്തോടെ വിലപിച്ച് വിറകൊള്ളുന്നവരെപ്പോലെയായിത്തീർന്നു. രാജാവ് അവളോട് യാത്ര ചോദിച്ച്, സഖേദം മുനിക്ക് അർപ്പിച്ച ആ പുത്രിയെ വെടിഞ്ഞ്, മന്ത്രിമാരാൽ പരിസേവിതനായി സ്വ പുരത്തിലേക്ക് മടങ്ങി.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
തൃതീയോƒദ്ധ്യായഃ

# അഥ ചതുർത്ഥോƒദ്ധ്യായഃ

## വ്യാസഉവാച

1. ഗതേ രാജനി സാ ബാലാ പതിസേവാപരായണാ
ബഭൂവ ച തഥാഗ്നീനാം സേവനേ ധർമ്മതത്പരാ

രാജാവു പോയിക്കഴിഞ്ഞപ്പോൾ മുതൽ ആ കന്യക പതിസേവയിൽ മുഴുകി. ധർമ്മതത്പരയായ അവൾ അഗ്നികളെയും സേവിച്ചു തുടങ്ങി.

2. ഫലാന്യാദായ സ്വാദൂനി മൂലാനി വിവിധാനി ച
ദദൗ സാ മുനയേ ബാലാ പതിസേവാപരായണാ

പതിസേവയിൽ മനമൂന്നിയ ആ കന്യക സ്വാദുള്ള പഴങ്ങളും പലതരം കിഴങ്ങുകളും കൊണ്ടുവന്ന് മുനിക്കു കൊടുക്കും.

3. പതിം തപ്തോദകേനാശു സ്നാപയിത്വാ മൃഗത്വചാ
പരിവേഷ്ട്യ ശുഭായാം തു വൃസ്യാം സ്ഥാപിതവത്യപി

ഭർത്താവിനെ ചൂടുവെള്ളത്തിൽ കുളിപ്പിച്ച്, മാൻതോലുടുപ്പിച്ച്, നല്ല ദർഭാസനത്തിൽ കൊണ്ടുചെന്ന് ഇരുത്തും.

4. തിലാൻ യവകുശാനഗ്രേ പരികല്പ്യ കമണ്ഡലും
തമുവാച നിത്യകർമ്മ കുരുഷ്വ മുനിസത്തമ

എള്ളും യവവും ദർഭയും കമണ്ഡലുവും മുമ്പിൽകൊണ്ടു വച്ചിട്ട് അദ്ദേഹത്തോടു പറയും: "ഹേ മുനിസത്തമ, നിത്യകർമ്മം ചെയ്താലും".

5. തമുത്ഥാപ്യ കരേ കൃത്വാ സമാപ്തേ നിത്യകർമ്മണി
വൃസ്യാം വാ സംസ്തരേ ബാലാ ഭർത്താരം സംന്യവേശയത്

നിത്യകർമ്മം കഴിഞ്ഞാൽ കൈയ്ക്കു പിടിച്ച് എഴുനേല്പിച്ച് ദർഭാസനത്തിലോ വിരിച്ച കിടക്കയിലോ കൊണ്ടു ചെന്ന് ഇരുത്തും.

6. പശ്ചാദാനീയ പക്വാനി ഫലാനി ച നൃപാത്മജാ
ഭോജയാമാസ ച്യവനം നീവാരാന്നം സുസംസ്കൃതം

അതിനുശേഷം ആ രാജകുമാരി നന്നേ പഴുത്തപഴങ്ങളും പാകം ചെയ്ത വരിനെല്ലരിച്ചോറും കൊണ്ടുവന്ന് ച്യവനനെ ഊട്ടും.

7. ഭുക്തവന്തം പതിം തൃപ്തം ദത്വാ$f$ചമനമാദരാത്
പശ്ചാച്ച പൂഗം പത്രാണി ദദൗ ചാദരസംയുതാ

ഭക്ഷിച്ചു തൃപ്തനായ ഭർത്താവിന് കൈകഴുകാൻ ആദരത്തോടെ വെള്ളമൊഴിച്ചുകൊടുക്കും. പിന്നീട് ആദരപൂർവം വെറ്റിലയും അടയ്ക്കയും നൽകും.

8. ഗൃഹീതമുഖവാസം തം സംവേശ്യ ച ശുഭാസനേ
ഗൃഹീത്വാജ്ഞാം ശരീരസ്യ ചകാര സാധനം തതഃ

മുറുക്കിക്കഴിഞ്ഞ അദ്ദഹത്തെ ശുഭാസനത്തിൽകൊണ്ടുചെന്ന് ഇരുത്തിയശേഷം അദ്ദേഹത്തിന്റെ അനുവാദത്തോടെ സ്വന്തം ശരീര പരിചരണത്തിനായി പോകും.

9. ഫലാഹാരം സ്വയം കൃത്വാ പുനർഗത്വാ ച സന്നിധൗ
പ്രോവാച പ്രണയോപേതാ കിമാജ്ഞാപയസേ പ്രഭോ

ഫലങ്ങൾ ഏതെങ്കിലും ഭക്ഷിച്ച ശേഷം മുനിയുടെ അടുക്കലെത്തിയിട്ട് പ്രണയപൂർവം അദ്ദേഹത്തോടു ചോദിക്കും: പ്രഭോ ഇനി എന്താണു വേണ്ടത്?

10. പാദസംവാഹനം തേ$f$ദ്യ കരോമി യദി മന്യസേ
ഏവം സേവാപരാ നിത്യം ബഭൂവ പതിതത്പരാ

അങ്ങേയ്ക്ക് ഇഷ്ടമാണെങ്കിൽ ഞാൻ കാൽതടവിത്തരാം. ഇങ്ങനെ ഭർത്തൃഹിതം നോക്കി അദ്ദേഹത്തെ സേവിക്കുന്നതിൽ തത്പരയായി കഴിഞ്ഞു.

**11. സായം ഹോമാവസാനേ സാ ഫലാന്യാഹൃത്യ സുന്ദരീ**
**അർപ്പയാമാസ മുനയേ സ്വാദൂനി ച മൃദൂനി ച**

സായം കാലത്തെ ഹോമം അവസാനിച്ചു കഴിയുമ്പോൾ ആ സുന്ദരി രുചിയുള്ള മൃദുവായ പഴങ്ങൾ കൊണ്ടുവന്നു മുനിക്കു കൊടുക്കും.

**12. തതഃ ശേഷാണി ബുഭുജേ പ്രേമയുക്താ തദാജ്ഞയാ**
**സുസ്പർശാസ്തരണം കൃത്വാ ശായയാമാസ തം മുദാ**

പിന്നീട് അദ്ദേഹത്തിന്റെ അനുവാദത്തോടെ ബാക്കിവന്ന ഫലങ്ങൾ പ്രേമയുക്തയായി അവളും ഭക്ഷിക്കും. അതിനു ശേഷം മിനുസമുള്ള കിടക്കവിരിച്ച് അദ്ദേഹത്തെ അതിൽ സസന്തോഷം കിടത്തും.

**13. സുപ്തേ സുഖം പ്രിയേ കാന്താ പാദസംവാഹനം തദാ**
**ചകാര പൃച്ഛതീ ധർമ്മം കുലസ്ത്രീണാം കൃശോദരീ**

പ്രിയപ്പെട്ടവൻ സുഖമായുറങ്ങുന്നതുവരെ കാല് തടവിക്കൊണ്ടിരിക്കും. അതിനിടയ്ക്ക് കുലസ്ത്രീകളുടെ ധർമ്മത്തെക്കുറിച്ച് അവൾ ചോദിച്ചുകൊണ്ടിരിക്കും.

**14. പാദസംവാഹനം കൃത്വാ നിശി ഭക്തിപരായണാ**
**നിദ്രിതം ച മുനിം ജ്ഞാത്വാ സുഷ്വാപ ചരണാന്തികേ**

രാത്രിയിൽ ഭക്തിപൂർവം കാൽ തടവിക്കൊടുത്ത് മുനി ഉറങ്ങിയെന്നു മനസ്സിലാക്കിയാൽ അവൾ അദ്ദേഹത്തിന്റെ കാൽച്ചുവട്ടിൽ കിടന്നുറങ്ങും.

**15. ശുചൗ പ്രതിഷ്ഠിതം വീക്ഷ്യ താലവൃന്തേന ഭാമിനീ**
**കുർവാണാ ശീതളം വായും സിഷേവേ സ്വപതിം സദാ**

വേനൽക്കാലമായെന്നു കണ്ടാൽ ആ ഭാമിനി വിശറിയെടുത്തു വീശി തന്റെ ഭർത്താവിനു തണുത്ത കാറ്റ് നൽകിക്കൊണ്ടിരിക്കും.

**16. ഹേമന്തേ കാഷ്ഠസംഭാരം കൃത്വാഽഗ്നിജ്വലനം പുരഃ**
**സ്ഥാപയിത്വാ തഥാഽപൃച്ഛത് സുഖം തേഽസ്തീതി ചാസകൃത്**

മഞ്ഞുകാലമായാൽ വിറകുശേഖരിച്ചുകൊണ്ടുവന്ന് തീ കൂട്ടി അതിന്റെ മുമ്പിൽ കൊണ്ടു ചെന്നിരുത്തിയിട്ട് അങ്ങേയ്ക്കു സുഖമായോ? എന്ന് ആവർത്തിച്ചു ചോദിക്കും.

**17. ബ്രാഹ്മേ മുഹൂർത്തേ ചോത്ഥായ ജലം പാത്രം ച മൃത്തികാം**
**സമർപ്പയിത്വാ ശൗചാർത്ഥം സമുത്ഥാപ്യ പതിം പ്രിയാ**

ബ്രാഹ്മ മുഹൂർത്തത്തിൽത്തന്നെ എണീറ്റ് ജലപാത്രവും മണ്ണുമെടുത്ത് ശൗചത്തിനുവേണ്ടി പതിയെ എഴുന്നേൽപിച്ച് പ്രിയപ്പെട്ടവൾ കൂട്ടിക്കൊണ്ടുപോകും.

**18. സ്ഥാനാദ്ദൂരേ ച സംസ്ഥാപ്യ ദൂരം ഗത്വാ സ്ഥിരാഽഭവത്**
**കൃതശൗചം പതിം ജ്ഞാത്വാ ഗത്വാ ജഗ്രാഹ തം പുനഃ**

ദൂരത്തുകൊണ്ടു ചെന്ന് ഇരുത്തിയിട്ട് ദൂരെ മാറിനില്ക്കും. ഭർത്താവ് ശൗചം നിർവഹിച്ചുകഴിഞ്ഞെന്ന് അറിഞ്ഞാൽ അടുത്തുചെന്ന് പിടിച്ചെഴുന്നേൽപ്പിച്ച്, വീണ്ടും

**19. ആനീയാശ്രമമവ്യഗ്രാ ചോപവേശ്യാസനേ ശുഭേ**
**മൃജ്ജലാഭ്യാം ച പ്രക്ഷാള്യ പാദാവസ്യ യഥാവിധി**

ശ്രദ്ധയോടെ ആശ്രമത്തിലേക്കുകൊണ്ടുവന്ന് മണ്ണും വെള്ളവും കൊണ്ട് അദ്ദേഹത്തിന്റെ പാദങ്ങൾ വേണ്ടവിധം കഴുകി ശുഭമായ ആസനത്തിൽ കൊണ്ടുചെന്ന് ഇരുത്തും.

**20. ദത്വാചമനപാത്രം തു ദന്തധാവനമാഹരത്**
**സമർപ്യ ദന്തകാഷ്ഠം ച യഥോക്തം നൃപനന്ദിനീ.**

ആചമിക്കാനുള്ള ജലപാത്രം കൊണ്ടുവച്ചിട്ട്, ദന്തധാവനത്തിനു പറഞ്ഞിട്ടുള്ള 'തേപ്പ്കോലും' ആ രാജകുമാരി കൊണ്ടുചെന്നു കൊടുക്കും.

**21. ചകാരോഷ്ണം ജലം ശുദ്ധം സമാനീതം സുപാവനം**
**സ്നാനാർത്ഥം ജലമാഹൃത്യ പപ്രച്ഛ പ്രണയാന്വിതാ**

പിന്നീട് നല്ല ചൂടുവെള്ളമുണ്ടാക്കി കുളിക്കാൻ വേണ്ടി കൊണ്ടുവച്ചിട്ട് പ്രണയപൂർവം ചോദിക്കും;

**22. കിമാജ്ഞാപയസേ ബ്രഹ്മൻ കൃതം വൈ ദന്തധാവനം**
**ഉഷ്ണോദകം സുസമ്പന്നം കുരു സ്നാനം സമന്ത്രകം**

ബ്രഹ്മൻ, ഇനി എന്താണു വേണ്ടത്? പല്ലുതേപ്പുകഴിഞ്ഞുവോ? ചൂടുവെള്ളം തയാറായിട്ടുണ്ട്. മന്ത്രപൂർവം സ്നാനം ചെയ്തുകൊള്ളൂ.

**23. വർത്തതേ ഹോമകാലോ$f$യം സന്ധ്യാ പൂർവാ പ്രവർത്തതേ**
**വിധിവദ്ധവനം കൃത്വാ ദേവതാപൂജനം കുരു**

കിഴക്ക് പ്രകാശമായിക്കഴിഞ്ഞു. ഹോമത്തിനുള്ള സമയമായി. വിധിയാം വണ്ണം ഹോമം ചെയ്തിട്ട് ദേവതകളെയും പൂജിച്ചുകൊള്ളൂ.

**24. ഏവം കന്യാ പതിം ലബ്ധ്വാ തപസ്വിനമനിന്ദിതാ**
**നിത്യം പര്യചരത് പ്രീത്യാ തപസാ നിയമേന ച**

ഇങ്ങനെ തപസ്വിയായ ഭർത്താവിനെ ലഭിച്ച ആ സാധ്വീമണി നിത്യവും വളരെ സന്തോഷത്തോടും തപസ്സോടും നിയമത്തോടും കൂടി ഭർത്താവിനെ പരിചരിച്ചു;

**25. അഗ്നീനാമതിഥീനാം ച ശുശ്രൂഷാം കുർവതീ സദാ**
**ആരാധയാമാസ മുദാ ച്യവനം സാ ശുഭാനനാ**

ഹോമാഗ്നികളെയും അതിഥികളെയും സദാ ശുശ്രൂഷിച്ചു; സുമുഖിയായ അവൾ സദാ സസന്തോഷം ച്യവനനെ ആരാധിച്ചു.

**26. കസ്മിംശ്ചിദഥ കാലേ തു രവിജാവശ്വിനാവുഭൗ**
**ച്യവനസ്യാശ്രമാഭ്യാശേ ക്രീഡമാനൗ സമാഗതൗ**

ഒരിക്കൽ രവിപുത്രന്മാരായ അശ്വിനീദേവന്മാർ ഇരുവരും വിഹരിച്ചു കൊണ്ട് ച്യവനാശ്രമത്തിന്റെ സമീപത്തു വന്നു ചേർന്നു.

**27. ജലേ സ്നാത്വാ തു താം കന്യാം നിവൃത്താം സ്വാശ്രമം പ്രതി**
**ഗച്ഛന്തീം ചാരുസർവാംഗീം രവിപുത്രാവപശ്യതാം**

ജലസ്നാനം കഴിഞ്ഞ് തന്റെ ആശ്രമത്തിലേക്കു മടങ്ങിപ്പോകുന്ന സർവാംഗസുന്ദരിയായ ആ കന്യകയെ രവിപുത്രന്മാർക്കു കാണാനിടയായി.

**28. താം ദൃഷ്ട്വാ ദേവകന്യാം താം ഗത്വാ ചാന്തികമാദരാത്**
**ഊചതുഃ സമഭിദ്രുത്യ നാസത്യാവതിമോഹിതൗ**

ദേവകന്യയെപ്പോലുള്ള അവളെ കണ്ട് അത്യന്തം മോഹിതരായിത്തീർന്ന അശ്വിനീദേവന്മാർ നേരേ അവളുടെ അടുത്തേക്ക് ഓടിച്ചെന്നിട്ട് ആദരപൂർവം ചോദിച്ചു:

**29. ക്ഷണം തിഷ്ഠ വരാരോഹേ പ്രഷ്ടും ത്വാം ഗജഗാമിനി**
**ആവാം ദേവസുതൗ പ്രാപ്തൗ ബ്രൂഹി സത്യം ശുചിസ്മിതേ**

ഗജഗാമിനിയായ ഹേ സുന്ദരീ, ഒന്നു നിൽക്കൂ; ചോദിക്കട്ടെ. ഞങ്ങൾ ഇരുവരും ദേവന്മാരാണ്. ശുചിസ്മിതേ, ഞങ്ങളോടു സത്യം പറയണം.

**30. പുത്രീ കസ്യ പതിഃ കസ്തേ കഥമുദ്യാനമാഗതാ**
**ഏകാകിനീ തടാകേഽസ്മിൻ സ്നാനാർത്ഥം ചാരുലോചനേ**

നീ ആരുടെ മകളാണ്; നിന്റെ ഭർത്താവ് ആരാണ്? ഹേ ചാരുനേത്രേ ഈ വനത്തിലെ പൊയ്കയിൽ ഒറ്റയ്ക്കു കുളിക്കാൻ വന്നത് എന്തുകൊണ്ടാണ്?

**31. ദ്വിതീയാ ശ്രീരിവാഭാസി കാന്ത്യാ കമലലോചനേ**
**ഇച്ഛാമസ്തു വയം ജ്ഞാതും തത്ത്വമാഖ്യാഹി ശോഭനേ**

കമലലോചനേ, കാന്തികൊണ്ട് നീ രണ്ടാമതൊരു ലക്ഷമിയെപ്പോലുണ്ട്. വാസ്തവമറിയാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. ശോഭനേ, സത്യം പറയൂ.

**32. കോമളൗ ചരണൗ കാന്തേ സ്ഥിതൗ ഭൂമാവനാവൃതൗ**
**ഹൃദയേ കുരുതഃ പീഡാം ചലന്തൗ ചലലോചനേ**

നിന്റെ മനോഹരമായ പാദങ്ങൾ പാദരക്ഷയില്ലാതെ ഭൂമിയിൽ പതിയുന്നതു കണ്ടിട്ട് ഹേ ചഞ്ചലാക്ഷീ, ഞങ്ങളുടെ ഹൃദയം നീറുന്നു.

**33. വിമാനാർഹാസി തന്വാംഗി കഥം പദ്ഭ്യാം വ്രജസ്യദഃ**
**അനാവൃതാത്ര വിപിനേ കിമർത്ഥം ഗമനം തവ**

വിമാനത്തിൽ സഞ്ചരിക്കേണ്ട നീ എന്തുകൊണ്ടാണിങ്ങനെ നടന്നു പോകുന്നത്? മൂടുപടം പോലുമില്ലാതെ ഈ കാട്ടിലെന്തിനു നീ നടക്കുന്നു?

**34. ദാസീശതസമായുക്താ കഥം ന ത്വം വിനിർഗതാ**
**രാജപുത്ര്യപ്സരാ വാഽസി വദ സത്യം വരാനനേ**

ദാസികൾ കൂടെയില്ലാതെ നീ എന്തിനു പുറപ്പെട്ടു? നീ ഒരു രാജകുമാരിയോ, അതോ അപ്സരസ്സോ? സത്യം പറയൂ.

**35. ധന്യാ മാതാ യതോ ജാതാ ധന്യോഽസൗ ജനകസ്തവ**
**വക്തും ത്വാം നൈവ ശക്തൗ ച ഭർത്തുർഭാഗ്യം തവാനഘേ**

നിനക്കു ജന്മം നൽകിയ മാതാവു ധന്യതന്നെ. നിന്റെ പിതാവും ധന്യൻ തന്നെ. നിന്റെ ഭർത്താവിന്റെ ഭാഗ്യം എത്രയെന്നു പറയാൻ ഞങ്ങൾ ശക്തരല്ല.

**36. ദേവലോകാധികാ ഭൂമിരിയം ചൈവ സുലോചനേ**
**പ്രചലംശ്ചരണസ്തേഽദ്യ സമ്പാവയതി ഭൂതലം**

സുലോചനേ, ദേവലോകത്തെക്കാൾ മികച്ചതായിരിക്കുന്നു ഈ ഭൂമി. കാരണം നീ സ്വന്തം കാലടികൾ പതിപ്പിച്ച് ഈ ഭൂമിയെ പവിത്രീകരിക്കുന്നുവല്ലോ.

**37. സൗഭാഗ്യാശ്ച മൃഗാഃ കാമം യേ ത്വാം പശ്യന്തി വൈ വനേ**
**യേ ചാന്യേ പക്ഷിണഃ സർവേ ഭൂരിയം ചാതിപാവനാ**

നിന്നെ ദർശിക്കുന്നതു മൂലം ഈ വനത്തിലെ മൃഗങ്ങൾ പോലും ഭാഗ്യമുള്ളവരാണ്. അതുപോലെ പക്ഷികളും മറ്റു ജീവികളും. ഈ ഭൂമിയും പരിപാവനമാണ്.

**38. സ്തുത്യാഽലം തവ ചാതുർത്ഥം സത്യം ബ്രൂഹി സുലോചനേ**
**പിതാ കസ്തേ പതിഃ ക്വാസൗ ദ്രഷ്ടുമിച്ഛാഽസ്തി സാദരം**

നിന്നെ അധികം സ്തുതിക്കുന്നില്ല. സുലോചനേ, സത്യം പറയൂ. നിന്റെ അച്ഛൻ ആര്? നിന്റെ ഭർത്താവ് എവിടെ? ആദരത്തോടെ അദ്ദേഹത്തെ ഒന്നു കാണാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്.

**39. തയോരിതി വചഃ ശ്രുത്വാ രാജകന്യാഽതിസുന്ദരീ**
**താവുവാച ത്രപാക്രാന്താ ദേവപുത്രൗ നൃപാത്മജാ**

അതിസുന്ദരിയായ രാജകുമാരി അവർ പറഞ്ഞതുകേട്ട് ലജ്ജാവിവശയായി ആ ദേവകുമാരന്മാരോടു പറഞ്ഞു :

**40. ശര്യാതിതനയാം മാം വാം വിത്തം ഭാര്യാം മുനേരിഹ**
**ച്യവനസ്യ സതീം കാന്താം പിത്രാ ദത്താം യദൃച്ഛയാ**

ശര്യാതിമഹാരാജവിന്റെ പുത്രിയാണു ഞാൻ എന്ന് അറിഞ്ഞാലും. ഈ വനത്തിൽ തപ്സ്സുചെയ്യുന്ന ച്യവനമഹർഷിയുടെ സാധ്വിയായ പ്രിയപത്നിയുമാണ്. അച്ഛൻ എന്നെ യാദൃച്ഛികമായിട്ടാണ് അദ്ദേഹത്തിനു നൽകിയത്.

**41. പതിരന്ധോഽസ്തി മേ ദേവൗ വൃദ്ധശ്ചാതീവ താപസഃ**
**തസ്യ സേവാമഹോരാത്രം കരോമി പ്രീതമാനസാ**

ഹേ ദേവന്മാരെ, എന്റെ ഭർത്താവ് അന്ധനും വൃദ്ധനുമായ ഒരു താപസനാണ്. ഞാൻ അഹോരാത്രം അദ്ദേഹത്തെ സന്തുഷ്ടചിത്തയായി സേവിക്കുന്നു.

**42. കൗ യുവാം കിമിഹായാതൗ പതിസ്തിഷ്ഠതി ചാശ്രമേ**
**തത്രാഗത്യ പ്രകുരുതമാശ്രമം ചാദ്യ പാവനം**

നിങ്ങൾ ഇരുവരും ആരാണ്? എന്തിന്ഇവിടെ വന്നു? എന്റെ ഭർത്താവ് ആശ്രമത്തിലുണ്ട്. നിങ്ങൾ അവിടെ വന്ന് ആശ്രമം പരിശുദ്ധമാക്കിയാലും.

**43. തദാകർണ്യ വചോ ദസ്രാവൂചതുസ്താം നരാധിപ**
**കഥം ത്വമസി കല്യാണി പിത്രാ ദത്താ തപസ്വിനേ**

രാജാവേ, അങ്ങനെ പറഞ്ഞതുകേട്ട അശ്വിനീദേവന്മാർ അവളോടു ചോദിച്ചു : ഭദ്രേ, അച്ഛൻ നിന്നെ ആ തപസ്വിക്കു കൊടുക്കാൻ എന്താണു കാരണം?

**44. ഭ്രാജസേഽസ്മിൻ വനോദ്ദേശേ വിദ്യുത്സൗദാമിനീ യഥാ**
**ന ദേവേഷ്വപി തുല്യാ ഹി തവ ദൃഷ്ടാഽസ്തി ഭാമിനി**

ഈ വനപ്രദേശത്ത് ഒരുമിന്നൽക്കൊടിപോലെ വിരാജിക്കുന്നവളാണു നീ. ദേവാംഗനകളുടെ കൂട്ടത്തിൽപ്പോലും നിനക്കു തുല്യയായ ഒരുവളെ കണ്ടിട്ടില്ല.

**45. ത്വം ദിവ്യാംബരയോഗ്യാഽസി ശോഭസേ നാജിനൈർവൃതാ**
**സർവാഭരണസംയുക്താ നീലാളകവരൂഥിനീ**

ദിവ്യാംബരങ്ങൾ ധരിക്കേണ്ടവളാണു നീ. നിനക്ക് ഈ മരവുരി തീരെ ചേർന്നതല്ല. കാർകൂന്തലാളേ നീ സർവാഭരണഭൂഷിതയായിരിക്കേണ്ടവളാണ്.

46. അഹോ വിധേർദുഷ്കലിതം വിചേഷ്ടിതം
യദത്ര രംഭോരു വനേ വിഷീദസി
വിശാലനേത്രേ/ന്ധമിമം പതിം പ്രിയേ
മുനിം സമാസാദ്യ ജരാതുരം ഭൃശം

അമ്പോ! വിധിയുടെ ഓരോ ക്രൂരവിനോദങ്ങൾ! ഹേ വിശാലനേത്രേ, പ്രിയപ്പെട്ട സുന്ദരീ, പടുവൃദ്ധനും അന്ധനുമായ മുനിയെ ഭർത്താവാക്കിയിട്ട് നിനക്ക് ഈ വനത്തിൽ വിഷാദിച്ചു കഴിയേണ്ടിവന്നുവല്ലോ!

47. വൃഥാ വൃതസ്തേന ഭൃശം ന ശോഭസേ
നവം വയഃ പ്രാപ്യ സുനൃത്യപണ്ഡിതേ
മനോഭവേനാശു ശരാഃ സുസന്ധിതാഃ
പതന്തി കസ്മിൻ പതിരീദൃശസ്തവ

നൃത്യ പണ്ഡിതേ, നീ ഈ അന്ധനെ വരിച്ചതു വെറുതേയായി! നവ യൗവനമാർന്ന നീ അവനോടൊത്തു തീരെ ശോഭിക്കുകയില്ല. കാമദേവൻ തൊടുത്തുവിടുന്ന കൂരമ്പുകൾ ആരിൽ ചെന്നു വീഴും? നിന്റെ ഭർത്താവ് ഇങ്ങനെയുള്ള ഒരുവനാണല്ലോ!

48. ത്വമന്ധഭാര്യാ നവയൗവനാന്വിതാ
കൃതാസി ധാത്രാ നനു മന്ദബുദ്ധിനാ
ന ചൈനമർഹസ്യസിതായതേക്ഷണേ
പതിം ത്വമന്യം കുരു ചാരുലോചനേ

നവയൗവനമാർന്ന നിന്നെ ബുദ്ധിശൂന്യനായ വിധാതാവ് അന്ധന്റെ ഭാര്യയാക്കിയല്ലോ. ഇരുണ്ടു നീണ്ടമിഴിയുള്ളവളേ, നീ ഇവനോടുചേരേണ്ടവളല്ല. ഹേ സുന്ദരീ, നീ വേറൊരുവനെ വരിക്കൂ.

49. വൃഥൈവ തേ ജീവിതമംബുജേക്ഷണേ
പതിം ച സമ്പ്രാപ്യ മുനിം ഗതേക്ഷണം
വനേ നിവാസം ച തഥാജിനാംബര
പ്രധാരണം യോഗ്യതരം ന മന്മഹേ

ഹേ അംബുജേക്ഷണേ, കണ്ണുകാണാൻ വയ്യാത്ത ഒരു മുനിയെ ഭർത്താവായി ലഭിച്ച നിന്റെ ജീവിതം വ്യർത്ഥമായി. ഈ വനവാസവും അതുപോലെ മരവുരിയുടുക്കലും വളരെ യോഗ്യമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല.

50. അതോ/നവദ്യാംഗ്യുഭയോസ്ത്വമേകം
വരം കുരുഷ്വാവഹിതാ സുലോചനേ
കിം യൗവനം മാനിനി സംകരോഷി
വൃഥാ മുനിം സുന്ദരി സേവമാനാ

അതുകൊണ്ട്, ഹേ സുന്ദരാംഗി, സുലോചനേ, നല്ലതുപോലെ ആലോചിച്ച ശേഷം ഞങ്ങൾ ഇരുവരിൽ ഒരാളെ നീ ഭർത്താവായി വരിക്കുക. ഹേ മാനിനി, മുനിയെ പരിചരിച്ച് യൗവനമെന്തിനു വെറുതേ കളയുന്നു?

51. കിം സേവസേ ഭാഗ്യവിവർജിതം തം
സമുത്ഥിതം പോഷണരക്ഷണാഭ്യാം
ത്യക്ത്വാ മുനിം സർവസുഖാപവർജിതം
ഭജാനവദ്യാംഗ്യുഭയോ സ്ത്വമേകം

ശരീരത്തെ പോഷിപ്പിക്കാനും രക്ഷിക്കാനും കഴിവില്ലാത്തവനും ഭാഗ്യഹീനനുമായ ഒരുവനെയല്ലേ നീ സേവിക്കുന്നത്? ഹേ ശുഭാംഗി, സുഖങ്ങളെല്ലാം വെടിഞ്ഞ ആ മുനിയെ വേണ്ടെന്നുവച്ചിട്ട് ഞങ്ങളിൽ ഒരാളെ സേവിക്കൂ.

52. ത്വം നന്ദനേ ചൈത്രരഥേ വനേ ച
കുരുഷ്വ കാന്തേ പ്രഥിതം വിഹാരം
അന്ധേന വൃദ്ധേന കഥം ഹി കാലം
വിനേഷ്യസേ മാനിനി മാനഹീനം

നിനക്ക് നന്ദനത്തിലും ചൈത്രരഥോദ്യാനത്തിലും യഥേഷ്ടം വിഹരിക്കാം. ഹേ മാനിനി, അന്ധനും വൃദ്ധനുമായ ഒരുവനോടുകൂടി മാനം വിട്ട് എങ്ങനെ നീ കാലം കഴിക്കും?

53. ഭൂപാത്മജാ ത്വം ശുഭലക്ഷണാ ച
ജാനാസി സംസാരവിഹാരഭാവം
ഭാഗ്യേന ഹീനാ വിജനേ വനേƒത്ര
കാലം കഥം വാഹയസേ വൃഥാ ച

നീ രാജകുമാരിയാണ്; ശുഭലക്ഷണങ്ങൾ ഉള്ളവളുമാണ്. പ്രപഞ്ചത്തിലെ സുഖങ്ങളെപ്പറ്റി നീ അറിയുന്നുമുണ്ട്. ഭാഗ്യംകെട്ടവളെപ്പോലെ വിജനമായ ഈ വനത്തിൽ ഒരു പ്രയോജനവുമില്ലാതെ എന്തിനു കാലം നയിക്കുന്നു?

54. തസ്മാദ്ഭജസ്വ പികഭാഷിണി ചാരുവക്ത്രേ
ഏകം ദ്വയോസ്തവ സുഖായ വിശാലനേത്രേ
ദേവാലയേഷു ച കൃശോദരി ഭുംക്ഷ്വ ഭോഗാൻ
ത്യക്ത്വാ മുനിം ജരഠമാശു നൃപേന്ദ്രപുത്രി

ഹേ പികവാണിയും സുമുഖിയായവളേ, നിന്റെ സുഖത്തിനുവേണ്ടി ഞങ്ങൾ ഇരുവിരൽ ഒരുവനെ നീ വരിക്കുക. സുന്ദരിയായ രാജകുമാരി, വൃദ്ധനായ ആ മുനിയെ വെടിഞ്ഞ് ഒട്ടും വൈകാതെ സ്വർഗ്ഗലോകസുഖങ്ങൾ അനുഭവിക്കൂ.

55. കിം തേ സുഖം ചാത്ര വനേ സുകേശി
വൃദ്ധേന സാർധം വിജനേ മൃഗാക്ഷി
സേവാ തഥാന്ധസ്യ നവം വയശ്ച
കിം തേ മതം ഭൂപതിപുത്രി ദുഃഖം

കാർവേണി, നിനക്ക് എന്തുണ്ട് ഈ വനത്തിലൊരു സുഖം? ഹേ പേടമാൻ മിഴി, വിജനമായ ഈ വനത്തിൽ വൃദ്ധനുമൊത്തു ജീവിക്കുന്നതു കൊണ്ട് എന്തു സുഖം? നിന്റെ ഈ നവയൗവനവും അന്ധന്റെ പരിചര്യയും നിനക്കു ദുഃഖപ്രദമല്ലേ?

56. നവവയഃ സുഖഭോഗസമീഹിതം
ചടുലപക്ഷ്മധരേ വരവർണ്ണിനി
ശശിമുഖി ത്വമതീവ സുകോമളാ
ഫല ജലാഹരണം തവ നോചിതം

സുഖഭോഗങ്ങൾ കൊതിക്കുന്നതത്രേ, നവയൗവനം. ഹേ ചടുലപക്ഷ്മധാരിണിയായ വരവർണ്ണിനി, ശശിമുഖി, നീ അതീവസൗന്ദര്യമുള്ളവളാണല്ലോ. ജലവും ഫലങ്ങളും ശേഖരിച്ചുകൊണ്ടു വരുക എന്നത് നിനക്കു യോജിച്ച പ്രവൃത്തിയല്ല.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ചതുർത്ഥോƒദ്ധ്യായഃ

# അഥ പഞ്ചമോƒദ്ധ്യായഃ

## വ്യാസ ഉവാച

1. തയോസ്തദ്ഭാഷിതം ശ്രുത്വാ വേപമാനാ നൃപാത്മജാ
ധൈര്യമാലംബ്യ തൗ തത്ര ബഭാഷേ മിതഭാഷിണി

അവരുടെ ആ സംസാരം കേട്ട് രാജകുമാരി വിറച്ചുപോയെങ്കിലും മിതഭാഷിണിയായ അവൾ ധൈര്യം കൈക്കൊണ്ട് അവരോടു പറഞ്ഞു.

2. ദേവൗ വാം രവിപുത്രൗ ച സർവജ്ഞൗ സുരസമ്മതൗ
സതീം മാം ധർമ്മശീലാം ച നൈവം വദിതുമർഹഥഃ

നിങ്ങൾ ദേവൻമാരും രവിപുത്രൻമാരുമാണ്. സർവജ്ഞരും സുരസമ്മതരുമാണ്. സതിയും ധർമ്മശീലയുമായ എന്നോട് നിങ്ങൾ ഇപ്രകാരം സംസാരിക്കേണ്ടവരല്ല.

3. പിത്രാ ദത്താ സുരശ്രേഷ്ഠൗ മുനയേ യോഗധർമ്മിണേ
കഥം ഗച്ഛാമി തം മാർഗ്ഗം പുംശ്ചലീഗണസേവിതം

സുരശ്രേഷ്ഠൻമാരേ.യോഗമാർഗ്ഗവലംബിയായ മുനിക്ക് അച്ഛനെന്നെ നൽകിക്കഴിഞ്ഞു. ആ ഞാൻ എങ്ങനെ വേശ്യാഗണത്തിന്റെ വഴി പിന്തുടരും?

4. ദ്രഷ്ടാƒയം സർവ്വലോകസ്യ കർമ്മസാക്ഷീ ദിവാകരഃ
കശ്യപാച്ചൈവ സംഭൂതാ നൈവം ഭാഷിതുമർഹഥഃ

സർവ്വലോകത്തിന്റേയും കർമ്മങ്ങൾക്കു സാക്ഷിയായ ദിവാകരൻ എല്ലാം കാണുന്നുണ്ട്. നിങ്ങൾ കശ്യപസംഭൂതരുമാണ്. ആ നിങ്ങൾ ഇങ്ങനെ പറയാൻ പാടില്ല.

5. കുലകന്യാ പതിംത്യക്ത്വാ കഥമന്യം ഭജേന്നരം
അസാരേƒസ്മിൻ ഹി സംസാരേ ജാനന്തൗ ധർമ്മനിർണ്ണയം

കുലകന്യക എങ്ങനെ ഭർത്താവിനെ ഉപേക്ഷിച്ച് വേറോരുവനെ വരിക്കും.? നിസ്സാരമായ ഈ സംസാരത്തിലെ ധർമ്മവ്യവസ്ഥ നിശ്ചയുമുള്ളവരല്ലേ നിങ്ങൾ?

6. യഥേച്ഛം ഗച്ഛതം ദേവൗ ശാപം,ദാസ്യാമി വാƒനഘൗ
സുകന്യാഹം ച ശര്യാതേഃ പതിഭക്തി പരായണാ

അതുകൊണ്ട് ദേവൻമാരേ, നിങ്ങൾ യഥേച്ഛം പൊയ്ക്കൊൾവിൻ. അല്ലെങ്കിൽ നിഷ്ക്കളങ്കരായ നിങ്ങളെ എനിക്ക് ശപിക്കേണ്ടി വരും. ശര്യാതിമഹാരാജാവിന്റെ പുത്രിയായ സുകന്യയാണ് ഞാൻ. പതിയെ ഭക്തിപൂർവ്വം പരിചരിച്ചുകൊണ്ടിരുക്കുന്നവളാണ്.

## വ്യാസഉവാച

7. ഇത്യാകർണ്യ വചസ്തസ്യാ നാസത്യൗ വിസ്മിതൗ ഭൃശം
താവബ്രൂതാം പുനസ്തേ്വനാം ശങ്കമാനൗ ഭയം മുനേഃ

അവളുടെ വാക്കുകേട്ട അശ്വനിദേവൻമാർ വളരേ അദ്ഭുതപ്പെട്ടു. മുനിയുടെ ശാപം ഉണ്ടാകുമോ എന്നു ശങ്കിച്ച ഇരുവരും ഭയപ്പെട്ട് അവളോട് വീണ്ടും പറഞ്ഞു.

8. രാജപുത്രി പ്രസന്നൗ തേ ധർമ്മേണ വരവർണ്ണിനി
വരം വരയ സുശ്രോണി ദാസ്യാവഃ ശ്രേയസേ തവ

ഹേ രാജപുത്രീ, നിന്റെ ധർമ്മനിഷ്ഠയാൽ ഞങ്ങൾ പ്രസന്നരായിരിക്കുന്നു. ഹേ സുന്ദരി, വരം

വരിച്ചുകൊളളു. നിന്റെ ശ്രേയസ്സിനുവേണ്ടി ഞങ്ങൾ അതു നൽകാം.

9. ജാനീഹി പ്രമദേ നൂനമാവാം ദേവഭിഷഗ്വരൗ
യുവാനം രൂപസമ്പന്നം പ്രകുര്യാവ പതിം തവ

വരാംഗനേ, ഞങ്ങൾ ദേവഭിഷഗ്വരൻമാരാണെന്ന് അറിഞ്ഞാലും. നിന്റെ ഭർത്താവിനെ ഞങ്ങൾ രൂപസമ്പന്നനായ ഒരു യുവാവാക്കിത്തീർക്കാം.

10. തതസ്ത്രയാണാമസ്മാകം പതിമേകതമം വൃണു
സമാനരൂപദേഹാനാം മദ്ധ്യേ ചാതുര്യപണ്ഡിതേ

പിന്നീട് സമാനരൂപധാരികളായ ഞങ്ങൾ മൂന്നുപേരിൽ ഒരാളെ ഹേ ചാതുര്യപണ്ഡിതേ, നീ പതിയായി വരിച്ചുകൊള്ളുക.

11. സാ തയോർവചനം ശ്രുത്വാ വിസ്മിതാ സ്വപതിം തദാ
ഗത്വോവാച തയോർവാക്യം താഭ്യാമുക്തം യദദ്ഭുതം.

അവർ ഇരുവരും പറഞ്ഞതുകേട്ട് അവൾ അദ്ഭുതപ്പെട്ടു. അവൾ തന്റെ ഭർത്താവിന്റെ അടുക്കൽ ചെന്ന് ദേവഭിഷഗ്വരൻമാർ പറഞ്ഞകാര്യം അദ്ദേഹത്തെ അറിയിച്ചു.

സുകന്യോവാച

12. സ്വാമിൻ സൂര്യസുതൗ ദേവൗ സമ്പ്രാപ്തൗ ച്യവനാശ്രമേ
ദൃഷ്ടൗ മയാ ദിവ്യദേഹൗ നാസത്യൗ ഭൃഗുനന്ദന

സ്വാമിൻ, സൂര്യപുത്രൻമാരായ രണ്ടുദേവൻമാർ ച്യവനാശ്രമത്തിൽ എത്തിയിട്ടുണ്ട്. ഹേ ഭൃഗുനന്ദന, ദിവ്യശരീരമാർന്ന ആ അശ്വനീദേവൻമാരെ ഞാൻ കണ്ടു.

13. വീക്ഷ്യ മാം ചാരുസർവ്വാംഗീം ജാതൗ കാമാതുരാവുഭൗ
കഥിതം വചനം സ്വാമിൻ പതിം തേ നവയൗവനാം

സർവ്വാംഗസുന്ദരിയായ എന്നെകണ്ട് ഇരുവരും കാമപീഢിതരായിത്തീർന്നു. സ്വാമിൻ,അവർ എന്നോട് പറയുന്നു; നിന്റെ ഭർത്താവിനെ ഞങ്ങൾ യൗവനയുക്തനും,

14. ദിവ്യദേഹം കരിഷ്യാവശ്ചക്ഷുഷ്മന്തം മുനീം കില
ഏതേന സമയേനാദ്യ തം ശൃണു ത്വം മയോദിതം

ദിവ്യശരിരത്തോടുകൂടിയവനും കാഴ്ച്ചയുളളവനുംആക്കിത്തീർക്കാമെന്ന്. എന്നാൽ അതൊരു പ്രതിജ്ഞയോടുകുടിയതാണ്. അതു ഞാൻ അങ്ങയോടു പറയാം. കേൾക്കൂ.

15. സമാവയവരൂപം ച കരിഷ്യാവഃ പതിം തവ
തത്ര ത്രയാണാമസ്മാകം പതിമേകതമം വൃണു.

നിന്റെ ഭർത്താവിനെ ഞങ്ങൾ അംഗഘടനയിലും രൂപത്തിലും ഞങ്ങൾക്കു തുല്യനാക്കി തീർക്കും. അതിനുശേഷം ഞങ്ങൾ മൂന്നു പേരിൽ ഒരാളെ നീ ഭർത്താവായി വരിക്കണം.

16. തച്ഛ്രുത്വാഹമിഹായാതാ പ്രഷ്ടും ത്വാം കാര്യമദ്ഭുതം
കിം കർത്തവ്യമതഃ സാധോ ബ്രൂഹ്യസ്മിൻ കാര്യസങ്കടേ

അതുകേട്ടിട്ട്,ആ അദ്ഭുതവാർത്ത പറയാനാണ് ഞാൻ ഇങ്ങോട്ടു വന്നത്. ഈ വിഷമഘട്ടത്തിൽ എന്താണു ചെയ്യേണ്ടതെന്ന് സജ്ജനോത്തമ, അങ്ങ് പറഞ്ഞാലും.

17. ദേവമായാƒപി ദുർജ്ഞേയാ ന ജാനേ കപടം തായോഃ
തദാജ്ഞാപയ സർവജ്ഞ തത് കരോമി തവേപ്സിതം.

അത് മനസ്സിലാക്കാൻ വിഷമമുള്ള ദേവമായയാണോ അതോ അവരുടെ കാപട്യമാണോ എന്ന് എനിക്ക് അറിഞ്ഞുകൂടാ.ഹേ സർവജ്ഞ, അങ്ങയുടെ ആഗ്രഹമെന്തോ അതുപോലെ ഞാൻ ചെയ്യാം. കൽപിച്ചാലും.

### ച്യവനഉവാച

**18. ഗച്ഛ കാന്തേƒദ്യ നാസത്യൗ വചനാന്മമ സുവ്രതേ**
**ആനയസ്വ സമീപം മേ ശീഘ്രം ദേവഭിഷഗ്വരൗ**

സുവ്രതേ, ഞാൻ പറഞ്ഞതായി ആ അശ്വനീ ദേവന്മാരോടു ചെന്ന് പറയൂ. എന്നിട്ട് ദേവഭിഷഗ്വരന്മാരെ എന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടു വരൂ.

**19. ക്രിയതാമാശു തദ്വാക്യം നാത്ര കാര്യാ വിചാരണാ**

അവർ പറഞ്ഞതുപോലെ ചെയ്തുകൊള്ളൂ; അതിനെപ്പറ്റി കൂടുതലൊന്നും ചിന്തിക്കേണ്ട.

### വ്യാസ ഉവാച

**ഏവം സാ സമനുജ്ഞാതാ തത്ര ഗത്വാ വചോƒബ്രവീത്**

അങ്ങനെ ച്യവനൻ സമ്മതിച്ചതനുസരിച്ച് അവൾ അവരുടെ അടുത്തു ചെന്ന് പറഞ്ഞു:

**20. ക്രിയതാമാശു നാസത്യൗ സമയേന സുരോത്തമൗ**
**തച്ഛ്രുത്വാ ചാശ്വിനൗ വാക്യം തസ്യാസ്തൗ തത്ര ചാഗതൗ**

അശ്വനീദേവന്മാരേ, ദേവോത്തമരേ, ശപഥം എന്തോ അതു സമ്മതിച്ചിരിക്കുന്നു. അതനുസരിച്ച് പ്രവർത്തിച്ചാലും. അവൾ പറഞ്ഞതുകേട്ട് അശ്വനീദേവന്മാർ ഇരുവരും അവിടെ എത്തി.

**21. ഊചതൂ രാജപുത്രീം താം പതിസ്തവ വിശത്വപഃ**
**രൂപാർത്ഥം ച്യവനസ്തൂർണ്ണം തതോംഭഃ പ്രവിവേശ ഹ**

അവർ രാജകുമാരിയോടു പറഞ്ഞു; നിന്റെ ഭർത്താവ് രൂപസൗഭാഗ്യം ലഭിക്കാൻ വേണ്ടി ആ തടാകത്തിലിറങ്ങി മുങ്ങട്ടെ. അതുകേട്ട ച്യവനൻ വേഗം വെള്ളത്തിലിറങ്ങി മുങ്ങി.

**22. അശ്വിനാവപി പശ്ചാത്തത് പ്രവിഷ്ടൗ സര ഉത്തമം**
**തതസ്തേ നിഃസൃതാസ്തസ്മാത് സരസസ്ത്ക്ഷണാത് ത്രയഃ**

പിന്നാലെ അശ്വനി ദേവന്മാരും അ സരസ്സിലിറങ്ങി കുളിച്ചു. അതിനുശേഷം മുവരും സരസ്സിൽ നിന്നു കയറിവന്നു.

**23. തുല്യരൂപാ ദിവ്യദേഹാ യുവാനഃ സദൃശാഃ കില**
**ദിവ്യകുണ്ഡലഭൂഷാഢ്യാഃ സമാനാവയവാസ്തദാ**

കയറിവന്നപ്പോൾ മൂവരും ദിവ്യദേഹമുള്ളവരും യൗവനയുക്തരും തിരിച്ചറിയാൻ പാടില്ലാത്തവിധം തുല്യരൂപത്തോടുകൂടിയവരും ദിവ്യകുണ്ഡലാദ്യാഭരണങ്ങൾ അണിഞ്ഞവരും തുല്യമായ അവയവങ്ങളോടു കൂടിയവരുമായിരുന്നു.

**24. തേƒബ്രുവൻ സഹിതാഃ സർവേ വൃണീഷ്വ വരവർണ്ണിനി**
**അസ്മാകമീപ്സിതം ഭദ്രേ പതിം ത്വമമലാനനേ**

അവരെല്ലാവരും ഒരുമിച്ചു പറഞ്ഞു: ഭദ്രേ ഞങ്ങളുടെ കൂട്ടത്തിൽ ഇഷ്ടപ്പെട്ട ഒരുവനെ ഹേ സുമുഖീ, നീ ഭർത്താവായി വരിച്ചുകൊള്ളുക.

25. **യസ്മിൻ വാപ്യധികാ പ്രീതിസ്തം വൃണുഷ്വ വരാനനേ**

ഹേ സുമുഖീ, നിനക്ക് ആരിലാണോ അധികം പ്രീതി അവനെ വരിച്ചോളൂ.

**വ്യാസ ഉവാച**

**സാ ദൃഷ്ട്വാ തുല്യരൂപാംസ്താൻ സമാനവയസാസ്തഥാ**

അവൾ മൂവരും തുല്യരൂപരും തുല്യപ്രായരുമായി കണ്ടിട്ട്,

26. **ഏകസ്വരാംസ്തുല്യവേഷാൻ ത്രീൻ വൈ ദേവസുതോപമാൻ**
**സാ തു സംശയമാപന്നാ വീക്ഷ്യ താൻ സദൃശാകൃതീൻ**

ഒരേ സ്വരമുള്ളവരും ഒരേവേഷമുള്ളവരും തുല്യമായ ആകൃതിയുള്ളവരും ദേവകുമാരതുല്യരുമായ മൂവരെയും കണ്ടിട്ട്, അവൾക്ക് സംശയമായി.

27. **അജാനതീ പതീം സമ്യഗ്വ്യാകുലാ സമചിന്തയത്**
**കിം കരോമി ത്രയസ്തുല്യാഃ കം വൃണോമി ന വേദ്മ്യഹം**

ഇവരിൽ ആരാണ് തന്റെ ഭർത്താവെന്ന് തിരിച്ചറിയാനാവാതെ കുഴങ്ങിയ അവൾ ആലോചിച്ചു: എന്തു ചെയ്യട്ടെ. മൂവരും ഒരുപോലിരിക്കുന്നു. ഞാൻ ആരെ വരിക്കും? എനിക്കറിഞ്ഞുകൂടാ.

28. **പതിം ദേവസുതാ ഹ്യേതേ സംശയേ പതിതാ$f$സ്മ്യഹം**
**ഇന്ദ്രജാലമിദം സമ്യഗ്ദേവാഭ്യാമിഹ കല്പിതം**

മൂവരും ദേവതുല്യരാണ്. അതിനാൽ ആരാണ് എന്റെ ശരിയായ പതി എന്ന സംശയത്തിൽ ഞാൻ നിപതിച്ചിരിക്കുന്നു. ഇത് ദേവന്മാർ ശരിക്കു നിർമ്മിച്ച ഒരിന്ദ്രജാലമാണെന്നു തീർച്ച.

29. **കർത്തവ്യം കിം മയാ ചാത്ര മരണം സമുപാഗതം**
**ന മയാ പതിമുത്സൃജ്യ വരണീയഃ കഥഞ്ചന**

ഇവിടെ ഞാൻ എന്താണ് ചെയ്യേണ്ടത്? മരണം എത്തിക്കഴിഞ്ഞു. എന്റെ ഭർത്താവിനെ ഒഴികെ എനിക്ക് ഒരുപ്രകാരത്തിലും വരിക്കാവുന്ന

30. **ദേവസ്ത്വാധുനികഃ കശ്ചിദിത്യേഷാ മമ ധാരണാ**
**ഇതിസഞ്ചിന്ത്യ മനസാ പരാം വിശ്വേശ്വരീം ശിവാം**

ഒരു പുതിയ ദേവനുമില്ലെന്നുള്ളത് എനിക്ക് ഉറപ്പാണ്. ഇങ്ങനെ വിചാരിച്ചുകൊണ്ട് വിശ്വേശ്വരിയും മംഗളസ്വരൂപിണിയുമായ ജഗദംബികയെ

31. **ദദ്ധ്യൗ ഭഗവതീം ദേവീം തുഷ്ടാവ ച കൃശോദരീ**

സുന്ദരിയായ അവൾ ഭഗവതീദേവിയെ ധ്യാനിക്കുകയും സ്തുതിക്കുകയും ചെയ്തു.

**സുകന്യോവാച**

**ശരണം ത്വാം ജഗന്മാതഃ പ്രാപ്താ$f$സ്മി ഭൃശദുഃഖിതാ**

ഹേ ജഗന്മാതാവേ, ഞാൻ അത്യന്തം ദുഃഖിതയായി അവിടുത്തെ ശരണം പ്രാപിക്കുന്നു.

32. **രക്ഷ മേ$f$ദ്യ സതീധർമ്മം നമാമി ചരണൗ തവ**
**നമഃ പദ്മോദ്ഭവേ ദേവി നമഃ ശങ്കരവല്ലഭേ**

എന്റെ സതീധർമ്മത്തെ രക്ഷിക്കണേ. ഞാൻ അവിടുത്തെ പാദങ്ങൾ കുമ്പിടുന്നു. പദ്മസംഭവേ, നമസ്ക്കാരം. ഹേ ശങ്കരവല്ലഭേ, ദേവി, നമസ്ക്കാരം

**33. വിഷ്ണുപ്രിയേ നമോ ലക്ഷ്മി, വേദമാതഃ സരസ്വതി**
**ഇദം ജഗത്ത്വയാ സൃഷ്ടം സർവം സ്ഥാവരജംഗമം**

ഹേ വിഷ്ണുപ്രിയേ, ലക്ഷ്മി വേദമാതാവേ, സരസ്വതി നമസ്ക്കാരം. സ്ഥാവരജംഗമാത്മകമായ സർവജഗത്തും അവിടുത്തെ സൃഷ്ടിയാണ്.

**34. പാസി ത്വമിദമവ്യഗ്രാ തഥാ/സ്തി ലോകശാന്തയേ**
**ബ്രഹ്മവിഷ്ണുമഹേശ്വരാണാം ജനനീ ത്വം സുസമ്മതാ**

ശ്രദ്ധാപൂർവം അവിടുന്ന് ഇതിനെ പാലിക്കുകയും ചെയ്യുന്നു. ലോകമംഗളത്തിനു വേണ്ടി അവിടുന്ന് അങ്ങനെ ചെയ്യുന്നു. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെ ജനനി അവിടുന്നാണെന്നകാര്യം സജ്ജന സമ്മതമാണ്.

**35. ബുദ്ധിദാസി ത്വമജ്ഞാനാം ജ്ഞാനിനാം മോക്ഷദാ സദാ**
**അജ്ഞാ ത്വം പ്രകൃതിഃ പൂർണ്ണാ പുരുഷപ്രിയദർശനാ**

അജ്ഞന്മാർക്ക് ജ്ഞാനംനൽകുന്നതും ജ്ഞാനികൾക്കു മുക്തിനൽകുന്നതും അവിടുന്നാണ്. പുരുഷന്നു പ്രിയദർശിനിയും പൂർണ്ണയുമായ അവിദ്യാപ്രകൃതിയും അവിടുന്നുതന്നെ

**36. ഭുക്തിമുക്തിപ്രദാ/സി ത്വം പ്രാണിനാം വിശദാത്മനാം**
**അജ്ഞാനാം ദുഃഖദാ കാമം സത്വാനാം സുഖസാധനാ**

നിർമ്മല ചിത്തരായ ജീവികൾക്ക് ഭുക്തിയും മുക്തിയും നൽകുന്നത് അവിടുന്നാണ്. അജ്ഞന്മാർക്ക് ദുഃഖം നൽകുന്ന അവിടുന്നു തന്നെയാണ് ജിവികൾക്ക് സുഖം നൽകുന്നതും

**37. സിദ്ധിദാ യോഗിനാമംബ ജയദാ കീർത്തിദാ പുനഃ**
**ശരണം ത്വാം പ്രപന്നാ/സ്മി വിസ്മയം പരമം ഗതാ**

അമ്മേ, യോഗികൾക്ക് സിദ്ധിയും ജയവും കീർത്തിയും നൽകുന്നത് അവിടുന്നാണ്. വിസ്മയസ്തബ്ധയായ ഞാൻ അവിടുത്തെ ശരണം പ്രാപിക്കുന്നു.

**38. പതിം ദർശയ മേ മാതർമഗ്നാസ്മിൻ ശോകസാഗരേ**
**ദേവാഭ്യാം രചിതം കൂടം കം വൃണോമി വിമോഹിതാ**

അമ്മേ, ഈ ശോകസാഗരത്തിൽ മുങ്ങിയ എനിക്ക് ഭർത്താവിനെ കാണിച്ചുതരണേ. ദേവന്മാരുടെ കപടതന്ത്രത്തിൽ കുരുങ്ങി മോഹിച്ച ഞാൻ ആരെയാണ് വരിക്കേണ്ടത്?

**39. പതിം ദർശയ സർവജ്ഞേ വിദിത്വാ മേ സതീവ്രതം**

സർവജ്ഞേ, എന്റെ സതീവ്രതത്തെപ്പറ്റിമനസ്സിലാക്കി കാന്തനെ കാട്ടിത്തന്നാലും.

## വ്യാസ ഉവാച

**ഏവം സ്തുതാ തദാ ദേവീ തഥാ ത്രിപുരസുന്ദരീ**

ഇങ്ങനെ സ്തുതിക്കപ്പെട്ട ത്രിപുരസുന്ദരിയായ ദേവി അപ്പോൾ,

**40. ഹൃദയേ/സ്യാസ്തദാ ജ്ഞാനം ദദാവാശു സുഖോദയം**
**നിശ്ചിത്യ മനസാ തുല്യവയോരൂപധരാൻ സതീ**

അവളുടെ ഹൃദയത്തിൽ സുഖപ്രദായകമായ ജ്ഞാനം തെളിച്ചുകൊടുത്തു. പ്രായത്തിലും രൂപത്തിലും തുല്യരായ മൂവരെയും സതിയായ അവൾ അപ്പോൾ നിശ്ചയ ബുദ്ധിയോടെ,

**41. പ്രസമീക്ഷ്യ തു താൻ സർവാൻ വവ്രേ ബാലാ സ്വകം പതിം**
**വൃതേ/ഥ ച്യവനേ ദേവൗ സന്തുഷ്ടൗ തൗ ബഭൂവതുഃ**

നന്നായി നിരീക്ഷിച്ചിട്ട് തന്റെ ഭർത്താവിനെത്തന്നെ അവൾ വരിച്ചു. ച്യവനനെ വരിച്ചു കഴിഞ്ഞപ്പോൾ ദേവന്മാർ ഇരുവരും സന്തുഷ്ടരായിത്തീർന്നു.

42. സതീധർമ്മം സമാലോക്യ സമ്പ്രീതൗ ദദതുർവരം
ഭഗവത്യാഃ പ്രസാദേന പ്രസന്നൗ തൗ സുരോത്തമൗ

അവളുടെ സതീധർമ്മത്തിലുള്ള ഉറപ്പു കണ്ട അവർ അവൾക്കു വരം നൽകി. ദേവീപ്രസാദത്താൽ പ്രസന്നരായ ദേവശ്രേഷ്ഠന്മാർ ഇരുവരും സന്തുഷ്ടരായിത്തീർന്നു.

43. മുനിമാമന്ത്ര്യ തരസാ ഗമനായോദ്യതാവുഭൗ
ലബ്ധ്വാതു ച്യവനോ രൂപം നേത്രേ ഭാര്യാം ച യൗവനം

രണ്ടുപേരും യാത്ര ചോദിച്ചു പോകാൻ ഒരുങ്ങി. അപ്പോൾ, കാഴ്ചയും സുന്ദരരൂപവും യൗവനവും, ഭാര്യയും ലഭിച്ച ച്യവനൻ,

44. ഹൃഷ്ടോ/ബ്രവീന്മഹാതേജാസ്തൗ നാസത്യാവിദം വചഃ
ഉപകാരഃ കൃതോ/യം മേ യുവാഭ്യാം സുരസത്തമൗ

സന്തുഷ്ടനായിത്തീർന്നു. മഹാതേജ്വിസിയായ അദ്ദേഹം അശ്വനീദേവന്മാരോട് ഇങ്ങനെ പറഞ്ഞു: ദേവശ്രേഷ്ഠന്മാരേ, നിങ്ങൾ എനിക്ക് ഇത്തരത്തിൽ വലിയ ഉപകാരം ചെയ്തു.

45. കിം ബ്രവീമി സുഖം പ്രാപ്തം സംസാരേ/സ്മിന്നനുത്തമേ
പ്രാപ്യ ഭാര്യാം സുകേശാന്താം ദുഃഖം മേ/ഭവദന്വഹം

ഞാൻ എന്താണ് പറയേണ്ടത്? അത്യുത്തമമായ ഈ സംസാരത്തിൽ സുഖം എനിക്ക് ലഭിച്ചു. സുന്ദരിയായ ഭാര്യയോടൊരുമിച്ച് ഓരോദിവസവും ഞാൻ ദുഃഖിക്കുകയായിരുന്നു.

46. അന്ധസ്യ ചാതിവൃദ്ധസ്യ ഭോഗഹീനസ്യ കാനനേ
യുവാഭ്യാം നയനേ ദത്തേ യൗവനം രൂപമദ്ഭുതം

കാട്ടിൽ കഴിയുന്ന ഞാൻ അന്ധനും അത്യധികം വൃദ്ധനും ഭോഗവിഹീനനുമായിരുന്നുവല്ലോ. നിങ്ങൾ എനിക്കു കാഴ്ച തന്നു; യൗവനം തന്നു; അദ്ഭുതകരമായ സൗന്ദര്യവും നൽകി.

47. സമ്പാദിതം തതഃ കിഞ്ചിദുപകർത്തുമഹം ബ്രുവേ
ഉപകാരിണി മിത്രേ യോ നോപകുര്യാത് കഥഞ്ചന

ഇത്രയും നേടിത്തന്നതിനു പ്രത്യുപകാരമായി നിസ്സാരമായ എന്തെങ്കിലും ഒന്നു ചെയ്യാൻ ആഗ്രഹിച്ചിട്ട് ഞാൻ പറയുകയാണ്: ഉപകാരം ചെയ്ത മിത്രത്തിന് എന്തെങ്കിലും പ്രത്യുപകാരം ചെയ്യാത്തവൻ ആരോ,

48. തം ധിഗസ്തു നരം ദേവൗ ഭവേച്ച ഋണവാൻ ഭുവി
തസ്മാദ്വാം വാഞ്ഛിതം കിഞ്ചിദ്ദാതുമിച്ഛാമി സാമ്പ്രതം

ആ മനുഷ്യൻ നിന്ദ്യനാണ്. ദേവന്മാരേ, അവൻ ഭൂമിയിലെന്നും കടപ്പെട്ടവനായിരിക്കുകയും ചെയ്യും. അതുകൊണ്ട് നിങ്ങൾ ഇഷ്ടമുള്ള എന്തെങ്കിലും നൽകാൻ ഞാൻ ഇപ്പോൾ ആഗ്രഹിക്കുന്നു.

49. ആത്മനോ ഋണമോക്ഷായ ദേവേശൗ നൂതനസ്യ ച
പ്രർത്ഥിതം വാം പ്രദാസ്യാമി യദലഭ്യം സുരാസുരൈഃ

കടത്തിൽനിന്ന് സ്വയം മുക്തനാവാനും പുതിയ കടം ഉണ്ടാവാതിരിക്കാനും വേണ്ടിയാണ്. എന്താണോ നിങ്ങൾ ആഗ്രഹിക്കുന്നത് അത് ദേവാസുരന്മാർക്ക് സാധ്യമല്ലാത്തതാണെങ്കിൽപോലും ഞാൻ നിങ്ങൾക്കും നൽകാം.

50. ബ്രുവാഥാം വാം മനോദ്ദിഷ്ടം പ്രീതോ/സ്മി സുകൃതേന വാം
ശ്രുത്വാ തൗ തു മുനേർവാക്യമഭിമന്ത്ര്യ പരസ്പരം

നിങ്ങൾ ആഗ്രഹിക്കുന്നതെന്താണെന്നു പറയുവിൻ, നിങ്ങളുടെ സുകൃതം നിമിത്തം ഞാനിപ്പോൾ സന്തുഷ്ടനാണ്. അവർ മുനിപറഞ്ഞതുകേട്ട് പരസ്പരം ആലോചിച്ചിട്ട്,

51. തമൂചതുർമുനിശ്രേഷ്ഠം സുകന്യാസഹിതം സ്ഥിതം
മുനേ പിതുഃ പ്രസാദേന സർവം നോ മനസേപ്സിതം

സുകന്യയോടൊപ്പം സ്ഥിതിചെയ്യുന്ന ആ മുനിശ്രേഷ്ഠനോടു പറഞ്ഞു: മഹർഷേ, അച്ഛന്റെ അനുഗ്രഹത്താൽ അഗ്രഹിച്ചതെല്ലാം ഞങ്ങൾക്ക് ലഭിച്ചിട്ടുണ്ട്.

52. ഉൽക്കണ്ഠാ സോമപാനസ്യ വർത്തതേ നൗ സുരൈഃസഹ
ഭിഷജാവിതി ദേവേന നിഷിദ്ധൗ ചമസഗ്രഹേ

എന്നാൽ ദേവന്മാരോടൊപ്പം സോമപാനം ചെയ്യാനുള്ള ആഗ്രഹം ഞങ്ങൾക്കിപ്പോഴും അവശേഷിക്കുന്നുണ്ട്. ദേവവൈദ്യന്മാരായതുകൊണ്ട്, ദേവേന്ദ്രൻ ഞങ്ങൾക്കു സോമപാനം നിഷേധിച്ചു.

53. ശക്രേണ വിതതേ യജ്ഞേ ബ്രഹ്മണഃ കനകാചലേ
തസ്മാത്ത്വമപി ധർമ്മജ്ഞ യദി ശക്തോ/സി താപസ

സുമേരുപർവതത്തിൽ വച്ച് ബ്രഹ്മയജ്ഞം നടന്നപ്പോഴാണ് ദേവേന്ദ്രൻ അങ്ങനെ ചെയ്തത്. അതുകൊണ്ട് ഹേ ധർമ്മജ്ഞനായ താപസോത്തമ, അങ്ങേയ്ക്കു കഴിയുമെങ്കിൽ,

54. കാര്യമേതദ്ധി കർത്തവ്യം വാഞ്ഛിതം നൗ സസുമ്മതം
ഏതദ്വിജ്ഞായ വാം ബ്രഹ്മൻ കുരു വാം സോമപായിനൗ

ഞങ്ങൾ ഇരുവരും ഒരുപോലെ ആഗ്രഹിക്കുന്ന ഈ കാര്യം നേടിത്തന്നാലും. ഹേ ബ്രഹ്മജ്ഞ സോമപാനം നിഷേധിക്കപ്പെട്ടവരാണ് ഞങ്ങളെന്നറിഞ്ഞ് ഞങ്ങളെ അതിന് അർഹരാക്കിയാലും

55. പിപാസാ/സ്തി സുദുഷ്പ്രപാ ത്വത്തഃ സമുപയാസ്യതി
ച്യവനസ്തു തയോഃ പ്രാഹ തച്ഛ്രുത്വാ വചനം മൃദു.

സോമപാനം ചെയ്യാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്. എങ്കിലും സാധിക്കാൻ എളുപ്പമല്ല അത്. അത് അങ്ങ് നേടിത്തരണം. അവരുടെ മൃദുഭാഷണം കേട്ട ച്യവനൻ അവരോടു പറഞ്ഞു.

56. യദഹം രൂപസമ്പന്നോ വയസാ ച സമന്വിതഃ
കൃതോ ഭവദ്ഭ്യാം വൃദ്ധഃ സൻ ഭാര്യാം ച പ്രാപ്തവാനിതി

വൃദ്ധനായ എന്നെ നിങ്ങൾ രൂപസൗന്ദര്യവും യൗവനവും ഉള്ളവനാക്കി മാറ്റി. എനിക്ക് പത്നിയെയും ലഭിച്ചു.

57. തസ്മാദ്യുവാം കരിഷ്യാമി പ്രീത്യാഹം സോമപായിനൗ
മിഷതോ ദേവരാജസ്യ സത്യമേതദ്ബ്രവീമ്യഹം

ദേവേന്ദ്രൻ നോക്കിനിൽക്കെ ഞാൻ നിങ്ങളെ വളരെ സന്തോഷത്തോടെ സോമപാനത്തിന് അർഹരാക്കുന്നുണ്ട്. ഞാൻ ഈ പറയുന്നത് സത്യമാണ്

58. രാജ്ഞസ്തു വിതതേ യജ്ഞേ ശര്യാതേരമിതദ്യുതേഃ
ഇത്യാകർണ്യ വചോ ഹൃഷ്ടൗ തൗ ദിവം പ്രതി ജഗ്മതുഃ

അതി തേജസ്വിയായ ശര്യാതിമഹാരാജാവിന്റെ യജ്ഞത്തിൽ വച്ചായിരിക്കും അത്. ഇങ്ങനെ പറഞ്ഞതുകേട്ട് അശ്വനീദേവന്മാർ ഇരുവരും സന്തുഷ്ടരായി ദേവലോകത്തേക്കു പോയി.

59. **ച്യവനസ്താം ഗൃഹീത്വാ തു ജഗമാശ്രമമണ്ഡലം**

ച്യവനൻ ഭാര്യയെയും കൂട്ടിക്കൊണ്ട് ആശ്രമസ്ഥാനത്തേക്കും പോയി.

ഇതി ശ്രീദേവി ഭാഗവതേ സപ്തമസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

# അഥ ഷഷ്ഠോƒദ്ധ്യായഃ

## ജനമേജയ ഉവാച

1. **ച്യവനേന കഥം വൈദ്യൗ തൗ കൃതൗ സോമപായിനൗ**
**വചനം ച കഥം സത്യം ജാതം തസ്യ മഹാത്മനഃ**

ദേവ വൈദ്യൻമാരായ അവരെ രണ്ടുപേരെയും ച്യവനൻ എങ്ങനെ സോമപാനത്തിന് അർഹരാക്കി? മഹാത്മാവായ അദ്ദേഹത്തിന്റെ വാക്ക് എങ്ങനെ യാഥാർത്ഥ്യമായിത്തീർന്നു?

2. **മാനുഷസ്യ ബലം കീദൃഗ്ദേവരാജബലം പ്രതി**
**നിഷിദ്ധൗ ഭിഷജൗ തേന കൃതൗ തൗ സോമപായിനൗ**

ദേവേന്ദ്രന്റെ ബലത്തെ അപേക്ഷിച്ച് മനുഷ്യബലം എത്ര നിസ്സാരമാണ്! എന്നിട്ടും ഇന്ദ്രൻ നിഷേധിച്ച സോമപാനയോഗ്യത അദ്ദേഹം ആ ഭിഷഗ്വരന്മാർക്ക് നേടിക്കൊടുത്തത് എങ്ങനെ?

3. **ധർമനിഷ്ഠൗ തദാശ്ചര്യം വിസ്തരേണ വദ പ്രഭോ**
**ചരിതം ച്യവനസ്യാദ്യ ശ്രോതുകാമോƒസ്മി സർവഥാ**

അവർ ഇരുവരും ധർമ്മിഷ്ഠരാണല്ലോ. അത്ഭുതകരമായ ആ കഥ ഇപ്പോൾ വിസ്തരിച്ചു പറഞ്ഞാലും. എനിക്ക് ആ ച്യവനന്റെ കഥ എങ്ങനെയും കേൾക്കാനാഗ്രഹമുണ്ട്.

## വ്യാസഉവാച

4. **നിശാമയ മഹാരാജ ചരിതം പരാമാദ്ഭുതം**
**ച്യവനസ്യ മഖേ തസ്മിൻ ശര്യാതേർ ഭുവി ഭാരത**

മഹാരാജാവേ, ശര്യാതി ഈ ഭൂമിയിൽ വച്ചുനടത്തിയ അഗ്നിഷ്ടോമത്തിൽ ച്യവനൻ ചെയ്ത അദ്ഭുതകൃത്യത്തെക്കുറിച്ച് കേട്ടുകൊള്ളുക.

5. **സുകന്യാം സുന്ദരീം പ്രാപ്യ ച്യവനഃ സുരസന്നിഭഃ**
**വിജഹാര പ്രസന്നാത്മാ ദേവകന്യാമിവാപരഃ**

ദേവതുല്യനായ ച്യവനൻ സുന്ദരിയായ സുകന്യയോടുകൂടി ഇന്ദ്രാണിയുമൊത്ത് ദേവേന്ദ്രൻ എന്നപോലെ സസന്തോഷം വിഹരിച്ചു.

6. **കദാചിദഥ ശര്യാതിഭാര്യാ ചിന്താതുരാ ഭൃശം**
**പതിം പ്രാഹ വേപമാനാ വചനം രുദതീ പ്രിയാ**

ഒരു ദിവസം ശര്യാതിയുടെ പ്രിയപത്നി ചിന്താകുലയായി കണ്ണീരൊഴുക്കി വിറച്ചുകൊണ്ട്

ഭർത്താവിനോടു പറഞ്ഞു

7. രാജപുത്രീ ത്വയാ ദത്താ മുനയേഽന്ധായ കാനനേ
മൃതാ ജീവതി വാ സാ തു ദ്രഷ്ടവ്യാ സർവഥാ ത്വയാ

കാട്ടിൽ അന്ധനായി കഴിയുന്ന മുനിക്ക് അങ്ങ് രാജകുമാരിയെ കൊടുത്തല്ലോ. അവർ ഉണ്ടോ അതോ മരിച്ചോ എന്ന് എങ്ങനെയും അങ്ങ് ഒന്ന് അന്വേഷിച്ചറിയണം

8. ഗച്ഛ നാഥ മുനേസ്താവദാശ്രമം ദ്രഷ്ടുമാദരാത്
കിം കരോതി സുകന്യാ സാ പ്രാപ്യ നാഥം തഥാവിധം

നാഥ, മുനിയുടെ അശ്രമത്തിലേക്കു പോയി ഒന്നു കണ്ടിട്ടു വരു; സുകന്യ അമ്മാതിരി ഒരു ഭർത്താവിനോടു ക്കൂടി എങ്ങനെ ജീവിക്കുന്നു എന്ന്

9. പുത്രീദുഃഖേന രാജർഷേ ദഗ്ദ്ധാസ്മി സർവഥാ ഹൃദി
താമാനയ വിശാലാക്ഷീം തപഃക്ഷാമാം മദന്തികേ

രാജേന്ദ്ര, പുത്രീദുഃഖത്താൽ എന്റെ മനസ്സ് എല്ലാ വിധത്തിലും നീറുകയാണ്. തപസ്സുകൊണ്ട് ക്ഷീണിച്ചവശയായ ആ സുമുഖിയെ എന്റെ അടുക്കലേക്ക്കൂട്ടിക്കൊണ്ടുവരു.

10. പശ്യാമി സർവഥാ പുത്രീം കൃശാംഗീം വല്ക്കലാവൃതാം
അന്ധം പതിം സമാസാദ്യ ദുഃഖഭാജം കൃശോദരീം

ചടച്ചുമലിഞ്ഞ്, വല്ക്കലവും ചുറ്റി, അന്ധനെ സേവിച്ച് ദുഃഖം അനുഭവിക്കുന്ന സുന്ദരിയായ മകളെ എനിക്കു കാണണം

## ശര്യാതിരുവാച

11. ഗച്ഛാമോഽദ്യ വിശാലാക്ഷി സുകന്യാം ദ്രഷ്ടുമാദരാത്
പ്രിയപുത്രീം വരാരോഹേ മുനിം തം സംശിതവ്രതം

ഹേ വിശാലാക്ഷി, പ്രിയപുത്രിയായ സുകന്യയെയും വ്രതനിഷ്ഠനായ ആ മുനിയെയും സാദരം കണ്ടിട്ടു വരാൻ നമുക്കു ഇന്നു തന്നെ പോകാം.

## വ്യാസ ഉവാച

12. ഏവമുക്ത്വാ തു ശര്യാതിഃ കാമിനീം ശോകസങ്കുലാം
ജഗാമ രഥമാരുഹ്യ ത്വരിതശ്ചാശ്രമം മുനേഃ

ശോകാകുലയായ പ്രിയപത്നിയോട് ഇങ്ങനെ പറഞ്ഞിട്ട് ശര്യാതി രഥാരൂഢനായി വേഗം ച്യവനാശ്രമത്തിലേക്കു പോയി.

13. ഗത്വാഽഽശ്രമസമീപേ തു തമപശ്യൻ മഹീപതിഃ
നവയൗവനസമ്പന്നം ദേവപുത്രോപമം മുനിം

ആശ്രമപ്രാന്തത്തിലെത്തിയ രാജാവ് നവയൗവനം പൂണ്ട ദേവതുല്യനായ മഹർഷിയെയാണ് അവിടെ കണ്ടത്.

14. തം വിലോക്യാമരാകാരം വിസ്മയം നൃപതിർഗതഃ
കിം കൃതം കുത്സിതം കർമ്മ പുത്ര്യാ ലോകവിഗർഹിതം

ദേവസദൃശനായ അദ്ദേഹത്തെ കണ്ട രാജാവ് അദ്ഭുതപ്പെട്ടു. ലോകം നിന്ദിക്കുന്ന നിഷിദ്ധ കർമ്മമാണോ മകൾ ചെയ്തിരിക്കുന്നത്?

15. നിഹതോ$f$സൗ മുനിർവൃദ്ധസ്ത്വനയാ$f$ന്യഃ പതിഃ കൃതഃ
കാമപീഡിതയാ കാമം പ്രശാന്തോ$f$പ്യതിനിർദ്ധനഃ

അത്യന്തം നിർധനനാണെങ്കിലും പ്രശാന്തനും വൃദ്ധനുമായ മുനിയെ കൊന്ന് കാമപീഡിതയായ ഇവൾ മറ്റൊരുവനെ ഭർത്താവാക്കിയോ?

16. ദുസ്സഹോ$f$യം പുഷ്പധന്വാ വിശേഷേണ ച യൗവനേ
കുലേ കളങ്കഃ സുമഹാനനയാ മാനവേ കൃതഃ

തടുക്കനാവാത്തവനാണ് ഈ പുഷ്പബാണൻ. പ്രത്യേകിച്ചും യൗവനത്തിൽ. മനുവംശത്തിന് ഇവൾ വലിയ കളങ്കമാണല്ലോ വരുത്തിവച്ചിരിക്കുന്നത്.

17. ധിക്തസ്യ ജീവിതം ലോകേ യസ്യ പുത്രീ ഹി കുത്സിതാ
സർവ്വപാപൈസ്തു ദുഃഖായ പുത്രീ ഭവതി ദേഹിനാം

നിന്ദ്യയായ പുത്രിയുള്ളവന്റെ ജീവിതം എത്ര കഷ്ടമാണ്! മനുഷ്യർക്കു ദുഃഖിക്കാനായി സർവ്വപാപങ്ങളും കൂടി പുത്രീരൂപത്തിൽ ജനിക്കുന്നു.

18. മയാ ത്വനുചിതം കർമ്മ കൃതം സ്വാർത്ഥസ്യ സിദ്ധയേ
വൃദ്ധായാന്ധായ യാ ദത്താ പുത്രീ സർവ്വാത്മനാ കില

ഞാൻ സ്വാർത്ഥത്തിനുവേണ്ടി അനുചിതമായ കർമ്മമാണ് ചെയ്തത്. വൃദ്ധനും അന്ധനുമായവന്ന് പുത്രിയെ മനഃപൂർവ്വം കൊടുക്കകയായിരുന്നുവല്ലോ.

19. കന്യാ യോഗ്യായ ദാതവ്യാ പിത്രാ സർവ്വാത്മനാ കില
താദൃശം ഹി ഫലം പ്രാപ്തം യാദൃശം വൈ കൃതം മയാ

പിതാവ് കന്യകയെ പൂർണ്ണമനസ്സോടെ യോഗ്യനായ വരനു നൽകണം. ഞാൻ ചെയ്തതിനനുസരിച്ചുള്ള ഫലവും എനിക്ക് കിട്ടി.

20. ഹന്മി ചേദദ്യ തനയാം ദുഃശീലാം പാപകാരിണീം
സ്ത്രീ ഹത്യാ ദുസ്തരാ സ്യാന്മേ തഥാ പുത്ര്യാ വിശേഷതഃ

ദുഃശീലയും പാപിഷ്ഠയുമായ പുത്രിയെ ഇപ്പോൾ കൊല്ലുന്നപക്ഷം പരിഹാരമില്ലാത്ത സ്ത്രീഹത്യാ പാപമാണ് എനിക്കു ലഭിക്കുക. പ്രത്യേകിച്ചും പുത്രിയെ കൊന്നാലുള്ള പാപം വളരെ കുടുതലുമാണ്.

21. മനുവംശസ്തു വിഖ്യാതഃ സകളങ്കഃ കൃതോ മയാ
ലോകാപവാദോ ബലവാൻ ദുസ്ത്യാജ്യാ സ്നേഹശൃംഖലാ

വിഖ്യാതമായ മനുവംശത്തിന് ഞാൻ കളങ്കമുണ്ടക്കിത്തീർത്തു. വളരെ ശക്തിയുള്ളതാണു ദുഷ്കീർത്തി; സ്നേഹബന്ധം ഉപേക്ഷിക്കാനും പ്രയാസം.

22. കിം കരോമീതി ചിന്താബ്ധൗ യദാ മഗ്നഃ സ പാർത്ഥിവഃ
സുകന്യയാ തദാ ദൈവാദ്ദൃഷ്ടശ്ചിന്താകുലഃ പിതാ

ഞാൻ എന്താണു ചെയ്യേണ്ടത് എന്നിങ്ങനെ ആ രാജാവ് ചിന്താബ്ധിയിൽ മുഴുകിയപ്പോൾ, ചിന്താകുലനായ പിതാവിനെ ഭാഗ്യംകൊണ്ട് സുകന്യ കാണാനിടയായി.

23. സാ ദൃഷ്ട്വാ തം ജഗാമാശു സുകന്യാ പിതുരന്തികേ
ഗത്വാ പപ്രച്ഛ ഭൂപാലം പ്രേമപൂരിതമാനസാ

കണ്ട ഉടൻ സുകന്യ പിതാവിന്റെ അടുക്കലേക്കു പാഞ്ഞെത്തി. അടുക്കലെത്തിയിട്ട് പ്രേമം നിറഞ്ഞ ഹൃദയത്തോടെ അവൾ അദ്ദേഹത്തോടു ചേദിച്ചു.

24. **കിം വിചാരയസേ രാജൻ ചിന്താവ്യാകുലിതാനനഃ**
**ഉപവിഷ്ടം മുനിം വീക്ഷ്യ യുവാനമംബുജേക്ഷണം**

രാജൻ, യുവാവും പത്മലോചനനുമായ മുനി ആശ്രമത്തിലിരിക്കുന്നത് കണ്ടിട്ട്, അങ്ങ് ചിന്താകുലനായിരിക്കുന്നവല്ലോ. എന്താണ് അങ്ങയുടെ മനോവ്യഥാ?

25. **ഏഹ്യേഹി പുരുഷവ്യാഘ്രം പ്രണമസ്വ പതിം മമ**
**മാ വിഷാദം നൃപശ്രേഷ്ഠ സാമ്പ്രതം കുരു മാനവ**

വരൂ, വരൂ പുരുഷശ്രേഷ്ഠനായ എന്റെ പതിയെ പ്രണമിക്കൂ. ഹേ മനുവംശ മഹാരാജാവേ, അങ്ങ് ഇപ്പോൾ വിഷാദിക്കേണ്ട കാര്യമില്ല.

## വ്യാസ ഉവാച

26. **ഇതി പുത്ര്യാ വചഃ ശ്രുത്വാ ശര്യാതിഃ ക്രോധപീഡിതഃ**
**പ്രോവാച വചനം രാജാ പുരസ്ഥാം തനയാം തതഃ**

മകളുടെ വാക്കു കേട്ടപ്പോൾ ശര്യാതിക്ക് കോപംവന്നു. മുൻപിൽ നിൽക്കുന്ന മകളോട് അദ്ദേഹം പറഞ്ഞു.

## രാജോവാച

27. **ക്വ മുനിശ്ച്യവനഃ പുത്രി വൃദ്ധോഽന്ധസ്താപസോത്തമഃ**
**കോഽയം യുവാ മദോന്മത്തഃ സന്ദേഹോഽത്ര മഹാന്മമ**

പുത്രീ, വൃദ്ധനും അന്ധനും താപസോത്തമനുമായ ച്യവനമഹർഷി എവിടെ? മദോന്മത്തനായ ഈ യുവാവ് അര്? എനിക്ക് ഇതിൽ വളരെ സംശയം ഉണ്ട്.

28. **മുനിഃ കിം നിഹതഃ പാപേ ത്വയാ ദുഷ്കൃതകാരിണി**
**നൂതനോഽസൗ പതിഃ കാമാത്കൃതഃ കുലവിനാശിനി**

പാപിഷ്ഠേ, ദുഷ്കൃതം ചെയ്തവളേ, നീ ആ മുനിയെ കൊന്നുവോ? കുലം കെടുത്തിയവളേ, കാമം നിമിത്തം നീ ഇവനെ പുതിയ ഭർത്താവാക്കിയിരിക്കുകയല്ലേ?

29. **സോഽഹം ചിന്താതുരസ്തം ന പശ്യാമ്യാശ്രമസംസ്ഥിതം**
**കിം കൃതം ദുഷ്കൃതം കർമ്മ കുലടാചരിതം കില**

ആ മുനിയെ ആശ്രമത്തിൽ കാണാത്തതുകൊണ്ട് ഞാൻ ചിന്താകുലനാണ്. വേശ്യകളാചരിക്കുന്ന വിധത്തിലുള്ള പാപകർമ്മമല്ലേ നീ ചെയതത്?

30. **നിമഗ്നോഽഹം ദുരാചാരേ ശോകാബ്ധൗ ത്വത്കൃതേഽധുനാ**
**ദൃഷ്ട്വൈനം പുരുഷം ദിവ്യമദൃഷ്ട്വാ ച്യവനം മുനിം**

ആചാരം വെടിഞ്ഞവളെ, നീ നിമിത്തം ഞാനിപ്പോൾ ശോകസമുദ്രത്തിൽ മുഴുകിയിരിക്കുകയാണ്, ഈ മനുഷ്യനെ കണ്ടതുകൊണ്ടും ച്യവന മഹർഷിയെ കാണാത്തതുകൊണ്ടും.

31. **വിഹസ്യ തമുവാചാശു സാ ശ്രുത്വാ വചനം പിതുഃ**
**ഗൃഹീത്വാനീയ പിതരം ഭർത്തുരന്തികമാദരാത്**

പിതാവു പറഞ്ഞതുകേട്ട അവൾ വേഗം അദ്ദേഹത്തെ ഭർത്തൃസന്നിധിയിലേക്ക് സാദരം കൂട്ടിക്കൊണ്ടു വന്നിട്ട് ചിരിച്ച്കൊണ്ട് അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞു:

32. ച്യവനോ/സൗ മുനിസ്താത ജാമാതാ തേ ന സംശയഃ
അശ്വിഭ്യാമീദൃശഃ കാന്തഃ കൃതഃ കമനലോചനഃ

അച്ഛ, ഇദ്ദേഹമാണ് അങ്ങയുടെ ജാമാതാവായ ച്യവനമഹർഷി സംശയിക്കേണ്ട. അശ്വിനീ ദേവന്മാരാണ് ഇപ്രകാരം രൂപസമ്പന്നനും കമലലോചനനുമാക്കിയത്.

33. യദൃച്ഛയാ/ത്ര സമ്പ്രാപ്തൗ നാസത്യാവാശ്രമേ മമ
താഭ്യാം കരുണയാ നൂനം ച്യവനസ്താദൃശഃ കൃതഃ

അശ്വിനീദേവന്മാർ യദൃച്ഛയാ എന്റെ ആശ്രമത്തിൽ വന്നു. അപ്പോൾ അവർ കാരുണ്യപൂർവ്വം നൽകിയതാണ് ച്യവനന് ഇപ്രകാരത്തിൽ ഒരു രൂപം.

34. നാഹം തവ സുതാ താത തഥാ സ്യാം പാപകാരിണീ
യഥാ ത്വം മന്യസേ രാജൻ വിമൂഢോ രൂപസംശയേ

രാജാവേ രൂപംകണ്ടു സംഭ്രമിച്ച് അങ്ങു വിചാരിക്കുമ്പോലെ പാപം ചെയ്യുന്നവളല്ല അങ്ങയുടെ ഈ മകൾ.

35. പ്രണമ ത്വം മുനിം രാജൻ ഭാർഗ്ഗവം ച്യവനം പിതഃ
ആപൃച്ഛ കാരണം സർവ്വം കഥയിഷ്യതി വിസ്തരം

അച്ഛ, ഭൃഗുപുത്രനായ ച്യവനമഹർഷിയെ അങ്ങ് നമസ്ക്കരിച്ചാലും. സകലതും അദ്ദേഹത്തോടു നേരിട്ട് ചോദിക്കാമല്ലോ. അദ്ദേഹം വിസ്തരിച്ചു പറയും.

36. ഇതി ശ്രുത്വാ വചഃ പുത്ര്യാഃ ശര്യാതിസ്ത്വരിതസ്തദാ
പ്രണനാമ മുനിം തത്ര ഗത്വാ പപ്രച്ഛ സാദരം

മകൾ ഇങ്ങനെ പറഞ്ഞതുകേട്ട ശര്യാതി വേഗം അടുത്തുചെന്ന് മഹർഷിയെ നമസ്ക്കരിച്ചിട്ട് ആദരപൂർവ്വം ചോദിച്ചു:

രാജോവാച

37. കഥയസ്വ സ്വവൃത്താന്തം ഭാർഗ്ഗവാശു യഥോചിതം
നയനേ ച.കഥം പ്രാപ്തേ ക്വ ഗതാ തേ ജരാ പുനഃ

ഹേ ഭാർഗവ, സ്വന്തം വൃത്താന്തമെല്ലാം യഥോചിതം പറയു. കണ്ണ് രണ്ടും എങ്ങനെ കിട്ടി? അങ്ങയുടെ വാർദ്ധക്യം എവിടെ പോയി?

38. സംശയോ/യം മഹാന്മേ/സ്തി രൂപം ദൃഷ്ട്വാതിസുന്ദരം
വദ വിസ്തരതോ ബ്രഹ്മൻ ശ്രുത്വാ/ഹം സുഖമാപനുയാം

അങ്ങയുടെ അത്യന്തം സുന്ദരമായ ഈ രൂപം കണ്ടിട്ട് എനിക്ക് വലിയ സംശയം തോന്നുന്നു. ഹേ ബ്രഹ്മജ്ഞ, വിസ്തരിച്ചുപറയു; കേട്ട് എന്റെ മനസ്സൊന്നു കുളുർക്കട്ടെ.

ച്യവന ഉവാച

39. നാസത്യാവത്ര സമ്പ്രാപ്തൗ ദേവാനാം ഭിഷജാവുഭൗ
ഉപകാരഃ കൃതസ്താഭ്യാം കൃപയാ നൃപസത്തമ

ദേവഭിഷഗ്വരന്മാരായ അശ്വിനീദേവൻമാർ ഇരുവരും ഇവിടെ വന്നിരുന്നു. രാജശ്രേഷ്ഠ, അവർ കാരുണ്യത്തോടെ ചെയ്ത ഉപകാരമാണ് ഇത്.

40. മയാ താഭ്യാം വരോ ദത്ത ഉപകാരസ്യഹേതവേ
കരിഷ്യാമി മഖേ രാജ്ഞോ ഭവന്തൗ സോമപായിനൗ

ഇങ്ങനെ ഒരു ഉപകാരം ചെയ്തതിന് ഞാൻ അവർക്ക് ഒരു വരം നൽകിയിട്ടുണ്ട്. "രാജാവു ചെയ്യുന്ന യാഗത്തിൽ വച്ച് ഭവാന്മാരെ സോമപായികൾ ആക്കിക്കൊള്ളാം" എന്ന്.

41. ഏവം മയാ വയഃ പ്രപ്തം ലോചനേ വിമലേ തഥാ
സ്വസ്ഥോ ഭവ മഹാരാജ സംവിശസ്വാസനേ ശുഭേ

ഇങ്ങനെ എനിക്കു യൗവനവും തെളിച്ചമുള്ള കണ്ണുകളും കിട്ടി. രാജാവേ, അങ്ങ് സംശയം വെടിഞ്ഞു സ്വസ്ഥനായി ഈ ശുഭാസനത്തിൽ ഇരുന്നാലും.

42. ഇത്യുക്തഃ സ തു വിപ്രേണ സഭാര്യഃ പൃഥിവീപതിഃ
സുഖോപവിഷ്ടഃ കല്യാണീഃ കഥാശ്ചക്രേ മഹാത്മനാ

മഹാത്മാവായ ച്യവനൻ ഇങ്ങനെ പറഞ്ഞപ്പോൾ രാജാവ് ഭാര്യാസമേതം ആസന്നസ്ഥനായിട്ട് ഓരോരോ സത്കഥകൾ പറഞ്ഞു.

43. അഥൈനം ഭാർഗ്ഗവഃപ്രാഹ രാജാനം പരിസാന്ത്വയൻ
യാജയിഷ്യാമി രാജംസ്ത്വാം സംഭാരാനുപകല്പയ.

പിന്നെ, രാജാവിനെ സമാശ്വസിപ്പിച്ചുകൊണ്ട് ച്യവനൻ പറഞ്ഞു: രാജൻ, അങ്ങയെക്കൊണ്ട് ഞാൻ യജിപ്പിക്കാം. അതിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു കൊള്ളുക

44. മയാ പ്രതിശ്രുതം താഭ്യാം കർത്തവ്യൗ സോമപൗ യുവാം
തത്കർത്തവ്യം നൃപശ്രേഷ്ഠ, തവ യജ്ഞേഽതി വിസ്തരേ

'ഞാൻ നിങ്ങളെ സോമപന്മാരാക്കാം' എന്ന് ഞാൻ അവരോടു വാഗ്ദാനം ചെയ്തിട്ടുണ്ട്. രാജാവേ, അങ്ങയുടെ യജ്ഞം നടന്നുകൊണ്ടിരിക്കെ, അതു നിറവേറ്റേണ്ടിയിരിക്കുന്നു.

45. ഇന്ദ്രം നിവാരയിഷ്യാമി ക്രുദ്ധം തേജോബലേന വൈ
പായയിഷ്യാമി രാജേന്ദ്ര സോമം സോമമഖേ തവ

ക്രുദ്ധനായ ദേവേന്ദ്രനെ ഞാൻ തേജോബലത്താൽ തടയും. രാജാവേ അങ്ങയുടെ സോമയാഗത്തിൽ വച്ച് ഞാൻ അവരെ സോമം കുടിപ്പിക്കും.

46. തതഃ പരമസന്തുഷ്ടഃ ശര്യാതിഃ പൃഥിവീപതിഃ
ച്യവനസ്യ മഹാരാജ തദ്വാക്യം പ്രത്യപൂജയത്

മഹാരാജാവേ, അതുകേട്ടപ്പോൾ പരമസന്തുഷ്ടനായ ശര്യാതിമഹാരാജാവ് ച്യവനൻ പറഞ്ഞതിനെ അഭിനന്ദിച്ചു.

47. സമ്മാന്യ ച്യവനം രാജാ ജഗാമ നഗരം പ്രതി
സഭാര്യശ്ചാതിസന്തുഷ്ടഃ കുർവൻ വാർത്താം മുനേഃകില

ച്യവനനെ വന്ദിച്ചശേഷം, അതിസന്തുഷ്ടനായ രാജാവ് അദ്ദേഹത്തിന്റെ കഥ പ്രകീർത്തിച്ചുകൊണ്ട് ഭാര്യാസമേതം നഗരത്തിലേക്കു മടങ്ങി.

48. പ്രശസ്തേഽഹനി യജ്ഞീയേ സർവ്വകാമസമൃദ്ധിമാൻ
കാരായാമാസ ശര്യാതിർ യജ്ഞായതനമുത്തമം

ഒരു ശുഭമുഹൂർത്തത്തിൽ ഗര്യാതി, സർവ്വസംഭാരസമൃദ്ധികളോടുകൂടി വിസ്തൃതവും ഉത്തമവുമായ യജ്ഞനശാല ചെയ്യിച്ചു.

49. സമാനീയ മുനീൻ പൂജ്യാൻ വസിഷ്ഠപ്രമുഖാനസൗ
ഭാർഗ്ഗവോ യാജയാമാസ ച്യവനഃ പൃഥിവീപതിം

അദ്ദേഹം പൂജനീയരും വസിഷ്ഠപ്രമുഖരുമായ മുനിമാരെ ക്ഷണിച്ചു വരുത്തി. ഭൃഗുനന്ദനനായ ച്യവനൻ രാജവിനെകൊണ്ട് യാഗം ചെയ്യിച്ചു.

50. വിതഥേ തു തദാ യജ്ഞേ ദേവാഃ സർവ്വേ സവാസവാഃ
ആജഗ്മുശ്ചാശ്വിനൗ തത്ര സോമാർത്ഥമുപജഗ്മതുഃ

അങ്ങനെ യജ്ഞം നടക്കവേ, ദേവേന്ദ്രൻ തുടങ്ങിയ എല്ലാദേവൻമാരും സോമപാനത്തിനുവേണ്ടി അശ്വിനീദേവന്മാരും അവിടെ വന്നെത്തി.

51. ഇന്ദ്രസ്തു ശങ്കിതസ്തത്ര വീക്ഷ്യ താവശ്വിനാവുഭൗ
പപ്രച്ഛ ച സുരാൻ സർവാൻ കിമേതൗ സമുപാഗതൗ

അശ്വിനീദേവന്മാരെ അവിടെകണ്ട ദേവേന്ദ്രന് സംശയമായി. അദ്ദേഹം ദേവന്മാരോടെല്ലാം ചോദിച്ചു: ''ഇവരെന്തിനാണു വന്നിരിക്കുന്നത്?''

52. ചികിത്സകൗ ന സോമാർഹൗ കേനാനീതാവിഹേതി ച
നാബ്രുവന്നമരാസ്തത്ര രാജ്ഞസ്തു വിതതേ മഖേ

ചികിത്സകരായ ഇവർ സോമപാനത്തിന് അർഹരല്ല. ആരാണ് ഇവരെ ഇങ്ങോട്ടു വിളിച്ചു വരുത്തിയത്? രാജാവിന്റെ സോമയാഗം നടക്കുന്ന ഈ സ്ഥലത്തേക്ക്? ദേവൻമാർ ഒന്നും മറുപടി പറഞ്ഞില്ല.

53. അഗൃഹ്ണാത് ച്യവനഃ സോമമശ്വിനോർ ദേവയോസ്തദാ
ശക്രസ്തം വാരയാമാസ മാ ഗൃഹാണൈതയോർഗ്രഹം

മുനിശ്വരനായ ച്യവനൻ അശ്വിനീദേവന്മാർക്കുവേണ്ടി സോമം എടുത്തപ്പോൾ 'ഇവർക്കുവേണ്ടി സോമഭാജനം എടുക്കരുത്' എന്നു പറഞ്ഞ് ശക്രൻ അദ്ദേഹത്തെ തടഞ്ഞു.

54. തമാഹ ച്യവനസ്തത്ര കഥമേതൗ രവേഃ സുതൗ
ന ഗ്രഹാർഹൗ ച നാസത്യൗ ബ്രൂഹി സത്യം ശചീപതേ

ച്യവനൻ അപ്പോൾ ചോദിച്ചു: രവിപുത്രന്മാരായ ഈ അശ്വിനീദേവന്മാർ രണ്ടുപേരും സോമപാത്രം ഗ്രഹിക്കാൻ അർഹരല്ലാത്തത് എന്തുകൊണ്ട്? ദേവേന്ദ്ര, സത്യം പറയൂ.

55. ന സങ്കരൗ സമുത്പന്നൗ ധർമ്മപത്നീസുതൗ രവേഃ
കേന ദോഷേണ ദേവേന്ദ്ര നാർഹൗ സോമം ഭിഷഗ്വരൗ

ഇവർ വേശ്യാപുത്രന്മാരല്ല; രവിക്ക് ധർമ്മപത്നിയിലുണ്ടായ പുത്രന്മാരാണ്. ഹേ ദേവേന്ദ്ര, എന്തു ദോഷമാണ് ഈ ഭിഷഗ്വരന്മാരെ സോമപാനത്തിന് അർഹരല്ലാതാക്കുന്നത്?

56. നിർണ്ണയോ/ത്ര മഖേ ശക്ര കർത്തവ്യഃ സർവ്വദൈവതൈഃ
ഗ്രാഹയിഷ്യാമ്യഹം സോമം കൃതൗ തൗ സോമപൗ മയാ

ഹേ ദേവേന്ദ്ര, ദേവന്മാരെല്ലാം കൂടിച്ചേർന്ന് ഈ യാഗത്തിൽവച്ച്അതിന് ഒരു തീർപ്പുണ്ടക്കണം. ഇവർക്കുവേണ്ടി ഞാൻ സോമമെടുക്കും. ഞാൻ ഇവരെ സോമം പാനം ചെയ്യിക്കും.

57. പ്രേരിതോ/സൗ മയാ രാജാ മഖായ മഘവൻ കില
ഏതദർത്ഥം കരിഷ്യാമി സത്യം മേ വചനം വിഭോ

മഘവൻ, ഞാൻ രാജാവിനെ യാഗം ചെയ്യാൻ പ്രേരിപ്പിച്ചതു തന്നെ ഇതിനുവേണ്ടിയാണ്. പ്രഭോ ഞാൻ എന്റെ വാക്കു പാലിക്കും.

58. ആഭ്യാമുപകൃതം ശക്ര യഥാ ദത്തം നവം വയഃ
തസ്മാത് പ്രത്യുപകാരസ്തു കർത്തവ്യഃ സർവഥാ മയാ

ഇവർ എനിക്ക് നവയൗവനം തന്നു ഉപകരിച്ചവരാണ്. അതിന് പ്രത്യുപകാരം എനിക്ക് എങ്ങനെയും ചെയ്തേ മതിയാവൂ.

ഇന്ദ്രഉവാച

59. ചികിത്സകൗ കൃതാവേതൗ നാസത്യൗ നിന്ദിതൗ സുരൈഃ
ഉഭാവേതൗ ന സോമാർഹൗ മാ ഗൃഹാണൈതയോർഗ്രഹം

ഇവരെ ചികിത്സകരാക്കിയതുകൊണ്ട് ഇവർ സുരന്മാരിൽ നികൃഷ്ടരാണ്. അതിനാൽ ഇരുവരും സോമത്തിന് അർഹരല്ല. ഇവർക്കുവേണ്ടി അങ്ങ് സോമഭാജനം എടുക്കരുത്.

ച്യവന ഉവാച

60. അഹല്യാജാര സംയച്ഛ കോപം ചാദ്യ നിരർത്ഥകം
വൃത്രഘ്ന കിം ഹി തൗ സത്യൗ ന സോമാർഹൗ സുരാത്മജൗ

അഹല്യാ ജാര, അർത്ഥശൂന്യമായ ഈ കോപം ഇപ്പോൾ അടക്കൂ. വൃത്രശത്രോ, സുരപുത്രന്മാരായ ഇവർ ഇരുവരും സോമപാനത്തിന് അർഹരല്ലേ?

61. ഏവം വിവാദേ സമുപസ്ഥിതേ ച
ന കോപി വാചം തമുവാച ഭൂപ
ഗ്രഹം തയോർ ഭാർഗ്ഗവതിഗ്മതേജാഃ
സംഗ്രാഹയാമാസ തപോബലേന

രാജാവേ, ഇങ്ങനെ വിവാദം നടക്കെ അദ്ദേഹത്തോട് മറ്റാരും ഒന്നും പറഞ്ഞില്ല. തോജോമയനായ ആ ഭാർഗ്ഗവൻ തപോബലത്താൽ അവർക്കുവേണ്ടി സോമഭാജനം എടുത്തു.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ഷഷ്ഠോഽദ്ധ്യായഃ

## അഥ സപ്തമോഽദ്ധ്യായഃ

### വ്യാസ ഉവാച

1. ദത്തേ ഗ്രഹേ തു രാജേന്ദ്ര വാസവഃ കുപിതോ ഭൃശം
പ്രോവാച ച്യവനം തത്ര ദർശയൻ ബലമാത്മനഃ

രാജാവേ, അശ്വിനീദേവൻമാർക്ക് സോമപാത്രം കൊടുത്തപ്പോൾ ദേവേദ്രൻവളരെ ക്രുദ്ധനായിത്തീർന്നു. തന്റെ ശക്തി ഒന്നു കാണിക്കാൻ വേണ്ടി ച്യവനനോട് പറഞ്ഞു:

2. മാ ബ്രഹ്മബന്ധോ മര്യാദാമിമാം ത്വം കർത്തുമഹർസി
വധിഷ്യാമി ദ്വിഷംതം ത്വാം വിശ്വരൂപമിവാപരം

ഹേ ബ്രാഹ്മണാധമ, ഈമര്യാദകാണിക്കൽ അങ്ങേക്ക് ചേർന്നതല്ല.ദ്രോഹിയായ താങ്കളെ ഞാൻ വിശ്വരൂപനെ എന്നപോലെ വധിക്കുന്നുണ്ട്.

### ച്യവന ഉവാച

3. മാവമംസ്ഥാ മഹാത്മാനൗ രൂപദ്രവിണവർച്ചസൗ
യൗ ചക്രതുർമാം മഘവൻ വൃന്ദാരകമിവാപരം

രൂപൈശ്വര്യതേജോമയന്മാരായ മഹാത്മാക്കളെ അപമാനിക്കരുത്. ഹേ, ഇന്ദ്രാ ഇവരാണ് എന്നെ മറ്റൊരു ദേവതുല്യനാക്കി മാറ്റിയത്.

4. ഋതേ ത്വാം വിബുധാശ്ചാന്യേ കഥം വാദദതേ ഗ്രഹം
അശ്വിനാവപി ദേവേന്ദ്ര ദേവൗ വിദ്ധി പരന്തപൗ

അങ്ങയുടെ കഥയിരിക്കട്ടെ. മറ്റു ദേവന്മാർ സോമപാനം ചെയ്യുന്നവരല്ലേ? ദേവേന്ദ്ര, പരന്തപന്മാരായ ഇവരും, ദേവന്മാരും മറ്റു ദേവന്മാരെപ്പോലെ സോമത്തിന് അർഹരുമാണന്ന് അങ്ങ് ധരിക്കണം.

### ഇന്ദ്ര ഉവാച

5. ഭിഷജൗ നാർഹതഃ കാമം ഗ്രഹം യജ്ഞേ കഥംചന
യദി ദിത്സസി മന്ദാത്മൻ ശിരഃ ഛേത്സ്യാ മി സാമ്പ്രതം

ഈ രണ്ട് ഭിഷഗ്വരന്മാരും ഒരു തരത്തിലും യജ്ഞത്തിൽ സന്തോഷപൂർവ്വം സോമം പാനം ചെയ്യാൻ അർഹരല്ല. താങ്കൾ അവർക്ക് അതു നൽകിയാൽ ഞാൻ ഇപ്പോൾ താങ്കളുടെ കഴുത്ത് അറുത്തുകളയും.

### വ്യാസ ഉവാച

6. അനാദൃത്യ തു തദ്വാക്യം വാസവസ്യ ച ഭാർഗ്ഗവഃ
ഗ്രഹം തു ഗ്രാഹയാമാസ ഭർത്സയന്നിവ തം ഭൃശം

ദേവേന്ദ്രന്റെ ഭീഷണിപ്പെടുത്തുന്ന വാക്ക് അവഗണിച്ച് അദ്ദേഹത്തെ പഴിച്ചുകൊണ്ട് ച്യവനൻ അശ്വിനീദേവന്മാരെക്കൊണ്ട് സോമപാത്രം എടുപ്പിച്ചു.

7 സോമപാത്രം യദാ താഭ്യാം ഗൃഹീതം തു പിപാസയാ
സമീക്ഷ്യ വലഭിദ്ദേവ ഇദം വചനമബ്രവീത്

സോമം പാനം ചെയ്യാനുള്ള ആഗ്രഹത്തോടെ അശ്വനീദേവന്മാർ സോമപാത്രം എടുത്തപ്പോൾ അതുകണ്ട് വലഭേദിയായ ദേവേന്ദ്രൻ ഇങ്ങനെ പറഞ്ഞു:

8 ആഭ്യാമർത്ഥായ സോമം ത്വം ഗ്രാഹയിഷ്യസി ചേത്സ്വയം
വജ്രം തു പ്രഹരിഷ്യാമി വിശ്വരൂപമിവാപരം

സ്വാർത്ഥലാഭത്തിനായി ഇവരെക്കൊണ്ട് സോമം സ്വീകരിപ്പിക്കുന്ന പക്ഷം വിശ്വരൂപനെ എന്ന പോലെ താങ്കളെയും ഞാൻ ഇപ്പോൾ വജ്രം കൊണ്ട് കൊല്ലും.

9. വാസവേനൈവമുക്തസ്തു ഭാർഗ്ഗവശ്ചാതിഗർവിതഃ
ജഗ്രാഹ വിധിവത്സോമമശ്വിഭ്യാമതിമന്യുമാൻ

ദേവേന്ദ്രൻ ഇങ്ങനെ പറഞ്ഞപ്പോൾ അത്യന്തം ഗർവിതനും കുപിതനുമായിത്തീർന്ന ഭാർഗവൻ വിധിയാംവണ്ണം അവർക്കുവേണ്ടി സോമം കൈയിലെടുത്തു.

10. ഇന്ദ്രോƒപി പ്രാക്ഷിപത്കോപാദ്വജ്രമസ്മൈ സ്വമായുധം
പശ്യതാം സർവദേവാനാം സൂര്യകോടിസമപ്രഭം

സകല ദേവന്മാരും നോക്കിനിൽക്കെ തന്റെ കോടിസൂര്യന്മാർക്കു തുല്യം ശോഭിക്കുന്ന വജ്രായുധം ദേവേന്ദ്രൻ ച്യവനന്റെ നേർക്ക് പ്രയോഗിച്ചു.

11. പ്രേരിതം ചാശനിം പ്രേക്ഷ്യ ച്യവനസ്തപസാ തതഃ
സ്തംഭയാമാസ വജ്രം സ ശക്രസ്യാമിതതേജസഃ

അതിതേജസ്വിയായ ദേവേന്ദ്രൻ വജ്രായുധം തന്റെ നേർക്ക് പ്രയോഗിച്ചതുകണ്ട ച്യവനൻ തപോബലത്താൽ ഉടനെ അതിനെ സ്തംഭിപ്പിച്ചുനിർത്തി.

12. കൃത്യയാ സ മഹാബാഹുരിന്ദ്രം ഹന്തുമിഹോദ്യതഃ
ജുഹാവാഗ്നൗ ശൃതം ഹവ്യം മന്ത്രേണ മുനിസത്തമഃ

മഹാബാഹുവായ ആ ച്യവനൻ കൃത്യമുഖേന ദേവേന്ദ്രനെ നിഹനിക്കാൻ ഒരുമ്പെട്ടു. കൃത്യയെ സൃഷ്ടിക്കാനായി ആ മുനിസത്തമൻ പാകപ്പെടുത്തിയ ഹവിസ് മന്ത്രപൂർവ്വം അഗ്നിയിൽ ഹോമിച്ചു.

13. തത്ര കൃത്യാ സമുത്പന്നാ ച്യവനസ്യ തപോബലാത്
പ്രബലഃ പുരുഷഃ ക്രൂരോ ബൃഹത്കായോ മഹാസുരഃ

ച്യവനന്റെ തപോബലം നിമിത്തം ഹോമാഗ്നിയിൽ നിന്ന് കൃത്യ ഒരു പുരുഷാകൃതിയിലാണ് ആവിർഭവിച്ചത്. അവൻ മഹാകായനും ശക്തനും ക്രൂരനുമായ ഒരു മഹാസുരനായിരുന്നു.

14. മദോ നാമ മഹാഘോരോ ഭയദഃ പ്രാണിനാമിഹ
ശരീരേ പർവതാകാരസ്തീക്ഷ്ണദംഷ്ട്രോ ഭയാനകഃ

മദൻ എന്നു പേരുള്ള അവൻ മഹാഘോരനും പ്രാണികൾക്കെല്ലാം ഭയപ്രദനുമായിരുന്നു. പർവതതുല്യമായ ശരീരവും തീക്ഷ്ണ ദംഷ്ട്രകളും ഉള്ള ഒരു ഭയങ്കരൻ.

15. ചതസ്രശ്ചായതാ ദംഷ്ട്രാ യോജനാനാം ശതം ശതം
ഇതരേ ത്വസ്യ ദശനാ ബഭൂവുർദശയോജനാഃ

നാലു ദംഷ്ട്രങ്ങളുണ്ട് അവന്. ഓരോന്നിനും നൂറു യോജന നീളവും. മറ്റു പല്ലുകൾക്ക് ഓരോന്നിനും പത്തുയോജന നീളമുണ്ട്.

16. ബാഹൂ പർവതസങ്കാശാവായതൗ ക്രൂരദർശനൗ
ജിഹ്വാ തു ഭീഷണാ ക്രൂരാ ലേലിഹാനാ നഭസ്തലം

പർവതത്തെപ്പോലെ തടിച്ചുനീണ്ട കൈകൾ. കാഴ്ചയിൽത്തന്നെ ക്രൂരങ്ങളാണ് അവ. ജിഹ്വയാകട്ടെ ഭീഷണിപ്പെടുത്തുന്നതും ക്രൂരവും. അത് നഭസ്തലത്തെ നക്കുന്നുണ്ട്

17. ഗ്രീവാ തു ഗിരിശൃംഗാഭാ കഠിനാ ഭീഷണാ ഭൃശം
നഖാ വ്യാഘ്രനഖപ്രഖ്യാഃ കേശാശ്ചാതീവ ഭീഷണാഃ

കൊടുമുടിക്കൊപ്പമുള്ള കഴുത്ത്. അതാകട്ടെ കഠിനവും അത്യന്തം ഭീഷണികരവും. പുലിയുടേതുപോലുള്ള നഖങ്ങൾ; ഭയപ്രദമായ ജടാഭാരം.

18. ശരീരം കജ്ജലാഭം ച തസ്യ ചാസ്യം ഭയാനകം
നേത്രേ ദാവാനലപ്രഖ്യേ ഭീഷണേƒതിഭയാനകേ

മഷിവർണ്ണമാണ് ശരീരത്തിന്. ഭയാനകമാണ് അവന്റെ മുഖം. കാട്ടുതീ പോലെ ഭീഷണിപ്പെടുത്തുന്നതും ഭയപ്പെടുത്തുന്നതുമായ രണ്ട് കണ്ണുകൾ.

19. ഹനുരേകാ സ്ഥിതാ തസ്യ ഭൂമാവേകാ ദിവം ഗതാ
ഏവംവിധഃ സമുത്പന്നോ മദോ നാമ ബൃഹത്തനുഃ

അവന്റെ ഒരു താടിയെല്ല് ഭൂമിയിലും ഒന്ന് ആകാശത്തുമാണ്. ഇങ്ങനെ ഒരു ആകൃതിയോടെ ജനിച്ചവനാണ് മദൻ എന്ന തടിമാടൻ.

20. തം വിലോക്യ സുരാഃ സർവേ ഭയമാജഗ്മൂരംഹസാ
ഇന്ദ്രോഽപി ഭയസന്ത്രസ്തോ യുദ്ധായ ന മനോ ദധേ

ദേവന്മാരെല്ലാം അവനെ കണ്ടപ്പോൾത്തന്നെ ഭയപ്പെട്ടു. പേടിച്ചുവിറച്ചുപോയ ഇന്ദ്രനു യുദ്ധം ചെയ്യണമെന്നേ തോന്നിയില്ല.

21. ദൈത്യോഽപി വദനേ കാമം വജ്രമാദായ സംസ്ഥിതഃ
വ്യാപ്തം നഭോ ഘോരദൃഷ്ടിർഗ്രസന്നിവ ജഗത്ത്രയം

വായിൽ വജ്രായുധവുമായിട്ടാണ് അവന്റെ നിൽപ്പ്. അതാകട്ടെ ആകാശത്തോളം വ്യാപിച്ചിരിക്കുന്നു. മുപ്പാരിനേയും വിഴുങ്ങുമാറ് കണ്ണുതുറിച്ച് നോക്കുന്നുണ്ട്.

22. സ ഭക്ഷയിഷ്യൻ സംക്രുദ്ധഃ ശതക്രതുമുപാദ്രവത്
ചുക്രുശുശ്ച സുരാഃ സർവേ ഹാ ഹതാഃ സ്മേതി സംസ്ഥിതാഃ

അവൻ ക്രുദ്ധനായി ഭക്ഷിക്കാനെന്നവണ്ണം ഇന്ദ്രന്റെ നേർക്കടുത്തു. അവിടെ നിന്ന ദേവന്മാരെല്ലാം 'അയ്യോ ഞങ്ങളെ കൊന്നേ' എന്നു വിളിച്ചുകൂവി.

23. ഇന്ദ്രഃ സ്തംഭിതബാഹുസ്തു മുമുക്ഷുർവജ്രമന്തികാത്
ന ശശാക പവിം തസ്മിൻ പ്രഹർത്തും പാകശാസനഃ

അടുത്തിരിക്കുന്ന വജ്രം പ്രയോഗിക്കണമെന്നാഗ്രഹിച്ചെങ്കിലും കൈ പൊന്തിയില്ല. അതുകൊണ്ട് ഇന്ദ്രന് അവന്റെ നേർക്ക് ആയുധം പ്രയോഗിക്കാൻ കഴിഞ്ഞില്ല.

24. വജ്രഹസ്തഃ സുരേശാനസ്തം വീക്ഷ്യ കാലസന്നിഭം
സസ്മാര മനസാ തത്ര ഗുരും സമയകോവിദം

വജ്രഹസ്തനായ ദേവേന്ദ്രൻ കാലതുല്യനായ അവനെ കണ്ടിട്ട് കാലജ്ഞനായ ദേവഗുരുവിനെ മനസാ സ്മരിച്ചു.

25. സ്മരണാദാജഗാമാശു ബൃഹസ്പതിരുദാരധീഃ
ഗുരുസ്തത്സമയം ദൃഷ്ട്വാ വിപത്തിസദൃശം മഹത്

ഉദാരമതിയായ ബൃഹസ്പതി ഇന്ദ്രൻ സ്മരിച്ച മാത്രയിൽത്തന്നെ അവിടെ എത്തി. ഇന്ദ്രൻ വലിയ വിപത്തിൽപെട്ടിരിക്കുന്ന സമയമാണ് അതെന്നുകണ്ടിട്ട്,

26. വിചാര്യ മനസാ കൃത്യം തമുവാച ശചീപതിം
ദുഃസാദ്ധ്യോഽയം മഹാമന്ത്രൈസ്ത്വയം വജ്രേണ വാസവ

എന്താണ് ചെയ്യേണ്ടതെന്ന് മനസാ ആലോചിച്ചിട്ട് ദേവേന്ദ്രനോട് പറഞ്ഞു: ദേവേന്ദ്ര, ഇവനെ വജ്രമോ മന്ത്രമോ കൊണ്ട് തടയാൻ ആവില്ല.

27. അസുരോ മദസംജ്ഞസ്തു യജ്ഞകുണ്ഡാത് സമുത്ഥിതഃ
തപോബലമൃഷേഃ സമ്യക് ച്യവനസ്യ മഹാബലഃ

ഋഷിയായ ച്യവനന്റെ തപോബലത്താൽ യജ്ഞകുണ്ഡത്തിൽ നിന്ന് ജനിച്ച ബലവാനായ മദൻ എന്നു പേരുള്ള അസുരനാണ് ഇവൻ.

28. അനിവാര്യോ ഹ്യയം ശത്രുസ്ത്വയാ ദേവൈസ്തഥാ മയാ
ശരണം യാഹി ദേവേശ ച്യവനസ്യ മഹാത്മനഃ

അങ്ങേയ്ക്കോ എനിക്കോ ദേവന്മാർക്കോ ഈ ശത്രുവിനെ തടയാനാവില്ല. ദേവേശ, അങ്ങ് മഹാത്മാവായ ച്യവനനെത്തന്നെ ശരണം പ്രാപിച്ചോളൂ.

29. സ നിവാരയിതാ നൂനം കൃത്യാമാത്മകൃതാം കില
ന നിവാരയിതും ശക്താഃ ശക്തിഭക്തരുഷം ക്വചിത്

സ്വയം സൃഷ്ടിച്ച കൃത്യയെ തടയാനും അദ്ദേഹത്തിനു മാത്രമേ കഴിയൂ. പരാശക്തിയെ ഭജിക്കുന്നവന്റെ കോപത്തെ തടുക്കാൻ ശക്തിയുള്ളവരില്ല, ഒരിടത്തും.

### വ്യാസ ഉവാച

30. ഇത്യുക്തോ ഗുരുണാ ശക്രസ്തദാഗച്ഛൻ മുനിം പ്രതി
പ്രണമ്യ ശിരസാ നമ്രസ്തമുവാച ഭയാന്വിതഃ

ഇങ്ങനെ ദേവഗുരു പറഞ്ഞതുകേട്ട ദേവേന്ദ്രൻ അതനുസരിച്ച ച്യവനന്റെ സമീപത്തേയ്ക്ക് ചെന്നു. അദ്ദേഹത്തെ വിനയപൂർവ്വം ശിരസാ നമസ്ക്കരിച്ചിട്ട് ഭയവിഹ്വലനായി ഇങ്ങനെ അപേക്ഷിച്ചു.

31. ക്ഷമസ്വ മുനിശാർദ്ദൂല ശമയാസുരമുദ്യതം
പ്രസന്നോ ഭവ സർവജ്ഞ വചനം തേ കരോമ്യഹം

ഹേ മുനിശ്രേഷ്ഠ, ക്ഷമിച്ചാലും. ഒരുമ്പെട്ടുനിൽക്കുന്ന അസുരനെ അടക്കിനിർത്തിയാലും. ഹേ സർവജ്ഞ പ്രസാദിക്കണേ. അങ്ങു പറയുന്നത് ഞാൻ അനുസരിച്ചുകൊള്ളാം.

32. സോമാർഹാവശ്വിനാവേതൗ അദ്യപ്രഭൃതി ഭാർഗ്ഗവ
ഭവിഷ്യതഃ സത്യമേതദ്വചോ വിപ്ര പ്രസീദ മേ

ഹേ ഭാർഗ്ഗവ, ഇന്നുമുതൽ അശ്വിനീദേവന്മാർ സോമപാനത്തിന് അർഹരായി ഭവിക്കട്ടെ. ഞാൻ പറയുന്നത് സത്യമാണ്. എന്നിൽ പ്രസാദിച്ചാലും.

33. മിഥ്യാ തേ നോദ്യമോ ഹ്യേഷ ഭവത്വേവ തപോധന
ജാനേ ത്വമപി ധർമ്മജ്ഞ മിഥ്യാ നൈവ കരിഷ്യസി

ഹേ തപോധന, അങ്ങയുടെ ഈ പരിശ്രമം വ്യർത്ഥമായിട്ടില്ല. ധർമ്മജ്ഞ, അങ്ങ് പ്രയോജനമില്ലാതെ ഒന്നും പ്രവർത്തിക്കില്ലന്ന് എനിക്കറിയാം.

34. സോമപാവശ്വിനാവേതൗ ത്വത്കൃതൗ ച സദൈവ ഹി
ഭവിഷ്യതശ്ച ശര്യാതേഃ കീർത്തിസ്തു വിപുലാ ഭവേത്

ഈ അശ്വനീദേവന്മാർ, അങ്ങുചെയ്ത കർമ്മത്തിന്റെ ഫലമായി എന്നേക്കും സോമത്തിന് അർഹരായിത്തീരും. ശര്യാതിയുടെ കീർത്തിയും ലോകമെങ്ങും പരക്കും.

35. മയാ യദ്വി കൃതം കർമ്മ സർവഥാ മുനിസത്തമ
പരീക്ഷാർത്ഥം തു വിജ്ഞേയം തവ വീര്യപ്രകാശനം

മുനിശ്രേഷ്ഠ, അങ്ങയുടെ മഹത്വത്തെ പ്രകാശിപ്പിക്കുന്നതിന് പരീക്ഷാർത്ഥം ഞാൻ ചെയ്തതാണ് ഈ പ്രവൃത്തി എന്നു ധരിച്ചാലും.

36. പ്രസാദം കുരു മേ ബ്രഹ്മൻ മദം സംഹര ചോത്ഥിതം
കല്യാണം സർവദേവാനാം തഥാ ഭൂയോ വിധീയതാം

ഹേ ബ്രഹ്മജ്ഞ, എന്നിൽ പ്രസാദിക്കണേ. യജ്ഞത്തിൽ നിന്നു ജനിച്ച മദനെ അടക്കിയാലും. സകല ദേവന്മാർക്കും വീണ്ടും അങ്ങ് മംഗളം ആശംസിച്ചാലും.

37. ഏവമുക്തസ്തു ശക്രേണ ച്യവനഃ പരമാർത്ഥവിത്
സംജഹാര തപഃ കോപസമുത്പന്നം വിരോധജം

ശക്രൻ ഇങ്ങനെ പറഞ്ഞപ്പോൾ പരമാർത്ഥവേദിയായ ച്യവനൻ തപഃകോപജന്യമായ വിദ്വേഷം അടക്കി.

38. ദേവമാശ്വാസ്യ സംവിഗ്നം ഭാർഗ്ഗവസ്തു മദം തതഃ
വ്യഭജത് സ്ത്രീഷു പാനേഷു ദ്യൂതേഷു മൃഗയാസു ച

ആർത്തനായ ദേവേന്ദ്രനെ ആശ്വസിപ്പിച്ചശേഷം ഭാർഗ്ഗവൻ മദനെ സ്ത്രീയിലും മദ്യപാനത്തിലും ചൂതിലും നായാട്ടിലുമായി വീതിച്ചുവച്ചു.

39. മദം വിഭജ്യ ദേവേന്ദ്രമാശ്വാസ്യ ചകിതം ഭിയാ
സംസ്ഥാപ്യ ച സുരാൻ സർവാൻ മഖം തസ്യ ന്യവർത്തയത്

ഇങ്ങനെ മദനെ വീതിച്ച്, ഭയാക്രാന്തനായ ദേവേന്ദ്രനെ ആശ്വസിപ്പിച്ചിട്ട് ദേവന്മാരെയെല്ലാം യഥാസ്ഥാനങ്ങളിൽ ഇരുത്തി രാജാവിന്റെ യജ്ഞം അദ്ദേഹം നിവർത്തിച്ചു.

40. തതസ്തു സംസ്കൃതം സോമം വാസവായ മഹാത്മനേ
അശ്വിഭ്യാം സർവധർമ്മാത്മാ പായയാമാസ ഭാർഗ്ഗവഃ

അതിനുശേഷം സർവധർമ്മമൂർത്തിയായ ഭാർഗ്ഗവൻ മഹാത്മാവായ ദേവേന്ദ്രനും അശ്വിനീദേവന്മാർക്കും സംസ്ക്കരിച്ച സോമം പകർന്നുനൽകി കുടിപ്പിച്ചു.

41. ഏവം തൗ ച്യവനേനാര്യാവശ്വിനൗ രവിപുത്രകൗ
വിഹിതൗ സോമപൗ രാജൻ സർവഥാ തപസോ ബലാത്

ഇങ്ങനെ യോഗ്യരും രവിപുത്രരുമായ അശ്വിനീദേവന്മാരെ, തപോബലത്താൽ ച്യവനൻ സോമപാനത്തിന് അർഹരാക്കിത്തീർത്തു.

42. സരസ്തദപി വിഖ്യാതം ജാതം യൂപവിമണ്ഡിതം
ആശ്രമസ്തു മുനേഃ സമ്യക് പൃഥിവ്യാം വിശ്രുതോ$\mathcal{f}$ഭവത്

യജ്ഞസ്തംഭത്താൽ അലങ്കൃതമായ ആ സരസ്സും ച്യവനമുനിയുടെ ആശ്രമവും അതോടെ ഭൂമിയിലെങ്ങും വിഖ്യാതമായിത്തീർന്നു.

43. ശര്യാതിരപി സന്തുഷ്ടോ ഹ്യഭവത്തേന കർമ്മണാ
യജ്ഞം സമാപ്യ നഗരേ ജഗാമ സചിവൈർവൃതഃ

ആ കർമ്മം നിമിത്തം ശര്യാതിമഹാരാജാവും വളരെ സന്തുഷ്ടനായിത്തീർന്നു. യജ്ഞം സമാപിപ്പിച്ചിട്ട് അദ്ദേഹം സചിവന്മാരോടുകൂടി നഗരത്തിലേക്ക് മടങ്ങി.

44. രാജ്യം ചകാര ധർമ്മജ്ഞോ മനുപുത്രഃ പ്രതാപവാൻ
ആനർത്തസ്തസ്യ പുത്രോ$\mathcal{f}$ഭൂദാനർത്താദ്രേവതോ$\mathcal{f}$ഭവത്

ധർമ്മജ്ഞനായ ആ മനുപുത്രൻ പ്രതാപത്തോടെ രാജ്യം ഭരിച്ചു. അദ്ദേഹത്തിന്റെ പുത്രനാണ് ആനർത്തൻ. ആനർത്തന്റെ പുത്രനായി രേവതൻ ജനിച്ചു.

45. സോ$\mathcal{f}$ന്തഃ സമുദ്രേ നഗരീം വിനിർമ്മായ കുശസ്ഥലീം
ആസ്ഥിതോ ഭുക്തവിഷയാനാനർത്താദീനരിന്ദമ

അദ്ദേഹം സമുദ്രത്തിനുള്ളിൽ കുശസ്ഥലീപട്ടണം നിർമ്മിച്ചു. അവിടെ വസിച്ചുകൊണ്ട് ആനർത്താദികളുടെ രാജ്യം ഭരിച്ചു.

46. തസ്യ പുത്രശതം യജ്ഞേ കകുദ്മിജ്യേഷ്ഠമുത്തമം
പുത്രീ ച രേവതീ നാമ്നാ സുന്ദരീ ശുഭലക്ഷണാ

അദ്ദേഹത്തിന് നൂറു പുത്രന്മാർ ജനിച്ചു. അവരിൽ ജ്യേഷ്ഠൻ ഉത്തമനായ കുകുദ്മിയായിരുന്നു. സുന്ദരിയും ശുഭലക്ഷണയുമായ ഒരു പുത്രിയും അദ്ദേഹത്തിനുണ്ടായി. രേവതി എന്നായിരുന്നു അവളുടെ പേര്.

**47. വരയോഗ്യാ യദാ ജാതാ തദാ രാജാ ച രേവതഃ**
**ചിന്തയാമാസ രാജേന്ദ്രോ രാജപുത്രാൻ കുലോദ്ഭവാൻ**

അവൾക്ക് വിവാഹപ്രായമെത്തിയപ്പോൾ രേവതമഹാരാജാവ്, ഉത്തമകുലജാതരായ പല രാജകുമാരന്മാരെക്കുറിച്ചും ആലോചിച്ചു.

**48. രൈവതം നാമ ഗിരിമാശ്രിതഃ പൃഥിവീപതിഃ**
**ചകാര രാജ്യം ബലവാനാനർത്തോഷു നരാധിപഃ**

രൈവതമെന്ന പർവതത്തിലെത്തിയ ബലവാനായ ആ രാജാവ് അവിടെ വസിച്ചുകൊണ്ട് ആനർത്തരാജ്യങ്ങൾ ഭരിച്ചു.

**49. വിചിന്ത്യ മനസാ രാജാ കസ്മൈ ദേയാ മയാ സുതാ**
**ഗത്വാ പൃച്ഛാമി ബ്രഹ്മാണം സർവജ്ഞം സുരപൂജിതം**

അങ്ങനെയിരിക്കെ, രാജാവ് മനസാ ആലോചിച്ചു. മകളെ ഞാൻ ആർക്കു കൊടുക്കണം? ദേവപൂജിതനും സർവജ്ഞനുമായ ബ്രഹ്മാവിനെ ചെന്നുകണ്ട് ചോദിക്കാം.

**50. ഇതി സഞ്ചിന്ത്യ ഭൂപാലഃ സുതാമാദായ രേവതീം**
**ബ്രഹ്മലോകം ജഗാമാശു പ്രഷ്ടുകാമഃ പിതാമഹം**

ഇങ്ങനെ നിശ്ചയിച്ചിട്ട് ഭൂപതി പുത്രിയായ രേവതിയേയും കൂട്ടിക്കൊണ്ട് പിതാമഹനോടു ചോദിക്കാനായി ബ്രഹ്മലോകത്തേക്കു പോയി.

**51. യത്ര ദേവാശ്ച യജ്ഞാശ്ച ഛന്ദാംസി പർവതാസ്തഥാ**
**അബ്ധയഃ സരിതശ്ചാപി ദിവ്യരൂപധരാഃ സ്ഥിതാഃ**

അവിടെ ദേവന്മാരും യജ്ഞങ്ങളും ഛന്ദസ്സുകളും പർവ്വതങ്ങളും സമുദ്രങ്ങളും നദികളും ദിവ്യമായ മൂർത്തീഭാവം കൈക്കൊണ്ട് നിന്നിരുന്നു.

**52. ഋഷയഃ സിദ്ധഗന്ധർവാഃ പന്നഗാശ്ചാരണാസ്തഥാ**
**തസ്ഥുഃ പ്രാഞ്ജലയഃ സർവേ സ്തുവന്തശ്ച പുരാതനാഃ**

ഋഷിമാരും സിദ്ധന്മാരും ഗന്ധർവ്വന്മാരും പന്നഗങ്ങളും ചാരണന്മാരും പുരാതനന്മാരുമായ എല്ലാവരും കൈകൂപ്പിനിന്ന് സ്തുതിക്കുന്നുണ്ടായിരുന്നു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
സപ്തമോഽധ്യായഃ

# അഥ അഷ്ടമോഽധ്യായഃ

## ജനമേജയ ഉവാച

**1. സംശയോഽയം മഹാൻബ്രഹ്മൻ വർത്തതേ മമ മാനസേ**
**ബ്രഹ്മലോകഗതോ രാജാ രേവതീസംയുതഃ സ്വയം**

ഹേ ബ്രഹ്മജ്ഞ, എന്റെ മനസ്സിൽ ഒരു വലിയ സംശയം ഉണ്ടായിരിക്കുന്നു. രാജാവ് രേവതിയോടുകൂടി സ്വയം ബ്രഹ്മലോകത്തേക്കു പോകുകയായിരുന്നുവല്ലോ.

2. മയാ പൂർവ്വം ശ്രുതം കൃത്സ്നം ബ്രാഹ്മണേഭ്യഃ കഥാന്തരേ
ബ്രാഹ്മണോ ബ്രഹ്മവിച്ഛാന്തോ ബ്രഹ്മലോകമവാപ്നുയാത്

പണ്ട് ബ്രാഹ്മണർ പറഞ്ഞ് പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്, ബ്രഹ്മജ്ഞനും ശാന്തനുമായ ബ്രാഹ്മണൻ മാത്രമേ ബ്രഹ്മലോകത്തു ചെല്ലൂ എന്ന്.

3. രാജാ കഥം ഗതസ്തത്ര രേവതീസംയുതഃ സ്വയം
സത്യലോകേ/തിദുഷ്പ്രാപേ ഭൂർലോകാദിതി സംശയഃ

ഭൂലോകത്തുനിന്ന് രാജാവ് രേവതിയോടുകൂടി അതിദുഷ്പ്രാപമായ സത്യലോകത്ത് സ്വയം എത്തിച്ചേർന്നതെങ്ങനെയാണെന്നാണ് എന്റെ സംശയം.

4. മൃതഃ സ്വർഗ്ഗമവാപ്നോതി സർവശാസ്ത്രേഷു നിർണ്ണയഃ
"മാനുഷേണ തു ദേഹേന ബ്രഹ്മലോകേ ഗതിഃ കഥം"
സ്വർഗ്ഗാത് പുനഃ കഥം ലോകേ മാനുഷേ ജായതേ ഗതിഃ

മരിച്ചവൻ സ്വർഗ്ഗത്തുചെല്ലുമെന്ന് സർവശാസ്ത്രങ്ങളും പറയുന്നുണ്ട്. "മനുഷ്യശരീരത്തോടെ ബ്രഹ്മലോകത്ത് എങ്ങനെ കടക്കും?" സ്വർഗ്ഗത്തുനിന്ന് വീണ്ടും മനുഷ്യലോകത്ത് എങ്ങനെ വന്നുചേരും?

5. ഏതന്മേ സംശയം വിദ്വൻ ഛേത്തുമർഹസി സാമ്പ്രതം
യഥാ രാജാ ഗതസ്തത്ര പ്രഷ്ടുകാമഃ പ്രജാപതിം

പ്രജാപതിയെകണ്ടു ചോദിക്കാൻ ആഗ്രഹിച്ച രാജാവ് എങ്ങനെയാണ് അവിടെ ചെന്നത്? ഇതാണ് എന്റെ സംശയം. ഈ സംശയം അങ്ങു തീർത്തുതരണം.

## വ്യാസ ഉവാച

6. മേരോസ്തു ശിഖരേ രാജൻ സർവേ ലോകാഃ പ്രതിഷ്ഠിതാഃ
ഇന്ദ്രലോകോ വഹ്നിലോകോ യാ ച സംയമനീ പുരീ

രാജൻ, സകലലോകങ്ങളും സ്ഥിതിചെയ്യുന്നത് മേരുശിഖരത്തിലാണ്, ഇന്ദ്രലോകവും വഹ്നിലോകവും യമലോകവും

7. തഥൈവ സത്യലോകശ്ച കൈലാസശ്ച തഥാ പുനഃ
വൈകുണ്ഠശ്ച പുനസ്തത്ര വൈഷ്ണവം പദമുച്യതേ

അതുപോലെ സത്യലോകവും കൈലാസവും. പിന്നെ വിഷ്ണുലോകമായ വൈകുണ്ഠവുമെല്ലാം അവിടെയാണ് നില്ക്കുന്നത്.

8. യഥാർജുനഃ ശക്രലോകേ ഗതഃ പാർത്ഥോ ധനുർധരഃ
പഞ്ചവർഷാണി കൗന്തേയഃ സ്ഥിതസ്തത്ര സുരാലയേ

എങ്ങനെയാണോ പൃഥാസുതനായ അർജ്ജുനൻ ധനുർധാരിയായി ഇന്ദ്രലോകത്തു ചെന്നതും അഞ്ചു വർഷം ആ കുന്തീസുതൻ ദേവഭവനത്തിൽ,

9. മാനുഷേണൈവ ദേഹേന വാസവസ്യ ച സന്നിധൗ
തഥൈവാന്യേ/പി ഭൂപാലാഃ കുകുത്സ്ഥപ്രമുഖാഃ കില

ഇന്ദ്രന്റെ സന്നിധിയിൽ മനുഷ്യശരീരത്തോടെ പാർത്തതും, അതുപോലെ കകുത്സ്ഥൻ തുടങ്ങിയ മറ്റു രാജാക്കന്മാരും ചെയ്തിട്ടുണ്ട്.

10. **സ്വർലോകഗതയഃ പശ്ചാദ്ദൈത്യാശ്ചാപി മഹാബലാഃ**
**ജിത്വേന്ദ്രസദനം പ്രാപ്യ സംസ്ഥിതാസ്തത്ര കാമതഃ**

പിന്നീട് ദൈത്യന്മാരും സൈന്യസമേതരായി സ്വർഗ്ഗത്ത് എത്തിയിട്ടുണ്ട്. അവർ ഇന്ദ്രഭവനം കീഴടക്കി അവിടെ ഇഷ്ടം പോലെ ജീവിച്ചു

11. **മഹാഭിഷഃ പുരാ രാജാ ബ്രഹ്മലോകം ഗതഃ സ്വരാട്**
**ആഗച്ഛന്തീം നൃപോ ഗംഗാമപശ്യച്ചാതിസുന്ദരീം**

അതിതേജസ്വിയായ മഹാഭിഷൻ എന്ന രാജാവ് പണ്ട് ബ്രഹ്മലോകത്ത് പോയിട്ടുണ്ട്. അവിടെവെച്ച് ആ രാജാവ് അതിസുന്ദരിയായ ഗംഗ വരുന്നതു കണ്ടു.

12. **വായുനാംബരമസ്യാസ്തു ദൈവാദപഹൃതം നൃപ**
**കിഞ്ചിന്നഗ്നാ നൃപേണാഥ ദൃഷ്ടാ സാ സുന്ദരീ തഥാ**

അവളുടെ വസ്ത്രം വിധിനിയോഗത്താലെന്നവണ്ണം വായു തട്ടിനീക്കി. അതുമൂലം രാജാവിന് ആ സുന്ദരിയെ ഒട്ടു നഗ്നയായി കാണാനിടവന്നു.

13. **സ്മിതം ചകാര കാമാർത്തഃ സാ ച കിഞ്ചിജ്ജഹാസ വൈ**
**ബ്രഹ്മണാ തൗ തദാ ദൃഷ്ടൗ ശപ്തൗ ജാതൗ വസുന്ധരാം**

കാമാർത്തനായി രാജാവ് ഒന്നു പുഞ്ചിരിച്ചു. അവളും ഒട്ടൊന്ന് മന്ദഹസിച്ചു. ബ്രഹ്മാവ് അവർ ഇരുവരെയും അത്തരത്തിൽ കണ്ടു ശപിച്ചതിനാൽ ഇരുവരും ഭൂമിയിൽ വന്നു ജനിച്ചു.

14. **വൈകുണ്ഠേഽപി സുരാഃ സർവേ പീഡിതാ ദൈത്യദാനവൈഃ**
**ഗത്വാ ഹരിം ജഗന്നാഥമസ്തുവൻ കമലാപതിം**

ദൈത്യരാലും ദാനവരാലും പീഡിപ്പിക്കപ്പെട്ട ദേവന്മാർ വൈകുണ്ഠത്തിൽ ചെന്ന് കമലാപതിയും ജഗന്നാഥനുമായ ഹരിയെ സ്തുതിക്കുന്നു.

15. **സന്ദേഹോ നാത്ര കർത്തവ്യഃ സർവഥാ നൃപസത്തമ**
**ഗമ്യാഃ സർവേഽപി ലോകാഃ സ്യുർമാനവാനാം നരാധിപ**

അതുകൊണ്ട് ഹേ രാജേന്ദ്ര അങ്ങ് ഒരുപ്രകാരത്തിലും സംശയിക്കേണ്ട. ആ ലോകങ്ങളെല്ലാം മനുഷ്യർക്കും പോകാവുന്നവയാണ്.

16. **അവശ്യം കൃതപുണ്യാനാം താപസാനാം നരാധിപ**
**പുണ്യസദ്ഭാവ ഏവാത്ര ഗമനേ കാരണം നൃപ**

എന്നാൽ അവർ അവശ്യം പുണ്യം ചെയ്തവരോ താപസരോ ആയിരിക്കണമെന്നു മാത്രം. രാജാവേ, പുണ്യം ഉണ്ടായിരിക്കുക എന്നതാണ് അങ്ങോട്ട് ചെല്ലാനും ഹേതു.

17. **തഥൈവ യജമാനാനാം യജ്ഞേന ഭാവിതാത്മനാം**

അതുപോലെ യാഗം നടത്തിച്ച് ചിത്തശുദ്ധിവന്നവർക്കും അവിടെ പോകാം.

**ജനമേജയ ഉവാച**

**രേവതോ രേവതീം കന്യാം ഗൃഹീത്വാ ചാരുലോചനാം**

രേവതമഹാരാജാവ് ചാരുനേത്രയായ രേവതി എന്ന കന്യകയെയും കൂട്ടിക്കൊണ്ട്,

18. **ബ്രഹ്മലോകം ഗതഃ പശ്ചാത് കിം കൃതം തേന ഭൂഭുജാ**
**ബ്രഹ്മണാ കിം സമാദിഷ്ടം കസ്മൈ ദത്താ സുതാ പുനഃ**

ബ്രഹ്മലോകത്തേക്കു ചെന്നല്ലോ. അതിൽ പിന്നീട് ആ രാജാവ് എന്തു ചെയ്തു? ബ്രഹ്മാവ് എന്ത് ഉപദേശിച്ചു?മകളെ പിന്നെ ആർക്കു കൊടുത്തു?

**19. തത് സർവം വിസ്തരാദ്ബ്രഹ്മൻ കഥയ ത്വം മമാധുനാ**

ഹേ ബ്രഹ്മജ്ഞ, അതെല്ലാം വിസ്തരിച്ച് അങ്ങിപ്പോൾ എന്നോട് പറയണം.

**വ്യാസ ഉവാച**

**നിശാമയ മഹീപാല രാജാ രേവതകഃ കില**

രാജൻ, കേട്ടുകൊള്ളുക രേവതകൻ എന്ന ആ രാജാവ്

**20. പുത്ര്യാ വരം പരിപ്രഷ്ടും ബ്രഹ്മലോകം ഗതോ യദാ**
**ആവർത്തമാനേ ഗാന്ധർവേ സ്ഥിതോ ലബ്ധക്ഷണഃ ക്ഷണം**

പുത്രിയുടെ വരൻ ആരായിരിക്കണമെന്നു ചോദിക്കാനായി രാജാവ് ബ്രഹ്മ ലോകത്ത് എത്തിയപ്പോൾ അവിടെ ഗാനാലാപം നടക്കുകയായിരുന്നു. അതു കേട്ട് ആകൃഷ്ടനായി അദ്ദേഹം ഒരുക്ഷണം അവിടെ നിന്നു പോയി.

**21. ശൃണ്വന്നതൃപ്യദ്ധൃഷ്ടാത്മാ സഭായാം തു സകന്യകഃ**
**സമാപ്തേ തത്ര ഗാന്ധർവേ പ്രണമ്യ പരമേശ്വരം**

കന്യകയോടുകൂടി ബ്രഹ്മസഭയിൽ ചെന്ന അദ്ദേഹം ആ ഗാനം കേട്ട് ആസ്വദിച്ച് സംതൃപ്തനായി, ഗാനം അവസാനിച്ചപ്പോൾ അദ്ദേഹം ബ്രഹ്മാവിനെ പ്രണമിച്ചിട്ട്,

**22. ദർശയിത്വാ സുതാം തസ്മൈ സ്വാഭിപ്രായം ന്യവേദയത്**

പുത്രിയെ അദ്ദേഹത്തിനു കാണിച്ചു കൊടുത്തു.എന്നിട്ട് താൻ വന്ന കാര്യം പിതാമഹനെ അറിയിച്ചു.

**രാജോവാച**

**വരം കഥയ ദേവേശ കന്യേയം മമ പുത്രികാ**

ദേവേശ, ഈകന്യക എന്റെ മകളാണ്. ഇവളുടെ വരൻ ആരായിരിക്കണമെന്നു പറഞ്ഞാലും.

**23. ദേയാ കസ്മൈ മയാ ബ്രഹ്മൻ പ്രഷ്ടും ത്വാം സമുപാഗതഃ**
**ബഹവോ രാജപുത്രാ മേ വീക്ഷിതാഃ കുലസംഭവാഃ**

പിതാമഹ, ഇവളെ ഞാൻ ആർക്കാണു കൊടുക്കേണ്ടത്? അതു ചോദിക്കാനാണ് ഞാൻ ഇങ്ങോട്ട് വന്നത്. സൽകുലത്തിൽ ജനിച്ച അനേകം രാജകുമാരന്മാരെ ഞാൻ കണ്ടു.

**24. കസ്മിംശ്ചിത് മേ മനഃ കാമം നോപതിഷ്ഠതി ചഞ്ചലം**
**തസ്മാത്ത്വാം ദേവദേവേശ പ്രഷ്ടുമത്രാഗതോƒസ്മ്യഹം**

ഒരുവനിൽപ്പോലും എന്റെ മനസ്സ് സസന്തോഷം ഉറച്ചു നില്ക്കുന്നില്ല. ഹേ ദേവേശ, അങ്ങയോട് ചോദിക്കാനാണ് ഞാൻ വന്നത്.

**25. തദാജ്ഞപയ സർവജ്ഞ യോഗ്യം രാജസുതം വരം**
**കുലീനം ബലവന്തം ച സർവലക്ഷണ സംയുതം**

ഹേ സുവർജ്ഞ, ഇവൾക്കുചേർന്ന രാജകുമാരൻ ആരാണെന്നു കല്പിച്ചാലും. കുലീനനും, ബലവാനും, സർവലക്ഷണങ്ങളും തികഞ്ഞവനും

26. ദാതാരം ധർമ്മശീലം ച രാജപുത്രം സമാദിശ

ദാനശീലനും ധർമ്മശീലനും ആയ ഒരു രാജകുമാരനെ നിർദ്ദേശിച്ചാലും.

**വ്യാസഉവാച**

തദാകർണ്യാ ജഗത്കർത്താ വചനം നൃപതേസ്തദാ

രാജാവിന്റെ വാക്കുകേട്ട ജഗത്സ്രഷ്ടാവ് അപ്പോൾ

27. തമുവാച ഹസൻ വാക്യം ദൃഷ്ട്വാ കാലസ്യ പര്യയം

കാലം മാറിയതുകണ്ട് ചിരിച്ചു കൊണ്ട് അദ്ദേഹത്തോട് പറഞ്ഞു.

**ബ്രഹ്മോവാച**

രാജപുത്രാസ്ത്വയാ രാജൻ വരാ യേ ഹൃദയേ കൃതാഃ

രാജാവേ, ഏതെല്ലാം രാജകുമാരന്മാരെയാണോ അങ്ങ് വരന്മാരായി ഹൃദയത്തിൽ കണ്ടു വച്ചത്,

28. ഗ്രസ്താഃ കാലേന തേ സർവേ സപിതൃപൗത്രബാന്ധവാഃ
സപ്തവിംശതിമോ/ദ്യൈവ ദ്വാപരസ്തു പ്രവർത്തതേ

അവരെയും അവരുടെ പിതാക്കന്മാരും പൗത്രന്മാരും ബന്ധുക്കളുമുൾപ്പെടെ സകലരേയും കാലം വിഴുങ്ങിക്കഴിഞ്ഞു. ഇപ്പോൾ നിലവിലുള്ളത് ഇരുപത്തിയേഴാമത്തെ ദ്വാപരയുഗമാണ്.

29. വംശജാസ്തേ മൃതാഃ സർവ്വേ പുരീ ദൈത്യവിലുണ്ഠിതാ
സോമവംശോദ്ഭവസ്തത്ര രാജാ രാജ്യം പ്രശാസ്തി ഹി

അങ്ങയുടെ വംശത്തിൽപ്പെട്ട സകലരും ഇപ്പോൾ മരിച്ചിട്ടുണ്ട്. ദൈത്യന്മാർ നഗരം കൈയടക്കിക്കഴിഞ്ഞു. സോമവംശത്തിലെ ഒരു രാജാവാണ് അവിടെ ഇപ്പോൾ ഭരണം നടത്തുന്നത്.

30. ഉഗ്രസേന ഇതി ഖ്യാതോ മഥുരാധിപതിഃ കില
യയാതിവംശസംഭൂതോ രാജാ മാഥുരമണ്ഡലേ

ഉഗ്രസേനനെന്ന വിഖ്യാതനായ ഒരുവനാണ് മഥുരാധിപതി. യയാതി വംശജനായ അദ്ദേഹമാണ് ഇപ്പോൾ മഥുരയുടെ രാജാവ്.

31. ഉഗ്രസേനാത്മജഃ കംസഃ സുരദ്വേഷീ മഹാബലഃ
ദൈത്യേശ: പിതരം സോ/പി കാരാഗാരേ ന്യവേശയത്

ഉഗ്രസേനന്റെ പുത്രനായ കംസൻ സുരദ്വേഷിയും മഹാബലവാനുമാണ്. ദൈത്യരാജനായ അവൻ പിതാവിനെ കാരാഗ്രഹത്തിൽ ഇട്ടിരിക്കുന്നു.

32. സ്വയം രാജ്യം ചകാരസൗ നൃപാണാം മദഗർവിതഃ
മേദിനീ ചാതിഭാരാർത്താ ബ്രഹ്മാണം ശരണം ഗതാ

രാജാക്കന്മാരിൽ വച്ച് മദോന്മത്തനായ അവൻ സ്വന്തം ഇഷ്ടത്തിനൊത്താണ് ഭരണം നടത്തുന്നത്. അതിനാൽ ഭാരം താങ്ങാനാവാതെ വിഷമിച്ച ഭൂമി എന്നെ ശരണം പ്രാപിച്ചു.

33. ദുഷ്ടരാജന്യസൈന്യാനാം ഭാരേണാതിസമാകുലാ
അംശാവതരണം തത്ര ഗദിതം സുരസത്തമൈഃ

ദുഷ്ടന്മാരായ രാജാക്കന്മാരുടെ സൈന്യഭാരത്താൽ ഭൂമി വളരെ വ്യാകുലയായിരുന്നു. അതിനാൽ ദേവശ്രേഷ്ടന്മാരെല്ലാവരും കൂടി അംശാവതാരത്തിനു വേണ്ടി അപേക്ഷിച്ചു.

34. വാസുദേവഃ സമുത്പന്നഃ കൃഷ്ണഃ കമലലോചനഃ
ദേവക്യാം ദേവരൂപിണ്യാം യോ*f*സൗ നാരായണോ മുനിഃ

അതു നിമിത്തം നാരായണമുനി ദേവരൂപിണിയായ ദേവകിയിൽ കമലോചനനായ വാസുദേവകൃഷ്ണനായി ആവിർഭവിച്ചു.

35. തപശ്ചചാര ദുഃസാധ്യം ധർമ്മപുത്രഃ സനാതനഃ
ഗംഗാതീരേ നരസഖഃ പുണ്യേ ബദരികാശ്രമേ.

ധർമ്മന്റെ പുത്രനും സനാതനനുമായ നാരായണമുനി നരനോടുകൂടി ഗംഗാതീരത്തുള്ള പുണ്യമായ ബദരികാശ്രമത്തിൽ അതിഘോരമായ തപസ്സ് അനുഷ്ഠിച്ചിട്ടുണ്ട്.

36. സോ*f*വതീർണ്ണോ യദുകുലേ വാസുദേവോ*f*പി വിശ്രുതഃ
തേനാസൗ നിഹതഃ ചാപഃ കംസഃ കൃഷ്ണേന സത്തമ

യദുകുലത്തിൽ അവതരിച്ച വാസുദേവനും വിശ്രുതനായി. ആ കൃഷ്ണനാണ് പാപിയായ കംസനെ കൊന്നത്.

37. ഉഗ്രസേനായ രാജ്യം വൈ ദത്തം ഹത്വാ ഖലം സുതം
കംസസ്യ ശ്വശുരഃ പാപോ ജരാസന്ധോ മഹാബലഃ

ദുഷ്ടനായ പുത്രനെ കൊന്നിട്ട് രാജ്യം ഉഗ്രസേനന് നൽകുകയും ചെയ്തു. കംസന്റെ ശ്വശുരനും പാപിയും ബലവാനുമായ ജരാസന്ധൻ

38. ആഗത്യ മഥുരാം ക്രോധാച്ചകാര സംഗരം മുദാ
കൃഷ്ണേനാസൗ ജിതഃ സംഖ്യേ ജരാസന്ധോ മഹാബലഃ

ക്രോധത്തോടെ മഥുരയിലേക്കു വന്ന് കൃഷ്ണനുമായി അത്യുത്സാഹത്തോടെ യുദ്ധം ചെയ്തു. മഹാബലവാനായ ജരാസന്ധനെ കൃഷ്ണൻ യുദ്ധത്തിൽ പരാജിതനാക്കി.

39. പ്രേഷയാമാസ യുദ്ധായ സബലം യവനം തതഃ
ശ്രുത്വായാന്തം മഹാശൂരം സസൈന്യം യവനാധിപം

പിന്നീട് അവൻ യവനനെ സൈന്യസമേതം യുദ്ധത്തിന് നിയോഗിച്ചു. മഹാശൂരനായ യവനരാജാവ് സൈന്യങ്ങളോടുകൂടി യുദ്ധത്തിനു വരുന്നുണ്ടെന്നു കേട്ടിട്ട്,

"കൃഷ്ണസ്തു മഥുരാം ത്യക്ത്വാ പുരീം ദ്വാരവതീമഗാത്
പ്രഭഗ്നാം താം പുരീം കൃഷ്ണഃ ശില്പിഭിഃ സഹ സംഗതൈഃ

കൃഷ്ണനാകട്ടെ മഥുരവിട്ട് ദ്വാരകയിലേക്ക് പോയി. ഇടിഞ്ഞു പൊളിഞ്ഞ ആ പട്ടണത്തെ കൂടെയുണ്ടായിരുന്ന ശില്പികളെ ക്കൊണ്ട്,

കാരയാമാസ ദുർഗാഢ്യാം ഹട്ടശാലാവിമണ്ഡിതാം
ജീർണ്ണോദ്ധാരം പുനഃ കൃത്വാ വാസുദേവഃ പ്രതാപവാൻ
ഉഗ്രസേനം ച രാജാനം ചകാര വശവർത്തിനം"

കോട്ടകളും അങ്ങാടികളും ഉള്ള മനോഹര നഗരമാക്കി പണിയിപ്പിച്ചു. ജീർണ്ണോദ്ധാരണം ചെയ്തശേഷം പ്രതാപവനായ വാസുദേവൻ സ്വപക്ഷീയനായ ഉഗ്രസേനനെ രാജാവാക്കി വാഴിച്ചു.

40. യാദവാൻ സ്ഥാപയാമാസ ദ്വാരവത്യാം യദൂത്തമഃ
വാസുദേവസ്തു തത്രാദ്യ വർത്തതേ ബാന്ധവൈഃ സഹ

യദൂത്തമനായ കൃഷ്ണൻ യാദവരെ ദ്വാരകയിൽ മാറ്റിപാർപ്പിച്ചു. ആവാസുദേവൻ ബന്ധുക്കളോടുകൂടി ഇപ്പോൾ ദ്വാരകയിലാണു വസിക്കുന്നത്.

**41. തസ്യാഗ്രജഃ സുവിഖ്യാതോ ബലദേവോ ഹലായുധഃ**
**ശേഷാംശോ മുസലീ വീരോ വരോ/സ്തു തവ സമ്മതഃ**

അദ്ദേഹത്തിന്റെ ജ്യേഷ്ഠനാണ് ഹലായുധനെന്ന വിഖ്യാതനായ ബലദേവൻ. ശേഷന്റെ അവതാരവും മുസലിയുമായ ആ വീരൻ അങ്ങേയ്ക്ക് സമ്മതനായ വരനായിരിക്കും.

**42. സങ്കർഷണായ ദേഹ്യാശു കന്യാം കമലോചനാം**
**രേവതീം ബലഭദ്രായ വിവാഹവിധിനാ തതഃ**

കമലോചനയായ കന്യകയെ സങ്കർഷണനു നല്കിക്കോളൂ. വിവാഹവിധിയനുസരിച്ച് ബലഭദ്രന് രേവതിയെ,

**43. ദത്വാ പുത്രീം നൃപശ്രേഷ്ഠ ഗച്ഛ ത്വം ബദരികാശ്രമം**
**തപസ്തപ്തും സുരാരാമം പാവനം കാമദം നൃണാം**

നൽകിയതിനുശേഷം, മനുഷ്യർക്ക് കാമപ്രദവും പാവനവും ദേവോദ്യാനവുമായ ബദരികാ ശ്രമത്തിലേക്ക് തപസ്സു ചെയ്യാൻ പൊയ്ക്കോളൂ.

## വ്യാസ ഉവാച

**44. ഇതി രാജാ സമാദിഷ്ടോ ബ്രഹ്മണാ പത്മയോനിനാ**
**ജഗാമ തരസാ രാജൻ ദ്വാരകാം കന്യയാന്വിതഃ**

പത്മയോനിയായ ബ്രഹ്മാവ് ഇങ്ങനെ ഉപദേശിച്ചപ്പോൾ രാജാവ് രേവതിയോടുകൂടി വേഗം ദ്വാരകയിലേക്ക് പോയി.

**45. ദദൗ താം ബലദേവായ കന്യാം വൈ ശുഭലക്ഷണാം**
**തതസ്തപ്ത്വാ തപസ്തീവ്രം നൃപതിഃ കാലപര്യയേ**

ശുഭലക്ഷണയായ കന്യകയെ ബലദേവന് വിവാഹം കഴിച്ചു കൊടുത്തു. പിന്നീട് തീവ്രമായ തപസ്സു ചെയ്തിട്ട്, ആ രാജാവ് അന്ത്യകാലത്ത്,

**46. ജഗാമ ത്രിദശാവാസം ത്യക്ത്വാ ദേഹം സരിസ്തടേ**

സരസ്സിന്റെ തീരത്ത് സ്വശരീരം ഉപേക്ഷിച്ച് സ്വർഗ്ഗം പൂകി.

## ജനമേജയ ഉവാച

**ഭഗവൻ മഹദാശ്ചര്യം ഭവതാ സമുദാഹൃതം**

ഭഗവൻ അങ്ങ് പറഞ്ഞ കഥ വളരെ അദ്ഭുതാവഹമായിരിക്കുന്നു.

**47. രേവതസ്ത്വ സ്ഥിതസ്തത്ര ബ്രഹ്മലോകേ സുതാർത്ഥതഃ**
**യുഗാനാം തു ഗതം തത്ര ശതമഷ്ടോത്തരം കില**

പുത്രിയുടെ കാര്യത്തിനുവേണ്ടി രേവതൻ ബ്രഹ്മലോകത്ത് നില്ക്കെ നൂറ്റെട്ടു യുഗങ്ങൾ കഴിഞ്ഞുവല്ലോ.

**48. കന്യാ വൃദ്ധാ ന സംജാതാ രാജാവാ/തിതരാം നു കിം**
**ഏതാവന്തം തഥാ കാലമായുഃ പൂർണ്ണം തയോഃ കഥം**

കന്യക വൃദ്ധയായില്ലേ? രാജാവ് അത്യന്തം വൃദ്ധനുമായില്ലേ? അത്രയും കാലം ആയുസ്സോടെ അവർ ജീവിച്ചിരുന്നത് എങ്ങനെ?

## വ്യാസ ഉവാച

49. ന ജരാ ക്ഷുത്പിപാസാ വാ ന മൃത്യുർന ഭയം പുനഃ
ന തു ഗ്ലാനിഃ പ്രഭവതി ബ്രഹ്മലോകേ സദാനഘ

ജരയോ വിശപ്പും ദാഹവുമോ മൃത്യുവോ ഭയമോ ക്ഷീണമോ ബ്രഹ്മലോകത്ത് ഒരിക്കലും ഉണ്ടാകുന്നില്ല.

50. മേരും ഗതസ്യ ശര്യാതേഃ സന്തതീ രാക്ഷസൈർ ഹതാ
ഗതാഃ കുശസ്ഥലീം ത്യക്ത്വാ ഭയഭീതാ ഇതസ്തതഃ

സ്വർഗ്ഗം പ്രാപിച്ച ശര്യാതിയുടെ സന്താനങ്ങളെ രാക്ഷസന്മാർ ആക്രമിക്കുകയാൽ അവർ ഭയസംഭ്രാന്തരായി കുശസ്ഥലിവിട്ട് അങ്ങുമിങ്ങും പോയി.

51. മനോശ്ച ക്ഷുവതഃ പുത്ര ഉത്പന്നോ വീര്യവത്തരഃ
ഇക്ഷ്വാകുരിതി വിഖ്യാതഃ സൂര്യവംശകരസ്തു സഃ

മനുവിന്റെ തുമ്മലിൽ നിന്ന് അത്യന്തം വീര്യവാനായ ഒരു പുത്രൻ ജനിച്ചു. ഇക്ഷ്വാകു എന്നു പ്രസിദ്ധനായ അദ്ദേഹമാണ് സൂര്യവംശം നിലനിർത്തിയത്.

52. വംശാർത്ഥം തപ ആതിഷ്ഠദ്ദേവീം ധ്യാത്വാ നിരന്തരം
നാരദസ്യോപദേശേന പ്രാപ്യ ദീക്ഷാമനുത്തമാം

വംശാഭിവൃദ്ധിക്കുവേണ്ടി അദ്ദേഹം നാരദന്റെ ഉപദ്ദേശമനുസരിച്ച് ഉത്തമമായ ദീക്ഷ വരിച്ച് ജഗദംബയെ നിരന്തരം ധ്യാനിച്ചു കൊണ്ട് തപസ്സു ചെയ്തു.

53. തസ്യ പുത്രശതം രാജന്നിക്ഷ്വാകോരിതി വിശ്രുതം
വികുക്ഷിഃ പ്രഥമസേത്ഷാം ബലവീര്യസമന്വിതഃ

രാജാവേ, അദ്ദേഹത്തിന് പ്രസിദ്ധരായ നൂറു പുത്രന്മാരുണ്ടായി.അവരിൽ ബലവീര്യാദികളോടുകൂടിയ വികുക്ഷിയായിരുന്നു പ്രഥമപുത്രൻ.

54. അയോദ്ധ്യാം സ്ഥിതോ രാജാ ഇക്ഷ്വാകുരിതി വിശ്രുതഃ
ശകുനിപ്രമുഖാഃ പുത്രാഃ പഞ്ചാശദ്ബലവത്തരാഃ

പ്രസിദ്ധനായ ഇക്ഷ്വാകു അയോദ്ധ്യയിൽ രാജാവായി വാണു. ശകുനി തുടങ്ങി ബലവാന്മാരായ അമ്പതു മക്കളെ അദ്ദേഹം,

55. ഉത്തരാപഥദേശസ്യ രക്ഷിതാരഃ കൃതാഃ കില
ദക്ഷിണസ്യാം തഥാ രാജന്നാദിഷ്ടാസ്തേന തേ സുതാഃ

ഉത്തരാപഥത്തിന്റെ രക്ഷിതാക്കന്മാരായി വാഴിച്ചു. രാജാവേ, അപ്രകാരം ദക്ഷിണാപഥത്തിലേക്കും പുത്രന്മാർ നിയോഗിക്കപ്പെട്ടു.

56. ചത്വാരിംശത്തഥാഷ്ടൗ ച രക്ഷണാർത്ഥം മഹാത്മനാ
അന്യൗ ദ്വൗ സംസ്ഥിതൗ പാർശ്വേ സേവാർത്ഥം തസ്യ ഭൂപതേഃ

നാല്പത്തിയെട്ടു പുത്രന്മാരെയാണ് ഭരണത്തിനുവേണ്ടി അവിടേക്കു നിയോഗിച്ചത്, ആ മഹാത്മാവ്. മറ്റു രണ്ടുപേർ രാജാവിനെ സേവിക്കാൻ കൂടെത്തന്നെ താമസിച്ചു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
അഷ്ടമോ$ʃ$ദ്ധ്യായ:

# അഥ നവമോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. **കദാചിദഷ്ടകാശ്രാദ്ധേ വികുക്ഷിം പൃഥിവീപതിഃ
ആജ്ഞാപയദസംമൂഢോ മാംസമാനയ സത്വരം**

ഒരു ദിവസം ഇക്ഷ്വാകുമഹാരാജാവ് ഒട്ടും സംഭ്രമിക്കാതെ വികുക്ഷിയോട് ആജ്ഞാപിച്ചു: "അഷ്ടകാശ്രാദ്ധത്തിലേക്കുള്ള മാംസം വേഗം കൊണ്ടു വരൂ."

2. **മേധ്യം ശ്രാദ്ധാർത്ഥമധുനാ വനേ ഗത്വാ സുതാദരാൽ
ഇത്യുക്തോ/സൗ തഥേത്യാശു ജഗാമ വനമസ്ത്രഭൃത്**

മകനേ, ശ്രാദ്ധത്തിനുവേണ്ടിയാണ്; ശുദ്ധമായിരിക്കണം. വനത്തിലേക്ക് ഉടൻ പോയി ആദരപൂർവ്വം കൊണ്ടുവരണം." രാജാവ് ഇങ്ങനെ കല്പിച്ചപ്പോൾ 'അങ്ങനെയാവട്ടെ' എന്നു സമ്മതിച്ച് വികുക്ഷി അസ്ത്രധാരിയായി വനത്തിലേക്കു പോയി.

3. **ഗത്വാ ജഘാന ബാണൈഃ സ വരാഹാൻ സൂകരാൻ മൃഗാൻ
ശശാംശ്ചാപി പരിശ്രാന്തോ ബഭൂവാഥ ബുഭുക്ഷിതഃ**

വികുക്ഷി വനത്തിലെത്തി പലതരം പന്നികളെയും മാനുകളെയും മുയലുകളെയും അമ്പെയ്തു വീഴ്ത്തി. അപ്പോഴേക്കും വിശപ്പും ക്ഷീണവും കൊണ്ടു തളർന്നു.

4. **വിസ്മൃതാ ചാഷ്ടകാ തസ്യ ശശം ചാദദസൗ വനേ
ശേഷം നിവേദയാമാസ പിത്രേ മാംസമനുത്തമം**

അഷ്ടകാശ്രാദ്ധത്തിന്റെ കാര്യമേ മറന്നു. വനത്തിൽ വച്ചുതന്നെ ഒരു മുയലിനെ പാകം ചെയ്തു ഭക്ഷിച്ചു. ശ്രാദ്ധത്തിന് ഉപയോഗിക്കാൻ ഉത്തമമല്ലാത്ത ബാക്കി മാംസം കൊണ്ടുവന്ന് പിതാവിനു സമർപ്പിച്ചു.

5. **പ്രോക്ഷണായ സമാനീതം മാംസം ദൃഷ്ട്വാ ഗുരുസ്തദാ
അനർഹമിതി തത് ജ്ഞാത്വാ ചുകോപ മുനിസത്തമഃ**

പ്രോക്ഷണത്തിനായി കൊണ്ടുവന്നുവച്ച മാംസം കണ്ടപ്പോൾ മുനിമുഖ്യനായ വസിഷ്ഠൻ അതു ശ്രാദ്ധയോഗ്യമല്ലെന്നു മനസ്സിലാക്കി കോപിച്ചു.

6. **ഭുക്തശേഷം തു ന ശ്രാദ്ധേ പ്രോക്ഷണീയമിതി സ്ഥിതിഃ
രാജ്ഞേ നിവേദയാമാസ വസിഷ്ഠഃ പാകദൂഷണം**

ഭക്ഷിച്ചതിന്റെ ബാക്കി ഒന്നും തന്നെ ശ്രാദ്ധത്തിൽ പ്രോക്ഷിക്കാൻ പാടില്ലെന്നാണു വ്യവസ്ഥ. അതിനാൽ വസിഷ്ഠൻ ഈ പാകപ്പിഴയെപ്പറ്റി രാജാവിനോടു പറഞ്ഞു.

7. **പുത്രസ്യ കർമ്മ തത്ജ്ഞാത്വാ ഭൂപതിർഗുരുണോദിതം
ചുകോപ വിധിലോപാത്തം ദേശാന്നിഃസാരയത്തതഃ**

പുത്രൻ ചെയ്ത ആ പ്രവൃത്തിയെക്കുറിച്ച് ഗുരു പറഞ്ഞ് അറിഞ്ഞ രാജാവ് കർമ്മലോപം സംഭവിച്ചതിനാൽ കോപിച്ച് ആ മകനെ നാട്ടിൽനിന്ന് പുറത്താക്കി.

8. **ശശാദ ഇതി വിഖ്യാതോ നാമ്നാ ജാതോ നൃപാത്മജഃ
ഗതോ വനേ ശശാദസ്തു പിതൃകോപാദസംഭ്രമഃ**

രാജകുമാരൻ അതോടെ 'ശശാദൻ' എന്ന പേരിൽ പ്രസിദ്ധനായി. പിതൃകോപത്തെ തെല്ലും കൂസാതെ അവൻ നേരേ വനത്തിലേക്കു പോയി.

9. വന്യേന വർത്തയൻ കാലം നീതവാൻ ധർമ്മതത്പരഃ
പിതര്യുപരതേ രാജ്യം പ്രാപ്തം തേന മഹാത്മനാ

ധർമ്മതത്പരനായ അദ്ദേഹം വന്യവിഭവങ്ങൾ കൊണ്ട് കാലം നയിച്ചു. അച്ഛൻ മരിച്ചപ്പോൾ മഹാത്മാവായ ശശാദൻ തിരിയെ എത്തി രാജ്യഭാരമേറ്റു.

10. ശശാദസ്ത്വകരോദ്രാജ്യമയോദ്ധ്യായാഃ പതിഃ സ്വയം
യജ്ഞാനനേകശഃ പൂർണ്ണാംശ്ചകാര സരയൂതടേ

ശശാദൻ അങ്ങനെ സ്വയം അയോധ്യാധിപതിയായി രാജ്യം ഭരിച്ചു. സരയൂതീരത്തുവച്ച് അദ്ദേഹം ഒട്ടേറെ പൂർണ്ണയജ്ഞങ്ങളും നടത്തി.

11. ശശാദസ്യാഭവത്പുത്രഃ കകുത്സ്ഥ ഇതി വിശ്രുതഃ
തസൈ്യവ നാമഭേദാവൈ ഇന്ദ്രവാഹഃ പുരംജയഃ

ശശാദന് കകുത്സ്ഥനെന്നു പ്രസിദ്ധനായ ഒരു പുത്രനുണ്ടായി. അവനു തന്നെ 'ഇന്ദ്രവാഹൻ' 'പുരംജയൻ' എന്നീ പേരുകളുമുണ്ട്.

### ജനമേജയ ഉവാച

12. നാമഭേദഃ കഥം ജാതോ രാജപുത്രസ്യ ചാനഘ
കാരണം ബ്രൂഹി മേ സർവം കർമ്മണാ യേന ചാഭവത്

ഹേ അനഘ, ആ രാജകുമാരന് നാമഭേദങ്ങൾ എങ്ങനെ ലഭിച്ചു ? അതിനുള്ള കാരണമെല്ലാം എന്നോടു പറയൂ. എന്തു പ്രവൃത്തി നിമിത്തമാണ് ആ പേരുകൾ ലഭിച്ചത് ?

### വ്യാസ ഉവാച

13. ശശാദേ സ്വർഗ്ഗതേ രാജാ കകുത്സ്ഥ ഇതി ചാഭവത്
രാജ്യം ചകാര ധർമ്മജ്ഞഃ പിതൃപൈതാമഹം ബലാത്
ഏതസ്മിന്നന്തരേ ദേവാ ദൈത്യൈഃ സർവേഃ പരാജിതാഃ

ശശാദൻ സ്വർഗ്ഗസ്ഥനായപ്പോൾ കകുത്സ്ഥൻ രാജാവായി. ധർമ്മജ്ഞനായ അദ്ദേഹം പിതൃപൈതാമഹമായ രാജ്യം ന്യായാനുസൃതം രക്ഷിച്ചുവന്നു. അതിനിടയ്ക്ക് ദൈത്യന്മാർ, ദേവന്മാരെയെല്ലാം പരാജയപ്പെടുത്തി.

14. ജഗ്മുസ്ത്രിലോകാധിപതിം വിഷ്ണും ശരണമവ്യയം
താൻ പ്രോവാച മഹാവിഷ്ണുസ്തദാ ദേവാൻ സനാതനഃ

അവർ ത്രിലോകാധിപതിയും അവ്യയനുമായ വിഷ്ണുവിനെ ശരണം പ്രാപിച്ചു. സനാതനനായ വിഷ്ണു അപ്പോൾ ദേവന്മാരോടു പറഞ്ഞു:

### വിഷ്ണുരുവാച

15. പാർഷ്ണിഗ്രാഹം മഹീപാലം പ്രാർത്ഥയന്തു ശശാദജം
സ ഹനിഷ്യതി വൈ ദൈത്യാൻ സംഗ്രാമേ സുരസത്തമാഃ

പിന്തുണയ്ക്കായി ഹേ ദേവന്മാരേ, നിങ്ങൾ ശശാദന്റെ പുത്രനായ കകുത്സ്ഥനോട് അപേക്ഷിക്കുവിൻ. യുദ്ധത്തിൽ അദ്ദേഹം ദൈത്യന്മാരെ നിഗ്രഹിച്ചുകൊള്ളും.

16. ആഗമിഷ്യതി ധർമ്മാത്മാ സാഹായ്യാർത്ഥം ധനുർധരഃ
പരാശക്തേഃ പ്രസാദേന സാമർത്ഥ്യം തസ്യ ചാതുലം

ധർമ്മാത്മാവായ അദ്ദേഹം നിങ്ങളെ സഹായിക്കാൻ ധനുർധാരിയായി വരും. പരാശക്തിയുടെ പ്രസാദത്താൽ അദ്ദേഹത്തിന് നിസ്തുലമായ കഴിവു ലഭിച്ചിട്ടുണ്ട്.

17. ഹരേഃ സുവചനാദ്ദേവാ യയുഃ സർവേ സവാസവാഃ
അയോദ്ധ്യായാം മഹാരാജ ശശാദതനയം പ്രതി

ഹരിയുടെ നല്ലവാക്കു കേട്ട ദേവന്മാർ ഇന്ദ്രനോടുകൂടി ശശാദപുത്രനെ കാണാൻ അയോദ്ധ്യയിലേക്കു പോയി.

18. താനാഗതാൻ സുരാൻ രാജാ പൂജയാമാസ ധർമ്മതഃ
പപ്രച്ഛാഗമനേ രാജാ പ്രയോജനമതന്ദ്രിതഃ

അവിടെ എത്തിച്ചേർന്ന ദേവന്മാരെ രാജാവ് ധർമ്മാനുസൃതം പൂജിച്ചു. അവരെല്ലാം കൂടി വന്ന കാരണമെന്തെന്ന് അവരോട് ഒരു മടിയുമില്ലാതെ ചോദിച്ചു.

രാജോവാച

19. ധന്യോഽഹം പാവിതശ്ചാസ്മി ജീവിതം സഫലം മമ
യദാഗത്യ ഗൃഹേ ദേവാ ദദൃശ്ച ദർശനം മഹത്

ഞാൻ ധന്യനും പരിശുദ്ധനുമായി; എന്റെ ജീവിതം സഫലമായി. എന്തെന്നാൽ ദേവന്മാരായ നിങ്ങൾ എന്റെ ഗൃഹത്തിൽ വന്ന് മഹത്തായ ദർശനം തന്നുവല്ലോ.

20. ബ്രുവന്തു കൃത്യം ദേവേശാ ദുസ്സാദ്ധ്യമപി മാനവൈഃ
കരിഷ്യാമി മഹത്കാര്യം സർവഥാ ഭവതാം മഹത്

ദേവോത്തമന്മാരേ, ഞാൻ എന്താണു നിങ്ങൾക്കുവേണ്ടി ചെയ്യേണ്ടതെന്ന് പറഞ്ഞാലും. ഭവാന്മാർക്കു മഹത്തായിട്ടുള്ളത് എന്തോ ആ മഹാകാര്യം മനുഷ്യർക്കു ദുസ്സാധ്യമാണെങ്കിലും ഞാൻ ചെയ്തു തരാം.

ദേവാ ഊചുഃ

21. സാഹായ്യം കുരു രാജേന്ദ്ര സഖാ ഭവ ശചീപതേഃ
സംഗ്രാമേ ജയ ദൈത്യേന്ദ്രാൻ ദുർജയാം സ്ത്രിദശൈരപി

രാജേന്ദ്ര, അങ്ങ് ദേവേന്ദ്രന്റെ സഖാവായിത്തീർന്ന് ഞങ്ങളെ സഹായിക്കണം. ദേവൻമാർക്കും ജയിക്കാനാവാത്ത ദൈത്യപ്രമാണികളെ യുദ്ധത്തിൽ ജയിച്ചാലും.

22. പരാശക്തിപ്രസാദേന ദുർലഭം നാസ്തി തേ ക്വചിത്
വിഷ്ണുനാ പ്രേരിതാശ്ചൈവമാഗതാസ്തവ സന്നിധൗ

പരാശക്തിയുടം പ്രസാദത്താൽ അങ്ങേയ്ക്ക് ദുസ്സാധ്യമായിട്ടൊന്നുമില്ല. വിഷ്ണു പ്രേരിപ്പിച്ചിട്ടാണ് ഞങ്ങൾ അങ്ങയുടെ അടുക്കലെത്തിയത്.

രാജോവാച

23. പാർഷ്ണിഗ്രാഹോ ഭവാമ്യദ്യ ദേവാനാം സുരസത്തമാഃ
ഇന്ദ്രോ മേ വാഹനം തത്ര ഭവേദ്യദി സുരാധിപഃ

ഹേ ദേവന്മാരേ, ദേവാധിപനായ ഇന്ദ്രൻ യുദ്ധത്തിൽ എന്റെ വാഹനമായിരിക്കുകയാണെങ്കിൽ ദേവന്മാരായ നിങ്ങളെ ഞാൻ സഹായിക്കാം.

24. **സംഗ്രാമം തു കരിഷ്യാമി ദൈത്യൈർ ദേവകൃതേഽധുനാ**
**ആരുഹ്യേന്ദ്രം ഗമിഷ്യാമി സത്യമേതദ് ബ്രവീമ്യഹം**

ഇന്ദ്രനെ വാഹനമാക്കി ഉടൻ ഞാൻ പോകാം. ദേവന്മാർക്ക്വേണ്ടി ദൈത്യന്മാരോട് യുദ്ധം ചെയ്യാം. ഞാൻ ഈ പറയുന്നതു സത്യമാണ്.

25. **തദോചുർവാസവം ദേവാഃ കർത്തവ്യം കാര്യമദ്ഭുതം**
**പത്രം ഭവ നരേന്ദ്രസ്യ ത്യക്ത്വാ ലജ്ജാം ശചീപതേ**

അപ്പോൾ ദേവന്മാർ ഇന്ദ്രനോട് പറഞ്ഞു: ശചീപതേ, അങ്ങ് ഒട്ടും ലജ്ജിക്കാതെ നരേന്ദ്രന്റെ വാഹനമായിത്തീർന്ന് അത്ഭുതാവഹമായ കാര്യം നിറവേറ്റണം.

26. **ലജ്ജമാനസ്തദാ ശക്രഃ പ്രേരിതോ ഹരിണാ ഭൃശം**
**ബഭൂവ വൃഷഭസ്തൂർണം രുദ്രസ്യേവാപരോ മഹാൻ**

അതു കേട്ടപ്പോൾ ദേവേന്ദ്രനു ലജ്ജ തോന്നി. എന്നാൽ ഹരി അങ്ങേയറ്റം പ്രേരിപ്പിച്ചതു നിമിത്തം അദ്ദേഹം രുദ്രന്റെ വൃഷഭത്തെപ്പോലെ മറ്റൊരു വൃഷഭമായി മാറി.

27. **തമാരൂരോഹ രാജാഽസൗ സംഗ്രാമഗമനായ വൈ**
**സ്ഥിതഃ കകുദി യേനാസ്യ കുകുത്സ്ഥസ്തേന ചാഭവത്**

യുദ്ധത്തിനു പോകാൻ വേണ്ടി രാജാവ് കാളപ്പുറത്തേറിയിരുന്നു.അ വൃഷത്തിന്റെ കകുത്തിൽ (പൂഞ്ഞി അഥവാ ഉപ്പൂടി) സ്ഥിതി ചെയ്തുകൊണ്ട് അദ്ദേഹം കകുത്സ്ഥനായിത്തീർന്നു.

28. **ഇന്ദ്രോ വാഹഃ കൃതോ യേന തേന നാമ്നേന്ദ്രവാഹകഃ**
**പുരംജിതം തു ദൈത്യാനാം തേനാഭൂച്ച പുരംജയഃ**

ഇന്ദ്രനെ വാഹനമാക്കിയതിനാൽ ഇന്ദ്രവാഹനൻ എന്ന പേരുണ്ടായി. ദൈത്യന്മാരുടെ പുരത്തെ ജയിച്ചതുകൊണ്ട് പുരംജയനുമായി.

29. **ജിത്വാ ദൈത്യാൻ മഹാബാഹുർധനം തേഷാം പ്രദത്തവാൻ**
**പപ്രച്ഛ ചൈവം രാജർഷേരിതി സഖ്യം ബഭൂവ ഹ**

മഹാബാഹുവായ അദ്ദേഹം ദൈത്യന്മാരെവെന്ന് അവരുടെ ധനമെല്ലാം എടുത്ത് ദേവന്മാർക്കു നൽകിയിട്ട്, ഗൃഹത്തിലേക്കു പോകാനായി ദേവന്മാരോടു യാത്ര ചോദിച്ചു. അങ്ങനെ രാജർഷിയായ അദ്ദേഹത്തിൻ ഇന്ദ്രനോടു സഖ്യമുണ്ടായി.

30. **കകുസ്ഥശ്ചാതിവിഖ്യാതോ നൃപതിസ്തസ്യവംശജാഃ**
**കാകുത്സ്ഥാ ഭുവി രാജനോ ബഭൂവുർബഹുവിശ്രുതാഃ**

കകുസ്ഥൻ അതിവിഖ്യാതനായ ഒരു രാജാവായിരുന്നു. അദ്ദേഹത്തിന്റെ വംശത്തിൽപ്പെട്ട രാജാക്കന്മാർ കാകുസ്ഥന്മാർ എന്ന് ഭൂമിയിൽ വിഖ്യാതരായിത്തീർന്നു.

31. **കകുത്സ്ഥസ്യാഭവത്പുത്രോ ധർമ്മപത്ന്യാം മഹാബലഃ**
**അനേന വിശ്രുതസ്തസ്യ പൃഥുഃ പുത്രശ്ച വീര്യവാൻ**

കകുത്സ്ഥന് ധർമ്മപത്നിയിൽ ബലശാലിയായ ഒരു പുത്രനുണ്ടായി. അദ്ദേഹത്തിന്റെ പൃഥു എന്ന ആ പുത്രനും വിശ്രുതനും വീര്യവാനുമായിരുന്നു.

32. **വിഷ്ണോരംശഃ സ്മൃതഃ സാക്ഷാത് പരാശക്തിപദാർച്ചകഃ**
**വിശ്വരന്ധിസ്തു വിജ്ഞേയഃ പൃഥോഃ പുത്രോ നരാധിപഃ**

പരാശക്തിയുടെ പരമഭക്തനായിരുന്ന അദ്ദേഹം സാക്ഷാത് വിഷ്ണ്വംശമായിട്ടാണ് അറിയപ്പെടുന്നത്. പൃഥുവിന്റെ പുത്രനാണ് വിശ്വരന്ധി എന്ന രാജാവ്.

33. ചന്ദ്രസ്തസ്യ സുതഃ ശ്രീമാൻ രാജാ വംശകരഃ സ്മൃതഃ
തത്സുതോ യുവനാശ്വസ്തു തേജസ്വീ ബലവത്തരഃ

അദ്ദേഹത്തിന്റെ പുത്രനാണു ചന്ദ്രൻ. ആ രാജാവിന്റെ പേരിൽ ചന്ദ്രവംശം പ്രസിദ്ധമായി. അദ്ദേഹത്തിന്റെ പുത്രനായ യുവനാശ്വൻ തേജസ്വിയും ബലവാനുമായിരുന്നു.

34. ശാവന്തോ യുവനാശ്വസ്യ ജജ്ഞേ പരമധാർമ്മികഃ
ശാവന്തീ നിർമിതാ തേന പുരീ ശക്രപുരീസമാ

യുവനാശ്വന് ശാവന്തനെന്ന പരമധാർമ്മികനായ പുത്രൻ ജനിച്ചു. അദ്ദേഹമാണ് ഇന്ദ്രപുരിക്കു തുല്യമായ ശാവന്തി എന്ന പട്ടണം നിർമ്മിച്ചത്.

35. ബൃഹദശ്വസ്തു പുത്രോഭൂച്ഛാവന്തസ്യ മഹാത്മനഃ
കുവലയാശ്വഃ സുതസ്തസ്യ ബഭൂവ പൃഥിവീപതിഃ

മഹാത്മാവായ ശാവന്തന് ബൃഹദശ്വനെന്ന പുത്രനുണ്ടായി. പിന്നീട് അദ്ദേഹത്തിന്റെ പുത്രനായ കുവലായശ്വൻ രാജാവായി.

36. ധുന്ധുനാമാ ഹതോ ദൈത്യസ്തേനാസൗ പൃഥിവീതലേ
ധുന്ധുമാരേതി വിഖ്യാതം നാമ പ്രാപാതിവിശ്രുതം

ധുന്ധു എന്ന അസുരനെ അദ്ദേഹം കൊന്നതിനാൽ അദ്ദേഹത്തിന് ധുന്ധുമാരനെന്ന് അതിവിശ്രുതമായ പേരുണ്ടായി.

37. പുത്രസ്തസ്യ ദൃഢാശ്വസ്തു പാലയാമാസ മേദിനീം
ദൃഢാശ്വസ്യ സുതഃ ശ്രീമാൻ ഹര്യശ്വ ഇതി കീർത്തിതഃ

അദ്ദേഹത്തിന്റെ പുത്രനായ ദൃഢാശ്വൻ രാജ്യം പരിപാലിച്ചു. ദൃഢാശ്വന്റെ പുത്രൻ ഹര്യശ്വനെന്നു കീർത്തികേട്ടവനാണ്.

38. നികുംഭസ്തത്സുതഃ പ്രോക്തോ ബഭൂവ പൃഥിവീപതിഃ
ബഹർണാശ്വോ നികുംഭസ്യ കൃശാശ്വസ്തസ്യ വൈ സുതഃ

അദ്ദേഹത്തിന്റെ പുത്രൻ നികുംഭൻ. അദ്ദേഹം രാജാവായി. അദ്ദേഹത്തിന്റെ പുത്രൻ ബഹർണാശ്വൻ. അദ്ദേഹത്തിന്റെ പുത്രൻ കൃശാശ്വൻ.

39. പ്രസേനജിത്കൃശാശ്വസ്യ ബലവാൻസത്യവിക്രമഃ
തസ്യ പുത്രോ മഹാഭാഗോ യൗവനാശ്വേതി വിശ്രുതഃ

കൃശാശ്വന്റെ മകനാണ് ബലവാനും സത്യസന്ധനുമായ പ്രസേനജിത്ത്. അദ്ദേഹത്തിന്റെ പുത്രനാണ് മഹാഭാഗനായ യൗവനാശ്വൻ എന്നു വിശ്രുതനായ രാജാവ്.

40. യൗവനാശ്വസുതഃ ശ്രീമാൻ മാന്ധാതേതി മഹീപതിഃ
അഷ്ടോത്തരസഹസ്രം തു പ്രസാദാ യേന നിർമ്മിതാഃ

യൗവനാശ്വന്റെ പുത്രനാണ് മാന്ധാതാവനെന്ന മഹാരാജാവ്. അദ്ദേഹമത്രേ ആയിരത്തിയെട്ടു ക്ഷേത്രങ്ങൾ നിർമ്മിയച്ചത്.

41. ഭഗവത്യാസ്തു തുഷ്ട്യർത്ഥം മഹാതീർത്ഥേഷു മാനദ
മാതൃഗർഭേ ന ജാതോƒസാവുത്പന്നോ ജനകോദരേ.

ഭഗവതീപ്രസാദത്തിനുവേണ്ടി ഓരോരോ തീർത്ഥസ്ഥാനങ്ങളിലാണ് അവ നിർമമിച്ചത്. അദ്ദേഹത്തിന്റെ ജനനം മാതൃ ഗർഭത്തിലല്ല; പിതാവിന്റെ ഉദരത്തിലാണ്.

42. നിഃസാരിതസ്തതഃ പുത്രഃ കുക്ഷിം ഭിത്വാ പിതുഃ പുനഃ

പിന്നെ പിതാവിന്റെ കുക്ഷി പിളർന്ന് പുത്രൻ പുറത്തേക്കു വന്നു.

രാജോവാച

ന ശ്രുതം ന ദൃഷ്ടം വാ ഭവതാ തദുദാഹൃതം

അങ്ങ് പറഞ്ഞതിൻ വണ്ണമുള്ള ഒരു ജനനം എങ്ങും കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല.

43. അസംഭാവ്യം മാഹാഭാഗ തസ്യ ജന്മ യഥോദിതം
വിസ്തരേണ വദസ്വാദ്യ മാന്ധാതുർജന്മകാരണം

മഹാഭാഗ,അങ്ങു പറഞ്ഞമാതിരി ഒരു ജന്മം അസംഭവ്യമാണ്. അത്കൊണ്ട് മാന്ധാതാവിന്റെ ജന്മകാരണം അങ്ങ് ഇപ്പോൾ വിസ്തരിച്ചു പറയണം.

44. രാജോദരേ യഥോത്പന്നഃ പുത്രഃ സർവാംഗസുന്ദരഃ

സർവ്വാംഗസുന്ദരനായ ഒരു പുത്രൻ രാജാവിന്റെ ഉദരത്തിൽ എങ്ങനെ വന്നു ജനിച്ചു?

വ്യാസഉവാച

യൗവനാശ്വോനപത്യോഽഭൂദ്രാജാ പരമധാർമ്മികഃ

പരമധാർമ്മികനായ യൗവനാശ്വമഹാരാജാവ് അനപത്യനായിരുന്നു.

45. ഭാര്യാണാം ച ശതം തസ്യ ബഭൂവ നൃപേതർനൃപ
രാജാ ചിന്താപരഃ പ്രായശ്ചിന്തയാമാസ നിത്യശഃ

രാജൻ, ആ നൃപതിക്ക് നൂറുഭാര്യമാരും ഉണ്ടായിരുന്നു. എന്നിട്ടും സന്താനഭാഗ്യമില്ലാതിരുന്നതുകൊണ്ട് അദ്ദേഹം സദാ അതിനെക്കുറിച്ച് ആലോചിച്ചു ദുഃഖിച്ചു.

46. അപത്യാർത്ഥം യൗവനാശ്വോ ദുഃഖിതസ്തു വനം ഗതഃ
ഋഷീണാമാശ്രമേ പുണ്യേ നിർവിണ്ണഃ സ ച പാർത്ഥിവഃ

സന്താനത്തിനുവേണ്ടി സദാ ദുഃഖിച്ചികൊണ്ടിരുന്ന യൗവനാശ്വൻ ഒരിക്കൽ വനത്തിൽ പോയി. മഹർഷിമാരുടെ പുണ്യാശ്രമത്തിലെത്തിയ നിരാശനായ ആ രാജാവ്,

47. മുമോച ദുഃഖിതഃ ശ്വാസാംസ്താപസാനാം ച പശ്യതാം
സ്യഷ്ട്വാ തു ദുഃഖിതം വിപ്രാ ബഭൂവുശ്ച കൃപാലവഃ

താപസന്മാർ നോക്കിനില്ക്കെ, സങ്കടം സഹിക്കവയ്യാതെ ദീർഘശ്വാസം വിട്ടു. അദ്ദേഹം അത്യധികം ദുഃഖിതനാണെന്നു കണ്ട മഹർഷിമാർക്ക് കാരുണ്യം തോന്നി.

48. തമൂചുർബ്രാഹ്മണാ രാജൻ കസ്മാച്ഛോചസി പാർത്ഥിവ
കിം തേ ദുഃഖം മഹാരാജ ബ്രൂഹി സത്യം മനോഗതം

മുനിമാർ അദ്ദേഹത്തോടു ചോദിച്ചു. മഹാരാജാവേ, അങ്ങ് എന്തിനാണു ദുഃഖിക്കുന്നത്? എന്തിനെക്കുറിച്ചാണ് അങ്ങേയ്ക്ക് ദുഃഖം? മനസ്സിലെന്താണ് എന്ന് സത്യം പറയൂ.

49. പ്രതികാരം കരിഷ്യാമോ ദുഃഖസ്യ തവ സർവഥാ

അങ്ങയുടെ ദുഃഖത്തിനു ഞങ്ങൾ ഏതുവിധേനയും പരിഹാരം കാണാം.

### യൗവനാശ്വ ഉവാച

**രാജ്യം ധനം സദശ്വാശ്ച വർത്തന്തേ മുനയോ മമ**

മുനിമാരേ, രാജ്യവും ധനവും നല്ലകുതിരകളും എനിക്കുണ്ട്.

**50. ഭാര്യാണാം ച ശതം ശുദ്ധം വർത്തതേ വിശദപ്രഭം**
**നാരാതിസ്ത്രിഷുലോകേഷു കോഽപ്യസ്തി ബലവാൻ മമ**

യഥാർത്ഥമായ സൗന്ദര്യമുള്ള നൂറുഭാര്യമാരും എനിക്കുണ്ട്. ബലവാനായ ഒരു ശത്രുപോലും മൂന്നു ലോകത്തിലും എനിക്കില്ല.

**51. ആജ്ഞാകരാസ്തു സാമന്താ വർത്തന്തേ മന്ത്രിണസ്തഥാ**
**ഏകം സന്താനജം ദുഃഖം നാന്യത് പശ്യാമി താപസാഃ**

കല്പനകാത്തുനില്ക്കുന്ന സാമന്തന്മാരും അതുപോലെ മന്ത്രിമാരുമുണ്ട്. താപസന്മാരേ, സന്താനത്തെ സംബന്ധിച്ച ഒരു ദുഃഖമേ എനിക്ക് ഉള്ളൂ. മറ്റൊന്നും ഞാൻ കാണുന്നില്ല.

**52. അപുത്രസ്യ ഗതിർനാസ്തി സ്വർഗോ നൈവ ച നൈവ ച**
**തസ്മാ ഛോചാമി വിപ്രേന്ദ്രാഃ സന്താനാർത്ഥം ഭൃശം തതഃ**

പുത്രനില്ലാത്തവന് ഗതിയില്ല; സ്വർഗ്ഗം ഇല്ലേ ഇല്ല. വിപ്രോത്തമരേ, ഒരു സന്താനത്തിനുവേണ്ടിയാണ് ഞാൻ അങ്ങേയറ്റം ദുഃഖിക്കുന്നത്.

**53. വേദശാസ്ത്രാർത്ഥ തത്ത്വജ്ഞാസ്താപസാശ്ച കൃതശ്രമാഃ**
**ഇഷ്ടിം സന്താനകാമസ്യ യുക്താം ജ്ഞാത്വാ ദിശന്തു മേ**

വേദശാസ്ത്രാർത്ഥങ്ങൾ അറിയാവുന്നവരും താപസന്മാരുമാണല്ലോ നിങ്ങൾ. സന്താനം വേണമെന്ന് അതിയായി ആഗ്രഹിക്കുന്ന എനിക്ക് യോജിച്ച യാഗം ഏതെന്ന് ആലോചിച്ചു പറഞ്ഞാലും.

**54. കുർവന്തു മമ കാര്യം വൈ കൃപാ ചേദസ്തി താപസാഃ**

ഹേ താപസന്മാരേ,എന്നോടു കൃപയുണ്ടെങ്കിൽ എന്റെ കാര്യം നിറവേറ്റിത്തന്നാലും.

### വ്യാസഉവാച

**തച്ഛ്രുത്വാ വചനം രാജ്ഞഃ കൃപയാ പൂർണ്ണമാനസാഃ**

അപ്രകാരം രാജാവു പറഞ്ഞത് കേട്ട് കൃപകൊണ്ട് പൂർണ്ണചിത്തരായ മഹർഷിമാർ,

**55. കാരയാമാസുരവ്യഗ്രാസ്തസ്യേഷ്ടിമിന്ദ്രദേവതാം**
**കലശസ്ഥാപിതസ്ത്ര ജലപൂർണ്ണസ്തു ബാഡവൈഃ**

അദ്ദേഹത്തോകൊണ്ട് 'ഇന്ദ്രദേവതാ'യാഗം ശ്രദ്ധാപൂർവ്വം ചെയ്യിച്ചു. യജ്ഞവേദിയിൽ ബ്രാഹ്മണർ ജലം നിറച്ച കലശം സ്ഥാപിച്ചു.

**56. മന്ത്രിതോ വേദമന്ത്രൈശ്ച പുത്രാർത്ഥം തസ്യ ഭൂപതേഃ**
**രാജാ തദ്യജ്ഞസദനം പ്രവിഷ്ട സ്തൃഷിതോ നിശി**

ആ രാജാവിന്റെ പുത്രലബ്ധിക്കായി വേദമന്ത്രങ്ങൾകൊണ്ട് അഭിമന്ത്രിച്ച കലശമായിരുന്നു അത്. ഒരുദിവസം രാത്രിയിൽ രാജാവ് ദാഹം സഹിക്കാനാകാതെ ആ യജ്ഞശാലയിലേക്കു കടന്നു ചെന്നു.

**57. വിപ്രാൻ ദൃഷ്ട്വാ ശയാനാൻ സ പപൗ മന്ത്രജലം സ്വയം**
**ഭാര്യാർത്ഥം സംസ്കൃതം വിപ്രൈർമന്ത്രിതം വിധിനോദ്ധൃതം**

ബ്രാഹ്മണരെല്ലാം ഉറക്കമണെന്നുകണ്ട രാജാവ്, രാജപത്നിക്കുവേണ്ടി വിപ്രന്മാർ മന്ത്രസംസ്കാരം ചെയ്തുവച്ചിരുന്ന ജലം സ്വയമെടുത്തുകുടിച്ചു.

**58. പീതം രാജ്ഞാ തൃഷാർത്തേന തദജ്ഞാനാന്നൃപോത്തമ**
**വ്യുദകം കലശം ദൃഷ്ട്വാ തദാ വിപ്രാ വിശങ്കിതാഃ**

ദാഹംകൊണ്ട് വലഞ്ഞരാജാവ് അത് അപ്രകാരമുള്ള ജലമാണെന്ന് അറിയാതെയാണ് എടുത്തുകുടിച്ചത്. കലശത്തിൽ ജലം കാണാഞ്ഞ് വിപ്രന്മാർക്കു സംശയം തോന്നി.

**59. പപ്രച്ഛുസ്തേ നൃപം കേന പീതം ജലമിതി ദ്വിജാഃ**
**രാജ്ഞാ,പീതം വിദിത്വാ തേ ജ്ഞാത്വാ ദൈവബലം മഹത്**

അതിലെ ജലം ആരു കുടിച്ചു എന്ന് ബ്രാഹാമണർ രാജാവിനോടു ചോദിച്ചു. രാജാവുതന്നെയാണ് കുടിച്ചതെന്നു മനസ്സിലാക്കിയ അവർ വിധിബലമാണു വലുതെന്ന് അറിഞ്ഞിട്ട്

**60. ഇഷ്ടിം സമാപയാമാസുർഗതാസ്തേ മുനയോ ഗൃഹാൻ**
**ഗർഭം ദധാര നൃപതിസ്തതോ മന്ത്രബലാദഥ**

യാഗം സമാപിപ്പിച്ചു. പിന്നെ ആ മുനിമാർ സ്വഗൃഹങ്ങളിലേക്കു പോയി. അതെത്തുടർന്ന്, മന്ത്രശക്തിമൂലം രാജാവ് ഗർഭം ധരിച്ചു.

**61. തതഃ കാലേ സ ഉത്പന്നഃ കുക്ഷിം ഭിത്വാസ്യ ദക്ഷിണാം**
**പുത്രം നിഷ്കാസയാമാസുർമന്ത്രിണസ്തസ്യ ഭൂപതേഃ**

പിന്നെ സമയമായപ്പോൾ രാജാവിന്റെ ഇടത്തേ കുക്ഷിപിളർന്ന് ശിശു പുറത്തുവന്നു. ആ പുത്രനെ രാജാവിന്റെ മന്ത്രിമാർ ദൂരെ ഉപേക്ഷിച്ചു.

**62. ദേവാനാം കൃപയാ തത്ര ന മമാര മഹീപതിഃ**
**കം ധാസ്യതി കുമാരോ$f$യം മന്ത്രിണശ്ചുക്രുശുർഭൃശം**

ദൈവകാരുണ്യത്താൽ ശിശു മരിച്ചില്ല. ഈ കുമാരൻ കം ധാസ്യതി (ആരുടെ മുലകുടിക്കും) എന്ന് മന്ത്രിമാർ ആർത്തുവിളിച്ചു.

**63. തദേന്ദ്രോ ദേശിനീം പ്രാദാദന്യാം ധാതേത്യവദദ്വചഃ**
**സോ$f$ഭവദ്ബലവാൻ രാജാ മാന്ധാതാ പൃഥിവീപതിഃ**
**തദുത്പത്തിസ്തു ഭൂപാല കഥിതാ തവ വിസ്തരാത്**

അപ്പോൾ ദേവേന്ദ്രൻ തന്റെ ചൂണ്ടുവിരൽ നൽകികൊണ്ട് പറഞ്ഞു: മാം ധാതാ (ഞാൻ മുലപ്പാൽ നൽകും) എന്ന്. അവനാണ് മാന്ധാതാവെന്ന ബലവാനായ രാജാവായിത്തീർന്നത്. രാജാവേ, ഇങ്ങനെ അവന്റെ ജനനത്തെക്കുറിച്ച് ഞാൻ വിസ്തരിച്ചു പറഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
നവമോ$f$ദ്ധ്യായഃ

## അഥ ദശമോ$f$ദ്ധ്യായഃ

### വ്യാസ ഉവാച

1. ബഭൂവ ചക്രവർത്തീ സ നൃപതിഃ സത്യസംഗരഃ
മാന്ധാതാ പൃഥിവീം സർവാമജയൻ നൃപതീശ്വരഃ

സത്യപരാക്രമനായ മാന്ധാവ് ലോകം മുഴുവൻ കീഴടക്കി ചക്രവർത്തിയായിത്തീർന്നു.

2. ദസ്യവോ$f$സ്യ ഭയത്രസ്താ യയുർഗിരിഗുഹാസു ച
ഇന്ദ്രേണാസ്യ കൃതം നാമ ത്രസദ്ദസ്യുരിതി സ്ഫുടം

ശത്രുക്കൾ അദ്ദേഹത്തെ ഭയപ്പെട്ട് പർവതഗുഹകളിൽ അഭയം തേടി. ദേവേന്ദ്രൻ അദ്ദേഹത്തിന് ത്രസദ്ദസ്യു എന്ന് സാർത്ഥകമായ പേരും നൽകി.

3. തസ്യ ബിന്ദുമതീ ഭാര്യാ ശശബിന്ദോഃ സുതാ$f$ഭവത്
പതിവ്രതാ സുരൂപാ ച സർവലക്ഷണസംയുതാ

പതിവ്രതയും ലക്ഷണസംയുക്തയും സുന്ദരിയും ശശബിന്ദുവിന്റെ പുത്രിയുമായ ബിന്ദുമതിയായിരുന്നു അദ്ദേഹത്തിന്റെ ഭാര്യ.

4. തസ്യാമുത്പാദയാമാസ മാന്ധാതാ ദ്വൗ സുതൗ നൃപ
പുരുകുത്സം സുവിഖ്യാതം മുചുകുന്ദം തഥാപരം.

രാജാവേ, അദ്ദേഹം അവളിൽ രണ്ടുപുത്രന്മാരെ ജനിപ്പിച്ചു: വിഖ്യാതനായ പുരുകുത്സനെയും മുചുകുന്ദനെയും.

5. പുരുകുത്സാത്തതോ$f$രണ്യഃ പുത്രഃ പരമധാർമികഃ
പിതൃഭക്തിരതശ്ചാഭൂദ്ബൃഹദശ്വസ്തദാത്മജഃ

പുരുകുത്സന് പരമധാർമ്മികനായ അരണ്യൻ എന്ന പുത്രനുണ്ടായി. പിതൃഭക്തനായിരുന്ന അദ്ദേഹത്തിന്റെ പുത്രനാണ് ബൃഹദശ്വൻ.

6. ഹര്യശ്വസ്തസ്യ പുത്രോ$f$ഭൂദ്ധാർമ്മികഃ പരമാർത്ഥവിത്
തസ്യാത്മജസ്ത്രിധന്വാ$f$ഭൂദരുണസ്തസ്യ ചാത്മജഃ

അദ്ദേഹത്തിന്റെ പുത്രനായി പരമാർത്ഥവേദിയും ധാർമ്മികനുമായ ഹര്യശ്വൻ ജനിച്ചു. അദ്ദേഹത്തിന്റെ പുത്രനാണ് ത്രിധന്വാവ്. ത്രിധന്വാവിന്റെ പുത്രൻ അരുണൻ.

7. അരുണസ്യ സുതഃ ശ്രീമാൻ സത്യവ്രത ഇതി ശ്രുതഃ
സോ$f$ഭൂദിച്ഛാചരഃ കാമീ മന്ദാത്മാ ഹ്യതിലോലുപഃ

അരുണന്റെ പുത്രനാണ് വിശ്രുതനായ സത്യവ്രതൻ. അദ്ദേഹം തോന്നിയപോലെ നടക്കുന്നവനും കാമിയും വിഷയലോലുപനും ബുദ്ധിഹീനനുമായിരുന്നു.

8. സ പാപാത്മാ വിപ്രഭാര്യാം ഹൃതവാൻ കാമമോഹിതഃ
വിവാഹേ തസ്യ വിഘ്നം സ ചകാര നൃപതേഃ സുതഃ

പാപാത്മാവായ ആ രാജകുമാരൻ വിവാഹസമയത്ത്, അതിനു തടസ്സമുണ്ടാക്കിയിട്ട് ഒരു വിപ്രപത്നിയെ കാമമോഹിതനായി അപഹരിച്ചുകൊണ്ടുപോയി.

9. മിളിതാ ബ്രാഹ്മണാസ്തത്ര രാജാനമരുണം നൃപ
ഊചുർഭൃശം സുദുഃഖാർത്താ ഹാ! ഹതാസ്മേതി ചാസകൃത്

രാജാവേ, അവിടെ കൂടിയ ബ്രാഹ്മണർ അതീവ ദുഃഖിതരായി രാജാവായ അരുണനോട് പറഞ്ഞു: "കഷ്ടം! ഞങ്ങൾ നശിച്ചല്ലോ! ഞങ്ങൾ നശിച്ചല്ലോ!" എന്ന്.

10. പപ്രച്ഛ രാജാ താൻ വിപ്രാൻ ദുഃഖിതാൻ പുരവാസിനഃ
കിം കൃതം മമ പുത്രേണ ഭവതാമശുഭം ദ്വിജാഃ

പുരവാസികളും ദുഃഖിതരുമായ ആ ബ്രാഹ്മണരോട് രാജാവ് ചോദിച്ചു: "ബ്രാഹ്മണരേ, ഭവാന്മാർക്ക് അശുഭമായിട്ട് എന്താണ് എന്റെ മകൻ പ്രവർത്തിച്ചത്?"

11. തന്നിശമ്യ ദ്വിജാ വാക്യം രാജ്ഞോ വിനയപൂർവകം
തദോചുസ്ത്വമരുണം വിപ്രാഃ കൃതാശീർവചനാ ഭൃശം

രാജാവിന്റെ വിനയപൂർവകമായ വാക്കുകേട്ട ബ്രാഹ്മണർ അപ്പോൾ ആശിസ്സുകൾ അർപ്പിച്ചുകൊണ്ട് അദ്ദേഹത്തോട് പറഞ്ഞു:

## ബ്രാഹ്മണാ ഊചുഃ

12. രാജംസ്തവ സുതേനാദ്യ വിവാഹേ പ്രഹൃതാ കില
വിവാഹിതാ വിപ്രകന്യാ ബലേന ബലിനാംവര.

ശക്തോത്തമനായ രാജാവേ, വിവാഹസമയത്ത് വിവാഹിതയായ വിപ്രകന്യകയെ അങ്ങയുടെ മകൻ ബലാൽ അപഹരിച്ചുകൊണ്ടുപോയി.

## വ്യാസ ഉവാച

13. ശ്രുത്വാ തേഷാം വചസ്തത്ഥ്യം രാജാ പരമധാർമ്മികഃ
പുത്രമാഹ വൃഥാ നാമ കൃതം തേ ദുഷ്ടകർമ്മണാ

അവരുടെ യഥാർത്ഥമായ വാക്കുകേട്ട് പരമധാർമ്മികനായ രാജാവ് മകനോട് പറഞ്ഞു. ദുഷിച്ചകർമ്മം കൊണ്ട് നിന്റെപേരു നീ നഷ്ടപ്പെടുത്തി.

14. ഗച്ഛ ദൂരം സുമന്ദാത്മൻ ദുരാചാര ഗൃഹാന്മമ
ന സ്ഥാതവ്യം ത്വയാ പാപ വിഷയേ മമ സർവഥാ

ബുദ്ധിഹീനനായ ദുഷ്ട, എന്റെ വീടു വിട്ട് ദൂരെ എവിടെ എങ്കിലും പൊയ്ക്കോ. പാപിഷ്ഠ, എന്റെ നാട്ടിലെങ്ങും നീ ഇനി താമസിച്ചു പോകരുത്.

15. കുപിതം പിതരം പ്രാഹ ക്വ ഗച്ഛാമീതി വൈ മുഹുഃ
അരുണസ്തമഥോവാച ശ്വപാകൈ സഹ വർത്തയ

കുപിതനായ പിതാവിനോട് അവൻ വീണ്ടും ചോദിച്ചു: "ഞാൻ എവിടെ പോകും?" അപ്പോൾ അരുണൻ അവനോട് പറഞ്ഞു "ചണ്ഡാലന്മാരോടൊപ്പം കഴിഞ്ഞോ.

16. ശ്വപചസ്യ കൃതം കർമ്മ ദ്വിജദാരാപഹാരണം
തസ്മാത്തൈഃ സഹ സംസർഗം കൃത്വാ തിഷ്ഠ യഥാസുഖം

ബ്രാഹ്മണപത്നിയെ അപഹരിക്കുക എന്ന ചണ്ഡാലകർമ്മമാണ് നീ ചെയ്തത്. അതുകൊണ്ട് അവരോടൊപ്പം നീ സുഖമായി കഴിയുക.

17. നാഹം പുത്രേണ പുത്രാർത്ഥീ ത്വയാ ച കുലപാംസന
യഥേഷ്ടം വ്രജ ദുഷ്ടാത്മൻ കീർത്തിനാശഃ കൃതസ്ത്വയാ

കുലം കെടുത്തിയവനേ, നിന്നെപ്പോലെ ഒരു പുത്രനെക്കൊണ്ട് എനിക്ക് പുത്രവാൻ ആകേണ്ട. ദുഷ്ടാത്മാവേ, ഇഷ്ടംപോലെ എവിടെ വേണമെങ്കിലും പോയ്ക്കൊ. നീ സൽകീർത്തി നശിപ്പിച്ചു."

**18. സ നിശമ്യ പിതുർവാക്യം കുപിതസ്യ മഹാത്മനഃ**
**നിശ്ചക്രാമ പുരാത്തസ്മാത്തരസാ ശ്വപചാൻ യയൗ**

മഹാത്മാവായ പിതാവ് കുപിതനായി പറഞ്ഞ വാക്കുകേട്ട ഉടൻതന്നെ അവൻ പട്ടണത്തിൽനിന്ന് ഇറങ്ങി ചണ്ഡാലന്മാരുടെ അടുത്തേക്ക് പോയി.

**19. സത്യവ്രതസ്തദാ തത്ര ശ്വപാകൈഃ സഹ വർത്തതേ**
**ധനുർബാണധരഃ ശ്രീമാൻ കവചീ കരുണാലയഃ**

കാരുണ്യ മൂർത്തിയായ സത്യവ്രതൻ അങ്ങനെ കവചം ധരിച്ച് അമ്പും വില്ലുമേന്തി ചണ്ഡാലന്മാരോടൊപ്പം അവിടെ പാർത്തു.

**20. യദാ നിഷ്കാസിതഃ പിത്രാ കുപിതേന മഹാത്മനാ**
**ഗുരുണാഥ വസിഷ്ഠേന പ്രേരിതോ/സൗ മഹീപതിഃ**

മഹാത്മാവായ പിതാവ് കോപിച്ച് അവനെ ഗൃഹത്തിൽ നിന്ന് പുറത്താക്കാൻ ഗുരുവായ വസിഷ്ഠനും ആ രാജാവിനെ പ്രേരിപ്പിച്ചിരുന്നു.

**21. തസ്മാത് സത്യവ്രതസ്തമിൻ ബഭൂവ ക്രോധസംയുതഃ**
**വസിഷ്ഠേ ധർമ്മശാസ്ത്രജ്ഞേ നിവാരണപരാങ്മുഖേ**

തന്നെ ഗൃഹത്തിൽ നിന്ന് പുറത്താക്കിയ രാജാവിനെ, ധർമ്മശാസ്ത്രജ്ഞനായ വസിഷ്ഠൻ അതിൽനിന്നു തടഞ്ഞില്ല എന്നതുകൊണ്ട് സത്യവ്രതന് അദ്ദേഹത്തോട് അത്യധികം കോപമുണ്ടായി.

**22. കേനചിത്കാരണേനാഥ പിതാ തസ്യ മഹീപതിഃ**
**പുത്രാർത്ഥേ/സൗ തപസ്തപ്തും പുരം ത്യക്ത്വാ വനം ഗതഃ**

എന്തോ കാരണത്താൽ അവന്റെ അച്ഛനായ മഹാരാജാവ് പട്ടണം വിട്ട് പുത്രാർത്ഥിയായി തപസ്സു ചെയ്യുന്നതിന് വനത്തിലേക്കു പോയി.

**23. ന വവർഷ തദാ തസ്മിൻ വിഷയേ പാകശാസനഃ**
**സമാ ദ്വാദശ രാജേന്ദ്ര തേനാധർമ്മേണ സർവഥാ**

ആ അവസരത്തിൽ, ധർമ്മവൈകല്യം സംഭവിച്ചതുകൊണ്ട് ആ രാജ്യത്ത് ദേവേന്ദ്രൻ പന്ത്രണ്ടു വർഷത്തേക്കു മഴപെയ്യിച്ചില്ല.

**24. വിശ്വാമിത്രസ്തദാ ദാരാംസ്തസ്മിംസ്തു വിഷയേ നൃപ**
**സംന്യസ്യ കൗശികീ തീരേ ചചാര വിപുലം തപഃ**

അക്കാലത്ത് വിശ്വാമിത്രമഹർഷി ധർമ്മദാരങ്ങളെ ആ രാജ്യത്തു വിട്ടിട്ട് കൗശികീനദിയുടെ തീരത്ത് തീവ്രതപസ്സ് അനുഷ്ഠിച്ചിരുന്നു.

**25. കാതരാ തത്ര സംജാതാ ഭാര്യാ വൈ കൗശികസ്യ ഹ**
**കുടുംബഭരണാർത്ഥായ ദുഃഖിതാ വരവർണ്ണിനീ.**

വിശ്വാമിത്രന്റെ ഭാര്യയാകട്ടെ കുടുംബം പോറ്റാൻ നിവൃത്തിയില്ലാതെ ക്ലേശിച്ച് അത്യന്തം ദുഃഖിതയായിത്തീർന്നു.

**26. ബാലകാൻ ക്ഷുധയാക്രാന്താൻ രുദതഃ പശ്യതീ ഭൃശം**
**യാചമാനാംശ്ച നീവാരാൻ കഷ്ടമാപ പതിവ്രതാ**

വിശപ്പു സഹിക്കാനാവാതെ കുട്ടികൾ 'ചോറുതരണേ' എന്നു കരഞ്ഞുകൊണ്ട് അപേക്ഷിക്കുന്നതുകണ്ടിട്ട് ആ പതിവ്രത സങ്കടപ്പെട്ടു.

**27. ചിന്തയാമാസ ദുഃഖാർത്താ തോകാൻ വീക്ഷ്യ ക്ഷുധാതുരാൻ**
**നൃപോ നാസ്തി പുരേ ഹ്യദ്യ കം യാചേ വാ കരോമി കിം**

വിശന്നു വിലപിക്കുന്ന കുഞ്ഞുങ്ങളെ കണ്ടിട്ട് അവൾ ദുഃഖാർത്തയായി ആലോചിച്ചു: രാജാവ് ഇപ്പോൾ രാജ്യത്ത് ഇല്ല. ആരോട് യാചിക്കും? ഞാൻ എന്തു ചെയ്യും.?

**28. ന മേ ത്രാതാസ്തി പുത്രാണാം പതിർമേ നാസ്തി സന്നിധൗ**
**രുദന്തി ബാലകാഃ കാമം ധിങ്മേ ജീവനമദ്യ വൈ**

എന്റെ പുത്രന്മാരെ രക്ഷിക്കാൻ ആരുമില്ലല്ലോ! ഭർത്താവും അടുത്തില്ല. കുട്ടികൾ വിശന്നു കരയുന്നു! എന്റെ ജീവിതം എത്ര കഷ്ടമാണ്!

**29. ധനഹീനാം ച മാം ത്യക്ത്വാ തപസ്തപ്തും ഗതഃപതിഃ**
**ന ജാനാതി സമർത്ഥോ*f*പി ദുഃഖിതാം ധനവർജിതാം**

ദരിദ്രയായ എന്നെ വിട്ട് ഭർത്താവു തപസ്സിനു പോയി. കഴിവുള്ളവനാണെങ്കിലും ഞാൻ ധനമില്ലാതെ ദുഃഖിക്കുകയാണെന്ന് അദ്ദേഹം അറിയുന്നുമില്ല.

**30. ബാലാനാം ഭരണം കേന കരോമി പതിനാ വിനാ**
**മരിഷ്യന്തി സുതാഃ സർവേ ക്ഷുധയാ പീഡിതാ ഭൃശം**

ഭർത്താവില്ലാതെ ഞാൻ എങ്ങനെ ഈ കുട്ടികളെ സംരക്ഷിക്കും? ഈ കുഞ്ഞുങ്ങളെല്ലാം വിശപ്പുമൂലം തളർന്നു മരിക്കുമല്ലോ!

**31. ഏകം സുതം തു വിക്രീയ ദ്രവ്യേണ കിയതാ പുനഃ**
**പാലയാമി സുതാനന്യാനേഷ മേ വിഹിതോ വിധിഃ**

ഒരു മകനെ, കിട്ടുന്ന ധനത്തിനു വില്ക്കാം. അതുകൊണ്ട് മറ്റുകുട്ടികളെ എങ്ങനെയെങ്കിലും പോറ്റാം. കഷ്ടം! ഇതാണല്ലോ ദൈവം എനിക്കു വിധിച്ചിരിക്കുന്നത്!

**32. സർവേഷാം മാരണം നാദ്ധാ യുക്തം മമ വിപര്യയേ**
**കാലസ്യ കാലനായാഹം വിക്രീണാമി തഥാത്മജം**

കഷ്ടകാലമാണെങ്കിലും എല്ലാറ്റിനെയും ഒന്നിച്ചു പട്ടിണിയിട്ടു കൊല്ലുന്നതു ശരിയല്ല. അതുകൊണ്ടു ദിവസം തള്ളിനീക്കാൻ ഒരു മകനെ വില്ക്കാം.

**33. ഹൃദയം കഠിനം കൃത്വാ സഞ്ചിന്ത്യ മനസാ സതീ**
**സാ ദർഭരജ്വാ ബദ്ധ്വാഥ ഗളേ പുത്രം വിനിർഗതാ**

ആ സാധ്വി ഇങ്ങനെ ചിന്തിച്ചു മനസ്സുറപ്പോടെ ദർഭപ്പുല്ലുകൊണ്ടു കയറുണ്ടാക്കി ഒരു മകന്റെ കഴുത്തിൽ കെട്ടി അവനെയും കൊണ്ടു പുറപ്പെട്ടു.

**34. മുനിപത്നീ ഗളേ ബദ്ധ്വാ മധ്യമം പുത്രമൗരസം**
**ശേഷസ്യ ഭരണാർത്ഥായ ഗൃഹീത്വാ ചലിതാ ഗൃഹാത്**

മറ്റു സന്താനങ്ങളെ പോറ്റുന്നതിനുവേണ്ടി തന്റെ ഔരസപുത്രന്മാരിൽ മധ്യമന്റെ കഴുത്തിൽ കയർ കെട്ടി പിടിച്ചുകൊണ്ട് ആ മുനിപത്നി വീട്ടിൽ നിന്ന് ഇറങ്ങിനടന്നു.

**35. ദൃഷ്ടാ സത്യവ്രതേനാർത്താ താപസീ ശോകസംയുതാ**
**പപ്രച്ഛ നൃപതിസ്താം തു കിം ചികീർഷസി ശോഭനേ**

അത്യന്തം ശോകാർത്തയായ ആ താപസിയെ സത്യവ്രതൻ കാണാനിടയായി. ആ രാജാവ് അവളോടു ചോദിച്ചു: കളങ്കമറ്റവളേ, നീ ഈ കുട്ടിയേയും കൊണ്ട് എന്തു ചെയ്യാനാണുപോകുന്നത്?

36. രുദന്തം ബാലകം കണ്ഠേ ബദ്ധ്വാ നയസി ക്വാധുനാ
കിമർത്ഥം ചാരുസർവാംഗി സത്യം ബ്രൂഹി മമാഗ്രതഃ

കരയുന്ന ഈ കുട്ടിയുടെ കഴുത്തിൽ കയറും കെട്ടി നീ ഇപ്പോൾ എങ്ങോട്ടു കൊണ്ടുപോകുകയാണ്? എന്തിനു കൊണ്ടുപോകുകയാണ്? സുന്ദരീ, എന്നോടു സത്യം പറയൂ.

**ഋഷിപത്ന്യുവാച**

37. വിശ്വാമിത്രസ്യ ഭാര്യാഹം പുത്രോ*f*യം മേ നൃപാത്മജ
വിക്രേതുമൗരസം കാമം ഗമിഷ്യേ വിഷമേ സുതം

വിശ്വാമിത്രന്റെ പത്നിയാണു ഞാൻ. രാജകുമാരാ, ഇത് എന്റെ മകനും. കഷ്ടകാലമായതുകൊണ്ട് ഞാൻ ഈ മകനെ വില്ക്കാൻ വേണ്ടി കൊണ്ടുപോകുകയാണ്.

38. അന്നം നാസ്തി പതിർമുക്ത്വാ ഗതസ്തപ്തും നൃപ ക്വചിത്
വിക്രീണാമി ക്ഷുധാർത്തൈനം ശേഷസ്യ ഭരണായ വൈ

ഉണ്ണാനൊന്നുമില്ല; ഭർത്താവ് എന്നെ വിട്ട് എവിടെയോ തപസ്സുചെയ്യാൻ പോയിരിക്കുകയാണ്. പട്ടിണികിടക്കുന്ന ഞാൻ ഇവനെ വിറ്റിട്ടെങ്കിലും മറ്റുള്ളവരെ പോറ്റട്ടെ.

**രാജോവാച**

39. പതിവ്രതേ രക്ഷ പുത്രം ദാസ്യാമി ഭരണം തവ
താവദേവ പതിസ്തേ*f*ത്ര വനാച്ചൈവാഗമിഷ്യതി

പതിവ്രതേ, പുത്രനെ നീ തന്നെ സംരക്ഷിച്ചുകൊള്ളൂ. വില്ക്കേണ്ട. നിന്റെ ഭർത്താവു വനത്തിൽ നിന്നു തിരിയെ വരുന്നതുവരെ നിന്റെ കുടുംബത്തെ ഞാൻ രക്ഷിച്ചു കൊള്ളാം.

40. വൃക്ഷേ തവാശ്രമാഭ്യാശേ ഭക്ഷ്യം കിഞ്ചിന്നിരന്തരം
ബന്ധയിത്വാ ഗമിഷ്യാമി സത്യമേതദ്ബ്രവീമ്യഹം

നിന്റെ ആശ്രമത്തിനടുത്തുള്ള മരത്തിൽ ആഹാരത്തിനുള്ള എന്തെങ്കിലും ഞാൻ കെട്ടിവച്ചിട്ട് പൊയ്ക്കൊള്ളാം. അതു മുടങ്ങുകയില്ല. ഞാൻ സത്യമാണു പറയുന്നത്.

41. ഇത്യുക്താ സാ തദാ തേന രാജ്ഞാ കൗശികകാമിനീ
വിബന്ധം തനയം കൃത്വാ ജഗാമാശ്രമമണ്ഡലം

ഇങ്ങനെ ആ രാജാവു പറഞ്ഞതുകേട്ടപ്പോൾ വിശ്വാമിത്രന്റെ പത്നി പുത്രന്റെ കഴുത്തിലെ കെട്ടഴിച്ച് അവനെയും കൂട്ടി ആശ്രമത്തിലേക്കു പോയി.

42. സോ*f*ഭവദ്ഗാലവോ നാമ ഗളബന്ധാന്മഹാതപാഃ
സാ തു സ്വസ്യാശ്രമേ ഗത്വാ മുമോദ ബാലകൈർ വൃതാ

കഴുത്തിൽ കയർ കെട്ടിയതു നിമിത്തം ആ കുട്ടിക്ക് ഗാലവൻ എന്നൊരുപേരുകിട്ടി. അവൻ മഹാതപസ്വിയായിത്തീർന്നു. അവളാകട്ടെ ആശ്രമത്തിലെത്തി കുട്ടികളോടൊത്ത് സന്തോഷിച്ചു.

43. സത്യവ്രതസ്തു ഭക്ത്യാ ച കൃപയാ ച പരിപ്ലുതഃ
വിശ്വാമിത്രസ്യ ച മുനേഃ കളത്രം തദ്ബഭാര ഹ

സത്യവ്രതൻ ഭക്തിയോടും വളരെ കരുണയോടും കൂടി വിശ്വാമിത്രന്റെ പത്നിയെ സംരക്ഷിച്ചു വന്നു.

44. വനേ സ്ഥിതാൻ മൃഗാൻ ഹത്വാ വരാഹാൻ മഹിഷാംസ്തഥാ
വിശ്വാമിത്രവനാഭ്യാശേ മാംസം വൃക്ഷേ ബബന്ധ ഹ

വനത്തിലുള്ള മാൻ, പന്നി, പോത്ത് ഇവയെല്ലാം കൊന്ന് മാംസമെടുത്ത് വിശ്വാമിത്രന്റെ ആശ്രമപ്രാന്തത്തിലുള്ള മരത്തിൽ തൂക്കിയിട്ടുകൊടുക്കും.

45. ഋഷിപത്നീ ഗൃഹീത്വാ തന്മാംസം പുത്രാനദാത്തതഃ
നിർവൃതിം പരമാം പ്രാപ പ്രാപ്യ ഭക്ഷ്യമനുത്തമം

ഋഷിയുടെ പത്നി ആ മാംസം എടുത്തുകൊണ്ടുവന്ന് പുത്രന്മാർക്കു കൊടുക്കും. അങ്ങനെ നല്ല ഭക്ഷണം പതിവായി കിട്ടിക്കൊണ്ടിരുന്നതിനാൽ അവൾ അത്യധികം സന്തൃപ്തയായി.

46. അയോദ്ധ്യാം ചൈവ രാജ്യം ച തഥൈവാന്തഃ പുരം മുനിഃ
ഗതേ തപ്തും നൃപേ തസ്മിൻ വസിഷ്ഠഃ പര്യരക്ഷത

രാജാവ് തപസ്സു ചെയ്യാൻ പോയതിനാൽ, അയോധ്യാനഗരവും രാജ്യവും അന്തഃപുരവും വസിഷ്ഠമഹർഷി സംരക്ഷിച്ചു വന്നു.

47. സത്യവ്രതോ$f$പി ധർമ്മാത്മാ ഹ്യതിഷ്ഠന്നഗരാദ്ബഹിഃ
പിതുരാജ്ഞാം സമാസ്ഥായ പശുഘ്നവ്രതവാൻ വനേ

ധർമ്മാത്മാവായ സത്യവ്രതൻ നഗരത്തിനു പുറത്തു പാർത്തുകൊണ്ട് പിതാവിന്റെ ആജ്ഞ അനുസരിച്ച് പശു ഹിംസയിലേർപ്പെട്ട് വനത്തിൽ കഴിഞ്ഞു.

48. സത്യവ്രതോ ഹ്യകസ്മാച്ച കസ്യചിത്കാരണാന്നൃപഃ
വസിഷ്ഠേ ചാധികം മന്യും ധാരയാമാസ നിത്യദാ

സത്യവ്രതരാജാവിന് യാദൃച്ഛികമായ ഏതോകാരണംകൊണ്ട്, വസിഷ്ഠനോട് നിത്യേന കോപം വർദ്ധിച്ചു വന്നു.

49. ത്യജ്യമാനം വനേ പിത്രാ ധർമ്മിഷ്ഠം ച പ്രിയം സുതം
ന വാരയാമാസ മുനിർവസിഷ്ഠഃ കാരണേന ഹ

ധർമ്മിഷ്ഠനും പ്രിയപ്പെട്ടവനുമായ പുത്രനെ പിതാവു കാട്ടിലേക്ക് ആട്ടിപ്പായിച്ച സമയത്ത് വസിഷ്ഠമഹർഷി അദ്ദേഹത്തെ വിലക്കിയില്ലെന്നുള്ളതാണ് വൈരത്തിനു കാരണം.

50. പാണിഗ്രഹണമന്ത്രാണാം നിഷ്ഠാ സ്യാത് സപ്തമേ പദേ
ജാനന്നപി സ ധർമ്മാത്മാ വിപ്രദാരപരിഗ്രഹേ

വിപ്രന്മാരുടെ വിവാഹത്തെ സംബന്ധിച്ചിടത്തോളം പാണിഗ്രഹണ മന്ത്രങ്ങൾ അർത്ഥവത്താകുന്നത് സപ്തപദിയോടുകൂടിയാണെന്ന് ധർമ്മാത്മാവായ വസിഷ്ഠന് അറിയുകയും ചെയ്യാം.

51. കസ്മിംശ്ചിദ്ദിവസേ$f$രണ്യേ മൃഗാഭാവേ മഹീപതിഃ
വസിഷ്ഠസ്യ ച ഗാം ദോഗ്ധ്രീമപശ്യദ്വനമധ്യഗാം

കാട്ടിൽ മൃഗങ്ങൾ ഇല്ലാതിരുന്ന അവസരത്തിൽ ഒരു ദിവസം വസിഷ്ഠന്റെ കറവപ്പശു വനമദ്ധ്യത്തിൽ നില്ക്കുന്നത് രാജാവു കണ്ടു.

52. താം ജഘാന ക്ഷുധാർത്തസ്തു ക്രോധാന്മോഹാച്ച ദസ്യുവത്
വൃക്ഷേ ബബന്ധ തന്മാംസം നീത്വാ സ്വയമഭക്ഷയത്

വിശപ്പാളിക്കത്തിയ അദ്ദേഹം ക്രോധമോഹങ്ങൾക്കധീനനായി ഒരു ശത്രുവിനെപ്പോലെ അതിനെ കൊന്നു. അതിന്റെ മാംസം പതിവുപോലെ കൊണ്ടുചെന്ന് വൃക്ഷത്തിൽ തൂക്കിയിട്ടു. അതെടുത്ത് സ്വയം ഭക്ഷിക്കുകയും,

53. ഋഷിപത്നീ സുതാൻസർവാൻ ഭോജയാമാസ തത്തദാ
ശങ്കമാനാ മൃഗസ്യേതി ന ഗോരിതി ച സുവ്രത

മക്കളെയെല്ലാം ആ ഋഷിപത്നി അത് തീറ്റുകയും ചെയ്തു. അത് മാനിന്റെ മാംസമാണെന്നു അവൾ കരുതി. ഗോമാംസമാണെന്ന് സംശയിച്ചതേയില്ല.

54. വസിഷ്ഠസ്തു ഹൃതാം ദോഗ്ധ്രീം ജ്ഞാത്വാ ക്രുദ്ധസ്തമബ്രവീത്
ദുരാത്മൻ കിം കൃതം പാപം ധേനുഘാതാത്പിശാചവത്

തന്റെ കറവപ്പശുവിനെ കൊന്നതായി അറിഞ്ഞ വസിഷ്ഠൻ അവനോടു കോപിച്ച് തട്ടിക്കയറി: ദുരാത്മാവേ, പിശാചിനെപ്പോലെ നീ പശുവിനെ കൊന്ന് എന്ത് പാപമാണു ചെയ്തിരിക്കുന്നത്!

55. ഏവം തേ ശങ്കവഃ ക്രൂരാഃ പതന്തു ത്വരിതാസ്ത്രയഃ
ഗോവധാദ്ദാരഹരണാത്പിതുഃ ക്രോധാത്തഥാ ഭൃശം

ഗോഹത്യ, പരദാരാപഹരണം, പിതാവിന്റെ കോപം എന്നിവനിമിത്തം നിന്റെ തലയിൽ മൂന്നു 'ശങ്കുക്കൾ' (ദുഷിച്ച വ്രണങ്ങൾ) ഉടൻതന്നെ ഉണ്ടാവട്ടെ.

56. ത്രിശങ്കുരിതി നാമ്നാ വൈ ഭുവി ഖ്യാതോ ഭവിഷ്യതി
പിശാചരൂപമാത്മാനം ദർശയൻ സർവദേഹിനാം

പിശാചരൂപത്തിൽ ലോകരെയെല്ലാം സ്വയം കാണിച്ചുകൊണ്ട് നീ ത്രിശങ്കുവെന്ന പേരിൽ ഭൂമിയിലെങ്ങും പ്രസിദ്ധനായിത്തീരും.

### വ്യാസഉവാച

57. ഏവം ശപ്തോ വസിഷ്ഠേന തദാ സത്യവ്രതോ നൃപഃ
ചചാര ച തപസ്തീവ്രം തസ്മിന്നേവാശ്രമേ സ്ഥിതഃ

ഇങ്ങനെ വസിഷ്ഠനാൽ ശപിക്കപ്പെട്ട സത്യവ്രതമഹാരാജാവ് ആ ആശ്രമത്തിൽ സ്ഥിതിചെയ്തുകൊണ്ട് തീവ്രമായ തപസ്സാരംഭിച്ചു.

58. കസ്മാച്ചിത് മുനിപുത്രാത്തു പ്രാപ്യ മന്ത്രമനുത്തമം
ധ്യായൻ ഭഗവതീം ദേവീം പ്രകൃതിം പരമാം ശിവാം

ഏതോ ഒരു മുനിപുത്രനിൽനിന്ന് ഉത്തമമായ മന്ത്രോപദേശം സ്വീകരിച്ച് പരമമംഗള സ്വരൂപിണിയായ ദേവിയെ ധ്യാനിച്ചുകൊണ്ട് തപസ്സു ചെയ്തു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ദശമോഽധ്യായഃ

## അഥ ഏകാദശോഽധ്യായഃ

### ജനമേജയ ഉവാച

1. വസിഷ്ഠേന ച ശപ്തോഽസൗ ത്രിശങ്കുർനൃപതേഃ സുതഃ
കഥം ശാപാദ്വിനിർമുക്തസ്തന്മേ ബ്രൂഹി മഹാമതേ

വസിഷ്ഠനാൽ ശപിക്കപ്പെട്ട രാജകുമാരനായ ത്രിശങ്കു ശാപത്തിൽനിന്ന് എങ്ങനെ മുക്തനായെന്ന് മഹാമതേ, എന്നോടു പറഞ്ഞാലും.

### വ്യാസ ഉവാച

2. സത്യവ്രതസ്തഥാ ശപ്തഃ പിശാചത്വമവാപ്തവാൻ
തസ്മിന്നേവാശ്രമേ തസ്ഥൗ ദേവീഭക്തിപരായണഃ

അപ്രകാരം ശപിക്കപ്പെട്ട സത്യവ്രതൻ പിശാചത്വം പ്രാപിച്ച് ആ ആശ്രമത്തിൽത്തന്നെ ദേവിഭക്തിയിൽ മുഴുകി കഴിഞ്ഞു.

3. കദാചിന്നൃപതിസ്തത്ര ജപ്ത്വാ മന്ത്രം നവാക്ഷരം
ഹോമാർത്ഥം ബ്രാഹ്മണാൻ ഗത്വാ പ്രണമ്യോവാച ഭക്തിതഃ

ഒരു ദിവസം ആ രാജാവ്, നവാക്ഷരമന്ത്രം ജപിച്ച് ഹോമിക്കാൻ വേണ്ടി ബ്രാമണരെ സമീപിച്ച് നമസ്കരിച്ചുകൊണ്ടു ഭക്തിയോടെ പറഞ്ഞുഃ

4. ഭൂമിദേവാഃ ശൃണുദ്ധ്വം വൈ വചനം പ്രണതസ്യ മേ
ഋത്വിജോ മമ സർവേ/ത്ര ഭവന്തഃ പ്രഭവന്തു ഹ

ഭൂമിദേവന്മാരേ വിനയപൂർവ്വം ഞാൻ പറയുന്നത് ഒന്നു കേൾക്കണേ. ഇവിടെയുള്ള ഭവാന്മാരെല്ലാം എന്റെ യജ്ഞത്തിൽ ഋത്വിക്കുകളായിത്തീർന്നാലും.

5. ജപസ്യ ച ദശാംശേന ഹോമഃ കാര്യോ വിധാനതഃ
ഭവദ്ഭിഃ കാര്യസിദ്ധ്യർത്ഥം വേദവിദ്ഭിഃ കൃപാപരൈഃ

വിധി അനുസരിച്ച് ജപത്തിന്റെ പത്തിലൊന്നുകൊണ്ട് ഹോമം നടത്തണമല്ലോ. വേദജ്ഞരും കൃപാനിധികളുമായ ഭവാന്മാർ കാര്യസിദ്ധിക്കായി അതു നിറവേറ്റിത്തരണം.

6. സത്യവ്രതോ/ഹം നൃപതേഃ പുത്രോ ബ്രഹ്മവിദാംവരാഃ
കാര്യം മമ വിധാതവ്യം സർവഥാ സുഖഹേതവേ

രാജകുമാരന്മാരായ സത്യവ്രതനാണു ഞാൻ. ബ്രഹ്മവിത്തമന്മാരേ, നിങ്ങൾ ഏതുപ്രകാരത്തിലും അതു നിർവഹിച്ച് എനിക്ക് സൗഖ്യം നൽകിയാലും.

7. തച്ഛ്രുത്വാ ബ്രാഹ്മണാസ്തത്ര തമൂചർനൃപതേഃസുതം
ശപ്തസ്ത്വം ഗുരുണാ പ്രാപ്തം പിശാചത്വം ത്വയാധുനാ

അതുകേട്ടപ്പോൾ അവിടെ ഉണ്ടായിരുന്ന ബ്രാഹ്മണൻ ആ രാജകുമാരനോട് പറഞ്ഞു: അങ്ങ് ഇപ്പോൾ വസിഷ്ഠ ഗുരുവിന്റെ ശാപത്താൽ പിശാചത്വം പ്രാപിച്ചിരിക്കുകയാണല്ലോ.

8. ന യാഗാർഹോ/സി തസ്മാത്ത്വം വേദേഷ്വനധികാരതഃ
പിശാചത്വമനുപ്രാപ്തം സർവ്വലോകേഷു ഗർഹിതം

അതുകൊണ്ട് യാഗം ചെയ്യാൻ അർഹനല്ല. അങ്ങേയ്ക്ക് അതുമൂലം വേദാധികാരം ഇല്ലാതായി. സർവ്വലോകരും നിന്ദിക്കുന്ന പിശാചത്വം പ്രാപിച്ചു.

### വ്യാസഉവാച

9. തന്നിശമ്യ വചസ്തേഷാം രാജാ ദുഃഖമവാപ ഹ
ധിഗ്ജീവിതമിദം മേ/ദ്യ കിം കരോമി വനേ സ്ഥിതഃ

അവർ പറഞ്ഞതു കേട്ടപ്പോൾ രാജാവിനു വളരെ ദുഃഖം തോന്നി. ഈ ജിവിതം എത്ര നിന്ദ്യമാണ്! കാട്ടിൽ പാർത്തുകൊണ്ട് ഞാൻ എന്തുചെയ്യും?

10. പിത്രാ ചാഹം പരിത്യക്തഃ ശപ്തശ്ച ഗുരുണാ ഭൃശം
രാജ്യാദ്ഭ്രഷ്ടഃ പിശാചത്വമനുപ്രാപ്തഃ കരോമി കിം

അച്ഛൻ എന്നെ ഉപേക്ഷിച്ചു; ഗുരു ശപിച്ചു; രാജ്യത്തു നിന്ന് ഭ്രഷ്ടനായി; പിശാചത്വവും സംഭവിച്ചു. ഞാൻ എന്തു ചെയ്യും?

11. തദാ പൃഥുതരാം കൃത്വാ ചിതാം കാഷ്ഠൈർനൃപാത്മജഃ
സസ്മാര ചണ്ഡികാം ദേവിം പ്രവേശമനുചിന്തയൻ

ഇങ്ങനെ ചിന്താക്രാന്തനായ രാജകുമാരൻ വിറകുകൊണ്ട് ഒരു വലിയ ചിതയുണ്ടാക്കി. അതിൽ ചാടിക്കളയാം എന്നു കരുതി ചണ്ഡികയെ ധ്യാനിച്ചു.

12. സ്മൃത്വാ ദേവീം മഹാമായാം ചിതാം പ്രജ്വലിതാം പുരഃ
കൃത്വാ സ്നാത്വാ പ്രവേശാർത്ഥം സ്ഥിതഃ പ്രാഞ്ജലിരഗ്രതഃ

മഹാമായയെ ധ്യാനിച്ചുക്കൊണ്ട്, കത്തിജ്വലിക്കുന്ന ചിതയ്ക്കു മുന്നിൽ, കുളിച്ച് അഞ്ജലിബന്ധം ചെയ്തുകൊണ്ട് ചാടാൻ ഒരുങ്ങിനിന്നു.

13. ജ്ഞാത്വാ ഭഗവതീ തം തു മർത്തുകാമം മഹീപതിം
ആജഗാമ തദാകാശം പ്രത്യക്ഷം തസ്യ ചാഗ്രതഃ

രാജാവ് ചിതയിൽ ചാടി മരിക്കാൻ തുടങ്ങുന്നു എന്ന് ദേവിക്കു മനസ്സിലായി. പെട്ടെന്ന് അവന്റെ മുമ്പിലായി ആകാശത്ത് ദേവി പ്രത്യക്ഷീഭവിച്ചു.

14. ദത്വാഥ ദർശനം ദേവീ തമുവാച നൃപാത്മജം
സിംഹാരൂഢാ മഹാരാജ മേഘഗംഭീരയാ ഗിരാ

മഹാരാജാവേ, സിംഹാരൂഢയായ ദേവി ദർശനം നൽകിക്കൊണ്ട് മേഘഗഭീരമായ സ്വരത്തിൽ രാജകുമാരനോടു പറഞ്ഞു:

## ദേവ്യുവാച

15. കിം തേ വ്യവസിതം സാധോ ഹതാശോ മാ തനും ത്യജ
സ്ഥിരോ ഭവ മഹാഭാഗ പിതാ തേ ജരസാന്വിതഃ

സാധോ, നിന്റെ ഉദ്ദേശമെന്താണ് ? നിരാശനായി ശരീരം ഉപേഷിക്കേണ്ട. ധൈര്യം കൈകൊള്ളുക. മഹാഭാഗ, നിന്റെ പിതാവ് വൃദ്ധനല്ലേ?

16. രാജ്യം ദത്വാ വനേ തുഭ്യം ഗന്താസ്തി തപസേ കില
വിഷാദം ത്യജ ഹേ വീര പരശ്വോƒഹനി ഭൂപതേ

രാജാവേ, നിന്റെ അച്ഛൻ മറ്റേന്നാൾ രാജ്യം നിനക്കു നൽകിയിട്ട്-തപസ്സിനായി വനത്തിലേക്കു പോകും. ഹേ വീര, നീ വിഷാദിക്കേണ്ട.

17. നേതും ത്വാമാഗമിഷ്യന്തി സചിവാശ്ച പിതുസ്തവ
മത്പ്രസാദാത് പിതാ ച ത്വാമഭിഷിച്യ നൃപാസനേ

നിന്റെ അച്ഛന്റെ മന്ത്രിമാർ നിന്നെ കുട്ടിക്കൊണ്ടു പോകാൻ വരും. എന്റെ പ്രസാദത്താൽ പിതാവു നിന്നെ സിംഹാസനത്തിൽ അഭിഷേകം ചെയ്തിട്ട്,

18. ജിത്വാ കാമം ബ്രഹ്മലോകം ഗമിഷ്യത്യേഷ നിശ്ചയഃ

ആഗ്രഹങ്ങളെല്ലാം വെടിഞ്ഞ് ബ്രഹ്മലോകത്തേക്കു പോകും. തീർച്ചയാണ്.

## വ്യാസ ഉവാച

ഇത്യുക്ത്വാ തം തദാ ദേവീ തത്രൈവാന്തരധീയത

അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞിട്ട് ദേവി അവിടെത്തന്നെ മറഞ്ഞു.

19. രാജപുത്രോ വിരമിതോ മരണാത് പാവകാത്തതഃ
അയോദ്ധ്യായാം തദാഗത്യ നാരദേന മഹാത്മനാ

തീയിൽച്ചാടി മരിക്കുന്നതിൽനിന്ന് രാജകുമാരൻ പിന്മാറി. ആ അവസരത്തിൽ മഹാത്മാവായ നാരദമഹർഷി അയോദ്ധ്യയിൽ ചെന്ന്,

20. വൃത്താന്തഃകഥിതഃസർവ്വോ രാജ്ഞേ സത്വരമാദിതഃ
ശ്രുത്വാ രാജാഥ പുത്രസ്യ തം തഥാ മരണോദ്യമം

സകലവൃത്താന്തങ്ങളും അരുണ മഹാരാജാവിനെ അറിയിച്ചു. പുത്രൻ അങ്ങനെ മരിക്കാൻ ശ്രമിച്ച വിവരം അറിഞ്ഞ മഹാരാജാവിന്,

21. ഖേദമാധായ മനസി ശുശോച ബഹുധാ നൃപഃ
സചിവാനാഹ ധർമ്മാത്മാ പുത്രശോകപരിപ്ലുതഃ

മനസ്സിൽ വളരെ ഖേദം ഉണ്ടായി, ഒട്ടേറെ ദുഃഖിച്ചു. ധർമ്മാത്മാവായ ആ മഹാരാജാവ് പുത്രശോകത്തിൽ മുഴുകി മന്ത്രിമാരോടു പറഞ്ഞു.

22. ജ്ഞാതം ഭവദ്ഭിരത്യുഗ്രം പുത്രസ്യ മമ ചേഷ്ടിതം
ത്യക്തോ മയാ വനേ ധീമാൻപുത്രഃസത്യവ്രതോ മമ

എന്റെ പുത്രന്റെ സാഹസപ്രവർത്തിയെക്കുറിച്ച് നിങ്ങൾ കേട്ടുകാണുമല്ലോ എന്റെ പുത്രൻ ബുദ്ധിമാനായ സത്യവ്രതനെ ഞാൻ കാട്ടിലേക്ക് ആട്ടിപ്പായിച്ചു.

23. ആജ്ഞയാസൗ ഗതഃസദ്യോ രാജ്യാർഹഃ പരമാരത്ഥവിത്
സ്ഥിതസ്തത്രൈവ വിജ്ഞാനേ ധനഹീനഃ ക്ഷമാന്വിതഃ

എന്റെ ആജ്ഞയനുസരിച്ച് പരമാർത്ഥവേദിയും രാജ്യാർഹനുമായ അവൻ ഉടൻ തന്നെ കാട്ടിലേക്കു പോയി. ധനമില്ലാത്തവനെങ്കിലും ക്ഷമയോടെ ദേവീഭജനത്തിൽ മുഴുകി അവിടെത്തന്നെ കഴിഞ്ഞു കൂടി.

24. വസിഷ്ഠേന തഥാ ശപ്തഃ പിശാചസദൃശഃ കൃതഃ
സോऽദ്യ ദുഃഖേന സന്തപ്തഃ പ്രവേഷ്ടും ച ഹുതാശനം

അതുപോലെ വസിഷ്ഠൻ അവനെ ശപിച്ച് പിശാചതുല്യനുമാക്കി. അവൻ ഇപ്പോൾ അഗാധമായ ദുഃഖത്തിലാണ്ട് തീയിൽ ചാടി മരിക്കാൻ

25. ഉദ്യതഃ ശ്രീമഹാദേവ്യാ നിഷിദ്ധഃ സംസ്ഥിതഃ പുനഃ
തസ്മാദ്ഗച്ഛന്തു തം ശീഘ്രം ജ്യേഷ്ഠപുത്രം മഹാബലം

ഒരുങ്ങി. ശ്രീമഹാദേവി അവനെ അതിൽ നിന്നു തടഞ്ഞു. അതുകൊണ്ട് നിങ്ങൾ വേഗം ചെന്ന് ജ്യേഷ്ഠപുത്രനും മഹാബലവാനുമായ അവനെ,

26. ആശ്വാസ്യ വചനൈരത്ര തരസൈവാനയന്ത്വിഹ
അഭിഷിച്യ സുതം രാജ്യേ ഔരസം പാലനക്ഷമം

നല്ലവാക്കു പറഞ്ഞ് ആശ്വസിപ്പിച്ചിട്ട് ഇപ്പോൾത്തന്നെ കൂട്ടിക്കൊണ്ടു വരണം. ഭരണനിപുണനായ ആ ഔരസപുത്രനെ രാജ്യാഭിഷേകം ചെയ്തിട്ട്,

27. വനം യാസ്യാമി ശാന്തോ/ഹം തപസേ കൃതനിശ്ചയഃ
ഇത്യുക്ത്വാ മന്ത്രിണഃ സർവ്വാൻ പ്രേഷയാമാസ പാർത്ഥിവഃ

ശാന്തനായി തപസ്സുചെയ്യാൻ വനത്തിലേക്കു പോകുമെന്നു തീർച്ചയാണ്. ഇങ്ങനെ പറഞ്ഞുകൊണ്ട് രാജാവ് അമാത്യന്മാരെയെല്ലാം അതിനു വേണ്ടി നിയോഗിച്ചയച്ചു.

28. തസ്യൈവാനയനാർത്ഥം ഹി പ്രീതിപ്രവണമാനസഃ
തേ ഗത്വാ തം സമാശ്വാസ്യ മന്ത്രിണഃ പാർത്ഥിവാത്മജം

രാജകുമാരനെ കൂട്ടികൊണ്ടു വരുന്നതിൽ അത്യധികം സന്തോഷമുള്ള മന്ത്രിമാർ അവന്റെ അടുക്കലെത്തി സമാശ്വസിപ്പിച്ചിട്ട്

29. അയോദ്ധ്യായാം മഹാത്മാനം മാനപൂർവ്വം സമാനയൻ
ദൃഷ്ട്വാ സത്യവ്രതം രാജാ ദുർബലം മലിനാംബരം

മഹാത്മാവായ അദ്ദേഹത്തെ ബഹുമാനപൂർവ്വം അയോദ്ധ്യയിലേക്കു കൂട്ടിക്കൊണ്ടുവന്നു. ക്ഷീണിച്ചവനും കീറത്തുണിചുറ്റിയവനും

30. ജടാജൂടധരം ക്രൂരം ചിന്താതുരമചിന്തയത്
കിം കൃതം നിഷ്ഠുരം കർമ്മ മയാ പുത്രോ വിവാസിതഃ

ജടാധാരിയും ക്രൂരനും ചിന്താതുരനുമായ സത്യവ്രതനെ കണ്ട്, രാജാവ് ആലോചിച്ചു: ഞാൻ എത്ര നിഷ്ഠുരമായ കർമ്മമാണു ചെയ്തത്! ഇവനെ ആട്ടിപ്പുറത്താക്കിയല്ലോ!

31. രാജ്യാർഹശ്ചാതി മേധാവീ ജാനതാ ധർമ്മനിശ്ചയം
ഇതി സഞ്ചിന്ത്യ മനസാ തമാലിംഗ്യ മഹീപതിഃ

ധർമ്മനിശ്ചയം എന്തെന്ന് അറിയാമായിരുന്നിട്ടും രാജ്യാർഹനും ബുദ്ധിമാനുമായ ഇവനെ നിഷ്കാസനം ചെയ്തല്ലോ! ഇങ്ങനെ വിചാരിച്ചുകൊണ്ട് രാജാവ് അവനെ മുറുകെ പുണർന്നു.

32. ആസനേ സ്വസമീപസ്ഥേ സമാശ്യാസ്യോപവേശയത്
ഉപവിഷ്ടം സുതം രാജാ പ്രേമപൂർവ്വമുവാച ഹ

ആശ്വസിപ്പിച്ചുകൊണ്ട് തന്റെ തൊട്ടടുത്ത് ആസനത്തിൽ ഇരുത്തി. അവിടെ ഇരുന്ന മകനോട് രാജാവ് പ്രേമപൂർവ്വം പറഞ്ഞു.

33. പ്രേമഗദ്ഗദയാ വാചാ നീതിശാസ്ത്രവിശാരദഃ

നീതിശാസ്ത്രനിപുണനായ അദ്ദേഹത്തിന്റെ വാക്കുകൾ പ്രേമത്താൽ ഇടറിയിരുന്നു.

രാജോവാച

പുത്ര ധർമ്മേ മതിഃ കാര്യാ മാനനീയാ മുഖോദ്ഭവാഃ

മകനേ, ധർമ്മത്തിൽ ശ്രദ്ധയുണ്ടായിരിക്കണം. ബ്രാഹ്മണരെ ബഹുമാനിക്കണം.

34. ന്യായാഗതം ധനം ഗ്രാഹ്യം രക്ഷണീയാഃ സദാ പ്രജാഃ
നാസത്യം ക്വാപി വക്തവ്യം നാമാർഗേ ഗമനം ക്വചിത്

ന്യായമായി കൈവരുന്ന ധനം സ്വീകരിക്കണം. പ്രജകളെ സദാസംരക്ഷിക്കണം. ഒരിക്കലും അസത്യം പറയരുത്. തെറ്റായ വഴിക്ക് ഒരിക്കലും പോവരുത്.

35. ശിഷ്ടപ്രോക്തം പ്രകർത്തവ്യം പൂജനീയാസ്തപസ്വിനഃ
ഹന്തവ്യാ ദസ്യവഃ ക്രൂരാഃ ഇന്ദ്രിയാണാം തഥാ ജയഃ

ശിഷ്ടന്മാർ അനുശാസിക്കുന്നത് ചെയ്യണം. തപസ്വികളെ പൂജിക്കണം. ക്രൂരന്മാരായ ശത്രുക്കളെ കൊല്ലണം. അതുപോലെ ഇന്ദ്രിയങ്ങളെ ജയിക്കണം.

**36. കർത്തവ്യം കാര്യസിദ്ധ്യർത്ഥം രാജ്ഞാ പുത്ര സദൈവ ഹി**
**മന്ത്രസ്തു സർവഥാ ഗോപ്യഃ കർത്തവ്യഃ സചിവൈഃ സഹ**

മകനേ, കാര്യസാധ്യത്തിനുവേണ്ടി രാജാവ് സദാ കർമ്മനിരതനായിരിക്കണം. മന്ത്രിമാരോടുകൂടി ഗോപ്യമായി വേണം രാജ്യകാര്യങ്ങൾ ആലോചിക്കാൻ.

**37. നോപേക്ഷ്യോ f ല്പോ f പി കൃതിനാ രിപുഃ സർവാത്മനാ സുത**
**ന വിശ്വസേത് പരാസക്തം സചിവം ച ത്വവനതം**

മകനേ, ശത്രു എത്രനിസ്സാരനാണെങ്കിലും ബുദ്ധിമാൻ ഒരു പ്രകാരത്തിലും അവനെ കണ്ടില്ലെന്നു വയ്ക്കരുത്. അതുപോലെ ശത്രുപക്ഷത്തോടു ചായ്‌വുള്ള 'കാൽനക്കി'കളെ വിശ്വസിക്കയുമരുത്.

**38. ചാരാഃ സർവത്ര യോക്തവ്യാഃ ശത്രുമിത്രേഷു സർവഥാ**
**ധർമ്മേ മതിഃ സദാ കാര്യാ ദാനം ദദ്യാച്ച നിത്യശഃ**

മിത്രങ്ങളോ അമിത്രങ്ങളോ എന്നു ചിന്തിക്കാതെ എങ്ങും ചാരന്മാരെ നിയോഗിക്കണം. ധർമ്മത്തിൽ സദാ ബുദ്ധിവയ്ക്കണം. നിത്യവും ദാനം നൽകണം.

**39. ശുഷ്കവാദോ ന കർത്തവ്യോ ദുഷ്ടസംഗം ച വർജയേത്**
**യഷ്ടവ്യാ വിവിധാ യജ്ഞാഃ പൂജനീയാ മഹർഷയഃ**

വൃഥാവാദം ചെയ്യരുത്. ദുഷ്ടസംസർഗ്ഗം ഒഴിവാക്കണം. വിവിധ യജ്ഞങ്ങൾ നടത്തുകയും മഹർഷിമാരെ പൂജിക്കുകയും വേണം.

**40. ന വിശ്വസേത്സ്ത്രിയം ക്വാപി സ്ത്രൈണദ്യൂതരതം നരം**
**അത്യാദരോ ന കർത്തവ്യോ മൃഗയായാം കദാചന**

സ്ത്രീയെയും സ്ത്രീയിലും ചൂതിലും താത്പര്യമുള്ള പുരുഷനെയും ഒരിക്കലും വിശ്വസിക്കരുത്. നായാട്ടിലും ഒരിക്കലും അത്യാസക്തി വയ്ക്കരുത്.

**41. ദ്യൂതേ മദ്യേ തഥാ ഗേയേ നൂനം വാരവധൂഷു ച**
**സ്വയം തദ്വിമുഖോ ഭൂയാത് പ്രജാസ്തേഭ്യശ്ച രക്ഷയേത്**

ചൂതിലും മദ്യത്തിലും പാട്ടിലും വേശ്യാസ്ത്രീയിലും തീർച്ചയായും സ്വയം വിമുഖനായിരിക്കണം. അവയിൽ നിന്ന് പ്രജകളെ രക്ഷിക്കുകയും വേണം.

**42. ബ്രാഹ്മേ മുഹൂർത്തേ കർത്തവ്യമുത്ഥാനം സർവഥാ സദാ**
**സ്നാനാദികം സർവവിധം വിധായ വിധിവത്തദാ**

ബ്രാഹ്മമുഹൂർത്തത്തിൽത്തന്നെ പതിവായി എങ്ങനെയും ഉണരണം. സ്നാനാദിസകലകർമ്മങ്ങളും വിധിയാം വണ്ണം ചെയ്യണം.

**43. പരാശക്തേഃ പരാം പൂജാം ഭക്ത്യാകുര്യാത്സുദീക്ഷിതഃ**
**പുത്രൈതജ്ജന്മസാഫല്യം പരാശക്തേഃ പദാർച്ചനം**

സുദീക്ഷിതനായി പരാശക്തിയെ ഭക്തിയോടെ പൂജിക്കണം. മകനേ, പരാശക്തിയുടെ പാദാർച്ചനമാണ് ജന്മസാഫല്യം എന്നു പറയുന്നത്.

**44. സകൃത് കൃത്വാ മഹാപൂജാം ദേവീപാദജലം പിബൻ**
**ന ജാതു ജനനീഗർഭേ ഗച്ഛേദിതി വിനിശ്ചയഃ**

ഒരുതവണ മഹാപൂജചെയ്തിട്ട് ദേവിയുടെ പാദതീർത്ഥം സേവിക്കുന്നവന് പിന്നീടൊരിക്കലും മാതൃഗർഭത്തിൽ ജനിക്കേണ്ടിവരില്ലെന്നു തീർച്ചയാണ്.

45. സർവം ദൃശ്യം മഹാദേവീ ദ്രഷ്ടാ സാക്ഷീ ച സൈവ ഹി
ഇതി തദ്ഭാവഭരിതസ്തിഷ്ഠേന്നിർഭയചേതസാ

ദൃശ്യമായ സകലതും ദ്രഷ്ടാവും സാക്ഷിയും ആ മഹാദേവിതന്നെ, എന്നിങ്ങനെ മനസ്സിൽ പരിപൂർണ്ണമായി ഉറച്ച് നിർഭയനായി വസിക്കണം.

46. കൃത്വാ നിത്യവിധിം സമ്യഗ്ഗന്തവ്യം സദസി ദ്വിജാൻ
സമാഹൂയ ച പ്രഷ്ടവ്യോ ധർമ്മശാസ്ത്രവിനിർണ്ണയഃ

നിത്യകർമ്മങ്ങൾ യഥാവിധി നിർവഹിച്ചിട്ട് സദസ്സിൽ ചെന്ന് ബ്രഹ്മണരെ വിളിച്ച് ധർമ്മശസ്ത്രത്തിലെ വിധികളെപ്പറ്റി ചോദിക്കണം.

47. സമ്പൂജ്യ ബ്രാഹ്മണാൻ പൂജ്യാൻ വേദവേദാംഗപാരഗാൻ
ഗോഭൂഹിരണ്യാദികം ച ദേയം പാത്രേഷു സർവദാ

വേദവേദാംഗപാരംഗതന്മാരായ പണ്ഡിതന്മാരെ പൂജിക്കുകയും ഗോവ് ഭൂമി, ധനം തുടങ്ങിയവ സദാ പാത്രമറിഞ്ഞു ദാനം ചെയ്യുകയും വേണം.

48. അവിദ്വാൻ ബ്രാഹ്മണഃ കോഽപി നൈവ പൂജ്യഃ കദാചന
ആഹാരാദധികം നൈവ ദേയം മൂർഖായ കർഹിചിത്

അവിദ്വാനായ ബ്രാഹ്മണൻ ഒരിക്കലും പൂജാർഹനല്ല. മൂർഖനായ ഒരുവന് ആഹാരത്തിനു വേണ്ടതിലധികം ഒരിക്കലും നൽകരുത്.

49. ന വാ ലോഭാത്ത്വയാ പുത്ര കർത്തവ്യം ധർമ്മലംഘനം
അതഃ പരം ന കർത്തവ്യം ക്വചിദ്വിപ്രാവമാനനം

ലോഭം പൂണ്ട്, മകനേ, നീ ഒരിക്കലും ധർമ്മലംഘനം നടത്തരുത്. അതിനെക്കാൾ കൂടുതലായി, വിപ്രന്മാരെ അപമാനിക്കുക എന്നത് ഒരിക്കലും ചെയ്യരുത്.

50. ബ്രാഹ്മണാ ഭൂമിദേവാശ്ച മാനനീയാ പ്രയത്നതഃ
കാരണം ക്ഷത്രിയാണാം ച ദ്വിജാ ഏവ ന സംശയഃ

ഭൂദേവന്മാരായ ബ്രഹ്മണർ ഏതുപ്രകാരത്തിലും പൂജ്യരാണ്. ബ്രാഹ്മണരാണ് ക്ഷത്രിയർക്കും കാരണമെന്നതിൽ സംശയമില്ല.

51. അദ്ഭ്യോഽഗ്നിർബ്രഹ്മണഃ ക്ഷത്രമശ്മനോ ലോഹമുത്ഥിതം
തേഷാം സർവത്രഗം തേജഃ സ്വാസു യോനിഷു ശാമ്യതി

വെള്ളത്തിൽ നിന്ന് അഗ്നിയും ബ്രാഹ്മണനിൽനിന്ന് ക്ഷത്രിയനും പാറയിൽനിന്ന് ലോഹവും ഉണ്ടായി. സർവത്ര വ്യാപിച്ചിരിക്കുന്ന അവരുടെ തേജസ് അതിനു കാരണമായിത്തീർന്ന വസ്തുവിൽത്തന്നെ അടങ്ങുന്നു.

52. തസ്മാദ്രാജ്ഞാ വിശേഷേണ മാനനീയാ മുഖോദ്ഭവാഃ
ദാനേന വിനയേനൈവ സർവഥാ ഭൂതിമിച്ഛതാ

അതുകൊണ്ട് ഐശ്വര്യമാഗ്രഹിക്കുന്ന രാജാവ് പ്രത്യേകിച്ചും ബ്രാഹ്മണരെ വിനയപൂർവ്വം ദാനം നൽകി പൂജിക്കേണ്ടതാണ്.

53. **ദണ്ഡനീതിഃ സദാ കാര്യാ ധർമ്മശാസ്ത്രാനുസാരതഃ**
**കോശസ്യ സംഗ്രഹഃ കാര്യോ നൂനം ന്യായാഗതസ്യ ഹ**

ധർമ്മശാസ്ത്രമനുസരിച്ച് ദണ്ഡനീതി നടപ്പാക്കണം. ന്യായമായി വരുന്ന ധനംകൊണ്ട് ഭണ്ഡാരം തീർച്ചയായും പോഷിപ്പിക്കണം.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഏകാദശോ*f*ദ്ധ്യായഃ

# അഥ ദ്വാദശോ*f*ദ്ധ്യായ

## വ്യാസ ഉവാച

1. **ഏവം പ്രബോധിതഃ പിത്രാ ത്രിശങ്കുഃ പ്രണതോ നൃപഃ**
**തഥേതി പിതരം പ്രാഹ പ്രേമഗദ്ഗദയാ ഗിരാ**

ഇങ്ങനെ പിതാവ് ഉദ്ബോധിപ്പിച്ചപ്പോൾ ത്രിശങ്കുമഹാരാജാവ് 'അങ്ങനെയാവാം' എന്ന് പ്രേമത്താൽ ഗദ്ഗദകണ്ഠനായി പിതാവിനോടു പറഞ്ഞു:

2. **വിപ്രാനാഹൂയ മന്ത്രജ്ഞാൻ വേദശാസ്ത്രവിശാരദാൻ**
**അഭിഷേകായ സംഭാരൻ കാരായാമാസ സത്വരം**

മന്ത്രജ്ഞരും വേദശാസ്ത്ര പണ്ഡിതരുമായ ബ്രാഹ്മണരെ വിളിച്ച് അഭിഷേകത്തിനു വേണ്ട ഒരുക്കങ്ങൾ ഉടനെ ചെയ്യിച്ചു.

3. **സലിലം സർവതീർത്ഥാനാം സമാനായ്യ വിശാംപതിഃ**
**പ്രകൃതീശ്ച സമാഹൂയ സാമന്താൻ ഭൂപതീംസ്തഥാ**

സർവതീർത്ഥങ്ങളിൽനിന്നും രാജാവ് ജലം കൊണ്ടുവരുവിക്കുകയും സാമന്തരാജാക്കന്മാരെയും ജനങ്ങളെയും ക്ഷണിച്ചു വരുത്തുകയും ചെയ്തു.

4. **പുണ്യേ*f*ഹ്നി വിധിവത്തസ്മൈ ദദാവാസനമുത്തമം**
**അഭിഷിച്യ സുതം രാജ്യേ ത്രിശങ്കും വിധിവത് പിതാ**

ഒരു ശുഭദിനത്തിൽ വിധിയാംവണ്ണം ആസനം നൽകി പുത്രനായ ത്രിശങ്കുവിനെ വിധിപൂർവം രാജാവായി അഭിഷേകം ചെയ്ത പിതാവ്,

5. **തൃതീയമാശ്രമം പുണ്യം ജഗ്രാഹ ഭാര്യയാ യുതഃ**
**വനേ ത്രിപഥഗാകൂലേ ചചാര ദുശ്ചരം തപഃ**

ഭാര്യയോടൊപ്പം പുണ്യമായ മൂന്നാമത്തെ ആശ്രമം സ്വീകരിച്ച് ഗംഗാതീരത്തുള്ള വനത്തിൽ തീവ്രമായ തപസ്സനുഷ്ഠിച്ചു.

6. **കാലേ പ്രാപ്തേ യയൗ സ്വർഗ്ഗം പൂജിതസ്ത്രിദശൈരപി**
**ഇന്ദ്രാസനസമീപസ്ഥോ രരാജ രവിവത് സദാ**

യഥാകാലം സ്വർഗ്ഗത്തെത്തി ദേവന്മാരാൽ പൂജിതനായി ഇന്ദ്രാസനത്തിനു സമീപത്തിരുന്ന് ആദിത്യനെപ്പോലെ വിരാജിച്ചു.

രാജോവാച

7. പൂർവം ഭഗവതാ പ്രോക്തം കഥായോഗേന സാമ്പ്രതം
സത്യവ്രതോ വസിഷ്ഠേന ശപ്തോ ദോഗ്ധ്രീവധാത് കില

നേരത്തേ അങ്ങ് സാന്ദർഭികമായി പറഞ്ഞല്ലോ, സത്യവ്രതൻ നന്ദിനിയെ വധിച്ചതുകൊണ്ട് വസിഷ്ഠനാൽ ശപിക്കപ്പെട്ടു എന്ന്,

8. കുപിതേന പിശാചത്വം പ്രാപിതോ ഗുരുണാ തതഃ
കഥം മുക്തഃ പിശാചത്വാദിത്യേതത് സംശയം പ്രഭോ

കുപിതനായ ഗുരു ശപിച്ച് പിശാചത്വം പ്രാപിച്ചവൻ എങ്ങനെ ആ പിശാചത്വത്തിൽ നിന്ന് മുക്തനായി എന്നാണ് പ്രഭോ, എന്റെ സംശയം.

9. ന സിംഹാസനയോഗ്യോ ഹി ഭവേച്ഛാപസമന്വിതഃ
മുനിനാ മോചിതഃ ശാപാത് കേനാന്യേന ച കർമ്മണാ

ശാപം ലഭിച്ചവൻ സിംഹാസനത്തിലിരിക്കാൻ യോഗ്യനല്ലല്ലോ. മറ്റ് എന്ത് കർമ്മം ചെയ്തിട്ടാണ് വസിഷ്ഠൻ അദ്ദേഹത്തെ ശാപവിമുക്തനാക്കിയത്?

10. ഏതന്മേ ബ്രൂഹി വിപ്രർഷേ ശാപമോക്ഷണ കാരണം
ആനീതസ്തു കഥം പിത്രാ സ്വഗൃഹേ താദൃശാകൃതിഃ

വിപ്രർഷേ, ശാപമോക്ഷത്തിനു കാരണം എന്തായിരുന്നു എന്ന് എന്നോടു പറഞ്ഞാലും. അപ്രകാരം പിശാചത്വമുള്ളവനെ പിതാവ് എങ്ങനെ സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു?

വ്യാസ ഉവാച

11. വസിഷ്ഠേന ച ശപ്തോഽസൗ സദ്യഃ പൈശാചതാം ഗതഃ
ദുർവേഷശ്ചാതിദുർധർഷഃ സർവലോകഭയങ്കരഃ

വസിഷ്ഠൻ ശപിച്ച ഉടൻ പിശാചത്വം പ്രാപിച്ച അദ്ദേഹം സർവലോകരും ഭയപ്പെടുമാറ് അതിഘോരമായ വികൃതരൂപം പൂണ്ടു.

12. യദൈവോപാസിതാ ദേവീ ഭക്ത്യാ സത്യവ്രതേന ഹ
തയാ പ്രസന്നയാ രാജൻ ദിവ്യദേഹഃ കൃതഃ ക്ഷണാത്

സത്യവ്രതൻ ഭക്തിപൂർവം ദേവിയെ ഉപാസിച്ചപ്പോൾ പ്രസന്നയായിത്തീർന്ന ദേവി അവന് വേഗം ദിവ്യദേഹം നൽകി.

13. പിശാചത്വം ഗതം തസ്യ പാപം ചൈവ ക്ഷയം ഗതം
വിപാപ്മാ ചാതിതേജസ്വീ സംഭൂതസ്തത്കൃപാമൃതാത്

അദ്ദേഹത്തിന്റെ പിശാചത്വം പോയി. പാപവും ഒടുങ്ങി. ദേവിയുടെ കൃപാമൃതത്താൽ അദ്ദേഹം പാപരഹിതനും അതിതേജസ്വിയുമായിത്തീർന്നു.

14. വസിഷ്ഠോഽപി പ്രസന്നാത്മാ ജാതഃ ശക്തിപ്രസാദതഃ
പിതാപി ച ബഭൂവാസ്യ പ്രേമയുക്തസ്ത്വനുഗ്രഹാത്

പരാശക്തിയുടെ പ്രസാദത്താൽ വസിഷ്ഠനും പ്രസന്നചിത്തനായി. ദേവിയുടെ അനുഗ്രഹത്താൽ അദ്ദേഹത്തിന്റെ പിതാവും സ്നേഹമുള്ളവനായി.

15. രാജ്യം ശശാസ ധർമ്മാത്മാ മൃതേ പിതരി പാർത്ഥിവ
ഈജേ ച വിവിധൈർയജ്ഞൈർ ദേവദേവീം സനാതനീം

പിതാവു മരിച്ചപ്പോൾ ധർമ്മാത്മാവായ അദ്ദേഹം രാജ്യഭരണമേറ്റു. വിവിധ യജ്ഞങ്ങൾകൊണ്ട് സനാതനയായ മഹാദേവിയെ യജിക്കുകയും ചെയ്തു.

16. തസ്യ പുത്രോ ബഭൂവാഥ ഹരിശ്ചന്ദ്രഃ സുശോഭനഃ
ലക്ഷണൈഃ ശാസ്ത്രനിർദിഷ്ടൈഃ സംയുതശ്ചാതിസുന്ദരഃ

അദ്ദേഹത്തിന് ഹരിശ്ചന്ദ്രൻ എന്ന് സുശോഭനനായ ഒരു പുത്രനുണ്ടായി. അതിസുന്ദരനും ശാസ്ത്രനിർദിഷ്ടമായ ലക്ഷണങ്ങൾ ഉള്ളവനുമായിരുന്നു ആ കുമാരൻ.

17. യുവരാജം സുതം കൃത്വാ ത്രിശങ്കുഃ പൃഥിവീപതിഃ
മാനുഷേണ ശരീരേണ സ്വർഗ്ഗേ ഭോക്തും മനോ ദധേ

പുത്രനെ യുവരാജാവാക്കിയിട്ട് മനുഷ്യദേഹത്തോടെ സ്വർഗ്ഗത്തു ചെന്നു സുഖിക്കണമെന്ന് ത്രിശങ്കുമഹാരാജാവിന് ഒരാഗ്രഹം മനസ്സിലുണ്ടായി.

18. വസിഷ്ഠസ്യാശ്രമം ഗത്വാ പ്രണമ്യ വിധിവന്നൃപഃ
ഉവാച വചനം പ്രീതഃ കൃതാഞ്ജലിപുടസ്തദാ

രാജാവ് വസിഷ്ഠന്റെ ആശ്രമത്തിൽ ചെന്ന് അദ്ദേഹത്തെ വിധിപ്രകാരം നമസ്കരിച്ച് കൈകൂപ്പിനിന്ന് സന്തോഷപൂർവം അപേക്ഷിച്ചു:

രാജോവാച

19. ബ്രഹ്മപുത്ര മഹാഭാഗ സർവമന്ത്രവിശാരദ
വിജ്ഞപ്തിം മേ സുമനസാ ശ്രോതുമർഹസി താപസ

മഹാഭാഗനായ ബ്രഹ്മപുത്ര, സർവമന്ത്രങ്ങളും അറിവുള്ളവനേ, തപോനിധേ, ഞാൻ പറയുന്നത് തെളിഞ്ഞ മനസ്സോടെ ഒന്നു കേൾക്കണേ,

20. ഇച്ഛാ മേഽദ്യ സമുത്പന്നാ സ്വർഗ്ഗലോകസുഖായ ച
അനേനൈവ ശരീരേണ ഭോഗാൻഭോക്തുമമാനുഷാൻ

എനിക്കിപ്പോൾ ഒരാഗ്രഹമുണ്ടായിരിക്കുന്നു: സ്വർഗ്ഗലോകസുഖമനുഭവിക്കണം; ഈ ശരീരംകൊണ്ടുതന്നെ അമാനുഷഭോഗങ്ങൾ അനുഭവിക്കണം;

21. അപ്സരോഭിശ്ച സംവാസഃ ക്രീഡിതും നന്ദനേ വനേ
ദേവഗന്ധർവഗാനം ച ശ്രോതവ്യം മധുരം കില

അപ്സരസ്സുകളോടൊത്തു വസിക്കണം; നന്ദനവനത്തിൽ വിഹരിക്കണം; ദേവഗന്ധർവന്മാരുടെ മധുരഗാനം കേൾക്കണം.

22. യാജയ ത്വം മഖേനാശു താദൃശേന മഹാമുനേ
യഥാനേന ശരീരേണ വസേ ലോകം ത്രിവിഷ്ടപം

മഹാമുനേ, ശരീരത്തോടെ സ്വർഗ്ഗത്ത് എങ്ങനെ വസിക്കാൻ കഴിയുമോ അതിനുതകുന്ന യാഗം കൊണ്ട് യജിപ്പിച്ചാലും.

23. സമർത്ഥോഽസി മുനിശ്രേഷ്ഠ കുരു കാര്യം മമാധുനാ
പ്രാപയാശു മഖം കൃത്വാ ദേവലോകം ദുരാസദം

മുനിശ്രേഷ്ഠ, അങ്ങു സമർത്ഥനാണല്ലോ. എന്റെ കാര്യം നിറവേറ്റിത്തന്നാലും. യാഗം ചെയ്യിച്ച് ദുഷ്പ്രാപമായ ദേവലോകത്ത് എന്നെ എത്തിച്ചാലും.

## വസിഷ്ഠ ഉവാച

24. രാജൻ മാനുഷദേഹേന സ്വർഗേ വാസഃ സുദുർലഭഃ
മൃതസ്യ ഹി ധ്രുവം സ്വർഗ്ഗഃ കഥിതഃ പുണ്യകർമ്മണാ

രാജാവേ, മനുഷ്യശരീരത്തോടെ സ്വർഗ്ഗത്തു വസിക്കുക പ്രയാസമാണ്. പുണ്യകർമ്മം ചെയ്തു മരിക്കുന്നവർക്കാണു സ്വർഗ്ഗം പറഞ്ഞിട്ടുള്ളത്.

25. തസ്മാദിഭേമി സർവജ്ഞ ദുർലഭാച്ച മനോരഥാത്
അപ്സരോഭിശ്ച സംവാസോ ജീവമാനസ്യ ദുർലഭഃ

അതുകൊണ്ട് ഹേ സർവജ്ഞ, അങ്ങയുടെ മനോരഥം ദുർലഭമാണെന്നു ഞാൻ സംശയിക്കുന്നു. അപ്സരസ്സുകളോടൊത്തു വസിക്കാൻ ജീവിച്ചിരിക്കുന്നവനു സാധ്യമല്ല.

26. കുരു യജ്ഞാൻ മഹാഭാഗ മൃതഃ സ്വർഗ്ഗമവാപ്സ്യസി

ഹേ മഹാഭാഗ, യജ്ഞങ്ങൾ ചെയ്തോളൂ. മരിച്ചാൽ അങ്ങേയ്ക്കു സ്വർഗ്ഗം ലഭിക്കും.

## വ്യാസ ഉവാച

ഇത്യാകർണ്യ വചസ്തസ്യ രാജാ പരമദുർമനാഃ

ഇങ്ങനെ അദ്ദേഹം പറയുന്നതുകേട്ട് അങ്ങേയറ്റം നിരാശനായ രാജാവ്,

27. ഉവാച വചനം ഭൂയോ വസിഷ്ഠം പൂർവരോഷിതം
ന ത്വം യാജയസേ ബ്രഹ്മൻ ഗർവാവേശാച്ച മാം യദി

പൂർവവൈരിയായ വസിഷ്ഠനോടു വീണ്ടും പറഞ്ഞു: ബ്രഹ്മജ്ഞ, ഗർവാവിഷ്ടനായി അങ്ങ് എന്നെ യജിപ്പിക്കാത്ത പക്ഷം

28. അന്യം പുരോഹിതം കൃത്വാ യക്ഷ്യേƒഹം കില സാമ്പ്രതം
തച്ഛ്രുത്വാ വചനം തസ്യ വസിഷ്ഠഃ കോപസംയുതഃ

അന്യനൊരാളെ പുരോഹിതനാക്കിക്കൊണ്ട് ഞാൻ ഉടനെ യാഗം നടത്തും. ഇങ്ങനെ രാജാവു പറഞ്ഞതു കേട്ടപ്പോൾ വസിഷ്ഠനു കോപം വന്നു.

29. ശശാപ ഭൂപതിം ചേതി ചണ്ഡാലോ ഭവ ദുർമതേ
അനേന ത്വം ശരീരേണ ശ്വപചോ ഭവ സത്വരം

രാജാവിനെ ശപിക്കുകയുംചെയ്തു: "ദുർബുദ്ധേ നീ ചണ്ഡാലനായിത്തീരട്ടെ. ഈ ശരീരത്തോടെ ഇപ്പോൾത്തന്നെ ചണ്ഡാലനായി ഭവിക്കട്ടെ.

30. സ്വർഗ്ഗകൃന്തന പാപിഷ്ഠ സുരഭീവധദൂഷിത
ബ്രഹ്മപത്നീഹരോച്ഛിന്ന ധർമ്മമാർഗ്ഗ വിദൂഷക

സ്വർഗ്ഗം നശിപ്പക്കുന്നവനേ, പാപിഷ്ഠ, സുരഭീവധം കൊണ്ടു ദുഷിച്ചവനേ, ബ്രാഹ്മണപത്നിയെ അപഹരിച്ചവനേ, ധർമ്മ മാർഗ്ഗം നശിപ്പിച്ചവനേ,

31. ന തേ സ്വർഗ്ഗഗതിഃ പാപ മൃതസ്യാപി കഥഞ്ചന

പാപി, നിനക്ക് ചത്താലും സ്വർഗ്ഗം ലഭിക്കുകയില്ല.

## വ്യാസഉവാച

ഇത്യുക്തോ ഗുരുണാ രാജംസ്ത്രിശങ്കുസ്തത്ക്ഷണാദപി

രാജാവേ, വസിഷ്ഠൻ ഇങ്ങനെ പറഞ്ഞ ഉടൻതന്നെ ത്രിശങ്കു,

**32. തത്ര തേന ശരീരേണ ബഭൂവ ശ്വപചാകൃതിഃ**
**കുണ്ഡലേ ƒ ശ്മമയേ ചാപി ജാതേ തസ്യ ച തത്ക്ഷണാത്**

അവിടെവെച്ച് ആ ശരീരത്തോടെ ഒരു ചണ്ഡാലരൂപിയായി മാറി. ആ ക്ഷണത്തിൽത്തന്നെ അദ്ദേഹത്തിന്റെ കുണ്ഡലങ്ങൾ രണ്ടും കല്ലായിത്തീർന്നു.

**33. ദേഹേ ചന്ദനഗന്ധശ്ച വിഗന്ധോ ഹ്യഭവത്തദാ**
**നീലവർണ്ണേ ƒ ഥ സഞ്ജാതേ ദിവ്യേ പീതാംബരേ തനൗ**

ദേഹത്തിലെ ചന്ദനം ഗന്ധമില്ലാത്തതായി. ദേഹത്തു ചുറ്റിയിരുന്ന ദിവ്യമായ പീതാംബരം രണ്ടും കറുത്തിരുണ്ടു.

**34. ഗജവർണ്ണോ ƒ ഭവദ്ദേഹഃ ശാപാത്തസ്യ മഹാത്മനഃ**
**ശക്ത്യുപാസകരോഷേണ ഫലമേതദഭൂന്നൃപ**

മുനിശാപംമൂലം ആ മഹാത്മാവിന്റെ ദേഹത്തിന് ആനയുടെ നിറമായി. ശക്ത്യുപാസകന്റെ കോപഫലമായിട്ടാണ് ഇങ്ങനെ സംഭവിച്ചത്.

**35. തസ്മാച്ഛ്രീശക്തിഭക്തോ ഹി നാവമാന്യഃ കദാചന**
**ഗായത്രീജപനിഷ്ഠോ ഹി വസിഷ്ഠോ മുനിസത്തമഃ**

അതിനാൽ പരാശക്തിഭക്തനെ ഒരിക്കലും അവമാനിക്കരുത്. മുനിസത്തമനായ വസിഷ്ഠൻ ഗായത്രീജപത്തിൽ വളരെ നിഷ്ഠയുള്ളവനാണ്.

**36. ദൃഷ്ട്വാ നിന്ദ്യം നിജം ദേഹം രാജാ ദുഃഖമവാപ്തവാൻ**
**ന ജഗാമ ഗൃഹേ ദീനോ വനമേവാഭിതോ യയൗ**

നിന്ദ്യമായിത്തീർന്ന തന്റെ ദേഹം കണ്ട രാജാവ് ദുഃഖിതനായിത്തീർന്നു. സ്വഗൃഹത്തിലേക്കു പോകാതെ വനത്തിലേക്കുതന്നെ ദീനനായി നടകൊണ്ടു.

**37. ചിന്തയാമാസ ദുഃഖാർത്തഃ ത്രിശങ്കുഃ ശോകവിഹ്വലഃ**
**കിം കരോമി ക്വ ഗച്ഛാമി ദേഹോ മേ ƒ തീവനിന്ദിതഃ**

ദുഃഖാർത്തനായ രാജാവ് ഉള്ളുരുകി ആലോചിച്ചു: ''എന്തു ചെയ്യും''? എവിടെ പോകും? അതിനിന്ദ്യമായിത്തീർന്നല്ലോ എന്റെ ഈ ശരീരം!

**38. കർത്തവ്യം നൈവ പശ്യാമി യേന മേ ദുഃഖസംക്ഷയഃ**
**ഗൃഹേ ഗച്ഛാമി ചേത് പുത്രഃ പീഡിതോ ƒ ദ്യ ഭവിഷ്യതി**

ദുഃഖമില്ലാതാക്കാനുള്ള ഒരു ഉപായവും ഞാൻ കാണുന്നില്ല. ഗൃഹത്തിലേക്കുചെന്നാൽ മകനിപ്പോൾ വളരെ ദുഃഖമുണ്ടാകും.

**39. ഭാര്യാ ƒ പി ശ്വപചം ദൃഷ്ട്വാ നാംഗീകാരം കരിഷ്യതി**
**സചിവാ നാദരിഷ്യന്തി വീക്ഷ്യ മാമീദൃശം പുനഃ**

ചണ്ഡാലനായിത്തീർന്ന എന്നെ കണ്ട് ഭാര്യയും എന്നെ അംഗീകരിക്കുകയില്ല. പിന്നെ ഈ രൂപത്തിൽ എന്നെ കാണുന്ന മന്ത്രിമാർ ബഹുമാനിക്കുകയുമില്ല.

**40. ജ്ഞാതയോ ബന്ധുവർഗ്ഗശ്ച സംഗതോ ന ഭജിഷ്യതി**
**സർവൈസ്ത്യക്തസ്യ മേ നൂനം ജീവിതാന്മരണം വരം**

സ്വന്തക്കാരും ബന്ധുജനങ്ങളും അടുത്തുവന്ന് മാനിക്കുകയില്ല. സകലരാലും ഉപേക്ഷിക്കപ്പെട്ട ഞാൻ ജീവിക്കുന്നതിനേക്കാൾ മരിക്കുകയാണ് നല്ലത്.

41. **വിഷം വാ ഭക്ഷയിത്വാ/ദ്യ പതിത്വാ വാ ജലാശയേ**
**കൃത്വാ വാ കണ്ഠപാശം ച ദേഹത്യാഗം കരോമ്യഹം**

വിഷം കുടിച്ചോ വെള്ളത്തിൽ ചാടിയോ കെട്ടിത്തൂങ്ങിയോ ഞാൻ ഈ ശരീരം ഉപേക്ഷിക്കും.

42. **അഗ്നൗ വാ ജ്വലിതേ ദേഹം ജൂഹോമി വിധിവദ്ബലാത്**
**കൃത്വാ വാ/നശനം പ്രാണാംസ്ത്യജാമി ദൂഷിതാൻ ഭൃശം**

വിധിയനുസരിച്ച് ഈ ശരീരം കത്തിജ്വലിക്കുന്ന തീയിൽ ബലമായി ഹോമിക്കാം. പട്ടിണി കിടന്നോ വേണമെങ്കിൽ ഈ ദുഷിച്ച പ്രാണങ്ങളെ ഉപേക്ഷിക്കാം.

43. **ആത്മഹത്യാ ഭവേന്നൂനം പുനർജന്മനി ജന്മനി**
**ശ്വപചത്വം ച ശാപശ്ച ഹത്യാദോഷാദ്ഭവേദപി**

അങ്ങനെയായാൽ ജന്മം തോറും ആത്മഹത്യ ചെയ്യേണ്ടിവരും. മാത്രമല്ല, ആത്മഹത്യാദോഷത്താൽ ശാപവും ചണ്ഡാലത്വവും ഉണ്ടാവും.

44. **പുനർ വിചാര്യ ഭൂപാലഃ ചേതസാ സമചിന്തയത്**
**ആത്മഹത്യാ ന കർത്തവ്യാ സർവഥൈവ മയാ/ധുനാ**

വീണ്ടും രാജാവ് മനസാ ആലോചിച്ചു: എന്തായാലും ഞാനിപ്പോൾ ആത്മഹത്യ ചെയ്യാൻ പാടില്ല.

45. **ഭോക്തവ്യം സ്വകൃതം കർമ്മ ദേഹേനാനേന കാനനേ**
**ഭോഗേനാസ്യ വിപാകസ്യ ഭവിതാ സർവഥാ ക്ഷയഃ**

ഈ ശരീരംകൊണ്ട് തന്നെ കർമ്മഫലം അനുഭവിച്ച് കാട്ടിൽ കഴിയണം. എങ്ങനെയായാലും കർമ്മഫലം അനുഭവിച്ചുതന്നെ ഇല്ലാതാവണം.

46. **പ്രാരബ്ധകർമ്മണാം ഭോഗാദന്യഥാ ന ക്ഷയോ ഭവേത്**
**തസ്മാന്മയാ/ത്ര ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം**

അനുഭവിച്ചല്ലാതെ പ്രാരാബ്ധകർമ്മങ്ങൾ മറ്റൊരുതരത്തിലും ക്ഷയിക്കുകയില്ല. അതുകൊണ്ട് ഇവിടെ വച്ചുതന്നെ കർമ്മഫലം ശുഭമായാലും അശുഭമായാലും ഞാൻ അനുഭവിച്ചു തീർക്കാം.

47. **കുർവൻ പുണ്യാശ്രമാഭ്യാശേ തീർത്ഥാനാം സേവനം തഥാ**
**സ്മരണം ചാംബികായാസ്തു സാധൂനാം സേവനം തഥാ**

പുണ്യാശ്രമങ്ങളുടെ സമീപം പാർത്തും പുണ്യതീർത്ഥങ്ങളിൽ സ്നാനം ചെയ്തും ജഗദംബികയെ സ്മരിച്ചും സജ്ജനങ്ങളെ സേവിച്ചും.

48. **ഏവം കർമ്മക്ഷയം നൂനം കരിഷ്യാമി വനേ വസൻ**
**ഭാഗ്യയോഗാത് കദാചിത്തു ഭവേത് സാധുസമാഗമഃ**

വനത്തിൽ വസിച്ചുകൊണ്ട് ഞാൻ ഈ വിധത്തിൽ കർമ്മക്ഷയം വരുത്തും. ഭാഗ്യമുണ്ടെങ്കിൽ എനിക്ക് സജ്ജനസംസർഗ്ഗത്തിനും അവസരം ഉണ്ടാകാമല്ലോ.

49. **ഇതി സഞ്ചിന്ത്യ മനസാ ത്യക്ത്വാ സ്വനഗരം നൃപഃ**
**ഗംഗാതീരേ ഗതഃകാമം ശോചംസ്തത്രൈവ സംസ്ഥിതഃ**

ഇങ്ങനെ വിചാരിച്ചുകൊണ്ട് സ്വനഗരം വിട്ട് ഗംഗാതീരത്ത് എത്തിയ രാജാവ് ശോകനിമഗ്നനായി അവിടെത്തന്നെ പാർത്തു.

50. ഹരിശ്ചന്ദ്രസ്തദാ ജ്ഞാത്വാ പിതുഃ ശാപസ്യ കാരണം
ദുഃഖിതഃ സചിവാംസ്തത്ര പ്രേഷയാമാസ പാർത്ഥിവഃ

പിതാവിന് ശാപം കിട്ടിയ വിവരം അറിഞ്ഞ ഉടനെ ഹരിശ്ചന്ദ്രമഹാരാജാവ് ദുഃഖിതനായി മന്ത്രിമാരെ അങ്ങോട്ടു പറഞ്ഞയച്ചു.

51. സചിവാസ്തത്ര ഗത്വാശു തമൂചുഃ പ്രശ്രയാന്വിതാഃ
പ്രണമ്യ ശ്വപചാകാരം നിഃശ്വസന്തം മുഹുർമുഹുഃ

മന്ത്രിമാർ അവിടെ ചെന്നിട്ട് ചണ്ഡാലരൂപിയായി ദുഃഖത്താൽ വീണ്ടും വീണ്ടും നെടുവീർപ്പിടുന്ന രാജാവിനെ കണ്ട് നമസ്കരിച്ചിട്ട് വിനയാന്വിതരായി പറഞ്ഞു.

52. രാജപുത്രേണ തേ നൂനം പ്രേഷിതാൻ സമുപാഗതാൻ
അവേഹി സചിവാംസ്ത്വം നോ ഹരിശ്ചന്ദ്രാജ്ഞയാ സ്ഥിതാൻ

മഹാരാജാവേ, രാജകുമാരൻ പറഞ്ഞയച്ചിട്ട് വന്നവരാണു ഞങ്ങൾ. ഹരിശ്ചന്ദ്രന്റെ ആജ്ഞാനുവർത്തികളായ സചിവന്മാരാണ് ഞങ്ങളെന്ന് അങ്ങ് ധരിച്ചാലും.

53. യുവരാജസുതഃ പ്രാഹ യത്തച്ഛൃണു നരാധിപ
ആനയദ്ധ്വം നൃപം യൂയം സമ്മാന്യ പിതരം മമ

മഹാരാജാവേ, യുവരാജാവായ മകൻ പറയുന്നത് എന്തെന്ന് കേട്ടാലും. "എന്റെ അച്ഛനായ മഹാരാജാവിനെ നിങ്ങൾ ബഹുമാനപൂർവ്വം കൂട്ടിക്കൊണ്ടുവരണം.

54. തസ്മാദ്രാജൻ സമാഗച്ഛ രാജ്യംപ്രതി ഗതവ്യഥഃ
സേവാം സർവേ കരിഷ്യന്തി സചിവാശ്ച പ്രജാസ്തഥാ

അതിനാൽ മഹാരാജാവേ, ദുഃഖം വെടിഞ്ഞ് രാജ്യത്തേക്കു വന്നാലും. മന്ത്രിമാരും പ്രജകളും എല്ലാം അങ്ങയെ സേവിക്കും.

55. ഗുരും പ്രസാദയിഷ്യാമഃ സ യഥാ തു ദയേത വൈ
പ്രസന്നോഽസൗ മഹാതേജാ ദുഃഖസ്യാന്തം കരിഷ്യതി

ഗുരുവിനു ദയതോന്നുമാറ് അദ്ദേഹത്തെ നമുക്ക് പ്രസാദിപ്പിക്കാം. മഹാതേജസ്വിയായ അദ്ദേഹം പ്രസന്നനായി ദുഃഖത്തിനെല്ലാം അറുതി വരുത്തും".

56. ഇതി പുത്രേണ തേ രാജൻ കഥിതം ബഹുധാ കില
തസ്മാദ്ഗമനമേവാശു രോചതാം നിജസദ്മനി

രാജൻ, ഇങ്ങനെ അങ്ങയുടെ പുത്രൻ പലതും പറഞ്ഞുവിട്ടിരിക്കുകയാണ്. അതിനാൽ സ്വഗൃഹത്തിലേക്ക് ഇപ്പോൾത്തന്നെ പോകാൻ മനസ്സുണ്ടാവണം.

## വ്യാസ ഉവാച

57. ഇതി തേഷാം നൃപഃ ശ്രുത്വാ ഭാഷിതം ശ്വപചാകൃതിഃ
സ്വഗൃഹം ഗമനായാസൗ ന മതിം കൃതവാനദഃ

ഇപ്രകാരം അവർ പറഞ്ഞുതു കേട്ടിട്ടും ചണ്ഡാലരൂപത്തിൽ സ്വഗൃഹത്തിലേക്കു പോകാൻ അദ്ദേഹത്തിനു മനസ്സുണ്ടായില്ല.

58. താനുവാച തദാ വാക്യം വ്രജന്തു സചിവാഃപുരം
ഗത്വാ പുരം മഹാഭാഗാ ബ്രുവന്തു വചനാച്ച മേ

അദ്ദേഹം അപ്പോൾ അവരോടു പറഞ്ഞു: സചിവന്മാരേ, നിങ്ങൾ പട്ടണത്തിലേക്കു പൊയ്ക്കൊൾവിൻ. മഹാഭാഗന്മാരേ, രാജ്യത്തു ചെന്നിട്ടു ഞാൻ പറഞ്ഞതായി പറയണം.

59. **നാഗമിഷ്യാമ്യഹം പുത്ര കുരു രാജ്യമതന്ദ്രിതഃ**
**മാനയൻ ബ്രാഹ്മണാൻ ദേവാൻ യജൻ യജ്ഞൈരനേകശഃ**

മകനേ, ഞാൻ ഇപ്പോൾ രാജ്യത്തേക്കു വരുന്നില്ല. ഒട്ടുംമടിക്കാതെ ഉത്സാഹപൂർവ്വം രാജ്യം ഭരിച്ചുകൊള്ളു. ബ്രാഹ്മണരേയും ദേവന്മാരേയും ബഹുമാനിച്ചുകൊണ്ട് അനേകം യജ്ഞങ്ങൾ ചെയ്യണം.

60. **നാഹം ശ്വപചവേഷേണ ഗർഹിതേന മഹാത്മഭിഃ**
**ആഗമിഷ്യാമ്യയോദ്ധ്യായാം സർവേ ഗച്ഛന്തു മാചിരം**

മഹാത്മാക്കൾ നിന്ദിക്കുന്ന ഈ ചണ്ഡാലരൂപത്തിൽ ഞാൻ അയോദ്ധ്യയിലേക്കു വരുന്നില്ല. അമാന്തിക്കാതെ പൊയ്ക്കൊൾവിൻ.

61. **പുത്രം സിംഹാസനേ സ്ഥാപ്യ ഹരിശ്ചന്ദ്രം മഹാബലം**
**കുർവന്തു രാജ്യകർമ്മാണി യൂയം തത്ര മമാജ്ഞയാ**

എന്റെ കല്പന അനുസരിച്ച് പുത്രനായ ഹരിശ്ചന്ദ്രനെ സിംഹാസനത്തിൽ വാഴിച്ച്, നിങ്ങൾ അവിടെ രാജ്യകാര്യങ്ങൾ നിർവഹിച്ചുകൊള്ളണം.

62. **ഇത്യാദിഷ്ടാസ്തതസ്തേ തു രുരുദുശ്ചാതുരാ ഭൃശം**
**സചിവാ നിര്യയുസ്തൂർണം നത്വാ തം ച വനാശ്രമം**

ഇങ്ങനെ നിർദ്ദേശിക്കപ്പെട്ട ആ മന്ത്രിമാരാകട്ടെ ദുഃഖാർത്തരായി വിലപിച്ചു. പിന്നെ എല്ലാവരും അദ്ദേഹത്തെ നമസ്കരിച്ചിട്ട് മടങ്ങിപ്പോകുകയും ചെയ്തു.

63. **അയോദ്ധ്യായാമുപാഗത്യ പുണ്യേ/ഹ്നി വിധിപൂർവകം**
**അഭിഷേകം തദാ ചക്രുർഹരിശ്ചന്ദ്രസ്യ മൂർധ്നി തേ**

അയോദ്ധ്യയിൽ എത്തിയിട്ട് ഒരു ശുഭദിനത്തിൽ അവർ ഹരിശ്ചന്ദ്രനെ വിധിപൂർവം രാജാവായി വാഴിച്ചു.

64. **അഭിഷിക്തസ്തു തേജസ്വീ സചിവൈശ്ച നൃപാജ്ഞയാ**
**രാജ്യം ചകാര ധർമ്മിഷ്ഠഃ പിതരം ചിന്തയൻ ഭൃശം**

രാജകല്പനയനുസരിച്ച് സചിവന്മാർ ധർമ്മിഷ്ഠനും തേജസ്വിയുമായ അദ്ദേഹത്തെ രാജാവായി അഭിഷേകം ചെയ്തു. പിതാവിനെ ഓർമ്മിച്ചുകൊണ്ട് അദ്ദേഹം രാജ്യഭരണം നിർവഹിച്ചു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ദ്വാദശോ/ദ്ധ്യായഃ

# അഥ ത്രയോദശോ/ദ്ധ്യായഃ

### രാജോവാച

1. **ഹരിശ്ചന്ദ്രഃ കൃതോ രാജാ സചിവൈർനൃപശാസനാത്**
**ത്രിശങ്കുസ്തു കഥം മുക്തസ്തസ്മച്ചാണ്ഡാലദേഹതഃ**

രാജകല്പനയനുസരിച്ച് മന്ത്രിമാർ ഹരിശ്ചന്ദ്രനെ രാജാവാക്കി വാഴിച്ചു. എന്നാൽ ത്രിശങ്കുഎങ്ങനെ പിന്നെ ആ ചണ്ഡാലദേഹത്തിൽ നിന്നു മുക്തനായി?

2. **മൃതോ വാ വനമദ്ധ്യേ തു ഗംഗാതീരേ പരിപ്ലുതഃ**
**ഗുരുണാ വാ കൃപാം കൃത്വാ ശാപാത്തസ്മാദ്വിമോചിതഃ**

ഗംഗാതീരത്തെ വനങ്ങളിൽ അലഞ്ഞുനടന്നു മരിച്ചോ? അതോ ഗുരുവിന്റെ പ്രസാദത്താൻ ആ ശാപത്തിൽ നിന്നു മോചിക്കപ്പേട്ടോ?

**3. ഏതദ്വൃത്താന്തമഖിലം കഥയസ്വ മമാഗ്രതഃ**
**ചരിതം തസ്യ നൃപതേഃ ശ്രോതുകാമോ/സ്മി സർവഥാ**

ഇക്കാര്യങ്ങളെല്ലാം അങ്ങ് എന്നോടു പറഞ്ഞാലും. ആ രാജാവിന്റെ കഥ കേൾക്കാൻ എനിക്ക് വളരെ ആഗ്രഹമുണ്ട്.

## വ്യാസ ഉവാച

**4. അഭിഷിക്തം സുതം കൃത്വാ രാജാ സന്തുഷ്ടമാനസഃ**
**കാലാതിക്രമണം തത്ര ചകാര ചിന്തയൻ ശിവാം**

പുത്രനെ രാജാവായി അഭിഷേകം ചെയ്തത് അറിഞ്ഞ് രാജാവ് സന്തുഷ്ടനായി. അദ്ദേഹം പിന്നീട് ദേവീഭക്തനായി വനത്തിൽത്തന്നെ കാലം നയിച്ചുവന്നു.

**5. ഏവം ഗച്ഛതി കാലേ തു തപസ്തപത്വാ സമാഹിതഃ**
**ദ്രഷ്ടും ദാരാൻ സുതാദീംശ്ച തദാ/ഗാത് കൗശികോ മുനിഃ**

അങ്ങനെ കാലം കടന്നുപോകെ, തപസ്സു ചെയ്ത് ഏകാഗ്രചിന്തനായ വിശ്വാമിത്രമഹർഷി, ഭാര്യയെയും പുത്രന്മാരേയും മറ്റും കാണാനായി വന്നു.

**6. ആഗത്യ സ്വജനം ദൃഷ്ട്വാ സുസ്ഥിതം മുദമാപ്തവാൻ**
**ഭാര്യാം പപ്രച്ഛ മേധാവീ സ്ഥിതാമഗ്രേ സപര്യയാ**

വന്നപ്പോൾ തന്റെ ആളുകൾ സുഖമായിരിക്കുന്നു എന്നു കണ്ട് വളരെ സന്തോഷിച്ചു. പൂജിച്ചുകൊണ്ട് മുമ്പിൽ നില്ക്കുന്ന ഭാര്യയോട് ബുദ്ധിമാനായ അദ്ദേഹം ചോദിച്ചു:

**7. ദുർഭിക്ഷേ തു കഥം കാലസ്ത്വയാ നീതഃ സുലോചനേ**
**അന്നം വിനാ ത്വിമേ ബാലാഃ പാലിതാഃ കേന തദ്വദ**

സുന്ദരീ, രാജ്യത്തെങ്ങും ക്ഷാമമായിരിക്കെ നീ എങ്ങനെ കാലം കഴിച്ചു? അന്നം കൂടാതെ നീ എങ്ങനെ ഈ കുഞ്ഞുങ്ങളെ പോറ്റി? അത് എങ്ങനെയാണെന്നു പറയൂ.

**8. അഹം തപസി സന്നദ്ധോ നാഗതഃ ശൃണു സുന്ദരി**
**കിം കൃതം തു ത്വയാ കാന്തേ വിനാ ദ്രവ്യേണ ശോഭനേ**

സുന്ദരി, കേൾക്കൂ തപസ്സിൽ മുഴുകിയതിനാൽ എനിക്കു ഇങ്ങോട്ടു വരാൻ കഴിഞ്ഞില്ല. പ്രിയേ പണമില്ലാതെ നീ എന്തു ചെയ്തു?

**9. മയാ ചിന്താ കൃതാ തത്ര ശ്രുത്വാ ദുർഭിക്ഷമദ്ഭുതം**
**നാഗതോ/ഹം വിചാര്യൈവം കിം കരിഷ്യാമി നിർധനഃ**

ഭയങ്കരമായ ദാരിദ്ര്യത്തെക്കുറിച്ച് ഞാൻ അവിടെ വച്ചു കേട്ടു. എങ്കിലും ഞാൻ ഇങ്ങോട്ടു വരാത്തത് നിർദ്ധനനായ ഞാൻ വന്നിട്ട് എന്തുകാര്യം എന്നു വിചാരിച്ചിട്ടാണ്.

**10. അഹമപ്യതി വാമോരു പീഡിതഃ ക്ഷുധയാ വനേ**
**പ്രവിഷ്ടശ്ചൗരഭാവേന കുത്രചിത് ശ്വപചാലയേ**

ആ വനത്തിൽ വച്ച് ഞാനും പട്ടിണികൊണ്ട് കഷ്ടപ്പെട്ടുപോയി. ഏതോ ഒരു ചണ്ഡാലക്കുടിലിൽ കള്ളനെപ്പോലെ കടക്കുകയും ചെയ്തു.

**11. ശ്വപചം നിദ്രിതം ദൃഷ്യട്വാ ക്ഷുധയാ പീഡിതോ ഭൃശം**
**മഹാനസം പരിജ്ഞായ ഭക്ഷ്യാർത്ഥം സമുപസ്ഥിതഃ**

ചണ്ഡാലൻ ഉറക്കമാണെന്നു കണ്ട ഞാൻ വിശപ്പു സഹിക്കവയ്യാതെ എന്തെങ്കിലും എടുത്ത തിന്നാൻ വേണ്ടി അടുക്കള കണ്ടുപിടിച്ച് എത്തി.

12. യദാ ഭാണ്ഡം സമുദ്ഘാട്യ പക്വം ശ്വതനുജാമിഷം
ഗൃഹ്ണാമി ഭക്ഷണാർത്ഥായ തദാ ദൃഷ്ടസ്തു തേന വൈ

പാത്രം തുറന്ന്, പാകപ്പെടുത്തിവച്ചിരുന്ന നായിറച്ചി തിന്നാൻ തുടങ്ങിയപ്പോൾ ചണ്ഡാലൻ അതുകണ്ടു.

13. പൃഷ്ടഃ കസ്ത്വം കഥം പ്രാപ്തോ ഗൃഹേ മേ നിശി സാദരം
ബ്രൂഹി കാര്യം കിമർത്ഥം ത്വമുദ്ഘാടയസി ഭാണ്ഡകം

അവൻ ചോദിച്ചു: നീ ആര്? എന്തിന് ഈ രാത്രയിൽ നീ എന്റെ വീട്ടിൽ കടന്നു? എന്തിനാണെന്നു പറയുക? എന്തിന് ഇറച്ചിപ്പാത്രം തുറന്നു?.

14. ഇത്യുക്തഃ ശ്വപചേനാഹം ക്ഷുധയാ പീഡിതോ ഭൃശം
തമവോചം സുകേശാന്തേ കാമം ഗദ്ഗദയാ ഗിരാ

ഇങ്ങനെ ചോദിച്ചപ്പോൾ വിശപ്പുസഹിക്കാനാവാത്ത ഞാൻ, പ്രിയപ്പെട്ടവളേ, കരഞ്ഞു കൊണ്ട് അവനോടു പറഞ്ഞു:

15. ബ്രാഹ്മണോ ƒഹം മഹാഭാഗ താപസഃ ക്ഷുധയാർദിതഃ
ചൗരഭാവമനുപ്രാപ്തോ ഭക്ഷ്യം പശ്യാമി ഭാണ്ഡകേ

മഹാശയ, ഞാനൊരു ബ്രാഹ്മണനാണ്. വിശപ്പുകൊണ്ടു വശംകെട്ട ഒരു താപസൻ. കള്ളനെപ്പോലെ ഇവിടെ കടന്നുവന്ന് പാത്രത്തിൽ വല്ലതും തിന്നാൻ കിട്ടുമോ എന്നു നോക്കുകയാണ്.

16. ചൗരഭാവേന സമ്പ്രാപ്തോ ƒസ്മ്യതിഥിസ്തേ മഹാമതേ
ക്ഷുധിതോ ƒസ്മി ദദസ്വാജ്ഞാം മാംസമദ്മി സുസംസ്കൃതം

മഹാമതേ, കള്ളനെപ്പോലെ വന്നവനാണെങ്കിലും നിന്റെ അതിഥിയാണു ഞാൻ. എനിക്കു വിശപ്പു സഹിക്കവയ്യ. നീ പാകം ചെയ്ത ഈ ഇറച്ചി ഞാൻ തിന്നു കൊള്ളട്ടേ?

## വിശ്വാമിത്ര ഉവാച

17. ശ്വപചസ്തു വചഃ ശ്രുത്വാ മാമുവാച സുനിശ്ചിതം
ഭക്ഷം മാ കുരു വർണാഗ്ര്യ ജാനീഹി ശ്വപചാലയം

ഞാൻ പറഞ്ഞതുകേട്ട ചണ്ഡാലൻ എന്നോടെ ഉറപ്പിച്ചു പറഞ്ഞു. അരുത്! തിന്നരുത്. ഹേ ബ്രാഹ്മണ, ഇതൊരു ചണ്ഡാലക്കുടിലാണെന്ന് ഓർക്കണം

18. ദുർലഭം ഖലു മാനുഷ്യം തത്രാപി ച ദ്വിജന്മതാ
ദ്വിജത്വേ ബ്രാഹ്മണത്വം ച ദുർലഭം വേത്സി കിം നഹി

മനുഷ്യജന്മം കിട്ടുക വളരെ പ്രയാസം പ്രത്യേകിച്ച് ദ്വിജത്വം. ദ്വിജനായാൽത്തന്നെ ബ്രാഹ്മണ്യം ലഭിക്കുക അതിലും പ്രയാസമാണെന്ന് അങ്ങേയ്ക്ക് അറിഞ്ഞു കൂടെ?

19. ദുഷ്ടാഹാരോ ന കർത്തവ്യഃ സർവഥാ ലോകമിച്ഛതാ
അഗ്രാഹ്യാ മനുനാ പ്രോക്താഃ കർമ്മണാ സപ്ത ചാന്ത്യജാഃ

ഉൽകൃഷ്ടലോകങ്ങൾ ആഗ്രഹിക്കുന്നവൻ ഒരു വിധത്തിലും ദുഷിച്ച ആഹാരം കഴിക്കരുത്. മനുപറഞ്ഞിട്ടുണ്ട്, കർമ്മം കൊണ്ട് അഗ്രാഹ്യരായിത്തീരുന്ന ഏഴ് അന്ത്യജരെ(ചണ്ഡാലര)പ്പറ്റി.

20. ത്യാജ്യോ ƒഹം കർമ്മണാ വിപ്ര ശ്വപചോ നാത്ര സംശയഃ
നിവാരയാമി ഭക്ഷ്യാത്ത്വാം ന ലോഭേനാഞ്ജസാ ദ്വിജ

ഹേ ബ്രഹ്മണ, കർമ്മം കൊണ്ട് ചണ്ഡാലനായ ഞാൻ ഉപേക്ഷിക്കപ്പെടേണ്ടവനാണ്; സംശയമില്ല. അതുകൊണ്ട് അങ്ങ് അതു തിന്നരുത്. ലോഭം നിമിത്തം പറയുന്നതല്ല.

21. **വർണ്ണസങ്കരദോഷോ$f$യം മാ യാതു ത്വം ദ്വിജോത്തമ**

ഹേ ബ്രാഹ്മണ, വർണ്ണസങ്കരദോഷം അങ്ങയെ ബാധിക്കാതിരിക്കട്ടെ.

## വിശ്വാമിത്ര ഉവാച

**സത്യം വദസി ധർമ്മജ്ഞ മതിസ്തേ വിശദാന്ത്യജ**

ഹേ ധർമ്മജ്ഞ, നീ സത്യമാണു പറയുന്നത്. നിന്റെ മനസ്സിൽ കളങ്കമില്ല.

22. **തഥാപ്യാപദി ധർമ്മസ്യ സൂക്ഷ്മമാർഗ്ഗം ബ്രവീമ്യഹം**
**ദേഹസ്യ രക്ഷണം കാര്യം സർവഥാ യദി മാനദ**

എന്നിരുന്നാലും ആപദ്ധർമ്മത്തിന്റെ സൂക്ഷ്മഗതി എന്താണെന്നു ഞാൻ പറയാം. ഏതുതരത്തിലും ശരീരം സംരക്ഷിക്കണമെന്നതാണ് ആപദ്ധർമ്മം.

23. **പാപസ്യാന്തേ പുനഃകാര്യം പ്രായശ്ചിത്തം വിശുദ്ധയേ**
**ദുർഗതിസ്തു ഭവേത് പാപാദനാപദി ന ചാപദി**

അങ്ങനെ പാപകർമ്മം ചെയ്യേണ്ടി വന്നാൽ അതു കഴിയുമ്പോൾ വിശുദ്ധിക്കുവേണ്ടി പ്രായശ്ചിത്തം ചെയ്യണം. ആപത്തില്ലാത്തപ്പോൾ ചെയ്യുന്ന പാപകർമ്മങ്ങൾക്കു ദോഷമുണ്ട്; ആപത്തിലില്ലതാനും.

24. **മരണാത് ക്ഷുധിതസ്യാഥ നരകോ നാത്ര സംശയഃ**
**തസ്മാത് ക്ഷുധാപഹരണം കർത്തവ്യം ശുഭമിച്ഛതാ**

വിശപ്പുകൊണ്ട് മരിക്കേണ്ടിവന്നാൽ നരകമാണു ഫലം. ശുഭം ആഗ്രഹിക്കുന്നവൻ, അതുകൊണ്ട് മോഷ്ടിച്ചായാലും വിശപ്പടക്കുകതന്നെവേണം.

25. **തേനാഹം ചൗര്യധർമ്മേണ ദേഹം രക്ഷേ$f$പ്യഥാന്ത്യജ**
**അവർഷണേ ച ചൗര്യേണ യത്പാപം കഥിതം ബുധൈഃ**

അന്ത്യജ, അതുകൊണ്ടാണ് മോഷ്ടിച്ചിട്ടും ഞാൻ വിശപ്പടക്കാൻ ശ്രമിച്ചത്. വിദ്വാന്മാർ പറഞ്ഞിട്ടുണ്ട്: വറുതിയിൽ, മോഷ്ടിക്കുന്നതുകൊണ്ടുള്ള പാപം,

26. **യോ ന വർഷതി പർജന്യസ്തത്തു തസ്മൈ ഭവിഷ്യതി**

മേഘത്തേക്കൊണ്ട് പെയ്യിക്കാതിരിക്കുന്നവനുതന്നെ ഭവിക്കുമെന്ന്,

## വിശ്വാമിത്ര ഉവാച

**ഇത്യുക്തേ വചനേ കാന്തേ പർജന്യഃസഹസാ$f$പതത്**

പ്രിയേ,ഞാൻ ഇങ്ങനെ പറഞ്ഞ ഉടൻ മേഘം വർഷിക്കാൻ തുടങ്ങി.

27. **ഗഗനാദ്ധസ്തിഹസ്താഭിർധാരാഭിരഭികാംക്ഷിതഃ**
**മുദിതോ$f$ഹം ഘനം വീക്ഷ്യ വർഷന്തം വിദ്യുതാ സഹ**

ആകാശത്തുനിന്ന് തുമ്പിക്കൈകണക്കിന് ധാരധാരയായി വർഷിച്ചു. മിന്നലോടൊപ്പം വർഷിക്കുന്ന മേഘത്തെകണ്ട് അത് ആഗ്രഹിച്ചുകൊണ്ടിരുന്ന എനിക്കു സന്തോഷമായി.

28. **തദാ$f$ഹം തദ്ഗൃഹം ത്യക്ത്വാ നിഃസൃതഃപരയാ മുദാ**
**കഥയ ത്വം വരാരോഹേ കാലോ നീതസ്ത്വയാ കഥം**

ഞാൻ അപ്പോൾ അവന്റെ കുടിൽ വിട്ട് സന്തോഷത്തോടെ ഇറങ്ങിത്തിരിച്ചു. പ്രിയേ, നീ എങ്ങനെയാണ് ആ കാലം കഴിച്ചതെന്നു പറയൂ.

29. കാന്താരേ പരമഃക്രൂരഃക്ഷയകൃത് പ്രാണിനാമിഹ

പ്രാണികൾക്കെല്ലാം നാശം വിതച്ച് പരമക്രൂരമായ ആ കാലം കാട്ടിൽ എങ്ങനെ തള്ളിനീക്കി?

### വ്യാസ ഉവാച

ഇതി തസ്യ വചഃശ്രുത്വാ പതിമാഹ പ്രിയംവദാ

ഇങ്ങനെ അദ്ദേഹത്തിന്റെ വാക്കുകേട്ട് പ്രിയംവദ പതിയോടു പറഞ്ഞു:

30. യഥാ ശ്രൃണു മയാ നീതഃകാലഃ പരമദാരുണഃ
ഗതേ ത്വയി മുനിശ്രേഷ്ഠ ദുർഭിക്ഷം സമുപാഗതം

അതിഭയങ്കരമായ ആ കാലം ഞാൻ എങ്ങനെ കഴിച്ചെന്നു പറയാം. കേട്ടോളൂ. മുനിശ്രേഷ്ഠ, അങ്ങു പോയിക്കഴിഞ്ഞപ്പോൾ രാജ്യത്തെങ്ങും ദുർഭിക്ഷമായി.

31. അന്നാർത്ഥം പുത്രകാഃസർവേ ബഭൂവുശ്ചാതി ദുഃഖിതാഃ
ക്ഷുധിതാൻ ബാലകാൻ വീക്ഷ്യ നീവരാർത്ഥം വനേ വനേ

അന്നത്തിനുവേണ്ടി കുഞ്ഞുങ്ങളെല്ലാം വിലപിച്ചു. വിശന്നു കരയുന്ന കുഞ്ഞുങ്ങളെ കണ്ട് വരിനെല്ലിനുവേണ്ടി വനംതോറും

32. ഭ്രാന്താ*ff*ഹം ചിന്തയാവിഷ്ടാ കിഞ്ചിത് പ്രാപ്തം ഫലം തദാ
ഏവം ച കതിചിന്മാസാ നീവാരേണാതിവാഹിതാഃ

ചിന്താവിഷ്ടയായി ചുറ്റി നടന്നു. ഒടുക്കം കുറച്ചു വരിനെല്ലു കിട്ടി. അങ്ങനെ ഏതാനും മാസങ്ങൾ ആ വരിനെല്ലു കൊണ്ടു തള്ളിനീക്കി.

33. തദഭാവേ, മയാ കാന്ത ചിന്തിതം മനസാ പുനഃ
ന ഭിക്ഷാ കില ദുർഭിക്ഷേ നീവാരാ നാപി കാനനേ

പ്രിയപ്പെട്ടവനേ, അതുതീർന്നപ്പോൾ എനിക്കു വീണ്ടും ചിന്തയായി. ക്ഷാമമായതിനാൽ എങ്ങും ഭിക്ഷകിട്ടുകയില്ല. കാട്ടിലൊരിടത്തും വരിനെല്ലുകിട്ടാനുമില്ല.

34. ന വൃക്ഷേഷു ഫലാന്യാസുർന മൂലാനി ധരാതലേ
ക്ഷുധയാ പീഡിതാ ബാലാ രുദന്തി ഭൃശമാതുരാഃ

വൃക്ഷങ്ങളിൽ ഫലങ്ങളൊന്നുമില്ല. മണ്ണിൽ കിഴങ്ങുകളും ഇല്ല. കുഞ്ഞുങ്ങൾ വിശപ്പടക്കാനാവാതെ വാവിട്ടു കരയുന്നു.

35. കിം കരോമി ക്വ ഗച്ഛാമി കിം ബ്രവീമി ക്ഷുധാർദിതാൻ
ഏവം വിചിന്ത്യ മനസാ നിശ്ചയസ്തു മയാ കൃതഃ

ഞാൻ എന്തു ചെയ്യും? എവിടെപോകും? വിശപ്പുകാർന്നു തിന്നുന്നവരോട് എന്തു പറയും? ഇങ്ങനെ ആലോചിച്ച് ഞാൻ ഒരു തീരുമാനമെടുത്തു.

36. പുത്രമേകം ദദാമ്യദ്യ കസ്മൈചിദ്ധനിനേ കില
ഗൃഹിത്വാ തസ്യ മൗല്യം തു തേന ദ്രവ്യേണ ബാലകാൻ

ഒരു പുത്രനെ ഏതെങ്കിലും ഒരു പണക്കാരനു കൊടുക്കാം. അവനെവിറ്റുകിട്ടുന്ന പണംകൊണ്ട്,

37. പാലയേ*f*ഹം ക്ഷുധാർത്താംസ്തു നാന്യോപായോ*f*സ്തി പാലനേ
ഇതി സഞ്ചിന്ത്യ മനസാ പുത്രോ*f*യം പ്രഹിതോ മയാ

വിശന്നു പൊരിയുന്ന മറ്റു കുട്ടികളെ പോറ്റാം. ഇങ്ങനെ മനസ്സിൽ വിചാരിച്ച്, ഈ മകനെത്തന്നെയാകട്ടെ,

38. വിക്രയാർത്ഥം മഹാഭാഗ ക്രന്ദമാനോ ഭൃശാതുരഃ
ക്രന്ദമാനം ഗൃഹീത്വൈനം നിർഗതാഹം ഗതത്രപാ

വില്ക്കുന്നത് എന്ന് ഉറപ്പിച്ചു. മഹാശയാ, ബാലനാണെങ്കിലും ഇവൻ വാവിട്ടു കരഞ്ഞുതുടങ്ങി. കരയുന്ന ഇവനെയും കൊണ്ട് ഞാൻ നാണം കെട്ട് ഇറങ്ങി.

39. തദാ സത്യവ്രതോ മാർഗ്ഗേ മാമുദ്വീക്ഷ്യ ഭൃശാതുരാം
പപ്രച്ഛ സ ച രാജർഷിഃ കസ്മാദ്രോദിതി ബാലകഃ

സത്യവ്രതൻ അതിദുഃഖിതയായ എന്നെ വഴിക്കുവച്ചു കണ്ടു. എന്തിനാണ് ഈ കുട്ടി കരയുന്നതെന്ന് ആ രാജർഷി എന്നോടു ചോദിച്ചു.

40. തദാ*ff*ഹം തമുവാചേദം വചനം മുനിസത്തമ
വിക്രയാർത്ഥം നീയതേ*f*സൗ ബാലകോ*f*ദ്യ മയാ നൃപ

ഹേ മുനിശ്രേഷ്ഠ, ഞാൻ അപ്പോൾ അദ്ദേഹത്തോടു പറഞ്ഞു:"രാജാവേ, ഞാൻ ഈ കുട്ടിയെ വില്ക്കാൻ കൊണ്ടുപോവുകയാണ്."

41. ശ്രുത്വാ മേ വചനം രാജാ ദയാർദ്രഹൃദയസ്തതഃ
മാമുവാച ഗൃഹം യാഹി ഗൃഹീത്വൈനം കുമാരകം

ഞാൻ പറഞ്ഞതു കേട്ടപ്പോൾ ദയാർദ്രഹൃദയനായ ആ രാജാവ് എന്നോടു പറഞ്ഞു:"ഈ കുട്ടിയെയും കൊണ്ട് വീട്ടിലേക്കു പൊയ്ക്കൊള്ളൂ"

42. ഭോജനാർത്ഥം കുമാരാണാമാമിഷം വിഹിതം തവ
പ്രാപയിഷ്യാമ്യഹം നിത്യം യാവന്മുനിസമാഗമഃ

മുനി മടങ്ങിവരുന്നതുവരെ, കുഞ്ഞുങ്ങൾക്കു തിന്നാനുള്ള മാംസം ദിവസവും ഞാൻ കൊണ്ടെത്തിച്ചുകൊള്ളാം.

43. അഹന്യഹനി ഭൂപാലോ വൃക്ഷേ*f*സ്മിൻ മൃഗസൂകരാൻ
വിന്യസ്യ യാതി ഹത്വാ*f*സൗ പ്രത്യഹം ദയയാന്വിതഃ

ദയാമയനായ ആ മഹാരാജാവ് ദിവസവും മാൻ പന്നി തുടങ്ങിയവയെ കൊന്ന് മാംസം ഈ മരത്തിൽ കൊണ്ടുവച്ചിട്ട് പോകും.

44. തേനൈവ ബാലകാഃകാന്ത പാലിതാ വൃജിനാർണ്ണവാത്
വസിഷ്ഠേനാഥ ശപ്തോ*f*സൗ ഭൂപതിർമമ കാരണാത്

പ്രിയപ്പെട്ടവനെ,ആ രാജാവാണു കുട്ടികളെ ദു:ഖസമുദ്രത്തിൽനിന്നു രക്ഷിച്ചത്. പിന്നീട് ഞാൻ നിമിത്തം ആ രാജാവ് വസിഷ്ഠമുനിയാൽ ശപിക്കപ്പെട്ടു.

45. കസ്മിംശ്ചിദ്ദിവസേ മാംസം ന പ്രാപ്തം തേന കാനനേ
ഹതാ ദോഗ്ധ്രീ വസിഷ്ഠസ്യ തേനാസൗ കുപിതോ മുനിഃ

ഒരു ദിവസം കാട്ടിൽ നിന്നെങ്ങും മാംസം കിട്ടിയില്ല. അതുകൊണ്ട് വസിഷ്ഠന്റെ നന്ദിനിയെ അദ്ദേഹം കൊന്നു. അതിനാൽ മഹർഷി കോപിച്ചു.

46. ത്രിശങ്കുരിതി ഭൂപസ്യ കൃതം നാമ മഹാത്മനാ
കുപിതേന വധാദ്ധേതോശ്ചാണ്ഡാലശ്ച കൃതോ നൃപഃ

മഹാത്മാവായ മുനി കോപിച്ച് രാജാവിനു ത്രിശങ്കു എന്നൊരു പേരു നൽകി. ഗോവിനെ വധിച്ചതു നിമിത്തം അദ്ദേഹത്തെ ചണ്ഡാലനുമാക്കി.

**47. തേനാഹം ദു:ഖിതാ ജാതാ തസ്യ ദു:ഖേന കൗശിക**
**ശ്വപചത്വമസൗ പ്രാപ്തോ മത്കൃതേ നൃപനന്ദനഃ**

കൗശിക, ആ രാജാവ് ഞാൻ നിമിത്തം ചണ്ഡാലനായി ദു:ഖിക്കുന്നതുകൊണ്ട് എനിക്കും ദു:ഖമുണ്ടായി.

**48. യേന കോനാപ്യുപായേന ഭവതാ നൃപതേഃ കില**
**തസ്മാദ്രക്ഷാ പ്രകർത്തവ്യാ തപസാ പ്രബലേന ഹ**

ഏതെങ്കിലും ഉപായത്താലോ അങ്ങയുടെ തപശ്ശക്തികൊണ്ടോ അങ്ങ് രാജാവിനെ ആപത്തിൽനിന്നു രക്ഷിക്കണം.

## വ്യാസ ഉവാച

**49. ഇതി ഭാര്യാവചഃശ്രുത്വാ കൗശികോ മുനിസത്തമഃ**
**താമാഹ കാമിനീം ദീനാം സാന്ത്വപൂർവമരിന്ദമ**

ഇങ്ങനെ ഭാര്യയുടെ വാക്കുകേട്ട കൗശിക മഹർഷി ദീനയായ സ്വകാമിനിയെ സാന്ത്വനിപ്പിച്ചുകൊണ്ട് പറഞ്ഞുഃ

## വിശ്വാമിത്രഉവാച

**50. മോചയിഷ്യാമി തം ശാപാന്നൃപം കമലലോചനേ**
**ഉപകാരഃകൃതോ യേന കാന്താരാദ്രക്ഷിതാസി വൈ**

ഹേ സുന്ദരി, ഞാൻ ആ രാജാവിനെ ശാപത്തിൽ നിന്നു മോചിപ്പിക്കാം. കാട്ടിൽ നിന്നെ കാത്തുരക്ഷിക്കുക എന്ന ഉപകാരം അദ്ദേഹമാണല്ലോ ചെയ്തത്.

**51. വിദ്യാതപോബലേനാഹം കരിഷ്യേ ദുഃഖസംക്ഷയം**
**ഇത്യാശ്വാസ്യ പ്രിയാം തത്ര കൗശികഃപരമാർത്ഥവിത്**

വിദ്യകൊണ്ടും തപോബലംകൊണ്ടും ഞാൻ അദ്ദേഹത്തിന്റെ ദുഃഖത്തിന് അറുതി വരുത്തും. ഇങ്ങനെ പരമാർത്ഥജ്ഞാനിയായ ബ്രാഹ്മണൻ പ്രിയയെ ആശ്വസിപ്പിച്ചിട്ട്,

**52. ചിന്തയാമാസ നൃപതേഃ കഥം സ്യാദ്ദുഃഖനാശനം**
**സംവിമൃശ്യ മുനിസ്തത്ര ജഗാമ യത്ര പാർത്ഥിവഃ**

ആലോചിച്ചുഃ രാജാവിന്റെ ദുഃഖം എങ്ങനെ ഇല്ലാതാക്കും? ഇങ്ങനെ ആലോചിച്ചുകൊണ്ട് കൗശികമഹർഷി രാജാവു പാർക്കുന്നിടത്തേക്കു ചെന്നു.

**53. ത്രിശങ്കുഃ പക്വണേ ദീനഃ സംസ്ഥിതഃ ശ്വപചാകൃതിഃ**
**ആഗച്ഛന്തം മുനിം ദൃഷ്ട്വാ വിസ്മിതോ/സൗ നരാധിപഃ**

ചണ്ഡാലനായി ചണ്ഡാലക്കുടിയിൽ ദീനനായിക്കഴിയുന്ന ത്രശങ്കു, മുനി വരുന്നതു കണ്ട് അദ്ഭുതപ്പെട്ടു.

**54. ദണ്ഡവന്നിപപാതോർവ്യാം പാദയോസ്തരസാ മുനേഃ**
**ഗൃഹിത്വാ തം കരേ ഭൂപം പതിതം കൗശികസ്തദാ**

ദണ്ഡുപോലെ ഭൂമിയിൽ വീണ് മുനിയുടെ പാദങ്ങൾ നമസ്കരിച്ചു. നമസ്കരിച്ചു കിടക്കുന്ന രാജാവിനെ കൗശികൻ അപ്പോൾ കൈക്കുപിടിച്ച്,

55. ഉത്ഥാപ്യോവാച വചനം സാന്ത്വപൂർവം ദ്വിജോത്തമഃ
മത്കൃതേ ത്വം മഹീപാല ശപ്തോഽസി മുനിനാ യതഃ

എഴുന്നേല്പിച്ചു. ആ ബ്രാഹ്മണൻ അദ്ദേഹത്തെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു: എനിക്കുവേണ്ടി അങ്ങ് മുനിശാപം ഏറ്റുവല്ലോ! അതിനാൽ

56. വാഞ്ഛിതം തേ കരിഷ്യാമി ബ്രൂഹി കിം കരവാണ്യഹം

അങ്ങയുടെ ആഗ്രഹം ഞാൻ സാധിച്ചു തരാം. ഞാൻ എന്താണ് അങ്ങേയ്ക്കു ചെയ്തുതരേണ്ടത് എന്നു പറയൂ.

രാജോവാച

മയാ സമ്പ്രാർത്ഥിതഃ പൂർവ്വം വസിഷ്ഠോ മഖഹേതവേ

പണ്ട് ഞാൻ വസിഷ്ഠനോട് ഒരു യാഗം നടത്തിത്തരണേ എന്നു പ്രാർത്ഥിച്ചു.

57. മാം യാജയ മുനിശ്രേഷ്ഠ കരോമി മുഖമുത്തമം
യഥേഷ്ടം കുരു വിപ്രേന്ദ്ര യഥാ സ്വർഗം വ്രജാമ്യഹം

മുനിശ്രേഷ്ഠ, എനിക്ക് ഒരു യാഗം നടത്തണം. അങ്ങ് എന്നെകൊണ്ട് യജിപ്പിക്കണം. ഹേ വിപ്രേന്ദ്ര, ആ യാഗത്താൽ എനിക്ക് സ്വർഗ്ഗത്തു പോകണം. അതിനുതക്കവണ്ണം ഇഷ്ടം പോലെ ചെയ്തോളൂ.

58. അനേനൈവ ശരീരേണ ശക്രലോകം സുഖാലയം
കോപം കൃത്വാ വസിഷ്ഠോഽസൗ മാമാഹേതി ദുർമതേ

ഈ ശരീരത്തോടുകൂടി സുഖസ്ഥാനമായ ഇന്ദ്രലോകത്തു പോകാൻ കഴിയണം. അതുകേട്ട് വസിഷ്ഠനാകട്ടെ എന്നോടു കോപിച്ചുകൊണ്ട് പറഞ്ഞുഃ ദുർബുദ്ധേ,

59. മാനുഷേണ ഹി ദേഹേന സ്വർഗ്ഗവാസഃ കുതസ്തവ
പുനർമയോക്തോ ഭഗവാൻ സ്വർഗ്ഗലുബ്ധേന ചാനഘ

മനുഷ്യ ശരീരത്തോടെ നിനക്ക് എങ്ങനെ സ്വർഗ്ഗത്തുവസിക്കാൻ കഴിയും? സ്വർഗ്ഗകാംക്ഷിയായ ഞാൻ വീണ്ടും അദ്ദേഹത്തോടു പറഞ്ഞുഃ

60. അന്യം പുരോഹിതം കൃത്വാ യക്ഷ്യേഽഹം യജ്ഞമുത്തമം
തദാ തേനൈവ ശപ്തോഽഹം ചാണ്ഡാലോ ഭവ പാമര

മറ്റൊരാളെ പുരോഹിതനാക്കിയിട്ട് ഉത്തമമായ യാഗം നടത്തട്ടെ? അപ്പോൾ അദ്ദേഹം എന്നെ ശപിക്കുകതന്നെ ചെയ്തുഃ 'എടാ മൂർഖ, നീ ചണ്ഡാലനായി പോകട്ടെ'.

61. ഇത്യേതത് കഥിതം സർവം കാരണം ശാപസംഭവം
മമ ദുഃഖവിനാശായ സമർത്ഥോഽസി മുനീശ്വര

ഇങ്ങനെ ശാപം കിട്ടാനുള്ള കാരണം മുഴുവൻ ഞാൻ അങ്ങയോടു പറഞ്ഞു കഴിഞ്ഞു. ഹേ മുനീശ്വര, അങ്ങേയ്ക്ക് എന്റെ ദുംഖം ഇല്ലാതാക്കാൻ കഴിയും.

62. ഇത്യുക്ത്വാ വിരരാമാഽസൗ രാജാ ദുഃഖരുജാർദിതഃ
കൗശികോഽപി നിരാകർത്തും ശാപം തസ്യ വ്യചിന്തയത്

ദുഃഖാധിക്യത്താൽ ക്ലേശിച്ച രാജാവ് ഇങ്ങനെ പറഞ്ഞു നിർത്തി. അദ്ദേഹത്തെ ശാപത്തിൽ നിന്ന് ഒഴിവാക്കുന്നത് എങ്ങനെ എന്ന് കൗശികനും ആലോചിച്ചു.

ഇതിദേവീഭാഗവതേ സപ്തമസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

# അഥ ചതുർദ്ദശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. **വിചിന്ത്യ മനസാ കൃത്യം ഗാധിസൂനുർമഹാതപാഃ
പ്രകല്പ്യ യജ്ഞസംഭാരാൻ മുനീനാമന്ത്രയത്തദാ**

ഇനി എന്താണ് ചെയ്യേണ്ടതെന്ന് മഹാതപസ്വിയായ ഗാധിനന്ദനൻ ആലോചിച്ചു. ഒടുക്കം യജ്ഞത്തിനു വേണ്ടിയുള്ള ഒരുക്കങ്ങളെല്ലാം ചെയ്തിട്ട് മഹർഷിമാരെ ക്ഷണിച്ചു.

2. **മുനയസ്തം മഖം ജ്ഞാത്വാ വിശ്വാമിത്രനിമന്ത്രിതാഃ
നാഗതാഃ സർവ്വ ഏവൈതേ വസിഷ്ഠേന നിവാരിതാഃ**

ആ യാഗത്തെക്കുറിച്ച് അറിഞ്ഞിട്ടും വിശ്വാമിത്രൻ ക്ഷണിച്ച ആ മുനിമാർ ആരും തന്നെ, വസിഷ്ഠൻ വിലക്കിയതു നിമിത്തം വന്നില്ല.

3. **ഗാധിസൂനുസ്തദാജ്ഞായ വിമനാശ്ചാതി ദുഃഖിതഃ
ആജഗാമാശ്രമം തത്ര യത്രാസൗ നൃപതിഃ സ്ഥിതഃ**

അതു മനസ്സിലാക്കിയ വിശ്വാമിത്രൻ ദുഃഖത്താൽ നീറുന്ന ഹൃദയത്തോടെ രാജാവു പാർക്കുന്ന ആശ്രമത്തിലേക്കു വന്നു.

4. **തമാഹ കൗശികഃ ക്രുദ്ധോ വസിഷ്ഠേന നിവാരിതാഃ
നാഗതാ ബ്രാഹ്മണാഃ സർവ്വേ യജ്ഞാർത്ഥം നൃപസത്തമ**

ക്രുദ്ധനായ കൗശികൻ അദ്ദേഹത്തോടു പറഞ്ഞുഃ രാജേന്ദ്ര, വസിഷ്ഠൻ വിലക്കിയതുമൂലം യജ്ഞത്തിനുവേണ്ടി ബ്രാഹ്മണർ ആരും വന്നില്ല.

5. **പശ്യ മേ തപസഃ സിദ്ധിം യഥാ ത്വാം സുരസദ്മനി
പ്രാപയാമി മഹാരാജ വാഞ്ഛിതം തേ കരോമ്യഹം**

മഹാരാജാവേ, എന്റെ തപഃശക്തി അങ്ങ് കണ്ടോളൂ. അങ്ങയെ ഞാൻ എന്റെ തപശഃക്തികൊണ്ട് ദേവലോകത്ത് എത്തിച്ച് അങ്ങയുടെ ആഗ്രഹം നിറവേറ്റും.

6. **ഇത്യുക്ത്വാ ജലമാദായ ഹസ്തേന മുനിസത്തമഃ
ദദൗ പുണ്യം തദാ തസ്മൈ ഗായത്രീജപസംഭവം**

എന്നു പറഞ്ഞു കൊണ്ട് കൈയിൽ വെള്ളമെടുത്ത് ആ മുനി ശ്രേഷ്ഠൻ, താൻ ഗായത്രീ മന്ത്രജപം കൊണ്ടു നേടിയ പുണ്യം അദ്ദേഹത്തിനു നൽകി.

7. **ദത്വാ*f*ഥ സുകൃതം രാജ്ഞേ തമുവാച മഹീപതിം
യഥേഷ്ടം ഗച്ഛ രാജർഷേ ത്രിവിഷ്ടപമതന്ദ്രിതഃ**

പുണ്യം രാജാവിനു നൽകിക്കൊണ്ട് രാജാവിനോടു പറഞ്ഞു: രാജർഷേ, ഒട്ടും മടിക്കാതെ യഥേഷ്ടം സ്വർഗ്ഗത്തേക്കു പൊയ്ക്കൊള്ളൂ.

8. പുണ്യേന മമ രാജേന്ദ്ര ബഹുകാലാർജിതേന ച
യാഹി ശക്രപുരീം പ്രീതഃ സ്വസ്തി തേഽസ്തു സുരാലയേ

രാജാവേ, ഞാൻ ദീർഘകാലം കൊണ്ടു സമ്പാദിച്ച പുണ്യത്താൽ സസന്തോഷം അങ്ങു ശക്രപുരിയിലേക്കു പൊയ്ക്കൊള്ളൂ. അങ്ങേയ്ക്ക് ദേവലോകത്ത് സർവമംഗളങ്ങളും ഉണ്ടാകട്ടെ.

## വ്യാസ ഉവാച

9. ഇത്യുക്തവതി വിപ്രേന്ദ്രേ ത്രിശങ്കുസ്തരസാ തതഃ
ഉത്പപാത യഥാ പക്ഷീ വേഗവാംസ്തപസോ ബലാത്

വിപ്രർഷിയായ വിശ്വാമിത്രൻ ഇങ്ങനെ പറഞ്ഞ ഉടൻതന്നെ ത്രിശങ്കു തപോബലത്താൽ ഒരു പക്ഷിയെപ്പോലെ അതിവേഗം ആകാശത്തേക്ക് ഉയർന്നു.

10. ഉത്പത്യ ഗഗനേ രാജാ ഗതഃ ശക്രപുരീം യദാ
ദൃഷ്ടോ ദേവഗണൈസ്തത്ര ക്രൂരശ്ചാണ്ഡാലവേഷഭാക്

ആകാശത്ത് ഉയർന്ന് രാജാവു ഇന്ദ്രപുരിയിലെത്തിയപ്പോൾ, ക്രൂരനും ചണ്ഡാലവേഷരൂപിയുമായ അദ്ദേഹത്തെ ദേവന്മാർ കണ്ടു.

11. കഥിതോഽസൗ സുരേന്ദ്രായ കോഽയമായാതി സത്വരഃ
ഗഗനേ ദേവവദ്വാ യോ ദുർദർശഃ ശ്വപചാകൃതിഃ

ആരോ ഒരാൾ അതിവേഗം വരുന്നുണ്ടെന്നു അവർ ദേവേന്ദ്രനെ അറിയിച്ചു. ഒരു ദേവനെപ്പോലെ സ്വർഗ്ഗത്തേക്കുവരുന്ന, ചണ്ഡാലരൂപിയും വിരൂപനുമായ ഇവൻ ആരാണാവോ?

12. സഹസോത്ഥായ ശക്രസ്തമപശ്യത് പുരുഷാധമം
ജ്ഞാത്വാ ത്രിശങ്കുമപി സ നിർഭർത്സ്യ തരസാഽബ്രവീത്

പെട്ടെന്ന് എണീറ്റുചെന്ന ദേവേന്ദ്രൻ ആ പുരാഷാധമനെ കണ്ടു. അത് ത്രിശങ്കുവാണെന്ന് അറിഞ്ഞിട്ടും അദ്ദേഹം ഉടൻ ശകാരിച്ചുകൊണ്ട് പറഞ്ഞു.

13. ശ്വപച ക്വ സമായാസി ദേവലോകേ ജുഗുപ്സിതഃ
യാഹി ശീഘ്രം തതോ ഭൂമൗ നാത്ര സ്ഥാതും ത്വയോചിതം

ചണ്ഡാള, നിന്ദ്യനായ നീ എന്തിനു സ്വർഗ്ഗത്തേക്കു വരുന്നു? നീ ഇങ്ങോട്ടു കടക്കാൻ പാടില്ല. ഉടൻതന്നെ ഇവിടെ നിന്നു ഭൂമിയിലേക്കു പൊയ്ക്കോ.

14. ഇത്യുക്തഃ സ്ഖലിതഃ സ്വർഗ്ഗാത് ശക്രേണാമിത്രകർശന
നിപപാത തദാ രാജാ ക്ഷീണപുണ്യോ യഥാഽമരഃ

ശക്രൻ ഇങ്ങനെ ശകാരിച്ചപ്പോൾ ത്രിശങ്കു സ്വർഗ്ഗത്തു നിന്നു വഴുതി ഭൂമിയിലേക്കു പതിച്ചു തുടങ്ങി, പുണ്യം ക്ഷയിച്ച ഒരു ദേവനെപ്പോലെ.

15. പുനശ്ചുക്രോശ ഭൂപാലോ വിശ്വാമിത്രേതി ചാസകൃത്
പതാമി രക്ഷ ദുഃഖാർത്തം സ്വർഗ്ഗാച്ചലിതമാശുഗം

വിശ്വാമിത്ര, സ്വർഗ്ഗത്തുനിന്നു അതിവേഗം വീണുകൊണ്ടിരിക്കുന്ന ദുഃഖാർത്തനായ എന്നെ രക്ഷിക്കണേ എന്നിങ്ങനെ രാജാവു വീണ്ടും വീണ്ടും വിളിച്ചു നിലവിളിച്ചു.

16. തസ്യ സംക്രന്ദിതം രാജൻ പതതഃ കൗശികോ മുനിഃ
ശ്രുത്വാ തിഷ്ഠേതി ഹോവാച പതന്തം വീക്ഷ്യ ഭൂപതിം

വീണുകൊണ്ടിരിക്കുന്ന അദ്ദേഹത്തിന്റെ വിലാപം കേട്ട വിശ്വാമിത്രൻ ആ രാജാവിനെ നോക്കിക്കൊണ്ടു കല്പിച്ചു 'നിൽക്ക്' അവിടെ.

17. **വചനാത്തസ്യ തത്രൈവ സ്ഥിതോ$f$സൗ ഗഗനേ നൃപ**
**മുനേസ്തപ പ്രഭാവേണ ചലിതോ$f$പി സുരാലയാത്**

അദ്ദേഹത്തിന്റെ കല്പന കേട്ട രാജാവ് ദേവലോകത്തുനിന്ന് കുറെ താഴോട്ട് പോന്നെങ്കിലും മുനിപ്രഭാവത്താൽ അവിടെത്തന്നെ നിന്നുപോയി.

18. **വിശ്വാമിത്രോപ്യപഃ സ്പൃഷ്ട്വാ ചകാരേഷ്ടിം സുവിസ്തരാം**
**വിധാതും നൂതനാം സൃഷ്ടിം സ്വർഗ്ഗലോകം ദ്വിതീയകം**

രണ്ടാമതായി ഒരു പുത്തൻ സ്വർഗ്ഗത്തെ സൃഷ്ടിക്കാൻ വേണ്ടി കൗശികൻ ഉടൻതന്നെ ആചമിച്ചിട്ട് ഒരു യജ്ഞത്തിനു വേണ്ട ഒരുക്കം തുടങ്ങി.

19. **തസ്യോദ്യമം തഥാ ജ്ഞാത്വാ ത്വരിതസ്തു ശചീപതിഃ**
**തത്രാജഗാമ സഹസാ മുനിം പ്രതി തു ഗാധിജം**

വിശ്വാമിത്രൻ അങ്ങനെ വട്ടം കൂട്ടുന്നതായി അറിഞ്ഞ ഉടൻ തന്നെ ദേവേന്ദ്രൻ വളരെ തിടുക്കത്തിൽ ആ ഗാധിസുതന്റെ അടുത്തെത്തി.

20. **കിം ബ്രഹ്മൻ ക്രിയതേ സാധോ കസ്മാത് കോപസമാകുലഃ**
**അലം സൃഷ്ട്യാ മുനിശ്രേഷ്ഠ ബ്രൂഹി കിം കരവാണി തേ**

ബ്രഹ്മജ്ഞ സാധോ, അങ്ങ് എന്താണ് ചെയ്യാൻ തുടങ്ങുന്നത്? അങ്ങു എന്തു കൊണ്ടാണ് ഇത്ര കോപാകുലനായിരിക്കുന്നത്? സൃഷ്ടി നിർത്തിയാലും, ഹേ മുനിശ്രേഷ്ഠ, ഞാൻ എന്താണ് അങ്ങേക്കു ചെയ്യേണ്ടതെന്ന് പറയുക.

## വിശ്വാമിത്ര ഉവാച

21. **സ്വം നിവാസം മഹീപാലം ച്യുതം ത്വദ്ഭവനാദ്വിഭോ**
**നയസ്വ പ്രീതിയോഗേന ത്രിശങ്കും ചാതിദുഃഖിതം**

വിഭോ, സ്വന്തം സ്ഥാനമായ ദേവലോകത്തു നിന്നു വീഴ്ത്തപ്പെട്ടവനും അതിദുഃഖിതനുമായ ത്രിശങ്കുമഹാരാജാവിനെ സന്തോഷത്തോടെ സ്വർഗ്ഗത്തേക്കു നയിച്ചാലും.

## വ്യാസ ഉവാച

22. **തസ്യ തം നിശ്ചയം ജ്ഞാത്വാ തുരാഷാഡതിശങ്കിതഃ**
**തതോ ബലം വിദിത്വോഗ്രമോമിത്യുവാച വാസവഃ**

അദ്ദേഹത്തിന്റെ ആ നിശ്ചയം മനസ്സിലാക്കിയ ശക്രൻ സംശയിച്ചെങ്കിലും ഉഗ്രമായ തപോബലത്തെക്കുറിച്ച് ശരിക്കറിയാവുന്ന വാസവൻ 'ഓം' എന്നു ചൊല്ലി സമ്മതം മൂളി.

23. **ദിവ്യദേഹം നൃപം കൃത്വാ വിമാനവരസംസ്ഥിതം**
**ആപൃച്ഛ്യ കൗശികം ശക്രോ$f$ഗമന്നിജപുരീം തദാ**

രാജാവിനു ദിവ്യദേഹം നൽകി ഉത്തമവിമനത്തിലിരുത്തിക്കൊണ്ട് കൗശികനോടു യാത്രയും ചോദിച്ച് ദേവേന്ദ്രൻ സ്വന്തം പുരിയിലേക്കു യാത്രയായി.

24. **ഗതേ ശക്രേ തു വൈ സ്വർഗ്ഗം ത്രിശങ്കുസഹിതേ തതഃ**
**വിശ്വാമിത്രഃ സുഖം പ്രാപ്യ സ്വാശ്രമേ സുസ്ഥിരോ$f$ഭവത്**

ദേവേന്ദ്രൻ ത്രിശങ്കുവിനോടുകൂടി ദേവലോകത്തേക്കു പോയിക്കഴിഞ്ഞപ്പോൾ വിശ്വാമിത്രൻ തന്റെ ആശ്രമത്തിൽ സസുഖം സ്വസ്ഥനായി കഴിഞ്ഞു.

**25. ഹരിശ്ചന്ദ്രോ*f*ഥ തച്ഛ്രുത്വാ വിശ്വാമിത്രോപകാരകം**
**പിതുഃ സ്വർഗമനം കാമം മുദിതോ രാജ്യമന്വശാത്**

വിശ്വാമിത്രമഹർഷി ചെയ്ത ഉപകാരത്താൽ തന്റെ പിതാവിന് സ്വർഗ്ഗത്തേക്കു പോകാൻ കഴിഞ്ഞു എന്നറിഞ്ഞ ഹരിശ്ചന്ദ്രൻ സസന്തോഷം നാടുവാണു.

**26. അയോദ്ധ്യാധിപതിഃ ക്രീഡാം ചകാര സഹ ഭാര്യയാ**
**രൂപയൗവനചാതുര്യയുക്തയാ പ്രീതി സംയുതഃ**

രൂപയൗവന ചാതുര്യാദിഗുണങ്ങൾ ഇണങ്ങിയ ഭാര്യയോടുകൂടി സന്തോഷപൂർവം അയോദ്ധ്യാധിപതിയായി വിഹരിച്ചു.

**27. അതീതകാലേ യുവതീ ന സാ ഗർഭവതീ ഹ്യഭൂത്**
**തദാ ചിന്താതുരോ രാജാ ബഭൂവാതീവ ദുഃഖിതഃ**

കാലം കഴിഞ്ഞിട്ടും അവൾ ഗർഭം ധരിച്ചില്ല. അപ്പോൾ ചിന്താവിവശനായ രാജാവ് വളരെ ദുഃഖിതനായിത്തീർന്നു.

**28. വസിഷ്ഠസ്യാശ്രമം ഗത്വാ പ്രണമ്യ ശിരസാ മുനിം**
**അനപത്യത്വജാം ചിന്താം ഗുരവേ സമവേദയത്**

വസിഷ്ഠന്റെ ആശ്രമത്തിൽ ചെന്ന് ശിരസാ പ്രണമിച്ചിട്ട് പുത്രനില്ലാത്തതുകൊണ്ടുള്ള ദുഃഖത്തെക്കുറിച്ച് ഗുരുവിനെ അറിയിച്ചു.

**29. ദൈവജ്ഞോ*f*സി ഭവാൻ കാമം മന്ത്രവിദ്യാവിശാരദഃ**
**ഉപായം കുരു ധർമ്മജ്ഞ സന്തതേർമമ മാനദ**

അങ്ങ് മന്ത്രവിദ്യാനിപുണനായ ദൈവജ്ഞനാണല്ലോ. ഹേ ധർമ്മജ്ഞ സന്താനലാഭത്തിനുള്ള എന്തെങ്കിലും ഉപായം കാട്ടിത്തന്നാലും.

**30. അപുത്രസ്യ ഗതിർനാസ്തി ജാനാസി ദ്വിജസത്തമ**
**കസ്മാദുപേക്ഷസേ ജാനൻ ദുഃഖം മമ ച ശക്തിമാൻ**

ബ്രാഹ്മണോത്തമ, പുത്രനില്ലാത്തവന് ഗതിയില്ലെന്ന് അങ്ങേക്ക് അറിയാമല്ലോ. ശക്തനായ അങ്ങ് എന്റെ ദുഃഖം അറിഞ്ഞിട്ടും എന്തുകൊണ്ട് ഉപേക്ഷ വിചാരിക്കുന്നു.?

**31. കലവിംകാസ്ത്വിമേ ധന്യാ യേ ശിശും ലാളയന്തി ഹി**
**മന്ദഭാഗ്യോ*f*ഹമനിശം ചിന്തയാമി ദിവാനിശം**

ഈ കുരുവിപ്പക്ഷികൾപോലും എത്ര ധന്യരാണ്. അവർക്കു തങ്ങളുടെ കുഞ്ഞുങ്ങളെ ലാളിക്കാൻ കഴിയുന്നല്ലോ. മന്ദഭാഗ്യനായ ഞാനോ, രാപകൽ സദാ ചിന്താതുരനായിരിക്കുന്നു!

## വ്യാസ ഉവാച

**32. ഇത്യാകർണ്യ മുനിസ്തസ്യ നിർവേദമിശ്രിതം വചഃ**
**സഞ്ചിന്ത്യ മനസാ സമ്യക് തമുവാച വിധേഃ സുതഃ**

അദ്ദേഹത്തിന്റെ നിരാശ കലർന്ന വാക്കു കേട്ട്, ബ്രഹ്മാവിന്റെ പുത്രനായ വസിഷ്ഠൻ മനസാ നന്നായി ആലോചിച്ച ശേഷം അദ്ദേഹത്തോടു പറഞ്ഞു.

## വസിഷ്ഠ ഉവാച

33. സത്യം ബ്രൂഷേ മഹാരാജ സംസാരേ*ƒ*സ്മിന്ന വിദ്യതേ
അനപത്യത്വജം ദുഃഖം യത്തഥാ ദുഃഖമദ്ഭുതം

മഹാരാജാവേ, അങ്ങുപറയുന്നതു വാസ്തവമാണ്. സന്താനമില്ലാത്തതുകൊണ്ടുള്ള ദുഃഖം പോലെ കഠിമനായ ഒരു ദുഃഖം ഈ ജിവിതത്തിലില്ല.

34. തസ്മാത്ത്വമപി രാജേന്ദ്ര, വരുണം യാദസാം പതിം
സമാരാധയ യാത്നേന സ തേ കാര്യം കരിഷ്യതി

അതിനാൽ മഹാരാജാവേ, അങ്ങ് ജലപതിയായ വരുണനെ ഏതു വിധേനയും ആരാധിക്കുക. അദ്ദേഹം അങ്ങയുടെ കാര്യം സാധിച്ചുതരും.

35. വരുണാദധികോ നാസ്തി ദേവഃ സന്താനദായകഃ
തമാരാധയ ധർമ്മിഷ്ഠ കാര്യസിദ്ധിർ ഭവിഷ്യതി

സന്താനത്തെ നൽകാൻ വരുണനെക്കാൾ സമർഥനായ മറ്റൊരു ദേവനില്ല. അതിനാൽ ധർമ്മജ്ഞ, അദേഹത്തെ പ്രീതിപ്പെടുത്തുക. കാര്യസിദ്ധി ഉണ്ടാകും.

36. ദൈവം പുരുഷകാരശ്ച മാനനീയാവിമൗ നൃഭിഃ
ഉദ്യമേന വിനാ കാര്യസിദ്ധിഃ സംജായതേ കഥം

വിധിയെയും പുരുഷപ്രയത്നത്തെയും-രണ്ടിനെയും-രാജാക്കന്മാർ മാനിക്കണം. ഉദ്യമമില്ലാതെ കാര്യസിദ്ധി എങ്ങനെ ഉണ്ടാവും?

37. ന്യായതസ്തു നരൈഃ കാര്യം ഉദ്യമസ്തത്വദർശിഭിഃ
കൃതേ തസ്മിൻ ഭവേത് സിദ്ധിർനാന്യഥാ നൃപസത്തമ

അറിവുള്ള മനുഷ്യർ ന്യായമനുസരിച്ച് കർമ്മം ചെയ്തുകൊള്ളണം. രാജൻ അങ്ങനെ ചെയ്താൽ കാര്യസിദ്ധി ഉണ്ടാകും. അല്ലെങ്കിൽ ഇല്ല തന്നെ

38. ഇതി തസ്യ വചഃ ശ്രുത്വാ ഗുരോരമിതതേജസഃ
പ്രണമ്യ നിര്യയൗ രാജാ തപസേ കൃതനിശ്ചയഃ

അതിതേജസ്വിയായ ഗുരു ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ രാജാവ് അദേഹത്തെ പ്രണമിച്ചശേഷം തപസ്സുചെയ്യാൻ തീരുമാനിച്ചുകൊണ്ട് അവിടെനിന്നു യാത്രയായി.

39. ഗംഗാതീരേ ശുഭേ സ്ഥാനേ കൃതപത്മാസനോ നൃപഃ
ധ്യായൻ പാശധരം ചിത്തേ ചചാര ദുശ്ചരം തപഃ

ഗംഗാതീരത്തുള്ള ഒരു ശുഭമായ സ്ഥലത്ത് ആ രാജാവ് പത്മാസനത്തിൽ ഇരുന്നു. പാശധാരിയായ വരുണനെ മനസാ ധ്യാനിച്ചുകൊണ്ട് അതികഠിനമായ തപസ്സു ചെയ്തു.

40. ഏവം തപസ്യതസ്തസ്യ പ്രചേതാ ദൃഷ്ടിഗോചരഃ
കൃപയാ*ƒ*ഭൂന്മഹാരാജ പ്രസന്നമുഖപങ്കജഃ

രാജാവേ, അങ്ങനെ തപസുചെയ്തുകൊണ്ടിരിക്കുന്ന അദ്ദേഹത്തിൽ കൃപാലുവായ വരുണൻ പ്രസന്നവദനനായി പ്രത്യക്ഷപ്പെട്ടു.

41. ഹരിശ്ചന്ദ്രമുവാചേദം വചനം യാദസാംപതിഃ
വരം വരയ ധർമ്മജ്ഞ തുഷ്ടോസ്മി തപസാ തവ

ആ ജലേശൻ ഹരിശ്ചന്ദ്രനോട് ഇങ്ങനെ പറഞ്ഞു: ധർമ്മജ്ഞ വരംവരിച്ചു കൊള്ളു. അങ്ങയുടെ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനാണ്.

രാജോവാച

42. അനപത്യോƒസ്മി ദേവേശ പുത്രം ദേഹി സുഖപ്രദം
ഋണത്രയാപഹാരാർത്ഥമുദ്യമോƒയം മയാ കൃതഃ

ദേവേശ, ഞാൻ അനപത്യനാണ്. സുഖപ്രദനായ ഒരു പുത്രനെ നൽകിയാലും. ഋണത്രയം തീർക്കുന്നതിനു വേണ്ടിയുള്ള പരിശ്രമമാണ് ഞാൻ ഈ ചെയ്തത്.

43. നൃപസ്യ വചനം ശ്രുത്വാ പ്രഗല്ഭം ദുഃഖിതസ്യ ച
സ്മിതപൂർവ്വം തതഃപാശീ തമാഹ പുരതഃസ്ഥിതം

ദുഃഖിതനായ രാജാവിന്റെ പ്രഗല്ഭമായ മൊഴികേട്ട് വരുണൻ തന്റെ മുമ്പിൽ നിൽക്കുന്ന അദ്ദേഹത്തോട് പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:

വരുണ ഉവാച

44. പുത്രോ യദി ഭവേദ്രാജൻ ഗുണീ മനസി വാഞ്ഛിതഃ
സിദ്ധേ കാര്യേ തതഃ പശ്ചാത് കിം കരിഷ്യസി മേ പ്രിയം

അങ്ങ് ആഗ്രഹിക്കും വിധം ഗുണവാനായ ഒരു പുത്രനുണ്ടായാൽ കാര്യസിദ്ധിക്കു ശേഷം അങ്ങ് എനിക്ക് എന്തു പ്രിയം ചെയ്യും?

45. യദി ത്വം തേന പുത്രേണ മാം യജേഥാവിശങ്കിതഃ
പശുബന്ധേന തേനൈവ ദദാമി നൃപതേ വരം

ആ പുത്രനെത്തന്നെ അങ്ങ് നിഃസംശയം യജ്ഞപശുവാക്കി യജിക്കുമെങ്കിൽ രാജാവേ, ഞാൻ അങ്ങേയ്ക്കു വരം തരാം.

രാജോവാച

46. ദേവ മേ മാസ്തു വന്ധ്യത്വം യജിഷ്യേƒഹം ജലാധിപം
പശും കൃത്വാ സുതം പുത്രം സത്യമേതദ് ബ്രവീമിതേ

ദേവ, എനിക്കു വന്ധ്യത്വം ഉണ്ടാവാതിരിക്കട്ടെ. പുത്രനെ യജ്ഞ പശുവാക്കി ജലാധിപനായ അങ്ങയെ യജിച്ച് പ്രീതിപ്പെടുത്താം. ഞാൻ പറയുന്നത് സത്യമാണ്.

47. വന്ധ്യത്വേ പരമം ദുഃഖമസഹ്യം ഭൂവി മാനദ
ശോകാഗ്നിശമനം നൃണാം തസ്മാദേഹി സുതം ശുഭം

ലോകത്ത് സഹിക്കാനവാത്ത ദുഃഖമാണ് വന്ധ്യത്വം. അതിനാൽ മനുഷ്യരുടെ ശോകാഗ്നിയെ കെടുത്തുന്ന ഒരു നല്ല പുത്രനെ നൽകിയാലും.

വരുണ ഉവാച

48. ഭവിഷ്യതി സുതഃ കാമം രാജൻ ഗച്ഛ സുഖായ വൈ
സത്യം തദ്വചനം കാര്യം യദ്ബ്രവീഷി മമാഗ്രതഃ

രാജാവേ, അങ്ങേയ്ക്ക് പുത്രനുണ്ടാവും. ഗൃഹത്തിലേക്കു പൊയ്ക്കൊള്ളു. അങ്ങ് എന്നോടു നേരിട്ടു പറഞ്ഞ കാര്യം സത്യമാക്കിക്കൊള്ളണം.

49. ഇത്യുക്തോ വരുണേനാസൗ ഹരിശ്ചന്ദ്രോ ഗൃഹം യയൗ
ഭാര്യായൈ കഥയാമാസ വൃത്താന്തം വരദാനജം

വരുണൻ ഇങ്ങനെ പറഞ്ഞതു കേട്ട് ഹരിശ്ചന്ദ്രൻ ഗൃഹത്തിലേക്കു പോയി. വരദാനത്തെപ്പറ്റിയുള്ള വൃത്താന്തമെല്ലാം ഭാര്യയോടു പറഞ്ഞു.

50. തസ്യ ഭാര്യാശതം പൂർണ്ണം ബഭൂവാതിമനോഹരം
പട്ടരാജ്ഞീ ശുഭാ ശൈബ്യാ ധർമ്മപത്നീ പതിവ്രതാ

അദ്ദേഹത്തിന് സൗന്ദര്യം തികഞ്ഞ നൂറുപത്നിമാരുണ്ടായിരുന്നു. അവരിൽ പട്ടമഹിഷിയായ ശൈബ്യ പതിവ്രതയായ ധർമ്മപത്നിയായിരുന്നു.

51. കാലേ ഗതേ/ഥ സാ ഗർഭം ദധാര വരവർണ്ണിനീ
ബഭൂവ മുദിതോ രാജാ ശ്രുത്വാ ദോഹദചേഷ്ടിതം

കുറച്ചുനാൾ കഴിഞ്ഞപ്പോൾ ആ സുന്ദരി ഗർഭം ധരിച്ചു. ഭാര്യയുടെ ഗർഭലക്ഷണങ്ങളെക്കുറിച്ചുകേട്ട രാജാവ് അത്യധികം സന്തുഷ്ടനായിത്തീർന്നു.

52. കാരയാമാസ വിധിവത് സംസ്കാരാൻ നൃപതിസ്തദാ
മാസേ/ഥ ദശമേ പൂർണ്ണേ സുഷുവേ സാ ശുഭേ ദിനേ

അപ്പോൾ വിധിയനുസരിച്ചു വേണ്ട സംസ്കാരാദികർമ്മങ്ങൾ രാജാവു ചെയ്യിച്ചു. പത്തുമാസം പൂർത്തിയായപ്പോൾ അവൾ, ഒരു ശുഭദിനത്തിൽ,

53. താരാഗ്രബലോപേതേ പുത്രം ദേവസുതോപമം
പുത്രേ ജാതേ നൃപഃ സ്നാത്വാ ബ്രാഹ്മണൈഃ പരിവേഷ്ടിതഃ

ശുഭഗ്രഹങ്ങളെല്ലാം ബലവാൻമാരായിരിക്കെ, ദേവകുമാരനുതുല്യനായ ഒരു പുത്രനെ പ്രസവിച്ചു. പുത്രനുണ്ടായപ്പോൾ രാജാവ് സ്നാനം ചെയ്ത് ബ്രാഹ്മണരാൽ പരിസേവിതനായി.

54. ചകാര ജാതകർമ്മാദീൻ ദദൗ ദാനാനി ഭൂരിശഃ
രാജ്ഞശ്ചാതി പ്രമോദോ/ഭൂത് പുത്രജന്മസമുദ്ഭവഃ

ജാതകർമ്മാദികൾ ചെയ്തു. ധാരാളം ദാനങ്ങൾ നൽകി, പുത്രജന്മത്താൽ രാജാവ് അത്യധികം ആനന്ദഭരിതനായി.

55. ബഭൂവ പരമോദാരോ ധനധാന്യസമന്വിതഃ
വിശേഷദാനസംയുക്തോ ഗീതവാദിത്ര സംകുലഃ

പരമോദാരനായ രാജാവ് ധനധാന്യങ്ങളോടും ഗീതവാദ്യാദികളോടും ദാനവിശേഷങ്ങളോടും കൂടിയവനായി തീർന്നു.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ചതുർദ്ദശോ/ദ്ധ്യായഃ

## അഥ പഞ്ചദശോ/ദ്ധ്യായഃ

### വ്യാസ ഉവാച

1. പ്രവൃത്തേ സദനേ തസ്യ രാജ്ഞഃ പുത്രമഹോത്സവേ
ആജഗാമ തദാ പാശീ വിപ്രവേഷധരഃ ശുഭഃ

പുത്രന്റെ ജന്മോത്സവം നടന്നുകൊണ്ടിരിക്കെ വരുണൻ വിപ്രവേഷധാരിയായി രാജാവിന്റെ ഗൃഹത്തിലെത്തി.

2. സ്വസ്തീത്യുക്ത്വാ നൃപം പ്രാഹ വരുണോ/ഹം നിശാമയ
പുത്രോജാതസ്തവാധീശ യജാനേന നൃപാശു മാം

'സ്വസ്തി' വാചകം ഉച്ചരിച്ചിട്ട് രാജാവിനോടു പറഞ്ഞു: ഞാൻ വരുണനാണ് എന്ന് ധരിച്ചാലും. രാജാവേ, അങ്ങേയ്ക്കു പുത്രനുണ്ടായല്ലോ. ഇനി അവനെ പശുവാക്കി എനിക്കുള്ള യാഗം നടത്തിയാലും.

3. സത്യം കുരു വചോ രാജൻ യത്പ്രോക്തം ഭവതാ പുരാ
വന്ധ്യത്വം തു ഗതം തേ/ദ്യ വരദാനേന മേ കില

രാജാവേ, നേരത്തേ അങ്ങ് പറഞ്ഞിരുന്ന വാക്ക് സത്യമാക്കുക. ഞാൻ വരം നൽകിയതുകൊണ്ട് ഇപ്പോൾ അങ്ങയുടെ വന്ധ്യത്വം പോയില്ലേ?

4. ഇതി തസ്യ വചഃ ശ്രുത്വാ രാജാ ചിന്താം ചകാര ഹ
കഥം ഹന്മി സുതം ജാതം ജലജേന സമാനനം

ഇങ്ങനെ അദ്ദേഹം പറഞ്ഞതുകേട്ടപ്പോൾ രാജാവു ചിന്താമഗ്നനായി. താമരപ്പൂവിനു തുല്യമായ മുഖമുള്ള ഈ കുഞ്ഞിനെ ഞാൻ എങ്ങനെ കൊല്ലും?

5. ലോകപാലഃ സമായാതോ വിപ്രവേഷണ വീര്യാവാൻ
ന ദേവഹേലനം കാര്യം സർവഥാ ശുഭമിച്ഛതാ

വീര്യവാനായ ലോകപാലനാണ് വിപ്രവേഷത്തിൽ വന്നിരിക്കുന്നത്. ശുഭം ആഗ്രഹിക്കുന്നവൻ ഒരു പ്രകാരത്തിലും ദേവനിന്ദ ചെയ്യാൻ പാടില്ല.

6. പുത്രസ്നേഹഃ സുദുശ്ഛേദ്യഃ സർവഥാ പ്രാണിഭിഃ സദാ
കിം കരോമി കഥം മേ സ്യാത്സുഖം സന്തതിസംഭവം

ഒരിക്കലും ഒരു വിധത്തിലും പ്രാണികൾക്കു വേർപെടുത്താനാവാത്തതാണ് പുത്രസ്നേഹം. ഞാൻ എന്തു ചെയ്യും? സന്താനലാഭംകൊണ്ട് എനിക്ക് എങ്ങനെ സുഖം ലഭിക്കും?

7. ധൈര്യമാലംബ്യ ഭൂപാലസ്തം നത്വാ പ്രതിപൂജ്യ ച
ഉവാച വചനം ശ്ലക്ഷ്ണം യുക്തം വിനയപൂർവകം

ധൈര്യമവലംബിച്ച രാജാവ് അദേഹത്തെ വണങ്ങി പൂജിച്ചിട്ട് വിനയത്തോടെ സൗമ്യമായി പറഞ്ഞു:

8. ദേവദേവ തവാനുജ്ഞാം കരോമി കരുണാനിധേ
വേദോക്തേന വിധാനേന മഖം ച ബഹുദക്ഷിണം

ഹേ ദേവദേവ, കരുണാനിധേ, വേദോക്തവിധിയനുസരിച്ച് ധാരാളം ദക്ഷിണകളോടുകൂടിയ യാഗം ചെയ്ത് ഞാൻ അങ്ങയുടെ കല്പന നിറവേറ്റാം.

9. പുത്രേ ജാതേ ദശാഹേന കർമ്മയോഗ്യോ ഭവേത്പിതാ
മാസേന ശുദ്ധ്യേജ്ജനനീ ദമ്പതീ തത്ര കാരണം.

പുത്രൻ ജനിച്ചതിന്റെ പത്താംദിവസം പിതാവ് കർമ്മത്തിനു യോഗ്യനാവും. ഒരു മാസം കഴിഞ്ഞാൽ മാതാവും ശുദ്ധയാവും. യാഗം നിറവേറ്റാൻ ദമ്പതിമാർ വേണമല്ലോ.

10. സർവജ്ഞോ/സി പ്രചേതാ സ്ത്വം ധർമ്മം ജാനാസി ശാശ്വതം
കൃപാം കുരു ത്വം വാരീശ ക്ഷമസ്വ പരമേശ്വര

പ്രചേതസേ, അങ്ങ് സർവജ്ഞനാണ്. ശാശ്വതമായ ധർമ്മം എന്തെന്ന് അങ്ങേയക്ക് അറിയാം. ഹേ ജലേശ, പരമേശ്വര കൃപ ഉണ്ടാവണേ! ക്ഷമിക്കണേ!

## വ്യാസ ഉവാച

11. ഇത്യുക്തസ്തു പ്രചേതാസ്തം പ്രത്യുവാച ജനാധിപം
സ്വസ്തി തേഽസ്തു ഗമിഷ്യാമി കുരു കാര്യാണി പാർത്ഥിവ

ഇങ്ങനെ പറഞ്ഞ രാജാവിനോട് പ്രചേതസ്സു മറുപടി പറഞ്ഞു: രാജാവേ, അങ്ങേയ്ക്കു മംഗളമുണ്ടാവട്ടെ. വേണ്ടപോലെ ചെയ്തുകൊള്ളു. ഞാൻ പോകുന്നു.

12. ആഗമിഷ്യാമി മാസാന്തേ യഷ്ടവ്യം സർവഥാ ത്വയാ
കൃത്വോത്ഥാനികമാചാരം പുത്രസ്യ നൃപസത്തമ

ഒരു മാസം കഴിയുമ്പോൾ ഞാൻ വരും. അപ്പോൾ അങ്ങ് യാഗം നടത്തണം. നാമകരണാദിസംസ്കാരകർമ്മങ്ങൾ പതിവുപോലെ പുത്രന്നു ചെയ്തുകൊള്ളുക.

13. ഇത്യുക്ത്വാ ശ്ലക്ഷ്ണയാ വാചാ രാജാനം യാദസാം പതിഃ
ഹരിശ്ചന്ദ്രോ മുദം പ്രാപ ഗതേ പാശിനി പാർത്ഥിവഃ

ഇങ്ങനെ രാജാവിനോടു സൗമ്യമായി നിർദ്ദേശിച്ചിട്ട് ജലേശൻ യാത്രയായപ്പോൾ ഹരിശ്ചന്ദ്രമഹാരാജാവു വളരെ സന്തോഷിച്ചു.

14. കോടിശഃപ്രദദൗ ഗാസ്താ ഘടോഘ്നീർഹേമപൂരിതാഃ
വിപ്രേഭ്യോ വേദവിദ്ഭ്യശ്ച തഥൈവ തിലപർവതാൻ

കുടം പോലെ അകിടുള്ളവയും സ്വർണ്ണം കൊണ്ട് അലങ്കരിച്ചവയുമായ കോടിക്കണക്കിനു പശുക്കളെയും അതുപോലെതന്നെ എള്ളിൻ കൂനകളെയും വേദജ്ഞരായ ബ്രാഹ്മണർക്കു നൽകി.

15. രാജാ പുത്രമുഖം ദൃഷ്ട്വാ സുഖമാപ മഹത്തരം
നാമാസ്യ രോഹിതശ്ചേതി ചകാര വിധിപൂർവകം

രാജാവ് പുത്രമുഖം കണ്ടു വളരെ സന്തോഷിച്ചു. അവന് വിധിപൂർവ്വം രോഹിതാശ്വനെന്ന് നാമകരണം ചെയ്തു.

16. പൂർണ്ണേ മാസേ തതഃ പാശീ വിപ്രവേഷേണ ഭൂപതേഃ
ആജഗാമ ഗൃഹേ സദ്യോ യജസ്വേതി ബ്രുവൻ മുഹുഃ

ഒരു മാസം പൂർത്തിയായപ്പോൾ വരുണൻ വീണ്ടും വിപ്രവേഷത്തിൽ 'യാഗം ചെയ്യൂ' എന്നു പറഞ്ഞു കൊണ്ട് രാജഗൃഹത്തിൽ വന്നു.

17. വീക്ഷ്യ തം നൃപതിർദേവം നിമഗ്നഃ ശോകസാഗരേ
പ്രണിപത്യ കൃതാതിഥ്യം തമുവാച കൃതാഞ്ജലിഃ

ആ ദേവനെ കണ്ടപ്പോൾ രാജാവ് ശോകസാഗരത്തിൽ മുഴുകി. നമസ്കരിച്ച് ആതിഥ്യം നിർവ്വഹിച്ചിട്ട് കൈകൂപ്പിത്തൊഴുതുകൊണ്ട് അദ്ദേഹത്തോടു പറഞ്ഞു:

18. ദിഷ്ട്യാ ദേവഃ ത്വമായാതോ ഗൃഹം മേ പാവിതം പ്രഭോ
മഖം കരോമി വാരീശ വിധിവദ്വാഞ്ഛിതം തവ

പ്രഭോ, ഭാഗ്യം കൊണ്ട് അങ്ങയുടെ സാന്നിധ്യത്താൽ എന്റെ ഗൃഹം പരിശുദ്ധമായി. ഹേ ജലേശ അങ്ങ് ആഗ്രഹിക്കുന്ന യാഗം ഞാൻ വിധിയാംവണ്ണം ചെയ്യാം.

19. അദന്തോ ന പശുഃ ശ്ലാഘ്യ ഇത്യാഹുർവേദവാദിനഃ
തസ്മാദ്ദന്തോദ്ഭവേ തേഽഹം കരിഷ്യാമി മഹാമഖം

പല്ലില്ലാത്ത യജ്ഞപശു ശ്ലാഘ്യമല്ലെന്ന് വേദജ്ഞന്മാർ പറയുന്നു. അതുകൊണ്ട് ശിശുവിന് പല്ലു മുളയ്ക്കുമ്പോൾ അങ്ങേയ്ക്കു ഞാൻ ആ മഹായജ്ഞം നടത്താം.

## വ്യാസ ഉവാച

20. ഇത്യുക്തസ്തേന വരുണസ്തഥേത്യുക്ത്വാ യയാവഥ
ഹരിശ്ചന്ദ്രോ മുദം പ്രാപ്യ വിജഹാര ഗൃഹാശ്രമേ

രാജാവ് അപ്രകാരം പറഞ്ഞതു കേട്ടവരുണൻ 'അങ്ങനെയാവട്ടെ' എന്നു സമ്മതിച്ച് അവിടെനിന്നു പോയി. ഹരിശ്ചന്ദ്രൻ സന്തോഷത്തോടെ ഗൃഹാശ്രമത്തിൽ വിഹരിച്ചു.

21. പുനർദ്ദന്തോദ്ഭവം ജ്ഞാത്വാ പ്രചേതാ ദ്വിജ രൂപവാൻ
ആജഗാമ ഗൃഹേ തസ്യ കുരു കാര്യമിതി ബ്രുവൻ

പല്ലു മുളച്ചെന്നറിഞ്ഞപ്പോൾ വരുണൻ, 'രാജാവേ യജ്ഞം നടത്തൂ' എന്നുപറഞ്ഞുകൊണ്ട് വിപ്രവേഷത്തിൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽ വീണ്ടും വന്നു.

22. ഭൂപാലോ/പി ജലാധീശം വീക്ഷ്യ പ്രാപ്തം ദ്വിജാകൃതിം
പ്രണമ്യാസനസമ്മാനൈഃ പൂജയാമാസ സാദരം

വിപ്രവേഷത്തിൽ വന്ന വരുണനെ കണ്ട രാജാവ് നമസ്കരിച്ച് ആദരപൂർവ്വം ആസനവും ആതിഥ്യവും നൽകി പൂജിച്ചു.

23. സ്തുത്വാ പ്രോവാച വചനം വിനയാനതകന്ധരഃ
കരോമി വിധിവത് കാമം മഖം പ്രബലദക്ഷിണം

വിനയപൂർവ്വം ശിരസ്സുകുനിച്ച് സ്തുതിച്ചുകൊണ്ട് രാജാവ് അദേഹത്തോടുപറഞ്ഞു: ധാരാളം ദക്ഷിണയോടുകൂടി ഞാൻ വിധിപ്രകാരം യാഗംചെയ്തുകൊള്ളാം.

24. ബാലോപ്യകൃതചൗളോ/യം ഗർഭകേശോ ന സമ്മതഃ
യജ്ഞാർത്ഥേ പശുകരണേ മയാ വൃദ്ധമുഖാച്ഛ്രുതം

ഈ ബാലന് ചൗളം കഴിഞ്ഞില്ല. ചൗളം കഴിയാത്ത(ആദ്യമായി മുടിയിറക്കുന്ന കർമ്മം) ബാലൻ യജ്ഞപശുവാക്കാൻ യോഗ്യനല്ലെന്ന് വൃദ്ധന്മാർ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്.

25. താവത്ക്ഷമസ്വ വാരീശ വിധിം ജാനാസി ശാശ്വതം
കർത്തവ്യഃ സർവഥാ യജ്ഞോ മുണ്ഡനാന്തേ ശിശോഃ കില

ഹേ ജലേശ, അതുവരെ ക്ഷമിക്കുക. ശാശ്വതമായ വിധി എന്താണെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ. ശിശുവിന്റെ മുണ്ഡനം കഴിഞ്ഞാൽ ഏതുവിധത്തിലും ഞാൻ യാഗം നടത്താം.

26. തസ്യേതി വചനം ശ്രുത്വാ പ്രചേതാഃ പ്രാഹ തം പുനഃ
പ്രതാരയാമി മാം രാജൻ പുനഃപുനരിദം ബ്രുവൻ

ഇങ്ങനെ രാജാവു പറഞ്ഞതുകേട്ട പ്രചേതസ്സ് അദ്ദേഹത്തോടു വീണ്ടും പറഞ്ഞു: രാജാവേ, അങ്ങ് വീണ്ടും വീണ്ടും ഇങ്ങനെ ഓരോന്നു പറഞ്ഞ് എന്നെ വഞ്ചിക്കുകയാണല്ലോ.

27. അപിതേ സർവസാമഗ്രീ വർത്തതേ നൃപതേ/ധുനാ
പുത്രസ്നേഹനിബദ്ധസ്ത്വം വഞ്ചയസ്യേവ സാമ്പ്രതം

അങ്ങേയക്ക് യാഗത്തിനുവേണ്ട സാമഗ്രികളെല്ലാം ഇപ്പോൾ അധീനത്തിലുണ്ട്. എന്നിട്ടും പുത്രസ്നേഹത്താൽ ബദ്ധനായി എന്നെ ഇപ്പോൾ വഞ്ചിക്കുകയാണ്.

28. ക്ഷൗരകർമ്മവിധിം കൃത്വാ ന കർത്താസി മഖം യദി
തദാഹം ദാരുണം ശാപം ദാസ്യേ കോപസമന്വിതഃ

ക്ഷൗരകർമ്മം കഴിഞ്ഞ് യജ്ഞം നടത്താത്തപക്ഷം അപ്പോൾ കോപാവിഷ്ടനായി ഞാൻ അങ്ങേയ്ക്ക് ഘോരമായ ശാപം നൽകുന്നുണ്ട്.

29. അദ്യ ഗച്ഛാമി രാജേന്ദ്ര വചനാത്തവ മാനദ
ന മൃഷാ വചനം കാര്യം ത്വയേക്ഷ്വാകുകുലോദ്ഭവ

രാജാവേ, അങ്ങയുടെ വാക്കുകേട്ട് ഞാൻ ഇപ്പോൾ പോകുന്നു. ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനേ, അങ്ങു പറഞ്ഞവാക്ക് അസത്യമാവരുത്.

30. ഇത്യാഭാഷ്യ യയാവാശു പ്രചേതാ നൃപതേർഗൃഹാത്
രാജാ പരമസന്തുഷ്ടോ നനന്ദ ഭവനേ തദാ

എന്നു പറഞ്ഞ് പ്രചേതസ്സ് രാജഗൃഹത്തിൽ നിന്ന് യാത്രയായി. രാജാവ് അത്യന്തം സന്തുഷ്ടനായി ഗൃഹത്തിൽ കഴിഞ്ഞു.

31. ചൂഡാകരണകാലേ തു പ്രവൃത്തേ പരമോത്സവേ
സമ്പ്രാപ്തസ്തരസാ പാശീ ഭവനം നൃപതേഃ പുനഃ

ചൂഡാകരണോത്സവം(ക്ഷൗരകർമ്മം)നടക്കുന്ന സമയത്ത് വരുണൻ വീണ്ടും രാജാവിന്റെ ഗൃഹത്തിൽ വന്നു.

32. യദാങ്കേ സുതമാദായ രാജ്ഞീ നൃപതി സന്നിധൗ
ഉപവിഷ്ടാ ക്രിയാകാലേ തദൈവ വരുണോഽഭ്യഗാത്

രാജ്ഞി പുത്രനെ മടിയിൽ വച്ചുകൊണ്ട്, കർമ്മങ്ങൾ ചെയ്യുന്ന രാജാവിന്റെ അടുത്ത് ഇരിക്കുന്ന അവസരത്തിലാണ് വരുണൻ വന്നത്.

33. കുരു കർമ്മേതി വിസ്പഷ്ടം വചനം കഥയൻ നൃപം
വിപ്രരൂപധരഃ ശ്രീമാൻ പ്രത്യക്ഷ ഇവ പാവകഃ

വിപ്ര വേഷധാരിയായ ബ്രാഹ്മണൻ സാക്ഷാൽ അഗ്നിപോലെ കത്തിജ്വലിച്ചുകൊണ്ട് രാജാവിനോട് ഉറക്കെ ആജ്ഞാപിച്ചു: 'യാഗം ചെയ്യൂ'

34. നൃപതിസ്തം സമാലോക്യ ബഭൂവാതീവ വിഹ്വലഃ
നമശ്ചകാര തം ഭീത്യാ കൃതാഞ്ജലിപുടഃ പുരഃ

രാജാവ് അദ്ദേഹത്തെ കണ്ടപ്പോൾത്തന്നെ പരിഭ്രമിച്ചു. ഭയപ്പെട്ട് നമസ്കരിച്ച് കൈകൂപ്പിക്കൊണ്ട് മുമ്പിൽ നിന്നു.

35. വിധിവത് പൂജയിത്വാ തം രാജോവാച വിനീതവാൻ
സ്വാമിൻ കാര്യം കരോമ്യദ്യ മഖസ്യ വിധിപൂർവകം

രാജാവ് അദ്ദേഹത്തെ വിധിയാംവണ്ണം പൂജിച്ചിട്ട് വിനയാന്വിതനായി പറഞ്ഞു: സ്വാമിൻ, വിധിപൂർവം യാഗം ഉടനെ ഞാൻ ചെയ്തുകൊള്ളാം

36. വക്തവ്യമസ്തി തത്രാപി ശൃണുഷ്വൈകമനാ വിഭോ
യുക്തം ചേന്മന്യസേ സ്വാമിംസ്തദ് ബ്രവീമി തവാഗ്രതഃ

എന്നാലും എനിക്ക് ഒരു കാര്യം അറിയിക്കാനുണ്ട് വിഭോ, അതൊന്നു ശ്രദ്ധിച്ചു കേൾക്കണേ. ഇഷ്ടപ്പെടുമെങ്കിൽ ഞാനത് നേരിട്ടു പറയാം.

37. ബ്രാഹ്മണഃ ക്ഷത്രിയോ വൈശ്യസ്ത്രയോ വർണ്ണാ ദ്വിജാതയഃ
സംസ്ക്രൃതാശ്ചാന്യഥാ ശൂദ്രാ ഏവം വേദവിദോ വിദുഃ

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ ഈ മൂന്നു വർണ്ണത്തിൽപ്പെട്ടവരും സംസ്കാരത്താലാണ് ദ്വിജന്മാരാകുന്നത്. അല്ലെങ്കിൽ അവർ ശൂദ്രർ തന്നെ എന്ന് വേദജ്ഞൻമാർക്കറിയാം.

38. യസ്മാദയം സുതോ മേƒദ്യ ശൂദ്രവദ്വർത്തതേ ശിശുഃ
ഉപനീതഃ ക്രിയാർഹഃ സ്യാദിതി വേദേഷു നിർണ്ണയഃ

എന്റെ ഈ പുത്രൻ യഥാർത്ഥത്തിൽ ഒരു ശൂദ്രശിശുവാണ് ഇപ്പോൾ ഉപനയനം കഴിഞ്ഞെങ്കിലേ അവൻ ക്രിയാർഹനാവൂ. ഇതാണ് വേദനിശ്ചയം.

39. രാജ്ഞാമേകാദശേ വർഷേ സദോപനയനം സ്മൃതം
അഷ്ടമേ ബ്രാഹ്മണാനാം ച വൈശ്യാനാം ദ്വാദശേ കില

ക്ഷത്രിയന് പതിനൊന്നാം വയസ്സിലാണ് ഉപനയനം. എട്ടാമത്തെ വയസ്സിൽ ബ്രാഹ്മണനും പന്ത്രണ്ടാം വയസ്സിൽ വൈശ്യനും . ഇതാണല്ലോ പതിവ്.

40. ദയസേ യദി ദേവേശ ദീനം മാം സേവകം തവ
തദോപനീയ കർത്താƒസ്മി പശുനാ യജ്ഞമുത്തമം

ദേവേശ, ദീനനും അങ്ങയുടെ ദാസനുമായ എന്നോടു ദയ കാട്ടുമെങ്കിൽ ഉപനയനം കഴിഞ്ഞവനെ പശുവാക്കി ഉത്തമമായ യജ്ഞം ഞാൻ നിർവഹിച്ചുകൊള്ളാം.

41. ലോകപാലോƒസി ധർമ്മജ്ഞ സർവ്വശാസ്ത്ര വിശാരദ
മന്യസേ യദ്വചഃ സത്യം തദ്ഗച്ഛ ഭവനം വിഭോ

ധർമ്മജ്ഞ, സർവ ശാസ്ത്രങ്ങളും അറിയുന്നവനേ, അങ്ങ് ലോകപാലകനാണല്ലോ. ഞാൻ പറയുന്നത് സത്യമാണെന്നു കരുതുന്നെങ്കിൽ അങ്ങു ഭവനത്തിലേക്കു പോയാലും.

## വ്യാസ ഉവാച

42. ഇതി തസ്യ വചഃ ശ്രുത്വാ ദയാവാൻ യാദസാം പതിഃ
ഓമിത്യുക്ത്വാ യയാവാശു പ്രസന്നവദനോ നൃപഃ

ഇപ്രകാരം അദ്ദേഹം പറഞ്ഞതു കേട്ട് ദയാവാനായ വരുണൻ 'ഓം' എന്ന് സമ്മതം മൂളിയിട്ട് യാത്രയായി. രാജാവിന് അതോടെ വളരെ സന്തോഷമായി.

43. ഗതേƒഥ വരുണേ രാജാ ബഭൂവാതിമുദാന്വിതഃ
സുതം പ്രാപ്യ സുതസ്യൈവം രാജാ മുദമവാപ ഹ

വരുണൻ പോയപ്പോൾ രാജാവ് അത്യധികം സന്തുഷ്ടനും. പുത്രസൗഖ്യത്താൽ അദ്ദേഹം മുദിതനുമായിത്തീർന്നു.

44. ചകാര രാജകാര്യാണി ഹരിശ്ചന്ദ്രസ്തദാ നൃപഃ
കാലേന വ്രജതാ പുത്രോ ബഭൂവ ദശവാർഷികഃ

ഹരിശ്ചന്ദ്ര മഹാരാജാവ് രാജ്യകാര്യങ്ങളിൽ വ്യാപൃതനായി. യഥാകാലം പുത്രനു പത്തു വയസ്സായി.

45. തസ്യോപവീതസാമഗ്രീം വിഭൂതിസദൃശീം നൃപഃ
ചകാര ബ്രാഹ്മണൈഃ ശിഷ്ടൈരന്വിതാഃ സചിവൈസ്തഥാ

തന്റെ പ്രതാപത്തിനൊത്തവണ്ണം പുത്രനെ ഉപനയിക്കാൻ വേണ്ട ഒരുക്കങ്ങൾ, ഉത്തമബ്രാഹ്മണരോടും സചിവന്മാരോടും ചേർന്ന് രാജാവു ചെയ്തു തുടങ്ങി.

46. ഏകാദശേ സുതസ്യാബ്ദേ വ്രതബന്ധവിധൗ നൃപഃ
വിദധേ വിധിവത് കാര്യം ചിത്തേ ചിന്താതുരഃ പുനഃ

പതിനൊന്നാമത്തെ വയസ്സിൽ വിധിയാം വണ്ണം പുത്രനു മേഖലാബന്ധം നടത്തി. അതിനുശേഷം രാജാവ് വളരെ ചിന്താകുലനായിത്തീർന്നു.

47. വർത്തമാനേ തഥാ കാര്യേ ഉപനീതേ കുമാരകേ
ആജഗാമാഥ വരുണോ വിപ്രവേഷധരസ്തദാ

ഉപനയനകർമ്മം അപ്രകാരം നടന്നുകൊണ്ടിരിക്കെ വരുണൻ വീണ്ടും വിപ്രവേഷത്തിൽ അവിടെ വന്നു.

48. തം വീക്ഷ്യ നൃപതിസ്തൂർണം പ്രണമ്യ പുരതഃ സ്ഥിതഃ
കൃതാഞ്ജലിപുടഃ പ്രീതഃ പ്രത്യുവാച സുരോത്തമം

അദ്ദേഹത്തെ കണ്ട് രാജാവ് വേഗം എണീറ്റ് നമസ്കരിച്ചു. മുമ്പിൽ കൂപ്പുകൈയ്യുമായി നിന്നിട്ട് സന്തോഷത്തോടു കൂടി ദേവശ്രേഷ്ഠനായ വരുണനോടു പറഞ്ഞു:

49. ദേവദത്തോപവീതോƒയം പശുയോഗ്യോƒസ്തി മേ സുതഃ
പ്രസാദാത്തവ മേ ശോകോ ഗതോ വന്ധ്യാപവാദജഃ

ദേവദത്തനായ എന്റെ ഈ പുത്രന്റെ ഉപനയനം കഴിഞ്ഞു. ഇവനിപ്പോൾ യജ്ഞപശുവാകാൻ യോഗ്യനാണ്. അങ്ങയുടെ കൃപകൊണ്ട് വന്ധ്യനാണ് എന്നുള്ള അപവാദദുഃഖവും എനിക്ക് ഇല്ലാതായി.

50. കർത്തുമിച്ഛാമ്യഹം യജ്ഞം പ്രഭൂതവരദക്ഷിണം
സമയേ ശൃണു ധർമ്മജ്ഞ സത്യമദ്യ ബ്രവീമ്യഹം

ധർമ്മജ്ഞ ഞാൻ ധാരാളം ദക്ഷിണകളോടു കൂടിയ യജ്ഞം യഥാസമയം ചെയ്യാൻ ആഗ്രഹിക്കുന്നു. കേൾക്കൂ, സത്യമാണ് ഞാൻ പറയുന്നത്.

51. സമാവർത്തനകർമ്മാന്തേ കരിഷ്യാമി തവേപ്സിതം
മമോപരി ദയാം കൃത്വാ താവത്ത്വം ക്ഷന്തുമർഹസി

സമാവർത്തനം കഴിഞ്ഞാൽ അങ്ങ് ആഗ്രഹിക്കുന്ന വിധം യാഗം ചെയ്യാം. എന്നിൽ ദയതോന്നി അത്രയും കാലം കൂടി അങ്ങ് ക്ഷമിക്കണം.

വരുണ ഉവാച

52. പ്രതാരയസി മാം രാജൻ പുത്രപ്രേമാകുലോ ഭൃശം
മുഹുർ മുഹുർമതിം കൃത്വാ യുക്തിയുക്താം മഹാമതേ

മഹാമതേ, അങ്ങ് യുക്തി യുക്തമായ ഒരോ ഉപായം കണ്ടുപിടിച്ച് പുത്രനോടുള്ള അതിയായ സ്നേഹം നിമിത്തം വീണ്ടും വീണ്ടും എന്നെ വഞ്ചിക്കുകയാണ്.

53. ഗച്ഛാമ്യദ്യ മഹാരാജാ വചസാ തവ നോദിതഃ
ആഗമിഷ്യാമി സമയേ സമാവർത്തന കർമ്മണി

അങ്ങ് പറയുന്നതു കേട്ട് വിശ്വസിച്ച് ഞാൻ ഇപ്പോൾ പോകുന്നു. സമാവർത്തന കർമ്മം നടക്കുമ്പോൾ ഞാൻ ഇവിടെ എത്തിയിരിക്കും.

54. ഇത്യുക്ത്വാ പ്രയയൗ പാശീ തമാപൃച്ഛ്യ വിശാമ്പതേ
രാജാ പ്രമുദിതഃ കാര്യം ചകാര ച യഥോത്തരം

രാജാവേ, ഇങ്ങനെ അദ്ദേഹത്തോട് പറഞ്ഞിട്ട് വരുണൻ പോയി. രാജാവ് സന്തോഷത്തോടെ അനന്തര കാര്യങ്ങളിൽ ഏർപ്പെട്ടു.

55. ആഗതം വരുണം ദൃഷ്ട്വാ കുമാരോƒതിവിചക്ഷണഃ
യജ്ഞസ്യ സമയം ജ്ഞാത്വാ തദാ ചിന്താതുരോƒഭവത്

അതിബുദ്ധിമാനായ കുമാരൻ, വരുണൻ വന്നതു കണ്ടു; യജ്ഞത്തിനുള്ള സമയം അറിഞ്ഞു. അതോടെ അവൻ ചിന്താതുരനായിത്തീർന്നു.

56. ശോകസ്യ കാരണം രാജ്ഞഃ പര്യപൃച്ഛദിതസ്തതഃ
ജ്ഞാത്വാത്മവധമായുഷ്മൻ ഗമനായ മതിം ദധൗ

രാജാവിന്റെ ദുഃഖത്തിനുള്ള കാരണം എന്തെന്ന് അവൻ പലരോടും ചോദിച്ചു മനസ്സിലാക്കി. തന്നെ യജ്ഞപശുവാക്കി വധിക്കുമെന്ന് മനസ്സിലാക്കിയ അവൻ അവിടെ നിന്നു പോകാൻ തീർച്ചയാക്കി.

57. നിശ്ചയം പരമം കൃത്വാ സമ്മന്ത്ര്യ സചിവാത്മജൈഃ
പ്രയയൗ നഗരാത്തസ്മാനിർഗത്യ വനമപ്യസൗ

അങ്ങനെ തീരുമാനിച്ച് ഉറച്ചിട്ട് മന്ത്രിപുത്രന്മാരുമായി ആലോചിച്ചു. പിന്നെ അവിടെ നിന്ന് ഇറങ്ങി അവൻ വനത്തിലേക്കു പോയി.

58. ഗതേ പുത്രേ നൃപഃ കാമം ദുഃഖിതോ𝑓ഭൂദ്ഭൃശം തദാ
പ്രേരയാമാസ ദൂതാൻ സ്വാംസ്തസ്യാന്വേഷണകാമ്യയാ

പുത്രൻ പോയപ്പോൾ രാജാവ് വളരെ ദുഃഖിതനായിത്തീർന്നു. അവൻ എവിടെ എന്ന് അന്വേഷിച്ചറിയാനുള്ള ആഗ്രഹത്തോടെ രാജാവ് തന്റെ ദൂതന്മാരെ നിയോഗിച്ചു.

59. ഏവം ഗതേ𝑓ഥ കാലേ𝑓സൗ വരുണസ്തദ്ഗൃഹം ഗതഃ
രാജാനം ശോകസന്തപ്തം കുരു യജ്ഞമിതി ബ്രുവൻ

ഇങ്ങനെ കുറെ നാൾ കഴിഞ്ഞപ്പോൾ വരുണൻ ആ രാജാവിന്റെ ഗൃഹത്തിൽ വന്നു. ശോകസന്തപ്തനായ രാജാവിനോട് 'യാഗം നടത്തൂ' എന്നു പറഞ്ഞു കൊണ്ടായിരുന്നു അദ്ദേഹത്തിന്റെ വരവ്.

60. രാജാ പ്രണമ്യതം പ്രാഹ ദേവദേവ കരോമി കിം
ന ജാനേ ക്വാപി പുത്രോ മേ ഗതസ്ത്വദ്യ ഭയാകുലഃ

രാജാവ് നമസ്കരിച്ചിട്ട് അദ്ദേഹത്തോടു പറഞ്ഞു: ദേവ ദേവ, ഞാൻ എന്തു ചെയ്യട്ടെ! എനിക്കറിഞ്ഞുകൂടാ എന്റെ മകൻ ഭയാകുലനായി എവിടെയാണ് പോയിരിക്കുന്നതെന്ന്!

61. സർവത്ര ഗിരിദുർഗേഷു മുനീനാമാശ്രമേഷു ച
അന്വേഷിതോ മേ ദൂതൈസ്തു ന പ്രാപ്തോ യാദസാം പതേ

സകല ഗിരിദുർഗങ്ങളിലും മുനിമാരുടെ ആശ്രമങ്ങളിലും എന്റെ ദൂതൻമാർ കുമാരനെ അന്വേഷിച്ചെങ്കിലും കണ്ടു കിട്ടിയില്ല.

62. ആജ്ഞാപയ മഹാരാജ കിം കരോമി ഗതേ സുതേ
ന മേ ദോഷോ𝑓ത്ര സർവജ്ഞ ഭാഗ്യദോഷസ്തു സർവഥാ

പുത്രൻ ഇങ്ങനെ പോയിരിക്കെ ഞാൻ എന്താണു ചെയ്യേണ്ടതെന്നു പറയൂ. സർവജ്ഞ, ഞാൻ കുറ്റക്കാരനല്ല. ഏതു വിധത്തിലും ഭാഗ്യദോഷം തന്നെ

### വ്യാസ ഉവാച

63. ഇതി ഭൂവപചഃ ശ്രുത്വാ പ്രചേതാഃ കുപിതോ ഭൃശം
ശശാപ ച നൃപം ക്രോധാദ്വഞ്ചിതസ്തു പുനഃ പുനഃ

രാജാവിന്റെ വാക്കു കേട്ടപ്പോൾ വരുണനു കോപം വന്നു. വീണ്ടും വീണ്ടും വഞ്ചിതനായിത്തീർന്ന അദ്ദേഹം കോപത്താൽ രാജാവിനെ ശപിച്ചു.

64. നൃപതേ𝑓ഹം ത്വയാ യസ്മാദ്വചസാ ച പ്രവഞ്ചിതഃ
തസ്മാജ്ജലോദരോ വ്യാധിസ്ത്വാം തുദത്വതിദാരുണഃ

രാജാവേ, അങ്ങയുടെ വാക്കുമൂലം ഞാൻ വഞ്ചിതനായി. അതുകൊണ്ട് ജലോദരമെന്ന അതിദാരുണമായ വ്യാധി അങ്ങയെ പീഡിപ്പിക്കട്ടെ.

വ്യാസഉവാച

**65. ഇതി ശപ്തോ മഹീപാലഃ കുപിതേന പ്രചേതസാ**
**പീഡിതോ/ഭൂത്തദാ രാജാ വ്യാധിനാ ദുഃഖദേന തു.**

കുപിതനായ പ്രചേതസ്സ് രാജാവിനെ ഇങ്ങനെ ശപിച്ചു. ദുഃഖപ്രദമായ ആ വ്യാധി അദ്ദേഹത്തെ ഉടൻതന്നെ ബാധിക്കുകയും ചെയ്തു.

**66. ഏവം ശപ്ത്വാ നൃപം പാശീ ജഗാമ നിജമാസ്പദം**
**രാജാ പ്രാപ്യ മഹാവ്യാധിം ബഭൂവാതീവ ദുഃഖിതഃ**

ഇങ്ങനെ രാജാവിനെ ശപിച്ചിട്ട് വരുണൻ തന്റെ വാസസ്ഥാനത്തേക്ക് പോയി. മഹാവ്യാധി പിടിപെട്ട രാജാവ് അത്യന്തം ദുഃഖിതനായിത്തീർന്നു.

ഇതി ശ്രീ ദേവീഭാഗവതേ സപ്തമസ്കന്ധേ
പഞ്ചദശോ/ദ്ധ്യായഃ.

## അഥ ഷോഡശോ/ദ്ധ്യായഃ

വ്യാസഉവാച

**1. ഗതേ/ഥ വരുണേ രാജാ രോഗേണാതീവ പീഡിതഃ**
**ദുഃഖാദ്ദുഃഖം പരം പ്രാപ്യ വ്യഥിതോ/ഭൂദ്ഭൃശം തദാ**

വരുണൻ പോയിക്കഴിഞ്ഞപ്പോൾ രാജാവ് രോഗത്താൽ അത്യധികം ദുഃഖിതനും വർദ്ധിച്ച ദുഃഖത്താൽ വളരെ അവശനുമായിത്തീർന്നു.

**2. കുമാരോ/സൗ വനേ ശ്രുത്വാ പിതരം രോഗപീഡിതം**
**ഗമനായ മതിം രാജൻ ചകാര സ്നേഹയന്ത്രിതഃ**

പിതാവ് രോഗപീഡിതനാണെന്ന് കാട്ടിൽ വച്ച് രാജകുമാരൻ കേട്ടു. സ്നേഹം നിമിത്തം അവൻ രാജാവിന്റെ അടുത്തേക്കു പോകാൻ ഉറച്ചു.

**3. സംവത്സരേ വ്യതീതേ തു പിതരം ദ്രഷ്ടുമാദരാത്**
**ഗന്തുകാമം തു തം ജ്ഞാത്വാ ശക്രസ്തത്രാജഗാമ ഹ**

വനത്തിൽ വന്നിട്ട് ഒരു വർഷം കഴിഞ്ഞതിനാൽ ആദരവോടെ സ്വപിതാവിനെ ചെന്നു കാണാൻ അവന് ആഗ്രഹം ഉണ്ടായി. പുറപ്പെടാൻ തുടങ്ങുകയാണ് അവനെന്ന് അറിഞ്ഞ് ദേവേന്ദ്രൻ അവിടെ എത്തി.

**4. വാസവസ്തു തദാ രൂപം കൃത്വാ വിപ്രസ്യ സത്വരഃ**
**വാരയമാസ യുക്ത്യാ വൈ കുമാരം ഗന്തുമുദ്യതം**

വിപ്രവേഷത്തിൽ ഓടിയെത്തിയ വാസവൻ പുറപ്പെടാൻ തുടങ്ങിയ കുമാരനെ യുക്തിപൂർവ്വം ഓരോന്നു പറഞ്ഞു തടഞ്ഞു.

ഇന്ദ്രഉവാച

5. രാജപുത്ര ന ജാനാസി രാജനീതിം സുദുർലഭാം
അതഃ കരോഷി മൂഢസ്ത്വം ഗമനായ മതിം വൃഥാ

രാജകുമാര, ദുർലഭമായ രാജനീതിയെക്കുറിച്ച് നിനക്ക് ഒന്നും അറിഞ്ഞുകൂടാ. അതുകൊണ്ടാണു നീ മൂഢനെപ്പോലെ കാര്യമില്ലാതെ പോകാൻ ഒരുങ്ങുന്നത്.

6. പിതാ തവ മഹാഭാഗ ബ്രാഹ്മണൈർ വേദപാരഗൈഃ
കാരയിഷ്യതി ഹോമം തേ ജ്വലിതേ/ഥ വിഭാവസൗ

മഹാഭാഗ, നിന്റെ അച്ഛൻ വേദജ്ഞരായ ബ്രാഹ്മണരെക്കൊണ്ട് ആളിക്കത്തുന്ന അഗ്നിയിൽ നിന്നെ ആഹൂതി ചെയ്യും.

7. ആത്മാ ഹി വല്ലഭസ്താത സർവ്വേഷാം പ്രാണിനാം ഖലു
തദർത്ഥേ വല്ലഭഃ സന്തി പുത്രദാരധനാദായഃ

കുഞ്ഞേ, തന്നോടു തന്നെയാണ് സർവ്വപ്രാണികൾക്കും പ്രിയം. പുത്രൻ, ഭാര്യ, ധനംഎന്നിവയെല്ലാം അതിന്റെ രക്ഷക്കുവേണ്ടിയാണു നേടിവയ്ക്കുന്നത്,

8. ആത്മനോ ദേഹരക്ഷാർത്ഥം ഹത്വാ ത്വാം വല്ലഭം സുതം
ഹവനം കാരയിത്വാ/സൗ രോഗമുക്തോ ഭവിഷ്യതി

സ്വന്തം ദേഹരക്ഷയ്ക്കുവേണ്ടി പ്രിയപുത്രനായ നിന്നെ അഗ്നിയിൽ ആഹൂതിചെയ്യും. എന്നിട്ട് അദ്ദേഹം രോഗവിമുക്തനായിത്തീരും.

9. തസ്മാത്ത്വയാ ന ഗന്തവ്യം രാജപുത്ര പിതുർഗൃഹേ
മൃതേ പിതരി ഗന്തവ്യം രാജ്യാർത്ഥേ സർവഥാ പുനഃ

അതുകൊണ്ട് രാജകുമാര, നീ പിതൃഗൃഹത്തിലേക്കു പോകരുത്. പിതാവു മരിച്ചുകഴിഞ്ഞാൽ രാജ്യം ഭരിക്കാൻവേണ്ടി പിന്നെ എങ്ങനെയായാലും പോകണമല്ലോ.

10. ഏവം നിഷേധിതസ്തത്ര വാസവനേ നൃപാത്മജഃ
വനമദ്ധ്യേ സ്ഥിതഃ കാമം പുനഃ സംവൽസരം നൃപ

ഇങ്ങനെ ദേവേന്ദ്രനാൽ തടയപ്പെട്ട രാജകുമാരൻ, രാജാവേ, ഒരു വർഷം കൂടി വനത്തിൽത്തന്നെ വീണ്ടും വസിച്ചു.

11. അത്യന്തം ദുഃഖിതം ശ്രുത്വാ ഹരിശ്ചന്ദ്രം തദാത്മജഃ
ഗമനായ മതിം ചക്രേ മരണേ കൃതനിശ്ചയഃ

ഹരിശ്ചന്ദ്രൻ അത്യന്തം ദുഃഖിതനാണെന്ന് കേട്ടിട്ട് അദ്ദേഹത്തിന്റെ പുത്രൻ, മരിക്കുന്നെങ്കിൽ മരിക്കട്ടെ എന്നു വച്ച് പിതാവിന്റെ അടുത്തേക്കു പോകാൻതന്നെ വീണ്ടും തീരുമാനിച്ചു.

12. തുരാഷാട് ദ്വിജരൂപേണ തത്രാഗത്യ ച രോഹിതം
നിവാരയാമാസ സുതം യുക്തിവാക്യൈഃ പുനഃ പുനഃ

അപ്പോഴും ദേവേന്ദ്രൻ വിപ്രവേഷത്തിൽ വീണ്ടും രോഹിതന്റെ അടുക്കലെത്തി. വീണ്ടും വീണ്ടും യുക്തിവാദങ്ങൾ ഉന്നയിച്ച് രാജകുമാരനെ തടഞ്ഞു.

13. ഹരിശ്ചന്ദ്രോ/തി ദുഃഖാർത്തോ വസിഷ്ഠം സ്വപുരോഹിതം
പപ്രച്ഛ രോഗനാശായ തത്രോപായം സുനിശ്ചിതം

രോഗത്താൽ വളരെ ക്ലേശിച്ച് അവശനായ ഹരിശ്ചന്ദ്രൻ തന്റെ പുരോഹിതനായ വസിഷ്ഠനോട് രോഗവിമുക്തനാകാനുള്ള ഉപായമെന്തെന്ന് ചോദിച്ചു.

14. തമാഹ ബ്രഹ്മണഃ പുത്രോ യജ്ഞം കുരു നൃപോത്തമ
ക്രയക്രീതേന പുത്രേണ ശാപമോക്ഷോ ഭവിഷ്യതി.

ബ്രഹ്മപുത്രനായ വസിഷ്ഠൻ അദ്ദേഹത്തോടു പറഞ്ഞു: രാജാവേ, വിലകൊടുത്തുവാങ്ങിയ പുത്രനെക്കൊണ്ട് യജ്ഞം ചെയ്യൂ. ശാപത്തിൽ നിന്ന് മുക്തികിട്ടും.

15. പുത്രാ ദശവിധാ പ്രോക്താ ബ്രാഹ്മണൈർ വേദപാരഗൈഃ
ദ്രവ്യേണാനീയ തസ്മാത്ത്വം പുത്രം കുരു നൃപോത്തമ

പുത്രന്മാർ പത്തുവിധത്തിലുണ്ടെന്ന് വേദജ്ഞരായ ബ്രാഹ്മണർ പറയുന്നു. അതിനാൽ പണം നൽകി പുത്രനെ വാങ്ങിയാലും. പണം കൊടുത്തു വാങ്ങുന്നവനും പുത്രനാണെന്നർത്ഥം.

16. വരുണോ*f*പി പ്രസന്നഃ സൻ സുഖകാരീ ഭവിഷ്യതി
ലോഭാത് കോ*f*പി ദ്വിജഃ പുത്രം പ്രദാസ്യതി സ്വരാഷ്ട്രജഃ

വരുണനും പ്രസന്നനായി അങ്ങേയ്ക്കു സുഖം നൽകും. നാട്ടിലുള്ള ലോഭിയായ ഏതെങ്കിലും ഒരു ബ്രാഹ്മണൻ സ്വപുത്രനെ വിലയ്ക്കു നൽകും.

17. ഏവം പ്രമോദിതോ രാജാ വസിഷ്ഠേന മഹാത്മനാ
പ്രധാനം പ്രേരയാമാസ തദന്വേഷണകാമ്യയാ

ഇങ്ങനെ, മഹാത്മാവായ വസിഷ്ഠൻ അനുവദിച്ചപ്പോൾ രാജാവ്, അങ്ങനെ ഒരു പുത്രനെ അന്വേഷിച്ചു കണ്ടുപിടിക്കാൻ വേണ്ടി മന്ത്രിമാരിൽ പ്രധാനിയെ പ്രേരിപ്പിച്ചു.

18. അജീഗർത്തോ ദ്വിജഃ കശ്ചിദ്വിഷയേ തസ്യ ഭൂപതേഃ
തസ്യസംശ്ച ത്രയഃ പുത്രാ നിർധനസ്യ വിശേഷതഃ

ആ രാജാവിന്റെ നാട്ടിൽ അജീഗർത്തൻ എന്ന് ഒരു ബ്രാഹ്മണൻ ജീവിച്ചിരുന്നു. പ്രത്യേകിച്ചും നിർധനനായ അദ്ദേഹത്തിന് മൂന്നു പുത്രന്മാരും ഉണ്ടായിരുന്നു.

19. പ്രധാനേനാപ്യസൗ പൃഷ്ടഃ പുത്രാർത്ഥം ദുർബലോ ദ്വിജഃ
ഗവാം ശതം ദദാമീതി ദേഹി പുത്രം മഖായ വൈ

ദുർബലനായ ആ ബ്രാഹ്മണനോട് പുത്രനെ നൽകുമോ എന്ന് മന്ത്രി പ്രധാനൻ അന്വേഷിച്ചു. 'യാഗത്തിനുവേണ്ടി പുത്രനെ തരൂ; ഞാൻ നൂറു പശുക്കളെ തന്നേയ്ക്കാം' എന്ന്.

20. ശുനഃപുച്ഛഃ ശുനഃ ശേപഃ ശുനോലാംഗൂല ഇത്യമീ
തേഷാമേകതമം ദേഹി ദദാമി തു ഗവാം ശതം

ശുനഃപുച്ഛൻ, ശുനഃശേപൻ,ശുനോലാംഗൂലൻ എന്നീ മൂന്നുപേരുകളിൽ ആരെയെങ്കിലും തരൂ , ഞാൻ നൂറു പശുക്കളെ തരാം.

21. അജീഗർത്തസ്തു തച്ഛ്രുത്വാ ക്ഷുധയാ പീഡിതോ ഭൃശം
പുത്രം ച കതമം തേഭ്യോ വിക്രേതും വൈ മനോ ദധേ

വിശപ്പുമൂലം തളർന്ന അജീഗർത്തൻ അതുകേട്ടപ്പോൾ അവരിൽ ആരെയാണു വിൽക്കേണ്ടതെന്നു ആലോചിച്ചു.

22. കാര്യാദികാരിണം ജ്യേഷ്ഠം മത്വാ നാസാവദാദമും
കനിഷ്ഠം നാപ്യദാന്മാതാ മമൈഷ ഇതിവാദിനീ.

കർമ്മാധികാരി മൂത്തപുത്രനായതുകൊണ്ട് അവനെക്കൊടുക്കാൻ പിതാവു തയ്യാറായില്ല. ഇവൻ എന്റേതാണ് എന്ന് പറഞ്ഞ് ഇളയ മകനെ മാതാവും നൽകിയില്ല.

23. മദ്ധ്യമം ച ശുനഃശേപം ദദൗ ഗവാം ശതേന ച
ആനിനായ പശും ചക്രേ നരമേധേ നരാധിപഃ

മധ്യമനായ ശുനഃശേപനെ നൂറു പശുക്കളെ പ്രതിഫലം വാങ്ങി വിറ്റു. അവനെക്കൊണ്ടുവന്ന് നരമേധത്തിലെ യാഗപശുവാക്കി, ആ രാജാവ്.

24. രുദന്തം ദുഃഖിതം ദീനം വേപമാനം ഭൃശാതുരം
യൂപേ ബദ്ധം നിരീക്ഷ്യാമും ചുക്രുശുർ മുനയസ്തദാ

യൂപത്തിൽ ബന്ധിച്ചതു നിമിത്തം അത്യന്തം ദുഃഖിതനും ദീനനുമായി വിലപിച്ചുവിറയ്ക്കുന്ന അവനെ നോക്കി മുനിമാർ കണ്ണീർ വാർത്തു.

25. ശാമിത്രായ പശും ചക്രേ നരമേധേ നരാധിപഃ
ശമിതാ നാദദേ ശസ്ത്രം തമാലംഭയിതും ശിശും

യജ്ഞപശുവിനെ കൊല്ലുന്നതിനുവേണ്ടി രാജാവ്, നരമേധത്തിൽ അതിനു നിയോഗിക്കപ്പെട്ടവനെ ഏല്പിച്ചു. എന്നാൽ അവൻ ആ ശിശുവിനെ കൊല്ലാൻ ആയുധമെടുത്തില്ല.

26. നാഹം ദ്വിജസുതം ദീനം രുദന്തം കരുണം ഭൃശം
ഹനിഷ്യാമി സ്വലോഭാർത്ഥമിത്യുവാചാപ്യസൗ തദാ

ദീനനായി കരുണതോന്നുമാറ് വിലപിക്കുന്ന ഈ ബ്രാഹ്മണകുമാരനെ ധനലോഭിയായി എനിക്കു കൊല്ലാൻ കഴിയുകയില്ലെന്ന് അവൻ അപ്പോൾ പറഞ്ഞു.

27. ഇത്യുക്ത്വാ വിരരാമാസൗ കർമ്മണോ ദുഷ്കരാദഥ
രാജാ സഭാസദഃ പ്രാഹ കിം കർത്തവ്യമിതി ദ്വിജാഃ

ഇങ്ങനെ പറഞ്ഞുകൊണ്ട് ദുഷ്കരമായ ആ കൃത്യത്തിൽ നിന്ന് അവൻ പിന്മാറി. രാജാവ് അപ്പോൾ സദസ്യരോട് ചോദിച്ചു: ''ബ്രാഹ്മണരേ, നാം ഇനി എന്താണു ചെയ്യേണ്ടത്''

28. ജാതഃ കിലകിലാ ശബ്ദോ ജനാനാം ക്രോശതാം തദാ
ക്രന്ദമാനേ ശുനഃശേപേ സഭായാം ഭൃശമദ്ഭുതം

അപ്പോൾ ദീനനായി വിലപിക്കുന്ന ശുനഃശേപന്റെ ശബ്ദം കേട്ട് ആർത്തരായിത്തീർന്ന സദസ്യരുടെ ഇടയിൽ നിന്നും അൽഭുതാവഹമായ കിലകിലാ ശബ്ദം ഉയർന്നു.

29. അജീർഗർത്തസ്തദോത്ഥായ തമുവാച നൃപോത്തമം
രാജൻ കാര്യം കരിഷ്യാമി തവാഹം സുസ്ഥിരോ ഭവ

അജീഗർത്തൻ അപ്പോൾ എഴുന്നേറ്റു രാജാവിനോടു പറഞ്ഞു: രാജാവേ, ഞാൻ അങ്ങയുടെ കാര്യം നിറവേറ്റിത്തരാം. പരിഭ്രമിക്കാതിരിക്കൂ.

30. വേതനം ദ്വിഗുണം ദേഹി ഹനിഷ്യാമി പശും കില
കർത്തവ്യം മഖകാര്യം വൈ മയാ തേഽദ്യ ധനാർഥിനാ

രണ്ടിരട്ടി പ്രതിഫലം തന്നാൽ മതി. ഞാൻ യജ്ഞപശുവിനെ കൊല്ലാം. രാജാവേ, ധനാർത്ഥിയായ ഞാൻ അങ്ങയുടെ യാഗം നടത്തിത്തരാം.

31. ദുഃഖിതസ്യ ധനാർത്ഥസ്യ സദാഽസൂയാ പ്രസൂയതേ

ധനത്തിനുവേണ്ടി ദുഃഖിക്കുന്നവന് സദാ ലോഭചിന്തയേ ഉണ്ടായിരിക്കൂ.

## വ്യാസ ഉവാച

തച്ഛ്രുത്വാ വചനം തസ്യ ഹരിശ്ചന്ദ്രോ മുദാന്വിതഃ

അവന്റെ ആ വാക്കു കേട്ട് സന്തുഷ്ടനായ ഹരിശ്ചന്ദ്രൻ,

32. തമുവാച ദദാമ്യദ്യ ഗവാം ശതമനുത്തമം
തദാകർണ്യ പിതാ തസ്യ പുത്രം ഹന്തും സമുദ്യതഃ

ആ ബ്രാഹ്മണനോട് പറഞ്ഞു: ഞാനിപ്പോൾ ഒന്നാംതരം നൂറുപശുക്കളെ തന്നേയ്ക്കാം. അതു കേട്ടപ്പോൾ ശുനശേപന്റെ പിതാവ് അവനെ കൊല്ലാൻ ഒരുങ്ങി.

33. ലോഭേനാകുലചിത്തോഽസൗ ശാമിത്രേ കൃതനിശ്ചയഃ
സമുദ്യതം ച തം ദൃഷ്ട്വാ ജനാഃ സർവേ സഭാസദാഃ

ലോഭത്താൽ മനസ്സുനീറിയ അവൻ പുത്രനെ കൊല്ലാൻ ഒരുങ്ങി. കൊല്ലാൻ ഒരുങ്ങിയ അവനെ കണ്ടിട്ട് സഭയിലെ ജനങ്ങൾ ആകെ,

34. ചുക്രുശുർ ഭൃശദുഃഖാർത്താ ഹാഹേതി ജഗദുർവചഃ
പിശാചോഽയം മഹാപാപീ ക്രൂരകർമ്മാ ദ്വിജാകൃതിഃ

ശോകാർത്തരായി ഹാ!ഹാ! എന്നു വാവിട്ടു കരഞ്ഞു. ഇവൻ പിശാചാണ്. മഹാപാപിയാണ്, ബ്രാഹ്മണാകൃതിപൂണ്ട ചണ്ഡാലനാണ് എന്നെല്ലാം വിളിച്ചു പറഞ്ഞു.

35. യത്സ്വയം സ്വസുതം ഹന്തുമുദ്യതഃ കുലപാംസനഃ
ധിക് ചാണ്ഡാല കിമേതത്തേ പാപകർമ്മ ചികീർഷിതം

കുലം കെടുത്തിയവനേ, നീ സ്വന്തം മകനെ കൊല്ലാൻ ഒരുങ്ങിയല്ലോ.ചണ്ഡാല, കഷ്ടം! നീ എന്തേ ഇങ്ങനെ ഒരു പാപകർമ്മം ചെയ്യാൻ ഒരുങ്ങി?.

36. ഹത്വാ സുതം ധനം പ്രാപ്യ കിം സുഖം തേ ഭവിഷ്യതി
ആത്മാ വൈ ജായതേ പുത്ര അംഗാദ്വൈ വേദഭാഷിതം

മകനെ കൊന്നു ധനം നേടിയിട്ട് നിനക്ക് എന്തു സുഖം കിട്ടാനാണ്? താൻ തന്നെയാണ് അംഗത്തിൽ നിന്ന് പുത്രനായി ജനിക്കുന്നത് എന്നല്ലേ വേദം പറയുന്നത്.

37. തത് കഥം പാപബുദ്ധേ ത്വമാത്മാനം ഹന്തുമിച്ഛസി
ഏവം കോലാഹലേ തത്ര ജാതേ കുശികനന്ദനഃ

പാപിഷ്ഠ, അങ്ങനെ നീ ആത്മഹത്യ ചെയ്യാനല്ലേ ഒരുങ്ങുനത്? ഇങ്ങനെ അവിടെ ബഹളം നടക്കുമ്പോൾ വിശ്വാമിത്രൻ ,

38. സമീപം നൃപതേർഗത്വാ തമുവാച ദയാപരഃ

രാജാവിന്റെ അടുക്കൽ ചെന്ന് ദയാപൂർവ്വം അദ്ദേഹത്തോടു പറഞ്ഞു.

## വിശ്വാമിത്ര ഉവാച

രാജന്നമും ശുനഃശേപം രുദന്തം ഭൃശദുഃഖിതം

രാജാവേ ദുഃഖാർത്തനായി വിലപിക്കുന്ന ഈ ശുനഃശേപനെ വിട്ടയയ്ക്കു.

39. ക്രതുസ്തേ ഭവിതാ പൂർണോ രോഗനാശശ്ച സർവഥാ
ദയാസമം നാസ്തി പുണ്യം പാപം ഹിംസാസമം നഹി

അങ്ങയുടെ യജ്ഞം പൂർണ്ണമായിക്കഴിഞ്ഞിരിക്കുന്നു. ഇനി എങ്ങനെയും രോഗം മാറും. ദയയ്ക്കു സമമായ ഒരു പുണ്യമില്ല; ഹിംസയ്ക്കു സമമായ പാപവും.

40. രാഗിണാം രോചനാർത്ഥായ നോദനേയം വിചാരയ
ആത്മദേഹസ്യ രക്ഷാർത്ഥം പരദേഹനികൃന്തനം

വിഷയാസക്തരെ തൃപ്തിപ്പെടുത്തുന്നതിനുവേണ്ടി മാത്രമാണ് വിധിവാക്യങ്ങളെല്ലാം എന്നു ധരിച്ചോളൂ. അവശ്യം ആവിധികളെല്ലാം ചെയ്യണം എന്ന താത്പര്യത്തോടെ പറഞ്ഞിരിക്കുന്നവയല്ല. ഹിംസചെയ്യണമെന്ന് നിർബന്ധമില്ലെന്നർത്ഥം. സ്വന്തം ശരീരം രക്ഷിക്കാനാണല്ലൊ അന്യരെ ഹിംസിക്കുന്നത്.

41. ന കർത്തവ്യം മഹാരാജ സർവതഃ ശുഭമിച്ഛതാ
ദയയാ സർവഭൂതേഷു സന്തുഷ്ടോ യേന കേന ച

രാജാവേ, ശുഭമാഗ്രഹിക്കുന്നവൻ ഹിംസ പരിപൂർണ്ണമായും വർജ്ജിക്കണം. എല്ലാജീവരാശികളിലും ഒരുപോലെ ദയയുള്ളവനിലും കിട്ടുന്നതുകൊണ്ട് തൃപ്തിപ്പെടുന്നവനിലും

42. സർവേന്ദ്രിയോപശാന്ത്യാ ച തുഷ്യത്യാശു ജഗത്പതിഃ
ആത്മവത് സർവഭൂതേഷു ചിന്തനീയം നൃപോത്തമ

ഇന്ദ്രിയങ്ങളെ ജയിച്ചവനിലും ജഗത്പതി പ്രസാദിക്കും. രാജാവേ, സർവജീവരാശികളെയും തന്നെപ്പോലെതന്നെ വിചാരിക്കണം.

43. ജീവിതവ്യം പ്രിയം നൂനം സർവേഷാം സർവദാ കില
ത്വമിച്ഛസി സുഖം കർത്തും ദേഹം ഹത്വാ ത്വമും ദ്വിജം

ജീവിക്കുക എന്നതാണ് എല്ലാവർക്കും എപ്പോഴും പ്രിയം. ഈ ബ്രഹ്മണകുമാരനെ കൊന്നിട്ട്, അങ്ങ് നേടാൻ ആഗ്രഹിക്കുന്നത് സ്വന്തം ശരീരസുഖമല്ലേ?

44. കഥം നേച്ഛേദസൗ ദേഹം രക്ഷിതും സ്വസുഖാസ്പദം
പൂർവജന്മകൃതം വൈരം നാനേന സഹ തേ നൃപ

സ്വസുഖത്തിന് ആസ്പദമായ ശരീരം രക്ഷിക്കാനല്ലേ ഇവനും ആഗ്രഹിക്കുന്നത്? അങ്ങേയ്ക്ക് ഇവനുമായി വല്ല പൂർവജന്മ വൈരവുമുണ്ടോ?

45. യേനാമും ഹന്തുകാമസ്ത്വം ദ്വിജപുത്രം നിരാഗസം
യോ യം ഹന്തി വിനാ വൈരം സ്വകാമഃ സതതം പുനഃ

അങ്ങനെ ഇല്ലെങ്കിൽ പിന്നെ ഒരു പാപവും ചെയ്യാത്ത ഈ ബ്രഹ്മണകുമാരനെ അങ്ങ് എന്തിനു കൊല്ലാൻ ഒരുങ്ങി? സ്വാർത്ഥലാഭത്തിനുവേണ്ടി ആരാണോ നിത്യവൈരമില്ലാത്ത ഒരുവനെ കൊല്ലുന്നത്,

46. ഹന്താരം ഹന്തി തം പ്രാപ്യ ജനനം ജനനാന്തരേ
ജനകോ/സ്യ സുദുഷ്ടാത്മാ യേനാസൗ തേ സമർപ്പിതഃ

അവനെ, ആ കൊന്നവനെ, മറ്റവൻ മറ്റൊരു ജന്മമെടുത്ത് കൊല്ലുമെന്നു തീർച്ചയാണ്. അങ്ങേക്ക് ഇവനെ നൽകിയ ഇവന്റെ പിതാവ് മഹാദുഷ്ടനാണ്.

47. സ്വാത്മജോ ധനലോഭേന പാപാചാരഃ സുദുർമതിഃ
ഏഷ്ടവ്യാ ബഹവഃ പുത്രാ യദ്യേകോ/പി ഗയാം വ്രജേത്

ധനലോഭത്താൽ സ്വപുത്രനെ വിറ്റ ഇവൻ മഹാപാപിയും മഹാമൂർഖനുമാണ്. ധാരാളം മക്കളുണ്ടെങ്കിൽ ഒരുവൻ ഗയയിൽചെന്ന് ശ്രാദ്ധം നടത്തിയെന്നുവരാം.

48. യജേത ചാശ്വമേധേന നീലം വാ വൃഷമുത്സൃജേത്
ദേശമദ്ധ്യേ ച യഃ കശ്ചിത് പാപകർമ്മ സമാചരേത്

അശ്വമേധയാഗം ചെയ്തെന്നുവരാം. നീലാശ്വത്തെ ദിഗ്വിജയത്തിനയച്ചെന്നും വരാം. നാട്ടിൽ ഏതെങ്കിലും ഒരുവൻ ചിലപ്പോൾ പാപകർമ്മം ചെയ്തെന്നും വരും.

49. ഷഷ്ഠാംശസ്തസ്യ പാപസ്യ രാജാ ഭുംക്തേ ന സംശയഃ
നിഷേധനീയോ രാജാ/സൗ പാപം കർത്തും സമുദ്യതഃ

ആ പാപത്തിന്റെ ആറിലൊന്ന് രാജാവും അനുഭവിക്കേണ്ടിവരുമെന്നതിനു സംശയമില്ല. പാപം ചെയ്യാൻ ഒരുങ്ങുന്നവനെ തടയേണ്ടത് രാജാവിന്റെ കടമയാണ്.

50. ന നിഷിദ്ധസ്ത്വയാ കസ്മാത്പുത്രം വിക്രേതുമുദ്യതഃ
സൂര്യവംശേ സമുത്പന്നഃ ത്രിശങ്കുതനയഃ ശുഭഃ

പുത്രനെ വിൽക്കാൻ തുനിഞ്ഞവനെ അങ്ങ് എന്തുകൊണ്ട് വിലക്കിയില്ല? സൂര്യവംശത്തിൽ ത്രിശങ്കുവിന്റെ ഉത്തമപുത്രനായി ജനിച്ച അങ്ങ്,

51. ആര്യസ്ത്വനാര്യവത്കർമ്മ കർത്തുമിച്ഛസി പാർത്ഥിവ
മോചനാന്മുനിപുത്രസ്യ കരണാദ്വചനസ്യ മേ

ശ്രേഷ്ഠനാണ്. ആ അങ്ങ് നിന്ദ്യകർമ്മം ചെയ്യാൻ ആഗ്രഹിക്കുകയോ? മുനിയുടെ പുത്രനെ യൂപത്തിൽ നിന്നും മോചിപ്പിക്കുകയും ഞാൻ പറയുന്നതനുസരിക്കുകയും ചെയ്യുന്നപക്ഷം,

52. തവ ദേഹേ സുഖം രാജൻ ഭവിഷ്യത്യവിചാരണാത്
പിതാ തേ ശാപയോഗേന ചാണ്ഡാലത്വമുപാഗതഃ

രാജാവേ, ആങ്ങേയ്ക്ക് ദേഹസുഖമുണ്ടാകും. സംശയമില്ല. മുനിശാപത്താൽ ചണ്ഡാലത്വം പ്രാപിച്ചവനായിരുന്നു, അങ്ങയുടെ പിതാവ്.

53. മയാ/സൗ തേന ദേഹേന സ്വർല്ലോകം പ്രാപിതഃ കില
തേനൈവ പ്രീതിയോഗേന കുരു മേ വചനം നൃപ

അദ്ദേഹത്തെ ഞാനാണ് ആ ശരീരത്തോടെ സ്വർഗ്ഗത്തേക്കയച്ചത്. ആ സന്തോഷമോർത്തെങ്കിലും, രാജാവെ, ഞാൻ പറയുന്നതുപോലെ ചെയ്യൂ.

54. മുഞ്ചൈനം ബാലകം ദീനം രുദന്തം ഭൃശമാതുരം
യാചിതോ/സി മയാ നൂനം യജ്ഞേ/സ്മിൻ രാജസൂയകേ

അത്യധികം ആർത്തനും ദീനനുമായി വിലപിക്കുന്ന ഈ ബാലനെ വിട്ടയയ്ക്കൂ. ഈ രാജസൂയ യജ്ഞത്തിൽ വച്ച് ഞാൻ അങ്ങയോട് അതിനുവേണ്ടി അപേക്ഷിക്കുകയാണ്.

55. പ്രർത്ഥനാഭംഗജം ദോഷം കഥം ത്വം നാവബുദ്ധസേ
പ്രാർത്ഥിതം സർവഥാ ദേയം മഖേ/സ്മിൻ നൃപസത്തമ

പ്രാർത്ഥിച്ചതു നൽകാതിരുന്നാലുള്ള ദോഷം അങ്ങേയ്ക്ക് അറിഞ്ഞുകൂടെന്നുണ്ടോ? രാജാവേ, ഈ യാഗത്തിൽ വച്ച് പ്രാർത്ഥിക്കുന്നതെന്തും എങ്ങനെയും നൽകണം.

56. അന്യഥാ പാപമേവ സ്യാത്തവ രാജൻ ന സംശയഃ

അല്ലെങ്കിൽ അങ്ങേയ്ക്കുപാപം ഉണ്ടാവുമെന്നതിൽ സംശയമില്ല.

വ്യാസ ഉവാച

ഇതി തസ്യ വചഃ ശ്രുത്വാ കൗശികസ്യ നൃപോത്തമഃ

ഇപ്രകാരം വിശ്വാമിത്രൻ പറഞ്ഞതു കേട്ട മഹാരാജാവ്,

57. പ്രത്യുവാച മഹാരാജ കൗശികം മുനിസത്തമം
ജലോദരേണ ഗാധേയ ദുഃഖിതോ/ഹം ഭൃശം മുനേ

മുനിശ്രേഷ്ഠനായ കൗശികനോടു പറഞ്ഞു: ഗാധിനന്ദനനായ മഹർഷേ, ഞാൻ ജലോദരമെന്ന രോഗത്താൽ വളരെ ക്ലേശിക്കുന്നവനാണ്.

58. തസ്മാന്ന മോചയാമ്യേനമന്യത് പ്രാർത്ഥയ കൗശിക
ന ത്വയാ വിഗ്രഹഃ കാര്യഃ കാര്യേ/സ്മിൻ മമ സർവഥാ

അതുകൊണ്ട് ഞാൻ ഇവനെ മോചിപ്പിക്കുകയില്ല. കൗശിക, മറ്റെന്തെങ്കിലും പ്രാർത്ഥിച്ചുകൊള്ളൂ. അങ്ങ് എന്നോട് ഇക്കാര്യത്തിൽ ഒരു തരത്തിലും കലഹിക്കേണ്ട.

59. തച്ഛ്രുത്വാ വചനം രാജ്ഞോ വിശ്വാമിത്രോ/തികോപനഃ
ബഭൂവ ദുഃഖസന്തപ്തോ വീക്ഷ്യ ദീനം ദ്വിജാത്മജം

രാജാവ് അങ്ങനെ പറയുന്നതു കേട്ടപ്പോൾ അത്യന്തം കുപിതനായിത്തീർന്ന വിശ്വാമിത്രൻ ദീനനായ വിപ്രകുമാരനെ നോക്കി അങ്ങേ അറ്റം ദുഃഖിച്ചു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഷോഡശോ/ദ്ധ്യായഃ

## അഥ സപ്തദശോ/ദ്ധ്യായഃ

### വ്യാസ ഉവാച

1. രുദന്തം ബാലകം വീക്ഷ്യ വിശ്വാമിത്രോ ദയാതുരഃ
ശുനഃ ശേപമുവാചേദം ഗത്വാ പാർശ്വേ/തിദുഃഖിതം

വിലപിക്കുന്ന ബാലനെ കണ്ട് വിശ്വാമിത്രൻ ദയാർദ്രചിത്തനായി. അത്യന്തം ദു:ഖിതനായ ആ ശുനഃ ശേപന്റെ അടുത്തു ചെന്ന് അദ്ദേഹം പറഞ്ഞു:

2. മന്ത്രം പ്രചേതസഃ പുത്ര മയോക്തം മനസാ സ്മരൻ
ജപതസ്തവ കല്യാണം ഭവിഷ്യതി മമാജ്ഞയാ

മകനേ, ഞാൻ ഉപദേശിക്കുന്ന വരുണമന്ത്രം ഞാൻ പറയുന്ന വിധം മനസാ വരുണനെ സ്മരിച്ചുകൊണ്ടു ജപിക്കുന്ന നിനക്ക് മംഗളമുണ്ടാകും.

3. വിശ്വാമിത്രവചഃ ശ്രുത്വാ ശുനഃശേപഃ ശുചാകുലഃ
മന്ത്രം ജജാപ മനസാ കൗശികോക്തം സ്ഫുടാക്ഷരം

ശോകാകുലനാണെങ്കിലും വിശ്വാമിത്രന്റെ വാക്കുകേട്ട ശുനഃശേപൻ അദ്ദേഹം ഉപദേശിച്ച മന്ത്രം അക്ഷരസ്ഫുടതയോടെ മനം നൊന്തു ജപിച്ചു.

4. ജപതസ്തത്ര തസ്യാശു പ്രചേതാസ്തു കൃപാകരഃ
പ്രാദുർബഭൂവ സഹസാ പ്രസന്നോ നൃപബാലകേ

ജപത്തിൽ മുഴുകിയ അവനോടു കൃപതോന്നിയ വരുണൻ, രാജാവേ, ആ ബാലനിൽ പ്രസന്നനായി വേഗം പ്രത്യക്ഷപ്പെട്ടു.

5. ദൃഷ്ട്വാ തമാഗതം സർവേ വിസ്മയം പരമം ഗതാഃ
തുഷ്ടുവർവരുണം ദേവം മുദിതാ ദർശനേന തേ

അദ്ദേഹം എഴുന്നള്ളുന്നതു കണ്ട് എല്ലവരും അങ്ങേ അറ്റം അദ്ഭുതപ്പെട്ടു. ദർശനത്താൽ സന്തുഷ്ടരായിത്തീർന്ന അവർ വരുണാദേവനെ സ്തുതിച്ചു.

6. രാജാ*f*തിവിസ്മിതഃ പാദൗ പ്രണനാമ രുജാതുരഃ
ബദ്ധാഞ്ജലിപുടോ ദേവം തുഷ്ടാവ പുരതഃ സ്ഥിതം

രോഗപീഡിതനായ രാജാവ് അത്യധികം വിസ്മയാധീനനായി പാദങ്ങളിൽ വീണു വണങ്ങി; കൈകൂപ്പി മുന്നിൽ നിന്ന് ആ ദേവനെ സ്തുതിച്ചു.

## ഹരിശ്ചന്ദ്രഉവാച

7. ദേവദേവ കൃപാസിന്ധോ പാപാത്മാ*f*ഹം സുമന്ദധീഃ
കൃതാപരാധഃ കൃപണഃ പാവിതഃ പരമേഷ്ടിനാ

ഹേ ദേവദേവ, കൃപാസിന്ധോ, പാപിഷ്ഠനായ ഈ ഞാൻ വെറും മൂഢനാണ്. അപരാധം ചെയ്തവനും നന്ദികെട്ടവനുമായ എന്നെ പരമപൂജ്യനായ അങ്ങ് പരിശുദ്ധനാക്കി.

8. മയാ തേ പുത്രകാമേന ദുഃഖസംസ്ഥേന ഹേലനം
കൃതം ക്ഷമാപ്യം പ്രഭുണാ കോ*f*പരാധഃ സുദർമതേഃ

പുത്രവാത്സല്യത്താൽ വല്ലാതെ വലഞ്ഞ ഞാൻ അങ്ങയെ നിന്ദിച്ചു. ദുഷ്ടബുദ്ധിയായ എന്റെ അപരാധം എന്തോ അത് പ്രഭുവായ അങ്ങ് ക്ഷമിക്കണം.

9. അർത്ഥീ ദോഷം ന ജാനാതി തസ്മാത് പുത്രാർത്ഥിനാ മയാ
വഞ്ചിതസ്ത്വം ദേവദേവ ഭീതേന നരകാദ്വിഭോ

കാര്യം നേടേണ്ടവൻ പാപത്തെക്കുറിച്ച് ഓർക്കുകയില്ലല്ലോ. അതുകൊണ്ട് പുത്രൻ വേണമെന്ന് ആഗ്രഹിച്ച ഞാൻ അങ്ങയെ വഞ്ചിച്ചു. ദേവദേവ, വിഭോ, നരകത്തെ ഞാൻ ഭയപ്പെടുന്നു.

10. അപുത്രസ്യ ഗതിർനാസ്തി സ്വർഗ്ഗോ നൈവ ച നൈവച
ഭീതോ*f*ഹം തേന വാക്യേന തസ്മാത്തേ ഹേലനം കൃതം

പുത്രനില്ലാത്തവനു ഗതിയില്ല സ്വർഗ്ഗം അവന് ഇല്ലേ ഇല്ല. ആ ചൊല്ല് എന്നെ ഭയപ്പെടുത്തി. അതുകൊണ്ട് ഞാൻ അങ്ങയെ വഞ്ചിച്ചു.

11. നാജ്ഞസ്യ ദൂഷണം ചിന്ത്യം നൂനം ജ്ഞാനവതാ വിഭോ
ദുഃഖിതോ*f*ഹം രുജാക്രാന്തോ വഞ്ചിതഃ സ്വസുതേന ഹ

വിഭോ, അറിവുള്ളവൻ അറിവില്ലാത്തവന്റെ തെറ്റിനെപ്പറ്റി ചിന്തിക്കുകയേ അരുത്. ഞാൻ ഇപ്പോൾ രോഗ പീഡിതനായി ദുഃഖിക്കുന്നു. മകൻ എന്നെ വഞ്ചിക്കുകയും ചെയ്തു.

12. ന ജാനേ*f*ഹം മഹാരാജ പുത്രോ മേ ക്വ ഗതഃ പ്രഭോ
വഞ്ചയിത്വാ വനേ ഭീതോ മരണാന്മാം കൃപാനിധേ

പ്രഭോ, എന്റെ പുത്രൻ എവിടെ പോയിരിക്കുകയാണെന്ന് എനിക്ക് അറിഞ്ഞുകൂടാ. കൃപാനിധേ എന്നെ വഞ്ചിച്ച് മരണ ഭീതിയാൽ വനത്തിൽ എങ്ങോ,

13. പ്രയയൗ ദ്രവിണം ദത്വാ ഗൃഹീതോ ദ്വിജബാലകഃ
യജ്ഞോഽയം ക്രീതപുത്രേണ പ്രാരബ്ധസ്തവ തുഷ്ടയേ

പോയിരിക്കുന്നു. ധനം നൽകി വാങ്ങിയ ഒരു ബ്രാഹ്മണ ബാലനാണിത്. വിലകൊടുത്തു വാങ്ങിയ ഇവനെ യജ്ഞ പശുവാക്കിക്കൊണ്ട് അങ്ങയുടെ സന്തോഷത്തിനായി യാഗം തുടങ്ങി.

14. ദർശനം തവ സമ്പ്രാപ്യ ഗതം ദുഃഖം മമാദ്ഭുതം
ജലോദരകൃതം സർവം പ്രസന്നേ ത്വയി സാമ്പ്രതം

അങ്ങയുടെ അദ്ഭുതദർശനത്താൽ എന്റെ സർവദുഃഖങ്ങളും തീർന്നു. ജലോദരത്താലുണ്ടായ സകല ദുഃഖങ്ങളും അങ്ങ് എന്നിൽ പ്രസന്നനായതിനാൽ ഇപ്പോൾ ഇല്ലാതായി.

## വ്യാസ ഉവാച

15. ഇതി തസ്യ വചഃ ശ്രുത്വാ രാജ്ഞോ രോഗാതുരസ്യ ച
ദയാവാൻ ദേവദേവേശഃ പ്രത്യുവാച നൃപോത്തമം

രോഗാതുരനായ രാജാവ് ഇങ്ങനെ പറയുന്നത് കേട്ട് ദയാലുവായ ദേവ ദേവൻ അദ്ദേഹത്തോട് മറുപടി പറഞ്ഞു:

## വരുണ ഉവാച

16. മുഞ്ച രാജൻ ശുനഃശേപം സ്തുവന്തം മാം ഭൃശാതുരം
യജ്ഞോഽയം പരിപൂർണ്ണസ്തേ രോഗമുക്തോ ഭവാത്മനാ

രാജാവേ, അത്യന്തം ആർത്തനായി എന്നെ സ്തുതിക്കുന്ന ശുനഃ ശേപനെ മോചിപ്പിക്കൂ. അങ്ങയുടെ യജ്ഞം പൂർത്തിയായിരിക്കുന്നു. അങ്ങയുടെ ശരീരം രോഗവിമുക്തമാവട്ടെ.

17. ഇത്യുക്ത്വാ വരുണസ്തൂർണം രാജാനം വിരുജം തഥാ
ചകാര പശ്യതാം തത്ര സദസ്യാനാം സുസംസ്ഥിതം

ഇപ്രകാരം പറഞ്ഞിട്ട് വരുണൻ വേഗം അവിടെയുള്ള സദസ്യർ നോക്കിക്കൊണ്ടിരിക്കെ രാജാവിനെ, പറഞ്ഞപ്രകാരം രോഗവിമുക്തമായ സുഖസ്ഥിതിയിലാക്കി.

18. വിമുക്തോഽസൗ ദ്വിജഃ പാശാദ്വരുണേന മഹാത്മനാ
ജയശബ്ദസ്തതസ്തത്ര സംജാതോ മഖമണ്ഡപേ

മഹാത്മായവായ വരുണൻ ബ്രാഹ്മണ കുമാരനെയും ബന്ധനത്തിൽ നിന്ന് വിമുക്തനാക്കി. അതോടെ ആ മഖമണ്ഡപത്തിൽ നിന്ന് 'ജയ' ശബ്ദം മുഴങ്ങി.

19. രാജാ പ്രമുദിതഃ സദ്യോ രോഗാന്മുക്തഃ സുദാരുണാത്
യൂപാന്മുക്തഃ ശുനശേപോ ബഭൂവാതീവ സംസ്ഥിതഃ

അതികഠിനമായ രോഗത്തിൽ നിന്നു മുക്തനായ രാജാവ് സന്തോഷിച്ചു. യൂപത്തിൽ നിന്നു മുക്തനായ ശുനഃ ശേപനും വളരെ സ്വസ്ഥനായി.

20. രാജാ ത്വിമം മഖം പൂർണ്ണം ചകാര വിനയാന്വിതഃ
ശുനഃ ശേപസ്തദാ സഭ്യാനിത്യുവാച കൃതാഞ്ജലിഃ

രാജാവ് വിനയാന്വിതനായി ആയാഗം പൂർത്തിയാക്കി. അപ്പോൾ ശുനഃശേപൻ കൈ കൂപ്പിക്കൊണ്ട് സദസ്യരോടു ചോദിച്ചു.

21. ഭോ ഭോ സഭ്യാഃ സുധർമ്മജ്ഞാ ബ്രുവന്തു ധർമ്മനിർണ്ണയം
വേദശാസ്ത്രാനുസാരേണ യഥാർത്ഥവാദിനഃ കില

ഭോ! സദസ്യരേ, ധർമ്മജ്ഞന്മാരേ, നിങ്ങൾ സത്യവാദികളാണല്ലോ. വേദശാസ്ത്രങ്ങളനുസരിച്ച് ധർമ്മെന്തെന്നു നിർണ്ണയിക്കിൻ.

22. പുത്രോ/ഹം കസ്യ സർവജ്ഞാഃ പിതാ മേ കോ/ഗ്രതഃ പരം
ഭവതാം വചനാത്തസ്യ ശരണം പ്രവ്രജാമ്യഹം

സർജ്ഞന്മാരേ, ഞാൻആരുടെ പുത്രനാണ്? ഇനിമേൽ എന്റെ പിതാവ് ആരായിരിക്കും? നിങ്ങൾ പറയുന്നതനുസരിച്ച് ഞാൻ അദ്ദേഹത്തെ ആശ്രയിച്ചു കൊള്ളാം.

23. ഇത്യുക്തേ വചനേ തത്ര സഭ്യാഃ പ്രോചുഃ പരസ്പരം

ഇങ്ങനെ അവൻപറഞ്ഞപ്പോൾ അവിടെയുണ്ടായിരുന്ന സദസ്യർ തമ്മിൽ പറഞ്ഞു.

സഭ്യാ ഊചുഃ

അജീഗർത്തസ്യ പുത്രോ/യം കസ്യാന്യസ്യ ഭവേദസൗ

ഇവൻ അജീഗർത്തന്റെ പുത്രനാണ്. അല്ലാതെ ആരുടേതാവും?

24. അംഗാദംഗാത്സമുദ്ഭൂതഃ പാലിതസ്തേന ഭക്തിതഃ
അന്യസ്യ കസ്യ പുത്രോ/സൗ പ്രഭവേദിതി നിശ്ചയഃ

ഇവൻ അജീഗർത്തന്റെ ഓരോ അംഗത്തിൽ നിന്നും ഉണ്ടായവനാണ്. പ്രേമപൂർവം ഇത്രയും കാലം രക്ഷിച്ചു. അതു കൊണ്ട് മറ്റ് ആരുടെ പുത്രനാവും?

25. തച്ഛ്രുത്വാ വാമദേവസ്തു താനുവാച സഭാസദഃ
വിക്രീതസ്തേന താതേന ദ്രവ്യലോഭാത് സുതഃ കില

അങ്ങനെ പറയുന്നതു കേട്ടപ്പോൾ വാമദേവൻ ആ സദസ്യരോടു പറഞ്ഞു: ധനലോഭത്താൽ പിതാവ് ഈ പുത്രനെ വിറ്റതാണല്ലോ.

26. പുത്രോ/യം ധനദാതുശ്ച രാജ്ഞസ്തത്ര ന സംശയഃ
അഥവാ വരുണസ്യൈഷ പാശാന്മുക്തോ/സ്ത്യനേന വൈ

അതിനാൽ ധനം നൽകിയ രാജാവിന്റേതാണ് എന്നതിനു സംശയമില്ല. അഥവാ വരുണന്റെയാവാം. അദ്ദേഹമാണല്ലോ അവനെ ബന്ധനത്തിൽ നിന്നു വേർപ്പെടുത്തിയത്.

27. അന്നദാതാ ഭയത്രാതാ തഥാ വിദ്യാപ്രദശ്ച യഃ
തഥാ വിത്തപ്രദശ്ചൈവ പഞ്ചൈതേ പിതരഃ സ്മൃതാഃ

അന്നം നൽകുന്നവനും ഭയത്തിൽനിന്നു രക്ഷിക്കുന്നവനും അതുപോലെ വിദ്യദാനം ചെയ്യുന്നവനും ധനം നൽകുന്നവനും (ജനിപ്പിക്കുന്നവനും ഉൾപ്പെടെ) അഞ്ചുപേരാണ് പിതാക്കന്മാർ എന്നു പറയപ്പെടുന്നത്.

28. തദാ കേചിത് പിതുഃ പ്രാഹുഃകേചിദ്രാജ്ഞസ്തഥാപരേ
വരുണസ്യേതി സംവാദേ നിർണയം ന യയുശ്ച തേ

അപ്പോൾ ചിലർ പറഞ്ഞു പിതാവിന്റെതാണ്; ചിലർ പറഞ്ഞു രാജാവിന്റെതാണ്; മറ്റു ചിലർ പറഞ്ഞു വരുണന്റേതാണ്. ഇങ്ങനെ പരസ്പരം തർക്കിച്ചതല്ലാതെ തീരുമാനത്തിലെത്തിയില്ല.

29. ഇത്ഥം സന്ദേഹമാപന്നേ വസിഷ്ഠോ വാക്യമബ്രവീത്
സഭ്യാൻ വിവദതസ്തത്ര സവർജ്ഞഃ സവർപൂജിതഃ

ഇങ്ങനെ സദസ്യർ സംശയഗ്രസ്തരായി ശരിക്കു തർക്കിക്കുമ്പോൾ സവർജ്ഞനും സർവപൂജിതനുമായ വസിഷ്ഠൻ അവരോടുപറഞ്ഞു:

30. ശൃണുദ്ധ്വം ഭോ മഹാഭാഗാ നിർണയം ശ്രുതിസമ്മതം
നിഃസ്നേഹേന യദാ പിത്രാ വിക്രീതോ/യം സുതഃ ശിശുഃ

മഹാഭാഗന്മാരേ, ഒന്നു ശ്രദ്ധിക്കിൻ! ശ്രുതി സമ്മതമായ കാര്യമാണു ഞാൻ പറയുന്നത്. സ്നേഹമില്ലാതെ പിതാവ് തന്റെ കൊച്ചു മകനെ എപ്പോഴാണോ വിറ്റത്,

31. സംബന്ധസ്തു ഗതസ്തസ്യ തദൈവ ധനസംഗ്രഹാത്
ഹരിശ്ചന്ദ്രസ്യ സംജാതഃ പുത്രോ/സൗ ക്രീത ഏവ ച

ആ നിമിഷം, അവനുമായുള്ള ബന്ധം, ധനം സ്വീകരിച്ചതുനിമിത്തം അറ്റുപോയി. വിലയ്ക്കു വാങ്ങിയതു കൊണ്ടുതന്നെ ഇവൻ ഹരിശ്ചന്ദ്രന്റെ പുത്രനായിത്തീർന്നു.

32. യൂപേ ബദ്ധോ യദാ രാജാ തദാ തസ്യ ന വൈ സുതഃ
വരുണസ്തു സ്തുതോ/നേന തേന തുഷ്ടേന മോചിതഃ

എപ്പോഴാണോ യൂപത്തിൽ, രാജാവ് അവനെ ബന്ധിച്ചത് അപ്പോൾ അദ്ദേഹത്തിന്റെ പുത്രനുമല്ലാതായി. ആ ബാലൻ വരുണനെ സ്തുതിച്ചു: സന്തുഷ്ടനായ അദ്ദേഹം അവനെ മോചിപ്പിച്ചു.

33. തസ്മാന്നായം മഹാഭാഗാ ഹ്യസൗ പുത്രഃ പ്രചേതസഃ
യോ യം സ്തൗതി മഹാമന്ത്രൈഃ സോ/പി തുഷ്ടോ ദദാതി ച

അതിനാൽ, മഹാഭാഗന്മാരെ, ഇവൻ വരുണന്റെ പുത്രനുമല്ല. ആര് ആരെ മഹാമന്ത്രങ്ങൾ കൊണ്ട് സ്തുതിക്കുന്നുവോ ആ ദേവൻ സന്തോഷിച്ച്,

34. ധനം പ്രാണാൻ പശൂൻ രാജ്യം തഥാ മോക്ഷം നിജേപ്സിതം
കൗശികസ്യ സുതശ്ചായം ഗരിഷ്ഠോ യേന രക്ഷിതഃ

ധനവും പ്രാണനും പശുക്കളും രാജ്യവും അതുപോലെ ആഗ്രഹിക്കുന്ന എന്തും കൊടുക്കുകയും ചെയ്യും. ഇവനാകട്ടെ വിശ്വാമിത്രന്റെ പുത്രനാണ്. അദ്ദേഹമാണ്,

35. മന്ത്രം ദത്വാ മഹാവീര്യം വരുണസ്യാതിസങ്കടേ

അതിഭയങ്കരമായ സങ്കടത്തിൽ നിന്ന്, മഹാശക്തമായ മന്ത്രം നൽകി രക്ഷിച്ചത്.

## വ്യാസ ഉവാച

ശ്രുത്വാ വാക്യം വസിഷ്ഠസ്യ ബാഢമൂചുഃ സഭാസദഃ

വസിഷ്ഠൻ പറഞ്ഞതു കേട്ടപ്പോൾ സദസ്യരെല്ലാം അതു ശരിവച്ചു.

36. വിശ്വാമിത്ര സ്തുജഗ്രാഹ തം കരേ ദക്ഷിണേ തദാ
ഏഹി പുത്ര ഗൃഹം മേ ത്വമിത്യുക്ത്വാ പ്രേമപൂരിതഃ

വിശ്വാമിത്രൻ അപ്പോൾ അവന്റെ വലത്തേ കൈപിടിച്ചു കൊണ്ട് സ്നേഹപൂർവ്വം പറഞ്ഞു: "മകനേ, നീ എന്റെ വീട്ടിലേക്കു പോരു."

37. ശുനഃശേപോ ജഗാമാശു തേനൈവ സഹ സത്വരഃ
വരുണസ്തു പ്രസന്നാത്മാ ജഗാമ ച സ്വമാലയം

ശുനഃശേപൻ വേഗം അദ്ദേഹത്തോടൊപ്പം നടന്നു. വരുണൻ പ്രസന്നനായി തന്റെ ഭവനത്തിലേക്കും പോയി.

38. ഋത്വിജശ്ച തദാ സഭ്യാഃ സ്വഗൃഹാൻ നിര്യയുസ്തദാ
രാജാഽപി രോഗനിർമുക്തോ ബഭൂവാതി മുദാന്വിതഃ

ഋത്വിക്കുകളും അതുപോലെ സദസ്യരും ഉടനെ സ്വഗൃഹങ്ങളിലേക്കു യാത്രയായി. രാജാവും രോഗനിർമുക്തനായി വളരെ സന്തോഷിച്ചു.

39. പ്രജാസ്തു പാലയാമാസ സുപ്രസന്നേന ചേതസാ
രോഹിതാഖ്യസ്തു തച്ഛ്രുത്വാ വൃത്താന്തം വരുണസ്യ ഹ

അദ്ദേഹം തെളിഞ്ഞ മനസ്സോടെ പ്രജകളെ പാലിച്ചു തുടങ്ങി. രോഹിതനെന്ന മകൻ, വരുണൻ വന്നവൃത്താന്തം അറിഞ്ഞു.

40. ആജഗാമ ഗൃഹം പ്രീതോ ദുർഗമാദ്വാനപർവതാത്
ദൂതാ രാജാനമഭ്യേത്യ പ്രോചുഃ പുത്രം സമാഗതം

അവൻ ദുർഗമമായ വന പർവതത്തിൽ നിന്ന് സസന്തോഷം വീട്ടിലേക്കു വന്നു. പുത്രൻ വന്ന വിവരം ദൂതന്മാർ രാജാവിന്റെ അടുക്കൽ ചെന്ന് അറിയിച്ചു.

41. മുദിതോഽസൗ ജാഗമാശു സമ്മുഖഃ കോസലാധിപഃ
ദൃഷ്ട്വാ പിതരമായാന്തം പ്രേമോദ്രിക്തഃ സുസംഭ്രമഃ

സന്തുഷ്ടനായ കോസലാധിപതി അവനെ സ്വീകരിക്കാനായി നേരേ ചെന്നു. പിതാവു വരുന്നതകണ്ടു സ്നേഹാധിക്യത്താൽ അവൻ നന്നേ പരിഭ്രമിച്ച്,

42. ദണ്ഡവത് പതിതോ ഭൂമാവശ്രുപൂർണ്ണമുഖഃ ശുചാ
രാജാപി തം സമുത്ഥാപ്യ പരിരഭ്യ മുദാന്വിതഃ

വടിപോലെ നിലത്തു വീണ് നമസ്ക്കരിച്ചുകൊണ്ട് കണ്ണീർ തൂകി. രാജാവ് അവനെ പിടിച്ച് എഴുന്നേൽപിച്ച് സ്നേഹപൂർവ്വം ആലിംഗനം ചെയ്തു.

43. സമാഘ്രായ സുതം മൂർധ്നി പപ്രച്ഛ കുശലം പുനഃ
ഉത്സംഗേ തം സമാരോപ്യ മുദിതോ മേദിനീപതിഃ

മൂർദ്ധാവിൽ മുകർന്നിട്ട് അവനോട് പിന്നെ കുശലം ചോദിച്ചു. അവനെ മടിയിലെടുത്തു വച്ച് മഹാരാജാവ് ആനന്ദിച്ചു.

44. ഉഷ്ണൈർനേത്രജലൈഃ ശീർഷണ്യഭിഷേകമഥാകരോത്
രാജ്യം ശശാസ തേനാസൗ പുത്രേണാതിപ്രിയേണ ച

ചുടുകണ്ണീർകൊണ്ട് അവന്റെ മൂർധാവിൻ അഭിഷേകം ചെയ്തു. പിന്നീട് അതിപ്രിയനായ ആ പുത്രനോടുകൂടി നാടുവാണു.

45. വൃത്താന്തം നരമേധസ്യ കഥയാമാസ വിസ്തരാത്
രാജസൂയം ക്രതുവരം ചകാര നൃപസത്തമഃ

നരമേധത്തിന്റെ കഥ വിസ്തരിച്ച് മകനോടു പറഞ്ഞു: ആ രാജാവ് പിന്നെ യജ്ഞങ്ങളിൽ ഉത്തമമായ രാജസൂയവും നടത്തി.

46. വസിഷ്ഠം പൂജയിത്വാഥ ഹോതാരമകരോദ്വിഭുഃ
സമാപ്തേ ത്വഥ യജ്ഞേശേ വസിഷ്ഠോഽതീവ പൂജിതഃ

വസിഷ്ഠനെ ക്ഷണിച്ചുവരുത്തി പൂജിച്ചശേഷം അദ്ദേഹത്തെ യജ്ഞത്തിൽ ഹോതാവാക്കി. ആ മഹായജ്ഞം പൂർത്തിയായപ്പോൾ വസിഷ്ഠൻ അത്യന്തം പൂജിതനായിത്തീർന്നു.

47. ശക്രസ്യ സദനം രമ്യം ജഗാമ മുനിരാദരാത്
വിശ്വാമിത്രോ*f*പി തത്രൈവ വസിഷ്ഠേന സഹ സംഗതഃ

വസിഷ്ഠർഷി ദേവേന്ദ്രഭവനത്തിലേക്ക് ആദരപൂർവ്വം ചെന്നു. വിശ്വാമിത്രനും അവിടെവച്ച് വസിഷ്ഠനോടുകൂടിച്ചേർന്നു.

48. മിളിത്വാ തൗ സ്ഥിതൗ ദേവസദനേ മുനിസത്തമഃ
വിശ്വാമിത്രോ*f*പി പപ്രച്ഛ വസിഷ്ഠം പ്രതിപൂജിതം

ഇന്ദ്രഭവനത്തിൽ വച്ച് ഇരുവരും കണ്ടുമുട്ടി. മുനിശ്രേഷ്ഠനായ വിശ്വാമിത്രൻ പൂജിതനായ വസിഷ്ഠനോടു ചോദിച്ചു.

49. വീക്ഷ്യ വിസ്മയചിത്തസ്തം സഭായാം തു ശചീപതേഃ

ദേവേന്ദ്രസദസ്സിൽ സമ്പൂജിതനായിരിക്കുന്നതു കണ്ട് വിസ്മയചിത്തനായിട്ടാണ് വിശ്വാമിത്രൻ ചോദിച്ചത്.

## വിശ്വാമിത്ര ഉവാച

കോയം പൂജാ ത്വയാ പ്രാപ്താ മഹതീ മുനിസത്തമ

ഹേ മുനിസത്തമ, സമ്പൂജ്യമായ ഈ വലിയ സ്ഥാനം അങ്ങേയ്ക്ക് എങ്ങനെ ലഭിച്ചു?

50. കൃതാ കേന മഹാഭാഗ സത്യം ബ്രൂഹി മമാന്തികേ

ഹേ മഹാഭാഗ, ആരുനേടിത്തന്നതാണ്? എന്നോടു സത്യം പറയൂ.

## വസിഷ്ഠ ഉവാച

യജമാനോ*f*സ്തി മേ രാജാ ഹരിശ്ചന്ദ്രഃ പ്രതാപവാൻ

പ്രതാപവാനായ ഹരിശ്ചന്ദ്രമഹാരാജാവാണ് എന്റെ യജമാനൻ.

51. രാജസൂയഃ കൃതസ്തേന രാജ്ഞാ പ്രവരദക്ഷിണഃ
നേദൃശോ*f*സ്തി നൃപശ്ചാന്യഃ സത്യവാദീ ധൃതവ്രതഃ

ഉത്തമ ദക്ഷിണകളോടുകൂടിയ രാജസൂയമഹായാഗം അദ്ദേഹം നടത്തി. അദ്ദേഹത്തെപ്പോലെ സത്യസന്ധനും വ്രതനിഷ്ഠനുമായ മറ്റൊരു രാജാവില്ല.

52. ദാതാ ച ധർമ്മ ശീലശ്ച പ്രജാരഞ്ജനതത്പരഃ
തസ്യ യജ്ഞേ മയാ പൂജാ പ്രാപ്താ കൗശികനന്ദന

ദാനപ്രിയനും ധർമ്മശീലനും പ്രജകളെ ഇണക്കി ഭരിക്കുന്നതിൽ തത്പരനുമാണ് അദ്ദേഹം. ഹേ വിശ്വാമിത്ര, അദ്ദേഹം നടത്തിയ യജ്ഞത്തിൽ എനിക്ക് മഹത്തായ പൂജ ലഭിച്ചു.

"കിം പൃച്ഛസി പുനഃ സത്യം ബ്രവീമ്യകൃത്രിമം ദ്വിജ"
53. ഹരിശ്ചന്ദ്രസമോ രാജാ ന ഭൂതോ ന ഭവിഷ്യതി
സത്യവാദീ തഥാ ദാതാ ശൂരഃ പരമധാർമ്മികഃ

"വീണ്ടും അങ്ങു ചോദിക്കുന്നതെന്ത്? ഹേ ബ്രാഹ്മണ, ഞാൻ സത്യമാണ് പറയുന്നത്" ഹരിശ്ചന്ദ്രനു തുല്യനായ ഒരു രാജാവ് ഉണ്ടായിട്ടില്ല; ഉണ്ടാകുകയുമില്ല. അദ്ദേഹം സത്യസന്ധനും അപ്രകാരം ദാനശീലനും ശൂരനും പരമധാർമ്മികനുമാണ്.

### വ്യാസ ഉവാച

54. ഇതി തസ്യ വചഃ ശ്രുത്വാ വിശ്വാമിത്രോ/തികോപനഃ
ബ്രഭൂവ ക്രോധസംരക്തലോചനോ/പ്യബ്രവീച്ച തം

ഇങ്ങനെ അദ്ദേഹം പറയുന്നതു കേട്ട് കോപസ്വഭാവിയായ വിശ്വാമിത്രന്റെ കണ്ണുകൾ ഉടൻ കോപത്താൽ ചെമന്നു തുടുത്തു. അദ്ദേഹം വസിഷ്ഠനോട് പറഞ്ഞു.

### വിശ്വാമിത്ര ഉവാച

55. ഏവം സ്തൗഷി നൃപം മിഥ്യാവാദിനം കപടപ്രിയം
വഞ്ചിതോ വരുണോ യേന പ്രതിശ്രുത്യ വരം പുനഃ

കള്ളം പറയുന്നവനും കപടം കാണിക്കുന്നവനുമായ ആ രാജാവിനെയാണോ അങ്ങ് സ്തുതിക്കുന്നത്? വരം നേടിയശേഷം അദ്ദേഹം വരുണനെ വഞ്ചിച്ചില്ലേ?

56. മമ ജന്മാർജിതം പുണ്യം തപസഃ പഠിതസ്യ ച
ത്വദീയം വാ/തിതപസോ ഗ്ലഹം കുരു മഹാമതേ

ഞാൻ എന്റെ ജീവിതം കൊണ്ടുനേടിയ അറിവും തപസ്സും പണയം വയ്ക്കാം. മഹാമതേ, അങ്ങയുടെ തപസ്സും അങ്ങനെ പണയം വയ്ക്കുക.

57. അഹം ചേത്തം നൃപം സദ്യോ ന കരോമ്യതിസംസ്തുതം
അസത്യവാദിനം കാമമദാതാരം മഹാഖലം

അങ്ങ് അത്യന്തം സ്തുതിക്കുന്ന ആ രാജാവിനെ ഞാൻ ഉടനെ അസത്യവാദിയും ദാനം ചെയ്യാത്തവനും മഹാമൂർഖനുമാണെന്നു തെളിയിച്ചില്ലെങ്കിൽ,

58. ആജന്മ സഞ്ചിതം സർവ്വം പുണ്യം മമ വിനശ്യതു
അന്യഥാ ത്വത്കൃതം സർവ്വം പുണ്യം ത്വിതി പണാവഹേ

ജനനം മുതൽ നേടിയ എന്റെ പുണ്യം മുഴുമൻ നശിക്കട്ടെ, മറിച്ചാണെങ്കിൽ അങ്ങു നേടിയ പുണ്യം മുഴുവനും. ഇങ്ങനെ നമുക്ക് പന്തയം വയ്ക്കാം.

59. ഗ്ലഹം കൃത്വാ തതസ്തൗതു വിവദന്തൗ മുനീ തദാ
സ്വാശ്രമം സ്വർഗ്ഗലോകാച്ച ഗതൗ പരമകോപനൗ

ഇങ്ങനെ വാദപ്രതിവാദം ചെയ്ത് പന്തയം വച്ച ആ മുനിമാർ രണ്ടുപേരും കോപത്തോടെ സ്വർഗത്തുനിന്ന് സ്വാശ്രമങ്ങളിലേക്കു മടങ്ങി.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
സപ്തദശോ/ദ്ധ്യായഃ

# അഥാഷ്ടാദശോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. കദാചിത്തു ഹരിശ്ചന്ദ്രോ മൃഗയാർത്ഥം വനം യയൗ
അപശ്യദ്രുദതീം ബാലാം സുന്ദരീം ചാരുലോചനാം.

ഒരു ദിവസം ഹരിശ്ചന്ദ്ര മഹാരാജാവ് നായാട്ടിനായി വനത്തിലേക്കുപോയി.അവിടെ സുന്ദരിയായ ഒരു യുവതി വിലപിച്ചുകൊണ്ടിരിക്കുന്നത് അദ്ദേഹം കണ്ടു.

2. താമപൃച്ഛന്മഹാരാജഃ കാമിനീം കരുണാപരഃ
പത്മപത്രവിശാലാക്ഷി കിം രോദിഷി വരാനനേ

ദയാലുവായ മഹാരാജാവ് അവളോടു ചോദിച്ചു: താമരക്കണ്ണാളേ, സുമുഖി, എന്തിനാണു നീ വിലപിക്കുന്നത്?

3. കേനാസി പീഡിതാ/ത്യർത്ഥം കിം തേ ദുഃഖം വദാശു മേ
കാ ച ത്വം വിജനേ ഘോരേ കസ്തേ ഭർത്താ പിതാ/ഥവാ

ആരാണു നിന്നെ ഉപദ്രവിച്ചത്? എന്താണു നിന്റെ സങ്കടം? വേഗം എന്നോടു പറയൂ. വിജനവും ഘോരവുമായ ഈ വനത്തിൽ എത്തിയ നീ ആര്? നിന്റെ ഭർത്താവാര്? അഥവാ അച്ഛനാര്?

4. ന ബാധതേ ച രാജ്യേ മേ രാക്ഷസോ/പി പരാംഗനാം
തം ഹൻമി തരസാ കാന്തേ യസ്ത്വാം സുന്ദരി ബാധതേ

എന്റെ രാജ്യത്ത് രാക്ഷസന്മാർ പോലും പരസ്ത്രീകളെ ഉപദ്രവിക്കുകയില്ല.പ്രിയേ, സുന്ദരി, നിന്നെ പീഡിപ്പിച്ചവനെ ഇപ്പോൾ തന്നെ ഞാൻ കൊല്ലുന്നുണ്ട്.

5. ബ്രൂഹി ദുഃഖം വരാരോഹേ സ്വസ്ഥാ ഭവ കൃശോദരി
വിഷയേ മമ പാപാത്മാ ന തിഷ്ഠതി സുമദ്ധ്യമേ

ഹേ സുന്ദരി, നിന്റെ ദുഃഖം എന്താണെന്നു പറയൂ. എന്നിട്ട് സ്വസ്ഥയായിത്തീരൂ. ഹേ കൃശോദരി, എന്റെ രാജ്യത്ത് പാപം ചെയ്യുന്ന ഒരുവനും ഇല്ലല്ലോ.

6. ഇതി തസ്യ വചഃ ശ്രുത്വാ നാരീ തം ചാബ്രവീന്നൃപം
പ്രമൃജ്യാശ്രൂണി വദനാദ്ധരിശ്ചന്ദ്രം നൃപോത്തമം

ഇങ്ങനെ രാജാവു പറഞ്ഞതുകേട്ട ആ സ്ത്രീ മുഖത്തെ കണ്ണീർ തുടച്ചിട്ട് ആ ഹരിശ്ചന്ദ്ര മഹാരാജാവിനോടു പറഞ്ഞു:

## നാര്യുവാച

7. രാജന്മാം ബാധതേ/ത്യർത്ഥം വിശ്വാമിത്രോ മഹാമുനിഃ
തപഃ കരോതി യത് ഘോരം മദർത്ഥം കൗശികോ വനേ

രാജാവേ, വിശ്വാമിത്രമഹർഷിയാണ് എന്നെ അത്യധികം പീഡിപ്പിക്കുന്നത്. അദ്ദേഹം വനത്തിൽ എനിക്കുവേണ്ടി ഘോരതപസ്സ് അനുഷ്ഠിക്കുന്നു.

8. തേനാഹം ദുഃഖിതാ രാജൻ വിഷയേ തവ സുവ്രത
വിദ്ധി മാം കമനാം കാന്താം പീഡിതാം മുനിനാ ഭൃശം

വ്രതനിഷ്ഠനായ മഹാരാജാവേ, അതുകൊണ്ടാണ് അങ്ങയുടെ നാട്ടിൽ എനിക്കു ദുഃഖിക്കേണ്ടി വരുന്നത്. ആ മുനിയുടെ ഉപദ്രവം ഏറ്റുകൊണ്ടിരിക്കുന്ന കാമിനിയാണ് ഞാൻ എന്ന് അറിഞ്ഞാലും.

**രാജോവാച**

**9. സ്വസ്ഥാ ഭവ വിശാലാക്ഷി ന തേ ദുഃഖം ഭവിഷ്യതി**
**തമഹം വാരയിഷ്യാമി മുനിം തപപരായണം**

ഹേ വിശാലാക്ഷി, നീ സ്വസ്ഥയായിരിക്കൂ, നിനക്ക് ഒരു ദുഃഖവുമുണ്ടാവില്ല. തപസ്സിൽ മുഴുകിയിരിക്കുന്ന ആ മഹർഷിയെ ഞാൻ പിന്തിരിപ്പിച്ചുകൊള്ളാം.

**10. ഇത്യാശ്വാസ്യ സ്ത്രിയം രാജാ തരസാ മുനിസന്നിധൗ**
**ഗത്വാ പ്രണമ്യ ശിരസാ തമുവാച മഹീപതിഃ**

ആ സ്ത്രീയെ ഇങ്ങനെ പറഞ്ഞ് ആശ്വസിപ്പിച്ചിട്ട് രാജാവ് ഉടനെ വിശ്വാമിത്രമഹർഷിയുടെ സന്നിധിയിലെത്തി. ചെന്ന് താണുതൊഴുതിട്ട് രാജാവ് അദ്ദേഹത്തോടു പറഞ്ഞു:

**11. സ്വാമിൻ കിം ക്രിയതേഽത്യർത്ഥം തപസാ ദേഹപീഡനം**
**കിമർത്ഥം തേ സമാരംഭോ ബ്രൂഹി സത്യം മഹാമതേ**

സ്വാമിൻ, അങ്ങ് ഘോരമായ തപസ്സു ചെയ്ത് എന്തിനാണു ശരീരം ക്ലേശിപ്പിക്കുന്നത്? മഹാമതേ, അങ്ങ് എന്തിനുവേണ്ടിയാണ് ഈ തപസ്സു ചെയ്യുന്നത്? സത്യം പറയൂ.

**12. വാഞ്ഛിതം തവ ഗാധേയ കരോമി സഫലം കില**
**ഉത്തിഷ്ഠോത്തിഷ്ഠ തരസാ തപസാഽലമതഃ പരം**

ഹേ ഗാധിനന്ദന, അങ്ങയുടെ ആഗ്രഹം ഞാൻ സാധിച്ചു തരാം.വേഗം എഴുന്നേൽക്കൂ. എഴുന്നേൽക്കൂ. തപസ്സു ചെയ്തതു മതി.

**13. വിഷയേ മമ സർവജ്ഞ ന കർത്തവ്യം സുദാരുണം**
**ലോകപീഡാകരം ഘോരം തപഃ കേനാപി കർഹിചിത്**

ഹേ സർവജ്ഞ, ലോകരെ ഭയങ്കരമായി പീഡിപ്പിക്കും വിധമുള്ള ഘോരമായ തപസ്സ് ആരും ഒരിക്കലും എന്റെ രാജ്യത്തു ചെയ്യാൻ പാടില്ല.

**14. ഇത്ഥം നിഷിദ്ധ്യ തം രാജാ വിശ്വാമിത്രം ഗൃഹം യയൗ**
**മനസാ ക്രോധമാധായ ഗതോഽസൗ കൗശികോ മുനിഃ**

ഇങ്ങനെ വിശ്വാമിത്രമുനിയെ വിലക്കിയിട്ട് രാജാവ് സ്വഗൃഹത്തിലേക്കു പോയി. കോപം മനസ്സിലൊതുക്കിക്കൊണ്ട് കൗശികനും യാത്രയായി.

**15. സ ഗത്വാ ചിന്തയാമാസ നൃപകൃത്യമസാമ്പ്രതം**
**വസിഷ്ഠസ്യ ച സംവാദം തപസഃ പ്രതിഷേധനം**

അദ്ദേഹം ആശ്രമത്തിലെത്തി, രാജാവ് അന്യായമായി തന്റെ തപസ്സു തടഞ്ഞതിനെപ്പറ്റിയും വസിഷ്ഠനോടുള്ള വാക്തർക്കത്തെപ്പറ്റിയും ആലോചിച്ചു.

**16. കോപാവിഷ്ടേന മനസാ പ്രതീകാരമഥാകരോത്**
**വിചിന്ത്യ ബഹുധാ ചിത്തേ ദാനവം ഘോരവിഗ്രഹം**

മനസ്സിൽ കോപം തിങ്ങിയതിനാൽ പ്രതികാരം ചെയ്യാൻ തീരുമാനിച്ചു. മനസ്സു പലവഴിക്കും ചിന്തിച്ചിട്ട്, ഘോരരൂപിയായ ഒരു അസുരനെ,

17. പ്രേഷയാമസ തദ്ദേശം വിധായ സൂകരാകൃതിം
സോƒതികായോ മഹാകാലഃ കുർവ്വന്നാദം സുദാരുണം

പന്നിയുടെ രൂപത്തിലാക്കി രാജാവിന്റെ നാട്ടിലേക്കു പറഞ്ഞയച്ചു. കാലതുല്യനായ ആ പന്നിത്തടിയൻ അതിഭയങ്കരമായി ശബ്ദിച്ചുകൊണ്ട്

18. രാജ്ഞശ്ചോപവനേ പ്രാപ്തഃ ത്രാസയൻ രക്ഷകാംസ്തദാ
മാലതീനാം ച ഷണ്ഡാനി കനകാനാം തഥൈവ ച

രാജാവിന്റെ ഉദ്യാനത്തിലെത്തി. ഉദ്യാനപാലകരെ വിറപ്പിച്ചു. പിച്ചകപ്പൂവള്ളികളും അതുപോലെ കനകവല്ലികളും

19. യൂഥികാനാം ച വൃന്ദാനി കമ്പയംശ്ച മുഹുർമുഹുഃ
ദന്തേന വിലിഖൻ ഭൂമിം സമുന്മൂലയതേ ദ്രുമാൻ

കുറുമുല്ലപ്പടർപ്പുകളും വീണ്ടും വീണ്ടും ഇളക്കി വീഴ്ത്തി. തേറ്റകൊണ്ട് മണ്ണുഴുത് മരങ്ങൾ വേരോടെ പിഴുതിട്ടു.

20. ചമ്പകാൻ കേതകീഷണ്ഡാൻ മല്ലികാനാം ച പാദപാൻ
കരവീരാനുശീരാംശ്ച നിചഖാന ശുഭാൻ മൃദൂൻ

ചെമ്പകങ്ങളും കൈതകളും മുല്ലവള്ളി പടർന്ന മരങ്ങളും കണവീരങ്ങളും രാമച്ചങ്ങളും ഇളം കറുകകളും എല്ലാം തകർത്തു.

21. മുചുകുന്ദാനശോകാംശ്ച ബകുളാംസ്തിലകാംസ്തഥാ
ഉന്മൂല്യ കദനം തത്ര ചകാര സൂകരോ വനേ

മുചുകുന്ദകളും (ചമ്പകതുല്യമായ ഒരു മരം) അശോകങ്ങളും ഇലഞ്ഞികളും മഞ്ചാടിമരങ്ങളും കടപുഴക്കി വീഴ്ത്തിയിട്ട് ആ സൂകരം ഉദ്യാനമാകെ താറുമാറാക്കി.

22. വാടികാരക്ഷകാഃ സർവ്വേ ദുദ്രുവുഃ ശസ്ത്രപാണയഃ
ഹാഹേതി ചുക്രുശുസ്തത്ര മാലാകാരാ ഭൃശാതുരാഃ

ഉദ്യാനപാലകരെല്ലാം ആയുധവും കൈയിലേന്തി ഓടിയണഞ്ഞു. മാലകെട്ടുകാർ അയ്യോ അയ്യോ എന്ന് ദുഃഖത്തോടെ വാവിട്ടു കരഞ്ഞു.

23. ബാണൈഃ സന്താഡ്യമാനോƒപി യദാ ത്രസ്തോ ന വൈ മൃഗഃ
രക്ഷകാൻ പീഡയാമാസ കോലഃ കാലസമദ്യുതിഃ

അസ്ത്രങ്ങൾ കൊണ്ട് പ്രഹരിച്ചിട്ടും അതിന് ഒരു കുലുക്കവുമുണ്ടായില്ല.കാലസമാനനായ ആ സൂകരം ഉദ്യാനപാലകരെ ഉപദ്രവിക്കാൻ തുടങ്ങി.

24. തേ തദാതിഭയാക്രാന്താ രാജാനം ശരണം യയുഃ
തമൂചുസ്ത്രാഹി ത്രാഹീതി വേപമാനാ ഭയാകുലാഃ

അവർ അപ്പോൾ അത്യന്തം ഭയപ്പെട്ടു വിറച്ച് രക്ഷിക്കണേ രക്ഷിക്കണേ എന്നു വിളിച്ചു കരഞ്ഞുകൊണ്ട് രാജാവിന്റടുക്കൽ ഓടിയെത്തി.

25. താനാഗതാൻ സമാലോക്യ ഭയാർത്താൻ ഭൂപതിസ്തദാ
പപ്രച്ഛ കിം ഭയം കസ്മാന്മാം ബ്രുവന്തു സമാഗതാഃ

ഭയപ്പെട്ട് തന്റെ അടുക്കലേക്ക് ഓടിവരുന്ന അവരെ കണ്ട് രാജാവു ചോദിച്ചു: എന്താണു നിങ്ങൾ ഭയപ്പെടുന്നത്? എന്തിനിങ്ങോട്ട് ഓടിവന്നു! പറയിൻ!

26. നാഹം ബിഭേമി ദേവേഭ്യോ രാക്ഷസേഭ്യശ്ച രക്ഷകാഃ
കസ്മാദ് ഭയം സമുത്പന്നം തദ്ബ്രുവന്തു മമാഗ്രതഃ

കാവൽക്കാരേ, ഞാൻ ദേവന്മാരെയോ രാക്ഷസന്മാരെയോ ഭയപ്പെടുന്നില്ല. ആരാണ് നിങ്ങളെ ഭയപ്പെടുത്തുന്നത്? എന്നോടു നേരിട്ടു പറയിൻ.

27. ഹൻമി ചൈകേന ബാണേന തം ശത്രും ദുർഭഗം കില
യോ മേ$f$രാതിഃ സമുത്പന്നോ ലോകേ പാപമതിഃ ഖലഃ

ഒരൊറ്റ അമ്പുകൊണ്ട് ഞാൻ ആ ഭാഗ്യംകെട്ട ശത്രുവിനെ കൊന്നേക്കാം, ലോകത്ത് എനിക്ക് ശത്രുവായി പിറന്ന ക്രൂരനായ ആ പാപി,

28. ദേവോ വാ ദാനവോ വാ$f$പി തം നിഹന്മി ശരൈഃ ശിതൈഃ
ക്വ തിഷ്ഠതി കിയദ്രൂപഃ കിയദ്ബലസമന്വിതഃ

ദേവനോ ദാനവനോ ആയിക്കൊള്ളട്ടെ. അവനെ ഞാൻ കൂരമ്പ് എയ്തു വീഴ്ത്തും. അവനെവിടെ? എന്താണവന്റെ രൂപം?എന്തു ബലമുണ്ട്?

### മാലാകാരാ ഊചുഃ

29. ന ദേവോ ന ച ദൈത്യോ$f$സ്തി ന യക്ഷോ ന ച കിന്നരഃ
കശ്ചിത് കോലോ മഹാകായോ രാജംസ്തിഷ്ഠതി കാനനേ

ദേവനോ ദൈത്യനോ യക്ഷനോ കിന്നരനോ ഒന്നുമല്ല. ഒരു പന്നിയാണ്. ഒരു തടിമാടൻ! രാജാവേ, അവൻ ആ ഉദ്യാനത്തിലുണ്ട്.

30. പുഷ്പവൃക്ഷാനതിമൃദൂൻ ദന്തേനോന്മൂലയത്യസൗ
വിദീർണ്ണം തദ്വനം സർവം സൂകരേണാതിരംഹസാ

പൂമരങ്ങളും ഇളം വള്ളികളും തേറ്റ കൊണ്ടു പിഴുതിടുകയാണ്. അതിബലാവാനായ ആ പന്നി ഉദ്യാനമാകെ തകർത്തു കഴിഞ്ഞു.

31. വിശിഖൈസ്താഡിതോ$f$സ്മാഭിർദൃഷദ്ഭിർലകുടൈസ്തഥാ
ന ബിഭേതി മഹാരാജ ഹന്തുമസ്മാനുപാദ്രവത്

ഞങ്ങൾ അമ്പും കല്ലും കുറുവടിയും മറ്റും കൊണ്ട് പ്രഹരിച്ചെങ്കിലും, മഹാരാജാവേ, അവൻ തെല്ലും കൂസാതെ ഞങ്ങളെ കൊല്ലാൻ വന്നു.

### വ്യാസ ഉവാച

32. ഇത്യാകർണ്യ വചസ്തേഷാം രാജാ കോപസമാകുലഃ
അശ്വമാരുഹ്യ തരസാ ജഗാമോപവനം പ്രതി

ഇങ്ങനെ അവർ പറഞ്ഞതുകേട്ട രാജാവ് കുപിതനായി വേഗം കുതിരപ്പുറത്തേറി നേരേ ഉപവനത്തിലേക്ക് പോയി.

33. സൈന്യേന മഹതാ യുക്തോ ഗജാശ്വരഥസംയുതഃ
പദാതിവൃന്ദസഹിതഃ പ്രയയൗ വനമുത്തമം.

ആന, കുതിര, തേര്, കാലാൾ എന്നിങ്ങനെ ഒരുവലിയ ചതുരംഗപ്പടയോടുകൂടിയാണ് അദ്ദേഹം ഉദ്യാനത്തിലേക്കു പോയത്.

34. തത്രാപശ്യന്മഹാകോലം ഘുർഘുരന്തം ഭയാനകം
വനം ഭഗ്നം ച സംവീക്ഷ്യ രാജാ ക്രോധയുതോ$f$ഭവത്

മുക്രയിടുന്ന ഭയാനകനായ ഒരു പന്നിയെ അദ്ദേഹമവിടെ കണ്ടു. വനം മുഴുവൻ തകർത്തിരിക്കുന്നതു കണ്ട് അദ്ദേഹത്തിനു കോപം വന്നു.

35. ചാപേ ബാണം സമാരോപ്യ വികൃഷ്യ ച ശരാസനം
തം ഹന്തും സൂകരം ചാപം തരസാ സമുപാക്രമത്

ഉടൻ തന്നെ പാപിയായ ആ പന്നിയെ കൊല്ലാൻ വേണ്ടി വില്ലിൽ അമ്പുതൊടുത്ത് വലിച്ചുകൊണ്ട് ഒരുങ്ങി നിന്നു.

36. സമാലോക്യ ച രാജാനം ചാപഹസ്തം രുഷാകുലം
സമ്മുഖോഽഭ്യദ്രവത്തൂർണം കുർവൻ ശബ്ദം സുദാരുണം

വില്ലും അമ്പും ധരിച്ച് കോപാകുലനായി നില്ക്കുന്ന രാജാവിനെ കണ്ടപന്നി ഭയങ്കരമായി മുക്രയിട്ടു കൊണ്ട് അദ്ദേഹത്തിനു നേരേ ചാടി വീണു.

37. തമായാന്തം സമാലോക്യ വരാഹം വികൃതാനനം
മുമോച വിശിഖം തസ്മിൻ ഹന്തുകാമോ മഹീപതിഃ

തന്റെ നേർക്കു ചാടിവരുന്ന വികൃതമുഖനായ പന്നിയെ കണ്ടപ്പോൾ അവനെ കൊല്ലാനായി രാജാവ് അമ്പുതൊടുത്തുവിട്ടു.

38. വഞ്ചയിത്വാഽഥ തദ്ബാണം സൂകരസ്തരസാ ബലാത്
നിർജഗാമ മഹാവേഗാത്തമുല്ലംഘ്യ നൃപം തദാ

അവൻ ആ അമ്പുകൊള്ളാതെ ഒഴിഞ്ഞു മാറി മനഃപൂർവം രാജാവിനെ വെട്ടിച്ചുകൊണ്ട് അതിവേഗം പാഞ്ഞു.

39. ഗച്ഛന്തം തം സമാലോക്യ രാജാ കോപസമന്വിതഃ
മുമോച വിശിഖാംസ്തീക്ഷ്ണാംശ്ചാപമാകൃഷ്യ യത്നതഃ

ഓടിപ്പോകുന്ന അവനെ കണ്ട് കുപിതനായിത്തീർന്ന രാജാവ് വില്ലും കുലച്ച്കൂരമ്പുകൾ തൊടുത്തുവിട്ടു.

40. ക്ഷണം ദൃഷ്ടിപഥം രാജ്ഞഃ ക്ഷണം ചാദർശനം ഗതഃ
കുർവൻ ബഹുവിധാരാവം സൂകരഃ സമുപാദ്രവത്

ഒരു ക്ഷണം രാജാവിന്റെ ദൃഷ്ടിയിൽ പെടും. പിന്നെ അപ്രത്യക്ഷമാവും. പലവിധ ശബ്ദങ്ങൾ പുറപ്പെടുവിക്കും. ഇങ്ങനെ ആ സൂകരം രാജാവിനു പിടി കൊടുക്കാതെ പാഞ്ഞു.

41. ഹരിശ്ചന്ദ്രോഽതികുപിതോ മൃഗസ്യാനുജഗാമ ഹ
അശ്വേന വായുവേഗേന വികൃഷ്യ ച ശരാസനം

അത്യധികം കോപിച്ച ഹരിശ്ചന്ദ്രൻ വായുവേഗമുള്ള കുതിരയുടെ പുറത്തുകയറി വില്ലു കുലച്ചു കൊണ്ട് പന്നിയെ പിന്തുടർന്നു.

42. ഇതസ്തതസ്തതഃ സൈന്യമഗമച്ച വനാന്തരം
ഏകാകീ നൃപതിഃ കോലം വ്രജന്തം സമുപാദ്രവത്

അദ്ദേഹത്തിന്റെ സൈന്യം അവിടവിടെ ചിന്നിച്ചിതറി വനാന്തരത്തിലേക്കു പോയി. രാജാവ് ഒറ്റയ്ക്ക് ഓടിപ്പോയ പന്നിയെ പിന്തുടർന്നു.

43. മധ്യാഹ്നസമയേ രാജാ സമ്പ്രാപ്തോ വിജനേ വനേ
തൃഷിതഃ ക്ഷുധിതോഽത്യർത്ഥം ബഭൂവ ശ്രാന്തവാഹനഃ

മധ്യാഹ്നമായപ്പോൾ രാജാവ് ഒരു വിജനമായ വനത്തിലെത്തിച്ചേർന്നു.വിശപ്പും ദാഹവും അദ്ദേഹത്തെ തളർത്തി. കുതിരയും ക്ഷീണിച്ചു.

44. സൂകരോ/ദർശനം പ്രാപ്തോ രാജാ ചിന്താതുരോ/ ഭവത്
മാർഗ്ഗഭ്രഷ്ടോ/തി വിപിനേ ദാരുണേ ദീനവത്സ്ഥിതഃ

പന്നി എവിടെയോ അപ്രത്യക്ഷമായി. വഴി തെറ്റി ഭയങ്കരമായ ആ വനമധ്യത്തിലെത്തി ദീനനായിത്തീർന്ന രാജാവ് ആലോചിച്ചു.

45. കിം കരോമി ക്വ ഗച്ഛാമി ന സഹായോ/സ്തി മേ വനേ
അജ്ഞാതസ്വപഥഃ കുത്ര വ്രജാമീതി വ്യചിന്തയത്

എന്തു ചെയ്യും? എവിടെ പോകും? ഈ വനത്തിൽ ആരുമില്ലല്ലോ എന്നെ സഹായിക്കാൻ! സ്വന്തം സ്ഥലത്തേക്കുള്ള വഴിയും അറിഞ്ഞുകൂടാ. എങ്ങോട്ടാണു പോകേണ്ടത്? ഇങ്ങനെ ഓരോന്ന് ആലോചിച്ചു.

46. ഏവം ചിന്തയതസ്തത്ര വിപിനേ ജനവർജിതേ
രാജാ ചിന്താതുരോ/പശ്യന്നദീം സുവിമലോദകാം

ഇങ്ങനെ വിജനമായ വനത്തിൽ അകപ്പെട്ട് ചിന്താവിവശനായിത്തീർന്ന രാജാവ് അവിടെ തെളിനീരൊഴുകുന്ന ഒരു പുഴ കണ്ടു.

47. വീക്ഷ്യ താം മുദിതോ രാജാ പായയിത്വാ തുരംഗകം
അശ്വാദുത്തീര്യ വിമലം പപൗ പാനീയമുത്തമം

ആ നദി കണ്ട് രാജാവു സന്തോഷിച്ചു. കുതിരയ്ക്കു വെള്ളം കൊടുത്തു. കുതിരപ്പുറത്തു നിന്ന് ഇറങ്ങി അതിലെ ശുദ്ധ ജലം അദ്ദേഹം ആവശ്യത്തിനു കുടിച്ചു.

48. ജലം പീത്വാ നൃപസ്തത്ര സുഖമാപ മഹീപതിഃ
ഇയേഷ നഗരം ഗന്തും ദിഗ്ഭ്രമേണാതി മോഹിതഃ

വെള്ളം കുടിച്ചു കഴിഞ്ഞപ്പോൾ രാജാവിന് വളരെ ആശ്വാസം തോന്നി. ദിഗ്ഭ്രമം പറ്റിയ അദ്ദേഹത്തിന് എങ്ങനെയെങ്കിലും നഗരത്തിലെത്താൻ തിടുക്കമായി.

49. വിശ്വാമിത്രസ്തു സമ്പ്രാപ്തോ വൃദ്ധബ്രഹ്മണരൂപധൃക്
നനാമ വീക്ഷ്യ രാജാ തം പ്രീതിപൂർവം ദ്വിജോത്തമം

ഒരു വൃദ്ധബ്രാഹ്മണന്റെ വേഷത്തിൽ വിശ്വാമിത്രൻ അപ്പോൾ അവിടെ എത്തി. രാജാവ് ആ ബ്രാഹ്മണോത്തമനെ കണ്ട് സന്തോഷത്തോടെ നമസ്കരിച്ചു.

50. തമുവാച ഗാധിരാജഃ പ്രണമന്തം നൃപോത്തമം
സ്വസ്തി തേ/സ്തു മഹാരാജ കിമർത്ഥമിഹ ചാഗതഃ

തന്നെ നമസ്കരിച്ച രാജാവിനോട് ഗാധിനന്ദനൻ ചോദിച്ചു: മഹാരാജാവേ,അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. അങ്ങ് എന്തിനാണ് ഇവിടെ വന്നത്?

51. ഏകാകീ വിജനേ രാജൻ കിം ചികീർഷിതമത്ര തേ
ബ്രൂഹി സർവം സ്ഥിരോ ഭൂത്വാ കാരണം നൃപസത്തമ

അങ്ങ് വിജനമായ ഈ വനത്തിൽ ഏകാകിയായി എന്തു ചെയ്യാനാണ് ആഗ്രഹിക്കുന്നത്? രാജാവേ, ഒട്ടും പരിഭ്രമിക്കാതെ എല്ലാം എന്നോടു പറയുക.

**രാജോവാച**

**52. സൂകരോऽതി മഹാകായോ ബലവാൻ പുഷ്പകാനനം**
**സമുപേത്യ മമർദ്ദാശു കോമളാൻ പുഷ്പാദപാൻ**

മഹാതടിയനായ ഒരു കൂറ്റൻ പന്നിവന്ന് അഴകാർന്ന പൂമരങ്ങളുള്ള പൂന്തോട്ടത്തെ മുഴുവൻ തകർത്തു.

**53. തം നിവാരയിതും ദുഷ്ടം കരേ കൃത്വാ ച കാർമ്മുകം**
**സസൈന്യോऽഹം സ്വനഗരാന്നിർഗതോ മുനിസത്തമ**

ആ ദുഷ്ടനെ കൊല്ലാൻ, ഹേ മുനിസത്തമ, വില്ലും കൈയിലേന്തി സൈന്യങ്ങളോടു കൂടി ഞാൻ സ്വന്തം നഗരത്തിൽ നിന്നു പുറപ്പെട്ടു.

**54. ഗതോऽസൗ ദൃക്പഥാത് പാപോ മായാവീ ക്വാപി വേഗവാൻ**
**പൃഷ്ടതോऽഹമപി പ്രാപ്തഃ സൈന്യം ക്വാപി ഗതം മമ**

മായാവിയായ ആ പാപി എന്റെ കൺമുമ്പിൽ നിന്ന് എങ്ങോ വേഗം പോയി മറഞ്ഞു. അവന്റെ പിന്നാലെ പാഞ്ഞ് ഞാൻ ഇവിടെ എത്തി. എന്റെ സൈന്യവും എങ്ങോ പോയി.

**55. ക്ഷുധിതസ്തൃഷിതശ്ചാഹം സൈന്യഭ്രഷ്ടസ്ത്വിഹാഗതഃ**
**ന ജാനേ പുരമാർഗം ച തഥാ സൈന്യഗതിം മുനേ**

സൈന്യം വേർപെട്ട് ഇവിടെ എത്തിയ ഞാൻ വിശപ്പും ദാഹവും കൊണ്ട് വലഞ്ഞു. പട്ടണത്തിലേക്കുള്ള വഴി ഏതെന്നോ അതുപോലെ എന്റെ സൈന്യങ്ങൾ എവിടെയാണെന്നോ എനിക്കറിഞ്ഞുകൂടാ.

**56. പന്ഥാനം ദർശയ വിഭോ വ്രജാമി നഗരം പ്രതി**
**മമാത്ര ഭാഗ്യയോഗേന പ്രാപ്തസ്ത്വം വിജനേ വനേ**

മഹർഷേ, നഗരത്തിലേക്കു പോകാനുള്ള വഴി ഏതെന്നു കാണിച്ചു തരൂ. എന്റെ ഭാഗ്യം കൊണ്ടാണ് വിജനമായ വനത്തിൽ വച്ച് അങ്ങയെ കാണാൻ ഇടവന്നത്.

**57. അയോദ്ധ്യാധിപതിശ്ചാഹം ഹരിശ്ചന്ദ്രോऽതി വിശ്രുതഃ**
**രാജസൂയസ്യ കർത്താ ച വാഞ്ഛിതാർത്ഥപ്രദഃ സദാ**

അയോദ്ധ്യാധിപതിയും വിശ്രുതനുമായ ഹരിശ്ചന്ദ്രനാണു ഞാൻ. രാജസൂയമഹായാഗം ചെയ്തവനും ആഗ്രഹിക്കുന്നവർക്കെന്തും സദാ നൽകുന്നവനുമാണ്.

**58. ധനേച്ഛാ യദി തേ ബ്രഹ്മൻ യജ്ഞാർത്ഥം ദ്വിജസത്തമ**
**ആഗന്തവ്യമയോദ്ധ്യായാം ദാസ്യാമി വിപുലം ധനം**

ഹേ ബ്രാഹ്മണ, യജ്ഞത്തിനോ മറ്റോ അങ്ങേയ്ക്കു ധനം വേണമെന്നുണ്ടെങ്കിൽ അയോധ്യയിലേക്കു വരൂ. ഞാൻ വേണ്ടത്ര ധനം നൽകാം.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
അഷ്ടാദശോऽദ്ധ്യായഃ

# അഥ ഏകോനവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. ഇതി തസ്യ വചഃ ശ്രുത്വാ ഭൂപതേഃ കൗശികോ മുനിഃ
പ്രഹസ്യ പ്രത്യുവാചേദം ഹരിശ്ചന്ദ്രം തദാ നൃപം

ഇങ്ങനെ ആ രാജാവു പറഞ്ഞതുകേട്ട് കൗശികമുനി ചിരിച്ചുകൊണ്ട് ഹരിശ്ചന്ദ്ര രാജാവിനോട് മറുപടി പറഞ്ഞു.

2. രാജംസ്തീർത്ഥമിദം പുണ്യം പാവനം പാപനാശനം
സ്നാനം കുരു മഹാഭാഗ പിതൃണാം തർപ്പണം തഥാ

"രാജൻ, പാപങ്ങൾ നശിപ്പിക്കുന്നതും പാവനവും പുണ്യപ്രദവുമാണ് ഈ തീർത്ഥം. മഹാഭാഗ, ഇതിൽ സ്നാനം ചെയ്ത് പിതൃക്കൾക്ക് തർപ്പണം നടത്തൂ.

3. കാലഃ ശുഭതമോ/സ്തീഹ തീർത്ഥേ സ്നാത്വാ വിശാംപതേ
ദാനം ദദസ്വ ശക്ത്യാ/ത്ര പുണ്യതീർത്ഥേ/തിപാവനേ

ഇതൊരു പുണ്യകാലമാണ്. രാജാവേ, ഈ തീർത്ഥത്തിൽ സ്നാനം ചെയ്തിട്ട് പാവനമായ ഈ പുണ്യതീർത്ഥത്തിൽ വച്ചുതന്നെ യഥാശക്തി ദാനവും നൽകുക.

4. പ്രാപ്യ തീർത്ഥം മഹാപുണ്യമസ്നാത്വാ യസ്തു ഗച്ഛതി
സ ഭവേദാത്മഹാ ഭൂയ ഇതി സ്വായംഭുവോ/ബ്രവീത്

ഈ മഹാപുണ്യതീർത്ഥത്തിൽ വന്നിട്ട് സ്നാനം ചെയ്യാതെ പോകുന്നവൻ വീണ്ടും ആത്മഹന്താവായി ഭവിക്കുമെന്ന് സ്വായംഭുവമനു പറഞ്ഞിട്ടുണ്ട്.

5. തസ്മാത്തീർത്ഥവരേ രാജൻ കുരു പുണ്യം സ്വശക്തിതഃ
ദർശയിഷ്യാമി മാർഗ്ഗം തേ ഗന്താ/സി നഗരം തതഃ

അതുകൊണ്ട് ഈ ശ്രേഷ്ഠതീർത്ഥത്തിൽ വച്ച് യഥാ ശക്തി പുണ്യം ചെയ്താലും. ഞാൻ അങ്ങേയ്ക്കു വഴി കാണിച്ചു തരാം. പിന്നെ അങ്ങേയ്ക്കു നഗരത്തിൽ എത്തിച്ചേരാം.

6. ആഗമിഷ്യാമ്യഹം മാർഗ്ഗദർശനാർത്ഥം തവാനഘ
ത്വയാ സഹാദ്യ കാകുത്സ്ഥ തവ ദാനേന തോഷിതഃ

ഹേ കാകുത്സ്ഥ, അനഘ, അങ്ങയുടെ ദാനത്താൽ സന്തുഷ്ടനായി വഴികാണിച്ചുതരാൻ ഞാൻ അങ്ങയോടൊപ്പം വരാം.

7. തച്ഛ്രുത്വാ വചനം രാജാ മുനേഃ കപടമണ്ഡിതം
വാസാംസ്യുത്താര്യ വിധിവത് സ്നാതുമഭ്യായയൗ നദീം

മുനിയുടെ കാപട്യം നിറഞ്ഞ ആ വാക്കുകേട്ട മഹാരാജാവ് വസ്ത്രമഴിച്ചു വച്ചിട്ട് വിധിപ്രാകാരം സ്നാനം ചെയ്യാനായി നദിയിലേക്കു ചെന്നു.

8. ബന്ധയിത്വാ ഹയം വൃക്ഷേ മുനിവാക്യേന മോഹിതഃ
അവശ്യംഭാവിയോഗേന തദ്വശസ്തു തദാ/ഭവത്

മുനിവാക്യം കേട്ടു മോഹിതനായിത്തീർന്ന മഹാരാജാവ് കുതിരയെ ഒരു മരത്തിൽ ബന്ധിച്ചു. വിധിനിയോഗത്താലെന്നവണ്ണം രാജാവ് ആ മുനിക്ക് അധീനനായിത്തീർന്നു.

9. രാജാ സ്നാനവിധിം കൃത്വാ സന്തർപ്യ പിതൃദേവതാഃ
വിശ്വാമിത്രമുവാചേദം സ്വാമിൻ ദാനം ദദാമി തേ

രാജാവ് യഥാവിധി സ്നാനം ചെയ്ത് പിതൃദേവതകൾക്കു തർപ്പണവും നടത്തി വിശ്വാമിത്രനോട് ഇങ്ങനെ പറഞ്ഞു സ്വാമിൻ ഞാനിനി അങ്ങേയ്ക്കു ദാനം നൽകട്ടെ.

10. യദിച്ഛസി മഹാഭാഗ തത്തേ ദാസ്യാമി സാമ്പ്രതം
ഗാവോ ഭൂമിർഹിരണ്യം ച ഗജാശ്വരഥവാഹനം.

മഹാഭാഗ, അങ്ങ് ആഗ്രഹിക്കുന്നതെന്തോ അതു ഞാൻ നൽകാം. ഗോക്കളോ, ഭൂമിയോ സ്വർണ്ണമോ ആനയോ കുതിരയോ തേരോ എന്തായാലും ഞാൻ തരാം.

11. നാദേയം മേ കിമപ്യസ്തി കൃതമേതദ്വ്രതം പുരാ
രാജസൂയേ മഖശ്രേഷ്ഠേ മുനീനാം സന്നിധാവപി

എനിക്ക് ദാനം ചെയ്യാനാവാത്തതൊന്നുമില്ല. പണ്ടു ഞാൻ ചെയ്ത പ്രതിജ്ഞയാണത്. ശ്രേഷ്ഠമായ രാജസൂയയജ്ഞം നടന്ന സമയത്ത് മുനിമാരുടെ സന്നിധിയിൽ വച്ചുചെയ്ത ഒരു പ്രതിജ്ഞ.

12. തസ്മാത്ത്വമിഹ സമ്പ്രാപ്തസ്തീർത്ഥേസ്മിൻ പ്രവരേ മുനേ
യത്തേഽസ്തി വാഞ്ഛിതം ബ്രൂഹി ദദാമി തവ വാഞ്ഛിതം.

അതുകൊണ്ട് മഹർഷേ, അങ്ങ് ഈ ശ്രേഷ്ഠമായ തീർത്ഥത്തിൽ എത്തിയവനാണല്ലോ. അങ്ങയുടെ ആഗ്രഹമെന്തെന്നു പറയൂ. ഞാൻ സാധിച്ചുതരാം.

വിശ്വാമിത്ര ഉവാച.

13. മയാ പൂർവ്വം ശ്രുതാ രാജൻ കീർത്തിസ്തേ വിപുലാ ഭുവി
വസിഷ്ഠേന ച സമ്പ്രോക്താ ദാതാ നാസ്തി മഹീതലേ

രാജാവേ അങ്ങയുടെ വിശ്രുതമായ കീർത്തിയെപ്പറ്റി ഞാൻ പണ്ടേ തന്നെ കേട്ടിട്ടുണ്ട്. മാത്രമല്ല വസിഷ്ഠൻ പറഞ്ഞിട്ടുമുണ്ട് ഇതുപോലെ ഒരു ദാനശീലൻ ഭൂമിയിലെങ്ങുമില്ലെന്ന്.

14. ഹരിശ്ചന്ദ്രോ നൃപശ്രേഷ്ഠഃ സൂര്യവംശേ മഹീപതിഃ
താദൃശോ നൃപതിർദാതാ ന ഭൂതോ ന ഭവിഷ്യതി

സൂര്യവംശത്തിലെ ഉത്തമനായ രാജാവാണ് ഹരിശ്ചന്ദ്രൻ. അതുപോലെ ദാനശീലനായ ഒരു രാജാവ് ഉണ്ടായിട്ടില്ല; ഉണ്ടാകുകയുമില്ല.

15. പൃഥിവ്യാം പരമോദാരസ്ത്രിശങ്കുതനയോ യഥാ
അതസ്ത്വാം പ്രാർത്ഥയാമ്യദ്യ വിവാഹോ മേഽസ്തി പാർത്ഥിവ.

ത്രിശങ്കുസുതനായ രാജാവിനെപ്പോൽ അത്യന്തം ഉദാരമതി ഭൂമിയിൽ ഉണ്ടായിട്ടില്ല അത്രേ. അതിനാൽ ഇപ്പോൾ ഞാൻ പ്രാർത്ഥിക്കുന്നു - രാജാവേ എനിക്കൊരു വിവാഹം നടത്താനുണ്ട്.

16. പുത്രസ്യ ച മഹാഭാഗ തദർത്ഥം ദേഹി മേ ധനം

രാജോവാച

വിവാഹം കുരു വിപ്രേന്ദ്ര ദദാമി പ്രാർത്ഥിതം തവ

വിവാഹം നടത്തിക്കൊള്ളൂ ബ്രാഹ്മണോത്തമ, അതിനുവേണ്ടി അങ്ങ് ചോദിക്കുന്നതു തന്നേക്കാം.

17. യദിച്ഛസി ധനം കാമം ദാതാ തസ്യാസ്മി നിശ്ചിതം
എത്ര ധനമാണോ വേണമെന്നാഗ്രഹിക്കുന്നത് അത്ര തീർച്ചയായും ഞാൻ തരാം.

വ്യാസ ഉവാച.

ഇത്യുക്താ കൗശികസ്തേന വഞ്ചനാതത്പരോ മുനിഃ
ഇങ്ങനെ രാജാവു പറഞ്ഞപ്പോൾ വഞ്ചിക്കാൻ കാത്തിരിക്കുന്ന മുനി -

18. ഉദ്ഭാവ്യ മായാം ഗാന്ധർവ്വീം പാർത്ഥിവായ വ്യദർശയത്
കുമാരഃ സുകുമാരശ്ച കന്യാ ച ദശവാർഷികീ
ഗാന്ധർവ്വമായയാൽ ഒരു സുന്ദരകുമാരനെയും പത്തു വയസ്സുള്ള കന്യകയെയും സൃഷ്ടിച്ച് രാജാവിന് കാണിച്ചുകൊടുത്തു.

19. ഏതയോഃ കാര്യമദ്യൈവ കർത്തവ്യം നൃപസത്തമ
രാജസൂയാധികം പുണ്യം ഗൃഹസ്ഥസ്യ വിവാഹതഃ
രാജാവേ, ഇവരുടെ വിവാഹമിന്ന് നടത്തേണ്ടതാണ്, രാജസൂയം നടത്തുന്നതിലധികം പുണ്യം ഗൃഹസ്ഥന് വിവാഹം നടത്തിക്കുന്നതുകൊണ്ടു ലഭിക്കും.

20. ഭവിഷ്യതി തവാദ്യൈവ വിപ്രപുത്രവിവാഹതഃ
തച്ഛ്രുത്വാ വചനം രാജാ മായയാ തസ്യ മോഹിതഃ
വിപ്രപുത്ര വിവാഹം നടത്തിക്കുന്നതാൽ അത്ര പുണ്യം നിനക്കും ഇപ്പോൾ തന്നെ ലഭിക്കും. ഇതു കേട്ടു രാജാവ് അദ്ദേഹത്തിന്റെ മായയാൽ മോഹിതനായി.

21. തഥേതി ച പ്രതിജ്ഞായ നോവാചാല്പം വചസ്തദാ
തേന ദർശിതമാർഗ്ഗോऽസൗ നഗരം പ്രതി ജഗ്മിവാൻ.
അങ്ങനെയാവട്ടെയെന്നു പ്രതിജ്ഞ ചെയ്തു പിന്നെ ഒന്നും പറഞ്ഞില്ല. കാട്ടിക്കൊടുത്ത വഴിയിലൂടെ നഗരത്തിലേക്കു പോയി.

22. വിശ്വാമിത്രോऽപി രാജാനം വഞ്ചയിത്വാശ്രമം യയൗ
കൃതോദ്വാഹവിധിസ്താവദ്വിശ്വാമിത്രോऽബ്രവീന്നൃപം.
രാജാവിനെ ഇങ്ങനെ വഞ്ചിച്ച് ആശ്രമത്തിലേക്കു പോയ വിശ്വാമിത്രൻ രാജാവിനെ വിവാഹം കഴിഞ്ഞ് ചെന്നു കണ്ടു പറഞ്ഞു.

23. വേദീമധ്യേ നൃപാദ്യത്വം ദേഹി ദാനം യഥേപ്സിതം
രാജാവേ, ഈ അഗ്നിഹോത്രശാലയിൽ വച്ചു തന്നെ വധൂവരന്മാർക്കു നൽകാമെന്നു പറഞ്ഞിരുന്ന ധനം നൽകിയാലും.

രാജോവാച.

കിം തേ ദിഷ്ടം ദ്വിജശ്രേഷ്ഠ ബ്രൂഹി ദദാമി വാഞ്ഛിതം കില.
അപേക്ഷിക്കുന്നതു പറയൂ അതു ഞാൻ നൽകാം.

24. അദേയമപി സംസാരേ യശഃകാമോऽസ്മി സാമ്പ്രതം
വൃഥാഽപി ജീവിതം തസ്യ വിഭവം പ്രാപ്യ യേന വൈ
ഈ ലോകത്ത് അസാദ്ധ്യമെങ്കിലും തരാം. യശസ്സാണ് വേണ്ടത്.
വെറുതെ വിഭവം നേടിയിട്ടും ഒരുവൻ —

**25. നോപാർജിതം യശഃ ശുദ്ധം പരലോകസുഖപ്രദം**

പരലോകത്തു സുഖം നൽകുന്ന നിർമ്മലമായ യശസ്സു സമ്പാദിക്കുന്നില്ലെങ്കിൽ അവന്റെ ജീവിതം വ്യർത്ഥമാണ്.

## വിശ്വാമിത്ര ഉവാച

**രാജ്യം ദേഹി മഹാരാജ വരായ സപരിച്ഛദം**

സർവസ്വവും അപഹരിക്കണമെന്ന ആഗ്രഹത്തോടെ വിശ്വാമിത്രൻ പറഞ്ഞു: "രാജാവേ, സകല രാജചിഹ്നങ്ങളോടുംകൂടി രാജ്യം വരനു നൽകിയാലും.

**26. ഗജാശ്വരഥരത്നാഢ്യം വേദീമധ്യേ/തിപാവനേ**

അത്യന്തം പാവനമായ ഈ അഗ്നിഹോത്രശാലയിൽവച്ചുതന്നെ ഗജം അശ്വം രഥം രത്നം എന്നിവയോടുകൂടി രാജ്യം നൽകിയാലും"

## വ്യാസ ഉവാച

**മോഹിതോ മായയാ തസ്യ ശ്രുത്വാ വാക്യം മുനേർനൃപഃ**

മുനിപറഞ്ഞതുകേട്ട് മഹാരാജാവ് അദ്ദേഹത്തിന്റെ മായയാൽ മോഹിതനായിട്ട്,

**27. ദത്തമിത്യുക്തവാൻ രാജ്യമവിചാര്യ യദൃച്ഛയാ**
**ഗൃഹീതമിതി തം പ്രാഹ വിശ്വാമിത്രോ/തിനിഷ്ഠുരഃ**

'തന്നു കഴിഞ്ഞു' എന്ന് ആലോചിക്കാതെ യദൃച്ഛയാ പറഞ്ഞുപോയി.സ്വീകരിച്ചിരിക്കുന്നു എന്ന് അതിനിഷ്ഠൂരനായ വിശ്വാമിത്രനും അദ്ദേഹത്തോടു പറഞ്ഞു.

**28. ദക്ഷിണാം ദേഹി രാജേന്ദ്ര ദാനയോഗ്യാം മഹാമതേ**
**ദക്ഷിണാരഹിതം ദാനം നിഷ്ഫലം മനുരബ്രവീത്**

മഹാബുദ്ധിമാനായ രാജാവേ, ദാനത്തിനു യോജിച്ച ദക്ഷിണയും നൽകിയാലും. ദക്ഷിണകൂടാത്ത ദാനം നിഷ്ഫലമാണെന്നത്രേ മനുവചനം.

**29. തസ്മാദ്ദാനഫലായ ത്വം യഥോക്താം ദേഹി ദക്ഷിണാം**
**ഇത്യുക്തസ്തു തദാ രാജാ തമുവാചാതിവിസ്മിതഃ**

അതുകൊണ്ട് ദാനഫലം ലഭിക്കുന്നതിനുവേണ്ടി അങ്ങ് പറഞ്ഞപ്രകാരമുള്ള ദക്ഷിണ നൽകുക. ഇങ്ങനെ പറഞ്ഞതുകേട്ട രാജാവ് അതീവ വിസ്മയം പൂണ്ട് അദ്ദേഹത്തോടു പറഞ്ഞു:

**30. ബ്രഹ്മൻ കിയദ്ധനം തുഭ്യം ദേയം സ്വാമിൻ മയാധുനാ**
**ദക്ഷിണാനിഷ്ക്രയം സാധോ വദ താവത്പ്രമാണകം**

ഹേ ബ്രാഹ്മണ, ഞാനിപ്പോൾ എത്രധനം അങ്ങേയ്ക്കു നൽകണം? ഹേ സാധോ ദക്ഷിണയ്ക്ക് എത്ര ധനമാണു വേണ്ടതെന്ന് അങ്ങുപറയുന്നപക്ഷം

**31. ദാനപൂർത്യൈ പ്രദാസ്യാമി സ്വസ്ഥോ ഭവ തപോധന**
**വിശ്വാമിത്രസ്തു തച്ഛ്രുത്വാ തമാഹ മേദിനീപതിം**

ദാനപൂർത്തിക്കുവേണ്ടി ഞാൻ അതു നൽകാം. അങ്ങ് സ്വസ്ഥനായിരിക്കൂ. വിശ്വാമിത്രൻ അതുകേട്ട് മഹാരാജാവിനോടു പറഞ്ഞു:

32. ഹേമഭാരദ്വയം സാർധം ദക്ഷിണാം ദേഹി സാമ്പ്രതം
ദാസ്യാമീതി പ്രതിശ്രുത്യ തസ്മൈ രാജാതിവിസ്മിതഃ

രണ്ടരഭാരം സ്വർണ്ണം ദക്ഷിണയായി നൽകിയാലും. അത്യന്തം വിസ്മിതനായ രാജാവ് 'ഞാൻ നൽകാം' എന്ന് പ്രതിജ്ഞയും ചെയ്തു.

33. തദൈവ സൈനികാസ്തസ്യ വീക്ഷമാണാഃ സമാഗതാഃ
ദൃഷ്ട്വാ മഹീപതിം വ്യഗ്രം തുഷ്ടുവുസ്തേ മുദാന്വിതാഃ

അപ്പോഴേക്കും രാജാവിനെ അന്വേഷിച്ചു നടന്ന സൈനികർ അവിടെ എത്തിച്ചേർന്നു. ചിന്താഗ്രസ്തനായിരിക്കുന്ന രാജാവിനെകണ്ട് അവർ സന്തുഷ്ടരായി സ്തുതിച്ചു.

## വ്യാസ ഉവാച

34. ശ്രുത്വാ തേഷാം വചോ രാജാ നോക്ത്വാ കിഞ്ചിത് ശുഭാശുഭം
ചിന്തയൻ സ്വകൃതം കർമ്മ യയാവന്തഃപുരേ തതഃ

അവർപറയുന്നതുകേട്ട രാജാവ് അവരുടെ പ്രവൃത്തിയെക്കുറിച്ച് ഒരഭിപ്രായവും പറഞ്ഞില്ല.താൻ ചെയ്തപ്രവൃത്തിയെക്കുറിച്ച് ആലോചിച്ചുകൊണ്ട് അന്തഃപുരത്തിലേക്കു പോയി.

35. കിം മയാ സ്വീകൃതം ദാനം സർവസ്വം യത്സമർപ്പിതം
വഞ്ചിതോഽഹം ദ്വിജേനാത്ര വനേ പാടച്ചരൈരിവ

സർവസ്വവും ദാനമായി സമർപ്പിച്ച ഞാൻ എന്താണീ ചെയ്തത്? ആ ബ്രാഹ്മണൻ കാട്ടുകൊള്ളക്കാരനെപ്പോലെ എന്നെ ചതിക്കുകയായിരുന്നല്ലോ?

36. രാജ്യം സോപസ്കരം തസ്മൈ മയാ സർവം പ്രതിശ്രുതം
ഭാരദ്വയം സുവർണ്ണസ്യ സാർധം ച ദക്ഷിണാ പുനഃ

സർവസമ്പത്സമൃദ്ധമായ രാജ്യം ഞാൻ ദാനമായി നൽകിയല്ലോ! ഇനി ദക്ഷിണയ്ക്കായി രണ്ടു ഭാരം സ്വർണ്ണംകൂടി വേണം താനും.

37. കിം കരോമി മതിർഭ്രഷ്ടാ ന ജ്ഞാതം കപടം മുനേഃ
പ്രതാരിതോഽഹം സഹസാ ബ്രാഹ്മണേന തപസ്വിനാ

എന്റെ ബുദ്ധി ഭ്രമിച്ചു പോയി. എന്തു ചെയ്യും ഞാൻ? മുനിയുടെ കാപട്യം ഞാൻ മനസ്സിലാക്കിയില്ല. തപസ്വിയായ ബ്രാഹ്മണൻ എന്നെ വഞ്ചിച്ചല്ലോ!

38. ന ജാനേ ദേവകാര്യം വൈ ഹാ! ദൈവ കിം ഭവിഷ്യതി
ഇതി ചിന്താപരോ രാജാ ഗൃഹം പ്രാപ്തോഽതിവിഹ്വലഃ

ഈശ്വരനിശ്ചയം എന്തോ എനിക്കറിഞ്ഞുകൂടാ. കഷ്ടം! വിധി എന്തായിത്തീരുമോ? ഇങ്ങനെ ചിന്താവിഷ്ടനായ രാജാവ് അത്യന്തം സംഭ്രാന്ത ചിത്തനായി ഗൃഹത്തിലെത്തി.

39. പതിം ചിന്താപരം ദൃഷ്ട്വാ രാജ്ഞീ പപ്രച്ഛ കാരണം
കിം പ്രഭോ വിമനാ ഭാസി കാ ചിന്താ ബ്രൂഹി സാമ്പ്രതം

ഭർത്താവ് ചിന്താകുലനാണെന്നു കണ്ട രാജ്ഞി, അതിനുകാരണമെന്ത് എന്നു ചോദിച്ചു: "പ്രഭോ, അങ്ങയ്ക്ക് മനോവിഷമം എന്താണ്? എന്തിനെപ്പറ്റിയാണ് അങ്ങ് ചിന്തിക്കുന്നത് എന്നു പറയൂ

40. വനാത് പുത്രഃസമായാതോ രാജസൂയഃ കൃതഃ പുരാ
കസ്മാച്ഛോചസി രാജേന്ദ്ര ശോകസ്യ കാരണം വദ

പുത്രൻ വനത്തിൽനിന്ന് തിരിച്ചെത്തി; രാജസൂയവും നടത്തിക്കഴിഞ്ഞു. രാജേന്ദ്ര, അങ്ങ് എന്തിനു ദുഃഖിക്കുന്നു? പറയൂ. എന്താണ് അങ്ങയുടെ ദുഃഖത്തിനു കാരണം?

41. നാരാതിർവിദ്യതേ ക്വാപി ബലവാൻ ദുർബലോഽപി വാ
വരുണോഽപി സുസന്തുഷ്ടഃ കൃതകൃത്യോഽസി ഭൂതലേ

42. ചിന്തയാ ക്ഷീയതേ ദേഹീ നാസ്തി ചിന്താസമാകൃതിഃ
ത്യജ ത്വം നൃപശാർദ്ദൂല സ്വസ്ഥോ ഭവ വിചക്ഷണ

43. തന്നിശമ്യ പ്രിയാവാക്യം പ്രീതിയുക്തം നരാധിപഃ
പ്രോവാച കിഞ്ചിത് ചിന്തായാഃ കാരണം ച ശുഭാശുഭം

44. ഭോജനം ചകാരാസൗ ചിന്താവിഷ്ടസ്തദാ നൃപഃ
സുപ്താപി ശയനേ ശുഭ്രേ ലേഭേ നിദ്രാം ന ഭൂമിപഃ

45. പ്രാതരുത്ഥായ ചിന്താർത്തോ യാവത്സന്ധ്യാദികാഃ ക്രിയാഃ
കരോതി നൃപതിസ്താവദ്വിശാമിത്രഃ സമാഗതഃ

46. ക്ഷത്താ നിവേദിതോ രാജ്ഞോ മുനിഃ സർവ്വസ്വഹാരകഃ
ആഗതോവാച രാജാനം പ്രണമന്തം പുനഃ പുനഃ

വിശ്വാമിത്ര ഉവാച.

47. രാജ്യം ത്യജ സ്വരാജ്യം മേ ദേഹി വാചാ പ്രതിശ്രുതം
സുവർണ്ണം സ്പൃശ രാജേന്ദ്ര സത്യവാക്ഭവ സാമ്പ്രതം

ഹരിശ്ചന്ദ്ര ഉവാച.

48. സ്വാമിൻ രാജ്യം തവേദം മേ മയാ ദത്തം കിലാധുനാ
ത്യക്ത്വാ തത്ര ഗമിഷ്യാമി മാ ചിന്താം കുരു കൗശിക

49. സർവ്വസ്വം മമ തേ ബ്രഹ്മൻ ഗൃഹീതം വിധിവദ്വിഭോ
സുവർണ്ണദക്ഷിണാം ദാതുമശക്തോദ്യാധുനാ ദ്വിജ

50. ദാനം ദദാമി തേ താവദ്യാവന്മേ സ്യാദ്ധനാഗമഃ
പുനശ്ചേത് കാലയോഗേന തദാ ദാസ്യാമി ദക്ഷിണാം

51. ഇത്യുക്ത്വാ നൃപതിഃ പ്രാഹ പുത്രം ഭാര്യാം ച മാധവീം
രാജ്യമസ്മൈ പ്രദത്തം വൈ മയാ വേദ്യം സുവിസ്തരം

52. ഹസ്ത്യശ്വരഥസംയുക്തം രത്നഹേമസമന്വിതം
ത്യക്ത്വാ ത്രീണി ശരീരാണി സർവ്വം ചാസ്മൈ സമർപ്പിതം

53. ത്യക്ത്വായോധ്യാം ഗമിഷ്യാമി
കുത്രചിദ്വനഗഹ്വരേ
ഗൃഹ്ണാത്വിദം മുനിഃ സമ്യക്
രാജ്യം സർവ്വസമൃദ്ധിമത്

54. ഇത്യാഭാഷ്യ സുതം ഭാര്യാം
ഹരിശ്ചന്ദ്രസ്സ്വമന്ദിരാത്
വിനിർഗതഃ സ്വധർമ്മാത്മാ
മാനയന്തം ദ്വിജോത്തമം

55. വ്രജന്തം നൃപതിം വീക്ഷ്യ
ഭാര്യാപുത്രാവ്യഭാവപി
ചിന്താതുരൗ സുദീനാസ്യൗ
ജഗ്മതുഃ പൃഷ്ഠതസ്തദാ

56. ഹാഹാകാരോ മഹാനാസീ-
ന്നഗരേ വീക്ഷ്യ താംസ്തഥാ
ചുക്രുശുഃ പ്രാണിനഃ സർവ്വേ
സാകേതപുരവാസിനഃ

57. ഹാ രാജൻ കിം കൃതം കർമ്മ
കുതഃ ക്ലേശഃ സമാഗതഃ
വഞ്ചിതോസി മഹാരാജ
വിധിനാ ചണ്ഡിതേന ഹാ

58. സർവ്വേ വർണ്ണാസ്തദാ ദുഃഖ-
മാപന്നാസ്തം മഹീപതിം
വിലോക്യ ഭാര്യയാ സാർധം
പുത്രേണ ച മഹാത്മനാ

ഭാര്യയോടും മഹാത്മാവായ പുത്രനോടും കൂടി മഹാരാജാവിനെ അത്തരത്തിൽ കണ്ടിട്ട് സകലജാതിയിൽ പെട്ടവരും ദുഃഖത്തിലാണ്ടു.

59. നിനിന്ദുർബ്രാഹ്മണം തം തു ദുരാചാരം പുരൗകസഃ
ധൂർത്തോƒയമിതി ഭാഷന്തോ ദുഃഖാർത്താ ബ്രാഹ്മണാദയഃ

ദുരാഗ്രഹിയായ ആ ബ്രാഹ്മണനെ പുരവാസികളെല്ലാം നിന്ദിച്ചു. ഇവൻ എന്തൊരു ധൂർത്തനാണ് എന്നു പറഞ്ഞുകൊണ്ട് ബ്രാഹ്മണർ തുടങ്ങിയവരും ദുഃഖത്തിൽ മുഴുകി.

60. നിർഗത്യ നഗരാത്തസ്മാദ്വിശ്വാമിത്രഃ ക്ഷിതീശ്വരം
ഗച്ഛന്തം തമുവാചേദം സമേത്യ നിഷ്ഠുരം വചഃ

വിശ്വാമിത്രൻ അപ്പോൾ ആ നഗരത്തിൽനിന്ന് ഇറങ്ങി യാത്രയായ രാജാവിനെ സമീപിച്ച് നിഷ്ഠുരമായി ഇങ്ങനെ പറഞ്ഞു:

61. ദക്ഷിണായാഃ സുവർണ്ണം മേ ദത്വാ ഗച്ഛ നരാധിപ
നാഹം ദാസ്യാമി വാ ബ്രൂഹി മയാ ത്യക്തം സുവർണ്ണകം

"രാജാവേ, ദക്ഷിണയ്ക്കുള്ള സുവർണ്ണം കൂടി തന്നിട്ട് പൊയ്ക്കൊള്ളൂ. അഥവാ, ഞാൻ തരില്ല എന്നു പറഞ്ഞാലും മതി. സ്വർണ്ണം ഞാൻ വേണ്ടെന്നു വച്ചേക്കാം.

62. രാജ്യം ഗൃഹാണ വാ സർവം ലോഭശ്ചേദ്ധി വിവർത്തതേ
ദത്തം ചേന്മന്യസേ രാജൻ ദേഹി തദ്യത്പ്രതിശ്രുതം

അത്യധികം ലോഭമുണ്ടെങ്കിൽ രാജ്യവും സകലതും എടുത്തുകൊള്ളൂ. രാജാവേ, ദാനം ചെയ്തു എന്ന് അങ്ങ് വിചാരിക്കുന്നു എങ്കിൽ പ്രതിജ്ഞ ചെയ്തതെല്ലാം തരണം"

63. ഏവം ബ്രുവന്തം ഗാധേയം ഹരിശ്ചന്ദ്രോ മഹീപതിഃ
പ്രണിപത്യ സുദീനാത്മാ കൃതാഞ്ജലിപുടോƒബ്രവീത്

ഇങ്ങനെ പറയുന്ന വിശ്വാമിത്രനോട്, ഹരിശ്ചന്ദ്രൻ, കൈകൂപ്പിത്തൊഴുതുകൊണ്ട് ദയനീയമായി പറഞ്ഞു:

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഏകോനവിംശോƒദ്ധ്യായഃ

# അഥ വിംശോƒദ്ധ്യായഃ

## ഹരിശ്ചന്ദ്ര ഉവാച

1. അദത്വാ തേ ഹിരണ്യം വൈ ന കരിഷ്യാമി ഭോജനം
പ്രതിജ്ഞാ മേ മുനിശ്രേഷ്ഠ വിഷാദം ത്യജ സുവ്രത

ഹേ മുനിശ്രേഷ്ഠ, അങ്ങേയ്ക്ക് സ്വർണ്ണം നൽകാതെ ഞാൻ ഭക്ഷണം കഴിക്കുകയില്ലെന്ന് പ്രതിജ്ഞ ചെയ്യുന്നു. ഹേ വ്രതനിഷ്ഠയുള്ള മഹർഷേ, അങ്ങ് വിഷാദിക്കേണ്ട.

2. സൂര്യവംശസമുദ്ഭൂതഃ ക്ഷത്രിയോƒഹം മഹീപതിഃ
രാജസൂയസ്യ യജ്ഞസ്യ കർത്താ വാഞ്ഛിതദോ നൃപഃ

സൂര്യവംശത്തിൽ ജനിച്ച ക്ഷത്രിയ രാജാവാണു ഞാൻ. രാജസൂയ യജ്ഞം നടത്തിയവനും ആഗ്രഹിക്കുന്നത് നൽകുന്നവനുമായ രാജാവാണ്.

3. **കഥം കരോമി നാകാരം സ്വാമിൻ ദത്വാ യദൃച്ഛയാ**
**അവശ്യമേവ ദാതവ്യമൃണം തേ ദ്വിജസത്തമ**

സ്വാമിൻ യാദൃച്ഛികമായിട്ടാണെങ്കിലും ദാനം നൽകിയ സ്ഥിതിക്ക് ഇനി ഇല്ലെന്നു പറയുന്നതെങ്ങനെ? ഹേ ബ്രാഹ്മണ, ഞാൻ അങ്ങയുടെ കടം തീർച്ചയായും തന്നു തീർക്കും.

4. **സ്വസ്ഥോ ഭവ പ്രദാസ്യാമി സുവർണ്ണം മനസേപ്സിതം**
**കിഞ്ചിത്കാലം പ്രതീക്ഷസ്വ യാവത് പ്രാപ്സ്യാമ്യഹം ധനം**

അങ്ങ് മനസാ ആഗ്രഹിച്ചത്രയും സ്വർണ്ണം ഞാൻ നൽകാം. അങ്ങ് സ്വസ്ഥനായിരിക്കുക. കുറച്ചു സമയം കാത്തിരിക്കുക. ധനം കൈയിലൊന്നു കിട്ടിക്കൊള്ളട്ടെ.

## വിശ്വാമിത്ര ഉവാച

5. **കുതസ്തേ ഭവിതാ രാജൻ ധനപ്രാപ്തിരതഃ പരം**
**ഗതം രാജ്യം തഥാ കോശോ ബലം ചൈവാർത്ഥസാധനം**

രാജാവേ, അങ്ങേയ്ക്ക് ഇനി എങ്ങനെ ധനമുണ്ടാവാനാണ്? രാജ്യം നഷ്ടപ്പെട്ടില്ലേ? അതുപോലെ അർത്ഥോപാധിയായ ഭണ്ഡാരവും സൈന്യവും പൊയ്പ്പോയില്ലേ?

6. **വൃഥാഽശാ തേ മഹീപാല ധനാർത്ഥേ കിം കരോമ്യഹം**
**നിർധനം ത്വാം ച ലോഭേന പീഡയാമി കഥം നൃപ**

രാജാവേ, ധനം കിട്ടുമെന്ന് അങ്ങ് ആശിക്കുന്നതു വെറുതേയാണ്. ഞാൻ എന്തു ചെയ്യണം? രാജാവേ, ലോഭം നിമിത്തം ഞാൻ നിർധനനായ അങ്ങയെ എങ്ങനെ ഉപദ്രവിക്കും.?

7. **തസ്മാത് കഥയ ഭൂപാല ന ദാസ്യാമീതി സാമ്പ്രതം**
**ത്യക്ത്വാഽഽശാമസതീം കാമം ഗച്ഛാമ്യഹമതഃ പരം**

രാജൻ, അതുകൊണ്ട്, ഞാൻ തരില്ല എന്ന് ഇപ്പോൾ ഒന്നു പറഞ്ഞാൽ മതി. കിട്ടുമെന്നുള്ള തെറ്റായ ആഗ്രഹം വിട്ട് എനിക്ക് ഇനി പോകാമല്ലോ.

8. **യഥേഷ്ടം വ്രജ രാജേന്ദ്ര ഭാര്യാപുത്രസമന്വിതഃ**
**സുവർണ്ണം നാസ്തി കിം തുഭ്യം ദദാമീതി വദാധുനാ**

രാജേന്ദ്ര, "സ്വർണ്ണം ഇല്ല അങ്ങേയ്ക്കു നൽകാൻ" എന്ന് പറഞ്ഞിട്ട് ഭാര്യാ പുത്രന്മാരോടു കൂടി യഥേഷ്ടം എവിടെ വേണമെങ്കിലും പൊയ്ക്കൊള്ളൂ.

## വ്യാസ ഉവാച

9. **ഗച്ഛൻ വാക്യമിദം ശ്രുത്വാ ബ്രാഹ്മണസ്യ ച ഭൂപതിഃ**
**പ്രത്യുവാച മുനിം ബ്രഹ്മൻ ധൈര്യം കുരു ദദാമ്യഹം**

ഇറങ്ങി നടന്നു തുടങ്ങിയ രാജാവ് ഇങ്ങനെ ബ്രാഹ്മണൻ പറയുന്നതു കേട്ടപ്പോൾ അദ്ദേഹത്തോടു പറഞ്ഞു: "ഹേ ബ്രാഹ്മണ, ധൈര്യമായിരിക്കൂ. ഞാൻ നൽകിക്കൊള്ളാം.

10. **മമ ദേഹോഽസ്തി ഭാര്യായാഃ പുത്രസ്യ ച ഹ്യനാമയഃ**
**ക്രീത്വാ ദേഹം തു തം നൂനമൃണം ദാസ്യാമി തേ ദ്വിജ**

11. ഗ്രാഹകം പശ്യ വിപ്രേന്ദ്ര
വാരണാസ്യാം പുരി പ്രഭോ
ദാസഭാവം ഗമിഷ്യാമി
സദാരോഹം സപുത്രകഃ

12. ഗൃഹാണ കാഞ്ചനം പൂർണ്ണം
സാർദ്ധം ഭാരദ്വയം മുനേ
മൗല്യേന ദത്വാ സർവ്വാന്നഃ
സന്തുഷ്ടോ ഭവ സുവ്രത

13. ഇതി ബ്രുവൻ ജഗാമാഥ
സഹ പത്ന്യാ സുതാന്വിതഃ
ഉമയാ കാന്തയാ സാർദ്ധം
യത്രാസ്തേ ശങ്കരഃ സ്വയം

14. താം ദൃഷ്ട്വാ ച പുരീം രമ്യാം
മനസോഹ്ലാദകാരിണീം
ഉവാച സ്വീകൃതാർത്ഥോഽസ്മി
പുരീം പശ്യൻ സുവർച്ചസം

15. തതോ ഭാഗീരഥീം പ്രാപ്യ
സ്നാത്വാ ദേവാദിതർപ്പണം
ദേവാർച്ചനം ച നിർവർത്യ
കൃതവാൻ ദിഗ്വിലോകനം

16. പ്രവിശ്യ വസുധാപാലോ
ദിവ്യാം വാരാണസീം പുരീം
നൈഷാ മനുഷ്യഭുക്തേതി
ശൂലപാണേഃ പരിഗ്രഹഃ

17. ജഗാമ പദ്ഭ്യാം ദുഃഖാർത്തഃ
സഹ പത്ന്യാ സമാകുലഃ
പുരീം പ്രവിശ്യ സ നൃപോ
വിശ്വാസമകരോത്തദാ

18. ദദർശാഥ മുനിശ്രേഷ്ഠം
ബ്രാഹ്മണം ദക്ഷിണാർത്ഥിനം
തം ദൃഷ്ട്വാ സമനുപ്രാപ്തം
വിനയാവനതോഽഭവത്

19. പ്രാഹ ചൈവാഞ്ജലിം കൃത്വാ ഹരിശ്ചന്ദ്രോ മഹാമുനിം
ഇമേ പ്രാണാഃ സുതശ്ചാഥ പ്രിയാ പത്നീ മുനേ മമ

20. യേന മേ കൃത്യമസ്ത്യാശു
ഗൃഹാണാദ്യ ദ്വിജോത്തമ
ക്ഷിപ്രാന്വിത് കാര്യമസ്മാഭി-
സ്ത്വമാഖ്യാതുമർഹസി.

21. വിശ്വാമിത്ര ഉവാച.
പൂർണ്ണഃ സമാസോ ഭദ്രം തേ
ദീയതാം മമ ദക്ഷിണാ
പൂർവ്വം തസ്യ നിമിത്തം ഹി
സ്മര്യതേ സ്വവചോ യദി

22. രാജോവാച.
ബ്രഹ്മന്നദ്യാപി സമ്പൂർണ്ണോ
മാസോ ജ്ഞാനതപോബല
തിഷ്ഠന്ത്വേകദിനാർദ്ധം യത് -
തത് പ്രതീക്ഷസ്വ നാപരം

23. വിശ്വാമിത്ര ഉവാച.
ഏവമസ്തു മഹാരാജ
ആഗമിഷ്യാമ്യഹം പുനഃ
ശാപം തവ പ്രദാസ്യാമി
നചേദദ്യ പ്രയച്ഛസി

24. ഇത്യുക്ത്വാഥ യയൗ വിപ്രോ
രാജാ ചാചിന്തയത്തദാ
കഥമസ്മൈ പ്രയച്ഛാമി
ദക്ഷിണാ യാ പ്രതിശ്രുതാ

25. കുതഃ പുഷ്ടാനി മിത്രാണി
കുതോഽർത്ഥം സാമ്പ്രതം മമ
പ്രതിഗ്രഹ പ്രദുഷ്ടോ മേ
തത്ര യാച്ഞാ കഥം ഭവേത്

26. രാജ്ഞാം വൃത്തിത്രയം പ്രോക്തം
ധർമ്മം ശാസ്ത്രേഷു നിശ്ചിതം
യദി പ്രാണാൻ വിമുഞ്ചാമി-
ഹ്യപ്രദായ ച ദക്ഷിണാം

27. ബ്രഹ്മസ്വഹാ കൃമിഃ പാപോ
ഭവിഷ്യാമ്യധമാധമഃ
അഥവാ പ്രേതതാം യാസ്യേ
വരമേവാത്മവിക്രയഃ

ബ്രഹ്മസ്വം അപഹരിച്ചതിന്റെ പേരിൽ പാപിയും അധമാധമനുമായ കൃമിയായി ഭവിക്കും. അല്ലെങ്കിൽ പ്രേതമായിത്തീരും. അതുകൊണ്ട് സ്വയം വില്ക്കപ്പെടുകയാണു നല്ലത്.

**സൂത ഉവാച**

**28. രാജാനം വ്യാകുലം ദീനം ചിന്തയാനമധോമുഖം**
**പ്രത്യുവാച തദാ പത്നീ ബാഷ്പഗദ്ഗദയാ ഗിരാ**

ചിന്താകുലനും ദീനനുമായി മുഖം താഴ്ത്തിയിരിക്കുന്ന രാജാവിനോട് അദ്ദേഹത്തിന്റെ പത്നി അപ്പോൾ കണ്ണീരൊഴിക്കിക്കൊണ്ട് ഗദ്ഗദത്തോടെ പറഞ്ഞു:

**29. ത്യജ ചിന്താം മഹാരാജ സ്വധർമ്മമനുപാലയ**
**പ്രേതവദ്വർജനീയോ ഹി നരഃ സത്യബഹിഷ്കൃതഃ**

രാജാവേ, ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കാതെ സ്വധർമ്മം അനുഷ്ഠിക്കൂ. സത്യം പാലിക്കാത്തവൻ പ്രേതം പോലെ ബഹിഷ്കരിക്കപ്പെടേണ്ടവനാണ്.

**30. നാതഃ പരതരം ധർമ്മം വദന്തി പുരുഷസ്യ ച**
**യാദൃശം പുരുഷവ്യാഘ്ര സ്വസത്യസ്യാനുപാലനം**

സ്വയമെടുത്ത സത്യത്തെ പാലിക്കുന്നതിനേക്കാൾ ശ്രേഷ്ഠതരമായ ഒരു ധർമ്മമില്ല മനുഷ്യനെന്ന് ധർമ്മ ശാസ്ത്രങ്ങൾ പറയുന്നു.

**31. അഗ്നിഹോത്രമധീതം ച ദാനാദ്യാഃ സകലാഃ ക്രിയാഃ**
**ഭവന്തി തസ്യ വൈഫല്യം വാക്യം യസ്യാനൃതം ഭവേത്**

അഗ്നിഹോത്രം, സ്വാധ്യായം, ദാനാദികൾ എന്നീ സകല കർമ്മങ്ങളും ചെയ്തവനായാലും അസത്യം പറയുന്നവനായാൽ അവയൊക്കെ നിഷ്ഫലമായി ഭവിക്കുകയേയുള്ളു.

**32. സത്യമത്യന്തമുദിതം ധർമ്മശാസ്ത്രേഷു ധീമതാം**
**താരണായാനൃതം തദ്വത്പാതനായാകൃതാത്മനാം**

ബുദ്ധിമാന്മാർക്ക് ഭവസാഗരം തരണം ചെയ്യാനുള്ള ഉപായമാണ് സത്യം. ദുഷ്കൃതാത്മാക്കൾക്ക് അധഃപതനത്തിനുള്ള ഉപാധി അസത്യവുമാകുന്നു. ഇതാണ് ശാസ്ത്രമതം.

**33. ശതാശ്വമേധാനാദൃത്യ രാജസൂയം ച. പാർത്ഥിവഃ**
**കൃത്വാ രാജാ സകൃത് സ്വർഗ്ഗാദസത്യവചനാച്ച്യുതഃ**

നൂറ് അശ്വമേധവും രാജസൂയവും നടത്തിയിട്ടും യയാതി മഹാരാജാവ് ഒരൊറ്റത്തവണ അസത്യം പറഞ്ഞതുകൊണ്ട് സ്വർഗ്ഗത്തുനിന്ന് ഭ്രഷ്ടനായില്ലേ?

**രാജോവാചാ**

**34. വംശവൃദ്ധികരശ്ചായം പുത്രസ്തിഷ്ഠതി ബാലകഃ**
**ഉച്യതാം വക്തുകാമാസി യദ്വാക്യം ഗജഗാമിനി**

ഹേ സുന്ദരി, വംശം നിലനിർത്തുന്നതിന് ഈ ബാലനുണ്ടല്ലോ! നീ എന്തോ പറയാൻ ആഗ്രഹിക്കുന്നുണ്ടല്ലോ. എന്താണത്? പറയൂ.

**പത്ന്യുവാച**

**35. രാജൻ മാഭൂദസത്യം തേ പുംസാം പുത്രഫലാഃ സ്ത്രിയഃ**
**തന്മാം പ്രദായ വിത്തേന ദേഹി വിപ്രായ ദക്ഷിണാം.**

രാജൻ, അങ്ങ് സത്യം തെറ്റിക്കരുത്. പുരുഷൻമാർക്ക് പുത്രനെ നൽകുന്നവരത്രെ സ്ത്രീകൾ. അതു നൽകിക്കഴിഞ്ഞ നിലയ്ക്ക് വിറ്റു പണം വാങ്ങി ബ്രാഹ്മണനു ദക്ഷിണ നൽകിയാലും.

## വ്യാസ ഉവാച

36. ഏതദ്വാക്യമുപശ്രുത്യ യയൗ മോഹം മഹീപതിഃ
പ്രതിലഭ്യ ച സംജ്ഞാം വൈ വിലലാപാതിദുഃഖിതഃ

ഇതു കേട്ടപ്പോൾ രാജാവ് ആകെത്തളർന്നു മോഹാലസ്യപ്പെട്ടുപോയി. ബോധം തെളിഞ്ഞപ്പോൾ അത്യന്തം ദുഃഖിതനായി വിലപിക്കാൻ തുടങ്ങി.

37. മഹദ്ദുഃഖമിദം ഭദ്രേ യത്ത്വമേവം ബ്രവീഷി മേ
കിം തവ സ്മിതസല്ലാപാ മമ പാപസ്യ വിസ്മൃതാഃ

ഭദ്രേ, നീ പറഞ്ഞ വാക്ക് എന്നെ താങ്ങാനാവാത്ത ദുഃഖത്തിലാഴ്ത്തുന്നു. പാപാത്മാവായ ഈയുള്ളവന് നിന്റെ പുഞ്ചിരിത്തൂമൊഴി എങ്ങനെ മറക്കാൻ കഴിയും?

38. ഹാ ഹാ ത്വയാ കഥം യോഗ്യം വക്തുമേതത് ശുചിസ്മിതേ
ദുർവാച്യമേതദ്വചനം കഥം വദസി ഭാമിനി

കഷ്ടം! കഷ്ടം! ശുചിസ്മിതേ. നിനക്കിത് എങ്ങനെ പറയാൻ തോന്നി? പറയരുതാത്ത കാര്യം നീ എന്തിന് ഇങ്ങനെ പറയുന്നു?

39. ഇത്യുക്ത്വാ നൃപതിശ്രേഷ്ഠോ ന ധീരോ ദാരവിക്രയേ
നിപപാത മഹീപൃഷ്ഠേ മൂർച്ഛയാതിപരിപ്ലുതഃ

എന്നിങ്ങനെ പറഞ്ഞ് ഭാര്യയെ വില്ക്കാൻ ധൈര്യമില്ലാതെ ആർത്തനായ നൃപോത്തമൻ മോഹാലസ്യത്തിൽ മുങ്ങി വെറും നിലത്തു വീണു.

40. ശയാനം ഭുവി തം ദൃഷ്ട്വാ മൂർച്ഛയാഽപി മഹീപതിം
ഉവാചേദം സുകരുണം രാജപുത്രീ സുദുഃഖിതാ

മോഹാലസ്യപ്പെട്ടു നിലത്തുവീണുകിടക്കുന്ന രാജാവിനോട് അദ്ദേഹത്തിന്റെ പത്നി ദുഃഖിച്ച് കരുണ തോന്നുമാറ് കരഞ്ഞുകൊണ്ട് പറഞ്ഞു.

41. ഹാ മഹാരാജ കസ്യേദമപധ്യാനദുപാഗതം
യസ്ത്വം നിപതതോ ഭൂമൗ രങ്കവച്ഛരണോചിതഃ

ഹാ! കഷ്ടം! ആരുടെ ദുഷ്കൃതം മൂലമാണ് അങ്ങയേക്ക് ഈ ആപത്തുണ്ടായത്! മറ്റുള്ളവർക്കെല്ലാം ശരണം പ്രാപിക്കാവുന്ന അങ്ങ് ഇങ്ങനെ തൂണുപോലെ വെറും നിലത്ത് മോഹാലസ്യപ്പെട്ടു വീണുപോയല്ലോ!

42. യേനൈവ കോടിശോ വിത്തം വിപ്രാണാമപവർജ്ജിതം
സ ഏവ പൃഥിവീനാഥോ ഭുവി സ്വപിതി മേ പതിഃ

ആരാണോ കോടിക്കണക്കിനു ധനം ബ്രാഹ്മണർക്കുവേണ്ടി ദാനം ചെയ്തിട്ടുള്ളത്, എന്റെ പ്രിയപ്പെട്ട ഭർത്താവായ ആ പൃഥിവീപതി മോഹാലസ്യപ്പെട്ട് നിലത്ത് ഇതാ വീണു കിടക്കുന്നു!

43. ഹാ കഷ്ടം കിം തവാനേന കൃതം ദൈവ മഹീക്ഷിതാ
യദിന്ദ്രോപേന്ദ്രതുല്യോഽയം നീതഃ പാപാമിമാം ദശാം

കഷ്ടം! വിധേ, നിന്നോട് ഈ രാജാവ് എന്തു തെറ്റു ചെയ്തു? ഇന്ദ്രനും ഉപേന്ദ്രനും തുല്യനായ ഇദ്ദേഹത്തെ നീ എന്തുകൊണ്ട് ഈ ദുരവസ്ഥയിലേക്കു തള്ളിയിട്ടു?

44. ഇത്യുക്താ സാധ്വി സുശ്രോണീ മൂർച്ഛിതാ നിപപാത ഹ
ഭർത്തൃദുഃഖമഹാഭാരേണാസഹ്യേനാതിപീഡിതാ.

45. ശിശുർദൃഷ്ട്വാ ക്ഷുധാവിഷ്ടഃ പ്രാഹ വാക്യം സുദുഃഖിതഃ
താത താത പ്രദേഹ്യന്നം മാതർമേ ദേഹി ഭോജനം

ഇതി ശ്രീമദ്ദേവീഭാഗവതേ മഹാപുരാണേ സപ്തമസ്കന്ധേ
വിംശോഽധ്യായഃ

## അഥ ഏകവിംശോഽധ്യായഃ

സൂത ഉവാച.

1. ഏതസ്മിന്നന്തരേ പ്രാപ്തോ
വിശ്വാമിത്രോ മഹാതപാഃ
അന്തകേന സമഃ ക്രുദ്ധോ
ധനം സ്വം യാചിതും തദാ

2. തമാലോക്യ ഹരിശ്ചന്ദ്രഃ
പപാത ഭുവി മൂർച്ഛിതഃ
സ വാരിണാ തമഭ്യുക്ഷ്യ
രാജാനമിദമബ്രവീത്

3. ഉത്തിഷ്ഠോത്തിഷ്ഠ രാജേന്ദ്ര
സ്വാം ദദസ്വേഷ്ടദക്ഷിണാം
ഋണം ധാരയതാം ദുഃഖ-
മഹന്യഹനി വർദ്ധതേ

4. ആപ്യായമാനഃ സ തദാ
ഹിമശീതേന വാരിണാ
അവാപ്യ ചേതനാം രാജാ
വിശ്വാമിത്രമവേക്ഷ്യ ച

5. പുനർമോഹം സമാപേദേ-
ഽഥ ക്രോധം യയൗ മുനിഃ
സമാശ്വാസ്യ ച രാജാനം
വാക്യമാഹ ദ്വിജോത്തമഃ

വിശ്വാമിത്ര ഉവാച.

6. ദീയതാം ദക്ഷിണാ സാ മേ
യദി ധൈര്യമവേക്ഷസേ
സത്യേനാർക്കഃ പ്രതപതി
സത്യേ തിഷ്ഠതി മേദിനീ.

7. സത്യേ ചോക്തഃ പരോ ധർമ്മഃ
സ്വർഗ്ഗഃ സത്യേ പ്രതിഷ്ഠിതഃ
അശ്വമേധസഹസ്രം തു
സത്യം ച തുലയാ ധൃതം

8. അശ്വമേധസഹസ്രാദ്ധി
സത്യമേകം വിശിഷ്യതേ
അഥവാ കിം മമൈതേന
പ്രോക്തേനാസ്തി പ്രയോജനം

9. മദീയാം ദക്ഷിണാം രാജൻ
ദാസ്യതി ഭവാൻ യദി
അസ്താചലഗതേ ഹ്യർക്കേ
ശപ്സ്യാമി ത്വാമതോ ധ്രുവം

10. ഇത്യുക്ത്വാ സ യയൗ വിപ്രോ
രാജാ ചാസീദ് ഭയാതുരഃ
ദുഃഖിതോ ഹ്യവനൗ നിഃസ്വോ
നൃശംസം മുനിനാർദ്ദിതഃ

സൂത ഉവാച.

11. ഏതസ്മിന്നന്തരേ തത്ര
ബ്രാഹ്മണോ വേദപാരഗഃ;
ബ്രാഹ്മണൈർ ബന്ധുഭിഃ സാർദ്ധം
നിര്യയൗ സ്വഗൃഹാദ്ബഹിഃ

12. തതോ രാജ്ഞീ തു തം ദൃഷ്ട്വാ
ആയാന്തം താപസംസ്ഥിതം
ഉവാച വാക്യം രാജാനം
ധർമ്മാർത്ഥസഹിതം തദാ

13. ത്രയാണാമപി വർണ്ണാനാം
പിതാ ബ്രാഹ്മണ ഉച്യതേ
പിതുർദ്രവ്യം ഹി പുത്രേണ
ഗ്രഹീതവ്യം ന സംശയഃ

14. തസ്മാദയം പ്രാർത്ഥനീയോ ധനാർത്ഥമിതി മേ മതിഃ

അതുകൊണ്ട് ധനത്തിനുവേണ്ടി ഇദ്ദേഹത്തോട് അപേക്ഷിക്കാമെന്ന് എനിക്ക് തോന്നുന്നു.

രാജോവാച

നാഹം പ്രതിഗ്രഹം കാംക്ഷേ ക്ഷത്രിയോ൯ഹം സുമധ്യമേ

ഹേ സുന്ദരി, ഞാൻ പ്രതിഗ്രഹം ആഗ്രഹിക്കുന്നില്ല.ഞാൻ ക്ഷത്രിയനാണ്.

15. യാചനം ഖലു വിപ്രാണാം ക്ഷത്രിയാണാം ന വിദ്യതേ
ഗുരുർഹി വിപ്രോ വർണ്ണാനാം പൂജനീയോ൯സ്തി സർവഥാ

യാചിക്കുക എന്നത് ബ്രാഹ്മണർക്കും ക്ഷത്രിയർക്കും പറഞ്ഞിട്ടുള്ളതല്ല. വർണ്ണങ്ങളുടെയെല്ലാം ഗുരു വിപ്രനാണ്; എല്ലാവിധത്തിലും പൂജനീയനുമാണ്.

16. തസ്മാദ്ഗുരുർന്ന യാച്യഃ സ്യാത്ക്ഷത്രിയാണാം വിശേഷതഃ
യജനാദ്ധ്യയനം ദാനം ക്ഷത്രിയസ്യ വിധീയതേ

അതിനാൽ ഗുരുവിനോട് യാചിക്കരുത്. പ്രത്യേകിച്ചും ക്ഷത്രിയർ. യജനവും അദ്ധ്യയനവും ദാനവുമാണ് ക്ഷത്രിയർക്കു വിധിച്ചിട്ടുള്ളത്.

17. ശരണാഗതാനാമഭയം പ്രജാനാം പ്രതിപാലനം
ന ചാപ്യേവം തു വക്തവ്യം ദേഹീതി കൃപണം വചഃ

ശരണാഗതർക്ക് അഭയം കൊടുക്കുകയും പ്രജകളെ പരിപാലിക്കുകയും ക്ഷത്രിയധർമ്മത്തിൽ പെട്ടകർമ്മങ്ങളാണ്. തന്നാലും എന്നൊരു നിന്ദ്യമായവാക്ക് ക്ഷത്രിയൻ പറയുകപോലും അരുത്.

18. ദദാമീത്യേവ മേ ദേവി ഹൃദയേ നിഹിതം വചഃ
ആർജിതം കുത്രചിദ്ദ്രവ്യം ബ്രാഹ്മണായ ദദാമ്യഹം

'തരാം' എന്ന വാക്കാണ് എന്റെ ഹൃദയത്തിൽ ഉറച്ചിരിക്കുന്നത്. എവിടെ നിന്നെങ്കിലും ധനം സമ്പാദിച്ച് ഞാൻ ആ ബ്രാഹ്മണനു നൽകാം.

പത്ന്യുവാച

19. കാലഃ സമവിഷമകരഃ പരിഭവസമ്മാനമാനദഃ കാലഃ
കാലഃ കരോതി പുരുഷം ദാതാരം യാചിതാരം ച

തുല്യതയും വൈഷമ്യവും സൃഷ്ടിക്കുന്നത് കാലമാണ്; അഥവാ ക്ഷയവൃദ്ധികൾ ഉണ്ടാക്കുന്നത് കാലമാണ്. പരിഭവവും സമ്മാനവും മാനവും നൽകുന്നതും കാലം തന്നെ. കാലം മനുഷ്യനെ ദാതാവും യാചകനുമാക്കുന്നു.

20. വിപ്രേണ വിദുഷാ രാജാ ക്രുദ്ധേനാതിബലീയസാ
രാജ്യാന്നിരസ്തഃ സൗഖ്യാച്ച പശ്യ കാലസ്യ ചേഷ്ടിതം

വിദ്വാനും ക്രുദ്ധനും ശക്തനുമായ ബ്രാഹ്മണൻ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി. സൗഖ്യവും കെടുത്തി.നോക്കൂ കാലത്തിന്റെ കളി.

രാജോവാച

21. അസിനാ തീക്ഷ്ണധാരേണ വരം ജിഹ്വാ ദ്വിധാ കൃതാ
ന തു മാനം പരിത്യജ്യ ദേഹി ദേഹീതി ഭാഷിതം

ക്ഷത്രിയനെന്ന അഭിമാനം വിട്ട് 'തരണേ''തരണേ' എന്നു പറയുന്നതിനേക്കാൾ നല്ലത് മൂർച്ചയുള്ള വാളുകൊണ്ട് നാവ് രണ്ടായി പിളർക്കുകയാണ്.

22. ക്ഷത്രിയോ ഽ ഹം മഹാഭാഗേ ന യാചേ കിഞ്ചിദപ്യഹം
ദദാമി വാ ഽ ഹം നിത്യം ഹി ഭുജവീര്യാർജിതം ധനം.

മഹാഭാഗേ, ഞാൻ ക്ഷത്രിയനാണ്. ഞാൻ ഒന്നും യാചിക്കുകയില്ല.കൈക്കരുത്ത്കൊണ്ട് നേടിയ ധനവും ദാനം ചെയ്യുകയേയുള്ളു.

## പത്ന്യുവാച

23. യദി തേ ഹി മഹാരാജ യാചിതും ന ക്ഷമം മനഃ
അഹം തു ന്യായതോ ദത്താ ദേവൈരപി സവാസവൈഃ

മഹാരാജാവേ, യാചിക്കാൻ അങ്ങേയ്ക്ക് മനക്കരുത്തില്ലെങ്കിൽ വേണ്ട. വിധിപ്രകാരം ഇന്ദ്രാദിദേവൻമാരാണല്ലോ അങ്ങേയ്ക്ക് ഈ എന്നെ നൽകിയത്.

24. അഹം ശാസ്യാ ച പത്യാ ച രക്ഷ്യാ ചൈവ മഹാദ്യുതേ
മന്മൗല്യം സംഗൃഹീത്വാഥ ഗുർവർത്ഥഃ സമ്പ്രദീയതാം

മഹാദ്യുതേ, ഭർത്താവിന് എന്നെ ശാസിക്കാനും രക്ഷിക്കാനും അധികാരമുണ്ട്. എന്നെ വിറ്റ് കിട്ടുന്ന ധനം കൊണ്ട് പ്രതിജ്ഞചെയ്ത ദക്ഷിണ ബ്രാഹ്മണനു നൽകിയാലും.

25. ഏതദ്വാക്യമുപശ്രുത്യ ഹരിശ്ചന്ദ്രോ മഹീപതിഃ
കഷ്ടം കഷ്ടമിതി പ്രോച്യ വിലലാപാതി ദുഃഖിതഃ

ഇങ്ങനെ പറയുന്നത്കേട്ട് ഹരിശ്ചന്ദ്രമഹാരാജാവ് കഷ്ടം! കഷ്ടം എന്ന് പറഞ്ഞ് ദുഃഖം സഹിക്കാനാവാതെ വിലപിച്ചു.

26. ഭാര്യാ ച ഭൂയഃ പ്രാഹേദം ക്രിയതാം വചനം മമ
വിപ്രശാപാഗ്നിദഗ്ദ്ധത്വാന്നീചത്വമുപയാസ്യസി

ഭാര്യ വീണ്ടും അദ്ദേഹത്തോടു പറഞ്ഞു: ഞാൻ പറയുന്നത് കേൾക്കൂ. ബ്രാഹ്മണന്റെ ശാപാഗ്നിയിൽ ദഹിച്ച് അങ്ങേക്ക് നീചത്വം ഭവിക്കും.

27. ന ദ്യൂതഹേതോർന്ന ച മദ്യഹേതോർ
ന രാജ്യഹേതോർന ച ഭോഗഹേതോഃ
ദദസ്വ ഗുർവർത്ഥമതോ മയാ ത്വം
സത്യവ്രതം ത്വം സഫലം കുരുഷ്വ

ചൂതാട്ടത്തിനോ മദ്യപാനത്തിനോ രാജ്യത്തിനോ ഭോഗസുഖത്തിനോ അല്ല എന്ന വിൽക്കാൻ പറഞ്ഞത്. ഗുരുവിനുള്ള ധനം നൽകാൻ വേണ്ടിയാണ്. എന്നെ വിറ്റ് ഗുരുവിനുള്ള ധനം നൽകി സത്യവ്രതത്തെ അങ്ങ് സഫലീകരിച്ചാലും.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ഏകവിംശോ ഽ ദ്ധ്യായഃ

# അഥ ദ്വാവിംശോഽധ്യായഃ

## വ്യാസ ഉവാച

1. സ തയാ നോദ്യമാനസ്തു രാജാ പത്ന്യാ പുനഃ പുനഃ
പ്രാഹ ഭദ്രേ കരോമ്യേഷ വിക്രയം തേ സുനിർഘൃണഃ

ഇപ്രകാരം പത്നി വീണ്ടും വീണ്ടും പ്രേരിപ്പിച്ചപ്പോൾ രാജാവു പറഞ്ഞു:ഭദ്രേ,തീരെ ദയയില്ലാത്തവനെപ്പോലെ നിന്നെ ഞാൻ വിറ്റേക്കാം.

2. നൃശംസൈരപി യത്കർത്തും ന ശക്യം തത്കരോമ്യഹം
യദി തേ ഭ്രാജതേ വാണീ വക്തുമീദൃക് സുനിഷ്ഠുരം

ഇത്രത്തോളം ക്രൂരമായ വാക്ക് നീ എന്നോടു പറയുകനിമിത്തം അതിനീചന്മാർക്കു പോലും ചെയ്യാനാവാത്ത പ്രവൃത്തി ഞാൻ ചെയ്യാം

3. ഏവമുക്ത്വാ തതോ രാജാ ഗത്വാ നഗരമാതുരഃ
അവതാര്യ തദാ രംഗേ താം ഭാര്യാം നൃപസത്തമഃ

ഇങ്ങനെ പറഞ്ഞിട്ട് ദുഃഖിതനായ അദ്ദേഹം നഗരത്തിലേക്കു ചെന്നു.ഭാര്യയെ തന്റെ മുമ്പിൽത്തന്നെ നിർത്തി.

4. ബാഷ്പഗദ്ഗദകണ്ഠസ്തു തതോ വചനമബ്രവീത്
ഭോ ഭോ നാഗരികാഃ സർവ്വേ ശൃണുധ്വം വചനം മമ

കണ്ണീരൊഴുക്കി ഗദ്ഗദകണ്ഠനായി അദ്ദേഹം ഇങ്ങനെ വിളിച്ചു പറഞ്ഞു: "ഹേ നഗരവാസികളേ,ഞാൻ പറയുന്നത് നിങ്ങളെല്ലാവരും ഒന്നു കേൾക്കണേ.

5. കസ്യചിദ്യദി കാര്യം സ്യാദ്ദാസ്യാ പ്രണേഷ്ടയാ മമ
സ ബ്രവീതു ത്വരായുക്തോ യാവത്സ്വം ധാരയാമ്യഹം

എന്റെ പ്രാണപ്രിയയായ ഇവളെ ആർക്കെങ്കിലും ദാസ്യവേലയ്ക്കു വേണമെങ്കിൽ,ഞാൻ പറയുന്ന വിലയ്ക്കു വാങ്ങാൻ ഒരുക്കമുള്ളവർ വേഗം വന്നു പറയിൻ.

6. തേഽബ്രുവൻ പണ്ഡിതാഃ കസ്ത്വം പത്നീം വിക്രേതുമാഗതഃ

കേട്ടുകൊണ്ടു നിന്ന ചില വിദ്വാന്മാർ ചോദിച്ചു: പത്നിയെ വില്ക്കാൻ വന്ന നീ ആര്?

## രാജോവാച

കിം മാം പൃച്ഛഥ കസ്ത്വം ഭോ നൃശംസോഽഹമമാനുഷഃ

ഞാൻ ആരെന്നു നിങ്ങൾ എന്തിനു ചോദിക്കുന്നു?ഞാൻ മനുഷ്യത്വമില്ലാത്ത ഒരു ക്രൂരനാണ്.

7. രാക്ഷസോ വാഽസ്മി കഠിനസ്തതഃ പാപം കരോമ്യഹം

അല്ലെങ്കിൽ നിർദ്ദയനായ ഒരു രാക്ഷസനുമാവാം.അതുകൊണ്ടാണല്ലോ ഈ പാപകർമ്മം ചെയ്യുന്നത്.

## വ്യാസ ഉവാച

തം ശബ്ദം സഹസാ ശ്രുത്വാ കൗശികോ വിപ്രരൂപധൃക്

ആ ശബ്ദം കേട്ടിട്ട് വിപ്രരൂപധാരിയായ കൗശികൻ ഉടനെ

8. വൃദ്ധരൂപം സമാസ്ഥായ ഹരിശ്ചന്ദ്രമഭാഷത
സമർപ്പയസ്വ മേ ദാസീമഹം ക്രേതാ ധനപ്രദഃ

ഒരു വൃദ്ധന്റെ വേഷത്തിൽ വന്ന് ഹരിശ്ചന്ദ്രനോടു പറഞ്ഞു: ദാസിയെ എനിക്കു തന്നേക്കൂ.താങ്കൾ ആവശ്യപ്പെടുന്ന ധനം തന്ന് ഞാൻ വാങ്ങിക്കൊളളാം.

9. അസ്തി മേ വിത്തമതുലം സുകുമാരീ ച മേ പ്രിയാ
ഗൃഹകർമ്മ ന ശക്നോതി കർത്തുമസ്മാത് പ്രയച്ഛ മേ

എനിക്ക് അളവറ്റ സമ്പത്തുണ്ട്. എന്റെ പ്രിയപത്നി സുന്ദരിയുമാണ്.എന്നാൽ വീട്ടുകാര്യം നോക്കാൻ അവൾക്കു കഴിവില്ല. അതുകൊണ്ട് ദാസിയെ എനിക്കു തന്നേക്കൂ.

10. അഹം ഗൃഹ്ണാമി ദാസീം തു കതി ദാസ്യാമി തേ ധനം
ഏവമുക്തേ തു വിപ്രേണ ഹരിശ്ചന്ദ്രസ്യ ഭൂപതേഃ

ഈ ദാസിയെ ഞാൻ വാങ്ങിക്കൊളളാം.ഞാൻ എത്ര ധനം തരണം നിങ്ങൾക്ക്? ഇങ്ങനെ ആ വിപ്രൻ പറഞ്ഞപ്പോൾ ഹരിശ്ചന്ദ്രമഹരാജാവിന്റെ

11. വിദീർണ്ണം തു മനോ ദുഃഖാന്ന ചൈനം കിഞ്ചിദബ്രവീത്

മനസ്സ്,ദുഖത്താൽ പിളർന്നു പോയതുകൊണ്ട് അദ്ദേഹം ബ്രഹ്മണനോട് ഒന്നും മിണ്ടിയില്ല.

വിപ്ര ഉവാച

കർമ്മണശ്ച വയോരൂപശീലാനാം തവ യോഷിതഃ

നിങ്ങളുടെ ഈ സ്തീയുടെ കർമ്മത്തിനും വയോരൂപശീലങ്ങൾക്കും

12. അനുരൂപമിദം വിത്തം ഗൃഹാണാർപ്പയ മേഽബലാം
ധർമ്മ ശാസ്ത്രേഷു യദ്ദൃഷ്ടം സ്ത്രിയോ മൗല്യം നരസ്യ ച

അനുസരിച്ചുളള ധനം വാങ്ങിക്കൊളളൂ. എന്നിട്ട് സ്ത്രീയെ എനിക്കു തന്നെക്കൂ. ധർമ്മ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട് ആണിന്റെയും പെണ്ണിന്റേയും വില.

13. ദ്വാത്രിംശല്ലക്ഷണോപേതാ ദക്ഷാ ശീലഗുണാന്വിതാ
കോടിമൗല്യം സുവർണ്ണസ്യ സ്ത്രിയഃ പുംസസ്തഥാർബ്ബുദം

മുപ്പത്തിരണ്ടു ലക്ഷ്ണങ്ങളും ശീലഗുണങ്ങളും കഴിവുകളും ഉളള സ്ത്രീയുടെ വില ഒരുകോടി സ്വർണ്ണനാണയവും പുരുഷന്റേത് പത്തുകോടിയുമാണ്.

14. ഇത്യാകർണ്യ വചസ്തസ്യ ഹരിശ്ചന്ദ്രോ മഹീപതിഃ
ദുഃഖേന മഹതാവിഷ്ടോ നചൈനം കിംചിദബ്രവീത്

ഇങ്ങനെ ബ്രാഹ്മണൻ പറഞ്ഞതുകേട്ടപ്പോൾ ഹരിശ്ചന്ദ്രമഹരാജാവ് താങ്ങാനാവാത്ത ദുഃഖം നിമിത്തം അദ്ദേഹത്തോട് ഒന്നും പറഞ്ഞില്ല.

15. തതഃ സ വിപ്രോ നൃപതേഃ പുരതോ വല്ക്കലോപരി
ധനം നിധായ കേശേഷു ധൃത്വാ രാജ്ഞീമകർഷയത്

പിന്നെ ആ ബ്രാഹ്മണൻ രാജാവിന്റെ മുമ്പിലുണ്ടായിരുന്ന മരവുരിയിൽ ധനം വെച്ചിട്ട് രാജ്ഞിയുടെ മുടിക്കെട്ടിൽ പിടിച്ചുവലിച്ചു.

### രാജ്ഞ്യുവാച

16 മുഞ്ച മുഞ്ചാര്യ മാം സദ്യോ യാവത്പശ്യാമ്യഹം സുതം
ദുർലഭം ദർശനം വിപ്ര പുനരസ്യ ഭവിഷ്യതി

വിടണേ,എന്നെ ഒന്നുവിടണേ.ഞാനിപ്പോൾ എന്റെ മകനെ ഒന്നു കണ്ടു കൊള്ളട്ടെ. ഹേ ബ്രാഹ്മണ,എനിക്ക് ഇനി ഇവനെ കാണാൻ പ്രയാസമായിരിക്കുമല്ലോ.

17 പശ്യേഹ പുത്ര മാമേവം മാതരം ദാസ്യതാം ഗതാം
മാം മാസ്പ്രാക്ഷീ രാജപുത്ര ന സ്പൃശ്യാƒഹം ത്വയാƒധുനാ

മകനേ, ഇത്തരത്തിൽ ദാസിയായി പോകുന്ന അമ്മയെ ഒന്നു നോക്കൂ.രാജകുമാരാ എന്നെ തൊടരുതേ. നിനക്കിനി തൊടാൻ പാടില്ലാത്തവളാണു ഞാൻ.

18 .തതഃ സ ബാലഃ സഹസാ ദൃഷ്ട്വാ കഷ്ടാം തു മാതരം
സമഭ്യധാവദംബേതി വദൻ സാശ്രുവിലോചനഃ

തന്റെ മാതാവ് ഇങ്ങനെ ഒരു കഷ്ടതയിൽ പെട്ടിരിക്കുന്നു എന്നുകണ്ട ആ ബാലൻ അമ്മേ എന്നു വിളിച്ചു കരഞ്ഞ് കണ്ണീരൊഴുക്കി ക്കൊണ്ട് പിന്നാലെ ചെന്നു.

19. ഹസ്തേ വസ്ത്രം സമാകർഷൻ കാകപക്ഷധരഃ സ്ഖലൻ
തമാഗതം ദ്വിജഃ ക്രോധാദ്ബാലമഭ്യഹനത്തദാ

കൈകൊണ്ട് ചേലത്തുമ്പുപിടിച്ച് വലിച്ചു പിടിച്ച് വേച്ചു വേച്ചു പിന്നാലെ ചെല്ലുന്ന ആ കൊച്ചുകുടുമക്കാരനെ ബ്രാഹ്മണൻ അപ്പോൾ കോപത്തോടെ തല്ലി.

20. വദംസ്തഥാപി സോംƒബേതി നൈവ മുഞ്ചതി മാതരം

എന്നിട്ടും'അമ്മേ'എന്നു വിളിച്ചുകൊണ്ട് അവൻ അമ്മയെ വിടാതെ പിടികൂടി

### രാജ്ഞ്യുവാച

പ്രസാദം കുരു മേ നാഥ ക്രീണിഷ്വേമം ഹി ബാലകം

ഏമാനേ, എന്റെ ഈ കുഞ്ഞിനെക്കൂടി വാങ്ങാൻ അങ്ങേയ്ക്കു ദയവുണ്ടാകണേ.

21. ക്രീതാപി നാഹം ഭവിതാ വിനൈനം കാര്യസാധികാ
ഇത്ഥം മമാല്പഭാഗ്യയാഃ പ്രസാദം കുരുമേ പ്രഭോ

എന്നെ വിലയ്ക്കു വാങ്ങിയതാണെങ്കിലും ഇവനെ കൂടാതെ എനിക്ക് ഒന്നും ചെയ്യാനാവില്ല. പ്രഭോ ഭാഗ്യം കെട്ട ഈയുള്ളവളോട് ഇങ്ങനെ ഒരു കാരുണ്യം കാണിക്കണേ.

### ബ്രാഹ്മണഉവാച

22. ഗൃഹ്യതാം വിത്തമേതത്തേ ദീയതാം മമ ബാലകഃ
സ്ത്രീപുംസോ ധർമ്മശാസ്ത്രജ്ഞൈഃ കൃതമേവ ഹി വേതനം

ഇതു കേട്ട ബ്രാഹ്മണൻ രാജാവിനോടു പറഞ്ഞു: ഈ ധനം കൂടി എടുത്തുകൊള്ളുക. എന്നിട്ട് ബാലനേയും വിട്ടുതന്നേക്കൂ. സത്രീപുരുഷന്മാർക്ക് ധർമ്മശാസ്ത്രജ്ഞൻമാർ വില നിർണ്ണയിച്ചിട്ടുണ്ടല്ലോ.

23. ശതം സഹസ്രം ലക്ഷം ച കോടിമൗല്യം തഥാപരൈഃ
ദ്വാത്രിംശല്ലക്ഷണോപേതാ ദക്ഷാ ശീലഗുണാന്വിതാ

നൂറ്, ആയിരം, ലക്ഷം, കോടി എന്നെല്ലാം അന്യർ പറയും. മുപ്പത്തിരണ്ടു ലക്ഷണം തികഞ്ഞവളും ശീലഗുണങ്ങൾ ഉള്ളവളുമാണ് യോഗ്യ.

**24. കോടിമൗല്യം സ്ത്രിയഃ പ്രോക്തം പുരുഷസ്യ തഥാർബുദം**

സ്ത്രീയ്ക്ക് കോടിനാണയമാണ് വിലവച്ചിട്ടുള്ളത്. പുരുഷന് പത്തുകോടിയും.

**സൂതഉവാച**

**തഥൈവ തസ്യ തദ്വിത്തം പുരഃ ക്ഷിപ്തം പടേ പുനഃ**

എന്നിങ്ങനെ പറഞ്ഞിട്ട് അവന്റെ വില രാജാവിന്റെ മുമ്പിലുണ്ടായിരുന്ന വസ്ത്രത്തിൽ ഇട്ടുകൊടുത്തു.

**25. പ്രഗൃഹ്യ ബാലകം മാത്രാ സഹൈകസ്ഥമബന്ധയത്**
**പ്രതസ്ഥേ സ ഗൃഹം ക്ഷിപ്രം തയാ സഹ മുദാന്വിതഃ**

പിന്നെ ആബാലനെ പിടിച്ച് അമ്മയോടുകൂട്ടികെട്ടി. അതിനുശേഷംആബ്രാഹ്മണൻ അവളെയും കൂട്ടിക്കൊണ്ട് സന്തുഷ്ടനായി വേഗം സ്വഗൃഹത്തിലേക്കു പുറപ്പെട്ടു.

**26. പ്രദക്ഷിണാം തു സാ കൃത്വാ ജാനുഭ്യാം പ്രണതാ സ്ഥിതാ**
**ബാഷ്പപര്യാകുലാ ദീനാ ത്വിദം വചനമബ്രവീത്**

എന്നാൽ അവളാകട്ടെ ഭർത്താവിനെ വലം വച്ച് മുട്ടുകുത്തി നമസ്ക്കരിച്ച് കണ്ണീരൊഴുക്കിക്കൊണ്ട് ദീനയായി ഇങ്ങനെ പറഞ്ഞു:

**27. യദി ദത്തം യദി ഹുതം ബ്രാഹ്മണാസ്തർപ്പിതാ യദി**
**തേന പുണ്യേന മേ ഭർത്താ ഹരിശ്ചന്ദ്രോ ƒസ്തു വൈ പുനഃ**

ഞാൻ ദാനം ചെയ്തിട്ടുണ്ടെങ്കിൽ, ഹോമങ്ങൾ ചെയ്തിട്ടുണ്ടെങ്കിൽ, ബ്രാഹ്മണരെ പൂജിച്ചിട്ടുണ്ടെങ്കിൽ ആ പുണ്യത്താൽ ഹരിശ്ചന്ദ്രൻ വീണ്ടും എന്റെ ഭർത്താവായിരിക്കട്ടെ.

**28. പാദയോഃ പതിതാം ദൃഷ്ട്വാ പ്രണേഭ്യോ ƒപി ഗരീയസീം**
**ഹാഹേതി വദൻ രാജാ വിലലാപാകുലേന്ദ്രിയഃ**

പ്രാണനെക്കാൾ പ്രിയയായ അവൾ കാൽക്കൽ വീണുകേഴുന്നതു കണ്ടപ്പോൾ രാജാവ്, ഹാ! ഹാ! എന്നുപറഞ്ഞുകൊണ്ട് ഹൃദയം പൊട്ടി വിലപിച്ചു.

**29. വിയുക്തേയം കഥം ജാതാ സത്യശീലഗുണാന്വിതാ**
**വൃക്ഷച്ഛായാപി വൃക്ഷം തം ന ജഹാതി കദാചന**

സത്യവും ശീലഗുണങ്ങളുമുള്ള ഇവൾ എന്നെ എങ്ങനെ വേർപിരിയും? വൃക്ഷത്തിന്റെ നിഴൽ ജഡമാണെങ്കിൽ പോലും അതൊരിക്കലും വൃക്ഷത്തെ വിട്ടുപോകാറില്ലല്ലോ.

**30. ഏവം ഭാര്യാം വദിത്വാഥ സുസംബദ്ധം പരസ്പരം**
**പുത്രം ച തമുവാചേദം മാം ത്വം ഹിത്വാ ക്വ യാസ്യസി**

ഇങ്ങനെ ഭാര്യയോടു പറഞ്ഞിട്ട്, ഭാര്യയോടൊപ്പം കൂട്ടിക്കെട്ടിയിരുന്നപുത്രനോടു ചോദിച്ചു. 'എന്നെ വിട്ട് നീ എങ്ങോട്ടുപോകുന്നു?'

**31. കാം ദിശം പ്രതി യാസ്യാമി കോ മേ ദുഃഖം നിവാരയേത്**
**രാജത്യാഗേ ന മേ ദുഃഖം വനവാസേ ന മേ ദ്വിജ**

ഹേ ബ്രാഹ്മണ, ഞാൻ ഏതു ദിക്കിലേയേക്കുപോകും? ആര് എന്റെ ദുഃഖം ഇല്ലാതാക്കും? രാജ്യം പോയതുകൊണ്ടോ കാട്ടിൽ പാർക്കുന്നതുകൊണ്ടോ എനിക്കു ദുഃഖമില്ല.

32. യത്പുത്രേണ വിയോഗോ മേ ഏവമാഹ സ ഭൂപതിഃ
സത് ഭർത്തൃഭോഗ്യാ ഹി സദാ ലോകേ ഭാര്യാ ഭവന്തി ഹി

എന്നാൽ പുത്രനെ പിരിയുന്നതിലെ ദുഃഖം എനിക്കു സഹിക്കാനാവുന്നില്ല. എന്നിങ്ങനെ പറഞ്ഞുകൊണ്ട് അദ്ദേഹം വിലപിച്ചു. ലോകത്ത് സദാ ഉത്തമഭർത്താക്കന്മാർക്ക് അനുഭവിക്കാനുള്ള വരാണ് ഭാര്യമാർ.

33. മയാ ത്വക്താ/സി കല്ല്യാണി ദുഃഖേന വിനിയോജിതാ
ഇക്ഷ്വാകുവംശസംഭൂതം സർവ്വരാജ്യസുഖോചിതം

ഭദ്രേ, നീ എന്നാൽ പരിത്യജിക്കപ്പെട്ടവളായി ദുഃഖം അനുഭവിക്കുന്നു. ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനും രാജ്യ സുഖങ്ങളെല്ലാം ഉള്ളവനുമായ,

34. മാമീദൃശം പതിം പ്രാപ്യ ദാസീഭാവം ഗതാ ഹ്യസി
ഈദൃശേ മജ്ജമാനം മാം സുമഹച്ഛോകസാഗരേ

എന്നെപ്പോലുള്ള ഒരു ഭർത്താവിനെ ലഭിച്ചിട്ടും നിനക്ക് ഒരു ദാസിയായി തീരേണ്ടിവന്നുവല്ലോ! ഇപ്രകാരം ഏറ്റവും വലിയ ദുഃഖസമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിക്കുന്ന എന്നെ

35. കോ മാമുദ്ധരതേ ദേവി പൗരാണാഖ്യാന വിസ്തരൈഃ

ആര്, പുരാണാഖ്യാനങ്ങൾ പറഞ്ഞുകേൾപ്പിച്ച് കരകയറ്റും?

## സൂതഉവാച

പശ്യതസ്തസ്യരാജർഷേഃ കാശാഘാതൈഃ സുദാരുണൈഃ

ആ രാജർഷി നോക്കിനിൽക്കേ, ഭയങ്കരമായ ചാട്ടവാറുകൊണ്ട്

36. ഘാതയിത്വാ തു വിപ്രേശോ നേതും സമുപചക്രമേ
നീയമാനൗ തു തൗ ദൃഷ്ട്വാ ഭാര്യപുത്രൗ സ പാർത്ഥിവഃ

അവളെ അടിച്ച് മുമ്പോട്ടുനയിക്കാൻ ആ ബ്രാഹ്മണൻ ഒരുമ്പെട്ടു. അങ്ങനെ കൊണ്ടുപോകുന്ന ഭാര്യയെയും പുത്രനെയും കണ്ടരാജാവ്,

37. വിലലാപാതിദുഃഖാർത്തോ നിശ്വസ്യോഷ്ണം പുനഃ പുനഃ
യാം ന വായുർന വാദിത്യോ ന ചന്ദ്രോ ന പൃഥക്ജനാഃ

അത്യന്തം ആർത്തനായി വിലപിച്ചു. വീണ്ടും വീണ്ടും ചുടുനെടുവീർപ്പിട്ടു. വായുവോ ആദിത്യനോ ചന്ദ്രനോ പരപുരുഷന്മാരോ

38. ദൃഷ്ടവന്തഃ പുരാ പത്നീം സേയം ദാസീത്വമാഗതാ
സൂര്യവംശപ്രസൂതോ/യം സുകുമാരകരാംഗുലിഃ

ഭാര്യയായ ഇവളെ മുമ്പു കണ്ടിട്ടില്ല. ആ ഇവളിതാ ദാസിയായിത്തീർന്നിരിക്കുന്നു! സൂര്യവംശത്തിൽ ജനിച്ചവനും മനോഹരമായ കൈവിരലുകൾ ഉള്ളവനുമായ

39. സമ്പ്രാപ്തോ വിക്രയം ബാലോ ധിങ്മാമസ്തു സുദുർമതിം
ഹാ പ്രിയേ ഹാ ശിശോ വത്സ മമാനാര്യസ്യ ദുർനയഃ

എന്റെ ഈ മകനും വില്ക്കപ്പെട്ടുവല്ലോ! ഞാൻ എത്ര നിന്ദ്യനാണ്, ദുർബുദ്ധിയാണ്! ഹാ! പ്രിയേ, മകനേ, നീചനായ എന്റെ ദുർനയം,

40. ദൈവാധീനദശാം പ്രാപ്തോ ന മൃതോƒസ്മി തഥാപി ധിക്

വിധിവൈപരീത്യം കൊണ്ടുണ്ടായതാണ്. കഷ്ടം! എന്നിട്ടും ഞാൻ മരിച്ചില്ലല്ലോ!

വ്യാസഉവാച

ഏവം വിലപതോ രാജ്ഞോƒഗ്രേ വിപ്രോƒന്തരധീയത

ഇങ്ങനെ വിലപിക്കുന്ന രാജാവിന്റെ ദൃഷ്ടിയിൽനിന്ന് ബ്രഹ്മണൻ, മറഞ്ഞു.

41. വൃക്ഷഗേഹാദിഭിസ്തുംഗൈസ്താവാദായ ത്വരാന്വിതഃ
അത്രാന്തരേ മുനിശ്രേഷ്ഠസ്ത്വാജഗാമ മഹാതപാഃ

ഉയർന്നമരങ്ങളും വീടുകളും മൂലം ആ ബ്രാഹ്മണനെ കാണാൻ പാടില്ലാതായി. അതിനിടയ്ക്ക് മഹാതപസ്വിയായ വിശ്വാമിത്രൻ അവിടെ എത്തിക്കഴിഞ്ഞു.

42. സശിഷ്യഃ കൗശികേന്ദ്രോƒസൗ നിഷ്ഠുരഃ ക്രൂരദർശനഃ

നിഷ്ഠൂരനും കാഴ്ചയ്ക്ക് ക്രൂരനുമായ വിശ്വാമിത്രമുനി ശിഷ്യന്മാരോടുകൂടി അവിടെ എത്തിക്കഴിഞ്ഞു.

വിശ്വാമിത്ര ഉവാച

യാ ത്വയോക്താ പുരാ രാജൻ രാജസൂയസ്യ ദക്ഷിണാ

രാജാവേ, പണ്ട് അങ്ങ് രാജസൂയത്തിന്റെ ദക്ഷിണ നൽകാമെന്ന് പറഞ്ഞിരുന്നല്ലോ.

43. താം ദദസ്വ മഹാബാഹോ യദി സത്യം പുരസ്കൃതം

മഹാബാഹോ, അങ്ങ് സത്യത്തെ മാനിക്കുന്നെങ്കിൽ ആ ദക്ഷിണ ഇപ്പോൾ തന്നാലും.

ഹരിശ്ചന്ദ്ര ഉവാച

നമസ്കരോമി രാജർഷേ ഗൃഹാണേമാം സ്വദക്ഷിണാം

രാജർഷേ, ഞാൻ കുമ്പിടുന്നു. ഇതാ അങ്ങേയ്ക്കുള്ള ദക്ഷിണ സ്വീകരിച്ചാലും,

44. രാജസൂയസ്യ യാഗസ്യ യാ മയോക്താ പുരാƒനഘ

പണ്ടു ഞാൻ പറഞ്ഞ രാജസൂയ യാഗത്തിന്റെ ദക്ഷിണ,

വിശ്വാമിത്ര ഉവാച

കുതോ ലബ്ധമിദം ദ്രവ്യം ദക്ഷിണാർത്ഥേ പ്രദീയതേ

എവിടെ നിന്നുകിട്ടി അങ്ങേയ്ക്ക് ദക്ഷിണ നല്കാനുള്ള ഈ ധനം?

45. ഏതദാചക്ഷ്വ രാജേന്ദ്ര യഥാ ദ്രവ്യം ത്വയാƒർജിതം

രാജാവേ, പറയൂ, അങ്ങ് എങ്ങനെയാണ് ഈധനം നേടിയതെന്ന്?

രാജോവാച

കിമനേന മഹാഭാഗ കഥിതേന തവാനഘ

ഹേ മഹാഭാഗ, അങ്ങയോട് അക്കാര്യം എന്തിനുപറയുന്നു?

46. ശോകസ്തു വർദ്ധതേ വിപ്ര ശ്രുതേനാനേന സുവ്രത

ഹേ ബ്രാഹ്മണ അതു ഞാൻ പറയുന്ന പക്ഷം ശോകം വർദ്ധിക്കുമെന്നേയുള്ളൂ.

ഋഷിരുവാച

അശസ്തം നൈവ ഗൃഹ്ണാമി ശസ്തമേവ പ്രയച്ഛ മേ

അശുദ്ധമായ ധനം ഞാൻ സ്വീകരിക്കുകയില്ല., ശുദ്ധമായ ധനം എനിക്കുനൽകണം.

47. ദ്രവ്യസ്യാഗമനം രാജൻ കഥയസ്വ യഥാതഥം

ഈ ദ്രവ്യം എങ്ങനെ ലഭിച്ചതാണെന്ന് സത്യമായി പറയൂ.

രാജോവാച

മയാ ദേവീ തു സാ ഭാര്യാ വിക്രീതാ കോടിസമ്മിതൈഃ

എന്റെ സാധ്വിയായ പത്നിയെ ഞാൻ കോടി ദ്രവ്യം വാങ്ങിവിറ്റു.

48. നിഷ്കൈഃ പുത്രോ രോഹിതാഖ്യോ വിക്രീതോർബുദസംഖ്യയാ
വിപ്രൈകാദശ കോടിസ്ത്വം സുവർണ്ണസ്യ ഗൃഹാണമേ

പുത്രനായ രോഹിതനെ പത്തുകോടി ദ്രവ്യത്തിനും വിറ്റു. അങ്ങനെ പതിനൊന്നുകോടി ദ്രവ്യമുണ്ട്. അത് അങ്ങ് സ്വീകരിച്ചാലും.

സൂതഉവാച

49. തദ്വിത്തം സ്വല്പമാലക്ഷ്യ ദാരവിക്രയസംഭവം
ശോകാഭിഭൂതം രാജാനം കുപിതഃ കൗശികോഽബ്രവീത്

ഭാര്യയെ വിറ്റുകിട്ടിയ ആ ധനം വളരെ കുറച്ചേ ഉള്ളു എന്നുകണ്ട് കുപിതനായ കൗശികൻ ശോകാവിഷ്ടനായ രാജാവിനോട് തട്ടിക്കയറി.

ഋഷിരുവാച

50. രാജസൂയസ്യ യജ്ഞസ്യ നൈഷാ ഭവതി ദക്ഷിണാ
അന്യദുത്പാദയ ക്ഷിപ്രം സമ്പൂർണ്ണാ യേന സാ ഭവേത്

രാജസൂയത്തിന്റെ ദക്ഷിണയായിട്ടല്ല, ഇത്. വേറെ ധനമുണ്ടാക്കി വേഗം അത് പൂർത്തിയാക്കിക്കൊള്ളുക.

51. ക്ഷത്രബന്ധോ മമേമാം ത്വം സദൃശീം യദി ദക്ഷിണാം
മന്യസേ തർഹി തത്ക്ഷിപ്രം പശ്യ ത്വം മേ പരം ബലം

ക്ഷത്രിയാധമ, എനിക്ക് ഈ ദക്ഷിണ മതിയെന്ന് നീ വിചാരിക്കുന്നെങ്കിൽ കണ്ടോളൂ. എന്റെ പരമമായ ശക്തി എന്തെന്ന്.

52. തപസോഽസ്യ സുതപ്തസ്യ ബ്രാഹ്മണസ്യാമലസ്യ ച
മത്പ്രഭാവസ്യ ചോഗ്രസ്യ ശുദ്ധസ്യാദ്ധ്യയനസ്യ ച

ഉഗ്രതപസ്സിന്റേയും പരിശുദ്ധമായ ബ്രാഹ്മണ്യത്തിന്റേയും എന്റെ ഉഗ്രപ്രഭാവത്തിന്റേയും ശുദ്ധമായ അദ്ധ്യയനത്തിന്റേയും ശക്തി എന്തെന്ന്.

രാജോവാച

53. അന്യദ്ദാസ്യാമി ഭഗവൻ കാലഃ കശ്ചിത്പ്രതീക്ഷ്യതാം
അധുനൈവാസ്തി വിക്രീതാ പത്നീ പുത്രശ്ച ബാലകഃ

ഭഗവൻ, ഇനിയും വേണ്ടതു ഞാൻ തന്നുകൊള്ളാം. അല്പകാലം കാത്തിരിക്കൂ. പത്നിയെയും പുത്രനെയും ഇതാ ഇപ്പോൾ വിറ്റതേയുള്ളൂ.

വിശ്വാമിത്ര ഉവാച

54. ചതുർഭാഗഃ സ്ഥിതോ യോऽയം ദിവസസ്യ നരാധിപ
ഏഷ ഏവ പ്രതീക്ഷ്യോ മേ വക്തവ്യം നോത്തരം ത്വയാ

രാജാവേ, ദിവസത്തിന്റെ കാൽ ഭാഗം ഇനിയുമുണ്ടല്ലോ, അസ്തമിക്കാൻ. അതുവരെ ഞാൻ ക്ഷമിക്കാം. പിന്നെ അവധി പറഞ്ഞേക്കരുത്.

ഇതി ശ്രീദേവിഭഗവതേ സപ്തമസ്കന്ധേ
ദ്വാവിംശോऽദ്ധ്യായഃ

# അഥത്രയോവിംശോऽദ്ധ്യായഃ

വ്യാസ ഉവാച

1. തമേവമുക്ത്വാ രാജാനം നിർഘൃണം നിഷ്ഠുരം വചഃ
തദാദായ ധനം പൂർണ്ണം കുപിതഃ കൗശികോ യയൗ

രാജാവിനോട് ഇങ്ങനെ നിന്ദ്യവും നിഷ്ഠുരവുമായ വാക്കു പറഞ്ഞതിനു ശേഷം വിശ്വാമിത്രൻ ആ ധനം മുഴുവൻ എടുത്തു കൊണ്ട് കോപത്തോടെ അവിടെ നിന്നു പോയി.

2. വിശ്വാമിത്രേ ഗതേ രാജാ തതഃ ശോകമുപാഗതഃ
ശ്വാസോച്ഛ്വാസം മുഹുഃ കൃത്വാ പ്രോവാചോച്ചൈരധോമുഖഃ

വിശ്വാമിത്രൻ പോയിക്കഴിഞ്ഞപ്പോൾ രാജാവ് ശോകത്തിലാണ്ടു. അധോമുഖനായിരുന്ന് വീണ്ടും വീണ്ടും ചുടുനെടുവീർപ്പിട്ടുകൊണ്ട് ഉറക്കെ വിളിച്ചു പറഞ്ഞു:

3. വിത്തക്രീതേന യസ്യാർത്തിർമയാ പ്രേതേന ഗച്ഛതി
സ ബ്രവീതു ത്വരായുക്തോ യോ മേ തിഷ്ഠതി ഭാസ്കരഃ

ശവമായിത്തീർന്ന മഹാപാപിയായ ഞാൻ എന്നെത്തന്നെ വില്ക്കാൻ പോകുന്നു. ഈ ശരീരം വിലയ്ക്കുവാങ്ങുന്നതു കൊണ്ട് പ്രയോജനമുണ്ടെന്നു കരുതുന്നവൻ ഇതിനു വില പറയുക. ആദിത്യൻ അസ്തമിക്കുന്നതിനു മുമ്പ് വിലകിട്ടിയാലേ എനിക്കു പ്രയോജനമുള്ളു.

4. അത്രാജഗാമ ത്വരിതോ ധർമ്മശ്ചാണ്ഡാലരൂപധൃക്
ദുർഗന്ധോ വികൃതോരസ്കഃ ശ്മശ്രുലോ ദന്തുരോऽഘൃണീ

ചണ്ഡാലരൂപം ധരിച്ച് യമധർമ്മൻ അപ്പോഴേക്കും അവിടെ എത്തി. ദുഷിച്ച ഗന്ധവും വികൃതമായ മാറിടവും മീശയും കോന്ത്രപ്പല്ലും ക്രൂരതയും

5. കൃഷ്ണോ ലംബോദരഃ സ്നിഗ്ദ്ധഃ കരാളഃ പുരുഷാധമഃ
ഹസ്തജർജരയഷ്ടിശ്ച ശവമാല്യൈരലങ്കൃതഃ

കരിനിറവും കുടവയറും മെഴുമെഴുപ്പും എല്ലാം ചേർന്നു ഭയങ്കരനായ ഒരു മനുഷ്യാധമൻ.അവന്റെ കൈയിൽ ഒരു ജീർണ്ണിച്ച ദണ്ഡുണ്ട്. അസ്ഥിമാല അണിഞ്ഞിട്ടുണ്ട്

ചാണ്ഡാല ഉവാച

6. അഹം ഗൃഹ്ണാമി ദാസത്വേ ഭൃത്യാർത്ഥഃ സുമഹാൻ മമ
ക്ഷിപ്രമാചക്ഷ്വ മൗല്യം കിമേതത്തേ സമ്പ്രദീയതേ

ഞാൻ ദാസനായി നിന്നെ വിലയ്ക്കുവാങ്ങിക്കൊള്ളാം എനിക്കൊരു വേലക്കാരനെ അത്യാവശ്യമാണ്. എന്താണു നിനക്കു വില? ഞാൻ ആ വില തന്നേക്കാം.

വ്യാസ ഉവാച

7. തം താദൃശമഥാലക്ഷ്യ ക്രൂരദൃഷ്ടിം സുനിർഘൃണം
വദന്തമതിദുഃശീലം കസ്ത്വമിത്യാഹ പാർത്ഥിവഃ

ക്രൂരദൃഷ്ടിയോടെ നിർദ്ദയം ഇങ്ങനെ പറയുന്ന ആ നീചനെ നോക്കിയിട്ട് രാജാവു ചോദിച്ചു: നീ ആര്?

ചാണ്ഡാല ഉവാച

8. ചാണ്ഡാലോƒഹമിഹ ഖ്യാതഃ പ്രവീരേതി നൃപോത്തമ
ശാസനേ സർവദാ തിഷ്ഠ മൃതചൈലാപഹാരകഃ

രാജാവേ, ഇവിടെയെല്ലാം പ്രവീരനെന്നു പേരു കേട്ട ചണ്ഡാലനാണു ഞാൻ.ശ്മശാനത്തിൽ ശവക്കോടി ശേഖരിച്ചു കൊണ്ട് ഞാൻ പറയുന്നതു കേട്ട് എപ്പോഴും കഴിഞ്ഞു കൊള്ളണം.

9. ഏവമുക്തസ്തദാ രാജാ വചനം ചേദമബ്രവീത്
ബ്രാഹ്മണഃ ക്ഷത്രിയോ വാƒപി ഗൃഹ്ണാത്വിതി മതിർമ്മ

ഇങ്ങനെ ആ ചണ്ഡാലൻ പറഞ്ഞതു കേട്ട രാജാവു പറഞ്ഞു:ബ്രാഹ്മണനോ ക്ഷത്രിയനോ എന്നെ വിലയ്ക്കു വാങ്ങാം. ഇതാണു ഞാൻ ഉദ്ദേശിക്കുന്നത്.

10. ഉത്തമസ്യോത്തമോധർമ്മോ മധ്യമസ്യ ച മധ്യമഃ
അധമസ്യാധമശ്ചൈവ ഇതി പ്രാഹുർമനീഷിണഃ

ഉത്തമന്ന് ഉത്തമവും മധ്യമന് മധ്യമവും അധമന്ന് അധമവുമായ ധർമ്മമാണു മനീഷികൾ വിധിച്ചിട്ടുള്ളത്.

ചാണ്ഡാല ഉവാച

11. ഏവമേവ ത്വയാ ധർമ്മഃ കഥിതോ നൃപസത്തമ
അവിചാര്യ ത്വയാ രാജന്നധുനോക്തം മമാഗ്രതഃ

രാജൻ, അങ്ങു പറഞ്ഞതു തന്നെയാണു ധർമ്മം. എന്നാൽ ഇതൊന്നും ആലോചിക്കാതെ അങ്ങ് എന്റെ മുമ്പിൽ വച്ചു ഇപ്പോൾ പറഞ്ഞതോ?

12. വിചാരയിത്വാ യോ ബ്രൂതേ സോƒഭീഷ്ടം ലഭതേ നരഃ
സാമാന്യമേവ തത്പ്രോക്തമവിചാര്യ ത്വയാƒനഘ

ആലോചിച്ചു പറയുന്നവനേ ആഗ്രഹം നേടാൻ കഴിയൂ. ഒന്നുമാലോചിക്കാതെ ഒരു ഒഴുക്കൻ മട്ടിൽ പറഞ്ഞില്ലേ വില്പനക്കാര്യം?

**13. യദി സത്യം പ്രമാണം തേ ഗൃഹീതോ/സി ന സംശയഃ**

അങ്ങ് സത്യത്തെ പ്രമാണമാക്കുന്നെങ്കിൽ അങ്ങ് വില്ക്കപ്പെട്ടവനാണ്, സംശയമില്ല.

**ഹരിശ്ചന്ദ്ര ഉവാച**

**അസത്യാന്നരകേ ഗച്ഛേത് സദ്യഃ ക്രൂരേ നരാധമഃ**

അസത്യം പറയുന്ന മനുഷ്യാധമൻ ഉടൻതന്നെ ക്രൂരമായ നരകത്തിലേക്കാണു പോകുന്നത്.

**14. തതശ്ചാണ്ഡാലതാ സാധ്വീ ന വരാ മേ ഹ്യസത്യതാ**

അസത്യമല്ല എനിക്കു ശ്രേഷ്ഠം.അതിനെക്കാൾ ഭേദം ചണ്ഡാലത്വമാണു.

**വ്യാസഉവാച**

**തസ്യൈവം വദതഃ പ്രാപ്തോ വിശ്വാമിത്രസ്തപോനിധിഃ**

അവർ ഇങ്ങനെ പറഞ്ഞു കൊണ്ടിരിക്കുമ്പോൾ തപോധനനായ വിശ്വാമിത്രൻ അവിടെ എത്തി.

**15. ക്രോധാമർഷവിവൃത്താക്ഷഃ പ്രാഹ ചേദം നരാധിപം**
**ചാണ്ഡാലോ/യം മനഃസ്ഥം തേ ദാതും വിത്തമുപസ്ഥിതഃ**

ക്രോധവും അമർഷവും കത്തിജ്വലിക്കുന്ന ദൃഷ്ടിയോടെ അദ്ദേഹം രാജാവിനോട് ഇങ്ങനെ പറഞ്ഞു: ഈ ചണ്ഡാലൻ നീ ആഗ്രഹിക്കുന്നത്രയും ധനം നൽകാൻ എത്തിയിരിക്കുകയാണ്.

**16. കസ്മാന്ന ദീയതേ മഹ്യമശേഷാ യജ്ഞദക്ഷിണാ**

യജ്ഞദക്ഷിണ ബാക്കിവയ്ക്കാതെ എനിക്കു തരാത്തതെന്ത്?

**രാജോവാച**

**ഭഗവൻ സൂര്യവംശോത്ഥമാത്മാനം വേദ്മി കൗശിക**

ഹേ കൗശിക, ഞാൻ സൂര്യവംശത്തിൽ ജനിച്ചവനാണെന്നു അങ്ങേയ്ക്കു അറിയാമല്ലോ.

**17. കഥം ചാണ്ഡാലദാസത്വം ഗമിഷ്യേ വിത്ത കാമതഃ**

ധനം മോഹിച്ചു ഞാൻ എങ്ങനെ ചണ്ഡാലന്റെ ദാസ്യവൃത്തി സ്വീകരിക്കും?

**വിശ്വാമിത്രഉവാച**

**യദി ചാണ്ഡാലവിത്തം ത്വമാത്മവിക്രയജം മമ**

ചണ്ഡാലനു സ്വയം വിറ്റ് നേടിയാണെങ്കിലും എനിക്കു ധനം,

**18. ന പ്രദാസ്യസി ചേത്തർഹി ശപ്സ്യാമി ത്വാമസംശയം**
**ചാണ്ഡാലാദഥവാ വിപ്രാദ്ദേഹി മേ ദക്ഷിണാധനം**

തരുന്നില്ലെങ്കിൽ നിന്നെ ഞാൻ ശപിക്കും. ചണ്ഡാലനോടായാലും ബ്രാഹ്മണനോടായാലും വേണ്ടില്ല ദക്ഷിണാധനം എനിക്കു തന്നെ തീരൂ.

**19. വിനാ ചാണ്ഡാലമധുനാ നാന്യഃ കശ്ചിദ്ധനപ്രദഃ**
**ധനേനാഹം വിനാ രാജൻ ന യാസ്യാമി ന സംശയഃ**

ഈ ചണ്ഡാലനല്ലാതെ വേറെ ആരും ഇപ്പോൾ ധനം തരാനില്ല.രാജാവേ ധനം കിട്ടാതെ ഞാൻ പോകുകയില്ല,തീർച്ചയാണ്.

20. ഇദാനീമേവ മേ വിത്തം ന പ്രദാസ്യസി ചേന്നൃപ
ദിനേ*f*ർദ്ധഘടികാശേഷേ തത്ത്വാം ശാപാഗ്നിനാ ദഹേ

ആദിത്യൻ അസ്തമിക്കാൻ ഇനി അരനാഴികകൂടിയേ വേണ്ടൂ.അതിനകം എന്റെ ധനം തരുന്നില്ലെങ്കിൽ രാജാവേ,ഞാൻ നിന്നെ ശാപാഗ്നിയിൽ ദഹിപ്പിക്കും.

## വ്യാസഉവാച

21. ഹരിശ്ചന്ദ്രസ്തതോ രാജാ മൃതവച്ഛ്രിത ജീവിതഃ
പ്രസീദേതി വദൻ പാദൗ ഋഷേർ ജഗ്രാഹ വിഹ്വലഃ

ജീവച്ഛവമായിത്തീർന്ന ഹരിശ്ചന്ദ്രമഹാരാജാവ് അപ്പോൾ ഭയപ്പെട്ട് 'പ്രസാദിക്കണേ'എന്നു പറഞ്ഞുകൊണ്ട് ഋഷിയുടെ കാൽക്കൽ വീണു.

## ഹരിശ്ചന്ദ്ര ഉവാച

22. ദാസോ*f*സ്മ്യാർത്തോ*f*സ്മി ദീനോ*f*സ്മി ത്വദ്ഭക്തശ്ച വിശേഷതഃ
പ്രസാദം കുരു വിപ്രർഷേ കഷ്ടശ്ചാണ്ഡാലസങ്കരഃ

ഞാൻ അങ്ങയുടെ ദാസനാണ്; ദീനനും ആർത്തനും വിശേഷിച്ചു അങ്ങയുടെ ഭക്തനുമാണ്. വിപ്രർഷേ, പ്രസാദിക്കണേ ചണ്ഡാലന്റെ ദാസനാകുക വളരെ കഷ്ടമാണ്.

23. ഭവേയം വിത്തശേഷേണ തവ കർമ്മകരോ*f*വശഃ
തവൈവ മുനിശാർദ്ദൂല പ്രേഷ്യശ്ചിത്താനുവർത്തകഃ

ഹേ മുനിശ്രേഷ്ഠ, ബാക്കിധനത്തിനു, അവശനായ ഈ ഞാൻ അങ്ങയുടെ മനസ്സറിഞ്ഞു ഇഷ്ടാനുസൃതം പ്രവർത്തിക്കുന്ന ഒരു ദാസനായിക്കൊള്ളാം

## വിശ്വാമിത്ര ഉവാച

24. ഏവമസ്തു മഹാരാജ മമൈവ ഭവ കിങ്കരഃ
കിന്തു മദ്വചനം കാര്യം സർവദൈവ നരാധിപ

മഹാരാജാവേ, അങ്ങനെയാവട്ടെ: എന്റെ ഭൃത്യനായിക്കൊള്ളു. എന്നാൽ എപ്പോഴും,ഞാൻ പറയുന്നതു അതു പോലെ അനുസരിച്ചുകൊള്ളണം

## വ്യാസഉവാച

25. ഏവമുക്തേ*f*ഥ വചനേ രാജാ ഹർഷസമന്വിതഃ
അമന്യത പുനർജാതമാത്മാനം പ്രാഹ കൗശികം

ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ രാജാവിനു സന്തോഷമായി.തനിക്കു ഒരു പുനർജന്മം കിട്ടിയതുപോലെ വിചാരിച്ചു കൊണ്ട് കൗശികനോടു പറഞ്ഞു:

26. തവാദേശം കരിഷ്യാമി സദൈവാഹം ന സംശയഃ
ആദേശയ ദ്വിജശ്രേഷ്ഠ കിം കരോമി തവാനഘ

അങ്ങയുടെ നിർദ്ദേശം ഞാൻ എല്ലായ്പ്പോഴും അനുസരിച്ചു കൊള്ളാം. സംശയം വേണ്ട. ഹേ ബ്രാഹ്മണോത്തമ, നിർദ്ദേശിക്കൂ,ഞാനെന്താണ് ഇപ്പോൾ അങ്ങേയക്കു വേണ്ടി ചെയ്യേണ്ടത്?

## വിശ്വാമിത്ര ഉവാച

27. ചാണ്ഡാലാഗച്ഛ മദ്ദാസമൗല്യം കിം മേ പ്രയച്ഛസി
ഗൃഹാണ ദാസം മൗല്യേന മയാ ദത്തം തവാധുനാ

ഹേ ചണ്ഡാല, വരൂ,എന്റെ ഈ ഭൃത്യനു നീ എന്തു വിലതരും?ഈ ദാസനെ നീ വില തന്ന് എടുത്തോളൂ. ഞാനിതാ തന്നിരിക്കുന്നു.

28. നാസ്തി ദാസേന മേ കാര്യം വിത്താശാ വർത്തതേ മമ

എനിക്ക് വേലക്കാരാനെക്കൊണ്ട് ഒരു കാര്യവുമില്ല. എനിക്കു ധനമാണ് വേണ്ടത്.

## വ്യാസഉവാച

ഏവമുക്തേ തദാ തേന ശ്വപചോ ഹൃഷ്ടമാനസഃ

ഇങ്ങനെ അദ്ദേഹം പറഞ്ഞപ്പോൾ സന്തുഷ്ടനായ ചണ്ഡാലൻ

29. ആഗത്യ സന്നിധൗ തൂർണ്ണം വിശ്വാമിത്രമഭാഷത

വേഗം അടുത്തുവന്നു വിശ്വാമിത്രനോടു പറഞ്ഞു:

## ചാണ്ഡാല ഉവാച

ദശയോജന വിസ്തീർണ്ണേ പ്രയാഗസ്യ ച മണ്ഡലേ

പ്രയാഗയുടെ തീരപ്രദേശത്തു ദശയോജന വിസ്താരത്തിൽ

30. ഭൂമിം രത്നമയിം കൃത്വാ ദാസ്യേ തേƒഹം ദ്വിജോത്തമ
അസ്യ വിക്രയണേയമാർത്തിശ്ച പ്രഹതാ ത്വയാ

രത്നം നിരത്തിയ ഭൂമി, ഹേ ബ്രാഹ്മണ, ഞാൻ അങ്ങേയക്കു നൽകാം. ഈ വിക്രയം കൊണ്ട് ഇവന്റെ ദുഃഖവും അങ്ങേയ്ക്കു ഇല്ലാതാക്കാം.

## വ്യാസ ഉവാച

31. തതോ രത്നസഹസ്രാണി സുവർണ്ണമണിമൗക്തികൈഃ
ചാണ്ഡാലേന പ്രദത്താനി ജഗ്രാഹ ദ്വിജസത്തമഃ

പിന്നെ, സ്വർണ്ണം, മുത്ത്, മണി എന്നിവയോടുകൂടി ആയിരക്കണക്കിനു രത്നങ്ങൾ ചണ്ഡാലൻ നൽകിയതു ആ ബ്രാഹ്മണോത്തമൻ സ്വീകരിച്ചു.

32. ഹരിശ്ചന്ദ്രസ്തദാ രാജാ നിർവികാരമുഖോƒഭവത്
അമന്യത തഥാ ധൈര്യാദ്വിശ്വാമിത്രോ ഹി മേ പതിഃ

രാജാവായ ഹരിശ്ചന്ദ്രൻ അപ്പോൾ നിർവികാര മുഖനായിത്തീർന്നു. വിശ്വാമിത്രനാണു തന്റെ ഉടമസ്ഥനെന്ന് അദ്ദേഹം ധൈര്യപൂർവം മനസ്സിൽ വിചാരിച്ചു.

33. തത്തദേവ മയാ കാര്യം യദയം കാരയിഷ്യതി
അഥാന്തരിക്ഷേ സഹസാ വാഗുവാചാശരീരിണീ

അദ്ദേഹം എന്താണോ ചെയ്യിക്കുന്നതു അതു തന്നെയാണ് എനിക്കു ചെയ്യേണ്ടത് എന്നും കരുതി. അപ്പോൾ അന്തരീക്ഷത്തിൽ ഒരു അശരീരി വാക്കുണ്ടായി.

34. **അനൃണോഽസി മഹാഭാഗ ദത്താ സാ ദക്ഷിണാ ത്വയാ**
**തതോ ദിവഃ പുഷ്പവൃഷ്ടിഃ പപാത നൃപമൂർധനി**

''മഹാഭാഗ, അങ്ങ് ഇപ്പോൾ കടം വീട്ടിയവനാണ്. ദക്ഷിണ അങ്ങ് നൽകിക്കഴിഞ്ഞു''. ആ സമയത്തു ആകാശത്തു നിന്ന് രാജശിരസ്സിൽ പുഷ്പവൃഷ്ടിയുണ്ടായി.

35. **സാധു സാധ്വിതി തം ദേവാഃ പ്രോചുഃ സേന്ദ്രാ മഹൗജസഃ**
**ഹർഷേണ മഹതാവിഷ്ടോ രാജാ കൗശികമബ്രവീത്**

തേജോരൂപികളായ ഇന്ദ്രാദി ദേവന്മാരെല്ലാവരും 'നന്ന് നന്ന് ' എന്നു പറഞ്ഞ്അദ്ദേഹത്തെ വാഴ്ത്തി. അത്യന്തം സന്തുഷ്ടനായ രാജാവ് വിശ്വാമിത്രിനോടു പറഞ്ഞു.

**രാജോവാച**

36. **ത്വം ഹി മാതാ പിതാ ചൈവ ത്വം ഹി ബന്ധുർമഹാമതേ**
**യദർത്ഥം മോചിതോഽഹം തേ ക്ഷണാച്ചൈവാനൃണീ കൃതഃ**

മഹാമതേ, അങ്ങാണ് എന്റെ അച്ഛനും അമ്മയും ബന്ധുവും. കാരണം അങ്ങാണ് എന്നെ പെട്ടെന്ന് കടത്തിൽ നിന്ന് മോചിപ്പിച്ചത്.

37. **കിം കരോമി മഹാബാഹോ ശ്രേയോ മേ വചനം തവ**
**ഏവമുക്തേ തു വചനേ നൃപം മുനിരഭാഷത**

മഹാബാഹോ, ഞാൻ എന്തു ചെയ്യണം? അങ്ങയുടെ വാക്ക് എനിക്കു ശ്രേയസ്കരമാണ്. ഇങ്ങനെ പറഞ്ഞപ്പോൾ വിശ്വാമിത്രൻ രാജാവിനോടു പറഞ്ഞു.

**വിശ്വാമിത്ര ഉവാച**

38. **ചാണ്ഡാലവചനം കാര്യമദ്യപ്രഭൃതി തേ നൃപ**
**സ്വസ്തി തേഽസ്ത്വിതി തം പ്രോച്യ തദാദായ ധനം യയൗ**

''രാജാവേ, ഈ ചണ്ഡാലൻ പറയുന്നതാണ് അങ്ങ് ഇപ്പോൾ മുതൽ അനുസരിക്കേണ്ടത്. അങ്ങേയക്കു മംഗളമുണ്ടാവട്ടെ'' എന്നു പറഞ്ഞു ആ ധനവും എടുത്തു കൊണ്ട് വിശ്വാമിത്രൻ യാത്രയായി.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ത്രയോവിംശോഽദ്ധ്യായഃ

## അഥ ചതുർവിംശോഽദ്ധ്യായഃ

**ശൗനക ഉവാച**

1. **തതഃ കിമകരോദ്രാജാ ചാണ്ഡാലസ്യ ഗൃഹേ ഗതഃ**
**തദ് ബ്രൂഹി സൂതവര്യ ത്വം പൃച്ഛതഃ സത്വരം ഹി മേ**

ചണ്ഡാലന്റെ ഗൃഹത്തിൽ എത്തിയ മഹാരാജാവ് പിന്നീട് എന്തുചെയ്തു? സൂതോത്തമ, അറിയാൻ ആഗ്രഹിച്ചു ചോദിക്കുന്ന എന്നോട് ഇപ്പോൾത്തന്നെ അതു പറയൂ.

2. വിശ്വാമിത്രേ ഗതേ വിപ്രേ ശ്വപചോ ഹൃഷ്ടമാനസഃ
വിശ്വാമിത്രായ തദ്ദ്രവ്യം ദത്വാ ബദ്ധ്വാ നരേശ്വരം

ധനം വാങ്ങി വിശാമിത്രൻ പോയപ്പോൾ ചണ്ഡാലൻ സന്തുഷ്ടചിത്തനായി രാജാവിനെ വരിഞ്ഞുകെട്ടി.

3. അസത്യോ യാസ്യസീത്യുക്ത്വാ ദണ്ഡേനാതാഡയത്തദാ
ദണ്ഡപ്രഹാരസംഭ്രാന്തമതീവ വ്യാകുലേന്ദ്രിയം

ഈ കള്ളൻ ഓടിപ്പോകും എന്നു പറഞ്ഞ് വടികൊണ്ട് പ്രഹരിച്ചു. വടികൊണ്ട് അടിയേറ്റപ്പോൾ സംഭ്രമിച്ച് മനസ്സ് തളർന്നവനും.

4. ഇഷ്ടബന്ധുവിയോഗാർത്തമാനീയ നിജപക്വണേ
നിഗഡേ സ്ഥാപയിത്വാ തം സ്വയം സുഷ്വാപ വിജ്വരഃ

ഇഷ്ടബന്ധുക്കൾ വേർപിരിഞ്ഞതിനാൽ വിലപിക്കുന്നവനുമായ അദ്ദേഹത്തെ, ചണ്ഡാലൻ തന്റെ കുടിലിൽ കൊണ്ടുവന്ന് ചങ്ങലകൊണ്ടു കെട്ടിയിട്ട് സുഖമായി കിടന്നുറങ്ങി.

5. നിഗഡസ്ഥസ്തതോ രാജാ വസൻ ചാണ്ഡാലപക്വണേ
അന്നപാനേ പരിത്യജ്ജ്യ സദാ വൈ തദശോചയത്

ചണ്ഡാലന്റെ കുടിലിൽ ചങ്ങലക്കെട്ടിൽ കിടന്ന രാജാവ് അന്നപാനമില്ലാതെ സദാ ചിന്താവിവശനായിത്തീർന്നു.

6. തന്വീം ദീനമുഖീം ദൃഷ്ട്വാ ബാലം ദീനമുഖം പുരഃ
മാം സ്മരത്യസുഖാവിഷ്ടാ മോക്ഷയിഷ്യതി നൗ നൃപഃ

ദീനവദനയായ ദാര്യയെയും ദീനവദനനായ മകനെയും മനോമുകുരത്തിൽ കണ്ട് ഇങ്ങനെ ആലോചിച്ചു: അസ്വസ്ഥയായ അവൾ എന്നെ ഓർമിക്കുന്നുണ്ടാവും. രാജാവ് നമ്മെ രണ്ടു പേരേയും മോചിപ്പിക്കും;

7. ഉപാത്തവിത്തോ വിപ്രായ ദത്ത്വാ വിത്തം പ്രതിശ്രുതം
രോദമാനം സുതം വീക്ഷ്യ മാം ച സംബോധയിഷ്യതി

ധനം നേടി മുനിക്കു കൊടുത്ത് കടം വീട്ടിയിട്ട് കരയുന്ന കുഞ്ഞിനെയും എന്നെയും വിളിക്കും.

8. താതപാർശ്വം വ്രജാമീതി രുദന്തം ബാലകം പുനഃ
താത താതേതി ഭാഷന്തം തയാ സംബോധയിഷ്യതി

എനിക്ക് അച്ഛന്റെ അടുക്കൽ പോകണമെന്നു ശാഠ്യം പിടിച്ച് അച്ഛാ അച്ഛാ എന്നു വിളിച്ചു കരയുന്ന ബാലനെ, അവൾ പോകാമെന്നു പറഞ്ഞ് ആശ്വസിപ്പിക്കുന്നുണ്ടാവും

9. ന സാ മാം മൃഗശാവാക്ഷീ വേത്തി ചാണ്ഡാലതാം ഗതം
രാജ്യനാശഃ സ്യഹൃത്ത്യാഗോ ഭാര്യാതനയവിക്രയഃ

ആ സുമുഖി അറിയിന്നുണ്ടോ ഞാൻ ചണ്ഡാലന് അടിമയായി എന്ന്!രാജ്യനാശം, സുഹൃത്ത്യാഗം, ഭാര്യാ പുത്രൻമാരുടെ വില്പന,

10. തതശ്ചാണ്ഡാലതാ ചേയമഹോ ദുഃഖപരമ്പരാ
ഏവം സ നിവസൻ നിത്യം സ്മരംശ്ച ദയിതാം സുതം

പിന്നെ ചണ്ഡാലത്വ പ്രാപ്തിയും! അമ്പേ! ദുഃഖങ്ങളുടെ ഒരു പരമ്പരതന്നെ! ഇങ്ങനെ അദ്ദേഹം ദിവസവും ഭാര്യയെയും പുത്രനെയും സ്മരിച്ചുകൊണ്ട്,

11. നിനായ ദിവസാൻ രാജാ ചതുരോ വിധിപീഡിതഃ
അഥാഹനി പഞ്ചമേ തേന നിഗഡാന്മോചിതോ നൃപഃ

വിധിപീഡിതനായി നാലു ദിവസം തള്ളി നീക്കി. അഞ്ചാം ദിവസം ആ രാജാവ് ചങ്ങലയിൽ നിന്ന് മോചിതനായി.

12. ചാണ്ഡാലേനാനുശിഷ്ടശ്ച മൃതചൈലാപഹാരണേ
ക്രുദ്ധേന പരുഷൈർവാക്യൈർ നിർഭർത്സ്യ ചഃ പുനഃ പുനഃ

ക്രുദ്ധനായ ആ ചണ്ഡാലൻ വീണ്ടും വീണ്ടും പരുഷവാക്കുകൾ പറഞ്ഞു ശകാരിച്ചിട്ട് ശ്മശാനത്തിലെ കൂലി വാങ്ങാനായി നിയോഗിച്ചു.

13. കാശ്യാശ്ച ദക്ഷിണേ ഭാഗേ ശ്മശാനം വിദ്യതേ മഹത്
തദ്രക്ഷസ്വ യഥാന്യായം ന ത്യാജ്യം തത്ത്വയാ ക്വചിത്

കാശിയുടെ തെക്കു ഭാഗത്ത് ഒരു വലിയ ശ്മശാനമുണ്ട്. അതു നീ വേണ്ടവിധം കാത്തു കൊള്ളണം. അതുവിട്ട് ഒരിടത്തും പോയേക്കരുത്.

14. ഇമം ച ജർജരം ദണ്ഡം ഗൃഹീത്വാ യാഹി മാ ചിരം
വീരബാഹോരയം ദണ്ഡ ഇതി ഘോഷസ്വ സർവതഃ

ഈ ജീർണ്ണിച്ച ദണ്ഡും എടുത്തുകൊണ്ട് പൊയ്ക്കോ; താമസിക്കേണ്ട. വീരബാഹുവിന്റെയാണ് ഈ ദണ്ഡ് എന്ന് എല്ലായിടത്തും വിളിച്ചു പറഞ്ഞു കൊള്ളണം.

സൂത ഉവാച

15. കസ്മിംശ്ചിദഥ കാലേ തു മൃതചൈലാപഹാരകഃ
ഹരിശ്ചന്ദ്രോƒഭവദ്രാജാ ശ്മശാനേ തദ്വശാനുഗഃ

കുറച്ചുകാലം ഇങ്ങനെ ഹരിശ്ചന്ദ്രമഹാരാജാവിന് ചണ്ഡാലന്റെ ഭൃത്യത്വം സ്വീകരിച്ച് ശ്മശാനത്തിൽ ശവം ചുടുന്ന കൂലി വാങ്ങുന്നവനായി കഴിയേണ്ടി വന്നു.

16. ചാണ്ഡാലേനാനുശിഷ്ടസ്തു മൃതചൈലാപഹാരിണാ
രാജാ തേന സമാദിഷ്ടോ ജഗാമ ശവമന്ദിരം

ശവക്കൂലി പിരിവിന്റെ അവകാശിയായ ചണ്ഡാലൻ നിർദ്ദേശിച്ചതനുസരിച്ച് മഹാരാജാവ് ചുടലക്കാട്ടിലേയ്ക്കു പോയി.

17. പുര്യാസ്തു ദക്ഷിണേ ദേശേ വിദ്യമാനം ഭയാനകം
ശവമാല്യസമാകീർണ്ണം ദുർഗന്ധം ബഹുധൂമകം

കാശീപുരിക്ക് തെക്കു ഭാഗത്തുള്ളതും ശവം നിറഞ്ഞതും ദുർഗന്ധപ്പുക വമിക്കുന്നതും ഭയപ്പെടുത്തുന്നതുമാണ് ആ ശ്മശാനം.

18. ശ്മശാനം ഘോരസന്നാദം ശിവാശതസമാകുലം
ഗൃധ്രഗോമായു സങ്കീർണ്ണം ശ്വവൃന്ദപരിവാരിതം

ശബ്ദ മുഖരിതമാണ് ആ ശ്മശാനം. നൂറു കണക്കിന് കുറുനരികൾ അവിടെ ചുറ്റിക്കറങ്ങുന്നു. കഴുകനും കുറുക്കനും നായ്ക്കൂട്ടവും എങ്ങും നിറഞ്ഞിരിക്കുന്നു.

19. അസ്ഥിസംഘാതസങ്കീർണ്ണം മഹാദുർഗന്ധ സങ്കുലം
അർദ്ധദഗ്ദ്ധശവാസ്യാനി വികസദ്ദന്തപംക്തിഭിഃ

അസ്ഥികൾ അവിടവിടെ കൂടിക്കിടക്കുന്നു. വല്ലാത്ത ദുർഗന്ധം വമിക്കുന്നു. പകുതിവെന്ത ശവങ്ങളുടെ മുഖങ്ങൾ പല്ലിളിച്ചു കാട്ടുന്നു.

20. **ഹസന്തീവാഗ്നിമധ്യസ്ഥകായസ്യൈവം വ്യവസ്ഥിതിഃ**
**നാനാമൃതസുഹൃന്നാദം മഹാകോലാഹലാകുലം**

ചുടലയിൽ വെന്തെരിയുന്ന ശരീരത്തിന്റെ അവസ്ഥ ഇതാണെന്നു പരിഹസിക്കുകയാണോ? മരിച്ചവരുടെ ബന്ധുക്കളുടെ കൂട്ടക്കരച്ചിലും കോലാഹലവും എങ്ങും മുഴങ്ങുന്നു.

21. **ഹാ പുത്ര മിത്ര ഹാ ബന്ധോ ഭ്രാതർവത്സ പ്രിയാദ്യ മേ**
**ഹാപ്യതേ ഭാഗിനേയാƒഹം ഹാ മാതുല പിതാമഹ**

അയ്യോ! മകനേ, ചങ്ങാതി, ബന്ധോ, സഹോദരാ, കുഞ്ഞേ എന്നെ വിട്ടു പോകുകയാണോ? ഞാൻ ശേഷക്കാരിയാണ്, അമ്മാവാ, മുത്തച്ഛാ,

22. **മാതാമഹ പിതഃ പൗത്ര ക്വ ഗതോƒസ്യേഹി ബാന്ധവ**
**ഇതി ശബ്ദൈഃ സമാകീർണ്ണം ഭൈരവൈഃ സർവദേഹിനാം**

മാതാമഹ, അച്ഛ, കൊച്ചുമകനേ, നീ എവിടെപ്പോയി? വരൂ; എന്നിങ്ങനെ സകലർക്കും ഭീതിയുണ്ടാക്കുന്ന ദീനരോദനം ഉയരുന്നുണ്ട്.

23. **ജ്വലൻ മാംസവസാമേദച്ഛൂമിതി ധ്വനിസങ്കുലം**
**അഗ്നേശ്ചടചടാശബ്ദോ ഭൈരവോ യത്ര ജായതേ**

മാംസവും വസയും മേദസ്സും കത്തുമ്പോഴുണ്ടാകുന്ന ച്ഛൂ എന്ന ശബ്ദവും അവിടവിടെ മുഴങ്ങുന്നു. അഗ്നികത്തുമ്പോഴുണ്ടാകുന്ന ചടചടാ ശബ്ദം ഭയപ്പെടുത്തുമാറ് ഉയരുന്നു.

24. **കല്പാന്തസദൃശാകാരം ശ്മശാനം തത്സുദാരണം**
**സ രാജാ തത്ര സമ്പ്രാപ്തോ ദുഃഖാദേവമശോചത**

കല്പാന്താഗ്നിസദൃശമായ ആ ചുടലക്കാട് അതിഭയങ്കരമാണ്. അവിടെ എത്തിപ്പെട്ട രാജാവ് ദുഃഖത്താൽ അവശനായി വിലപിച്ചു.

25. **ഹാ ഭൃത്യാ മന്ത്രിണോ യൂയം ക്വ തദ്രാജ്യം കുലോചിതം**
**ഹാ പ്രിയേ പുത്ര മേ ബാല മാം ത്യക്ത്വാ മന്ദഭാഗ്യകം**

ഹാ! ഭൃത്യന്മാരെ, മന്ത്രിമാരേ നിങ്ങളെവിടെ? കുലോചിതമായ രാജ്യമെവിടെ? ഹാ! പ്രിയേ എന്റെ മകനേ, വത്സ, ഭാഗ്യം കെട്ട എന്നെ വിട്ട്,

26. **ബ്രാഹ്മണസ്യ ച കോപേന ഗതാ യൂയം ക്വ ദൂരതഃ**
**വിനാ ധർമ്മം മനുഷ്യാണാം ജായതേ ന ശുഭം ക്വചിത്**

ബ്രാഹ്മണന്റെ കോപം കൊണ്ട് നിങ്ങൾ എത്ര ദൂരെയാണു പോയിരിക്കുന്നത്! ധർമ്മം കൂടാതെ മനുഷ്യർക്ക് ഒരിക്കലും ശുഭമുണ്ടാകുകയില്ല.

27. **യത്നതോ ധാരയേത്തസ്മാത് പുരുഷോ ധർമ്മമേവ ഹി**
**ഇത്യേവം ചിന്തയംസ്തത്ര ചാണ്ഡാലോക്തം പുനഃ പുനഃ**

അതുകൊണ്ട് എങ്ങനെയും മനുഷ്യൻ ധർമ്മത്തെ നിലനിർത്തുകതന്നെ വേണം. ഇങ്ങനെ ആലോചിച്ചുകൊണ്ട് ചണ്ഡാലൻ പറഞ്ഞത് വീണ്ടും വീണ്ടും ഓർത്തു.

28. **മലേന ദിഗ്ദ്ധസർവാംഗഃ ശവാനാം ദർശനേ വ്രജൻ**
**ലകുടകാരകല്പശ്ച ധാവംശ്ചാപി തതസ്തതഃ**

ശവം എണ്ണി നോക്കാൻനടന്ന അദ്ദേഹത്തിന്റെ ശരീരം മുഴുവൻ ചെളി നിറഞ്ഞു. ഒരു തീക്കൊള്ളിപോലെയായിത്തീർന്ന അദ്ദേഹം അവിടവിടെ ഓടിനടന്നു.

29. **അസ്മിൻ ശവ ഇദം മൗല്യം ശതം പ്രാപ്സ്യാമി ചാഗ്രതഃ**
**ഇദം മമ ഇദം രാജ്ഞ ഇദം ചാണ്ഡാലകസ്യ ച**

ഈ ശവത്തിനു കൂലിയായി ആദ്യം നൂറു വാങ്ങണം. അതിൽ ഇത്രയും എനിക്ക് ഇത്രയും രാജാവിന് ഇത്രയും ചണ്ഡാലനും.

30. **ഇത്യേവം ചിന്തയൻ രാജാ വ്യവസ്ഥാം ദുസ്തരാം ഗതഃ**
**ജീർണ്ണൈ കപടസുഗ്രന്ഥികൃതകന്ഥാപരിഗ്രഹഃ**

ഇങ്ങനെ ഓരോന്ന് ഓർത്ത് രാജാവ് വല്ലാത്ത വിഷമസ്ഥിതിയിലായി. കീറിപ്പഴകിയ ഒരു മുണ്ടുടുത്ത്, തുന്നിത്തെയ്ച്ച മറ്റൊന്ന് തോളിലുമിട്ട്

31. **ചിതാഭസ്മരജോലിപ്ത മുഖബാഹുദരാംഘ്രികഃ**
**നാനാമേദോവസാമജ്ജാലിപ്തപാണ്യംഗുലിഃ ശ്വസൻ**

മുഖത്തും കൈയിലും വയറ്റത്തും കാലിലുമെല്ലാം ചിതാഭസ്മം പുരണ്ട്, കൈവിരലുകളിലെല്ലാം പലതരം മേദസ്സും വസയും മജ്ജയും പറ്റി,

32. **നാനാശവൗദനകൃതക്ഷുന്നിവൃത്തി പരായണഃ**
**തദീയ മാല്യസംശ്ലേഷകൃതമസ്തകമണ്ഡലഃ**

വായ്ക്കരിയിടാൻ കൊണ്ടുവരുന്ന ചോറുണ്ട് നിത്യവും വിശപ്പടക്കി, ആ ശവത്തിലിട്ടിരിക്കുന്ന മാലകൾ എടുത്ത് സ്വന്തം ശിരസ്സ് അലങ്കരിച്ച്,

33. **ന രാത്രൗ ന ദിവാ ശേതേ ഹാഹേതി പ്രവദൻ മുഹുഃ**
**ഏവം ദ്വാദശമാസാസ്തു നീതാ വർഷശതോപമാഃ**

രാത്രിയും പകലും ഒന്നു കിടക്കാൻ പോലും കഴിയാതെ ഹാ! ഹാ! എന്നു വീണ്ടും വീണ്ടും പറഞ്ഞുകൊണ്ട്, നൂറുവർഷമെന്നപോലെ പന്ത്രണ്ടു മാസം അദ്ദേഹം തള്ളിനീക്കി.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ചതുർവിംശോ*f*ദ്ധ്യായഃ

# അഥ പഞ്ചവിംശോ*f*ദ്ധ്യായഃ

## സൂതഉവാച

1. **ഏകദാ തു ഗതോ രന്തും ബാലകൈഃ സഹിതോ ബഹിഃ**
**വാരാണസ്യാ നാതിദൂരേ രോഹിതാഖ്യഃ കുമാരകഃ**

രോഹിതനെന്ന രാജകുമാരൻ ഒരു ദിവസം മറ്റു കുട്ടികളോടുകൂടി കളിക്കാനായി വാരാണസിയിൽനിന്ന് അധികം ദൂരെയല്ലാത്ത ഒരിടത്തേക്കു പോയി.

2. **ക്രീഡാം കൃത്വാ തതോ ദർഭാൻ ഗൃഹീതുമുപചക്രമേ**
**കോമളാനല്പമൂലാംശ്ച സാഗ്രാൻ ശക്ത്യനുസാരതഃ**

കളി കഴിഞ്ഞപ്പോൾ അവൻ അധികം വേരില്ലാത്തതും അഗ്രം കൂർത്തതും ഭംഗിയുള്ളതുമായ ദർഭപ്പുല്ല് തനിക്കാവുംവിധം,

3. ആര്യപ്രീത്യർത്ഥമിത്യുക്ത്വാ ഹസ്തയുഗ്മേന യത്നതഃ
സലക്ഷണാശ്ച സമിധോ ബർഹിരിധ്മം സലക്ഷണം

'സ്വാമിയെ പ്രീതിപ്പെടുത്തണം എന്നു പറഞ്ഞുകൊണ്ട് രണ്ടു കൈകൊണ്ടും പിഴുതെടുത്തു. ലക്ഷണമൊത്ത ചമതയും ഹോമിക്കാനുള്ള ലക്ഷണമൊത്ത പ്ലാശിൻകുഴയും,

4. പലാശകാഷ്ഠാന്യാദായ ത്വഗ്നിഹോമാർത്ഥമാദരാത്
മസ്തകേ ഭാരകം കൃത്വാ ഖിദ്യമാനഃ പദേ പദേ

പ്ലാശിൻ വിറകും ഹോമത്തിനുവേണ്ടി സാദരം ശേഖരിച്ച് കെട്ടി ശിരസ്സിൽവച്ച് ക്ലേശിച്ച് അടിവച്ചടിവച്ചു നടന്ന്,

5. ഉദകസ്ഥാനമാസാദ്യ തദാ ബാലസ്തൃഷാന്വിതഃ
ഭുവി ഭാരം വിനിക്ഷിപ്യ ജലസ്ഥാനേ തദാ ശിശുഃ

ദാഹം സഹിക്കാനാവാതെ അപ്പോൾ ഒരു ജലാശയത്തിനടുത്തുവന്നു. ഭാരം താഴെ ഇറക്കിവച്ചിട്ട് ആ ബാലൻ വെള്ളത്തിലിറങ്ങി,

6. കാമതഃ സലിലം പീത്വാ വിശ്രമ്യ ച മുഹൂർത്തകം
വല്മീകോപരി വിന്യസ്തഭാരോ ഹർത്തും പ്രചക്രമേ

ഇഷ്ടം പോലെ വെള്ളം കുടിച്ചതിനു ശേഷം മുഹൂർത്തനേരം വിശ്രമിച്ചു. പിന്നെ ഒരു പുറ്റിനു മുകളിൽ ഇറക്കി വച്ചിരുന്ന വിറകുകെട്ട് എടുക്കാൻ തുടങ്ങി.

7. വിശ്വാമിത്രാജ്ഞയാ താവത്കൃഷ്ണസർപ്പോ ഭയാവഹഃ
മഹാവിഷോ മഹാഘോരോ വല്മീകാന്നിർഗതസ്തദാ

അപ്പോൾ, വിശ്വാമിത്രന്റെ പ്രേരണയാൽ വലിയവിഷമുള്ള ഘോരനായ ഒരു ഭയങ്കരകൃഷ്ണസർപ്പം പുറ്റിൽ നിന്നും പുറത്തേക്കു വന്നു.

8. തേനാസൗ ബാലകോ ദഷ്ടസ്തദൈവ ച മമാര ഹ
രോഹിതാഖ്യം മൃതം ദൃഷ്ട്വാ യയുർബാലാ ദ്വിജാലയം

ആ സർപ്പം ബാലനെ കൊത്തി. അവൻ അപ്പോൾത്തന്നെ മരിക്കുകയും ചെയ്തു. രോഹിതൻ മരിച്ചതു കണ്ട് മറ്റു കുട്ടികൾ ബ്രാഹ്മണഗൃഹത്തിലേക്ക് ഓടിച്ചെന്നു.

9. ത്വരിതാ ഭയസംവിഗ്നാഃ പ്രോചുസ്തന്മാതുരഗ്രതഃ
ഹേ വിപ്രദാസി തേ പുത്രഃ ക്രീഡാം കർത്തും ബഹിർഗതഃ

ഭയാകുലരായ അവർ അവന്റെ അമ്മയോട് തിടുക്കത്തിൽ പറഞ്ഞു: ഹേ ബ്രാഹ്മണദാസി, നിന്റെ പുത്രൻ കളിക്കാനായി പുറത്തുപോയല്ലോ

10. അസ്മാഭിഃ സഹിതസ്തത്ര സർപ്പദഷ്ടോ മൃതസ്തതഃ
ഇതി സാ തദ്വചഃ ശ്രുത്വാ വജ്രപാതോപമം തദാ

ഞങ്ങളോടൊപ്പം കളിക്കാൻ വന്ന അവൻ സർപ്പദംശനമേറ്റ് അവിടെത്തന്നെ മരിച്ചുവീണു. വജ്രാഘാതംപോലുള്ള ഈ വാക്കുകൾ കേട്ട അവൾ,

11. പപാത മൂർച്ഛിതാ ഭൂമൗ ഛിന്നേവ കദളീ യഥാ-
അഥ താം ബ്രാഹ്മണോ രുഷ്ടഃ പാനീയേനാഭ്യഷിഞ്ചത

വെട്ടിയിട്ടവാഴപോലെ മൂർച്ഛിച്ച് താഴെ വീണു. അപ്പോൾ കുപിതനായ ബ്രാഹ്മണൻ അവളുടെ മേൽ വെള്ളം കോരിത്തളിച്ചു.

12. മുഹൂർത്താച്ചേതനാം പ്രാപ്താ ബ്രാഹ്മണസ്താമഥാബ്രവീത്

ക്ഷണനേരം കൊണ്ട് ബോധം തെളിഞ്ഞ അവളോട് ബ്രാഹ്മണൻ പറഞ്ഞു:

ബ്രാഹ്മണ ഉവാച

അലക്ഷ്മീകാരകം നിന്ദ്യം ജാനതീ ത്വം നിശാമുഖേ

നിനക്ക് അറിഞ്ഞുകൂടേ, അശ്രീകരവും നിന്ദ്യവുമാണ്, ഈ സന്ധ്യക്ക്

13. രോദനം കുരുഷേ ദുഷ്ടേ ലജ്ജാ തേ ഹൃദയേ ന കിം
ബ്രാഹ്മണേനൈവമുക്താ സാ ന കിഞ്ചിദ്വാക്യമബ്രവീത്

കരയുന്നതെന്ത്? എന്നിട്ടും നീ കരയുന്നു! ദുഷ്ടേ! നിന്റെ ഹൃദയത്തിൽ തീരെ ലജ്ജയില്ലേ? ബ്രാഹ്മണൻ ഇങ്ങനെ ശകാരിച്ചിട്ടും അവൾക്ക് ഒന്നും മിണ്ടാൻ കഴിഞ്ഞില്ല.

14. രുരോദ കരുണം ദീനാ പുത്രശോകേന പീഡിതാ
അശ്രുപൂർണ്ണമുഖീ ദീനാ ധൂസരാ മുക്തമൂർധജാ

പുത്ര ശോകത്താൽ ആർത്തയായി അവൾ ദീന ദീനം വിലപിച്ചു. ദുഃഖം അടക്കാനാവാതെ കണ്ണീർ വാർത്തു. മണ്ണിൽ വീണു ചെമ്മണ്ണുപറ്റി. മുടിക്കെട്ടഴിഞ്ഞു.

15. അഥ താം കുപിതോ വിപ്രോ രാജപത്നീമഭാഷത
ധിക് ത്വാം ദുഷ്ടേ ക്രയം ഗൃഹ്യ മമ കാര്യം വിലുമ്പസി

അപ്പോൾ ബ്രാഹ്മണന് കോപം അടക്കാനാവാതെ അവളോട് പറഞ്ഞു: ദുഷ്ടേ! വിലയ്ക്കു വാങ്ങിയ നീ എന്റെ ജോലി മുടക്കുന്നോ?

16. അശക്താ ചേത് കഥം തർഹി ഗൃഹീതം മമ തദ്ധനം
ഏവം നിർഭർത്സിതാ തേന ക്രൂരവാക്യൈഃ പുനഃ പുനഃ

കഴിവില്ലെങ്കിൽ പിന്നെ നീ എന്റെ ധനം എന്തിനു വാങ്ങി? ഇങ്ങനെ ക്രൂര വാക്കുകൾ പറഞ്ഞ് വീണ്ടും വീണ്ടും ശകാരിച്ചപ്പോൾ അവൾ,

17. രുദിതാ കാരണം പ്രാഹ വിപ്രം ഗദ്ഗദയാ ഗിരാ
സ്വാമിൻ മമ സുതോ ബാലഃ സർപ്പദഷ്ടോ മൃതോ ബഹിഃ

ദയനീയമായി വിലപിച്ച് തൊണ്ടയിടറിക്കൊണ്ട് ബ്രാഹ്മണനോടു പറഞ്ഞു: സ്വാമി, എന്റെ മകൻ വെളിയിൽ വച്ച് പാമ്പുകടിയേറ്റ് മരിച്ചു.

18. അനുജ്ഞാം മേ പ്രയച്ഛസ്വ ദ്രഷ്ടും യാസ്യാമി ബാലകം
ദുർല്ലഭം ദർശനം തേന സംജാതം മമ സുവ്രത

അനുവാദം തരണേ. ഞാൻ ആ കുട്ടിയെ ഒന്നു കണ്ടിട്ടു വരട്ടെ. ഹേ സുവ്രത, എനിക്കിനി ആ കുഞ്ഞിനെ കാണാൻ അവസരം കിട്ടുമോ?

19. ഇത്യുക്ത്വാ കരുണം ബാലാ പുനരേവ രുരോദ ഹ
പുനസ്താം കുപിതോ വിപ്രോ രാജപത്നീമഭാഷത

എന്നു പറഞ്ഞുകൊണ്ട് അവൾ കരുണ തോന്നുമാറ് വീണ്ടും വിലപിച്ചു. കുപിതനായിത്തീർന്ന ബ്രാഹ്മണൻ വീണ്ടും രാജപത്നിയോടു പറഞ്ഞു:

### ബ്രാഹ്മണ ഉവാച

20. ശഠേ, ദുഷ്ടസമാചാരേ കിം ന ജാനാസി പാതകം
യത്സ്വാമിവേതനം ഗൃഹ്യ തസ്യ കാര്യം വിലുമ്പസി

ദുശ്ശാഠ്യക്കാരി, മര്യാദകെട്ടവളേ, സ്വാമിയിൽ നിന്ന് വേതനം പറ്റിയിട്ട് സ്വാമികാര്യം മുടക്കുന്നതിന്റെ പാപം എത്രയുണ്ടെന്ന് നിനക്ക് അറിയാമോ?

21. നരകേ പച്യതേ സോ//ഥ മഹാരൗരവപൂർവ്വകേ
ഉഷിത്വാ നരകേ കല്പം തതോ//സൗ കുക്കുടോ ഭവേത്

അങ്ങനെ ചെയ്യുന്നവൻ ആദ്യം ഘോരമായ മഹാരൗരവമെന്ന നരകത്തിൽ വീണ് ഒരു കല്പകാലം അവിടെ കിടന്നുനീറും. പിന്നെ അവൻ പൂവൻ കോഴിയായി പിറക്കും.

22. കിമനേനാഥവാ കാര്യം ധർമ്മസങ്കീർത്തനേന മേ
യസ്തു പാപരതോ മൂർഖഃ ക്രൂരോ നീചോ//നൃതഃ ശഠഃ

അല്ലെങ്കിൽ ഞാനെന്തിന് ഈ ധർമ്മസങ്കീർത്തനം നടത്തുന്നു! പാപിയും മൂർഖനും നീചനും കള്ളനും ശാഠ്യക്കാരനുമായ ഒരുവനോട് ചെയ്യുന്ന,

23. തദ്വാക്യം നിഷ്ഫലം തസ്മിൻ ഭവേദ് ബീജമിവോഷരേ
ഏഹി തേ വിദ്യതേ കിഞ്ചിത് പരലോകഭയം യദി

ഉപദേശം ഊഷരഭൂമിയിൽ വിതച്ച വിത്തുപോലെ നിഷ്ഫലമാണ്. പരലോകത്തെക്കുറിച്ച് നിനക്ക് അല്പമെങ്കിലും ഭയമുണ്ടെങ്കിൽ വാ, വന്നു വേല ചെയ്തോ

24. ഏവമുക്താ//ഥ സാ വിപ്രം വേപമാനാബ്രവീദ്വചഃ
കാരുണ്യം കുരു മേ നാഥ പ്രസീദ സുമുഖോ ഭവ

ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ വിറച്ചുകൊണ്ട് അവൾ ബ്രാഹ്മണനോട് പറഞ്ഞു: ഏമാന്നേ, കാരുണ്യം കാണിക്കണേ! പ്രസാദിക്കണേ! മുഖം തെളിയണേ!

25. പ്രസ്ഥാപയ മുഹൂർത്തം മാം യാവദ്ദ്ര ക്ഷ്യാമി ബാലകം
ഏവമുക്ത്വാഥ സാ മൂർധ്നാ നിപത്യ ദ്വിജപാദയോഃ

''ഒരു നിമിഷനേരത്തേക്ക് എന്നെ അയയ്ക്കൂ. ഞാൻ ആ ബാലന്റെ മുഖമൊന്നു കണ്ടുകൊള്ളട്ടെ''. എന്നു പറഞ്ഞുകൊണ്ട് അവൾ ആ ബ്രാഹ്മണന്റെ പാദങ്ങളിൽ വീണു.

26. രുരോദ കരുണം ബാലാ പുത്രശോകേന പീഢിതാ
അഥാഹ കുപിതോ വിപ്രഃ ക്രോധസംരക്തലോചനഃ

പുത്രവിരഹത്താൽ ആർത്തയായി ദീനദീനം കേണു. അപ്പോൾ ആ ബ്രാഹ്മണന്റെ കണ്ണുകൾ കോപത്താൽ കലങ്ങിച്ചെമന്നു.

### വിപ്ര ഉവാച

27. കിം തേ പുത്രേണ മേ കാര്യം ഗൃഹകർമ്മ കുരുഷ്വ മേ
കിം ന ജാനാസി മേ ക്രോധം കശാഘാതഫലപ്രദം

നിന്റെ മകനെക്കൊണ്ട് എനിക്ക് എന്തുകാര്യം? എന്റെ വീട്ടുജോലി ചെയ്തോളണം. എനിക്കു കോപം വന്നാൽ ചാട്ടവാറുകൊണ്ടുള്ള അടിയാണ് കിട്ടുന്നതെന്ന് അറിഞ്ഞുകൂടേ?

28. ഏവമുക്താ സ്ഥിതാ ധൈര്യാദ്ഗൃഹകർമ്മ ചകാര ഹ
അർദ്ധരാത്രോ ഗതസ്തസ്യാഃ പാദാഭ്യംഗാദികർമ്മണാ

കഷ്ടം! അങ്ങനെ പറഞ്ഞതുകേട്ടപ്പോൾ അവൾ ധൈര്യം കൈക്കൊണ്ട് ഒരുവിധത്തിൽ അവിടെനിന്ന് ഗൃഹജോലികൾ ചെയ്തു. ആ ബ്രാഹ്മണന്റെകാലു തടവിക്കൊടുക്കുകയും മറ്റും ചെയ്തുക്കൊണ്ട് അർദ്ധരാത്രിയോളം എത്തി.

29 ബ്രാഹ്മണേനാഥ സാ പ്രോക്താ പുത്രപാർശ്വം വ്രജാധുനാ
തസ്യ ദാഹാദികം കൃത്വാ പുനരാഗച്ഛ സത്വരം

അപ്പോൾ ബ്രാഹ്മണൻ അവളോടുപറഞ്ഞു: ''വേണമെങ്കിൽ ഇപ്പോൾ മകന്റെഅടുത്തേക്ക് പൊയ്ക്കോ. അവന്റെ ശവദാഹവും മറ്റും നടത്തിയിട്ട് വേഗം ഇങ്ങ് എത്തിക്കൊള്ളണം.

30. ന ലുപ്യേത യഥാ പ്രാതർഗൃഹകർമ്മ മമേതി ച
തതസ്ത്വേകാകിനീ രാത്രൗ വിലപന്തീ ജഗാമ ഹ

എന്റെ വീട്ടുജോലിക്ക് രാവിലെ മുടക്കം വരുത്തിയേക്കരുത്''. അങ്ങനെ അവൾ അർദ്ധരാത്രിയിൽ ഒറ്റക്ക് കരഞ്ഞുകൊണ്ട് ഇറങ്ങിനടന്നു.

31. ദൃഷ്ട്വാ മൃതം നിജം പുത്രം ഭൃശം ശോകേന പീഡിതാ
യൂഥഭ്രഷ്ടാ കുരംഗീവ വിവത്സാ സൗരഭീ യഥാ

ദുഃഖം അടക്കാനാവാതെ, കൂട്ടം തെറ്റിയ മാൻപേടയെപ്പോലെ, കിടാവു ചത്തപശുവിനെപ്പോലെ, മരിച്ചുകിടക്കുന്ന മകനെ കാണാൻ

32. വാരാണസ്യാ ബഹിർഗത്വാ ക്ഷണാദ്ദൃഷ്ട്വാ നിജം സുതം
ശയാനം രങ്കവദ് ഭൂമൗ കാഷ്ഠദർഭതൃണോപരി

കാശീപുരിക്ക് വെളിയിൽഎത്തി. വിറകിന്റെയും ദർഭപുല്ലിന്റെയും കെട്ടിനുമുകളിലായ് മരിച്ച് കൊള്ളി പോലെ കിടക്കുന്ന സ്വന്തം മകനെ ക്ഷണത്തിനുള്ളിൽ അവൾ കണ്ടെത്തി.

33. വിലലാപാതിദുഃഖാർത്താ ശബ്ദം കൃത്വാ സുനിഷ്ഠുരം
ഏഹി മേ സമ്മുഖം കസ്മാദ്രോഷിതോ/സി വദാധുനാ

അടക്കാനാവാത്ത ശോകത്താൽ അവൾ വാവിട്ടുകരഞ്ഞു. 'മകനേ എന്റെ അടുത്തുവരൂ. പറയൂ. നിനക്കെന്തേ ഇപ്പോൾ ഇത്ര പിണക്കം?

34. ആയാസ്യഭിമുഖോ നിത്യമംബേത്യുക്ത്വാ പുനഃ പുനഃ
ഗത്വാ സ്ഖലത്പദാ തസ്യ പപാതോപരി മൂർച്ഛിതാ

അമ്മേ അമ്മേ എന്ന് വീണ്ടും വീണ്ടുംവിളിച്ചു കൊണ്ട് നീ എന്റെ അടുത്ത്വരാറില്ലേ? എന്നിങ്ങനെ ഓരോന്നു പറഞ്ഞ് വേച്ച് വേച്ച് അടുത്ത് ചെന്ന് ആ ശിശുവിന്റെ മേൽ മൂർച്ഛിച്ചു വീണു.

35. പുനഃ സാ ചേതനാം പ്രാപ്യ ദോർഭ്യാമാലിംഗ്യ ബാലകം
തന്മുഖേ വദനം ന്യസ്യ രുരോദാർത്തസ്വനൈസ്തദാ

ബോധം വീണ്ടു കിട്ടിയപ്പോൾ കൈകൊണ്ടവൾ കുഞ്ഞിനെ മുറുകെപ്പുണർന്നു. അവന്റെ മുഖത്തോട് മുഖം ചേർത്ത് ദീനസ്വരത്തിൽ വിലപിച്ചു

36. കരാഭ്യാം താഡനം ചക്രേ മസ്തകസ്യോദരസ്യ ച
ഹാ ബാല ഹാ ശിശോ വത്സ ഹാ കുമാരക സുന്ദര

രണ്ടു കൈകൊണ്ടും വയറ്റത്തും തലക്കും തന്നെത്താൻ അടിച്ചു ഹാ! ബാലക, കുഞ്ഞേ, ഓമനേ, കുമാര, സുന്ദര എന്നിങ്ങനെ പുലമ്പി.

**37. ഹാ രാജൻ ക്വ ഗതോ/സി ത്വം പശ്യേമം ബാലകം നിജം**
**പ്രാണേഭ്യോ/പി ഗരീയാംസം ഭൂതലേ പതിതം മൃതം**

ഹാ! രാജൻ. അങ്ങ് എവിടെ പോയിരിക്കുന്നു? സ്വന്തം മകനെ വന്നൊന്നു കാണൂ. പ്രാണനെക്കാൾ പ്രിയപ്പെട്ട, മണ്ണിൽ മരിച്ചു വീണു കിടക്കുന്ന, ഇവനെ!

**38. തഥാപശ്യന്മുഖം തസ്യാ ഭൂയോ ജീവിതശങ്കയാ**
**നിർജീവവദനം ജ്ഞാത്വാ മൂർച്ഛിതാ നിപപാത ഹ**

മരിച്ചുകാണില്ല എന്ന ആകാംക്ഷയോടെ അവൾ ആ കൊച്ചുമുഖത്തേക്ക് നോക്കി. കഷ്ടം! ആ മുഖം നിർജീവമാണെന്നുകണ്ട് അവൾ വീണ്ടും മൂർച്ഛിച്ചുവീണു.

**39. ഹസ്തേന വദനം ഗൃഹ്യ പുനരേവമഭാഷത**
**ശയനം ത്യജ ഹേ ബാല ശീഘ്രം ജാഗൃഹി ഭീഷണം**

മകന്റെ മുഖം കൈത്തലത്തിലെടുത്തുവച്ച് കരഞ്ഞുകൊണ്ട് വീണ്ടും പുലമ്പി: എന്റെ മകനേ, കിടന്നതുമതി. വേഗം എണീക്കു. ഭീതിപ്പെടുത്തുന്ന,

**40. നിശാർദ്ധം വർദ്ധതേ ചേദം ശിവാശതനിനാദിതം**
**ഭൂതപ്രേതപിശാചാദിഡാകിനീയൂഥനാദിതം**

കനത്ത പാതിരാവായിരിക്കുന്നു. കുറുനരിക്കൂട്ടം ഓരിയിടുന്ന, ഭൂതപ്രേത പിശാചാദികാളികൂളികൾ ഒച്ചവയ്ക്കുന്ന പാതിരാവ്.

**41. മിത്രാണി തേ ഗതാന്യാസംസ്ത്വമേകസ്തു കുതഃ സ്ഥിതഃ**

നിന്റെ കൂട്ടുകാരെല്ലാം പോയില്ലേ? നീ എന്തേ ഒറ്റയ്ക്കിവിടെ നില്ക്കാൻ?

**സൂതഉവാച**

**ഏവമുക്ത്വാ പുനസ്തന്വീ കരുണം പ്രരുരോദ ഹ**

ഇങ്ങനെ പറഞ്ഞുകൊണ്ട് അവൾ ദയനീയമായി വീണ്ടും വിലപിച്ചു.

**42. ഹാ ശിശോ ബാല ഹാ വത്സ രോഹിതാഖ്യ കുമാരക**
**ഹേ പുത്ര പ്രതിശബ്ദം മേ കസ്മാത്ത്വം ന പ്രയച്ഛസി**

ഹാ! കുഞ്ഞേ, ഹാ! ബാല, രോഹിത, കുമാര, മകനേ, നീ എന്തുകൊണ്ടാണ് എന്നോട് ഒന്നും ഉരിയാടാത്തത്?

**43. തവാഹം ജനനീ വത്സ കിം ന ജാനാസി പശ്യ മാം**
**ദേശത്യാഗാദ്രാജ്യനാശാത് പുത്ര ഭർത്താ സ്വവിക്രയാത്**

മകനേ, ഇതുനിന്റെ അമ്മയാണ്. നോക്കു നിനക്ക് എന്നെ മനസിലായില്ലേ? നാടുവിട്ടിട്ടും, രാജ്യം പോയിട്ടും ഭർത്താവു വിറ്റിട്ടും മകനേ,

**44. യദ്ദാസീത്വാച്ച ജീവാമി ത്വാം ദൃഷ്ട്വാ പുത്ര കേവലം**
**തേ ജന്മസമയേ വിപ്രൈരാദിഷ്ടം യത്ത്വനാഗതം**

വേലക്കാരിയായിട്ടും ഞാൻ ജീവിക്കുന്നത് നിന്നെ കണ്ടിട്ടാണ്! നീ ജനിച്ച അവസരത്തിൽ ബ്രാഹ്മണർ പറഞ്ഞതൊക്കെ വെറുതേ ആയോ?

45. ദീർഘായുഃ പൃഥിവീരാജഃ പുത്രപൗത്രസമന്വിതഃ
ശൗര്യദാനരതിഃ സത്വോ ഗുരുദേവദ്വിജാർച്ചകഃ

ദീർഘായുസ്സാണ്; ചക്രവർത്തിയാകും; പുത്രപൗത്രന്മാരുള്ളവനാകും; ശൂരനും ദാനശീലനുമാകും. ആത്മവൈശിഷ്ട്യമുള്ളവനും ഗുരുവിനെയും ദേവന്മാരെയും ബ്രാഹ്മണരെയും പൂജിക്കുന്നവനുമാകും;

46. മാതാപിത്രോസ്തു പ്രിയകൃത് സത്യവാദീ ജിതേന്ദ്രിയഃ
ഇത്യാദി സകലം ജാതമസത്യമധുനാ സുതഃ

മാതാപിതാക്കന്മാർക്കു പ്രിയം ചെയ്യുന്നവനും സത്യവാദിയും ജിതേന്ദ്രിയനുമാകും മകൻ. എന്നു പറഞ്ഞിരുന്നതൊക്കെ ഇപ്പോൾ അസത്യമായി തീർന്നല്ലോ.

47. ചക്രമത്സ്യാ വാऽऽതപത്രശ്രീവത്സസ്വസ്തികധ്വജാഃ
തവ പാണിതലേ പുത്ര കലശശ്ചാമരം തഥാ

മകനേ, നിന്റെ കൈത്തലത്തിലെ ചക്രം, മത്സ്യം, കുട, ശ്രീവത്സം, സ്വസ്തികം ധ്വജം, കലശം, ചാമരം തുടങ്ങിയ ചിഹ്നങ്ങളും.

48. ലക്ഷണാനി തഥാന്യാനി ത്വദ്ധസ്തേ യാനി സന്തി ച
താനി സർവാണി മോഘാനി സംജാതാന്യധുനാ സുത

അതുപോലെ നിന്റെ കൈത്തലത്തിൽ മറ്റെന്തെല്ലാം ശുഭചിഹ്നങ്ങൾ ഉണ്ടോ അവയും ഇപ്പോൾ നിഷ്പ്രയോജനങ്ങളായല്ലോ!

49. ഹാ രാജൻ പൃഥിവീനാഥ ക്വ തേ രാജ്യം ക്വ മന്ത്രിണഃ
ക്വ തേ സിംഹാസനം ഛത്രം ക്വ തേ ഖഡ്ഗ ക്വ തദ്ധനം

കഷ്ടം! മഹാരാജാവേ, അങ്ങയുടെ രാജ്യവും മന്ത്രിമാരും സിംഹാസനവും കുടയും ഉടവാളും ധനവുമെല്ലാം എവിടെ?

50. ക്വ സായോദ്ധ്യാ ക്വ ഹർമ്യാണി ക്വ ഗജാശ്വരഥപ്രജാഃ
സർവമേതത്തഥാ പുത്ര മാം ത്യക്ത്വാ ക്വ ഗതോऽസി രേ

ആ അയോദ്ധ്യയും മണിമാളികകളും ആനകളും അശ്വങ്ങളും രഥങ്ങളും പ്രജകളും എല്ലാം എവിടെപ്പോയി? മകനേ നീയും എന്നെവിട്ട് എവിടെപ്പോയി?

51. ഹാ കാന്ത ഹാ നൃപാഗച്ഛ പശ്യേമം സ്വസുതം പ്രിയം
യേന തേ രിംഗതാ വക്ഷഃ കുങ്കുമേനാവലേപിതം

ഹാ! പ്രിയപ്പെട്ടവനേ, വരൂ, അരുമയായ ഈ സ്വന്തം മകനെ ഒന്നു കാണൂ. ഇവനല്ലേ അങ്ങയുടെ, കുങ്കുമമണിഞ്ഞ വിരിമാറ്,

52. സ്വശരീരരജഃ പങ്കൈർവിശാലം മലിനീകൃതം
യേന തേ ബാലഭാവേന മൃഗനാഭിർവിലേപിതഃ

സ്വന്തം തളിർമേനിയിലെ പൊടിയും ചെളിയുംകൊണ്ട് മലിനമാക്കിയത്? കുഞ്ഞായിരിക്കുമ്പോൾ ഇവനല്ലേ, കസ്തൂരിക്കുറി അണിഞ്ഞ;

53. ഭ്രംശിതോ ഫാലതിലകസ്തവാങ്കസ്ഥേന ഭൂപതേ
യസ്യ വക്ത്രം മുദാ ലിപ്തം സ്നേഹാദ്വൈ ചുംബിതം മയാ

നെറ്റിയിൽനിന്ന് ആ കുറി, മടിത്തട്ടിൽ കയറിയിരുന്നു തൂത്തുകളഞ്ഞത്? സ്നേഹപൂർവ്വം ഞാൻ അന്ന് ചുംബിച്ചിരുന്ന മുഖമല്ലേ ഇപ്പോൾ പൊടിപറ്റി മലിനമായിരിക്കുന്നത്?

54. തന്മുഖം മക്ഷികാലിപ്തം പശ്യേ കീടൈർ വിദൂഷിതം
ഹാ രാജൻ പശ്യ തം പുത്രം ഭുവിസ്ഥം രങ്കവന്മൃതം

ആ മുഖമല്ലേ, ഈച്ചപൊതിഞ്ഞതായി, പുഴുഅരിച്ചതായി എനിക്കിപ്പോൾ കാണേണ്ടിവന്നത്! ഹാ! രാജൻ! നോക്കൂ, ആ മകനിതാ, മരിച്ച് വിറകുകൊള്ളിപോലെ മണ്ണിൽ കിടക്കുന്നത്!

55. ഹാ ദേവ കിം മയാ കൃത്യം കൃതം പൂർവ്വഭവാന്തരേ
തസ്യ കർമ്മഫലസ്യേഹ ന പാരമുപലക്ഷയേ

ദൈവമേ, ഞാൻ എന്തു ദുഷ്കൃതമാണ് മുജ്ജന്മത്തു ചെയ്തത്? ആപാപത്തിന്റെ മറുകര കാണാറായില്ലേ, എനിക്ക്?

56. ഹാ പുത്ര ഹാ ശിശോ വത്സ ഹാ കുമാരക സുന്ദര
ഏവം തസ്യാ വിലാപം തേ ശ്രുത്വാ നഗരപാലകാഃ

ഹാ! മകനേ, ഓമനേ, കുഞ്ഞേ, കുമാര, സുന്ദര എന്നിങ്ങനെയുള്ള വിലാപം കേട്ടിട്ട് ആ നഗരപാലകന്മാർ

57. ജാഗൃതാസ്ത്വരിതാസ്തസ്യാഃ പാർശ്വമീയുഃ സുവിസ്മിതാഃ

ഉണർന്ന് വേഗം അവളുടെ അടുത്തെത്തി, അവളെ കണ്ട് വളരെ അത്ഭുതപ്പെട്ടു.

ജനാഊചുഃ

കാ ത്വം ബാലശ്ച കസ്യായം പതിസ്തേ കുത്ര തിഷ്ഠതി

നീ ആരാണ്? ഈകുട്ടി ആരാണ്? ഇവൻ ആരുടെതാണ്? നിന്റെ ഭർത്താവ് എവിടെ?

58. ഏകൈവ നിർഭയാ രാത്രൗ കസ്മാത്ത്വമിഹ രോദിഷി
ഏവമുക്താഥ സാ തന്വീ ന കിഞ്ചിദ്വാക്യമബ്രവീത്

ഈ രാത്രിയിൽ നീ ഒറ്റയ്ക്ക് ഒരു പേടിയുമില്ലാതെ ഇവിടെയിരുന്ന് കരയുന്നതെന്തിന്? ഇങ്ങനെ ചോദിച്ചിട്ട് അവൾ ഒന്നും പറഞ്ഞില്ല.

59. ഭൂയോ/പി പൃഷ്ടാ സാ തൂഷ്ണീം സ്തബ്ധീഭൂതാ ബഭൂവ ഹ
വിലലാപാതിദുഃഖാർത്താ ശോകാശ്രുപ്ലുതലോചനാ

ആവർത്തിച്ചുചോദിച്ചിട്ടും ഒന്നും മിണ്ടാതെ അവൾ സ്തംഭിച്ചിരുന്നതേയുള്ളൂ. താങ്ങാനാവാത്ത ദുഃഖത്താൽ തളർന്ന് കദനക്കണ്ണീരൊഴുക്കുക മാത്രം ചെയ്തു.

60. അഥ തേ ശങ്കിതാസ്തസ്യാം രോമാഞ്ചിതതനൂരുഹാഃ
സന്ത്രസ്താഃ പ്രാഹുരന്യോന്യമുദ്ധൃതായുധപാണയഃ

അപ്പോൾ ആനഗരപാലകന്മാർക്ക് അവളെകുറിച്ച് സംശയം തോന്നി അവർ ഭയപ്പെട്ടു. ദേഹത്തെ രോമങ്ങളെല്ലാം എഴുന്നു. ആയുധമുയർത്തികൊണ്ട് അവർ അന്യോന്യം പറഞ്ഞു:

61. നൂനം സ്ത്രീ ന ഭവത്യേഷാ യതഃ കിഞ്ചിന്ന ഭാഷതേ
തസ്മാദ്വധ്യാ ഭവേദേഷാ യത്നതോ ബാലഘാതിനീ

ഇവളൊന്നും മിണ്ടുന്നില്ലല്ലോ. ഇവൾ ഒരു സാധാരണസ്ത്രീ അല്ലെന്ന് തീർച്ചയാണ്. കുഞ്ഞുങ്ങളെ കൊല്ലുന്ന ഇവളെ കൊല്ലുകതന്നെ വേണം.

62. ശുഭാ ചേത്തർഹി കിം ഹ്യത്ര നിശാർദ്ധേ തിഷ്ഠതേ ബഹിഃ
ഭക്ഷാർത്ഥമനയാ നൂനമാനീതഃ കസ്യചിച്ഛിശുഃ

നല്ല പെണ്ണാണെങ്കിൽ ഈ അർദ്ധരാത്രിക്ക് പുറത്തിങ്ങനെ വന്നു നിൽകുമോ? ആരുടെയോ കുഞ്ഞിനെ തിന്നാൻവേണ്ടി കൊണ്ടുവന്നിരിക്കുകയാണ്.

63. ഇത്യുക്ത്വാ തൈർഗൃഹീതാ സാ ഗാഢം കേശേഷു സത്വരം
ഭുജയോരപരൈരൈശ്ചൈവ കൈശ്ചാപി ഗളകേ തഥാ

എന്നു പറഞ്ഞുക്കൊണ്ട് ചിലർ അവളുടെ മുടിക്കെട്ടിലും മറ്റുചിലർ കൈക്കും ചിലർ കഴുത്തിനും ഉടൻ കടന്നുപിടിച്ചു.

64. ഖേചരീ യാസ്യതീത്യുക്തം ബഹുഭിഃ ശസ്ത്രപാണിഭിഃ
ആകൃഷ്യ പക്വണേ നീതാ ചാണ്ഡാലായ സമർപ്പിതാ

'ആകാശത്തുകൂടെ പൊയ്ക്കളയും' എന്നു പറഞ്ഞുകൊണ്ട് ആയുധപാണികളായ ഒട്ടേറേപ്പേർകൂടി അവളെ പിടിച്ചുവലിച്ചുകൊണ്ട് ചാളയിൽ കൊണ്ടുവന്നു ചണ്ഡാലനെ ഏല്പിച്ചു.

65. ഹേ ചണ്ഡാല ബഹിർദൃഷ്ടാ ഹ്യസ്മാഭിർബാലഘാതിനീ
വദ്ധ്യതാം വദ്ധ്യതാമേഷാ ശീഘ്രം നീത്വാ ബഹിസ്ഥലേ

ഹേ ചണ്ഡാല, കുഞ്ഞുങ്ങളെ കൊല്ലുന്ന ഇവളെ ഞങ്ങൾക്ക് പുറമേ വച്ചു കിട്ടിയതാണ്. ഇവളെ പുറത്ത് എവിടെയെങ്കിലും കൊണ്ടുചെന്ന് ഇപ്പോൾത്തന്നെ കൊന്നോളു, കൊന്നോളു.

66. ചാണ്ഡാലഃ പ്രാഹ താം ദൃഷ്ട്വാ ജ്ഞാതേയം ലോകവിശ്രുതാ
ന ദൃഷ്ടപൂർവ്വാ കേനാപി ലോകഡിംഭാന്യനേകധാ

അവളെ സൂക്ഷിച്ച് നോക്കിയിട്ട് ചണ്ഡാലൻ പറഞ്ഞു: ഓഹോ! എനിക്കറിയാം. പേരുകേട്ടവളാണ് ഇവൾ. ആരുംമുമ്പുകണ്ടിട്ടില്ലെന്നേയുള്ളു ലോകത്തുള്ള ഒട്ടനവധി കുഞ്ഞുങ്ങളെ,

67. ഭക്ഷിതാന്യനയാ ഭൂരി ഭവദ്ഭിഃ പുണ്യമർജിതം
ഖ്യാതിർവഃ ശാശ്വതീ ലോകേ ഗച്ഛധ്വം ച യഥാസുഖം

ഇവൾ കൊന്നു തിന്നിട്ടുണ്ട്. നിങ്ങൾ ബഹുപുണ്യം ചെയ്തവരാണ്..നിങ്ങളുടെ പേര് ലോകത്ത് എന്നും നിലനിൽക്കും. നിങ്ങൾ സുഖമായി പൊയ്കൊൾവിൻ.

68. ദ്വിജസ്ത്രീബാലഗോഘാതീ സ്വർണ്ണസ്തേയീ ച യോ നരഃ
അഗ്നിദോ വർത്മഘാതീ ച മദ്യപോ ഗുരുതല്പഗഃ

ബ്രാഹ്മണൻ, സ്ത്രീ, ശിശു, പശു എന്നിവരെ കൊല്ലുന്നവനെയും സ്വർണ്ണം മോഷ്ടിക്കുന്നവനെയും പുരകത്തിക്കുന്നവനെയും വഴിമുടക്കുന്നവനെയും മദ്യപനെയും ഗുരുപത്നിയെ പ്രാപിക്കുന്നവനെയും

69. മഹാജനവിരോധീ ച തസ്യ പുണ്യപ്രദോ വധഃ
ദ്വിജസ്യാപി സ്ത്രീയോ വാഽപി ന ദോഷോ വിദ്യതേ വധേ

സജ്ജനങ്ങളെ ദ്രോഹിക്കുന്നവനെയും കൊല്ലുന്നത് പുണ്യപ്രദമാണ്. ബ്രാഹ്മണനായാലും സ്ത്രീയായാലും വധിക്കുന്നതുകൊണ്ട് ദോഷമില്ല.

70. അസ്യാ വധശ്ച മേ യോഗ്യ ഇത്യുക്ത്വാ ഗാഢബന്ധനൈഃ
ബദ്ധ്വാ കേശേഷ്വഥാകൃഷ്യ രജ്ജുഭിസ്താമതാഡയത്

ഞാൻ ഇവളെ കൊന്നേക്കാം എന്നുപറഞ്ഞ് കയർകൊണ്ടു വരിഞ്ഞുകെട്ടി തലമുടിക്കു പിടിച്ചു വലിച്ചു കൊണ്ട്പ്രഹരിച്ചു.

71. ഹരിശ്ചന്ദ്രമഥോവാച വാചാ പരുഷയാ തദാ
രേ ദാസ വദ്ധ്യതാമേഷാ ദുഷ്ടാത്മാ മാ വിചാരയ

എന്നിട്ട് ഹരിശ്ചന്ദ്രനോടു പറഞ്ഞു: എടാ വേലക്കാര, നീ ഈ ദുഷിച്ചവളെ ഇപ്പോൾത്തന്നെ കൊന്നുകൊള്ളണം. മറ്റൊന്നും ആലോചിക്കേണ്ട.

72. തദ്വാക്യം ഭൂപതിഃ ശ്രുത്വാ വജ്രപാതോപമം തദാ
വേപമാനോ/ഥ ചാണ്ഡാലം പ്രാഹ സ്ത്രീവധശങ്കിതഃ

അപ്പോൾ, വജ്രപാതം പോലുള്ള ആ വാക്കുകേട്ട രാജാവ് സ്ത്രീവധം ശരിയണോ എന്നു സംശയിച്ച് വിറച്ചുകൊണ്ട് ചണ്ഡാലനോടുപറഞ്ഞു:

73. ന ശക്തോ/ഹമിദം കർത്തും പ്രേഷ്യം ഹി മമാപരം
അസാദ്ധ്യമപി യത്കർമ്മ തത്കരിഷ്യേ ത്വയോദിതം

ഇതുചെയ്യാൻ എനിക്കു ശക്തിയില്ല. എനിക്ക് മറ്റൊരുവൻ കൂടി തുണ വേണം. അങ്ങനെയാണെങ്കിൽ അങ്ങുപറയുന്ന അസാദ്ധ്യമായ ഏതു ജോലിയും ഞാൻ ചെയ്തുകൊള്ളാം.

74. ശ്രുത്വാ തദുക്തം വചനം ശ്വപചോ വാക്യമബ്രവീത്
മാ ഭൈഷീസ്ത്വം ഗൃഹാണാസിം വധോ/സ്യാഃ പുണ്യദോ മതഃ

അദ്ദേഹം പറഞ്ഞതുകേട്ട് ചണ്ഡാലൻ പറഞ്ഞു: നീ പേടിക്കേണ്ട. വാളെടുക്കൂ. ഇവളുടെ വധം പുണ്യപ്രദമാണെന്നു സജ്ജന സമ്മതമാണ്.

75. ബാലാനാമേവ ഭയദാ നേയം രക്ഷ്യാ കദാചന
തച്ഛ്രുത്വാ വചനം തസ്യ രാജാ വചനമബ്രവീത്

കുട്ടികളെ ഭയപ്പെടുത്തുന്ന ഇവളെ ഒരിക്കലും വച്ചുകൊണ്ടിരുന്നുകൂടാ. ഇങ്ങനെ പറയുന്നതുകേട്ടപ്പോൾ രാജാവു പറഞ്ഞു:

76. സ്ത്രീയോ രക്ഷ്യാഃ പ്രയത്നേന ന ഹന്തവ്യാഃ കദാചന
സ്ത്രീവധേ കീർത്തിതം പാപം മുനിഭിർധർമ്മതത്പരൈഃ

സ്ത്രീകളെ ഏതുവിധേനയും രക്ഷിക്കണം. ഒരിക്കലും അവരെ കൊല്ലരുത്. സ്ത്രീവധം പാപമാണെന്ന് ധർമ്മതത്പരരായ മുനിമാർ പ്രകീർത്തിച്ചിട്ടുണ്ട്.

77. പുരുഷോ യഃ സ്ത്രിയം ഹന്യാജ്ജ്ഞാനതോ/ജ്ഞാനതോ/പിവാ
നരകേ പച്യതേ സോ/ഥ മഹാരൗരവപൂർവ്വകേ

അറിഞ്ഞായാലും അറിയാതെയായാലും പുരുഷൻ സ്ത്രീയെ കൊന്നാൽ മഹാരൗരവം എന്ന നരകത്തിൽ കിടന്നു ദഹിക്കും

ചണ്ഡാല ഉവാച

78. മാ വദാസിം ഗൃഹാണൈനം തീക്ഷ്ണം വിദ്യുത്സമപ്രഭം
യത്രൈകസ്മിൻ വധം നീതേ ബഹൂനാം തു സുഖം ഭവേത്

ഒന്നും പറയണ്ട. വിദ്യുത്തുപോലെ തിളങ്ങുന്ന മൂർച്ചയുള്ള ഈ വാളെടുക്കൂ ഒന്നിനെ കൊന്നാൽ അനേകർക്കു സുഖം കിട്ടുമെങ്കിൽ,

79. തസ്യ ഹിംസാ കൃതാ നൂനം ബഹുപുണ്യപ്രദാ ഭവേത്
ഭക്ഷിതാന്യനയാ ഭൂരി ലോകേ ഡിംഭാനി ദുഷ്ടയാ

അവനെ കൊന്നാൽ വലിയ പുണ്യമാണുലഭിക്കുക. ദുഷ്ടയായ ഇവൾ ഈലോകത്ത് ധാരാളം കുഞ്ഞുങ്ങളെ കൊന്നുതിന്നവളാണ്.

80. തത്ക്ഷിപ്രം വധ്യതാമേഷാ ലോകഃ സ്വസ്ഥോ ഭവിഷ്യതി

അതുകൊണ്ട് ഇവളെ ഇപ്പോൾതന്നെ കൊല്ലണം. ലോകത്തിന് സ്വസ്ഥതകിട്ടട്ടെ

രാജോവാച

ചാണ്ഡാലാധിപതേ തീവ്രംവ്രതം സ്ത്രീവധവർജ്ജനം

ഹേ ചണ്ഡാലപ്രഭോ ഞാൻ സ്ത്രീയെ വധിക്കുകയില്ലെന്ന ഉഗ്രമായവ്രതം,

81. ആജന്മതസ്തതോ യത്നം ന കുര്യാം സ്ത്രീവധേ തവ

ജനനം മുതൽക്കേ എടുത്തവനാണ്. അതിനാൽ സ്ത്രീവധത്തിനു ഞാൻ തുനിയുകയില്ല.

ചാണ്ഡാല ഉവാച

സ്വാമികാര്യം വിനാ ദുഷ്ട കിം കാര്യം വിദ്യതേ/പരം

എടാ ദുഷ്ട, സ്വാമികാര്യം കൂടാതെ നിനക്ക് മറ്റെന്തുകാര്യമാണുള്ളത്?

82. ഗൃഹീത്വാ വേതനം മേ/ദ്യ കസ്മാത്കാര്യം വിലുമ്പസി
യഃ സ്വാമിവേതനം ഗൃഹ്യ സ്വാമികാര്യം വിലുമ്പതി

എന്നോട് വേതനം വാങ്ങികൊണ്ട് എന്റെകാര്യം മുടക്കുന്നോ നീ? ആരാണോ യജമാനനിൽനിന്നും വേതനം പറ്റിയിട്ട് അദ്ദേഹത്തിന്റെകാര്യം മുടക്കുന്നത്

83. നരകാന്നിഷ്കൃതിസ്തസ്യ നാസ്തി കല്പായുതൈരപി

അവന് കല്പകാലത്തോളം നരകത്തിൽ നിന്നും മോചനമില്ല.

രാജോവാച

ചാണ്ഡാലനാഥ മേ ദേഹി പ്രാപ്യമന്യത്സുദാരുണം

ചണ്ഡാലരാജാവേ, ഇത്രത്തോളം ഭയങ്കരമല്ലാത്ത മറ്റ് എന്തെങ്കിലും എന്നോടു കല്പിച്ചാലും

84. സ്വശത്രും ബ്രൂഹി തം ക്ഷിപ്രം ഘാതയിഷ്യാമ്യസംശയം
ഘാതയിത്വാ തു തം ശത്രും തവ ദാസ്യാമി മേദിനീം

സ്വന്തം ശത്രുക്കൾ ആരാണെന്ന് പറയൂ. അവരെ ഈ ക്ഷണം ഞാൻ കൊന്നേക്കാം. സംശയിക്കേണ്ട. ആ ശത്രുക്കളെ വീഴ്ത്തിയിട്ട് ഭൂമി അങ്ങേയ്ക്കു നൽകാം.

85. ദേവദേവോരഗൈഃ സിദ്ധൈർഗന്ധർവൈരപി സംയുതം
ദേവേന്ദ്രമപി ജേഷ്യാമി നിഹത്യ നിശിതൈഃ ശരൈഃ

ദേവദേവന്മാരും ഉരഗങ്ങളും സിദ്ധന്മാരും ഗന്ധർവ്വന്മാരും ചേർന്ന് സംരക്ഷിക്കുന്ന ദേവേന്ദ്രനായിക്കൊള്ളട്ടെ കൂരമ്പു കൊണ്ടു ഞാൻ ജയിക്കാം.

86. ഏതച്ഛ്രുത്വാ തതോ വാക്യം ഹരിശ്ചന്ദ്രസ്യ ഭൂപതേഃ
ചാണ്ഡാലഃ കുപിതഃ പ്രാഹ വേപമാനം മഹീപതീം

ഹരിശ്ചന്ദ്രമഹാജാവ് പറഞ്ഞതു കേട്ടപ്പോൾ ചണ്ഡാലൻ കുപിതനായി,വിറച്ചുകൊണ്ടുനിൽക്കുന്ന രാജാവിനോടു പറഞ്ഞു:

ചണ്ഡാലഉവാച

87. ''നൈതദ്വാക്യം സുഘടിതം യദ്വാക്യം ദാസകീർത്തിതം''
ചാണ്ഡാലദാസതാം കൃത്വാ സുരാണാം ഭാഷസേ വചഃ
ദാസ കിം ബഹുനാ നൂനം ശൃണു മേ ഗദതോ വചഃ

''ഈ പറഞ്ഞതു ഒരു ഭൃത്യനു ചേർന്ന വാക്കല്ല.'' ചണ്ഡാലന്റെ ദാസനായിട്ടും ദേവന്മാർ പറയുന്നമാതിരിയാണല്ലോ നീ പറയുന്നത്. എടാ ഭൃത്യ, നീ എന്തിനധികം പറയുന്നു? ഞാൻ പറയുന്നതു കേട്ടാൽമതി.

88. നിർലജ്ജ തവചേദസ്തി കിഞ്ചിത്പാപഭയം ഹൃദി
കിമർത്ഥം ദാസതാം യാതശ്ചാണ്ഡാലസ്യ തു വേശ്മനി

നാണം കെട്ടവനേ, നിന്റെ മനസ്സിൽ പാപഭീതി തെല്ലെങ്കിലുമുണ്ടെങ്കിൽ എന്തിനു ചണ്ഡാലദാസനായി?

89. ഗൃഹാണൈനം തതഃ ഖഡ്ഗമസ്യാശ്ഛിന്ധി ശിരോംബുജം
ഏവമുക്ത്വാഥ ചാണ്ഡാലോ രാജ്ഞേ ഖഡ്ഗം ന്യവേദയത്

അതുകൊണ്ട് ഈ വാളെടുത്ത് ഇവളുടെ ശിരസ്സു ഛേദിക്കൂ. എന്നു പറഞ്ഞുകൊണ്ട് വാൾ രാജാവിനെ ഏൽപ്പിച്ചു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
പഞ്ചവിംശോऽദ്ധ്യായഃ

# അഥ ഷഡ്വിംശോऽദ്ധ്യായഃ

## സൂത ഉവാച

1. തതോऽഥ ഭൂപതിഃ പ്രാഹ രാജ്ഞീം സ്ഥിത്വാ ഹ്യധോമുഖഃ
അത്രോപവിശ്യതാം ബാലേ പാപസ്യ പുരതോ മമ

രാജാവ് അപ്പോൾ അധോമുഖനായി നിന്നുകൊണ്ട് രാജ്ഞിയോടു നിർദ്ദേശിച്ചു:പെണ്ണേ,നീ ഈമഹാപാപിയുടെ മുന്നിൽ വന്ന് ഇരിക്കൂ.

2. ശിരസ്തേ ഛേദയിഷ്യാമി ഹന്തും ശക്നോതി ചേത്കരഃ
ഏവമുക്ത്വാ സമുദ്യമ്യ ഖഡ്ഗം ഹന്തും ഗതോ നൃപഃ

കൈ പൊങ്ങുമെങ്കിൽ ഞാൻ നിന്റെ കഴുത്തുവെട്ടാം എന്നുപറഞ്ഞുകൊണ്ട് അവളെകൊല്ലാൻവേണ്ടി രാജാവ് വാളുയർത്തിക്കൊണ്ടുചെന്നു.

3. ന ജാനാതി നൃപഃ പത്നീം സാ ന ജാനാതി ഭൂപതിം
അബ്രവീദ്ഭൃശദുഃഖാർത്താ സ്വമൃത്യുമഭികാംക്ഷതീ

അതു തന്റെ പത്നിയാണെന്ന് രാജാവ് അറിയുന്നില്ല. രാജാവിനെ അവളും തിരിച്ചറിയുന്നില്ല. മരിച്ചാൽ മതിയെന്ന വിചാരത്തോടെ അത്യധികം ദുഃഖ വിവശയായ അവൾ രാജാവിനോട് ഇരന്നു:

## സ്ത്ര്യുവാച

4. ചണ്ഡാല ശൃണു മേ വാക്യം കിഞ്ചിത്ത്വം യദി മന്യസേ
മൃതസ്തിഷ്ഠതി മേ പുത്രോ നാതിദൂരേ ബഹിഃപുരാത്

ചണ്ഡാല, അങ്ങ് ഇഷ്ടപ്പെടുമെങ്കിൽ ഞാൻ പറയുന്ന ഈകാര്യമല്പമൊന്നു കേൾക്കണേ,എന്റെ മകൻ ഈ പട്ടണത്തിനുവെളിയിൽ അധികംദൂരത്തല്ലാതെ ഒരിടത്തു മരിച്ചുകിടക്കുന്നു

5. തം ദഹാമി ഹതം യാവദാനയിത്വാ തവാന്തികം
താവത് പ്രതീക്ഷ്യതാം പാശ്ചാദസിനാ ഘാതയസ്വ മാം

എനിക്ക് അവനെ അങ്ങയുടെ അടുത്തുകൊണ്ടുവന്ന് ദഹിപ്പിക്കണം.അതുവരെ കാത്തിരിക്കണം.പിന്നെ വാളുകൊണ്ട് എന്നെ വെട്ടിക്കൊന്നോളൂ.

6. തേനാഥ ബാഢമിത്യുക്ത്വാ പ്രേഷിതാ ബാലകം പ്രതി
സാ ജഗാമാതിദുഃഖാർത്താ വിലപന്തീ സുദാരുണം

അപ്പോൾ അങ്ങനെതന്നെ എന്നുസമ്മതിച്ച് ബാലകനെ കൊണ്ടുവരാൻ അവളെ പറഞ്ഞയച്ചു. അവൾ ദുഃഖാർത്തയായി വിലപിച്ചുകൊണ്ട് പുറപ്പെട്ടു.

7. ഭാര്യാ തസ്യ നരേന്ദ്രസ്യ സർപ്പദഷ്ടം ഹി ബാലകം
ഹാ പുത്ര ഹാ വത്സ ശിശോ ഇത്യേവം വദതീ മുഹുഃ

ആ രാജപത്നി സർപ്പദംശനമേറ്റ ബാലനെ ഹാ ! മകനേ ഹാ ! കുഞ്ഞേ,ഓമനേ എന്നെല്ലാം വീണ്ടും വീണ്ടും വിളിച്ച് വിലപിച്ചു.

8. കൃശാ വിവർണ്ണാ മലിനാ പാംസുധ്വസ്തശിരോരുഹാ
ശ്മശാനഭൂമിമാസാദ്യ ബാലം സ്ഥാപ്യാവിശദ്ഭുവി

മെലിഞ്ഞ് വിളറി ചെളിപറ്റി മുടിയാകെ പൊടിയണിഞ്ഞ അവൾ ബാലനെ ചുടലക്കാട്ടിൽ കൊണ്ടുവന്നുവച്ചിട്ട് ആ മണ്ണിൽത്തന്നെ ഇരുന്നു.

''രാജന്നദ്യ സ്വബാലം തം പശ്യസീഹ മഹീതലേ
രമമാണം സ്വസഖിഭിർദഷ്ടം ദുഷ്ടാഹിനാ മൃതം''

''രാജാവേ, സ്വന്തം മകൻ മണ്ണിൽക്കിടക്കുന്നതു കാണുന്നില്ലേ? കൂട്ടുകാരോടൊപ്പം കളിച്ചുനടക്കെ ദുഷ്ടസർപ്പത്തിന്റെ ദംശനമേറ്റ്മരിച്ചവനെ''.

9. തസ്യാ വിലാപശബ്ദം തമാകർണ്യ സ നരാധിപഃ
ശവസന്നിധിമാഗത്യ വസ്ത്രമസ്യാക്ഷിപത്തദാ

അവളുടെ വിലാപശബ്ദം കേട്ട രാജാവുടനെ ശവത്തിന്റെ അടുത്തേക്കുവന്ന് അവനെ മൂടിയിരുന്ന വസ്ത്രം നീക്കി സൂക്ഷിച്ചുനോക്കി

10. താം തഥാ രുദതിം ഭാര്യാം നാഭിജാനാതി ഭൂമിപഃ
ചിരപ്രവാസസന്തപ്താം പുനർജാതാമിവാബലാം

അങ്ങനെ വിലപിച്ചു കൊണ്ടിരിക്കുന്നവളും കുറെക്കാലത്തെ വേർപാടുമൂലം ദുഃഖിക്കുന്നവളും മറ്റൊരുജന്മം കിട്ടിയപോലെയായിത്തീർന്നവളുമായ പത്നിയെ രാജാവ് തിരിച്ചറിഞ്ഞില്ല.

11. സാപി തം ചാരുകേശാന്തം പുരോ ദൃഷ്ട്വാ ജടാളകം
നാഭ്യജാനാന്നൃപവരം ശുഷ്കവൃക്ഷത്വചോപമം

മനോഹരമായ ചികുരഭാരം ഉണ്ടായിരുന്ന രാജർഷിയെ ജടപിടിച്ച് ഉണക്കമരത്തൊലിപോലെ യായിരിക്കുന്നതുകണ്ട് അവളും തിരിച്ചറിഞ്ഞില്ല.

12. ഭൂമൗ നിപതിതം ബാലം ദൃഷ്ട്വാശീവിഷപീഡിതം
നരേന്ദ്രലക്ഷണോപേതമചിന്തയദസൗ നൃപഃ

വിഷബാധയേറ്റു മരിച്ച് മണ്ണിൽക്കിടക്കുന്ന ബാലന് രാജലക്ഷണങ്ങൾ ഉള്ളതായി കണ്ടപ്പോൾ രാജാവ് ആലോചിച്ചു:

13. അസ്യ പൂർണ്ണേന്ദുവദ്വക്ത്രം ശുഭമുന്നസമവ്രണം
ദർപ്പണപ്രതിമോത്തുംഗകപോലയുഗശോഭിതം

പൂർണ്ണചന്ദ്രനെപ്പോലുള്ളതാണ് ഇവന്റെമുഖം; ഉയർന്ന് കേടറ്റനാസിക;കണ്ണാടിപോലെ തിളങ്ങുന്ന തുടുത്തകവിൾത്തടം;

14. നീലാൻകേശൻ കുഞ്ചിതാഗ്രാൻ സാന്ദ്രാദീർഘാംസ്തരംഗിണഃ
രാജീവസദൃശേ നേത്രേ ഓഷ്ഠൗ ബിംബഫലോപമൗ

ഇരുണ്ടതും അഗ്രംചുരുണ്ടതും നീണ്ട് ഇടതൂർന്നതും ഒടിവുള്ളതുമായ മുടി; താമരദളംപോലുള്ള കണ്ണുകൾ; ചെന്തൊണ്ടിപ്പഴത്തിനുതുല്യമായ അധരം;

15. വിശാലവക്ഷാ ദീർഘാക്ഷോ ദീർഘബാഹൂന്നതാംസകഃ
വിശാലപാദോ ഗംഭീരഃ സൂക്ഷ്മാംഗുല്യവനീധരഃ

വിശാലമായ മാറിടം; നീണ്ടകണ്ണുകൾ; ദീർഘബാഹുക്കൾ; ഉയർന്ന ചുമല്; നീണ്ട് ഉയർന്ന പാദങ്ങൾ; അഴകുള്ള നേർത്ത അംഗുലികൾ;

16. മൃണാളപാദോ ഗംഭീരനാഭിരുന്നതകന്ധരഃ
അഹോ കഷ്ടം നരേന്ദ്രസ്യ കസ്യാപ്യേഷ കുലേ ശിശുഃ

മൃണാളതുല്യം മൃദുവായ പാദതലം; ഗംഭീരമായ നാഭിച്ചുഴി; ഉയർന്നുതടിച്ച കഴുത്ത്; ഈ ലക്ഷണങ്ങൾ ഒക്കെ ഇവനുണ്ടല്ലോ! കഷ്ടം! ഇവൻ ഏതോ രാജകുടുംബത്തിലെ ശിശുവായിരിക്കണം!

17. ജാതോ നീതഃ കൃതാന്തേന കാലപാശാദ്ദുരാത്മനാ
ഏവം ദൃഷ്ട്വാഥ തം ബാലം മാതുരങ്കേപ്രസാരിതം

ദുഷ്ടനായ കാലൻ ഇവനെ കാലപാശം കൊണ്ടു വരിഞ്ഞുകെട്ടി കൊണ്ടു പോയല്ലോ! അമ്മയുടെ മടിത്തട്ടിൽ ഇങ്ങനെ നീണ്ടു നിവർന്നു കിടക്കുന്ന ബാലനെ കണ്ടപ്പോൾ,

### സൂത ഉവാച

18. സ്മൃതിമഭ്യാഗതോ രാജാ ഹാഹേത്യ ശ്രുണ്യപാതയത്
സോപ്യുവാച ച വത്സോ മേ ദശാമേതാമുപാഗതഃ

അത് തന്റെ മകനാണെന്ന് രാജാവിന് ഓർമ്മവന്നു. കഷ്ടം! കഷ്ടം! എന്നു പറഞ്ഞ് കണ്ണീർവാർത്തു. അദ്ദേഹം പറഞ്ഞുഃ എന്റെ മകന് ഈ ദുർദ്ദശവന്നല്ലോ!.

19. നീതോ യദി ച ഘോരേണ കൃതാന്തേനാത്മനോ വശം
വിചാരയിത്വാ രാജാസൗ ഹരിശ്ചന്ദ്രസ്തഥാ സ്ഥിതഃ

ഭയങ്കരനായ യമധർമ്മൻ ഇവനെ കൈക്കലാക്കിയോ? ഇങ്ങനെ ആലോചിച്ചു കൊണ്ട് മുമ്പിലിരിക്കുന്ന സ്ത്രീയോട് ഒന്നും മിണ്ടാനാവാതെ സ്തംഭിച്ചു നിന്നുപോയി.

20. തതോ രാജ്ഞീ മഹാദുഃഖാവേശാദിദമഭാഷത

അപ്പോൾ അത്യന്തം ദുഃഖവിവശയായിത്തീർന്ന രാജ്ഞി ഇങ്ങനേ പറഞ്ഞു:

### രാജ്ഞ്യുവാച

ഹാ വത്സ കസ്യ പാപസ്യ ത്വപദ്ധ്യാനാദിദം മഹത്

ഹാ! മകനേ, ഏതു പാപിയുടെ ദുഷ്ചെയ്തിനിമിത്തമാണ് ഇത്രവലിയ,

21. ദുഃഖമാപതിതം ഘോരം തദ്രൂപം നോപലഭ്യതേ
ഹാ നാഥ രാജൻ ഭവതാ മാമപാസ്യ സുദുഃഖിതാം

ഘോരദുഃഖം വന്നുഭവിച്ചത്? അവന്റെ രൂപം കാണാൻ കഴിയുന്നില്ലല്ലോ. ഹാ! നാഥ, രാജൻ, അങ്ങ് വളരെക്കൂടുതൽ ദുഃഖിക്കുന്ന എന്നെ വെടിഞ്ഞ്,

22. കസ്മിൻ സംസ്ഥീയതേ സ്ഥാനേ വിശ്രബ്ധം കേന ഹേതുനാ
രാജ്യനാശഃ സുഹൃത്ത്യാഗോ ഭാര്യാതനയ വിക്രയഃ

എവിടെയാണ് വിശ്വാസപൂർവ്വം കഴിയുന്നത്? അതിന് എന്താണുകാരണം? രാജ്യനാശം, സുഹൃത് ത്യാഗം ഭാര്യാതനയന്മാരുടെ വിക്രയം

23. ഹരിശ്ചന്ദ്രസ്യ രാജർഷേഃ കിം വിഘാതഃ കൃതം ത്വയാ
ഇതി തസ്യാഃ വചഃ ശ്രുത്വാ രാജാ സ്ഥാനച്യുതസ്തദാ

എന്നിങ്ങനെ രാജർഷിയായ ഹരിശ്ചന്ദ്രന് നീ എന്തെല്ലാം വിഘാതങ്ങളാണ് ഉണ്ടാക്കിയത്! ഇങ്ങനെ അവൾ പറയുന്നതുകേട്ടപ്പോൾ സ്വസ്ഥാനം മറന്ന രാജാവ്,

24. പ്രത്യഭിജ്ഞായ ദേവീം താം പുത്രം ച നിധനം ഗതം
കഷ്ടം മമൈവ പത്നീയം ബാലകശ്ചാപി മേ സുതഃ

അവളെയും തന്റെ മരിച്ച പുത്രനെയും തിരിച്ചറിഞ്ഞു. കഷ്ടം! ഇവൾ എന്റെ പത്നിയാണല്ലോ! ഈ കുട്ടി എന്റെ മകനും!

25. ജ്ഞാത്വാ സ പാപസന്തപ്തോ മൂർച്ഛാമതിജഗാമ ഹ
സാ ച തം പ്രത്യഭിജ്ഞായ താമവസ്ഥാമുപാഗതം

അത് അറിഞ്ഞപ്പോൾ പാപത്താൽ നീറിദഹിക്കുന്ന മഹാരാജാവ് വല്ലാതെ മോഹിച്ചു. അവളും ആ അവസ്ഥയിലെത്തിയ അദ്ദേഹത്തെ തിരിച്ചറിഞ്ഞിട്ട്,

26. മൂർച്ഛിതാ നിപപാതാർത്താ നിശ്ചേഷ്ടാ ധരണീതലേ
ചേതനാം പ്രാപ്യ രാജേന്ദ്രോ രാജപത്നീ ച തൗ സമം

ദുഃഖാർത്തയായി മൂർച്ഛിച്ച് നിശ്ചേഷ്ടയായി നിലംപതിച്ചു. ബോധം വീണ്ടു കിട്ടിയപ്പോൾ, ആ രാജാവും പത്നിയും ഒപ്പം,

27. വിലേപതുഃ സുസന്തപ്തൗ ശോകഭാരേണ പീഡിതൗ

ശോകത്താൽ ആർത്തരായി ഹൃദയവേദനയോടെ വിലപിച്ചു.

### രാജോവാച

ഹാ വത്സ സുകുമാര തേ വദനം കുഞ്ചിതാളകം

ഹാ! മകനേ കുറുനിരകൊണ്ടു മനോഹരമായ നിന്റെ മുഖം,

28. പശ്യതോ മേ മുഖം ദീനം ഹൃദയം കിം ന ദീര്യതേ
താത താതേതി മധുരം ബ്രുവാണം സ്വയമാഗതം

ഇത്ര ദയനീയമായ അവസ്ഥയിൽ കാണേണ്ടിവന്ന എന്റെ ഹൃദയം എന്തുകൊണ്ടു പിളരുന്നില്ല? അച്ഛാ അച്ഛാ എന്ന് മധുരമായി കൊഞ്ചിക്കൊണ്ട് എന്റെ അടുത്തേക്ക് ഓടിവരുന്ന നിന്നെ,

29. ഉപഗുഹ്യ കദാ വക്ഷ്യേ വത്സ വത്സേതി സൗഹൃദാത്
കസ്യ ജാനുപ്രണീതേന പിംഗനേ ക്ഷിതിരേണുനാ

വാരിയണച്ച് കുഞ്ഞേ, കുഞ്ഞേ എന്ന് സ്നേഹത്തോടെ എനിക്ക് എന്ന് ഇനിയും വിളിക്കാൻ കഴിയും? ഇനി ആരുടെ കാൽ മുട്ടിലെ ചെമ്മണ്ണുകൊണ്ട്,

30. മമോത്തരീയമുത്സംഗം തഥാംഗം മലമേഷ്യതി
ന വാƒലം മമ സംഭൂതം മനോ ഹൃദയനന്ദന

എന്റെ രണ്ടാം മുണ്ടും മടിയും കൈകാലുകളും മലിനമാകും? എന്റെ കരളേ, നിന്നെ ലാളിച്ച് എനിക്ക് മതിവന്നിട്ടില്ല.

"മയാസി പിതൃമാൻ പിത്രാ വിക്രീതോ യേന വസ്തുവത്
ഗതം രാജ്യമശേഷം മേ സബാന്ധവധനം മഹത്"

"ഈ പിതാവാണ് നിന്നെ വില്പനച്ചരക്കുപോലെ വിറ്റ പിതാവ്. രാജ്യം മുഴുവനും നഷ്ടമായി. ബന്ധുക്കളും വലിയധനവും നഷ്ടപ്പെട്ടു."

31. ഹീനദൈവാന്നൃശംസേന ദൃഷ്ടോ മേ തനയസ്തതഃ
അഹം മഹാഹിദഷ്ടസ്യ പുത്രസ്യാനനപങ്കജം

വിധിയുടെ കൊടുംക്രൂരതകൊണ്ട് പിന്നീടു നിന്നെ ഇമ്മട്ടിൽ കാണാനും എനിക്ക് ഇടവന്നു. മഹാഘോരനായ സർപ്പം ദംശിച്ച മകന്റെ മുഖകമലം,

32. നിരീക്ഷന്നദ്യ ഘോരേണ വിഷേണാധികൃതോƒധുനാ
ഏവമുക്ത്വാ തമാദായ ബാലകം ബാഷ്പഗദ്ഗദഃ

കാണുന്ന ഞാനും ഇപ്പോൾ ആ കൊടും വിഷമേറ്റ് ആധിപിടിച്ചവനെപ്പോലെയായിരിക്കുന്നു" എന്നിങ്ങനെ പറഞ്ഞുകൊണ്ട് ആ ബാലനെ വാരിയെടുത്ത് ബാഷ്പഗദ്ഗദകണ്ഠനായി,

33. പരിഷ്വജ്യ ച നിശ്ചേഷ്ടോ മൂർച്ഛയാ നിപപാത ഹ
തതസ്തം പതിതം ദൃഷ്ട്വാ ശൈബ്യാ ചൈവമചിന്തയത്

പുണർന്ന് നിശ്ചേഷ്ടനായി മൂർച്ഛിച്ച് നിലത്തു വീണു. അങ്ങനെ മൂർച്ഛിച്ചു നിലം പതിച്ച രാജാവിനെ കണ്ട ശൈബ്യ ആലോചിച്ചു:

34. അയം സ പുരുഷവ്യാഘ്രഃ സ്വരേണൈവോപലക്ഷ്യതേ
വിദ്വജ്ജനമനശ്ചന്ദ്രോ ഹരിശ്ചന്ദ്രോ ന സംശയഃ

ഇദ്ദേഹം തന്നേയാണ് ആ പുരുഷകേസരി. ശബ്ദം കേട്ടിട്ട് അങ്ങനെ തന്നെ തോന്നുന്നു. വിദ്വജ്ജനങ്ങളുടെ മനശ്ചന്ദ്രനായ ഹരിശ്ചന്ദ്രൻ ഇദ്ദേഹം തന്നെ, സംശയമില്ല.

35. തഥാƒസ്യ നാസികാ തുംഗാ തിലപുഷ്പോപമാ ശുഭാ
ദന്താശ്ച മുകുളപ്രഖ്യാഃ ഖ്യാതകീർത്തേർമഹാത്മനഃ

അതുപോലെ ഇദ്ദേഹത്തിന്റെ നാസിക ഉയർന്നതും എള്ളിൻ പൂവിനു തുല്യം അഴകാർന്നതുമാണ്. കീർത്തിമാനായ ആ മഹാത്മാവിന്റെ ദന്തങ്ങൾ അതുപോലേ മുല്ലമൊട്ടുകൾക്കു തുല്യങ്ങളാണ്.

36. ശ്മശാനമാഗതഃ കസ്മാദ്യദ്യേവം സ നരേശ്വരഃ
വിഹായ പുത്രശോകം സാ പശ്യന്തീ പതിതം പതീം

ആ രാജാവാണ് ഇതെങ്കിൽ ഇദ്ദേഹമെങ്ങനെ ഈ ശ്മശാനത്തിൽ വന്നു കൂടി? മൂർച്ഛിച്ചുവീണു കിടക്കുന്ന അദ്ദേഹത്തെ നോക്കിനില്ക്കെ അവൾ പുത്രശോകം മറന്നു.

37. പ്രഹൃഷ്ടാ വിസ്മിതാ ദീനാ ഭർത്തൃപുത്രാർത്തിപീഡിതാ
വീക്ഷന്തീ സാ തദാ$ƒ$പതന്മൂർച്ഛയാ ധരണീതല

ഭർത്തൃപുത്ര വിയോഗത്താൽ പീഡിതയായിരുന്ന അവൾ ഭർത്താവിനെത്തന്നെ നോക്കിനില്ക്കെ സന്തോഷിച്ചു; അദ്ഭുതപ്പെട്ടു; വ്യാകുലയായി; പെട്ടെന്ന് മൂർച്ഛിച്ചു നിലം പതിച്ചു.

38. പ്രാപ്യ ചേതശ്ച ശനൈകഃ സാ ഗദ്ഗദമഭാഷത
ധിക്ത്വാം ദൈവ ഹ്യകരുണ നിർമര്യാദ ജുഗുപ്സിത

സാവകാശം ബോധം തെളിഞ്ഞ അവൾ ഗദ്ഗദത്തോടെ പുലമ്പി: വിധേ, നീ എത്ര നികൃഷ്ടൻ! കാരുണ്യമില്ലാത്തവൻ! മര്യാദയില്ലാത്തവൻ, നിന്ദ്യൻ!

39. യേനായമമരപ്രഖ്യോ നീതോ രാജാ ശ്വപാകതാം
രാജ്യനാശം സുഹൃത്ത്യാഗം ഭാര്യാതനയവിക്രയം

ദേവതുല്യനായ ഈ രാജാവിനെ നീ ചാണ്ഡാലനാക്കിയില്ലേ? രാജ്യനാശം സുഹൃത്ത്യാഗം, ഭാര്യാപുത്രന്മാരുടെ വിക്രയം,

40. പ്രാപയിത്വാപി യേനാദ്യ ചാണ്ഡാലോ$ƒ$യം കൃതോ പുനഃ
നാദ്യ പശ്യാമി തേ ഛത്രം സിംഹാസനമഥാപി വാ

ഇതെല്ലാം നീ അദ്ദേഹത്തിനു വരുത്തിവച്ചില്ലേ? എന്നിട്ടിപ്പോൾ അദ്ദേഹത്തെ ചണ്ഡാലനുമാക്കി! അങ്ങയുടെ വെൺകൊറ്റക്കുട എവിടെ? സിംഹാസനമെവിടെ?

41. ചാമരവ്യജനേ വാ$ƒ$പി കോ$ƒ$യം വിധിവിപര്യയഃ
യസ്യാസ്യ വ്രജതഃ പൂർവം രാജാനോ ഭൃത്യതാം ഗതാഃ

ആലവട്ടവും ചാമരവും എവിടെ? എന്തൊരു വിധിവൈപരീത്യം? എഴുന്നള്ളുന്ന സമയത്ത് രാജാക്കന്മാർ ആരെ ഭൃത്യന്മാരെപ്പോലെ പണ്ടു സേവിച്ചിരുന്നുവോ,

42. സ്വോത്തരീയൈഃ പ്രകുർവന്തി വിരജസ്കം മഹീതലം
സോ$ƒ$യം കപാലസംലഗ്നേ ഘടീപടനിരന്തരേ

തങ്ങളുടെ ഉത്തരീയം കൊണ്ട് നടപ്പാത അടിച്ചുവാരിയിരുന്നുവോ. ആ രാജാവ്, തലയോട്ടികൾക്കിടയ്ക്ക് ശവസംസ്കാരത്തിനുള്ള കുടവും ശവക്കോടിയും നിറഞ്ഞതും

43. മൃതനിർമാല്യസൂത്രാന്തർലഗ്നകേശസുദാരുണേ
വസാനിഷ്പന്ദസംശുഷ്ക മഹാപടലമണ്ഡിതേ

ശവത്തിൽ ചാർത്തിയമാലയുടെ വള്ളിയിൽ കുടുങ്ങിയ തലമുടിക്കെട്ടുകൾകൊണ്ട് ഭയം ജനിപ്പിക്കുന്നതും മാംസം ഒട്ടിപ്പിടിച്ചുണങ്ങി പാളിപോലെ കിടക്കുന്നതും

44. ഭസ്മാംഗാരാർദ്ധദഗ്ദ്ധാസ്ഥിമജ്ജാസംഘട്ടഭീഷണേ
ഗൃധ്രഗോമായുനാദാർത്തേ പുഷ്ടക്ഷുദ്രവിഹംഗമേ

ചാരം തീയ് പാതിവെന്ത അസ്ഥി മജ്ജ എന്നിവയെല്ലാം കൂടിക്കലർന്ന് ഭീഷണിപ്പെടുത്തുന്നതും കഴുകനും നായും ആർത്തനാദം മുഴക്കുന്നതും തടിച്ചു കൊഴുത്ത മറ്റ് അനേകം പക്ഷികൾ ഉള്ളതും

45. ചിതാധൂമായതപടേ നീലീ കൃതദിഗന്തരെ
കുണപാസ്വാദനമുദാ സമ്പ്രകൃഷ്ടനിശാചരേ

ചിതയിൽ നിന്നുയരുന്ന പുകക്കരിമ്പടം കൊണ്ട് ദിക്കുകളെല്ലാം കരിപിടിപ്പിച്ചതും ശവംതിന്നാൻ തുള്ളിച്ചാടിനടക്കുന്ന പിശാചുക്കൾ നിറഞ്ഞതും

46. ചരത്യമേദ്ധ്യേ രാജേന്ദ്രഃ ശ്മശാനേ ദുഃഖപീഡിതഃ
ഏവമുക്ത്വാ/ഥ സംശ്ലിഷ്യ കണ്ഠേ രാജ്ഞോ നൃപാത്മജാ

വൃത്തികെട്ടതുമായ ഈ ചുടുകാട്ടിൽ ദുഃഖവിവശനായി നടക്കുന്നു! എന്നിങ്ങനെ പറഞ്ഞുകൊണ്ട് ആ രാജകന്യക രാജാവിന്റെ കണ്ഠം പുണർന്നു.

47. കഷ്ടം ശോകസമാവിഷ്ടാ വിലലാപാർത്തയാ ഗിരാ
രാജൻ സ്വപ്നോ/ഥ തഥ്യം വാ യദേതന്മന്യതേ ഭവാൻ

ശോകാവിഷ്ടയായി ആർത്തസ്വരത്തിൽ വിലപിച്ചു: രാജൻ,ഇതു സ്വപ്നമോ യാഥാർത്ഥ്യമോ? അങ്ങുതന്നെ പറയൂ ഇത് എന്താണെന്ന്?

48. തത്കഥ്യതാം മഹാഭാഗ മനോ വൈ മുഹ്യതേ മമ
യദ്യേതദേവം ധർമ്മജ്ഞ നാസ്തി ധർമ്മേ സഹായതാ

മഹാഭാഗ സത്യമെന്താണെന്നു പറയൂ. എന്റെ മനസ്സ് മോഹത്തിലാണ്ടിരിക്കുന്നു. ഹേ ധർമ്മജ്ഞ ഇതുസത്യമാണെങ്കിൽ ധർമ്മം രക്ഷിക്കുമെന്നുള്ളതു വെറുതേയാണ്.

49. തഥൈവ വിപ്രദേവാദിപൂജനേ സത്യപാലനേ
നാസ്തി ധർമ്മഃ കുതഃ സത്യം നാർജവം നാനൃശംസതാ

അതുപോലെതന്നെ വിപ്രദേവാദിപൂജകളിലും സത്യസംരക്ഷണത്തിലും ധർമ്മത്തിനെന്തു സ്ഥാനം? സത്യം എവിടെ? ആർജ്ജവവും ദയയുമെന്തിന്?

50. യത്ര ത്വം ധർമ്മപരമഃ സ്വാരാജ്യാദവരോപിതഃ

ധർമ്മത്തിൽ പരമശ്രദ്ധയുണ്ടായിരുന്ന അങ്ങ് രാജ്യഭ്രഷ്ടനായില്ലേ?

## സൂത ഉവാച

ഇതി തസ്യാഃ വചഃ ശ്രുത്വാ നിഃശ്വസ്യോഷ്ണം സഗദ്ഗദഃ

ഇങ്ങനെ അവർ പറയുന്നതുകേട്ടപ്പോൾ ചുടുനെടുവീർപ്പിട്ടുകൊണ്ട് ഗദ്ഗദത്തോടെ,

51. കഥയാമാസ തന്വംഗ്യൈ യഥാ പ്രാപ്തഃ ശ്വപാകതാം
രുദിത്വാ സാ തു സുചിരം നിശ്വസ്യോഷ്ണം സുദുഃഖിതാ

എങ്ങനെയാണ് താൻ ചണ്ഡാലനായിത്തീർന്നതെന്ന് വിവരിച്ച് പറഞ്ഞു. അവളാകട്ടെ കുറെനേരം കരഞ്ഞ് ദുഃഖത്തോടെ ചുടുനെടുവീർപ്പിട്ടു കൊണ്ടിരുന്നു.

52. സ്വപുത്രമരണം ഭീരുർയഥാവത്തം ന്യവേദയത്
ശ്രുത്വാ രാജാ തഥാ വാക്യം നിപപാത മഹീതലേ

ഭീരുവായ അവർ സ്വപുത്രമരണം എങ്ങനെ സംഭവിച്ചുവോ അതുപോലെ അദ്ദേഹത്തേയും ധരിപ്പിച്ചു. അതുകേട്ട മാത്രയിൽത്തന്നെ രാജാവ് മൂർച്ഛിച്ചു വീണുപോയി.

53. മൃതം പുത്രം സമാനീയ ജിഹ്വയാ വിലിഹൻ മുഹുഃ
ഹരിശ്ചന്ദ്രമഥോ പ്രാഹ ശൈബ്യാ ഗദ്ഗദയാ ഗിരാ

മൃതനായ പുത്രനെ കൈയിലെടുത്ത് അദ്ദേഹം നാവുകൊണ്ടുനക്കി. ആ ഹരിശ്ചന്ദ്രനോട് ശൈബ്യ ഗദ്ഗദകണ്ഠയായി ഇങ്ങനെ പറഞ്ഞു:

**54. കുരുഷ്വ സ്വാമിനഃ പ്രേഷ്യം ഛേദയിത്വാ ശിരോ മമ**
**സ്വാമിദ്രോഹോ ന തേഽസ്ത്വദ്യ മാഽസത്യോ ഭവ ഭൂപതേ**

മഹാരാജാവേ, അങ്ങ് ഇപ്പോൾ എന്റെ ശിരഃഛേദം ചെയ്തിട്ട് സ്വാമിയുടെ ഇഷ്ടം നടത്തു. സ്വാമിയെ ദ്രോഹിച്ചു എന്ന കുറ്റവും സത്യഭംഗവും അങ്ങേയ്ക്ക് ഉണ്ടാവാതിരിക്കട്ടെ.

**55. മാഽസത്യം തവ രാജേന്ദ്ര പരദ്രോഹസ്തു പാതകം**
**ഏതദാകർണ്യ രാജാതു പപാത ഭുവി മൂർച്ഛിതഃ**

അസത്യ ദോഷവും പരദ്രോഹ രൂപത്തിലുള്ള പാപവും അങ്ങേയ്ക്ക് ഉണ്ടാവരുത്. ഇതുകേട്ടപ്പോഴും രാജാവ് മൂർച്ഛിച്ചു താഴെ വീണു.

**56. ക്ഷണേന ചേതനാം പ്രാപ്യ വിലലാപാതിദുഃഖിതഃ**

വേഗം ബോധം തെളിഞ്ഞ അദ്ദേഹം അത്യധികം ദുഃഖിതനായി വിലപിച്ചു.

**രാജോവാച**

**കഥം പ്രിയേ ത്വയാ പ്രോക്തം വചനം ത്വതിനിഷ്ഠുരം**

പ്രിയേ, നിനക്ക് എങ്ങനെ ഇത്രക്രൂരമായി പറയാൻ കഴിഞ്ഞു?

**57. യദശക്യം ഭവേദ്വക്തും തത്കർമ്മ ക്രിയതേ കഥം**

പറയാൻ പോലും സാധിക്കാത്ത കാര്യം ഞാൻ എങ്ങനെ ചെയ്യും?

**പത്ന്യുവാച**

**മയാ ച പൂജിതാ ഗൗരീ ദേവാ വിപ്രാസ്തഥൈവ ച**

ഞാൻ ദേവിയായ ഗൗരിയെയും അതുപോലെ ദേവന്മാരെയും ബ്രാഹ്മണരെയും പൂജിച്ചിട്ടുണ്ട്.

**58. ഭവിഷ്യസി പതിസ്ത്വം മേ ഹ്യന്യസ്മിൻ ജന്മനി പ്രഭോ**
**ശ്രുത്വാ രാജാ തദാ വാക്യം നിപപാത മഹീതലേ**

പ്രഭോ,അടുത്ത ജന്മത്തിലും അങ്ങ് എന്റെ ഭർത്താവായി ഭവിക്കും അതു കേട്ടപ്പോഴും രാജാവ് മോഹാലസ്യപ്പെട്ടു താഴെ വീണുപോയി.

**59. മൃതസ്യ പുത്രസ്യ തദാ ചുചുംബ ദുഃഖിതോ മുഖം**

മൃതനായ പുത്രന്റെ മുഖം ദുഃഖത്തോടെ ചുംബിച്ചു.

**രാജോവാച**

**പ്രിയേ ന രോചതേ ദീർഘം കാലം ക്ലേശം മയാഽശിതും**

പ്രിയേ,എനിക്ക് ഈ ക്ലേശം ദീർഘകാലം ഇനി താങ്ങാനാവില്ല.

**60. നാത്മായത്തോഽഹം തന്വംഗി പശ്യമേ മന്ദഭാഗ്യതാം**
**ചാണ്ഡാലേനാനനുജ്ഞാതഃ പ്രവേക്ഷ്യേ ജ്വലനം യദി**

പ്രിയേ, ഞാൻ എനിക്ക് അധീനനല്ല. കണ്ടില്ലേ എന്റെ ഭാഗ്യദോഷം? ചണ്ഡാലന്റെ അനുവാദം വാങ്ങാതെ തീയിൽ ചാടി മരിച്ചാൽ,

61. ചാണ്ഡാലദാസതാം യാസ്യേ പുനരപ്യന്യജന്മനി
നരകം ച വരം പ്രാപ്യ ഖേദം പ്രാപ്സ്യാമി ദാരുണം

അടുത്ത ജന്മത്തിൽ വീണ്ടും ചണ്ഡാലദാസനാവേണ്ടിവരും. ഭയങ്കരമായ നരകത്തിൽ കിടന്ന് ദുഃഖിക്കേണ്ടതായുംവരും.

62. താപം പ്രാപ്സ്യാമി സമ്പ്രാപ്യ മഹാരൗരവരൗരവേ
മഗ്നസ്യ ദുഃഖജലധൗ വരം പ്രാണൈർ വിയോജനം

ഘോരമായ രൗരവനരകത്തിൽ കിടന്ന് ദഹനിക്കേണ്ടിവരും. ഇങ്ങനെ ശോകക്കടലിൽ മുങ്ങിക്കഴിയുന്നതിൽ ഭേദം മരിക്കുകയാണ്.

63. ഏകോƒപി ബാലകോ യോƒയമാസീദ്വംശകരഃ സുതഃ
മമ ദൈവാനുയോഗേന മൃതഃ സോƒപി ബലീയസാ

ഈ ഒരേ ഒരു കുട്ടിയേ ഉണ്ടായിരുന്നുള്ളു വംശം നിലനിർത്താൻ. എന്റെ ദൗർഭാഗ്യത്തിന്റെ ശക്തി കൊണ്ട് അവനും മരിച്ചു.

64. കഥം പ്രാണാൻ വിമുഞ്ചാമി പരായത്തോƒസ്മി ദുർഗതഃ
തഥാപി ദുഃഖബാഹുല്യാത്ത്യക്ഷാമി തു നിജാം തനും

അസ്വതന്ത്രനായി കഴിയുന്ന ഞാൻ എങ്ങനെ പ്രാണൻ കളയും? എന്നിരുന്നാലും ദുഃഖപരമ്പര വന്നുകൂടുക നിമിത്തം ഞാൻ ഈ ശരീരം ഉപേക്ഷിക്കും.

65. ത്രൈലോക്യേ നാസ്തി തദ്ദുഃഖം നാസിപത്രവനേ തഥാ
വൈതരണ്യാം കുതസ്തദ്വദ്യാദൃശം പുത്രവിപ്ലവേ

അസിപത്രവനമെന്ന നരകത്തിലോ വൈതരണിയിലോ എന്നല്ല മൂന്നു ലോകത്തിലുമോ ഉണ്ടാവുമോ പുത്രദുഃഖത്തിനു തുല്യമായ ഒരു ദുഃഖം?

66. സോƒഹം സുതശരീരേണ ദീപ്യമാനേ ഹുതാശനേ
നിപതിഷ്യാമി തന്വംഗി ക്ഷന്തവ്യം തന്മമാധുനാ

അത്രത്തോളം ദുഃഖമനുഭവിക്കുന്ന ഈ ഞാൻ മകന്റെ ഉടൽ കത്തിയെരിയുന്ന ചുടലത്തീയിൽ ചാടിമരിക്കും. പ്രിയേ, നീ അതു ക്ഷമിക്കണം.

67. ന വക്തവ്യം ത്വയാ കിഞ്ചിദതഃ കമലലോചനേ
മമ വാക്യം ച തന്വംഗി നിബോധാഹതമാനസാ

മറുത്തൊന്നും നീ പറയരുത്. കമലലോചനേ, മനസ്സുതളരാതെ ഞാൻ പറയുന്ന കാര്യം നീ കേൾക്കണം.

68. അനുജ്ഞാതാƒഥ ഗച്ഛ ത്വം വിപ്രവേശ്മ ശുചിസ്മിതേ
യദി ദത്തം യദി ഹുതം ഗുരവോ യദി തോഷിതാഃ

ഞാൻ അനുവദിച്ചിരിക്കുന്നു, നീ ബ്രാഹ്മണഭവനത്തിലേക്കു പൊയ്ക്കൊള്ളു. ഞാൻ ദാനം ചെയ്തിട്ടുണ്ടെങ്കിൽ ഹോമം നടത്തിയിട്ടുണ്ടെങ്കിൽ ഗുരുക്കന്മാരെ സന്തോഷിപ്പിച്ചിട്ടുണ്ടെങ്കിൽ

69. സംഗമഃപരലോകേ മേ നിജ പുത്രേണ ചേത്ത്വയാ
ഇഹലോകേ കുതസ്ത്വേതദ് ഭവിഷ്യതി സമീപ്സിതം

പരലോകത്തുവച്ച് നിന്നോടും പുത്രനോടും കൂടിച്ചേരാം. ഈ ലോകത്ത് ആ ആഗ്രഹം ഇനി സാധിക്കുന്നത് എങ്ങനെ?

70. യന്മയാ ഹസതാ കിഞ്ചിത് രഹസി ശുചിസ്മിതേ
അശേഷമുക്തം തത്സർവ്വം ക്ഷന്തവ്യം മമ യാസ്യതഃ

ചിരിച്ചുകൊണ്ട് നേരമ്പോക്കായി നിന്നോടെന്തെല്ലാമോ ഞാൻ രഹസ്യമായി പറഞ്ഞു. അവയെല്ലാം പോകാൻ തുടങ്ങുന്ന എന്നോട് നീ ക്ഷമിക്കണം.

71. രാജപത്നീതി ഗർവേണ നാവജ്ഞേയ സ മേ ദ്വിജഃ
സർവയത്നേന തോഷ്യഃ സ്യാത്സ്വാമീ ദൈവതവച്ഛുഭേ

രാജപത്നിയാണെന്ന അഹങ്കാരത്തോടെ അവജ്ഞാപൂർവ്വം ആ ബ്രാഹ്മണനോടു പെരുമാററരുത്. ഞാനാണല്ലോ ആ ബ്രാഹ്മണനു നിന്നെ വിററത്. ഏതു പ്രകാരത്തിലും സ്വാമിയെ, ദൈവത്തെപ്പോലെ സന്തുഷ്ടനാക്കേണ്ടതാണ്.

രാജ്ഞ്യുവാച

72. അഹമപ്യത്ര രാജർഷേ നിപതിഷ്യേ ഹുതാശനേ
ദുഃഖഭാരാസഹാ ദേവ സഹ യാസ്യാമി വൈ ത്വയാ

രാജർഷേ ഞാനും ആ ചിതാഗ്നിയിൽ ചാടുന്നുണ്ട്. ദുഃഖഭാരം എനിക്കു താങ്ങാനാവുന്നില്ല. ഞാനും അങ്ങയോടൊപ്പം വരാം.

73. ത്വയാ സഹ മമ ശ്രേയോ ഗമനം നാന്യഥാ ഭവേത്
സഹ സ്വർഗ്ഗം ച നരകം ത്വയാ ഭോക്ഷ്യാമി മാനദ
ശ്രുത്വാ രാജാ തദോവാച ഏവമസ്തു പതിവ്രതേ

അങ്ങയോടൊപ്പം വരുന്നതാണ് എനിക്കു ശ്രേയസ്സ്. മറ്റൊരുതരത്തിൽ അത് ഉണ്ടാവില്ല. പ്രഭോ, അങ്ങയോടൊപ്പം ഞാൻ സ്വർഗ്ഗവും നരകവും അനുഭവിക്കാം. അതുകേട്ടപ്പോൾ രാജാവു പറഞ്ഞു, ''പതിവ്രതേ, അങ്ങനെയാവട്ടെ''.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഷഡ്വിംശോഽദ്ധ്യായഃ

## അഥ സപ്തവിംശോഽദ്ധ്യായഃ

### സൂത ഉവാച

1. തതഃകൃത്വാ ചിതാം രാജാ ആരോപ്യ തനയം സ്വകം
ഭാര്യയാ സഹിതോ രാജാ ബദ്ധാഞ്ജലിപുടസ്തദാ

അതിനുശേഷം രാജാവ് ചിത കൂട്ടി പുത്രന്റെ മൃതദേഹം ചിതയിൽ വച്ചു. ഭാര്യാസഹിതനായി കൈകൂപ്പിക്കൊണ്ടുനിന്ന്,

2. ചിന്തയൻ പരമേശാനീം ശതാക്ഷീം ജഗദീശ്വരീം
പഞ്ചകോശാന്തരഗതാം പുച്ഛബ്രഹ്മസ്വരൂപിണീം

ജഗദീശ്വരിയും പരമേശ്വരിയും അന്നമയാദിപഞ്ചകോശാന്തരസ്ഥിതയും ബ്രഹ്മ പുച്ഛ സ്വരൂപി ണിയും ('ബ്രഹ്മപുച്ഛംപ്രതിഷ്ഠാ' എന്ന് ഉപനിഷത്ത് വിശേഷിപ്പിച്ചിരിക്കുന്നവൾ എന്നർത്ഥം)

3. **രക്താംബരപരീധാനാം കരുണാരസസാഗരാം**
**നാനായുധധരാമംബാം ജഗത്പാലനതത്പരാം**

രക്താംബരധാരിണിയും കരുണാരസസാഗരയും നാനായുധവിശിഷ്ടയും ജഗത് രക്ഷണതത്പരയും അംബയുമായ ശതാക്ഷിയെ മനസാസ്മരിച്ചു.

4. **തസ്യ ചിന്തയമാനസ്യ സർവേ ദേവാഃ സവാസവാഃ**
**ധർമ്മം പ്രമുഖതഃ കൃത്വാ സമാജഗ്മുസ്ത്വരാന്വിതാഃ**

അങ്ങനെ ചിന്തിച്ചുകൊണ്ടുനിൽക്കുന്ന അദ്ദേഹത്തിന്റെ മുന്നിലേക്ക് ധർമ്മദേവനെ മുൻനിർത്തിക്കൊണ്ട് വാസവാദിസകലദേവൻമാരും കൂടി എഴുന്നള്ളി.

5. **ആഗത്യ സർവേ പ്രോചുസ്തേ രാജൻ ശൃണു മഹാപ്രഭോ**
**അഹം പിതാമഹഃ സാക്ഷാത് ധർമ്മശ്ച ഭഗവാൻ സ്വയം**

അവിടെ വന്ന ആ ദേവന്മാർ അദ്ദേഹത്തോടു പറഞ്ഞു: മഹാപ്രഭോ രാജൻ, കേൾക്കൂ, ഞാൻ സാക്ഷാത് പിതാമഹനാണ്. ഇദ്ദേഹം ധർമ്മദേവനും.

6. **സാദ്ധ്യാഃസവിശ്വേമരുതോ ലോകപാലാഃ സചാരണാഃ**
**നാഗാഃ സിദ്ധാഃ സഗന്ധർവാ രുദ്രാശ്ചൈവ തഥാƒശ്വിനൗ**

സാദ്ധ്യൻമാർ, വിശ്വേദേവൻമാർ, മരുത്തുകൾ, ലോകപാലകൻമാർ, ചാരണൻമാർ, നാഗങ്ങൾ, സിദ്ധന്മാർ, ഗന്ധർവ്വൻമാർ, രുദ്രൻമാർ, അശ്വിനീദേവൻമാർ എന്നിവരെല്ലാമാണ് ഈ നിൽക്കുന്നത്.

7. **ഏതേ ചാന്യേƒഥ ബഹവോ വിശ്വാമിത്രസ്തഥൈവ ച**
**വിശ്വത്രയേണ യോ മൈത്രീം കർത്തുമിച്ഛതി ധർമ്മതഃ**

ഇവരും മറ്റ് അനേകം ദേവൻമാരും മൂന്നുലോകങ്ങളോടും ധർമ്മാനുസൃതമായ ബന്ധം ആഗ്രഹിക്കുന്ന വിശ്വാമിത്രനും എത്തിയിരിക്കുന്നു.

8. **വിശ്വാമിത്രഃ സ തേƒഭീഷ്ടമാഹർത്തും സമൃഗിച്ഛതി**

അദ്ദേഹം അങ്ങയുടെ ഇഷ്ടമെന്തോ അതു സാധിക്കാനാഗ്രഹിക്കുന്നു.

## ധർമ്മഉവാച

**മാ രാജൻ സാഹസം കാർഷീർധർമ്മോƒഹം ത്വാമുപാഗതഃ**

രാജാവേ, സാഹസം കാട്ടരുത്. അങ്ങയുടെ അടുത്തെത്തിയിരിക്കുന്ന ഈ ഞാൻ ധർമ്മദേവനാണ്.

9. **തിതിക്ഷാദമസത്വാദ്യൈസ്ത്വദ്ഗുണൈഃ പരിതോഷിതഃ**

തിതിക്ഷ, ദമം, സത്വം തുടങ്ങിയ അങ്ങയുടെ ഗുണങ്ങൾകൊണ്ട് ഞാൻ സന്തുഷ്ടനാണ്.

## ഇന്ദ്രഉവാച

**ഹരിശ്ചന്ദ്ര മഹാഭാഗ പ്രാപ്തഃ ശക്രോƒസ്മി തേƒന്തികം**

ഹേ മഹാഭാഗ, ഹരിശ്ചന്ദ്ര അങ്ങയുടെ അടുത്തെത്തിയ ഞാൻ ശക്രനാണ്.

10. **ത്വയാƒദ്യ ഭാര്യാപുത്രേണ ജിതാ ലോകാഃ സനാതനാഃ**
**ആരോഹ ത്രിദിവം രാജൻ ഭാര്യാപുത്രസമന്വിതഃ**

അങ്ങ് ഇപ്പോൾ ഭാര്യാപുത്രൻമാരോടുകൂടി സനാതനമായ ലോകങ്ങളെ ജയിച്ചിരിക്കുന്നു. രാജാവേ, ഭാര്യാപുത്രസമേതനായി സ്വർഗ്ഗത്തേക്ക് പ്രവേശിച്ചുകൊള്ളുക.

11. സുദുഷ്പ്രാപം നരൈരന്യൈർജിതമാത്മീയകർമ്മഭിഃ

അന്യർക്ക് അപ്രാപ്യമായ ആ സ്വർഗ്ഗം അങ്ങ് സ്വന്തം പ്രവൃത്തികൾകൊണ്ട് നേടിക്കഴിഞ്ഞു.

**സൂത ഉവാച**

തതോ*f*മൃതമയം വർഷമപമൃത്യുവിനാശകം

അപമൃത്യുവിനെ ഇല്ലാതാക്കുന്ന സുധാവർഷം, ആ അവസരത്തിൽ,

12. ഇന്ദ്രഃ പ്രാസൃജദാകാശാച്ചിതാമധ്യഗതേ ശിശൗ
പുഷ്പവൃഷ്ടിശ്ച മഹതീ ദുന്ദുഭിസ്വന ഏവ ച

ആകാശത്തുനിന്ന് ചിതയിൽ വച്ചിരിക്കുന്ന ശിശുവിന്റെ മേൽ ദേവേന്ദ്രൻ ചെയ്യിച്ചു. വലിയ പൂമഴ ഉണ്ടായി. ദുന്ദുഭിയും മുഴങ്ങി.

13. സമുത്തസ്ഥൗ മൃതഃ പുത്രോ രാജ്ഞസ്തസ്യ മഹാത്മനഃ
സുകുമാരതനുഃ സ്വസ്ഥഃ പ്രസന്നഃ പ്രീതമാനസഃ

അപ്പോൾ മഹാത്മാവായ ആ മഹാരാജാവിന്റെ സുകുമാര കളേബരനായ പുത്രൻ സ്വസ്ഥനും പ്രസന്നനും സന്തുഷ്ടചിത്തനുമായി എഴുന്നേറ്റുവന്നു.

14. തതോ രാജാ ഹരിശ്ചന്ദ്രഃ പരിഷ്വജ്യ സുതം തദാ
സഭാര്യഃ സ്വശ്രിയാ യുക്തോ ദിവ്യമാല്യാംബരാവൃതഃ

ഹരിശ്ചന്ദ്ര മഹാരാജാവ് മകനെ ഗാഢമായി പുണർന്നു. സഭാര്യനായ അദ്ദേഹം ശ്രീയോടും ദിവ്യമാല്യാംബരങ്ങളോടും കൂടിയവനും

15. സ്വസ്ഥഃ സമ്പൂർണ്ണഹൃദയോ മുദാ പരമയാ വൃതഃ
ബഭൂവ തത്ക്ഷണാദിന്ദ്രോ ഭൂപം ചൈവമഭാഷത

സ്വസ്ഥനും അത്യധികം സന്തുഷ്ടഹൃദയനുമായിത്തീർന്നു, ആ നിമിഷത്തിൽത്തന്നെ. ദേവേന്ദ്രൻ അപ്പോൾ രാജാവിനോടു പറഞ്ഞു:

16. സഭാര്യസ്ത്വം സപുത്രശ്ച സ്വർല്ലോകസദ്ഗതിം പരാം
സമാരോഹ മഹാഭാഗ നിജാനാം കർമ്മണാം ഫലം

ഭാര്യയോടും പുത്രനോടും കൂടി ശ്രേഷ്ഠമായ സ്വർല്ലോകസ്ഥാനത്തെ പ്രാപിച്ചാലും. അങ്ങ് സ്വകർമ്മങ്ങളുടെ ഫലമായി നേടിയതാണ് ആ സ്ഥാനം.

**ഹരിശ്ചന്ദ്രഉവാച**

17. ദേവരാജാനനുജ്ഞാതഃ സ്വാമിനാ ശ്വപചേന ഹി
അകൃത്വാ നിഷ്കൃതിം തസ്യ നാരോക്ഷ്യേ വൈ സുരാലയം

ദേവരാജാവേ, എന്റെ സ്വാമിയായ ചണ്ഡാലന്റെ അനുവാദമില്ലാതെ അദ്ദേഹത്തോടു കൃതഘ്നത കാട്ടിക്കൊണ്ട് ഞാൻ സ്വർഗ്ഗത്തേക്കു പ്രവേശിക്കുകയില്ല.

**ധർമ്മ ഉവാച**

18. തവൈവം ഭാവിനം ക്ലേശമവഗമ്യാത്മമായയാ
ആത്മാ ശ്വപചതാം നീതോ ദർശിതം തച്ച പക്വണം

അങ്ങേക്ക് അന്നുണ്ടായ ക്ലേശം മനസ്സിലാക്കിയിട്ട് ഞാൻ തന്നെയാണ് എന്റെ മായ കൊണ്ട് ചണ്ഡാലരൂപിയായിത്തീർന്നതും ചണ്ഡാലക്കുടിൽ കാട്ടിത്തന്നതും.

ഇന്ദ്രഉവാച

19. പ്രാർത്ഥ്യതേ യത്പരം സ്ഥാനം സമസ്തൈർമനുജൈർഭുവി
തദാരോഹ ഹരിശ്ചന്ദ്ര സ്ഥാനം പുണ്യകൃതാം നൃണാം.

ലോകത്തിലുള്ള സകലമനുഷ്യരും പ്രാർത്ഥിക്കുന്ന ആ പരമമായ സ്ഥാനത്തേക്ക് പ്രവേശിച്ചാലും. ഹേ ഹരിശ്ചന്ദ്രഃ സുകൃതികളായ മനുഷ്യർക്കുള്ള സ്ഥാനമാണ് അത്.

ഹരിശ്ചന്ദ്രഉവാച

20. ദേവരാജ നമസ്തുഭ്യം വാക്യം ചേദം നിബോധ മേ
മച്ഛോകമഗ്നമനസഃ കോസലേ നഗരേ നരാഃ

ഹേ ദേവരാജൻ, അങ്ങേയ്ക്കു നമസ്കാരം. ഞാൻ പറയുന്ന ഈ കാര്യം ഒന്നു കേൾക്കൂ. എന്റെ വേർപാടുകൊണ്ട് കോസലനഗരത്തിലെ ജനങ്ങൾ മനംനൊന്ത്,

21. തിഷ്ഠന്തി താനപാസ്യൈവം കഥം യാസ്യാമ്യഹം ദിവം
ബ്രഹ്മഹത്യാ സുരാപാനം ഗോവധഃ സ്ത്രീവധസ്തഥാ

കഴിയുകയാണ്. അവരെ വിട്ടിട്ട് ഞാൻ എങ്ങനെയാണ് സ്വർഗ്ഗത്തേക്ക് പോകുക? ബ്രഹ്മഹത്യ, മദ്യപാനം, ഗോവധം, സ്ത്രീവധം എന്നിവപോലെ തന്നെ,

22. തുല്യമേഭിർ മഹത്പാപം ഭക്തത്യാഗാദുദാഹൃതം
ഭജന്തം ഭക്തമത്യാജ്യം ത്യജതഃ സ്യാത്കഥം സുഖം

മഹാപാപമാണ് ഭക്തൻമാരുടെ ത്യാഗവുമെന്ന് പറയപ്പെടുന്നു. തന്നെ ഭജിക്കുന്ന ഉപേക്ഷിക്കാനാവാത്ത ഭക്തനെ ത്യജിക്കുന്ന ഒരുവന് എവിടെയാണ് സുഖം?

23. തൈർവിനാ ന പ്രയാസ്യാമി തസ്മാച്ഛക്ര ദിവം വ്രജ
യദി തേ സഹിതാഃ സ്വർഗ്ഗം മയാ യാന്തി സുരേശ്വര

ഹേ വാസവ, അവരെ കൂടാതെ ഞാൻ സ്വർഗ്ഗത്തേക്ക് പോകുന്നില്ല. അതുകൊണ്ട് അങ്ങ് സ്വർഗ്ഗത്തേക്ക് പോയാലും. അവരോടുകൂടിയാണെങ്കിൽ ഞാനും സ്വർഗ്ഗത്തേക്ക് വരാം.

24. തതോ$f$ഹമപി യാസ്യാമി നരകം വാ$f$പി തൈഃ സഹ

എന്നല്ല, അവരോടൊപ്പമാണെങ്കിൽ ഞാൻ നരകത്തിലേക്കും പോകാം.

ഇന്ദ്രഉവാച

ബഹൂനി പുണ്യപാപാനി തേഷാം ഭിന്നാനി വൈ നൃപ

രാജാവേ, അവർക്ക് പുണ്യങ്ങളും പാപങ്ങഴും ഒട്ടേറെയുണ്ട്; അവ ഭിന്നങ്ങളുമാണ്.

25. കഥം സംഘാതഭോജ്യം ത്വം ഭൂപ സ്വർഗ്ഗമഭീപ്സസി

രാജാവേ, അവരോടുകൂടി മാത്രമേ അങ്ങ് സ്വർഗ്ഗസുഖം അനഭവിക്കൂ എന്നു ആഗ്രഹിക്കാൻ എന്താണു കാരണം?

## ഹരിശ്ചന്ദ്ര ഉവാച

ഭുംക്തേ ശക്ര നൃപോ രാജ്യം പ്രഭാവാത് പ്രകൃതേർധ്രുവം

ഹേ ശ്ക്ര, പ്രജകളുടെ പ്രഭാവം കൊണ്ടാണ് രാജാവ് രാജ്യം ഭരിക്കുന്നതെന്നു തീർച്ചയാണ്.

26. യജതേ ച മഹായജ്ഞൈഃ കർമ്മ പൂർത്തം കരോതി ച
തച്ച തേഷാം പ്രഭാവേണ മയാ സർവമനുഷ്ഠിതം

മഹായജ്ഞങ്ങൾ അനുഷ്ഠിക്കുന്നതും പൂർത്തം (കിണർവെട്ടുക തുടങ്ങിയവ) തുടങ്ങിയ കർമ്മങ്ങൾ ചെയ്യുന്നതുമെല്ലാം ആ ശക്തികൊണ്ടാണ്. അവരുടെ പ്രഭാവം കൊണ്ടാണ് ഞാൻ എല്ലാം ചെയ്തിട്ടുള്ളത്.

27. ഉപദാദാന്ന സന്ത്യക്ഷ്യേ താനഹം സ്വർഗ്ഗലിപ്സയാ
തസ്മാദ്യന്മമ ദേവേശ കിഞ്ചിദസ്തി സുചേഷ്ടിതം

സ്വർഗ്ഗത്തിലുള്ള കൊതിനിമിത്തം ഞാൻ ആ കരം നൽകുന്നവരെ ഉപേക്ഷിക്കുകയില്ല. അതുകൊണ്ട്, ഹേ ദേവേശ, ഞാൻ സത്കർമ്മമായി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ,

28. തപ്തമിഷ്ടമഥോ ജപ്തം സാമാന്യം തൈസ്തദസ്തു നഃ
ബഹുകാലോപഭോഗ്യം ച ഫലം യന്മമ കർമ്മഗം

തപസ്സോ യാഗമോ ജപമോ എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ, അത് ഞങ്ങൾ ഒരുമിച്ചു ചെയ്തതായിരിക്കട്ടെ. എന്റെ കർമ്മത്തിന്റെ ഫലം ദീർഘകാലം അനുഭവിക്കാൻ തക്കതായാലും,

29. തദസ്തു ദിനമപ്യേകം തൈഃ സമം ത്വത്പ്രസാദതഃ

ഒരുദിവസത്തേക്കുമാത്രമുള്ളതായാലും അത് അവരോടൊപ്പം അനുഭവിക്കാൻ അങ്ങ് പ്രസാദിക്കണം.

## സൂതഉവാച

ഏവം ഭവിഷ്യതീത്യുക്ത്വാ ശക്രസ്ത്രിഭുവനേശ്വരഃ

അങ്ങനെ സംഭവിക്കുമെന്നു പറഞ്ഞിട്ട് ത്രിഭുവനേശ്വരനായ ശക്രനും

30. പ്രസന്നചേതാ ധർമ്മശ്ച വിശ്വാമിത്രശ്ച ഗാധിജഃ
ഗത്വാ തു നഗരം സർവേ ചാതുർവർണ്യസമാകുലം

ധർമ്മദേവനും ഗാധിനന്ദനനായ വിശ്വാമിത്രനും പ്രസന്നചിത്തരായിത്തീർന്നു. അവർ എല്ലാവരും കൂടി ചതുർവർണ്ണങ്ങളിൽ പെട്ടവരും നിറഞ്ഞ കോസല നഗരത്തിലേക്കു ചെന്നു.

31. ഹരിശ്ചന്ദ്രസ്യ നികടേ പ്രോവാച വിബുധാധിപഃ
ആഗച്ഛന്തു ജനാഃ ശീഘ്രം സ്വർഗ്ഗലോകം സുദുർല്ലഭം

ഹരിശ്ചന്ദ്രന്റെ സമീപത്തു നിന്നുകൊണ്ട് ദേവേന്ദ്രൻ പറഞ്ഞു: പൗരൻമാരേ, വേഗം വരുവിൻ! സുദുർലഭമായ ദേവലോകം,

32. ധർമ്മപ്രസാദാത് സമ്പ്രാപ്തം സർവേ യുഷ്മാഭിരേവ തു
ഹരിശ്ചന്ദ്രോഽപി താൻ സർവാൻ ജനാന്നഗരവാസിനഃ

ധർമ്മദേവന്റെ പ്രസാദത്താൽ നിങ്ങൾക്കേവർക്കും ലഭ്യമായിരിക്കുന്നു. നഗരവാസികളായ ആ ജനങ്ങളോടെല്ലാം ഹരിശ്ചന്ദ്രൻ,

33. പ്രാഹ രാജാ ധർമ്മപരോ ദിവമാരുഹ്യതാമിതി

ധർമ്മതത്പരനായ ആ മഹാരാജാവ് പറഞ്ഞു: ''സ്വർഗ്ഗത്തേക്കു പോരുവിൻ!''

### സൂത ഉവാച

തദിന്ദ്രസ്യ വചഃ ശ്രുത്വാ പ്രീതസ്തസ്യ ച ഭൂപതേഃ

ദേവേന്ദ്രന്റേയും ആ മഹാരാജാവിന്റേയും വാക്കുകേട്ട് സമ്പ്രീതരായവരും

34. യേ സംസാരേഷു നിർവിണ്ണാസ്തേ ധുരം സ്വസുതേഷു വൈ
കൃത്വാ പ്രഹൃഷ്ടമനസോ ദിവമാരുരുഹുർജനാഃ

സംസാരജീവിതത്തിൽ വിരക്തിവന്നവരുമായ ജനങ്ങൾ ഗൃഹഭാരം പുത്രൻമാരെ ഏൽപ്പിച്ചിട്ട് സസന്തോഷം സ്വർഗ്ഗത്തേക്കുപോകാൻ ഒരുങ്ങി,

35. വിമാനവരമാരൂഢാഃ സർവേ ഭാസുരവിഗ്രഹാഃ
തദാ സംഭൂതഹർഷാസ്തേ ഹരിശ്ചന്ദ്രശ്ച പാർത്ഥിവഃ

തേജോരൂപം കൈക്കൊണ്ട് ശ്രേഷ്ഠമായ വിമാനത്തിലേറി. ആ അവസരത്തിൽ അവരും രാജാവായ ഹരിശ്ചന്ദ്രനും, അത്യധികം സന്തുഷ്ടരായിത്തീർന്നു.

36. രാജ്യേഽഭിഷിച്യ തനയം രോഹിതാഖ്യം മഹാമനാഃ
അയോദ്ധ്യാഖ്യേ പുരേ രമ്യേ ഹൃഷ്ടപുഷ്ടജനാന്വിതേ

മഹാത്മാവായ ഹരിശ്ചന്ദ്രൻ രോഹിതനെന്ന പുത്രനെ സന്തോഷവും ഐശ്വര്യവും നിറഞ്ഞ് അഴകാർന്ന അയോധ്യയിലെ രാജാവായി അഭിഷേകം ചെയ്തു.

37. തനയം സുഹൃദശ്ചാപി പ്രതിപൂജ്യാഭിനന്ദ്യ ച
പുണ്യേന ലഭ്യാം വിപുലാം ദേവാദീനാം സുദുർലഭാം

പുത്രനെ അഭിനന്ദിക്കുകയും സുഹൃത്തുക്കളെ മാനിക്കുകയും ചെയ്തിട്ട്, പുണ്യലഭ്യവും ദേവാദികൾക്കുപോലും ദുർലഭവും വിപുലവുമായ

38. സമ്പ്രാപ്യ കീർത്തിമതുലാം വിമാനേ സ മഹീമതീഃ
ആസാംചക്രേ കാമഗമേ ക്ഷുദ്രഘണ്ടാ വിരാജിതേ

കീർത്തി നേടിയ ആ രാജാവ് കാമഗവും കിങ്കിണികൾ കൊണ്ട് അലങ്കൃതവുമായ വിമാനത്തിൽ കയറിയിരുന്നു.

39. തതസ്തർഹി സമാലോക്യ ശ്ലോകമന്ത്രം തദാ ജഗൗ
ദൈത്യാചാര്യോ മഹാഭാഗഃ സർവശാസ്ത്രാർത്ഥതത്ത്വവിത്

അതുകണ്ടപ്പോൾ മഹാഭാഗനും സകലശാസ്ത്രാർത്ഥവേദിയുമായ ദൈത്യാചാര്യൻ ഇങ്ങനെ ഒരു മന്ത്രശ്ലോകം ഗാനം ചെയ്തു.

### ശുക്ര ഉവാച

40. അഹോ തിതിക്ഷാമാഹാത്മ്യമഹോ ദാനഫലം മഹത്
യദാഗതോ ഹരിശ്ചന്ദ്രോ മഹേന്ദ്രസ്യ സലോകതാം

അഹോ! തിതിക്ഷയുടെ മാഹാത്മ്യം! അഹോ!. ദാനഫലം എത്ര വലുത്! ഇതാ ഹരിശ്ചന്ദ്രന് മഹേന്ദ്രനുമായി സാലോക്യം ലഭിച്ചിരിക്കുന്നു.

### സൂത ഉവാച

41. ഏതത്തേ സർവമാഖ്യാതം ഹരിശ്ചന്ദ്രസ്യ ചേഷ്ടിതം
യഃ ശൃണോതി ച ദുഃഖാർത്തഃ സ സുഖം ലഭതേഽന്വഹം

ഇങ്ങനെ ഹരിശ്ചന്ദ്രന്റെ കഥയെല്ലാം ഞാൻ അങ്ങയടു പറഞ്ഞു കഴിഞ്ഞു. ദുഃഖസന്തപ്തനായ ആരാണോ ഈ കഥ കേൾക്കുന്നത് അവനു നിത്യസുഖം ലഭിക്കും.

**42. സ്വർഗ്ഗാർത്ഥീ പ്രാപ്നുയാത് സ്വർഗ്ഗം സുതാർത്ഥീ സുതമാപ്നുയാത്**
**ഭാര്യാർത്ഥീ പ്രാപ്നുയാത് ഭാര്യാം രാജ്യാർത്ഥീ രാജ്യമാപ്നുയാത്**

സ്വർഗ്ഗം ആഗ്രഹിക്കുന്നവനു സ്വർഗ്ഗം ലഭിക്കും; പുത്രൻ വേണമെന്ന് ആഗ്രഹമുള്ളവന് പുത്രനെ ലഭിക്കും. ഭാര്യയെ വേണമെന്ന് ആഗ്രഹിക്കുന്നവന് ഭാര്യയെ ലഭിക്കും. രാജ്യം വേണമെന്നുള്ളവന് രാജ്യവും ലഭിക്കും.

ഇതി ശ്രീദേവീഭാഗവതേ സപ്തമ സ്കന്ധേ
സപ്തവിംശോƒദ്ധ്യായഃ

# അഥ അഷ്ടാവിംശോƒദ്ധ്യായഃ

## ജനമേജയ ഉവാച

**1. വിചിത്രമിദമാഖ്യാനം ഹരിശ്ചന്ദ്രസ്യ കീർത്തിതം**
**ശതാക്ഷീപാദഭക്തസ്യ രാജർഷേർധാർമ്മികസ്യ ച**

ശതാക്ഷീപാദഭക്തനും ധാർമ്മികനും രാജശ്രേഷ്ഠനുമായ ഹരിശ്ചന്ദ്രന്റെ പ്രകീർത്തിക്കപ്പെട്ട ഈ ചരിത്രം അദ്ഭുതാവഹംതന്നെ.

**2. ശതാക്ഷീ സാ കുതോ ജാതാ ദേവീ ഭഗവതീ ശിവാ**
**തത്കാരണം വദ മുനേ സാർത്ഥകം ജന്മ മേ കുരു**

മംഗളസ്വരൂപിണിയായ ആ ശതാക്ഷീദേവിയുടെ ഉദ്ഭവം എങ്ങനെയാണ്? അതിനു കാരണമെന്ത്? മഹർഷേ, ഈ കഥ പറഞ്ഞുകേൾപ്പിച്ച് എന്റെ ജന്മം സഫലമാക്കിയാലും.

**3. കോ ഹി ദേവ്യാ ഗുണാൻ ശൃണ്വൻ തൃപ്തിം യാസ്യതി ശുദ്ധധീഃ**
**പദേ പദേƒശ്വമേധസ്യ ഫലമക്ഷയ്യമശ്നുതേ**

ദേവിയുടെ ഗുണകഥകൾകേട്ട നിർമ്മലചിത്തരായിത്തീർന്ന ആർക്കാണു മതിവരുക? പദം തോറും അത് അനശ്വരമായ അശ്വമേധഫലം അനുഭവിക്കുമാറാക്കും.

## വ്യാസ ഉവാച

**4. ശൃണുരാജൻ പ്രവക്ഷ്യാമി ശതാക്ഷീസംഭവം ശുഭം**
**തവവാച്യം ന മേ കിഞ്ചിദ്ദേവീഭക്തസ്യ വിദ്യതേ**

രാജാവേ, കേൾക്കൂ. ശതാക്ഷിയുടെ ശുഭോദ്ഭവത്തെക്കുറിച്ചു ഞാൻ പറയാം. ദേവീഭക്തനായ അങ്ങയോട് എനിക്കു പറയാൻ വയ്യാത്തതായി ഒന്നുമില്ലല്ലോ.

**5. ദുർഗമാഖ്യോ മഹാദൈത്യഃ പൂർവം പരമദാരുണഃ**
**ഹിരണ്യാക്ഷാച്ച യോ ജാതോ രുരുപുത്രോ മഹാഖലഃ**

പണ്ട് ദുർഗമൻ എന്ന് ഭയങ്കരനായ ഒരു ദൈത്യൻ ഉണ്ടായിരുന്നു. അവൻ ഹിരണ്യാക്ഷന്റെ വംശത്തിൽ രുരുവിന്റെ പുത്രനായി ജനിച്ച മഹാ പരാക്രമിയായിരുന്നു.

6. ദേവാനാം തു ബലം വേദോ നാശേ തസ്യ സുരാ അപി
നങ്ക്ഷ്യന്ത്യേവ ന സന്ദേഹോ വിധേയം താവദേവ തത്

ദേവന്മാരുടെ ബലം വേദമാണ്. അതുനശിച്ചാൽ ദേവന്മാരും നശിക്കും എന്നതിനു സംശയമില്ല. അതുകൊണ്ട് വേദങ്ങളെ നശിപ്പിക്കണം.

7. വിമൃശ്യൈതത്തപശ്ചര്യാം ഗതഃ കർത്തും ഹിമാലയേ
ബ്രഹ്മാണം മനസാ ധ്യാത്വാ വായുഭക്ഷോ വ്യതിഷ്ഠത

അങ്ങനെ തീരുമാനിച്ച് തപസ്സുചെയ്യാൻ അവൻ ഹിമാലയത്തിലേയ്ക്കു പോയി. ബ്രഹ്മാവിനെ മനസാ ധ്യാനിച്ചുകൊണ്ട് വായുഭക്ഷനായി അവിടെ കഴിഞ്ഞു.

8. സഹസ്രവർഷപര്യന്തം ചകാര പരമം തപഃ
തേജസാ തസ്യ ലോകാസ്തു സന്തപ്താഃ സസുരാസുരാഃ

പൂർണ്ണമായും ആയിരം വർഷം അങ്ങനെ തപസ്സുചെയ്തു. അവന്റെ തേജപ്രഭാവത്താൽ സുരാസുരൻമാരായ സകല ലോകരും സന്തപ്തരായിത്തീർന്നു.

9. തതഃ പ്രസന്നോ ഭഗവാൻ ഹംസാരൂഢശ്ചതുർമുഖഃ
യയൗ തസ്മൈ വരം ദാതും പ്രസന്നമുഖപങ്കജഃ

അപ്പോൾ പ്രസന്നനായിത്തീർന്ന ചതുർമുഖൻ ഹംസാരൂഢനായി തെളിഞ്ഞ മുഖകമലത്തോടെ, വരം നൽകാൻ വേണ്ടി അവന്റെ മുമ്പിലെത്തി.

10. സമാധിസ്ഥം മീലിതാക്ഷം സ്ഫുടമാഹ ചതുർമുഖഃ
വരം വരയ ഭദ്രം തേ യസ്തേ മനസി വർത്തതേ

കണ്ണടച്ച് സമാധിസ്ഥനായിരിക്കുന്ന അവനോട് ചതുർമുഖൻ വ്യക്തമായി ഇങ്ങനെ പറഞ്ഞു: "നീ ആഗ്രഹിക്കുന്ന വരം വരിച്ചോളൂ. നിനക്കു മംഗളമുണ്ടാവട്ടെ,

11. തവാദ്യ തപസാ തുഷ്ടോ വരദേശോ ƒഹമാഗതഃ
ശ്രുത്വാ ബ്രഹ്മമുഖാദ്വാണീം വ്യുത്ഥിതഃ സ സമാധിതഃ

വരദോത്തമനായ ഞാൻ നിന്റെ തപസ്സുകൊണ്ട് സന്തുഷ്ടനായി വന്നിരിക്കുകയാണ്". ബ്രഹ്മവാണി കേട്ടപ്പോൾ അവൻ സമാധിയിൽ നിന്ന് ഉണർന്നു.

12. പൂജയിത്വാ വരം വവ്രേ വേദാൻ ദേഹി സുരേശ്വര
ത്രിഷു ലോകേഷു യേ മന്ത്രാ ബ്രാഹ്മണേഷു സുരേഷ്വപി

പൂജിച്ചശേഷം അദ്ദേഹത്തോട് വരം വരിച്ചു: ഹേ സുരേശ്വര, വേദങ്ങൾ എനിക്കു തന്നാലും. മൂന്നു ലോകങ്ങളിലും ബ്രാഹ്മണരിലും ദേവന്മാരിലും ഏതെല്ലാം മന്ത്രങ്ങൾ,

13. വിദ്യന്തേ തേ തു സാന്നിദ്ധ്യേ മമ സന്തു മഹേശ്വര
ബലം ച ദേഹി യേന സ്യാദ്ദേവാനാം ച പരാജയഃ

നിലനിൽക്കുന്നുവോ അവയും ഹേ മഹേശ്വര, എന്റെ അധീനത്തിൽത്തന്നെ ആയിത്തീരണം. ദേവന്മാരെ പരാജയപ്പെടുത്താനുള്ള ശക്തിയും എനിക്കു നൽകിയാലും.

14. ഇതി തസ്യ വചഃ ശ്രുത്വാ തഥാസ്ത്വിതി വചോ വദൻ
ജഗാമ സത്യലോകം തു ചതുർവേദേശ്വരഃ പരഃ

ഇങ്ങനെ അവൻ അപേക്ഷിച്ചതു കേട്ട് ചതുർവേദങ്ങളുടെയും പരമേശ്വരനായ ബ്രഹ്മാവ് അങ്ങനെ ഭവിക്കട്ടെ എന്ന് അരുളിച്ചെയ്തിട്ട് സത്യലോകത്തേക്കുപോയി.

15. തതഃ പ്രഭൃതി വിപ്രൈസ്തു വിസ്മൃതാ വേദരാശയഃ
സ്നാനസന്ധ്യാനിത്യഹോമ ശ്രാദ്ധയജ്ഞജപാദയഃ

അപ്പോൾ മുതൽ ബ്രാഹ്മണർക്ക് വേദങ്ങൾ ഒന്നും തോന്നാതായി. സ്നാനം, സന്ധ്യാവന്ദനം, നിത്യഹോമം, ശ്രാദ്ധം, യജ്ഞം, ജപം തുടങ്ങിയവ

16. വിലുപ്താ ധരണീപൃഷ്ഠേ ഹാഹാകാരോ മഹാനഭൂത്
കിമിദം കിമിദം ചേതി വിപ്രാ ഊചുഃ പരസ്പരം

ഭൂമിയിലെങ്ങും ഇല്ലാതായി. കഷ്ടം! കഷ്ടം! എന്ന ശബ്ദമേ എങ്ങും കേൾക്കാനുള്ളു. എന്താണിത്? എന്താണിത്? എന്നിങ്ങനെ ബ്രാഹ്മണർ പരസ്പരം ചോദിച്ചു.

17. വേദാഭാവാത്തദസ്മാഭിഃ കർത്തവ്യം കിമതഃ പരം
ഇതി ഭൂമൗ മഹാനർത്ഥേ ജാതേ പരമദാരുണേ

വേദമില്ലാത്തതിനാൽ നാം ഇനി എന്താണു ചെയ്യേണ്ടത്? ഇങ്ങനെ ഭൂമിയിലെങ്ങും ഭയങ്കരമായ അത്യാപത്ത് വർദ്ധിച്ചു വരവേ,

18. നിർജരാ സജരാ ജാതാ ഹവിർഭാഗാദ്യഭാവതഃ
രുരോധ സ തദാ ദൈത്യോ നഗരീമമരാവതീം

നിർജരന്മാർ ഹവിർഭാഗം കിട്ടാത്തതുമൂലം സജരന്മാരായിത്തീർന്നു. അപ്പോഴേക്കും ആ ദൈത്യൻ അമരാവതീനഗരത്തെ വളഞ്ഞു.

19. അശക്താസ്തേന തേ യോദ്ധും വജ്രദേഹാസുരേണ ച
പലായനം തദാ കൃത്വാ നിർഗതാ നിർജരാഃ ക്വചിത്

വജ്രസദൃശമായ ദേഹമുള്ള അവനോട് യുദ്ധംചെയ്യാൻ ശക്തിയില്ലാത്തവരായിത്തീർന്ന ദേവൻമാർ എങ്ങോട്ടെല്ലാമോ ഓടിപ്പോയി.

20. നിലയം ഗിരിദുർഗേഷു രത്നസാനുഗുഹാസു ച
സംസ്ഥിതാഃ പരമാം ശക്തിം ധ്യായന്തസ്തേ പരാംബികാം

പർവത ഗുഹകളിലും മേരുപർവതത്തിന്റെ സാനുവിലുള്ള ഗുഹകളിലും മറ്റും പരാശക്തിയായ പരമാംബികയെ ധ്യാനിച്ചുകൊണ്ട് ഒളിച്ചു പാർത്തു.

21. അഗ്നൗഹോമാദ്യഭാവാത്തു വൃഷ്ട്യഭാവോഽപ്യഭൂന്നൃപ
വൃഷ്ടേരഭാവേ സംശുഷ്കം നിർജലം ചാപി ഭൂതലം

രാജാവേ, അഗ്നിയിൽ ഹോമാദികൾ ചെയ്യാതായതിനാൽ മഴ ലഭിക്കാതായി. മഴയില്ലാതെ വന്നപ്പോൾ ഭൂമി മുഴുവൻ വരണ്ടുണങ്ങി.

22. കൂപവാപീതടാകാശ്ച സരിതഃ ശുഷ്കതാം ഗതാഃ
അനാവൃഷ്ടിരിയം രാജന്നഭൂച്ച ശതവാർഷികീ

കിണറും കുളവും തടാകവും നദിയുമെല്ലാം വരണ്ടു. മഹാരാജാവേ, ഈ വരൾച്ച നൂറു വർഷം നീണ്ടു നിന്നു.

23. മൃതാഃ പ്രജാശ്ച ബഹുധാ ഗോമഹിഷ്യാദയസ്തഥാ
ഗൃഹേ ഗൃഹേ മനുഷ്യാണാമഭവച്ഛവസംഗ്രഹഃ

പശുക്കളും എരുമകളും മനുഷ്യരും ഒട്ടേറെ ചത്തൊടുങ്ങി. വീടുതോറും മനുഷ്യരുടെ ശവങ്ങൾ കുന്നുകൂടി.

24. അനർത്ഥേ ത്വേവമുദ്ഭൂതേ ബ്രാഹ്മണാഃ ശാന്തചേതസഃ
ഗത്വാ ഹിമവതഃ പാർശ്വേ രിരാധയിഷവഃ ശിവാം

അനർത്ഥങ്ങൾ ഇങ്ങനെ സംഭവിച്ചുകൊണ്ടിരിക്കെ ശാന്ത ചിത്തരായ ബ്രാഹ്മണർ ശിവയെ ആരാധിക്കാൻ ആഗ്രഹിച്ചുകൊണ്ട് ഹിമവത് പാർശ്വത്തിലെത്തിച്ചേർന്നു.

25. സമാധിധ്യാനപൂജാഭിർദേവീം തുഷ്ടുവുരന്വഹം
നിരാഹാരാസ്തദാസക്താസ്താമേവ ശരണം യയുഃ

പൂജ, ധ്യാനം, സമാധി എന്നിവ കൊണ്ട് ദേവിയെ നിത്യവും പ്രസാദിപ്പിച്ചുവന്നു. ആ ദേവിയിൽത്തന്നെ മനസ്സൂന്നി ആഹാരം വെടിഞ്ഞ് അവളെ ശരണം പ്രാപിച്ചു.

26. ദയാം കുരു മഹേശാനി പാമരേഷു ജനേഷു ഹി
സർവാപരാധയുക്തേഷു നൈതത് ശ്ലാഘ്യം തവാംബികേ

ഹേ മഹേശ്വരി, ഈ അജ്ഞന്മാരിൽ ദയ കാണിക്കണേ! അപരാധം ചെയ്തവരാണെങ്കിലും ഞങ്ങളിൽ കാരുണ്യം കാണിക്കാതിരിക്കുന്നത് നിനക്കു യോജിച്ചതല്ല.

27. കോപം സംഹര ദേവേശി സർവാന്തര്യാമിരൂപിണി
ത്വയാ യഥാ പ്രേര്യ്ƒതേയം കരോതി സ തഥാ ജനഃ

സർവജീവികളിലും അന്തര്യാമിയായിരിക്കുന്നവളേ, ദേവേശി, കോപം അടക്കിയാലും. നീ പ്രേരിപ്പിക്കുന്നതനുസരിച്ചാണ് ഓരോ മനുഷ്യനും കർമ്മം ചെയ്യുന്നത്.

28. നാന്യാ ഗതിർജനസ്യാസ്യ കിം പശ്യസി പുനഃ പുനഃ
യദിച്ഛസി തഥാ കർത്തും സമർത്ഥാസി മഹേശ്വരി

ഈ മനുഷ്യർക്കു മറ്റു ഗതിയില്ല എന്ന് നീ വീണ്ടും വീണ്ടും കണ്ടുകൊണ്ടിരിക്കുന്നതല്ലേ? മഹേശ്വരി, ഇഷ്ടംപോലെ എന്തുചെയ്യാനും കഴിവുള്ളവളാണല്ലോ നീ.

29. സമുദ്ധര മഹേശാനി സങ്കടാത് പരമോത്ഥിതാത്
ജീവനേന വിനാസ്മാകം കഥം സ്യാത് സ്ഥിതിരംബികേ

ഈ പരമസങ്കടത്തിൽ നിന്ന് ഹേ മഹേശ്വരി ഞങ്ങളെ ഉദ്ധരിക്കണേ. അംബികേ, വെള്ളമില്ലാതെ ഞങ്ങൾക്ക് എങ്ങനെ ജീവിക്കാൻ കഴിയും?

30. പ്രസീദ ത്വം മഹേശാനി പ്രസീദ ജഗദംബികേ
അനന്തകോടി ബ്രഹ്മാണ്ഡനായികേ തേ നമോ നമഃ

മഹേശാനി പ്രസാദിച്ചാലും. ജഗദംബികേ പ്രസാദിച്ചാലും. അനന്തകോടി ബ്രഹ്മാണ്ഡനായികേ നമസ്കാരം, നമസ്കാരം.

31. നമഃ കൂടസ്ഥരൂപായൈ ചിദ്രൂപായൈ നമോ നമഃ
നമോ വേദാന്തവേദ്യായൈ ഭുവനേശ്യൈ നമോ നമഃ

കൂടസ്ഥരൂപേ നമസ്കാരം, ചിദ്രൂപേ നമസ്കാരം, വേദാന്തവേദ്യേ നമസ്കാരം, ഭുവനേശീ നമസ്കാരം, നമസ്കാരം.

32. നേതി നേതീതി വാക്യൈര്യാ ബോധ്യതേ സകലാഗമൈഃ
താം സർവകാരണാം ദേവീം സർവഭാവേന സന്നതാഃ

'നേതി നേതി' എന്നീ വാക്യങ്ങൾ കൊണ്ട് സകല വേദങ്ങളും ആരെയാണോ വെളിപ്പെടുത്താൻ ശ്രമിക്കുന്നത് സർവകാരണഭൂതയായ ആ ദേവിയെ സർവാത്മനാ നമസ്കരിക്കുന്നു.

33. ഇതി സമ്പ്രാർത്ഥിതാ ദേവീ ഭുവനേശീ മഹേശ്വരീ
അനന്താക്ഷിമയം രൂപം ദർശയാമാസ പാർവതീ

ഇപ്രകാരം പ്രാർത്ഥിക്കപ്പെട്ട ഭുവനേശ്വരിയും മഹേശ്വരിയുമായ പാർവതീദേവി, എണ്ണമറ്റ കണ്ണുകളോടുകൂടിയ തന്റെ രൂപം അവർക്കു കാട്ടിക്കൊടുത്തു.

34. നീലാഞ്ജനസമപ്രഖ്യം നീലപത്മായതേക്ഷണം
സുകർക്കശസമോത്തുംഗവൃത്തപീനഘനസ്തനം

നീലാഞ്ജനത്തിനൊത്ത നിറം; നീലത്താമരയ്ക്കു തുല്യം നീണ്ട കണ്ണുകൾ; തടിച്ച് ഇടതിങ്ങി ഉയർന്ന് വൃത്താകൃതിയാർന്ന സ്തനങ്ങൾ;

35. ബാണം മുഷ്ടിം ച കമലം പുഷ്പപല്ലവമൂലകാൻ
ശാകാദീൻ ഫലസംയുക്താനനന്തരസസംയുതാൻ

ബാണം, കമലം, പുഷ്പം, പല്ലവം, മൂലങ്ങൾ, ശാകാദികൾ, അനന്തരസം കിനിയുന്നതും,

36. ക്ഷുത്തൃഡ്ജരാപഹാൻ ഹസ്തൈർബിഭ്രതീ ച മഹദ്ധനുഃ
സർവസൗന്ദര്യസാരം തദ്രൂപം ലാവണ്യശോഭിതം

വിശപ്പും ദാഹവും ജരയും അകറ്റുന്നതുമായ ഫലങ്ങൾ, വലിയ വില്ല്, എന്നിവ ഏന്തിയ കൈകൾ; സർവസൗന്ദര്യങ്ങളുടെയും സാരഭൂതമായ ആ രൂപം ലാവണ്യശോഭിതമാണ്.

37. കോടിസൂര്യപ്രതീകാശം കരുണാരസസാഗരം
ദർശയിത്വാ ജഗദ്ധാത്രീ സാऽനന്തനയനോദ്ഭവാ

കോടി സൂര്യന്മാർക്കു തുല്യം പ്രകാശമാനവും കരുണാസമുദ്രവുമായ സ്വ രൂപം ദേവന്മാർക്കു കാണിച്ചു കൊടുത്തു. ജഗജ്ജനനിയായ ആ ദേവിയുടെ എണ്ണമറ്റ കണ്ണുകളിൽ നിന്ന്,

38. മോചയാമാസ ലോകേഷു വാരിധാരാഃ സഹസ്രശഃ
നവരാത്രം മഹാവൃഷ്ടിരഭൂന്നേത്രോദ്ഭവൈർജലൈഃ

ആയിരക്കണക്കിനു വാരിധാരകൾ ഭൂമിയിലേക്കു പ്രവഹിച്ചു. കണ്ണുകളിൽ നിന്ന് ഉദ്ഭവിച്ച ജലത്തിന്റെ മഹാമാരി ഒൻപതുദിവസം നീണ്ടു നിന്നു.

39. ദുഃഖിതാൻ വീക്ഷ്യ സകലാന്നേത്രാശ്രൂണി വിമുഞ്ചതി
തർപ്പിതാസ്തേന തേ ലോകാ ഓഷധ്യഃ സകലാ അപി

സകല ജീവരാശികളും ദുഃഖിക്കുന്നവരാണെന്നു കണ്ട ദേവിയുടെ നേത്രാശ്രുവർഷമായിരുന്നു അത്. ആ വർഷം മൂലം സകല മനുഷ്യരും ഓഷധികളും സന്തുഷ്ടരായിത്തീർന്നു.

40. നദീനദപ്രവാഹാസ്തൈർജലൈഃ സമഭവന്നൃപ
നിലീയ സംസ്ഥിതാഃ പൂർവം സുരാസ്തേ നിർഗതാ ബഹിഃ

ആ മഹാമാരിയാൽ നദികളും നദങ്ങളും പ്രവഹിച്ചു തുടങ്ങി. രാജാവേ, പണ്ട് ഒളിച്ചു കഴിഞ്ഞിരുന്ന ആ ദേവന്മാരെല്ലാം പുറത്തുവന്നു.

41. മിളിത്വാ സസുരാ വിപ്രാ ദേവീം സമഭിതുഷ്ടുവുഃ
നമോ വേദാന്തവേദ്യേ തേ നമോ ബ്രഹ്മസ്വരൂപിണി

ദേവന്മാരും ബ്രാഹ്മണരുമെല്ലാം ഒന്നിച്ചുചേർന്ന് ദേവിയെ സ്തുതിച്ചു. വേദാന്തവേദ്യേ നമസ്ക്കാരം. ഹേ ബ്രഹ്മസ്വരൂപിണി നമസ്കാരം.

**42. സ്വമായയാ സർവജഗദ്വിധാത്ര്യൈ തേ നമോ നമഃ**
**ഭക്തകല്പദ്രുമേ ദേവി ഭക്താർത്ഥം ദേഹധാരിണി**

സ്വമായകൊണ്ട് ജഗത്തിനെ സൃഷ്ടിക്കുന്നവളേ നിനക്കു നമസ്കാരം, നമസ്കാരം. ഭക്തർക്കു കല്പദ്രുമവും ഭക്തർക്കുവേണ്ടി ശരീരം ധരിക്കുന്നവളുമായ ദേവീ നമസ്കാരം.

**43. നിത്യതൃപ്തേ നിരുപമേ ഭുവനേശ്വരി തേ നമഃ**
**അസ്മച്ഛാന്ത്യർത്ഥമതുലം ലോചനാനാം സഹസ്രകം**

നിത്യ തൃപ്തയും നിരുപമയുമായ ഹേ ഭുവനേശ്വരി, നിനക്കു നമസ്കാരം. ഞങ്ങളുടെ ശാന്തിക്കുവേണ്ടി അതുല്യമായ ആയിരക്കണക്കിനു കണ്ണുകൾ

**44. ത്വയാ യതോ ധൃതം ദേവി ശതാക്ഷീ ത്വം തതോ ഭവ**
**ക്ഷുധയാ പീഡിതാ മാതഃ സ്തോതും ശക്തിർന ചാസ്തി നഃ**

നീ ധരിച്ചതുകൊണ്ട്, ഹേ ദേവീ, നീ ശതാക്ഷി എന്ന് പ്രസിദ്ധയായി ഭവിക്കട്ടെ. അമ്മേ വിശപ്പുകൊണ്ട് വലയുന്ന ഞങ്ങൾക്ക് നിന്നെ സ്തുതിക്കാൻ പോലും ശക്തിയില്ല.

**45. കൃപാം കുരു മഹേശാനി വേദാനപ്യാഹരാംബികേ**

ഹേ മഹേശാനി, അംബികേ, ദയകാണിക്കണേ! വേദങ്ങളും വീണ്ടെടുത്തു നൽകണേ!

## വ്യാസ ഉവാച

**ഇതി തേഷാം വചഃ ശ്രുത്വാ ശാകാൻ സ്വകരസംസ്ഥിതാൻ**

അവരുടെ ഇപ്രകാരമുള്ള സ്തുതി കേട്ട്, തന്റെ കൈയിലിരുന്ന ചീരവർഗ്ഗവും,

**46. സ്വാദൂനി ഫലമൂലാനി ഭക്ഷണാർത്ഥം ദദൗ ശിവാ**
**നാനാവിധാനി ചാന്നാനി പശുഭോജ്യാനി യാനി ച**

സ്വാദുള്ള ഫലമൂലങ്ങളും അവർക്ക് ആ മംഗളസ്വരൂപിണി ഭക്ഷിക്കാൻ കൊടുത്തു. മനുഷ്യർക്കു ഭക്ഷിക്കാനുള്ള പലതരം അന്നങ്ങളും മൃഗങ്ങൾക്കുവേണ്ട നാനാതരം ഭക്ഷ്യങ്ങളും ദാനം ചെയ്തു.

**47. കാമ്യാനന്തരസൈർയുക്താന്യാനവീനോദ്ഭവം ദദൗ**
**ശാകംഭരീതി നാമാപി തദ്ദിനാത് സമഭൂന്നൃപ**

അവയെല്ലാം കാമ്യങ്ങളും അനന്തരസം ഉള്ളവയുമായിരുന്നു. പുതിയവ ഉണ്ടായി വരുന്നതുവരെ അവ ദേവി നൽകിക്കൊണ്ടിരുന്നു. രാജാവേ, അന്നു മുതൽ ശാകംഭരി എന്ന നാമവും അവൾക്കുണ്ടായി.

**48. തതഃ കോലാഹലേ ജാതേ ദൂതവാക്യേന ബോധിതഃ**
**സസൈന്യഃ സായുധോ യോദ്ധും ദുർഗമാഖ്യോ/സുരോ യയൗ**

ഇങ്ങനെ കോലാഹലമുണ്ടായിക്കൊണ്ടിരിക്കെ, ദൂതന്മാർ മുഖേന വിവരം ധരിച്ച ദുർഗമാസുരൻ സൈന്യസമേതം ആയുധവും ധരിച്ച് യുദ്ധത്തിനു പുറപ്പെട്ടു.

**49. സഹസ്രാക്ഷൗഹിണീയുക്തഃ ശരാൻമുഞ്ചൻ ത്വരാന്വിതഃ**
**രുരോധ ദേവസൈന്യം തദ്യദ്ദേവ്യഗ്രേ സ്ഥിതം പുരാ**

ആയിരം അക്ഷൗഹിണികളോടൊപ്പം എത്തിയ അവൻ തിടുക്കത്തിൽ ശരവർഷം തുടങ്ങി. ദേവിയുടെ മുമ്പിൽ നേരത്തേ നിന്നിരുന്ന ദേവസൈന്യത്തെ അവൻ വളഞ്ഞു.

50. തഥാ വിപ്രഗണം ചൈവ രോധയാമാസ സർവതഃ
തതഃ കിലകിലാശബ്ദഃ സമഭൂദ്ദേവമണ്ഡലേ

അതുപോലെ വിപ്രസമൂഹത്തെയും എല്ലായിടത്തുനിന്നും വളഞ്ഞു. അപ്പോൾ ദേവഗണങ്ങൾക്കിടയ്ക്കു നിന്ന് കിലകിലാരവം ഉയർന്നു.

51. ത്രാഹി ത്രാഹീതി വാക്യാനി പ്രോചുഃ സർവേ ദ്വിജാമരാഃ
തതസ്തേജോമയം ചക്രം ദേവാനാം പരിതഃ ശിവാ

രക്ഷിക്കണേ! രക്ഷിക്കണേ! എന്നിങ്ങനെ ദേവന്മാരും വിപ്രന്മാരും ഒരുമിച്ച് വിളിച്ചു കരഞ്ഞു. അപ്പോൾ ദേവൻമാർക്കു ചുറ്റുമായി ഒരു തേജോവലയം ദേവി,

52. ചകാര രക്ഷണാർത്ഥായ സ്വയം തസ്മാദ്ബഹിഃ സ്ഥിതാ
തതഃ സമഭവുദ്യുദ്ധം ദേവ്യാ ദൈത്യസ്യ ചോഭയോഃ

അവരെ രക്ഷിക്കാൻ വേണ്ടി സൃഷ്ടിച്ചിട്ട് സ്വയം അതിനു പുറത്തായി നിന്നു. അതെത്തുടർന്ന് ദേവിയും ദൈത്യനും തമ്മിൽ യുദ്ധം തുടങ്ങി.

53. ശരവർഷസമാച്ഛന്നം സൂര്യമണ്ഡലമദ്ഭുതം
പരസ്പരശരോദ്ധർഷ സമുദ്ഭൂതാഗ്നിസുപ്രഭം

അദ്ഭുതകരമായ ശരവർഷത്താൽ സൂര്യമണ്ഡലം മറഞ്ഞു. പരസ്പരം ചൊരിയുന്ന ബാണങ്ങളിൽ നിന്ന് തീപ്പൊരി ചിതറിത്തിളങ്ങി.

54. കഠോരജ്യാടണൽക്കാര ബധിരീകൃതദിക്തടം
തതോ ദേവീശരീരാത്തു നിർഗതാസ്തീവ്രശക്തയഃ

കഠോരമായ ഞാണൊലികൊണ്ട് ദിക്തടങ്ങളുടെ ചെകിടടഞ്ഞു. അപ്പോൾ ദേവിയുടെ ശരീരത്തിൽനിന്ന് ഉഗ്രശക്തികൾ പുറത്തേക്കു വന്നു.

55. കാളികാ താരിണീ ബാലാ ത്രിപുരാ ഭൈരവീ രമാ
ബഗളാ ചൈവ മാതംഗീ തഥാ ത്രിപുരസുന്ദരീ

കാളികാ, താരിണി, ബാലാ, ത്രിപുരാ, ഭൈരവി, രമാ ബഗളാ, മാതംഗീ, ത്രിപുരസുന്ദരീ,

56. കാമാക്ഷീ തുലജാ ദേവീ ജംഭിനീ മോഹിനീ തഥാ
ഛിന്നമസ്താ ഗുഹ്യകാളീ ദശസാഹസ്രബാഹുകാ

കാമാക്ഷി, തുലജാ, ജംഭിനീ, മോഹിനീ, ഛിന്നമസ്തകാ, പതിനായിരം കൈകളുള്ള ഗുഹ്യകാളിക തുടങ്ങിയവരും

57. ദ്വാത്രിംശച്ഛക്തയശ്ചാന്യാശ്ചതുഃ ഷഷ്ഠിമിതാഃ പരാഃ
അസംഖ്യാതാസ്തതോ ദേവ്യഃ സമുദ്ഭൂതാസ്തു സായുധാഃ

മുപ്പത്തിരണ്ടു വേറെ ശക്തികളും മറ്റൊരു അറുപത്തിനാലു ശക്തികളും എണ്ണമറ്റ അനേകം ശക്തികളും ദേവിയിൽ നിന്ന് ആയുധപാണികളായി സമുദ്ഭവിച്ചു.

58. മൃദംഗശംഖവീണാദിനാദിതം സംഗരസ്ഥലം
ശക്തിഭിർ ദൈത്യസൈന്യേ തു നാശിതേഽക്ഷൗഹിണീശതേ

മൃദംഗം, ശംഖ്, വീണ ഇവയുടെ ശബ്ദംകൊണ്ട് മുഖരിതമായിത്തീർന്നു, യുദ്ധരംഗം. ദേവിയുടെ ശക്തികൾ ദൈത്യസൈന്യത്തിലെ നൂറ് അക്ഷൗഹിണികളെ നശിപ്പിച്ചപ്പോൾ,

59. അഗ്രേസരഃ സമഭവദ്ദുർഗമോ വാഹിനീപതിഃ
ശക്തിഭിഃ സഹയുദ്ധം ച ചകാര പ്രഥമം രിപുഃ

സേനാനായകനായി ദുർഗമൻ മുമ്പിൽ വന്നു. ആദ്യം ആ ശത്രു ദേവീശക്തികളുമായി യുദ്ധം ചെയ്തു.

60. മഹദ്യുദ്ധം സമഭവദ്യത്രാഭൂദ്രക്തവാഹിനീ
അക്ഷൗഹിണ്യസ്തുതാഃ സർവാ വിനഷ്ടാ ദശഭിർദിനൈഃ

ഘോരമായ യുദ്ധം നടന്നു. ചോരപ്പുഴ ഒഴുകി. പത്തുദിവസം കൊണ്ട് അവന്റെ അക്ഷൗഹിണികളെല്ലാം നശിച്ചു.

61. തത ഏകാദശേ പ്രാപ്തേ ദിനേ പരമദാരുണേ
രക്തമാല്യാംബരധരോ രക്തഗന്ധാനുലേപനഃ

പിന്നെ പതിനൊന്നാമത്തെ ഭയങ്കരദിനത്തിൽ, രക്തമാല്യവും രക്തവസ്ത്രവും ധരിച്ച് ചെമന്ന കുറിക്കൂട്ടുമണിഞ്ഞ്, ദുർഗമൻ

62. കൃത്വോത്സവം മഹാന്തം തു യുദ്ധായ രഥസംസ്ഥിതഃ
സംരംഭേണൈവ മഹതാ ശക്തീഃ സർവാ വിജിത്യ ച

വലിയ ഉത്സവത്തോടെ യുദ്ധത്തിനുവേണ്ടി രഥത്തിൽ കയറിവന്നു. മഹത്തായ ആ തുടക്കത്തിൽത്തന്നെ സകലശക്തികളെയും ജയിക്കുകയും

63. മഹാദേവീരഥാഗ്രേ തു സ്വരഥം ച ന്യവേശയത്
തതോഽഭവന്മഹദ്യുദ്ധം ദേവ്യാ ദൈത്യസ്യ ചോഭയോഃ

മഹാദേവിയുടെ രഥത്തിനു മുമ്പിൽ സ്വന്തം രഥം അവൻ കൊണ്ടുചെന്നു നിർത്തുകയും ചെയ്തു. അതോടെ ദേവിയും ദൈത്യനും തമ്മിൽ മഹായുദ്ധം ആരംഭിച്ചു.

64. പ്രഹരദ്വയപര്യന്തം ഹൃദയത്രാസകാരകം
തതഃ പഞ്ചദശാത്യുഗ്രബാണാൻ ദേവീ മുമോച ഹ

രണ്ടു യാമത്തോളം ആരുടേയും ഹൃദയത്തെ പ്രകമ്പനം കൊള്ളിക്കുമാറുള്ള യുദ്ധം നടന്നു. പിന്നെ അത്യുഗ്രങ്ങളായ പതിനഞ്ച് ബാണങ്ങൾ ദേവി പ്രയോഗിച്ചു.

65. ചതുർഭിശ്ചതുരോവാഹാൻ ബാണേനൈകേന സാരഥിം
ദ്വാഭ്യാം നേത്രേ ഭുജൗ ദ്വാഭ്യാം ധ്വജമേകേന പത്രിണാ

നാല് ബാണങ്ങൾകൊണ്ട് നാലു കുതിരകളെയും ഒരെണ്ണംകൊണ്ട് സാരഥിയേയും വീഴ്ത്തി. രണ്ടെണ്ണംകൊണ്ട് അവന്റെ കണ്ണുകളും രണ്ടെണ്ണംകൊണ്ട് കൈകളും ഒരെണ്ണം കൊണ്ട് ധ്വജവും

66. പഞ്ചഭിർഹൃദയം തസ്യ വിവ്യാധ ജഗദംബികാ
തതോ വമൻ സ രുധിരം മമാര പുര ഈശിതുഃ

അഞ്ചെണ്ണംകൊണ്ട് അവന്റെ ഹൃദയവും ജഗദംബിക തകർത്തു. അതോടെ അവൻ രക്തം വാർന്ന് ദേവിയുടെ മുമ്പിൽ വീണ് മരിച്ചു.

67. തസ്യ തേജസ്തു നിർഗത്യ ദേവീരൂപേ വിവേശ ഹ
ഹതേ തസ്മിൻ മഹാവീര്യേ ശാന്തമാസീജ്ജഗത്രയം

അവനിൽനിന്ന് ഒരു തേജസ്സുയർന്ന് ദേവീശരീരത്തിൽ പ്രവേശിച്ചു. മഹാശക്തനായ അവൻ കൊല്ലപ്പെട്ടതു നിമിത്തം മൂന്നുലോകത്തിനും ശാന്തിയുണ്ടായി.

68. തതോ ബ്രഹ്മാദയഃ സർവേ തുഷ്ടവുർജഗദംബികാം
പുരസ്കൃത്യ ഹരീശാനൗ ഭക്ത്യാ ഗദ്ഗദയാ ഗിരാ

അതെത്തുടർന്ന് ബ്രഹ്മാദി സകലദേവന്മാരും ഹരിഹരന്മാരെ മുൻനിർത്തിക്കൊണ്ട് ഗദ്ഗദാക്ഷരത്തോടെ ഭക്തിപൂർവം ജഗദംബികയെ സ്മരിച്ചു.

ദേവാ ഊചുഃ

69. ജഗദ്ഭ്രമവിവർത്തൈകകാരണേ പരമേശ്വരി
നമഃ ശാകംഭരി ശിവേ നമസ്തേ ശതലോചനേ

ജഗത്തെന്ന വിവർത്തഭ്രമജ്ഞാനത്തിന് (മിഥ്യാഭ്രമജ്ഞാനത്തിന്) കാരണഭൂതേ, പരമേശ്വരി, നമസ്കാരം. ഹേ, ശാകംഭരി, ശിവേ, ശതലോചനേ നിനക്കു നമസ്ക്കാരം.

70. സർവോപനിഷദുദ്ഘുഷ്ടേ ദുർഗമാസുരനാശിനി
നമോ മായേശ്വരി ശിവേ പഞ്ചകോശാന്തരസ്ഥിതേ

സർവ ഉപനിഷത്തുകളും പ്രകീർത്തിക്കുന്നവളേ, ദുർഗമാസുരനെ നശിപ്പിച്ചവളേ നമസ്കാരം. ഹേ മഹേശ്വരി, ശിവേ, പഞ്ചകോശാന്തരസ്ഥിതേ, നമസ്കാരം.

71. ചേതസാ നിർവികല്പേന യാം ധ്യായന്തി മുനീശ്വരാഃ
പ്രണവാർത്ഥസ്വരൂപാം താം ഭജാമോ ഭുവനേശ്വരീം

നിർവികല്പമായ മനസ്സുകൊണ്ട് മുനീശ്വരന്മാർ ആരെയാണോ ധ്യാനിക്കുന്നത്, പ്രണവത്തിന്റെ അർത്ഥസ്വരൂപമായ ആ ഭുവനേശ്വരിയെ നമുക്കു ഭജിക്കാം.

72. അനന്തകോടി ബ്രഹ്മാണ്ഡജനനീം ദിവ്യവിഗ്രഹാം
ബ്രഹ്മവിഷ്ണ്വാദിജനനീം സർവഭാവൈർനതാ വയം

അനന്തകോടി ബ്രഹ്മാണ്ഡനായികയും ദിവ്യസ്വരൂപിണിയും ബ്രഹ്മാവ്, വിഷ്ണു തുടങ്ങിയവരുടെ ജനനിയുമായ നിന്നെ ഞങ്ങൾ സർവാത്മനാ നമിക്കുന്നു.

73. കഃ കുര്യാത്പാമരാൻ ദൃഷ്ട്വാ രോദനം സകലേശ്വരഃ
സദയാം പരമേശാനീം ശതാക്ഷീം മാതരം വിനാ

സകലേശ്വരനായ മറ്റ് ഏതൊരു ദേവനുണ്ട്, ഈ അജ്ഞരെ കണ്ട് കണ്ണുനീരൊഴുക്കാൻ, ദയാമയിയും പരമേശാനിയുമായ ശതാക്ഷീമാതാവല്ലാതെ?

വ്യാസ ഉവാച

74. ഇതിസ്തുതാ സുരൈർദ്ദേവീ ബ്രഹ്മവിഷ്ണ്വാദിഭിർവരൈഃ
പൂജിതാ വിവിധൈർദ്രവ്യൈഃ സന്തുഷ്ടാ/ ഭൂച്ച തത്ക്ഷണേ

ഇങ്ങനെ ബ്രഹ്മാവ് വിഷ്ണു തുടങ്ങിയ പ്രധാന ദേവന്മാർ സ്തുതിക്കുകയും വിവിധ ദ്രവ്യങ്ങൾകൊണ്ട് പൂജിക്കുകയും ചെയ്ത ആ ക്ഷണത്തിൽത്തന്നെ ദേവി സന്തുഷ്ടയായിത്തീർന്നു.

75. പ്രസന്നാ സാ തദാദേവീ വേദാനാഹൃത്യ സാ ദദൗ
ബ്രാഹ്മണേഭ്യോ വിശേഷേണ പ്രോവാച പികഭാഷിണീ

പ്രസന്നയായ ആ ദേവി അപ്പോൾ വേദങ്ങൾ ബ്രാഹ്മണർക്കു വീണ്ടെടുത്തു കൊടുത്തിട്ട് അവരോടു വിശേഷിച്ചും ബ്രഹ്മണരോട് മധുരമായ സ്വരത്തിൽ ഇങ്ങനെ പറഞ്ഞു:

76. മമേയം തനുരുൽകൃഷ്ടാ പാലനീയാ വിശേഷതഃ
യയാ വിനാനർത്ഥ ഏവം ജാതോ ദൃഷ്ടോƒധുനൈവ ഹി

എന്റെ ഈ വേദശരീരം അത്യുത്കൃഷ്ടമാണ്, വിശേഷിച്ച് സംരക്ഷിക്കപ്പെടേണ്ടതാണ്. അത് ഇല്ലാതെ വന്നാലുള്ള അനർത്ഥം ഇന്നതാണെന്ന് ഇപ്പോൾത്തന്നെ നിങ്ങൾ കണ്ടതാണല്ലോ.

77. പൂജ്യാƒഹം സർവദാ സേവ്യാ യുഷ്മാഭിഃ സർവദൈവ ഹി
നാതഃ പരതരം കിഞ്ചിത് കല്യാണായോപദിശ്യതേ

നിങ്ങൾ എന്നെ സദാ പൂജിക്കുകയും സദാ സേവിക്കുകയും ചെയ്തുകൊള്ളണം. മംഗളം ഉണ്ടാവുന്നതിനുവേണ്ടി ഇതിനുമപ്പുറമൊന്നും നിങ്ങളോട് ഉപദേശിക്കുന്നില്ല.

78. പഠനീയം മമൈതദ്ധി മാഹാത്മ്യം സർവദോത്തമം
തേന തുഷ്ടാ ഭവിഷ്യാമി ഹരിഷ്യാമി തഥാപദഃ

എന്റെ ഈ മാഹാത്മ്യം പഠിക്കുന്നതുതന്നെ ഉത്തമമാണ്. അതുനിമിത്തം ഞാൻ സന്തുഷ്ടയായി സർവാപത്തുകളും ഇല്ലാതാക്കും.

79. ദുർഗമാസുരഹന്ത്രീത്വാദ് ദുർഗേതി മമ നാമ യഃ
ഗൃഹ്ണാതി ച ശതാക്ഷീതി മായാം ഭിത്വാ വ്രജത്യസൗ

ദുർഗമനെന്ന അസുരനെ വധിച്ചതു നിമിത്തം എനിക്കു ലഭിച്ച ദുർഗ എന്ന നാമവും ശതാക്ഷി എന്ന നാമവും ആരാണോ ജപിക്കുന്നത് അവൻ മായയെ വെന്ന് എന്റെ പരമപദത്തിലെത്തും.

80. കിമുക്തേനാത്ര ബഹുനാ സാരം വക്ഷ്യാമി തത്ത്വതഃ
സംസേവ്യാഹം സദാ ദേവാ സർവൈരപി സുരാസുരൈഃ

എന്തിനധികം പറയുന്നു? ഞാൻ സാരമായതുമാത്രം പറയാം. ദേവന്മാരേ, സകലസുരാസുരന്മാർക്കും സദാ പൂജനീയയാണ് ഞാൻ.

### വ്യാസ ഉവാച

81. ഇത്യുക്ത്വാന്തർഹിതാ ദേവീ ദേവാനാം ചൈവ പശ്യതാം
സന്തോഷം ജനയന്ത്യേവം സച്ചിദാനന്ദരൂപിണീ

ഇപ്രകാരം, നോക്കിനിൽക്കുന്ന ദേവന്മാർക്കു സന്തോഷം ഉണ്ടാകും വിധം ഉപദേശിച്ചിട്ട് സച്ചിദാനന്ദമൂർത്തിയായ ആ ദേവി അന്തർധാനം ചെയ്തു.

82. ഏതത്തേ സർവമാഖ്യാതം രഹസ്യം പരമം മഹത്
ഗോപനീയം പ്രയത്നേന സർവകല്യാണകാരകം

പരമരഹസ്യവും മഹനീയവും സർവഥാ ഗോപനീയവും സകല കല്യാണകാരണവുമായ ഈ കഥ ഞാൻ പൂർണ്ണമായി പറഞ്ഞു.

83. യ ഇമം ശൃണുയാന്നിത്യമദ്ധ്യായം ഭക്തിതത്പരഃ
സർവാൻ കാമാനവാപ്നോതി ദേവീലോകേ മഹീയതേ

ആരാണോ ഭക്തിപൂർവം നിത്യവും ഈ അധ്യായം കേൾക്കുന്നത് അവൻ സകലകാമങ്ങളും നേടി ദേവീലോകത്ത് സമ്പൂജ്യനായിത്തീരും.

ഇതിശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
അഷ്ടാവിംശോƒദ്ധ്യായഃ

# അഥ ഏകോനത്രിംശോ$f$ദ്ധ്യായഃ

### വ്യാസ ഉവാച

1. ഇത്യേവം സൂര്യവംശ്യാനാം രാജ്ഞാം ചരിതമുത്തമം
സോമവംശോദ്ഭവാനാം ച വർണ്ണനീയം മയാ കിയത്

ഇത്രയുമൊക്കെയാണ് സൂര്യവംശത്തിൽപ്പെട്ട രാജാക്കന്മാരുടെ ഉത്തമമായ ചരിതം.. സോമവംശത്തിൽപ്പെട്ട രാജാക്കന്മാരുടെ കഥ എത്രത്തോളം എനിക്കു വർണ്ണിക്കാൻ കഴിയും?

2. പരാശക്തിപ്രസാദേന മഹത്വം പ്രതിപേദിരേ
രാജൻ സുനിശ്ചിതം വിദ്ധി പരാശക്തിപ്രസാദതഃ

രാജാവേ, അവർ പരാശക്തി പ്രസാദം കൊണ്ട് മഹത്വം നേടിയവരാണ്. തീർച്ചയായും പരാശക്തിപ്രസാദത്താൽ മാത്രമാണെന്ന് മനസ്സിലാക്കിയാലും.

3. യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജിതമേവ വാ
തത്തദേവാവഗച്ഛ ത്വം പരാശക്ത്യംശസംഭവം.

രാജാവേ, വിഭൂതിയും പ്രസാദവും ശ്രീയും ശക്തിയും ഏതിലെല്ലാം കാണുന്നുവോ അവയെല്ലാം പരാശക്ത്യംശത്താൽ ജനിച്ചവയാണെന്ന് അറിയുക

4 ഏതേ ചാന്യേ ച രാജാനഃ പരാശക്തേരുപാസകാഃ
സംസാരതരുമൂലസ്യ കുഠാരാ അഭവന്നൃപ

ഇവരും മറ്റു രാജാക്കന്മാരും പരാശക്തിയുടെ ഉപാസകരാണ്; സംസാരവൃക്ഷത്തിന്റെ തായ്വേരറുക്കുന്ന കുഠാരങ്ങളായിത്തീർന്നവരാണ്.

5. തസ്മാത് സർവപ്രയത്നേന സംസേവ്യാ ഭുവനേശ്വരീ
പലാലമിവ ധാന്യാർത്ഥീ ത്യജേദന്യമശേഷതഃ

അതിനാൽ ഏതുവിധേനയും ഭുവനേശ്വരിയെ ഉപാസിക്കുകതന്നെവേണം. ധാന്യം ആഗ്രഹിക്കുന്നവൻ വയ്ക്കോൽ ഉപേക്ഷിക്കുമ്പോലെ ഭുവനേശ്വരിയിൽനിന്ന് അന്യമായ സകലതിനെയും ഉപേക്ഷിക്കണം.

6. ആമഥ്യ വേദദുഗ്ദ്ധാബ്ധിം പ്രാപ്തം രത്നം മയാ നൃപ
പരാശക്തിപദാംഭോജം കൃതകൃത്യോ$f$സ്മ്യഹം തതഃ

രാജാവേ, വേദമാകുന്ന പാൽക്കടൽ കടഞ്ഞപ്പോൾ എനിക്കൊരു രത്നം കിട്ടി; പരാശക്തിയുടെ പാദകമലമാകുന്ന രത്നം. അതോടെ ഞാൻ കൃതാർത്ഥനായിത്തീർന്നു.

7. പഞ്ചബ്രഹ്മാസനാരൂഢാ നാസ്ത്യന്യാ കാപി ദേവതാ
തത ഏവ മഹാദേവ്യാ പഞ്ചബ്രഹ്മാസനം കൃതം

പഞ്ചബ്രഹ്മാസനത്തിൽ ഇരുന്നരുളുന്ന മറ്റൊരു ദേവതയുമില്ല. അതിനാൽ പഞ്ചബ്രഹ്മാസനം ദേവി സ്വയം കല്പിച്ചുണ്ടാക്കിയതാണ്. ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ എന്നീ നാലുകാലുകളും സദാശിവൻ പലകയുമായിട്ടുള്ളതാണ് ദേവിയുടെ ബ്രഹ്മാസനം.

8. പഞ്ചഭ്യസ്ത്വധികം വസ്തു വേദേ$f$വ്യക്തമിതീര്യതേ
യസ്മിന്നോതം ച പ്രോതം ച സൈവ ശ്രീഭുവനേശ്വരീ

ഈ അഞ്ചിനും മീതേയുള്ള വസ്തുവിനെ വേദം അവ്യക്തമെന്നു വ്യവഹരിക്കുന്നു. അതിനെത്തന്നെയാണ് അവ്യാകൃതമെന്നും മായോപാധികബ്രഹ്മമെന്നും വ്യവഹരിക്കുന്നത്. ആ അവ്യക്തത്തിൽ ഊടും പാവുമായി വർത്തിക്കുന്നവളാണ് ശ്രീഭുവനേശ്വരി.

9 താമവിജ്ഞായ രാജേന്ദ്ര നൈവ മുക്തോ ഭവേന്നരഃ
യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ

രാജാവേ, ആ ഭുവനേശ്വരിയെ അറിയാതെ ഒരു മനുഷ്യനും മുക്തനാവുകയില്ല. ആകാശത്തെ തോലുകൊണ്ടു മനുഷ്യർക്കു മറയ്ക്കാൻ കഴിയുമെങ്കിൽ,

10. തദാ ശിവാമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി
അത ഏവ ശ്രുതൗ പ്രാഹുഃ ശ്വേതാശ്വതരശാഖിനഃ

അപ്പോൾ ഭുവനേശ്വരി അറിയാതെ അവരുടെ സർവ്വദുഃഖങ്ങളും നശിക്കും അതുസാധ്യമല്ലല്ലോ! അതുകൊണ്ടാണ് ശ്രുതിയുടെ ശ്വേതാശ്വതരശാഖാവലംബികൾ പറയുന്നത്,

11 ''തേ ധ്യാനയോഗാനുഗതാ അപശ്യൻ
ദേവാത്മശക്തിം സ്വഗുണാനുഗൂഢാം''
തസ്മാത് സർവപ്രയത്നേന
ജന്മസാഫല്യ ഹേതവേ

''ധ്യാനയോഗത്താൽ ഏകാഗ്രചിത്തരായിത്തീർന്ന അവർ, കാര്യരൂപമായ പ്രകൃതി ഗുണങ്ങളിൽ ഒളിഞ്ഞിരിക്കുന്ന സർവകാരണഭൂതയായ പരമാത്മശക്തിയെ സാക്ഷാത്കരിച്ചു''എന്ന്. അതിനാൽ ഏതുപ്രകാരത്തിലും ജന്മസാഫല്യം നേടാൻവേണ്ടി,

12. ലജ്ജയാ വാ ഭയേനാപി ഭക്ത്യാ വാ പ്രേമയുക്തയാ
സർവസംഗം പരിത്യജ്യ മനോ ഹൃദി നിരുദ്ധ്യ ച

ലജ്ജയാലോ ഭയത്താലോ പ്രേമപൂർവമായ ഭക്തിയാലോ സർവവിഷയങ്ങളിലുമുള്ള സംഗംവെടിഞ്ഞ് മനസ്സിനെ ഹൃദയത്തിലടക്കി (ബുദ്ധിയിൽ അടക്കി)

13. തന്നിഷ്ഠസ്തത്പരോ ഭൂയാദിതി വേദാന്തഡിണ്ഡിമഃ
യേന കേന മിഷേണാപി സ്വപൻ തിഷ്ഠൻ വ്രജന്നപി

ദേവീനിഷ്ഠനും ദേവീതത്പരനുമായിത്തീരാൻ വേദാന്തം ഉദ്ഘോഷിക്കുന്നു. ഏതുപ്രകാരത്തിലും, ഉറങ്ങിക്കൊണ്ടോ, നിന്നിട്ടോ നടന്നിട്ടോ ആയാലും വേണ്ടില്ല,

14. കീർത്തയേത് സതതം ദേവീം സ വൈ മുച്യേത ബന്ധനാത്
തസ്മാത് സർവപ്രയത്നേന ഭജ രാജൻ മഹേശ്വരീം

സദാ ദേവിയെ പ്രകീർത്തിച്ചാൽ അത് സംസാരബന്ധത്തിൽ നിന്ന് മോചിപ്പിക്കും. അതിനാൽ രാജാവേ ഏതു പ്രകാരത്തിലും ദേവിയെ ഭജിച്ചാലും.

15. വിരാഡ്രൂപാം സൂത്രരൂപാം തഥാന്തര്യാമിരൂപിണീം
സോപാനക്രമതഃ പൂർവം തതഃ ശുദ്ധേ തു ചേതസി

ആദ്യം വിരാഡ്രൂപത്തിലും (സ്ഥൂലപ്രപഞ്ച രൂപത്തിലും) പിന്നെ സൂത്ര രൂപത്തിലും (സമഷ്ടി വ്യഷ്ടി ലിംഗ രൂപത്തിലും) അതിൽ പിന്നെ സർവാന്തര്യാമിരൂപത്തിലും (മായാശബളബ്രഹ്മരൂപത്തിലും) എന്നീക്രമത്തിന് ഉപാസിക്കുക. അതിനുശേഷം, മനസ്സു ശുദ്ധമായിത്തീർന്നാൽ

16. സച്ചിദാനന്ദലക്ഷ്യാർത്ഥരൂപാം താം ബ്രഹ്മരൂപിണീം
ആരാധയ പരാം ശക്തിം പ്രപഞ്ചോല്ലാസവർജ്ജിതാം

പ്രപഞ്ചോല്ലാസങ്ങളില്ലാത്ത ആ പരാശക്തിയെ ചിദാനന്ദപദത്താൽ ലക്ഷ്യമാക്കുന്ന ബ്രഹ്മസ്വരൂപിണിയായി ഉപാസിക്കുക.

17. തസ്യാം ചിത്തലയോ യഃ സ തസ്യാ ആരാധനം സ്മൃതം
രാജൻ രാജ്ഞാം പരാശക്തിഭക്താനാം ചരിതം മയാ

ആ ബ്രഹ്മസ്വരൂപിണിയിൽ ചിത്തം ലയിക്കുന്നതിനെയാണ് അവളുടെ ആരാധന എന്നുപറയുന്നത്. രാജാവേ, ഞാൻ പരാശക്തീഭക്തരായ രാജാക്കന്മാരുടെ ചരിതം-

18. ധാർമ്മികാണാം സൂര്യസോമവംശജാനാം മനസ്വിനാം
പാവനം കീർത്തിദം ധർമ്മബുദ്ധിദം സദ്ഗതിപ്രദം

സൂര്യസോമവംശങ്ങളിൽ ജനിച്ച ധാർമ്മികരായ ധീരന്മാരുടെ, ശുദ്ധിയും കീർത്തിയും ധർമ്മബുദ്ധിയും സദ്ഗതിയും

19. കഥിതം പുണ്യദം പശ്ചാത്കിമന്യത് ശ്രോതുമിച്ഛസി

പുണ്യവും പ്രദാനം ചെയ്യുന്ന ചരിതം-പറഞ്ഞു. ഇനി എന്താണ് അങ്ങേയ്ക്ക് കേൾക്കേണ്ടത്?

ജനമേജയ ഉവാച

ഗൗരീലക്ഷ്മീസരസ്വത്യോ ദത്താഃ പൂർവം പരാംബയാ

ഗൗരി, ലക്ഷ്മി, സരസ്വതി എന്നീ ശക്തികളെ പണ്ട് പരാശക്തിയായ അംബിക,യഥാക്രമം,

20. ഹരായ ഹരയേ തദ്വന്നാഭിപത്മോദ്ഭവായ ച
തുഷാരാദ്രേശ്ച ദക്ഷസ്യ ഗൗരീ കന്യേതി വിശ്രുതം

ഹരനും ഹരിക്കും അദ്ദേഹത്തിന്റെ നാഭിയിൽ നിന്നുദ്ഭവിച്ച ബ്രഹ്മാവിനും ദാനംചെയ്തെന്ന് പറഞ്ഞുവല്ലോ. ഹിമവാന്റെ പുത്രിയെന്നും ദക്ഷന്റെ പുത്രിയെന്നും പ്രസിദ്ധയാണു ഗൗരി.

21. ക്ഷീരോദധേശ്ച കന്യേതി മഹാലക്ഷ്മീരിതി സ്മൃതം
മൂലദേവ്യുദ്ഭവാനാം ച കഥം കന്യാത്വമന്യയോഃ

മഹാലക്ഷ്മി പാലാഴിമങ്കയാണെന്നും പ്രസിദ്ധമാണ്. ആദിപരാശക്തിയിൽനിന്നാണ് ഇവർ ജനിച്ചതെങ്കിൽ അന്യരുടെ പുത്രിമാരാവുന്നതെങ്ങനെ?

22. അസംഭാവ്യമിദം ഭാതി സംശയോ ऽത്ര മഹാമുനേ
ഛിന്ധി ജ്ഞാനാസിനാ തം ത്വം സംശയച്ഛേദതത്പരഃ

മഹാമുനേ, ഇത് അസംഭാവ്യമായിട്ടു തോന്നുന്നു. ആ സംശയം അങ്ങ് ജ്ഞാനാസികൊണ്ട് മുറിച്ചുകളഞ്ഞാലും. അങ്ങ് അതിൽ താത്പര്യമുള്ളവനാണല്ലോ.

വ്യാസ ഉവാച

23. ശൃണു രാജൻ പ്രവക്ഷ്യാമി രഹസ്യം പരമാദ്ഭുതം
ദേവീഭക്തസ്യ തേ കിഞ്ചിദവാച്യം ന ഹി വിദ്യതേ

രാജാവേ, കേൾക്കൂ. അദ്ഭുതാവഹമായ ആ രഹസ്യം ഞാൻ പറയാം.ദേവീഭക്തനായ അങ്ങയോടു പറയാൻ വയ്യാത്തതായി ഒന്നുമില്ലല്ലോ.

24. ദേവീത്രയം യദാ ദേവത്രയായാദാത് പരാംബികാ
തദാപ്രഭൃതി തേ ദേവാഃ സൃഷ്ടികാര്യാണി ചക്രിരേ

മൂന്നു ദേവിമാരെ എപ്പോഴാണോ പരമാംബിക മൂന്നു ദേവന്മാർക്കായി നൽകിയത്, അപ്പോൾ മുതൽ അവർ സൃഷ്ടികർമ്മങ്ങൾ ആരംഭിച്ചു

25. കസ്മിംശ്ചിത് സമയേ രാജൻ ദൈത്യാ ഹാലഹലാഭിധാഃ
മഹാപരാക്രമാ ജാതാസ്ത്രൈലോക്യം തൈർജ്ജിതം ക്ഷണാത്

രാജാവേ, ഒരിക്കൽ ഹാലാഹലന്മാർ എന്നുപേരുള്ള ദൈത്യന്മാർ മഹാപരാക്രമികളായിത്തീർന്ന് ത്രൈലോക്യത്തേയും നിമിഷത്തിനുള്ളിൽ ജയിച്ചു,

26. ബ്രഹ്മണോ വരദാനേന ദർപ്പിതാ രജതാചലം
രുരുധുർനിജസേനാഭിസ്തഥാ വൈകുണ്ഠമേവ ച

ബ്രഹ്മാവു നൽകിയ വരത്താൽ അഹങ്കരികളായിത്തീർന്ന അവർ തങ്ങളുടെ സേനകളെക്കൊണ്ട് കൈലാസലവും വൈകുണ്ഠവും വളഞ്ഞു.

27 കാമാരിഃ കൈ*f*ഭാരിശ്ച യുദ്ധോദ്യോഗം ച ചക്രതുഃ
ഷഷ്ഠിവർഷസഹസ്രാണാമഭൂദ്യുദ്ധം മഹോത്കടം

കാമാരിയും കൈടഭാരിയും അവരോടുയുദ്ധം ചെയ്തു. അതിഭയങ്കരമായ ആയുദ്ധം ആറായിരം വർഷം നീണ്ടുനിന്നു.

28. ഹാഹാകാരോ മഹാനാസീദ്ദേവദാനവസേനയോഃ
മഹതാ*f*ഥ പ്രയത്നേന താഭ്യാം തേ ദാനവാ ഹതാഃ

ദേവന്മാരുടെയും ദൈത്യന്മാരുടെയും സൈന്യങ്ങൾക്കിടയിൽ ഹാ! ഹാ! എന്ന വിളികൾ ഉയർന്നു. വളരെ പണിപ്പെട്ട് ഹരിഹരന്മാർ ആ ദൈത്യന്മാരെ ഒടുക്കി.

29. സ്വസ്വസ്ഥാനേഷു ഗത്വാ താവഭിമാനം ച ചക്രതുഃ
സ്വശക്ത്യോർ നികടേ രാജൻ യദ്വശാദേവ തേ ഹതാഃ

രാജാവേ, ആരുടെ ശക്തിമൂലമാണോ അവർക്ക് ആ ദാനവന്മാരെ ഹനിക്കാൻ കഴിഞ്ഞത് ആ ശക്തികളുടെ മുന്നിൽ വച്ച് സ്വസ്ഥാനങ്ങളിൽ എത്തിയ അവർ വീമ്പിളക്കി.

30. അഭിമാനം തയോർജ്ഞാത്വാ ഛലഹാസ്യം ച ചക്രതുഃ
മഹാലക്ഷ്മീശ്ച ഗൗരീ ച ഹാസ്യം ദൃഷ്ട്വാ തയോസ്തു തൗ

ഇരുവരുടെയും അഹങ്കാരപ്പുളപ്പുകണ്ട മഹാലക്ഷ്മിയും ഗൗരിയും കള്ളപ്പുഞ്ചിരിതൂകി. അവരുടെ ആ ചിരികണ്ടിട്ട്.

31. ദേവാവതീവ സംക്രുദ്ധൗ മോഹിതാവാദിമായയാ
ദുരുത്തരം ച ദദതുരവമാനപുരഃ സരം

ദേവന്മാർ ഇരുവരും ആദിമായാശക്തിയാൽ മോഹിതരും ക്രുദ്ധരുമായിത്തീർന്നു. എന്നിട്ട് ആ ശക്തി സ്വരൂപിണികളോട് അവരെ അപമാനിക്കുംവിധമുള്ള കൊള്ളിവാക്കുകൾ പറഞ്ഞു.

32. തതസ്തേ ദേവതേ തസ്മിൻക്ഷണേ ത്യക്ത്വാ തു തൗ പുനഃ
അന്തർഹിതേ ചാഭവതാം ഹാഹാകാരസ്തദാ ഹ്യഭൂത്

ഉടൻ തന്നെ ആ രണ്ടു ദേവിമാരും അവരെ ഉപേക്ഷിച്ചിട്ട് അന്തർധാനം ചെയ്തു. അപ്പോൾ ഹാ! ഹാ! എന്നവിളികൾ മുഴങ്ങി.

33. നിസ്തേജസ്കൗ ച നിഃശക്തീവിക്ഷിപ്തൗ ച വിചേതനൗ
അവമാനാത്തയോഃ ശക്ത്യോർജാതൗ ഹരിഹരൗ തദാ

തങ്ങളുടെ ശക്തിസ്വരൂപിണികളായ പത്നിമാരെ അപമാനിക്കയാൽ ഹരിഹരന്മാർ ഇരുവരും ഉടൻതന്നെ തേജസ്സും ശക്തിയും ബുദ്ധിയും നഷ്ടപ്പെട്ടവരായിത്തീർന്നു.

34. ബ്രഹ്മാ ചിന്താതുരോ ജാതോ കിമേതത് സമുപസ്ഥിതം
പ്രധാനൗ ദേവതാമധ്യേ കഥം കാര്യാക്ഷമാവമൂ

ബ്രഹ്മാവ് ചിന്താകുലനായിത്തീർന്നു. ഇങ്ങനെവരാനെന്ത്? ദേവന്മാരുടെ കൂട്ടത്തിൽ ഇവർ രണ്ടുപേരുമാണ് പ്രമുഖർ, ഇവർ കാര്യക്ഷമതയില്ലാത്തവരായതെങ്ങനെ?

35. അകാണ്ഡേ കിം നിമിത്തേന സങ്കടം സമുപസ്ഥിതം
പ്രളയോ ഭവിതാ കിം വാ ജഗതോഽസ്യ നിരാഗസഃ

അകാലത്ത് ഇങ്ങനെ ഒരു ആപത്തുണ്ടാവാൻ എന്താണു കാരണം? ഒരു തെറ്റും കൂടാതെതന്നെ ഈ ജഗത്തിൽ പ്രളയം സംഭവിക്കാൻ പോകുകയാണോ?

36. നിമിത്തം നൈവ ജാനേഽഹം കഥം കാര്യാ പ്രതിക്രിയാ
ഇതി ചിന്താതുരോഽത്യർത്ഥം ദദ്ധ്യൗ മീലിതലോചനഃ

നിമിത്തം എന്തെന്നറിയാതെ പരിഹാരം ചെയ്യുന്നതെങ്ങനെ? ഇങ്ങനെ അദ്ദേഹം അത്യന്തം ആർത്തനായി കണ്ണുമടച്ച് ആലോചിച്ചുകൊണ്ടിരുന്നു

37. പരാശക്തിപ്രകോപാത്തു ജാതമേതദിതി സ്മ ഹ
ജാനംസ്തദാ സാവധാനഃ പത്മജോഽഭൂന്നൃപോത്തമ

രാജാവേ, അങ്ങനെയിരിക്കെ, പരാശക്തിയുടെ കോപംനിമിത്തമാണ് അപ്രകാരം സംഭവിച്ചതെന്ന് ബ്രഹ്മാവിനു മനസ്സിലായി. അപ്പോൾ അദ്ദേഹത്തിനു സമാധാനമായി.

38. തതസ്തയോശ്ച യത്കാര്യം സ്വയമേവാകരോത്തദാ
സ്വശക്തേശ്ച പ്രഭാവേണ കിയത്കാലം തപോനിധിഃ

അനന്തരം, ശക്തിസ്വരൂപിണിയായ തന്റെ ദേവിയുടെ പ്രഭാവത്താൽ തപോനിധിയായ ബ്രഹ്മാവ്, കുറെ കാലത്തേക്ക് ഹരിഹരന്മാരുടെ ജോലികൂടി ചെയ്തുവന്നു.

39. തതസ്തയോസ്തു സ്വാസ്ത്യർത്ഥം മന്വാദീൻ സ്വസുതാനഥ
ആഹ്വയാമാസ ധർമ്മാത്മാ സനകാദീംശ്ച സത്വരം

അതെത്തുടർന്ന് ധർമ്മാത്മാവായ ബ്രഹ്മദേവൻ, ആ രണ്ടുദേവന്മാരുടെയും നന്മക്കുവേണ്ടി എന്തെങ്കിലും ചെയ്യണമെന്ന ഉദ്ദേശത്തോടെ സ്വസുതന്മാരായ മന്വാദികളെയും സനകാദികളെയും വിളിച്ചുവരുത്തി.

40. ഉവാച വചനം തേഭ്യഃ സന്നതേഭ്യസ്തപോനിധിഃ
കാര്യാസക്തോഽഹമധുനാ തപഃ കർത്തും ന ച ക്ഷമഃ

തന്റെ മുമ്പിൽ വിനയാന്വിതരായി നില്ക്കുന്ന അവരോട് തപോനിധിയായ അദ്ദേഹം ഇങ്ങനെ പറഞ്ഞു."ഞാനിപ്പോൾ ജോലിത്തിരക്കിലായതുകൊണ്ട് തപസ്സു ചെയ്യാനുള്ള കഴിവില്ല്.

41. പരാശക്തേസ്തു തോഷാർത്ഥം ജഗദ്ഭാരയുതോഽസ്മ്യഹം
ശിവവിഷ്ണൂച വിക്ഷിപ്തൗ പരാശക്തിപ്രകോപതഃ

പരാശക്തിയെ പ്രസാദിപ്പിക്കാൻ വേണ്ടി ഞാൻ ഇപ്പോൾ ജഗത്തിന്റെ ഭാരം പേറിയിരിക്കുകയാണ്. ഹരിഹരന്മാർ ഇരുവരും പരാശക്തിയുടെ കോപത്താൽ വശംകെട്ടിരിക്കുന്നു.

42. തസ്മാത്താം പരമാം ശക്തിം യൂയം സന്തോഷയന്ത്വഥ
അത്യദ്ഭുതം തപഃ കൃത്വാ ഭക്ത്യാ പരമയാ യുതാഃ

അതുകൊണ്ട് ആ പരാശക്തിയെ സന്തോഷിപ്പിക്കുന്നതിനു വേണ്ടി നിങ്ങൾ തികഞ്ഞ ഭക്തിയോടെ തീവ്രമായ തപസ്സുചെയ്യണം.

43. **യഥാ തൗ പൂർവ്വവൃത്തൗ ച സ്യാതാം ശക്തിയുതാവപി**
**തഥാ കുരുത മത്പുത്രാ യശോവൃദ്ധിർ ഭവേദ്ധി വഃ**

പുത്രന്മാരേ, ആ ഹരിഹരന്മാർ ഇരുവരും മുൻസ്വഭാവമുള്ളവരും ശക്തിയോടു കൂടിയ വരുമായിത്തീരും വിധം നിങ്ങൾ പ്രവർത്തിക്കിൻ! നിങ്ങളുടെ കീർത്തി മേൽക്കുമേൽ വർദ്ധിക്കും.

44. **കുലേ യസ്യ ഭവേജ്ജന്മ തയോഃ ശക്ത്യോസ്തു തത്കുലം**
**പാവയേത് ജഗതീം സർവാം കൃതകൃത്യഃ സ്വയം ഭവേത്**

ആ ശക്തികൾ ഏതു കുലത്തിലാണോ ജനിക്കുന്നത് ആ കുലം സർവജഗത്തിനെയും പാവനമാക്കിയിട്ട് സ്വയം കൃതാർത്ഥമായിത്തീരുകയും ചെയ്യും.

### വ്യാസ ഉവാച

45. **പിതാമഹവചഃ ശ്രുത്വാ ഗതാഃ സർവേ വനാന്തരേ**
**രിരാധയിഷവഃ സർവേ ദക്ഷാദ്യാ വിമലാന്തരാഃ**

പിതാമഹന്റെ വാക്കുകേട്ട്, ശുദ്ധമനസ്കരായ ദക്ഷൻ തുടങ്ങിയവർ ദേവിയെ ആരാധിക്കാൻ വേണ്ടി വനാന്തരത്തിലേക്ക് പോയി.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഏകോനത്രിംശോദ്ധ്യായഃ

## അഥ ത്രിംശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. **തതസ്തേ തു വനോദ്ദേശേ ഹിമാചലതടാശ്രയാഃ**
**മായാബീജജപാസക്താസ്തപശ്ചേരുഃ സമാഹിതാഃ**

അതിനുശേഷം അവർ ഹിമാലയത്തിന്റെ താഴ്‌വരയിലെത്തി, അവിടെയുള്ള ഒരു വനപ്രദേശത്ത് ഏകാഗ്രചിത്തരായിരുന്ന് മായാബീജമന്ത്രം ആസക്തിയോടെ ജപിച്ചുകൊണ്ട് തപസ്സുചെയ്തു.

2. **ധ്യായതാം പരമാം ശക്തിം ലക്ഷവർഷാണ്യഭൂന്നൃപ**
**തതഃ പ്രസന്നാ ദേവീ സാ പ്രത്യക്ഷം ദർശനം ദദൗ**

ലക്ഷം വർഷം അവരങ്ങനെ പരാശക്തിയെ ധ്യാനിച്ചുകൊണ്ട് കഴിഞ്ഞു. അപ്പോൾ പ്രസന്നയായി ത്തീർന്ന ദേവി അവർക്ക് പ്രത്യക്ഷദർശനം നൽകി.

3. **പാശാങ്കുശവരാഭീതിചതുർബാഹുസ്ത്രിലോചനാ**
**കരുണാരസസമ്പൂർണ്ണാ സച്ചിദാനന്ദരൂപിണീ**

പാശാങ്കുശവരാഭയങ്ങളോടുകൂടിയ ചതുർബാഹുവും ത്രിലോചനയും കരുണാരസസമ്പൂർണ്ണയും സച്ചിദാനന്ദരൂപിണിയുമായ

4. **ദൃഷ്ട്വാ താം സർവ്വജനനീം തുഷ്ടുവുർമുനയോ*f*മലാഃ**
**നമസ്തേ വിശ്വരൂപായൈ വൈശ്വാനരസുമൂർത്തയേ**

ആ ജഗന്മാതാവിനെ കണ്ട്, നിർമ്മലചിത്തരായ മുനിമാർ സ്തുതിച്ചു:''വിശ്വരൂപേ,'വൈശ്വാനര'രൂപേ നമസ്കാരം.

5. നമസ്തേജസരൂപായൈ സൂത്രാത്മവപുഷേ നമഃ
യസ്മിൻ സർവ്വേ ലിംഗദേഹാ ഓതപ്രോതാ വ്യവസ്ഥിതാഃ

'തൈജസ'രൂപേ നമസ്കാരം. സൂത്രാത്മശരീരേ നമസ്കാരം. തന്നിൽത്തന്നെ സൂക്ഷ്മശരീരങ്ങൾ ഓതപ്രോതരൂപേണ വിന്യസിച്ചിട്ടുള്ള,

6. നമഃ പ്രാജ്ഞസ്വരൂപായൈ നമോ*f*വ്യാകൃതമൂർത്തയേ
നമഃ പ്രത്യക് സ്വരൂപായൈ നമസ്തേ ബ്രഹ്മമൂർത്തയേ

'പ്രാജ്ഞ'സ്വരൂപേ നമസ്കാരം. അവ്യാകൃതാത്മികേ നമസ്കാരം. പ്രത്യഗാത്മ സ്വരൂപേ നമസ്കാരം. ബ്രഹ്മമൂർത്തേ നമസ്കാരം.

7. നമസ്തേ സർവ്വരൂപായൈ സർവ്വലക്ഷ്യാത്മമൂർത്തയേ
ഇതിസ്തുത്വാ ജഗദ്ധാത്രീം ഭക്തിഗദ്ഗദയാ ഗിരാ

സർവ്വരൂപേ,സർവ്വലക്ഷ്യാത്മസ്വരൂപേ നമസാകാരം.'' ഇങ്ങനെ ഭക്തിയോടെ ഗദ്ഗദാക്ഷരത്തിൽ ജഗന്മാതാവിനെ സ്തുതിച്ചിട്ട്,

8. പ്രണേമുശ്ചരണാംഭോജം ദക്ഷാദ്യാ മുനയോ*f*മലാഃ
തതഃ പ്രസന്നാ സാ ദേവീ പ്രോവാച പികഭാഷിണീ

ദക്ഷാദികളായ ആ മുനിമാർ നിർമ്മലചിത്തരായി ദേവിയുടെ ചരണാംഭോജങ്ങളിൽ നമസ്കരിച്ചു. അപ്പോൾ പ്രസന്നയായദേവി മധുരസ്വരത്തിൽ അരുളിച്ചെയ്തു:

9. വരം ബ്രൂത മഹാഭാഗാ വരദാ*f*ഹം സദാ മതാ
തസ്യാസ്തു വചനം ശ്രുത്വാ ഹരവിഷ്ണോസ്തനോഃ ശമം

മഹാഭാഗന്മാരേ, വരം ചോദിച്ചുകൊൾവിൻ! ഞാൻ സദാ വരപ്രദായിനിയാണ്. ദേവിയുടെ വാക്കുകേട്ടപ്പോൾ, ഹരിഹരന്മാരുടെ ശരീരത്തിന് സൗഖ്യവും

10. തയോസ്തച്ഛക്തിലാഭം ച വവ്രിരേ നൃപസത്തമ
ദക്ഷോ*f*ഥ പുനരപ്യാഹ ജന്മ ദേവി കുലേ മമ

അവർക്ക് ഇരുവർക്കും ശക്തിലാഭവും ഉണ്ടാവണമെന്ന വരം അവർ വരിച്ചു. ദക്ഷൻ അപ്പോൾ ദേവിയോടു വീണ്ടും അപേക്ഷിച്ചു. ദേവി, എന്റെവംശത്തിൽ നിന്റെ ജന്മം,

11. ഭവേത്തവാംബ യേനാഹം കൃതകൃത്യോ ഭവേ ഇതി
ജപം ധ്യാനം തഥാ പൂജാം സ്ഥാനാനി വിവിധാനി ച

ഉണ്ടാകുമാറാകണം. അമ്മേ, അതുകൊണ്ട് ഞാൻ കൃതാർത്ഥനായിത്തീരണം. നിന്റെ ജപവും ധ്യാനവും പൂജയും വിവിധസ്ഥാനങ്ങളും

12. വദ മേ പരമേശാനി സ്വമുഖേനൈവ കേവലം

ഹേ പരമേശ്വരി, എന്നോട് നേരിട്ട് അരുളി ചെയ്താലും.

### ദേവ്യുവാച

മച്ഛക്ത്യോരപമാനാച്ച ജാതാ*f*വസ്ഥാ തയോർദ്വയോഃ

എന്റെ ശക്തികളെ അപമാനിച്ചതുകൊണ്ടാണ് അവർക്ക് ഇരുവർക്കും ഈ സ്ഥിതി വന്നുകൂടിയത്.

13. നൈതാദൃശഃ പ്രകർത്തവ്യോ മേ/പരാധഃ കദാചന
അധുനാ മത്കൃപാലേശാച്ഛരീരേ സ്വസ്ഥതാ തയോഃ

ഇപ്രകാരമുള്ള അപരാധം ഒരിക്കലും പ്രവർത്തിക്കരുത്. ഇപ്പോൾ എന്റെ കൃപ നിമിത്തം അവർ രണ്ടുപേരുടേയും ശരീരത്തിന് സ്വസ്ഥത,

14. ഭവിഷ്യതി ച തേ ശക്തീ ത്വദ്ഗൃഹേ ക്ഷീരസാഗരേ
ജനിഷ്യതസ്തത്ര താഭ്യാം പ്രാപ്സ്യതഃ പ്രേരിതേ മയാ

ഉണ്ടാവും. ആ ശക്തികളിൽ ഒരാൾ പാൽക്കടലിലും ഒരാൾ നിന്റെ ഗൃഹത്തിലും ജനിക്കും. എന്റെ പ്രേരണ അനുസരിച്ച് അവർ ഹരിഹരൻമ്മാരെ പ്രാപിക്കുകയും ചെയ്യും.

15. മായാബീജം ഹി മന്ത്രോ മേ മുഖ്യഃ പ്രിയകരഃ സദാ
ധ്യാനം വിരാട്സ്വരൂപം മേ/ഥവാ ത്വത്പുരതഃ സ്ഥിതം

എന്റെ മായാബീജമന്ത്രമാണ് മുഖ്യം; അതാണ് എനിക്ക് സദാ പ്രിയങ്കരം. ധ്യാനത്തിന് എന്റെ വിരാട രൂപമാവാം. അല്ലെങ്കിൽ നിന്റെ മുമ്പിലുള്ള ഈ രൂപവുമാകാം.

16. സച്ചിദാനന്ദരൂപം വാ സ്ഥാനം സർവ്വം ജഗന്മമ
യുഷ്മാഭിഃ സർവ്വദാ ചാഹം പൂജ്യാ ധ്യേയാ ച സർവ്വദാ

അല്ലെങ്കിൽ സച്ചിദാനന്ദ രൂപവുമാകാം. സകല ജഗത്തും എന്റെ സ്ഥാനമാണ്. നിങ്ങൾ എന്നെ സർവ്വദാ പൂജിക്കുകയും ധ്യാനിക്കുകയും ചെയ്തുകൊൾവിൻ.''

വ്യാസ ഉവാച

17. ഇത്യുക്ത്വാന്തർദധേ ദേവീ മണിദ്വീപാധിവാസിനീ
ദക്ഷാദ്യാ മുനയഃ സർവ്വേ ബ്രഹ്മാണം പുനരായയുഃ

എന്നിങ്ങനെ പറഞ്ഞിട്ട് മണിദ്വീപ നിവാസിനിയായ ദേവി അന്തർധാനം ചെയ്തു. ദക്ഷാദികളായ മുനിമാരെല്ലാം ബ്രഹ്മസമീപത്തേക്ക് വീണ്ടും ചെന്നു.

18. ബ്രഹ്മണേ സർവ്വവൃത്താന്തം കഥയാമാസുരാദരാത്
ഹരോ ഹരിശ്ച സ്വസ്ഥൗ തൗ സ്വസ്വകാര്യക്ഷമൗ നൃപ

രാജാവേ,അവർ ബ്രഹ്മാവിനോട് സകലവൃത്താന്തവും ആദരവോടെ ഉണർത്തിച്ചു.ഹരനും ഹരിയും സ്വസ്ഥരും അവരവരുടെ കാര്യങ്ങൾ നിർവ്വഹിക്കാൻ സമർത്ഥരും.

19. ജാതൗ പരാംബാകൃപയാ ഗർവേണ രഹിതൗ തദാ
കദാചിദഥ കാലേ തു മഹഃ ശാക്തമവാതരത്

പരമാംബയുടെ കൃപയാൽ ഗർവമറ്റവരുമായി ഭവിച്ചു. കാലം കടന്നുപോകെ, ഒരിക്കൽ പരാശക്തിയുടെ തേജസ്സ്,

20. ദക്ഷഗേഹേ മഹാരാജ ത്രൈലോക്യേ/പ്യുത്സവോ/ഭവത്
ദേവാഃ പ്രമുദിതാഃ സർവ്വേ പുഷ്പവൃഷ്ടിം ച ചക്രിരേ

ദക്ഷഭവനത്തിൽ അവതരിച്ചു. മൂന്നുലോകവും അതു കൊണ്ടാടി. ദേവന്മാരെല്ലാം സന്തോഷിച്ച് പുഷ്പവൃഷ്ടി ചെയ്തു.

21. നേദുർദുന്ദുഭയഃ സ്വർഗ്ഗേ കരകോണാഹതാ നൃപ
മനാംസ്യാസൻ പ്രസന്നാനി സാധൂനാമമലാത്മനാം

കോലെടുക്കാൻ ഇടകിട്ടാത്തതിനാൽ കൈവിരൽത്തുമ്പുകൊണ്ട് അവർ പെരുമ്പറ മുഴക്കി. നിർമ്മലചിത്തരായ സജ്ജനങ്ങളുടെ മനസ്സ് തെളിഞ്ഞു.

22. സരിതോ മാർഗ്ഗവാഹിന്യഃ സുപ്രഭോഽഭൂദ്ദിവാകരഃ
മംഗളായാം തു ജാതായാം ജാതം സർവ്വത്ര മംഗളം

നദികൾ തെളിഞ്ഞൊഴുകി. ആദിത്യൻ തെളിഞ്ഞു പ്രകാശിച്ചു. മംഗള സ്വരൂപിണിയുടെ ജനനത്താൽ സർവ്വത്ര മംഗളം സംഭവിച്ചു.

23. തസ്യാ നാമ സതിം ചക്രേ സത്യത്വാത് പരസംവിദഃ
ദദൗ പുനഃ ശിവായാഥ തസ്യ ശക്തിസ്തു യാഭവേത്

ബ്രഹ്മരൂപിണിയുടെ അവതാരമായതിനാൽ അവർക്ക് സതിയെന്ന പേരിട്ടു. ശിവന്റെ ശക്തിയായിരുന്നതിനാൽ അവളെ യഥാകാലം വീണ്ടും ശിവനു നൽകി.

24. സാ പുനർജ്വലനേ ദഗ്ദ്ധാ ദൈവയോഗാന്മനോർനൃപ

രാജാവേ, വിധിനിയോഗത്താൽ അവൾ പിന്നീട് ദക്ഷന്റെ യാഗാഗ്നിയിൽ ചാടി ദഹിക്കുകയും ചെയ്തു.

## ജനമേജയ ഉവാച

അനർത്ഥകരമേതത്തേ ശ്രാവിതം വചനം മുനേ

മുനേ,അങ്ങു പറഞ്ഞത് അർത്ഥമില്ലാത്തതായി എനിക്കുതോന്നുന്നു.

25. ഏതാദൃശം മഹദ്വസ്തു കഥം ദഗ്ദ്ധം ഹുതാശനേ
യന്നാമസ്മരണാന്നൃണാം സംസാരാഗ്നിഭയം നഹി

ആരുടെ നാമം സ്മരിച്ചാൽ സംസാരാഗ്നിഭയമില്ലാതാകുമോ അത്രത്തോളം മഹത്ത്വമുള്ള വസ്തു എങ്ങനെ അഗ്നിയിൽ ദഹിക്കും?

26. കേന കർമ്മ വിപാകേന മനോർദഗ്ദ്ധം തദേവ ഹി

ദക്ഷന്റെ ഏതുകർമ്മഫലമായിട്ടാണ് അവൾ ദഹിച്ചത്?

## വ്യാസ ഉവാച

ശൃണു രാജൻ പുരാവൃത്തം സതീദാഹസ്യ കാരണം

രാജാവേ, സതീദഹനത്തിനു കാരണമായ ആ പുരാവൃത്തം കേട്ടുകൊള്ളൂ.

27. കദാചിദഥ ദുർവാസാ ഗതോ ജംബൂനദേശ്വരിം
ദദർശ ദേവീം തത്രാസൗ മായാബീജം ജജാപ സഃ

ഒരിക്കൽ ദുർവാസാവ്, ജംബൂദ്വീപാധിപതിയായ ദേവിയെ ചെന്നുകണ്ടു. അവിടെ വെച്ച് അദ്ദേഹം മായാബീജം ഉരുവിട്ടുകൊണ്ടിരുന്നു.

28. തതഃ പ്രസന്നാ ദേവേശീ നിജകണ്ഠഗതാം സ്രജം
ഭ്രമദ്ഭ്രമരസംസക്താം മകരന്ദമദാകുലാം

അപ്പോൾ, പ്രസന്നയായ ദേവി കഴുത്തിൽകിടന്നതും ചുറ്റിലും വണ്ടുകൾ മൂളിപ്പറക്കുന്നതും പൂന്തേനൊഴുകുന്നതുമായ പൂമാല,

29. ദദൗ പ്രസാദഭൂതാം താം ജഗ്രാഹ ശിരസാ മുനിഃ
തതോ നിർഗത്യ തരസാ വ്യോമമാർഗ്ഗേണ താപസഃ

എടുത്തുകൊടുത്തു. മഹർഷി അതു ദേവീപ്രസാദമായി ശിരസാ സ്വീകരിച്ചു. അവിടെനിന്ന് ആ താപസൻ അപ്പോൾതന്നെ ആകാശമാർഗത്തിലൂടെ പുറപ്പെട്ട്,

30. ആജഗാമ സ യത്രാസ്തേ ദക്ഷഃ സാക്ഷാത്സതീപിതാ
സന്ദർശനാർത്ഥമംബായാ നനാമ ച സതീപദേ

സതിയുടെപിതാവായ സാക്ഷാൽ ദക്ഷന്റെ ആവാസസ്ഥാനത്ത്,ആ അംബയെ ദർശിക്കണമെന്ന ആഗ്രഹത്തോടെ ചെല്ലുകയും സതിയുടെ പാദങ്ങളിൽ നമസ്കരിക്കുകയും ചെയ്തു.

31. പൃഷ്ടോ ദക്ഷേണ സ മുനിർമാലാ കസ്യാസ്ത്യലൗകികീ
കഥം ലബ്ധാ ത്വയാ നാഥ ദുർലഭാ ഭുവി മാനവൈഃ

അലൗകികമായ ആ മാല ആരുടേതാണെന്ന് ദക്ഷൻ മുനിയോടു ചോദിച്ചു. ലോകത്ത് മനുഷ്യ ദുർലഭമായ അത് അങ്ങേയ്ക്ക് എങ്ങനെ കിട്ടി?

32. തച്ഛ്രുത്വാ വചനം തസ്യ ചോവാചാശ്രുയുതേക്ഷണഃ
ദേവ്യാഃ പ്രസാദമതുലം പ്രേമഗദ്ഗദിതാന്തരഃ

അതുകേട്ടപ്പോൾ അദ്ദേഹം കണ്ണീരോടെ ഭക്തികൊണ്ട് ഗദ്ഗദചിത്തനായി പറഞ്ഞു: "ദേവിയുടെ അതുല്ല്യമായ പ്രസാദമാണ്."

33. പ്രാർത്ഥയാമാസ താം മാലാം തം മുനിം സ സതീപിതാ
അദേയം ശക്തിഭക്തായ നാസ്തി ത്രൈലോക്യമണ്ഡലേ

സതിയുടെ പിതാവ് ആ മുനിയോട് മാല ആവശ്യപ്പെട്ടു. ശക്തിയെ ഭജിക്കുന്നവന് നൽകാൻ പാടില്ലാത്തതായി മുപ്പാരിലും ഒന്നുമില്ല,

34. ഇതി ബുദ്ധ്യാ തു താം മാലാം മനവേ സ സമർപ്പയത്
ഗൃഹീതാ ശിരസാ മാലാ മനുനാ നിജമന്ദിരേ

എന്ന വിചാരത്തോടെ ആ മാല അദ്ദേഹം മനുവിനു നൽകി. ശിരസാ സ്വീകരിച്ച ആ മാല, ദക്ഷൻ തന്റെ കൊട്ടാരത്തിലെ,

35. സ്ഥാപിതാ ശയനം യത്ര ദമ്പത്യോരതിസുന്ദരം
പശുകർമ്മരതോ രാത്രൗ മാലാഗന്ധേന മോദിതഃ

സുന്ദരമായ മണിയറയിൽ സൂക്ഷിച്ചുവച്ചു. രാത്രിയിൽ മാലാഗന്ധത്താൽ മദിച്ചു മൃഗത്തെപ്പോലെ കാമാന്ധനായി,

36. അഭവത് സ മഹീപാലസ്തേന പാപേന ശങ്കരേ
ശിവേ ദ്വേഷമതിർ ജാതോ ദേവ്യാം സത്യാം തഥാ നൃപ

ഭവിച്ച ദക്ഷപ്രജാപതി, ആ പാപം നിമിത്തം ശങ്കരനായ ശിവനിലും അതുപോലെ സതിയിലും വിദ്വേഷബുദ്ധിയുള്ളവനായിത്തീർന്നു.

37. രാജം സ്തേനാപരാധേന തജ്ജന്യോ ദേഹ ഏവ ച
സത്യാ യാഗാഗ്നിനാ ദഗ്ദ്ധഃ സതീധർമ്മദിദൃക്ഷയാ

രാജാവേ, ആ അപരാധത്താൽ അദ്ദേഹത്തിൽ നിന്നുണ്ടായ തന്റെ ദേഹം സതി, പതിവ്രതാധർമ്മം ഇതാണെന്നു കാണിക്കാൻവേണ്ടി യാഗാഗ്നിയിൽ ദഹിപ്പിച്ചു.

38. പുനശ്ച ഹിമവത്പൃഷ്ഠേ പ്രാദുരാസീത്തു തന്മഹഃ

പിന്നീട് ഹിമവാന്റെ മുകളിൽ ആ ശക്തി പ്രാദുർഭവിച്ചു.

**ജനമേജയ ഉവാച**

ദഹ്യമാനേ സതീദേഹേ ജാതേ കിമകരോച്ഛിവഃ

സതി, സ്വദേഹം വെടിഞ്ഞതിൽപിന്നെ ആ ശിവൻ–

39. പ്രാണാധികാ സതീ തസ്യ തദ്വിയോഗേന കാതരഃ

പ്രാണാധിക പ്രിയയായിരുന്ന അവളുടെ വിയോഗത്താൽ വ്യാകുലചിത്തനായ ശിവൻ–എന്തു ചെയ്തു?

**വ്യാസ ഉവാച**

തതഃ പരം തു യജ്ജാതം മയാ വക്തും ന ശക്യതേ

അതിനുശേഷം എന്തുസംഭവിച്ചു എന്നുപറയാൻ എനിക്കു ശക്തിയില്ല.

40. ത്രൈലോക്യപ്രളയോ ജാതഃ ശിവകോപാഗ്നിനാ നൃപ
വീരഭദ്രഃ സമുത്പന്നോ ഭദ്രകാളീഗണാന്വിതഃ

രാജാവേ,ശിവകോപാഗ്നികൊണ്ട് ത്രൈലോക്യപ്രളയംതന്നെ ഉണ്ടായി. ഭദ്രകാളീഗണങ്ങളോടുകൂടി വീരഭദ്രൻ ജനിച്ചു.

41. ത്രൈലോക്യനാശനോദ്യുക്തോ വീരഭദ്രോ യദാഽഭവത്
ബ്രഹ്മാദയസ്തദാ ദേവാഃ ശങ്കരം ശരണം യയുഃ

മൂന്നുലോകവും നശിപ്പിക്കാനായി വീരഭദ്രൻ ആരംഭിച്ചപ്പോൾ ബ്രഹ്മാദിദേവന്മാർ ശങ്കരനെ ശരണം പ്രാപിച്ചു.

42. ജാതേ സർവ്വസ്വനാശേഽപി കരുണാനിധിരീശ്വരഃ
അഭയം ദത്തവാംസ്തേഭ്യോ ബസ്തവക്ത്രേണ തം മനും

സർവ്വസ്വവും നശിച്ചെങ്കിലും കരുണാനിധിയായ പരമേശ്വരൻ അവർക്ക് അഭയം നൽകി. ആട്ടിൻതല ചേർത്തുവച്ച് ആ ദക്ഷനെ,

43. അജീവയന്മഹാത്മാഽസൗ തതഃ ഖിന്നോ മഹേശ്വരഃ
യജ്ഞവാടമുപാഗമ്യ രുരോദ ഭൃശദുഃഖിതഃ

മഹാത്മാവായ അദ്ദേഹം ജീവിപ്പിച്ചു. പിന്നെ ആ മഹേശ്വരൻ ദക്ഷന്റെ യജ്ഞവാടത്തിലേക്ക് മനഃക്ളേശത്തോടെ ചെന്ന് അത്യധികം ആർത്തനായി വിലപിച്ചു.

44. അപശ്യത്താം സതീം വഹ്നൗ ദഹ്യമാനാം തു ചിത്കലാം
സ്കന്ധേഽപ്യാരോപയാമാസ ഹാ സതീതി വദൻ മുഹുഃ

അഗ്നിയിൽ കത്തിയെരിഞ്ഞു കൊണ്ടിരിക്കുന്ന ചിത്കലാരൂപിണിയായ സതിയെ കണ്ട്, ഹാ! സതീ എന്നു വിളിച്ചുകൊണ്ട് അദ്ദേഹം ആ ജഡം തോളിലേറ്റി.

45. ബഭ്രാമ ഭ്രാന്തചിത്തഃസന്നാനാദേശേഷു ശങ്കരഃ
തദാ ബ്രഹ്മാദയോ ദേവാശ്ചിന്താമാപുരനുത്തമാം

ഭ്രാന്തചിത്തനായി നാനാദേശങ്ങളിലും അദ്ദേഹം ചുറ്റിത്തിരിഞ്ഞു.അതോടെ ബ്രഹ്മാദിദേവൻമാർ ഗാഢചിന്തയിൽ മുഴുകി.

46. വിഷ്ണുസ്തു ത്വരയാ തത്ര ധനുരുദ്യമ്യ മാർഗ്ഗണൈഃ
ചിച്ഛേദാവയവാൻ സത്യാസ്തത്തത് സ്ഥാനേഷു തേഽപതൻ

വിഷ്ണുവാകട്ടെ വേഗം വില്ലുമേർത്തിച്ചെന്ന് ശരങ്ങൾകൊണ്ട് സതിയുടെ അവയവങ്ങൾ ഓരോന്നും ച്ഛേദിച്ചു. ഓരോന്നും ഓരോരോ സ്ഥാനങ്ങളിൽ വീണു.

47. തത്തത് സ്ഥാനേഷു തത്രാസീന്നാനാ മൂർത്തിധരോ ഹരഃ
ഉവാച ച തതോ ദേവാൻ സ്ഥാനേഷ്വേതേഷു യോ ശിവാം

ഓരോരോ സ്ഥാനങ്ങളിലും ശിവൻ ഓരോരോ മൂർത്തിഭാവം കൈകൊണ്ടവനായിത്തീർന്നിട്ട് ദേവൻമാരോടു പറഞ്ഞു: ഈ ഓരോരോ സ്ഥാനങ്ങളിലും ആരാണോ ശിവയെ,

48. ഭജന്തി പരയാ ഭക്ത്യാ തേഷാം കിഞ്ചിന്ന ദുർലഭം
നിത്യം സന്നിഹിതാ തത്ര നിജാംഗേഷു പരാംബികാ

ഭക്തിപൂർവ്വം ഭജിക്കുന്നത് അവർക്ക് ദുർലഭമായിട്ട് ഒന്നുതന്നെ ഉണ്ടാവില്ല. ആ പരാംബിക തന്റെ ഓരോ അവയവം വീണസ്ഥാനത്തും നിത്യം സന്നിഹിതയായിരിക്കും.

49. സ്ഥാനേഷ്വേതേഷു യേ മർത്ത്യാഃപുരശ്ചരണകർമ്മിണഃ
തേഷാം മന്ത്രാഃപ്രസിദ്ധ്യന്തി മായാബീജം വിശേഷതഃ

ഈ സ്ഥാനങ്ങളിൽ പുരാശ്ചരണം ചെയ്യുന്ന (വിധിപ്രകാരമുള്ള ജപാദികർമ്മങ്ങൾ) മനുഷ്യരുടെ മന്ത്രങ്ങൾ, പ്രത്യേകിച്ചും ഉത്തമമായ മായാബീജമന്ത്രം സിദ്ധിപ്രദമായി ഭവിക്കും.

50. ഇത്യുക്ത്വാ ശങ്കരസ്തേഷു സ്ഥാനേഷു വിരഹാതുരാഃ
കാലം നിന്യേ നൃപശ്രേഷ്ഠ ജപധ്യാനസമാധിഭിഃ

ഇങ്ങനെ അവരോടു പറഞ്ഞിട്ട് ശങ്കരൻ ആ സ്ഥാനങ്ങളിൽ, വിരാഹതുരനായി ജപധ്യാന സമാധികളോടെ കാലം നയിച്ചു.

## ജനമേജയ ഉവാച

51. കാനി സ്ഥാനാനി താനി സ്യു സിദ്ധപീഠാനി ചാനഘ
കതി സംഖ്യാനി നാമാനി കാനി തേഷാം ച മേ വദ

ഹേ അനഘ, സിദ്ധപീഠങ്ങൾ എന്നുപറയുന്ന ആസ്ഥാനങ്ങൾ ഏതെല്ലാമാണ്? അവ എത്ര എണ്ണമുണ്ട്? അവയുടെ പേര് എന്താണ്? എന്നെല്ലാം എന്നോടു പറയു.

52. തത്രസ്ഥിതാനാം ദേവീനാം നാമാനി ച കൃപാകര
കൃതാർത്ഥോഽഹം ഭവേ യേന തദ്വദാശു മഹാമുനേ

ഹേ കൃപാസിന്ധോ, അവിടെല്ലാം സാന്നിധ്യം വഹിക്കുന്ന ദേവിമാരുടെ നാമങ്ങളും പറഞ്ഞാലും മഹാമുനേ, ഞാൻ കൃതാർത്ഥനായിത്തീരുമാറ് എല്ലാം വിശദമാക്കിയാലും.

## വ്യാസഉവാച

53. ശൃണു രാജൻ പ്രവക്ഷ്യാമി ദേവിപീഠാനി സാമ്പ്രതം
യേഷാം ശ്രവണമാത്രേണ ഭാവഹീനോ ഭവേന്നരഃ

രാജാവേ, കേൾക്കൂ ദേവീപീഠങ്ങളെപ്പറ്റി ഞാൻ ഇപ്പോൾ പറയാം. ആനാമങ്ങൾ കേട്ടാൽത്തന്നെ മനുഷ്യരുടെ പാപങ്ങളെല്ലാം നശിക്കും.

54. യേഷു യേഷു ച പീഠേഷൂപാസ്യേയം സിദ്ധികാംക്ഷിഭിഃ
ഭൂതികാമൈരഭിധ്യേയാ താനി വക്ഷ്യാമി തത്ത്വതഃ

സിദ്ധിയും ഭൂതിയും കാംക്ഷിക്കുന്നവർ ഏതേതെല്ലാം പീഠങ്ങളിൽ ഉപാസിക്കുകയും ധ്യാനിക്കുകയും ചെയ്യണമെന്ന് ഞാൻ സൂക്ഷ്മമായി പറഞ്ഞുതരാം.

55. വാരാണസ്യാം വിശാലാക്ഷീ ഗൗരീമുഖനിവാസിനീ
ക്ഷേത്രേ വൈ നൈമിശാരണ്യേ പ്രോക്താ സാ ലിംഗധാരിണീ.

കാശിയിലെ ഗൗരിമുഖത്ത് നിവസിക്കുന്നത് വിശാലാക്ഷിയും നൈമിശാരണ്യ ക്ഷേത്രത്തിൽ കുടികൊള്ളുന്നത് ലിംഗധാരിണിയും ആകുന്നു.

56. പ്രയാഗേ ലളിതാ പ്രോക്താ കാമുകീ ഗന്ധമാദനേ
മാനസേ കുമുദാ പ്രോക്താ ദക്ഷിണേ ചോത്തരേ തഥാ

പ്രയാഗയിൽ ലളിതയും ഗന്ധമാദനത്തിൽ കാമുകിയും ദക്ഷിണമാനസത്തിൽ കുമുദവും ഉത്തരമാനസത്തിൽ

57. വിശ്വകാമാ ഭഗവതീ വിശ്വകാമപ്രപൂരണീ
ഗോമന്തേ ഗോമതീ ദേവീ മന്ദരേ കാമചാരിണി

വിശ്വകാമപ്രദായിനിയായ വിശ്വകാമാ ഭഗവതിയും ഗോമന്തത്തിൽ ഗോമതീദേവിയും മന്ദരത്തിൽ കാമചാരിണിയും

58. മദോൽക്കടാ ചൈത്രരഥേ ജയന്തീ ഹസ്തിനാപുരേ
ഗൗരീപ്രോക്താ കാന്യകുബ്ജേ രംഭാതു മലയാചലേ

ചൈത്രരഥത്തിൽ മദോൽക്കടയും ഹസ്തിനാപുരത്തിൽ ജയന്തിയും കാന്യകുബ്ജത്തിൽ ഗൗരിയും മലയാചലത്തിൽ രംഭയും

59. ഏകാമ്രപീഠേ സമ്പ്രോക്താ ദേവീ സാ കീർത്തിമത്യപി
വിശ്വേ വിശ്വേശ്വരീം പ്രാഹുഃപുരുഹൂതാം ച പുഷ്കരേ

ഏകാമ്രപീഠത്തിൽ കീർത്തിമതീദേവിയും വിശ്വത്തിൽ വിശ്വേശ്വരിയും പുഷകരത്തിൽ പുരുഹുതയും

60. കേദാരപീഠേ സമ്പ്രോക്താ ദേവി സൻമാർഗ്ഗദായിനീ
മന്ദാ ഹിമവതഃപൃഷ്ഠേ ഗോകർണ്ണേ ഭദ്രകർണ്ണികാ

കേദാരപീഠത്തിൽ സൻമാർഗ്ഗദായിനിദേവിയും ഹിമാദ്രിയിൽ മന്ദയും ഗോകർണ്ണത്തിൽ ഭദ്രകർണ്ണികയും

61. സ്ഥാനേശ്വരീ ഭവാനീ തു ബില്വകേ ബില്വപത്രികാ
ശ്രീശൈലേ മാധവീ പ്രോക്താ ഭദ്രാ ഭദ്രേശ്വരേ തഥാ

സ്ഥാനേശ്വരിയിൽ ശ്രീഭവാനിയും ബില്വത്തിൽ ബില്വപത്രികയും ശ്രീശൈലത്തിൽ മാധവിയും ഭദ്രേശ്വരത്തിൽ ഭദ്രയും

62. വാരാഹശൈലേ തു ജയാ കമലാ കമലാലയേ
രുദ്രാണീ രുദ്രകോട്യാം തു കാളീ കാലഞ്ജരേ തഥാ

വാരാഹശൈലത്തിൽ ജയയും കമലാലയത്തിൽ കമലയും രുദ്രകോടിയിൽ രുദ്രാണിയും കാലഞ്ജരത്തിൽ കാളിയും

63. സാളഗ്രാമേ മഹാദേവീ ശിവലിംഗേ ജലപ്രീയാ
മഹാലിംഗേ തു കപിലാ മാകോടേ മുകുടേശ്വരീ

സാളഗ്രാമത്തിൽ മഹാദേവിയും ശിവലിംഗത്തിൽ ജലപ്രിയയും മഹാലിംഗത്തിൽ കപിലയും മാകോടത്തിൽ മുകുടേശ്വരിയും

64. മായാപുര്യാം കുമാരീ സ്യാത്സന്താനേ ലളിതാംബികാ
ഗയായാം മംഗളാ പ്രോക്താ വിമലാ പുരുഷോത്തമേ

മായാപുരിയിൽ കുമാരിയും സന്താനത്തിൽ ലളിതാംബികയും ഗയയിൽ മംഗളയും പുരുഷോത്തത്തിൽ വിമലയും

65. ഉൽപ്പലാക്ഷീ സഹസ്രാക്ഷേ ഹിരണ്യാക്ഷേ മഹോത്പലാ
വിപാശായാമമോഘാക്ഷീ പാടലാ പുണ്ഡ്രവർധനേ

സഹസ്രാക്ഷത്തിൽ ഉൽപ്പലാക്ഷിയും ഹിരണ്യാക്ഷത്തിൽ മഹോല്പലയും വിപാശയിൽ അമോഘാക്ഷിയും പുണ്ഡ്രവർദ്ധനത്തിൽ പാടലയും

66. നാരായണീ സുപാർശ്വേതു ത്രികൂടേ രുദ്രസുന്ദരീ
വിപുലേ വിപുലാ ദേവീ കല്ല്യാണീ മലയാചലേ

സുപാർശ്വത്തിൽ നാരായണിയും ത്രികൂടത്തിൽ രുദ്രസുന്ദരിയും വിപുലത്തിൽ വിപുലാദേവിയും മലയപർവ്വതത്തിൽ കല്ല്യാണിയും

67. സഹ്യാദ്രാവേകവീരാ തു ഹരിശ്ചന്ദ്രേതു ചന്ദ്രികാ
രമണാ രാമതീർത്ഥേ തു യമുനായാം മൃഗാവതീ

സഹ്യാദ്രിയിൽ ഏകവീരയും ഹരിശ്ചന്ദ്രത്തിൽ ചന്ദ്രികയും രാമതീർത്ഥത്തിൽ രമണയും യമുനയിൽ മൃഗാവതിയും

68. കോടവീ കോടതീർത്ഥേ തു സുഗന്ധാ മാധവേ വനേ
ഗോദാവര്യാം ത്രിസന്ധ്യാ തു ഗംഗാദ്വാരേ രതിപ്രിയാ

കോടതീർത്ഥത്തിൽ കോടവിയും മാധവവനത്തിൽ സുഗന്ധയും ഗോദാവരിയിൽ ത്രിസന്ധ്യയും ഗംഗാദ്വാരത്തിൽ രതിപ്രിയയും

69. ശിവകുണ്ഡേ ശുഭാനന്ദാ നന്ദിനീ ദേവികാതടേ
രുക്മിണി ദ്വാരവത്യാം തു രാധാ വൃന്ദാവനേ വനേ

ശിവകുണ്ഡത്തിൽ ശുഭാനന്ദയും ദേവികാതടത്തിൽ നന്ദിനിയും ദ്വാരവതിയിൽ രുക്മിണിയും വൃന്ദാവനത്തിൽ രാധയും

70. ദേവകീ മധുരായാം തു പാതാളേ പരമേശ്വരീ
ചിതകൂടേ തഥാ സീതാ വിന്ധ്യേ വിന്ധ്യാധിവാസിനീ

മധുരയിൽ ദേവകിയും പാതാളത്തിൽ പരമേശ്വരിയും ചിത്രകൂടത്തിൽ സീതയും വിന്ധ്യനിൽ വിന്ധ്യാധിവാസിനിയും

71. കരവീരേ മഹാലക്ഷ്മീരുമാ ദേവീ വിനായകേ
ആരോഗ്യാ വൈദ്യനാഥേ തു മഹാകാളേ മഹേശ്വരീ

കരവീരത്തിൽ മഹാലക്ഷ്മിയും വിനായകത്തിൽ ഉമയും വൈദ്യനാഥത്തിൽ ആരോഗ്യയും മഹാകാളത്തിൽ മഹേശ്വരിയും

72. അഭയേത്യുഷ്ണ തീർത്ഥേഷു നിതംബാ വിന്ധ്യപർവ്വതേ
മാണ്ഡവ്യേ മാണ്ഡവീനാമ സ്വാഹാ മാഹേശ്വരീപുരേ

ഉഷ്ണതീർത്ഥങ്ങളിൽ അഭയയും വിന്ധ്യാപർവതത്തിൽ നിതംബയും മാണ്ഡവ്യത്തിൽ മാണ്ഡവിയും മാഹേശ്വരീപുരത്തിൽ സ്വാഹയും

73. ഛഗലണ്ഡേ പ്രചണ്ഡാതു ചണ്ഡികാ/മരകണ്ടകേ
സോമേശ്വരേ വരാരോഹാ പ്രഭാസേ പുഷ്കരാവതീ

ഛഗലണ്ഡത്തിൽ പ്രചണ്ഡയും അമരകണ്ടകത്തിൽ ചണ്ഡികയും സോമേശ്വരത്തിൽ വരാരോഹയും പ്രഭാസത്തിൽ പുഷ്കരാവതിയും

74. ദേവമാതാ സരസ്വത്യാം പാരാവാരാതടേ സ്മൃതാ
മഹാലയേ മഹാഭാഗാ പയോഷ്ണ്യാം പിംഗലേശ്വരീ

സരസ്വതിയിൽ ദേവമാതാവും സമുദ്രത്തിൽ പാരാവാരയും മഹാലയത്തിൽ മഹാഭാഗയും പയോഷ്ണിയിൽ പിംഗലേശ്വരിയും

75. സിംഹികാ കൃതശൗചേ തു കാർത്തികേ ത്വതിശാങ്കരീ
ഉത്പലാവർത്തകേ ലോലാ സുഭദ്രാ ശോണസംഗമേ

കൃതശൗചത്തിൽ സിംഹികയും കാർത്തികയിൽ അതിശങ്കരിയും ഉത്പലാവർത്തകയിൽ ലോലയും ശോണസംഗമത്തിൽ സുഭദ്രയും

76. മാതാ സിദ്ധവനേ ലക്ഷ്മീരനംഗാ ഭരതാശ്രമേ
ജാലന്ധരേ വിശ്വമുഖീ താരാ കിഷ്കിന്ധപർവ്വതേ

സിദ്ധവനത്തിൽ മാതാവായ ലക്ഷ്മിയും ഭരതാശ്രമത്തിൽ അനംഗയും ജാലന്ധരത്തിൽ വിശ്വമുഖിയും കിഷ്കിന്ധപർവ്വതത്തിൽ താരയും

77. ദേവദാരുവനേ പുഷ്ടിർമേധാ കാശ്മീരമണ്ഡലേ
ഭീമാദേവീ ഹിമാദ്രൗ തു തുഷ്ടിർ വിശ്വേശ്വരീ തഥാ

ദേവദാരുവനത്തിൽ പുഷ്ടിയും കാശ്മീരമണ്ഡലത്തിൽ മേധയും ഹിമാദ്രിയിൽ ഭീമാദേവിയും വിശ്വേശ്വരിയായ തുഷ്ടിയായി

78. കപാലമോചനേ ശുദ്ധിർമാതാ കായാവരോഹണേ
ശംഖോദ്ധാരേ ധരാനാമ ധൃതിഃപിണ്ഡാരകേ തഥാ

കപാലമോചനത്തിലും കായാവരോഹണത്തിൽ മാതാവായ ശുദ്ധിയും ശംഖോദ്ധാരണത്തിൽ ധാരയും പിണ്ഡാരകത്തിൽ ധൃതിയും

79. കലാ തു ചന്ദ്രഭാഗായാമച്ഛോദേ ശിവധാരിണീ
വേണായാമമൃതാ നാമ ബദര്യാമുർവശീ തഥാ

ചന്ദ്രഭാഗയിൽ കലയും അച്ഛോദത്തിൽ ശിവധാരിണിയും വേണയിൽ അമൃതയും ബദരിയിൽ ഉർവ്വശിയും

80. ഔഷധിശ്ചോത്തരകുരൗ കുശദ്വീപേ കുശോദകാ
മന്മഥാ ഹേമകൂടേ തു കുമുദേ സത്യവാദിനീ

ഉത്തരകുരുവിൽ ഔഷധിയും കുശദ്വീപിൽ കുശോദകയും ഹേമകൂടത്തിൽ മന്മഥയും കുമുദത്തിൽ സത്യവാദിനിയും

81. അശ്വത്ഥേ വന്ദനീയാ തു നിധിർ വൈശ്രവണാലയേ
ഗായത്രീ വേദവദനേ പാർവ്വതീ ശിവസന്നിധൗ

അശ്വത്ഥവൃക്ഷത്തിൽ വന്ദനീയയും വൈശ്രവണാലയത്തിൽ നിധിയും വേദമുഖത്തിൽ ഗായത്രിയും ശിവസന്നിധിയിൽ പാർവ്വതിയും

82. ദേവലോകേ തഥേന്ദ്രാണീ ബ്രഹ്മാസ്യേഷു സരസ്വതീ
സൂര്യബിംബേ പ്രഭാനാമ മാതൃണാം വൈഷ്ണവീ മതാ

ദേവലോകത്ത് ഇന്ദ്രാണിയും ബ്രഹ്മവദനങ്ങളിൽ സരസ്വതിയും സൂര്യബിംബത്തിൽ പ്രഭയും സപ്തമാതൃക്കളിൽ വൈഷ്ണവിയും

83. അരുന്ധതീ സതീനാം തു രാമാസു ച തിലോത്തമാ
ചിത്തേ ബ്രഹ്മകലാ നാമ ശക്തിഃസർവ്വശരീരിണാം

സതികളിൽ അരുന്ധതിയും സ്ത്രീകളിൽ തിലോത്തമയും ചിത്തത്തിൽ ബ്രഹ്മകലയും സർവ്വജീവികളിലും ശക്തിയുമാണ് ദേവിമാർ.

84. ഇമാന്യഷ്ട ശതാനി സ്യുഃപീഠാനി ജനമേജയ
തത്സംഖ്യാകാസ്തദീശാന്യോ ദേവ്യശ്ച പരികീർത്തിതാഃ

ഹേ ജനമേജയ, ഇങ്ങനെ നൂറ്റിയെട്ട് എണ്ണമാണ് സിദ്ധപീഠങ്ങൾ. അവയുടെ എണ്ണവും അവയുടെ അധിഷ്ഠാനദേവതകൾ ആരെന്നും ഞാൻ പറഞ്ഞു.

85. സതീദേവ്യംഗഭൂതാനി പീഠാനി കഥിതാനി ച
അന്യാന്യപി പ്രസംഗേന യാനി മുഖ്യാനി ഭൂതലേ

സതിദേവിയുടെ അവയവങ്ങൾ വീണസ്ഥലങ്ങളാണ് ഈപറഞ്ഞ പീഠങ്ങൾ യദൃച്ഛയാ പ്രാധാന്യം ലഭിച്ച വേറെയും പീഠങ്ങൾ ലോകത്തുണ്ട്.

86. യഃസ്മരേച്ഛൃണുയാദ്വാപി നാമാഷ്ടശതമുത്തമം
സർവ്വപാപവിനിർമുക്തോ ദേവീലോകം പരംവ്രജേത്

ഈ നൂറ്റിയെട്ടു പീഠങ്ങളെപ്പററി കേൾക്കുന്നവനും സ്മരിക്കുന്നവനും സർവ്വപാപങ്ങളിൽ നിന്നു മുക്തനായി ദേവീലോകം പ്രാപിക്കും

87. ഏതേഷു സർവ്വപീഠേഷു ഗച്ഛേദ്യാത്രാവിധാനതഃ
സന്തർപ്പയേച്ച പിത്രാദീൻ ശ്രാദ്ധാദീനി വിധായ ച

വിധിയാം വണ്ണം ഈപീഠങ്ങളിലെല്ലാം യാത്രചെയ്തു എത്തി വിധിപോലെ പിതൃതർപ്പണവും ശ്രാദ്ധാദികളും

88. കുര്യാച്ച മഹതീം പൂജാം ഭഗവത്യാ വിധാനതഃ
ക്ഷമാപയേ ജ്ജഗദ്ധാത്രീം ജഗദംബാം മുഹുർമുഹുഃ

വിധിയാംവണ്ണം ഭഗവതീപൂജയും ചെയ്ത് ജഗന്മാതാവായ ജഗദംബയോട് തെറ്റുകൾ പൊറുക്കണേ എന്ന് വീണ്ടും വീണ്ടും പ്രാർത്ഥിച്ചാൽ,

89. കൃതകൃത്യം സ്വമാത്മാനം ജാനീയാജ്ജനമേജയ
ഭക്ഷ്യഭോജ്യാദിഭിഃസർവാൻ ബ്രാഹ്മണാൻ ഭോജയേത്തതഃ

ഹേ ജനമേജയ, ഒരുവൻ സ്വയം കൃതകൃത്യനായിത്തീന്നെന്ന് ധരിച്ചോളു. പിന്നെ ഭക്ഷ്യഭോജ്യാദികൾ കൊണ്ട് ബ്രാഹ്മണരെയെല്ലാം തൃപ്തിപ്പെടുത്തണം

90. സുവാസിനീഃകുമാരീശ്ച വടുകാദീംസ്തഥാ നൃപ
തസ്മിൻ ക്ഷേത്രേ സ്ഥിതാ യേ തു ചാണ്ഡാലാദ്യാ അപി പ്രഭോ

അതുപോലെ സുവാസിനികളെയും കുമാരികളെയും വടുകാദികളെയും ഊട്ടണം. ആ ക്ഷേത്രങ്ങളിൽ കാണുന്ന ചണ്ഡാലൻതുടങ്ങിയവരെപ്പോലും

**91. ദേവീരൂപാ സ്മൃതാഃസർവ്വേ പൂജനീയാസ്തതോ ഹി തേ**
**പ്രതിഗ്രഹാദികം സർവ്വം തേഷു ക്ഷേത്രേഷു വർജ്ജയേത്**

ദേവിരൂപങ്ങളായി കണ്ട് അവരെയെല്ലാം പൂജിക്കണം. ആക്ഷേത്രങ്ങളിൽ വച്ച് പ്രതിഗ്രഹം വാങ്ങുക തുടങ്ങിയവയെല്ലാം ഒഴിവാക്കണം.

**92. യഥാശക്തി പുരശ്ചര്യാം കുര്യാന്മന്ത്രസ്യ സത്തമഃ**
**മായാബീജേന ദേവേശീം തത്തത്പീഠാധിവാസിനീം**

സത്തുക്കൾ യഥാശക്തി മന്ത്രപുരശ്ചര്യ ചെയ്തുകൊള്ളണം. മായാബീജമന്ത്രം കൊണ്ട് അതതുപീഠാവാസിനിയായ ദേവിയെ,

**93. പൂജയേദനിശം രാജൻ പുരശ്ചരണകൃദ്ഭവേത്**
**വിത്തശാഠ്യം ന കുർവീത ദേവീഭക്തിപരോനരഃ**

നിത്യവും പൂജിച്ച് പുരശ്ചരണം ചെയ്തരവാകണം.ദേവീഭക്തനായ മനുഷ്യൻ പണത്തിൽ പിശുക്കുകാട്ടരുത്.

**94. യഏവം കുരുതേ യാത്രാം ശ്രീദേവ്യാഃപ്രീതമാനസഃ**
**സഹസ്രകല്പ പര്യന്തം ബ്രഹ്മലോകേ മഹത്തരേ**

ഇങ്ങനെ ആരാണോ ദേവീപീഠത്തിലേക്ക് ഭക്തിപൂർവം തീർത്ഥയാത്ര നടത്തുന്നത് അവനും ആയിരം കല്പം കഴിയുംവരെ അത്യന്തം ഉത്തമമായ ബ്രഹ്മലോകത്ത്

**95. വസന്തി പിതരസ്തസ്യ സോƒപി ദേവിപുരേ തഥാ**
**അന്തേ ലബ്ധ്വാ പരം ജ്ഞാനം ഭവേന്മുക്തോ ഭവാംബുധേഃ**

അവന്റെ പിതാക്കൻമാരും സസുഖം വസിക്കും. ഒടുക്കം അവൻ പരമമായ ജ്ഞാനം തേടി സംസാരമുക്തനായി ദേവിപുരത്തിലെത്തും.

**96. നാമാഷ്ടശതജാപേന ബഹവഃസിദ്ധതാംഗതാഃ**
**യത്രൈതല്ലിഖിതം സാക്ഷാത് പുസ്തകേ വാƒപി തിഷ്ഠതി**

നൂറ്റെട്ടു നാമങ്ങളുടെ ജപം കൊണ്ട് സിദ്ധൻമാരായിതീർന്ന ഒട്ടേറെപ്പേർ ഉണ്ട്. ഇതെല്ലാം എഴുതിവച്ച പുസ്തകമെങ്കിലും ഉണ്ടെങ്കിൽ,

**97. ഗ്രഹമാരീഭയാദീനി തത്ര നൈവ ഭവന്തി ഹി**
**സൗഭാഗ്യം വർദ്ധതേ നിത്യം യഥാ പർവ്വണി വാരിധിഃ**

അവിടെ ഗ്രഹമാരീഭയാദികൾ ഒന്നും ഉണ്ടാവില്ല. സമുദ്രത്തിലെ വേലിയേറ്റം പോലെ സൗഭാഗ്യം വർദ്ധിക്കുകതന്നെ ചെയ്യും

**98. ന തസ്യ ദുർലഭം കിഞ്ചിന്നാമാഷ്ടശതജാപിനഃ**
**കൃതകൃത്യോ ഭവേന്നൂനം ദേവീഭക്തിപരായണഃ**

നൂറ്റിയെട്ടു നാമങ്ങൾ നിത്യവും ജപിക്കുന്നവന് ദുഷ്പ്രാപമായിട്ടൊന്നുമില്ല. ദേവീഭക്തനായ അവൻ കൃതകൃത്യനായിത്തീരുമെന്ന് തീർച്ചയാണ്.

**99. നമന്തി ദേവതാസ്തം വൈ ദേവീരൂപോ ഹി സ സ്മൃതഃ**
**സർവ്വഥാ പൂജ്യതേ ദേവൈഃകിം പുനർമനുജോത്തമൈഃ**

**അവൻ ദേവീസ്വരൂപനാണെന്നുള്ളതിനാൽ ദേവൻമാർപോലും നമിക്കും. ദേവൻമാർപോലു പൂജിക്കുമെങ്കിൽ മനുഷ്യരുടെ കഥ പറയണോ?**

**100. ശ്രാദ്ധകാലേ പഠേദേതന്നാമാഷ്ടശതമുത്തമം
തൃപ്തസ്തത്പിതരഃസർവേ പ്രയാന്തി പരമാംഗതിം**

**ഈ ഉത്തമമായ നാമാഷ്ടശതം ശ്രാദ്ധകാലത്തു ചൊല്ലുന്ന പക്ഷം അവന്റെ പിതാക്കൻമാർ തൃപ്തരായിത്തീരും. എല്ലാവരും പരമഗതി പ്രാപിക്കുകയുംചെയ്യും**

**101. ഇമാനി മുക്തിക്ഷേത്രാണി സാക്ഷാത് സംവിന്മയാനി ച
സിദ്ധപീഠാനി രാജേന്ദ്ര സംശ്രയേന്മതിമാന്നരഃ**

**സംവിന്മയങ്ങളും (ചിന്മയങ്ങളും) മുക്തിക്ഷേത്രങ്ങളുമായ ഈസിദ്ധപീഠങ്ങളെ ബുദ്ധിമാനായ മനുഷ്യൻ ആശ്രയിക്കുകതന്നെ വേണം.**

**102. പൃഷ്ടം യത്തത്ത്വയാ രാജന്നുക്തം സർവം മഹേശിതുഃ
രഹസ്യാതി രഹസ്യം ച കിം ഭൂയഃശ്രോതുമിച്ഛസി**

**മഹേശിയുടെ, രഹസ്യവും അത്യന്തരഹസ്യമായിട്ടുള്ള ചരിതമെല്ലാം രാജാവെ, ഞാൻ,അങ്ങു ചോദിച്ചതനുസരിച്ചുപറഞ്ഞു. ഇനി എന്താണ് അങ്ങേയ്ക്കു കേൾക്കേണ്ടത്?**

ഇതിശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ത്രിംശോഽദ്ധ്യായഃ

# അഥ ഏകത്രിംശോഽദ്ധ്യായഃ

## ജനമേജയ ഉവാച

**1. ധരാധരാധീശ മൗലാവാവിരാസീത് പരം മഹഃ
യദുക്തം ഭവതാ പൂർവ്വം വിസ്തരാത്തദ്വദസ്വ മേ**

**പരമമായ മഹാശക്തി പർവ്വതരാജാവായ ഹിമാലയോപരി ആവിർഭവിച്ചെന്ന് അങ്ങ് നേരത്തേ പറഞ്ഞുവല്ലോ. അത് എന്നോട് വിസ്തരിച്ചു പറഞ്ഞാലും.**

**2. കോ വിരജ്യേത മതിമാൻ പിബൻ ശക്തികഥാമൃതം
സുധാം തു പിബതാം മൃത്യുഃ സ നൈതത് ശൃണ്വതോ ഭവേത്**

**ശക്തികഥാമൃതം പാനം ചെയ്യുന്ന ആർക്കാണു മതിവരുക? സുധ പാനം ചെയ്യുന്നവർക്കും മൃത്യു സംഭവിക്കും. എന്നാൽ ഈകഥാമൃതം കേൾക്കുന്നവർക്ക് മൃത്യു ഉണ്ടാവുകയില്ല.**

## വ്യാസഉവാച

**3. ധന്യോസി കൃതകൃത്യോഽസി ശിക്ഷിതോഽസി മഹാത്മഭിഃ
ഭാഗ്യവാനസി യദ്ദേവ്യാം നിർവ്യാജാ ഭക്തിരസ്തി തേ**

**അങ്ങ് ധന്യനാണ്; കൃതകൃത്യനാണ്; മഹാത്മാക്കളിൽ നിന്ന് ശിക്ഷണം ലഭിച്ചവനാണ്; ഭാഗ്യവാനാണ്. എന്തെന്നാൽ അങ്ങേയ്ക്ക് ദേവിയിൽ നിർവ്യാജമായ ഭക്തിയുണ്ട്.**

4. ശ്രൃണു രാജൻ പുരാവൃത്തം സതീദേഹേ$ƒ$ഗ്നിഭർജിതേ
ഭ്രാന്തഃ ശിവസ്തു ബഭ്രാമ ക്വചിദ്ദേശേ സ്ഥിരോ$ƒ$ഭവത്

രാജാവേ, ആപുരാവൃത്തം കേട്ടു കൊള്ളു. സതീദേഹം അഗ്നിയിൽ ദഹിച്ചപ്പോൾ ശിവൻ ഭ്രാന്തചിത്തനായി അവിടവിടെ അലഞ്ഞു നടന്നതിനുശേഷം ഒരിടത്തുസ്ഥിരമായി വസിച്ചു.

5. പ്രപഞ്ചമാനരഹിതഃ സമാധിഗതമാനസഃ
ധ്യായൻ ദേവീസ്വരൂപം തു കാലം നിന്യേ സ ആത്മവാൻ

പ്രപഞ്ചത്തെക്കുറിച്ചുള്ള ചിന്തവിട്ട് സമാധിയിൽ മനസ്സുറച്ചു. അത്മവാനായി ദേവീസ്വരൂപത്തെ ധ്യാനിച്ചുകൊണ്ട് അദ്ദേഹം കാലംകഴിച്ചു.

6. സൗഭാഗ്യരഹിതം ജാതം ത്രൈലോക്യം സചരാചരം
ശക്തിഹീനം ജഗത്സർവ്വം സാബ്ധിദ്വീപം സപർവതം

ചരാചരാത്മകമായ മൂന്നുലോകവും ഐശ്വര്യഹീനമായിത്തീർന്നു. കടലും കരയും മലയും ചേർന്ന് ജഗത്തിനാകെ ഒരു ശക്തിയുമില്ലാതായി.

7. ആനന്ദഃ ശുഷ്കതാം യതഃ സർവേഷാം ഹൃദയാന്തരേ
ഉദാസീനാഃ സർവലോകാശ്ചിന്താജർജരചേതസഃ

സകലവരുടെയും ഹൃദയത്തിൽ സന്തോഷം വറ്റി. സകലജനങ്ങളും ഉദാസീനരും ചിന്താതുരരുമായിത്തീർന്നു.

8. സദാ ദുഃഖോദധൗ മഗ്നാ രോഗഗ്രസ്താസ്തദാ$ƒ$ഭവൻ
ഗ്രഹാണാം ദേവതാനാം ച വൈപരീത്യേന വർത്തനം

സർവ്വജനങ്ങളും സദാ ദുഖഃക്കടലിൽ മുഴുകി രോഗാഗ്രസ്തരായിത്തീർന്നു.ഗ്രഹങ്ങളും ദേവതകളും ശാസിതാവായ സതിയുടെ അഭാവത്തിൽ വിപരീതഗതികളായി ഭവിച്ചു.

9. അധിഭൂതാധിദൈവാനാം സത്യഭാവന്നൃപാഭവൻ
അഥാസ്മിന്നേവ കാലേ തു താരകാഖ്യോ മഹാസുരഃ

സതി ഇല്ലാത്തതിനാൽ അധിഭൂതാധിദൈവങ്ങളും വിപരീതങ്ങളായിത്തീർന്നു. അങ്ങനെയിരുന്ന കാലത്ത് താരകനെന്നു പേരുള്ള മഹാസുരൻ,

10. ബ്രഹ്മദത്തവരോ ദൈത്യോ$ƒ$ഭവത് ത്രൈലോക്യനായകഃ
ശിവൗരസസ്തു യഃ പുത്രഃ സ തേ ഹന്താ ഭവിഷ്യതി

ബ്രഹ്മാവിൽനിന്നു വരം നേടിയ ദൈത്യൻ, ത്രൈലോക്യത്തിന്റെ നായകനായിത്തീർന്നു. "ശിവന്റെ ഔരസപുത്രൻ മാത്രമേ നിന്റെ ഹന്താവായിത്തീരൂ".

11. ഇതി കല്പിതമൃത്യുഃ സ ദേവദേവൈർമഹാസുരഃ
ശിവൗരസസുതാഭാവാജ്ജഗർജ ച നനാദ ച

എന്നിങ്ങനെ ദേവദേവനാൽ മൃത്യുവിധിക്കപ്പെട്ട ആ മഹാസുരൻ ശിവന് ഒരുഔസുര പുത്രനില്ലാത്തതിനാൽ ഗർജിച്ച് അലറിമദിച്ചു.

12. തേന ചോപദ്രുതാഃ സർവേ സ്വസ്ഥാനാത് പ്രച്യുതാഃ സുരാഃ
ശിവൗരസസുതാഭാവാച്ചിന്താമാപുർദുരത്യയാം

അവനാൽ ഉപദ്രവിക്കപ്പെട്ട് ദേവന്മാരെല്ലാം സ്ഥാനഭ്രഷ്ടരായി. ശിവന് ഒരു അസുരപുത്രനില്ലാത്തതിനാൽ അവർ അടക്കാനാവാത്ത ചിന്തയിൽപ്പെട്ടു.

13. നാംഗനാ ശങ്കരസ്യാസ്തി കഥം തത്സുതസംഭവഃ
അസ്മാകം ഭാഗ്യഹീനാനാം കഥം കാര്യം ഭവിഷ്യതി

ശങ്കരന് പത്നിയില്ലല്ലോ. പിന്നെ എങ്ങനെ പുത്രനുണ്ടാവും? ഭാഗ്യദോഷികളായ നമ്മുടെ കാര്യം എങ്ങനെ സാധിക്കും?

14. ഇതി ചിന്താതുരാഃ സർവേ ജഗ്മുർവൈകുണ്ഠമണ്ഡലേ
ശശംസുർഹരിമേകാന്തേ സ ചോപായം ജഗാദ ഹ

ഇങ്ങനെ ചിന്താകുലരായിത്തീർന്ന അവരെല്ലാവരും വൈകുണ്ഠലോകത്തേക്കു ചെന്നു. ഏകാന്തത്തിൽ ഹരിയെ സ്തുതിച്ചു അദ്ദേഹം അതിനുള്ള ഉപായം ഉപദേശിക്കുകയും ചെയ്തു.

15. കുതശ്ചിന്താതുരാഃ സർവേ കാമകല്പദ്രുമാ ശിവാ
ജാഗർത്തി ഭുവനേശാനീ മണിദ്വീപാധിവാസിനീ

നിങ്ങളെന്തിനു ചിന്താകുലരാകുന്നു? മണിദ്വിപത്തിൽ വാഴാന്ന ഭുവനേശ്വരിയായ ശിവ കാമങ്ങളെല്ലാം സാധിക്കുന്ന കല്പവൃക്ഷമല്ലേ?

16. അസ്മാകമനയാദേവ തദുപേക്ഷാസ്തി നാന്യഥാ
ശിക്ഷൈവേയം ജഗന്മാത്രാ കൃതാഽസ്മച്ഛിക്ഷണായ ച

നമ്മുടെ പിടിപ്പുകേടുകൊണ്ട് ആദേവിയെ ശ്രദ്ധിച്ചില്ല. അല്ലാതെ മറ്റൊന്നുമില്ല. ജഗന്മാതാവ് പഠിപ്പിക്കാനാണ് ഇപ്പോൾ നമ്മെ ശിക്ഷിച്ചിരിക്കുന്നത്.

17. ലാളനേ താഡനേ മാതുർനാകാരുണ്യം യഥാർഭകേ
തദ്വദേവ ജഗന്മാതുർനിയന്ത്ര്യാ ഗുണദോഷയോഃ

തലോടുമ്പോഴും തല്ലുമ്പോഴും ഒരമ്മയ്ക്ക് കുഞ്ഞിനോട് വല്ല വിദ്വേഷുമുണ്ടോ? അതുപോലെ തന്നെ ഗുണദോഷങ്ങളെ നിയന്ത്രിക്കുകയാണ് ജഗന്മാതാവും ചെയ്യുന്നത്.

18. അപരാധോ ഭവത്യേവ തനയസ്യ പദേ പദേ
കോഽപരഃ സഹതേ ലോകേ കേവലം മാതരം വിനാ

മകന് അടിക്കടി തെറ്റുകൾ ഉണ്ടാവാം.അമ്മയല്ലാതെ, ലോകത്ത് തെറ്റുകൾ പൊറുക്കുന്ന വേറെ ആരെങ്കിലുമുണ്ടോ?

19. തസ്മാദ്യൂയം പരാംബാം താം ശരണം യാത മാചിരം
നിർവ്യാജയാ ചിത്തവൃത്യാ സാ വഃ കാര്യം വിധാസ്യതി

അതുകൊണ്ട് ഒട്ടും അമാന്തിക്കാതെ നിങ്ങൾ ആ പരാംബയെ ശരണം പ്രാപിക്കുവിൻ. നിർവ്യജമായിരിക്കണം നിങ്ങളുടെ മനസ്സ്. അവൾ നിങ്ങളുടെ ആഗ്രഹം സഫലമാക്കും.

20. ഇത്യാദിശ്യ സുരാൻ സർവാൻ മഹാവിഷ്ണുഃ സ്വജായയാ
സംയുതോ നിർജഗാമാശു ദേവൈഃ സഹ സുരാധിപഃ

ഇങ്ങനെ ദേവന്മാരോടെല്ലാം ഉപദേശിച്ചിട്ട് ദേവാധിപനായ മഹാവിഷ്ണു സഭാര്യനായി ദേവന്മാരോടുകൂടി അവിടെനിന്നു പുറപ്പെട്ട്,

21. ആജഗാമ മഹാശൈലം ഹിമവന്തം നഗാധിപം
അഭവംശ്ച സുരാഃ സർവേ പുരശ്ചരണകർമ്മിണഃ

പർവതരാജനായ ഹിമവാനിലെത്തി. അതിനുശേഷം ദേവന്മാരെല്ലാം പുരശ്ചരണ കർമ്മത്തിൽ മുഴുകി.

22. അംബായജ്ഞവിധാനജ്ഞാ അംബായജ്ഞം ച ചക്രിരേ
തൃതീയാദിവ്രതാന്യാശു ചക്രുഃ സർവേ സുരാ നൃപ

അംബായജ്ഞവിധി അറിയാവുന്നവർ അംബായജ്ഞം ചെയ്തു. ദേവന്മാരെല്ലാം തൃതീയാദിവ്രതങ്ങളും അനുഷ്ഠിച്ചു.(ഈ വ്രതത്തെപ്പറ്റി പിന്നാലെ പ്രതിപാദിക്കുന്നുണ്ട്)

23. കേചിത്സമാധിനിഷ്ണാതാഃ കേചിന്നാമപരായണാഃ
കേചിത്സൂക്തപരാഃ കേചിന്നാമപാരായണോത്സുകാഃ

ചിലർ സമാധിയിൽ മുഴുകി.ചിലർ ദേവീനാമങ്ങൾ ഉരുവിട്ടുകൊണ്ടിരുന്നു. ചിലർ സൂക്തങ്ങൾ ചൊല്ലി. മറ്റു ചിലർ നാമങ്ങൾ പാരായണം ചെയ്തുകൊണ്ടിരിന്നു.

24. മന്ത്രപാരായണപരാഃ കേചിത് കൃച്ഛ്രാദികാരിണഃ
അന്തർയാഗപരാഃ കേചിത് കേചിന്ന്യാസപരായണാഃ

ചിലർ ഭുവനേശ്വരീമന്ത്രങ്ങൾ ജപിച്ചു. ചിലർ കൃച്ഛ്രചാന്ദ്രായണാദിവ്രതങ്ങൾ അനുഷ്ഠിച്ചു. ചിലർ പ്രാണാഗ്നിഹോത്രം മുതലായ അന്തർയാഗങ്ങൾ ചെയ്തു. ചിലർ ന്യാസം ചെയ്യുന്നവരായി.

25. ഹൃല്ലേഖയാ പരാശക്തേഃ പൂജാം ചക്രുരതന്ദ്രിതാഃ
ഇത്യേവം ബഹുവർഷാണി കാലോƒഗാജ്ജനമേജയ

ഹൃല്ലേഖാമന്ത്രം കൊണ്ട് ഉത്സാഹത്തോടെ പരാശക്തിപൂജ ചെയ്തു. ഹേ, ജനമേജയ, ഇങ്ങനെ അനേകായിരം വർഷങ്ങൾ കടന്നുപോയി.

26. അകസ്മാച്ചൈത്രമാസീയനവമ്യാം ച ഭൃഗോർദിനേ
പ്രാദുർബഭൂവ പുരതസ്തന്മഹഃ ശ്രുതിബോധിതം

ചൈത്രമാസ നവമിയിലെ വെള്ളിയാഴ്ച ദിവസം യാദൃച്ഛികമായി, വേദോക്തമായ മഹസ്സ് അവരുടെ മുമ്പിൽ ആവിർഭവിച്ചു.

27. ചതുർദക്ഷു ചതുർവേദൈർ മൂർത്തിമദ്ഭിരഭിഷ്ടുതം
കൊടിസൂര്യ പ്രതീകാശം ചന്ദ്രകോടിസുശീതളം

നാലുവേദങ്ങളും മൂർത്തിരൂപം ധരിച്ച് നാലുദ്ക്കിലും നിന്ന് സ്തുതിക്കപ്പെടുന്നതും കോടിസൂര്യന്മാർക്കു തുല്യം പ്രകാശിക്കുന്നതും കോടിചന്ദ്രന്മാർക്കുതല്യം ശീതളിമയുള്ളതും

28. വിദ്യുത് കോടിസമാനാഭമരുണം തത്പരം മഹഃ
നൈവ ചോർധ്വം ന തിര്യക് ച ന മധ്യേ പരിജഗ്രഭത്

കോടിവിദ്യുത്തിനുതുല്യം പ്രകാശിക്കുന്നതും അരുണിമയാർന്നതും മേൽ,കീഴ് മദ്ധ്യങ്ങളില്ലാത്തതും (അപരിച്ഛിന്നമായത് എന്നർത്ഥം)

29. ആദ്യന്തരഹിതം തത്തു ന ഹസ്താദ്യംഗസംയുതം
ന ച സ്ത്രീരൂപമഥവാ ന പുംരൂപമഥോഭയം

ആദ്യന്തങ്ങളില്ലാത്തതും ഹസ്താദ്യവയവങ്ങളില്ലാത്തതും സ്തീയോ പുരുഷനോ നപുംസകമോ അല്ലാത്തതുമായ ആ മഹസ്സ്,

30. ദീപ്ത്യാ പീധാനം നേത്രാണാം തേഷാമാസീന്മഹീപതേ
പുനശ്ച ധൈര്യമാലംബ്യ യാവത്തേ ദദൃശുഃ സുരാഃ

സ്വദീപ്തി കൊണ്ട് അവരുടെ കണ്ണുകൾ മൂടി. എങ്കിലും ധൈര്യമവലംബിച്ച് ദേവന്മാർ കണ്ണു തുറന്നു നോക്കിയപ്പോൾ കണ്ടത്

31. താവത്തദേവ സ്ത്രീരൂപേണാ*f*ഭാദ്ദിവ്യം മനോഹരം
അതീവ രമണിയാംഗീം കുമാരീം നവയൗവനാം

ആ മഹസ്സുതന്നെ മനോഹരവും ദിവ്യവുമായ ഒരു സ്ത്രീരൂപത്തിൽ പ്രകാശിക്കുന്നതാണ്.. നവയൗവനവും അംഗസൗഷ്ഠവവും ഒത്തിണങ്ങിയ ഒരു കുമാരിയുടെ രൂപത്തിൽ.

32. ഉദ്യത്പീനകുചദ്വന്ദ്വനിന്ദിതാംഭോജകുഡ്മളാം
രണത്കിങ്കിണികാജാലസിഞ്ജന്മഞ്ജീരമേഖലാം

ചെന്താമരമൊട്ടിനെ വെല്ലുന്ന ഉയർന്നു തടിച്ച സ്തനങ്ങളും കിങ്കിണികൾ കിലുങ്ങുന്ന കാൽചിലമ്പും കാഞ്ചിയും

33. കനകാംഗദകേയൂര ഗ്രൈവേയക വിഭൂഷിതാം
അനർഘ്യമണിസംഭിന്നഗളബന്ധവിരാജിതാം

കനകനിർമ്മിതമായ തോൾവളയും കൈവളയും കണ്ഠാഭരണവും വിലയറ്റ രത്നങ്ങൾ പതിച്ച പതക്കങ്ങൾ മിന്നുന്ന കണ്ഠവും

34. തനുകേതകസംരാജന്നീല ഭ്രമരകുന്തളാം
നിതംബബിംബ സുഭഗാം രോമരാജിവിരാജിതാം

ഇളം കൈതപ്പൂചൂടിയതും കരിവണ്ടിന്നൊത്തതുമായ കുന്തളവും മനോജ്ഞമായ കടിതടവും അഴകാർന്ന രോമാവലിയും

35. കർപ്പൂരശകലോന്മിശ്രതാംബൂലപൂരിതാനനാം
കനത്കനകതാടങ്കവിടങ്കവദനാംബുജാം

കർപ്പൂരത്തരി ചേർത്ത താംബൂലംനിറഞ്ഞ വദനവും തങ്കത്തോട പ്രതിബിംബിച്ചു ശോഭിക്കുന്ന കവിൾത്തടവും

36. അഷ്ടമീചന്ദ്രബിംബാഭലലാടാമായതഭ്രുവം
രക്താരവിന്ദനയനാമുന്നസാം മധുരാധരാം

അഷ്ടമിച്ചന്ദ്രന്നൊത്ത നെറ്റിത്തടവും ദീർഘമായ ചില്ലിയും ചെന്താമരക്കണ്ണും ഉത്തുംഗമായ നാസികയും മധുരാധരവും

37. കുന്ദകുഡ്മളദന്താഗ്രാം മുക്താഹാരവിരാജിതാം
രത്നസംഭിന്നമുകുടാം ചന്ദ്രരേഖാവതംസിനീം

മുല്ലമൊട്ടിനൊത്ത ദന്തപംക്തിയും മുത്തുമാലയും അമ്പിളിക്കല മിന്നുന്ന രത്നകിരീടവും

38. മല്ലികാമാലതീമാലാ കേശപാശവിരാജിതാം
കാശ്മീരബിന്ദുനിടിലാം നേത്രത്രയവിലാസിനീം

പിച്ചകമാലയും മുല്ലമാലയും അണിഞ്ഞ കാർകുന്തലും കാശ്മിരകുങ്കുമം അണിഞ്ഞ നെറ്റിത്തടവും നേത്രത്രയവും

39. പാശാങ്കുശവരാഭീതിചതുർബാഹും ത്രിലോചനാം
രക്തവസ്ത്രപരീധാനാം ദാഡിമീകുസുമപ്രഭാം

പാശാങ്കശവരാഭയങ്ങളോടുകൂടിയ നാലു തൃക്കൈകളും മൂന്നുകണ്ണുകളും രക്താംബരവും മാതളപ്പൂവിന്റെ അഴകും

40. സർവ ശൃംഗാരവേഷാഢ്യം സർവ ദേവനമസ്കൃതാം
സർവാശാപൂരികാം സർവമാതരം സർവമോഹിനീം

ശൃംഗാരരസം തുളുമ്പുന്ന വേഷവും ഒത്തിണങ്ങിയവളും, സർവദേവന്മാരും നമസ്കരിക്കുന്നവളും സർവ ആഗ്രഹങ്ങളും സാധിക്കുന്നവളും സകലരുടെയും മാതാവും സകലരെയും മോഹിപ്പിക്കുന്നവളും.

41. പ്രസാദസുമുഖാമംബാം മന്ദസ്മിതമുഖാംബുജാം
അവ്യാജകരുണാമൂർത്തിം ദദൃശുഃ പുരതഃ സുരാഃ

പ്രസന്നസുമുഖിയും മന്ദസ്മിതം തൂകുന്നവളും കളങ്കമില്ലാത്ത കരുണാമൂർത്തിയുമായ അംബയെ ദേവന്മാർ മുന്നിൽ കണ്ടു.

42. ദൃഷ്ട്വാ താം കരുണാമൂർത്തിം പ്രണേമുഃ സാദരം സുരാഃ
വക്തും നാശക്നുവൻ കിഞ്ചിദ്ബാഷ്പപൂരിതലോചനാഃ

ആ കരുണാമൂർത്തിയെ കണ്ടിട്ട് ദേവൻമാർ സാദരം പ്രണമിച്ചു. കണ്ണുനീർ നിറഞ്ഞതിനാൽ ഒന്നും തന്നെ പറയാൻ ആയില്ല.

43. കഥഞ്ചിത് സ്ഥൈര്യമാലംബ്യ ഭക്ത്യാ ചാനതകന്ധരാഃ
പ്രേമാശ്രുപൂർണ്ണനയനാസ്തുഷ്ടുവുർ ജഗദംബികാം

അല്പം ധൈര്യം അവലംബിച്ച് ഭക്തിപൂർവ്വം ശിരസ്സ് നമിച്ച് പ്രേമാശ്രുപൂർണ്ണരായി അവർ ജഗദംബികയെ ഇങ്ങനെ സ്തുതിച്ചു.

ദേവാ ഊചുഃ

44. നമോ ദേവ്യൈ മഹാദേവ്യൈ ശിവായൈ സതതം നമഃ
നമഃ പ്രകൃത്യൈ ഭദ്രായൈ നിയതാഃ പ്രണതാ സ്മ താം

ദേവിക്കു നമസ്ക്കാരം. ശിവയായ മഹാദേവിക്ക് സദാ നമസ്ക്കാരം. ഭദ്രയായ പ്രകൃതിക്ക് ആദരപൂർവമായ നമസ്കാരം.

45. താമഗ്നിവർണ്ണാം തപസാ ജ്വലന്തീം
വൈരോചനീം കർമ്മഫലേഷു ജുഷ്ടാം
ദുർഗാം ദേവീം ശരണമഹം പ്രപദ്യേ
സുതരസി തരസേ നമഃ

ജ്ഞാനത്താൽ ജ്വലിക്കുന്നവളും അഗ്നിയുടെ നിറം ഉള്ളവളും വിശേഷശോഭയുള്ളവളും കർമ്മഫലം നിമിത്തമായി ബ്രാഹ്മണാദികൾ സേവിക്കുന്നവളും അഷ്ടാംഗയോഗത്താൽ വളരെ ക്ലേശിച്ചുമാത്രം പ്രാപിക്കാവുന്നവളും സംസാരസാഗരം തരണം ചെയ്യിക്കുന്നവളുമായ ദേവിയെ ഞാൻ ശരണം പ്രാപിക്കുന്നു.

46. ദേവീം വാചമജനയന്ത ദേവാസ്താം
വിശ്വരൂപാഃ പശവോ വദന്തി
സാ നോ മന്ദ്രേഷമൂർജ്ജം ദുഹാനാ
ധേനുർവാഗസ്മാനുപസുഷ്ടുതൈതു

പ്രാണങ്ങൾ സൃഷ്ടിക്കുന്ന പ്രകാശമാനമായ വാക്ക് ജഗത്സ്വരൂപമാണെന്ന് പറയപ്പെടുന്നു. കാമം, പ്രതിഷ്ഠ, അന്നം, ബലം തുടങ്ങിയവ പ്രദാനം ചെയ്യുന്ന ആ വാഗ്ധേനു സന്തോഷിച്ച് നമ്മെ പ്രാപിക്കട്ടെ.

47. കാളരാത്രിം ബ്രഹ്മസ്തുതാം
വൈഷ്ണവീം സ്കന്ദമാതരം
സരസ്വതീമദിതിം ദക്ഷദുഹിതരം
നമാമഃ പാവനാം ശിവാം

കാളരാത്രിയും ബ്രഹ്മസ്തുതയും വൈഷ്ണവിയും സ്കന്ദമാതാവും സരസ്വതിയും അദിതിയും ദക്ഷപുത്രിയും പാവനയും ശിവയുമായ നിന്നെ ഞങ്ങൾ നമിക്കുന്നു.

48. മഹാലക്ഷ്മ്യൈ ച വിദ്മഹേ സർവശക്ത്യൈ ച ധീമഹി
തന്നോ ദേവീ പ്രചോദയാത്

മഹാലക്ഷ്മിയെ നമുക്കു സ്മരിക്കാം. സർവശക്തിയെ നമുക്ക് ധ്യാനിക്കാം. ആ ദേവി നമുക്ക് പ്രചോദനം നൽകട്ടെ.

49. നമോ വിരാട് സ്വരൂപിണ്യൈ നമഃ സൂത്രാത്മമൂർത്തയേ
നമോ ഽവ്യാകൃതരൂപിണ്യൈ നമഃ ശ്രീബ്രഹ്മമൂർത്തയേ

വിരാട്രൂപുണിക്ക് നമസ്ക്കാരം. സൂത്രാത്മമൂർത്തിക്കു നമസ്കാരം. അവ്യാകൃതരൂപിണിക്ക് നമസ്കാരം. ശ്രീബ്രഹ്മ മൂർത്തിക്കു നമസ്കാരം.

50. യദജ്ഞാനാജ്ജഗദ്ഭാതി രജ്ജുസർപ്പസ്രഗാദിവത്
യദ് ജ്ഞാനാല്ലയമാപ്നോതി നുമസ്താം ഭുവനേശ്വരിം

ആരെ അറിയാത്തതുകൊണ്ടാണോ രജ്ജുവിൽ സർപ്പംപോലെയോ മാലപോലെയോ പ്രതീയമാനമാകുന്ന ഈ ജഗത്ത് സത്യമായി തോന്നുന്നത്, ആരെ അറിയുന്നതുകൊണ്ടാണോ ആ ഭ്രമജ്ഞാനം ഇല്ലാതാകുന്നത് ആ ഭുവനേശ്വരിയെ ഞങ്ങൾ നമസ്കരിക്കുന്നു.

51. നുമസ്തത്പദലക്ഷ്യാർത്ഥാം ചിദേകരസരൂപിണീം
അഖണ്ഡാനന്ദരൂപാം താം വേദതാത്പര്യഭൂമികാം.

'തത്വമസി' എന്ന മഹാവാക്യത്തിലെ 'തത്' പദം കൊണ്ട് ലക്ഷ്യമാക്കുന്നവളും, ചിത്താകുന്ന ഏകരസത്തോടുകൂടിയവളും വേദത്തിന്റെ താത്പര്യവിഷയമായിട്ടുള്ളവളുമായ ആ നിന്നെ ഞങ്ങൾ നമസ്കരിക്കുന്നു.

52. പഞ്ചകോശാതിരിക്താം താമവസ്ഥാത്രയസാക്ഷിണീം
നമഃസ്ത്വം പദലക്ഷ്യാർത്ഥാം പ്രത്യഗാത്മസ്വരൂപിണീം

പഞ്ചകോശങ്ങൾക്ക് അതീതയായും, അവസ്ഥാത്രയത്തിന്-ജാഗ്രത് സ്വപ്ന സുഷുപ്ത്യവ സ്ഥാത്രയത്തിന് സാക്ഷിയായും 'ത്വം' പദം കൊണ്ട് ലക്ഷീകരിക്കുന്ന പ്രത്യഗാത്മ സ്വരൂപിണിയായും വർത്തിക്കുന്ന ആ നിന്നെ ഞങ്ങൾ നമസ്കരിക്കുന്നു. (പ്രതിശരീരം ഭിന്നമായിരിക്കുന്ന ആത്മാവ് പ്ര ത്യഗാത്മാവ്)

53. നമഃ പ്രണവരൂപയൈ നമോ ഹ്രീങ്കാരമൂർത്തയേ
നാനാമന്ത്രാത്മികായൈ തേ കരുണായൈ നമോ നമഃ

പ്രണവസ്വരൂപേ, നമസ്കാരം ഹ്രീങ്കാരമൂർത്തേ നമസ്കാരം. നാനാമന്ത്രാത്മികേ, കാരുണ്യ സ്വരൂപേ, നമസ്കാരം; നമസ്കാരം.

54. ഇതിസ്തുതാ തദാ ദേവൈർമണിദ്വീപാധിവാസിനീ
പ്രാഹ വാചാ മധുരയാ മത്തകോകിലനിസ്വനാ

ഇങ്ങനെ ദേവൻമാർ സ്തുതിച്ചപ്പോൾ മണിദ്വീപാധിവാസിനിയായ ദേവി മദിച്ച കോകില ത്തിന്റേതുപോലെ മധുരമായ സ്വരത്തിൽ ഇങ്ങനെ അരുളിച്ചെയ്തു.

### ശ്രീദേവ്യുവാച

55. വദന്തു വിബുധാഃ കാര്യം യദർത്ഥമിഹ സംഗതാഃ
വരദാ*f*ഹം സദാ ഭക്തകാമകല്പദ്രുമാ*f*സ്മി ച

ദേവൻമാരെ, നിങ്ങൾ എല്ലാവരും കൂടി ഇവിടെ എന്തിനു സമ്മേളിച്ചു എന്ന് പറയുവിൻ. ഞാൻ സദാ വരദയും ഭക്തൻമാരുടെ കാമകല്പവൃക്ഷവുമാണ്.

56. തിഷ്ഠന്ത്യാം മയി കാ ചിന്താ യുഷ്മാകം ഭക്തിശാലിനാം
സമുദ്ധരാമി മദ്ഭക്താൻ ദുഖസംസാരസാഗരാത്

ഞാനുള്ളപ്പോൾ ഭക്തൻമാരായ നിങ്ങളെന്തിന് ഇത്രത്തോളം ചിന്താകുലരായിരിക്കുന്നു? എന്റെ ഭക്തൻമാരെ ഞാൻ സംസാരസാഗരത്തിൽ നിന്ന് കരകയറ്റും.

57. ഇതി പ്രതിജ്ഞാം മേ സത്യാം ജാനീഥ വിബുധോത്തമാഃ
ഇതി പ്രേമാകുലാം വാണിം ശ്രുത്വാ സന്തുഷ്ടമാനസാഃ

ദേവോത്തമൻമാരേ, എന്റെ ഈ പ്രതിജ്ഞ സത്യമാണെന്ന് അറിഞ്ഞുകൊൾവിൻ. ഇങ്ങനെ ദേവിയുടെ പ്രേമപൂർണ്ണമായ വാക്കുകൾ കേട്ട് സന്തുഷ്ടചിത്തരായ

58. നിർഭയാ നിർജരാ രാജന്നൂചുർദുഃഖം സ്വകീയകം

ദേവൻമാർ നിർഭയരായി തങ്ങളുടെ ദുഃഖം എന്താണെന്ന് ദേവിയെ അറിയിച്ചു.

### ദേവാഊചുഃ

നാജ്ഞാതം കിഞ്ചിദപ്യത്ര ഭവത്യാ*f*സ്തി ജഗത്ത്രയേ

ഭവതിക്ക് അജ്ഞാതമായി ഒന്നുമില്ലല്ലോ മുപ്പാരിലും.

59. സർവ്വജ്ഞയാ സർവസാക്ഷിരൂപിണ്യാ പരമേശ്വരി
താരകേണാസുരേന്ദ്രേണ പീഡിതാഃ സ്മോ ദിവാനിശം

ഭവതി സർവജ്ഞയും സർവസാക്ഷിരൂപിണിയുമാണല്ലോ. ഹേ പരമേശ്വരി, താരകാസുരൻ ഞങ്ങളെ രാപകൽ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു.

60. ശിവാംഗജാദ്വധസ്തസ്യ നിർമ്മിതോ ബ്രഹ്മണാ ശിവേ
ശിവാംഗനാ തു നൈവാസ്തി ജാനാസി ത്വം മഹേശ്വരി

ഹേ ശിവേ, ശിവന്റെ ഔരസ പുത്രനേ അവനെ വധിക്കാൻ കഴിയൂ എന്ന് ബ്രഹ്മാവ് അവനു വരം നൽകിയിട്ടുണ്ട്. മഹേശ്വരി ശിവന് ഇപ്പോൾ പത്നിയില്ലെന്ന് നിനക്ക് അറിയാമല്ലോ.

61. സർവജ്ഞപുരതഃ കിംവാ വക്തവ്യം പാമരൈർജനൈഃ
ഏതദുദ്ദേശതഃ പ്രോക്തമപരം തർക്കയാംബികേ

സർവജ്ഞയായ നിന്റെ മുമ്പിൽ ഈ അജ്ഞൻമാർ എന്തണ് പറയേണ്ടത്? സാമാന്യമായി ഞങ്ങൾ ഇതൊക്കെ നിന്നോട് പറഞ്ഞു എന്നേ ഉള്ളൂ. മറ്റെല്ലാം ആലോചിച്ചറിഞ്ഞുകൊള്ളുക.

62. സർവദാ ചരണാംഭോജേ ഭക്തിസ്യാത്തവ നിശ്ചലാ
പ്രാർത്ഥനീയമിദം മുഖ്യമപരം ദേഹഹേതവേ

എല്ലായ്പ്പോഴും നിന്റെ പാദപത്മത്തിൽ ഉറച്ച ഭക്തിയുണ്ടായിരിക്കണം ഞങ്ങൾക്ക്. ഇതേ ഞങ്ങൾക്ക് പ്രർത്ഥിക്കാനുള്ളൂ. മറ്റുള്ളതെല്ലാം ശരീരസംബന്ധമായിട്ടുള്ളതാണല്ലോ.

63. ഇതി തേഷാം വചഃ ശ്രുത്വാ പ്രോവാച പരമേശ്വരീ
മമ ശക്തിസ്തു യാ ഗൗരീ ഭവിഷ്യതി ഹിമാലയേ

ഇങ്ങനെ അവർ പ്രർത്ഥിച്ചതു കേട്ടപ്പോൾ പരമേശ്വരി അരുളിച്ചെയ്തു: എന്റെ 'ശക്തി' യായ ഗൗരി ഹിമാലയത്തിൽ വന്നു ജനിക്കും.

64. ശിവായ സാ പ്രദേയാ സ്യാത്സാ വഃ കാര്യം വിധാസ്യതി
ഭക്തിർയച്ചരണാംഭോജേ ഭൂയാദ്യുഷ്മാകമാദരാത്

ശിവന് അവളെ നൽകണം. അവൾ നിങ്ങളുടെ കാര്യം സാധിക്കും. നിങ്ങൾക്ക് അവളുടെ പാദപത്മത്തിൽ ദൃഢമായ ഭക്തിയുണ്ടായിരിക്കണം.

65. ഹിമാലയോ ഹി മനസാ മാമുപാസ്തേƒതിഭക്തിതഃ
തതസ്തസ്യ ഗൃഹേ ജന്മ മമ പ്രിയകരം മതം

ഹിമാലയൻ എന്നെ മനസാ ഭക്തിപൂർവം ഉപാസിക്കുന്നുണ്ട്. അതുകൊണ്ട് അവന്റെ ഭവനത്തിൽ ജനിക്കുന്നതാണ് എനിക്കിഷ്ടം.

വ്യാസ ഉവാച

66. ഹിമാലയോƒപി തച്ഛ്രുത്വാƒത്യനുഗ്രഹകരം വചഃ
ബാഷ്പൈഃ സംരുദ്ധകണ്ഠാക്ഷോ മഹാരാജ്ഞീം വചോബ്രവീത്

അത്യനുഗ്രഹമായ ആ വാക്കുകേട്ട ഹിമാലയൻ ബാഷ്പനിരുദ്ധകണ്ഠനായി ആ 'മഹാരാജ്ഞി' യായ ദേവിയോട് പറഞ്ഞു:

67. മഹത്തരം തം കുരുഷേ യസ്യാനുഗ്രമിച്ഛസി
നോചേത് ക്വാഹം ജഡഃ സ്ഥാണുഃ ക്വ ത്വം സച്ചിത്സ്വരൂപിണീ

ദേവി ആരെ നീ അനുഗ്രഹിക്കണമെന്ന് ആഗ്രഹിക്കുന്നുവോ അവനെ നീ അതിമഹാനാക്കും. അങ്ങനെ അല്ലെങ്കിൽ എന്നെ അനുഗ്രഹിക്കാൻ, ഞാനാര്? ഞാൻ ജഡനും അചലനുമല്ലേ? നീയോ സച്ചിത്സ്വരൂപിണിയും!

68. അസംഭാവ്യം ജന്മശതൈസ്ത്വത്പിതൃത്വം മമാനഘേ
അശ്വമേധാദിപുണ്യൈർവാ പുണ്യൈർവാ തത്സമാധിജൈഃ

അനഘേ, നിന്റെ പിതൃത്വം ലഭിക്കുക എന്നത് നൂറ് ജന്മം ജനിച്ചാലും സംഭവിക്കുന്നതല്ല. അശ്വമേധാദി പുണ്യകർമ്മങ്ങൾ കൊണ്ടോ സമാധിയാൽ ലഭിക്കുന്ന പുണ്യം കൊണ്ടോ അത് സാദ്ധ്യമല്ല.

69. അദ്യ പ്രപഞ്ചേ കീർത്തിഃ സ്യാജ്ജഗന്മാതാ സുതാƒഭവത്
അഹോ ഹിമാലയസ്യാസ്യ ധന്യോƒസൗ ഭാഗ്യവാനിതി

ജഗന്മാതാവു മകളായി പിറന്നു. അമ്പേ, ഈ ഹിമാലയൻ എത്ര ഭാഗ്യവാനാണ്! ഇവൻ തന്നെ ധന്യൻ! എന്നിങ്ങനെ ഇന്നുമുതൽ ലോകമെല്ലാം കീർത്തിക്കപ്പെടും.

70. യസ്യാസ്തുജഠരേ സന്തി ബ്രഹ്മാണ്ഡാനാം ച കോടയഃ
സൈവ യസ്യ സുതാ ജാതാ കോ വാ സ്യാത്തത്സമോ ഭുവി.

ആരുടെ ഉദരത്തിലാണോ ബ്രഹ്മാണ്ഡകോടികൾ ഉള്ളത് അവൾ പുത്രിയായി ജനിക്കുന്നവനു തുല്യനായി ലോകത്തു് വേറെ ആരുണ്ട്?

71. ന ജാനേƒസ്മത് പിതൄണാം കിം സ്ഥാനം സ്യാന്നിർമ്മിതം പരം
ഏതാദൃശാനാം വാസായ യേഷാം വംശേസ്തി മാദൃശഃ

ആരുടെ വംശത്തിലാണോ എന്നെപ്പോലെയുള്ളവർ ഉണ്ടാകുന്നത് ആ നമ്മുടെ പിതാക്കൻമാർക്ക് വസിക്കാൻ ഏത് ഉത്കൃഷ്ടമായ സ്ഥാനമാണോ നിർമ്മിച്ചിട്ടുള്ളത്?

**72. ഇദം യഥാ ച ദത്തം മേ കൃപയാ പ്രേമപൂർണ്ണയാ**
**സർവ്വവേദാന്തസിദ്ധം ച ത്വദ്രൂപം ബ്രൂഹി മേ തഥാ**

ഈ സ്ഥാനം എനിക്കു കല്പിച്ചുതന്ന അതേ കാരുണ്യത്തോടെ നിന്റെ സർവവേദാന്തസിദ്ധാന്തമായ രൂപത്തെക്കുറിച്ച് എനിക്ക് പറഞ്ഞുതന്നാലും.

**73. യോഗം ച ഭക്തിസഹിതം ജ്ഞാനം ച ശ്രുതി സമ്മതം**
**വദസ്വ പരമേശാനി ത്വമേവാ/ഹം യതോ ഭവേഃ**

വേദസമ്മതമായ ഭക്തിയോഗവും ജ്ഞാനയോഗവും ഹേ പരമേശ്വരി, എനിക്ക് ഉപദേശിച്ചുതന്നാലും. അതുമൂലം എനിക്ക് നീ തന്നെയാണു ഞാൻ എന്ന് അറിയാൻ കഴിയണം.

## വ്യാസ ഉവാച

**74. ഇതി തസ്യ വചഃ ശ്രുത്വാ പ്രസന്നമുഖപങ്കജാ**
**വക്തുമാരഭതാംബാ സാ രഹസ്യം ശ്രുതിഗൂഹിതം.**

ഇങ്ങനെ അദ്ദേഹം പറയുന്നതുകേട്ട് പ്രസന്നമുഖയായിത്തീർന്ന ആ അംബിക ശ്രുതിരഹസ്യം ഉപദേശിക്കാൻ ആരംഭിച്ചു.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ഏകത്രിംശോ/ദ്ധ്യായഃ

# അഥ ദ്വാത്രിംശോ/ദ്ധ്യായഃ

## ശ്രീദേവ്യുവാച

**1. ശൃണ്വന്തു നിർജരാഃ സർവേ വ്യാഹരന്ത്യാ വചോ മമ**
**യസ്യ ശ്രവണമാത്രേണ മദ്രൂപത്വം പ്രപദ്യതേ**

സകല ദേവൻമാരും ഞാൻ പറയുന്ന വാക്കുകൾ കേട്ടുകൊൾവിൻ.ഇതു കേട്ടാൽ മതി എന്റെ സാരൂപ്യം ലഭിക്കുവാൻ.

**2. അഹമേവാസ പൂർവം തു തദ്യത്കിഞ്ചിന്നഗാധിപ**
**തദാത്മരൂപം ചിത്സംവിത്പരബ്രഹ്മൈകനാമകം**

ഹേ പർവ്വത ശ്രേഷ്ഠ, സൃഷ്ടിക്കുമുമ്പ് ഞാനല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല.അപ്പോൾ എന്നെ ചിത്സ്വരൂപമെന്നും സംവിത് എന്നും പരബ്രഹ്മം എന്നും പറഞ്ഞിരുന്നു.

**3. അപ്രതർക്യമനിർദ്ദേശ്യമനൗപമ്യമനാമയം**
**തസ്യ കാചിത്സ്വതസ്സിദ്ധാ ശക്തിർമായേതി വിശ്രുതാ**

അത് ഇന്ന രൂപത്തിലാണെന്ന് അനുമാനിക്കാൻ ആവാത്തതും ഇന്ദ്രിയവിഷയമല്ലാത്തതും മറ്റൊന്നിനോടും ഉപമിക്കാൻ ആവാത്തതും ജനനം വൃദ്ധി തുടങ്ങിയ ഷഡ് വികാരങ്ങളില്ലാത്തതും ആകുന്നു.അതിന്റെ സ്വതഃ സിദ്ധശക്തിയാണ് മായ എന്ന് വിശ്രുതമായിട്ടുള്ളത്.

4. ന സതീ നാസതീ ച നോഭയാത്മാ വിരോതധഃ
ഏതദ്വിലക്ഷണാ കാചിദ്വസ്തുഭൂതാ/സ്തി സർവദാ

ആ ശക്തി സത്തോ അസത്തോഅല്ല.രണ്ടും തമ്മിൽ ഭേദമുള്ളതിനാൽ സത്തും അസത്തും കൂടി ചേർന്നതുമല്ല.എന്നിൽ സദാ വിലക്ഷണയായി സ്ഥിതിചെയ്യുന്ന സദസദ്ഭിന്നമായ ഒരു ശക്തിയാണത്.

5. പാവകസ്യോഷ്ണ്യതേവേയമുഷ്ണാംശോരിവ ദീധിതിഃ
ചന്ദ്രസ്യ ചന്ദ്രികേവേയം മമേയം സഹജാ ധ്രുവാ

അഗ്നിക്ക് ചൂടും ആദിത്യന് പ്രഭയും ചന്ദ്രന് ചന്ദ്രികയുമെന്നപോലെ ഇത് എനിക്ക് സഹജമായിട്ടുള്ള നിത്യശക്തിയാണ്.

6. തസ്യാം കർമ്മാണി ജീവാനാം ജീവാഃ കാലശ്ച സഞ്ചരേ
അഭേദേന വിലീനാഃ സ്യുഃ സുഷുപ്തൗ വ്യവഹാരവത്

സുഷുപ്ത്യവസ്ഥയിൽ ചിത്തവൃത്തികളെല്ലാം എങ്ങനെ അടങ്ങിയിരിക്കുന്നുവോ അതുപോലെ ജീവകോടികളും അവയുടെ കർമ്മങ്ങളും കാലവും എല്ലാം പ്രളയകാലത്ത് ആ മായയിൽ അഭേദ്യമായി ലയിച്ചുകിടക്കുന്നു

7. സ്വശക്തേശ്ച സമായോഗാദഹം ബീജാത്മതാം ഗതാ
സ്വാധാരാവരണാത്തസ്യ ദോഷത്വം ച സമാഗതം

ആ മായാശക്തിയോടുചേർന്ന് ഞാൻ തന്നെയാണ് ജഗത്കാരണമായി ഭവിക്കുന്നത്.ആ മായശക്തി സ്വാധാരത്തെ മറയ്ക്കുന്നതിനാൽ അതിൽ ദോഷം ആരോപിക്കപ്പെട്ടിരിക്കുന്നു.

8. ചൈതന്യസ്യ സമായോഗാന്നിമിത്തത്വം ച കഥ്യതേ
പ്രപഞ്ചപരിണാമാച്ച സമവായിത്വമുച്യതേ

ചൈതന്യവുമായി ചേർച്ചയുള്ളതുമൂലം അതിനെ ജഗത്തിന്റെ നിമിത്തകാരണമായും പറയപ്പെടുന്നു.പ്രപഞ്ചാകാരമായി പരിണമിക്കുന്നതുകൊണ്ട് ഉപാദാനകാരണമെന്നും പറഞ്ഞുവരുന്നു.

9. കേചിത്താം തപ ഇത്യാഹുസ്തമഃ കേചിജ്ജഡം പരേ
ജ്ഞാനം മായാ പ്രധാനം ച പ്രകൃതിം ശക്തിമപ്യജാം

ഇപ്രകാരമുള്ള ആ മായയെ തപസ്സെന്നും ചിലർ തമസ്സെന്നും ചിലർ ജ്ഞാനമെന്നും ചിലർ ജഡമെന്നും പ്രകൃതിയെന്നും ശക്തിയെന്നും അജയെന്നും മറ്റും വ്യവഹരിച്ചുവരുന്നു.

10. വിമർശ ഇതി താം പ്രാഹുഃ ശൈവശാസ്ത്ര വിശാരദാഃ
അവിദ്യാമിതരേ പ്രാഹുർവേദതത്ത്വാർത്ഥ ചിന്തകാഃ

ശൈവശാസ്ത്ര പണ്ഡിതൻമാർ ഇതിനെത്തന്നെയാണ് ''വിമർശ''മെന്നുവിളിക്കുന്നത്. വേദതത്ത്വാർത്ഥ ചിന്തകൻമാർ ഇതിനെ അവിദ്യയെന്നും പറയുന്നു

11. ഏവം നാനാവിധാനി സ്യുർനാമാനി നിഗമാദിഷു
തസ്യാ ജഡത്വം ദൃശ്യത്വാത് ജ്ഞാനനാശാത്തതോ/സതീ

ഇങ്ങനെ നിഗമാദികളിൽ മായയ്ക്ക് പലപേരുകളും കാണാം. ദൃശ്യത്വമുള്ളതുകൊണ്ട് ഇത് ജഡവും ജ്ഞാനത്തെ നശിപ്പിക്കുന്നതിനാൽ അസത്തുമാണ്.

12. ചൈതന്യസ്യ ന ദൃശ്യത്വം ദൃശ്യത്വം ജഡമേവ തത്
സ്വപ്രകാശം ച ചൈതന്യം ന പരേണ പ്രകാശിതം

ചൈതന്യത്തിനാകട്ടെ ദൃശ്യത്വമില്ല. ദൃശ്യമായിട്ടുള്ളത് ഏതും ജഡവുമാകുന്നു.ചൈതന്യം സ്വയം പ്രകാശമാണ്. അത് മറ്റൊന്നുകൊണ്ടും പ്രകാശിക്കപ്പെടുന്നതല്ല.

**13. അനവസ്ഥാദോഷസത്വാന്ന സ്വേനാപി പ്രകാശിതം**
**കർമ്മകർത്രോർവിരോധഃ സ്യാത്തസ്മാത്തദ്ദീപവത് സ്വയം**

ചൈതന്യത്തിന് സ്വയം പ്രകാശിക്കാൻ കഴിയുകയില്ലന്നു വന്നാൽ അതിനു പ്രകാശം നൽകുന്ന വേറൊന്നുണ്ടാകണം.അതിനെ പ്രകാശിപ്പിക്കുവാൻ മറ്റൊന്നു വേണം.ഇങ്ങനെ അനവസ്ഥ എന്ന ദോഷം ഉണ്ടാകും. ചൈതന്യം ചൈതന്യത്തെ തന്നെ പ്രകാശിപ്പിക്കുന്നു എന്നുവന്നാൽ ഒന്നുതന്നെ കർത്താവും കർമ്മവുമായിരിക്കുക എന്ന വിരോധവും ഉണ്ടാകും അതിനാൽ ദീപത്തെ പോലെ സ്വയം

**14. പ്രകാശമാനമന്യേഷാം ഭാസകം വിദ്ധി പർവ്വത**
**അത ഏവ ച നിത്യത്വം സിദ്ധസംവിത്തനോർമമ**

പ്രകാശമാനമായിട്ടുള്ളതും മറ്റു വസ്തുക്കളെ പ്രകാശിപ്പിക്കുന്നതുമാണെന്ന് ഹേ പർവ്വത ശ്രേഷ്ഠ, നീ മനസ്സിലാക്കിക്കൊള്ളുക,അതുകൊണ്ടുതന്നെ എന്റെ സംവിത്സ്വരൂപമായ ശരീരം നിത്യമാണെന്നുവരുന്നു.

**15. ജാഗ്രത്സ്വപ്നസുഷുപ്ത്യാദൗ ദൃശ്യസ്യ വ്യഭിചാരിതഃ**
**സംവിദോ വ്യഭിചാരശ്ച നാനുഭൂതോ$^{s}$സ്തി കർഹിചിത്**

ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിൽ ദൃശ്യങ്ങൾ മാറിക്കൊണ്ടിരിക്കുന്നു. എന്നാൽ സംവിത്തിന് മാറ്റമില്ല. അവസ്ഥാത്രയത്തിൽ ഏതെങ്കിലും ഒന്ന് അനുഭവവിഷയമാകുമ്പോൾ മറ്റൊന്നും ഇല്ലല്ലോ. ജാഗ്രത്ത് അനുഭവപ്പെടുമ്പോൾ സ്വപനമോ സ്വപ്നാനുഭവത്തിൽ ജാഗ്രത്തോ അനുഭവപ്പെടുന്നില്ല. അതുപോലെ സംവിത്ത് ഇല്ലെന്ന അനുഭവം ഉണ്ടാകുന്നില്ല.അതിനാൽ സംവിത്ത് നിത്യം തന്നെയാകുന്നു.

**16. യദി തസ്യാപ്യനുഭവസ്തർഹ്യയം യേന സാക്ഷിണാ**
**അനുഭൂതഃ സ ഏവാത്ര ശിഷ്ടഃ സംവിദ്വപുഃ പുരാ**

സംവിത് സ്വരൂപത്തിന്റെ അഭാവം ഉണ്ടാകുന്ന പക്ഷം അനുഭവം ആർക്കുണ്ടാകുന്നു എന്നും പറയേണ്ടിവരും.അപ്പോൾ ആ അനുഭവം ഉണ്ടാകുന്നതിന്റെ സാക്ഷി ആരാണോ അവനാണ് സംവിത്സ്വരൂപമായി അവശേഷിക്കുന്നത്.

**17. അത ഏവ ച നിത്യത്വം പ്രോക്തം തച്ഛാസ്ത്രകോവിദൈഃ**
**ആനന്ദരൂപതാ ചാസ്യാഃ പരപ്രേമാസ്പദത്വതഃ**

അതുകൊണ്ട് ശാസ്ത്ര പണ്ഡിതൻമാർ സംവിത്തിന് നിത്യത്വം കൽപ്പിച്ചിരിക്കുന്നു. ആനന്ദസ്വരൂപവും സുഖസ്വരൂപവുമാണ് ഈ സംവിത്ത്.കാരണം ഇതാണ് പരപ്രേമാസ്പദം. അസുഖമായിട്ടുള്ളത് പരപ്രേമാസ്പദമായിരിക്കുകയില്ല.

**18. മാ ന ഭൂവം ഹി ഭൂയാസമിതി പ്രേമാത്മിനി സ്ഥിതം**
**സർവ്വസ്യാന്യസ്യ മിഥ്യാത്വാദസംഗത്വം സ്ഫുടം മമ**

ഒരു ജീവിയും ഞാൻ ഉണ്ടായിരിക്കേണ്ട എന്നുവിചാരിക്കാറില്ല. മറിച്ച് ഞാൻ ഉണ്ടായിരിക്കണമെന്നുതന്നെവിചാരിക്കുന്നു. അത് ആത്മസ്ഥിതമായ പ്രേമം കൊണ്ടാണ്.ആത്മാവ് പ്രേമസ്വരൂപമല്ലങ്കിൽ അങ്ങനെ തോന്നുകയില്ല.സർവ്വ പ്രപഞ്ചവും മായാ നിർമ്മിതമായതിനാൽ യാഥാർത്ഥ്യമല്ല. ആത്മാവിന് ഈ മിഥ്യാ പ്രപഞ്ചത്തോട് രജ്ജുവിന് സർപ്പത്തോടെന്നപോലെ ഒരു ബന്ധവുമില്ല.

19. അപരിച്ഛിന്നതാപ്യേവമത ഏവം മതാ മമ
തച്ച ജ്ഞാനം നാത്മധർമ്മോ ധർമ്മത്വോ ജഡതാത്മനഃ

ആത്മഭിന്നമായതെല്ലാം പരിച്ഛിന്നമായതുകൊണ്ട് മിഥ്യയാണ്.ആത്മസ്വരൂപിണിയായ ഞാൻ അപരിച്ഛിന്നയാണെന്നു തീർച്ച. ചിലർ ആത്മാവ് ജ്ഞാനസ്വരൂപമല്ലെന്നും ആത്മധർമ്മമാണ് ജ്ഞാനമെന്നും പറയാറുണ്ട്. ജ്ഞാനം ആത്മധർമ്മമാണെന്നുപറഞ്ഞാൽ ആത്മാവ് ജഡമാണെന്നു പറയേണ്ടിവരും. അതിനാൽ ആത്മധർമ്മമല്ല, ജ്ഞാനം.

20. ജ്ഞാനസ്യ ജഡശേഷത്വം ന ദൃഷ്ടം നച സംഭവി
ചിദ്ധർമത്വം തഥാ നാസ്തി ചിതശ്ചിന്ന ഹി വിദ്യതേ

ജ്ഞാനം ജഡാധീനമാണെന്നുള്ളതു കണ്ടിട്ടും കേട്ടിട്ടുമില്ല. അങ്ങനെ സംഭവിക്കുകയുമില്ല. ആത്മാവ് ചിദ്രൂപവും ജ്ഞാനം അതിന്റെ ധർമ്മവുമാണെന്നു കല്പിച്ചാലോ? ആത്മാവും ജ്ഞാനവും ഒന്നാക യാൽ ധർമ്മിധർമ്മ ഭാവം ഉണ്ടാകുകയില്ല. ഭേദമുള്ളപ്പോഴേ ധർമ്മിധർമ്മ ഭാവമുള്ളു.

21. തസ്മാദാത്മജ്ഞാനരൂപഃ സുഖരൂപശ്ച സർവദാ
സത്യഃ പൂർണോƒപ്യസംഗശ്ച ദ്വൈതജാലവിവർജ്ജിതഃ

അതിനാൽ ആത്മാവ് ജ്ഞാനസ്വരൂപമാണ്; സദാ സുഖസ്വരൂപമാണ്.സത്യസ്വരൂപനും പൂർണ്ണനും അസംഗനും ദൈത്വജാലം അറ്റവനുമാണ്.

22. സ പുനഃ കാമകർമ്മാദി യുക്തയാ സ്വീയമായയാ
പൂർവ്വാനുഭൂതസംസ്കാരാത് കാലകർമ്മവിപാകതഃ

അങ്ങനെ ആത്മാവ് ജ്ഞാനസ്വരൂപനാണെങ്കിലും കാമകർമ്മാദികളോടുകൂടിയ സ്വന്തം മായയ്ക്കു വിധേയമായി പൂർവ്വ കർമ്മാനുഭവ സംസ്കാരം കൊണ്ടും കാലകൃതമായ കർമ്മവിപാകം ഫലോൻമുഖമാകുന്നതുകൊണ്ടും

23. അവിവേകാച്ച തത്ത്വസ്യ സിസൃക്ഷാവാൻ പ്രജായതേ
അബുദ്ധിപൂർവ്വഃ സർഗ്ഗോƒയം കഥിതസ്തേ നഗാധിപ

ഇരുപത്തിനാലു തത്ത്വങ്ങളറിയാത്തതുകൊണ്ടും സൃഷ്ടിക്കാൻ ആഗ്രഹമുള്ളവനായിത്തീരുന്നു.ഹേ ഹിമാലയ ,ഈസൃഷ്ടി ബുദ്ധികൃതമാണെന്നു പറയാവുന്നതല്ല. കർമ്മ ഫലം അനുഭവിക്കേണ്ട സമയം ആകുമ്പോൾ സൃഷ്ടിക്കാനുള്ള ആഗ്രഹം ഉണ്ടാകുന്നു. ഉറങ്ങിക്കിടക്കുന്നവൻ പൂർവ്വസംസ്കാരവശാൽ ഉണരുന്നതുപോലെ പരമാത്മാവ് പ്രളയരൂപമായ സ്വാപാവസ്ഥയിൽനിന്ന് ഉണരുന്നു.

24. ഏതദ്ധി യന്മയാ പ്രോക്തം മമരൂപമലൗകികം
അവ്യാകൃതം തദവ്യക്തം മായാ ശബളമിത്യപി

എന്റെ ഈരൂപം അലൗകികമാണെന്നു പറഞ്ഞു കഴിഞ്ഞു.അതിനെ അവ്യക്തമെന്നും അവ്യാകൃതമെന്നും മായാശബളമെന്നും പറയുന്നു.

25. പ്രോച്യതേ സർവ്വശാസ്ത്രേഷു സർവ്വകാരണ കാരണം
തത്ത്വാനാമാദിഭൂതം ച സച്ചിദാനന്ദ വിഗ്രഹം

സർവ്വശാസ്ത്രങ്ങളും ഈരൂപമാണ് സർവ്വകാരണങ്ങൾക്കും കാരണമെന്നു പറയുന്നു. തത്ത്വങ്ങൾക്കെല്ലാം ആദിഭൂതമായ സച്ചിദാനന്ദരൂപമാണ് ഇത്.

26. സർവ്വകർമ്മ ഘനീഭൂതമിച്ഛാ ജ്ഞാനക്രിയാശ്രയം
ഹ്രീങ്കാരമന്ത്രവാച്യം തദാദിതത്ത്വം യദുച്യതേ

ഈ സച്ചിദാനന്ദരൂപം സർവ്വകർമ്മങ്ങൾക്കും സാക്ഷിയും ഇച്ഛ ജ്ഞാനം ക്രിയ ഇവകൾക്ക് ആശ്രയവുമാണ്. ഹ്രീങ്കാര മന്ത്രത്തിന്റെ വാച്യമായ തത്ത്വവും ആദിതത്ത്വവും അതു തന്നെയാകുന്നു.

**27. തസ്മാദാകാശ ഉത്പന്നഃ ശബ്ദതന്മാത്രരൂപകഃ**
**ഭവേത് സ്പർശാത്മകോ വായുസ്തേജോരൂപാത്മകം പുനഃ**

ആ ആദിരൂപത്തിൽനിന്നാണ് ശബ്ദതന്മാത്രാ സ്വരൂപകമായ ആകാശത്തിന്റെ ഉൽപത്തി. അനന്തരം ശബ്ദതന്മാത്രകളോടുകൂടിയ വായുവും രൂപതന്മാത്രകളോടുകൂടിയ അഗ്നിയും

**28. ജലം രസാത്മകം പശ്ചാത്തതോ ഗന്ധാത്മികാ ധരാ**
**ശബ്ദൈകഗുണ ആകാശോ വായുസ്പർശരവാന്വിതഃ**

രസതന്മാത്രകളോടുകൂടിയ ജലവും പിന്നീട് ഗന്ധതന്മാത്രകളോടുകൂടിയ പൃഥ്വിയും ഉണ്ടായി. ആകാശത്തിന് ശബ്ദം എന്ന ഒരു ഗുണം മാത്രമേ ഉള്ളൂ.വായുവിന് സ്പർശം,ശബ്ദം എന്നീ രണ്ടു ഗുണങ്ങൾ ഉണ്ട്.

**29. ശബ്ദസ്പർശരൂപഗുണം തേജ ഇത്യുച്യതേ ബുധൈഃ**
**ശബ്ദസ്പർശരൂപരസൈരാപോ വേദ ഗുണാഃ സ്മൃതാഃ**

ശബ്ദ സ്പർശ രൂപ രസഗുണങ്ങളുള്ളതാണ് തേജസ്സ് എന്ന് വിദ്വാൻമാർ പറയുന്നു ശബ്ദ സ്പർശ രൂപരസ ഗുണങ്ങൾ ചേർന്നതാണ് ജലമെന്ന് അറിഞ്ഞുകൊള്ളുക.

**30. ശബ്ദസ്പർശ രൂപരസഗന്ധൈഃ പഞ്ചഗുണാ ധരാ**
**തേഭ്യോഭവന്മഹത്സൂത്രം യല്ലിംഗം പരിചക്ഷതേ**

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചുഗുണങ്ങളടങ്ങിയതാണ് പൃഥ്വി. ഈ പഞ്ചതന്മാത്രകളിൽനിന്നാണ് ലിംഗശരീരം എന്നുപറയുന്ന സൂക്ഷ്മശരീരത്തിന്റെ ഉത്ഭവം.സ്ഥൂലശരീരത്തിന്റെ ഉദ്ഭവത്തിന് ഈ സൂത്രമാണ് ഹേതു.

**31. സർവ്വാത്മകം തത്സംപ്രോക്തം സൂക്ഷ്മദേഹോ/യമാത്മനഃ**
**അവ്യക്തകാരണോ ദേഹഃ സചോക്തഃ പൂർവ്വമേവ ഹി**

ഈ സൂത്രം വായുവാണ്.അത് സർവ്വാത്മകമാണ്. അതിനെയാണ് പരമാത്മാവിന്റെ സൂക്ഷ്മദ്ദേഹമെന്നു പറയുന്നത്.നേരത്തേ അവ്യക്തമെന്നു' പറഞ്ഞതാകട്ടെ പരമാത്മാവിന്റെ കാരണദേഹവുമാകുന്നു.

**32. യസ്മിൻ ജഗദ് ബീജരൂപം സ്ഥിതം ലിംഗോദ്ഭവോ യതഃ**
**തതഃ സ്ഥൂലാനി ഭൂതാനി പഞ്ചീകരണ മാർഗ്ഗതഃ**

ഈ അവ്യക്തത്തിലാണ് ജഗത്ത് ബീജരൂപത്തിൽ സ്ഥിതി ചെയ്യുന്നത്. ഇതിൽനിന്നാണ് ലിംഗദേഹത്തിന്റെ ഉദ്ഭവം. പിന്നെ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണം മുഖേന സ്ഥൂലഭൂതങ്ങൾ ഉണ്ടാകുന്നു .

**33. പഞ്ചസംഖ്യാനി ജായന്തേ തത്പ്രകാരസ്ത്വഥോച്യതേ**
**പൂർവോക്താനി ച ഭൂതാനി പ്രത്യേകം വിഭജേദ്വിധാ**

പഞ്ചീകരണം എങ്ങനെയാണന്ന് ഇനി പറയാം. നേരത്തേ പറഞ്ഞ പഞ്ചഭൂതങ്ങളെ ഓരോന്നിനെയും രണ്ടായി വിഭജിക്കുക.

**34. ഏകൈകം ഭാഗമേകസ്യ ചതുർദ്ധാ വിഭജേദ്ഗിരേ**
**സ്വസ്വേതര ദ്വിതിയാംശേ യോജനാത് പഞ്ച പഞ്ചതേ**

ഓരോന്നിന്റേയും ഓരോ ഭാഗം മാത്രം എടുത്ത് നന്നാലായി വിഭജിക്കുക. ആ നാലിൽ ഓരോന്നും രണ്ടായി വിഭജിച്ചു വച്ചിരുന്ന മറ്റേ പാതിയോട് ചേർക്കുക.അപ്പോൾ ഒരു പഞ്ചഭൂതത്തിൽ അതിന്റെ പകുതിയും മറ്റുള്ളവയിൽ ഓരോന്നിന്റെയും നാലിലൊന്ന് ഭാഗവും ചേർന്നിട്ടുണ്ടായിരിക്കും.ഇങ്ങനെ പഞ്ചീകൃതമായ പഞ്ചഭൂതങ്ങളുണ്ടാകുന്നു.

**35. തത്കാര്യം ച വിരാട് ദേഹഃ സ്ഥൂലദേഹോഽയമാത്മനഃ**
**പഞ്ചഭൂതസ്ഥസത്വാംശൈഃ ശ്രോത്രാദീനാം സമുദ്ഭവഃ**

ഈ പഞ്ചീകൃതഭൂതങ്ങൾ കൊണ്ടത്രെ വിരാടരൂപം ഉണ്ടായിരിക്കുന്നത്. അത് പരമാത്മാവായ എന്റെ സ്ഥൂലദേഹമാകുന്നു. പഞ്ചഭൂതങ്ങളിലെ സത്വാംശങ്ങളിൽ ഓരോന്നിൽ നിന്നുമാണ് ശ്രോത്രാദികളായ

**36. ജ്ഞാനേന്ദ്രിയാണാം രാജേന്ദ്ര പ്രത്യേകം മിളിതൈസ്തു തൈഃ**
**അന്തഃ കരണമേകം സ്യാദ് വൃത്തിഭേദാച്ചതുർവിധം**

ജ്ഞാനേന്ദ്രിയങ്ങളും. ആ സത്വാംശം പ്രത്യേകം കൂടിച്ചേരുന്നതിന്റെ ഫലമായി അന്തഃകരണവും ഉണ്ടാകുന്നു. അന്തഃകരണം വൃത്തിഭേദം നിമിത്തം നാലുവിധത്തിലാണ് അറിയപ്പെടുന്നത്.

**37. യദാ തു സങ്കല്പ വികല്പകൃത്യം**
**തദാ ഭവേത്തന്മന ഇത്യഭിഖ്യം**
**സ്യാദ്ബുദ്ധിസംജ്ഞം ച യദാ പ്രവേത്തി**
**സുനിശ്ചിതം സംശയഹീനരൂപം**

സങ്കല്പിക്കുകയും വികല്പിക്കുകയും ചെയ്യുമ്പോൾ ആ അന്തഃകരണത്തെ മനസ്സ്എന്നു പറയുന്നു. സംശയരഹിതമായി സുനിശ്ചിതമായിരിക്കുമ്പോൾ ആ അന്തഃകരണത്തെ ബുദ്ധി എന്നുപറയും.

**38. അനുസന്ധാനരൂപം തച്ചിത്തം ച പരികീർത്തിതം**
**അഹംകൃത്യാത്മവൃത്യാ തു തദാഹങ്കാരതാം ഗതം**

ഒരു നിശ്ചയത്തെ അനുസന്ധാനം ചെയ്യുമ്പോൾ ആ അന്തഃകരണത്തെ ചിത്തമെന്നുപറയുന്നു. അഹംവൃത്തിക്ക് വിധേയമാകുമ്പോൾ അഹങ്കാരമെന്നും പറയുന്നു.

**39. തേഷാം രജോംശൈർജ്ഞാതാനി ക്രമാത് കർമ്മേന്ദ്രിയാണി ച**
**പ്രത്യേകം മിളിതൈസ്തൈസതു പ്രാണോ ഭവതി പഞ്ചധാ**

ആ പഞ്ചഭൂതങ്ങളിലെ രജോഗുണങ്ങളിൽനിന്ന് അഞ്ച് കർമ്മേന്ദ്രിയങ്ങൾ ഉണ്ടാവുന്നു. രജോഗുണാംശങ്ങൾ പ്രത്യേകം കൂടിക്കലർന്ന് പഞ്ചപ്രാണങ്ങളും ഉണ്ടാകുന്നു.

**40. ഹൃദി പ്രാണോ ഗുദേഽപാനോ നാഭിസ്ഥസ്തു സമാനകഃ**
**കണ്ഠദേശേഽപ്യുദാനഃ സ്യാദ് വ്യാനഃ സർവ്വശരീരഗഃ**

ഹൃദയത്തിലാണു പ്രാണന്റെ സ്ഥാനം. ഗുദത്തിൽ അപാനൻ. നാഭിയിലാണ് അപാനന്റെ സ്ഥാനം. ഉദാനൻ കണ്ഠത്തിൽ സ്ഥിതിചെയ്യുന്നു.അപാനൻ ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്നു.

**41. ജ്ഞാനേന്ദ്രിയാണി പഞ്ചൈവ പഞ്ച കർമ്മേന്ദ്രിയാണി ച**
**പ്രാണാദി പഞ്ചകം ചൈവ ധിയാ ച സഹിതം മനഃ**

ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്; കർമ്മേന്ദ്രിയങ്ങൾ അഞ്ച്;പ്രാണങ്ങൾ അഞ്ച്;മനസ്സ്; ബുദ്ധി എന്നിവ,

**42. ഏതത്സൂക്ഷ്മം ശരീരം സ്യാന്മമ ലിംഗം യദുച്യതേ**
**തത്ര യാ പ്രകൃതിഃ പ്രോക്താ സാ രാജൻ ദ്വിവിധാ സ്മൃതാ**

ചേർന്നതാണ് ലിംഗശരിരമെന്നു പറയുന്ന സൂക്ഷ്മശരീരം.പ്രകൃതി എന്നു പറയുന്നത് രണ്ടു വിധത്തിലുണ്ട്.

**43. സത്വാത്മികാ തു മായാ സ്യാദവിദ്യാഗുണ മിശ്രിതാ**
**സ്വാശ്രയം യാ തു സംരക്ഷേത് സാ മായേതി നിഗദ്യതേ**

ശുദ്ധസത്വസ്വരൂപമായ പ്രകൃതിയെ മായ എന്നു പറയും. മലിനസത്വത്തോടു കൂടിയതിനെ അവിദ്യയെന്നും. സ്വാശ്രയത്തെ മറയ്ക്കാതെ രക്ഷിക്കുന്നത് ഏതോ അതാണു മായ.

**44. തസ്യായത് പ്രതിബിംബം സ്യാദ്ബിംബഭൂതസ്യ ചേശിതുഃ**
**സ ഈശ്വരഃ സമാഖ്യാതഃ സ്വാശ്രയജ്ഞാനവാൻ പരഃ**

ശുദ്ധസത്വ പ്രധാനമായ മായയിൽ പതിയുന്ന പരമാത്മാവിന്റെ പ്രതിബിംബമാണ് ഈശ്വരൻ. ആ ഈശ്വരൻ സ്വാശ്രയത്തെ അറിയുന്നവനും പരനും.

**45. സർവ്വജ്ഞഃ സർവകർത്താ ച സർവാനുഗ്രഹകാരകഃ**
**അവിദ്യായാം തു യത്കിഞ്ചിത് പ്രതിബിംബം നഗാധിപ**

സർവജ്ഞനുംഃസർവകർത്താവും സർവാനുഗ്രഹകാരകനുമാണ്.ഹേ പർവതോത്തമ, മലിന സത്വപ്രധാനമായ അവിദ്യയിലുണ്ടാകുന്ന അല്പമായ പ്രതിബിംബമുണ്ടല്ലോ,

**46. തദേവ ജീവസംജ്ഞം സ്യാദ്സർവദുഃഖാശ്രയം പുനഃ**
**ദ്വയോരപീഹ സമ്പ്രോക്തം ദേഹത്രയമവിദ്യയാ**

അതിനെയാണു ജീവനെന്നു പറയുന്നത്, അത് ആശ്രയരൂപമായ ആനന്ദസ്വരൂപത്തെ മറയ്ക്കുന്നതിനാൽ സർവദുഃഖങ്ങൾക്കും കാരണമാകുന്നു. ജീവേശ്വരന്മാർക്ക് അവിദ്യനിമിത്തം മൂന്നുവിധം ദേഹങ്ങൾ ഉണ്ട്.

**47. ദേഹത്രയാഭിമാനാച്ചാപ്യ ഭൂന്നാമത്രയം പുനഃ**
**പ്രാജ്ഞസ്തു കാരണാത്മാ സ്യാത് സൂക്ഷ്മദേഹീ തു തൈജസഃ**

രണ്ടുപേർക്കും ദേഹത്രയത്തിൽ അഭിമാനമുള്ളതിനാൽ നാമത്രയവും ലഭിച്ചിട്ടുണ്ട്. കാരണദേഹത്തിൽ അഭിമാനിക്കുമ്പോൾ പ്രാജ്ഞനെന്നു പറയും. സൂക്ഷ്മദേഹത്തിൽ അഭിമാനിക്കുമ്പോൾ തൈജസനെന്നും.

**48. സ്ഥൂലദേഹീ തു വിശ്വാഖ്യസ്ത്രിവിധഃ പരികീർത്തിതഃ**
**ഏവമീശോ/പി സമ്പ്രോക്ത ഈശസൂത്രവിരാട്പദൈഃ**

സ്ഥൂല ദേഹാഭിമാനിയാകുമ്പോൾ വിശ്വനെന്നു പറയുന്നു. ഇങ്ങനെ മൂന്നുവിധത്തിൽ കീർത്തിക്കപ്പെടുന്നുണ്ട്. ഈശ്വരനും ഇപ്രകാരം ദേഹാഭിമാനമുള്ളതിനാൽ ഈശ്വരൻ, സൂത്രാത്മാവ്, വിരാട് എന്നീ സംജ്ഞകൾ ലഭിച്ചിട്ടുണ്ട്.

**49. പ്രഥമോ വ്യഷ്ടിരൂപസ്തു സമഷ്ട്യാത്മാ പരഃ സ്മൃതഃ**
**സ ഹി സർവേശ്വരഃ സാക്ഷാജ്ജീവാനുഗ്രഹകാമ്യയാ**

ജീവൻ വ്യഷ്ടിദേഹത്രയത്തിൽ അഭിമാനിക്കുന്നവനാണ്. ഈശ്വരനാകട്ടെ സമഷ്ടി ദേഹത്തിൽ അഭിമാനിക്കുന്നവനും. ആ സർവേശ്വരൻ ജീവനെ അനുഗ്രഹിക്കണമെന്ന ആഗ്രഹത്തോടെ

**50. കരോതി വിവിധം വിശ്വം നാനാഭോഗാശ്രയം പുനഃ**
**മച്ഛക്തി പ്രേരിതോ നിത്യം മയി രാജൻ പ്രകല്പിതഃ**

നാനാഭോഗാശ്രയമായ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. ഹേ രാജൻ, ഈശ്വരൻ ബ്രഹ്മസ്വരൂപിണിയായ എന്റെ മായാശക്തിയാൽ പ്രേരിതനായിട്ടാണ് അങ്ങനെ ചെയ്യുന്നത്. ആ ഈശ്വരൻ ബ്രഹ്മസ്വരൂപിണിയായ എന്നിൽ രജ്ജുവിൽ സർപ്പമെന്നപോലെ കല്പിതമായതിനാൽ എന്നും എനിക്ക് അധീനനാണ്.

ഇതിശ്രീദേവവിഭാഗവതേ സപ്തമസ്കന്ധേ
ദ്വാത്രിംശോദ്ധ്യായഃ

## അഥ ത്രയത്രിംശോ/ദ്ധ്യായഃ

### ദേവ്യുവാച

1. **മന്മായാശക്തി സംക്ലുപ്തം ജഗത്സർവം ചരാചരം**
**സാപി മത്തഃപൃഥങ്മായാ നാസ്ത്യേവ പരമാർത്ഥതഃ**

ചരാചരാത്മകമായ ഈ ജഗത്തുമുഴുവൻ എന്റെ മായാശക്തിയാൽ പൂർണ്ണമായും ക്ലപ്തമാണ്.പരമാർത്ഥത്തിൽ എന്നിൽനിന്ന് അന്യമായിട്ടുള്ളതല്ല ആ മായാശക്തി. എന്നിൽ കല്പിതമായിരിക്കുന്നതിനാൽ അത് മിഥ്യയാണ്.

2. **വ്യവഹാരദൃശാ സേയം വിദ്യാ മായേതി വിശ്രുതാ**
**തത്ത്വദൃഷ്ട്യാ തു നാസ്ത്യേവ തത്ത്വമേവാസ്തി കേവലം**

വ്യവഹാരദൃഷ്ടിയിലേ ഉള്ളു വിദ്യ, മായ, എന്നിങ്ങനെയുള്ള കല്പന. തത്ത്വദൃഷ്ട്യാ അങ്ങനെ ഒന്നില്ല. കേവലം തത്ത്വം മാത്രമേയുള്ളു.

3. **സാഹം സർവം ജഗത് സൃഷ്ട്വാ തദന്തഃപ്രവിശാമ്യഹം**
**മായാകർമ്മദിസഹിതാ ഗിരേ പ്രാണപുരഃസരാ**

അങ്ങനെയുള്ള ഈ ഞാൻ സകല ജഗത്തിനേയും സൃഷ്ടിച്ചിട്ട് അതിനുള്ളിൽ ഘടത്തിൽ ആകാശമെന്നപോലെ, കണ്ണാടിയിൽ പ്രതിബിംബമെന്നപോലെ ചിദാഭാസരൂപേണ പ്രവേശിക്കുന്നു. മായാകാര്യങ്ങളോടുകൂടി പ്രാണനെ മുൻനടത്തിക്കൊണ്ടാണ് ആ പ്രവേശനം.

4. **ലോകാന്തരഗതിർനോചേത് കഥം സ്യാദിതി ഹേതുനാ**
**യഥാ യഥാ ഭവന്ത്യേവ മായാഭേദസ്തഥാ തഥാ**

അങ്ങനെ ഞാൻ പ്രവേശിക്കുന്നില്ലെങ്കിൽ, സർവത്ര നിറഞ്ഞിരിക്കുന്നതിനാൽ ജീവന് ലോകാന്തര പ്രാപ്തിയും ജനനമരണരൂപമായ വ്യവഹാരവും എങ്ങിനെയുണ്ടാകും? അതാണ് പ്രവേശിക്കാൻ കാരണം. വ്യാപകമായ ഒന്നിന് ഗമനാഗമനമോ ദേഹസംബന്ധമോ ഉണ്ടാകുന്നില്ല. ആകാശം ഘടം തുടങ്ങിയ ഉപാധിഭേദത്താൽ ഘടാകാശം മഠാകാശം എന്നിങ്ങനെ ഭിന്നമായിരിക്കുന്നതുപോലെ ഞാൻ കൂടസ്ഥയാണെങ്കിലും നാനാ ജീവഭാവം കൈക്കൊള്ളുന്നു.

5. **ഉപാധിഭേദാദ്ഭിന്നാഹം ഘടാകാശാദയോ യഥാ**
**ഉച്ചനീചാദിവസ്തൂനി ഭാസയൻ ഭാസ്കരഃ സദാ**

ഉപാധിഭേദം കൊണ്ട് ഞാൻ ഘടാകാശംപോലെ മഹാകാശത്തിൽനിന്ന് ഭിന്നയാണ്. എന്നാൽ ജഗത്തിന്റെ അന്തഃപ്രവേശം കൊണ്ട് ഞാൻ ദുഷിക്കുന്നില്ല. സൂര്യൻ ഉച്ചനീചാദി സർവവസ്തുക്കളെയും പ്രകാശിപ്പിക്കുന്നുവെങ്കിലും ദുഷിക്കുന്നുണ്ടോ? അതുപോലെ ഞാനും ഉപാധിബന്ധം കൊണ്ട് ദുഷിക്കുന്നില്ല.

6. ന ദുഷ്യതി തഥൈവാഹം ദോഷൈർലിപ്താ കദാപി ന
മയി ബുദ്ധ്യാദി കർത്തൃത്വമദ്ധ്യസ്യൈവാപരേ ജനാഃ

ഉപാധിബന്ധത്താൽ എനിക്ക് ഒരിക്കലും ദോഷമുണ്ടാവുന്നില്ല. സാക്ഷീഭൂതനായ സൂര്യൻ ദുഷിക്കുന്നില്ലെങ്കിലും കർത്തൃത്വദോഷം സംഭവിക്കുന്നില്ലേ? ഇല്ല. ബുദ്ധിശൂന്യതനിമിത്തം മറ്റുള്ളവർ എന്നിൽ കർത്തൃത്വം ആരോപിക്കുകയാണ്. ഞാനും സൂര്യനെപ്പോലെ സാക്ഷിമാത്രം.

7. വദന്തി ചാത്മാ കർമ്മേതി വിമൂഢാ ന സുബുദ്ധയഃ
അജ്ഞാനഭേദതസ്തദ്വന്മയായാ ഭേദതസ്തഥാ

ആത്മാവ് കർമ്മം ചെയ്യുന്നുണ്ടെന്ന് മൂഢന്മാരേ പറയൂ. വിദ്വാന്മാർ പറയുകയില്ല. അജ്ഞാനഭേദം കൊണ്ടും മായാഭേദം കൊണ്ടുമാണ് അവർ അങ്ങനെ പറയുന്നത്. ആത്മതത്ത്വത്തെപ്പറ്റി വേണ്ടപോലെ ഗ്രഹിക്കാത്തതുകൊണ്ടാണ് ആ വ്യവഹാരം.

8. ജീവേശ്വരവിഭാഗശ്ച കല്പിതോ മായയൈവ തു
ഘടാകാശമഹാകാശവിഭാഗഃ കല്പിതോ യഥാ

ജീവനെന്നും ഈശ്വരനെന്നും ഉള്ള ഭേദംതന്നെ മായാകല്പിതമാകുന്നു. ഘടാകാശവും മഹാകാശവുമെന്ന ഭേദം എങ്ങനെ കല്പിതമായിരിക്കുന്നുവോ അതുപോലെ.

9. തഥൈവ കല്പിതോ ഭേദോ ജീവാത്മപരമാത്മനോഃ
യഥാ ജീവബഹുത്വം ച മായയൈവ ന ച സ്വതഃ

അതുപോലെതന്നെ ജീവാത്മപരമാത്മാക്കൾക്കും കല്പിതമായ ഭേദമേയുള്ളൂ. എങ്ങനെയെന്നാൽ ജീവൻ അനേകം ഉണ്ടെന്നുള്ളത് മായാകല്പിതമെന്നല്ലാതെ സ്വതേ ഉള്ളതല്ലല്ലോ.

10. തഥേശ്വരബഹുത്വം ച മായയാ ന സ്വഭാവതഃ
ദേഹേന്ദ്രിയസംഘാതവാസനാഭേദഭേദിതാ

അതുപോലെ ഈശ്വരബഹുത്വവും (വിഷ്ണ്വാദി ദേവൻമാർ) മായാകല്പിതമാണ്. ദേഹേന്ദ്രിയാദികൾ നിമിത്തം ഉണ്ടാകുന്ന സംസ്കാരത്താൽ ഭിന്നമായ മായയാൽ കല്പിതമാണ്.

11. അവിദ്യാ ജീവഭേദസ്യ ഹേതുർനാന്യഃ പ്രകീർത്തിതഃ
ഗുണനാം വാസനാഭേദഭേദിതാ യാ ധരാധര

ഹേ പർവതോത്തമ, ജീവഭേദത്തിന് അവിദ്യതന്നെയാണു കാരണം. മറ്റൊന്നുമല്ല. നിശ്ചയം. സത്വാദിഗുണഭേദംകൊണ്ട് ഭിന്നമായ മായ ഒന്നുമാത്രമാണ്.

12. മായാ സാ പരഭേദസ്യ ഹേതുർനാന്യഃ കദാചന
മയി സർവമിദം പ്രോതമോതം ച ധരണീധര

രാജാവേ, ഈശ്വരഭേദത്തിനും കാരണം മറ്റൊന്നല്ല. ഈ ജഗത്ത് എന്നിൽ ഓതപ്രോതരൂപത്തിൽ സ്ഥിതിചെയ്യുന്നു.

13. ഈശ്വരോƒഹം ച സൂത്രാത്മാ വിരാഡാത്മാഹമസ്മി ച
ബ്രഹ്മാഹം വിഷ്ണുരുദ്രൗ ച ഗൗരീ ബ്രാഹ്മീ ച വൈഷ്ണവീ

ഞാൻ തന്നെയാണ് ഈശ്വരനും സൂത്രാത്മാവും വിരാട്ടുമായിതിക്കുന്നത്. ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഗൗരിയും ബ്രാഹ്മിയും വൈഷ്ണവിയും.

**14. സൂര്യോ/ഹം താരകാശ്ചാഹം താരകേശസ്തഥാസ്മ്യഹം**
**പശുപക്ഷിസ്വരൂപാഹം ചാണ്ഡാലോ/ഹം ച തസ്കരഃ**

സൂര്യനും നക്ഷത്രങ്ങളും നക്ഷത്രേശനും ഞാൻ തന്നെ. പശുപക്ഷിസ്വരൂപത്തിലുള്ളവയും ചണ്ഡാലനും കള്ളനും.

**15. വ്യാധോ/ഹം ക്രൂരകർമ്മാഹം സത്കർമ്മാഹം മഹാജനഃ**
**സ്ത്രീപുംനപുംസകാകാരോപ്യഹമേവ ന സംശയഃ**

വ്യാധനും ക്രൂരകർമ്മം ചെയ്യുന്നവനും സത്കർമ്മം ചെയ്യുന്നമഹാത്മാവും ആൺ–പെൺ–നപുംസക രൂപത്തിലുള്ള എല്ലാം ഞാൻ തന്നെ. സംശയമില്ല.

**16. യച്ചകിഞ്ചിത് ക്വചിദ്വസ്തു ദൃശ്യതേ ശ്രൂയതേ/പി വാ**
**അന്തർബഹിശ്ച തത്സർവം വ്യപ്യാഹം സർവദാ സ്ഥിതാ**

എവിടെയെങ്കിലും എന്തെങ്കിലും കാണപ്പെടുന്നതോ കേൾക്കപ്പെടുന്നതോ ആയ ഏതെങ്കിലും വസ്തുവുണ്ടോ അതിന്റെയൊക്കെ ഉള്ളിലും പുറത്തും ഞാൻ വ്യാപിച്ചിരിക്കുന്നു.

**17. ന തദസ്തി മയാ ത്യക്തം വസ്തു കിഞ്ചിച്ചരാചരം**
**യദ്യസ്തിചേത്തച്ഛൂന്യം സ്യാദ്വന്ധ്യാപുത്രോപമം ഹി തത്**

ഞാൻ ഇല്ലാത്തതായി ചരാചരാത്മകമായ ഒരുവസ്തുവും ഇല്ല. അങ്ങനെ ഒന്ന് ഉണ്ടെങ്കിൽ അത് വന്ധ്യാപുത്രനെപ്പോലെ ശൂന്യമായിരിക്കും.

**18. രജ്ജുർയഥാ സർപ്പമാലാഭേദൈരേകാ വിഭാതി ഹി**
**തഥൈവേശാദിരൂപേണ ഭാമ്യഹം നാത്ര സംശയഃ**

ഒരു കയറുതന്നെ പാമ്പും മാലയും എന്നീവിധഭേദങ്ങളോടെ പ്രതീയമാനമാകുന്നുണ്ടല്ലോ. അതുപോലെ ഈശാദിരൂപങ്ങളിൽ ഞാൻതന്നെയാണ് കാണപ്പെടുന്നത്.

**19. അധിഷ്ഠാനാതിരേകേണ കല്പിതം തന്ന ഭാസതേ**
**തസ്മാന്മത്സത്തയൈവൈതത് സത്താവന്നാന്യഥാ ഭവേത്**

കല്പിതമായ ഒന്നും തന്നെ അധിഷ്ഠാനമില്ലാതെ ഉണ്ടാകുകയില്ല. അതുകൊണ്ട് ഈ ജഗത്ത് സത്തായ അധിഷ്ഠാനത്തിൽ കല്പിതവും സത്താണെന്ന പ്രതീതി ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതും മാത്രമാണ്.

## ഹിമാലയ ഉവാച

**20. യഥാ വദസി ദേവേശി സമഷ്ട്യാത്മവപുസ്ത്വിദം**
**തഥൈവ ദഷ്ടുമിച്ഛാമി യദി ദേവി കൃപാമയീ**

ഹേ ദേവേശി, നീ കൃപകാണിക്കുമെങ്കിൽ നിന്റെ സമഷ്ട്യാത്മകമായ രൂപം അതേ പ്രകാരത്തിൽത്തന്നെ എനിക്കു കാണാൻ ആഗ്രഹമുണ്ട്.

## വ്യാസ ഉവാച

**21. ഇതി തസ്യാ വചഃ ശ്രുത്വാ സർവേ ദേവാ സവിഷ്ണവഃ**
**നനന്ദുർമുദിതാത്മാനഃ പൂജയന്തശ്ച തദ്വചഃ**

ഇങ്ങനെ ഹിമാലയൻ പറഞ്ഞുകേട്ടപ്പോൾ വിഷ്ണു തുടങ്ങിയസകലദേവൻമാരും അതിനെ അഭിനന്ദിക്കുകയും ബഹുമാനിക്കുകയും ചെയ്തു.

22. അഥ ദേവമതം ജ്ഞാത്വാ ഭക്തകാമദുഘാ ശിവാ
അദർശയന്നിജം രൂപം ഭക്തകാമപ്രപൂരണീ

ഭക്തൻമാരുടെ കാമധേനുവും കാമപ്രപൂരണിയുമായ ശിവ ഉടനെ ദേവൻമാരുടെ ആഗ്രഹം മനസ്സിലാക്കിയിട്ട് തന്റെ വിശ്വരൂപം അവർക്ക് കാണിച്ചു കൊടുത്തു.

23. അപശ്യംസ്തേ മഹാദേവ്യാ വിരാട് രൂപം പരാത്പരം
ദ്യൗർമസ്തകം ഭവേദ്യസ്യ ചന്ദ്രസൂര്യൗ ച ചക്ഷുഷീ

മഹാദേവിയുടെ പരാത്പരമായ ആ വിരാഡ്രൂപം അവർ കണ്ടു. ആകാശം ശിരസ്സും സൂര്യചന്ദ്രൻമാർ കണ്ണുകളും

24. ദിശഃ ശ്രോത്രേ വചോ വേദാഃ പ്രാണോ വായുഃ പ്രകീർത്തിതഃ
വിശ്വം ഹൃദയമിത്യാഹുഃ പൃഥിവീ ജഘനം സ്മൃതം

ദിക്കുകൾ ചെവികളും വേദങ്ങൾ വാക്കുകളും വായു പ്രാണനും വിശ്വം ഹൃദയവും പൃഥിവി ജഘനവും

25. നഭസ്തലം നാഭിസരോ ജ്യോതിശ്ചക്രമുരഃ സ്ഥലം
മഹർലോകസ്തുഗ്രീവാ സ്യാജ്ജനലോകോ മുഖം സ്മൃതം

നഭസ് നാഭിപ്രദേശവും ജ്യോതിശ്ചക്രം മാറിടവും മഹർലോകം കണ്ഠവും ജനലോകം മുഖവും

26. തപോലോകോ രരാടിസ്തു സത്യലോകാദധഃ സ്ഥിതഃ
ഇന്ദ്രാദയോ ബാഹവഃ സ്യുഃ ശബ്ദഃ ശ്രോത്രം മഹേശിതുഃ

സത്യലോകത്തിനു താഴെ സ്ഥിതിചെയ്യുന്ന തപോലോകം നെറ്റിത്തടവും ഇന്ദ്രാദിദേവൻമാർ കൈകളും ശബ്ദം ശ്രോത്രേന്ദ്രിയവും

27. നാസത്യദസ്രൗ നാസേ സ്തോ ഗന്ധഃ പ്രാണം സ്മൃതോ ബുധൈഃ
മുഖമഗ്നിഃ സമാഖ്യാതോ ദിവാരാത്രീ ച പക്ഷ്മണീ

അശ്വിനീ ദേവൻമാർ നാസികയും ഗന്ധം ഘ്രാണേന്ദ്രിയവും അഗ്നി മുഖവും രാപകലുകൾ ഇമകളും

28. ബ്രഹ്മസ്ഥാനം ഭ്രൂവിജൃംഭോ$f$പ്യാപസ്താലുഃ പ്രകീർത്തിതാഃ
രസോ ജിഹ്വാ സമാഖ്യാതാ യമാ ദംഷ്ട്രാഃ പ്രകീർത്തിതാഃ

ബ്രഹ്മസ്ഥാനം പുരികങ്ങളുടെ വികാസവും ജലം താലുപ്രദേശവും രസം ജിഹ്വയും യമൻമാർ ദംഷ്ട്രകളും

29. ദന്താ സ്നേഹകലാ യസ്യ ഹാസോ മായാ പ്രകീർത്തിതാ
സർഗ്ഗസ്ത്വപാംഗമോക്ഷഃ സ്യാദ് വ്രീഡോർധ്വോഷ്ഠോ മഹേശിതുഃ

സ്നേഹകലകൾ ദന്തങ്ങളും മായ ഹാസവും കടാക്ഷം സൃഷ്ടിയും ലജ്ജ മേൽചുണ്ടും

30. ലോഭഃ സ്യാദധരോഷ്ഠോ$f$സ്യാധർമ്മ മാർഗ്ഗസ്തു പൃഷ്ഠഭൂഃ
പ്രജാപതിശ്ച മേഢ്രം സ്യാദ്യഃ സ്രഷ്ടാ ജഗതീതലേ

ലോഭം അധരവും അധർമ്മം പൃഷ്ഠഭാഗവും ജഗത് സ്രഷ്ടാവായ പ്രജാപതി മേഢ്രവും

31. കുക്ഷിഃ സമുദ്രാ ഗിരിയോഽസ്ഥീനി ദേവ്യാ മഹേശിതുഃ
നദ്യോ നാഡ്യഃ സമാഖ്യാതാ വൃക്ഷാഃ കേശാ പ്രകീർത്തിതാഃ

സമുദ്രങ്ങൾ കുക്ഷിയും പർവതങ്ങൾ അസ്ഥികളും നദികൾ നാഡികളും വൃക്ഷങ്ങൾ രോമങ്ങളും

32. കൗമാരയൗവനജരാവയോഽസ്യാ ഗതിരുത്തമാ
വലാഹകാസ്തു കേശാഃ സ്യുഃ സന്ധ്യേ തേ വാസസീ വിഭോഃ

കൗമാരയൗവനജരാവസ്ഥകൾ നടപ്പും മേഘങ്ങൾ കേശങ്ങളും സന്ധ്യകൾ രണ്ടും വസ്ത്രങ്ങളുമാകുന്നു.

33. രാജൻ ശ്രീജഗദംബായാശ്ചന്ദ്രമാസ്തു മനഃ സ്മൃതഃ
വിജ്ഞാനശക്തിസ്തു ഹരീ രുദ്രോഽന്തഃകരണം സ്മൃതം

രാജാവേ, ചന്ദ്രനാണ് ജഗദംബയുടെ മനസ്സ്. ഹരിയാണ് വിജ്ഞാനശക്തി. രുദ്രനാണ് അന്തഃ കരണം.

34. അശ്വാദിജാതയഃ സർവാഃ ശ്രോണീദേശേ സ്ഥിതാ വിഭോഃ
അതലാദിമഹാലോകാഃ കട്യധോഭാഗതാം ഗതാഃ

അശ്വജാതിയിൽപ്പെട്ട മൃഗങ്ങളെല്ലാം അവളുടെ ശ്രോണിഭാഗത്തു സ്ഥിതിചെയ്യുന്നു. അതലം സുതലം തുടങ്ങിയ ലോകങ്ങൾ കടിപ്രദേശത്തിനു താഴെത്താഴെയായി വ്യാപിച്ചുകിടക്കുന്നു.

35. ഏതാദൃശം മഹാരൂപം ദദൃശുഃ സുരപുംഗവാഃ
ജ്വാലമാലാസഹസ്രാഢ്യം ലേലിഹാനം ച ജിഹ്വയാ

ഇപ്രകാരമുള്ള മഹാരൂപം ദേവോത്തമന്മാർ ദർശിച്ചു. അസംഖ്യം ജ്വാലകളാൽ ശോഭിക്കുകയും ജിഹ്വകൊണ്ട് സർവജഗത്തിനെയും നക്കി രസിക്കുകയും.

36. ദംഷ്ട്രാ കടകടാരാവം വമന്തം വഹ്നിമക്ഷിഭിഃ
നാനായുധധരം വീരം ബ്രഹ്മക്ഷത്രൗദനം ച യത്

ദംഷ്ട്രകൾകൊണ്ട് 'കടകടാ'രവം മുഴക്കുകയും കണ്ണുകൾ തീ ജ്വാലകൾ ഉതിർക്കുകയും കൈയിൽ നാനായുധങ്ങൾ ധരിക്കുകയും ബ്രഹ്മക്ഷത്രങ്ങളെ ഭക്ഷണമാക്കുകയും ചെയ്തുകൊണ്ടിരുന്നു, ആ രൂപം.

37. സഹസ്രശീർഷനയനം സഹസ്രചരണം തഥാ
കോടിസൂര്യപ്രതീകാശം വിദ്യുത്കോടിസമപ്രഭം

ആയിരം തലകളും ആയിരം കണ്ണുകളും ആയിരം കാലുകളുമുള്ള ഒരു രൂപം. കോടിസൂര്യന്മാർക്കുതുല്യം കോടിവിദ്യുത്തുകൾക്കുതുല്യം അത് പ്രകാശിച്ചിരുന്നു.

38. ഭയങ്കരം മഹാഘോരം ഹൃദക്ഷ്ണോസ്ത്രാസകാരകം
ദദൃശുസ്തേ സുരാഃ സർവേ ഹാഹാകാരം ച ചക്രിരേ

ഭയങ്കരവും മഹാഘോരവും ഹൃദയത്തിനും കണ്ണുകൾക്കും ഭീതിജനകവും ആയ ആ രൂപം കണ്ടിട്ട് സകലദേവന്മാരും ഭയപ്പെട്ട് ഹാഹാകാരം മുഴക്കി.

39. വികമ്പമാനഹൃദയാ മൂർച്ഛാമാപുർദുരത്യയാം
സ്മരണം ച ഗതം തേഷാം ജഗദംബേയമിത്യപി

ചിലർ ഭയാക്രാന്തരായി കൊടും മൂർച്ഛയിൽ വീണു. ഇത് ജഗദംബയാണെന്നുള്ള ഓർമ്മപോലും അവർക്ക് ഇല്ലാതെ പോയി.

40. അഥ തേ യേ സ്ഥിതാ വേദാശ്ചതുർദിക്ഷു മഹാവിഭോഃ
ബോധയാമസുരത്യുഗ്രം മൂർച്ഛാതോ മൂർച്ഛിതാൻ സുരാൻ

ആ മഹാപ്രഭുവിന്റെ നാലുദിക്കിലും നിന്നു വേദങ്ങൾ അതിഭയങ്കരമായ മൂർച്ഛയിലാണ്ട ദേവന്മാരെ ഉറക്കെശബ്ദിച്ച് മൂർച്ഛയിൽ നിന്ന് ഉണർത്തി.

41. അഥ തേ ധൈര്യമാലംബ്യ ലബ്ധ്വാ ച ശ്രുതിമുത്തമാം
പ്രേമാശ്രുപൂർണ്ണനയനാ രുദ്ധകണ്ഠാസ്തു നിർജരാഃ

അനന്തരം ആ ദേവന്മാർ ഉത്തമശ്രുതികൾ ലഭിച്ച ധൈര്യത്തോടെ പ്രേമാശ്രുപൂർണ്ണനയനരും നിരുദ്ധകണ്ഠരുമായി,

42. ബാഷ്പഗദ്ഗദയാ വാചാ സ്തോതും സമുപചക്രിരേ

കണ്ണീരിൽ കുതിർന്ന ഗദ്ഗദാക്ഷരത്തടെ ജഗദംബയെ സ്തുതിക്കാൻ തുടങ്ങി.

ദേവാ ഊചുഃ

അപരാധം ക്ഷമസ്വാംബ പാഹി ദീനാംസ്ത്വദുദ്ഭവാൻ

അമ്മേ, അപരാധം ക്ഷമിക്കണേ. നിന്റെ സന്താനങ്ങളായ ഈ ഞങ്ങളെ രക്ഷിക്കണേ.

43. കോപം സംഹര ദേവേശി സഭയാ രൂപദർശനാത്
കാ തേ സ്തുതി പ്രകർത്തവ്യാ പാമരൈർനിർജരൈരിഹ

ഹേ ദേവേശി, കോപം അടക്കണേ. ഈ രൂപം കണ്ട് ഞങ്ങൾ ഭയപ്പെടുന്നു. അജ്ഞരായ ഈ ദേവന്മാർ നിന്നെ എങ്ങനെയാണു സ്തുതിക്കുക?

44. സ്വസ്യാപ്യജ്ഞേയ ഏവാസൗ യാവാന്യശ്ച സ്വവിക്രമഃ
തദർവാഗ്ജായമനാനാം കഥം സ വിഷയോ ഭവേത്

എന്താണു നിന്റെ വിക്രമം? അത് എത്രത്തോളമുണ്ട്? എന്ന് നിനക്കുതന്നെ അറിയാൻ കഴിയാതിരിക്കെ, പിന്നീടുണ്ടായ ഞങ്ങൾക്ക് അത് എങ്ങനെ അറിയാൻ കഴിയും?

45. നമസ്തേ ഭുവനേശാനി നമസ്തേ പ്രണവാത്മികേ
സർവവേദാന്തസംസിദ്ധേ നമോ ഹ്രീങ്കാരമൂർത്തയേ

ഹേ ഭുവനേശ്വരി, നമസ്കാരം. പ്രണവാത്മികേ നമസ്കാരം. സർവ വേദാന്തസിദ്ധാന്തേ നമസ്കാരം. ഹ്രീങ്കാരമൂർത്തേ നമസ്കാരം.

46. യസ്മാദഗ്നിഃ സമുത്പന്നോ യസ്മാത് സൂര്യശ്ച ചന്ദ്രമാഃ
യസ്മാദോഷധയഃ സർവാസ്തസ്മൈ സർവാർത്മനേ നമഃ

അഗ്നിയും സൂര്യചന്ദ്രന്മാരും സകല ഔഷധികളും ഏതിൽനിന്നാണോ ഉണ്ടായത് ആ സർവാത്മാവിനു നമസ്കാരം.

47. യസ്മാച്ച ദേവാഃ സംഭൂതാഃ സാദ്ധ്യാഃ പക്ഷിണ ഏവ ച
പശവശ്ച മനുഷ്യാശ്ച തസ്മൈ സർവാത്മനേ നമഃ

ദേവന്മാരും സാദ്ധ്യന്മാരും പക്ഷികളും മൃഗങ്ങളും മനുഷ്യരും ഏതിൽ നിന്നാണോ ഉണ്ടായത് ആ സർവാത്മാവിന് നമസ്കാരം.

48. പ്രാണപാനൗ വ്രീഹിയവൗ തപഃ ശ്രദ്ധാ ഋതം തഥാ
ബ്രഹ്മചര്യം വിധിശ്ചൈവ യസ്മാത്തസ്മൈ നമോ നമഃ

പ്രാണാപാനന്മാർ, ധാന്യങ്ങൾ, തപസ്സ്, ശ്രദ്ധ, സത്യം ബ്രഹ്മചര്യം വിധി എന്നിവ ഏതിൽ നിന്നുണ്ടായോ അതിനെ ഞങ്ങൾ നമസ്കരിക്കുന്നു.

**49. സപ്തപ്രാണാർച്ചിഷോ യസ്മാത്സമിധഃ സപ്ത ഏവ ച**
**ഹോമാഃ സപ്ത തഥാ ലോകാസ്തസ്മൈ സർവാത്മമേ നമഃ**

ഏഴു പ്രാണങ്ങളും അവയുടെ ഏഴ് ദീപ്തികളും ഏഴു സമിത്തുകളും ഏഴ് ഹോമങ്ങളും ഏഴുലോകങ്ങളും ആരിൽ നിന്നുണ്ടായോ ആ സർവാത്മാവിനെ ഞങ്ങൾ നമസ്കരിക്കുന്നു.

**50. യസ്മാത് സമുദ്രാ ഗിരിയഃ സിന്ധവഃ പ്രചരന്തി ച**
**യസ്മാദോഷധയഃ സർവാ രസാസ്തസ്മൈ നമോ നമഃ**

സമുദ്രങ്ങളും പർവതങ്ങളും സിന്ധുക്കളും സർവ ഓഷധികളും രസങ്ങളും ആരിൽ നിന്നുണ്ടായോ ആ സർവാത്മാവിനു നമസ്കാരം.

**51. യസ്മാദ്യജ്ഞഃ സമുദ് ഭൂതോ ദീക്ഷായൂപശ്ച ദക്ഷിണാ**
**ഋചോ യജൂംഷി സാമാനി തസ്മൈ സർവാത്മനേ നമഃ**

യജ്ഞവും ദീക്ഷയും യൂപവും ദക്ഷിണയും ഋക്കും യജുസ്സും സാമവും ആരിൽ നിന്നുണ്ടായോ ആ സർവാത്മാവിനു നമസ്കാരം.

**52. നമഃ പുരസ്താത് പൃഷ്ഠേ ച നമസ്തേ പാർശ്വയോർദ്വയോഃ**
**അധ ഊർധ്വം ചതുർദിക്ഷു മാതർ ഭൂയോ നമോ നമഃ**

അമ്മേ, മുമ്പിലും പിന്നിലും നമസ്കാരം. രണ്ടു പാർശ്വങ്ങളിലും നമസ്കാരം. മുകളിലും താഴെയും നാലുദിക്കുകളിലും ഞങ്ങൾ വീണ്ടും വീണ്ടും നമസ്കരിക്കുന്നു.

**53. ഉപസംഹര ദേവേശി രൂപമേതദലൗകികം**
**തദേവ ദർശയാസ്മാകം രൂപം സുന്ദരസുന്ദരം**

ഹേ ദേവേശി, അലൗകികമായ ഈ രൂപത്തെ ഉപസംഹരിച്ചാലും. സുന്ദരമായ ആ രൂപം ഞങ്ങൾക്ക് കാണിച്ചുതന്നാലും.

## വ്യാസ ഉവാച

**54. ഇതി ഭീതാൻ സുരാൻ ദൃഷ്ട്വാ ജഗദംബാ കൃപാർണ്ണവാ**
**സംഹൃത്യ രൂപം ഘോരം തദ്ദർശയാമാസ സുന്ദരം**

ഇങ്ങനെ ഭീതന്മാരായിത്തീർന്ന ദേവന്മാരെ കണ്ടിട്ട് കൃപാസമുദ്രമായ ജഗദംബ ഘോരമായ ആ രൂപം ഉപസംഹരിച്ച് സുന്ദരമായരൂപം കാണിച്ചു കൊടുത്തു.

**55. പാശാങ്കുശവരാഭീതിധരം സർവാംഗകോമളം**
**കരുണാപൂർണ്ണനയനം മന്ദസ്മിതമുഖാംബുജം**

പാശാങ്കുശവരാഭീതിയോടും കോമളമായ അവയവങ്ങളോടും കാരുണ്യം വഴിയുന്ന കണ്ണുകളോടും മന്ദസ്മിതം തൂകുന്ന മുഖാംബുജത്തോടും കൂടിയ,

**56. ദൃഷ്ട്വാ തത്സുന്ദരം രൂപം തദാ ഭീതിവിവർജിതാഃ**
**ശാന്തചിത്താഃ പ്രണേമുസ്തേ ഹർഷഗദ്ഗദനിഃസ്വനാഃ**

സുന്ദരതരമായ ആ രൂപം കണ്ടിട്ട് നിർഭയരും ശാന്തചിത്തരുമായിത്തീർന്ന ദേവന്മാർ ഹർഷഗദ്ഗദപൂർവം നമസ്കരിച്ചു.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ത്രയത്രിംശോഽദ്ധ്യായഃ

# അഥ ചതുസ്ത്രിംശോഽദ്ധ്യായഃ

ദേവ്യുവാച

1. ക്വ യൂയം മന്ദഭാഗ്യാ വൈ ക്വേദം രൂപം മഹാദ്ഭുതം
തഥാപി ഭക്തവാത്സല്യാദീദൃശം ദർശിതം മയാ

മന്ദഭാഗ്യരായ നിങ്ങൾ എങ്ങ്? മഹാത്ഭുതമായ ഈ രൂപം എങ്ങ്? എന്നാലും ഭക്തവാൽസല്യം കൊണ്ട് ഞാൻ ഈരൂപം നിങ്ങൾക്കു കാണിച്ചുതന്നു.

2. ന വേദാദ്ധ്യയനൈർയോഗൈർ ന ദാനൈസ്തപസേജ്യയാ
രൂപം ദ്രഷ്ടുമിദം ശക്യം കേവലം മൽകൃപാം വിനാ

വേദാദ്ധ്യയനം കൊണ്ടോ യോഗം കൊണ്ടോ ദാനംകൊണ്ടോ തപസ്സുകൊണ്ടോ യാഗം കൊണ്ടോ ഈ രൂപം ദർശിക്കാവുന്നതല്ല. എന്റെ കൃപയില്ലാതെ ഇതു ദർശിക്കാൻസാദ്ധ്യമല്ല.

3. പ്രകൃതം ശൃണു രാജേന്ദ്ര പരമാത്മാഽത്ര ജീവതാം
ഉപാധിയോഗാത് സമ്പ്രാപ്തഃ കർത്തൃത്വാദികമപ്യുത

രാജാവേ, ഞാൻ പറയുന്നതു കേൾക്കൂ. ഉപാധിയുമായി ചേരുന്നതുമൂലം പരമാത്മാവ് ജീവാത്മഭാവം കൈക്കൊള്ളുകയും അങ്ങനെ ആ ജീവന് കർത്തൃത്വഭോക്തൃത്വഭാവം ഉണ്ടാവുകയും ചെയ്യുന്നു.

4. ക്രിയാഃ കരോതി വിവിധാ ധർമ്മാധർമ്മൈകഹേതവഃ
നാനായോനീസ്തതഃ പ്രാപ്യ സുഖദുഃഖൈശ്ച യുജ്യതേ

അതിന് അനുരൂപമായി ധർമ്മാധർമ്മങ്ങൾക്ക് നിദാനമായ നാനാവിധ കർമ്മങ്ങൾ ചെയ്യുന്നു. അതിന്റെ ഫലമായി നാനായോനികളിൽ ജനിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു.

5. പുനസ്തത്സംസ്കൃതിവശാന്നാനാകർമ്മരതഃ സദാ
നാനാദേഹാൻ സമാപ്നോതി സുഖദുഃഖൈശ്ച യുജ്യതേ

അവിടെയും കർമ്മവാസനക്ക് അനുസൃതമായി കർമ്മങ്ങൾ ചെയ്യേണ്ടി വരുന്നു. ആ കർമ്മങ്ങളുടെ ഗുണദോഷമനുസരിച്ച് നാനാവിധ ദേഹങ്ങൾ സ്വീകരിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു.

6. ഘടീയന്ത്രവദേതസ്യ ന വിരാമഃ കദാപി ഹി
അജ്ഞാനമേവമൂലം സ്യാത്തതഃ കാമഃ ക്രിയാസ്തതഃ

ഇങ്ങനെ ഘടീയന്ത്രംപോലെ ജനിച്ചും മരിച്ചും കൊണ്ടിരിക്കുകയല്ലാതെ അതിനൊരു വിരാമം ഒരിക്കലും ഉണ്ടാകുന്നില്ല. അതിനു കാരണം അജ്ഞാനമാണ്. അതിൽനിന്നാണ് കാമകർമ്മങ്ങൾ എല്ലാം ഉണ്ടാകുന്നത്.

7. തസ്മാദജ്ഞാനനാശായ യതേത നിയതം നരഃ
ഏതദ്ധി ജൻമസാഫല്യം യദാഽജ്ഞാനസ്യ നാശനം

അതുകൊണ്ട് അജ്ഞാനത്തെ നശിപ്പിക്കാനായി മനുഷ്യർ പ്രയത്നിക്കണം. അജ്ഞാനം നശിക്കുന്നതെപ്പോഴോ അപ്പോഴാണ് ജൻമസാഫല്യം.

8. പുരുഷാർത്ഥസമാപ്തിശ്ച ജീവൻമുക്തദശാപി ച
അജ്ഞാനനാശനേ ശക്താ വിദ്യൈവ തു പടീയസീ

അജ്ഞാനം നശിച്ചാലേ പുരുഷാർത്ഥപൂർത്തിയും ജീവൻമുക്തിയും ലഭിക്കൂ. അജ്ഞാനത്തെ നശിപ്പിക്കുവാനാകട്ടെ വിദ്യക്കല്ലാതെ മറ്റൊന്നിനും സാമർത്ഥ്യമില്ല.

**9. ന കർമ്മ തജ്ജനോപാസ്തി വിരോധാഭാവതോ ഗിരേ**
**പ്രത്യുതാശാഽജ്ഞാനനാശേ കർമ്മണാ നൈവ ഭാവ്യതാം**

കർമ്മം അജ്ഞാനജന്യമാണ്. പരസ്പരവിരുദ്ധമല്ലാത്തതിനാൽ അത് അജ്ഞാനത്തെ നശിപ്പിക്കുകയില്ല.ഇരുട്ടിന് ഇരുട്ടിനെ നശിപ്പിക്കുവാൻ കഴിയുകയില്ലല്ലോ .അജ്ഞാനം നശിപ്പിക്കുവാൻ കർമ്മം സഹായിക്കുമെന്ന ആശയേ വച്ചു പുലർത്തേണ്ട.

**10. അനർത്ഥദാനി കർമ്മാണി പുനഃ പുനരുശന്തി ഹി**
**തതോ രാഗസ്തതോ ദോഷസ്തതോഽനർത്ഥോ മഹാൻ ഭവേത്**

അനർത്ഥപ്രദങ്ങളാണു കർമ്മങ്ങൾ.അവ വീണ്ടും വീണ്ടും വന്നുകൂടുകയും ചെയ്യുന്നു. കർമ്മങ്ങളിൽനിന്ന് രാഗവും അതിൽനിന്ന് ദോഷവും അതിൽനിന്ന് വലിയ അനർത്ഥങ്ങളും ഉണ്ടാകുന്നു.

**11. തസ്മാത് സർവപ്രയത്നേന ജ്ഞാനം സമ്പാദയേന്നരഃ**
**കുർവന്നേവേഹ കർമ്മാണീത്യതഃ കർമ്മാപ്യവശ്യകം**

അതുകൊണ്ട് മനുഷ്യൻ ഏതുവിധേനയും ജ്ഞാനം സമ്പാദിക്കണം. കർമ്മം ചെയ്തുകൊണ്ടിരിക്കണമെന്ന ശ്രുതിവാക്യമനുസരിച്ച് കർമ്മം ഉപേക്ഷിക്കാൻ പാടില്ല. അതിനാൽ ജീവിക്കുന്ന കാലത്തോളം ജ്ഞാനകർമ്മങ്ങളെ ഒരുമിച്ചാശ്രയിക്കണം.

**12. ജ്ഞാനാദേവ ഹി കൈവല്യമതഃ സ്യാത്തത് സമുച്ചയഃ**
**സഹായതാം വ്രജേത് കർമ്മ ജ്ഞാനസ്യ ഹിതകാരി ച**

ജ്ഞാനം കൊണ്ടാണ് കൈവല്യമുണ്ടാകുക.അതുകൊണ്ട് രണ്ടും വേണ്ടതുതന്നെ. കർമ്മം ജ്ഞാനത്തിന് സഹായകവുമാണ്; ഹിതം ചെയ്യുന്നതുമാണ്.

**13. ഇതി കേചിദ്വദന്ത്യത്ര തദ്വിരോധാന്ന സംഭവേത്**
**ജ്ഞാനാദ് ഹൃദ്ഗ്രന്ഥിഭേദഃ സ്യാദ്ഹൃദ്ഗ്രന്ഥൗ കർമ്മസംഭവഃ**

എന്നാൽ ഇങ്ങനെ ചിലർ പറയുന്നുണ്ട്. ജ്ഞാനകർമ്മങ്ങൾ പരസ്പരം പൊരുത്തപ്പെടാത്തതിനാൽ അത് അസംഭാവ്യമാണ്. ജ്ഞാനം ഹൃദയഗ്രന്ഥിയെ ഭേദിക്കും. കർമ്മം അത് ഉണ്ടാക്കുകയും ചെയ്യും. അന്തഃകരണവൃത്തിയാണ് ഹൃദയഗ്രന്ഥി എന്നു പറയുന്നത്. അത് ജ്ഞാനത്താൽ ഇല്ലാതാവും. കർമ്മം അതിനെ സൃഷ്ടിക്കുകയാണു ചെയ്യുക. അതിനാൽ പരസ്പരവിരുദ്ധങ്ങളാണ് ജ്ഞാനകർമ്മങ്ങൾ.

**14. യൗഗപദ്യം ന സംഭാവ്യം വിരോധാത്തു തതസ്തയോഃ**
**തമഃ പ്രകാശയോർയദ്വത് യൗഗപദ്യം ന സംഭവി**

അവ പരസ്പരവിരുദ്ധങ്ങളായതുകൊണ്ട് ഒരുമിച്ചിരിക്കുക എന്നതും അസംഭാവ്യമാണ്. തമസ്സും പ്രകാശവും ഒരുമിച്ചിരിക്കാത്തതുപോലെ ഇവക്കും ഒരുമിച്ചിരിപ്പ് ഉണ്ടാവുകയില്ല.

**15. തസ്മാത് സർവാണി കർമ്മാണി വൈദികാനി മഹാമതേ**
**ചിത്തശുദ്ധ്യന്തമേവ സ്യുസ്താനി കുര്യാത് പ്രയത്നതഃ**

അതുകൊണ്ട് വേദോക്തമായ കർമ്മങ്ങളെല്ലാം ചിത്തശുദ്ധിവരുത്തുന്നതുവരെ മാത്രമേ വേണ്ടൂ. മഹാമതേ, അതുവരെ ആ കർമ്മങ്ങൾ അനുഷ്ഠിക്കുകയും വേണം.

**16. ശമോ ദമസ്തിതിക്ഷാ ച വൈരാഗ്യം സത്വസംഭവഃ**
**താവത്പര്യന്തമേവ സ്യുഃ കർമ്മാണി ന തതഃ പരം**

ശമവും ദമവും തിതിക്ഷയും വൈരാഗ്യവും സത്വബുദ്ധിയും ഉണ്ടായി ഉറയ്ക്കുന്നതുവരെ കർമ്മങ്ങൾ ചെയ്യണം. അതിനു മേൽ ആവശ്യമില്ല.

17. തദന്തേ ചൈവ സംന്യസ്യ സംശ്രയേദ്ഗുരുമാത്മവാൻ
ശ്രോത്രിയം ബ്രഹ്മനിഷ്ഠം ച ഭക്ത്യാ നിർവ്യാജയാ പുനഃ

അതിനുശേഷം സന്യാസാശ്രമം സ്വീകരിച്ച് അന്തഃകരണം സ്വാധീനമായവനും വേദവേദാന്തങ്ങൾ അഭ്യസിച്ചവനും ബ്രഹ്മനിഷ്ഠനുമായ ഒരു ഗുരുവിനെ നിർവ്യാജമായ ഭക്തിയോടെ സമാശ്രയിക്കണം.

18. വേദാന്തശ്രവണം കുര്യാന്നിത്യമേവമതന്ദ്രിതഃ
തത്ത്വമസ്യാദിവാക്യസ്യ നിത്യമർത്ഥം വിചാരയേത്

അലസത കൂടാതെ നിത്യവും വേദാന്തവിഷയങ്ങൾ ശ്രവിക്കണം. 'തത്ത്വമസി'തുടങ്ങിയ വാക്യങ്ങളുടെ അർത്ഥം നിത്യവും മനനം ചെയ്യണം.

19. തത്ത്വമസ്യാദി വാക്യം തു ജീവബ്രഹ്മൈക്യബോധകം
ഐക്യേ ജാതേ നിർഭയസ്തു മദ്രൂപോ ഹി പ്രജായതേ

തത്വമസ്യാദിവാക്യങ്ങൾ ജീവബ്രഹ്മൈക്യത്തെ ഉദ്ബോധിപ്പിക്കുന്നവയാണ്. ജീവബ്രഹ്മൈക്യമുണ്ടായിക്കഴിഞ്ഞാൽ ഭയം തീർന്ന് എന്റെ സാരൂപ്യം ലഭിക്കും. 'ബ്രഹ്മവിദ് ബ്രഹ്മൈവഭവതി'എന്ന് ശ്രുതി പറയുന്നുണ്ട്.

20. പദാർത്ഥാവഗതിഃ പൂർവം വാക്യാർത്ഥാവഗതിസ്തതഃ
തത്പദസ്യ ച വാക്യാർത്ഥോ ഗിരേഽഹം പരികീർത്തിതഃ

പദാർത്ഥ ജ്ഞാനം ആദ്യം ഉണ്ടാവണം. പിന്നെ വാക്യജ്ഞാനവും. ഹേ ഗിരിരാജൻ, തത്ത്വമസി എന്ന വാക്യത്തിൽ സ്ഥിതി ചെയ്യുന്ന 'തത്' പദത്തിന് അർത്ഥം ഞാൻ തന്നെയാണെന്നു പ്രസിദ്ധമാണ്.

21. ത്വം പദസ്യ ച വാച്യാർത്ഥോ ജീവ ഏവ ന സംശയഃ
ഉഭയോരൈക്യ'മസി'നാ പദേന പ്രോച്യതേ ബുധൈഃ

ആ വാക്യത്തിലെ 'ത്വം' എന്ന പദത്തിന്റെ അർത്ഥം ജീവൻ ആണെന്നതിനു സംശയമില്ല. രണ്ടിനും തമ്മിലുള്ള ഐക്യമാണ്-അഭേദമാണ് 'അസി' എന്ന പദം കൊണ്ടു സൂചിപ്പിക്കുന്നതെന്നും വിദ്വാൻമാർ പറയുന്നു.

22. വാച്യാർത്ഥയോർവിരുദ്ധത്വാദൈക്യം നൈവ ഘടേത ഹ
ലക്ഷണാതഃ പ്രകർത്തവ്യാ 'തത്ത്വമോഃ' ശ്രുതിസംസ്ഥയോഃ

'തത്ത്വമസി' എന്ന വാക്യത്തിലെ 'ത്വം' പദം കൊണ്ടും തത് പദം കൊണ്ടും വിവക്ഷിക്കപ്പെടുന്ന ജീവേശ്വരൻമാർക്ക് എങ്ങനെ അഭേദം കൽപ്പിക്കാം?ജീവൻ അൽപ്പജ്ഞനും പരിച്ഛിന്നനും ഈശ്വരൻ സർവജ്ഞനും അപരിച്ഛിന്നനുമാണല്ലോ. അതേ, ശ്രുതിവാക്യത്തിലുള്ള ആ പദങ്ങൾക്ക് ഭാഗലക്ഷണ കൊണ്ടാണ് അഭേദാർത്ഥം കൽപ്പിക്കേണ്ടത്.

23. ചിൻമാത്രം തു തയോർലക്ഷ്യം തയോരൈക്യസ്യ സംഭവഃ
തയോരൈക്യം തഥാ ജ്ഞാത്വാ സ്വാഭേദേനാദ്വയോ ഭവേത്

ഈ രണ്ടു പദങ്ങളും ലക്ഷ്യമാക്കുന്ന അർത്ഥം 'ചിത്തു' മാത്രമാണ്. അതായത്, സർവജ്ഞത്വാദി വിശിഷ്ടമായ ബ്രഹ്മചൈതന്യം ഈശ്വരൻ. അല്പജ്ഞാനത്വാദി വിശിഷ്ടചൈതന്യം ജീവൻ. വിശേഷണങ്ങൾ ഉപേക്ഷിച്ചാൽ രണ്ടും ഏകമായ ചിത്താണ്. അങ്ങനെയാണ് ജീവേശ്വരൻമാർക്ക് ലക്ഷണാവൃത്യാ അഭേദം കൽപിക്കുന്നത്. ജീവേശ്വരൻമാരുടെ ഐക്യജ്ഞാനം മൂലം അദ്വിതീയമായ അഭേദാവസ്ഥയിലെത്താമെന്നുള്ളതാണ് അതിന്റെ പരമ പ്രയോജനം.

24. ദേവദത്തഃ സ ഏവായമിതിവല്ലക്ഷണാ സ്മൃതാ
സ്ഥൂലാദി ദേഹരഹിതോ ബ്രഹ്മസമ്പദ്യതേ നരഃ

ലക്ഷണാ വ്യാപാരം പ്രസിദ്ധമാണ്. ' ആ ദേവദത്തനാണ് ഇവൻ' എന്നുപറയുമ്പോൾ തത്'കാല' വിശിഷ്ടനായ ദേവദത്തനും ഏതത് ' കാല' വിശിഷ്ടനായ ദേവദത്തനും രണ്ടാണെന്നു വരുന്നു. എന്നാൽ വിശേഷണങ്ങൾ ഉപേക്ഷിച്ചാൽ ദേവദത്തൻ ഒന്നുതന്നെയാണ്. ഈഅർത്ഥബോധം ലക്ഷണയാ ലഭിക്കുന്നതാണ്. അതുപോലെ സ്ഥൂലാദിദേഹങ്ങളെ ഉപേക്ഷിച്ച ജീവന് ബ്രഹ്മത്തോട് അഭേദമാണ് ഉള്ളത്.

25. പഞ്ചീകൃത മഹാഭൂതസംഭൂതഃ സ്ഥൂലദേഹകഃ
ഭോഗാലയോ ജരാവ്യാധിസംയുതഃ സർവകർമ്മണാം

പഞ്ചീകൃതമായ പഞ്ചഭൂതങ്ങളിൽ നിന്നാണ് സ്ഥൂലദേഹത്തിന്റെയും കാരണദേഹത്തിന്റെയും ഉൽപത്തി. ഭോഗങ്ങൾ അനുഭവിക്കുന്നതിനുള്ള ഭവനവും ജരാവ്യാധിസംയുക്തവും സർവ കർമ്മങ്ങൾക്കും കാരണവുമാണ് അത്.

26. മിഥ്യാഭൂതോഽയമാഭാതി സ്ഫുടം മായാമയത്വതഃ
സോഽയം സ്ഥൂല ഉപാധിഃ സ്യാദാത്മനോ മേ നഗേശ്വര

മിഥ്യാഭൂതമായ അത് ഇപ്രകാരം പ്രകാശിക്കുന്നത് മായാശക്തിനിമിത്തമാണ്. ഹേ പർവതരാജാവേ, എന്റെ സ്ഥൂലോപാധി, അതത്രേ.

27. ജ്ഞാനകർമ്മേന്ദ്രിയയുതം പ്രാണപഞ്ചകസംയുതം
മനോബുദ്ധിയുതം ചൈതത് സൂക്ഷ്മം തത്കവയോ വിദുഃ

അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമ്മേന്ദ്രിയങ്ങളും അഞ്ച് പ്രാണങ്ങളും മനസ്സും ബുദ്ധിയും ചേർന്നതാണ് സൂക്ഷ്മദേഹമെന്ന് വിദ്വാൻമാർക്ക് അറിയാം.

28. അപഞ്ചീകൃതഭൂതോത്ഥം സൂക്ഷ്മദേഹോഽയമാത്മനഃ
ദ്വിതീയോഽയമുപാധിഃ സ്യാത് സുഖാദേരവബോധകഃ

അപഞ്ചീകൃതപഞ്ചഭൂതങ്ങളിൽനിന്നുണ്ടായ സൂക്ഷ്മ ദേഹമാണ് എന്റെ രണ്ടാമത്തെ ഉപാധി. അത്, സുഖദുഃഖാദികൾ ഉണ്ടാക്കുന്നു.

29. അനാദ്യനിർവാച്യമിദമജ്ഞാനം തു തൃതീയകഃ
ദേഹോഽയമാത്മനോ ഭാതി കാരണാത്മാ നഗേശ്വര

അനിർവാച്യവും അനാദിയുമായ അജ്ഞാനമാണ് മൂന്നാമത്തെ ഉപാധി. അതുതന്നെയാണ് കാരണശരീരമായി പ്രകാശിക്കുന്നത്.

30. ഉപാധിവിലയേ ജാതേ കേവലാത്മാവശിഷ്യതേ
ദേഹത്രയേ പഞ്ചകോശാ അന്തഃസ്ഥാഃ സന്തി സർവദാ

ഈ ഉപാധികൾ ഇല്ലാതാവുമ്പോൾ അവശേഷിക്കുന്നത് കേവലം ആത്മാവു മാത്രമാണ്. ദേഹത്രയത്തിന്റെ മധ്യേ ആണ് അന്നമയ-പ്രാണമയ- മനോമയ-വിജ്ഞാനമയ-ആനന്ദമയ- രൂപത്തിലുള്ള പഞ്ചകോശങ്ങൾ എപ്പോഴും സ്ഥിതിചെയ്യുന്നത്.

31. തം ച കോശപരിത്യാഗേ ബ്രഹ്മപുച്ഛം ഹി ലഭ്യതേ
നേതി നേതീത്യാദിവാക്യൈർമമ രൂപം യദുച്യതേ

പഞ്ചകോശങ്ങൾ പരിത്യജിച്ചു കഴിയുമ്പോൾ 'ബ്രഹ്മപുച്ഛം പ്രതിഷ്ഠാ' എന്ന് ശ്രുതി പറയുന്ന നിത്യവസ്തു ലഭിക്കുന്നു. നേതി നേതി എന്നു തുടങ്ങിയ വാക്യങ്ങൾ കൊണ്ട് എന്റെ രൂപമായി പറയപ്പെടുന്നത് ഏതോ അതാണ് ആ നിത്യവസ്തുവായ ബ്രഹ്മം.

32. നജായതേ മ്രിയതേ തത്കദാചിത്
നായം ഭൂത്വാ ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോƒയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ

ബ്രഹ്മം ഒരിക്കലും ജനിക്കുന്നില്ല; മരിക്കുന്നുമില്ല. ഉണ്ടായിട്ടുമില്ല; ഉണ്ടാകുകയുമില്ല. അത് ഷഡ്ഭാവരഹിതമാണ്. ശരീരം നശിക്കുമ്പോഴും അത് നശിക്കുന്നില്ല. അത് അജനും നിത്യനും ശാശ്വതനും പുരാണനുമാണ്.

33. ഹതം ചേന്മന്യതേ ഹന്തുർഹതശ്ചേന്മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതൗ നായം ഹന്തി ന ഹന്യതേ

കൊല്ലുന്ന ഒരുവൻ 'ഞാൻ ഇവനെ കൊല്ലുന്നു'എന്നും കൊല്ലപ്പെട്ടവൻ ഞാൻ കൊല്ലപ്പെട്ടു എന്നും വിചാരിക്കുന്നു. എന്നാൽ ഇവർ രണ്ടുപേരും സത്യം അറിയുന്നില്ല. ആരും കൊല്ലുകയോ കൊല്ലപ്പെടുകയോ ചെയ്യുന്നില്ല.

34. അണോരണീയാൻ മഹതോമഹീയാൻ
ആത്മാസ്യ ജന്തോർ നിഹിതോ ഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമസ്യ

അണുവിനെക്കാൾ അണുവും മഹത്തായതിനെക്കാൾ മഹത്തുമാകുന്നു ആത്മാവ്. ഇത് പ്രാണികളുടെ ഹൃദയഗുഹയിൽ സ്ഥിതിചെയ്യുന്നു. കാമങ്ങളെയെല്ലാം ജയിച്ചിട്ടുള്ള ഒരുവൻ, ഇന്ദ്രിയ മനസ്സുകളെല്ലാം പ്രസന്നങ്ങളാകുമ്പോൾ ആത്മാവിന്റെ മാഹാത്മ്യത്തെ അറിയുകയും ശോകത്തിന് അതീതനായിത്തീരുകയും ചെയ്യുന്നു.

35. ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച

ഈശരീരത്തെ ഒരു തേരായിട്ടും ആത്മാവിനെ ആ തേരിന്റെ ഉടമസ്ഥനായിട്ടും അറിയുക. ബുദ്ധിയെ തേരാളിയായിട്ടും മനസ്സിനെ, കുതിരകളെ നിയന്ത്രിക്കുന്നതിനുള്ള കടിഞ്ഞാണായിട്ടും അറിയണം.

36. ഇന്ദ്രിയാണി ഹയാനാഹുർ വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ

ഇന്ദ്രിയങ്ങളാണ് കുതിരകൾ. രൂപം,രസം,ഗന്ധം തുടങ്ങിയ വിഷയങ്ങളാണ് കുതിരകൾക്കു പോകാനുള്ള മാർഗ്ഗങ്ങൾ. ശരീരം, ഇന്ദ്രിയം, മനസ്സ് ഇവയോടുകൂടിയ ആത്മാവു തന്നെയാണ് കർമ്മഫലങ്ങൾ അനുഭവിക്കുന്ന ജീവൻ.

37. യസ്ത്വവിദ്വാൻ ഭവതി ചാമനസ്കശ്ച സദാƒശുചിഃ
ന തത്പദമവാപ്നോതി സംസാരം ചാധിഗച്ഛതി

മനോനിയന്ത്രണമില്ലാതെ വിവേകരഹിതനായി പ്രവർത്തിക്കുന്ന അശുചിയായ ഒരുവന് ആ പരമപദത്തെ പ്രാപിക്കുവാൻ കഴിയുകയില്ല. അവൻ ജനനമരണരൂപമായ ഈ സംസാരത്തിലേക്കുവരുന്നു.

38. യസ്തു വിജ്ഞാനവാൻ ഭവതി സമനസ്കഃ സദാ ശുചിഃ
സ തു തത്പദമാപ്നോതി യസ്മാദ്ഭൂയോ ന ജായതേ

മനസ്സിനെ നിയന്ത്രിച്ചിട്ടുള്ളവനും എപ്പോഴും നിർമ്മലമായ അന്തഃകരണത്തോടുകൂടിയവനും വിവേകിയുമായിട്ടുള്ളവൻ പുനരാവൃത്തിരഹിതമായ പരമ പദത്തിലെത്തിച്ചേരുന്നു. ജനനമരണരൂപമായ സംസാരത്തിൽ നിന്ന് മുക്തനായിത്തീരുന്നു.

39. **വിജ്ഞാനസാരഥിർയസ്തു മനഃ പ്രഗ്രഹവാൻ നരഃ**
**സോऽധ്വനഃ പരമാപ്നോതി മദീയം യത്പരം പദം**

**വിവേകബുദ്ധിയാകുന്ന സാരഥിയോടും നിയന്ത്രണം ലഭിച്ച മനസ്സാകുന്ന കടിഞ്ഞാണോടും കൂടിയ മനുഷ്യൻ സംസാരഗതിയുടെ മറുകരയായ എന്റെ പരമപദത്തെ പ്രാപിക്കുന്നു.**

40. **ഇത്ഥം ശ്രുത്യാ ച മത്യാ ച നിശ്ചിത്യാത്മാനമാത്മനാ**
**ഭാവയേന്മാമാത്മരൂപാം നിദിദ്ധ്യാസഗതോऽപി ച**

ഇങ്ങനെ ശ്രവണം കൊണ്ടും മനനം കൊണ്ടും ആത്മതത്ത്വത്തെ ഉറപ്പിച്ചിട്ട് ആത്മസാക്ഷാത് കാരത്തിനുവേണ്ടി ആത്മസ്വരൂപിണിയായ എന്നെ ഏകാഗ്രമായ ചിത്തവൃത്തിയോടെ ഭാവന ചെയ്യണം.

41. **യോഗവൃത്തേഃ പുരാ സ്വസ്മിൻ ഭാവയേദക്ഷരത്രയം**
**ദേവീപ്രണവസംജ്ഞസ്യ ധ്യാനാർത്ഥം മന്ത്രവാച്യയോഃ**

സമാധിവൃത്തിക്കു മുമ്പ് സ്വശരീരത്തിൽ ദേവീപ്രണവം എന്നുപേരുള്ള **ബീജമന്ത്രത്തിലെ മൂന്നക്ഷരം** ഭാവനചെയ്യണം. സമഷ്ടി വ്യഷ്ടിരൂപമായ ബീജമന്ത്രാർത്ഥങ്ങളെ ധ്യാനിക്കാനുള്ള **പ്രാരംഭമായിട്ടാണ്** ഇങ്ങനെ ചെയ്യേണ്ടത്.

42. **ഹകാരഃ സ്ഥൂലദേഹഃ സ്യാദ്രകാരഃ സൂക്ഷ്മദേഹകഃ**
**ഈകാരഃ കാരണാത്മാസൗ ഹ്രീങ്കാരോऽഹം തുരീയകം**

'ഹ്രീം' കാരത്തിലെ 'ഹ'കാരമാണ് എന്റെ സ്ഥൂലദേഹം, 'ര'കാരം സൂക്ഷ്മദേഹവും. ഈകാരം കാരണശരീരവും ആകുന്നു. ഹ്രീങ്കാരം കൊണ്ടു വിവക്ഷിക്കപ്പെടുന്ന തുരീയം ഞാൻ തന്നെയാകുന്നു.

43. **ഏവം സമഷ്ടിദേഹേऽപി ജ്ഞാത്വാ ബീജത്രയം ക്രമാത്**
**സമഷ്ടി വ്യഷ്ട്യോരേകത്വം ഭാവയേന്മതിമാന്നരഃ**

**എപ്രകാരമാണോ വ്യഷ്ടിദേഹത്തിൽ അക്ഷരത്രയത്തെ ഭാവന ചെയ്തത് അതുപോലെതന്നെ സമഷ്ടിദേഹത്തിലും ഭാവനചെയ്യണം. അക്ഷരത്രയത്തെ ഇമ്മട്ടിൽ ഭാവന ചെയ്തിട്ട് സമഷ്ടി വ്യഷ്ടികളെ ഒന്നായിതന്നെ ബുദ്ധിമാനായ മനുഷ്യൻ ഭാവന ചെയ്യണം.**

44. **സമാധികാലാത്പൂർവം തു ഭാവയിത്വൈവമാദൃതഃ**
**തതോ ധ്യായേന്നിലീനാക്ഷോ ദേവീം മാം ജഗദീശ്വരീം**

**സമാധിസമയത്തിനുമുമ്പായി ഇങ്ങനെ ആദരപൂർവം ഭാവനചെയ്തിട്ട് പിന്നീട് കണ്ണുകൾ അടച്ച് ജഗദീശ്വരിയായ എന്നെ ധ്യാനിക്കണം.**

45. **പ്രാണാപാനൗ സമൗ കൃത്വാ നാസാഭ്യന്തരചാരിണൗ**
**നിവൃത്തവിഷയാകാംക്ഷോ വീതദോഷോ വിമത്സരഃ**

**നാസികക്കുള്ളിൽ സഞ്ചരിക്കുന്ന പ്രാണാപാനന്മാരെ. പ്രാണായാമാഭ്യാസം കൊണ്ടു സമീകരിച്ചു നിർത്തി, വിഷയഭോഗങ്ങളിലുള്ള ആശ വിട്ട് ഇന്ദ്രിയദോഷങ്ങളും മത്സരവും ഇല്ലാതെ,**

46. **ഭക്ത്യാ നിർവ്യാജയാ യുക്തോ ഗുഹായാം നിഃസ്വനേ സ്ഥലേ**
**ഹകാരം വിശ്വമാത്മാനം രകാരേ പ്രവിലാപയേത്**

**നിർവ്യാജമായ ഭക്തിയോടെ നിഃശബ്ദമായ സ്ഥലത്ത് ഏകാന്തമായിരുന്ന് 'ഹ'കാരവാച്യവും വൈശ്വാനരാത്മാകവുമായ സ്ഥൂലപ്രപഞ്ചത്തെ-ദേഹത്തെ 'ര'കാരവാച്യമായ സൂക്ഷദേഹത്തിൽ ലയിപ്പിക്കണം.**

**47. രകാരം തൈജസം ദേവമീകാരേ പ്രവിലാപയേത്**
**ഈകാരം പ്രാജ്ഞമാത്മാനം ഹ്രീങ്കാരേ പ്രവിലാപയേത്**

**'ര'കാരവാച്യവും തൈജസാത്മകവുമായ സൂക്ഷ്മദേഹത്തെ 'ഈ'കാരവാച്യവും പ്രാജ്ഞനുമായ കാരണശരീരത്തിലും ആ കാരണശരീരത്തെ ഹ്രീങ്കാരവാച്യമായ തുരീയത്തിലും ലയിപ്പിക്കണം.**

**48. വാച്യവാചകതാഹീനം ദ്വൈതഭാവവിവർജിതം**
**അഖണ്ഡം സച്ചിദാനന്ദം ഭാവയേത്തച്ഛിഖാന്തരേ**

**വാച്യവാചകഭേദമില്ലാത്തതും ദ്വൈതഭാവംപൊയ്പ്പോയതും ആയ അഖണ്ഡസച്ചിദാനന്ദത്തെ ചൈതന്യമാകുന്ന അഗ്നിശിഖയ്ക്കുള്ളിൽ ഭാവനചെയ്യണം.**

**49. ഇതി ധ്യാനേന മാം രാജൻ സാക്ഷാത്കൃത്യ നരോത്തമഃ**
**മദ്രൂപ ഏവ ഭവതി ദ്വയോരപ്യേകതാ യതഃ**

**ഇപ്രകാരമുള്ള ധ്യാനത്താൽ എന്നെ സാക്ഷാത്കരിക്കുന്ന മനുഷ്യൻ ഭേദരഹിതമായ സാരൂപ്യത്തെ പ്രാപിച്ച് സ്വസ്ഥനായിത്തീരുന്നു.**

**50. യോഗയുക്ത്യാऽനയാ ദൃഷ്ട്വാ മാമാത്മാനം പരാത്പരം**
**അജ്ഞാനസ്യ സ കാര്യസ്യ തത്ക്ഷണേ നാശകോ ഭവേത്**

**ഇങ്ങനെ യോഗത്താൽ എന്റെ പരാത്പരമായ രൂപത്തെ ദർശിച്ചാൽ അവന്റെ കാര്യരൂപമായ സകല അജ്ഞാനവും ഉടൻ തന്നെ ഇല്ലാതായിത്തീരും.**

ഇതിശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ചതുസ്ത്രിംശോऽദ്ധ്യായഃ

# അഥ പഞ്ചത്രിംശോऽദ്ധ്യായഃ

## ഹിമാലയ ഉവാച

**1. യോഗം വദ മഹേശാനി സാംഗം സംവിത്പ്രദായകം**
**കൃതേന യേന യോഗ്യോऽഹം ഭവേയം തത്ത്വദർശനേ**

**ഏതുയോഗാനുഷ്ഠാനത്താൽ ഞാൻ തത്ത്വദർശനത്തിനു യോഗ്യനായിത്തീരുമോ, സംവിത്തിനെ (പരമാത്മചൈതന്യത്തെ)പ്രദാനം ചെയ്യുന്ന ആ യോഗം എനിക്ക് സാംഗമായി ഉപദേശിച്ചുതന്നാലും.**

## ശ്രീദേവ്യുവാച

**2. ന യോഗോ നഭസഃപൃഷ്ഠേ നഭൂമൗ ന രസാതലേ**
**ഐക്യം ജീവാത്മനോരാഹുർയോഗം യോഗവിശാരദാഃ**

യോഗം ആകാശത്തല്ല; ഭൂമിയിലുമല്ല; പാതാളത്തിലുമല്ല. യോഗമെന്നത് ജീവാത്മപരമാത്മൈക്യമാണെന്ന് യോഗവിത്തൻമാർ പറയുന്നുണ്ട്. ആകാശത്തോടോ, ഭൂമിയോടോ പാതാളത്തോടൊ ഉള്ള യോഗമല്ലെന്നർത്ഥം.

3. തത്പ്രത്യൂഹാഃ ഷഡാഖ്യാതാ യോഗവിഘ്നകരാനഘ
കാമക്രോധൗ ലോഭമോഹൗ മദമാത്സര്യസംജ്ഞകൗ

യോഗത്തെ മുടക്കുന്ന ആറുവിഘ്നങ്ങൾ ഉണ്ട്; കാമക്രോധങ്ങൾ, ലോഭമോഹങ്ങൾ, മദമാത്സര്യങ്ങൾ എന്നിങ്ങനെയാണ് അവയ്ക്കു നാമങ്ങൾ.

4. യോഗാംഗൈരേവ ഭിത്വാ താൻ യോഗിനോ യോഗമാപ്നയുഃ
യമം നിയമമാസനപ്രണായാമൗ തതഃപരം

യോഗാംഗങ്ങൾ കൊണ്ടുതന്നെ ഇവയെ ഒടുക്കി യോഗികൾ യോഗം പ്രാപിക്കുന്നു. യമം,നിയമം,ആസനം,പ്രാണായാമം, പിന്നെ

5. പ്രത്യാഹാരം ധാരണഖ്യം ധ്യാനം സാർധം സമാധിനാ
അഷ്ടാംഗാന്യാഹുരേതാനി യോഗിനാം യോഗസാധനേ

പ്രത്യഹാരം, ധാരണാ, ധ്യാനം, പിന്നെ സമാധി. ഈ എട്ടെണ്ണമാണ് യോഗികൾക്ക് യോഗാനുഷ്ഠാനത്തിനുള്ള അംഗങ്ങൾ.

6. അഹിംസാ സത്യമസ്തേയം ബ്രഹ്മചര്യം ദയാƒർജവം
ക്ഷമാ ധൃതിർമിതാഹാരഃ ശൗചം ചേതി യമാ ദശ

അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ദയ, ആർജ്ജവം, ക്ഷമാ ധൃതി, മിതാഹാരം, ശൗചം എന്നിങ്ങനെ പത്താണ് യമങ്ങൾ എന്നുപറയുന്നത്.

7. തപഃ സന്തോഷ ആസ്തിക്യം ദാനം ദേവസ്യ പൂജനം
സിദ്ധാന്തശ്രവണം ചൈവ ഹ്രീർമതിശ്ചജപോ ഹുതം

തപസ്സ്, സന്തോഷം, ആസ്തിക്യം, ദാനം, ദേവപൂജനം, സിദ്ധാന്തശ്രവണം, ഹ്രീ, മതി, ജപം, ഹോമം

8. ദശൈതേ നിയമാഃപ്രോക്താ മയാ പർവതനായക
പത്മാസനം സ്വസ്തികം ച ഭദ്രം വജ്രാസനം തഥാ

ഹേ പർവതോത്തമ, ഈ പത്തുമാണ് നിയമങ്ങൾ എന്ന് അറിഞ്ഞുകൊൾക. പത്മാസനം, സ്വസ്തികം, ഭദ്രാസനം, വജ്രാസനം

9. വീരാസനമിതി പ്രോക്തം ക്രമാദാസനപഞ്ചകം
ഊർവോ രുപരി വിന്യസ്യ സമ്യക് പാദതലേ ശുഭേ

വീരാസനം എന്നിവയാണ് ക്രമപ്രകാരമുള്ള അഞ്ച് ആസനങ്ങൾ, രണ്ടു പാദതലങ്ങളും തുടയ്ക്കുമേൽ കയറ്റിവച്ച്

10. അംഗുഷ്ഠൗച നിബധ്നീയാദ്ധസ്താഭ്യാം വ്യുത്ക്രമാത്തതഃ
പത്മാസനമിതി പ്രോക്തം യോഗിനാം ഹൃദയംഗമം

കൈകൾ വിപരീതക്രമത്തിലാക്കി കാലിലെ പെരുവിരൽ രണ്ടും പിടിച്ചുകൊണ്ടിരിക്കുന്നതാണ് യോഗികൾക്ക് ഹൃദയംഗമമായ പത്മാസനം.

11. ജാനൂർവോരന്തരേ സമ്യക്കൃത്വാ പാദതലേ ശുഭേ
ഋജുകായോ വിശേദ്യോഗി സ്വസ്തികം തത്പ്രചക്ഷതേ

തുടയ്ക്കും മുട്ടിനും മധ്യേയായി പാദതലങ്ങൾ നന്നായേറ്റി വച്ചുകൊണ്ട് യോഗി നീണ്ടു നിവർന്ന് ഇരിക്കണം. അതിനെയാണ് സ്വസ്തികാസനം എന്നുപറയുന്നത്.

12. സീവന്യാഃ പാർശ്വയോർന്യസ്യ ഗുൽഫയുഗ്മം സുനിശ്ചിതം
വൃഷണാധഃപാദപാർഷ്ണീ പാർഷ്ണിഭ്യാം പരിബന്ധയേത്

വൃഷണങ്ങളുടെ അടിയിലുള്ള സീവനി എന്ന സിരയുടെ രണ്ടുവശങ്ങളിലുമായി നെരിയാണി വച്ച് കാൽ മടമ്പുകൾ കൈകൊണ്ടു പിടിച്ചിരിക്കുന്നത്.

13. ഭദ്രാസനമിതി പ്രോക്തം യോഗിഭിഃപരിപൂജിതം
ഊർവോഃപാദൗ ക്രാമാന്ന്യസ്യ ജാന്വോഃ പ്രത്യങ്മുഖാംഗുലീ

ഭദ്രസനമെന്നു പറയുന്നു. യോഗികൾ ഇഷ്ടപെടുന്ന ആസനമാണ് ഇത്. കാലുകൾ തുടകൾക്കുമീതേ കയറ്റിവച്ച് കൈകൾ പിണച്ച് കാൽമുട്ടുകളിൽ,

14. കരൗ വിദദ്ധ്യാദാഖ്യാതം വജ്രാസനമനുത്തമം
ഏകം പാദമധഃകൃത്വാ വിന്യസ്യോരും തഥോത്തരേ

കൈകൾ പിണച്ചുവച്ചു കൊണ്ടുള്ള ഇരിപ്പാണ് ഉത്തമമായ വജ്രാസനം.ഒരു പാദത്തെ താഴെയാക്കിവച്ച് മറ്റേ പാദത്തെ തുടമേൽ ഏറ്റി,

15. ഋജുകായോ വിശേദ്യോഗീ വീരാസനമിതീരിതം
ഇഡയാകർഷയേദ്വായും ബാഹ്യം ഷോഡശമാത്രയാ

നിവർന്നിരിക്കുന്നതാണ് വീരാസനം എന്നുപറയുന്നത്. ഇഡാനാഡി വഴി, അഥവാ ഇടതു നാസാദ്വാരത്തിലൂടെ ബാഹ്യവായുവിനെ പതിനാറു മാത്രാ സമയം കൊണ്ട് വലിച്ചുകയറ്റി,

16. ധാരയേത് പൂരിതം യോഗീ ചതുഃഷഷ്ഠ്യാ തു മാത്രയാ
സുഷുമ്നമധ്യഗം സമ്യഗ്ദ്വാത്രിംശന്മാത്രയാ ശനൈഃ

അറുപത്തിനാലു മാത്രാ സമയം കുംഭിച്ചുനിർത്തിയിട്ട്, സുഷുമ്നാ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ആ വായുവിനെ പതുക്കെ പതുക്കെ മുപ്പത്തിരണ്ടു മാത്ര കൊണ്ട്

17. നാഡ്യാ പിംഗലയാ ചൈവ രേചയേദ്യോഗവിത്തമഃ
പ്രാണായാമമിമം പ്രാഹുർയോഗശാസ്ത്ര വിശാരദാഃ

പിംഗളാനാഡിവഴി അഥവാ വലതുനാസാദ്വാരത്തിലൂടെ പുറത്തേയ്ക്കുകളയണം. ഇതിനെയാണ് യോഗശാസ്ത്ര വിശാരദൻമാർ പ്രാണായാമമെന്നു പറയുന്നത്.

18. ഭൂയോ ഭൂയഃ ക്രമാത്തസ്യ ബാഹ്യമേവം സമാചരേത്
മാത്രാവൃദ്ധിക്രമേണൈവ സമ്യഗ്ദ്വാദശ ഷോഡശ

ഇഡ പിംഗല, പിന്നെ പിംഗല ഇഡ എന്നീക്രമത്തിൽ ആവർത്തിച്ച് ബാഹ്യവായുവിനെ വലിച്ചെടുക്കുകയും പുറത്തേക്കുവിടുകയും ചെയ്യണം. പന്ത്രണ്ട് പതിനാറ് എന്നീക്രമത്തിന് മാത്രകൾ കൂട്ടികൊണ്ടിരിക്കുകയും വേണം.

19. ജപദ്ധ്യാനാദിഭിഃ സാർധം സഗർഭം തം വിദുർബുധാഃ
തദപേതം വിഗർഭം ച പ്രാണായാമം പരേ വിദുഃ

ജപദ്ധ്യാനാദികളോടുകൂടി ഇങ്ങനെ ചെയ്താൽ അത് സഗർഭപ്രണായാമമാണെന്ന് വിദ്വാന്മാർക്കറിയാം. അതു കൂടാതെ ചെയ്യുന്നത് വിഗർഭപ്രാണായാമമെന്ന് മറ്റു ചിലർ പറയുന്നു.

20. ക്രമാദഭ്യസ്യതഃ പുംസോ ദേഹേ സ്വേദോദ്ഗമോ*ƒ*ധമഃ
മധ്യമഃ കമ്പസംയുക്തോ ഭൂമിത്യാഗഃ പരോ മതഃ

ഇത് ക്രമമായി അഭ്യസിക്കുന്നവരുടെ ദേഹത്ത് വിയർപ്പുണ്ടായാൽ അത് അധമപ്രാണായാമവും വിറയലുണ്ടായാൽ അത് മധ്യമവും ദേഹം ഭൂമിവിട്ട് മേലോട്ടു പൊന്തിയാൽ അത് ഉത്തമവുമാണെന്നു പറയാം.

21. ഉത്തമസ്യ ഗുണാവാപ്തിര്യാവച്ഛീലനമിഷ്യതേ
ഇന്ദ്രിയാണാം വിചരതാം വിഷയേഷു നിരർഗളം

ഈ ഉത്തമാവസ്ഥ ഉണ്ടാകുന്നതുവരെ അഭ്യസിച്ച് ശീലമാക്കിയാൽ തേജസ്സ്, ലാഘവം തുടങ്ങിയ ഗുണങ്ങൾ ഉണ്ടകും. വിഷയങ്ങളിലെങ്ങും ഇച്ഛാനുസൃതം അലഞ്ഞുനടക്കുന്ന ഇന്ദ്രിയങ്ങളെ

22. ബലാദാഹരണം തേഭ്യഃപ്രത്യാഹാരോ*ƒ*ഭിധീയതേ
അംഗുഷ്ഠഗുൽഫ ജാനൂരു മൂലാധാര ലിംഗനാഭിഷു

ബലാൽക്കാരേണ അതിൽനിന്നും പിൻവലിച്ച് അടക്കിനിർത്തുന്നതാണ് പ്രത്യാഹാരമെന്നു പറയുന്നത്. കാലിന്റെ പെരുവിരൽ, നെരിയാണി, മുട്ട്, തുട, മൂലാധാരം, ലിംഗം, നാഭി,

23. ഹൃദ്ഗ്രീവാകണ്ഠദേശേഷു ലംബികായാം തതോ നസി
ഭ്രൂമധ്യേ മസ്കതേ മൂർധ്നി ദ്വാദശാന്തേ യഥാവിധി

ഹൃദയം, കഴുത്ത്, കണ്ഠം, തൊണ്ട, നാസിക, ഭ്രൂമധ്യം, ശിരസ്സ്, മൂർധാവായ, ദ്വാദശാന്തം എന്നിവയിൽ യഥാവിധി

24. ധാരണം പ്രാണമരുതോ ധാരണേതി നിഗദ്യതേ
സമാഹിതേന മനസാ ചൈതന്യാന്തരവർത്തിനാ

പ്രാണവായുവിനെ നിർത്തുന്നതാണ് ധാരണമെന്നു പറയുന്നത്. അന്തർഭാഗത്ത് ചൈതന്യം സ്ഫുരിക്കുന്ന മനസ്സിനെ ഏകാഗ്രമാക്കി

25. ആത്മന്യഭീഷ്ടദേവാനാം ധ്യാനം ധ്യാനമിഹോച്യതേ
സമത്വഭാവനാ നിത്യം ജീവാത്മപരമാത്മനോഃ

ആ മനസ്സിൽ തന്റെ ഇഷ്ടദേവതയെ ധ്യാനിക്കുന്നതാണ് ധ്യാനമെന്നു പറയുന്നത്. ജീവാത്മപരമാത്മാക്കളെ സമത്വഭാവനയോടെ സദാ ഒന്നായികണ്ട് അനുഭവിച്ചുകൊണ്ടിരിക്കുന്നതാണ്.

26. സമാധിമാഹുർമുനയഃ പ്രോക്തമഷ്ടാംഗലക്ഷണം
ഇദാനീം കഥയേ തേ*ƒ*ഹം മന്ത്രയോഗമനുത്തമം.

സമാധി എന്ന് മുനിമാർ പറയുന്നു. ഇങ്ങനെയാണ് അഷ്ടാംഗയോഗത്തിന്റെ ലക്ഷ്ണങ്ങൾ. ഇനി ഞാൻ മന്ത്രയോഗത്തെപറ്റി നിനക്കു പറഞ്ഞുതരാം.

27. വിശ്വം ശരീരമിത്യുക്തം പഞ്ചഭൂതാത്മകം നഗ
ചന്ദ്രസൂര്യാഗ്നി തേജോഭിർജീവബ്രഹ്മൈക്യ രൂപകം.

ഹേ നഗാധിപ ചന്ദ്രൻ, സുര്യൻ, അഗ്നി, തേജസ്സ് എന്നിവയോടു കൂടിയും ജീവബ്രഹ്മൈക്യരൂപമായും പഞ്ചഭൂതാത്മകമായുമിരിക്കുന്ന ഈ വിശ്വമാണ് ശരിരം.

**28. തിസ്രഃ കോട്യസ്തദർധേന ശരീരേ നാഡയോ മതാഃ**
**താസു മുഖ്യോദശ പ്രോക്താസ്താഭ്യസ്തിസ്രോ വ്യവസ്ഥിതാഃ**

ഈ ശരീരത്തിൽ മൂന്നരക്കോടി നാഡികളുണ്ട്. അവയിൽ പത്ത് എണ്ണമാണ് പ്രധാനം. അവയിൽ മൂന്നെണ്ണം ക്ലിപ്തങ്ങളാണ്.

**29. പ്രധാനാ മേരുദണ്ഡേƒത്ര ചന്ദ്രസൂര്യാഗ്നി രൂപിണി**
**ഇഡാ വാമേ സ്ഥിതാ നാഡീ ശുഭ്രാ തു ചന്ദ്രരൂപിണി**

പ്രധാനങ്ങളുമാണ്. ചന്ദ്രസൂര്യാഗ്നി രൂപിണികളായി അവ മേരുദണ്ഡത്തിൽ-നട്ടെല്ലിൽ-സ്ഥിതിചെയ്യുന്നു. സുഷുമ്നയാണ് മധ്യഭാഗത്ത്. അതിന്റെ ഇടതുഭാഗത്തു സ്ഥിതിചെയ്യുന്ന നാഡിയാണ് ഇഡ. അത് ശുഭ്രമായ ചന്ദ്രക്കലപോലെ പ്രകാശിക്കുന്നു.

**30. ശക്തിരൂപാ തു സാ നാഡീ സാക്ഷാദമൃതവിഗ്രഹാ**
**ദക്ഷിണേ യാ പിംഗളാഖ്യാ പുംരൂപാ സൂര്യവിഗ്രഹാ**

ശക്തിസ്വരൂപിണിയായിരിക്കുന്ന ആ നാഡി സാക്ഷാൽ അമൃതസ്വരൂപിണിയാണ്. വലതുവശത്തെ നാഡിയാണ് പിംഗള. പുരുഷാകൃതിപൂണ്ട സൂര്യരൂപയാണ് അത്.

**31. സർവതേജോമയീ സാ തു സുഷുമ്നാ വഹ്നിരൂപിണീ**
**തസ്യാ മദ്ധ്യേ വിചിത്രാഖ്യേ ഇച്ഛാജ്ഞാനക്രിയാത്മകം**

സർവതേജോമയമായ സുഷുമ്നയാകട്ടെ വഹ്നിരൂപിണിയാണ്. അതിന്റെ മധ്യത്തിലെ വിചിത്രമെന്നുപേരുള്ള നാഡീമധ്യത്തിൽ ഇച്ഛാജ്ഞാന ക്രിയാശക്തി സ്വരൂപമായും,

**32. മധ്യേ സ്വയംഭൂലിംഗം തു കോടിസൂര്യസമപ്രഭം**
**തദൂർധ്വം മായാബീജം തു ഹരാത്മാ ബിന്ദുനാദകം**

കോടിസൂര്യ സമപ്രഭമായും ഉള്ള സ്വയംഭൂലിംഗം സ്ഥിതിചെയ്യുന്നു. അതിന്റെ മുകളിലായി ''ഹ''കാര 'ര'കാര 'ഇ'കാരാത്മകവും ബിന്ദു നാദസ്വരൂപവുമായ മായാബീജം സ്ഥിതിചെയ്യുന്നു.

**33. തദൂർധ്വം തു ശിഖാകാരാ കുണ്ഡലീ രക്തവിഗ്രഹാ**
**ദേവ്യാത്മികാ തു സാ പ്രോക്താ മദഭിന്നാ നഗാധിപ**

അതിനുമുകളിലായി അഗ്നിശിഖപോലെ രക്തവർണ്ണമായ കുണ്ഡലിനി സ്ഥിതിചെയ്യുന്നു. അത് എന്നിൽ നിന്ന് അഭിന്നമായ ദേവീസ്വരൂപമാണെന്നു പറയാം.

**34. തദ്ബാഹ്യേ ഹേമരൂപാഭം വാദിസാന്തചതുർദ്ദളം**
**ദ്രുതഹേമസമപ്രഖ്യം പത്മം തത്ര വിചിന്തയേത്**

അതിനുപുറമേയായി പീതവർണ്ണത്തിൽ വകാരം മുതൽ സകാരം വരെയുള്ള വർണ്ണങ്ങളോടുകൂടി നാലു ദളങ്ങൾ ഉള്ള ഉരുക്കിയ സുവർണ്ണത്തിനു തുല്ല്യം പ്രകാശിക്കുന്ന, പത്മത്തെ ഭാവന ചെയ്യണം.

**35. തദൂർധ്വം ത്വനലപ്രഖ്യം ഷഡ്ദളം ഹീരകപ്രഭം**
**ബാദിലാന്തഷഡ്വർണ്ണേന സ്വാധിഷ്ഠാനമനുത്തമം**

അതിലുമുകളിലായി അഗ്നിതുല്ല്യം പ്രകാശിക്കുന്നതും ആറുദളങ്ങളോടുകൂടിയതും വജ്രംപോലെ തിളങ്ങുന്നതും ബകാരം മുതൽ ലകാരം വരെയുള്ള അക്ഷരങ്ങളോടുകൂടിയതുമായ സ്വാധിഷ്ഠാന ചക്രം സ്ഥിതിചെയ്യുന്നു.

**36. മൂലമാധാരഷട്കോണം മൂലാധാരം തതോ വിദുഃ**
**സ്വശബ്ദേന പരംലിംഗം സ്വാധിഷ്ഠാനം തതോ വിദുഃ**

സ്വാധിഷ്ഠാനം തുടങ്ങിയ ചക്രങ്ങൾക്ക് ആധാരമായ ഷട്കോണുകളോടുകൂടിയതാകയാൽ മൂലാധാരമെന്നു പറയപ്പെടുന്നു. സ്വാധിഷ്ഠാനത്തിലെ സ്വ പദം പരമായ ലിംഗത്തെ സൂചിപ്പിക്കുന്നു. അതിന് അധിഷ്ഠാനമായതിനാൽ സ്വാധിഷ്ഠാനമെന്ന പേരു ലഭിച്ചു.

**37. തദൂർധ്വം നാഭിദേശേ തു മണിപൂരം മഹാപ്രഭം**
**മേഘാഭം വിദ്യുദാഭം ച ബഹുതേജോമയം തതഃ**

അതിനുമുകളിലായി നാഭിപ്രദേശത്താണ് മഹാപ്രഭയോടു കൂടിയ മണിപൂരം. മേഘതുല്ല്യവും വിദ്യുത്പ്രഭയ്ക്കു തുല്ല്യം ബഹുതോജോമയവുമാണ് അത്.

**38. മണിവദ്ഭിന്നം തത്പത്മം മണിപത്മം തഥോച്യതേ**
**ദശഭിശ്ചദളൈർയുക്തം ഡാദിഫാന്താക്ഷരാന്വിതം**

മണിപോലെ വികാസംപൂണ്ട് മിന്നൽ ചിതറുന്നതുകൊണ്ട് അതിനെ മണിപത്മമെന്നു പറയുന്നു. ഡകാരം മുതൽ ഫ കാരം വരെയുള്ള അക്ഷരങ്ങളോടുകൂടിയ പത്തുദളങ്ങൾ അതിനുണ്ട്.

**39. വിഷ്ണുനാധിഷ്ഠിതം പത്മം വിഷ്ണ്വാലോകനകാരണം**
**തദൂർധ്വേനാഹതം പത്മമുദ്യതാദിത്യസന്നിഭം.**

വിഷ്ണു അധിവസിക്കുന്ന ഈ പത്മം വിഷ്ണുദർശനത്തിനു കാരണമാണ്.അതിനു മുകളിലാണ് ഉദിച്ചുവരുന്ന ആദിത്യനു തുല്യമായ അനാഹതപത്മം.

**40. കാദിഠാന്ത ദളൈരേകം പത്രൈശ്ച സമധിഷ്ഠിതം**
**തന്മദ്ധ്യേ ബാണലിംഗംതു സൂര്യായുതസമപ്രഭം.**

പന്ത്രണ്ടുദളങ്ങളിലായി കകാരം മുതൽ ഠകാരം വരെയുള്ള വർണ്ണങ്ങളോടു കൂടി അത് പ്രശോഭിക്കുന്നു.അതിന്റെ മധ്യത്തിലാണ് പതിനായിരം കോടി സൂര്യപ്രഭയുള്ള ബാണലിംഗം സ്ഥിതി ചെയ്യുന്നത്.

**41. ശബ്ദബ്രഹ്മമയം ശബ്ദാനാഹതം തത്ര ദൃശ്യതേ**
**അനാഹതാഖ്യം തത്പത്മം മുനിഭിഃപരികീർത്തിതം.**

ശബ്ദബ്രഹ്മമായ ഇത് കൊട്ടാതെ തന്നെ ശബ്ദമുണ്ടാക്കുന്നതായി കാണപ്പെടുന്നതിനാൽ അനാഹതപത്മമെന്ന് മുനിമാർ പ്രകീർത്തിക്കുന്നു.

**42. ആനന്ദസദനം തത്തു പുരുഷാധിഷ്ഠിതം പരം**
**തദൂർധ്വം തു വിശുദ്ധാഖ്യം ദളം ഷോഡശപങ്കജം.**

ആനന്ദഭവനമായ ഇത് രുദ്രന്റെ ആവാസസ്ഥാനമാണ്.അതിനു മുകളിലായി വിശുദ് ധി എന്നു പേരുള്ള പതിനാറുദളങ്ങളോടു കൂടിയ പത്മം സ്ഥിതി ചെയ്യുന്നു.

**43. സ്വരൈഃ ഷോഡശഭിർയുക്തം ധൂമ്രവർണ്ണം മഹാപ്രഭം**
**വിശുദ്ധം തനുതേ യസ്മാജ്ജീവസ്യ ഹംസലോകനാത്.**

ചെമ്പിച്ച നിറത്തിൽ മഹാപ്രഭ ചൊരിയുന്ന അതിന്റെ ദളങ്ങളിൽ പതിനാറു സ്വരങ്ങൾ ചേർന്നിരിക്കുന്നു. ഹംസത്തെ കാണിച്ച് ജീവനെ ശുദ്ധി ചെയ്യുന്നതിനാൽ,

**44. വിശുദ്ധം പത്മമാഖ്യാതമാകാശാഖ്യം മഹാദ്ഭുതം**
**ആജ്ഞാചക്രം തദൂർധ്വം തു ആത്മനാധിഷ്ഠിതം പരം.**

വിശുദ്ധ പത്മമെന്ന് ഇതിനു പേരു കിട്ടി. ആകാശമെന്നു കൂടി പേരുള്ള അദ്ഭുത പത്മമാണിത്. അതിനു മുകളിലായിട്ട് ഭ്രൂമധ്യത്തിൽ ആത്മാവിന്റെ വാസസ്ഥാനമായ ആജ്ഞാചക്രം സ്ഥിതി ചെയ്യുന്നു.

45. ആജ്ഞാസങ്ക്രമണം തത്ര തേനാജ്ഞേതി പ്രകീർത്തിതം
ദ്വിദളം ഹക്ഷസംയുക്തം പത്മം തത് സുമനോഹരം.

പരമാത്മാവിൽ നിന്നുള്ള ആജ്ഞാസങ്ക്രമണം ഇവിടെ വച്ചാണ് ഉണ്ടാകുന്നത്.അതിനാൽ ഇത് ആജ്ഞാ ചക്രമെന്നു പ്രസിദ്ധമായി. ഹ ക്ഷ എന്നീ അക്ഷരങ്ങളോടുകൂടി രണ്ടു ദളമുള്ള മനോഹരമായ ചക്രമാണിത്.

46. കൈലാസാഖ്യം തദൂർധ്വം തു രോധിനീതു തദൂർധ്വതഃ
ഏവന്ത്വാധാരചക്രാണി പ്രോക്താനി തവ സുവ്രത.

അതിനു മുകളിലായി കൈലാസ ചക്രമെന്നും അതിനു മുകളിലായി രോധിനി എന്നും രണ്ടു ചക്രങ്ങൾ കൂടിയുണ്ട്. ഇങ്ങനെയാണ് ആധാരചക്രങ്ങളുടെ സ്ഥിതിയെന്ന് നിന്നോടു പറഞ്ഞു.

47. സഹസ്രാരയുതം ബിന്ദുസ്ഥാനം തദൂർധ്വമീരിതം
ഇത്യേതത് കഥിതം സർവം യോഗമാർഗ്ഗമനുത്തമം.

സഹസ്രാരങ്ങളോടുകൂടിയ ബിന്ദുസ്ഥാനം അതിനുമുകളിലാണെന്നു പറയുന്നു. ഇങ്ങനെ അത്യുത്തമമായ യോഗമാർഗ്ഗം പൂർണ്ണമായും ഇപ്രകാരം പറഞ്ഞു കഴിഞ്ഞു.

48. ആദൗ പൂരകയോഗേനാപ്യാധാരേ യോജയേന്മനഃ
ഗുദമേഢ്രാന്തരേ ശക്തിസ്താമാകുഞ്ച്യ പ്രബോധയേത്.

ആദ്യം മുമ്പു പറഞ്ഞ പൂരകം കൊണ്ട് മനസ്സിനെ മൂലാധാരത്തോടു ചേർക്കുകയും ഗുദത്തിന്റെയും ലിംഗത്തിന്റെയും മധ്യേ സ്ഥിതി ചെയ്യുന്ന കുണ്ഡലിനിയെ മൂലാധാരവായു കൊണ്ട് തട്ടി യുണർത്തുകയും ചെയ്യണം.

49. ലിംഗഭേദ ക്രമേണൈവ ബിന്ദുചക്രം ച പ്രാപയേത്
ശംഭുനാ താം പരാം ശക്തിമേകീഭൂതാം വിചിന്തയേത്.

നേരത്തെ പറഞ്ഞ സ്വയം ഭൂലിംഗാദികളെ ക്രമത്തിനു ഭേദിച്ച് കുണ്ഡലിനീശക്തിയെ സഹസ്രാരത്തിൽ കൊണ്ടു ചെന്ന് എത്തിക്കണം. പിന്നെ ആ ശക്തി ശംഭുവിനോട് ഏകീഭവിച്ചതായി ധ്യാനിക്കണം.

50. തത്രോത്ഥിതാമൃതം യത്തു ദ്രുതലാക്ഷാരസോപമം
പായയിത്വാ തു താം ശക്തിം മായാഖ്യാം യോഗസിദ്ധിദാം.

ഇങ്ങനെ ശിവശക്തിയോഗം ഉണ്ടാകുമ്പോൾ ഉയർന്നുവരുന്ന അമൃത് ദ്രാക്ഷാ രസതുല്യമാണ്.യോഗസിദ്ധി നൽകുന്ന കുണ്ഡലിനീ ശക്തിയെ, മായാശക്തിയെ, ആ അമൃത് പാനം ചെയ്യിക്കണം.

51. ഷട്ചക്ര ദേവതാസ്തത്ര സന്തർപ്യാമൃതധാരയാ
ആനയേത്തേനമാർഗ്ഗേണ മൂലാധാരം തതഃ സുധീഃ

ഷട്ചക്രദേവതകളെയും ആ അമൃതധാരകൊണ്ട് തർപ്പണം ചെയ്യണം. പിന്നീട് കുണ്ഡലിനീശക്തിയെ കയറ്റിയ മാർഗ്ഗത്തിലൂടെത്തന്നെ മൂലാധാരത്തിൽ എത്തിക്കണം.

52. ഏവമഭ്യസ്യമാനസ്യാപ്യഹന്യഹനി നിശ്ചിതം
പൂർവോക്ത ദൂഷിതാ മന്ത്രാഃ സർവേ സിദ്ധ്യന്തി നാന്യഥാ.

ഇങ്ങനെ നിത്യവും അഭ്യസിച്ചുകൊണ്ടിരിക്കുന്ന ഒരുവന് മുമ്പു പറഞ്ഞ ദോഷങ്ങൾ എല്ലാം പോയി സർവമന്ത്രസിദ്ധികളും നിശ്ചയമായും കൈവരും.

**53. ജരാമരണദുഃഖാദ്യൈർ മുച്യതേ ഭവബന്ധനാത്**
**യേ ഗുണാഃ സന്തി ദേവ്യാ മേ ജഗന്മാതുർയഥാ തഥാ.**

ജനനമരണാദി സംസാര ബന്ധന രൂപത്തിലുള്ള ദുഃഖങ്ങളിൽ നിന്ന് മുക്തനാകും. ജഗദീശ്വരിയായ എനിക്ക് എന്തെല്ലാം ഗുണങ്ങൾ ഉണ്ടോ,

**54. തേ ഗുണാ സാധകവരേ ഭവന്ത്യേവ ന ചാന്യഥാ**
**ഇത്യേവം കഥിതം താത വായുധാരണമുത്തമം.**

ആ ഗുണങ്ങളെല്ലാം സാധകശ്രേഷ്ഠനും ഉണ്ടാകും. സംശയമില്ല. ഇങ്ങനെ ഉത്തമമായ പ്രാണായാമമെന്ന വായുധാരണത്തെപ്പറ്റി പറഞ്ഞു കഴിഞ്ഞു.

**55. ഇദാനീം ധാരണാഖ്യം തു ശൃണുഷ്വാവഹിതോ മമ**
**ദിക്കാലാദ്യനവച്ഛിന്നദേവ്യാം ചേതോ വിധായ ച.**

ഇനി ചിത്തധാരണ എന്തെന്നു പറയാം. ശ്രദ്ധിച്ചു കേട്ടു കൊള്ളുക. ദിക്ക്, കാലം എന്നിവയാൽ അവച്ഛിന്നമാകാത്ത ദേവിയിൽ മനസ്സു നിർത്തുക.

**56. തന്മയോ ഭവതി ക്ഷിപ്രം ജീവബ്രഹ്മൈക്യ യോജനാത്**
**അഥവാ സമലം ചേതോ യദി ക്ഷിപ്രം ന ശുദ്ധ്യതി.**

അപ്പോൾ ജീവബ്രഹ്മൈക്യമുണ്ടാകുന്നതിനാൽ വേഗം ദേവിയോടു തന്മയീഭാവം ഉണ്ടാകും. എന്നാൽ ചിത്തം മലിനമാണെങ്കിൽ ഈ തന്മയീഭാവം വേഗം ഉണ്ടാകുകയില്ല. അങ്ങനെയാണെങ്കിൽ,

**57. തദാവയവയോഗേന യോഗീ യോഗാൻ സമഭ്യസേത്**
**മദീയഹസ്തപാദാദാവംഗേ തു മധുരേ നഗ.**

യോഗത്തിൽ താത്പര്യമുള്ളവൻ എന്റെ സഗുണാകാരം മുഖേന അഭ്യാസം നിർവഹിക്കണം. രാജാവേ, എന്റെ കൈകാൽ തുടങ്ങിയ മധുരമായ അംഗങ്ങളിൽ,

**58. ചിത്തം സംസ്ഥാപയേന്മന്ത്രീ സ്ഥാനം സ്ഥാനജയാത്പുനഃ**
**വിശുദ്ധചിത്തഃ സർവസ്മിൻ രൂപേ സംസ്ഥാപയേന്മനഃ**

മന്ത്രത്തോടുകൂടി മനസ്സിനെ നിർത്തണം. അങ്ങനെ ഓരോ സ്ഥാനത്തെയും ജയിച്ചാൽ ചിത്തശുദ്ധിവന്നവനായി എന്റെ സമഗ്രമായ രൂപത്തിൽ മനസ്സിനെ നിർത്തണം.

**59. യാവന്മനോ ലയം യാതി ദേവ്യാം സംവിദി പർവത**
**താവദിഷ്ടമനും മന്ത്രീ ജപഹോമൈഃ സമഭ്യസേത്.**

ഹേ പർവത രാജാവേ, സംവിത്തായ ദേവിയിൽ എപ്പോഴാണോ മനസ്സു ലയിക്കുന്നത് അതുവരെ ജപഹോമങ്ങളോടുകൂടി ഇഷ്ടമന്ത്രം ഉപാസിച്ചുകൊണ്ടിരിക്കണം.

**60. മന്ത്രാഭ്യാസേന യോഗേന ജ്ഞേയജ്ഞാനായ കല്പതേ**
**ന യോഗേന വിനാ മന്ത്രോ ന് മന്ത്രേണ വിനാ ഹി സഃ**

മന്ത്രാഭ്യാസ യോഗം കൊണ്ട് ജ്ഞേയ ജ്ഞാനമുണ്ടാകും. യോഗം കൂടാതെ മന്ത്രമില്ല. മന്ത്രമില്ലാതെ യോഗവുമില്ല. (ജ്ഞേയം - സംവിത് - അതിനെ അറിയൻ കഴിയുമെന്നർത്ഥം.)

**61. ദ്വയോരഭ്യാസയോഗോ ഹി ബ്രഹ്മസംസിദ്ധികാരണം**
**തമഃ പരിവൃതേ ഗേഹേ ഘടോ ദീപേന ദൃശ്യതേ.**

രണ്ടും ഒന്നിച്ചു ചേർത്ത് അഭ്യസിച്ചാൽ അത് ബ്രഹ്മപ്രാപ്തിക്കു കാരണമാകും. ഇരുട്ടുമൂടിയ മുറിയിൽ ഇരിക്കുന്ന കുടം ദീപം കൊണ്ടുചെന്നാൽ കാണാൻ കഴിയും.

**62. ഏവം മായാവൃതോ ഹ്യാത്മാ മനുനാ ഗോചരീകൃതഃ**
**ഇതി യോഗവിധിഃ കൃത്സ്നഃ സാംഗഃ പ്രോക്തോ മയാധുനാ.**
**ഗുരൂപദേശതോ ജ്ഞേയോ നാന്യഥാ ശാസ്ത്രകോടിഭിഃ**

അതുപോലെ മായാവൃതനായ ആത്മാവ് മന്ത്രത്താൽ ദൃശ്യനായിത്തീരുന്നു. ഇങ്ങനെ സാംഗമായ യോഗത്തെപ്പറ്റി ഞാൻ ഇപ്പോൾ വ്യക്തമാക്കിക്കഴിഞ്ഞു. ഈ യോഗമാർഗ്ഗം ഗുരൂപദേശം കൊണ്ടേ ശരിക്ക് അറിയാൻ കഴിയൂ. അല്ലാതെ അനേകം ശാസ്ത്രങ്ങൾ പഠിച്ചതുകൊണ്ട് സാധിക്കുകയില്ല.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
പഞ്ചത്രിംശോഽദ്ധ്യായഃ

# അഥ ഷട്ത്രിംശോഽദ്ധ്യായഃ

## ശ്രീദേവ്യുവാച

**1. ഇത്യാദിയോഗയുക്താത്മാ ധ്യായേന്മാം ബ്രഹ്മരൂപിണീം**
**ഭക്ത്യാ നിർവ്യാജയാ രാജന്നാസനേ സമുപസ്ഥിതഃ**

ഇങ്ങനെയുള്ള യോഗങ്ങൾ ചെയ്തുകൊണ്ട് പത്മാസനം തുടങ്ങിയ ഏതെങ്കിലുമൊരാസനത്തിൽ സ്ഥിരമായിരുന്ന് ബ്രഹ്മസ്വരൂപിണിയായ എന്നെ നിർവ്യാജമായ ഭക്തിയോടെ ധ്യാനിക്കണം.

**2. ആവിഃ സന്നിഹിതം ഗുഹ്യചരം നാമ മഹത്പദം**
**അത്രൈതത് സർവ്വമർപ്പിതമേജത് പ്രാണമിഷച്ച യത്**

ആ ബ്രഹ്മസ്വരൂപിണിയാകട്ടെ സർവ്വവ്യാപിയാണ്. എങ്കിലും ബുദ്ധി ഗുഹയാണ് അതിന്റെ സ്ഥാനം. അതിനാൽ പ്രകാശമാനവും മുനിമാർക്കുമാത്രം പ്രാപ്യവുമായ ആ ബ്രഹ്മപദം വളരെ അടുത്താണെന്ന് പറയാം. ആ ബ്രഹ്മത്തിൽ ചരാചരാത്മകമായ സകല ജഗത്തും, കല്പിതമായിരിക്കുന്നു.

**3. ഏതജ്ജാനഥ സദസദ്വരേണ്യം പരം**
**വിജ്ഞാനാദ്യദ്വരിഷ്ഠം പ്രജാനാം**
**യദർച്ചിമദ്യദണുഭ്യോഽണു ച യസ്മിൻ**
**ലോകാ നിഹിതാ ലോകിനശ്ച**

ഹേ, ദേവൻമാരേ, എന്റെ ഈ രൂപം ബ്രഹ്മമാണെന്നു നിങ്ങൾ അറിഞ്ഞു കൊള്ളുക. സത്കാരണമായ മായയെയും അസത്കാര്യമായ ജഗത്തിനേയും അപേക്ഷിച്ച് ഇത് ശ്രേഷ്ഠവും സാമാന്യബുദ്ധിക്ക് അവിഷയവും സൂര്യാദിതേജോഗോളങ്ങളെപ്പോലും പ്രകാശിപ്പിക്കുന്നതിനു സമർത്ഥവും തേജോമയവും അണുവിനെക്കാൾ അണുവും ഭൂമി തുടങ്ങിയ ലോകങ്ങളുടെയും അവയിലെ പ്രാണികളുടെയും നിക്ഷേപവുമാണ്.

**4. തദേതദക്ഷരം ബ്രഹ്മ സ പ്രാണസ്തദു വാങ്മനഃ**
**തദേതത് സത്യമമൃതം തദ്വേദ്ധവ്യം സൗമ്യ വിദ്ധി**

സർവ്വാശ്രയവും നാശരഹിതവും പ്രാണങ്ങൾ ഇന്ദ്രിയങ്ങൾ വാക്ക് മനസ്സ് എന്നീ ശരീരതത്ത്വവും സമ്പൂർണ്ണസത്യവും അമൃതസ്വരൂപവുമായ ആ ബ്രഹ്മാമത്തെ, ഹേ സൗമ്യ, പിളർക്കേണ്ടതാണെന്ന് അറിഞ്ഞുകൊള്ളുക.

5. ധനുർഗൃഹീത്വൗപനിഷദം മഹാസ്ത്രം
ശരം ഹ്യുപാസാനിശിതം സംധയീത
ആയമ്യ തദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സൗമ്യ വിദ്ധി

എങ്ങനെ അതിനെ വേധിക്കാം? ഉപനിഷദ്പ്രതിപാദ്യമാണ് ആ മഹാധനുസ്സ്. അത് എടുക്കണം. ഉപാസനകൊണ്ട് മൂർച്ച വരുത്തിയതാവണം ശരം. അത് തൊടുക്കണം. ബ്രഹ്മഭാവാത്മകമായ മനസ്സോടെ ലക്ഷ്യത്തിൽ മാത്രം ഊന്നിക്കൊണ്ട് അതു കുലയ്ക്കണം. ഹേ സൗമ്യ, എയ്തുകൊള്ളിക്കേണ്ട ലക്ഷ്യം ആ അക്ഷരമാണെന്നും അറിയുക. അങ്ങനെ അതിനെ വേധിക്കണം.

6. പ്രണവോ ധനുഃ ശരോ ഹ്യാത്മാ ബ്രഹ്മ തല്ലക്ഷ്യമുച്യതേ
അപ്രമത്തേന വേദ്ധവ്യം ശരവത്തന്മയോ ഭവേത്

എന്താണ് ആ വില്ലും മറ്റും? പ്രണവമാണ് വില്ല്. അന്തഃകരണമാണു ശരം. ബ്രഹ്മമാണു ലക്ഷ്യം. ഏകാഗ്രചിത്തനായി ആ ലക്ഷ്യത്തെ ഭേദിക്കണം. എന്നാൽ ആ ലക്ഷ്യവുമായി തന്മയീഭാവം പ്രാപിക്കാം.

7. യസ്മിൻ ദ്യൗശ്ച പൃഥിവീ ചാന്തരിക്ഷ-
മോതം മനഃ സഹ പ്രാണൈശ്ച സർവൈഃ
തമേ വൈകം ജാനഥാത്മാനമന്യാ
വാചോ വിമുഞ്ചഥാമൃതസ്യൈവ സേതുഃ

ഏതൊന്നിൽ സ്വർഗ്ഗവും ഭൂമിയും ആകാശവും എല്ലാം മനസ്സ്, പ്രാണങ്ങൾ എന്നിവയോടുകൂടി ഓതമായിരിക്കുന്നുവോ, ആ ഒന്നിനെയാണ് നിങ്ങൾ പരമാത്മാവായി അറിയേണ്ടത്. മറ്റ് ലൗകിക ജ്ഞാനമെല്ലാം പരിത്യജിക്കണം. എന്തെന്നാൽ സംസാരസമുദ്രം കടക്കാനുള്ള ഉപായം ആ ആത്മജ്ഞാനമാണ്.

8. അരാ ഇവ രഥനാഭൗ സംഹതാ യത്ര നാഡ്യഃ
സ ഏഷോഽന്തശ്ചരതേ ബഹുധാ ജായമാനഃ

വണ്ടിച്ചക്രത്തിന്റെ മദ്ധ്യേ കാണുന്ന 'കുട'ത്തിൽ അതിന്റെ ആരക്കാലുകളെല്ലാം സ്ഥാപിച്ചിരിക്കുന്നു. അതുപോലെ നാഡികളുടെ മൂലസ്ഥാനമായ ഹൃദയത്തിൽ പലേ പ്രകാരത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ബുദ്ധിവൃത്തികൾക്ക് സാക്ഷീഭൂതനായി ആത്മാവ് വർത്തിക്കുന്നു.

9. ഓമിത്യേവം ധ്യായഥാത്മാനം സ്വസ്തി
വഃ പാരായ തമസ്സഃ പരസ്താത്
ദിവ്യേ ബ്രഹ്മപുരേ വ്യോമ്നി
സ ആത്മാ സമ്പ്രതിഷ്ഠിതഃ

ആത്മാവിനെ ഓങ്കാരമായി ധ്യാനിക്കുക. അത് അജ്ഞാനത്തിന്റെ മറുകരകടക്കാൻ നിങ്ങളെ സഹായിക്കും. നിങ്ങൾക്ക് മംഗളമുണ്ടാകട്ടെ. ആത്മാവ് ദിവ്യമായ ബ്രഹ്പുരത്തിലെ ആകാശത്തിൽ (ഹൃദയാകാശത്തിൽ) സ്ഥിതിചെയ്യുന്നു.

10. മനോമയഃ പ്രാണശരീരനേതാ
പ്രതിഷ്ഠിതോഽന്നേ ഹൃദയം സന്നിധായ
തദ്വിജ്ഞാനേന പരിപശ്യന്തി ധീരാ
ആനന്ദരൂപമമൃതം യദ്വിഭാതി

ആ പരമാത്മാവ് മനോമയനായി, പ്രാണങ്ങൾക്കും ശരീരത്തിനും നേതാവായി അന്നമയമായ ശരീരത്തിലെ ബുദ്ധിയിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ധീരന്മാർ ജ്ഞാനത്താൽ, അമൃതസ്വരൂപവും അമൃതവുമായി പ്രശോഭിക്കുന്ന അതിനെ അനുഭവവേദ്യമാക്കുന്നു.

**11. ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവസംശയാഃ**
**ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ**

ഇപ്രകാരമുള്ള ആ പരമാത്മാവിനെ ദർശിക്കുമ്പോൾ ഹൃദയത്തിലെ അഹങ്കാരം തുടങ്ങിയ അവിദ്യാഗ്രന്ഥികൾ അറ്റുപോകുന്നു. സർവ്വ സംശയങ്ങളും ഇല്ലാതാക്കുന്നു. പ്രാരബ്ധ ഭിന്നമായ സകലകർമ്മങ്ങളും അതോടെ നശിക്കുന്നു.

**12. ഹിരണ്മയേ പരേ കോശേ വിരാജം ബ്രഹ്മ നിഷ്കളം**
**തച്ഛുഭ്രം ജ്യോതിഷാം ജ്യോതിസ്തദ്യദാത്മവിദോ വിദുഃ**

ആത്മവേദികൾ, ഈ ബ്രഹ്മത്തെ ജ്യോതിസ്സുകൾക്കും ജ്യോതിസ്സായും നിർമ്മലനായും ശുഭ്രനായും ആനന്ദമയ കോശത്തിൽ സ്ഥിതിചെയ്യുന്നവനായും ഗുണത്രയ രഹിതനായും ദർശിക്കുന്നു.

**13. ന തത്രസൂര്യോ ഭാതി ന ചന്ദ്രതാരകം**
**നേമേ വിദ്യുതോ ഭാന്തി കുതോ*f*യമഗ്നിഃ**
**തമേവ ഭാന്തമനുഭാതി സർവ്വം**
**തസ്യ ഭാസാ സർവ്വമിദം വിഭാതി**

അവിടെ സൂര്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ ഈവിദ്യുത്തുകളോ ഒന്നും പ്രകാശിക്കുന്നില്ല. പിന്നെയാകട്ടെ അഗ്നി! ഇവയെല്ലാം പ്രകാശിക്കുന്നത് പ്രകാശമാനനായ അവന്റെ പ്രകാശത്തെ ആശ്രയിച്ചാണ്.

**14. ബ്രഹ്മൈവേദമമൃതം പുരസ്താദ്ബ്രഹ്മ**
**പശ്ചാദ്ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ**
**അധശ്ചോർധ്വം ച പ്രസൃതം**
**ബ്രഹ്മൈവേദം വിശ്വം വരിഷ്ഠം**

ഈ ബ്രഹ്മം തന്നെയാണ് അമൃതം. ഈ ബ്രഹ്മം തന്നെയാണ് മുന്നിലും പിന്നിലും തെക്കും വടക്കും താഴെയും മുകളിലും സർവത്രനിറഞ്ഞു നിൽക്കുന്നത്. ഇതുതന്നെയാണ് സർവ്വോത്തമമായ ബ്രഹ്മം.

**15. ഏതാദൃഗനുഭവോ യസ്യ സ കൃതാർത്ഥോ നരോത്തമ**
**ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി**

ഇപ്രകാരമുള്ള അനുഭവം ആർക്കുണ്ടാകുന്നുവോ അവനാണു കൃതാർത്ഥൻ. ബ്രഹ്മഭാവം പ്രാപിച്ച ആ പ്രസന്നചിത്തന് ശോകമില്ല; അവൻ ഒന്നും ആഗ്രഹിക്കുന്നുമില്ല.

**16. ദ്വിതീയാദ്വൈ ഭയം രാജംസ്തദഭാവാദ്വിഭേതി ന**
**ന തദ്വിയോഗോ മേപ്യസ്തി മദ്വിയോഗോപി തസ്യ ന**

രാജാവേ, രണ്ടാമത് ഒന്നുണ്ട് എന്നുവരുമ്പോഴാണു ഭയമുണ്ടാകുന്നത്. അതില്ലാത്തപ്പോൾ ഭയവുമില്ല. ആ ബ്രഹ്മത്തെ ഞാൻ വേർ പിരിയുന്നില്ല. അവൻ എന്നെയും വേർപിരിയുന്നില്ല.

**17. അഹമേവ സ സാ*f*ഹം വൈ നിശ്ചിതം വിദ്ധി പർവ്വത**
**മദ്ദർശനം തു തത്ര സ്യാദ്യത്ര ജ്ഞാനീ സ്ഥിതോ മമ**

ഹേ പർവതോത്തമ, ഞാൻ തന്നെ അവൻ. അവൻ തന്നെ ഈ ഞാൻ എന്ന് അറിഞ്ഞുകൊള്ളുക. ഈ ജ്ഞാനം നേടിയവൻ എവിടെയിരിക്കുന്നുവോ അവിടെ എന്നേയും കാണാൻ കഴിയും.

18. നാഹം തീർത്ഥേ ന കൈലാസേ വൈകുണ്ഠേ വാ ന കർഹിചിത്
വസാമി കിന്തു മജ്ജ്ഞാനിഹൃദയാംഭോജമധ്യമേ

ഞാൻ തീർത്ഥസ്ഥാനങ്ങളിലോ കൈലാസത്തിലോ വൈകുണ്ഠത്തിലോ എങ്ങുമല്ല വസിക്കുന്നത്. പിന്നെയോ? ജ്ഞാനിയുടെ ഹൃദയകമലത്തിനുള്ളിലാണ്.

19. മത്പൂജാകോടിഫലദം സകൃന്മജ്ജ്ഞാനിനോƒർച്ചനം
കുലം പവിത്രം തസ്യാസ്തി ജനനീകൃതകൃത്യകാ

എനിക്ക് കോടി പൂജചെയ്യുന്ന ഫലം കിട്ടും, എന്നെ അറിയുന്നവനെ ഒരിക്കൽ പൂജിച്ചാൽ. അവൻ ജനിച്ച കുലം പവിത്രമാകുന്നു. അവന്റെ മാതാവ് കൃതാർത്ഥയുമാകുന്നു

20. വിശ്വംഭരാ പുണ്യവതീ ചില്ലയോ യസ്യ ചേതസഃ
ബ്രഹ്മജ്ഞാനം തു യത് പൃഷ്ടം ത്വയാ പർവ്വതസത്തമ

ചിത്തലയം പ്രാപിച്ച ജ്ഞാനി വസിക്കുന്ന സ്ഥലം തന്നെ പുണ്യഭൂമിയാണ്. ഹേ പർവതോത്തമ,നീ ചോദിച്ച ആത്മവിദ്യയെപ്പറ്റി.

21. കഥിതം തന്മയാ സർവം നാതോ വക്തവ്യമസ്തി ഹി
ഇദം ജ്യേഷ്ഠായ പുത്രായ ഭക്തിയുക്തായ ശീലിനേ

ഞാൻ സമഗ്രമായി പറഞ്ഞു കഴിഞ്ഞു. ഇനിപറയാൻ ബാക്കിയൊന്നുമില്ല. ഇത് ഭക്തിയും ശീലഗുണ വുമുള്ള ജ്യേഷ്ഠപുത്രനോ.

22. ശിഷ്യായ ച യഥോക്തായ വക്തവ്യം നാന്യഥാ ക്വചിത്
യസ്യ ദേവേ പരാ ഭക്തിർ യഥാ ദേവേ തഥാ ഗുരൗ

അപ്രകാരമുള്ള ശിഷ്യനോ അല്ലാതെ മറ്റാരോടും ഒരിക്കലും ഉപദേശിക്കരുത്. ആർക്കാണോ പരമേശ്വരനിലും അതുപോലെ ഗുരുവിലും ഉത്തമമായ ഭക്തിയുള്ളത്,

23. തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ
യേനോപദിഷ്ടാ വിദ്യേയം സ ഏവ പരമേശ്വരഃ

മഹാത്മാവായ അവനിലാണ് ഞാൻ പറഞ്ഞ വസ്തുതകൾ പ്രകാശിക്കുന്നത്. ഈ വിദ്യ ഉപദേശിക്കുന്നത് ആരോ അവൻ തന്നെ പരമേശ്വരൻ.

24. യസ്യായം സുകൃതം കർത്തുമസമർത്ഥസ്തതോ ഋണീ
പിത്രോരപ്യധികഃ പ്രോക്തോ ബ്രഹ്മജന്മപ്രദായകഃ

ആരാണോ അവന് പ്രത്യുപകാരം ചെയ്യാത്തത് അവനാണുകടക്കാരൻ. പിതാവിനെക്കാൾ ഉത്തമനാണ് ബ്രഹ്മജ്ഞാനം നൽകുന്നവൻ.

25. പിതൃജാതം ജന്മ നഷ്ടം നേത്ഥം ജാതം കദാചന
തസ്മൈ ന ദ്രുഹ്യേദിത്യാദി നിഗമോƒപ്യവദന്നഗ

പിതാവിൽ നിന്നു കിട്ടുന്ന ജന്മം മരണത്തോടെ നശിക്കുന്നു. എന്നാൽ ഗുരുവിൽനിന്നു ലഭിക്കുന്ന ബ്രഹ്മജന്മം നശിക്കുന്നില്ല. അതുകൊണ്ട് ഗുരുവിനെ ദ്രോഹിക്കരുതെന്ന് വേദങ്ങൾ അനുശാസിക്കുന്നു.

26. തസ്മാച്ഛാസ്ത്രസ്യ സിദ്ധാന്തോ ബ്രഹ്മദാതാ ഗുരുഃ പരഃ
ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന ശങ്കരഃ

അതുകൊണ്ടാണ് ബ്രഹ്മജ്ഞാനം നൽകുന്ന ഗുരുവാണ് ശ്രേഷ്ഠൻ എന്ന് ശാസ്ത്രങ്ങളും ഉദ്ബോധിപ്പിക്കുന്നത്. ശിവൻ കോപിച്ചാൽ രക്ഷിക്കാൻ ഗുരുവിന് കഴിയും. എന്നാൽ ഗുരു കോപിച്ചാൽ രക്ഷിക്കാൻ ശങ്കരനു സാധിക്കുകയില്ല.

27. തസ്മാത് സർവപ്രയത്നേന ശ്രീഗുരും തോഷയേന്നഗ
കായേന മനസാ വാചാ സർവദാ തത്പരോ ഭവേത്

അതിനാൽ ഏതുപ്രകാരത്തിലും ഗുരുവിനെ സന്തോഷിപ്പിക്കണം. ശരീരംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും സദാ ഗുരുതത്പരനായിരിക്കണം.

28. അന്യഥാ തു കൃതഘ്നഃസ്യാത് കൃതഘ്നേ നാസ്തി നിഷ്കൃതിഃ
ഇന്ദ്രേണാഥർവണായോക്താ ശിരഃഛേദപ്രതിജ്ഞയാ

അല്ലെങ്കിൽ കൃതഘ്നനായിരിക്കും. കൃതഘ്നതക്കു പ്രായശ്ചിത്തമില്ല. മറ്റൊരാൾക്ക് ഉപദേശിച്ചു കൊടുത്താൽ തലവെട്ടിക്കളയും എന്ന പ്രതിജ്ഞയോടെയാണ് ഇന്ദ്രൻ അഥർവണമുനിക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചതെന്ന് കേട്ടിട്ടുണ്ട്.

29. അശ്വിഭ്യാം കഥനേ തസ്യ ശിരഃഛിന്നം ച വജ്രിണാ
അശ്വീയം തത് ശിരോ നഷ്ടം ദൃഷ്ട്വാ വൈദ്യൗ സുരോത്തമൗ

അഥർവണൻ അത് അശ്വിനീദേവൻമാർക്ക് ഉപദേശിക്കുകയും ഇന്ദ്രൻ അദ്ദേഹത്തിന്റെ ശിരസ്സുഛേദിക്കുകയും ചെയ്തു. ദേവവൈദ്യന്മാരായ അശ്വിനീ ദേവന്മാർ അഥർവണന്റെ ശിരസ്സററതു കണ്ട്

30. പുനഃസംയോജിതം സ്വീയം താഭ്യാം മുനിശിരസ്തദാ
ഇതി സങ്കടസമ്പാദ്യാ ബ്രഹ്മവിദ്യാ നഗാധിപ
ലബ്ധാ യേന സ ധന്യഃ സ്യാത്കൃതകൃത്യശ്ച ഭൂധര

വീണ്ടും ആശിരസ്സ് ഉടലുമായി ചേർത്തുവച്ച് ജീവിപ്പിച്ചു. ഇത്രയെല്ലാം പ്രയാസപ്പെട്ടു നേടേണ്ടതാണു ബ്രഹ്മവിദ്യ. നേടിക്കഴിഞ്ഞാലോ അവനാണു ധന്യനും കൃതകൃത്യനും.

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
ഷട്ത്രിംശോഽദ്ധ്യായ:

## അഥ സപ്തത്രിംശോഽദ്ധ്യായഃ

### ഹിമാലയ ഉവാച

1. സ്വീയാം ഭക്തിം വദസ്വാംബ യേന ജ്ഞാനം സുഖേന ഹി
ജായേത മനുജസ്യാസ്യ മധ്യമസ്യാവിരാഗിണഃ

ഹേ അംബികേ, ഈ രാജമാർഗ്ഗം വൈരാഗ്യരഹിതനായ ഒരു മധ്യമാധികാരിക്ക് സുഗമമല്ലല്ലോ. എന്നെപ്പോലെയുള്ളവർക്ക് സുഖമായും അനായാസമായും സഞ്ചരിച്ച് ജ്ഞാനം നേടാവുന്ന ആ ഭക്തിയോഗത്തെപ്പറ്റി പറഞ്ഞാലും.

## ശ്രീദേവ്യുവാച

2. മാർഗ്ഗാസ്ത്രയോ മേ വിഖ്യാതാ മോക്ഷപ്രാപ്തൗ നഗാധിപ
കർമ്മയോഗോ ജ്ഞാനയോഗോ ഭക്തിയോഗശ്ച സത്തമ

ഹേ നഗാധിപ, മോക്ഷപ്രാപ്തിക്ക് പ്രസിദ്ധങ്ങളായ മൂന്നു മാർഗ്ഗങ്ങൾ ഉണ്ട്:കർമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം.

3. ത്രയാണാമപ്യയം യോഗഃ കർത്തും ശക്യോ/സ്തി സർവഥാ
സുലഭത്വാന്മാനസത്വാത് കായചിത്താദ്യപീഡനാത്

ഈ മൂന്നു യോഗങ്ങളിൽ ഏതു പ്രകാരേണയും ചെയ്യാൻ എളുപ്പമുള്ളത് ഭക്തി യോഗമാണ്. അത് സുലഭവും ചിത്തവൃത്തികൾകൊണ്ടു സാധ്യവും ശരീരത്തെയോ മനസ്സിനെയോ പീഡിപ്പിക്കേണ്ടാത്തവിധം സുഗമവുമാണ്.

4. ഗുണഭേദാന്മനുഷ്യാണാം സാ ഭക്തിസ്ത്രിവിധാ മതാ
പരപീഡാം സമുദ്ദിശ്യ ദംഭം കൃത്വാ പുരഃസരം

മനുഷ്യരുടെ സത്വരജസ്തമോഗുണങ്ങളുടെ ഭേദമനുസരിച്ച് ഭക്തിയും മൂന്നുവിധത്തിൽ വരും. അന്യരെ ദ്രോഹിക്കണമെന്ന ഉദ്ദേശത്തോടും അഹങ്കാരത്തോടും

5. മാത്സര്യക്രോധയുക്തോ യസ്തസ്യ ഭക്തിസ്തു താമസീ
പരപീഡാദിരഹിതഃ സ്വകല്യാണാർത്ഥമേന ച

മാത്സര്യക്രോധങ്ങളോടും കൂടിയവന്റെ ഭക്തി താമസ ഭക്തിയാണ്. അന്യരെ ദ്രോഹിക്കണമെന്ന ചിന്തയില്ലാതെ സ്വന്തം നന്മയ്ക്കുവേണ്ടിമാത്രം

6. നിത്യം സകാമോ ഹൃദയം യശോർത്ഥീ ഭോഗലോലുപഃ
തത്തത് ഫലസമാവാപ്ത്യൈ മാമുപാസ്തേതിഭക്തിതഃ

സകാമനായും യശസ്സിനെ പ്രതീക്ഷിക്കുന്നവനായും ഭോഗലോലുപനായും അതതു കർമ്മങ്ങളിൽ ഫലപ്രതീക്ഷ ഉള്ളവനായും അത്യന്തം ഭക്തിയോടെ ഒരുവൻ എന്നെ ഭജിക്കാം. അവന്റെയും,

7. ഭേദബുദ്ധ്യാ തു മാം സ്വസ്മാദന്യാം ജാനാതി പാമരഃ
തസ്യ ഭക്തിഃ സമാഖ്യാതാ നഗാധിപ തു രാജസീ

തന്നിൽനിന്നും അന്യയാണ് ഞാൻ എന്ന ഭേദബുദ്ധിയോടെ ഭജിക്കുകയും ചെയ്യുന്ന ആ അജ്ഞന്റേയും ഭക്തി ഹേ നഗാധിപ രാജസഭക്തിയാണ്.

8. പരമേശാർപ്പണം കർമ്മ പാപസംക്ഷാളനായ ച
വേദോക്തത്വാദവശ്യം തത്കർത്തവ്യം തു മയാ/നിശം

പാപങ്ങൾ കഴുകിക്കളയാൻവേണ്ടി ഈശ്വരാർപ്പണമായി കർമ്മങ്ങൾ ചെയ്യുകയും വേദവിഹിത മായതിനാൽ അവ ഞാൻ നിത്യവും അവശ്യം ചെയ്യേണ്ടതാണ്,

9. ഇതി നിശ്ചിതബുദ്ധിസ്തു ഭേദബുദ്ധിമുപാശ്രിതഃ
കരോതി പ്രീതയേ കർമ്മ ഭക്തിഃ സാ നഗ സാത്വികീ

എന്ന ഉറച്ച തീരുമാനത്തോടെ ഭേദബുദ്ധിയോടുകൂടിയാണെങ്കിലും എന്നെ പ്രീതിപ്പെടുത്താനായി കർമ്മം അനുഷ്ഠിക്കുകയും ചെയ്യുന്നുവെങ്കിൽ അവന്റെ ഭക്തി സാത്വികമാണ്.

10. പരാഭക്തേഃ പ്രാപികേയം ഭേദബുദ്ധ്യവലംബനാത്
പൂർവ്വപ്രോക്തേ ഹ്യുഭേ ഭക്തീ ന പരപ്രാപികേ മതേ

ഈ സാത്വിക ഭക്തി പരമപ്രേമരൂപമായ പരാഭക്തിയെ പ്രാപിക്കാൻ സഹായിക്കുന്നതുകൊണ്ട് ഇതിനെ ആശ്രയിക്കാവുന്നതാണ്. ഭേദബുദ്ധിയുള്ളതിനാൽ മുൻപറഞ്ഞ രണ്ടുതരം ഭക്തിയും (രാജസതാമസഭക്തികളും) പരാഭക്തിയെ പ്രാപിക്കാൻ സഹായിക്കുന്നവയല്ലാത്തതിനാൽ വർജ്യങ്ങളാണ്.

11. **അധുനാ പരാഭക്തിം തു പ്രോച്യമാനാം നിബോധ മേ**
**മദ്ഗുണശ്രവണം നിത്യം മമ നാമാനുകീർത്തനം**

ഇനി ഞാൻ പരാഭക്തിയുടെ സ്വരൂപം പറയാം,കേട്ടുകൊള്ളുക. നിത്യവും എന്റെ ഗുണകഥകൾ കേൾക്കുക; നിത്യവും എന്റെ നാമങ്ങൾ കീർത്തിക്കുക;

12. **കല്യാണഗുണരത്നാനാമാകരായാം മയി സ്ഥിരം**
**ചേതസോ വർത്തനം ചൈവ തൈലധാരാസമം സദാ**

ശുഭഗുണങ്ങൾക്കെല്ലാം നിവാസസ്ഥാനായ എന്നിൽ തൈലധാരപോലെ മനസ്സ് മുറിയാതെ സ്ഥിരമായി നിർത്തുകയും

13. **ഹേതുസ്തു തത്ര കോ വാഽപി ന കദാചിദ്ഭവേദപി**
**സാമീപ്യസാർഷ്ടി സായൂജ്യ സാലോക്യാനാം ന ചൈഷണാ**

ഫലപ്രതീക്ഷ കൂടാതെ എന്നെ പ്രീതിപ്പെടുത്തുക എന്ന ഏക ഉദ്ദേശത്തോടെ മനസ്സ് പരമപ്രേമപൂർവ്വം എന്നിൽ നിർത്തുകയും സാമീപ്യം സാരൂപ്യം സായുജ്യം സാലോക്യം തുടങ്ങിയവയെപ്പോലും ആഗ്രഹിക്കാതിരിക്കുകയും

14. **മത്സേവാതോഽധികം കിഞ്ചിന്നൈവ ജാനാതി കർഹിചിത്**
**സേവ്യസേവകതാഭാവാത്തത്ര മോക്ഷം ന വാഞ്ഛതി**

എന്നെ സേവിക്കുക എന്നതൊഴികെ മറ്റൊന്നും ഒരിക്കലും അറിയാതിരിക്കുകയും സേവ്യസേവകഭാവത്തിൽ മോക്ഷം പോലും ആഗ്രഹിക്കാതിരിക്കുകയും

15. **പരാനുരക്ത്യാ മാമേവ ചിന്തയേദ്യോ ഹ്യതന്ദ്രിതഃ**
**സ്വാഭേദേനൈവ മാം നിത്യം ജാനാതി ന വിഭേദതഃ**

ആലസ്യമില്ലാതെ പരമപ്രേമത്തോടെ എന്നെത്തന്നെ ചിന്തിക്കുകയും ഞാൻ തന്നെ സച്ചിദാനന്ദരൂപിണി എന്നു ചിന്തിച്ചുകൊണ്ട് എന്നെ അഭേദബുദ്ധിയോടെ അറിയുകയും ചെയ്യുന്നത് ആരോ,

16. **മദ്രൂപത്വേന ജീവാനാം ചിന്തനം കുരുതേ തു യഃ**
**യഥാ സ്വസ്യാത്മനി പ്രീതിസ്തഥൈവ ച പരാത്മനി**

സർവ്വജീവജാലങ്ങളേയും എന്റെ രൂപത്തിൽത്തന്നെ കാണുകയും സ്വന്തം ആത്മാവിനോട് എത്ര പ്രീതിയുണ്ടോ അത്രയും പ്രീതി അന്യരുടെ ആത്മാവിനോട് ഉണ്ടായിരിക്കുകയും ചെയ്യുന്നവനാരോ,

17. **ചൈതന്യസ്യ സമാനത്വാന്ന ഭേദം കുരുതേ തു യഃ**
**സർവത്ര വർത്തമാനാം സർവരൂപാം ച സർവശഃ**

ചൈതന്യം സമാനമാണെന്നു കണ്ട് ഏതിലും അഭേദഭാവം പുലർത്തുകയും എല്ലായിടത്തും എല്ലാരൂപത്തിലും വർത്തിക്കുന്നത് ഞാൻ തന്നെയാണെന്ന് കാണുകയും ചെയ്യുന്നതാരോ,

18. **നമതേ യജതേ ചൈവാപ്യാചാണ്ഡാലാന്തമീശ്വരം**
**ന കുത്രാപി ദ്രോഹബുദ്ധിം കുരുതേ ഭേദവർജനാത്**

ചണ്ഡാലൻവരെയുള്ളവരെ നമിക്കുകയും പൂജിക്കുകയും ഭേദബുദ്ധിയില്ലാത്തതിനാൽ ഒരിടത്തും ദ്രോഹബുദ്ധിയില്ലാതിരിക്കുകയും ചെയ്യുന്നവനാരോ,

19. മത്സ്ഥാനദർശനശ്രദ്ധാ മദ്ഭക്തദർശനേ തഥാ
മച്ഛാസ്ത്രശ്രവണേ ശ്രദ്ധാ മന്ത്രതന്ത്രാദിഷു പ്രഭോ

എന്റെ സ്ഥാനങ്ങളേയുംഎന്റെ ഭക്തൻമാരേയും സന്ദർശിക്കുന്നതിലും എന്റെ ശാസ്ത്രങ്ങൾ ശ്രവിക്കുന്നതിലും മന്ത്രതന്ത്രാദികളിലും ശ്രദ്ധിക്കുന്നവനാരോ

20. മയി പ്രേമാകുലമതീ രോമാഞ്ചിതതനുഃ സദാ
പ്രേമാശ്രുജലപൂർണാക്ഷഃ കണ്ഠഗദ്ഗദനിസ്വനഃ

എന്നിൽ ഭക്തി വർദ്ധിച്ച് സദാ രോമാഞ്ച കഞ്ചുകിതനാകുകയും കണ്ണിൽപ്രേമാശ്രുക്കൾ നിറയുകയും കണ്ഠമിടറുകയും ചെയ്യുന്നവനായി,

21. അനന്യേനൈവ ഭാവേന പൂജയേദ്യോ നഗാധിപ
മാമീശ്വരീം ജഗദ്യോനിം സർവ്വകാരണകാരണാം

ഹേ നഗാധിപ ഈശ്വരിയും ജഗത്കാരണഭൂതയും സർവ്വകാരണകാരണരൂപയുമായ എന്നെ അഭേദഭാവത്തോടെ പൂജിക്കുകയും ചെയ്യുന്നതാരോ,

22. വ്രതാനി മമ ദിവ്യാനി നിത്യനൈമിത്തികാന്യപി
നിത്യം യ കുരുതേ ഭക്ത്യാ വിത്തശാഠ്യവിർജിതഃ

എന്റെ ദിവ്യങ്ങളും നിത്യ നൈമിത്തികങ്ങളുമായ വ്രതങ്ങൾ വിത്തശാഠ്യമില്ലാതെ ഭക്തിപൂർവ്വം അനുഷ്ഠിക്കുകയും ചെയ്യുന്നത് ആരോ

23. മദുത്സവദിദൃക്ഷാ ച മദുത്സവകൃതിസ്തഥാ
ജായതേ യസ്യ നിയതം സ്വഭാവാദേവ ഭൂധര

എന്റെ ഉത്സവങ്ങൾ കാണാനും അതുപോലെ അവ നടത്താനും സ്വാഭാവികമായി ശ്രദ്ധിച്ചുകൊണ്ടു കഴിയുകയും ചെയ്യുന്നവനാരോ,

24. ഉച്ചൈർഗായംശ്ച നാമാനി മമൈവ ഖലു നൃത്യതി
അഹങ്കാരാദി രഹിതോ ദേഹതാദാത്മ്യവർജിതഃ

അഹങ്കാരമില്ലാതെയും ദേഹതാദാത്മ്യം വെടിഞ്ഞ് എന്റെ നാമങ്ങൾ ഉറക്കെപ്പാടുകയും നൃത്തംചെയ്യുകയും

25. പ്രാരാബ്ധേന യഥാ യച്ച ക്രിയതേ തത്തഥാ ഭവേത്
ന മേ ചിന്താസ്തി തത്രാപി ദേഹസംരക്ഷണാദിഷു

പ്രാരാബ്ധം എങ്ങനെയോ അതുപോലെ വന്നുകൊള്ളട്ടെ, ദേഹത്തെ സംരക്ഷിക്കുന്ന കാര്യങ്ങളിലൊന്നും എനിക്കു ഒരു ചിന്തയുമില്ല.

26. ഇതി ഭക്തിസ്തു യാ പ്രോക്താ പരാഭക്തിസ്തു സാ സ്മൃതാ
യസ്യാം ദേവ്യതിരിക്തം തു ന കിഞ്ചിദപി ഭാവ്യതേ

എന്നിങ്ങനെ വിചാരിക്കുകയും ദേവിയല്ലാതെ മറ്റൊന്നുമില്ലെന്ന് ഉറയ്ക്കുകയും ചെയ്യുന്നതാരോ അവന്റെ ആ ഭക്തിയാണ് പരാഭക്തിയെന്നു പറയുന്നത്.

27. ഇത്ഥം ജാതാ പരാ ഭക്തിർയസ്യ ഭൂധര തത്ത്വതഃ
തദൈവ തസ്യ ചിന്മാത്രേ മദ്രൂപേ വിലയോ ഭവേത്

രാജാവേ ഈ പരാഭക്തി ആർക്കുണ്ടാകുന്നുവോ അവൻ ചിന്മാത്രമയ മായ എന്റെ രൂപത്തിൽ അപ്പോൾ തന്നെ വിലയിക്കും,

**28. ഭക്തേസ്തു യാ പരാകാഷ്ഠാ സൈവ ജ്ഞാനം പ്രകീർത്തനം**
**വൈരാഗ്യസ്യ ച സീമാ സാ ജ്ഞാനേ തദുഭയം യതഃ**

ഭക്തിയുടെ പരമകാഷ്ഠം ഏതോ അതാണു ജ്ഞാനമെന്നും പറയുന്നത്. അതു തന്നെയാണു വൈരാഗ്യത്തിന്റെയും സീമ,രണ്ടും ജ്ഞാനം ലഭിക്കാൻ കാരണങ്ങളാകുന്നു.

**29. ഭക്തൗ കൃതയാം യസ്യാപി പ്രാരാബ്ധവശതോ നഗ**
**ന ജായതേ മമ ജ്ഞാനം മണിദ്വീപം സ ഗച്ഛതി**

പ്രാരാബ്ധബലത്താൽ ആർക്ക് ജ്ഞാനം ഉണ്ടാകുന്നില്ലയോ അവനും ഭക്തിയുണ്ടെങ്കിൽ എന്റെ മണിദ്വീപത്തിൽ എത്തും.

**30. തത്രഗത്വാƒഖിലാൻ ഭോഗാനനിച്ഛന്നപി ചർച്ഛതി**
**തദന്തേ മമ ചിദ്രൂപജ്ഞാനം സമ്യഗ്ഭവേന്നഗ**

ഹേ നഗോത്തമ, അവിടെ എത്തിയിട്ട് ആഗ്രഹമില്ലെങ്കിലും അഖിലഭോഗങ്ങളെയും അനുഭവിച്ചിട്ട് ഒടുക്കം എന്റെ ചിദ്രൂപജ്ഞാനവും അവനു വേണ്ടപോലെ ഉണ്ടാകും.

**31. തേന മുക്തഃ സദൈവ സ്യാത്ജ്ഞാനന്മുക്തിർന്ന ചാന്യഥാ**
**ഇഹൈവ യസ്യ ജ്ഞാനം സ്യാദ്ഹൃദ്ഗതപ്രത്യഗാത്മനഃ**

ഇങ്ങനെ അവൻ സദാ മുക്തനായിത്തീരും. ജ്ഞാനത്തിലൂടെയല്ലാതെ മറ്റൊരു പ്രകാരത്തിലും മുക്തിയില്ല. ആർക്ക് ഹൃദ്ഗതനായ പ്രത്യഗാത്മാവിന്റെ ജ്ഞാനം ഇവിടെ വച്ചു തന്നെ ഉണ്ടാകുന്നുവോ-

**32. മമ സംവിത്പരതനോസ്തസ്യ പ്രാണാ വ്രജന്തി ന**
**ബ്രഹ്മൈവ സംസ്തദാപ്നോതി ബ്രഹ്മൈവ ബ്രഹ്മ വേദ യഃ**

എന്റെ സംവിത് രൂപജ്ഞാനം ഉണ്ടാകുന്നുവോ- അവന് മരണമില്ല. ബ്രഹ്മസ്വരൂപിയായി ബ്രഹ്മത്വം പ്രാപിക്കുന്നു. ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മം തന്നെയാകുന്നു.

**33. കണ്ഠം ചാമീകരസമമജ്ഞാനാത്തു തിരോഹിതം**
**ജ്ഞാനാദജ്ഞാനനാശേന ലബ്ധമേവ ഹി ലഭ്യതേ**

കഴുത്തിൽധരിച്ചിരിക്കുന്ന സ്വർണ്ണത്തെ നാം ആഭരമാണെന്നു ധരിക്കുന്നു. യഥാർത്ഥ ചിന്തയിൽ അത് സ്വർണ്ണമല്ലാതെ മറ്റൊന്നുമല്ലെന്നും അറിയുന്നു.. അതുപോലെയാണ് ബ്രഹ്മപ്രാപ്തിയും. ജ്ഞാനം കൊണ്ട് അജ്ഞാനം നശിക്കുന്നു. അതുമൂലം ലഭിച്ചതിനെത്തന്നെയാണ് വീണ്ടും ലഭിക്കുന്നത്. ആത്മ സ്വരൂപമാണ് ഓരോരുത്തരുടേതും. അജ്ഞാനത്താൽ അത് ആവൃതമാണെന്നു മാത്രം.

**34. വിദിതാവിദിതാദന്യന്നഗോത്തമ വപുർമമ**
**യഥാദർശേ തഥാത്മനി യഥാജലേ തഥാ പിതൃലോകേ**

അറിഞ്ഞതിനും അറിയാത്തതിനും അപ്പുറത്താണ് ഞാൻ സ്ഥിതി ചെയ്യുന്നത്. കാര്യകാരണങ്ങൾക്ക് അപ്പുറത്താണെന്നർത്ഥം. ജലത്തിലെ പ്രതിബിംബം പോലെ പിതൃലോകത്തും കണ്ണാടിയിലെ പ്രതിബിംബം പോലെ ഈ ശരീരത്തിലും.

**35. ഛായതപോ യഥാ സ്വച്ഛേ വിവിക്തൗ തദ്വദേവ ഹി**
**മമ ലോകേ ഭവേത് ജ്ഞാനം ദ്വൈതഭാവവിവർജിതം**

നിഴലും വെയിലും പോലെ മറഞ്ഞും തെളിഞ്ഞും അത്യന്തം വിഭിന്നാനുഭവങ്ങളോടെ സ്ഥിതിചെയ്യുന്നു. എന്റെ ലോകമായ മണിദ്വീപത്തിൽ എത്തുന്നവർക്ക് ദ്വൈതഭാവമില്ലാത്ത ജ്ഞാനമുണ്ടാകും.

**36. യസ്തു വൈരാഗ്യവാനേവ ജ്ഞാനഹീനോ മ്രിയേത ചേത്**
**ബ്രഹ്മലോകേ വസേന്നിത്യം യാവത്കല്പം തതഃപരം**

വിരക്തനായിത്തീർന്ന ഒരാൾ ജ്ഞാനം ലഭിക്കാതെ മരിച്ചാൽ അവൻ കല്പാന്തത്തോളം ബ്രഹ്മലോകത്ത് വസിക്കും. അതിനുശേഷം,

**37. ശുചീനാം ശ്രീമതാം ഗേഹേ ഭവേത്തസ്യ ജനിഃ പുനഃ**
**കരോതി സാധനം പശ്ചാത്തതോ ജ്ഞാനം ഹി ജായതേ**

കുലീനരും ഐശ്വര്യ സമ്പന്നരുമായവരുടെ ഭവനത്തിൽ വീണ്ടും അവൻ വന്നു ജനിക്കും. അവിടെവച്ച് അവൻ സാധനകൾ അനുഷ്ഠിക്കും. അതെതുടർന്ന് അവൻ ആത്മജ്ഞാനം നേടുകയും ചെയ്യും.

**38. അനേകജന്മഭീ രാജൻജ്ഞാനം സ്യാന്നൈകജന്മനാ**
**തതഃ സർവ്വപ്രയത്നേന ജ്ഞാനാർത്ഥം യത്നമാശ്രയേത്**

രാജാവേ അനേകജന്മങ്ങൾകൊണ്ടേ ജ്ഞാനം ലഭിക്കൂ. ഒരു ജന്മം കൊണ്ടല്ല. അതിനാൽ പണിപ്പെട്ടായാലും ജ്ഞാനം സമ്പാദിക്കാൻ ശ്രമിക്കണം.

**39. നോ ചേന്മഹാവിനാശഃ സ്യാജ്ജന്മൈതദ്ദുർലഭം പുനഃ**
**തത്രാപി പ്രഥമേ വർണ്ണേ വേദപ്രാപ്തിശ്ച ദുർലഭാ**

അല്ലെങ്കിൽ വലിയ നഷ്ഠമാകും. ഈ മനുഷ്യജന്മം വളരെ ദുർലഭമാണ്. അതിലും പ്രത്യേകിച്ച് ബ്രാഹ്മണനായി ജനിക്കുകയും വേദം പഠിക്കാൻ കഴിയുകയും ചെയ്യുക വളരം ദുർലഭമാണ്.

**40. ശമാദിഷട്കസമ്പത്തിർയോഗസിദ്ധിസ്തഥൈവ ച**
**തഥോത്തമ ഗുരുപ്രാപ്തിഃ സർവ്വമേവാത്ര ദുർലഭം**

ശമംദമം തുടങ്ങിയ ആറെണ്ണം ലഭിക്കുക, യോഗസിദ്ധി ഉണ്ടാവുക, അതുപോലെ ഒരു ഉത്തമ ഗുരുവിനെ ലഭിക്കുക; ഇവയെല്ലാം വളരെ ദുർലഭം തന്നെ.

**41. തഥേന്ദ്രിയാണാം പടുതാ സംസ്കൃതത്വം തനോസ്തഥാ**
**അനേകജന്മ പുണ്യൈസ്തു മോക്ഷേച്ഛാ ജായതേ തതഃ**

അപ്രകാരം ഇന്ദ്രിയ നൈപുണ്യവും ശരീരസംസ്കാരവും മോക്ഷേച്ഛയും അനേകം ജന്മങ്ങളിലെപുണ്യം കൊണ്ടേ ഉണ്ടാവു.

**42. സാധനേ സഫലേപ്യേവം ജായമാനേƒപി യോ നരഃ**
**ജ്ഞാനാർത്ഥം നൈവ യതതേ തസ്യജന്മ നിരർത്ഥകം**

ഇങ്ങനെ ലക്ഷ്യ സാധ്യത്തിനു വേണ്ട ഉപായങ്ങളെല്ലാം ഉണ്ടായിരിക്കെ ജ്ഞാനം നേടാൻ ഒരുവൻ ശ്രമിക്കുന്നില്ലെങ്കിൽ അവന്റെ ജന്മം നിഷ്ഫലമാണ്.

**43. തസ്മാദ്രാജൻ യഥാശക്ത്യാ ജ്ഞാനാർത്ഥം യത്നമാശ്രയേത്**
**പദേ പദേƒശ്വമേധസ്യ ഫലമാപ്നോതി നിശ്ചിതം**

അതുകൊണ്ട് രാജാവേ ജ്ഞാനം നേടാൻ യഥാശക്തി ശ്രമിക്കണം. ഓരോ ചുവട് വയ്ക്കുന്നതിലൂടെ-ഓരോക്ഷണത്തിലൂടെയാണല്ലോ അശ്വമേധഫലം നേടാൻ കഴിയുക?

**44. ഘൃതമിവ പയസി നിഗൂഢം ഭൂതേഭൂതേ ച വസതി വിജ്ഞാനം**
**സതതം മന്ഥയിതവ്യം മനസാ മന്ഥാന ഭൂതേന**

പാലിൽ വെണ്ണപോലെ സർവജീവിദേഹങ്ങളിലും നിഗൂഢമായി വസിക്കുകയാണ് ജ്ഞാന സ്വരൂപിയായ ബ്രഹ്മം. മനസ്സാകുന്ന കടകോൽ കൊണ്ട് അതിനെ സദാ കടയണം.

**45. ജ്ഞാനം ലബ്ധ്വാ കൃതാർത്ഥഃ സ്യാദിതി വേദാന്തഡിംഡിമഃ**
**സർവമുക്തം സമാസേന കിം ഭൂയഃ ശ്രോതുമിച്ഛസി**

ആ ജ്ഞാനം ലഭിച്ചാൽ കൃതാർത്ഥനാകുമെന്ന് വേദാന്തം ഉദ്ഘോഷിക്കുന്നു. ഇങ്ങനെ ഞാൻ സകലതും ചുരുക്കി പറഞ്ഞു കഴിഞ്ഞു. ഇനിയും എന്താണ് നിനക്ക് കേൾക്കേണ്ടത്?

ഇതിശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
സപ്തത്രിംശോƒദ്ധ്യായഃ

## അഥാഷ്ടത്രിംശോƒദ്ധ്യായഃ

### ഹിമാലയ ഉവാച

**1. കതി സ്ഥാനാനി ദേവേശി ദ്രഷ്ടവ്യാനി മഹീതലേ**
**മുഖ്യാനി ച പവിത്രാണി ദേവീപ്രിയതമാനി ച**

ഹേ ദേവേശി, ഭൂമിയിൽ ഒരു ഭക്തൻ ദർശിക്കേണ്ട, മുഖ്യങ്ങളും പവിത്രങ്ങളും ദേവിക്ക് പ്രിയതമങ്ങളുമായ പുണ്യസ്ഥലങ്ങൾ ഏതെല്ലാമാണ്?

**2. വ്രതാന്യപി തഥാ യാനി തുഷ്ടിദാന്യുത്സവാ അപി**
**തത്സർവം വദ മേ മാതഃ കൃതകൃത്യോ യതോ നരഃ**

അപ്രകാരം വ്രതങ്ങളും സന്തോഷപ്രദങ്ങളായ ഉത്സവങ്ങളും ഏതെല്ലാമാണ്?അമ്മേ ,ഇവയെല്ലാം എന്നോട് പറഞ്ഞാലും.ഇവ മനുഷ്യനു കൃതകൃത്യത ഉണ്ടാക്കുമല്ലോ.

### ശ്രീദേവ്യുവാച

**3. സർവം ദൃശ്യം മമ സ്ഥാനം സർവേ കാലാ വ്രതാത്മകാഃ**
**ഉത്സവാഃ സർവകാലേഷു യതോƒഹം സർവരൂപിണീ**

ഈ ദൃശ്യമായിട്ടുള്ള സകലതും എന്റെ സ്ഥാനങ്ങളാണ്.എല്ലാകാലവും എന്റെ വ്രതത്തിനുള്ളതാണ്. ഏതുകാലത്തും ഉത്സവം നടത്താം. എന്തെന്നാൽ ഞാൻ സർവരൂപിണിയാകുന്നു.

**4. തഥാപി ഭക്തവാത്സല്യാത് കിഞ്ചിത്കിഞ്ചിദഥോച്യതേ**
**ശൃണുഷ്വാവഹിതോ ഭൂത്വാ നഗരാജ വചോ മമ**

ഭക്തവാത്സല്യം നിമിത്തം ഞാൻ അല്പാല്പം ചിലതുപറയാം.നഗരാജാവേ,ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേൾക്കൂ.

**5. കോലാപുരം മഹാസ്ഥാനം യത്ര ലക്ഷ്മീഃ സദാ സ്ഥിതാ**
**മാതുഃ പുരം ദ്വിതീയം ച രേണുകാധിഷ്ഠിതം പരം**

കോലാപുരമാണ് എന്റെ ഒരു മഹാസ്ഥാനം. അവിടെ ലക്ഷ്മീദേവി സദാവർത്തിക്കുന്നു. മാതൃകാ പുരമാണ് രണ്ടാമത്തേത്. രേണുകാ ദേവിയാണ് അവിടെ വസിക്കുന്നത്.

6. തുലജാപുരം തൃതീയം സ്യാത്സപ്തശൃംഗം തഥൈവ ച
ഹിംഗുളായാ മഹാസ്ഥാനം ജ്വാലാമുഖ്യാസ്തഥൈവ ച

തുലജാപുരവും സപ്തശൃംഗവുമാണ് മൂന്നാമതായി പറയേണ്ടത്.ഹിംഗുളയുടെയും ജ്വാലാമുഖിയുടെയും മഹാസ്ഥാനങ്ങളാണിവ.

7. ശാകംഭര്യാഃ പരം സ്ഥാനം ഭ്രാമര്യാഃ സ്ഥാനമുത്തമം
ശ്രീരക്തദന്തികാസ്ഥാനം ദുർഗാസ്ഥാനം തഥൈവച

ശാകംഭരിയുടെ ശ്രേഷ്ഠമായ സ്ഥാനം, ഭ്രാമരിയുടെ ഉത്തമമായ സ്ഥാനം, ശ്രീരക്തദന്തികയുടെ സ്ഥാനം അതുപോലെ ദുർഗ്ഗയുടെ സ്ഥാനം,

8. വിന്ധ്യാചലനിവാസിന്യാഃ സ്ഥാനം സർവോത്തമോത്തമം
അന്നപൂർണ്ണാ മഹാസ്ഥാനം കാഞ്ചീപുരമനുത്തമം

വിന്ധ്യാചലനിവാസിനിയുടെ സർവോത്തമമായ സ്ഥാനം, അന്നപൂർണ്ണയുടെ മഹാസ്ഥാനവും ഉത്തമവുമായ കാഞ്ചീപുരം,

9. ഭീമാദേവ്യാഃ പരം സ്ഥാനം വിമലാസ്ഥാനമേവ ച
ശ്രീചന്ദ്രലാമഹാസ്ഥാനം കൗശികീസ്ഥാനമേവ ച

ഭീമാദേവിയുടെ സ്ഥാനം,വിമലാദേവിയുടെ സ്ഥാനം,ശ്രീചന്ദ്രലാദേവിയുടെ സ്ഥാനം,കൗശികിയുടെ സ്ഥാനം

10. നീലാംബായാഃ പരം സ്ഥാനം നീലപർവതമസ്തകേ
ജാംബൂനദേശ്വരീസ്ഥാനം തഥാ ശ്രീനഗരം ശുഭം

നീലപർവതത്തിലെ നീലാംബയുടെ ശ്രേഷ്ഠസ്ഥാനം,ജംബൂനദേശ്വരീസ്ഥാനം,അതുപോലെതന്നെ ശുഭമായ ശ്രീനഗരം,

11. ഗുഹ്യകാള്യാമഹാസ്ഥാനം നേപാളേയത്പ്രതിഷ്ഠിതം
മീനാക്ഷ്യാഃ പരമം സ്ഥാനം യച്ച പ്രോക്തം ചിദംബരേ

നേപാളത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഗുഹ്യകാളിയുടെ മഹാസ്ഥാനം,ചിദംബരത്തിലെ മീനാക്ഷീദേവിയുടെ പരമസ്ഥാനം,

12. വേദാരണ്യം മഹാസ്ഥാനം സുന്ദര്യാ സമധിഷ്ഠിതം
ഏകാംബരം മഹാസ്ഥാനം പരാശക്ത്യാ പ്രതിഷ്ഠിതം

സുന്ദരീദേവി അധിവസിക്കുന്ന മഹാസ്ഥാനമായ വേദാരണ്യം,പരാശക്തിയെ പ്രതിഷ്ഠിച്ചിരിക്കുന്ന ഏകാംബരമെന്ന മഹാസ്ഥാനം,

13. മദാലസാ പരംസ്ഥാനം യോഗേശ്വര്യാസ്തഥൈവ ച
തഥാ നീലസരസ്വത്യാഃ സ്ഥാനം ചീനേഷു വിശ്രുതം

യോഗേശ്വരിയെ പ്രതിഷ്ഠിച്ചിരിക്കുന്ന മദാലസാസ്ഥാനം, അതുപോലെ ചീനയിൽ പ്രസിദ്ധമായിട്ടുള്ള നീലസരസ്വതിയുടെ സ്ഥാനം,

14. വൈദ്യനാഥേ തു ബഗളാസ്ഥാനം സർവോത്തമം മതം
ശ്രീമച്ഛ്രീഭുവനേശ്വര്യാ മണിദ്വീപം മ മ സ്മൃതം

സർവോത്തമമായി കരുതുന്ന വൈദ്യനാഥത്തിലെ ബഗളയുടെ സ്ഥാനം,എന്റെ സ്ഥാനമായി കരുതപ്പെടുന്ന ശ്രീഭുവനേശ്വരിയുടെ മണിദ്വീപം, ഇവയെല്ലാം എന്റെ ആവാസസ്ഥാനങ്ങളാണ്.

15. ശ്രീമത്ത്രിപുരഭൈരവ്യാ കാമാഖ്യായോനിമണ്ഡലം
ഭൂമണ്ഡലേ ക്ഷേത്രരത്നം മഹാമായാധിവാസിതം

ശ്രീമത്ത്രിപുരഭൈരവിയുടെ കാമാഖ്യായോനിമണ്ഡലം-മഹാമായയുടെ ആവാസസ്ഥാനവും ഭൂമിയിലെ അത്യുത്തമവുമായ ക്ഷേത്രവുമാണിത്.

16. നാതഃപരതരം സ്ഥാനം ക്വചിദസ്തിധരാതലേ
പ്രതിമാസം ഭവേദ്ദേവീ യത്ര സാക്ഷാദ്രജസ്വലാ

ഇതിനെക്കാൾ ഉൽക്കൃഷ്ടമായ ഒരു സ്ഥാനം ഭൂമിയിൽ വേറെയില്ല. ഇവിടെ ദേവി മാസന്തോറും രജസ്വലയാവുന്നു

17. തത്രത്യാ ദേവതാഃ സർവാ പർവതാത്മകതാം ഗതാഃ
പർവതേഷു വസന്ത്യേവ മഹത്യോദേവതാ അപി

ഇവിടെ വസിക്കുന്ന ദേവതമാരെല്ലാം പർവതാകാരം പൂണ്ട്, മാഹാത്മ്യമുള്ളവരാണെങ്കിലും പർവതത്തിൽത്തന്നെ വസിക്കുന്നു.

18. തത്രത്യാ പൃഥിവീ സർവാ ദേവീരൂപാ സ്മൃതാ ബുധൈഃ
നാതഃ പരതരം സ്ഥാനം കാമാഖ്യായോനിമണ്ഡലം

ഇവിടെയുള്ള ഭൂമി മുഴുവൻ ദേവീരൂപമാണെന്ന് വിദ്വാന്മാർ പറയുന്നു. കാമാഖ്യായോനി മണ്ഡലത്തെക്കാൾ ശ്രേഷ്ഠമായ മറ്റൊരുസ്ഥാനവുമില്ല.

19. ഗായത്ര്യാശ്ച പരം സ്ഥാനം ശ്രീമത്പുഷ്കരമീരിതം
അമരേശേ ചണ്ഡികാ സ്യാത്പ്രഭാസേ പുഷ്കരേക്ഷിണീ

ഗായത്രീദേവിയുടെ ശ്രേഷ്ഠമായ സ്ഥാനമാണു പുഷ്കരം എന്നു പറയപ്പെടുന്നു. അമരേശത്തിൽ ചണ്ഡികയും പ്രഭാസത്തിൽ പുഷ്കരേക്ഷിണിയും വസിക്കുന്നു.

20. നൈമിഷേതു മഹാസ്ഥാനേ ദേവീ സാ ലിംഗധാരിണീ
പുരുഹൂതാ പുഷ്കരാക്ഷേ ആഷാഢീ ച രതിസ്തഥാ

നൈമിശ മഹാസ്ഥാനത്ത് ലിംഗധാരിണീദേവിയും പുഷ്കരാക്ഷത്തിൽ പുരുഹൂതയും ആഷാഢിയിൽ രതീദേവിയും

21. ചണ്ഡമുണ്ഡീമഹാസ്ഥാനേ ദണ്ഡിനീ പരമേശ്വരീ
ഭാര ഭൂതൗ ഭവേദ് ഭൂതിർനാകുലേ നകുലേശ്വരീ

ചണ്ഡമുണ്ഡീമഹാസ്ഥാനത്തിൽ പരമേശ്വരിയായ ദണ്ഡിനിയും ഭാരഭൂതത്തിൽ ഭ്രൂതിദേവിയും നാകുലത്തിൽ നകുലേശ്വരിയും

22. ചന്ദ്രികാ തു ഹരിശ്ചന്ദ്രേ ശ്രീഗിരൗ ശാങ്കരീ സ്മൃതാ
ജപ്യേശ്വരേ ത്രിശൂലാ സ്യാത്സൂക്ഷ്മാ ചാമ്രാതകേശ്വരേ

ഹരിശ്ചന്ദ്രത്തിൽ ചന്ദ്രികയും ശ്രീഗിരിയിൽ ശാങ്കരിയും ജപ്യേശ്വരത്തിൽ ത്രിശൂലയും ആമ്രാതകേശ്വരത്തിൽ സൂക്ഷ്മയും

23. ശാങ്കരീ തു മഹാകാളേ ശർവാണീ മധ്യമാഭിധേ
കേദാരഖ്യേ മഹാക്ഷേത്രേ ദേവീ സാ മാർഗ്ഗദായിനീ

മഹാകാളത്തിൽ ശാങ്കരിയും മധ്യമേശ്വരത്ത് ശർവാണിയും കേദാരത്തിലെ മഹാക്ഷേത്രത്തിൽ മാർഗ്ഗദായിനിയും

24. ഭൈരവാഖ്യേ ഭൈരവീ സാ ഗയായാം മംഗലാ സ്മൃതാ
സ്ഥാണുപ്രിയാ കുരുക്ഷേത്രേ സ്വായംഭുവ്യപി നാകുലേ

ഭൈരവാഖ്യത്തിൽ ഭൈരവിയും ഗയയിൽ മംഗലയും കുരുക്ഷേത്രത്തിൽ സ്ഥാണുപ്രിയയും നാകുലത്തിൽ സ്വായംഭൂവിയും

25. കനഖലേ ഭവേദുഗ്രാ വിശ്വേശീ വിമലേശ്വരീ
അട്ടഹാസേ മഹാനന്ദാ മഹേന്ദ്രേ തു മഹാന്തകാ

കനഖലത്തിൽ ഉഗ്രയും വിമലേശ്വരത്തിൽ വിശ്വേശിയും അട്ടഹാസത്തിൽ മഹാനന്ദയും മഹേന്ദ്രത്തിൽ മഹാന്തകയും

26. ഭീമേ ഭീമേശ്വരീ പ്രോക്താസ്ഥാനേ വസ്ത്രാപഥേ പുനഃ
ഭവാനീ ശാങ്കരീ പ്രോക്താ രുദ്രാണീ ത്വർധകോടികേ

ഭീമത്തിൽ ഭീമേശ്വരിയും വസ്ത്രാപഥസ്ഥാനത്ത് ഭവാനീശാങ്കരിയും അർധകോടിയിൽ രുദ്രാണിയും

27. അവിമുക്തേ വിശാലാക്ഷീ മഹാഭാഗാ മഹാലയേ
ഗോകർണേ ഭദ്രകർണീ സ്യാദ് ഭദ്രാ സ്യാദ് ഭദ്രകർണികേ

അവിമുക്തത്തിൽ വിശാലാക്ഷിയും മഹാലയത്തിൽ മഹാഭാഗയും ഗോകർണ്ണത്തിൽ ഭദ്രകർണ്ണിയും ഭദ്രകർണ്ണികയിൽ ഭദ്രയും

28. ഉത്പലാക്ഷീ സുവർണ്ണാക്ഷേ സ്ഥാണ്വീശാ സ്ഥാണുസംജ്ഞികേ
കമലാലയേ തു കമലാ പ്രചണ്ഡാ ഛഗലംഡകേ

സുവർണ്ണാക്ഷത്തിൽ ഉൽപ്പലാക്ഷായും സ്ഥാണുവിൽ സ്ഥാണുനാഥയും കമലാലയത്തിൽ കമലയും ഛഗലണ്ഡകത്തിൽ പ്രചണ്ഡയും

29. കുരണ്ഡലേ ത്രിസന്ധ്യാ സ്യാന്മാകോടേ മുകുടേശ്വരീ
മണ്ഡലേശേ ശാണ്ഡകീ സ്യാത്കാളീകാലഞ്ജരേ പുനഃ

കുരണ്ഡലത്തിൽ ത്രിസന്ധ്യയും മാകോടത്തിൽ മുകുടേശ്വരിയും മണ്ഡലേശത്തിൽ ശാണ്ഡകിയും കാലഞ്ജരത്തിൽ കാളിയും

30. ശങ്കുകർണ്ണേ ധ്വനിഃ പ്രോക്താ സ്ഥൂലാസ്യാത്സ്ഥൂലകേശ്വരേ
ജ്ഞാനിനാം ഹൃദയാംഭോജേ ഹൃല്ലേഖാ പരമേശ്വരീ

ശങ്കുകർണ്ണത്തിൽ ധ്വനിയും സ്ഥൂലകേശ്വരത്തിൽ സ്ഥൂലയും ജ്ഞാനികളുടെ ഹൃത്കമലത്തിൽ പരമേശ്വരിയായ ഹൃല്ലേഖയും വസിക്കുന്നു.

31. പ്രോക്താനീമാനി സ്ഥാനാനി ദേവ്യാഃ പ്രിയതമാനി ച
തത്തത്ക്ഷേത്രസ്യ മാഹാത്മ്യം ശ്രുത്വാ പൂർവം നഗോത്തമ

ഈ പറഞ്ഞ സ്ഥാനങ്ങളാണ് ദേവിയ്ക്കു പ്രിയതമങ്ങളായിട്ടുള്ളവ. രാജാവേ അതതു ക്ഷേത്രങ്ങളെപ്പറ്റിയുള്ള മാഹാത്മ്യം ആദ്യം കേട്ടിട്ട്,

32. തദുക്തേന വിധാനേന പശ്ചാദ്ദേവീം പ്രപൂജയേത്
അഥവാ സർവക്ഷേത്രാണി കാശ്യാം സന്തി നഗോത്തമ

അതാതിനു പറഞ്ഞിരിക്കുന്ന ക്രമമനുസരിച്ച്,പിന്നീടു ദേവിയെ പൂജിക്കണം അല്ലെങ്കിൽ എന്തിന്;കാശിയിൽത്തന്നെ ഉണ്ടല്ലോ സർവക്ഷേത്രങ്ങളും.

33. തത്ര ചൈവ വസേന്നിത്യം ദേവീഭക്തിപരായണഃ
താനിസ്ഥാനാനി സമ്പശ്യൻ ജപൻ ദേവീം നിരന്തരം

ദേവീഭക്തിയിൽ മഗ്നനായി അവിടെത്തന്നെവസിച്ച് ആസ്ഥാനങ്ങളോരോന്നും കാണുകയും ദേവീനാമങ്ങൾ നിരന്തരം പ്രകീർത്തിക്കുകയും

34. ധ്യായംസ്തച്ചരണാംഭോജം മുക്തോ ഭവതി ബന്ധനാത്
ഇമാനി ദേവീനാമാനി പ്രതരുത്ഥായ യഃപഠേത്

ദേവിയുടെ ചരണാംഭോജങ്ങളെ ധ്യാനിക്കുകയും ചെയ്യുന്ന ഒരുവന് സംസാരബന്ധനത്തിൽ നിന്ന് മുക്തനാകാം. ഈ ദേവീനാമങ്ങൾ പ്രഭാതത്തിൽ ഉണർന്ന് ആരാണോ ചൊല്ലുന്നത്.

35. ഭസ്മീഭവന്തി പാപാനി തത്ക്ഷണാന്നഗ സത്വരം
ശ്രാദ്ധാകാലേ പഠേദേതാന്യമലാനി ദ്വിജാഗ്രതഃ

അവന്റെ പാപങ്ങൾ ആ ക്ഷണത്തിൽത്തന്നെ ഭസ്മമായിത്തീരുന്നു. ശ്രാദ്ധസമയത്ത് ഈ പുണ്യനാമങ്ങൾ ബ്രാഹ്മണരുടെ മുമ്പിൽ വച്ചു ചൊല്ലിയാൽ

36. മുക്താസ്തത് പിതരഃസർവേ പ്രയാന്തി പരമാം ഗതിം
അധുനാ കഥയിഷ്യാമി വ്രതാനി തവ സുവ്രത

അവന്റെ പിതാക്കന്മാരെല്ലാം മുക്തരായി പരഗതി പ്രാപിക്കും.ഹേ സുവ്രത, ഇനി ഞാൻ വ്രതങ്ങളെപ്പറ്റി നിന്നോടു പറയാം.

37. നാരീഭിശ്ച നരൈശ്ചൈവ കർത്തവ്യാനി പ്രയത്നതഃ
വ്രതമനന്ത തൃതീയാഖ്യം രസകല്യാണിനീവ്രതം

സ്ത്രീകളും പുരുഷൻമാരും പണിപ്പെട്ടാലും ആചരിക്കേണ്ടവയാണ് വ്രതങ്ങൾ. അനന്ത തൃതീയ എന്നു പേരുള്ള വ്രതം, രസകല്യാണി നീ വ്രതം,

38. ആർദ്രനന്ദകരം നാമ്നാ തൃതീയായാ വ്രതം ച യത്
ശുക്രവാരവ്രതം ചൈവ തഥാ കൃഷ്ണ ചതുർദ്ദശീ

ആർദ്രാനന്ദകരവ്രതം എന്നിവ തൃതീയാ വ്രതങ്ങളാകുന്നു. (മത്സ്യപുരാണത്തിൽ ഈ വ്രതങ്ങളെപ്പറ്റി വിവരിച്ചിട്ടുണ്ട്.) വെള്ളിയാഴ്ച വ്രതവും അതുപോലെ കൃഷ്ണചദ്ദുർശീവ്രതവും

39. ഭൗമവാരവ്രതം ചൈവ പ്രദോഷവ്രതമേ ച
യത്ര ദേവോ മഹാദേവോ ദേവീം സംസ്ഥാപ്യ വിഷ്ടരേ

ചൊവ്വാഴ്ച വ്രതവും പ്രദോഷവ്രതവും അനുഷ്ഠിക്കപ്പെടേണ്ടവയാണ്. പ്രദോഷദിവസം അപരാഹ്നത്തിൽ ദേവിയെ ഒരു പീഠത്തിൽ ഇരുത്തിയിട്ട് മഹാദേവൻ,

40. നൃത്തം കരോതി പുരതഃ സാർധം ദേവൈർ നിശാമുഖേ
തത്രോപോഷ്യ രജന്യാദൗ പ്രദോഷേ പൂജയേച്ഛിവാം

സന്ധ്യാസമയത്ത് മറ്റുദേവന്മാരോടുകൂടി ദേവിയുടെ മുമ്പിൽ നൃത്തം ചെയ്യുന്നു. അന്നുപകൽ ഉപവസിച്ചിട്ട് പ്രദോഷസമയത്ത് ശിവനെ പൂജിക്കണം.

41. പ്രതിപക്ഷം വിശേഷണ തദ്ദേവീപ്രീതികാരകം
സോമവാരവ്രതം ചൈവ മമാതി പ്രിയകൃന്നഗ

ഓരോപക്ഷത്തിലും ഇങ്ങനെ പൂജിച്ചാൽ അത് ദേവീപ്രീതി ഉണ്ടാക്കുന്നതാണ്. രാജാവേ സോമവാരവ്രതവും എനിക്കു അതിപ്രീതികരമായിട്ടുള്ളതുതന്നെ.

42. തത്രാപി ദേവീം സമ്പൂജ്യ രാത്രൗ ഭോജനമാചരേത്
നവരാത്രദ്വയം ചൈവ വ്രതം പ്രീതികരം മമ

ആ വ്രതം അനുഷ്ഠിക്കുമ്പോഴും ദേവിയെ പൂജിച്ചിട്ട് രാത്രിയിൽ വേണം ഭക്ഷണം കഴിക്കാൻ. ശരത്തിലും വസന്തത്തിലും നടത്തുന്ന രണ്ട് നവരാത്രവ്രതങ്ങളും എനിക്കേറ്റവും ഇഷ്ടപ്പെട്ടവയാണ്.

43. ഏവമന്യാന്യപി വിഭോ നിത്യ നൈമിത്തികാനി ച
വ്രതാനി കുരുതേ യോ വൈ മത്പ്രീത്യർത്ഥം വിമത്സരഃ

ഈ പറഞ്ഞ വ്രതങ്ങളും നിത്യനൈമിത്തികങ്ങളായ മറ്റു വ്രതങ്ങളും ആരാണോ മാത്സര്യബുദ്ധിയില്ലാതെ എന്റെ പ്രീതിക്കുവേണ്ടി മാത്രമായി അനുഷ്ഠിക്കുന്നത്.

44. പ്രാപ്നോതി മമ സായൂജ്യം സ മേ ഭക്തഃ സ മേ പ്രിയഃ
ഉത്സവാനപി കുർവീത ദോളോത്സവമുഖാൻ വിഭോ

അവൻ എന്റെ സായൂജ്യം പ്രാപിക്കും. അവനാണ് എന്റെ ഭക്തനും എനിക്ക് പ്രിയപ്പെട്ടവനും. ദോളോത്സവം തുടങ്ങിയ ഉത്സവങ്ങളും നടത്തേണ്ടതാണ്.

45. ശയനോത്സവം യഥാ കുര്യാത്തഥാ ജാഗരണോത്സവം
രഥോത്സവം ച മേ കുര്യാദ്ദമനോത്സവമേവ ച

ശയനോത്സവം എങ്ങനെ നടത്തുന്നുവോ അതേപോലെ ജാഗരണോത്സവവും രഥോത്സവവും ദമനോത്സവും കൊണ്ടാടണം.

46. പവിത്രോത്സവ മേവാപി ശ്രാവണേ പ്രീതികാരകം
മമഭക്തഃ സദാ കുര്യാദേവമന്യാൻ മഹോത്സവാൻ

ശ്രാവണമാസത്തിൽ നടത്തുന്ന പവിത്രോത്സവം എനിക്കു പ്രീതി ഉണ്ടാക്കുന്നതാണ്. എന്റെ ഭക്തൻ ഇപ്രകാരമുള്ള അന്യമഹോത്സവങ്ങളും ആഘോഷിക്കണം.

(ദോളോത്സവം ചൈത്രമാസത്തിലെ ശുക്ലപക്ഷതൃതീയയിലും ശയനോത്സവം ആഷാഢമാസത്തിൽ വെളുത്തവാവു കഴിഞ്ഞുവരുന്ന തൃതീയയിലും ജാഗരണോത്സവം കാർത്തികമാസത്തിൽ വെളുത്തവാവുകഴിഞ്ഞുവരുന്ന തൃതീയയിലും രഥോത്സവം ആഷാഢമാസത്തിലെ ശുക്ലപക്ഷതൃതീയയിലും ദമനോത്സവം ചൈത്രത്തിലെ പൗർണ്ണമാസിയിലും പവിത്രോത്സവം ശ്രാവണത്തിലെ പൗർണ്ണമാസിയിലും ആകുന്നു

47. മത്ഭക്താൻ ഭോജയേത്പ്രീത്യാ തഥാ ചൈവ സുവാസിനീഃ
കുമാരീർവടുകാംശ്ചാപി മദ്ബുദ്ധ്യാ തദ്ഗതാന്തരഃ

എന്റെ ഭക്തൻമാരേയും അപ്രകാരംതന്നെ സുവാസിനികളെയും കുമാരികളെയും വടുകരെയും ഞാനാണെന്ന ബുദ്ധിയോടും ഭക്തിയോടും

48. വിത്തശാഠ്യേന രഹിതോ യജേതേതാൻ സുമാദിഭിഃ
യ ഏവം കുരുതേ ഭക്ത്യാ പ്രതിവർഷമതന്ദ്രിതഃ

വിത്തശാഠ്യമില്ലാതെ കുസുമാദികൾകൊണ്ട് പൂജിക്കണം. ആരാണോ ഇങ്ങനെ ഭക്തിയോടെ വർഷന്തോറും മടികൂടാതെ പൂജിക്കുന്നത്,

49. സ ധന്യഃ കൃതകൃത്യോസൗ മൽപ്രീതേഃ പാത്രമഞ്ജസാ
സർവമുക്തം സമാസേന മമ പ്രീതിപ്രദായകം
നാശിഷ്യായ പ്രദാതവ്യം നാഭക്തായ കദാചന

അവൻ ധന്യനും കൃതകൃത്യനുമാകുന്നു. അവൻ എന്റെ പ്രീതിക്ക് വേഗം പാത്രമാകുന്നു. എനിക്ക് പ്രീതിയുണ്ടാക്കുന്നതെന്തെല്ലാമോ അതെല്ലാം ഞാൻ ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. ശിഷ്യനല്ലാത്തവനോടോ ഭക്തിയില്ലാത്തവനോടോ ഇതൊന്നും പറയുകയുമരുത്.

•

ഇതി ശ്രീദേവീഭാഗവതേ സപ്തമസ്കന്ധേ
അഷ്ട ത്രിംശോ/ദ്ധ്യായഃ

## അഥൈകോനചത്വാരിംശോ/ദ്ധ്യായഃ

### ഹിമാലയ ഉവാച

1. **ദേവദേവി മഹേശാനി കരുണാസാഗരേം ബികേ**
**ബ്രൂഹി പൂജാവിധിം സമ്യഗ്യഥാവദധുനാ നിജം**

ഹേ മഹേശാനി, കരുണാസാഗരേ, അംബികേ, നിന്റെ പൂജാവിധികൾ വിധിയാം വണ്ണം ചെയ്യേണ്ടതെങ്ങനെയെന്ന് പറഞ്ഞുതന്നാലും.

### ശ്രീദേവ്യുവാച

2. **വക്ഷ്യേ.പൂജാവിധിം രാജന്നംബികായാ യഥാ പ്രിയം**
**അത്യന്ത ശ്രദ്ധയാ സാർധം ശൃണു പർവ്വതപുംഗവ**

രാജാവേ, അംബികയ്ക്കു പ്രിയപ്പെട്ട പൂജാവിധി എന്താണെന്ന് ഞാൻ പറഞ്ഞുതരാം. അത്യന്തം ശ്രദ്ധയോടെ കേട്ടുകൊള്ളുക.

3. **വിവിധാ മമ പൂജാ സ്യാദ്ബാഹ്യാ ചാഭ്യന്തരാപി ച**
**ബാഹ്യാപി ദ്വിവിധാ പ്രോക്താ വൈദികീ താന്ത്രികീ തഥാ**

എന്റെ പൂജ രണ്ടു തരത്തിലുണ്ട്: ബാഹ്യമെന്നും ആഭ്യന്തരമെന്നും. ബാഹ്യവും രണ്ടു തരത്തിലാണ്: വൈദികവും താന്ത്രികവും.

4. **വൈദികൃർച്ചാപി ദ്വിവിധാ മൂർത്തിഭേദേന ഭൂധര**
**വൈദികീ വൈദികൈഃ കാര്യാ വേദദീക്ഷാസമന്വിതൈഃ**

മൂർത്തിഭേദമനുസരിച്ച് വൈദികപൂജ രണ്ട് വിധത്തിലുണ്ട്. വൈദികപൂജ വൈദികദീക്ഷയോടുകൂടിയ വൈദികരാണു ചെയ്യേണ്ടത്.

5. **തന്ത്രോക്തദീക്ഷാവദ്ഭിസ്തു താന്ത്രികീ സംശ്രിതാ ഭവേത്**
**ഇത്ഥം പൂജാരഹസ്യം ച ന ജ്ഞാത്വാ വിപരീതകം**

താന്ത്രികപൂജ താന്ത്രികദീക്ഷ ഉള്ളവരെ ആശ്രയിച്ചു ചെയ്യേണ്ടതാണ്. ഇങ്ങനെയുള്ള പൂജാരഹസ്യം അറിയാതെ വിപരീതമായി,

6. **കരോതി യോ നരോ മൂഢഃ സ പതത്യേവ സർവഥാ**
**തത്ര യാ വൈദികീ പ്രോക്താ പ്രഥമാ താം വദാമ്യഹം**

ആരാണോ ചെയ്യുന്നത് അവൻ മൂഢനാണ്. അവൻ എല്ലാവിധത്തിലും അധഃപതിക്കുകതന്നെ ചെയ്യും. ഒന്നാമതായിപറഞ്ഞ വൈദികപൂജയെപ്പറ്റി ഇനി ഞാൻ പറയാം.

7. യന്മേ സാക്ഷാത് പരം രൂപം ദൃഷ്ടവാസനി ഭൂധര
അനന്തശീർഷനയനമനന്തചരണം മഹത്

പർവ്വതരാജാവേ, നീ എന്റെ പരമമായ സാക്ഷാത്രൂപം കണ്ടതാണല്ലോ. എണ്ണമറ്റ ശിരസ്സുകളും കണ്ണുകളും കാലുകളും ഉള്ള മഹത്തായ രൂപം.

8. സർവശക്തിസമായുക്തം പ്രേരകം യത് പരാത്പരം
തദേവ പൂജയേന്നിത്യം നമേദ്ധ്യായേത് സ്മരേദപി

സർവ്വശക്തി സമന്വിതവും പ്രേരകവും പരാത്പരവുമായ ആ രൂപത്തെ നിത്യവും വണങ്ങുകയും ധ്യാനിക്കുകയും സ്മരിക്കുകയും ചെയ്യണം

9. ഇത്യേതത് പ്രഥമാർച്ചായാഃ സ്വരൂപം കഥിതം നഗ
ശാന്തഃ സമാഹിതമനാ ദംഭാഹങ്കാരവർജിതഃ

ഹേ പർവ്വതരാജൻ, ഇതാണ് വൈദികപൂജയ്ക്കുള്ള പ്രഥമരൂപമെന്നുപറയാം. ശാന്തനും സമാഹിതചിത്തനും ദംഭാഹങ്കാരങ്ങൾ ഇല്ലാത്തവനും

10. തത്പരോ ഭവ തദ്യാജീ തദേവ ശരണം വ്രജ
തദേവ ചേതസാ പശ്യ ജപ ധ്യായസ്വ സർവദാ

അതിൽ തന്നെ ശ്രദ്ധയുള്ളവനുമായി അതിനെത്തന്നെ യജിക്കുകയും ശരണം പ്രാപിക്കുകയും ചെയ്യുക. അതിനെത്തന്നെ സദാ മനസാ ജപിക്കുകയും ധ്യാനിക്കുകയും ചെയ്യുക.

11. അനന്യയാ പ്രേമയുക്തഭക്ത്യാ മദ്ഭാവമാശ്രിതഃ
യജ്ഞൈർയജ തപോദാനൈർമാമേവ പരിതോഷയ

അനന്യമായ പ്രേമഭക്തിയോടെ എന്നിൽത്തന്നെ മനസുറപ്പിച്ച് യജ്ഞങ്ങൾ കൊണ്ട് പൂജിക്കുകയും തപസ്സ് ദാനങ്ങൾ എന്നിവകൊണ്ട് സന്തോഷിപ്പിക്കുകയും ചെയ്യുക.

12. ഇത്ഥം മമാനുഗ്രഹതോ മോക്ഷ്യസേ ഭവബന്ധനാത്
മത്പരാ യേ മദാസക്തചിത്താ ഭക്തവരാ മതാഃ

ഇങ്ങനെ എന്റെ അനുഗ്രഹം നേടുന്നതിലൂടെ സംസാരബന്ധനത്തിൽ നിന്ന് നിനക്കു മുക്തനാവാം. എന്നിൽ താത്പര്യത്തോടെ എന്നിൽ ആസക്ത ചിത്തനായിരിക്കുന്നവരാണ് എന്റെ ഭക്തൻമാർ,

13. പ്രതിജാനേ ഭവാദസ്മാദുദ്ധരാമ്യചിരേണ തു
ധ്യാനേന കർമ്മയുക്തേന ഭക്തിജ്ഞാനേന വാ പുനഃ

അവരെ ഈ സംസാരത്തിൽനിന്ന് ഒട്ടും താമസമില്ലാതെ ഞാൻ മോചിപ്പിക്കുമെന്ന് അറിഞ്ഞുകൊള്ളുക. കർമ്മത്തോടുകൂടിയ ധ്യാനമോ ഭക്തിയോടുകൂടിയ ജ്ഞാനമോ കൊണ്ടുമാത്രമേ,

14. പ്രാപ്യാ/ഹം സർവ്വഥാ രാജന്നതു കേവലകർമ്മഭിഃ
ധർമ്മാത് സംജായതേ ഭക്തിർഭക്ത്യാ സംജായതേ പരം

എന്നെ പ്രാപിക്കാൻ കഴിയൂ. കേവലം കർമ്മങ്ങൾ കൊണ്ട് സാധ്യമല്ല. ധർമ്മത്താൽ ഭക്തിയുണ്ടാകും. ഭക്തികൊണ്ട് പരമായ ജ്ഞാനവും ഉണ്ടാകും

15. ശ്രുതിസ്മൃതിഭ്യാമുദിതം യത് സ ധർമ്മഃ പ്രകീർത്തിതഃ
അന്യശാസ്ത്രേണ യഃ പ്രോക്തോ ധർമ്മഭാസഃ സ ഉച്യതേ

ശ്രുതികളും സ്മൃതികളും പ്രതിപാദിച്ചിട്ടുള്ളത് എന്തോ അതാണു ധർമ്മമെന്നു പ്രസിദ്ധമാണ്. അന്യ ശാസ്ത്രങ്ങളിൽ പറയപ്പെട്ടിട്ടുള്ളത് ധർമ്മാഭാസവുമാണ് എന്നു പറയാം

16. സർവ്വജ്ഞാത് സർവശക്തേശ്ച മത്തോ വേദഃ സമുത്ഥിതഃ
അജ്ഞാനസ്യ മമാഭാവാദപ്രമാണാ ന ച ശ്രുതിഃ

സർവ്വജ്ഞയും സർവ്വശക്തയുമായ എന്നിൽനിന്നാണ് വേദം ഉണ്ടായിരിക്കുന്നത്. എനിക്ക് അജ്ഞാനമില്ലാത്തതിനാൽ ശ്രുതി അപ്രമാണമല്ല. പ്രമാണം തന്നെയാണെന്നർത്ഥം.

17. സ്മൃതയശ്ച ശ്രുതേരർത്ഥം ഗൃഹീത്വൈവ ച നിർഗതാഃ
മന്വാദീനാം ശ്രുതീനാം ച തതഃപ്രാമാണ്യമിഷ്യതേ

സ്മൃതികളും ശ്രുതികളുടെ അർത്ഥം തന്നെയാണ് വ്യക്തമാക്കുന്നത്. അതിനാൽ മന്വാദി സ്മൃതികൾക്കും വേദങ്ങൾക്കു തുല്യമായ പ്രമാണ്യം കല്പിക്കേണ്ടതാണ്.

18. ക്വചിത് കദാചിത്തന്ത്രാർത്ഥകടാക്ഷേണ പരോദിതം
ധർമ്മം വദന്തി സോംശസ്തു നൈവ ഗ്രാഹ്യോऽസ്തി വൈദികൈഃ

അത്തരം ചിലസ്മൃതികളിൽ ചിലപ്പോൾ തന്ത്രാർത്ഥങ്ങളും മറ്റുചിലർ പറഞ്ഞിട്ടുള്ള ധർമ്മങ്ങളും ഉണ്ടായെന്നുവരാം. ധർമ്മത്തെപ്പറ്റിപറയുന്ന ആഭാഗം വൈദികർ ഗ്രഹിക്കേണ്ടതില്ല.

19. അന്യേഷാം ശാസ്ത്രകർത്തൄണാമജ്ഞാനപ്രഭവത്വതഃ
അജ്ഞാനദോഷദുഷ്ടത്വാത്തദുക്തേർന പ്രമാണതാ

മറ്റുള്ള ശാസ്ത്രകാരൻമാരുടെ അജ്ഞാനം നശിച്ചിട്ടില്ല.ആ അജ്ഞാനത്തിൽ നിന്നുകൊണ്ടാണ് അവരുടെ ധർമ്മപ്രതിപാദനം. അങ്ങനെ അവർ പ്രതിപാദിക്കുന്ന ധർമ്മങ്ങൾക്ക് അജ്ഞാനദോഷം ബാധിച്ചവയാകൽ പ്രാമാണ്യമില്ല.

20. തസ്മാന്മുമുക്ഷുർ ധർമാർത്ഥം സർവഥാ വേദമാശ്രയേത്
രാജാജ്ഞാ ച യഥാ ലോകേ ഹന്യതേ ന കദാചന

അതുകൊണ്ട് മോക്ഷം ആഗ്രഹിക്കുന്നവൻ എങ്ങനയും വേദത്തെത്തന്നെ ആശ്രയിക്കണം. രാജകല്പന എപ്രകാരം അലംഘ്യമാണോ അതുപോലെ വേദോക്തികളും എല്ലായിപ്പോഴും അലംഘ്യങ്ങളാണ്.

21. സർവേശാന്യാ മമാജ്ഞാ സാ ശ്രുതി സ്ത്യാജ്യാ കഥം നൃഭിഃ
മദാജ്ഞാരക്ഷണാർത്ഥം തു ബ്രഹ്മക്ഷത്രിയജാതയഃ

സർവേശ്വരിയായ എന്റെ കൽപനകളാണ് ശ്രുതികൾ എന്നു പറയുന്നത്. അതു മനുഷ്യർക്ക് എങ്ങനെ അവഗണിക്കാൻ കഴിയും?എന്റെ കൽപനകൾ കാത്തുസൂക്ഷിക്കുന്നതിനുവേണ്ടിയാണ് ബ്രാഹ്മണക്ഷത്രിയ ജാതികളെ,

22. മയാ സൃഷ്ടാസ്തതോ ജ്ഞേയം രഹസ്യം മേ ശ്രുതേർവചഃ
യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭൂധര

ഹേ പർവതോത്തമ,ഞാൻ സൃഷ്ടിച്ചത്. അതുകൊണ്ട് എന്നെസംബന്ധിച്ച നിഗൂഢതത്വങ്ങളാണ് ശ്രുതിവചനങ്ങൾ എന്ന് അറിഞ്ഞുകൊള്ളുക. എപ്പോഴെല്ലാമാണൊ ധർമ്മത്തിന് ഗ്ലാനി സംഭവിക്കുന്നത്,

23. അഭ്യുത്ഥാന മധർമ്മസ്യ തദാ വേഷാൻബിഭർമ്യഹം
ദേവദൈത്യവിഭാഗശ്ചാപ്യത ഏവാഭവന്നൃപ.

അധർമ്മം ഉയിർത്തെഴനേൽക്കുന്നത്. അപ്പോൾ ഞാൻ ശരീരം സ്വീകരിക്കും. ദേവന്മാരും ദൈത്യൻമാരും അതുകൊണ്ടുതന്നെ ഉണ്ടാക്കുന്നു.

**24. യേ ന കുർവന്തി തദ്ധർമ്മ തച്ഛിക്ഷാർത്ഥം മയാ സദാ**
**സമ്പാദിതാസ്തു നരകാസ്ത്രാസോ യച്ഛ്രവണാദ്ഭവേത്**

ആരാണോ ആ ധർമ്മം അനുഷ്ഠിക്കാത്തത് അവരെ ശിക്ഷിക്കുന്നതിനുവേണ്ടിയാണ് കേട്ടാൽത്തന്നെ പേടി തോന്നിക്കുന്ന നരകങ്ങൾ ഞാൻ സൃഷ്ടിച്ചിരിക്കുന്നത്.

**25. യോ വേദധർമ്മമുത്ധിത്യ ധർമ്മമന്യം സമാശ്രയേത്**
**രാജാ പ്രവാസയേദ്ദേശാന്നിജാദേതാനധർമിണഃ**

വേദധർമ്മത്തെ വെടിഞ്ഞ് ആരാണോ അന്യ ധർമ്മത്തെ സ്വീകരക്കുന്നത് ആ അധർമ്മിയെ രാജാവ് സ്വന്തം നാട്ടിൽനിന്ന്തന്നെപുറത്താക്കണം.

**26. ബ്രാഹ്മണൈർന ച സംഭാഷ്യാഃ പംക്തിഗ്രാഹ്യാ ന ച ദ്വിജൈഃ**
**അന്യാനി യാനി ശാസ്ത്രാണി ലോകേƒസ്മിൻ വിവിധാനി ച**

ബ്രഹ്മണർ അവരോട് സംഭാഷണം ചെയ്യരുത്. അവരോടൊപ്പം നടക്കുകയുമരുത്. വിവിധങ്ങളായ അനേകം ശാസ്ത്രങ്ങൾ ലോകത്ത് വേറെയുമുണ്ടല്ലോ. അവയെല്ലാം

**27. ശ്രുതിസ്മൃതി വിരുദ്ധാനി താമസാന്യേവ സർവശഃ**
**വമം കാപാലകം ചൈവ കൗളകം ഭൈരവാഗമഃ**

ശ്രുതിസ്മൃതി വിരുദ്ധങ്ങളായതിനാൽ താമസങ്ങളാണ്. വാമം കാപാലികം,കൗളകം ഭൈരവാഗമം എന്നിവ

**28. ശിവേന മോഹനാർത്ഥായ പ്രണീതോ നാന്യഹേതുകഃ**
**ദക്ഷശാപാദ്ഭൃഗോഃ ശാപാദ്ദധീചസ്യ ച ശാപതഃ**

മോഹിപ്പിക്കാനായി ശിവൻ നിർമ്മിച്ചവയാണ്. മറ്റൊരുകാരണത്താലും നിർമ്മിച്ചവയല്ല. ദക്ഷശാപം,ഭൃഗുശാപം,ദധീചിശാപം, എന്നിവയാൽ

**29. ദഗ്ദ്ധാ യേ ബ്രാഹ്മണവരാ വേദമാർഗ്ഗബഹിഷ്കൃതാഃ**
**തേഷാമുദ്ധാരണാർഥായ സോപാനക്രമതഃ സദാ**

നീറി വേദമാർഗ്ഗത്തിൽനിന്ന് ഭ്രഷ്ടരായിത്തീർന്നവരെ ഉദ്ധരിക്കാൻവേണ്ടി സോപാനക്രമത്തിൽ നിർമിക്കപ്പെട്ട,

**30. ശൈവാശ്ച വൈഷ്ണവാശ്ചൈവ സൗരാ ശാക്താസ്തഥൈവ ച**
**ഗാണപത്യാ ആഗമാശ്ച പ്രണീതാഃശങ്കരേണ തു**

ശൈവങ്ങളും വൈഷ്ണവങ്ങളും സൗരങ്ങളും അതുപോലെ ശാക്തങ്ങളും ഗാണപത്യങ്ങളുമായ ആഗമങ്ങൾ ശങ്കരപ്രണീതങ്ങളാണ്.

**31. തത്രവേദാവിരുദ്ധോംശോപ്യുക്ത ഏവ ക്വചിത്ക്വചിത്**
**വൈദികൈസ്തദ്ഗ്രഹേ ദോഷോ ന ഭവത്യേവ കർഹിചിത്**

വേദങ്ങൾക്ക് വിരുദ്ധമല്ലാത്ത പലതും അവയിൽ പ്രതിപാദിച്ചിട്ടുണ്ട്.വൈദികർക്ക് അവ സ്വീകരിക്കുന്നതുകൊണ്ട് ദോഷമില്ല.

**32. സർവ്വഥാ വേദഭിന്നാർത്ഥേ നാധികാരീ ദ്വിജോ ഭവേത്**
**വേദാധികാരഹീനസ്തു ഭവേത്തത്രാധികാരവാൻ**

എന്നാൽ വേദവിരുദ്ധമായ കാര്യങ്ങൾ സ്വീകരിക്കാൻ ബ്രാഹ്മണർക്ക് അധികാരമില്ല. വേദാധികാരം ഇല്ലാത്തവർക്കാവട്ടെ അവ സ്വീകരിക്കാൻ അധികാരമുണ്ട്.

33. തസ്മാത്സർവപ്രയത്നേ വൈദികോ വേദമാശ്രയേത്
ധർമ്മേണ സഹിതം ജ്ഞാനം പരം ബ്രഹ്മ പ്രകാശയേത്

അതിനാൽ ഏതുവിധത്തിലും വൈദികൻ വേദത്തെ ആശ്രയിക്കുക തന്നെ വേണം. ധർമ്മത്തോടുകൂടിയ ജ്ഞാനമാണ് പരമമായ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നത്.

34. സർവേഷണാഃ പരിത്യജ്യ മാമേവ ശരണം ഗതാഃ
സർവഭൂതദയാവന്തോ മാനാഹംകാരവർജിതാഃ

ഏഷണകളെല്ലാം പരിത്യജിച്ച് എന്നെത്തന്നെ ശരണം പ്രാപിച്ചുവരും സർവ ഭൂതങ്ങളോടും ദയയുള്ളവരും മാനാഹങ്കാരങ്ങൾ ഇല്ലാത്തവരും

35. മച്ചിത്താ മദ്ഗതപ്രാണാ മത്സ്ഥാന കഥനേ രതാഃ
സംന്യാസിനോ വനസ്ഥാശ്ച ഗൃഹസ്ഥാ ബ്രഹ്മചാരിണഃ

എന്നിൽത്തന്നെ മനസ്സുനിർത്തിയവരും ഞാൻ തന്നെ പ്രാണനായിട്ടുള്ളവനും എന്റെ തീർത്ഥസ്ഥാനങ്ങളെപ്പറ്റി പറയുന്നതിൽ തത്പരരുമായ സംന്യാസിമാരും വാനപ്രസ്ഥരും ബ്രഹ്മചാരികളും.

36. ഉപാസന്തേ സദാ ഭക്ത്യ യോഗമൈശ്വര്യ സംജ്ഞിതം
തേഷാം നിത്യവിയുക്താനാമഹമജ്ഞാനജം തമഃ

ഭക്തിയോടുകൂടി സദാ വിരാഡ്രൂപത്തെ ഉപാസിക്കുന്നു. സദാ എന്നെത്തന്നെ നിനച്ചു കൊണ്ടിരിക്കുന്ന അവരുടെ അജ്ഞാനത്തിൽനിന്നുണ്ടായ തമസ്സിനെ

37. ജ്ഞാന സൂര്യപ്രകാശേന നാശയാമി ന സംശയഃ
ഇത്ഥം വൈദിക പൂജായാഃ പ്രഥമായാ നഗാധിപ

ജ്ഞാന സൂര്യപ്രകാശത്താൽ ഞാൻ നശിപ്പിക്കും. സംശയമില്ല. ഇങ്ങനെ ആദ്യം പറഞ്ഞ വൈദികപൂജയുടെ

38. സ്വരൂപ മുക്തം സംക്ഷേപാദ്ദ്വീതീയായാ അഥോ ബ്രുവേ
മൂർത്തൗ വാ സ്ഥണ്ഡിലേ വാƒപി തഥാ സൂര്യേന്ദു മണ്ഡലേ

സ്വരൂപം ചുരുക്കത്തിൽ പറഞ്ഞു. രണ്ടാമത്തേത് ഇനിയും പറയാം. മൂർത്തിയിലോ സ്ഥണ്ഡിലത്തിലോ (ശുദ്ധി വരുത്തിയ സ്ഥലം) അതു പോലെ സൂര്യ മണ്ഡലത്തിലോ

39. ജലേƒഥ വാ ബാണലിംഗേ യന്ത്രേവാƒപി മഹാപടേ
തഥാ ശ്രീഹൃദയാംഭോജേ ധ്യാത്വാ ദേവീം പരാത്പരാം

ജലത്തിലോ ബാണലിംഗത്തിലോ ഉത്തമ വസ്ത്രത്തിലോ യന്ത്രത്തിലോ ശ്രീഹൃദയാംഭോജത്തിലോ പരാത്പരമായ ദേവിയെ ധ്യാനിച്ചിട്ട്,

40. സഗുണാം കരുണാപൂർണ്ണാം തരുണീമരുണാരുണാം
സൗന്ദര്യസാരസീമാം താം സർവാവയവസുന്ദരിം

സഗുണയും കരുണാപൂർണ്ണയും തരുണിയും അരുണനെപ്പോലെ അരുണവർണ്ണയും സൗന്ദര്യത്തിന്റെ പരകോടിയും സർവ്വാംഗ സുന്ദരിയും

41. ശൃംഗാരരസസമ്പൂർണ്ണാം സദാ ഭക്താർത്തികാതരാം
പ്രസാദസുമുഖീമംബാം ചന്ദ്രഖണ്ഡശിഖണ്ഡിനീം

ശൃംഗാരസംപൂർണ്ണയും സദാഭക്തൻമാരുടെ ആർത്തിതീർക്കുന്നതിൽ ഉൽക്കണ്ഠിതയും പ്രസാദസുമുഖിയും ചന്ദ്രഖണ്ഡാലങ്കൃതശിഖയും

42. പാശാങ്കുശവരാഭീതിധരാമാനന്ദരൂപിണീം
പൂജയേദുപചാരൈശ്ച യഥാവിത്താനുസാരതഃ

പാശാങ്കുശവരാ ഭീതി ധാരിണിയും ആനന്ദരൂപിണിയുമായ അംബയെ ധനത്തിനനുസരിച്ച് യഥാവിധി പൂജിക്കണം.

43. യാവദാന്തരപൂജായാമധികാരോ ഭവേന്ന ഹി
താവഗദ്ബാഹ്യമിമാം പൂജാം ശ്രയേജ്ജാതേ തു താം ത്യജേത്

എത്രകാലം അന്തരപൂജയ്ക്കുള്ള അധികാരം ഉണ്ടാകുന്നില്ലയോ അത്രയും കാലം ബാഹ്യമായ ഈ പൂജചെയ്യണം. ആ അധികാരമുണ്ടായാൽ ഈ ബാഹ്യപൂജ ഉപേക്ഷിക്കുകയും ചെയ്യാം.

44. ആഭ്യന്തരാ തു യാ പൂജാ സാ തു സംവില്ലയഃ സ്മൃതഃ
സംവിദേവ പരം രൂപമുപാധിരഹിതം മമ

ആഭ്യന്തരപൂജയെന്നു പറയുന്നത് സംവിത്തിലുള്ള ലയമാണെന്നു പറയപ്പെടുന്നു. എന്റെ ഉപാധിരഹിതമായ സംവിത് സ്വരൂപമാണ് ശ്രേഷ്ഠം.

45. അതഃ സംവിദി മദ്രൂപേ ചേതഃ സ്ഥാപ്യം നിരാശ്രയം
സംവിദ് രൂപാതിരിക്തം തു മിഥ്യാ മായാമയം ജഗത്

അതുകൊണ്ട് എന്റെ നിരാശ്രയമായ സംവിത് സ്വരൂപത്തിൽ മനസ്സിനെ നിർത്തണം. അ സംവിത് സ്വരൂപത്തിൽ നിന്ന് ഭിന്നമായ ജഗത്ത് മിഥ്യയാണ്; മായയാണ്.

46. അതഃ സംസാരനാശായ സാക്ഷിണീമാത്മരൂപിണിം
ഭാവയേന്നിർനമസ്കേന യോഗയുക്തേന ചേതസാ

അതിനാൽ സംസാരദുഃഖം നശിക്കാൻ, സാക്ഷിയായ ആത്മസ്വരൂപിണിയെ നിർവികല്പമായ ഭക്തിനിറഞ്ഞ മനസ്സുകൊണ്ട് ധ്യാനിക്കണം.

47. അതഃ പരം ബാഹ്യപൂജാവിസ്താരഃ കഥ്യതേ മയാ
സാവധാനേന മനസാ ശൃണു പർവതസത്തമ

ഇനി ഞാൻ ബാഹ്യ പൂജയുടെ വിധാനത്തെപ്പറ്റി പറയാം. ഹേ പർവതോത്തമ, അത് മനസാ ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ഏകോനചത്വാരിംശോ$f$ദ്ധ്യായഃ

# അഥ ചത്വാരിംശോ$f$ദ്ധ്യായഃ

ദേവ്യുവാച

1. പ്രാതരുത്ഥായ ശിരസി സംസ്മരേത് പത്മമുജ്ജ്വലം
കർപ്പൂരാഭം സ്മരേത്തത്ര ശ്രീഗുരും നിജരൂപിണം

പ്രഭാതത്തിൽ എഴുന്നേറ്റ് മൂർധാവിൽ സ്ഥിതി ചെയ്യുന്ന കർപ്പൂരവെൺമയുള്ള ഉജ്ജ്വലമായ സഹസ്രാരപത്മത്തെ ധ്യാനിക്കണം.ആപത്മത്തിൽ ആത്മസ്വരൂപമായ ഗുരുവിനെ,

2. സുപ്രസന്നം ലസദ്ഭൂഷാഭൂഷിതം ശക്തിസംയുതം
നമസ്കൃത്യ തതോ ദേവീം കുണ്ഡലീം സംസ്മരേദ്ബുധഃ

സുപ്രന്നനും ആഭരണവിഭൂഷിതനും പത്നീസഹിതനുമായി സ്മരിച്ചതിനുശേഷം അറിവുള്ളവൻ കുണ്ഡലിനീദേവിയെ സ്മരിക്കണം.

3. പ്രകാശമാനാം പ്രഥമേപ്രയാണേ
പ്രതിപ്രയാണേ$f$പ്യമൃതായമാനാം
അന്തഃപദവ്യാമനുസഞ്ചരന്തീ-
മാനന്ദരൂപാമബലാം പ്രപദ്യേ

മൂലാധാരത്തിൽനിന്ന് ബ്രഹ്മരന്ധ്രത്തിലേക്കു പോകുമ്പോൾ പ്രകാശമാനയും മടങ്ങുമ്പോൾ അമൃതതുല്യം സുഖപ്രദയും സുഷുമ്നാനാഡിയിൽ വാണരുളുകയും ചെയ്യുന്ന ആനന്ദസ്വരൂപിണിയായ പരാശക്തിയെ ഞാൻ ശരണം പ്രാപിക്കുന്നു.

4. ധ്യാത്വൈവം തച്ഛിഖാമധ്യേ സച്ചിദാനന്ദ രൂപിണീം
മാം ധ്യായേദഥ ശൗചാദിക്രിയാഃ സർവാഃ സമാപയേത്

ശിഖാമധ്യത്തിൽ ഇപ്രകാരം ധ്യാനിച്ചിട്ട്, സച്ചിദാനന്ദരൂപിണിയായ എന്നെയും ധ്യാനിച്ചതിനുശേഷം ശൗചാദികൃത്യങ്ങളെല്ലാം നിർവ്വഹിക്കണം.

5. അഗ്നിഹോത്രം തതോഹുത്വാ മത്പ്രീത്യർത്ഥം ദ്വിജോത്തമഃ
ഹോമാന്തേ സ്വാസനേ സ്ഥിത്വാ പൂജാസങ്കല്പമാചരേത്

അതിനുശേഷം, ആ ബ്രാഹ്മണോത്തമൻ എന്റെ പ്രീതിക്കുവേണ്ടി അഗ്നിഹോത്ര ഹോമം നടത്തണം. ഹോമം കഴിഞ്ഞാൽ സ്വന്തം ആസനത്തിലിരുന്ന് സങ്കല്പപൂജ ചെയ്യണം.

6. ഭൂതശുദ്ധിം പുരാകൃത്വാ മാതൃകാന്യാസമേവ ച
ഹൃല്ലേഖാമാതൃകാന്യാസം നിത്യമേവ സമാചരേത്

ആദ്യമായി ഭൂതശുദ്ധിചെയ്യണം (പഞ്ചഭൂതാത്മകമായ ശരീരത്തെ ബീജമന്ത്രങ്ങൾ .കൊണ്ട് ശുദ്ധീകരിക്കലാണ് ഇത്). പിന്നെ മാതൃകാന്യാസം ചെയ്യുക. (ധ്യാനിക്കുന്നതിനുള്ള ഇഷ്ടദേവതാരൂപത്തെ മന്ത്രസഹിതമായ മുദ്രകൾകൊണ്ട് സ്പഷ്ടീകരിക്കലാണ് ന്യാസം)ഹൃല്ലേഖകൊണ്ടുള്ള മാതൃകാന്യാസം നിത്യവും ആചരിക്കേണ്ടതാണ്.

7. മൂലാധാരേ ഹകാരം ച ഹൃദയേ ച രകാരകം
ഭ്രൂമദ്ധ്യേ തദ്വദീകാരം ഹ്രീങ്കാരം മസ്തകേ ന്യസേത്

മൂലാധാരത്തിൽ 'ഹ' കാരവും ഹൃദയത്തിൽ 'ര' കാരവും ഭ്രൂമദ്ധ്യത്തിൽ 'ഈ'കാരവും മസ്തകത്തിൽ ഹ്രീങ്കാരവും കൊണ്ട് ന്യാസം ചെയ്യുകയാണ് ഇത്.

8. തത്തന്മന്ത്രോദിതാനന്യാൻ ന്യാസാൻ സർവാൻ സമാചതേത്
കല്പയേത് സ്വാത്മനോ ദേഹേ പീഠം ധർമ്മാദിഭിഃപുനഃ

അതാത് മന്ത്രത്തിനു പറഞ്ഞിരിക്കുന്ന ന്യാസങ്ങളും അന്യന്യാസങ്ങളുമെല്ലാം ആചരിക്കണം.പിന്നെ സ്വന്തം ദേഹത്തിൽ ധർമ്മം,ജ്ഞാനം,വൈരാഗ്യം.ഐശ്വര്യം എന്നീ കാലുകളോടുകൂടിയ ഒരു പീഠം കല്പിക്കണം.

9. തതോധ്യായേന്മഹാദേവീം പ്രാണായാമൈർവിജൃംഭിതേ
ഹൃദംഭോജേ മമ സ്ഥാനേ പഞ്ചപ്രേതാസനേ ബുധഃ

വിജ്ഞനായ പൂജകൻ അതിനുശേഷം പ്രാണായാമത്താൽ വികസിപ്പിക്കപ്പെട്ട ഹൃത്കമലത്തിൽ പഞ്ചപ്രേതാസനം കല്പിച്ച് മഹാദേവിയെ ധ്യാനിക്കണം.

10. ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ഈശ്വരശ്ച സദാശിവഃ
ഏതേ പഞ്ചമഹാപ്രേതാഃപാദമൂലേ മമ സ്ഥിതാഃ

ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഈശ്വരനും സദാശിവനും ഇത്രയും പേരാണ് എന്റെ പാദമൂലത്തിൽ സ്ഥിതി ചെയ്യുന്ന പഞ്ചപ്രേതങ്ങൾ.

11. പഞ്ച ഭൂതാത്മകാ ഹ്യേതേ പഞ്ചാവസ്ഥാത്മകാ അപി
അഹം ത്വവ്യക്തചിദ്രൂപാ തദതീതാസ്മി സർവഥാ

ഇവർ പഞ്ചഭൂതങ്ങൾക്ക് അധിപന്മാരും ജാഗ്രത് സ്വപ്ന സുഷുപ്തിതുരീയ തുരീയാതീതാവസ്ഥ കളോടുകൂടിയവരും ആകുന്നു. ഞാനാകട്ടെ മായാ വിശിഷ്ട ബ്രഹ്മമാണ്. സർവഥാ അവർക്ക് അതീതയുമാണ്.

12. തതോ വിഷ്ടരതാം യാതാഃ ശക്തിതന്ത്രേഷു സർവദാ
ധ്യാത്വൈവം മാനസൈർഭോഗൈഃ പൂജയേന്മാം ജപേദപി

അതിനാൽ ശക്തിതന്ത്രത്തിൽ ഇവരെ ആസനമായി കല്പിച്ചിരിക്കുന്നു.(ബ്രഹ്മാവ് വിഷ്ണു രുദ്രൻ ഈശ്വരൻ ഇവർ കാലുകളും സദാശിവൻ പലകയുമാകുന്നു)ഇങ്ങനെ ധ്യാനിച്ച് മാനസപൂജ ചെയ്തിട്ട് മൂലമന്ത്രം ജപിക്കുകയും വേണം.

13. ജപം സമർപ്യ ശ്രീദേവ്യൈ തതോർഘ്യസ്ഥാപനം ചരേത്
പാത്രാസാദനകം കൃത്വാ പൂജാദ്രവ്യാണി ശോധയേത്

ജപം സമർപ്പിച്ചിട്ട് ബാഹ്യപൂജയ്ക്കായി ദേവിയ്ക്ക് അർഘ്യം നൽകണം.പാത്രാസാദനകം എന്ന കർമ്മം ചെയ്തതിനുശേഷം പൂജാദ്രവ്യങ്ങൾ ശോധന ചെയ്യണം.

14. ജലേന തേന മനുനാ ചാസ്ത്രമന്ത്രേണ ദേശികഃ
ദിഗ്ബന്ധം ച പുരാ കൃത്വാ ഗുരൂൻ നത്വാ തതഃപരം

പൂജകൻ അസ്ത്ര മന്ത്രം ജപിച്ച് ജലം തളിച്ച് ദ്രവ്യശുദ്ധിവരുത്തണം. പിന്നീട് ദിഗ്ബന്ധനം ചെയ്ത് ഗുരുക്കന്മാരെ നമസ്കരിക്കണം (ആത്മരക്ഷയ്ക്കായി പത്തു ദിക്കുകളെയും ബന്ധിക്കുകയാണ്-അഗ്നികൊണ്ട് ചുറ്റും ഒരു കോട്ട കെട്ടുകയാണ്-ഈ ക്രിയയുടെ സങ്കല്പം)

15. തദനുജ്ഞാം സമാദായ ബാഹ്യപീഠേ തതഃപരം
ഹൃദിസ്ഥാം ഭാവിതാം മൂർത്തീം മമ ദിവ്യാം മനോഹരാം

പിന്നെ ആ ഗുരുക്കന്മാരുടെ അനുവാദത്തോടെ ഹൃദയത്തിൽ ഭാവനചെയ്ത എന്റെ ദിവ്യസുന്ദരമായ മൂർത്തിയെ പുറത്തുവച്ചിരിക്കുന്ന പീഠത്തിൽ

16. ആവാഹയേത്തതഃപീഠേ പ്രാണസ്ഥാപനവിദ്യയാ
ആസനാവാഹനേ ചാർഘ്യം പാദ്യാദ്യാചമനം തഥാ

മന്ത്രസഹിതം ആവാഹിച്ച് പ്രാണപ്രതിഷ്ഠ ചെയ്ത് ഇരുത്തണം. അതിന് പ്രാണപ്രതിഷ്ഠാ മന്ത്രം ഉപയോഗിക്കണം. ആസനം,ആവാഹനം ,അർഘ്യം,പാദ്യം,ആചമനം,

17. സ്ഥാനം വാസോദ്വയം ചൈവ ഭൂഷണാനി ച സർവശഃ
ഗന്ധം പുഷ്പം യഥായോഗ്യം ദത്വാ ദേവ്യൈ സ്വഭക്തിതഃ

സ്ഥാനം,രണ്ടുവസ്ത്രങ്ങൾ ഭൂഷണങ്ങൾ,സുഗന്ധം,പുഷ്പങ്ങൾ എന്നുതുടങ്ങിയവ ഭക്തിപൂർവം മഹാദേവിക്ക് യഥായോഗ്യം സമർപ്പിക്കണം.

18. യന്ത്രസ്ഥാനാമാവൃതീനാം പൂജനം സമൃഗാചരേത്
പ്രതിവാരമശക്താനാം ശുക്രവാരോ നിയമ്യതേ

ഇത്രയും ചെയ്തശേഷം യന്ത്രത്തിൽ സ്ഥിതിചെയ്യുന്ന ആവരണ ദേവതകളെ യഥാവിധി പൂജിക്കണം.ദിവസംതോറും ഇങ്ങനെ ചെയ്യാൻ കഴിവില്ലാത്തവർ വെള്ളിയാഴ്ചയെങ്കിലും ചെയ്യണം.

19. മൂലദേവീപ്രഭാരൂപാഃ സ്മർത്തവ്യാ അംഗദേവതാഃ
തത്പ്രഭാപടലവ്യാപ്തം ത്രൈലോക്യം ച വിചിന്തയേത്

അതിനുശേഷം മൂലദേവിയുടെ പ്രഭാരൂപങ്ങളായ അംഗദേവതകളെ സ്മരിക്കണം. ത്രൈലോക്യം മുഴുവൻ ആ പ്രഭാപടലം വ്യാപിച്ചിരിക്കുന്നതായും ഭാവനചെയ്യണം.

20. പുനരാവൃത്തിസഹിതാം മൂലദേവീം ച പൂജയേത്
ഗന്ധാദിഭിഃ സുഗന്ധൈസ്തു തഥാ പുഷ്പൈഃ സുവാസിതൈഃ

ഇങ്ങനെ ആവരണദേവതകൾ യഥാസ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നതായി ധ്യാനിച്ചിട്ട്, സാവരണയും സായുധയും ശക്തിസ്വരൂപിണിയും മൂലദേവിയുമായ ഭുവനേശ്വരിയെ ഗന്ധം തുടങ്ങിയവകൊണ്ടും സുഗന്ധ പുഷ്പങ്ങൾകൊണ്ടും പൂജിക്കണം.

21. നൈവേദ്യൈസ്തർപ്പണൈശ്ചൈവ താംബൂലൈർദക്ഷിണാദാഭിഃ
തോഷയേന്മാം ത്വത്കൃതേന നാമ്നാംസഹസ്രകേണ ച

നൈവേദ്യം താംബൂലം തർപ്പണം ദക്ഷിണ തുടങ്ങിയവകൊണ്ടും നീ നിർമ്മിച്ച സഹസ്രനാമംകൊണ്ടും എന്നെ സന്തോഷിപ്പിക്കണം. (ദേവി പ്രത്യക്ഷയായപ്പോൾ ഹിമാലയൻ രചിച്ച് സ്തുതിച്ച സഹസ്രനാമം കൂർമ്മപുരാണത്തിൽ ദ്വാദശാദ്ധ്യായത്തിൽ കാണാം.)

22. കവചേന ച സൂക്തേനാഹം രുദ്രേഭിരിതി പ്രഭോ
ദേവ്യഥർവശിരോമന്ത്രൈർഹൃല്ലേഖോപനിഷദ്ഭവൈഃ

തന്ത്രാദിഗ്രന്ഥങ്ങളിലുള്ള 'അഹംരുദ്രേഭിഃ' എന്നുതുടങ്ങുന്ന ദേവീസൂക്തം കൊണ്ടും ദേവിയുടെ, അഥർവശിരസ്സെന്ന പേരുള്ള 'സർവേവൈ ദേവാ ദേവീമുപതസ്ഥുഃ' എന്നുതുടങ്ങുന്ന ഹൃല്ലേഖോപനിഷന്മന്ത്രം കൊണ്ടും

23. മഹാവിദ്യാമഹാമന്ത്രൈസ്തോഷയേന്മാം മുഹുർമുഹുഃ
ക്ഷമാപയേജ്ജഗദ്ധാത്രീം പ്രേമാർദ്രഹൃദയോ നരഃ

മഹാവിദ്യാമഹാമന്ത്രം കൊണ്ടും വീണ്ടും വീണ്ടും സ്തുതിച്ച് എന്നെ പ്രസാദിപ്പിക്കണം പിന്നീട് പൂജകൻ ക്ഷമാപണസ്തോത്രം ചൊല്ലി ജഗജ്ജനനിയോട് പ്രേമാർദ്രഹൃദയനും

24. പുളകാങ്കിതസർവാംഗൈർബാഷ്പരുദ്ധാക്ഷിനിസ്സ്വനഃ
നൃത്യഗീതാദിഘോഷേണ തോഷയേന്മാം മുഹുർമുഹുഃ

സർവ്വാംഗം കോൾമയിർ കൊണ്ടവനും കണ്ണീർപൊടിഞ്ഞവനുമായി ഗദ്ഗദസ്വരത്തോടെ ക്ഷമാപണം ചെയ്യണം. നൃത്തം, ഗീതം, വാദ്യം തുടങ്ങിയവകൊണ്ട് എന്നെ വീണ്ടും വീണ്ടും സന്തോഷിപ്പിക്കണം.

**25. വേദപാരായണൈശ്ചൈവ പുരാണൈഃ സകലൈരപി**
**പ്രതിപാദ്യാ യതോഽഹം വൈ തസ്മാത്തൈസ്തോഷയേത്തു മാം**

വേദങ്ങൾ പുരാണങ്ങൾ എന്നിവ സകലതും പാരായണം ചെയ്ത് എന്നെ സന്തോഷിപ്പിക്കണം. എന്തെന്നാൽ അവയുടെയെല്ലാം അകപ്പൊരുൾ ഞാൻതന്നെയാകുന്നു.

**26. നിജം സർസ്വമപി മേ സദേഹം നിത്യശോഽർപ്പയേത്**
**നിത്യഹോമം തതഃ കുര്യാദ് ബ്രാഹ്മണാംശ്ച സുവാസിനീഃ**

സ്വന്തം ദേഹമുൾപ്പെടെ സകലതും നിത്യവും അർപ്പിക്കണം. പിന്നെ പതിവായി ചെയ്യേണ്ട ഹോമങ്ങൾ ചെയ്യണം. ബ്രാഹ്മണരെയും സുവാസിനികളെയും

**27. വടുകാൻ പാമരാനന്യാൻ ദേവീബുദ്ധ്യാതു ഭോജയേത്**
**നത്വാ പുനഃ സ്വഹൃദയേ വ്യുത്ക്രമേണ വിസർജ്ജയേത്**

വടുകന്മാരെയും അജ്ഞന്മാരെയും മറ്റുള്ളവരെയുമെല്ലാം ദേവീബുദ്ധ്യാ ഊട്ടണം. പിന്നെ നമസ്കരിച്ചിട്ട് സംഹാരമുദ്രകാട്ടി ഹൃദയത്തിൽ യഥാസ്ഥാനത്തേക്ക് മൂർത്തിയെ വിസർജ്ജിക്കണം.

**28. സർവം ഹൃല്ലേഖയാ കുര്യാത്പൂജനം മമ സുവ്രത**
**ഹൃല്ലേഖാ സർവമന്ത്രാണാം നായികാ പരമാ സ്മൃതാ**

ഹേ സുവ്രത, എന്റെ എല്ലാപൂജകളും ഹൃല്ലേഖാമന്ത്രം കൊണ്ടുവേണം ചെയ്യാൻ. ഹൃല്ലേഖയാണ് സർവമന്ത്രങ്ങളുടെയും നടുനായകം.

**29. ഹൃല്ലേഖാ ദർപ്പണേ നിത്യമഹം തത്പ്രതിബിംബിതാ**
**തസ്മാദ്ഹൃല്ലേഖയാ ദത്തം സർവമന്ത്രൈഃസമർപ്പിതം**

'ഹ്രീം'എന്ന ഹൃല്ലേഖാമന്ത്രമാകുന്ന കണ്ണാടിയിൽ ഞാൻ എന്നും പ്രതിബിംബിക്കുന്നു. അതിനാൽ ഹൃല്ലേഖകൊണ്ടു ചെയ്യുന്നത് എന്തും സർവമന്ത്രങ്ങളും കൊണ്ടു ചെയ്യുന്നതിനു തുല്യമാണ്.

**30. ഗുരും സമ്പൂജ്യ ഭൂഷാദ്യൈഃ കൃതകൃത്യത്വമാവഹേത്**
**യ ഏവം പൂജയേദ്ദേവീം ശ്രീമദ്ഭുവനസുന്ദരീം**

പിന്നെ ഭൂഷണാദികൾ നൽകി ഗുരുവിനെ പൂജിച്ച് കൃതകൃത്യനാവണം. ശ്രീഭുവനസുന്ദരീദേവിയെ ഇപ്രകാരം ആരാണോ പൂജിക്കുന്നത്,

**31. ന തസ്യ ദുർലഭം കിഞ്ചിത്കദാചിത്ക്വചിദസ്തി ഹി**
**ദേഹാന്തേ തു മണിദ്വീപം മമ യാത്യേവ സർവഥാ**

അവനു ദുർലഭമായി ഒന്നും ഒരിക്കലും ഒരിടത്തും ഉണ്ടാവുകയില്ല. ദേഹം വീഴുമ്പോൾ ഏതുപ്രകാരത്തിലും അവൻ എന്റെ മണിദ്വീപത്തിൽ എത്തിച്ചേരും.

**32. ജ്ഞേയോ ദേവിസ്വരൂപോഽസൗ ദേവാ നിത്യം നമന്തി തം**
**ഇതി തേ കഥിതം രാജന്മഹാദേവ്യാഃ പ്രപൂജനം**

അവൻ ദേവീസ്വരൂപനാണെന്ന് അറിഞ്ഞുകൊള്ളണം. അവനെ ദേവൻമാർ നിത്യവും നമസ്കരിക്കും. ഇങ്ങനെ ഞാൻ മഹാദേവീപൂജയെപ്പറ്റി പറഞ്ഞു കഴിഞ്ഞു.

**33. വിമൃശ്യൈതദശേഷേണാപ്യധികാരാനുരൂപതഃ**
**കുരു മേ പൂജനം തേന കൃതാർത്ഥസ്ത്വം ഭവിഷ്യസി**

ഇതെല്ലാം ശരിയായി ആലോചിച്ച് അധികാരത്തിന് അനുസൃതമായവിധം എന്റെ പൂജചെയ്യു. അതുകൊണ്ടു നീ കൃതാർത്ഥനായിത്തീരും.

**34. ഇദം തു ഗീതാശാസ്ത്രം മേ നാശിഷ്യായ വദേത്കചിത്**
**നാഭക്തായ പ്രദാതവ്യം ന ധൂർത്തായ ച ദുർഹൃദേ**

എന്റെ ഈ ഗീതാശാസ്ത്രം ശിഷ്യനല്ലാത്തവനോട് ഒരിക്കലും ഉപദേശിക്കരുത്. ഭക്തി ഇല്ലാത്തവനോടോ ധൂർത്തനോടോ ദുർബുദ്ധിയോടോ ഉപദേശിക്കരുത്.

**35. ഏതത്പ്രകാശനം മാതുരുദ്ഘാടനമുരോജയോഃ**
**തസ്മാദവശ്യം യത്നേന ഗോപനീയമിദം സദാ**

അങ്ങനെയുള്ളവരെ സംബന്ധിച്ചിടത്തോളം ഇത് മാതാവിന്റെ മാറിടം തുറന്നു കാണിക്കുന്നതിനു തുല്യമായ പ്രവൃത്തിയാണ്. അതിനാൽ ഇത് എങ്ങനെയും സദാ ഗോപ്യമായി വയ്ക്കണം.

**36. ദേയം ഭക്തായ ശിഷ്യായ ജ്യേഷ്ഠപുത്രായ ചൈവ ഹി**
**സുശീലായ സുവേഷായ ദേവീഭക്തിയുതായ ച**

ഭക്തനായ ശിഷ്യനും സുശീലനും സുവേഷനും ദേവിഭക്തനുമായ ജ്യേഷ്ഠപുത്രനും പറഞ്ഞുകൊടുക്കാം.

**37. ശ്രാദ്ധകാലേ പഠേദേതദ്ബ്രാഹ്മണാനാം സമീപതഃ**
**തൃപ്താസ്തത്പിതരഃ സർവേ പ്രയാന്തി പരമം പദം**

ശ്രാദ്ധസമയത്ത് ബ്രാഹ്മണരുടെ മുമ്പിൽവെച്ച് ഇത് ചൊല്ലിയാൽ അവന്റെ പിതാക്കൻമാരെല്ലാം പരമപദത്തെ പ്രാപിക്കും.

## വ്യാസഉവാച

**38. ഇത്യുക്ത്വാ സാ ഭഗവതീ തത്രൈവാന്തരധീയത**
**ദേവാശ്ച മുദിതാഃ സർവേ ദേവീദർശനതോഽഭവൻ**

ഇങ്ങനെ അരുളിച്ചെയ്തിട്ട് ദേവി അവിടെത്തന്നെ അന്തർധാനം ചെയ്തു. ദേവീദർശനത്താൽ സകലദേവൻമാരും സന്തുഷ്ടരായിത്തീർന്നു.

**39. തതോ ഹിമാലയേ ജജ്ഞേ ദേവീ ഹൈമവതീ തു സാ**
**യാ ഗൗരീതി പ്രസിദ്ധാസീദ്ദത്താ സാ ശങ്കരായ ച**

പിന്നീട് ദേവി ഹിമാലയത്തിൽ ഹിമവാന്റെ പുത്രിയായി ജനിച്ചു. അവൾ ഗൗരി എന്ന നാമത്തിൽ പ്രസിദ്ധയാകുകയും അവളെ ശങ്കരന് വിവാഹം കഴിച്ചു കൊടുക്കുകയും ചെയ്തു.

**40. തതഃ സ്കന്ദഃ സമുദ്ഭൂതഃ താരകസ്തേന ഘാതിതഃ**
**സമുദ്രമന്ഥനേ പൂർവ്വം രത്നാന്യാസുർനരാധിപ**

രാജാവേ, പിന്നീട് സ്കന്ദൻ പിറന്നു. അദ്ദേഹം താരകാസുരനെ നിഗ്രഹിച്ചു. പണ്ട് ദേവാസുരന്മാർ ചേർന്ന് പാലാഴി കടയുകയുണ്ടായല്ലോ. അപ്പോൾ ആദ്യം ലഭിച്ചത് രത്നങ്ങളാണ്.

**41. തത്ര ദേവൈസ്തുതാ ദേവീം ലക്ഷ്മീപ്രാപ്ത്യർത്ഥമാദരാത്**
**തേഷാമനുഗ്രഹാർത്ഥായ നിർഗതാ തു രമാ തതഃ**

അവിടെ വച്ച് ദേവന്മാരെല്ലാം കൂടി ദേവിയോട് ലക്ഷ്മിദേവിയായി ജനിക്കാൻ ആദരപൂർവ്വം അപേക്ഷിച്ചു. അവരെ അനുഗ്രഹിക്കുന്നതിനു വേണ്ടി ദേവി രമാരൂപത്തിൽ അവതരിച്ചു.

42. വൈകുണ്ഠായ സുരൈർദത്താ തേന തസ്യ ശമോ*f*ഭവത്
ഇതി തേ കഥിതം രാജൻ ദേവീ മാഹാത്മ്യമുത്തമം

ആ രമയെ ദേവന്മാർ വിഷ്ണുവിനു നൽകി.അതുകൊണ്ട് അദ്ദേഹം സുഖിയായിത്തീർന്നു. രാജാവേ, ഇങ്ങനെ ഞാൻ ഉത്തമമായ ദേവീമാഹാത്മ്യം പറഞ്ഞു കഴിഞ്ഞു.

43. ഗൗരീലക്ഷ്മ്യോഃ സമുദ്ഭൂതിവിഷയം സർവകാമദം
ന വാച്യം ത്വേതദന്യസ്മൈ രഹസ്യം കഥിതം യതഃ

ഗൗരി ലക്ഷ്മിമാരുടെ ഈ സമുത്പത്തികഥ സർവകാമങ്ങളെയും പ്രദാനംചെയ്യും. രഹസ്യമായി ഉപദേശിച്ച ഇത് അന്യരോടു പറയരുത്.

44. ഗീതാ രഹസ്യഭൂതേയം ഗോപനീയാ പ്രയത്നതഃ
സർവമുക്തം സമാസേന യത്പൃഷ്ടം തത്ത്വയാ*f*നഘ
പവിത്രം പാവനം ദിവ്യം കിം ഭൂയഃ ശ്രോതുമിച്ഛസി

ഈ ഗീതാരഹസ്യം ഏതു പ്രകാരത്തിലും ഗോപ്യമായി വയ്ക്കേണ്ടതാണ്. അങ്ങ് ചോദിച്ച, പവിത്രവും പാവനവും ദിവ്യവുമായ ആ കഥകളെല്ലാം ഞാൻ ചുരുക്കത്തിൽ പറഞ്ഞു കഴിഞ്ഞു. ഇനി എന്താണു കേൾക്കാൻ ആഗ്രഹിക്കുന്നത്?.

ഇതി ശ്രീദേവിഭാഗവതേ സപ്തമസ്കന്ധേ
ചത്വാരിംശോ*f*ദ്ധ്യായഃ

**സമാപ്തോ*f*യം സപ്തമസ്കന്ധഃ**

# ശ്രീമദ്ദേവീഭാഗവതം

## അഷ്ടമഃ സ്കന്ധഃ

### പ്രഥമോഽദ്ധ്യായഃ

ജനമേജയ ഉവാച

1. സൂര്യചന്ദ്രാന്വയോത്ഥാനാം നൃപാണാം സത്കഥാശ്രിതം
ചരിതം ഭവതാ പ്രോക്തം ശ്രുതം തദമൃതാസ്പദം

സൂര്യ വംശത്തിലും ചന്ദ്രവംശത്തിലും ജനിച്ച രാജാക്കന്മാരുടെ സത്കഥകളെ ആശ്രയിച്ചുള്ള ചരിത്രം അങ്ങ് പറഞ്ഞത് ഞാൻ കേട്ടു. അമൃതോപമമായിരിക്കുന്നു അത്.

2. അധുനാ ശ്രോതുമിച്ഛാമി സാ ദേവി ജഗദംബികാ
മന്വന്തരേഷു സർവേഷു യദ്യദ്രൂപേണ പൂജ്യതേ

ആ ജഗദംബികാദേവി എല്ലാ മന്വന്തരങ്ങളിലും ഏതെല്ലാം രൂപത്തിലാണ് പൂജിക്കപ്പെടുന്നതെന്ന് ഇപ്പോൾ കേൾക്കാൻ ആഗ്രഹമുണ്ട്.

3. യസ്മിന്യസ്മിംശ്ച വൈ സ്ഥാനേ യേന യേന ച കർമ്മണാ
"ശരീരേണ ച ദേവേശീ പൂജനീയാ ഫലപ്രദാ
യേനൈവ മന്ത്രബീജേന യത്ര യത്ര ച പൂജ്യതേ"
ദേവ്യാ വിരാട് സ്വരൂപസ്യ വർണ്ണനം ച യഥാതഥം

ഏതേതെല്ലാം സ്ഥാനങ്ങളിൽ ഏതേതെല്ലാം കർമ്മങ്ങൾ കൊണ്ടും "ഏതേതെല്ലാം രൂപത്തിലുമാണ് പ്രയോജന പ്രദമായവിധം ആ ദേവിയെപൂജിക്കേണ്ടത്. ഏതെല്ലാം ബീജമന്ത്രങ്ങൾ കൊണ്ട് എവിടെയെല്ലാം പൂജിക്കപ്പെടുന്നു?" ദേവിയുടെ വിരാട് രൂപം ഏതു വിധം? ഈ കാര്യങ്ങൾ വർണ്ണിച്ചു കേൾപ്പിച്ചാലും.

4. യേന ധ്യാനേന തത്സൂക്ഷ്മേ സ്വരൂപേ സ്യാന്മതേർഗതിഃ
തത്സർവം വദ വിപ്രർഷേ യേന ശ്രേയോഽഹമാപ്നുയാം

ഏതു ധ്യാനം കൊണ്ട് ദേവിയുടെ ആ സൂക്ഷ്മ രൂപത്തിൽ മനസ്സു നില്ക്കും ഹേ വിപ്രർഷേ, അതൊക്കെ പറയണം. അതു കേൾക്കുന്നതു കൊണ്ട് എനിക്കു ശ്രേയസ്സുണ്ടാകും.

വ്യാസ ഉവാച

5. ശൃണു രാജൻ പ്രവക്ഷ്യാമി ദേവ്യാരാധനമുത്തമം
യത്കൃതേന ശ്രുതേനാപി നരഃ ശ്രേയോഽത്ര വിന്ദതേ

രാജാവേ, കേൾക്കൂ, ശ്രേഷ്ഠമായ ദേവ്യാരാധനയെപ്പറ്റി ഞാൻ പറയാം. ആ പൂജ ചെയ്താലും അതിനെപ്പറ്റി കേട്ടാലും മനുഷ്യന് ഈ ലോകത്ത് ശ്രേയസ്സുണ്ടാകും.

6. ഏവമേതന്നാരദേന പൃഷ്ടോ നാരായണഃ പുരാ
തസ്മൈ യദുക്തവാൻ ദേവോ യോഗചര്യാപ്രവർത്തകഃ

പണ്ട് നാരദ മഹർഷി ചോദിക്കെ, യോഗചര്യാ പ്രവർത്തകനായ നാരായണമഹർഷി അദ്ദേഹത്തോട് ഇതു പറഞ്ഞിട്ടുണ്ട്.

**7. ഏകദാ നാരദഃ ശ്രീമാൻ പര്യടൻ പൃഥിവീമിമാം**
**നാരായണാശ്രമം പ്രാപ്തോ ഗതഖേദശ്ച തസ്ഥിവാൻ**

ഒരിക്കൽ ശ്രീനാരദ മഹർഷി ഭൂമിയിൽ ചുറ്റി സഞ്ചരിച്ചു കൊണ്ടിരിക്കെ നാരായണാശ്രമത്തിൽ ചെന്നു ചേർന്നു. യാത്രാ ക്ലേശം തീർത്ത് അദ്ദേഹമവിടെ വിശ്രമിച്ചു.

**8. തസ്മൈ യോഗാത്മനേ നത്വാ ബ്രഹ്മദേവതനൂദ്ഭവഃ**
**പര്യപൃച്ഛദിമം ചാർത്ഥം യത്പൃഷ്ടോ ഭവതാ/നഘ**

ബ്രഹ്മ ശരീരത്തിൽ നിന്നു ജനിച്ച നാരദ മഹർഷി, യോഗാത്മാവായ നാരായണർഷിയെ വണങ്ങിയിട്ട് അങ്ങ് ഇപ്പോൾ എന്നോടു ചോദിച്ച ചോദ്യം തന്നെ ചോദിച്ചു.

### നാരദ ഉവാച

**9. ദേവ ദേവ മഹാദേവ പുരാണ പുരുഷോത്തമ**
**ജഗദാധാര സർവജ്ഞ ശ്ലാഘനീയോരുസദ്ഗുണ**

ഹേ ദേവദേവ, മഹാദേവ, പുരാണ പുരുഷോത്തമ, ജഗദാധാര, സർവജ്ഞ, ശ്ലാഘനീയ ഗുണനിധേ.

**10. ജഗതസ്തത്വമാദ്യം യത്തന്മേ വദ യഥേപ്സിതം**
**ജായതേ കുത ഏവേദം കുതശ്ചേദം പ്രതിഷ്ഠിതം**

ജഗത്തിന്റെ ആദിതത്ത്വം എന്താണെന്ന് എന്നോടു പറഞ്ഞാലും. ആരുടെ ആഗ്രഹമനുസരിച്ചാണ് ഈ ജഗത്തുണ്ടായത്. എവിടെ നിന്നാണ് ഉണ്ടായത്? എവിടെയാണ് ഇത് സ്ഥിതി ചെയ്തിരുന്നത്?.

**11. കുതോ/ന്തം പ്രാപ്നുയാത് കാലേ കുത്ര സർവഫലോദയഃ**
**കേന ജ്ഞാതേന മായൈഷാ മോഹഭൂർനാശമാപ്നുയാത്.**

കാലമെത്തുമ്പോൾ ഏതിലാണ് ഇതു ചെന്നു ലയിക്കുക? ഏതിൽ നിന്നാണ് സർവ സിദ്ധികളും ഉണ്ടാകുന്നത്? ഏതിനെ അറിയുന്നതു കൊണ്ട് മോഹഹേതുകമായ ഈ മായ നീങ്ങും?

**12. കയാ/ർച്ചയാ കിം ജപേന കിം ധ്യാനേനാത്മഹൃത്കജേ**
**പ്രകാശോ ജായതേ ദേവ തമസ്യർക്കോദയോ യഥാ**

സൂര്യോദയത്തിൽ ഇരുൾ അകലുന്നതു പോലെ സ്വന്തം മനസ്സിലെ അജ്ഞാനാന്ധകാരം നീങ്ങുന്നതിന് എന്തിനെ പൂജിക്കണം? എന്തു ജപിക്കണം? എന്തു ധ്യാനിക്കണം?

**13. ഏതത്പ്രശ്നോത്തരം ദേവ ബ്രൂഹി സർവമശേഷതഃ**
**യഥാ ലോകസ്തരേദന്ധതമസം ത്വംജസൈവ ഹി**

അങ്ങനെ ചെയ്താൽ ലോകത്തിന് അജ്ഞാനാന്ധകാരത്തെ നിഷ്പ്രയാസം തരണം ചെയ്യാൻ കഴിയുമെന്നുള്ളതു കൊണ്ട് ഈ പ്രശ്നങ്ങൾക്കുള്ള ഉത്തരം ഒന്നൊഴിയാതെ പറഞ്ഞാലും.

### വ്യാസ ഉവാച

**14. ഏവം ദേവർഷിണാ പൃഷ്ടഃ പ്രാചീനോ മുനിസത്തമഃ**
**നാരായണോ മഹായോഗീ പ്രതിനന്ദ്യ വചോ/ബ്രവീത്**

ഇപ്രകാരം ദേവർഷി ചോദിച്ചപ്പോൾ പുരാണർഷിയും മഹായോഗിയുമായ നാരായണൻ അദ്ദേഹത്തെ അഭിനന്ദിച്ചു കൊണ്ട് മറുപടി പറഞ്ഞു.

## നാരായണ ഉവാച

15. ശൃണു ദേവർഷിവര്യാത്ര ജഗതസ്തത്ത്വമുത്തമം
യേന ജ്ഞാതേന മർത്ത്യോ ഹി ജയാതേ ന ജഗദ്ഭ്രമേ

ഹേ ദേവർഷി ശ്രേഷ്ഠ, ജഗത്തിന്റെ അടിസ്ഥാനപരമായ തത്ത്വമെന്തെന്നു കേൾക്കൂ. രജ്ജുവിൽ സർപ്പം പോലെ ബ്രഹ്മവിവർത്തമാണ് ഈ ജഗത്ത് എന്നറിഞ്ഞാൽ പിന്നെ മനുഷ്യന് അതിൽ ഭ്രമമുണ്ടാകുകയില്ല.

16. ജഗതസ്തത്ത്വമിത്യേവ ദേവീ പ്രോക്താ മയാപി ഹി
ഋഷിഭിർദേവ ഗന്ധർവൈരന്യൈശ്ചാപി മനീഷിഭിഃ

ജഗത്തിന്റെ പരമപ്രധാനമായ തത്ത്വം ദേവി ഒന്നുമാത്രമാണെന്ന് ഞാനും ഋഷിമാരും ദേവ ഗന്ധർവാദികളും മറ്റു വിദ്വാന്മാരും വിചാരിക്കുന്നു.

17. സാ ജഗത് സൃജതേ ദേവീ തയാ ച പ്രതിപാല്യതേ
തയാ ച നാശ്യതേ സർവമിതി പ്രോക്തം ഗുണത്രയാത്

ആ ദേവി ഈ ജഗത്തു സൃഷ്ടിക്കുകയും പാലിക്കുകയും അവൾ തന്നെ ഇതിനെ നശിപ്പിക്കുകയും ചെയ്യുന്നു. ഇവയെല്ലാം ത്രിഗുണങ്ങളെ ആശ്രയിച്ചാണ് നിർവഹിക്കപ്പെടുന്നത് എന്നു പറയാം

18. തസ്യാഃ സ്വരൂപം വക്ഷ്യാമി ദേവ്യാഃ സിദ്ധർഷി പൂജിതം
സ്മരതാം സർവപാപഘ്നം കാമദം മോക്ഷദം തഥാ

സിദ്ധർഷികൾ പൂജിക്കുന്ന ആ ദേവിയുടെ സ്വരൂപം എന്താണെന്നു പറയാം. സ്മരിക്കുന്നവരുടെ സർവ പാപങ്ങളും അത് ഇല്ലാതാക്കും. അതു പോലെ കാമപ്രദവും മോക്ഷപ്രദവുമാണ്, അത്.

19. മനുഃ സ്വായംഭുവസ്ത്വാദ്യഃ പത്മപുത്രഃ പ്രതാപവാൻ
ശതരൂപാപതിഃ ശ്രീമാൻ സർവമന്വന്തരാധിപഃ

ബ്രഹ്മപുത്രനും പ്രതാപവാനും ആയ ആദ്യത്തെ സ്വായംഭുവമനു ശതരൂപാപതിയും സർവ മന്വന്തരാധിപനുമാണല്ലോ.

20. സ മനുഃ പിതരം ദേവം പ്രജാപതിമകല്മഷം
ഭക്ത്യാ പര്യചരത്പൂർവം താമുവാചാത്മഭുഃ സുതം

ആ മനു പിതാവും നിഷ്പാപനുമായ ബ്രഹ്മ പ്രജാപതിയെ പണ്ട് ഭക്തിപൂർവം പരിചരിക്കുകയുണ്ടായി. അന്ന് ബ്രഹ്മദേവൻ ആ പുത്രനോടു പറഞ്ഞു.

21. പുത്ര പുത്ര ത്വയാ കാര്യം ദേവ്യാരാധനമുത്തമം
തത് പ്രസാദേന തേ താത പ്രജാസർഗ്ഗഃ പ്രസിദ്ധ്യതി

മകനേ, നീ ദേവിയെ ഉത്തമയായ വിധത്തിൽ ആരാധിക്കണം. ദേവീപ്രസാദത്താൽ നിന്റെ പ്രജാസൃഷ്ടിക്ക് കീർത്തിയുണ്ടാകും.

22. ഏവമുക്തഃ പ്രജാസ്രഷ്ടാ മനുഃ സ്വായംഭുവോ വിരാട്
ജഗദ്യോനിം തഥാദേവീം തപസാƒതർപ്പയദ്വിഭുഃ

ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ പ്രഭുവും പ്രജാ സ്രഷ്ടാവുമായ സ്വായംഭുവമനു ജഗത്കാരണഭൂതയായ ദേവിയെ തപസ്സു കൊണ്ട് സന്തോഷിപ്പിച്ചു.

23. തുഷ്ടാവ ദേവീം ദേവേശീം സമാഹിതമതിഃ കില
ആദ്യാം മായാം സർവശക്തിം സർവകാരണ കാരണം

ദേവേശിയും ആദ്യയും മായാമയയും സർവ ശക്തിസ്വരൂപിണിയും സർവകാരണകാരണയുമായ ദേവിയെ അദ്ദേഹം ഏകാഗ്ര ചിത്തനായി സ്തുതിച്ചു.

മനുരുവാച

24. നമോ നമസ്തേ ദേവേശി ജഗത്കാരണ കാരണേ
ശംഖചക്രഗദാഹസ്തേ നാരായണഹൃദാശ്രിതേ

ഹേ ദേവേശി, ജഗത്കാരണകാരണേ, ശംഖചക്രഗദാധാരിണി, നാരായണപ്രിയേ, നിനക്കു നമസ്ക്കാരം.

25. വേദമൂർത്തേ ജഗന്മാതഃ കാരണസ്ഥാനരൂപിണി
വേദത്രയപ്രമാണജ്ഞേ സർവദേവനുതേ ശിവേ

ഹേ വേദമൂർത്തേ, ജഗജ്ജനനി, സാക്ഷാത് ബ്രഹ്മസ്വരുപിണി, വേദത്രയപ്രമാണജ്ഞേ, സർവദേവവന്ദ്യേ, ശിവേ

26. മഹേശ്വരി മഹാഭാഗേ മഹാമായേ മഹോദയേ
മഹാദേവപ്രിയാവാസേ മഹാദേവപ്രിയങ്കരി

മഹേശ്വരി, മഹാഭാഗേ, മഹാമായേ, മഹാദേവ പ്രിയാവാസേ, മഹാദേവ പ്രിയങ്കരി,

27. ഗോപേന്ദ്രസ്യ പ്രിയേ ജ്യേഷ്ഠേ മഹാനന്ദേ മഹോത്സവേ
മഹാമാരീഭയഹരേ നമോ ദേവാദിപൂജിതേ

വിഷ്ണു പ്രിയേ, ജ്യേഷ്ഠേ, മഹാനന്ദേ, മഹോത്സവേ, മഹാമാരീഭയഹരേ ദേവാദിപൂജിതേ നമസ്ക്കാരം.

28. സർവമംഗളമാംഗല്യേ ശിവേ സർവാർത്ഥസാധികേ
ശരണ്യേ ത്ര്യംബകേ ഗൗരി നാരായണി നമോസ്തു തേ

സർവമംഗള മംഗല്യേ,ശിവേ, സർവാർത്ഥസാധികേ, ശരണ്യേ, ത്ര്യംബകേ, ഗൗരി, നാരായണി, നിനക്കു നമസ്ക്കാരം.

29. യതശ്ചേദം യയാ വിശ്വമോതം പ്രോതം ച സർവഥാ
ചൈതന്യമേകമാദ്യന്തരഹിതം തേജസാം നിധിം

ആരിൽ നിന്നാണോ ഈ ജഗത്തിന്റെ ഉദ്ഭവം, ആരിലാണോ ഇത് ഊടും പാവുമായി സ്ഥിതി ചെയ്യുന്നത്, ഏകവും ആദ്യന്തരഹിതവും തേജോനിധിയുമായ ആ ചൈതന്യത്തെ ഞാൻ നമസ്ക്കരിക്കുന്നു.

30. ബ്രഹ്മാ യദീക്ഷണാത്സർവം കരോതി ച ഹരിഃ സദാ
പാലയത്യപി വിശ്വേശഃ സംഹർത്താ യദനുഗ്രഹാത്

ആരുടെ കടാക്ഷത്താലാണോ ബ്രഹ്മാവ് ഈ സർവജഗത്തിനെയും സൃഷ്ടിക്കുന്നത്, ഹരി സദാ പാലിക്കുന്നത് ആരുടെ അനുഗ്രഹത്താലാണോ ശിവൻ ഇതിനെ സംഹരിക്കുന്നത്,

31. മധു കൈടസംഭൂതഭയാർത്തഃ പത്മസംഭവഃ
യസ്യാഃ സ്തവേന മുമുചേ ഘോരദൈത്യഭവാംബുധേഃ

മധു കൈടഭന്മാരെ ഭയപ്പെട്ട് ആർത്തനായിത്തീർന്ന ബ്രഹ്മാവ് ആരെ സ്തുതിച്ചിട്ടാണോ ഘോരന്മാരായ ആ ദൈത്യന്മാരാകുന്ന സംസാരസാഗരത്തിൽ നിന്നു മുക്തനായിത്തീർന്നത്,

32. ത്വം ഹ്രീഃ കീർത്തിഃ സ്മൃതിഃ കാന്തിഃ കമലാ ഗിരിജാ സതീ
ദാക്ഷായണീ വേദഗർഭാ സിദ്ധിദാത്രീ സദാ/ഭയാ

ആ നീ ഹ്രീയും കീർത്തിയും സ്മൃതിയും കാന്തിയും ഗിരിജയും കമലയും ദാക്ഷായണിയായ സതിയും വേദഗർഭയും സിദ്ധിപ്രദായിനിയും സദാ അഭയപ്രദയുമാകുന്നു.

33. സ്തോഷ്യേ ത്വാം ച നമസ്യാമി പൂജയാമി ജപാമി ച
ധ്യായാമി ഭാവയേ വീക്ഷേ ശ്രോഷ്യേ ദേവി പ്രസീദ മേ

ആ നിന്നെ ഞാൻ സ്തുതിക്കുന്നു; നമസ്കരിക്കുന്നു; പൂജിക്കുന്നു; ജപിക്കുന്നു; ധ്യാനിക്കുന്നു; ഭാവന ചെയ്യുന്നു; കേൾക്കുകയും കാണുകയും ചെയ്യുന്നു. ഹേ ദേവി എന്നിൽ പ്രസാദിക്കണേ.

34. ബ്രഹ്മാ വേദനിധിഃ കൃഷ്ണോ ലക്ഷ്യാവാസഃ പുരന്ദരഃ
ത്രിലോകാധിപതിഃ പാശീ യാദസാംപതിരുത്തമഃ

ബ്രഹ്മാവ് വേദനിധിയാണ്; വിഷ്ണു ലക്ഷ്മീപതിയാണ്; ഇന്ദ്രൻ ത്രിലോകാധിപതിയും വരുണൻ ജലരാശിയുടെ എല്ലാം ഉത്തമനായ അധിപതിയുമാണ്.

35. കുബേരോ നിധിനാഥോ/ഭൂദ്യമോ ജാതഃ പരേതരാട്
നൈരൃതോ രക്ഷസാം നാഥഃ സോമോ ജാതോഹ്യപോമയഃ

കുബേരൻ നിധിനാഥനാണ്; യമൻ പിതൃപതിയാണ്; നിരൃതി രക്ഷോനാഥനാണ്; സോമൻ സുധാംശുവാണ്. ഇവരെല്ലാം നിന്റെ കടാക്ഷം ഒന്നു കൊണ്ടു മാത്രമാണ് ഈ സ്ഥാനങ്ങൾ വഹിക്കുന്നത്.

36. ത്രിലോക വന്ദ്യേ ലോകേശി മഹാമംഗല്യരൂപിണി
നമസ്തേ/സ്തു പുനർഭൂയോ ജഗന്മാതർ നമോനമഃ

ത്രിലോക വന്ദ്യേ, ലോകേശി, മഹാമംഗളരൂപിണി, നമസ്കാരം. ജഗന്മാതാവേ, നിനക്കു വീണ്ടും വീണ്ടും നമസ്കാരം.

## നാരായണ ഉവാച

37. ഏവം സ്തുതാ ഭഗവതീ ദുർഗാ നാരായണീ പരാ
പ്രസന്നാ പ്രാഹ ദേവർഷേ ബ്രഹ്മപുത്രമിദം വചഃ

ദേവർഷേ, ഇങ്ങനെ സ്തുതിക്കപ്പെട്ട ദുർഗാ ഭഗവതി, പരംപൊരുളായ നാരായണി, ബ്രഹ്മപുത്രനോട് പ്രസന്നയായി ഇങ്ങനെ പറഞ്ഞു:

## ശ്രീദേവ്യുവാച

38. വരം വരയ രാജേന്ദ്ര ബ്രഹ്മപുത്ര യദിച്ഛസി
പ്രസന്നാഹം സ്തവേനാത്ര ഭക്ത്യാ ചാരാധനേന ച

ബ്രഹ്മ പുത്രനായ രാജാവേ, നീ എന്തു വരമാണോ ആഗ്രഹിക്കുന്നത് അത് വരിച്ചു കൊള്ളുക. ഞാൻ നിന്റെ സ്തുതിയാലും ഭക്തിപൂർവകമായ ആരാധനയാലും പ്രസന്നയായിരിക്കുന്നു.

## മനുരുവാച

39. യദി ദേവി പ്രസന്നാസി ഭക്ത്യാ കാരുണികോത്തമേ
തദാ നിർവിഘ്നതഃ സൃഷ്ടിഃ പ്രജായാഃ സ്യാത്തവാജ്ഞയാ

കാരുണ്യം കാട്ടുന്നവരിൽ അഗ്രഗണ്യേ, എന്റെ ഭക്തി കൊണ്ടു പ്രസന്നയാണെങ്കിൽ നിന്റെ കല്പനയാൽ പ്രജാസൃഷ്ടി നിർവിഘ്നം നടക്കാൻ ഇടയാവട്ടെ.

## ശ്രീദേവ്യുവാച

40. പ്രജാ സർഗ്ഗഃ പ്രഭവതു മമാനുഗ്രഹതഃ കില
നിർവിഘ്നേ ച രാജേന്ദ്ര വൃദ്ധിശ്ചാപ്യുത്തരോത്തരം

രാജാവേ, എന്റെ അനുഗ്രഹത്താൽ പ്രജാ സൃഷ്ടി നിർവിഘ്നം നടക്കാൻ ഇടയായിത്തീരും. അതിന് ഉത്തരോത്തരം അഭിവൃദ്ധിയും ഉണ്ടാകട്ടെ.

41. യഃ കശ്ചിത് പഠതേ സ്തോത്രം മത്ഭക്ത്യാ ത്വത്കൃതം സദാ
തേഷാം വിദ്യാ പ്രജാസിദ്ധിഃ കീർത്തിഃ കാന്ത്യുദയഃ ഖലു

നീ രചിച്ച ഈ സ്തോത്രം ആരാണോ ഭക്തിപൂർവം പഠിക്കുന്നത് അവർക്ക് എല്ലായ്പ്പോഴും വിദ്യയും സന്താനാഭിവൃദ്ധിയും കീർത്തിയും കാന്തിയും ശ്രേയസ്സും ഉണ്ടാകും.

42. ജായന്തേ ധനധാന്യാനി ശക്തിരപ്രഹതാ നൃണാം
സർവത്ര വിജയോ രാജൻ സുഖം ശത്രുപരിക്ഷയഃ

അവർക്ക് ധനധാന്യങ്ങൾ ഉണ്ടാകും. അന്യർക്ക് ജയിക്കാനാവാത്ത ശക്തിയും ഉണ്ടാകും. രാജാവേ, അവർ എവിടേയും വിജയികളാവും. അവരുടെ ശത്രുക്കൾ നശിക്കുകയും ചെയ്യും.

## നാരായണ ഉവാച

43. ഏവം ദത്വാ വരാൻ ദേവീ മനവേ ബ്രഹ്മസൂനവേ
അന്തർധാനം ഗതാ ചാസീത് പശ്യതസ്തസ്യ ധീമതഃ

ബ്രഹ്മപുത്രനായ മനുവിന് ഇങ്ങനെ വരം നൽകിയിട്ട് ബുദ്ധിമാനായ ആ ബ്രഹ്മസൂനു നോക്കിനിൽക്കെ ദേവി അന്തർധാനം ചെയ്തു.

44. അഥ ലബ്ധവരോ രാജാ ബ്രഹ്മപുത്രഃ പ്രതാപവാൻ
ബ്രഹ്മാണമബ്രവീത്താത സ്ഥാനം മേ ദീയതാം രഹഃ

പ്രതാപവാനായ ആ ബ്രഹ്മനന്ദനൻ വരം ലഭിച്ചതിനു ശേഷം ബ്രഹ്മാവിനോടു പറഞ്ഞു; എനിക്ക് രഹസ്യമായ ഒരു സ്ഥാനം നൽകിയാലും.

45. യത്രാഹം സമധിഷ്ഠായ പ്രജാഃ സ്രക്ഷ്യാമി പുഷ്കലാഃ
യക്ഷ്യാമി യജ്ഞൈർ ദേവേശം തത്സമാദിശ മാചിരം

അവിടെയിരുന്നു കൊണ്ട് എനിക്ക് പ്രജാസൃഷ്ടി അഭിവൃദ്ധിപ്പെടുത്തുകയും യജ്ഞങ്ങൾ കൊണ്ട് ദേവേശനെ ആരാധിക്കുകയും ചെയ്യാം. കാലതാമസം കൂടാതെ ആ സ്ഥാനം നിർദ്ദേശിച്ചാലും.

46. ഇതിപുത്രവചഃ ശ്രുത്വാ പ്രജാപതിപതിർവിഭുഃ
ചിന്തയാമാസ സുചിരം കഥം കാര്യം ഭവേദിദം

ഇപ്രകാരം പുത്രൻ പറഞ്ഞതു കേട്ട് പ്രജാപതികളുടെ പതിയും വിഭുവുമായ ബ്രഹ്മാവ് കുറേ നേരം ആലോചിച്ചു: "ഇക്കാര്യം എങ്ങനെ സാധിക്കാം?

47. സൃജതോ മേ ഗതഃ കാലോ വിപുലോങ്കനന്തസംഖ്യകഃ
ധരാ വാർഭിഃ പ്ലുതാ മഗ്നാ രസം യാതാങ്കഖിലാശ്രയാ

സ്രഷ്ടാവായ എന്റെ ഒട്ടേറെ കാലം കടന്നുപോയല്ലോ. അഖിലത്തിനും ആശ്രയമായ ഭൂമി വെള്ളത്തിൽ മുങ്ങി രസാതലത്തിൽ എത്തിക്കഴിഞ്ഞു.

48. ഇദം മച്ചിന്തിതം കാര്യം ഭഗവാനാദിപൂരുഷഃ
കരിഷ്യതി സഹായോ മേ യദാദേശേ/ഹമാശ്രിതഃ

ഞാൻ ചിന്തിക്കുന്ന കാര്യം സാധിക്കാൻ ആദിപുരുഷനായ ഭഗവാൻ എന്നെ സഹായിക്കും. ഞാൻ അദ്ദേഹത്തിന്റെ കല്പനയെ ആശ്രയിക്കുന്നവനാണല്ലോ.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
പ്രഥമോ/ദ്ധ്യായഃ

## അഥ ദ്വിതീയോദ്ധ്യായഃ

### നാരായണ ഉവാച

1. ഏവം മീമാംസതസ്തസ്യ പത്മയോനേഃ പരന്തപ
മന്വാദിഭിർമുനിവരൈർമരീച്യാദ്യൈഃ സമന്തതഃ

ഹേ പരന്തപ, മരീച്യാദിമുനിമാരാലും മനു തുടങ്ങിയവരാലുംചുററപ്പെട്ട ബ്രഹ്മാവ് ഇങ്ങനെ ചിന്തിച്ചു കൊണ്ടും

2. ധ്യായതസ്തസ്യ നാസാഗ്രാദ്വിരിഞ്ചേഃ സഹസാനഘ
വരാഹപോതോ നിരഗാദേകാംഗുലപ്രമാണതഃ

ധ്യാനിച്ചുകൊണ്ടും ഇരിക്കെ അദ്ദേഹത്തിന്റ നാസാമുഖത്തുനിന്ന് ഒരംഗുലത്തോളമുള്ള ഒരു പന്നിക്കുട്ടി പുറത്തേക്ക് വന്നു.

3 തസ്യൈവ പശ്യതഃ ഖസ്ഥഃ ക്ഷണേന കില നാരദ
കരിമാത്രം പ്രവവൃധേ തദദ്ഭുതതമം ഹ്യഭൂത്

ഹേ നാരദ, നോക്കിയിരിക്കെ, ആശ്ചര്യകരമാം വണ്ണം ഒരു ആനയ്ക്കൊപ്പം വളർന്ന് അത് ആകാശത്തു തന്നെ നിന്നു.

4. മരീചിമുഖ്യൈർ വിപ്രേന്ദ്രൈഃ സനകാദ്യൈശ്ച നാരദ
തദ്ദൃഷ്ട്വാ സൗകരം രൂപം തർക്കയാമാസ പത്മഭൂഃ

ഹേ നാരദ, മരീചിപ്രമുഖരായ വിപ്രന്മാരും സനകാദിമഹർഷിമാരും ബ്രഹ്മാവും ആ പന്നിയുടെ രൂപം കണ്ട് സംശയിച്ചു.

5. കിമേതത് സൗകരവ്യാജം ദിവ്യസത്വമവസ്ഥിതം
അത്യാശ്ച്യര്യമിദം ജാതം നാസികായാ വിനിസൃതം

പന്നിയുടെ വടിവിൽ വന്ന ഈ ദിവ്യസ്ത്വം ഏതാണ്?ആശ്ചര്യകരമാണല്ലോ ഇതിന്റ രൂപം?ഇത് എങ്ങനെ മൂക്കിൽ നിന്ന് പുറത്ത് ചാടി?

6. ദൃഷ്ടോം/ഗുഷ്ഠശിരോമാത്രഃ ക്ഷണാച്ഛൈലേന്ദ്രസന്നിഭഃ
ആഹോസ്വിദ് ഭഗവാൻ കിം വാ യജ്ഞോ മേ ഖേദയൻ മനഃ

ഒരു തള്ള വിരലോളം പോന്ന ഇത് നിമിഷത്തിനുള്ളിൽ പർവ്വതാകാരം പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു! ഭഗവാൻ യജ്ഞമൂർത്തിതന്നെയാണോ എന്നെ ഇങ്ങനെ ദുഃഖിപ്പിക്കുന്നത്?

**7. ഇതി തർക്കയതസ്തസ്യ ബ്രഹ്മണഃ പരമാത്മനഃ**
**വരാഹരൂപോ ഭഗവാൻ ജഗർജ്ജാചലസന്നിഭഃ**

ഇങ്ങനെ സംശയിക്കുന്ന പരമാത്മരൂപിയായ ബ്രഹ്മാവിന്റ മുമ്പിൽ നിന്നു കൊണ്ട് വരാഹരൂപിയും പർവതതുല്യനുമായ ഭഗവാൻ ഒന്നു ഗർജിച്ചു.

**8. വിരിഞ്ചിം ഹർഷയാമാസ സംഹതാംശ്ച ദ്വിജോത്തമാൻ**
**സ്വഗർജശബ്ദമാത്രേണ ദിക്പ്രാന്തമനുനാദയൻ**

ആ ഗർജനം ബ്രഹ്മാവിനെയും കൂടിയിരുന്ന ബ്രാഹ്മണരേയും വളരെ സന്തോഷിപ്പിച്ചു. ഭഗവാന്റെ ഗർജനം ദിഗന്തങ്ങളെ മുഖരിതമാക്കി.

**9. തേ നിശമ്യ സ്വഖേദസ്യ ക്ഷയിഷ്ണും ഘുർഘുരസ്വനം**
**ജനസ്തപഃ സത്യലോകവാസിനോƒമരവര്യകാഃ**

തങ്ങളുടെ ഖേദത്തെ ഇല്ലാതാകുന്ന ഘുർഘുർസ്വരം കേട്ട് ജനലോകത്തും തപോലോകത്തും സത്യലോകത്തും വസിക്കുന്ന ദേവശ്രേഷ്ഠന്മാർ,

**10. ഛന്ദോമയൈഃ സ്തോത്രവരൈഃ ഋക്സാമാഥർവസംഭവൈഃ**
**വചോഭിഃ പുരുഷം ത്വാദ്യം ദ്വിജേന്ദ്രഃ പര്യവാകിരൻ**

ഋക്, സാമം, അഥർവം എന്നീവേദങ്ങളിലുള്ള ഉത്തമസ്തോത്രങ്ങൾകൊണ്ട് ആ ആദിപുരുഷനെ വാഴ്ത്തിസ്തുതിച്ചു.

**11. തേഷാം സ്തോത്രം നിശമ്യാദ്യോ ഭഗവാൻ ഹരിരീശ്വരഃ**
**കൃപാവലോകമത്രേണാനുഗൃഹീത്വാƒപ ആവിശത്**

ആദിപുരുഷനും ഈശ്വരനുമായ ഭഗവാൻ ഹരി അവരുടെ സ്തുതി കേട്ട്, കൃപാപൂർവമായ നോട്ടത്താൽ അവരെ അനുഗ്രഹിച്ചിട്ട് പ്രളയ ജലത്തിലേക്ക് കുതിച്ചു ചാടി.

**12. തസ്യാന്തർവിശതഃ ക്രൂരസടാഘാത പ്രപീഡിതഃ**
**സമുദ്രോƒഥാബ്രവീദ്ദേവ രക്ഷ മാം ശരണാർത്തിഹൻ**

ആ പ്രളയ ജലത്തിനുള്ളിലേക്ക് കടക്കവേ ക്രൂരമായ സടാരോമം കൊണ്ട് പീഡിതനായ സമുദ്രം ഭഗവാനോടപേക്ഷിച്ചു.''ദേവ, ശരണാഗതരുടെ ആർത്തി നശിപ്പിക്കുന്നവനേ,എന്നെ രക്ഷിക്കണേ''

**13. ഇത്യാകർണ്യ സമുദ്രോക്തം വചനം ഹരിരീശ്വരഃ**
**വിദാരയൻ ജലചരാൻ ജഗാമാന്തർജലേ വിഭുഃ**

അപ്രകാരം സമുദ്രം അപേക്ഷിച്ചതു കേട്ടപ്പോൾ സർവേശ്വരനായ ഹരി ജലചരങ്ങളെ തള്ളി മാററിയിട്ട് ആഴിയുടെ അടിത്തട്ടിലേക്ക് പോയി.

**14. ഇതസ്തതോƒഭിധാവൻ സ വിചിന്വൻ പൃഥിവീം ധരാം**
**ആഘ്രായാഘ്രായ സർവേശോ ധരാമാസാദയച്ഛനൈഃ**

സർവ്വേശ്വരനായ ഹരി അവിടവിടെ ചുററിനടന്ന് ഭൂമി എവിടെ എന്ന് അന്വേഷിച്ചു.മണത്തു മണത്തു ചെന്ന് അദ്ദേഹം ക്രമേണ ഭൂമിയെ കണ്ടെത്തി.

**15. അന്തർജലഗതാം ഭൂമിം സർവസത്വാശ്രയാം തദാ**
**ഭൂമിം സ ദേവദേവേശോ ദംഷ്ട്രയോദാജഹാര താം**

ആഴിയുടെ അടിത്തട്ടിൽ അകപ്പെട്ടതും സർവജീവരാശികൾക്കും ആശ്രയമായിട്ടുള്ളതുമായ ഭൂമിയെ ഉടനെ ആദേവദേവേശൻ തേറ്റ കൊണ്ടുയർത്തി.

16. താം സമുദ്ധൃത്യ ദംഷ്ട്രാഗ്രേ യജ്ഞേശോ യജ്ഞപൂരുഷഃ
ശുശുഭേ ദിഗ്ഗജോ യദ്വദുദ്ധൃത്യാഥ സുപത്മിനീം

ഭൂമിയെ തേറ്റയിൽ ഉയർത്തിയ യജ്ഞേശ്വരനായ വിഷ്ണു, തുമ്പിക്കരത്തിൽ ഒരു താമരപ്പൂവേന്തി നിൽക്കുന്ന ദിഗ്ഗജത്തെപ്പോലെ വിരാജിച്ചു.

17. തം ദൃഷ്ട്വാ ദേവദേവേശോ വിരിഞ്ചിഃ സ മനു സ്വരാട്
തുഷ്ടാവ വാഗ്ഭിർദ്ദേവേശം ദംഷ്ട്രോദ്ധൃതവസുന്ധരം

ദേവദേവേശനും സ്വയം പ്രകാശമാനനുമായ ബ്രഹ്മപ്രജാപതി ദംഷ്ട്ര കൊണ്ട് ഭൂമിയെ ഉദ്ധരിച്ചു നിൽക്കുന്ന ദേവശനെ സ്തുതിച്ചു:-

ബ്രഹ്മാവാച

18. ജിതം തേ പുണ്ഡരീകാക്ഷ ഭക്താനാമാർത്തിനാശന
ഖർവീകൃതസുരാധാര സർവകാമഫലപ്രദ

ഹേ പുണ്ഡരീകാക്ഷ, ഭക്താർത്തിനാശന, അത്യുന്നത,സർവകാമഫലപ്രദ,

19. ഇയം ച ധരണീ ദേവ ശോഭതേ വസുധാ തവ
പത്മിനീവ സുപത്രാഢ്യാ മതംഗജകരോദ്ധൃതാ

ഹോ ദേവ, അങ്ങ് സ്വന്തം തേറ്റയിലേന്തിനിൽക്കുന്ന ഈഭൂമി,ആനയുടെ തുമ്പികൈയിലിരിക്കുന്ന വിടർന്ന താമരത്താരുപോലെ ശോഭിക്കുന്നു.

20. ഇദം ച തേ ശരീരം വൈ ശോഭതേ ഭൂമിസംഗമാത്
ഉദ്ധൃതാംബുജശുണ്ഡാഗ്രകരീന്ദ്രതനുസന്നിഭം

അങ്ങയുടെ ഈ ശരീരം, ഭൂമിയുമായി ചേർന്നതിനാൽ തുമ്പിക്കരത്തിൽ ഒരു താമരമൊട്ട് ഏന്തിനില്ക്കുന്ന കരീന്ദ്രനെപ്പോലെ ശോഭിക്കുന്നു.

21. നമോ നമസ്തേ ദേവേശ സൃഷ്ടിസംഹാരകാരക
ദാനവാനാം വിനാശായ കൃതനാനാകൃതേ പ്രഭോ

ഹേ ദേവേശ, സൃഷ്ടിസംഹാരകാരക,നമസ്ക്കാരം.ദാനവന്മാരെ നശിപ്പിക്കാൻ നാനാരൂപം കൈക്കൊണ്ടവനേ, നമസ്ക്കാരം.

22. അഗ്രതശ്ച നമസ്തേƒസ്തു പൃഷ്ഠതശ്ച നമോ നമഃ
സർവാമരാധാരഭൂത ബൃഹദ്ധാമ നമോസ്തു തേ

നിനക്ക് മുമ്പിലും നമസ്കരിക്കുന്നു.പിന്നിലും നമസ്കരിക്കുന്നു.സകലദേവന്മാർക്കും ആശ്രയമായിട്ടുള്ളവനേ, സർവത്ര നിറഞ്ഞവനേ, നിനക്ക് നമസ്ക്കാരം.

23. ത്വയാഹം ച പ്രജാസർഗേ നിയുക്തഃശക്തിബൃംഹിതഃ
ത്വദാജ്ഞാവശതഃ സർഗ്ഗം കരോമി വികരോമി ച

നീ എന്നെ സൃഷ്ടിക്കുവേണ്ടി നിയോഗിച്ചു.ശക്തിയുക്തനായ ഞാൻ നിന്റെ ആജ്ഞയ്ക്കു വിധേയനായി സൃഷ്ടി നടത്തുകയും നടത്താതിരിക്കുകയും ചെയ്യുന്നു.

24. ത്വത്സഹായേന ദേവേശ അമരാശ്ച പുരാ ഹരേ
സുധാം വിഭേജിരേ സർവേ യഥാകാലം യഥാബലം

ഹേ ഹരേ, ദേവപ്രമുഖരും ദേവൻമാരും പണ്ട് നിന്റെ സഹായത്താലാണല്ലോ ശക്തിക്കൊത്ത് യഥാകാലം സുധസേവിച്ചത്

25. ഇന്ദ്രസ്ത്രിലോകീസാമ്രാജ്യം ലബ്ധവാംസ്ത്വന്നിദേശതഃ
ഭുനക്തി ലക്ഷ്മീം ബഹുലാം സുരസംഘപ്രപൂജിതഃ

നിന്റെ നിർദ്ദേശം കൊണ്ടാണ് ത്രിലോകത്തിന്റെയും ആധിപത്യം നേടിയ ദേവേന്ദ്രൻ ദേവസംഘത്താൽ പൂജിതനായി അളവറ്റ ഐശ്വര്യം അനുഭവിക്കുന്നത്.

26. വഹ്നിഃ പാവകതാം ലബ്ധ്വാ ജാഠരാദിബിഭേദതഃ
ദേവാസുരമനുഷ്യാണാം കരോത്യാപ്യായനം തഥാ

ജാഠരാഗ്നി തുടങ്ങിയ രൂപഭേദത്താൽ അഗ്നി ദേവന്മാർക്കും മനുഷ്യർക്കും അസുരന്മാർക്കുമെല്ലാം സന്തൃപ്തി നൽകുന്നതും അപ്രകാരം തന്നെയാണ്

27. ധർമ്മരാജോഽഥ പിതൄണാമധിപഃ സർവകർമ്മദൃക്
കർമ്മണാം ഫലദാതാഽസൗ ത്വന്നിയോഗാദധീശ്വരഃ

ധർമ്മരാജാവ് പിതൃക്കളുടെ അധിപനായി സർവകർമ്മങ്ങൾക്കും ദൃക്സാക്ഷിയായി കർമ്മഫലദാതാവായിത്തീരന്നതും നിന്റെ കല്പന അനുസരിച്ചു തന്നെ.

28. നൈരൃതോ രക്ഷസാമീശോ യക്ഷോ വിഘ്നവിനാശനഃ
സർവേഷാം പ്രാണിനാം കർമ്മസാക്ഷീ ത്വത്തഃപ്രജായതേ

രക്ഷസ്സുകളുടെ അധിപതിയും യക്ഷകനുമായ നിരൃതി വിഘ്നവിനാശകനായതും സർവപ്രമാണികളുടെയും കർമ്മത്തിനു സാക്ഷിയായതും അങ്ങയുടെ ശക്തികൊണ്ടുതന്നെയാകുന്നു.

29. വരുണോ യാദസാമീശോ ലോകപാലോ ജലാധിപഃ
ത്വദാജ്ഞാബലമാശ്രിത്യ ലോകപാലത്വമാഗതഃ

ജലാധിപതിയായ വരുണൻ ലോകാധിപനും ജലാധിപനുമായി ലോകപാലത്വം അനുഭവിക്കുന്നതും അങ്ങയുടെ ആജ്ഞാബലം കൊണ്ടു തന്നെ.

30. വായുർഗന്ധവഹഃ സർവഭൂതപ്രാണനകാരണം
ജാതസ്തവ നിദേശേന ലോകപാലോ ജഗദ്ഗുരുഃ

ഗന്ധവഹനായ വായു സർവജീവികളുടെയും പ്രാണനത്തിനു ഹേതുഭൂതനും ജഗദ്ഗുരുവും ലോകപാലനുമായത് നിന്റെ കല്പന കൊണ്ടാണ്.

31. കുബേരഃ കിന്നരാദീനാം യക്ഷാണാം ജീവനാശ്രയഃ
ത്വദാജ്ഞാന്തർഗതഃ സർവലോകേഷു ച മാന്യഭൂഃ

കുബേരൻ കിന്നരാദികളുടെയും യക്ഷന്മാരുടെയും അധിപനും ദിക്പാലകന്മാർക്ക് ബഹുമാന്യനുമായത് നിന്റെ കല്പനകൊണ്ടാണ്.

32. ഈശാനഃ സർവരുദ്രാണാമീശ്വരാന്തകരഃ പ്രഭുഃ
ജാതോ ലോകേശവന്ദ്യോഽസൗ സർവദേവാധിപാലകഃ

ഈശൻ സർവരുദ്രന്മാർക്കും ഈശനും പ്രഭുവും മൃത്യുകാരകനും ലോകേശവന്ദ്യനും സർവദേവന്മാർക്കും അധിപനും ആയിത്തീർന്നത് നിന്റെ കല്പനയാൽതന്നെ.

33. നമസ്തുഭ്യം ഭഗവതേ ജഗദീശായ കുർമഹേ
യസ്യാംശഭാഗാഃ സർവ്വേ ഹി ജാതാ ദേവാഃ സഹസ്രശഃ

ആയിരക്കണക്കിനുള്ള ദേവന്മാരെല്ലാം ആരുടെ അംശഭൂതരാണോ ആ ജഗദീശ്വരനായ ഭഗവാനു നമസ്ക്കാരം.

### നാരദ ഉവാച

**34. ഏവം സ്തുതോ വിശ്വസൃജാ ഭഗവാനാദിപൂരുഷഃ
ലീലാവലോകമാത്രേണാപ്യനുഗ്രഹമവാസൃജത്**

ബ്രഹ്മാവിനാൽ ഇപ്രകാരം സ്തുതിക്കപ്പട്ട ഭഗവാൻ ആദിപുരുഷൻ കേവലം ലീലാകടാക്ഷം കൊണ്ട് അദ്ദേഹത്തെ അനുഗ്രഹിച്ചു.

**35. തത്രൈവാഭ്യാഗതം ദൈത്യം ഹിരണ്യാക്ഷം മഹാസ്വരം
രുന്ധാനമധ്വനോ ഭീമം ഗദയാ്താഡയദ്ധരിഃ**

മാർഗ്ഗം തടഞ്ഞുകൊണ്ട് അപ്പോൾ അവിടെവന്ന മഹാസുരനായ ഹിരണ്യാക്ഷനെ ഹരി ഗദകൊണ്ട് ആഞ്ഞ് അടിച്ചു.

**36. തദ്രക്തപങ്കദിഗ്ധാംഗോ ഭഗവാനാദിപൂരുഷഃ
ഉദ്ധൃത്യ ധരണീം ദേവോ ദംഷ്ട്രയാ ലീലയാപ്സു താം**

അവന്റ രക്തം സർവാംഗംവീണ ഭഗവാൻ ആദിപുരുഷൻ ഭൂമിദേവിയെ ദംഷ്ട്രകൊണ്ട് ഉയർത്തിയെടുത്തു ജലോപരി പ്രതിഷ്ഠിച്ചു.

**37. നിവേശ്യ ലോകനാഥേശോ ജഗാമ സ്ഥാനാമാത്മനഃ
ഏതദ്ഭഗവതശ്ചിത്രം ധരണ്യുദ്ധരണം പരം**

അങ്ങനെ ഭൂമിയെ അവിടെ പ്രതിഷ്ഠിച്ചിട്ട് ലോകനാഥനായ ഭഗവാൻ സ്വസ്ഥാനത്തേക്കുപോയി. ധരണ്യുദ്ധാരണത്തെസംബന്ധിച്ചുള്ള ഈ അദ്ഭുതാവഹമായ,

**38. ശൃണുയാദ്യഃ പുമാൻ യശ്ച പഠേച്ചരിതമുത്തമം
സർവപാപവിനിർമുക്തോ വൈഷ്ണവീം ഗതിമാപ്നുയാത്**

ഉത്തതമകഥ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നതാരാണോ അവൻ സർവപാപവിനിർമുക്തനായി വിഷ്ണുപദം പ്രാപിക്കും.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
ദ്വിതിയോ്ദ്ധ്യായഃ

## അഥ തൃതീയോ്ദ്ധ്യായഃ

### നാരായണ ഉവാച

**1. മഹീം ദേവഃ പ്രതിഷ്ഠാപ്യ യഥാസ്ഥാനേ ച നാരദ
വൈകുണ്ഠലോകമഗമദ് ബ്രഹ്മോവാച സ്വാത്മജം**

ഹേ നാരദ, ഭൂമിയെ യഥാസ്ഥാനത്ത് പ്രതിഷ്ഠിച്ചിട്ട് ഭഗവാൻ വിഷ്ണു വൈകുണ്ഠത്തേക്കു പോയി. അപ്പോൾ ബ്രഹ്മാവ് സ്വപുത്രനായ മനുവിനോടു പറഞ്ഞു:

**2. സ്വായംഭുവ മഹാബാഹോ പുത്ര തേജസ്വിനാം വര
സ്ഥാനേ മഹീമയേ തിഷ്ഠ പ്രജാഃ സൃജ യഥോചിതം**

ഹേ, സ്വായംഭുവ, മഹാബാഹോ, പുത്ര, തേജസ്വികളിൽ ഉത്തമ, ഭൂമിയിൽ വസിച്ചുകൊണ്ട് യഥോചിതം പ്രജാസൃഷ്ടി ചെയ്യുക.

3. **ദേശകാലവിഭാഗേന യജ്ഞേശം പുരുഷം യജ**
**ഉച്ചാവചപദാർത്ഥൈശ്ച യജ്ഞസാധനകൈർവിഭോ**

ദേശം കാലം ഇവയൊക്കെ നോക്കി യജ്ഞപുരുഷനായ ഭഗവാനെ ശ്രേഷ്ഠങ്ങളായ യജ്ഞദ്രവ്യങ്ങൾ കൊണ്ട് യജിക്കുക.

4. **ധർമ്മമാചര ശാസ്ത്രോക്തം വർണ്ണാശ്രമ നിബന്ധനം**
**ഏതേന ക്രമയോഗേന പ്രജാവൃദ്ധിർ ഭവിഷ്യതി**

വർണ്ണാശ്രമധർമ്മങ്ങൾ ശാസ്ത്രോക്തമായ വിധത്തിൽ ആചരിക്കുക. ഈ ക്രമം സ്വീകരിച്ചാൽ പ്രജാസൃഷ്ടി അഭിവൃദ്ധിപ്പെടും.

5. **പുത്രാനുത്പാദ്യ ഗുണതഃ കീർത്ത്യാ കാന്ത്യാത്മരൂപിണഃ**
**വിദ്യാവിനയസമ്പന്നാൻ സദാചാരവതാം വരാൻ**

ഗുണം തേജസ് കീർത്തി എന്നീ സ്വന്തം ഗുണങ്ങൾക്ക് അനുരൂപരും വിദ്യാവിനയസമ്പന്നരും സദാചാരനിരതരും ഉത്തമരുമായ പുത്രന്മാരെ ജനിപ്പിച്ചിട്ട്,

6. **കന്യാശ്ച ദത്വാ ഗുണവദ്യശോവദ്ഭ്യഃ സമാഹിതഃ**
**മനഃ സമ്യക്സമാധായ പ്രധാനപുരുഷേ പരേ**

സദ്ഗുണസമ്പന്നരും യശസ്വികളുമായ അവർക്ക് കന്യകകളെയും നൽകി, മനസിനെ പരമ പുരുഷനിൽ നല്ലപോലെ ഏകാഗ്രമാക്കി നിർത്തി,

7. **ഭക്തിസാധനയോഗേന ഭഗവത്പരിചര്യയാ**
**ഗതിമിഷ്ടാം സദാ വന്ദ്യാം യോഗിനാം ഗമിതാ ഭവാൻ**

ഭക്തിസാധനമായ യോഗം മുഖേന ഭഗവാനെ പരിചരിച്ച് യോഗികൾക്ക് പ്രാപ്യവും ഇഷ്ടവും സദാവന്ദ്യവുമായ സ്ഥാനത്തെ പ്രാപിച്ചുകൊള്ളുക.

8. **ഇത്യാശ്വാസ്യ മനും പുത്രം പത്മയോനിഃ പ്രജാപതിഃ**
**പ്രജാസർഗ്ഗേ നിയമ്യാമും സ്വധാമ പ്രത്യപദ്യത**

ഇങ്ങനെ മകനെ ആശ്വസിപ്പിക്കുകയും പ്രജാസൃഷ്ടിക്കുവേണ്ടി നിയോഗിക്കുകയും ചെയ്തിട്ട് പ്രജാപതിയായ ബ്രഹ്മദേവൻ സ്വധാമത്തിലേക്കു പോയി.

9. **പ്രജാഃ സൃജത പുത്രേതി പിതുരാജ്ഞാം സമാദധത്**
**സ്വായംഭുവഃ പ്രജാസർഗ്ഗമകരോത് പൃഥിവീപതിഃ**

'മകനേ പ്രജാസൃഷ്ടി നടത്തൂ' എന്ന ബ്രഹ്മാജ്ഞയെ മാനിച്ച പൃഥിവീപതിയായ സ്വായംഭുവമനു പ്രജാസർഗ്ഗം ആരംഭിച്ചു.

10. **പ്രിയവ്രതോത്താനപാദൗ മനുപുത്രൗ മഹൗജസൗ**
**കന്യാസ്തിസ്രഃ പ്രസൂതാശ്ച താസാം നാമാനി മേ ശൃണു**

പ്രിയവ്രതനെന്നും ഉത്താനപാദനെന്നും പേരുള്ള മഹാതേജസ്വികളായ രണ്ടു പുത്രന്മാരും മൂന്നു കന്യകമാരും അദ്ദേഹത്തിന് ഉണ്ടായി. അവരുടെ പേരും പറയാം. കേട്ടുകൊള്ളുക.

11. **ആകൂതിഃ പ്രഥമാ കന്യാ ദ്വിതീയാ ദേവഹൂതികാ**
**തൃതീയാ ച പ്രസൂതിർഹി വിഖ്യാതാ ലോകപാവനീ**

ആദ്യത്തെ മകൾ ആകൂതി; രണ്ടാമത്തേത് ദേവഹൂതി; മൂന്നാമത്തേത് പ്രസൂതി; ഇവർ മൂന്നു പേരും ലോകോത്തരമായ കീർത്തി നേടിയവരായിരുന്നു.

12. ആകൂതിം രുചയേ പ്രാദാത് കർദ്ദമായ ച മധ്യമാം
ദക്ഷായാദാത് പ്രസൂതിം ച യാസാം ലോക ഇമാഃ പ്രജാഃ

അവരിൽ ആകൂതിയെ രുചിക്കു നൽകി. രണ്ടാമത്തെ കന്യകയെ കർദ്ദമനും പ്രസൂതിയെ ദക്ഷനും നൽകി. അവരുടെ സന്താനങ്ങളാണ് ഭൂമിയിൽ കാണുന്ന പ്രജകളെല്ലാം.

13. രുചേഃ പ്രജജ്ഞേ ഭഗവാൻ യജ്ഞോ നാമാദിപൂരുഷഃ
ആകൂത്യാം ദേവഹൂത്യാം ച കപിലോഽസൗ ച കർദ്ദമാത്

രുചി പ്രജാപതിക്ക് ആകൂതിയിൽ ആദിപുരുഷനായ യജ്ഞൻ ജനിച്ചു. കർദ്ദമന് ദേവഹൂതിയിൽ കപിലനും ഉണ്ടായി.

14. സാംഖ്യാചാര്യഃ സർവ്വലോകേ വിഖ്യാതഃ കപിലോ വിഭുഃ
ദക്ഷാത് പ്രസൂത്യാം കന്യാശ്ച ബഹുശോ ജജ്ഞിരേ പ്രജാഃ

ആവിഭുവായ കപിലൻ സർവ്വലോകപ്രസിദ്ധനായ സാംഖ്യാചാര്യനാകുന്നു. ദക്ഷന് പ്രസൂതിയിൽ ധാരാളം പുത്രിമാരും ഉണ്ടായി.

15. യാസാം സന്താനസംഭൂതാ ദേവതിര്യങ്നരാദയഃ
പ്രസൂതാ ലോകവിഖ്യാതാഃ സർവ്വേ സർഗ്ഗപ്രവർത്തകാഃ

ദേവന്മാരും മനുഷ്യരും തിര്യക്കുകളുമെല്ലാം അവരുടെ പരമ്പരയിൽ പെട്ടവരാണ്. അവരെല്ലാം വിഖ്യാതരും സൃഷ്ടികർമ്മത്തിൽ ഏർപ്പെട്ടവരുമായിരുന്നു.

16. യജ്ഞശ്ച ഭഗവാൻ സ്വായംഭുവമന്വന്തരേ വിഭുഃ
മനും രരക്ഷ രക്ഷോഭ്യോ യാമൈ്യർദേവഗണൈർവൃതഃ

സ്വായംഭുവമന്വന്തരത്തിൽ, വിഭുവായ യജ്ഞൻ യാമ്യന്മാർ എന്ന ദേവഗണങ്ങളുടെ സഹായത്തോടെ രക്ഷസ്സുകളിൽനിന്ന് മനുവിനെ രക്ഷിച്ചു.

17. കപിലോഽപി മഹായോഗീ ഭഗവാൻ സ്വാശ്രമേ സ്ഥിതഃ
ദേവഹൂത്യൈ പരം ജ്ഞാനം സർവ്വാവിദ്യാ നിവർത്തകം

മഹായോഗിയായിരുന്ന ഭഗവാൻ കപിലൻ സ്വന്തം ആശ്രമത്തിൽത്തന്നെ പാർത്തു. മാതാവായ ദേവഹൂതിക്ക് സർവ്വ അവിദ്യകളിൽ നിന്നും മോചനം നൽകുന്ന സാംഖ്യശാസ്ത്രം ഉപദേശിച്ചുകൊടുത്തു.

18. സവിശേഷം ധ്യാനയോഗമധ്യാത്മജ്ഞാനനിശ്ചയം
കാപിലം ശാസ്ത്രമാഖ്യാതം സർവാജ്ഞാനവിനാശനം

വിശേഷിച്ചും അധ്യാത്മതത്ത്വജ്ഞാനത്തിൽ ഉറപ്പുവരുത്തുന്ന ധ്യാനയോഗത്തെയും ഉപദേശിച്ചു. സർവ അജ്ഞാനത്തെയും നശിപ്പിക്കുന്ന ആ ശാസ്ത്രം കാപിലമെന്നു പ്രസിദ്ധമാണ്.

19. ഉപദിശ്യ മഹായോഗീ സംയയൗ പുലഹാശ്രമം
ആദ്യാപി വർത്തതേ ദേവഃ സാംഖ്യാചാര്യോ മഹായശാഃ

അമ്മയ്ക്ക് ഉപദേശം നൽകിയശേഷം ആ മഹായോഗി പുലഹാശ്രമത്തിലേക്കു പോയി. മഹാശയനായ സാംഖ്യാചാര്യനായി അദ്ദേഹം ഇപ്പോഴും അവിടെ വർത്തിക്കുന്നു.

20. യന്നാമസ്മരണേനാപി സാംഖ്യയോഗശ്ച സിദ്ധ്യതി
തം വന്ദേ കപിലം യോഗാചാര്യം സർവ്വവരപ്രദം

ആരുടെ നാമസ്മരണം കൊണ്ടു മാത്രം സാംഖ്യയോഗം സ്വാധീനമാകുമോ ആ സർവ്വവരപ്രദനും യോഗാചാര്യനുമായ കപിലനെ ഞാൻ വന്ദിക്കുന്നു.

21. ഏവമുക്തം മനോഃ കന്യാവംശവർണ്ണനമുത്തമം
പഠതാം ശൃണ്വതാം ചാപി സർവ്വപാപവിനാശനം

ഇങ്ങനെ ഞാൻ ഉത്തമമായ മനുവംശത്തിലെ കന്യകമാരുടെ കഥ പറഞ്ഞു കഴിഞ്ഞു. കേട്ടാലും പഠിച്ചാലും ഇത് സർവ്വപാപങ്ങളെയും നശിപ്പിക്കും.

22. അതഃ പരം പ്രവക്ഷ്യാമി മനുപുത്രാന്വയം ശുഭം
യദാകർണ്ണനമാത്രേണ പരം പദമവാപ്നുയാത്

ഇനി ഞാൻ മനുവിന്റെ ശുഭമായ വംശത്തിലെ പുത്രപരമ്പരയെപ്പറ്റി പറയാം. അതു കേട്ടാൽ പരമപദം പ്രാപിക്കാം.

23. ദ്വീപവർഷ സമുദ്രാദിവ്യവസ്ഥാ യത്സുതൈഃ കൃതാഃ
വ്യവഹാരപ്രസിദ്ധ്യർത്ഥം സർവ്വഭൂതസുഖാപ്തയേ

വ്യവഹാര പ്രസിദ്ധിക്കും സർവഭൂതസുഖത്തിനും വേണ്ടി അവരാണ് ദ്വീപം, വർഷം, സമുദ്രം തുടങ്ങിയ വ്യവസ്ഥകൾ ഉണ്ടാക്കിയത്.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
തൃതീയോഽദ്ധ്യായഃ

## അഥ ചതുർത്ഥോഽദ്ധ്യായഃ

### നാരായണ ഉവാച

1. മനോഃ സ്വായംഭുവസ്യാസീത് ജ്യേഷ്ഠഃ പുത്രഃ പ്രിയവ്രതഃ
പിതുഃ സേവാപരോ നിത്യം സത്യധർമ്മപരായണഃ

സ്വായംഭുവമനുവിന്റെ ജ്യേഷ്ഠപുത്രനായ പ്രിയവ്രതൻ സത്യധർമ്മാദികളിൽ അത്യധികം നിഷ്ഠയുള്ളവനായി നിത്യവും പിതാവിനെ ശുശ്രൂഷിച്ചുകൊണ്ട് കഴിഞ്ഞു വന്നു.

2. പ്രജാപതേർദുഹിതരം സുരൂപാം വിശ്വകർമ്മണഃ
ബർഹിഷ്മതീം ചോപയേമേ സമാനാം ശീലകർമ്മഭിഃ

പ്രജാപതിയായ വിശ്വകർമ്മാവിന്റെ പുത്രിയും ശീലഗുണങ്ങൾകൊണ്ട് തുല്യയും സുന്ദരിയുമായ ബർഹിഷ്മതിയെ അദ്ദേഹം വിവാഹം കഴിച്ചു.

3. തസ്യാം പുത്രാൻ ദശഗുണൈരന്വിതാൻ ഭാവിതാത്മനഃ
ജനയാമാസ കന്യാം ചോർജസ്വതീം ച യവീയസീം

അവളിൽ ഉൽക്കൃഷ്ട ഗുണങ്ങളുള്ളവരും ഭക്തന്മാരുമായ പത്തു പുത്രന്മാരേയും അവർക്കിളയവളായി ഊർജസ്വതി എന്നൊരു കന്യകയെയും അദ്ദേഹം ജനിപ്പിച്ചു.

4. ആഗ്നീധ്രശ്ചേധ്മജിഹ്വശ്ച യജ്ഞബാഹുസ്തൃതീയകഃ
മഹാവീരശ്ചതുർത്ഥസ്തു പഞ്ചമോ രുക്മശുക്ലകഃ

ആഗ്നീധ്രൻ, ഇധ്മജിഹ്വൻ, മൂന്നാമൻ യജ്ഞബാഹു, നാലാമൻ മഹാവീരൻ, അഞ്ചാമൻ രുക്മശുക്ലകൻ.

5. ഘൃതപൃഷ്ടശ്ച സവനോ മേധാതിഥിരഥാഷ്ടമഃ
വീതിഹോത്രഃ കവിശ്ചേതി ദശൈതേ വഹ്നിനാമകാഃ

ഘൃതപൃഷ്ഠൻ സവനൻ എട്ടാമൻ മേധാതിഥി. പിന്നെ വീതിഹോത്രനും കവിയും; ഇങ്ങനെ വഹ്നിനാമം പേറുന്ന പത്തു പുത്രൻമാർ.

6. ഏതേഷാം ദശപുത്രാണാം ത്രയോപ്യാസൻ വിരാഗിണഃ
കവിശ്ച സവനശ്ചൈവ മഹാവീര ഇതി ത്രയഃ

ഈ പത്തു പുത്രന്മാരിൽ മൂന്നുപേർ വിരാഗികളായിത്തീർന്നു: കവി, സവനൻ, മഹാവീരൻ എന്നീ മൂന്നുപേർ.

7. ആത്മവിദ്യാപരിഷ്ണാതാഃ സർവ്വേ തേ ഹ്യൂർദ്ധ്വരേതസഃ
ആശ്രമേ പരഹംസാംഖ്യേ നിസ്പൃഹാ ഹ്യഭവന്മുദാ

ആത്മവിദ്യാപരന്മാരും ഊർദ്ധ്വരേതസ്സുകളുമായ അവരെല്ലാം പരഹംസം എന്നു പേരുള്ള ആശ്രമത്തിൽ സസന്തോഷം അനാസക്തരായി വാണു.

8. അപരസ്യാം ച ജായായാം ത്രയഃ പുത്രാശ്ച ജജ്ഞിരേ
ഉത്തമസ്താമസശ്ചൈവ രൈവതേശ്ചതി വിശ്രുതാഃ

പ്രിയവ്രതന് മറ്റൊരു ഭാര്യയിൽ മൂന്നു പുത്രന്മാരുണ്ടായി: ഉത്തമൻ, താമസൻ, രൈവതൻ എന്നിങ്ങനെ കീർത്തികേട്ടവർ.

9. മന്വന്തരാധിപതയ ഏതേ പുത്രാ മഹൗജസഃ
പ്രിയവ്രതഃ സ രാജേന്ദ്രോ ബുഭുജേ ജഗതീമിമാം

മഹാബലവാന്മാരായ ഇവർ മന്വന്തരാധിപതികളായിത്തീർന്നു. രാജാവായ പ്രിയവ്രതൻ ഈ ഭൂമിയെ,

10. എകാദശാർബുദാബ്ദാനാമവ്യാഹതബലേന്ദ്രിയഃ
യദാ സൂര്യഃ പൃഥിവ്യാശ്ച വിഭാഗേ പ്രഥമേ/തപത്

ഒട്ടും മങ്ങാത്ത ഓജസ്സ് ബലം എന്നിവയോടുകൂടി നൂറ്റിപ്പത്തു കോടി വർഷം ഭരിച്ചു. ഭൂമിയുടെ ഒരു ഭാഗത്ത് സൂര്യൻ കത്തിജ്വലിക്കുമ്പോൾ

11. ഭാഗേ ദ്വിതിയേ തത്രാസീദന്ധകാരോദയഃ കില
ഏവം വ്യതികരം രാജാ വിലോക്യ മനസാ ചിരം

മറുഭാഗത്ത് അന്ധകാരമാണല്ലോ ഉദിക്കുക. പ്രയവ്രതമഹാരാജാവ് ഈ വൈപരിത്യം കണ്ടിട്ട് അതിനെപ്പറ്റി ഏറെ ചിന്തിച്ചു.

12. പ്രശാസതി മയി ഭൂമ്യാം ച തമഃ പ്രാദുർഭവേത് കഥം
ഏവം നിവാരയിഷ്യാമി ഭൂമൗ യോഗബലേന ച

ഞാൻ ഈ ഭൂമിയിൽ രാജാവായിരിക്കുമ്പോൾ തമസ് എങ്ങനെ ഇവിടെ ഉണ്ടാകും? ഈ വൈരുദ്ധ്യം എന്റെ യോഗബലത്താൽ ഭൂമിയിൽ ഇല്ലാതാക്കുന്നുണ്ട്.

13. ഏവം വ്യവസിതോ രാജാ പുത്രഃ സ്വായംഭുവസ്യ സഃ
രഥേനാദിത്യവർണ്ണേന സപ്തകൃത്വഃ പ്രകാശയൻ

ഇങ്ങനെ നിശ്ചയിച്ചിട്ട് സ്വായംഭുവമനുവിന്റെ പുത്രനായ അദ്ദേഹം ആദിത്യനെപ്പോലെ ജ്വലിക്കുന്ന രഥത്തിൽ ലോകം മുഴുവൻ തിളക്കികൊണ്ട് ഭൂമിയെ ഏഴുവട്ടം പ്രദക്ഷിണം ചെയ്തു.

14. തസ്യാപി ഗച്ഛതോ രാജ്ഞോ ഭൂമൗ യദ്രഥനേമയഃ
പതിതാസ്തേ സമുദ്രാഖ്യാം ഭേജിരേ ലോകഹേതവേ

അങ്ങനെ സഞ്ചരിക്കെ രാജരഥത്തിന്റെ ചക്രങ്ങൾ പതിഞ്ഞ ഭൂഭാഗം ഭൂമിയുടെ നിലനില്പിനുതകുന്ന സമുദ്രങ്ങളായിത്തീർന്നു.

15. ജാതാഃ പ്രദേശാസ്തേ സപ്തദ്വീപാ ഭൂമൗ വിഭാഗശഃ
രഥനേമിസമുത്ഥാസ്തേ പരിഖാഃ സപ്തസിന്ധവഃ

ബാക്കിയുള്ള പ്രദേശങ്ങൾ ഏഴു പ്രത്യേക ഭൂഖണ്ഡങ്ങളായി. രഥചക്രം പതിഞ്ഞ കുഴികൾ സപ്തസമുദ്രങ്ങളുമായിത്തീർന്നു.

16. യത ആസംസ്തത സപ്തഭൂവോ ദ്വീപാ ഹി തേ സ്മൃതാഃ
ജംബുദ്വീപഃ പ്ലക്ഷദ്വീപഃ ശാല്മലീദ്വീപസംജ്ഞകഃ

അങ്ങനെ ഉണ്ടായ ഭൂഭാഗങ്ങളെ ദ്വീപങ്ങൾ എന്നു പറഞ്ഞുവരുന്നു. അവ, ജംബുദ്വീപം, പ്ലക്ഷദ്വീപം, ശാല്മലിദ്വീപം,

17. കുശദ്വീപഃ ക്രൗഞ്ചദ്വീപ ശാകദ്വീപശ്ച പുഷ്കരഃ
തേഷാം ച പരിണാമം തു ദ്വിഗുണം ചോത്തരോത്തരം

കുശദ്വീപം, ക്രൗഞ്ചദ്വീപം, ശാകദ്വീപം, പുഷ്കരദ്വീപം എന്നിവയാണ്. അവയുടെ വലിപ്പമാകട്ടെ ഓരോന്നും ഉത്തരോത്തരം ഇരട്ടിവീതമാണ്.

18. സമന്തതശ്ചോപക്ല്പ്തം ബഹിർഭാഗക്രമേണ ച
ക്ഷാരോദേക്ഷുരസോദൗ ച സുരോദശ്ച ഘൃതോദകഃ

ഈ ദ്വീപങ്ങളെ ചുറ്റിനില്ക്കുന്ന സമുദ്രങ്ങൾ യഥാക്രമം ക്ഷാരോദം (ഉപ്പുകടൽ) ഇക്ഷുരസോദം (കരിമ്പുനീർക്കടൽ) സുരോദം (മദ്യക്കടൽ)ഘൃതോദം (നെയ്ക്കടൽ)

19. ക്ഷീരോദോദധിമണ്ഡോദഃ ശുദ്ധോദശ്ചേതി തേ സ്മൃതാഃ
സപ്തൈതേ പ്രതിവിഖ്യാതാഃ പൃഥിവ്യാം സിന്ധവസ്തഥാ

ക്ഷീരോദം (പാൽക്കടൽ) ദധിമണ്ഡോദം (തൈർക്കടൽ) ശുദ്ധോദം(തെളിനീർക്കടൽ) എന്നിവയാണ്. ഇവയാണ് ലോകത്ത് അറിയപ്പെടുന്ന സപ്തസമുദ്രങ്ങൾ.

20. പ്രഥമോ ജംബുദ്വീപാഖ്യോ യഃ ക്ഷാരോദേന വേഷ്ടിതഃ
തത്പതിം വിദധേ രാജാ പുത്രമാഗ്നീധ്രസംജ്ഞകം

ജംബുദ്വീപമെന്ന ഒന്നാമത്തെ ദ്വീപം ക്ഷാരോദത്താൽ ചുറ്റപ്പെട്ടിരിക്കുന്നു. രാജാവായ പ്രിയവ്രതൻ ആഗ്നീധ്രനെന്ന പുത്രനെ അതിന്റെ അധിപതിയാക്കി.

21. പ്ലക്ഷദ്വീപേ ദ്വിതീയേഽസ്മിൻ ദ്വീപേക്ഷുരസസംപ്ലുതേ
ജാതസ്തദധിപഃ പ്രൈയവ്രത ഇധ്മാദിജിഹ്വകഃ

ഇക്ഷുരസോദത്താൽ ചുറ്റപ്പെട്ട രണ്ടാമതു പറഞ്ഞ പ്ലക്ഷദ്വീപത്തിന്റെ അധിപനായി പുത്രനായ ഇധ്മജിഹ്വനെ രാജാവു വാഴിച്ചു.

22. ശാല്മലീദ്വീപ ഏതസ്മിൻ സുരോദധിപരിപ്ലുതേ
യജ്ഞവാഹം തദധിപം കരോതി സ്മ പ്രിയവ്രതഃ

സുരോദധി ചൂഴുന്ന ശാല്മലീദ്വീപത്തിന്റെ അധിപതിയായി പ്രിയവ്രത രാജാവ് പുത്രനായ യജ്ഞവാഹനെ നിയമിച്ചു.

23. കുശദ്വീപേഽതിരമ്യേ ച ഘൃതോദേനോപവേഷ്ടിതേ
ഹിരണ്യരേതാ രാജാഭൂത് പ്രിയവ്രതതനൂജനിഃ

ഘൃതോദം ചുറ്റിനുമുള്ള അതിമനോഹരമായ കുശദ്വീപത്തിന്റെ അധിപനായത് പ്രിയവ്രതപുത്രനായ ഹിരണ്യരേതസ്സായിരുന്നു.

24. ക്രൗഞ്ചദ്വീപേ പഞ്ചമേ തു ക്ഷീരോദപരിസംപ്ലുതേ
പ്രൈയവ്രതോ ഘൃതപൃഷ്ഠഃ പതിരാസീന്മഹാബലഃ

ക്ഷീരോദധി ചൂഴുന്ന അഞ്ചാമത്തെ ക്രൗഞ്ചദ്വീപിന്റെ അധിപതി, മഹാശക്തനും പ്രിയവ്രത പുത്രന്മുമായ ഘൃതപൃഷ്ഠനായിരുന്നു.

25. ശാകദ്വീപേ ചാരുതരേ ദധിമണ്ഡോദസംകുലേ
മേധാതിഥിരഭൂദ്രാജാ പ്രിയവ്രതസുതോ വരഃ

ദധിമണ്ഡോദം പരിധിയായുള്ള മനോഹരമായ ശാകദ്വീപത്തിന്റെ അധിപനായിത്തീർന്നത് പ്രിയവ്രതന്റെ ഉത്തമപുത്രനായ മേധാതിഥിയായിരുന്നു.

26. പുഷ്കരദ്വീപകേ ശുദ്ധോദകസിന്ധുസമാകുലേ
വീതിഹോത്രോ ബഭൂവാസൗ രാജാ ജനകസമ്മതഃ

ശുദ്ധോദക സമുദ്രത്താൽ ചുറ്റപ്പെട്ട പുഷ്കരദ്വീപത്തിൽ, പിതാവിന് സമ്മതനായ വീതിഹോത്രൻ രാജാവായിത്തീർന്നു.

27. കന്യാമൂർജസ്വതീനാമ്നീം ദദാവുശനസേ വിഭുഃ
ആസീത്തസ്യാം ദേവയാനീ കന്യാ കാവ്യസ്യ വിശ്രുതാ

വിഭുവായ പ്രിയവ്രതൻ ഊർജ്ജസ്വതി എന്ന പുത്രിയെ ഉശനസിന് (ശുക്രൻ)വിവാഹം ചെയ്തുകൊടുത്തു. ശുക്രന് അവളിൽ ദേവയാനി എന്നു കീർത്തികേട്ട പുത്രി ജനിച്ചു.

28. ഏവം വിഭജ്യ പുത്രേഭ്യഃ സപ്തദ്വീപാൻ പ്രിയവ്രതഃ
വിവേകവശഗോ ഭൂത്വാ യോഗമാർഗ്ഗാശ്രിതോഽഭവത്

ഇങ്ങനെ സപ്ത ദ്വീപങ്ങളെയും പുത്രന്മാർക്കു വിഭജിച്ചുകൊടുത്തിട്ട്, ആത്മാനാത്മവിവേകം വന്ന പ്രിയവ്രതൻ യോഗമാർഗ്ഗത്തെ സ്വീകരിച്ചു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

## അഥ പഞ്ചമോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ദേവർഷേ ശൃണു വിസ്താരം ദ്വീപവർഷവിഭേദതഃ
ഭൂമണ്ഡലസ്യ സർവസ്യ യഥാ ദേവപ്രകല്പിതം

ഭൂമണ്ഡലത്തിന്റെയാകെ ഈശ്വരകൃതമായ ദ്വീപവർഷാദിരൂപത്തിലുള്ള രൂപകല്പന ഏതുവിധമാണെന്ന് പ്രത്യേകം ഞാൻ വിവരിക്കാം. കേട്ടുകൊള്ളുക.

2. സമാസാത്സം പ്രവക്ഷ്യാമി നാലം വിസ്തരതഃ ക്വചിത്
ജംബൂദ്വീപഃ പ്രഥമതഃ പ്രമാണേ ലക്ഷയോജനഃ

ചുരുക്കിപ്പറയുന്നതേയുള്ളു; ഒട്ടും വിസ്തരിക്കുന്നില്ല. ഒന്നാമത്തേത് ജംബൂ ദ്വീപാണ്. അതിനു ലക്ഷം യോജന വലിപ്പമുണ്ട്.

3. വിശാലോ വർത്തുളാകാരോ യഥാ/ബ്ജസ്യ ച കർണ്ണികാ
നവവർഷാണി യസ്മിംശ്ച നവസാഹസ്രയോജനൈഃ

വിശാലവും താമരയല്ലിപോലെ വൃത്താകൃതിയിലുള്ളതുമാണ് അത്. അതിൽ ഒൻപതു വർഷങ്ങൾ (രാജ്യങ്ങൾ – ഭൂഭാഗങ്ങൾ)ഉണ്ട്. ഓരോന്നിനും ഒൻപതിനായിരം യോജന വലിപ്പവും ഉണ്ട്.

4. ആയാമൈഃ പരിസംഖ്യാനി ഗിരിഭിഃ പരിതഃ ക്ഷിതൗ
അഷ്ടഭിർ ദീർഘരൂപൈശ്ച സുവിഭക്താനി സർവതഃ

ഓരോന്നും എണ്ണിപ്പറയാവുന്ന വിധം നെടുനീളത്തിലുള്ള എട്ടു വലിയപർവത പംക്തികളാൽ പ്രത്യേകം പ്രത്യേകം വിഭജിക്കപ്പെട്ടിരിക്കുകയാണ്.

5. ധനുർവത് സംസ്ഥിതേ ജ്ഞേയേ ദ്വേ വർഷേ ദക്ഷിണോത്തരേ
ദീർഘാണി തത്ര ചത്വാരി ചതുരശ്ര മിളാവൃതം

തെക്കും വടക്കുമുള്ള വർഷങ്ങൾ രണ്ടും വില്ലുപോലെ വളഞ്ഞിട്ടാണ്. നീളത്തിൽ കിടക്കുന്ന നാലെണ്ണമുണ്ട്. ചതുരാകൃതിയിലാണ് ഇളാവൃതം.

6. ഇളാവൃതം മധ്യവർഷം യന്നാഭ്യാം സുപ്രതിഷ്ഠിതഃ
സൗവർണ്ണോ ഗിരിരാജോ/യം ലക്ഷയോജനമുച്ഛ്രിതഃ

മദ്ധ്യഭാഗത്തുള്ള വർഷമാണ് ഇളാവൃതം. അതിന്റെ ഒത്ത നടുക്ക് ലക്ഷംയോജന ഉയരമുള്ളതും സുവർണ്ണമയവുമായ സുമേരു പർവതം സ്ഥിതിചെയ്യുന്നു.

7. കർണ്ണികാരൂപ ഏവായം ഭൂഗോളകമലസ്യ ച
മൂർധ്നി ദ്വാത്രിംശത് സഹസ്ര യോജനൈർ വിതതസ്ത്വയം

ഭൂഗോളകമലത്തിന്റെ കർണ്ണിക പോലുള്ള ഈ പർവതത്തിന്റെ ശിഖരത്തിന് മുപ്പത്തീരായിരം യോജന വിസ്താരമുണ്ട്.

8. മൂലേ ഷോഡശസാഹസ്ര സ്താവതാന്തർഗതഃ ക്ഷിതൗ
ഇളാവൃതസ്യോത്തരതോ നീലശ്വേതശ്ച ശൃംഗവാൻ

പതിനാറായിരം യോജന വിസ്താരമുണ്ട് ഭൂമിക്കടിയിലുള്ള കീഴ്ഭാഗത്തിന്. എന്നാൽ മുപ്പത്തീരായിരം യോജനവലിപ്പമേ ഇതിനു പ്രത്യക്ഷത്തിൽ കാണാൻ കഴിയൂ. ഇളാവൃതത്തിന്റെ ഉത്തര ഭാഗത്ത് നീലം ശ്വേതം ശൃംഗവാൻ എന്നിങ്ങനെ

9. ത്രയോ വൈ ഗിരയഃ പ്രോക്താ മര്യാദാവധയസ്ത്രിഷു
രമ്യകാഖ്യേ തഥാ വർഷേ ദ്വിതീയേ ച ഹിരണ്മയേ

മൂന്നു പർവതങ്ങൾ ഉണ്ട്. ഇവ അതിർത്തിയെ കുറിക്കുന്ന പർവതങ്ങളാകുന്നു. രമ്യകമെന്ന രാജ്യത്തിന്റെയും രണ്ടാമത്തേതായ ഹിരണ്മയരാജ്യത്തിന്റേയും

10. കുരുവർഷേ തൃതീയേ തു മര്യാദാം വ്യഞ്ജയന്തി തേ
പ്രാഗായതാ ഉഭയതഃ ക്ഷാരോദാവധയസ്തഥാ

മൂന്നാമത്തേതായ കുരുവർഷത്തിന്റേയും അതിർത്തികളെ സൂചിപ്പിക്കുന്ന അവയുടെ രണ്ടഗ്രങ്ങളും ക്ഷാരസമുദ്രത്തെ സ്പർശിക്കുന്നുണ്ട്. അത്രത്തോളം നീണ്ടുനിവർന്നു കിടക്കുന്ന പർവതമാണോരോന്നും.

11. ദ്വിസഹസ്ര പൃഥുതരാസ്തഥാ ഏകൈകശഃ ക്രമാത്
പൂർവ്വാത് പൂർവാച്ചോത്തരസ്യാം ദശാംശാദധികാംശതഃ

രണ്ടായിരം യോജന വലിപ്പമുണ്ട്, നീലപർവതത്തിന്. അതിന്റെ പത്തിലൊരംശം കുറവാണ് ശ്വേതപർവത്തിന്. അതിന്റെ പത്തിലൊരംശംകുറവാണ് ശൃംഗവാന്.

**12. ദൈർഘ്യ ഏവ ഹ്രസന്തീമേ നാനാനദനദീയുതാഃ**
**ഇളാവൃതാദ്ദക്ഷിണതോ നിഷധോ ഹേമകൂടകഃ**

ദൈർഘ്യത്തിൽ കുറവുണ്ടെങ്കിലും ഇവയിലെല്ലാം ധാരാളം സരസ്സുകളും നദികളും ഉണ്ട്. ഇളാവൃതത്തിനു തെക്കായി നിഷധം, ഹേമകൂടം

**13. ഹിമാലയശ്ചേതി ത്രയഃപ്രാഗ്വിസ്തീർണ്ണാഃ സുശോഭനാഃ**
**അയുതോത്സേധഭാജസ്തേ യോജനൈഃ പരികീർത്തിതാഃ**

ഹിമാലയം എന്നിങ്ങനെ, കിഴക്കോട്ടു നീണ്ടു നില്ക്കുന്നവയും അഴകുള്ളവയും പതിനായിരം യോജന ഉയരമുള്ളവയുമായ മൂന്നു പർവതങ്ങൾ ഉണ്ട്.

**14. ഹരിവർഷം കിംപുരുഷം ഭാരതം ച യഥാതഥം**
**വിഭാഗാത് കഥയന്ത്യേതേ മര്യാദാഗിരയസ്ത്രയഃ**

ഹരിവർഷം കിം പുരുഷവർഷം ഭാരതം എന്നിവയെ വേർതിരിക്കുന്ന മര്യാദാ ഗിരികളാണ് ഇവ മൂന്നുമെന്നു പറയാം.

**15. ഇളാവൃതാത് പശ്ചിമതോ മാല്യവാന്നാമ പർവതഃ**
**പൂർവേണ ച തതഃ ശ്രീമാൻ ഗന്ധമാദനപർവതഃ**

ഇളാവൃതത്തിന്റെ പശ്ചിമ ഭാഗത്തായി മാല്യവാനെന്ന പർവതം നില്ക്കുന്നു. കിഴക്കു ഭാഗത്തായി ശ്രീസമൃദ്ധമായ ഗന്ധമാദന പർവതവും സ്ഥിതിചെയ്യുന്നു.

**16. ആനീലനിഷധം ത്വേതൗ ചായതൗ ദ്വിസഹസ്രതഃ**
**യോജനൈഃ പൃഥുതാം യാതൗ മര്യാദാകാരകൗ ഗിരീ**

ഇവ രണ്ടും, മുൻപു പറഞ്ഞ നീല നിഷധപർവതങ്ങളെ സ്പർശിക്കുമാറ് രണ്ടായിരം യോജന നീണ്ടു തടിച്ചു കിടക്കുന്ന അതിർത്തി സൂചകങ്ങളായ പർവതങ്ങളാണ്.

**17. കേതുമാലാഖ്യഭദ്രാശ്വ വർഷയോഃ പ്രഥിതൗ ച തൗ**
**മന്ദരശ്ച തഥാ മേരുമന്ദരശ്ച സുപാർശ്വകഃ**

കേതുമാലം ഭദ്രാശ്വം എന്നീ വർഷങ്ങളെ അവ വേർതിരിച്ചു നിർത്തുന്നവയും പ്രസിദ്ധിയുള്ളവയുമാകുന്നു. മന്ദരം, മേരുമന്ദരം, സുപാർശ്വകം

**18. കുമുദശ്ചേതി വിഖ്യാതാ ഗിരയോ മേരുപാദകാ**
**യോജനായുതവിസ്താരോന്നാഹാ മേരോശ്ചതുർദിശം**

കുമുദം എന്നീ വിഖ്യാതങ്ങളായ പർവതങ്ങൾ മേരുവിന്റെ ചുവട്ടിൽസ്ഥിതി ചെയ്യുന്നു. പതിനായിരം യോജനവിസ്താരവും അത്രയും തന്നെ ഉയരവുമുള്ള ഇവ, മേരുവിന്റെ നാലു ദിക്കിലുമായി,

**19. അവഷ്ടംഭകരാസ്തേ തു സർവതോƒഭിവിരാജിതാഃ**
**ഏതേഷു ഗിരിഷു പ്രാപ്താഃ പാദപാശ്ചൂതജംബുനീ**

സർവത്ര വ്യാപിച്ചു കിടക്കുകയാണ്, മേരുവിനെ താങ്ങി നിർത്തുന്ന തൂണുകൾ പോലെ. ഈ പർവതങ്ങളിൽ വന്മരങ്ങളായ തേന്മാവ്, ഞാവൽ,

**20. കദംബന്യഗ്രോധ ഇതി ചത്വാരഃ പർവതാഃ സ്ഥിതാഃ**
**കേതവോ ഗിരിരാജേഷു ഏകാദശ ശതോച്ഛ്രയാഃ**

കടമ്പ്, ആല് എന്നിവ നാലും നില്ക്കുന്നു. ആയിരം യോജന ഉയരവും നൂറുയോജന വണ്ണവുമുള്ള പർവതാകാരമായ ഈ വൃക്ഷങ്ങൾ ഈ പർവതങ്ങളുടെ കൊടിമരങ്ങൾ എന്ന പോലെ വിരാജിക്കുന്നു.

21. താവദ്വിടപവിസ്താരാഃ ശതാഖ്യപരിണാഹിനഃ
ചത്വാരശ്ച ഹ്രദാസ്തേഷു പയോമധ്വിക്ഷുസജ്ജലാഃ

മരങ്ങൾക്കുള്ള വിസ്താരത്തെക്കാൾ പതിന്മടങ്ങു വിസ്താരമുള്ള നാലു സരസ്സുകളുണ്ട് ആ പർവതങ്ങളിൽ. പാൽപ്പൊയ്ക, തേൻപൊയ്ക, കരിമ്പുനീർ പ്പൊയ്ക, തെളിനീർപ്പൊയ്ക എന്നിങ്ങനെ.

22. യദുപസ്പർശിനോ ദേവാ യോഗൈശ്വരാണി വിന്ദതേ
ദേവോദ്യാനാനി ചത്വാരി ഭവന്തി ലലനാസുഖാഃ

ഇതിലെ ജലം സേവിച്ച് ദേവന്മാർ യോഗൈശ്വര്യങ്ങൾ നേടുന്നു. രതിക്രീഡാ സുഖപ്രദങ്ങളായ നാലു പൂങ്കാവുകളും ആ പർവതങ്ങളിൽ ഉണ്ട്.

23. നന്ദനം ചൈത്ര രഥകം വൈഭ്രാജം സർവഭദ്രകം
യേഷു സ്ഥിത്വാƒമരഗണാ ലലനായൂഥസംയുതാഃ

നന്ദനം, ചൈത്രരഥം, വൈഭ്രാജം, സർവഭദ്രകം എന്നിങ്ങനെ. ദേവഗണങ്ങൾ ഇവിടെ സുന്ദരാംഗികളുമൊത്ത്,

24. ഉപദേവഗണൈർഗീതമഹിമാനോ മഹാശയാഃ
വിഹരന്തി സ്വതന്ത്രാസ്തേ യഥാകാമം യഥാസുഖം

ഉപദേവഗണങ്ങളാൽ സ്തുതിക്കപ്പെടുന്ന മഹാശയരും സ്വതന്ത്രരുമായി ആഗ്രഹിക്കും വിധം യഥാസുഖം വിഹരിക്കുന്നു.

25. മന്ദരോത്സംഗസംസ്ഥസ്യ ദേവ ചൂതസ്യ മസ്തകാത്
ഏകാദശ ശതോച്ഛ്രായാത് ഫലാന്യമൃതഭാഞ്ജി ച

മന്ദരപർവതത്തിന്റെ മടിത്തട്ടിൽ സ്ഥിതിചെയ്യുന്ന, ആയിരം യോജന ഉയരവും നൂറു യോജന വണ്ണവുമുള്ള ദേവചൂതത്തിന്റെ (ദിവ്യമായ തേന്മാവിന്റെ) മുകളിൽ അമൃതതുല്യമായ ധാരാളം പഴങ്ങൾ ഉണ്ട്.

26. ഗിരികൂട പ്രമാണാനി സുസ്വാദൂനി മൃദൂനി ച
തേഷാം വിശീര്യമാണാനാം ഫലാനാം സുരസേന ച

കൊടുമുടിക്കൊത്ത വലിപ്പമുണ്ട് ഓരോ പഴത്തിനും. നല്ല മധുരം കിനിയുന്നതും മൃദുവുമാണ്. അതിൽ നിന്ന് താഴെ വീണ് ചിന്നിച്ചിതറുന്ന പഴങ്ങളുടെ മധുരച്ചാറ് ഊറിക്കൂടിയാണ്,

27. അരുണോദ സവർണേന അരുണോദാ പ്രവർത്തതേ
നദീ രമ്യജലാ ദേവദൈത്യരാജ പ്രപൂജിതാ

അരുണാഭമായ അരുണാ നദിയുണ്ടായത്. അഴകാർന്ന ആ നദിയെ ദേവന്മാരും ദൈത്യന്മാരും രാജാക്കന്മാരുമെല്ലാം പൂജിക്കുന്നു.

28. അരുണാഖ്യാ മഹാരാജ വർത്തതേ പാപഹാരിണീ
പൂജയന്തി ച താം ദേവീം സർവകാമഫലപ്രദാം

മഹാരാജാവേ, സർവപാപങ്ങളെയും ഇല്ലാതാക്കുന്ന അരുണാദേവി അവിടെ കുടികൊള്ളുന്നു. സർവകാമഫലപ്രദയായ ആ ദേവിയെ,

29. നാനോപഹാരബലിഭിഃ കല്മഷഘ്നീഭയപ്രദാം
തസ്യാഃ കൃപാവലോകേന ക്ഷേമാരോഗ്യം വ്രജന്തി തേ

ദേവന്മാർ തുടങ്ങിയവർ നാനാതരം കാഴ്ചദ്രവ്യങ്ങളും മറ്റും അർപ്പിച്ച് ആരാധിക്കുന്നു. പാപം പോക്കുകയും അഭയം നൽകുകയും ചെയ്യുന്നവളാണ് ആ ദേവി. അവളുടെ കൃപാകടാക്ഷത്താൽ അവർക്ക് ക്ഷേമാരോഗ്യങ്ങൾ ലഭിക്കുന്നു.

**30. ആദ്യാ മായാ*f*തുലാനന്താ പുഷ്ടിരീശ്വരമാലിനീ**
**ദുഷ്ട നാശകരീ കാന്തിദായിനീതി സ്മൃതാ ഭുവി**
**അസ്യാഃ പൂജാപ്രഭാവേണ ജംബൂനദമുദാവഹത്**

ആദ്യാ, മായാ, അതുലാ, അനന്താ, പുഷ്ടി, ഈശ്വരമാലിനി, ദുഷ്ടനാശകരി, കാന്തിദായിനി എന്നിങ്ങനെ ഭൂമിയിൽ പ്രകീർത്തിക്കപ്പെടുന്നവളാണ് ആ ദേവി. അവളുടെ പൂജാപ്രഭാവത്താലാണു പോലും അതിൽ സ്വർണ്ണം വിളയുന്നത്.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
പഞ്ചമോ*f*ദ്ധ്യായഃ

# അഥ ഷഷ്ഠോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. അരുണോദാ നദീ യാ തു മയാ പ്രോക്താ ച നാരദ**
**മന്ദരാന്നിപതന്തീ സാ പൂർവേണേളാവൃതം പ്ലവേത്**

ഹേ നാരദാ, ഞാൻ പറഞ്ഞ ആ അരുണോദാനദി മന്ദരപർവതത്തിൽ നിന്നു നിർഗമിച്ച് ഇളാവൃതത്തിനു കിഴക്കുഭാഗത്തായി ഒഴുകുന്നു.

**2. യക്ഷേജോഷണാദ്ഭവാന്യാശ്ചാനുചരീണാം സ്ത്രിയാമപി**
**യക്ഷഗന്ധർവപത്നീനാം ദേഹഗന്ധവഹോ*f*നിലഃ**

ഈ നദിയിൽ നീരാടുന്നതിനാൽ ഭവാനീദേവിയുടേയും തോഴിമാരുടെയും ഗന്ധർവപത്നിമാരുടെയും ശരീരം സുഗന്ധപൂരിതമായിത്തീരുന്നു. അവരുടെ ശരീരസുഗന്ധം വഹിക്കുന്ന മന്ദാനിലൻ,

**3. വാസയത്യഭിതോ ഭൂമിം ദശയോജനസംഖ്യയാ**
**ഏവം ജംബൂഫലാനാം ച തുംഗദേശനിപാതനാത്**

പത്തു യോജനവിസ്താരത്തിൽ ചുറ്റുമുള്ള ഭൂമിയെ സുഗന്ധമയമാക്കുന്നു. ജംബൂഫലങ്ങൾ വളരെപ്പൊക്കത്തിൽനിന്ന് അടർന്ന് വീഴുന്നതിനാൽ,

**4. വിശീര്യതാമനസ്ഥീനാം കുഞ്ജരാംഗപ്രമാണിനാം**
**രസേന ച നദീ ജംബൂനാമ്നി മേർവാഖ്യമന്ദരാത്**

ആനത്തലയോളം വലിപ്പമുള്ള ആ കുരുവില്ലാപ്പഴങ്ങൾ പൊട്ടിച്ചിതറി ഊറിക്കൂടി, ജംബൂനദി എന്ന പേരിൽ മേരുപർവതത്തിൽ നിന്നു പുറപ്പെട്ട്,

**5 പതന്തീ ഭൂമിഭാഗേ ച ദക്ഷിണേളാവൃതം ഗതാ**
**ദേവീ ജംബൂഫലാസ്വാദതുഷ്ടാ ജംബ്വാദനീ സ്മൃതാ**

ഭൂമിയിൽ വീണ് ഇളാവൃതത്തിന്റെ ദക്ഷിണ പ്രദേശത്തൂടെ പ്രവഹിക്കുന്നു. ജംബൂഫലം നുകരുന്നതിൽ സന്തോഷിക്കുന്നവളാണ് ജംബ്വാദിനീ ദേവി.

**6. തത്രത്യാനാം ച ലോകാനാം ദേവനാഗർഷിരക്ഷസാം**
**പൂജനീയപദാ മാന്യാ സർവഭൂതദയാകരീ**

അവിടെയുള്ള മനുഷ്യർക്കും ദേവൻമാർക്കും നാഗൻമാർക്കും ഋഷിമാർക്കും രാക്ഷസൻമാർക്കും പൂജനീയയും മാന്യയുമാണ് സർവഭൂതങ്ങളിലും കൃപ ചൊരിയുന്ന ആ ദേവി.

7. **പാവനീ പാപിനാം രോഗനാശിനീ സ്മരതാമപി**
**കീർത്തിതാ വിഘ്നസംഹർത്രീ മാനനീയാ ദിവൗകസാം**

ആ ദേവി പാപികളെ പരിശുദ്ധരാക്കുന്നു. സ്മരിക്കുന്നവരുടെ പോലും രോഗം ഇല്ലാതാക്കുന്നു. വിഘ്നങ്ങളില്ലാതാക്കുന്നവളെന്നു കീർത്തിക്കപ്പെട്ടവളാണ്. ദേവൻമാർക്കെല്ലാം മാനനീയയുമാണ്

8. **കോകിലാക്ഷീ കാമകലാ കരുണാ കാമപൂജിതാ**
**കഠോരവിഗ്രഹാ ധന്യാ നാകിമാന്യാ ഗഭസ്തിനീ**

കോകിലാക്ഷി, കാമകലാ, കരുണാ, കാമപൂജിതാ, കഠോരവിഗ്രഹാ, ധന്യാ,നാകമാന്യാ, ഗഭസ്തിനീ,

9. **ഏഭിർനാമപദൈഃ കാമം ജപനീയാ സദാ നൃണാം**
**ജംബൂനദീരോധസോർയാ മൃത്തികാ തീരവർത്തിനീ**

ഈ നാമങ്ങളോടെ മനുഷ്യർ സദാ ഈ ദേവിയെ അവശ്യം പ്രാർത്ഥിക്കേണ്ടതാണ്. ജംബൂനദിയുടെ ഇരുകരകളിലുമുള്ള മണ്ണ്,

10. **ജംബൂരസേനാനുവിദ്ധ്യമാനാ വായ്വർക്കയോഗതഃ**
**വിദ്യാധരാമരസ്ത്രീണാം ഭൂഷണം വിവിധം മഹത്**

ജംബൂഫലങ്ങളുടെ ചാറുമായിച്ചേർന്നു കുഴഞ്ഞ് കാറ്റും വെയിലുമേറ്റ് ഉണങ്ങിയതാകയാൽ വിദ്യാധരസ്ത്രീകളും ദേവസ്ത്രീകളും അതുകൊണ്ട് മഹത്തായ ആഭരണമുണ്ടാക്കി അണിയുന്നു.

11. **ജംബൂനദസുവർണം ച പ്രോക്തം ദേവവിനിർമിതം**
**യത്സുവർണം ച വിബുധാ യോഷിദ്ഭ്യഃ കാമുകാഃ സദാ**

ജംബൂനദത്തിലെ സുവർണംതന്നെ ദേവനിർമ്മിതമാണെന്നു പറയപ്പെടുന്നു.ആ സുവർണ്ണംകൊണ്ട് ദേവകാമുകൻമാർ കാമിനിമാർക്കുവേണ്ടി സദാ,

12. **മുകുടം കടിസൂത്രം ച കേയൂരാദീൻ പ്രകുവർതേ**
**മഹാകദംബഃ സമ്പ്രോക്തഃ സുപാർശ്വഗിരിസംസ്ഥിതഃ**

കിരീടവും അരഞ്ഞാണും തോൾവളയും ഉണ്ടാക്കുന്നു. സുപാർശ്വഗിരിയിൽ നിൽക്കുന്ന വലിയ കടമ്പിനെപ്പറ്റി പരഞ്ഞല്ലോ.

13. **തസ്യകോടരദേശേഭ്യഃ പഞ്ചധാരാശ്ച യാ സ്മൃതാഃ**
**സുപാർശ്വഗിരിമൂർധ്നീഹ പതന്ത്യേതാ ഭുവം ഗതാഃ**

അതിന്റെ കൊമ്പുകളിൽ നിന്ന് അഞ്ചുധാരകൾ സുപാർശ്വഗിരിയുടെ മൂർധാവിൽ വീണിട്ട് ഭൂമിയിലേക്ക് ഒഴുകുന്നു.

14. **മധുധാരാഃ പഞ്ചതാസ്തു പശ്ചിമേളാവൃതം പ്ലുതാഃ**
**യാശ്ചോപഭുജ്യമാനാനാം ദേവാനാം മുഖഗന്ധഭൃത്**

മധുപ്രവാഹ രൂപത്തിലുള്ള ആ അഞ്ചും ഇളാവൃതത്തിന്റെ പശ്ചിമ ഭാഗത്തുകൂടി ഒഴുകുന്നു. ഇതിലെ ജലം സേവിക്കുന്ന ദേവൻമാരുടെ മുഖഗന്ധം പേറുന്ന,

15 **വായുഃ സമം തതോ ഽഗച്ഛച്ഛതയോജന വാസനഃ**
**ധാരേശ്വരീ മഹാദേവീ ഭക്താനാം കാര്യകാരിണീ**

വായു, അതോടൊപ്പം നൂറുയോജന മണം പരത്തിക്കൊണ്ടു സഞ്ചരിക്കുന്നു. ഭക്തർക്ക് അഭീഷ്ടപ്രദായിനിയായ മഹാദേവി ധാരേശ്വരിയാണ് അവിടെ കുടികൊള്ളുന്നത്.

16. **ദേവപൂജ്യാ മഹോത്സാഹാ കാലരൂപാ മഹാനനാ**
**വസതേ കർമ്മഫലദാ കാന്താരഗ്രഹണേശ്വരീ**

ദേവപൂജ്യാ, മഹോത്സാഹാ, കാലരൂപാ, മഹാനനാ, കർമ്മഫലദാ, കാന്താര ഗ്രഹണേശ്വരീ,

**17. കരാളദേഹാ കാലാംഗീ കാമകോടിപ്രവർത്തിനീ**
**ഇത്യേതൈർനാമഭിഃ പൂജ്യാ ദേവീ സർവസുരേശ്വരീ**

കരാളദേഹാ, കാലാംഗീ, കാമകൊടി പ്രവർത്തിനീ എന്നീ നാമങ്ങളാൽ സർവദേവൻമാർക്കും ഈശ്വരിയായ ആ ദേവി പൂജനീയയാണ്.

**18. ഏവം കുമുദരൂഢോ യോ നാമ്നാ ശതബലോ വടഃ**
**തത് സ്കന്ധേഭ്യോ/ധോമുഖാശ്ച നദാഃ കുമുദ മൂർധതഃ**

കുമുദപർവതത്തിലും ശതബലമെന്നുപേരുള്ള ഒരു മഹാ വടവൃക്ഷമുണ്ട്. അതിന്റെ, താഴോട്ടു തൂങ്ങിക്കിടക്കുന്ന വേടുകളിലൂടെ കുമുദ പർവതത്തിന്റെ മൂർധാവിലേക്ക്,

**19. പയോദധിമധുഘൃത ഗുഡാന്നാദ്യംബരാദിഭിഃ**
**ശയ്യാസനാദ്യാഭരണൈഃ സർവേകാമദുഘാശ്ച തേ**

പാലും തൈരും തേനും നെയ്യും ശർക്കരയും അന്നവും വസ്ത്രവും ശയ്യയും ആസനങ്ങളും ആഭരണങ്ങളും മറ്റും ഒഴുകുന്നു. സർവാഭീഷ്ടങ്ങളും സാധിക്കുന്നവയാണ് ആ പ്രവാഹങ്ങളെല്ലാം.

**20. ഉത്തരേണേളാവൃതം തേ പ്ലാവയന്തി സമന്തതഃ**
**മീനാക്ഷീ തത്സ്ഥലേ ദേവീ ദേവാസുര നിഷേവിതാ**

അവ ഇളാവൃതത്തിന്റെ വടക്കു ഭാഗത്തായി പരന്നൊഴുകുന്നു. ദേവൻമാരാൽ സേവിക്കപ്പെടുന്ന മീനാക്ഷിയാണ് ആ സ്ഥലദേവത

**21. നീലാംബരാ രൗദ്രമുഖീ നീലാളകയുതാ ച സാ**
**നാകിനാം ദേവസംഘാനാം ഫലദാ വരദാ ച സാ**

നീലാംബരയും രൗദ്രമുഖിയും നീലാളകയുമായ അവൾ നാകനിവാസികളായ ദേവൻമാർക്ക് അഭീഷ്ട ഫലങ്ങൾ നൽകുന്ന വരദായിനിയാണ്.

**22. അതിമാന്യാ/തിപൂജ്യാ ച മത്തമാതംഗഗാമിനി**
**മദനോന്മാദിനീ മാനപ്രിയാ മാനപ്രിയാന്തരാ**

അതിമാന്യാ, അതിപൂജ്യാ, മത്തമാതംഗഗാമിനി, മാനപ്രിയാ, മാനപ്രിയാന്തരാ, മദനോൻമാദിനീ,

**23. മാരവേഗധരാ മാരപൂജിതാ മാരമാദിനീ**
**മയൂരവരശോഭാഢ്യാ ശിഖിവാഹനഗർഭഭൂ**

മാരവേഗധരാ, മാരപൂജിതാ, മാരമാദിനീ, മയൂരവരശോഭാഢ്യാ, ശിഖിവാഹന ഗർഭഭൂ,

**24. ഏഭിർനാമപദൈർവന്ദ്യാ ദേവീ സാ മീനലോചനാ**
**ജപതാം സ്മരതാം മാനദാത്രീ ചേശ്വരസംഗിനീ**

ഈ നാമങ്ങളാൽ വന്ദ്യയാണ് ആ മീനാക്ഷീ ദേവി. ജപിക്കുന്നവർക്കും സ്മരിക്കുന്നവർക്കും ആ ദേവി, പരമേശ്വരി ആത്മവിശ്വാസം നൽകുന്നു.

**25. തേഷാം നദാനാം പാനിയപാനാനുഗതചേതസാം**
**പ്രജാനാം ച കദാചിത് സ്യാദ് വലീപലിതലക്ഷണം**

ആ നദികളിലെ ജലം പാനം ചെയ്യുന്നതിൽ മനസ്സുവന്ന മനുഷ്യർക്ക് ഒരിക്കലും ജരാനരകളുടെ ലക്ഷണം പോലും ഉണ്ടാകുകയില്ല.

**26. ക്ലമസ്വേദാദിദൗർഗന്ധ്യം ജരാമയമൃതിഭ്രമാഃ**
**ശീതോഷ്ണവാത വൈവർണ്യ മുഖോപപ്ലവ സംചയാഃ**

ശരീരക്ളേശംമൂലമുണ്ടാകുന്ന വിയർപ്പിന്റെ ദുർഗന്ധമോ ജര, രോഗം, മരണം തുടങ്ങിയവയെപ്പറ്റിയുള്ള ഭയമോ, ശീതോഷ്ണവാതം കൊണ്ടുണ്ടാകുന്ന വിളർച്ചയോ മുഖരോഗങ്ങളോ ഒന്നും ഉണ്ടാകുകയില്ല.

**27. നാപദശ്ചൈവ ജായന്തേ യാവജ്ജീവം സുഖം ഭവേത്**
**നൈരന്തര്യേണ തസ്യാദ്യൈ സുഖം നിരതിശായകം**

ആപത്തുകൾ ഉണ്ടാവുകയില്ല. ജീവിച്ചിരിക്കുന്നിടത്തോളം സുഖമായിരിക്കും. നിരന്തരവും നിരതിശയവുമായ സുഖം അനുഭവിക്കാം

**28. തത ഊർധ്വം പ്രവക്ഷ്യാമി സംനിവേശം ച തദ്ഗിരേഃ**
**സുവർണ്ണമയനാമ്നോ വൈ സുമേരോഃ പർവതാഃ പൃഥക്**

ഇനി ഞാൻ സുവർണ്ണമയമായ സുമേരുവിന്റേയും അതിന്റെ ചുവട്ടിലായി സ്ഥിതി ചെയ്യുന്ന പർവതങ്ങളുടെയും സ്വരൂപത്തെപ്പറ്റി പറയാം.

**29. ഗിരിയോ വിംശതിപരാഃ കർണ്ണികായാ ഇവേഹ തേ**
**കേസരീഭൂയ സർവേ/പി മേരോർമൂലവിഭാഗകേ**

ഇവിടെ, കർണ്ണികയിലെ കേസരങ്ങൾപോലെ ഇരുപതു പർവതങ്ങൾ മേരുവിന്റെ ചുവട്ടിലുണ്ട്. അവയെല്ലാം

**30. പരിതശ്ചോപക്ല്പ്താസ്തേ തേഷാം നാമാനി ശൃണ്വതഃ**
**കുരംഗഃ കുരഗശ്ചൈവ കുസുംഭോ/ഥോ വികംകതഃ**

മേരുവിന്റെ ചുറ്റിലുമായിട്ടാണു നിൽക്കുന്നത്. അവയുടെ പേരും കേട്ടു കൊള്ളുക. കുരംഗം, കുരഗം, കുസുംഭം, വികങ്കതം,

**31. ത്രികുടഃ ശിശിരശ്ചൈവ പതംഗോ രുചകസ്തഥാ**
**നിഷധശ്ച ശിതീവാസഃ കപിലഃ ശംഖ ഏവ ച**

ത്രികൂടം, ശിശിരം, പതംഗം, രുചകം, നിഷധം, ശിതി, വാസം, കപിലം, ശംഖം,

**32. വൈഡൂര്യചാരുധിശ്ചൈവ ഹംസോ ഋഷഭ ഏവ ച**
**നാഗഃ കാലഞ്ജരശ്ചൈവ നാരദശ്ചേതി വിംശതി**

വൈഡൂര്യം, ചാരുധി, ഋഷഭം, ഹംസ, നാഗം, കാലഞ്ജരം, നാരദം എന്നിങ്ങനെ ഇരുപതു പർവതങ്ങൾ.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ഷഷ്ഠോ/ദ്ധ്യായഃ

# അഥ സപ്തമോഽദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. **ഗിരിം മേരും തു പൂർവേണ ദ്വൗ ചാഷ്ടാദശയോജനൈഃ**
**സഹസ്രൈരായതൗ ചോദഗ്ദ്വിസഹസ്രം പൃഥൂച്ചകൗ**

മേരുപർവതത്തിന്റെ കിഴക്കുഭാഗത്ത്, പതിനെണ്ണായിരം യോജന വടക്കോട്ട് നീളവും രണ്ടായിരം യോജന ഉയരവും അത്രതന്നെ വണ്ണവും വരുന്ന രണ്ടു പർവതപംക്തികളുണ്ട്-

2. **ജാരോ ദേവകൂടശ്ച താവേതൗ ഗിരിവര്യകൗ**
**മേരോഃ പശ്ചിമതോഽദ്രീ ദ്വൗ പവമാനസ്തഥാപരഃ**

ജാരമെന്നും ദേവകൂടമെന്നും പേരുള്ള രണ്ട് ഉത്തമ പർവതപംക്തികൾ. മേരുവിന്റെ പടിഞ്ഞാറു ഭാഗത്തുമുണ്ട് രണ്ടു പർവതങ്ങൾഃ പവമാനനും മറ്റൊന്ന്,

3. **പാരിയാത്രശ്ച തൗ താവദ്വിഖ്യാതൗ തുംഗവിസ്തരൗ**
**മേരോർ ദക്ഷിണതഃ ഖ്യാതൗ കൈലാസകരവീരകൗ**

പാരിയാത്രനും. മുൻപുപറഞ്ഞ ഗിരികൾക്കുള്ളത്രയും വലിപ്പം ഇവയ്ക്കും ഉണ്ട്. മേരുവിന്റെ തെക്കുഭാഗത്തായിട്ടാണ് വിഖ്യാതമായ കൈലാസവും കരവീരകവും സ്ഥിതിചെയ്യുന്നത്.

4. **പ്രാഗായതൗ പൂർവ വൃത്തൗ മഹാപർവതരാജകൗ**
**ഏവം ചോത്തരതോ മേരോസ്ത്രിശൃംഗമകരൗ ഗിരീ**

കിഴക്കോട്ടു നീണ്ടുകിടക്കുന്ന രണ്ടു പർവതപ്രമുഖരാണ് ഇവർ. ഇപ്രകാരം മേരുവിന്റെ വടക്കുഭാഗത്തുമുണ്ട്, രണ്ടു പർവതങ്ങൾഃ ത്രിശൃംഗവും മകരവും.

5. **ഏതൈശ്ചാദ്രിവരൈരഷ്ടസംഖ്യൈഃ പരിവൃതോ ഗിരിഃ**
**സുമേരുഃ കാഞ്ചനഗിരിഃ പരിഭ്രാജൻ രവിര്യഥാ**

ഇങ്ങനെ എട്ടു പർവതപംക്തികളാൽ ചുറ്റപ്പെട്ടതാണ് സുമേരുവർവതം. ആ കാഞ്ചനഗിരി ആദിത്യനെപ്പോലെ തിളങ്ങിക്കൊണ്ടിരിക്കുന്നു.

6. **മേരോർമൂർധനി ധാതുർഹി പുരീ പങ്കജജന്മനഃ**
**മധ്യതശ്ചോപക്ലിപ്തേയം ദശസാഹസ്രയോജനൈഃ**

മേരുശിഖരത്തിനു മധ്യത്തിലായി പതിനായിരം യോജനവിസ്താരത്തിൽ പങ്കജോത്ഭവനായ ബ്രഹ്മാവിന്റെ പുരം സ്ഥിതിചെയ്യുന്നു.

7. **സമാനചതുരസ്രാം ച ശാതകൗംഭമയീം പുരീം**
**വർണ്ണയന്തി മഹാത്മാനഃ പരാവരവിദോ ബുധാഃ**

സമാനചതുരാകൃതിയിലുള്ള ആ പുരം സുവർണ്ണമയമാണെന്ന് ബ്രഹ്മജ്ഞാനികളും മഹാത്മാക്കളുമായ വിദ്വജ്ജനങ്ങൾ ഉദ്ഘോഷിക്കുന്നു.

8. **താം പുരീമനുലോകാനാമഷ്ടാനാമാശിഷാം പരാഃ**
**പുര്യഃ പ്രഖ്യാതസൗവർണ്ണരൂപാസ്താശ്ച യഥാദിശം**

ആ പുരത്തെ ലക്ഷീകരിച്ച് കിഴക്കുതുടങ്ങിയ ദിക്കുകളിലായി എട്ടു ലോകപാലകന്മാരുടെയും വിശിഷ്ടവും സുവർണ്ണനിർമ്മിതവുമായ വിഭിന്ന പുരങ്ങൾ സ്ഥിതിചെയ്യുന്നു.

9. യഥാ രൂപം സാർധനേത്രസഹസ്രപ്രമിതാഃ കൃതാഃ
മേരോർനവ പുരാണി സ്യുർമനോവത്യമരാവതീ

ഓരോ ദിക്പാലകന്റേയും ശരീരത്തിന്റെ നിറം എന്തോ അതാണ് അദ്ദേഹത്തിന്റെ പുരത്തിന്റേയും നിറം. രണ്ടായിരത്തഞ്ഞൂറ് യോജന ചുറ്റളവിലാണ് ഓരോ പുരവും നിർമ്മിച്ചിരിക്കുന്നത്. എട്ടുദിക്പാലകന്മാരുടെയും ബ്രഹ്മാവിന്റേയും ഉൾപ്പെടെ ഒൻപതുപുരങ്ങളുണ്ട്, ആകെ. മനോവതി, അമരാവതി,

10. തേജോവതീ സംയമനീ തഥാ കൃഷ്ണാംഗനാƒപരാ
ശ്രദ്ധാവതീ ഗന്ധവതീ തഥാ ചാന്യാ മഹോദയാ

തേജോവതി, സംയമനി, കൃഷ്ണാംഗന, ശ്രദ്ധാവതീ, ഗന്ധവതീ, മഹോദയാ,

11. യശോവതീ ച ബ്രഹ്മേന്ദ്രവഹ്ന്യാദീനാം യഥാക്രമം
തത്രൈവ യജ്ഞാലിംഗസ്യ വിഷ്ണോർഭഗവതോ വിഭോഃ

യശോവതീ, ഇവയാണ് യഥാക്രമം ബ്രഹ്മാവ്, ഇന്ദ്രൻ, വഹ്നി തുടങ്ങിയവരുടെ പുരങ്ങൾ. ആ മേരുമൂർധാവിൽത്തന്നെ, മഹാബലിയുടെയജ്ഞത്തിൽ വാമനരൂപത്തിൽ ചെന്ന് ത്രിവിക്രമനായിത്തീർന്ന ഭഗവാൻ വിഷ്ണുവിന്റെ,

12. വാമപാദാംഗുഷ്ഠനഖനിർഭിന്നസ്യ ച നാരദ
അണ്ഡോർധ്വഭാഗരന്ധ്രസ്യ മധ്യാത്സംവിശതീ ദിവഃ

ഇടതുകാലിലെ പെരുവിരൽ നഖം കൊണ്ട് ബ്രഹ്മാണ്ഡത്തിന്റെ മൂർധാവിലുണ്ടായ കുഴിയിൽ കടന്ന്, ദ്യോവിന്റെ

13. മൂർധന്യവതതാരേയം ഗംഗാ സംവിശതീ വിഭോഃ
ലോകാനാമഖിലാനം ച പാപഹാരിജലാകുലാ

മൂർധാവിൽ അവതരിച്ച ഗംഗാനദി, സകലലോകങ്ങളുടെയും പാപത്തെ ഇല്ലാതാക്കുന്ന പുണ്യജലവാഹിനിയാണ്.

14. ഇയം ച സാക്ഷാദ്ഭഗവത്പദീ ലോകേഷുവിശ്രുതാ
കാലേന മഹതാ സാ തു യുഗസാഹസ്രകേണ തു

ഈ നദിയാണ് ലോകവിശ്രുതമായ സാക്ഷാൽ വിഷ്ണുപദി. ആയിരമായിരംയുഗങ്ങൾ ആയിരിക്കുന്നു,

15. ദിവോ മൂർധാനമാഗത്യ ദേവീ ദേവനദീശ്വരീ
യത്തദ്വിഷ്ണുപദം നാമ സ്ഥാനം ത്രൈലോക്യവിശ്രുതം

ദേവനദീപ്രമുഖയായ ആ ഗംഗാദേവി ദ്യോവിന്റെ മൂർദ്ധാവിൽ എത്തിയിട്ട്. ആ ദേവി അങ്ങനെ ദീർഘകാലം നിന്നിരുന്ന സ്ഥാനമാണ് വിഷ്ണുപദമെന്ന പേരിൽ മുപ്പാരിലും പ്രകീർത്തിക്കപ്പെടുന്നത്.

16. ഔത്താനപാദിർയത്രാസ്തേ ധ്രുവഃ പരമപാവനഃ
ഭഗവത്പാദയുഗളം പത്മകോശരജോ ദധത്

ഉത്താനപാദന്റെ പുത്രനും പരമസാത്വികനുമാണ് ധ്രുവൻ. ഭഗവത്പാദപത്മങ്ങളിലെ രജസ്സ് അണിഞ്ഞുകൊണ്ട്,

17. അദ്യാപ്യാസ്തേ സ രാജർഷിഃ പദവീമചലാം ശ്രിതഃ
തത്ര സപ്തർഷയസ്തസ്യ പ്രഭാവജ്ഞാ മഹാശയാഃ

ആ രാജർഷി ഇന്നും വിഷ്ണുപദമെന്നു പ്രകീർത്തിതമായ അത്യുന്നത പദത്തിൽ വിരാജിക്കുന്നു. ഗംഗാപ്രവാഹത്തിന്റെ മഹിമയെക്കുറിച്ച് അറിയാവുന്ന മഹാശായന്മാരായ സപ്തർഷികൾ,

18. പ്രദക്ഷിണം പ്രക്രമന്തി സർവലോകഹിതേപ്സവഃ
ആത്യന്തികീ സിദ്ധിരിയം തപതാം സിദ്ധിദായിനീ

സർവലോകങ്ങൾക്കും ഹിതം ആഗ്രഹിക്കുന്നവരായി ഈ വിഷ്ണുപദത്തെ പ്രദക്ഷിണം ചെയ്തുകൊണ്ടിരിക്കുന്നു. തപസ്സുചെയ്യുന്നവർക്ക് ആത്യന്തിക ലക്ഷ്യമായ മോക്ഷം നൽകുന്നത് ഈ ഗംഗയാണെന്നു മനസ്സിലാക്കിയിട്ട്,

19. ആദ്രിയന്തേ ച ശിരസാ ജടാജൂടോഷിതേന ച
തതോ വിഷ്ണുപദാദ്ദേവീ നൈകസാഹസ്രകോടിഭിഃ

അവർ തങ്ങളുടെ ജടാജൂടങ്ങളോടുകൂടിത്തന്നെ ഈ നദിയിൽ നീരാടുന്നു. പിന്നീട് ഗംഗ ആ വിഷ്ണുപദം വെടിഞ്ഞ് അനേകായിരം കോടി,

20. വിമാനൈരാകുലേ ദേവയാനേ/വതരതീ ച സാ
ചന്ദ്രമണ്ഡലമാപ്ലാവ്യ പതന്തീ ബ്രഹ്മസദ്മനി

വിമാനങ്ങൾ നിറഞ്ഞ ദേവമാർഗ്ഗത്തിൽ കടന്ന് ചന്ദ്രമണ്ഡലത്തെ ആകെ നനച്ചുകൊണ്ട് ബ്രഹ്മലോകത്ത് വന്നുചേരുന്നു. അപ്പോൾ,

21. ചതുർധാ ഭിദ്യമാനാ സാ ബ്രഹ്മലോകേ ച നാരദ
ചതുർഭിർനാമഭിർദേവീ ചതുർദ്ദിശമഭിസ്യൃതാ

ബ്രഹ്മലോകത്തുവച്ച് നാലു പ്രവാഹങ്ങളായിത്തീർന്ന് നാലുനാമങ്ങളോടുകൂടി ആ ദേവി നാലുദിക്കുകളിലേക്ക് പ്രവഹിക്കുന്നു.

22. സരിതാം ച നദീനാം ച പതിമേവാന്വപദ്യത
സീതാ ചാളകനന്ദാ ച ചക്ഷുർഭദ്രേതി നാമഭിഃ

നദികളുടെയും സരിത്തുകളുടെയും പതിയായ സമുദ്രത്തെത്തന്നെ പ്രാപിക്കുകയും ചെയ്യുന്നു. സീതാ, അളകനന്ദാ, ചക്ഷു, ഭദ്രാ എന്നിങ്ങനെയാണ് നാലുപ്രവാഹങ്ങളുടെയും പേരുകൾ.

23. സീതാ ച ബ്രഹ്മസദനാച്ഛിഖരേഭ്യഃ ക്ഷമാഭൃതാം
കേസരാഭിധനാമ്നാ ച പ്രസ്രവന്തീ ച സ്വർണദീ

സ്വർനദിയായ സീത ബ്രഹ്മലോകത്തുനിന്ന് ഒഴുകി സുമേരുവിന്റെ കേസരം പോലെ സ്ഥിതിചെയ്യുന്ന പർവതങ്ങളുടെ ശിഖരങ്ങളിൽ വീണ് ഒഴുകുന്നു.

24. ഗന്ധമാദനമൂർധ്നീഹ പതിതാ പാപഹാരിണീ
അന്തരേണ തു ഭദ്രാശ്വവർഷം പ്രാച്യാം സമാഗതാ

പാപഹാരിണിയായ അവൾ പിന്നെ ഗന്ധമാദനപർവതത്തിന്റെ ശിരസിൽ പതിച്ച് ഭദ്രാശ്വവർഷത്തിലൂടെ ഒഴുകി കിഴക്കുഭാഗത്ത് എത്തി,

25. ക്ഷാരോദധിം ഗതാ സാതുദ്യുനദീ ദേവപൂജിതാ
തതോ മാല്യവതഃ ശൃംഗാദ്ദ്വിതീയ പരിനിർഗതാ

ക്ഷാരസമുദ്രത്തിൻ നിപതിക്കുന്നു. ആ ദിവ്യനദി ദേവപൂജിതയാണ്. മാല്യവാന്റെ ശൃംഗത്തിൽ നിന്നാണ് രണ്ടാമത്തേതായ ചക്ഷു പുറപ്പെടുന്നത്.

26. തതോ വേഗവതീ ഭൂത്വാ കേതുമാലം സമാഗതാ
ചക്ഷുർനാമ്നീ ദേവനദീ പ്രതീച്യാം ദിശ്യുപാഗതാ

ചക്ഷു എന്ന ആ നദി കേതുമാലം എന്ന വർഷത്തിലൂടെ അതിവേഗം ഒഴുകി പടിഞ്ഞാറുഭാഗത്ത് എത്തിയിട്ട്,

27. സരിതാം പതിമാവിഷ്ടാ സാ ഗംഗാ ദേവവന്ദിതാ
തത സ്തൃതീയാ ധാരാ തു നാമ്നാ ഖ്യാതാ ച നാരദ

സരിത് പതിയായ സമുദ്രത്തിൽ വീഴുന്നു. ആ ഗംഗയും ദേവപൂജിതയാണ്. ഹേ നാരദ, മൂന്നാമത്തെ പ്രവാഹമായ, പേരുകേട്ട,

28. പുണ്യാ ചാളകനന്ദാ വൈ ദക്ഷിണേനാബ്ജഭൂപദാത്
വനാനി ഗിരികൂടാനി സമതിക്രമ്യ ചാഗതാ

അളകനന്ദ എന്ന പുണ്യനദി ബ്രഹ്മലോകത്തുനിന്ന് തെക്കോട്ട് ഒഴുകി വനങ്ങളും പർവത ശൃംഗങ്ങളും കടന്ന്,

29. ഹേമകൂടം ഗിരിവരം പ്രാപ്ത/തോപീഹ നിർഗതാ
അതിവേഗവതീ ഭൂത്വാ ഭാരതം ചാഗതാ പരാ

ഹേമകൂട പർവത്തിലെത്തുന്നു. അവിടെനിന്ന് പുറപ്പെട്ട് അതിവേഗംകൈക്കൊണ്ട് ഭാരതത്തിലെത്തുന്ന

30. ദക്ഷിണാം ജലധിം പ്രാപ്താ തൃതീയ സാ സരിദ്വരാ
യസ്യാഃ സ്നാനായ സരതാം മനുജാനാം പദേ പദേ

ആ ഉത്തമ ജലപ്രവാഹം ദക്ഷിണ സമുദ്രത്തിൽ വീഴുന്നു. അതിൽ സ്നാനം ചെയ്യുന്നതിന് പോകുന്ന മനുഷ്യർക്ക് ഓരോ ചുവടു വയ്പിലും,

31. രാജസൂയാശ്വമേധാദിഫലം തു ന ഹി ദുർലഭം
തതശ്ചതുർത്ഥീ ധാരാ തു ശൃംഗവത് പർവതാത് പുനഃ

രാജസൂയം അശ്വമേധം എന്നീ യാഗങ്ങളുടെ ഫലം പോലും ദുർലഭമല്ല. ഇനിയുള്ളത് നാലാമത്തെ പ്രവാഹമാണ്. അത് ശൃംഗവാനിൽ നിന്നു പുറപ്പെടുന്നു. .

32. ഭദ്രാഭിധാ സംസ്രവന്തീ കുരൂൻ സന്തർപ്യചോത്തരാൻ
സമുദ്രം സമനുപ്രാപ്താ ഗംഗാ ത്രൈലോക്യപാവനീ

ഭദ്രയെന്നു പേരുള്ള ആ നദി ഒഴുകി ഉത്തരകുരു പ്രദേശത്തെ നനച്ചുകൊണ്ട് ഉത്തര സുമദ്രത്തിൽ പതിക്കുന്നു. ത്രൈലോക്യത്തെയും പാവനമാക്കുന്നതാണ് ആ ഗംഗാപ്രവാഹം.

33. അന്യേ നദാശ്ച നദ്യശ്ച വർഷേ വർഷേ/പി സന്തി ഹി
ബഹുശോ മേരുമന്ദാരപ്രസൂതാശ്ചൈവ നാരദ

മേരു പർവതത്തിൽ നിന്നു പുറപ്പെടുന്ന ഒട്ടേറെ വൻനദികളും ചെറുനദികളും രാജ്യതോറും വേറെയുമുണ്ട്.

34. തത്രാപി ഭാരതം വർഷം കർമ്മക്ഷേത്രമുശന്തി ഹി
അന്യാനി ചാഷ്ടവർഷാണി ഭൗമസ്വർഗപ്രദാനി ച

ഇവിടെ കർമ്മക്ഷേത്രം എന്നു പറയുന്നത് ഭാരതത്തെ മാത്രമാണ്. മറ്റുള്ള എട്ടു രാജ്യങ്ങളും ഭൂമിയിൽ സ്വർഗ്ഗീയ ഫലങ്ങൾ നൽകുന്നവ മാത്രമാണ്.

35. സ്വർഗിണാം പുണ്യശേഷസ്യ ഭോഗസ്ഥാനാനി നാരദ
പുരുഷാണാം ചായുതായുർവജ്രാംഗാ ദേവസന്നിഭാഃ

സ്വർഗവാസികൾക്ക് പുണ്യശേഷം അനുഭവിക്കാനുള്ള ഇടങ്ങൾ മാത്രം. അവിടെയുള്ള ജനങ്ങൾക്ക് പതിനാറായിരം വർഷമാണ് ആയുസ്സ്. വജ്രകഠിനമായ അവയവങ്ങൾ ഉള്ളവരും ദേവതുല്യരുമാണ് അവർ.

36. പുരുഷാ നാഗസഹസ്രൈർദശഭിഃ പരികല്പിതാഃ
മഹാസൗരതസന്തുഷ്ടാഃ കളത്രാഢ്യാഃ സുഖാന്വിതാഃ

പതിനായിരം ആനകളുടെ കരുത്തുണ്ട് ഓരോ മനുഷ്യനും. ഓരോരുത്തരും ഭാര്യമാരുമായി രമിച്ചു സുഖിക്കുന്നവരാണ്.

37. എകവർഷോനകേ ചായുഷ്യാപ്തഗർഭാഃ സ്ത്രിയോƒപി ഹി
ത്രേതായുഗസമഃ കാലോ വർത്തതേ സർവദൈവ ഹി

ആയുസ്സ് ഒടുങ്ങുന്നതിന് ഒരു വർഷം മുമ്പു മാത്രമാണ് സ്ത്രീകൾ ഗർഭം ധരിക്കുന്നത്. അത്രയും കാലം അവർ യുവതികളായിത്തന്നെ കഴിയുന്നു എന്നർത്ഥം. ത്രേതായുഗത്തിന് തുല്യമായ കാലമാണ് അവിടെ എന്നും.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
സപ്തമോƒദ്ധ്യായഃ

# അഥ അഷ്ടമോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. തേഷു വർഷേഷു ദേവേശാഃ പൂർവ്വോക്തൈഃ സ്തവനൈഃ സദാ
പൂജയന്തി മഹാദേവീം ജപധ്യാനസമാധിഭിഃ

ഈ രാജ്യങ്ങളിൽ ദേവോത്തമന്മാർ മുമ്പു പറഞ്ഞ സ്തുതികൾ കൊണ്ടും ജപധ്യാനസമാധികൾ കൊണ്ടും മഹാദേവിയെ സദാ പൂജിക്കുന്നു.

2. സർവ്വർത്തു കുസുമശ്രേണീശോഭിതാ വനരാജയഃ
ഫലാനാം പല്ലവാനാം ച യത്രശോഭാ നിരന്തരം

എല്ലാ ഋതുക്കളിലുമുള്ള പൂക്കൾകൊണ്ട് പ്രശോഭിക്കുന്നവയാണ് അവിടുത്തെ വനരാജികൾ. ഫലങ്ങളും തളിരുകളും അവയ്ക്ക് നിരന്തരശോഭയിയറ്റുന്നു.

3. തേഷു കാനന വർഷേഷു വർഷപർവ്വതസാനുഷു
ഗിരിദ്രോണീഷു സർവ്വാസു നിർമ്മലോദകരാശിഷു

അവിടെ, പർവ്വതസാനുപ്രദേശത്തെ വനങ്ങളിലുള്ള നിർമ്മലമായ ജലം നിറഞ്ഞ ഗിരിതടാകങ്ങളിൽ എല്ലാം

4. വികചോൽപ്പലമാലാസു ഹംസസാരസ സഞ്ചയൈഃ
വിമിശ്രിതേഷു തേഷ്വേവ പക്ഷിഭിഃ കൂജിതേഷു ച

വികസിച്ചു നില്ക്കുന്ന നീലത്താമരനിരകളോട്, ഹംസങ്ങളും സാരസങ്ങളും ഇടകലർന്നിരിക്കുന്നു. കൂജനം ചെയ്യുന്ന മറ്റു പക്ഷിവൃന്ദങ്ങളും അവിടെ ഉണ്ട്.

5. ജലക്രീഡാദിഭിശ്ചിത്രവിനോദൈഃ ക്രീഡയന്തി ച
സുന്ദര്യോ ലളിതഭ്രൂണാം വിലാസായതനേഷു ച

സുന്ദരാംഗികൾ അവിടെ ജലക്രീഡ തുടങ്ങിയ വിചിത്ര വിനോദങ്ങളിൽ ഏർപ്പെട്ട് വിഹരിക്കുന്നു. ചഞ്ചലാക്ഷിമാരുടെ ക്രീഡാഗൃഹങ്ങളിൽ,

6. തത്രത്യാ വിഹരന്ത്യത്ര സ്വൈരം യുവതിഭിഃസഹ
നവസ്വപി ച വർഷേഷു ഭഗവാനാദിപൂരുഷഃ

അവിടെയുള്ള ദേവന്മാർ യുവതികളോടുകൂടി സ്വൈരമായി വിഹരിക്കുന്നു. ഈ ഒൻപത് രാജ്യങ്ങളിലും ആദിപുരുഷനായ ഭഗവാൻ,

7. "നാരായണാഖ്യോ ലോകാനാമനുഗ്രഹരസൈകദൃക്"
ദേവീമാരാധയന്നാസ്തേ സ ച സർവൈശ്ച പൂജ്യതേ
ആത്മവ്യൂഹേനേജ്യയാ/സൗ സന്നിധത്തേ സമാഹിതഃ

നാരായണൻ ലോകത്തെ അനുഗ്രഹിക്കുക എന്ന ഏകരസവീക്ഷണത്തോടെ ദേവിയെ ആരാധിച്ചുകൊണ്ടു കഴിയുന്നു. സർവരാലും പൂജിക്കപ്പെടുന്ന അദ്ദേഹം തന്റെ മൂർത്തിഭേദങ്ങളാൽ പൂജിക്കപ്പെട്ടവനും ഏകാഗ്രചിത്തനുമായി അവിടെ സന്നിധാനം ചെയ്യുന്നു.

8. ഇളാവൃതേ തു ഭഗവാൻ പത്മജാക്ഷിസമുദ്ഭവഃ
ഏക ഏവ ഭവോ ദേവോ നിത്യം വസതി സാംഗനഃ

ബ്രഹ്മാവിന്റെ ഭ്രൂമധ്യത്തിൽ നിന്നു ജനിച്ച ഭഗവാൻ ഭവൻ ഏകനായി തന്റെ കാന്തയോടൊത്ത് ഇളാവൃതത്തിൽ വാഴുന്നു.

9. തത്ക്ഷേത്രേ നാപരഃ കശ്ചിൽ പ്രവേശം വിതനോതി ച
ഭവാന്യാഃ ശാപതസ്തത്ര പുമാൻ സ്ത്രീ ഭവതി സ്ഫുടം

ആ സ്ഥലത്തേക്ക് അന്യർക്ക് ആർക്കും പ്രവേശനമില്ല. അവിടെ പ്രവേശിക്കുന്ന പുരുഷൻ ഭവാനീ ദേവിയുടെ ശാപശക്തിനിമിത്തം ഉടൻ തന്നെ സ്ത്രീയായി ഭവിക്കും.

10. ഭവാനീനാഥകൈഃ സ്ത്രീണാമസംഖ്യൈർഗണകോടിഭിഃ
സംരുദ്ധ്യമാനോ ദേവേശോ ദേവം സങ്കർഷണം ഭജൻ

ഭവാനീ ദേവിയുടെ കോടിക്കണക്കിനു തോഴിമാരാൽ പരിവൃതനായ ദേവേശൻ, സങ്കർഷണദേവനെയും

11. ആത്മനാ ധ്യാനയോഗേന സർവ്വഭൂതഹിതേച്ഛയാ
താം താമസീം തുരീയാം ച മൂർത്തിം പ്രകൃതിമാത്മനഃ
ഉപധാമതേ ചൈകാഗ്രമനസാ ഭഗവാനജഃ

സർവ്വഭൂതങ്ങൾക്കും ഹിതമുണ്ടാകണമെന്ന ആഗ്രഹത്തോടെ ധ്യാനയോഗത്തിൽ മനസ്സുറച്ച് ആത്മപ്രകൃതിയും തുരീയയുമായ താമസശക്തിയെയും ഭജിച്ചുകൊണ്ട് വാഴുന്നു.

### ശ്രീഭഗവാനുവാച

12. ഓം നമോഭഗവതേ മഹാപുരുഷായ സർവ്വഗുണസംഖ്യാനായ
അനന്തായ അവ്യക്തായ നമഃഇതി

മഹാപുരുഷനും സർവ്വഗുണപ്രഭാവനും അനന്തനും അവ്യക്തനുമായ ഭഗവാനു നമസ്ക്കാരം.

13. ഭജേ ഭജന്യാരണപാദപങ്കജം
ഭഗസ്യ കൃത്സ്നസ്യ പരം പരായണം
ഭക്തേഷ്വലം ഭാവിതഭൂതഭാവനം
ഭവാപഹം ത്വാം ഭവഭാവമീശ്വരം

ഭജിക്കുന്നവർക്ക് അഭയം നൽകുന്ന പാദപത്മത്തോടുകൂടിയവനും സകല ഐശ്വര്യങ്ങൾക്കും അങ്ങേയറ്റം ആശ്രയഭൂതനുമായ നിന്നെ ഞാൻ ഭജിക്കുന്നു. ഭക്തൻമാർക്ക് സ്വന്തം രൂപം കാണിച്ചുകൊടുക്കുന്നവനും സംസാരദുഃഖത്തെ തീർക്കുന്നവനും ഭക്തിരഹിതർക്ക് സംസാരദുഃഖത്തെ നൽകുന്നവനുമായ നിന്നെ ഞാൻ ഭജിക്കുന്നു.

14. ന യസ്യ. മായാഗുണകർമ്മവൃത്തിഭിർ
നിരീക്ഷിതോ ഹ്യണ്വപി ദൃഷ്ടിരജ്യതേ
ഈശേ യഥാ നോ ജിതമന്യുരംഹസാ
കസ്തം ന മന്യേത ജിഗിഷുരാത്മനഃ

ക്രോധാദികളെ ജയിച്ച ഈ ഞങ്ങൾക്കും സാധിക്കാനാവത്തവണ്ണം നിരീക്ഷിച്ചുകൊണ്ട് ജഗത്തിനെ നിയന്ത്രിക്കുന്നെങ്കിലും മായാഗുണങ്ങളോടുകൂടിയ ചിത്തവൃത്തികൾക്ക് തെല്ലും വിധേയനാവാത്ത നിന്റെ ചിദ്രൂപത്തെ ഏതു മുമുക്ഷുവാണ് ഭജിക്കാത്തത്?

15. അസദ്ദൃശോ യഃ പ്രതിഭാതി മായയാ
ക്ഷീബേവ മധ്വാസവതാമ്രലോചനഃ
ന നാഗവധ്വോഽർഹണ ഈശിരേ ഹ്രിയാ
യത്പാദയോഃ സ്പർശനധർഷിതേന്ദ്രിയാഃ

മദ്യപിച്ചു കണ്ണുകലങ്ങിച്ചെമന്ന് മത്തനായിത്തീരുന്നവനാണ് നീ എന്ന് മായാബദ്ധരായ അസദ് ദൃഷ്ടികൾക്കു തോന്നാം.നിന്റെ പാദപത്മത്തെ സ്പർശിച്ച് പുളകം കൊള്ളുന്ന നാഗാംഗനമാർക്ക് ലജ്ജ മൂലം പാദപൂജ ചെയ്യാൻ കഴിയാതെ പോകുന്നു.

16. യമാഹുരസ്യ സ്ഥിതിജന്മസംയമം
ത്രിഭിർവിഹീനം യമനന്തമൃഷയഃ
ന വേദ സിദ്ധാർദ്ധമിവ ക്വചിത്സ്ഥിതം
ഭൂമണ്ഡലം മൂർധസഹസ്രധാമസു

സൃഷ്ടി സ്ഥിതിസംഹാരാദികർമ്മങ്ങൾക്കു കാരണമായും എന്നാൽ അവയുമായി ഒരു ബന്ധവും ഇല്ലാത്തവനായും വേദമന്ത്രങ്ങൾ ആരെയാണോ വർണ്ണിക്കുന്നത്,ഋഷികൾ അനന്തനെന്ന് ആരെയാണോ വിളിക്കുന്നത്,സഹസ്രഫണങ്ങളിൽ ഒന്നിൽ എങ്ങോ തങ്ങിനില്ക്കുന്ന ഭൂമണ്ഡലത്തെ ആരാണോ ഒരു കടുകുപോലെ കരുതുന്നത് ആ നിനക്ക് നമസ്ക്കാരം.

17. യസ്യാദ്യ ആസീദ്ഗുണ വിഗ്രഹോ മഹാൻ
വിജ്ഞാനധിഷ്ണ്യോ ഭഗവാനജഃകില
യത്സംഭവോഽഹം ത്രിവൃതാ സ്വതേജസാ
വൈകാരികം താമസമൈന്ദ്രിയം സൃജേ

ആരുടെ മഹത്തത്ത്വാദിഗുണങ്ങളിൽ നിന്നാണോ സത്വഗുണാശ്രിതനായ ഭഗവാൻ ബ്രഹ്മാവ് സംഭവിച്ചത്, ആ ബ്രഹ്മാവിൽ നിന്നു സംഭവിച്ച രുദ്രനായ ഈ ഞാനും ത്രിഗുണങ്ങൾകൊണ്ട് വിഭൂതിരൂപത്തിലുള്ള മഹത്തത്ത്വാദിവൈകാരിക ഗണത്തെയും ഭൂതസഞ്ചയത്തെയും ഇന്ദ്രിയ സമൂഹത്തെയും സൃഷ്ടിക്കുന്നു.

18. ഏതേ വയം യസ്യ വശേ മഹാത്മനഃ
സ്ഥിതാഃ ശകുന്താ ഇവ സൂത്രയന്ത്രിതാഃ
മഹാനഹം വൈകൃതതാമസേന്ദ്രിയാഃ
സൃജാമസർവേ യദനുഗ്രഹാദിദം

മഹാത്മാവായ നിന്റെ ചരടുവലിയാൽ ചലിക്കുന്ന യന്ത്രപ്പക്ഷികളായ ഈ ഞങ്ങൾ നിന്റെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രമാണ് മുമ്പുപറഞ്ഞ മഹത്തത്ത്വാദികളെയും ഭൂതസഞ്ചയത്തെയും ഇന്ദ്രിയസമൂഹത്തെയും സൃഷ്ടിക്കുന്നത്.

19. യന്നിർമിതാം കർഹ്യപി കർമ്മപർവണീം
മായാം ജനോഽയം ഗുരുസർഗ്ഗമോഹിതഃ

ന വേദ നിസ്താരണയോഗമഞ്ജസാ
തസ്മൈ നമസ്തേ വിലയോദയാത്മനേ

ഭാരിച്ച സൃഷ്ടികർമ്മത്തിൽ ഏർപ്പെട്ട് മോഹിതരായിത്തീർന്ന ഈ ഞങ്ങൾക്ക് ആരുടെ മായാനിർമ്മിതമായ കർമ്മസഞ്ചത്തെ അനായാസം തരണം ചെയ്യാനുള്ള യോഗം അറിയാൻ കഴിയുന്നില്ലയോ ആ വിലയോദയസ്വരൂപിയായ നിനക്ക് നമസ്ക്കാരം

നാരായണ ഉവാച

20. ഏവം സ ഭഗവാൻ രുദ്രോ ദേവം സങ്കർഷണം പ്രഭും
ഇളാവൃതമുപാസീത ദേവീഗണസമാഹിതഃ

ഇപ്രകാരം ഭഗവാൻ രുദ്രൻ ദേവീഗണത്താൽ പരിസേവിതനായി ഇളാവൃതത്തിന്റെ പ്രഭുവായ സങ്കർഷണനെ ഉപാസിക്കുന്നു.

21. തഥൈവ ധർമ്മപുത്രോ*f*സൗ നാമ്നാ ഭദ്രശ്രവാ ഇതി
തത്കുലസ്യാപി പതയഃ പുരുഷാ ഭദ്രസേവകാഃ

അതുപോലെതന്നെ, ധർമ്മപുത്രനായ ഭദ്രശ്രവസ്സും ആ കുലത്തിന്റെ അധിപതികളും ഭദ്രശ്രവസിന്റെ സേവകന്മാരും

22. ഭദ്രാശ്വവർഷേ താം മൂർത്തിം വാസുദേവസ്യ വിശ്രുതാം
ഹയമൂർത്തിഭിദാ താം തു ഹയഗ്രീവപദാങ്കിതാം

ഭദ്രാശ്വവർഷത്തിൽ, വാസുദേവന്റെ മൂർത്തിഭേദമെന്ന് വിശ്രുതമായ ഹയഗ്രീവനെന്നു പേരുള്ള മൂർത്തിയെ,

23. പരമേണ സമാധ്യന്യവാരകേണ നിയന്ത്രിതാം
ഏവമേവ ച താം മൂർത്തിം ഗൃണന്ത ഉപയാന്തി ച

സമാധിയിൽ നിന്ന് അന്യമായ ബാഹ്യവ്യാപാരാദികളെ, ഭക്തിപൂർവ്വമുള്ള പൂജാദികൾകൊണ്ട് തടഞ്ഞ്, സ്തുതിക്കുകയും ഉപാസിക്കുകയും ചെയ്യുന്നു.

ഭദ്രശ്രവസ ഊചുഃ

ഓം മനോ ഭഗവതേ ധർമ്മായാത്മാവിശോധനായ നമ ഇതി

24. അഹോ വിചിത്രം ഭഗവദ്വിചേഷ്ടിതം
ഘ്നന്തം ജനോ*f*യം ഹി മിഷന്ന പശ്യതി
ധ്യായന്ന തദ്യർഹി വികർമ്മ സേവിതും
നിർഹൃത്യ പുത്രം പിതരം ജിജീവിഷുഃ

അഹോ! ഭഗവാന്റെ വിചേഷ്ടിതങ്ങൾ എത്ര അദ്ഭുതാവഹങ്ങൾ! ഈ മനുഷ്യർ കണ്ണു തുറന്നുനോക്കിക്കൊണ്ടിരുന്നിട്ടും അന്തകനായ മൃത്യുവിനെ കാണുന്നില്ല പുത്രനെയും വൃദ്ധനായ പിതാവിനെയും ദഹിപ്പിച്ചിട്ടും അവരുടെ ഇരുവരുടെയും ധനംകൊണ്ട് ജീവിക്കാൻ ആഗ്രഹിച്ച് പാപകർമ്മങ്ങളിൽ ഏർപ്പെടുന്നുവല്ലോ. കഷ്ടം!

25. വദന്തി വിശ്വം കവയഃ സ്മ നശ്വരം
പശ്യന്തി ചാദ്ധ്യാത്മവിദോ വിചക്ഷിതഃ
തഥാപി മുഹ്യന്തി തവാജ മായയാ
സുവിസ്മിതം കൃത്യമജം നതോ*f*സ്മി തം

അദ്ധ്യാത്മജ്ഞാനികളായ വിദ്വജ്ജനങ്ങൾ ഈ ജഗത്ത് നശ്വരമാണെന്ന് സ്വാനുഭവത്തിലൂടെ കാണുന്നു. പണ്ഡിതന്മാർ ഇത് നശ്വരമാണെന്ന് പറയുകയും ചെയ്യുന്നു. എന്നിട്ടും ഹേ അജാ, നിന്റെ മായയാൽ മനുഷ്യർ മുഗ്ധരായിത്തീരുന്നു. നിന്റെ കർമ്മങ്ങൾ അദ്ഭുതകരങ്ങൾ തന്നെ. ആ നിന്നെ ഞാനിതാ നമസ്ക്കരിക്കുന്നു.

26. വിശ്വോദ്ഭവസ്ഥാന നിരോധകർമ്മ തേ
ഹ്യകർത്തുരംഗീകൃതമപ്യപാവൃതഃ
യുക്തം ന ചിത്രം ത്വയികാര്യകാരണേ
സർവാത്മനി വ്യതിരിക്തേ ച വസ്തുതഃ

ഈ വിശ്വത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർത്താവു നീയാണെങ്കിലും നിർല്ലേപനാണു നീയെന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു. സർവ്വാത്മാവും കാര്യരൂപമായ ജഗത്തിനു കാരണവുമായിരിക്കുന്ന നീ സൃഷ്ടികർമ്മത്തിൽ ഏർപ്പെടുന്നുവെങ്കിലും അതിനോടു ബന്ധമില്ലാത്തവനായിരിക്കുന്നതിൽ അദ്ഭുതമെന്തുള്ളു?

27. വേദാൻ യുഗാന്തേ തമസാ തിരസ്കൃതാൻ
രസാതലാദ്യോ നൃതുരംഗവിഗ്രഹഃ
പ്രത്യാദദേ വൈ കവയേഽഭിയാചതേ
തസ്മൈ നമസ്തേ വിതഥേഹിതായ തേ

കല്പാന്തകാലത്ത് ദൈത്യൻ അപഹരിച്ചുകൊണ്ടുപോയ വേദങ്ങളെ ഹയഗ്രീവനായി അവതരിച്ച് രസാതലത്തിൽ നിന്നു വീണ്ടെടുത്ത് അവയെ യാചിച്ച ബ്രഹ്മാവിന് നൽകിയത് ആരോ ആ സത്യസങ്കല്പനായ നിനക്കു നമസ്കാരം.

28. ഏവം സ്തുവന്തി ദേവേശം ഹയശീർഷം ഹരിം ച തേ
ഭദ്രശ്രവസനാമാനോ വർണ്ണയന്തി ച തദ്ഗുണാൻ

ഭദ്രശ്രവസ്സുകൾ ഹയശീർഷനായ ഹരിയെ ഇപ്രകാരം വാഴ്ത്തുന്നു; അദ്ദേഹത്തിന്റെ ഗുണഗണങ്ങളെ വർണിക്കുകയും ചെയ്യുന്നു.

29. ഏഷാം ചരിതമേതദ്ധി യഃ പഠേച്ഛ്രാവയേച്ച യഃ
പാപകഞ്ചുകമുത്സൃജ്യ ദേവീലോകം വ്രജേച്ച സഃ

അവരുടെ ഈ ചരിതം പഠിക്കുന്നവനും അന്യരെ കേൾപ്പിക്കുന്നവനും പാപകഞ്ചുകം വെടിഞ്ഞ് ദേവീലോകം പ്രാപിക്കാം.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
അഷ്ടമോഽദ്ധ്യായഃ

## അഥ നവമോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. ഹരിവർഷേ ച ഭഗവാൻ നൃഹരിഃ പാപനാശനഃ
വർത്തതേ യോഗയുക്താത്മാ ഭക്താനുഗ്രഹകാരകഃ

ഹരിവർഷത്തിൽ ശ്രീഹരി, പാപനാശകനും യോഗയുക്തനും ഭക്താനുഗ്രഹകാരകനുമായ നരസിംഹമൂർത്തിയായി വർത്തിക്കുന്നു.

2. തസ്യ തദ്ദയിതം രൂപം മഹാഭാഗവതോ/സുരഃ
പശ്യൻ ഭക്തിസമായുക്തഃ സ്തൗതി തദ്ഗുണതത്ത്വവിത്

ആ മൂർത്തിതത്ത്വം അറിയുന്ന മഹാഭക്തനായ പ്രഹ്ലാദൻ അദ്ദേഹത്തിന് അത്യന്തം പ്രിയങ്കരമായ നൃസിംഹരൂപം സ്മരിച്ചുകൊണ്ട് ഭക്തിപൂർവ്വം ഇങ്ങനെ സ്തുതിക്കുന്നു.

## പ്രഹ്ലാദ ഉവാച

ഓം നമോ ഭഗവതേ നരസിംഹായ നമസ്തേജസേ
ആവിരാവിർഭവ വജ്രദംഷ്ട്ര കർമ്മാശയാൻ
രന്ധയ രന്ധയ തമോ ഗ്രസ ഗ്രസ ഓം സ്വാഹാ.
അഭയം മമാത്മനി ഭൂയിഷ്ഠാഃ ഓം ക്ഷ്രൗം.

ഓങ്കാരസ്വരൂപനായ ഭഗവാൻ നൃസിംഹരൂപിക്കു നമസ്കാരം. അഗ്നി തുടങ്ങിയ തേജസ്സുകൾക്കും തേജസ്സായ നിനക്കു നമസ്കാരം. ഹേ വജ്രനഖ, വജ്രദംഷ്ട്ര, നീ എനിക്ക് പ്രത്യക്ഷനായാലും; പ്രത്യക്ഷനായാലും. എന്റെ കർമ്മവാസനകളെയെല്ലാം ദഹിപ്പിച്ചാലും; ദഹിപ്പിച്ചാലും. എന്റെ അജ്ഞാനരൂപമായ അന്ധകാരത്തെ നശിപ്പിച്ചാലും; നശിപ്പിച്ചാലും. ഓം സ്വാഹ. എന്റെ അന്തഃകരണത്തിൽ അഭയപ്രദനായി പ്രകാശിക്കാൻ കൃപയുണ്ടായാലും. ഓം ക്ഷ്രൗം

3. സ്വസ്ത്യസ്തു വിശ്വസ്യ ഖലഃ പ്രസീദതാം
ധ്യായന്തു ഭൂതാനി ശിവം മിഥോ ധിയാ
മനശ്ച ഭദ്രം ഭജതാദധോക്ഷജേ
ആവേശ്യതാം നോ മതിരപ്യഹൈതുകീ

വിശ്വത്തിന് ശുഭം ഭവിക്കട്ടെ. മൂർഖൻ ക്രൂരതവിട്ട് പ്രസന്നനാവട്ടെ. ജീവജാലങ്ങൾ അന്യോന്യം മനസാ സുഖം നേരട്ടെ. മനസ്സ് ശാന്തമാവട്ടെ. ഭജിക്കുന്ന ഞങ്ങൾക്ക് അധോക്ഷജനായ നിന്നിൽ നിഷ്കാമമായ ഭക്തിയുണ്ടാക്കട്ടെ.

4. മാഗാരദാരത്മജവിത്തബന്ധുഷു
സംഗോ യദി സ്യാത് ഭഗവത്പ്രിയേഷു നഃ
യഃ പ്രാണവൃത്ത്യാ പരിതുഷ്ട ആത്മവാൻ
സിദ്ധ്യത്യദൂരാന്ന തഥേന്ദ്രിയപ്രിയഃ

വീട്, കളത്രം, പുത്രൻ, ധനം, ബന്ധുക്കൾ എന്നിവയിൽ ആസക്തി ഉണ്ടാവാതിരിക്കട്ടെ. ആസക്തി ഉണ്ടാവുന്നെങ്കിൽ അത് ഭഗവദ്ഭക്തന്മാരിലായിരക്കട്ടെ. സംയമശീലമുള്ളവൻ ശരീരം നിലനിർത്താൻ വേണ്ട അന്നാദികൾ കൊണ്ടു സന്തുഷ്ടനാവുന്നു. അവന് എത്രവേഗം മുക്തിലഭിക്കുമോ അത്രവേഗം ഗൃഹാദികളിൽ ആസക്തനായ ഒരുവനു മുക്തി ലഭിക്കുകയില്ല.

5. യത്സംഗലബ്ധം നിജവീര്യവൈഭവം
തീർത്ഥം മുഹുഃ സംസ്പൃശതാം ഹി മാനസം
ഹരത്യജോ/ന്തഃ ശ്രുതിഭിർഗതോ/ങ്ഗജം
കോ വൈ ന സേവേത മുകുന്ദവിക്രമം

ഭഗവദ്ഭക്തന്മാരുടെ സംഗമം കൊണ്ട് ഭഗവാന്റെ വീര്യവൈഭവങ്ങൾ വെളിവാക്കുന്ന പവിത്ര ചരിത്രങ്ങൾ വീണ്ടും വീണ്ടും കേൾക്കാൻ കഴിയും. അതുമൂലം അന്തരംഗത്തിൽ പ്രതിഷ്ഠിതനാകുന്ന ഭഗവാൻ മനോ മാലിന്യങ്ങൾ മുഴുവൻ ഇല്ലാതാക്കും. തീർത്ഥസ്നാനം കൊണ്ട് ശരീരം മാത്രമല്ലേ ശുദ്ധമാകൂ? അപ്പോൾ ഭഗവദ്ഭക്തന്മാരെ ആരാണു സേവിക്കാതിരിക്കുക?

6. യസ്യാസ്തി ഭക്തിർ ഭഗവത്യകിഞ്ചനാ
സർവൈർഗുണൈസ്തത്ര സമാസതേ സുരാഃ

**ഹരാവഭക്തസ്യ കുതോ മഹദ്ഗുണാ**
**മനോരഥേനാസതി ധാവതോ ബഹിഃ**

ആർക്കാണോ ഭഗവാനിൽ നിഷ്കാമമായ ഭക്തിയുള്ളത് അവന്റെ ഹൃദയത്തിൽ ദേവന്മാർ ധർമ്മജ്ഞാനാദി സർവഗുണങ്ങളോടും കൂടി സദാ നിവസിക്കുന്നു. ഭഗവാനിൽ ഭക്തിയില്ലാത്തവന് മഹാപുരുഷന്മാരുടെ ഗുണങ്ങൾ എങ്ങനെ ഉണ്ടാകും? അവന്റെ മനസ്സ് തുച്ഛങ്ങളായ ബാഹ്യവിഷയങ്ങളുടെ പിന്നാലെ പാഞ്ഞു പോകുകയേയുള്ളൂ.

**7. ഹരിർഹി സാക്ഷാദ്ഭഗവാൻ ശരീരിണാ-**
**മാത്മാ ഝഷാണാമിവ തോയമീപ്സിതം**
**ഹിത്വാ മഹാംസ്തം യദി സജ്ജതേ ഗൃഹേ**
**തദാ മഹത്വം വയസാ ദമ്പതീനാം**

മത്സ്യങ്ങൾക്ക് ജലംപോലെ പ്രിയമായ മറ്റൊന്നില്ല. അതുപോലെ ശരീരമുള്ളവർക്കെല്ലാം പ്രിയപ്പെട്ടവൻ ആത്മസ്വരൂപിയായ ഭഗവാനാണ്. ആ മഹാപുരുഷനെ വേണ്ടെന്നു വച്ച ഗൃഹാസക്തനായ മനുഷ്യനു മഹത്വമെവിടെ? ദമ്പതികളിൽ പുരുഷനു പ്രായം കൊണ്ടു മഹത്വം സിദ്ധിക്കുമല്ലോ. അതുപോലുള്ള മഹത്വമേ അവന് ഉള്ളൂ. അല്ലാതെ ജ്ഞാനാദികൾകൊണ്ടുള്ള മഹത്വം അവനില്ല.

**8. തസ്മാദ്രജോരാഗവിഷാദമന്യു-**
**മാനസ്പൃഹാഭയദൈന്യാധിമൂലം**
**ഹിത്വാ ഗൃഹം സംസൃതിചക്രവാളം**
**നൃസിംഹപാദം ഭജതാം കുതോ ഭയം**

അതിനാൽ, തൃഷ്ണ, രാഗം, വിഷാദം കോപം, അഭിമാനം, ആഗ്രഹം, ഭയം, ദീനത തുടങ്ങിയ സന്താപങ്ങൾക്കും അതുപോലെ ജനന മരണരൂപമായ സംസാരത്തിനും കാരണമായ ഗൃഹാദികളിലുള്ള ആസക്തി വെടിഞ്ഞ് നിത്യവും നൃസിംഹപാദപത്മം ഭജിക്കുന്നവർക്ക് ഭയം എവിടെ?

**9. ഏവം ദൈത്യപതിഃ സോ*f*പി ഭക്ത്യാ*f*നുദിനമീഡതേ**
**നൃഹരിം പാപമാതംഗഹരിം ഹൃത്പത്മവാസിനം**

ഇങ്ങനെ ദാനവരാജാവായ പ്രഹ്ലാദൻ പാപരൂപമായ ഗജത്തിന്റെ ഹന്താവായ നൃസിംഹത്തെ സ്വഹൃദയകമലത്തിൽ വച്ച് അനുദിനം സ്തുതിക്കുന്നു.

**10. കേതുമാലേ ച വർഷേ ഹി ഭഗവാൻ സ്മരരൂപധൃക്**
**ആസ്തേ തദ്വർഷനാഥാനാം പൂജനീയശ്ച സർവദാ**

കേതുമാലവർഷത്തിൽ ഭഗവാൻ ഹരി കാമരൂപം ധരിച്ച് വിരാജിക്കുന്നു. ആ വർഷനാഥന്മാർക്ക് എന്നും ആരാധ്യനാണ് കാമദേവൻ.

**11. ഏതേനോപാസതേ സ്തോത്രജാലേന ച രമാബ്ധിജാ**
**തദ്വർഷനാഥാ സതതം മഹതാം മാനദായികാ**

പാൽക്കടൽ നന്ദിനിയായ രമയാണ് ആ വർഷനാഥ. മഹാത്മാക്കൾക്കു മാനദായിനിയായ ആ ദേവി ഈ സ്തോത്രജാലം കൊണ്ട് സദാ കാമരൂപിയായ ഹരിയെ ഉപാസിക്കുന്നു.

**രമോവാച**

**ഓം ഹ്രാം ഹ്രീം ഹ്രൂം ഓം നമോ ഭഗവതേ ഹൃഷീകേശായ**
**സർവഗുണവിശേഷൈർവിലക്ഷിതാത്മനേ ആകൂതീനാം**
**ചിത്തീനാം ചേതസാം വിശേഷാണാം ഷോഡശകലായ**

ഛന്ദോമയാന്നമയായാമൃതമയായ സർവമയായ മഹസേ
ഓജസേ ബലായ കാന്തായ നമസ്തേ ഉഭയത്ര ഭൂയാത്

ആരാണോ ഇന്ദ്രിയങ്ങൾക്കെല്ലാം അധിപനായിരിക്കുന്നത്, എല്ലാ ഉത്തമ ഗുണങ്ങൾക്കും ആശ്രയമായിരിക്കുന്നത്, ജ്ഞാനക്രിയാ സങ്കല്പവിശേഷങ്ങൾക്കെല്ലാം വ്യവസ്ഥാപകനായിരിക്കുന്നത്, പതിനാറുകലകളെയും ധരിച്ചിരിക്കുന്നത്, ഛന്ദോമയനും അന്നമയനും അമൃതമയനും സർവ മയനുമായിരിക്കുന്നത്, കാന്തിയും തേജസ്സും ബലവും ഓജസ്സുമുള്ളവനായിരിക്കുന്നത്, ആ ഭഗവാൻ കാമരൂപനെ ഓം ഹ്രാം ഹ്രീ ഹ്രൂം എന്നീ ബീജമന്ത്രങ്ങൾ കൊണ്ട് ഞാൻ മുമ്പിലും പിൻപിലും വീണു വണങ്ങുന്നു.

12. സ്ത്രീയോ വ്രതൈസ്ത്വാം ഹൃഷീകേശ്വരം സ്വതോ
ഹ്യാരാധ്യ ലോകേ പതിമാശാസതേഽന്യം
താസാം ന വൈ പരിപാന്ത്യപത്യം
പ്രിയം ധനായൂംഷി യതോഽസ്വതന്ത്രാഃ

ലോകത്തിൽ സ്ത്രീകൾ വ്രതങ്ങൾ കൊണ്ട് അന്യനായ ഒരു ഭർത്താവിനെ ലഭിക്കാൻ വേണ്ടി ഇന്ദ്രിയങ്ങൾക്കെല്ലാം നാഥനായ നിന്നെ ആരാധിക്കുന്നു. എന്നാൽ അവർക്ക് പതിയെയും പുത്രനെയും ധനത്തെയും ആയുസ്സിനെയും രക്ഷിക്കാൻ കഴിയുമോ? അവർ പരതന്ത്രരല്ലേ?

13. സ വൈ പതിഃ സ്യാദകുതോഭയഃ സ്വതഃ
സമന്തതഃ പാതി ഭയാതുരം ജനം
സ ഏക ഏവേതരഥാ മിഥോ ഭയം
നൈവാത്മലാഭാദധി മന്യതേ പരം

പ്രഭോ, ആരാണോ നിർഭയനായി ദുഃഖിക്കുന്ന അന്യരെ സകല പ്രകാരത്തിലും രക്ഷിക്കുന്നത് അവനാണ് പതി. ആ പതി, നീ ഒരുവൻ മാത്രമാണ്. മറ്റൊരു പതിയുണ്ടെങ്കിൽ പരസ്പരം ഭയമുണ്ടാകും. ആത്മലാഭത്തിനു മീതേ ഒന്നുമാഗ്രഹിക്കാത്ത ഒരുവൻ നീ മാത്രമാണ്.

14. യാ തസ്യ തേ പാദസരോരുഹാർഹണം
ന കാമയേത് സാഽഖിലകാമലമ്പടാ
തദേവ രാസീപ്സിതമീപ്സിതോഽർച്ചിതാ
യദ്ഭഗ്നയാച്ഞാ ഭഗവൻ പ്രതപ്യതേ

ഭഗവൻ ! ഏതുസ്ത്രീയാണോ നിന്റെ ചരണകമലങ്ങളെ പ്രാപിക്കണമെന്ന ആഗ്രഹമില്ലാതെ മറ്റു വസ്തുക്കൾ ലഭിക്കുന്നതിനുവേണ്ടി നിന്നെ ഉപാസിക്കുന്നത് അവൾക്ക് നീ അഭീഷ്ടങ്ങൾ നൽകുന്നു. എന്നാൽ അവയെല്ലാം യഥാകാലം നഷ്ടപ്പെടുന്നു. പിന്നെയും നിരാശയോടെ യാചിക്കേണ്ടിവരുന്നു.

15. മൽപ്രാപ്തയേഽജേശസുരാസുരാദയ-
സ്തപ്യന്ത ഉഗ്രം തപ ഐന്ദ്രിയേ ധിയഃ
ഋതേ ഭവത്പാദപരായണാന്ന മാം
വിന്ദന്ത്യഹം ത്വദ്ധൃതയാ യതോഽജിത

ഇന്ദ്രിയ വിഷയങ്ങളെ ആഗ്രഹിച്ചുകൊണ്ട് ബ്രഹ്മാവ് രുദ്രൻ തുടങ്ങിയ ദേവന്മാരും അസുരന്മാരും എന്നെ ഉദ്ദേശിച്ച് കഠിനമായ തപസ്സു ചെയ്യുന്നു. എന്നാൽ നിന്റെ പാദപത്മത്തെ ആശ്രയിക്കാത്ത മറ്റൊരുവനും യഥാർത്ഥമായും എന്നെ പ്രാപിക്കുകയില്ല. കാരണം ഞാൻ സദാ നിന്റെ ഹൃദയത്തിലാണ് ഇരിക്കുന്നത്.

16. സ ത്വം മമാപ്യച്യുത ശീർഷ്ണി വന്ദിതം
കരാംബുജം യത്ത്വദധായി സാത്വതാം

ബിഭർഷി മാം ലക്ഷ്മവരേണ്യ മായയാ
ക ഈശ്വരസ്യേഹിതമൂഹിതും വിഭുഃ

ഹേ അച്യുത, ഭക്തന്മാരുടെ ശിരസ്സിൽ വച്ച് അനുഗ്രഹിക്കുന്ന നിന്റെ കരകമലം എന്റെ ശിരസ്സിലും വയ്ക്കൂ. പൂജനീയ, നീ എന്നെ നിന്റെ മാറിടത്തിൽ അടയാളമാക്കിയിരിക്കുന്നു. നീ സമർത്ഥൻ തന്നെ. നിന്റെ ഇച്ഛ എന്തെന്ന് മായാബദ്ധർക്ക് എങ്ങനെ ഊഹിക്കാൻ കഴിയും?

17. ഏവം കാമം സ്തുവന്ത്യേവ ലോകബന്ധുസ്വരൂപിണം
പ്രജാപതിമുഖാ വർഷനാഥാഃ കാമസ്യ സിദ്ധയേ

പ്രജാപതി തുടങ്ങിയ വർഷനാഥന്മാരെല്ലാം ഇപ്രകാരം കാമസിദ്ധിക്കായി ലോകബന്ധുവായ കാമദേവനെ ആരാധിക്കുന്നു.

18. രമ്യകേ നാമ വർഷേ ച മൂർത്തിം ഭഗവതഃ പരാം
മാത്സ്യാം ദേവാസുരൈർവന്ദ്യാം മനുഃ സ്തൗതി നിരന്തരം

രമ്യകവർഷത്തിൽ ഭഗവാൻ ശ്രീഹരി മത്സ്യരൂപത്തിൽ വിരാജിക്കുന്നു. സർവശ്രേഷ്ഠമായ ഈ മൂർത്തിയെ ദേവാസുരന്മാരെല്ലാം വന്ദിക്കുന്നു. മനു ഈ മൂർത്തിയെ നിരന്തരം സ്തുതിക്കുന്നു.

മനുരുവാച

ഓം നമോ മുഖ്യതമായ നമഃ സത്വായ
പ്രാണായോജസേ ബലായ മഹാമത്സ്യായ നമഃ

മുഖ്യനായി, സത്വപ്രധാനനായി, സൂത്രാത്മാവായി ഓജസ്സും ബലവും പൂണ്ടവനായിരിക്കുന്ന മഹാമത്സ്യ മൂർത്തിക്കു നമസ്കാരം.

19. അന്തർബഹിശ്ചാഖിലലോകപാലകൈ-
രദൃഷ്ടരൂപോ വിചരസ്യുരുസ്വനഃ
സ ഈശ്വരസ്ത്വം യ ഇദം വശേ നയൻ
നാമ്നാ യഥാ ദാരുമയീം നരഃ സ്ത്രിയം

അഖിലലോകപാലകന്മാർക്കും അദൃശ്യനായി നീ വേദസ്വരത്തിന്റെ രൂപത്തിൽ സഞ്ചരിക്കുന്നു. സർവേശ്വരനായ നീ ഈ വിശ്വത്തെ, മനുഷ്യൻ കൈയിൽ വച്ചു ചാഞ്ചാടിക്കുന്ന പെൺമരപ്പാവയെ പ്പോലെ അടക്കി വാഴുന്നു.

20. യം ലോകപാലാഃ കില മത്സരജ്വരാ
ഹിത്വാ യതന്തോ/പി പൃഥക് സമേത്യ ച
പാതും ന ശേകുർ ദ്വിപദശ്ചതുഷ്പദഃ
സരീസൃപം സ്ഥാണു യദത്ര ദൃശ്യതേ

മാത്സര്യത്തോടുകൂടിയ ദിക്പാലകന്മാർ നിന്നെ വിട്ട് ഒറ്റയ്ക്കും കൂടിച്ചേർന്നും പ്രയത്നിച്ചിട്ടും, മനുഷ്യർ നാൽക്കാലികൾ, ഇഴജന്തുക്കൾ, സ്ഥാവരങ്ങൾ തുടങ്ങി കാണപ്പെടുന്ന ഒന്നിനെയും രക്ഷിക്കാൻ കഴിയാത്തവരാണ്.

21. ഭവാൻ യുഗാന്താർണ്ണവ ഊർമിമാലിനി
ക്ഷോണീമിമാമോഷധിവീരുധാം നിധിം
മയാ സഹോരുക്രമ തേ/ജ ഓജസാ
തസ്മൈ ജഗത് പ്രാണഗണാത്മനേ നമഃ

ഹേ അജ, കല്പാന്തകാലത്ത് സമുദ്രം തിരമാലകളാൽ തിമിർക്കുമ്പോൾ ഓഷധികളും ചെടികളും നിറഞ്ഞ ഭൂമിയെയും എന്നെയും എടുത്തു രക്ഷിച്ചത് നിന്റെ ശക്തിയാണ്. അങ്ങനെ ജഗത്തിന്റെ പ്രാണഗണമായിത്തീർന്ന നിനക്ക് നമസ്കാരം

**22. ഏവം സ്തൗതി ച ദേവേശം മനുഃ പാർത്ഥിവസത്തമഃ**
**മത്സ്യാവതാരം ദേവേശം സംശയച്ഛേദകാരണം**

മത്സ്യാവതാരം കൈക്കൊണ്ടവനും സംശയങ്ങൾ എല്ലാം ഇല്ലാതാക്കുന്നവനുമായ ദേവേശനെ പാർത്ഥിവോത്തമനായ മനു ഇപ്രകാരം സ്തുതിക്കുന്നു.

**23. ധ്യാനയോഗേന ദേവസ്യ നിർധൂതാശേഷകല്മഷഃ**
**ആസ്തേ പരിചരൻ ഭക്ത്യാ മഹാഭാഗവതോത്തമഃ**

ഭഗവദ്ധ്യാനം കൊണ്ട് സകലപാപങ്ങളും പോക്കിയ പരമഭാഗവതനായ മനു ഈ രമ്യകവർഷത്തിലിരുന്ന് മത്സ്യരൂപിയായ ഭഗവാനെ ഭക്തിപൂർവ്വം ഭജിക്കുന്നു.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
നവമോ*f*ദ്ധ്യായഃ

# അഥ ദശമോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. ഹിരണ്മയേ നാമ വർഷേ ഭഗവാൻ കൂർമരൂപ ധൃക്**
**ആസ്തേ യോഗപതിഃ സോ*f*യമര്യമ്ണാ പൂജ്യ ഈഡ്യതേ**

ഹിരണ്മയ വർഷത്തിൽ ഹരി കൂർമരൂപം ധരിച്ച് യോഗപതിയും അര്യമാവിനാൽ പൂജ്യനും സ്തുത്യനുമായി വിരാജിക്കുന്നു.

### അര്യമോവാച

**ഓം നമോ ഭഗവതേ അകൂപാരായ സർവസത്വ**
**ഗുണവിശേഷണായ നോപലക്ഷിതസ്ഥാനായ നമോ**
**വർഷ്മണേ നമോ ധൂമ്നേ നമോ*f*വസ്ഥാനായ നമസ്തേ**

കാലാതീതനായി, സർവസത്വഗുണവിശിഷ്ടനായി, നിശ്ചിതസ്ഥാനരഹിതനായി, സർവാധാരനായി, സർവവ്യാപിയായിരിക്കുന്ന ഭഗവാൻ കൂർമരൂപിക്ക് നമസ്ക്കാരം.

**2. യദ്രൂപമേതന്നിജമായയാർപ്പിത-**
**മർത്ഥസ്വരൂപം ബഹുരൂപരൂപിതം**
**സംഖ്യാ ന യസ്യാസ്ത്യയഥോപലംഭനാത്**
**തസ്മൈ നമസ്തേ*f*വ്യപദേശരൂപിണേ**

അനേകരൂപത്തിൽ കാണപ്പെട്ടതും മായാനിർമ്മിതവുമായ ഈ ജഗത്ത് നിന്റെ രൂപമാണ്. എന്നാൽ നീ ഇവയൊന്നുമായി ബന്ധമില്ലാത്തവനും ഇവയ്ക്കെല്ലാം അതീതനുമാണ്. അതിനാൽ അസംഖ്യനാമാവും അവാച്യനുമായിരിക്കുന്ന നിനക്കു നമസ്ക്കാരം.

3. ജരായുജം സ്വേദജമണ്ഡജോദ്ഭിദം
ചരാചരം ദേവജർഷിപിതൃഭൂതമൈന്ദ്രിയം
ദ്യൗഃ ഖം ക്ഷിതി ശൈലസരിത്സമുദ്രം
ദ്വീപഗ്ര ഹർക്ഷേത്യഭിധേയ ഏകഃ

പെറ്റുണ്ടാകുന്നതും വിയർപ്പിൽനിന്നുണ്ടാകുന്നതും മുട്ടവിരിഞ്ഞുണ്ടാകുന്നതും മുളച്ചുണ്ടാകുന്നതുമായ ചരാചരങ്ങളും ദേവർഷികൾ, പിതൃക്കൾ, പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, സ്വർഗ്ഗം, ആകാശം, ഭൂമി, ശൈലങ്ങൾ, നദികൾ, സമുദ്രം, ദ്വീപങ്ങൾ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ എന്നിവയും ഒരേ ഒരുവന്റെ നാനാനാമരൂപങ്ങളാണ്.

4. യസ്മിന്നസംഖ്യേയവിശേഷനാമ-
രൂപാകൃതൗ കവിഭിഃ കല്പിതേയം
സംഖ്യാ യയാ തത്ത്വദൃശാപനീയതേ
തസ്മൈ നമഃ സാംഖ്യനിദർശനായ തേ

എണ്ണമറ്റ നാമരൂപവിശേഷങ്ങളുള്ള നിന്നിൽ കപിലാദി വിദ്വാന്മാരാൽ കല്പിക്കപ്പെട്ടിരിക്കുന്ന തത്ത്വസംഖ്യകൾ ഏതു തത്ത്വത്തെ സാക്ഷാത്കരിക്കുന്നതുകൊണ്ടാണോ ഇല്ലതാവുന്നത്, ആ പരമസാക്ഷിസ്വരൂപനായ നിനക്കു നമസ്ക്കാരം.

5. ഏവം സ്തുവതി ദേവേശമര്യമാ സഹ വർഷപൈഃ
ഗീയതേ ചാപി ഭജതേ സർവഭൂതഭവം പ്രഭും

ഇങ്ങനെ അര്യമാവ് ദേവേശനും സർവഭൂസ്രഷ്ടാവും ആയ പ്രഭുവിനെ വർഷപാലകന്മാരോടുകൂടി സ്തുതിച്ച് പാടി സേവിക്കുന്നു.

6. തഥോത്തരേഷു കുരുഷു ഭഗവാൻ യജ്ഞപൂരുഷഃ
ആദിവാരാഹരൂപോ*f*സൗ ധരണ്യാ പൂജ്യതേ സദാ

അതുപോലെ ഉത്തരകുരുപ്രദേശങ്ങളിൽ യജ്ഞപുരുഷനായ ഭഗവാൻ വരാഹമൂർത്തിയെ ഭൂമീദേവി സദാ പൂജിച്ചുകൊണ്ടിരിക്കുന്നു.

7. സമ്പൂജ്യ വിധിവദ്ദേവം തദ്ഭക്ത്യാ*f*ർദ്രാർദ്രഹൃത്കജാ
ഭൂമിഃ സ്തൗതി ഹരിം യജ്ഞവാരാഹം ദൈത്യമർദ്ദനം

ദൈത്യസംഹാരത്തിനായി യജ്ഞവരാഹരൂപം കൈക്കൊണ്ട ഹരിയെ വിധിയാംവണ്ണം പൂജിച്ചിട്ട്, ഭക്തികൊണ്ട് ആർദ്രമായ ഹൃദയത്തോടെ ഭൂമീദേവി ഇങ്ങനെ സ്തുതിക്കുന്നു.

### ഭൂരുവാച

ഓം നമോ ഭഗവതേ മന്ത്രതത്ത്വലിംഗായ
യജ്ഞക്രതവേ മഹാധ്വരാവയവായ
മഹാവരാഹായ നമഃ കർമ്മശുക്ലായ
ത്രിയുഗായ നമസ്തേ

മന്ത്രതത്ത്വങ്ങളാൽ ലക്ഷിതനും യജ്ഞമൂർത്തിയും മഹയാഗാവയവനുമായ മഹാവരാഹമൂർത്തിക്കു നമസ്കാരം. കർമ്മകുശലനും ത്രിയുഗത്തിലും അവതരിക്കുന്നവനുമായ നിനക്കു നമസ്കാരം.

8. യസ്യ സ്വരൂപം കവയോ വിപശ്ചിതോ
ഗുണേഷു ദാരുഷ്വിവ ജാതവേദസം

**മഥ്നന്തി മഥ്നാ മനസാ ദിദൃക്ഷവോ**
**ഗൂഢം ക്രിയാർത്ഥൈർനമ ഈരിതാത്മനേ**

നിപുണന്മാരായ വിദ്വാന്മാർ നിന്റെ സ്വരൂപത്തെ അരണികളിൽ അഗ്നിയെ എന്നപോലെ ദേഹേന്ദ്രിയാദികളിൽ അന്വേഷിക്കുന്നു. കർമ്മഫലങ്ങളിൽ ഒളിഞ്ഞിരിക്കുന്ന നിന്നെ കാണാൻ ആഗ്രഹിച്ച്, വിവേകസാധനമായ മനസ്സുകൊണ്ടു കടയുന്നു. അങ്ങനെ പ്രത്യക്ഷമാകുന്ന ആത്മസ്വരൂപിയായ നിനക്കു നമസ്കാരം.

9. **ദ്രവ്യക്രിയാ ഹേത്വയനേശകർത്തൃഭിർ**
**മായാഗുണൈർവസ്തുഭിരീക്ഷിതാത്മനേ**
**അന്വീക്ഷയാംഗാതിശയാത്മബുദ്ധിഭിർ**
**നിരസ്തമായാകൃതയേ നമോഽസ്തുതേ**

വിഷയം, ഇന്ദ്രിയവ്യാപാരം, ദേവത, ദേഹം, കാലം, അഹങ്കാരം എന്നീ മായാഗുണങ്ങളാൽ നിരീക്ഷിക്കപ്പെടുന്നവനേ, ചിന്തകൊണ്ടും യമനിയമാദ്യനുഷ്ഠാനങ്ങൾ കൊണ്ടും ആത്മവേദികൾ തിരസ്കരിക്കുന്ന മായാസ്വരൂപത്തോടുകൂടിയവനേ, നിനക്കു നമസ്കാരം.

10. **കരോതി വിശ്വസ്ഥിതിസംയമോദയം**
**യസ്യേപ്സിതം നേപ്സിതുമീക്ഷിതുർഗുണൈഃ**
**മായാ യഥാഽയോ ഭ്രമതേ തദാശ്രയം**
**ഗ്രാവ്ണോ നമസ്തേ ഗുണകർമ്മസാക്ഷിണേ**

നീ ഇച്ഛിച്ചിട്ടല്ലെങ്കിലും നീ സാക്ഷിയായിരിക്കുന്നതുകൊണ്ടുമാത്രം, കാന്തത്താൽ എങ്ങനെ ലോഹക്കഷണം ചലിക്കുന്നവോ അതേപോലെ മായ ചലനാത്മികയായിത്തീർന്ന് വിശ്വത്തെ സൃഷ്ടിക്കുകയും നിലനിർത്തുകയും സംഹരിക്കുകയും ചെയ്യുന്നു. ആ ഗുണകർമ്മങ്ങൾക്ക് സാക്ഷിയായിനില്ക്കുന്ന നിനക്കു നമസ്കാരം.

11. **പ്രമഥ്യ ദൈത്യം പ്രതിവാരണം മൃധേ**
**യോ മാം രസായാ ജഗദാദിസൂകരഃ**
**കൃത്വാഗ്രദംഷ്ട്രം നിരഗാദുദന്വതഃ**
**ക്രീഡന്നിവേഭഃ പ്രണതാഽസ്മി തം വിഭൂം**

ജഗത്കാരണമായ ഏതു സൂകരരൂപിയാണോ ഗജസമാനനായ ദൈത്യനെകൊന്ന് രസാതലത്തിൽനിന്ന് എന്നെ ദംഷ്ട്രാഗ്രത്തിൽ ഉയർത്തിക്കൊണ്ട്, സമുദ്രത്തിൽ വിഹരിക്കുന്ന ഒരു ഗജരാജനെപ്പോലെ ഉയർന്നുവന്നത് ആ പ്രഭുവിനു നമസ്കാരം.

12. **കിംപുരുഷേ വർഷേഽസ്മിൻ ഭഗവന്തം ദാശരഥിം ച സർവേശം**
**സീതാരാമം ദേവം ശ്രീഹനൂമാനാദിപൂരുഷം സ്തൗതി**

കിംപുരുഷവർഷത്തിൽ സർവേശ്വരനും ആദിപുരുഷനും സീതാരാമനുമായ ദാശരഥിയെ ശ്രീഹനൂമാൻ സേവിച്ചുകൊണ്ടിരിക്കുന്നു.

## ഹനൂമാനുവാച

**ഓംനമോ ഭഗവതേ ഉത്തമശ്ലോകായ നമ ഇതി**
**ആര്യലക്ഷണശീലവ്രതായ നമ ഉപശിക്ഷിതാത്മനേ**
**ഉപാസിതലോകായ നമഃ. സാധുവാദനികഷണായ**
**നമോ ബ്രഹ്മണ്യദേവായ മഹാപുരുഷായ മഹാഭാഗായ**
**നമ ഇതി.**

പുണ്യകീർത്തിയായ ഭഗവാനു നമസ്കാരം. ശ്രേഷ്ഠലക്ഷണങ്ങളും ശീലഗുണങ്ങളും ഉള്ളവനു നമസ്കാരം. സംയമചിത്തനും ലോകോപാസകനുമായ നിനക്കു നമസ്കാരം. സാധുവാദത്തിന് മാതൃകാഭൂതനും ബ്രാഹ്മണഭക്തനും മഹാപുരുഷനും മഹാഭാഗനുമായ നിന ക്കു നമസ്കാരം.

**13. യത്തദ്വിശുദ്ധാനുഭവാത്മമേകം**
**സ്വ തേജസാ ധ്വസ്തഗുണവ്യവസ്ഥം**
**പ്രത്യക് പ്രശാന്തം സുധിയോപലംഭനം**
**ഹ്യനാമരൂപം നിരഹം പ്രപദ്യേ**

ആരാണോ ഒരേ വിശുദ്ധ ബോധസ്വരൂപമായിരിക്കുന്നത്, എല്ലാവരുടെയും അന്തഃകരണത്തിൽ അനുഭവരൂപത്തിൽ വിരാജിക്കുന്നത്, തന്റെ തേജോഗുണങ്ങളാൽ ജാഗ്രദാദ്യവസ്ഥകൾക്ക തീതനായിരിക്കുന്നത്, പരമശാന്തനും നിർമലചിത്തർക്കു ഗ്രാഹ്യനുമായിരിക്കുന്നത്, നാമരൂ പരഹിതനായിരിക്കുന്നത്, ആ അഹങ്കാരരഹിതനായ ശ്രീരാമമൂർത്തിയെ ഞാൻ ശരണം പ്രാപിക്കുന്നു.

**14. മർത്ത്യാവതാരസ്ത്വിഹ മർത്ത്യശിക്ഷണം**
**രക്ഷോവധായൈവ ന കേവലം വിഭോഃ**
**കുതോഽന്യഥാ സ്യാദ്രമതഃ സ്വ ആത്മനഃ**
**സീതാകൃതാനി വ്യസനാനീശ്വരസ്യ**

ഭഗവൻ, മനുഷ്യരൂപത്തിൽ നീ അവതരിച്ചത് രാക്ഷസവധത്തിനുവേണ്ടി മാത്രമല്ല, സുഖദുഃഖാദികൾ വരുകയും പോകുകയും ചെയ്യുന്നവയാണെന്ന് മനുഷ്യരെ പഠിപ്പിക്കാൻ കൂടിയാണ്. അങ്ങനെയല്ലെങ്കിൽ ആത്മാരാമനും പ്രഭുവുമായ നിനക്ക് സീതാവിരഹദുഃഖം സഹിക്കേണ്ടിവരുമോ?

**15. ന വൈ സ ആത്മാത്മവതാം സുഹൃത്തമഃ**
**സക്തസ്ത്രിലോക്യാം ഭഗവാൻ വാസുദേവഃ**
**ന സ്ത്രീകൃതം കശ്മലമശ്നുവീത**
**ന ലക്ഷണം ചാപി വിഹാതുമർഹതി**

നീ ആത്മജ്ഞാനികളുടെ ആത്മാവും ഉത്തമസുഹൃത്തുമാകുന്നു. ത്രിലോകങ്ങളിലും സക്തനാണെങ്കിലും അവയുടെ ഗുണങ്ങൾ നിന്നെ സ്പർശിക്കുന്നില്ല. സീതാവിരഹത്താൽ ദുഃഖിച്ചതും ലക്ഷ്മണവിയോഗത്താൽ വിഷാദിച്ചതും പ്രേമമഹത്വം ലോകത്തെ ബോധ്യപ്പെടുത്താൻ വേണ്ടി മാത്രമാണ്.

**16. ന ജന്മ നൂനം മഹതോ ന സൗഭഗം**
**ന വാങ് ന ബുദ്ധിർനാകൃതിസ്തോഷ ഹേതുഃ**
**തൈർയദ്വിസൃഷ്ടാനപി നോ വനൗകസ**
**ശ്ചകാര സഖ്യേ ബത ലക്ഷ്മണാഗ്രജഃ**

ഉത്തമകുലത്തിലെ ജന്മം, പരമസൗന്ദര്യം, സംഭാഷണചാതുര്യം, തെളിഞ്ഞ ബുദ്ധി, അതുപോലെ ഉത്തമസ്ത്രീയിൽ നിന്നുള്ള ജനനം ഇവയൊന്നുമല്ല സജ്ജനങ്ങളെ സന്തോഷിപ്പിക്കുന്നതെന്നു തീർച്ചയാണ്. ആണെങ്കിൽ, അവയൊന്നുമില്ലാത്ത വനജീവികളായ ഞങ്ങളെ ലക്ഷ്മണാഗ്രജൻ സഖാക്കളാക്കിയതെന്തിന്?

**17. സുരോഽസുരോ വാപ്യഥവാ നരോഽനരഃ**
**സർവാത്മനാ യഃ സുകൃതജ്ഞമുത്തമം**
**ഭജേത രാമം മനുജാകൃതിം ഹരിം**
**യ ഉത്തരാനനയത് കോസാലാൻ ദിവം**

അതുകൊണ്ട് സുരനോ അസുരനോ ആകട്ടെ, നരനോ നരനല്ലാത്തവനോ ആകട്ടെ, നിങ്ങൾ സുകൃജ്ഞനും ഉത്തമനും മനുജാകൃതി കൈക്കൊണ്ടവനും അയോധ്യപുരവാസികളെ ദ്യോവിലെത്തിച്ചവനും ഹരിയുമായ ആ രാമനെ സർവാത്മനാ ഭജിക്കുവിൻ.

**നാരായണ ഉവാച**

**18. ഏവം കിംപുരുഷേ വർഷേ സത്യസന്ധം ദൃഢവ്രതം**
**രാമം രാജീവപത്രാക്ഷം ഹനൂമാൻ വാനരോത്തമഃ**

ഇങ്ങനെ കിംപുരുഷവർഷത്തിൽ സത്യസന്ധനും ദൃഢവ്രതനും രാജീവനേത്രനുമായ രാമനെ വാനരോത്തമനായ ഹനൂമാൻ,

**19. സ്തൗതി ഗായതി ഭക്ത്യാ ച സമ്പൂജയതി സർവശഃ**
**യ ഏതത് ശൃണുയാച്ചിത്രം രാമചന്ദ്രകഥാനകം**
**സർവപാപവിശുദ്ധാത്മാ യാതി രാമസലോകതാം.**

സ്തുതിക്കുകയും പാടുകയും ഭക്തിപൂർവം സദാ പൂജിക്കുകയും ചെയ്യുന്നു. ആരാണോ രാമചന്ദ്രന്റെ അദ്ഭുതകരമായ കഥകേൾക്കുന്നത് അവൻ സർവപാപങ്ങളിൽനിന്നും മുക്തനായി രാമസാലോക്യം പ്രാപിക്കും.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
ദശമോ*f*ദ്ധ്യായഃ

## അഥ ഏകാദശോ*f*ദ്ധ്യായഃ

**ശ്രീനാരായണ ഉവാച**

**1. ഭാരതാഖ്യേ ച വർഷേ*f*സ്മിന്നഹമാദിജപൂരുഷഃ**
**തിഷ്ഠാമി ഭവതാ ചൈവ സ്തവനം ക്രിയതേ*f*നിശം**

ഈ ഭാരതമെന്ന വർഷത്തിൽ ആദിപുരുഷനായ ഞാനാണ് ആരാധനമൂർത്തിയായിരുക്കുന്നത്. ഹേ നാരദ, അങ്ങ് എന്നെ സദാ സ്തുതിക്കുകയും ചെയ്യുന്നു.

**നാരദ ഉവാച**

**ഓം നമോ ഭഗവതേ ഉപശമശീലായോപരതാനാത്മ്യായ**
**നമോ*f*കിഞ്ചനവിത്തായ ഋഷിഋഷഭായ നരനാരായണായ.**
**പരമഹംസപരമഗുരവേ ആത്മാരാമാധിപതയേ നമോ നമ**
**ഇതി.**

ശാന്തസ്വഭാവനും അഹങ്കാരശൂന്യനും നിർധനരുടെ ധനവും ഋഷിമാരിൽ മുഖ്യനും പരമഹംസന്മാരുടെ പരമഗുരുവും ആത്മാരാമന്മാരുടെ അധീശ്വരനും നരനാരായണനുമായ ഓങ്കാര സ്വരൂപനു നമസ്കാരം.

**2. കർത്താ*f*സ്യ സർഗാദിഷു യോ ന ബദ്ധ്യതേ**
**ന ഹന്യതേ ദേഹഗതോ*f*പി ദൈഹികൈഃ**
**ദ്രഷ്ടുർ ന ദൃശ്യസ്യ ഗുണാവദൂഷ്യതേ**
**തസ്മൈ നമോ*f*സക്തവിവിക്തസാക്ഷിണേ**

ജഗത്തിന്റെ ഉത്പത്തികാരകനാണെങ്കിലും അതുമായി ബന്ധമില്ലാത്തവനും ദേഹത്തിൽ സ്ഥിതിചെയ്യുന്നവനാണെങ്കിലും ദേഹഗുണങ്ങളാൽ ഹനിക്കപ്പെടാത്തവനും ദ്രഷ്ടാവാണെങ്കിലും ദൃശ്യഗുണങ്ങളാൽ ദുഷിക്കപ്പെടാതിരിക്കുന്നവനും അസക്തനുമായ ആ സാക്ഷിസ്വരൂപനു നമസ്കാരം.

3. ഇദം ഹി യോഗേശ്വരയോഗനൈപുണം
ഹിരണ്യഗർഭോ ഭഗവാൻ ജഗാദ യത്
യദന്തകാലേ ത്വയി നിർഗുണേ മനോ
ഭക്ത്യാ ദധീതോത്ധിതദുഷ്കളേബരഃ

യോഗേശ്വര , പ്രഭോ , ഹിരണ്യഗർഭനായ ഭഗവാൻ പറഞ്ഞിട്ടുണ്ട്, അന്ത്യകാലത്ത് ജഡമായ ഈ ശരീരത്തിലുള്ള അഭിമാനം വെടിഞ്ഞ് നിർഗുണനായ നിന്നിൽ ഭക്തിയോടെ മനസ്സു നിർത്തുകയാണ് യോഗനൈപുണ്യമെന്ന്.

4. യദൈഹികാമുഷ്മികകാമലമ്പടഃ
സുതേഷു ദാരേഷു ധനേഷു ചിന്തയൻ
ശങ്കേത വിദ്വാൻ കുകളേബരാത്യയാ-
ദ്യസ്തസ്യ യത്നഃ ശ്രമ ഏവ കേവലം

സംസാരത്തിലും പാരലൗകികത്തിലുമുള്ള ഭോഗങ്ങളെ ആഗ്രഹിക്കുന്നവൻ പുത്രന്മാരിലും കളത്രത്തിലും ധനത്തിലുമുള്ള ചിന്തമൂലം ജഡമായ ഈ ശരീരത്തെ വെടിയാൻ മടിക്കും. ആ വിദ്വാന്റെ സകല പ്രയത്നങ്ങളും വ്യർത്ഥമാണ്.

5. തന്നഃ പ്രഭോ ത്വം കുകളേബരാർപ്പിതാം
ത്വം മായയാ*ƒ*ഹം മമതാമധോക്ഷജ
ഭിന്ദ്യാമ യേനാശു വയം സുദുർഭിദാം
വിധേഹി യോഗം ത്വയി നഃ സ്വഭാവജം

പ്രഭോ, അധോക്ഷജ,നിന്റെ മായാശക്തിമൂലം എന്റെ ഈ കുത്സിതമായ ശരീരത്തിൽ ഭേദിക്കാനാവാത്തവണ്ണം രൂഢമൂലമായിരിക്കുന്ന അഹം മമതകളെ ഇല്ലാതാക്കുന്നതിനുവേണ്ടി നിന്നിൽ സഹജമായുള്ള യോഗത്തെ എനിക്കു നൽകിയാലും.

6. ഏവം സ്തൗതി സദാ ദേവം നാരായണമനാമയം
നാരദോ മുനിശാർദ്ദൂലഃ പ്രജ്ഞാതാഖിലസാരദൃക്

ഇപ്രകാരം,അഖിലതത്വവേദിയും മുനിശ്രേഷ്ഠനുമായ നാരദൻ അപ്രമേയസ്വരൂപനായ ഭഗവാൻ നാരായണനെ സദാ സ്തുതിക്കുന്നു.

7. അസ്മിൻ വൈ ഭാരതേ വർഷേ സരിച്ഛൈലാസ്തു സന്തി ഹി
താൻ പ്രവക്ഷ്യാമി ദേവർഷേ ശൃണുഷ്വൈകാഗ്രമാനസഃ

ദേവർഷേ ഈ ഭാരതവർഷത്തിൽ ധാരാളം നദികളും പർവതങ്ങളും ഉണ്ട്. ഞാൻ അവയെപ്പറ്റിപറയാം. ശ്രദ്ധിച്ചുകേട്ടുകൊള്ളൂ.

8. മലയോ മംഗളപ്രസ്ഥോ മൈനാകശ്ച ത്രികൂടകഃ
ഋഷഭഃ കൂടകഃ കോല്ലഃ സഹ്യോ ദേവഗിരിസ്തഥാ

മലയം, മംഗളപ്രസ്ഥം, മൈനാകം, ത്രികൂടം, ഋഷഭം, കുടകം, കോല്ലം, സഹ്യൻ, ദേവഗിരി,

9. ഋഷ്യമൂകശ്ച ശ്രീശൈലോ വേങ്കടാദ്രിർമഹേന്ദ്രകഃ
വാരിധാരശ്ച വിന്ധ്യശ്ച മുക്തിമാനൃക്ഷപർവ്വതഃ

ഋഷ്യമൂകം, ശ്രീശൈലം, വേങ്കടാദ്രി, മഹേന്ദ്രം, വാരിധാരം, വിന്ധ്യൻ, മുക്തിമാൻ, ഋക്ഷം,

10. പാരിയാത്രസ്തഥാ ദ്രോണശ്ചിത്രകൂടഗിരിസ്തഥാ
ഗോവർദ്ധനോ രൈവതകഃ കകുഭോ നീലപർവ്വതഃ

പാരിയാത്രം, ദ്രോണം, ചിത്രകൂടഗിരി, ഗോവർദ്ധനം, രൈവതകം, കകുഭം, നീലപർവതം

11. ഗൗരമുഖശ്ചേന്ദ്രകീലോ ഗിരിഃ കാമഗിരിസ്തഥാ
ഏതേ ചാന്യേപ്യസംഖ്യാതാ ഗിരയോ ബഹുപുണ്യദാഃ

ഗൗരമുഖം, ഇന്ദ്രകീലം, കാമഗിരി, എന്നീ പർവതങ്ങൾ കൂടാതെ ബഹുപുണ്യപ്രദങ്ങളായ അസംഖ്യം പർവതങ്ങൾ വേറെയും ഉണ്ട്.

12. ഏതദുത്പന്നസരിതഃ ശതശോƒഥ സഹസ്രശഃ
പാനാവഗാഹകസ്നാനദർശനോത്കീർത്തനൈരപി

ഇവയിൽനിന്നു പുറപ്പെടുന്ന നൂറായിരക്കണക്കിനു നദികളും ഉണ്ട്. ഈ നദികളിലെ വെള്ളം കുടിക്കുകയും ഇവയിൽ മുങ്ങിക്കുളിക്കുകയും ഇവയെ ദർശിക്കുകയും കീർത്തിക്കുകയും ചെയ്താൽ,

13. നാശയന്തി ച പാപാനി ത്രിവിധാനി ശരീരിണാം
താമ്രപർണ്ണീ ചന്ദ്രവശാ കൃതമാലാ വടോദകാ

മനുഷ്യരുടെ ത്രിവിധപാപങ്ങളും നശിക്കും. താമ്രപർണ്ണി, ചന്ദ്രവശ, കൃതമാലാ, വടോദക,

14. വൈഹായസീ ച കാവേരീ വേണാ ചൈവ പയസ്വിനീ
തുംഗഭദ്രാ കൃഷ്ണവേണാ ശർക്കരാവർത്തകാ തഥാ

വൈഹായസി, കാവേരി, വേണ, പയസ്വിനി, തുംഗഭദ്ര, കൃഷ്ണവേണ, ശർക്കരാവർത്തക,

15. ഗോദാവരീ ഭീമരഥീ നിർവിന്ധ്യാ ച പയോഷ്ണികാ
താപീ രേവാ ച സുരസാ നർമ്മദാ ച സരസ്വതീ

ഗോദാവരി, ഭീമരഥി, നിർവിന്ധ്യാ, പയോഷ്ണിക, താപി, രേവ, സുരസാ, നർമ്മദ, സരസ്വതി,

16. ചർമ്മണ്വതീ ച സിന്ധുശ്ച അന്ധശോണൗ മഹാനദൗ
ഋഷികുല്യാ ത്രിസാമാ ച വേദസ്മൃതി മഹാനദീ

ചർമ്മണ്വതി, സിന്ധു, അന്ധ, ശോണ എന്നീ മഹാനദികൾ, ഋഷികുല്യ, ത്രിസാമ, മഹാനദിയായ വേദസ്മൃതി,

17. കൗശികീ യമുനാ ചൈവ മന്ദാകിനീ ദൃഷദ്വതീ
ഗോമതീ സരയൂ രോധവതീ സപ്തവതീ തഥാ

കൗശികീ, യമുനാ, മന്ദാകിനി, ദൃഷദ്വതി, ഗോമതി, സരയു, രോധവതി, സപ്തവതി,

18. സുഷോമാ ച ശതദ്രുശ്ച ചന്ദ്രഭാഗാ മരുദ്വൃധാ
വിതസ്താ ച അസിക്നീ ച വിശ്വാ ചേതി പ്രകീർത്തിതാ

സുഷോമ, ശതദ്രു, ചന്ദ്രഭാഗ, മരുദ്വൃധ, വിതസ്ത, അസിക്നീ, വിശ്വാ ഇവയാണ് പ്രസിദ്ധനദികൾ.

19. അസ്മിൻവർഷേ ലബ്ധജന്മപുരുഷൈഃ സ്വസ്വകർമ്മഭിഃ
ശുക്ലലോഹിതകൃഷ്ണാഖ്യൈർ ദിവ്യമാനുഷനാരകാഃ

ഈ ഭാരതവർഷത്തിൽ ജന്മം ലഭിച്ച മനുഷ്യർ സാത്വികരാജസതാമസങ്ങളായ സ്വന്തം കർമ്മങ്ങളുടെ ശക്തികൊണ്ട് യഥായോഗ്യം ദിവ്യ മാനുഷനരകങ്ങൾ അനുഭവിക്കുന്നു.

20. ഭവന്തി വിവിധാ ഭോഗാഃ സർവേഷാം ച നിവാസിനാം
യഥാവർണ്ണവിധാനേനാപവർഗോ ഭവതി സ്ഫുടം

ഇവിടെ വസിക്കുന്നവർക്കെല്ലാം വിവിധഭോഗങ്ങൾ അനുഭവിക്കാം. വർണ്ണാശ്രമധർമ്മാനുഷ്ഠാനങ്ങളാൽ മോക്ഷവും നേടാം.

21. ഏതദേവ ച വർഷസ്യ പ്രാധാന്യം കാര്യസിദ്ധിതഃ
വദന്തി മുനയോ വേദവാദിനഃ സ്വർഗവാസിനഃ

മോക്ഷരൂപമായ ഈ ഉത്തമകാര്യം സാധിക്കുമെന്നുള്ളതാണ് ഈ വർഷത്തിന്റെ പ്രാധാന്യത്തിനു കാരണമെന്ന് വേദവാദികളായ മുനിമാരും സ്വർഗ്ഗവാസികളും പറയുന്നു.

22. അഹോ അമീഷാം കിമകാരി ശോഭനം
പ്രസന്ന ഏഷാംസ്വിദുത സ്വയം ഹരിഃ
യൈർജന്മലബ്ധം നൃഷു ഭാരതാജിരേ
മുകുന്ദസേവൗപയികം സ്പൃഹാ ഹി നഃ

അഹോ! പ്രാണികളിൽ ആരാണ് ഇത്രത്തോളം പുണ്യകർമ്മം ചെയ്തിട്ടുള്ളത്? ശ്രീഹരി സ്വയം പ്രസന്നനായി ഈ ഭാരതവർഷത്തിൽ മനുഷ്യരൂപത്തിൽ ജനിച്ച് ഇവരിൽ കൃപ ചൊരിയുന്നുവല്ലോ! അതുമൂലം അവർക്കു മുകുന്ദനെ സേവിക്കാൻ കഴിയുന്നു. നാമാകട്ടെ അതിനുവേണ്ടി കൊതിച്ചുകഴിയുകയും ചെയ്യുന്നു.

23. കിം ദുഷ്കരൈർ നഃ ക്രതുഭിസ്തപോവ്രതൈർ
ദാനാദിഭിർവാ ദ്യുജയേന ഫല്ഗുനാ
ന യത്ര നാരയണപാദപങ്കജ-
സ്മൃതിഃ പ്രമുഷ്ടാതിശയേന്ദ്രിയോത്സവാത്

നാം അത്യധികം ദുഷ്കരമായ യാഗവും തപസ്സും വ്രതങ്ങളും ദാനാദികളും കൊണ്ട് സുന്ദരമായ സ്വർഗത്തിന് അവകാശികളായി. അതുകൊണ്ട് എന്തു പ്രയോജനം? ഇവിടെ ഒട്ടേറെ ഇന്ദ്രിയഭോഗങ്ങളല്ലാതെ നാരായണപാദപങ്കജസ്മരണയുണ്ടോ?

24. കല്പായുഷാ സ്ഥാനജയാത് പുനർഭവാത്
ക്ഷണായുഷാം ഭാരതഭൂജയോ വരം
ക്ഷണേന മർത്ത്യേന കൃതം മനസ്വിനഃ
സംന്യസ്യ സംയാന്ത്യഭയം പദം ഹരേഃ

ഇവിടെ കല്പപര്യന്തം ആയുസ്സുണ്ട്. ഇവിടെയുള്ള ഭോഗങ്ങളെല്ലാം അനുഭവിച്ച് വീണ്ടും ജനിക്കുന്നതിനെക്കാൾ നല്ലത് ഭാരതഭൂമിയിലെ അൽപകാല ജീവിതമാണ്. എന്തെന്നാൽ വിവേകികൾക്ക് ശരീരം വെടിഞ്ഞ് ശ്രീഹരിയുടെ പാദത്തിൽ വേഗം എത്തിച്ചേരാൻ കഴിയും.

25. ന യത്ര വൈകുണ്ഠകഥാ സുധാപഗാ
ന സാധവോ ഭാഗവതാസ്തദാശ്രയാഃ
ന യത്ര യജ്ഞേശമഖാ മഹോത്സവാഃ
സുരേശലോകോഽപി ന വൈ സ സേവ്യതാം

എവിടെ ഭഗവാൻ ഹരിയുടെ അമൃതമയമായ കഥാപ്രവാഹമില്ലയോ ആ കഥാപ്രവാഹത്തെ സമാശ്രയിക്കുന്ന ഭഗവത് ഭക്തന്മാരില്ലയോ എവിടെ ശ്രേഷ്ഠങ്ങളായ യജ്ഞമഹോത്സവങ്ങൾ ഇല്ലയോ അത് ബ്രഹ്മലോകമാണെങ്കിൽപോലും, അവിടെ പാർക്കാൻ പാടില്ല.

**26. പ്രാപ്താ നൃജാതിം ത്വിഹ യേ ച ജന്തവോ**
**ജ്ഞാനക്രിയാദ്രവ്യകലാപസംഭൃതാം**
**ന വൈ യതേരന്ന പുനർഭവായ തേ**
**ഭൂയോ വനൗകാ ഇവ യാന്തി ബന്ധനം**

ഉത്തമജ്ഞാനം, ദ്രവ്യം, കർമ്മം, തുടങ്ങിയ വിവിധ സാമഗ്രികൾ കൊണ്ട് മനുഷ്യജന്മം സമ്പന്നമാണ്. ഭാരതവർഷത്തിൽ ഇങ്ങനെ ഒരു ജന്മം ലഭിച്ചിട്ടും മുക്തനാവാനുള്ള പ്രയത്നം ചെയ്യുന്നില്ലങ്കിൽ പക്ഷികളെപ്പോലെ വീണ്ടും ബന്ധനത്തിൽപ്പെടുകമാത്രമായിരിക്കും ഫലം. ബന്ധനത്തിൽ പെട്ട പക്ഷി ദീർഘകാലം ബന്ധനത്തിൽ കിടന്നാൽ ആ ബന്ധനം വിടാൻ ആഗ്രഹിക്കുന്നില്ലല്ലോ. അതുപോലെ എന്നർത്ഥം.

**27. യൈഃ ശ്രദ്ധയാ ബർഹിഷി ഭാഗശോ ഹവിർ-**
**നിരുപ്തമിഷ്ടം വിധിമന്ത്രവസ്തുതഃ**
**ഏകഃ പൃഥങ്നാമഭിരാഹതോ മുദാ**
**ഗൃഹ്ണാതി പൂർണ്ണഃ സ്വയമാശിഷാം പ്രഭുഃ**

ശ്രദ്ധാപൂർവ്വം, വിവിധദേവതകൾക്കായി സമന്ത്രം വിധിയനുസരിച്ച് അഗ്നിയിൽ ഹോമിക്കുന്ന ഹവിസ്സ്, അനന്തനാമങ്ങളുള്ള ഒരേ ഒരുവൻ തന്നെയാണു ഭുജിക്കുന്നത്. കാരണം അദ്ദേഹം സ്വയം തന്നെ പൂർണ്ണനും പ്രഭുവുമാകുന്നു.

**28. സത്യം ദിശത്യർത്ഥിതമർത്ഥിതോ നൃണാം**
**നൈവാർത്ഥദോ യത്പുനരർത്ഥിതാ യതഃ**
**സ്വയം വിധത്തേ ഭജതാമനിച്ഛതാ-**
**മിച്ഛാപിധാനം നിജപാദപല്ലവം.**

ഭഗവാൻ മനുഷ്യർക്ക്, അർത്ഥിക്കുന്നതെന്തോ അതു മാത്രം നൽകുന്നു എന്നതു സത്യമാണ്. എന്നാൽ വീണ്ടും അർത്ഥിക്കാൻ ഇടയാക്കാത്തതെന്തോ അത് നൽകുന്നുമില്ല. നിഷ്കാമഭക്തന്മാർക്കാകട്ടെ ആവശ്യപ്പെടാതെതന്നെ സകല ആശകളും തീർക്കുന്ന തന്റെ പാദപങ്കജവും നൽകുന്നു.

**"യദ്യത്ര നഃ സ്വർഗ്ഗസുഖാവശേഷിതം**
**സ്വിഷ്ടസ്യ പൂർത്തസ്യ കൃതസ്യ ശോഭനം**
**തേനാജനാഭേ സ്മൃതിമജ്ജന്മ നഃ സ്യാ-**
**ദ്വർഷേ ഹരിർഭജതാം ശം തനോതി."**

"ഈ സ്വർഗ്ഗസുഖം അനുഭവിച്ചതിനുശേഷം, നാം ചെയ്ത പുണ്യപ്രദങ്ങളായ ഇഷ്ടാപൂർത്തങ്ങളുടെ ഫലം ബാക്കിവല്ലതുമുണ്ടെങ്കിൽ അതുമൂലം ഭാരതഭൂമിയിൽ ജനിക്കാൻ കഴിയണം. അവിടെ ശ്രീഹരി ഭജിക്കുന്നവർക്കു സുഖം നൽകുന്നു."

## നാരായണ ഉവാച

**29. ഏവം സ്വർഗഗതാ ദേവാഃ സിദ്ധാശ്ച പരമർഷയഃ**
**പ്രവദന്തി ച മാഹാത്മ്യം ഭാരതസ്യ സുശോഭനം**

ഇങ്ങനെ സ്വർഗ്ഗത്തിലുള്ള ദേവന്മാരും സിദ്ധന്മാരും പരമർഷികളും ശോഭനമായ ഭാരതമാഹാത്മ്യം വർണ്ണിക്കുന്നു.

30. ജംബുദ്വീപസ്യ ചാഷ്ടൗ ഹി ഉപദ്വീപാഃ സ്മൃതാഃ പരേ
ഹയമാർഗാൻ വിശോധദ്ഭിഃ സാഗരൈഃ പരികല്പിതാഃ

ജംബൂ ദ്വീപത്തിന് എട്ട് ഉപദ്വീപുകളുണ്ടെന്നു പറയപ്പെടുന്നു. യാഗാശ്വത്തെ തേടിനടന്ന സാഗരന്മാർ നിർമ്മിച്ചവയത്രേ.

31. സ്വർണ്ണപ്രസ്ഥശ്ചന്ദ്രശുക്ര ആവർത്തനരമാണകൗ
മന്ദരോപാഖ്യഹരിണാഃ പാഞ്ചജന്യസ്തഥൈവ ച

സ്വർണ്ണപ്രസ്ഥം, ചന്ദ്രശുക്രം, ആവർത്തനം, രമാണകം, മന്ദരം, ഹരിണം, പാഞ്ചജന്യം

32. സിംഹളശ്ചൈവ ലങ്കേതി ഉപദ്വീപാഷ്ടകം സ്മൃതം
ജംബൂദ്വീപസ്യ മാനം ഹി കീർത്തിതം വിസ്തരേണ ച
അതഃ പരം പ്രവക്ഷ്യാമി പ്ലക്ഷാദി ദ്വീപഷട്കകം

സിംഹളം എന്ന ലങ്ക. ഇത്രയുമാണ് എട്ട് ഉപദ്വീപുകൾ,ജംബുദ്വീപിന്റെ വിശേഷതകളെല്ലാം ഞാൻ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു. ഇനി ഞാൻ പ്ലക്ഷാദികളായ ആറു ദ്വീപുകളെക്കുറിച്ചു പറയാം.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ഏകാദശോ/ദ്ധ്യായഃ

# അഥ ദ്വാദശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. ജംബുദ്വീപോ യഥാ ചായം യത്പ്രമാണേന കീർത്തിതഃ
താവതാ സർവതഃക്ഷാരോദധിനാ പരിവേഷ്ടിതഃ

ജംബുദ്വീപിന് എത്രത്തോളം വലിപ്പമുണ്ടോ അത്രത്തോളം വലിപ്പമുള്ളക്ഷാരസമുദ്രമാണ് അതിനെ ചുഴ്ന്നുകിടക്കുന്നത്.

2. ജംബ്വാഖ്യേന യഥാ മേരുസ്തഥാ ക്ഷാരോദകേന ച
ക്ഷാരോദധിസ്തു ദ്വിഗുണഃ പ്ളക്ഷാഖ്യേനോപവേഷ്ടിതഃ

മേരുപർവതം എങ്ങനെയാണോ ജംബുദ്വീപത്താൽ ചുറ്റപ്പെട്ടിരിക്കുന്നത് അതുപോലെ അതിന്റെ ഇരട്ടിവിശാലമായ പ്ലക്ഷദ്വീപിനാൽ ക്ഷാരസമുദ്രവും ചുറ്റപ്പെട്ടിരിക്കുന്നു.ക്ഷാരസമുദ്രത്തിനു ചുറ്റുമായിട്ടാണ് പ്ലക്ഷദ്വീപം സ്ഥിതിചെയ്യുന്നത് എന്നർത്ഥം.

3. യഥൈവ പരിഖാ ബാഹ്യോപവനേന ഹി വേഷ്ട്യതേ
പ്ലക്ഷാഖ്യശ്ച സ്വയം ജംബുപ്രമാണോ ദ്വീപരൂപധൃക്

കിടങ്ങിനെ എങ്ങനെയാണോ ബാഹ്യോപവനം ചുഴ്ന്നിരിക്കുന്നത്, അതുപോലെയാണ് പ്ലക്ഷദ്വീപവും, പ്ലക്ഷമെന്നുപേരുള്ള ആ ദ്വീപിൽ പ്ലക്ഷമെന്നപേരിൽ ഒരു വൃക്ഷമുണ്ട്.ജംബുദ്വീലെ ജംബുവൃക്ഷത്തിന്റെ അത്രയുംഉയരവും വണ്ണവുമുള്ള ഒന്ന്.

4. ഹിരണ്മയോ/ഗ്നിസ്തത്രൈവ തിഷ്ഠതീതി വിനിശ്ചയഃ
പ്രിയവ്രതാത്മജസ്തത്ര സപ്തജിഹ്വ ഇതി സ്മൃതിഃ

ആ വൃക്ഷത്തിനുചുവട്ടിലായി മൂർത്തിമാനായ അഗ്നി സ്ഥിതിചെയ്യുന്നു. സപ്തജിഹ്വനെന്നു പ്രസിദ്ധനായ അഗ്നിയാണിത്. പ്രിയവ്രതപുത്രനായ,

**5. അഗ്നിസ്തദധിപതിസ്ത്വിധ്മജിഹ്വഃ സ്വം ദ്വീപമേവ ച**
**വിഭജ്യ സപ്ത വർഷാണി സ്വപുത്രേഭ്യോ ദദൗ വിഭുഃ**

ഇധ്മജിഹ്വനാണ് ആ ദ്വീപിന്റെ അധിപതി. അദ്ദേഹത്തിന്റെ വകയാണ് ആ ദ്വീപ്. അഗ്നിയാണ് അധിദേവത. ഇധ്മജിഹ്വൻ അതിനെ ഏഴായിവിഭജിച്ച് തന്റെ പുത്രൻമാർക്കു നൽകി.

**6. സ്വയമാത്മവിദാം മാന്യാം യോഗചര്യാം സമാശ്രിതഃ**
**തേനൈവ ചാത്മയോഗേന ഭഗവന്തമുപാഗതഃ**

പിന്നെ, ആത്മവേദികൾ മാനിക്കുന്ന യോഗചര്യയെ സമാശ്രയിച്ചു. ആ യോഗചര്യയിലൂടെത്തന്നെ ഭഗവാനെ പ്രാപിക്കുകയും ചെയ്തു.

**7. ശിവം ച യവസം ഭദ്രം ശാന്തം ക്ഷേമാമൃതേ തഥാ**
**അഭയം ചേതി സപ്തൈവ തദ്വർഷാണി സദേക്ഷതാം**

ശിവം, യവസം, ഭദ്രം, ശാന്തം, ക്ഷേമം, അമൃതം, അഭയം എന്നിങ്ങനെ ഏഴുവർഷങ്ങളാണ് അവിടെയുള്ളത്.

**8. തേഷു പ്രോക്താ നദീഃസപ്ത ഗിരയഃസപ്ത ചൈവ ഹി**
**അരുണാ നൃമ്ണാംഗിരസീ സാവിത്രീ സുപ്രഭാതികാ**

അവിടെയുള്ള നദികൾ ഏഴാണ്; പർവതങ്ങളും ഏഴാണ്. അരുണാ, നൃമ്ണാ, അംഗീരസീ, സാവിത്രി, സുപ്രഭാതിക,

**9. ഋതംഭരാ സത്യംഭരാ ഇതി നദ്യഃപ്രകീർത്തിതാഃ**
**മണികൂടോ വജ്രകൂട ഇന്ദ്രസേനസ്തഥൈവ ച**

ഋതംഭര, സത്യംഭര, ഇവയാണ് നദികൾ എന്നുപ്രകീർത്തിക്കപ്പെടുന്നവ. മണികൂടം, വജ്രകൂടം, ഇന്ദ്രസേനൻ,

**10. ജ്യോതിഷ്മാൻ വൈ സുപർണ്ണശ്ച ഹിരണ്യഷ്ഠീവ ഏവ ച**
**മേഘമാല ഇതി ഖ്യാതാഃ പ്ളക്ഷദ്വീപസ്യ പർവതാഃ**

ജ്യോതിഷ്മാൻ, സുപർണ്ണൻ,ഹിരണ്യഷ്ഠീവൻ, മേഘമാലൻ എന്നിവയാണ് പ്ലക്ഷദ്വീപിലെ പ്രസിദ്ധപർവതങ്ങൾ.

**11. നദീനാം ജലമാത്രേണ ദർശനസ്പർശനാദിഭിഃ**
**നിർധൂതാശേഷരജസോ നിസ്തമസ്കാഃ പ്രജാസ്തഥാ**

നദീജലത്തിന്റെ ദർശനം സ്പർശനം തുടങ്ങിയവകൊണ്ടു തന്നെ സകലമാലിന്യങ്ങളും പോയി തമോമുക്തരായവരാണ് അവിടുത്തെ പ്രജകൾ.

**12. ഹംസശ്ചൈവ പതംഗശ്ച ഊർധ്വായന ഇതീവ ച**
**സത്യാംഗ സംജ്ഞാശ്ചത്വാരോ വർണ്ണാഃ പ്ലക്ഷസ്യ ദ്വീപകേ**

ഹംസൻ, പതംഗൻ, ഊർധ്വായനൻ, സത്യാംഗൻ,എന്നീപേരിൽ നാലുവർണ്ണങ്ങളാണ് പ്ലക്ഷദ്വീപിലുള്ളത്.

**13. സഹസ്രായുഃ പ്രമാണാശ്ച വിബുധോപമദർശനാഃ**
**സ്വർഗ്ഗദ്വാരം ത്രയീവിദ്യാ വിധിനാർകം യജന്തി തേ**

ആയിരംവർഷം ആയുസ്സുള്ളവരും ദേവോപന്മാരുമാണ് അവർ. സ്വർഗ്ഗദ്വാരമെന്നു വിശേഷിപ്പിക്കുന്ന ആദിത്യനെ വേദവിധി പ്രകാരം അവർ ആരാധിക്കുന്നു.

14. **പ്രത്നസ്യ വിഷ്ണോ രൂപം ച സത്യർത്തസ്യ ച ബ്രഹ്മണഃ**
**അമൃതസ്യ ച മൃത്യോശ്ച സൂര്യമാത്മനമീമഹി**

പുരാണപുരുഷനായ വിഷ്ണുവിന്റെ രൂപം ഏതോ അതു ധരിച്ചിരിക്കുന്നവനും അനുഷ്ഠിക്കപ്പെടുന്ന ധർമ്മമായ സത്യത്തിന്റേയും പ്രതീയമാനധർമ്മമായ ഋതത്തിന്റേയും അതിനെ ബോധിപ്പിക്കുന്ന ബ്രഹ്മത്തിന്റേയും ശുഭഫലമായ അമൃതത്തിന്റേയും അശുഭഫലമായ മൃത്യുവിന്റേയും അധിഷ്ഠാനദേവനുമായ ആദിത്യനെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.

15. **പ്ലക്ഷാദിഷു ച സർവേഷു പഞ്ചദ്വീപേഷു നാരദ**
**ആയുരിന്ദ്രിയമോജശ്ച ബലം ബുദ്ധിഃ സഹോऽ പി ച**

ഹേ നാരദ, പ്ലക്ഷാദികളായ അഞ്ചുദ്വീപുകളിലും ആയുസ്സ്, ഇന്ദ്രിയബലം, ഓജസ്സ്, ബുദ്ധി, മനഃശക്തി

16. **വിക്രമഃ സർവലോകാനാം സിദ്ധിരൗത്പത്തികീ സദാ**
**പ്ലക്ഷദ്വീപാപരം ചേക്ഷുരസോദഃ സരിതാംപതിഃ**

വിക്രമം ഇവയെല്ലാം എല്ലാവർക്കും ഒരേപോലെ ജന്മനാ ലഭിച്ചിട്ടുള്ള സിദ്ധികളാണ്. പ്ലക്ഷദ്വീപത്തിനപ്പുറം ഇക്ഷുരസോദമെന്ന സമുദ്രമാണ്.

17. **പ്ലക്ഷദ്വീപം സമഗ്രം ച പരിവാര്യാവതിഷ്ഠതേ**
**ശാല്മലാഖ്യസ്തതോ ദ്വീപശ്ചാസ്മാദ് ദ്വിഗുണവിസ്തരഃ**

അത് പ്ലക്ഷദ്വീപത്തെ പൂർണ്ണമായും ചൂഴ്ന്നു നിൽക്കുന്നു, അതിനപ്പുറമാണ് പ്ലക്ഷദ്വീപിന്റെ ഇരട്ടിവിസ്താരമുള്ള ശാല്മലദ്വീപ്.

18. **സമാനേന സുരോദേന സിന്ധുനാ പരിവേഷ്ടിതഃ**
**യത്ര വൈ ശാല്മലോ വൃക്ഷഃ പ്ലക്ഷായാമഃ പ്രകീർത്തിതഃ**

ശാല്മലദ്വീപിന്റെ അത്രയുംതന്നെ വിസ്താരമുള്ള സുരോദമെന്ന സമുദ്രത്താൽ അത് ചുറ്റപ്പെട്ടിരിക്കുന്നു. അവിടെ നിൽക്കുന്ന ശാല്മലീവൃക്ഷത്തിന് പ്ലക്ഷദ്വീപത്തോളം വലിപ്പമുണ്ടെന്നു പറയുന്നു.

19. **സ്ഥാനം തത്പക്ഷിരാജസ്യ ഗരുഡസ്യ മഹാത്മനഃ**
**തസ്യ ദ്വീപസ്യ നാഥോ ഹി യജ്ഞബാഹുഃപ്രിയവ്രതാത്**

മഹാത്മാവും പക്ഷിരാജനുമായ ഗരുഡന്റെ സ്ഥാനം അതാണ്. ആ ദ്വീപിന്റെ നാഥനാകട്ടെ യജ്ഞബാഹുവാണ്. പ്രിയവ്രതനിൽ നിന്ന്,

20. **ജാതഃ സ ഏവ സപ്തഭ്യഃസ്വപുത്രേഭ്യോ ദദൗ ധരാം**
**തദ്വർഷാണാം ച നാമാനി കഥിതാനി നിബോധത**

ജനിച്ച അദ്ദേഹം തന്റെ ഏഴുപുത്രൻമാർക്കായി രാജ്യം വീതിച്ചു കൊടുത്തു. ആ വർഷങ്ങളുടെ പേരും പറയാം കേട്ടുകൊള്ളുക.

21. **സുരോചനം സൗമനസ്യം രമണം ദേവവർഷകം**
**പാരിഭദ്രം തഥാ ചാപ്യായനം വിജ്ഞാതനാമകം**

സുരോചനം, സൗമനസ്യം, രമണം, ദേവവർഷകം, പാരിഭദ്രം, ആപ്യായനം, വിജ്ഞാതം, ഇവയാണ് ആ വർഷങ്ങൾ.

22. **തേഷു വർഷാദ്രയഃ സപ്ത സപ്തൈവ സരിതഃ സ്മൃതഃ**
**സരസഃ ശതശൃംഗശ്ച വാമദേവ ശ്ച കന്ദകഃ**

അവയിൽ ഏഴു വർഷപർവതങ്ങളും ഏഴുനദികളുമുണ്ട്. സരസം, ശതശൃംഗം, വാമദേവകം,കന്ദകം

**23. കുമുദഃ പുഷ്പവർഷശ്ച സഹസ്രശ്രുതിരേവ ച**
**ഏതേ ച പർവതാഃ സപ്ത നദീ നാമാനി ചോച്യതേ**

കുമുദം, പുഷ്പവർഷം, സഹസ്രശ്രുതി, എന്നിവയാണു പർവതങ്ങൾ. ഇനി ആ ഏഴുനദികൾ ഏതെല്ലാമാണെന്നുപറയാം,

**24. അനുമതിഃ സിനീവാതി സരസ്വതീ കുഹൂസ്തഥാ**
**രജനീ ചൈവ നന്ദാ ച രാകേതി പരികീർത്തിതാ**

അനുമതി, സിനീവാലി, സരസ്വതി, കൂഹു, രജനി, നന്ദ, രാകാ, ഇവയാണ് നദികൾ.

**25. തദ്വർഷപുരുഷാഃസർവേ ചാതുർവർണ്യസമാഹ്വയാഃ**
**ശ്രുതധരോ വീര്യധരോ വസുന്ധര ഇഷുന്ധരഃ**

അതിലെ ജനങ്ങൾ എല്ലാവരും ശുതധരൻ. വീര്യധരൻ,വസുന്ധരൻ, ഇഷുന്ധരൻ എന്നിങ്ങനെ നാലു ജാതിക്കാരാണ്.

**26. ഭഗവന്തം വേദമയം യജന്തേ സോമമീശ്വരം**
**സ്വഗോഭിഃ പിതൃദേവേഭ്യോ വിഭജൻ കൃഷ്ണശുക്ളയോഃ**

വേദമയനായ ഭഗവാൻ സോമനെ അവർ ആരാധിക്കുന്നു. പിതൃദേവൻമാർക്ക് ശുക്ള കൃഷ്ണതിഥികളിൽ സ്വരശ്മികൾ വിഭജിച്ചുനൽകുന്നവനും,

**27. സർവാസാം ച പ്രജാനാം ച രാജാ സോമഃ പ്രസീദതു**
**ഏവം സുരോദാദ്വിഗുണഃ സ്വമാനേന പ്രകീർത്തിതഃ**

സർവജനങ്ങളുടെയും നാഥനുമായ സോമൻ പ്രസാദിക്കട്ടെ, സുരോദത്തിന്റെ ഇരട്ടി, അതായത് എട്ടുലക്ഷം യോജന, വിസ്താരമുള്ള

**28. ഘൃതോദേനാവൃതഃ സോയം കുശദ്വീപഃ പ്രകാശതേ**
**യസ്മിന്നാസ്തേ കുശസ്തംബോ ദ്വീപാഖ്യാകാരണോജ്വലം**

ഘൃത സമുദ്രത്താൽ ചുറ്റപ്പെട്ട് കുശദ്വീപ് വിളങ്ങുന്നു. ദ്വീപിന് ആ പേരുകിട്ടാൻ കാരണമായ കുശവനം അവിടെ ഉണ്ട്.

**29. സ്വശഷ്പരോചിഷാ കാഷ്ഠാ ഭാസയൻ പരിതിഷ്ഠതേ**
**ഹിരണ്യരേതാസ്തദ്ദ്വീപപതിഃ പ്രൈയവ്രതഃ സ്വരാട്**

ആ വനകുശങ്ങൾ തങ്ങളുടെ അഴകാർന്ന ശിഖരാഗ്രങ്ങളാൽ ദിക്തടങ്ങളെ പ്രകാശിപ്പിച്ചു കൊണ്ടിരിക്കുന്നു, ഹിരണ്യരേതസ്സാണ് ദ്വീപിന്റെ അധിപതിയായ രാജാവ്. ആ പ്രൈയവ്രതൻ,

**30. സ്വപുത്രേഭ്യശ്ച സപ്തഭ്യസ്തദ്വീപം സപ്തധാƒഭജത്**
**വസുശ്ച വസുദാനശ്ച തഥാ ദൃഢരുചിഃ പരഃ**

തന്റെ ഏഴുപുത്രൻമാർക്കായി ദ്വീപം വിഭജിച്ചു നൽകി. വസു, വസുദാനൻ ദൃഢരുചി,

**31. നാഭിഗുപ്തസ്തുത്യവ്രതോ വിവിക്തവാമദേവകൗ**
**തേഷാം വർഷേഷു സപ്തൈവ സീമാഗിരിവരാഃസ്മൃതാഃ**

നാഭിഗുപ്തൻ, സ്തുത്യവ്രതൻ,വിവിക്തൻ, വാമദേവൻഎന്നിവരാണു പുത്രൻമാർ. ആ വർഷങ്ങളിൽ പേരുകേട്ട ഏഴ് അതിർത്തിപർവതങ്ങളും ഉണ്ട്.

32. നദ്യഃസപ്തൈവ സന്തീഹ തന്നാമാനി നിബോധത
ചക്രസ്തഥാ ചതുഃശൃംഗഃ കപിലശ്ചിത്രകൂടകഃ

ഇവിടെ ഏഴുനദികൾ ഉണ്ട്. അവയുടെ പേരും കേട്ടുകൊള്ളുക. ചക്രം, ചതുഃശൃഗം, കപിലം, ചിത്രകൂടകം,

33. ദേവാനീകശ്ചോർദ്ധ്വരോമാ ദ്രവിണഃ സപ്തപവർതാഃ
രസകുല്യാ മധുകല്യാ മിത്രവിന്ദാ, തഥൈവ ച

ദേവാനികൻ, ഊർദ്ധ്വരോമാവ്, ദ്രവിണൻ ഇവയാണ് ഏഴു പർവതങ്ങൾ, രസകുല്യാ മധുകുല്യാ മിത്രവിന്ദ,

34. ശ്രുതവിന്ദാ ദേവഗർഭാ ഘൃതച്യുന്മന്ദമാലികേ
യത്പയോഭിഃ കുശദ്വിപവാസിനഃ സർവ ഏവ തേ

ശ്രുതവിന്ദ,ദേവഗർഭ, ഘൃതച്യുത്, മന്ദമാലിക, ഈ ഏഴുമാണ് നദികൾ, ഇവയിലെ ജലം കൊണ്ടാണ് കുശദ്വീപ വാസികളെല്ലാം ജീവിക്കുന്നത്.

35. കുശലഃകോവിദശ്ചൈവാപ്യഭിയുക്തസ്തഥൈവ ച
കുളകശ്ചേതി സംജ്ഞാഭിശ്ചതുർവർണ്ണാഃപ്രകീർത്തിതാഃ

കുശലൻ.കോവിദൻ, അഭിയുക്തൻ, കുളകൻ എന്നീപേരുള്ള നാലു ജാതികൾ അവിടെ ഉണ്ട്.

36. ജാതവേദസരൂപം തം ദേവം കർമ്മജകൗശലൈഃ
യജന്തേ ദേവവര്യാഭാഃ സർവ സർവവിദോ ജനാഃ

ദേവോപമന്മാരും സർവജ്ഞരുമായ അവിടുത്തെ ജനങ്ങൾ കുശലകർമ്മങ്ങൾ കൊണ്ട് അഗ്നിരൂപനായ ആ ദേവനെ ആരാധിക്കുന്നു.

37. പരസ്യ ബ്രഹ്മണഃ സാക്ഷാജ്ജാതവേദോ*f*സി ഹവ്യവാട്
ദേവാനാം പുരുഷാംഗാനാം യജ്ഞേന പുരുഷം യജ
ഏവം യജന്തേ ജ്വലനം സർവേ ദ്വീപാധിവാസിനഃ

പരമമായ ബ്രഹ്മത്തിന്റെ ഹവ്യവാഹകനായ സാക്ഷാത് അഗ്നിയാണു നീ. അംഗപുരുഷൻമാരായ ദേവൻമാരുടെ പേരിൽ ചെയ്യുന്നത് ആ പരമപുരുഷന്നു നൽകിയാലും. ദ്വീപവാസികളെല്ലാം ഇങ്ങനെ അഗ്നിയെ ആരാധിക്കുന്നു.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
ദ്വാദശോ*f*ദ്ധ്യായഃ

# അഥ ത്രയോദശോ*f*ദ്ധ്യായഃ

## നാരദ ഉവാച

1. ശിഷ്ടദ്വീപ പ്രമാണം ച വദ സർവ്വാർത്ഥദർശന
യേന വിജ്ഞാതമാത്രേണ പരാനന്ദമയോ ഭവേത്

ഹേ സർവ്വജ്ഞനായ മഹർഷേ, ഇനി പറയാനുള്ള ദ്വീപുകളുടെ വലിപ്പവും മററും പറയൂ. അതുകൂടി അറിഞ്ഞാൽ സന്തോഷമാകും.

## ശ്രീനാരായണ ഉവാച

**2. കുശദ്വീപസ്യ പരിതോ ഘൃതോദാവരണം മഹത്**
**തതോ ബഹിഃക്രൗഞ്ചദ്വീപോ ദ്വിഗുണഃസ്യാത് സ്വമാനതഃ**

കുശദ്വീപത്തിനു ചുററുമായി കിടക്കുന്നത് മഹത്തായ ഘൃതോദമാണ് അതിനു പുറമേയാണ് കുശദ്വീപത്തെക്കാൾ ഇരട്ടിവലിപ്പമുള്ള ക്രൗഞ്ചദ്വീപം സ്ഥിതിചെയ്യുന്നത്.

**3. ക്ഷീരോദേനാവൃതോ ഭാതി യസ്മിൻ ക്രൗഞ്ചാദ്രിരസ്തി ച**
**നാമനിർവർത്തകഃ സോ$f$യം ദ്വീപസ്യ പരിവർത്തതേ**

ക്രൗഞ്ചദ്വീപത്തിനു ചുററുമായി പാൽക്കടൽ സ്ഥിതിചെയ്യുന്നു ആ ദ്വീപിനകത്ത് ക്രൗഞ്ചപർവ്വതം ദ്വീപനാമത്തെ അർത്ഥവത്താക്കിക്കൊണ്ട് സ്ഥിതിചെയ്യുന്നു.

**4. യോ$f$സൗ ഗുഹസ്യ ശക്ത്യാ ച ഭിന്നകുക്ഷിഃ പുരാ$f$ഭവത്**
**ക്ഷീരോദേനാസിച്യമാനോ വരുണേന ച രക്ഷിതഃ**

പണ്ട് ഗുഹന്റെ വേലുകൊണ്ട് ഈ പർവ്വതത്തിന്റെ ഉദരം പിളർന്നിരുന്നു. വരുണൻ പാലാഴിയിലെ ജലം കോരിത്തളിച്ച് അതിനെ രക്ഷിക്കുകയാണുണ്ടായത്.

**5. ഘൃതപൃഷ്ഠോ നാമ യസ്യ വിഭാതി കില നായകഃ**
**പ്രിയവ്രതാത്മജഃ ശ്രീമാൻ സർവ്വലോകനമസ്കൃതഃ**

പ്രിയവ്രതന്റെ പുത്രനും സർവ്വലോകവും നമസ്കരിക്കുന്നവനുംശ്രീയുതനുമായ ഘൃതപൃഷ്ഠനാണ് ആ ദ്വീപിന്റെ അധിപതി-അദ്ദേഹം,

**6. സ്വദ്വീപം തു വിഭജ്യൈവ സപ്തധാ സ്വാത്മജാൻ ദദൗ**
**പുത്രനാമസു വർഷേഷു വർഷപാൻ സന്നിവേശയൻ**

സ്വന്തം ദ്വീപിനെ ഏഴായി വിഭജിച്ച് തന്റെ പുത്രന്മാർക്കു നൽകി.പുത്രന്മാരുടെപേരുള്ള ദ്വീപങ്ങളിലെ അധിപന്മാരാക്കി.

**7. സ്വയം ഭഗവതസ്തസ്യ ശരണം സംജഗാമ ഹ**
**ആമോ മധുരുഹശ്ചൈവ മേഘപൃഷ്ഠഃ സുധാമകഃ**

എന്നിട്ട് ഭഗവാനെത്തന്നെ ശരണം പ്രാപിച്ചു. ആമം,മധുരുഹം,പിന്നെ മേഘപൃഷ്ഠം, സുധാമകം

**8. ഭ്രാജിഷ്ഠോ ലോഹിതാർണശ്ച വനസ്പതിരിതീവ ച**
**നഗാ ഹദ്യശ്ച സപ്തൈവ വിഖ്യാതാ ഭൂവി സർവ്വതഃ**

ഭ്രാജിഷ്ഠം, ലോഹിതാർണ്ണം, വനസ്പതി എന്നിവയാണ് ആ വർഷങ്ങൾ. ഭൂമിയിലെങ്ങും പേരുകേട്ട ഏഴു പർവ്വതങ്ങളുംഏഴു നദികളും ഇവിടെയുണ്ട്.

**9. ശുക്ളോ വൈ വർദ്ധമാനശ്ച ഭോജനശ്ചോപബർഹണഃ**
**നന്ദശ്ച നന്ദനഃ സർവ്വതോഭദ്ര ഇതി കീർത്തിതാഃ**

ശുക്ളം,വർദ്ധമാനം, ഭോജനം, ഉപബഹർണം, നന്ദം,നന്ദനം സർവതോഭദ്രം എന്നിങ്ങനെ ഏഴുപർവ്വതങ്ങൾ.

**10. അഭയാ അമൃതൗഘാചാര്യകാ തീർത്ഥവതീതി ച**
**വൃത്തിരൂപവതീ ശുക്ളാ പവിത്രവതികാ തഥാ**

അഭയാ, അമൃതൗഘാ, ആര്യകാ.തീർത്ഥവതീ, വൃത്തിരൂപവതീ ,ശുക്ളാ,പവിത്രവതികാ, എന്നിവയാണു നദികൾ.

**11. ഏതാസാമുദകം പുണ്യം ചാതുർവർണ്യേന പീയതേ**
**പുരുഷ ഋഷഭൗ തദ്വദ് ദ്രവിണാഖ്യശ്ച ദേവകഃ**

ഇതിലെ ജലം നാലുജാതിയിൽ പെട്ടവരും പാനംചെയ്യുന്നു. പുരുഷൻ,ഋഷഭൻ, അതുപോലെ ദ്രവിണൻ,ദേവകൻ,

**12. ഏതേ ചതുർവർണ്ണജാതാഃ പുരുഷാ നിവസന്തി ഹി**
**തത്രത്യാഃപുരുഷാ ആപോമയം ദേവമപാം പതിം**

എന്നീ നാലു വർണ്ണത്തിൽ പെട്ടവരാണ് ഇവിടെ വസിക്കുന്നത്. ഇവിടെയുള്ള മനുഷ്യർ ജലാധിപനായ വരുണദേവനെ

**13. പൂർണ്ണേനാഞ്ജലിനാ ഭക്ത്യാ യജന്തേ വിവിധക്രിയാഃ**
**ആപഃപുരുഷവീര്യാഃ സ്ഥ പുനന്തീഭൂർഭുവഃ സ്വരഃ**

പൂർണ്ണാഞ്ജലിയോടുകൂടി വിവിധപ്രകാരത്തിൽ ഭക്തിപൂർവ്വം പൂജിക്കുന്നു. ഭൂഃ ഭുവഃ സ്വഃ എന്നീ മൂന്നു ലോകങ്ങളെയും ശുദ്ധമാക്കുന്ന ജലങ്ങളേ, ഈശ്വരനിൽനിന്ന് ശക്തിനേടിയവരേ,

**14. താ നഃ പുനീതാമീവഘ്നീഃ സ്പൃശതാമാത്മനാ ഭുവഃ**
**ഇതി മന്ത്രജപാന്തേ ച സ്തുവന്തി വിവിധൈഃ സ്തവൈഃ**

നിങ്ങളെ സ്പർശിക്കുന്ന ഞങ്ങളുടെ ശരീരങ്ങളെ, പാപം പോക്കുന്ന നിങ്ങളുടെ സ്വരൂപം കൊണ്ട് ശുദ്ധീകരിക്കുവിൻ.ഇങ്ങനെ മന്ത്രം ജപിച്ച് വിവിധസ്തവങ്ങളാൽ സ്തുതിക്കുകയുംചെയ്യുന്നു.

**15. ഏവം പരസ്താത് ക്ഷീരോദാത് പരിതശ്ചോപവേശിതഃ**
**ദ്വാത്രിംശല്ലക്ഷസംഖ്യാകയോജനായാമമാശ്രിതഃ**

അതിനപ്പുറം ക്ഷീരസമുദ്രത്തെ ചുററിസ്ഥിതിചെയ്യുന്നമുപ്പത്തിരണ്ടുലക്ഷം യോജന വിസ്താരമുള്ള,

**16. സ്വമാനേന ച ദ്വീപോ$f$യം ദധിമണ്ഡോദകേന ച**
**ശാകദ്വീപോ വിശിഷ്ടോ$f$യം യസ്മിൻ ശാകോ മഹീരുഹഃ**

വിശിഷ്ടമായ ശാകദ്വീപം അതേവലിപ്പത്തിലുള്ള ദധിമണ്ഡോദ സമുദ്രത്താൽ ചുററപ്പെട്ടിരിക്കുന്നു. ഈ ദ്വീപിൽ നില്ക്കുന്ന ശാകവൃക്ഷമാണ്,

**17. സ്വക്ഷേത്ര വ്യപദേശസ്യ കാരണം സ ഹി നാരദ**
**പ്രൈയവ്രതോ$f$ധിപസ്തസ്യ മേധാതിഥിരിതി സ്മൃതഃ**

ദ്വീപിന് ഈ പേരുകിട്ടാൻ കാരണം. പ്രിയവ്രതന്റെപുത്രനായ മേധാതിഥിയാണ് ഈ ദ്വീപിന്റെ അധിപൻ.

**18. വിഭജ്യ സപ്തവർഷാണി പുത്രനാമാനി തേഷു ച**
**സപ്ത പുത്രാൻ നിജാൻ സ്ഥാപ്യ സ്വയം യോഗഗതിം ഗതഃ**

അദ്ദേഹം ദ്വീപത്തെഏഴായിഭാഗിച്ച് അവയ്ക്ക് പുത്രന്മാരുടെപേരുനൽകിയിട്ട് ഓരോന്നിന്റേയും അധിപതിയാക്കി ഏഴുപുത്രന്മാരെയും വാഴിച്ചു. പിന്നെ അദ്ദേഹം സ്വയം യോഗഗതിയെ പ്രാപിച്ചു.

**19. പുരോജവോ മനഃപൂർവ്വജവോ$f$ഥ പവമാനകഃ**
**ധൂമ്രാനീകശ്ചിത്രരേഫോ ബഹരൂപോ$f$ഥ വിശ്വധൃക്**

പുരോജവം,മനോജവം,പവമാനം,ധൂമ്രാനീകം,ചിത്രരേഫം,ബഹരൂപം വിശ്വധൃക് എന്നിവയാണ് ആ ഏഴു വർഷങ്ങൾ.

**20. മര്യാദാഗിരയഃ സപ്ത നദ്യഃ സപ്തൈവ കീർത്തിതാഃ**
**ഈശാന ഉരുശൃംഗോ$f$ഥ ബലഭദ്രഃ ശതകേസരഃ**

ഏഴ് അതിർത്തിപർവ്വതങ്ങളും ഏഴ് നദികളും അവിടെയുണ്ടെന്നു പ്രസിദ്ധമാണ്. ഈശാനം, ഉരുശൃംഗം, ബലഭദ്രം,ശതകേസരം,

**21. സഹസ്രസ്രോതകോ ദേവപാലോ/പ്യന്തേ മഹാശനഃ**
**ഏതേ/ദ്രയഃ സപ്ത ചോക്താഃ സരിന്നാമാനി സപ്ത ച**

സഹസ്രസ്രോതകം, ദേവപാലം പിന്നെ മഹാശനം ഇവയാണ്ഏഴുപർവ്വതങ്ങൾ ഇനി ഏഴു നദികളുടെപേരുംപറയാം.

**22. അനഘാ പ്രഥമായുർദാ ഉഭയസ്പൃഷ്ടിരേവ ച**
**അപരാജിതാ പഞ്ചപദീ സഹസ്രശ്രുതിരേവ ച**

അനഘാ, ആയുർദാ, ഉഭയസ്പൃഷ്ടി, അപരാജിതാ,പഞ്ചപദി, സഹസ്രശ്രുതി,

**23. തതോ നിജധൃതിശ്ചോക്താഃ സപ്തനദ്യോ മഹോജ്ജ്വലാഃ**
**തദ്വർഷപുരുഷാഃ സർവ്വേ സത്യവ്രതക്രതുവ്രതൗ**

നിജധൃതി ഈ ഏഴുമാണ് മഹോജ്ജ്വലങ്ങളായ ആ നദികൾ. അവിടെയുള്ളവരെല്ലാം സത്യവ്രതർ, ക്രതുവ്രതർ

**24. ദാനവ്രതാനുവ്രതൗ ച ചതുർവർണ്ണാ ഉദീരിതാഃ**
**ഭഗവന്തം പ്രാണവായും പ്രാണായാമേന സംയുതാഃ**

ദാനവ്രതർ,അനുവ്രതർ എന്നീനാലു ജാതിയിൽ പെട്ടവരാണെന്നു പറയപ്പെടുന്നു. പ്രാണായാമ നിഷ്ഠരായി, പ്രാണവായുസ്വരൂപനും

**25. യജന്തി നിർധൂതരജസ്തമസഃ പരമം ഹരിം**
**അന്തഃപ്രവിശ്യ ഭൂതാനി യോ ബിഭർത്യാത്മകേതുഭിഃ**

പരമപുരുഷനുമായ ഭഗവാൻ ഹരിയെ ഭജിച്ച് രജസ്തമസ്സുകളെ അവർ ഇല്ലാതാക്കുന്നു. പ്രാണവൃത്തികളോടെ ജീവജാലങ്ങളുടെ ഉള്ളിൽ പ്രവേശിച്ച്,

**26. അന്തര്യാമീശ്വരഃ സക്ഷാത് പാതു നോ യദ്വശേ ഇദം**
**പരസ്താദ്ദധിമണ്ഡോദാത്തതസ്തു ബഹുവിസ്തരഃ**

ഈ ജഗത്തിനെ നിയന്ത്രിച്ചു കൊണ്ടിരിക്കുന്നതാരോ,അന്തര്യാമിയായ ആ സാക്ഷാൽ ഈശ്വരൻ നമ്മെ രക്ഷിക്കട്ടെ.ദധിമണ്ഡോദത്തിന് അപ്പുറത്താണ് വളരെ വിസ്തൃതമായ,

**27. പുഷ്കരദ്വീപനാമായം ശാകദ്വീപദ്വിസംഗുണഃ**
**സ്വസമാനേന സ്വാദൂദകേനായം പരിവേഷ്ടിതഃ**

പുഷ്കരമെന്നു പേരുള്ള ദ്വീപ്. അതിന് ശാകദ്വീപിന്റെ ഇരട്ടിയാണ് വലിപ്പം ശുദ്ധോദസമുദ്രമാണ് അതിനു ചുററും.

**28. യത്രാസ്തേ പുഷ്കരം ഭ്രാജദഗ്നിചൂഡാനിഭാനി ച**
**പത്രാണി വിശദാനീഹ സ്വർണപത്രായുതായുതം**

അവിടെ അഗ്നിജ്ജ്വാലപോലെ, പത്തുകോടി സ്വർണ്ണദളങ്ങളോട്കൂടി വികസിച്ചു നില്ക്കുന്ന ഒരുതാമരയുണ്ട്.

**29. ശ്രീമദ്ഭഗവതശ്ചേദമാസനം പരമേഷ്ടിനഃ**
**കല്പിതം ലോകഗുരുണാ സർവ്വലോകസിസൃക്ഷയാ**

പരമേഷ്ടിയായ ഭഗവാന്റെ ആസനമാണത്. ലോകഗുരുവായ അദ്ദേഹം സർവ്വലോകങ്ങളെയും സൃഷ്ടിക്കണമെന്ന ആഗ്രഹത്തോടെ നിർമ്മിച്ചതാണ് ഇത്.

**30. തദ്ദ്വീപ ഏക ഏവായം മാനസോത്തര നാമകഃ**
**അർവാചീനപരാചീന വർഷയോരവധിർഗിരിഃ**

അതുപോലെ ഈ ദ്വീപിൽ ഒരു പർവ്വതമേയുള്ളു. മാനസോത്തരം അത്,അപ്പുറമുള്ളത് ഇപ്പുറമുള്ളത് എന്നിങ്ങനെ വർഷത്തെ രണ്ടായി വിഭജിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു.

**31. ഉച് ഛ്രായായാമയോഃസംഖ്യാഃ യുതയോജനസംമിതാ**
**യത്ര ദിക്ഷു ച ചത്വാരി ചതസൃഷു പുരാണി ഹി**

ഉയരവും നീളവും പതിനായിരം യോജനവീതമാണ്. നാലുദിക്കുകളിലും,നാലു പുരങ്ങൾ ഉണ്ട്

**32. ഇന്ദ്രാദി ലോകപാലാനാം യദുപര്യർക്കനിർഗമഃ**
**മേരും പ്രദക്ഷിണീകുർവൻ ഭാനുഃ പര്യേതി യത്രഹി**

ഇന്ദ്രാദിലോകപാലന്മാരുടെ പുരങ്ങളാണ് അവ. അതിന് ഉപരിയാണ് ആദിത്യമാർഗ്ഗം. മേരുവിനെ ചുററിക്കൊണ്ട് ആദിത്യൻ അവിടെ പ്രശോഭിക്കുന്നു.

**33. സംവത്സരാത്മകം ചക്രം ദേവഹോത്രാഭിധോ ഭ്രമൻ**
**പ്രൈയവ്രതോƒധിപോ വീതിഹോത്രഃ സ്വാത്മജകദ്വയം**

രണ്ട് അയനങ്ങൾ ഉള്ള സംവത്സരമെന്ന ചക്രം ചുഴററിക്കൊണ്ടാണ് ആദിത്യന്റെ സഞ്ചാരം. പ്രിയവ്രതപുത്രനായ വീതിഹോത്രൻ തന്റെ രണ്ടു പുത്രന്മാരെയും

**34. വർഷദ്വയേ പരിസ്ഥാപ്യ വർഷനാമധരം ക്രമാത്**
**രമണോ ധാതകിശ്ചൈവ തത്തദ്വർഷപതീ ഉഭൗ**

അവരുടെ പേരുള്ള രമണം. ധാതകി എന്നീ വർഷങ്ങളുടെ അധിപതികളാക്കി വാഴിച്ചു.

**35. കൃതാഃ സ്വയം പൂർവ്വജവദ് ഭഗവദ്ഭക്തി തത്പരാഃ**
**തദ്വർഷപുരുഷാ ബ്രഹ്മരൂപിണം പരമേശ്വരം**

പൂർവ്വികന്മാരെപ്പോലെ ആ വർഷപുരുഷന്മാരും ഭഗവദ്ഭക്തിതത്പരരായി ബ്രഹ്മസ്വരൂപിയായ പരമേശ്വരനെ

**36. സകർമ്മകേന യോഗേന യജന്തി പരിശീലിതാഃ**
**യത്തത്കർമ്മമയം ലിംഗം ബ്രഹ്മലിംഗം ജനോƒർച്ചയേത്**

കർമ്മയോഗവിധിപ്രകാരം നിത്യവും പുജിക്കുന്നു.കർമ്മത്തിന്റെ ഫലരൂപിയായി കരുതപ്പെടുന്ന, ഏകാന്തവും അദ്വയവും ശാന്തവുമായ ബ്രഹ്മലിംഗത്തെ അവർ വണങ്ങുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ത്രയോദശോƒദ്ധ്യായഃ

# അഥ ചതുർദശോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. **തതഃ പരസ്താദചലോ ലോകാലോകേതി നാമകഃ**
**അന്തരാളേ ച ലോകാലോകയോർയഃ പരികല്പിതഃ**

ശുദ്ധോദത്തിന് അപ്പുറം പ്രകാശമാനമായ ലോകത്തിനും പ്രകാശരഹിതമായ അലോകത്തിനും മധ്യേ ലോകാലോകം എന്നു പേരുള്ള പർവ്വതം സ്ഥിതി ചെയ്യുന്നു.

2. **യാവദസ്തി ച ദേവർഷേ ഹ്യന്തരം മാനസോത്തരാത്**
**സുമേരോസ്താവതീ ശുദ്ധാ കാഞ്ചനീ ഭൂമിരസ്തി ഹി**

മഹർഷേ, ശുദ്ധോദത്തിനപ്പുറത്ത് മാനസോത്തരത്തിൽ നിന്ന് സുമേരുവിലേക്ക് എത്ര ദൂരമുണ്ടോ അത്രയും ദൂരം വരുന്ന ഭൂമി പ്രാണികളും മറ്റും വസിക്കുന്നതാണ്. അതിനപ്പുറത്തായി സ്വർണ്ണമയമായ ഒരു പ്രദേശമുണ്ട്.

3. **ദർപ്പണോദരതുല്യാ സാ സർവ്വപ്രാണിവിവർജ്ജിതാ**
**യസ്യാം പദാർത്ഥഃ പ്രഹിതോ ന കിഞ്ചിത് പ്രത്യുദീയതേ**

കണ്ണാടി പോലെ തിളങ്ങുന്ന ആ പ്രദേശത്ത് ഒരു പ്രാണി പോലുമില്ല. സുവർണ്ണമയമായതുകൊണ്ട് തൃണാദികൾ പോലും ഇല്ല. ദേവഗണങ്ങളുടെ വിഹാരഭൂമിയാണ് അത്. ഏതു സാധനം അവിടെ ഇട്ടാലും അതു തിരിയെ കിട്ടുകയില്ല. അത് സ്വർണ്ണമയമായിത്തീരും.

4. **അതഃ സർവ്വപ്രാണിസംഘരഹിതാ സാ ച നാരദ**
**ലോകാലോക ഇതി വ്യാഖ്യാ യദത്ര പരികല്പിതാ**

അതുകൊണ്ട് സർവ്വ പ്രാണികളും അവിടം ഉപേക്ഷിച്ചിരിക്കുകയാണ്. ലോകാലോകം എന്ന പ്രസിദ്ധി ഈ പർവ്വതത്തിനു ലഭിച്ചിരിക്കുന്നത്,

5. **ലോകാലോകാന്തരേ ചാസ്യ വർത്തതേ സർവ്വദാ സ്ഥിതിഃ**
**ഈശ്വരേണ സ ലോകാനാം ത്രയാണാമന്തഗഃ കൃതഃ**

ലോകാലോകങ്ങൾക്കിടയ്ക്ക് ഈ പർവ്വതം സദാ സ്ഥിതിചെയ്യുന്നതുകൊണ്ടാണ്. മൂന്നു ലോകങ്ങളുടെയും അതിർത്തിയായി ഈശ്വരൻ കല്പിച്ചിരിക്കുന്ന പർവ്വതമാണിത്.

6. **സൂര്യാദീനാം ധ്രുവാന്താനാം രശ്മയോ യദ്വശാദിഹ**
**അർവാചീനാശ്ച ത്രീംല്ലോകാനാതന്വാനാഃ കദാപി ഹി**

സൂര്യൻ തുടങ്ങി ധ്രുവൻ വരെയുള്ള നക്ഷത്രഗോളങ്ങൾക്കൊന്നിനുംഈ പർവ്വതം ഉള്ളതു നിമിത്തം, തൊട്ടടുത്ത് ചുററുവട്ടത്തിൽ കുത്തനെ രശ്മികൾ തൂകാമെന്നല്ലാതെ ഒരിക്കലും

7. **പരാചീനത്വഭാജോ ഹി ന ഭവന്തി ച നാരദ**
**താവദുന്നഹനായാമഃ പർവ്വതേന്ദ്രോ മഹോദയഃ**

പുറത്തേക്ക് രശ്മികൾ ചൊരിയാൻ കഴിയുകയില്ല. അത്രത്തോളം ഉയരവും അതിനു യോജിച്ച വിസ്താരവുമുണ്ട്, ആ മഹാപർവ്വതത്തിന്.

8. **ഏതാവാൻ ലോകവിന്യാസോ*f*യം സംസ്ഥാമാനലക്ഷണൈഃ**
**കവിഭിഃ സ തു പഞ്ചാശത്കോടിഭിർ ഗണിതസ്യ ച**

ഇത്രത്തോളമാണ് അതിന്റെ ആകൃതിയും കിടപ്പും. അളവും ലക്ഷണങ്ങളുംകൊണ്ട്, പണ്ഡിതന്മാർ അൻപതുകോടി യോജന വലിപ്പമുണ്ടെന്നു കണക്കാക്കിയിട്ടുള്ള,

**9. ഭൂഗോളസ്യ ചതുർത്ഥാംശോ ലോകാലോകാചലോ മുനേ**
**തസ്യോപരി ചതുർദ്ദിക്ഷു ബ്രഹ്മണാ ചാത്മയോനിനാ**

ഭൂഗോളത്തിന്റെ നാലിലൊന്നുണ്ട് ആ ലോകാലോകപർവ്വതം. ഹേ നാരദ, അതിന്റെ മുകളിൽ നാലു ദിക്കുകളിലായി ആത്മയോനിയായ ബ്രഹ്മാവ്

**10. നിവേശിതാ ദിഗ്ഗജാ യേ തന്നാമാനി നിബോധത**
**ഋഷഭഃ പുഷ്പചൂഡോƒഥ വാമനോƒഥാപരാജിതഃ**

നാലു ദിഗ്ഗജങ്ങളെ നിർത്തിയിട്ടുണ്ട്. അവയുടെ പേരും കേട്ടുകൊള്ളുക.ഋഷഭൻ, പുഷ്പചൂഡൻ, വാമനൻ, അപരാജിതൻ ഇങ്ങനെയാണ് അവയുടെ പേര്.

**11. ഏതേ സമസ്തലോകസ്യ സ്ഥിതിഹേതവ ഈരിതാഃ**
**തേഷാം ച സ്വവിഭൂതിനാം ബഹുവീര്യോപബൃംഹണം**

ഇവരാണ് സമസ്തലോകത്തിന്റെയും നിലനില്പിന് കാരണക്കാർ എന്നു പറയപ്പെടുന്നു. ഇവർക്കും സ്വാംശഭൂതരായ മഹേന്ദ്രാദിലോകപാലന്മാർക്കും ഒട്ടേറെ വീര്യം പകരുന്ന,

**12. വിശുദ്ധസത്വം ചൈശ്വര്യം വർദ്ധയൻ ഭഗവാൻ ഹരിഃ**
**ആസ്തേ സിദ്ധ്യഷ്ടകോപേതോ വിഷ്വക്സേനാദി സംവൃതഃ**

ഭഗവാൻ ശ്രീഹരി തന്റെ വിശുദ്ധസത്വത്തെയും ഐശ്വര്യത്തെയും വളർത്തിക്കൊണ്ട് അഷ്ടൈശ്വര്യസിദ്ധികളോടു കൂടി വിഷ്വക്സേനാദികളാൽ പരിസേവിതനായി

**13. നിജായുധൈഃ പരിവൃതോ ഭുജദണ്ഡൈ സമന്തതഃ**
**ആസ്തേ സകലലോകസ്യ സ്വസ്തയേ പരമേശ്വരഃ**

വരായുധങ്ങൾ ധരിച്ച കൈകളോടെ സമസ്തലോകങ്ങളുടെയും മംഗളത്തിനു വേണ്ടി ആ പർവ്വതത്തിൽ കുടികൊള്ളുന്നു.

**14. ആകല്പമേവം വേഷം സ ഗതോ വിഷ്ണുഃ സനാതനഃ**
**സ്വമായാരചിതസ്യാസ്യ ഗോപീഥായാത്മസാധനഃ**

സനാതനനായ ഹരി കല്പാന്തംവരെ ഈ വേഷത്തിൽ ആത്മമായയാൽ വിരചിതമായ ഈ ലോകത്തെ രക്ഷിക്കാനായി അവിടെ വസിക്കുന്നു.

**15. യോന്തർവിസ്താര ഏതേനഹ്യലോകപരിമാണകം**
**വ്യാഖ്യാതം യദ്ബഹിർലോകാലോകാചല ഇതീരണാത്**

ലോകാലോകപർവ്വതത്തിന്റെ അന്തർവിസ്താരം, അതായത് മേരുവിന്റെ ഒരു വശത്തെ ഭൂവിസ്താരമായിട്ടാണ് വിവരിച്ചത്. അതു പന്ത്രണ്ടരക്കോടി യോജനയാണ്. കാരണം അതിന പ്പുറത്താണല്ലോ ലോകാലോകപർവ്വതം.

**16. തതഃ പരസ്താദ്യോഗേശഗതിം ശുദ്ധാം വദന്തി ഹി**
**അണ്ഡമധ്യഗതഃ സൂര്യോ ദ്യാവാഭൂമ്യോർ യദന്തരം**

ലോകാലോകപർവ്വതത്തിന് അപ്പുറം, അഥവാ അലോകത്തിനും അപ്പുറം യോഗേശ്വരന്മാർ എത്തിച്ചേർന്ന വിശുദ്ധസ്ഥാനമാണെന്നു പറയുന്നു. ഭൂസ്വർഗ്ഗങ്ങളുടെ മധ്യത്തിൽ ഒരു അണ്ഡമദ്ധ്യത്തി ലാണ് സൂര്യൻനിൽക്കുന്നത്.

**17. സൂര്യാണ്ഡഗോളയോർ മധ്യേ കോട്യഃ സ്യുഃ പഞ്ചവിംശതിഃ**
**മൃതേണ്ഡ ഏഷ ഏതസ്മിൻ ജാതോ മാർത്തണ്ഡശബ്ദഭാക്**

സൂര്യനും അണ്ഡഗോളത്തിനും ഇടയ്ക്കുള്ള സ്ഥലത്തിന്റെ വിസ്തൃതി ഇരുപത്തിഅഞ്ചു കോടിയാണ്. മൃതമായ-അചേതനമായ-അണ്ഡത്തിൽ നിന്ന് ഉണ്ടായതിനാൽ രവി മാർത്താണ്ഡനാമാവായി.

**18. ഹിരണ്യഗർഭ ഇതി യദ്ധിരണ്യാണ്ഡസമുദ്ഭവഃ**
**സൂര്യേണ ഹി വിഭജ്യന്തേ ദിശഃ ഖം ദ്യൗർമഹീഭിദാ**

ഹിരണ്യാണ്ഡത്തിൽ നിന്ന്-സ്വർണ്ണാണ്ഡത്തിൽനിന്ന്-ജനിച്ചവനായതുകൊണ്ട് ഹിരണ്യഗർഭൻ എന്നുള്ള പേരും ഉണ്ട്. സൂര്യനാണ്, ദിക്ക്, അന്തരീക്ഷം, ആകാശം, ഭൂമി ഇവയെ വേർതിരിക്കുന്നത്.

**19. സ്വർഗ്ഗാപവർഗ്ഗൗ നരകാ രസൗകാംസി ച സർവശഃ**
**ദേവതിര്യങ്മനുഷ്യാണാം സരീസൃപവീരുധാം**

അതുപോലെ ഭോഗമോക്ഷപ്രദേശങ്ങളെയും നരകങ്ങളെയും അത്ലാദികളെയും വിഭജിക്കുന്നതും ആദിത്യൻ തന്നെ. ദേവന്മാർ, തിര്യക്കുകൾ, ലതാദികൾ തുടങ്ങി,

**20. സർവ ജീവനികായാനാം സൂര്യ ആത്മാ ദൃഗീശ്വരഃ**
**ഏതാവാൻ ഭൂമണ്ഡലസ്യ സന്നിവേശ ഉദാഹൃതഃ**

സർവ്വ ജീവജാലങ്ങൾക്കും സൂര്യനാണ് ജീവനും കാഴ്ചയും നൽകുന്നഈശ്വരൻ. ഇത്രയുമൊക്കെയാണ് ഭൂമണ്ഡലത്തിന്റെ സ്ഥിതിയെന്നു പറയാം.

**21. ഏതേന ഹി ദിവോമാനം വർണ്ണയന്തി ച തദ്വിദഃ**
**ദ്വിദളാനാം ച നിഷ്പാവാദീനാം ച ദളയോർയഥാ**

അറിവുള്ളവർ ഈ രീതിയിൽത്തന്നെ ദ്യുലോകത്തെയും അളന്നുകണക്കാക്കിയിട്ടുണ്ട്. ഒരു ചെറിയ അമരച്ചെടിയുടെ രണ്ട് ഇലകളിൽ ഒന്നു കൊണ്ട് മറ്റേതിനേയും ഊഹിക്കാമല്ലോ. അതുപോലെ,

**22. അന്തരേണ തയോരന്തരിക്ഷം തദുഭയസന്ധിതം**
**യന്മദ്ധ്യഗശ്ച ഭഗവാൻ ഭാനുർ വൈ തപതാം വരഃ**

രണ്ട് ഇടകൾക്കുള്ള ഇടയെന്നപോലെ ഭൂസ്വർഗ്ഗങ്ങൾക്കിടയ്ക്ക് അന്തരീക്ഷം സ്ഥിതി ചെയ്യുന്നു. അന്തരീക്ഷത്തിന്റെ മദ്ധ്യത്തിലായി സ്ഥിതി ചെയ്യുന്നവനും കത്തിജ്വലിക്കുന്നവനുമായ ഭഗവാൻ ആദിത്യൻ,

**23. ആതപേന ത്രിലോകീം ച പ്രതപത്യേവ ഭാസയൻ**
**ഉത്തരായണമാസാദ്യ ഗതിമാന്ദ്യം വിതന്വതേ**

മൂന്നു ലോകത്തിനും വെളിച്ചം നൽകി തപിപ്പിക്കുന്നു. ഉത്തരായണത്തിലെത്തിയിട്ട് ഗതിക്ക് മാന്ദ്യവും ഉണ്ടാക്കുന്നു.

**24. ആരോഹണസ്ഥാനമസൗ ഗത്വാഹോ ദൈർഘ്യമാചരേത്**
**ദക്ഷിണായനമാസാദ്യ ഗതിശൈഘ്ര്യം വിതന്വതേ**

ഉച്ചസ്ഥാനത്തേക്ക് ആരോഹണം ചെയ്യുന്നതുനിമിത്തം പകൽ ഏറി വരുന്നു. ദക്ഷിണായനമാകുമ്പോൾ ഗതിക്ക് വേഗം കൂട്ടുന്നു.

**25. അവരോഹണസ്ഥാനമസൗ ഗച്ഛൻ ഹ്രസ്വം ദിനം ചരേത്**
**വിഷുവത് സംജ്ഞമാസാദ്യ ഗതിസാമ്യം വിതന്വതേ**

അവരോഹണസ്ഥാനത്തേക്കുള്ള പോക്കായതിനാൽ പകൽ കുറഞ്ഞുവരുന്നു. വിഷുവത് എന്നു പേരുള്ള ദിവസങ്ങളിൽ എത്തുമ്പോൾ ഗതിക്ക് സാമ്യം വരുത്തുന്നു.

26. സമസ്ഥാനമഥാസാദ്യ ദിനസാമ്യം കരോതി ച
യദാ ച മേഷതുലയോഃ സഞ്ചരേദ്ധി ദിവാകരഃ

സമസ്ഥാനമായതുകൊണ്ട് രാപ്പകലുകൾ തുല്യങ്ങളാക്കുകയും ചെയ്യുന്നു.എപ്പോഴാണോ മേടം, തുലാം എന്നീ രാശികളിൽ ദിവാകരൻ സഞ്ചരിക്കുന്നത്,

27. സമാനാനി ത്വഹോ രാത്രാണ്യാതനോതി ത്രയീമയഃ
വൃഷാദി പഞ്ചസു യദാ രാശിഷ്വർക്കോ വിരോചതേ

അപ്പോൾ ആ വേദമയൻ ദിനരാത്രങ്ങളെ തുല്യമാക്കുന്നു. ഇടവം തുടങ്ങിയ രാശികളിൽ സഞ്ചരിക്കുമ്പോൾ

28. തദാഹാനി ച വർദ്ധന്തേ രാത്രയോഽപി ഹ്രസന്തി ച
വൃശ്ചികാദിഷു സൂര്യോഹി യദാ സഞ്ചരതേ രവിഃ
തദാപീമാന്യഹോരാത്രാണി ഭവന്തി വിപര്യയാത്.

പകൽ വർദ്ധിക്കുന്നു; രാത്രി കുറയുകയും ചെയ്യുന്നു. വൃശ്ചികം തുടങ്ങിയ രാശികളിൽ ആദിത്യൻ സഞ്ചരിക്കുമ്പോൾ ദിനരാത്രങ്ങളുടെ ദൈർഘ്യം നേരേ വിപരീതമായിരിക്കും.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ചതുർദ്ദശോഽദ്ധ്യായഃ

## അഥ പഞ്ചദശോഽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. അതഃപരം പ്രവക്ഷ്യാമി ഭാനോർഗമനമുത്തമം
ശീഘ്രമാന്ദ്യാദിഗതിഭിസ്ത്രിവിധം ഗമനം രവേഃ

ആദിത്യന്റെ ഉത്തമമായ സഞ്ചാരത്തെപ്പറ്റി ഞാൻ ഇനി വിവരിക്കാം. ശീഘ്രമന്ദാദി ഗതികൾ നിമിത്തം രവിക്ക് മൂന്നുവിധം സഞ്ചാരമുണ്ട്.

2. സർവഗ്രഹാണാം ത്രീണ്യേവ സ്ഥാനാനി സുരസത്തമ
സ്ഥാനം ജാരദ്ഗവം മധ്യം തഥൈരാവതമുത്തരം

മഹർഷേ, ഗ്രഹങ്ങൾക്കെല്ലാം മുമ്മൂന്നു സ്ഥാനങ്ങളാണുള്ളത്. ജാരദ്ഗവമാണു മധ്യസ്ഥാനം. വടക്ക് ഐരാവതം.

3. വൈശ്വാനരം ദക്ഷിണതോ നിർദിഷ്ടമിതി തത്ത്വതഃ
അശ്വിനീ കൃത്തികാ യാമ്യാ നാഗവീഥീതി ശബ്ദിതാ

തെക്ക് വൈശ്വാനരം. ഇവയാണു നിർദ്ദിഷ്ടസ്ഥാനങ്ങൾ. അശ്വതി, ഭരണി, കാർത്തിക എന്നിവ കൂടിയത് നാഗവീഥി എന്നു പറയുന്നു.

4. രോഹിണ്യാർദ്രാ മൃഗശിരോ ഗജവീഥ്യഭിധീയതേ
പുഷ്യാശ്ലേഷാ തഥാദിത്യാ വീഥീ ചൈരാവതീ സ്മൃതാ

രോഹിണി, മകയിരം, തിരുവാതിര എന്നിവ ചേർന്നത് ഗജവീഥി. പുണർതം, പൂയം, ആയില്യം എന്നിവ ചേർന്നത് ഐരാവത വീഥി.

5. ഏതാസ്തു വീഥയസ്തിസ്ര ഉത്തരോ മാർഗ്ഗ ഉച്യതേ
തഥാ ദ്വേ ചാപി ഫാൽഗുന്യൗ മഘാ ചൈവാർഷഭീ മതാ.

ഈ മൂന്നു വീഥികളും ചേർന്നതാണ് ഉത്തരമാർഗ്ഗം. മകവും പൂരവും ഉത്രവും ചേർന്നത് ആർഷഭവീഥി.

6. ഹസ്തശ്ചിത്രാ തഥാ സ്വാതീ ഗോവീഥീതു ശബ്ദിതാ
ജ്യേഷ്ഠാ വിശാഖാനുരാധാ വീഥീ ജാരദ്ഗവീ മതാ

അത്തവും ചിത്തിരയും ചോതിയും ചേർന്നത് ഗോവീഥിയെന്നു പറയുന്നു. വിശാഖം അനിഴം കേട്ട എന്നിവ ജാരദ്ഗവ വീഥിയിൽപ്പെടുന്നു.

7. ഏതാസ്തു വീഥയസ്തിസ്രോ മധ്യമോ മാർഗ്ഗ ഉച്യതേ
മൂലാഷാഢോത്തരാഷാഢാ അജവീഥ്യഭിധീയതേ

ഈ മൂന്നു വീഥികളും ചേർന്നത് മധ്യമമാർഗ്ഗം എന്നു പറയുന്നു. മൂലം പൂരാടം ഉത്രാടം എന്നിവ ചേർന്നത് അജവീഥി എന്നുപറയുന്നു.

8. ശ്രവണം ച ധനിഷ്ഠാ ച മാർഗ്ഗീ ശതഭിഷക്തഥാ
വൈശ്വാനരീ ഭാദ്രപദേ രേവതീ ചൈവ കീർത്തിതാ

തിരുവോണം, അവിട്ടം, ചതയം എന്നിവ ചേർന്നത് മൃഗവീഥി. പൂരുരുട്ടാതി, ഉത്തൃട്ടാതി രേവതി എന്നിവ വൈശ്വാനര വീഥിയിൽപ്പെടുന്നു.

9. ഏതാസ്തു വീഥയസ്തിസ്രോ ദക്ഷിണോ മാർഗ്ഗ ഉച്യതേ
ഉത്തരായണമാസാദ്യ യുഗാക്ഷാന്തനിബദ്ധയോഃ

ഈ മൂന്നുവീഥികളും കൂടിയതാണു ദക്ഷിണമാർഗ്ഗം എന്നു പറയുന്നത്. സൂര്യൻ ഉത്തരമാർഗ്ഗത്തിൽ-ഉത്തരായണത്തിൽ-വരുമ്പോൾ നുകത്തിൽ കെട്ടിയിരിക്കുന്ന,

10. കർഷണം പാശയോർവായുബദ്ധയോ രോഹണം സ്മൃതം
തദാഭ്യന്തരഗാന്മണ്ഡലാദ്രഥസ്യ ഗതേർഭവേത്.

വായുബദ്ധമായ കയർ വലിച്ചു മുറുക്കിക്കൊണ്ടുള്ള കയറ്റമായതിനാൽ ആ സമയത്ത് ആഭ്യന്തരമണ്ഡലത്തിലെ സൂര്യഗതിക്ക്,

11. മാന്ദ്യം ദിവസവൃദ്ധിശ്ച ജായതേ സുരസത്തമ
രാത്രിഹ്രാസശ്ച ഭവതി സൗമ്യായനക്രമോഹ്യയം

മാന്ദ്യം സംഭവിക്കും. അപ്പാൾ പകൽ കൂടിവരികയും അതുപോലെ രാത്രി കുറഞ്ഞു വരികയും ചെയ്യും. ഇത് സൗമ്യായനക്രമമാണ്.

12. ദക്ഷിണായനകേ പാശേ പ്രേരണാദവരോഹണം
ബഹിർമണ്ഡലവേശേന ഗതിശൈഘ്ര്യം തദാ ഭവേത്.

ദക്ഷിണായനത്തിൽ അവരോഹണമായതിനാൽ കയർ അയച്ചുവിടുന്നതുമൂലം ബഹിർ മണ്ഡലത്തിലേക്കു പ്രവേശിക്കുന്ന തേരിന് ഗതിവേഗം കൂടുന്നു.

13. തദാ ദിനാല്പതാ രാത്രിവൃദ്ധിശ്ച പരികീർത്തിതാ
വൈഷുവേ പാശസാമ്യാത്തു സമാവസ്ഥാനതോ രവേഃ

അപ്പോൾ പകൽ കുറഞ്ഞും രാത്രി ഏറിയും വരും. വിഷുവത്തിൽ സൂര്യൻ,അയവും മുറുക്കവും കൂടാതെ കയർ സമനിലയിലാവുന്നതുകൊണ്ട്, സമാവസ്ഥയിലാകുന്നതിനാൽ,

14. മധ്യമണ്ഡലവേശശ്ച സാമ്യം രാത്രിദിനാദികേ
ആകൃഷ്യേതേ യദാ തൗ തു ധ്രുവേണ സമധിഷ്ഠിതൗ

മദ്ധ്യ മണ്ഡലത്തിൽ വച്ച് രാപ്പകലുകൾ തുല്യങ്ങളായിത്തീരുന്നു. ധ്രുവത്തിൽ ബന്ധിച്ചിരിക്കുന്ന രണ്ടു കയറും മുറുക്കിപ്പിടിച്ചിരിക്കുമ്പോൾ

15. തദാഭ്യന്തരതഃ സൂര്യോ ഭ്രമതേ മണ്ഡലാനി ച
ധ്രുവേണ മുച്യമാനേന പുനാ രശ്മിയുഗേന തു

മണ്ഡലങ്ങൾക്ക് അകത്തായിട്ടാണ് സൂര്യന്റെ സഞ്ചാരം. ധ്രുവത്തിൽ നിന്ന് കയർ അയഞ്ഞുവരുമ്പോൾ,

16. തഥൈവ ബാഹ്യതഃ സൂര്യോ ഭ്രമതേ മണ്ഡലാനി ച
തസ്മിൻ മേരൗ പൂർവഭാഗേ പുര്യൈന്ദ്രീ ദേവധാനികാ

ആദിത്യൻ അതുപോലെതന്നെ ബാഹ്യമണ്ഡലത്തിലാണു സഞ്ചരിക്കുക. മേരുവിന്റെ കിഴക്കുഭാഗത്ത് ഇന്ദ്രന്റെ പുരിയായ ദേവധാനികയും.

17. ദക്ഷിണേ വൈ സംയമനീ നാമ യാമ്യാ മഹാപുരീ
പശ്ചാന്നിമ്ലോചനീ നാമ വാരുണീ വൈ മഹാപുരീ

തെക്ക് യമന്റെ സംയമനി എന്നുപേരുള്ള മഹാപുരിയും പടിഞ്ഞാറ് വരുണന്റെ നിമ്ലോചനി എന്ന മഹാപുരിയും.

18. തദുത്തരേ പുരീ സൗമ്യാ പ്രോക്താ നാമ വിഭാവരീ
ഐന്ദ്രപുര്യാം രവേഃ പ്രോക്ത ഉദയോ ബ്രഹ്മവാദിഭിഃ

വടക്ക് കുബേരന്റെ വിഭാവരി എന്ന പുരിയും സ്ഥിതിചെയ്യുന്നു. ഇന്ദ്രപുരിയിലാണ് സൂര്യന്റെ ഉദയമെന്ന് ബ്രഹ്മജ്ഞാനികൾ പറയുന്നു.

19. സംയമന്യാം ച മദ്ധ്യാഹ്നേ നിമ്ലോചന്യാം നിമീലനം
വിഭാവര്യാം നിശീഥഃ സ്യാത്തിഗ്മാംശോഃ സുരപൂജിതഃ

സുരപൂജിതനായ ആദിത്യൻ മധ്യാഹ്നത്ത് സംയമനിയാലും സന്ധ്യയ്ക്കു നിമ്ലോചനിയിലും അർദ്ധരാത്രിക്ക് വിഭാവരിയിലും എത്തുന്നു.

20. പ്രവൃത്തേശ്ച നിമിത്താനി ഭൂതാനാം താനി സർവശഃ
മേരോഃ ചതുർദിശം ഭാനോഃ കീർത്തിതാനി മയാ മുനേ.

മഹർഷേ, ജീവജാലങ്ങളുടെ എല്ലാ പ്രവൃത്തികൾക്കും കാരണം മേരുവിന്റെ നാലുവശത്തുമായി ആദിത്യൻ ഇങ്ങനെ സഞ്ചരിക്കുന്നതാണ്.

21. മേരുസ്ഥാനം സദാ മദ്ധ്യംഗത ഏവ വിഭാതി ഹി
സവ്യം ഗച്ഛൻ ദക്ഷിണേന കരോതി സ്വർണ്ണപർവതം

മേരുവിൽ സ്ഥിതിചെയ്യുന്നവർക്ക് എപ്പോഴും മദ്ധ്യാഹ്നം തന്നെയാണ്. സുവർണ്ണപർവതമായ മേരുവിനെ ആദിത്യൻ വലംവച്ചു സഞ്ചരിക്കുന്നതിനാൽ,

22. ഉദയാസ്തമയേ ചൈവ സർവകാലം തു സമ്മുഖേ
ദിശാസ്വശേഷാസു തഥാ സുരർഷേ വിദിശാസു ച

എല്ലാദിക്കുകളിലും വിദിക്കുകളിലും ഒരേസ്ഥാനത്തുതന്നെ ഉദയാസ്തമയങ്ങളും സംഭവിക്കുന്നു. ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്ന സ്ഥാനങ്ങൾ നിശ്ചിതമായിരിക്കുമെന്നർത്ഥം.

**23. യൈര്യത്ര ദൃശ്യതേ ഭാസ്വാൻ സ തേഷാമുദയഃ സ്മൃതഃ**
**തിരോഭാവം ച യത്രൈതി തത്രൈവാസ്തമനം രവേഃ**

ആർക്ക് എപ്പോൾ ആദിത്യനെ കാണാറാകുന്നുവോ അവർക്ക് അതാണ് ഉദയം. എപ്പോഴാണോ ആദിത്യനെ കാണാൻ കഴിയാതാവുന്നത് അത് അസ്തമനവുമാകുന്നു.

**24. നൈവാസ്തമനമർക്കസ്യ നോദയഃ സർവദാ സതഃ**
**ഉദയാസ്തമനാഖ്യം ഹി ദർശനാദർശനം രവേഃ**

അതിനാൽ സൂര്യൻ ഉദിക്കുന്നുമില്ല. അസ്തമിക്കുന്നുമില്ല എന്നതാണുസത്യം. ഉദയാസ്തമനങ്ങൾ ആദിത്യന്റെ ദർശനം അദർശനം എന്നീ രണ്ടു ഭാവങ്ങൾ മാത്രം ആകുന്നു.

**25. ശക്രാദീനാം പുരേ തിഷ്ഠൻ സ്പൃശത്യേഷ പുരത്രയം**
**വികർണ്ണൗ ദ്വൗ വികർണ്ണസ്ഥസ്ത്രീൻ കോണാൻ ദ്വേ പുരേ തഥാ**

ഇനൻ ഇന്ദ്രപുരിയിൽ നില്ക്കുമ്പോൾ മൂന്നു പുരങ്ങളെയും രണ്ടു കോണുകളെയും കോണിൽ നില്ക്കുമ്പോൾ രണ്ടു പുരങ്ങളെയും മൂന്നു കോണുകളെയും സ്പർശിക്കുന്നു.

**26. സർവേഷാം ദ്വീപവർഷാണാം മേരുരുത്തരതഃ സ്ഥിതഃ**
**യൈര്യത്ര ദൃശ്യതേ ഭാനുഃ സൈവ പ്രാചീതി ചോച്യതേ**

സകല ദ്വീപുകളുടെയും വർഷങ്ങളുടെയും വടക്കുഭാഗത്തായിട്ടാണ് മേരുപർവതം സ്ഥിതിചെയ്യുന്നത്. ആര് എവിടെ സൂര്യൻ ഉദിക്കുന്നതായികാണുന്നുവോ അവർക്ക് അതാണു കിഴക്ക്.

**27. തദ്വാവഭാഗതോ മേരു പർവതേതി വിനിർണയഃ**
**യദി ചൈന്ദ്ര്യാഃ പ്രചലതേ ഘടികാ ദശപഞ്ചഭിഃ**

അവരുടെ ഇടത്തു ഭാഗത്താണ് മേരുപർവതത്തിന്റെ സ്ഥിതി എന്ന് നിർണ്ണയിച്ചു കൊള്ളണം. ഇന്ദ്രപുരി വിടുന്ന സൂര്യൻ പതിനഞ്ചുനാഴികകൊണ്ട്,

**28. യാമ്യാം തദാ യോജനാനാം സപാദം കോടിയുഗ്മകം**
**സാർധദ്വാദശലക്ഷാണി പഞ്ചനേത്രസഹസ്രകം**

യമപുരിയായ സംയമനിയിലെത്തുന്നു.അപ്പോൾ രണ്ടുകോടി മുപ്പത്തിയേഴു ലക്ഷത്തിഅറുപതിനായിരം യോജന ദൂരം.

**29. പ്രക്രാമതി സഹസ്രാംശുഃ കാലമാർഗ്ഗപ്രദർശകഃ**
**ഏവം തതോ വാരുണീം ച സൗമ്യാമൈന്ദ്രീം സഹസ്രദൃക്**

കാലമാർഗ്ഗ പ്രദർശകനായ സഹസ്രകിരണൻ സഞ്ചരിച്ചു കഴിഞ്ഞിരിക്കും. ഇതേ തോതിൽ കാലവും ദൂരവുമെടുത്ത് വരുണപുരിയിലും സൗമ്യപുരിയിലും ഇന്ദ്രപുരിയിലും സഹസ്രാക്ഷൻ എത്തുന്നു.

**30. പര്യേതി കാലചക്രാത്മാ ദ്യുമണിഃ കാലബുദ്ധയേ**
**തഥാ ചാന്യേ ഗ്രഹാഃ സോമാദയോ യേ ദിവിചാരിണഃ**

കാലചക്രാത്മാവായ ദ്യുമണി കാലബോധം ഉണ്ടാക്കാൻ വേണ്ടി ഇങ്ങനെ സഞ്ചരിക്കുന്നു. ഇപ്രകാരം ദ്യോവിൽ സഞ്ചരിക്കുന്ന സോമൻ തുടങ്ങിയ മറ്റു ഗ്രഹങ്ങളും.

**31. നക്ഷത്രൈഃ സഹ ചോദ്യേതി സഹ ചാസ്തം വ്രജന്തി തേ**
**ഏവം മുഹൂർത്തേന രഥോ ഭാനോരഷ്ടശതാധികം**

നക്ഷത്രങ്ങളോടു കൂടി ഉദിക്കുകയും അവയോടൊപ്പം അസ്തമിക്കുകയും ചെയ്യുന്നു. ഒരു മുഹൂർത്തം കൊണ്ട് ആദിത്യരഥം,

32. യോജനാനാം ചതുസ്ത്രിംശല്ലക്ഷാണി ഭ്രമതി പ്രഭുഃ
ത്രയീമയശ്ചതുർദിക്ഷു പുരീഷു ച സമീരണാത്.

മുപ്പത്തിനാലു ലക്ഷത്തി എണ്ണൂറു യോജന സഞ്ചരിക്കുന്നു. വേദമയനായ ആ പ്രഭു നാലുദിക്കിലുമുള്ള നാലു പുരത്തിലും ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കുന്നു.

33. പ്രവാഹാഖ്യാത് സദാ കാലചക്രം പര്യേതി ഭാനുമാൻ
യസ്യ ചക്രം രഥസ്യൈകം ദ്വാദശാരം ത്രിനാഭികം.

പ്രവാഹനെന്നുപേരുള്ള വായുവിനാൽ പ്രേരിതനായിട്ടാണ് ഭാനു സദാ കാലചക്രത്തെ ചുറ്റുന്നത്. അദ്ദേഹത്തിന്റെ രഥത്തിന് ഒരു ചക്രവും അതിന് പന്ത്രണ്ടാരക്കാലും (മാസങ്ങൾ) മൂന്നു നാഭിയും(ചാതുർമാസ്യം)

34. ഷണ്നേമി കവയസ്തം ച വത്സരാത്മകമൂചിരേ
മേരുമൂർധനി തസ്യാക്ഷോ മാനസോത്തരപർവതേ

ആറ് അരപ്പട്ടയും (ഋതുക്കൾ) ഉണ്ട്, വിദ്വാന്മാർ അതിനെ സംവത്സരചക്രമെന്നു പറഞ്ഞിട്ടുണ്ട്. മേരു ശിരസ്സിൽ ആ രഥത്തിന്റെ അച്ചുതണ്ടിന്റെ ഒരഗ്രവും മാനസോത്തരപർവത്തിൽ,

35. ക്രമേതരവിഭാഗോ യഃ പ്രോതം തത്ര രഥാംഗകം
തൈലകാരകയന്ത്രേണ ചക്രസാമ്യം പരിഭ്രമത്

മറ്റേ അഗ്രവും ഉറപ്പിച്ചിരിക്കുന്നു. ആ അച്ചുതണ്ടിലാണ് ചക്രം സ്ഥിതിചെയ്യുന്നത്. എണ്ണയാട്ടുന്നവന്റ ചക്രത്തിനു തുല്യം ചുറ്റിക്കൊണ്ടിരിക്കുകയാണ് അത്.

36. മാനസോത്തരനാമ്നീഹ ഗിരൗ പര്യേതി ചാംശുമാൻ
തസ്മിന്നക്ഷേ കൃതം മൂലം ദ്വിതീയോക്ഷോ ധ്രുവേകൃതഃ

മാനസോത്തര പർവ്വതത്തിനുമുകളിലായി സ്വമാർഗ്ഗത്തിലൂടെ സൂര്യൻ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ചക്രത്തിനടുത്തായി ആ അച്ചുതണ്ടിൽ ചുവടുറപ്പിച്ച് മറ്റേത്തല ധ്രുവത്തിലുറപ്പിച്ച രണ്ടാമത് ഒരക്ഷം കൂടിയുണ്ട്.

37. തുര്യമാനേന തൈലസ്യ യന്ത്രാക്ഷവദിതീരിതഃ
കൃതോപരിതനോ ഭാഗഃ സൂര്യസ്യ ജഗതാംപതേഃ

തൈലയന്ത്രത്തിന്റെ നുകത്തണ്ടുപോലെ അതിന്റെ മുകൾഅറ്റം ധ്രുവമണ്ഡലത്തിൽ വായുപാശം കൊണ്ടു ബന്ധിച്ചിരിക്കുകയാണെന്നു പറയുന്നു.ജഗത്പതിയായ സൂര്യന്റെ,

38. രഥനീഡസ്തു ഷട്ത്രിംശല്ലക്ഷയോജനമായതഃ
തത്തുര്യ ഭാഗതഃ സോഽയം പരിണാഹേന കീർത്തിതഃ

രഥക്കൂടിന്റെ ഉയരം മുപ്പത്തിയാറുലക്ഷം യോജനയാണ്. അതിന്റെ നാലിലൊന്നു നീളമുണ്ടെന്നു പറയുന്നു, ആ നുകത്തണ്ടിന്.

39. താവാനർക്കരഥസ്യാത്ര യുഗസ്തസ്മിൻ ഹയാഃ ശുഭാഃ
സപ്തച്ഛന്ദോഭിധാനാശ്ച സൂരസൂതേന യോജിതാഃ

അത്രത്തോളം വലിപ്പമുള്ളതാണ് അർക്കരഥത്തിന്റെ നുകത്തണ്ട്. അതിൽ സൂര്യസാരഥി ഛന്ദസ്സുകളെന്നു വിളിക്കുന്ന ശ്രേഷ്ഠങ്ങളായ ഏഴ് അശ്വങ്ങളെ ബന്ധിച്ചിരിക്കുന്നു.

40. വഹന്തി ദേവമാദിത്യം ലോകാനാം സുഖഹേതവേ
പുരസ്താത് സവിതുഃ സൂതോഽരുണഃപശ്ചാന്നിയോജിതഃ

അവ ലോകസുഖത്തിനുവേണ്ടി ആദിത്യനെയും വഹിച്ചുകൊണ്ട് മുന്നിൽ നടക്കുന്നു. സൂര്യന്റെ

മുമ്പിലായി മുന്നോട്ടു തിരിഞ്ഞ് തേരാളിയായ അരുണൻ ഇരിക്കുന്നു.

41. സൗത്യേ കർമ്മണി സംയുക്തോ വർത്തതേ ഗരുഡാഗ്രജഃ
തഥൈവ ബാലഖില്യാഖ്യാ ഋഷയോംഗുഷ്ഠ പർവകാഃ

തേർ തെളിക്കുന്ന കർമ്മത്തിൽ ഏർപ്പെട്ടിരിക്കുകയാണ് ആ ഗരുഡാഗ്രജൻ. അതുപോലെ ബാലഖില്യന്മാർ എന്നു പേരുള്ളവരും തള്ളവിരലിന്റെ അംശത്തോളം

42. പ്രമാണേന പരിഖ്യാതാഃ ഷഷ്ഠിസാഹസ്രസംഖ്യകാഃ
സ്തുവന്തി പുരതഃ സൂര്യം സൂക്തവാക്യൈഃ സുശോഭനൈഃ

വലിപ്പമുള്ളവരെന്ന് പ്രസിദ്ധരുമായ അറുപതിനായിരം ഋഷീശ്വരന്മാർ മുമ്പിൽനിന്ന് ഉത്തമങ്ങളായ വേദസൂക്തങ്ങൾകൊണ്ട് സൂര്യനെ സ്തുതിക്കുന്നു

43. തഥാ ചാന്യേ ച ഋഷയോ ഗന്ധർവാ അപ്സരോരഗാഃ
ഗ്രാമണ്യോ യാതുധാനാശ്ച ദേവാഃ സർവേ പരേശ്വരം

അതുപോലെ മറ്റ് ഋഷിമാരും ഗന്ധർവന്മാരും അപ്സരസ്സുകളും ഉരഗങ്ങളും ഗാമണികളും ദൈത്യന്മാരും ദേവന്മാരുമെല്ലാം പരേശ്വരനായ,

44. ഏകൈകശഃ സപ്ത സപ്ത മാസി മാസി വിരോചനം
സാർധലക്ഷോത്തരം കോടിനവകം ഭൂമിമണ്ഡലം

വിരോചനനെ ഉപാസിക്കുന്നു. ഈ എഴുവിഭാഗത്തിൽപെട്ട ഓരോരുത്തരും ചേർന്ന് ഏഴുപേരായി മാസംതോറും ഉപാസിക്കുകയാണു ചെയ്യുന്നത്. തൊള്ളായിരത്തി അമ്പതു ലക്ഷം യോജനയാണ് ഭൂമണ്ഡലത്തിന്റെ ദൈർഘ്യം

45. ദ്വിസഹസ്രം യോജനാനാം സ ഗവ്യൂത്യുത്തരം ക്ഷണാത്
പര്യേതി ദേവദേവേശോ വിശ്വവ്യാപീ നിരന്തരം

സർവവ്യാപിയും ദേവദേവേശനുമായ ആദിത്യൻ ക്ഷണനേരം കൊണ്ട് രണ്ടായിരത്തഞ്ഞൂറു യോജനയും രണ്ടു ക്രോശവും പിന്നിട്ട് നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
പഞ്ചദശോऽദ്ധ്യായഃ

## അഥ ഷോഡശോऽദ്ധ്യായഃ

### ശ്രീനാരായണ ഉവാച

1. അഥാതഃ ശ്രൂയതാം ചിത്രം സോമാദീനാം ഗമാദികം
തദ്ഗത്യനുസൃതാ നൃണാം ശുഭാശുഭനിദർശനാ

ഇനി ചന്ദ്രൻ തുടങ്ങിയ ഗ്രഹങ്ങളുടെ വിചിത്രഗമനസ്ഥാനങ്ങളെപ്പറ്റി കേട്ടു കൊള്ളുക. അവരുടെ ഗതിയ്ക്കനുസരിച്ച് മനുഷ്യർ ശുഭാശുഭങ്ങൾ തീരുമാനിച്ചുവരുന്നു.

2. യഥാ കുലാല ചക്രേണ ഭ്രമതാ ഭ്രമതാം സഹ
തദാശ്രയാണാം ച ഗതിരന്യാ കീടാദിനാം ഭവേത്

കുലാലന്റെ ചക്രം ചുറ്റുമ്പോൾ അതിൽപ്പറ്റിയിരിക്കുന്ന പ്രാണികളും ചുറ്റുന്നുണ്ടല്ലോ. ഇങ്ങനെ അതിലിരുന്നു ചുറ്റുന്ന പ്രാണികൾക്ക് മറ്റൊരുഗതിയും ഉള്ളതായി കാണാം. (സ്ഥാനം മാറിപ്പോകുക, ഓടുക തുടങ്ങിയവ)

3. ഏവം ഹി രാശിവൃന്ദേന കാലചക്രേണ തേന ച
മേരും ധ്രുവം ച സരതാം പ്രാദക്ഷിണ്യേന സർവ്വദാ

അതുപോലെ രാശിസമൂഹങ്ങളോടുകൂടി കാലചക്രം തിരിയുമ്പോൾ മേരുവിനെ പ്രദക്ഷിണം ചെയ്തു സർവ്വദാ സഞ്ചരിക്കുന്ന,

4. ഗ്രഹാണാം ഭാനുമുഖ്യാനാം ഗതിരന്യൈവ ദൃശ്യതേ
നക്ഷത്രാന്തരഗാമിത്വാദ്ഭാന്തരേ ഗമനം തഥാ

സൂര്യൻ തുടങ്ങിയ പ്രമുഖ ഗ്രഹങ്ങൾക്ക് സ്വന്തമായ മറ്റൊരു ഗതിയും ഉണ്ടെന്നു കാണാം നക്ഷത്രങ്ങളുടെ ഇടയ്ക്ക് അങ്ങനെ രാശിമാറി സഞ്ചരിക്കുകയാണെങ്കിലും

5. ഗതിദ്വയം ചാവിരുദ്ധം സർവ്വത്രൈഷ വിനിർണയഃ
സ ഏവ ഭഗവാനാദിപുരുഷോ ലോകഭാവനഃ

രണ്ടു ഗതികൾക്കും തമ്മിൽ വൈരുദ്ധ്യം സംഭവിക്കുന്നില്ലെന്ന് തീർച്ചയാണ്. ആ ആദിത്യൻ തന്നെയാണ് ആദിപുരുഷനും ലോകഭാവനനുമായ ഭഗവാൻ.

6. നാരായണോƒഖിലാധാരോ ലോകാനാം സ്വസ്തയേ ഭ്രമൻ
കർമ്മശുദ്ധിനിമിത്തം തു ആത്മാനം വൈ ത്രയീമയം

അഖിലലോകത്തിനും ആധാരഭൂതനായ ആ നാരായണൻ ലോകമംഗളത്തിനും കർമ്മശുദ്ധിയ്ക്കും വേണ്ടി ഭ്രമണംചെയ്യുന്നു. വേദസ്വരൂപനും

7. കവിഭിശ്ചൈവ വേദേന വിജിജ്ഞാസ്യോƒർക്കധൊƒഭവത്
ഷട്സു ക്രമേണ ഋതുഷു വസന്താദിഷു ച സ്വയം

വിദ്വാൻമാരാൽ വേദങ്ങളിലൂടെ അന്വേഷിക്കപ്പെടുന്നവനുമായ തന്നെ പന്ത്രണ്ടായി വിഭജിച്ചു. ക്രമമനുസരിച്ച് വസന്തം തുടങ്ങിയ ആറ് ഋതുക്കളിലും അദ്ദേഹം,

8. യഥോപജോഷമൃതുജാൻ ഗുണാൻവൈ വിദധാതി ച
തമേനം പുരുഷാഃ സർവ്വേ ത്രയ്യാ ച വിദ്യയാ സദാ

സമുചിതമായ വിധം ശീതോഷ്ണാദി ഋതുഗുണങ്ങൾ വ്യവസ്ഥപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ആ ആദിത്യനെ സകലമനുഷ്യരും വേദങ്ങൾ, വേദോക്തകർമ്മങ്ങൾ.

9. വർണാശ്രമാചാരപഥാ തഥാƒമ്നാതൈശ്ച കർമ്മഭിഃ
ഉച്ചാവചൈഃ ശ്രദ്ധയാ ച യോഗാനാം ച വിതാനകൈഃ

വർണ്ണാശ്രമാചാരമാർഗ്ഗങ്ങൾ, ആഗമപ്രോക്തങ്ങളായ വലുതും ചെറുതുമായ കർമ്മങ്ങൾ, യോഗാഭ്യാസങ്ങൾ എന്നിവയാൽ സശ്രദ്ധം,

10. അഞ്ജസാ ച യജന്തേ യേ ശ്രേയോ വിന്ദന്തി തേ മതം
അഥൈഷ ആത്മാ ലോകാനാം ദ്യാവാഭൂമ്യന്തരേണ ച

ഉപാസിച്ച് തങ്ങളുടെ അഭീഷ്ടം അനായാസം നേടുന്നു. ലോകങ്ങളുടെ എല്ലാം ആത്മാവാണ് അദ്ദേഹം. ആകാശത്തിനും ഭൂമിയ്ക്കുമിടയിലെ അന്തരീക്ഷത്തിന്റെ മദ്ധ്യത്തിലുള്ള

11. കാലചക്രഗതോ ഭുംക്തേ മാസാൻ ദ്വാദശരാശിഭിഃ
സംവത്സരസ്യാവയവാൻ മാസഃ പക്ഷദ്വയം ദിവാ

കാലചക്രത്തിലെ മേഷാദിരാശികളിൽ സ്ഥിതിചെയ്തുകൊണ്ട് സംവത്സരാവയവങ്ങളായ ചൈത്രാദി പന്ത്രണ്ടു മാസങ്ങൾ അദ്ദേഹം കടക്കുന്നു. ശുക്ളം കൃഷ്ണം എന്നീ രണ്ടു പക്ഷങ്ങൾ ചേർന്നതാണ് മാസം. ഇതു ചാന്ദ്രമാസക്കണക്കനുസരിച്ചാണ്. പിതൃക്കൾക്ക് ഇത് ഒരു പകലും

**12. നക്തം ചേതി സ പാദർക്ഷദ്വയമിത്യുപദിശ്യതേ**
**യാവതാ ഷഷ്ഠമംശം സ ഭുംജീത ഋതുരുച്യതേ**

രാവുമാണ്. സൗരമാനമനുസരിച്ച് രണ്ടേകാൽ നക്ഷത്രമാണ്. സൂര്യൻ എത്രകാലം ഒരുവർഷത്തിന്റെ ആറിലൊരംശം ഭുജിച്ചു കൊണ്ടിരിക്കുമോ ആ കാലയളവാണ് ഋതു.

**13. സംവത്സരാവയവഃ കവിഭിശ്ചോചവർണ്ണിതഃ**
**യാവതാർധേന ചാകാശവീഥ്യാം പ്രചരതേ രവിഃ**

അതും സംവത്സരാവയവമായി കവികൾ വർണ്ണിക്കുന്നു. ആകാശവീഥിയിൽ ആദിത്യൻ പകുതി ഭാഗം സഞ്ചരിക്കുന്ന കാലയളവിനെ

**14. തം പ്രാക്തനാ വർണ്ണയന്തി അയനം മുനിപൂജിതാഃ**
**അഥ യാവന്നഭോമണ്ഡലം സഹ പ്രതിഗച്ഛതി**

മുനിമാർക്കുപോലും വന്ദ്യരായ പ്രാചീനർ അയനമെന്നു പറയുന്നു. നഭോവീഥിയിൽ ഒരററംമുതൽ മറ്റേ അററംവരെ സഞ്ചരിച്ച്

**15. കാർത്സ്ന്യേന സഹ ഭുഞ്ജീത കാലം തം വത്സരം വിദുഃ**
**സംവത്സരം പരിവത്സരമിഡാവത്സരമേവ ച**

പൂർത്തിയാക്കുന്ന കാലയളവിനെ വത്സരമെന്നു പറയുന്നു. സംവത്സരം, പരിവത്സരം, ഇഡാവത്സരം

**16. അനുവത്സരമിദ്വത്സരമിതി ച പഞ്ചകമീരിതം**
**ഭാനോർമാന്ദ്യ ശൈഘ്ര്യസമഗതിഭിഃ കാലവിത്തമൈഃ**

അനുവത്സരം, ഇദ്വത്സരം എന്നിങ്ങനെ, ആദിത്യന്റെ മാന്ദ്യശൈഘ്ര്യസമഗതികളെ അടിസ്ഥാനമാക്കി അഞ്ചുവത്സരഭേദങ്ങളുള്ളതായി കാലജ്ഞന്മാർ പറയുന്നു.

**17. ഏവം ഭനോർഗതിഃ പ്രോക്താ ചന്ദ്രാദീനാം നിബോധത**
**ഏവം ചന്ദ്രോऽർക്കരശ്മിഭ്യോ ലക്ഷയോജനമൂർധ്വതഃ**

ഇങ്ങനെ ആദിത്യന്റെ ഗതിയെപ്പറ്റി പറഞ്ഞുകഴിഞ്ഞു. ഇനിചന്ദ്രന്റെ ഗതിയെപ്പറ്റി കേട്ടുകൊള്ളുക. ആദിത്യന്റെ രശ്മി മണ്ഡലത്തിൽ നിന്ന് ലക്ഷം യോജന മുകളിലായിട്ടാണ് ചന്ദ്രന്റെ സ്ഥിതി.

**18. ഉപലഭ്യമാനോ മിത്രസ്യ സംവത്സരഭുജിം ച സഃ**
**പക്ഷാഭ്യാം ചോഷധീനാഥോ ഭുംക്തേ മാസഭുജിം ച സഃ**

ആ ഓഷധീശൻ, സൂര്യൻ ഒരു വർഷം കൊണ്ട് സഞ്ചരിക്കുന്ന ദൂരം രണ്ടു പക്ഷം കൊണ്ടും ഒരു മാസം കൊണ്ടു സഞ്ചരിക്കുന്ന ദൂരം

**19. സപാദമാഭ്യാം ദിവസഭുക്തിം പക്ഷഭുജിം ചരേത്**
**ഏവം ശീഘ്രഗതിഃ സോമോ ഭുംക്തേനൂനം ഭചക്രകം**

രണ്ടേകാൽ ദിനംകൊണ്ടും ഒരുപക്ഷം കൊണ്ടു സഞ്ചരിക്കുന്ന ദൂരം ഒരു ദിവസം കൊണ്ടും സഞ്ചരിക്കുന്നു. ഇത്രത്തോളം വേഗത്തിലാണ് ചന്ദ്രൻ രാശിചക്രത്തെ ചുറ്റുന്നത്.

**20. പൂര്യമാണകലാഭിശ്ചാമരാണാം പ്രീതിമാവഹൻ**
**ക്ഷീയമാണകലാഭിശ്ച പിതൃണാം ചിത്തരഞ്ജകഃ**

കലകൾ അനുക്രമം വർദ്ധിപ്പിച്ച് ദേവന്മാർക്കും, കലകൾ അനുക്രമം ക്ഷയിപ്പിച്ച് പിതൃക്കൾക്കും പ്രീതി ജനിപ്പിക്കുന്നു

21. അഹോരാത്രാണി തന്വാനഃ പൂർവ്വാപരസുഘസ്രകൈഃ
സർവ്വജീവനികായസ്യ പ്രാണോ ജീവഃ സ ഏവ ഹി

അതോടോപ്പം അവർക്ക് പൂർവ്വാപരപക്ഷങ്ങളാൽ രാവും പകലും സമ്മാനിക്കുന്നു. രണ്ടു പക്ഷങ്ങൾ പിതൃക്കൾക്ക് ഒരു പകലും രാത്രിയുമാണ്. വൃദ്ധിക്ഷയങ്ങൾകൊണ്ട് ചന്ദ്രൻ അവർക്ക് പകലും രാവും സൃഷ്ടിക്കുന്നു എന്നർത്ഥം. സർവ്വജീവസമൂഹത്തിന്റെയും പ്രാണനും ജീവനും അവൻ തന്നെയാണ്

22. ഭുംക്തേ ചൈകൈകനക്ഷത്രം മുഹൂർത്തത്രിംശതാ വിഭുഃ
സ ഏവ ഷോഡശകലഃ പുരുഷോ*f*നാദിരുത്തമഃ

വിഭുവായ ആ ചന്ദ്രൻ മുപ്പതു മുഹൂർത്തം കൊണ്ട് ഓരോ നക്ഷത്രത്തെയും കടന്നുപോകുന്നു. പതിനാറു കലകളുള്ള ചന്ദ്രൻ അനാദിയായ പരമപുരുഷനും

23. മനോമയോ*f*ന്നമയോ*f*മൃതധാമാ സുധാകരഃ
ദേവപിതൃമനുഷ്യാദി സരീസൃപസവീരുധാം

മനോമയനും അന്നമയനും പിയൂഷധാമവും സുധാകരനുമാകുന്നു. ദേവന്മാർ പിതൃക്കൾ മനുഷ്യർ ഇഴജന്തുക്കൾ സസ്യലതാദികൾ എന്നിവയുടെ എല്ലാം

24. പ്രാണാപ്യായനശീലത്വാത് സ സർവ്വമയ ഉച്യതേ
തതോ ഭചക്രം ഭ്രമതി യോജനാനാം ത്രിലക്ഷതഃ

പ്രാണനും മനോരഞ്ജകനുമാകയാൽ അവനെ സർവ്വമയനെന്നും പറയുന്നു. അവിടെനിന്ന് മൂന്നുലക്ഷം യോജന അപ്പുറത്ത് ഒരു നക്ഷത്രചക്രം ചുററിത്തിരിയുന്നുണ്ട്.

25. മേരുപ്രദക്ഷിണേനൈവ യോജിതം ചേശ്വരേണ തു
അഷ്ടാവിംശതി സംഖ്യാനി ഗണിതാനി സഹാഭിജിത്

ദൈവനിയോഗത്താൽ അതും മേരുവിനെത്തന്നെ വലം വയ്ക്കുന്നു. ഇരുപത്തിയെട്ടു നക്ഷത്രങ്ങൾ കൂടിയതാണ് എന്ന് കണക്കാക്കി വരുന്ന അഭിജിത്താണ് അത്.

26. തതഃ ശുക്രോ ദ്വിലക്ഷേണ യോജനാനാമധോപരി
പുരഃ പശ്ചാത് സഹൈവാസാവർക്കസ്യ പരിവർത്തതേ

അതിൽനിന്ന് രണ്ടു ലക്ഷം യോജന മുകളിലായി ശുക്രൻ സ്ഥിതിചെയ്യുന്നു. അർക്കന് മുമ്പും പിമ്പും ഒപ്പമായും

27. ശീഘ്രമന്ദസമാനഭിർഗതിഭിർ വിചരൻ വിഭുഃ
ലോകാനാമനുകൂലോ*f*യം പ്രായഃ പ്രോക്തഃ ശുഭാവഹഃ

ശ്രീഘ്രമന്ദസമാനഗതികളോടെ സദാ ചുറ്റിക്കൊണ്ടിരിക്കുന്ന ഈ വിഭു ലോകർക്കെല്ലാം അനുകൂലനും പ്രായേണ ശുഭപ്രദനുമാണെന്നു പറഞ്ഞുവരുന്നു.

28. വൃഷ്ടിവിഷ്ടംഭശമനോ ഭാർഗ്ഗവഃ സർവ്വദാ മുനേ
ശുക്രാദ്ബുധാഃ സമാഖ്യാതോ യോജനാനാം ദ്വിലക്ഷതഃ

മഴ നിർത്താതെ പെയ്യിക്കുന്നത് സദാ ഈ ഭാർഗ്ഗവനാണ്. ശുക്രനിൽനിന്ന് രണ്ടു ലക്ഷം യോജന അകലെയാണ് ബുധന്റെ സ്ഥാനമെന്നു പറയപ്പെടുന്നു.

29. ശീഘ്രമന്ദസമാനാഭിർഗതിഭിഃ ശുക്രവത്സദാ
യദാർക്കാദ്വ്യതിരിച്യേത സൗമ്യഃ പ്രായേണ തത്ര തു

ശീഘ്രമന്ദസമാനഗതികളാൽ സദാ ശുക്രനേപ്പോലെയാണ്, ഇതും. എന്നാൽ ആദിത്യനിൽനിന്ന് ആ സോമപുത്രൻ അകലുമ്പോൾ മിക്കവാറും അത്

**30. അതിവാതാഭ്രപാതാനാം വൃഷ്ട്യാദിഭയസൂചകഃ**
**ഉപരിഷ്ഠാത്തതോ ഭൗമോ യോജനാനാം ദ്വിലക്ഷതഃ**

കൊടുങ്കാറ്റ്, പേമാരി തുടങ്ങിയ അശുഭങ്ങൾ ഉണ്ടാകുമെന്നതിന്റെ സൂചനയാണ്. ബുധനിൽനിന്ന് രണ്ടു ലക്ഷം യോജന മുകളിലായി കുജൻ നിൽക്കുന്നു.

**31. പക്ഷൈസ്ത്രിഭിസ്ത്രിഭിഃ സോ$\int$യം ഭുംക്തേ രാശീനനൈകശഃ**
**ദ്വാദശാപി ച ദേവർഷേ യദി വക്രോ ന ജായതേ**

വക്രത സംഭവിക്കുന്നില്ലെങ്കിൽ ഈ ഗ്രഹം മുമ്മൂന്നു പക്ഷങ്ങൾ കൊണ്ട് ഓരോ രാശിയും വിട്ടു വിട്ട് പന്ത്രണ്ടു രാശികളും കടന്നു പോകുന്നു.

**32. പ്രായേണാശുഭകൃത് സോ$\int$യം ഗ്രഹൗഘാനാം ച സൂചകഃ**
**തതോ ദ്വിലക്ഷമാനേന യോജനാനാം ച ഗോഷ്പതിഃ**

പ്രായേണ ഗ്രഹങ്ങളുടെ കൂട്ടത്തിൽ ഈ ഗ്രഹം അശുഭപ്രദനാണ്. കുജനിൽനിന്ന് രണ്ടുലക്ഷം യോജന ഉയരത്തിലാണ് ഗുരു നിൽക്കുന്നത്.

**33. ഏകൈകസ്മിന്നഥോ രാശൗ ഭുംക്തേ സംവത്സരം ചരൻ**
**യദി വക്രോ ഭവേന്നൈവാനുകൂലോ ബ്രഹ്മവാദിനാം**

വക്രത ഉണ്ടാകുന്നില്ലെങ്കിൽ ഓരോ രാശിയിലും ഓരോ സംവത്സരം നിൽക്കും. ബ്രഹ്മജ്ഞർക്ക് അനുകൂലമായ ഒരു ഗ്രഹമാണിത്.

**34. തതഃ ശനൈശ്ചരോ ഘോരോ ലക്ഷദ്വയപരോ മതഃ**
**യോജനൈഃ സൂര്യപുത്രോ$\int$യം ത്രിംശൻമാസൈഃ പരിഭ്രമൻ**

അതിൽ നിന്ന് രണ്ടുലക്ഷം യോജന ഉയരത്തിൽ നിൽക്കുന്നു, ഘോരനായ ശനി. സൂര്യപുത്രനായ ഈ ഗ്രഹം മുപ്പതുമാസം,

**35. ഏകൈകരാശൗ പര്യേതി സർവാൻ രാശീൻ മഹാഗ്രഹഃ**
**സർവ്വേഷാമശുഭോ മന്ദഃ പ്രോക്തഃ കാലവിദാം വരൈഃ**

ഓരോ രാശിയിലും എന്ന കണക്കിന് എല്ലാ രാശികളിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. മഹാഗ്രഹമായ ഈ ശനി എല്ലാവർക്കും അശുഭപ്രദനാണെന്ന് കാലജ്ഞന്മാർ പറയുന്നു.

**36. തത ഉത്തരതഃ പ്രോക്തമേകാദശസുലക്ഷകൈഃ**
**യോജനൈഃ പരിസംഖ്യാതം സപ്തർഷീണാം ച മണ്ഡലം**

അതിൽനിന്ന് പതിനൊന്ന് ലക്ഷം യോജന വടക്കായിട്ടാണ് സപ്തർഷിമണ്ഡലമെന്ന് കണക്കാക്കിയിരുന്നു.

**37. ലോകാനാം ശം ഭാവയന്തോ മുനയഃ സപ്ത തേ മുനേ**
**യത്തദ്വിഷ്ണുപദം സ്ഥാനം ദക്ഷിണം പ്രക്രമന്തി തേ**

മഹർഷേ, സകല ലോകങ്ങൾക്കും ശുഭം ആഗ്രഹിക്കുന്ന ആ ഏഴു മഹർഷിമാരും വിഷ്ണുവിന്റെ പരമപദത്തെ സദാ പ്രദക്ഷിണം ചെയ്യുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ഷോഡശോ$\int$ദ്ധ്യായഃ

# അഥ സപ്തദശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. അഥർഷിമണ്ഡലാദൂർധ്വം യോജനാനാം പ്രമാണതഃ**
**ലക്ഷൈസ്ത്രയോദശമിതൈഃ പരമം വൈഷ്ണവം പദം**

സപ്തർഷിമണ്ഡലത്തിന് പതിമൂന്നുലക്ഷം യോജനമുകളിലായി പരമപാവനമായ വിഷ്ണുപദം സ്ഥിതിചെയ്യുന്നു.

**2. മഹാഭാഗവതഃ ശ്രീമാൻ വർത്തതേ ലോകവന്ദിതഃ**
**ഔത്താനപാദിരിന്ദ്രേണ വഹ്നിനാ കശ്യപേന ച**

ഉത്താനപാദന്റെ പുത്രനും മഹാഭക്തനും ശ്രീയുതനും ലോകവന്ദിതനുമായ ധ്രുവൻ അവിടെ വസിക്കുന്നു. ഇന്ദ്രൻ, വഹ്നി, കശ്യപൻ,

**3. ധർമ്മേണ സഹ ചൈവാസ്തേ സമകാലയുജാ ധ്രുവഃ**
**ബഹുമാനം ദക്ഷിണതഃ കുർവദ്ഭിഃ പ്രേക്ഷകൈഃ സദാ**

ധർമ്മൻ എന്നിവരോടും പ്രദക്ഷിണം ചെയ്തു ബഹുമാനിക്കുന്ന മറ്റു നക്ഷത്രങ്ങളോടും കൂടി ഒരേ സമയം ധ്രുവൻ,

**4. ആജീവ്യഃ കല്പജീവിനാമുപാസ്തേ ഭഗവത്പദം**
**ജ്യോതിർഗണാനാം സർവേഷാം ഗ്രഹനക്ഷത്രഭാദിനാം**

കല്പജീവികൾക്കെല്ലാം ആശ്രയഭൂതനായി ഭഗവത്പദം ഉപാസിക്കുന്നു. ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, താരകങ്ങൾ തുടങ്ങി സകല ജ്യോതിർഗോളങ്ങളെയും

**5. കാലേനാനിമിഷേണായം ഭ്രാമ്യതാ ത്യക്തരംഹസാ**
**അവഷ്ടംഭസ്ഥാണുരിവ വിഹിതശ്ചേശ്വരേണ സഃ**

കാലം അസ്പഷ്ടവേഗത്തിൽ കറക്കിക്കൊണ്ടിരിക്കുകയാണ്. അവയ്ക്കെല്ലാം ആധാരസ്തംഭമെന്ന വണ്ണം സർവേശ്വരനാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന ആളാണ് ധ്രുവൻ.

**6. ഭാസതേ ഭാസയൻ ഭാസാ സ്വീയയാ ദേവപൂജിതഃ**
**മേഢിസ്തംഭേ യഥാ യുക്താ പശവഃ കർഷണാർത്ഥകാഃ**

ദേവപൂജിതനായ അദ്ദേഹം സ്വന്തം തേജസ്സിനാൽ സകലതിനെയും പ്രകാശിപ്പിച്ചുകൊണ്ട് പ്രശോഭിക്കുന്നു. ധാന്യം മെതിക്കാൻ വേണ്ടി നാട്ടിയിരിക്കുന്ന കുറ്റിക്കുചുറ്റും അതിൽ കെട്ടിയിരിക്കുന്ന കാളൻമാരെപ്പോലെ

**7. മണ്ഡലാനി ചരന്തീമേ സവനത്രിതയേന ച**
**ഏവം ഗ്രഹാദയഃ സർവേ ഭഗണാദ്യാ യഥാക്രമം**

ജ്യോതിർമണ്ഡലങ്ങൾ മൂന്നുനേരവും ധ്രുവനെത്തന്നെ വലം വയ്ക്കുന്നു. ഇങ്ങനെ ഗ്രഹങ്ങളും നക്ഷത്രങ്ങളുമെല്ലാം യഥാക്രമം

**8. അന്തർബഹിർവിഭാഗേന കാലചക്രേ നിയോജിതാഃ**
**ധ്രുവമേവാവലംബ്യാശു വായുനോദീരിതാശ്ച തേ**

കാലചക്രത്തിനകത്തും പുറത്തുമായി നിയോഗിക്കപ്പെട്ടിരിക്കുന്നു. അവർ വായുപ്രേരിതരായി

ധ്രുവനെത്തന്നെ ആശ്രയിക്കുന്നു.

9. ആകല്പാന്തം ചക്രമന്തി ഖേ ശ്യേനാദ്യാഃ ഖഗാ ഇവ
കർമ്മസാരഥയോ വായുവശഗാഃ സർവ ഏവ തേ

ആകാശത്തിൽ പരുന്തു തുടങ്ങിയ പറവകൾ എങ്ങനെയോ അതു പോലെ കല്പപര്യന്തം സഞ്ചരിക്കുന്നു. അവരെല്ലാം കർമ്മസാരഥികളും വായുവശഗരുമാണ്.

10. ഏവം ജ്യോതിർഗണാഃ സർവേ പ്രകൃതേഃ പൂരുഷസ്യ ച
സംയോഗാനുഗൃഹീതാസ്തേ ഭൂമൗ ന നിപതന്തി ച

ഇങ്ങനെ, പുരുഷനും പ്രകൃതിയും ഒരുമിച്ചു ചേർന്ന് അനുഗ്രഹിച്ചിരിക്കുന്നതിനാൽ ജ്യോതിർഗണങ്ങളിലൊന്നും ഭൂമിയിൽ വീണു പോകുന്നില്ല.

11. ജ്യോതിശ്ചക്രം കേചിദേതച്ഛിശുമാരസ്വരൂപകം
സോപയോഗം ഭഗവതാ യോഗധാരണകർമ്മണി

ചിലർ, ഭഗവാന്റെ യോഗമായയെ ആശ്രയിച്ചിരിക്കുന്ന ഈ ജ്യോതിശ്ചക്രത്തെ യോഗധാരണ കർമ്മത്തിന് ഉപയോഗപ്രദമാംവണ്ണം ശിശുമാരരൂപത്തിൽ (മുതലയുടെ രൂപത്തിൽ) വർണ്ണിക്കുന്നു.

12. യസ്യാർവാക്ശിരസഃ കുണ്ഡലീതവപുഷോ മുനേ
പുച്ഛാഗ്രേ കല്പിതോ യോ$f$യം ധ്രുവ ഉത്താനപാദജഃ

മഹർഷേ, ശിരസ്സ് പിന്നോക്കമായി വളഞ്ഞിരിക്കുന്ന അതിന്റെ വാലിൻതുമ്പിൽ ഉത്താനപാദപുത്രനായ ധ്രുവൻ ഇരിക്കുന്നതായി കല്പിക്കാം.

13. ലാംഗുലേ$f$സ്യ ച സമ്പ്രോക്തഃ പ്രജാപതിരകല്മഷഃ
അഗ്നിരിന്ദ്രശ്ച ധർമ്മശ്ച തിഷ്ഠന്തേ സുരപൂജിതാഃ

ആ വാലിൽത്തന്നെയാണ് കല്പഷരഹിതനായ കശ്യപ്രജാപതിയും സുരപൂജിതരായ അഗ്നിയും ഇന്ദ്രനും ധർമ്മനും സ്ഥിതി ചെയ്യുന്നത്.

14. ധാതാ വിധാതാ പുച്ഛാന്തേ കട്യാം സപ്തർഷയസ്തതഃ
ദക്ഷിണാവർത്തഭാഗേന കുണ്ഡലാകാരമീയുഷഃ

വാലിന്റെ ചുവട്ടിൽ സൃഷ്ടികർത്താവായ ബ്രഹ്മാവും കടിപ്രദേശത്ത് സപ്തർഷികളും വലത്തോട്ടു വളഞ്ഞ് കുണ്ഡലാകൃതിപൂണ്ട ശരീരത്തിന്റെ

15. ഉത്തരായണഭാനീഹ ദക്ഷപാർശ്വേ$f$ർപ്പിതാനി ച
ദക്ഷിണായനഭാനീഹ സവ്യേ പാർശ്വേ$f$ർപ്പിതാനി ച

വലത്തുഭാഗത്തായി ഉത്തരായണ നക്ഷത്രങ്ങളും (അഭിജിത്തു തുടങ്ങി പതിന്നാലു നക്ഷത്രങ്ങൾ) ഇടത്തുഭാഗത്തായി ദക്ഷിണായന നക്ഷത്രങ്ങളും (പുഷ്യാദിപതിന്നാലു നക്ഷത്രങ്ങൾ) സ്ഥിതി ചെയ്യുന്നു.

16. കുണ്ഡലാഭോഗവേശസ്യ പാർശ്വയോരുഭയോരപി
സമസംഖ്യാശ്ചാവയവാ ഭവന്തി കഞ്ജനന്ദന

കുണ്ഡലാകൃതിയുള്ള ഇതിന്റെ ഇരുപാർശ്വങ്ങളിലെയും അവയവങ്ങൾ എണ്ണത്തിൽ തുല്യങ്ങളാണ്.

17. അജവീഥീപൃഷ്ഠഭാഗേ ആകാശസരിദൗദരേ
പുനർവസുശ്ച പുഷ്യശ്ച ശ്രോണ്യോ ദക്ഷിണവാമയോഃ

പൃഷ്ഠഭാഗത്ത് അജവീഥി; ഉദരത്തിൽ ആകാശഗംഗ; വലത്തും ഇടത്തുമുള്ള നിതംബങ്ങളിൽ പുണർതവും പൂയവും

**18. ആർദ്രാശ്ലേഷേ പശ്ചിമയോഃ പാദയോർദക്ഷവാമയോഃ**
**അഭിജിച്ചോത്തരാഷാഢാ നാസയോർദക്ഷവാമയോഃ**

വലത്തെയും ഇടത്തെയും കാലുകളിൽ തിരുവാതിരയും ആയില്യവും, വലത്തെയും ഇടത്തെയും നാസാദ്വാരങ്ങളിൽ അഭിജിത്തും ഉത്രാടവും

**19. യഥാസംഖ്യം ച ദേവവർഷേ ശ്രുതിശ്ച ജലഭംതഥാ**
**കല്പിതേ കല്പനാവിദ് ഭിർനേത്രയോർ ദക്ഷവാമയോഃ**

വലത്തെയും ഇടത്തെയും കണ്ണുകളിൽ തിരുവോണവും പൂരാടവും നില്ക്കുന്നു എന്ന് ഭാവനാശാലികൾ സങ്കല്പ്പിക്കുന്നു.

**20. ധനിഷ്ഠാ ചൈവ മൂലം ച കർണ്ണയോർദക്ഷവാമയോഃ**
**മഘാദീന്യഷ്ടഭാനീഹ ദക്ഷിണായനഗാനി ച**

വലത്തെയും ഇടത്തെയും ചെവികളിൽ അവിട്ടവും മൂലവും നില്ക്കുന്നു. മകം തുടങ്ങിയ എട്ടു ദക്ഷിണായന നക്ഷത്രങ്ങൾ

**21. യുഞ്ജീത വാമപാർശ്വീയവംക്രിഷു ക്രമതോ മുനേ**
**തഥൈവ മൃഗശീർഷാദീന്യുദഗ്ഭാനി ച യാനി ഹി**

ക്രമമനുസരിച്ച് ഇടത്തെ വാരിയെല്ലുകളിൽ സ്ഥിതിചെയ്യുന്നു. അതു പോലെ മകയിരം തുടങ്ങിയ ഉത്തരായണ നക്ഷത്രങ്ങൾ എട്ടും

**22. ദക്ഷപാർശ്വേ വംക്രികേഷു പ്രാതിലോമ്യേന യോജയേത്**
**ശതതാരാ തഥാ ജ്യേഷ്ഠാസ്കന്ധയോർദക്ഷവാമയോഃ**

വലത്തെ വാരിയെല്ലുകളിൽ പ്രതിലോമങ്ങളായി നില്ക്കുന്നു. ചതയവും കേട്ടയും വലത്തെയും ഇടത്തെയും സ്കന്ധങ്ങളിൽ യഥാക്രമം നില്ക്കുന്നു.

**23. അഗസ്തിശ്ചോത്തരഹനാവധരായാം ഹനൗ യമഃ**
**മുഖേഷ്വംഗാരകഃ പ്രോക്തോ മന്ദഃ പ്രോക്തഃ ഉപസ്ഥകേ**

മേൽത്താടിയെല്ലിൽ അഗസ്ത്യനും കീഴ്ത്താടിയെല്ലിൽ യമനും മുഖത്ത് കുജനും ഉപസ്ഥത്തിൽ ശനിയും നില്ക്കുന്നു.

**24. ബൃഹസ്പതിശ്ച കകുദി വക്ഷസ്യർക്കോ ഗ്രഹാധിപഃ**
**നാരായണശ്ച ഹൃദയേ ചന്ദ്രോ മനസി തിഷ്ഠതി**

പിൻകഴുത്തിൽ ബൃഹസ്പതിയും മാറിടത്തിൽ ഗൃഹാധിപനായ അർക്കനും ഹൃദയത്തിൽ നാരായണനും മനസ്സിൽ ചന്ദ്രനും സ്ഥിതിചെയ്യുന്നു.

**25. സ്തനയോരശ്വിനൗ നാഭ്യാമുശനാഃ പരികീർത്തിതഃ**
**ബുധഃ പ്രാണാപാനയോശ്ച ഗളേ രാഹുശ്ച കേതവഃ**

സ്തനങ്ങളിൽ അശ്വിനീദേവൻമാരും നാഭിയിൽ ശുക്രനും പ്രാണാപാന വായുക്കളിൽ ബുധനും കണ്ഠത്തിൽ രാഹുകേതുക്കളും സ്ഥിതിചെയ്യുന്നു.

**26. സർവാംഗേഷു തഥാ രോമകൂപേ താരാഗണാഃ സ്മൃതാഃ**
**ഏതദ്ഭഗവതോ വിഷ്ണോഃ സർവദേവമയം വപുഃ**

രോമകൂപം ഓരോന്നിലുമായി താരാസമൂഹവും നില്ക്കുന്നു. ശ്രീഹരിയുടെ സർവദേവമയമായ ഈ ശരീരത്തെ

**27. സന്ധ്യായാം പ്രത്യഹം ധ്യായേത്പ്രയതോ വാഗ്യതോ മുനിഃ**
**നിരീക്ഷമാണശ്ചോത്തിഷ്ഠേന്മന്ത്രേണാനേന ധീധരഃ**

നിത്യവും സന്ധ്യക്ക് സംയമനത്തോടെ നിശ്ശബ്ദമായി ധ്യാനിക്കണം. ഈമന്ത്രം മനസാ സ്മരിച്ചുകൊണ്ട് എഴുനേല്ക്കുകയും ചെയ്യണം.

**28. നമോ ജ്യോതിർലോകായ കാലായാനിമിഷാം**
**പതയേ മഹാപുരുഷായാഭിധീമഹീതി**

ഭഗവൻ ! അങ്ങ് സകല ജ്യോതിർലോകങ്ങൾക്കും ആശ്രയമാണ്. കാലചക്രരൂപത്തിൽ വിരാജിക്കുന്നവനാണ്. ദേവതകൾക്ക് അധീശനും പരമപുരുഷനുമാണ്. ഞങ്ങൾ അങ്ങയെ നമസ്കരിക്കുന്നു.

**29. ഗ്രഹർക്ഷതാരാമയമാധിദൈവികം പാപാപഹം മന്ത്രകൃതാം ത്രികാലം**
**നമസ്യതഃ സ്മരതോവാ ത്രികാലം നശ്യേത തല്ക്കാലജമാശു പാപം**

ഗ്രഹങ്ങൾ നക്ഷത്രങ്ങൾ, താരകങ്ങൾ എന്നിവരോടുകൂടിയ ഭഗവാന്റെ ആധിദൈവികരൂപം ത്രികാലങ്ങളിലും ജപിക്കുന്നവന്റെ പാപം പോകുന്നു. ആ രൂപത്തെ നമിക്കുകയോ സ്മരിക്കുകയോ ചെയ്യുന്നവന്റെ കാലികമായ പാപം മുഴുവൻ നശിക്കുന്നു.

ഇതിശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
സപ്തദശോƒദ്ധ്യായഃ

# അഥ അഷ്ടാദശോƒദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. അധസ്താത്സവിതുഃ പ്രോക്തമയുതം രാഹുമണ്ഡലം**
**നക്ഷത്രവച്ചരതി ച സൈംഹികേയോƒതദർഹണഃ**

സൂര്യനു പതിനായിരം യോജന കീഴ്ഭാഗത്തായി രാഹുമണ്ഡലം സ്ഥിതി ചെയ്യുന്നു. സിംഹികയുടെ പുത്രനാണ് രാഹു. യോഗ്യതയില്ലെങ്കിലും അവൻ നക്ഷത്രത്തെപ്പോലെ സഞ്ചരിക്കുകയും ചെയ്യുന്നു.

**2. സൂര്യാചന്ദ്രമസോരേവ മർദനഃ സിംഹികാസുതഃ**
**അമരത്വം ച ഖേടത്വം ലേഭേ യോ വിഷ്ണ്വനുഗ്രഹാത്.**

സൂര്യചന്ദ്രന്മാരെ ഉപദ്രവിക്കുന്നവനാണെങ്കിലും ഭഗവാൻ വിഷ്ണുവിന്റെ അനുഗ്രഹത്താൽ ആ സിംഹികാപുത്രൻ നക്ഷത്രത്വവും അമരത്വവും നേടി.

**3. യദദസ്തരണേർബിംബം തപതോ യോജനായുതം**
**തച്ഛാദകോƒസുരോ ജ്ഞേയോƒപ്യർക്കസാഹസ്രവിസ്തരം**

തപിച്ചുകൊണ്ടിരിക്കുന്ന സൂര്യന്റെ ദൃഷ്ടിഗോചരമായ രൂപത്തിന് പതിനായിരം യോജന വിസ്തൃതിയുണ്ട്. അതിനെ മറയ്ക്കുന്ന മഹാസുരനാണ് ഇവനെന്ന് അറിയണം. പന്തീരായിരം യോജന വിസ്താരമുള്ള

**4. ത്രയോദശസാഹസ്രം തു സോമസ്യാച്ഛാദകോ ഗ്രഹഃ**
**യഃ പർവസമയേ വൈരാനുബന്ധോ ഛാദകോƒഭവത്**

സോമനേയും മറയ്ക്കുന്ന ഈ ഗ്രഹത്തിന് പതിമൂവായിരം യോജന വിസ്താരമുണ്ട്. വൈരമുള്ളതുകൊണ്ട് വാവു ദിവസം ഈ ഗ്രഹം സൂര്യചന്ദ്രന്മാരെ മറയ്ക്കുന്നു.

**5. സൂര്യാചന്ദ്രമസോർദൂരാദ്ഭവേച്ഛാദനകാരകഃ**
**തന്നിശമ്യോ ഭയത്രാപി വിഷ്ണുനാ പ്രേരിതം സ്വകം**

വളരെ ദൂരത്തുനിന്ന് ഈ രാഹു സൂര്യചന്ദ്രന്മാരെ മറച്ചു കളയുന്നു. അത് മനസ്സിലാക്കിയ വിഷ്ണു രണ്ടിടത്തേക്കും തന്റെ

**6. ചക്രം സുദർശനം നാമ ജ്വാലാമാലാതിഭീഷണം**
**തത്തേജസാ ദുഃസഹേന സമന്താത്പരിവാരിതം**

സുദർശനമെന്നു പേരുള്ളതും ജ്വാലാനിരകളാൽ ഭയങ്കരവുമായ ചക്രം അവരെ രക്ഷിക്കാൻ വേണ്ടി അയച്ചു. സർവത്ര വ്യാപിച്ച അതിന്റെ ദുഃസഹമായ തേജസ്സിനാൽ

**7. മുഹൂർത്തോ ദ്വിജമാനസ്തു ദൂരാച്ചകിതമാനസഃ**
**ആരാന്നിവർത്തതേ സോ$f$യമുപരാഗ ഇതീവ ഹ**

ആ നിമിഷം തന്നെ രാഹു ഭയപ്പെട്ട് ഉള്ളാലെ നടുങ്ങി ദൂരെമാറി നില്ക്കുന്നതിനെയാണ് ഉപരാഗം അഥവാ ഗ്രഹണം എന്ന്

**8. ഉച്യതേ ലോകമദ്ധ്യേ തു ദേവർഷേ അവബുദ്ധ്യതാം**
**തതോ$f$ധസ്താത് സമാഖ്യാതാ ലോകാഃ പരമപാവനാഃ**

ലോകത്തു പറഞ്ഞു വരുന്നതെന്ന് ധരിച്ചുകൊള്ളൂ. രാഹുമണ്ഡലത്തിനു കീഴിലായി പരമപാവനങ്ങളായ ലോകങ്ങൾ ഉണ്ടെന്നു പറയപ്പെടുന്നു.

**9. സിദ്ധാനാം ചാരണാനാം ച വിദ്യാധ്രാണാം ച സത്തമ**
**യോജനായുതവിഖ്യാതാ ലോകാഃ പുണ്യാ നിഷേവിതാഃ**

സിദ്ധന്മാരുടെയും ചാരണന്മാരുടെയും വിദ്യാധരന്മാരുടെയും ലോകങ്ങളാണ് അവ. അവയ്ക്ക് പതിനായിരം യോജന വിസ്താരമുണ്ടെന്ന് പറയപ്പെടുന്നു. പുണ്യാത്മാക്കളാണ് അവിടെ വസിക്കുന്നത്.

**10. തതോപ്യധസ്താദ്ദേവർഷേ യക്ഷാണാം ച സരക്ഷസാം**
**പിശാചപ്രേതഭൂതാനാം വിഹാരാജിരമുത്തമം**

ദേവർഷേ, ആ ലോകങ്ങൾക്കും കീഴ്ഭാഗത്താണ് യക്ഷന്മാർ, രാക്ഷസന്മാർ, പിശാചുക്കൾ, പ്രേതങ്ങൾ ഭൂതങ്ങൾ തുടങ്ങിയവരുടെ വിഹാരഭൂമി.

**11. അന്തരിക്ഷം ചലത്പ്രോക്തം യാവദ്വായുഃ പ്രവാതി ഹി**
**യാവന്മേഘാസ്തഥോദ്യന്തി യത്പ്രോക്തം ജ്ഞാനകോവിദൈഃ**

അതിനും കീഴ്ഭാഗത്തായി എവിടെവരെ വായു ചലിക്കുന്നുണ്ടോ, എവിടെവരെ മേഘങ്ങൾ പ്രത്യക്ഷപ്പെടുന്നുണ്ടോ അവിടെവരെയാണ് അന്തരീക്ഷമെന്ന് വിജ്ഞന്മാർ പറയുന്നു.

**12. തതോ$f$ധസ്താദ്യോജനാനാം ശതം യാവദ്വിജോത്തമ**
**പൃഥിവീ പരിസംഖ്യാതാ സുപർണ്ണശ്യേനസാരസാഃ**

അതിൽനിന്ന് നൂറുയോജന കീഴ്ഭാഗത്തായിട്ടാണ് ഭൂമിയെന്നു കണക്കാക്കപ്പെടുന്നു. എവിടംവരെ കഴുകൻ, പരുന്ത്, വണ്ടാരംകോഴി,

**13. ഹംസാദയഃ പ്രോത്പതന്തി പാർത്ഥിവാഃ പൃഥിവീഭവാഃ**
**ഭൂസന്നിവേശാവസ്ഥാനം യഥാവദുപവർണ്ണിതം**

ഹംസം തുടങ്ങിയ പക്ഷികൾ ഭൂമിയിൽനിന്ന് പൊങ്ങിപ്പറക്കുന്നുവോ അവിടംവരെയാണ് ഭൂമിയുടെ പരിധി. ആ പക്ഷികൾ എല്ലാം ഭൂമിയിലുണ്ടായവയാണ്. ഇങ്ങനെ ഭൂമിയുടെ പരിമാണവും സ്ഥിതിയും പറഞ്ഞുകഴിഞ്ഞു.

**14. അധസ്താദവനേഃ സപ്ത ദേവർഷേ വിവരാഃ സ്മൃതാഃ**
**ഏകൈകശോ യോജനാനാമായാമോച്ഛ്രായതഃ പുനഃ**

മഹർഷേ, കീഴ്ഭാഗത്തായി ഏഴ് 'ഭൂവിവര'ങ്ങൾ ഉണ്ടെന്നു പറയുന്നു. ഓരോന്നിന്റെയും വിസ്താരവും ഉയരവും പിന്നെ,

**15. അയുതാന്തര വിഖ്യാതാഃ സർവർത്തുസുഖദായകാഃ**
**അതലം പ്രഥമം പ്രോക്തം ദ്വിതീയം വിതലം തഥാ**

ഓരോന്നും തമ്മിലുള്ള അകലവും പതിനായിരം യോജനയാണെന്നു കണക്കാക്കപ്പെടുന്നു. എല്ലാ ഋതുക്കളും അവിടെ ഒരുപോലെ സുഖപ്രദമാണ്. അവയിൽ ആദ്യത്തേത് അതലവും രണ്ടാമത്തേത് വിതലവുമാണ്.

**16. തൃതീയം സുതലം പ്രോക്തം ചതുർത്ഥം വൈ തലാതലം**
**മഹാതലം പഞ്ചമം ച ഷഷ്ഠം പ്രോക്തം രസാതലം**

മൂന്നാമത്തേതാണ് സുതലം. നാലാമത്തേത് തലാതലം; അഞ്ചാമത്തേത് മഹാതലം; ആറാമത്തേത് രസാതലം;

**17. സപ്തമം വിപ്ര പാതാളം സപ്ത തേ വിവരാഃ സ്മൃതാഃ**
**ഏതേഷു ബിലസ്വർഗ്ഗേഷു ദിവോƒപ്യധികമേവ ച**

ഏഴാമത്തേത് പാതാളം. ഇത്രയുമാണ് ഏഴു 'വിവര'ങ്ങൾ. ഈ ബിലസ്വർഗ്ഗങ്ങളിൽ സ്വർഗ്ഗത്തേക്കാൾ അധികം സുഖഭോഗങ്ങൾ ഉണ്ട്.

**18. കാമഭോഗൈശ്വര്യ സുഖസമൃദ്ധഭുവനേഷു ച**
**നിത്യോദ്യാനവിഹാരേഷു സുഖാസ്വാദഃ പ്രവർത്തതേ**

കാമഭോഗങ്ങൾ, ഐശ്വര്യം, സുഖം എന്നിങ്ങനെ സമൃദ്ധിയുടെ ലോകങ്ങളാണ് ഇവ. ഉദ്യാനങ്ങളും വിഹാരസ്ഥാനങ്ങളും ഇവിടെയുണ്ട്. അവയെല്ലാം സുഖാനുഭൂതികൾ നൽകുന്നവയുമാണ്.

**19. ദൈത്യാശ്ച കാദ്രവേയാശ്ച ദാനവാ ബലശാലിനഃ**
**നിത്യപ്രമുദിതാ രക്താഃ കളത്രാപത്യബന്ധുഭിഃ**

ദൈത്യന്മാരും നാഗങ്ങളും ബലശാലികളായ ദാനവന്മാരും തങ്ങളുടെ കളത്രം അപത്യം ബന്ധുക്കൾ എന്നിവരിൽ ആസക്തരും നിത്യസന്തുഷ്ടരുമായിരിക്കുന്നു.

**20. സുഹൃദ്ഭിരനുജീവാദ്യൈഃ സംയുതാശ്ച ഗൃഹേശ്വരാഃ**
**ഈശ്വരാദപ്രതിഹതകാമാ മായാവിനശ്ച തേ**

അനുചരന്മാരോടും സുഹൃത്തുക്കളോടും കൂടിയ അവർ ഗൃഹനാഥന്മാരുമാണ്. ഈശ്വരകൃപയാൽ അവരുടെ ആഗ്രഹങ്ങൾക്കൊന്നും മുടക്കം സംഭവിക്കുന്നില്ല. അവർ മായാവികളുമാണ്.

**21. നിവസന്തി സദാ ഹൃഷ്ടാഃ സർവർത്തു സുഖസംയുതാഃ**
**മയേന മായാവിഭുനാ യേഷു യേഷു ച നിർമ്മിതാഃ**

സർവർത്തുക്കളിലും അവർ സുഖസന്തുഷ്ടരായി കഴിയുന്നു. ഓരോ ബിലസ്വർഗ്ഗത്തിലും മായാവിഭുവായ മയൻ നിർമ്മിച്ച

22. പുരഃ പ്രകാമശോ ഭക്താ മണിപ്രവരശാലിനഃ
വിചിത്രഭവനാട്ടാളാ ഗോപുരാദ്യാ സഹസ്രശഃ

അനേകം പുരങ്ങൾ ഉണ്ട്. അവ മയൻ യഥേഷ്ടം നിർമ്മിച്ചിരിക്കുന്നവയാണ്. രത്നനിർമ്മിതങ്ങളായ വിചിത്രഭവനങ്ങളും മാളികകളും ആയിരക്കണക്കിന് ഗോപുരാദികളും

23. സഭാചത്വര ചൈത്യാദിശോഭാഢ്യാഃ സുരദുർലഭാഃ
നാഗാസുരാണാം മിഥുനൈഃ സപാരാവതസാരികൈഃ

സഭാങ്കണങ്ങളും ദേവാലയങ്ങളുംകൊണ്ട് ഗംഭീരങ്ങളും ദേവദുർലഭങ്ങളുമാണ് ആ പുരങ്ങൾ. നാഗന്മാരുടെയും അസുരന്മാരുടെയും മിഥുനങ്ങളും തത്തകളും പ്രാവുകളും

24. കീർണ്ണകൃത്രിമഭൂമിശ്ച വിവരേശഗൃഹോത്തമൈഃ
അലങ്കൃതാശ്ചകാസന്തി ഉദ്യാനാനി മഹാന്തി ച

പരന്നുകിടക്കുന്ന കൃത്രിമഭൂമിയും, 'വിവര'നാഥന്മാരുടെ ഉത്തമഭവനങ്ങളും അവയ്ക്ക് അലങ്കാരങ്ങളായി പ്രശോഭിക്കുന്നു. വലിയ ഉദ്യാനങ്ങളും അവിടെ ഉണ്ട്.

25. മനഃപ്രസന്നകാരീണി ഫലപുഷ്പവിശാലിഭിഃ
ലലനാനാം വിലാസാർഹസ്ഥാനൈഃ ശോഭിതഭാംജി ച

അവ, മനസ്സിന് പ്രസാദമുണ്ടാക്കുന്നവയും ഫലപുഷ്പങ്ങളുടെ സമൃദ്ധികൊണ്ടും സുന്ദരാംഗികളുടെ വിഹാരസ്ഥാനങ്ങൾകൊണ്ടും പ്രശോഭിക്കുന്നവയുമാണ്.

26. നാനാവിഹംഗമവ്രാത സംയുക്ത ജലരാശിഭിഃ
സ്വച്ഛാർണപൂരിതഹ്രദൈഃ പാഠീനസമലങ്കൃതൈഃ

പലതരം പറവകൾ നിറഞ്ഞ ജലാശയങ്ങളും വാളമീനും തെളിനീരും നിറഞ്ഞ കയങ്ങളും

27. ജലജന്തുക്ഷുബ്ധനീരനീരജാതൈരനേകശഃ
കുമുദോല്പല കഹ്ലാര നീലരക്തോത്പലൈസ്തഥാ

അതുപോലെ ജലജന്തുക്കൾ തിമിർക്കുന്നതുമൂലം ഇളകുന്ന വെള്ളത്തിൽ നിന്നാടുന്ന തണ്ടാരുകളും ആമ്പൽപ്പൂക്കളും കരിങ്കൂവളപ്പൂക്കളും വെള്ളാമ്പൽപ്പൂക്കളും നീലത്താമരകളും ചെന്താമരകളും

28. തേഷു കൃതനികേതാനാം വിഹാരൈഃ സങ്കുലാനി ച
ഇന്ദ്രിയോത്സവകാരൈശ്ച തഥൈവ വിവിധൈഃ സ്വരൈഃ

ആ ജലാശയങ്ങളുടെ തീരത്തു നിർമ്മിച്ചിരിക്കുന്ന വിഹാരഹർമ്മ്യങ്ങളും അതുപോലെതന്നെ അവയിൽനിന്നുയരുന്ന ഇന്ദ്രിയാഹ്ലാദകരമായ ശബ്ദങ്ങളും കൊണ്ട് ആ ഉദ്യാനങ്ങൾ,

29. അമരാണാം ച പരമാം ശ്രിയം ചാതിശയന്തി ച
യത്ര നൈവ ഭയം ക്വാപി കാലാംഗൈർദിനരാത്രിഭിഃ

അമരന്മാരുടെ പരമശ്രീയെയും അതിശയിക്കുന്നു. കാലാംഗങ്ങളായ ദിനരാത്രങ്ങൾ മൂലമുള്ള ഭയം അവിടെ എങ്ങും ഇല്ല.

30. യത്രാഹിപ്രവരാണാം ച ശിരഃസ്ഥൈർമണിരശ്മിഭിഃ
നിത്യം തമഃ പ്രബാധ്യേത സദാ പ്രസ്ഫുടകാന്തിഭിഃ

അവിടെയുള്ള ശിരസ്സിലെ മണികളിൽ നിന്നു പുറപ്പെടുന്ന പ്രകാശ രശ്മികളുടെ തിളക്കംകൊണ്ട് അവിടെയെങ്ങും ഒരിക്കലും അന്ധകാരമുണ്ടാവുന്നില്ല.

31. ന വാ ഏതേഷുവസതാം ദിവ്യൗഷധിരസായനൈഃ
രസാന്നപാനസ്നാനാദ്യൈർനാധയോ ന ച വ്യാധയഃ

എന്നുമാത്രമല്ല, അവിടെ വസിക്കുന്നവർക്ക്, ദിവ്യൗഷധികളും രസായനങ്ങളും, രസാന്നപാനസ്നാനാദികളും കൊണ്ട് ആധിയോ വ്യാധിയോ ഉണ്ടാകുന്നില്ല.

32. വലീപലിതജീർണത്വവൈവർണ്യസ്വേദഗന്ധതാഃ
അനുത്സാഹവയോ/വസ്ഥാ ന ബാധന്തേ കദാചന

തൊലിക്കു ചുളിവോ ജരയോ വിളർച്ചയോ സ്വേദഗന്ധമോ വാർധക്യമോ തളർച്ചയോ അവരെ ഒരിക്കലും ബാധിക്കുന്നില്ല.

33. കല്യാണാനാം സദാ യേഷാം ന ച മൃത്യുഭയം കുതഃ
ഭഗവത്തേജസോ/ന്യത്ര ചക്രാച്ചൈവ സുദർശനാത്

നിത്യമംഗളസ്വരൂപികളായ അവർ ഭഗവത്തേജസ്സിനെയും സുദർശനചക്രത്തെയുമല്ലാതെ മൃത്യുവിനെ ഭയപ്പെടുന്നതെങ്ങനെ?

34. യസ്മിൻ പ്രവിഷ്ടേ ദൈതേയവധൂനാം ഗർഭരാശയഃ
പ്രായോ ഭയാത് പതന്ത്യേവ സ്രവന്തി ബ്രഹ്മപുത്രക

ബ്രഹ്മപുത്രനായ നാരദ, സുദർശനചക്രം അവിടെ എത്തുമ്പോൾ ദൈതേയ വധുക്കളുടെ ഗർഭം ഭയം നിമിത്തം മിക്കവാറും സ്രവിച്ചുപോകുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ് ട മസ്കന്ധേ
അഷ് ടാദശോ/ദ്ധ്യായഃ

# അഥ ഏകോനവിംശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. പ്രഥമേ വിവരേ വിപ്ര അതലാഖ്യേ മനോരമേ
മയപുത്രോ ബലോ നാമ വർത്തതേ/ഖർവ ഗർവകൃത്

അതലമെന്ന ഒന്നാമത്തെ മനോഹരമായ 'വിവര'ത്തിൽ മയപുത്രനും മഹാഗർവിഷ്ഠനുമായ ബലൻ വസിക്കുന്നു.

2. ഷണ്ണവത്യോ യേന സൃഷ്ടാ മായാഃ സർവാർത്ഥസാധികാഃ
മായാവിനോ യാശ്ച സദ്യോ ധാതയന്തി ച കാശ്ചന

തൊണ്ണൂറ്റിയാറ് മായാശക്തികളെ ആ ബലൻ സൃഷ്ടിച്ചിട്ടുണ്ട്. സകല കാമങ്ങളും സാധിക്കാൻ അവയ്ക്കു കഴിയും. അവയിൽ ചിലതെല്ലാം ഇന്നും ചില മായാവികൾക്ക് അറിയാം.

3. ജൃംഭമാണസ്യ യസ്യൈവ ബലസ്യ ബലശാലിനഃ
സ്ത്രീഗണാ ഉപപദ്യന്തേ ത്രയോലോകവിമോഹനാഃ

ബലശാലിയായ ബലൻ മൂരിനിവർന്ന് കോട്ടുവായിടുമ്പോൾ മൂന്നു ലോകങ്ങളെയും മയക്കുന്ന

അനേകം സ്ത്രീഗണങ്ങൾ ഉണ്ടാവുന്നു.

4. **പുംശ്ചല്യശ്ചൈവ സ്വൈരിണ്യഃ കാമിന്യശ്ചേതി വിശ്രുതാഃ**
**യാ വൈ വിലായനം പ്രേഷ്ഠം പ്രവിഷ്ടം പുരുഷം രഹഃ**

പുംശ്ചലികളും സ്വൈരിണികളും കാമിനികളുമെന്ന് പ്രസിദ്ധരായ അവർ ബിലത്തിൽ പ്രവേശിക്കുന്ന പുരുഷനെ രഹസ്യമായി,

5. **രസേന ഹാടകാഖ്യേന സാധയിത്വാ പ്രയത്നതഃ**
**സ്വ വിലാസാവ ലോകാനുരാഗസ്മിതവിഗൂഹനൈഃ**

വീര്യം നൽകുന്ന ഹാടകമെന്ന രസം നൽകി സംഭോഗസമർത്ഥനാക്കിയിട്ട് , തങ്ങളുടെ വിലാസം, കടാക്ഷം, അനുരാഗപൂർവ്വമായ പുഞ്ചിരി, ആശ്ലേഷം,

6. **സംലാപവിഭ്രമാദ്യൈശ്ച രമയന്ത്യപി താഃസ്ത്രിയഃ**
**യസ്മിന്നുപയുക്തോ ജനോ മനുതേ ബഹുധാ സ്വയം**

സംലാപം, ശൃംഗാരചേഷ്ടകൾ എന്നിവ കൊണ്ട് രമിപ്പിക്കുന്നു. അങ്ങനയുള്ളവരാണ് ആ സ്ത്രീകൾ. ആ രസം സേവിക്കുന്നവർ തന്നെക്കുറിച്ച് പല പ്രകാരത്തിൽ വിചാരിക്കുന്നു.

7. **ഈശ്വരോ$f$ഹമഹം സിദ്ധോ നാഗായുതബലോ മഹാൻ**
**ആത്മാനം മന്യമാനഃസൻ മദാന്ധ ഇവ കഥ്യതേ**

ഞാൻ ഈശ്വരനാണ്; സിദ്ധനാണ്; പതിനായിരം ആനകളുടെ കരുത്തുള്ളവനാണ്; മഹാനാണ്; ഇങ്ങനെ മദാന്ധനെപ്പോലെ സ്വയം ഓരോന്നു പുലമ്പുന്നു.

8. **ഏവം പ്രോക്താ സ്ഥിതിശ്ചാത്ര അതലസ്യ ച നാരദ**
**ദ്വിതീയവിവരസ്യാത്ര വിതലസ്യ നിബോധത**

ഹേ നാരദ, അതലത്തിന്റെ സ്ഥിതി ഇങ്ങനെയാണെന്നു പറയുന്നു. രണ്ടാമത്തെ വിവരമായ വിതലത്തിന്റെ സ്ഥിതി കേട്ടുകൊള്ളുക.

9. **ഭൂതലാധസ്തലേ ചൈവ വിതലേ ഭഗവാൻ ഭവഃ**
**ഹാടകേശ്വരനാമാ$f$യം സ്വപാർഷദഗണൈർവൃതഃ**

ഭൂമിക്കു കീഴേയുള്ള ആ വിതലത്തിൽ ഭഗവാൻ ശിവൻ ഹാടകേശ്വരൻ എന്ന പേരിൽ തന്റെ പാർഷദ ഗണങ്ങളാൽ പരിസേവിതനായി,

10. **പ്രജാപതികൃതസ്യാപി സർഗ്ഗസ്യ ബൃംഹണായ ച**
**ഭവാന്യാ മിഥുനീഭൂയ ആസ്തേ ദേവാധിപൂജിതഃ**

ദേവാധിപൂജിതനായി, പ്രജാപതി ചെയ്യുന്ന സൃഷ്ടിയെ അഭിവൃദ്ധിപ്പെടുത്തുന്നതിനുവേണ്ടി ഭവാനീദേവിയോടു കൂടി വസിക്കുന്നു.

11. **ഭവയോർവീര്യസംഭൂതാ ഹാടകീ സരിദുത്തമാ**
**സമിദ്ധോ മരുതാ വഹ്നിരോജസാ പിബതീവ ഹി**

അവരുടെ വീര്യത്തിൽ നിന്നുണ്ടായതാണ് ഹാടകി എന്ന ശ്രേഷ്ഠമായ സരിത്ത്. കാറ്റത്ത് ആളിക്കത്തുന്ന തീജ്വാലകൊണ്ട് അതിലെ വെള്ളം വറ്റുമ്പോൾ,

12. **തന്നിഷ്ഠ്യൂതം ഹാടകാഖ്യം സുവർണ്ണം ദൈത്യവല്ലഭം**
**ദൈത്യാംഗനാ ഭൂഷണാർഹം സദാ സന്ധാരയന്തി ഹി**

അതിൽനിന്ന് ദൈത്യന്മാർക്ക് അത്യന്തം പ്രിയപ്പെട്ട ഹാടകമെന്ന സുവർണ്ണമുണ്ടാകുന്നു. അതുകൊണ്ട് ദൈത്യാംഗനകൾ ആഭരണമുണ്ടാക്കി അണിയുന്നു.

13. തദ്ബിലാധസ്തലാത് പ്രോക്തം സുതലാഖ്യം ബിലേശ്വരം
പുണ്യശ്ലോകോ ബലിർനാമാ ആസ്തേ വൈരോചനിർമുനേ

ആ ബിലത്തിന്റെ കീഴിലായിട്ടാണ് ബിലോത്തമമായ സുതലംസ്ഥിതി ചെയ്യുന്നത്. വിരോചനപുത്രനും പുണ്യശ്ലോകനുമായ ബലിവാഴുന്നത് അവിടെയാണ്,

14. മഹേന്ദ്രസ്യ ച ദേവസ്യ ചികിർഷുഃ പ്രിയമുത്തമം
ത്രിവിക്രമോ/പി ഭഗവാൻ സുതലേ ബലിമാനയത്

ദേവേന്ദ്രനു പ്രിയം ചെയ്യുന്നതിനുവേണ്ടി ത്രിവിക്രമനായിത്തീർന്ന ഭഗവാൻ ഹരിയാണ് ബലിയെ സുതലത്തിലേക്കു കൊണ്ടുവന്നത്.

15. ത്രൈലോക്യ ലക്ഷ്മീമാക്ഷിപ്യ സ്ഥാപിതഃ കില ദൈത്യരാട്
ഇന്ദ്രാദിഷ്വപ്യലബ്ധാ യാ സാ ശ്രീസ്തമനുവർത്തതേ

അദ്ദേഹത്തിന്റെ ത്രൈലോക്യശ്രീയെയും അപഹരിച്ചെടുത്തിട്ട് ദൈത്യരാജാവായി ഇവിടെ വാഴിച്ചു. അതോടെ ഇന്ദ്രാദിദേവന്മാർക്കുപോലും അലഭ്യമായ ഐശ്വര്യം അദ്ദേഹത്തിനു ലഭ്യമായി.

16. തമേവ ദേവദേവേശമാരാധയതി ഭക്തിതഃ
വ്യപേതസാധ്വസോ/ദ്യാപി വർത്തതേ സുതലാധിപഃ

അദ്ദേഹം ദേവദേവേശനായ ഹരിയെ ഭക്തിപൂർവ്വം ഉപാസിക്കുന്നു. അങ്ങനെ ഒരു ഭീതിയുമില്ലാതെ അദ്ദേഹം സുതലാധിപനായി ഇന്നും വാഴുന്നു:

17. ഭൂമിദാനഫലം ഹ്യേതത് പാത്രഭൂതേ/ഖിലേശ്വരേ
വർണ്ണയന്തി മഹാത്മാനോ നൈതദ്യുക്തം ച നാരദ

അർഹതയുള്ള അഖിലേശ്വരന് ഭൂമിദാനം ചെയ്തതുകൊണ്ടുള്ള ഫലമാണ് ഇതെന്ന് മഹാത്മാക്കൾ വർണ്ണിക്കുന്നുണ്ട്. എന്നാൽ അതു ശരിയല്ല.

18. വാസുദേവേ ഭഗവതി പുരുഷാർത്ഥപ്രദേ ഹരൗ
ഏതദ്ദാനഫലം വിപ്ര സർവഥാ ന ഹി യുജ്യതേ

ഭഗവാനായ വാസുദേവന്, സകലപുരുഷാർത്ഥങ്ങളും നൽകാൻ കഴിവുള്ള ഹരിക്ക് ഭൂമിദാനം ചെയ്തതുകൊണ്ടുള്ള ഫലമാണ് ഇതെന്നുള്ളത് ഒരു തരത്തിലും യുക്തമല്ല.

19. യസ്യൈവ ദേവദേവസ്യ നാമാപി വിവശോ ഗൃണൻ
സ്വകീയകർമ്മബന്ധീയഗുണാൻ വിധുനുതേ/ഞ്ജസാ

വിവശനായ ഒരുവൻ ഏതുദേവന്റെ നാമങ്ങൾ ഉച്ചരിച്ചിട്ടാണോ കർമ്മബന്ധസംബന്ധമായ ഗുണങ്ങൾ വേഗം ഇല്ലാതാക്കുന്നത്,

20. യത്ക്ലേശബന്ധഹാനായ സാംഖ്യയോഗാദിസാധനം
കുർവതേ യതയോ നിത്യം ഭഗവത്യഖിലേശ്വരേ

കർമ്മബന്ധങ്ങൾ ഇല്ലാതാക്കാൻ വേണ്ടി സാംഖ്യയോഗാദിസാധനകൾ കൊണ്ട് യോഗികൾ അഖിലേശ്വരനായ ഏതു ദേവനെയാണോ ഉപാസിക്കുന്നത്,

21. ന ചായം ഭഗവാനസ്മാനനുജഗ്രാഹ നാരദ
മായാമയം ച ഭോഗാനാമൈശ്വര്യം വ്യതനോത് പരം

ആ ഭഗവാൻ മായാമയമായ ഭോഗൈശ്വര്യങ്ങളാണ് നൽകുന്നതെങ്കിൽ അത് നമുക്കു നൽകുന്ന അനുഗ്രഹമാവുമോ? എന്തെന്നാൽ അവ,

22. സർവക്ലേശാധിഹേതും തദാത്മാനുസ്മൃതിമോഷണം
യം സാക്ഷാദ് ഭഗവാൻ വിഷ്ണുഃ സർവോപായവിദീശ്വരഃ

സർവ ക്ലേശങ്ങൾക്കും ആധിക്കും കാരണമാണ്. അവ ആത്മാവിനെ വിസ്മരിപ്പിക്കുന്നു. സർവോപായങ്ങളും അറിയാവുന്ന സാക്ഷാത് ഭഗവാൻ വിഷ്ണു ആരോടാണോ

23. യാച്ഞാ ഛലേനാപഹൃതം സർവസ്വം ദേഹശേഷകം
അപ്രാപ്താന്യോപായ ഈശഃ പാശൈർവാരുണസംഭവൈഃ

മറ്റു മാർഗ്ഗമില്ലാതെ യാചിച്ച് ശരീരമൊഴികെ സർവസ്വവും വ്യാജമായി അപഹരിച്ച് വരുണപാശം കൊണ്ട് അദ്ദേഹത്തെ

24. ബന്ധയിത്വാവമുച്യാപി ഗിരിദര്യാമിവാബ്രവീത്
അസാവിന്ദ്രോ മഹാമൂഢോ യസ്യ മന്ത്രീ ബൃഹസ്പതിഃ

ബന്ധിച്ച്, ഗിരിഗുഹയിലിട്ടത് ആ ബലി പറഞ്ഞു: "ബൃഹസ്പതി മന്ത്രിയായുള്ള ഇന്ദ്രൻ വെറും മൂഢനാണ്.

25. പ്രസന്നമിമമത്യർത്ഥമയാചല്ലോകസമ്പദം
ത്രൈലോക്യമിദമൈശ്വര്യം കിയദേവാതിതുച്ഛകം

അത്യന്തം പ്രസന്നനായ ഹരിയോട് അദ്ദേഹം ലോകസമ്പത്താണല്ലോ യാചിച്ചത്! ഈ ത്രൈലോക്യത്തിലെ ഐശ്വര്യങ്ങളെല്ലാം എത്ര നിസ്സാരം!

26. ആശിഷാം പ്രഭവം മുക്ത്വാ യോ മൂഢോ ലോകസമ്പദി
അസ്മത്പിതാമഹഃ ശ്രീമാൻ പ്രഹ്ലാദോ ഭഗവത്പ്രിയഃ

ആശിസ്സുകളുടെയെല്ലാം പ്രഭവസ്ഥാനമായ ഭഗവാനെ വിട്ട് ഏതു മൂഢനാണ് ലോകവിഭവങ്ങളെ ആഗ്രഹിക്കുക? ഞങ്ങളുടെ പിതാമഹനും ഭഗവത്പ്രിയനുമായ പ്രഹ്ലാദൻ,

27. ദാസ്യം വവ്രേ വിഭോസ്തസ്യ സർവലോകോപകാരകഃ
പിത്ര്യമൈശ്വര്യമതുലം ദീയമാനം ച വിഷ്ണുനാ

വമ്പിച്ച പിതൃസമ്പത്തു മുഴുവൻ നൽകാൻ ഭഗവാൻ വിഷ്ണു തുനിഞ്ഞെങ്കിലും, സർവലോകഹിതത്തിനുവേണ്ടി ആ പ്രഭുവിന്റെ ദാസ്യമാണു വരിച്ചത്.

28. പിതര്യുപരതേ വീരേ നൈവൈച്ഛദ് ഭഗവത്പ്രിയഃ
തസ്യാതുലാനുഭാവസ്യ സർവലോകോപധീമതഃ

വീരനായ പിതാവു മരിച്ചപ്പോൾ ഭഗവത്പ്രിയനായ പ്രഹ്ലാദൻ അത് ആഗ്രഹിച്ചില്ല. അതുലമായ അനുഭാവത്തോടുകൂടിയവനും സർവലോകവും ഉപാധിയാക്കിയിരിക്കുന്നവനുമായ ഭഗവാൻ ഹരിയുടെ പ്രഭാവം,

29. അസ്മദ്വിധോ നാല്പപക്വേതരദോഷോ/വഗച്ഛതി
ഏവം ദൈത്യപതിഃ സോ/യം ബലിഃപരമപൂജിതഃ

നമ്മെപ്പോലുള്ള അപക്വമതികളായ ദുഷ്ടന്മാർക്ക് അറിയാൻ കഴിയുകയില്ല. " ഇങ്ങനെ ദൈത്യപതിയും പരമപൂജിതനുമായ ബലിയാണ്,

30. സുതലേ വർത്തതേ യസ്യ ദ്വാരപാലോ ഹരിഃ സ്വയം
ഏകദാ ദിഗ്വിജയേ രാജാ രാവണോ ലോകരാവണഃ

സുതലത്തിൽ വസിക്കുന്നത്. അദ്ദേഹത്തിന്റെ ദ്വാരപാലകൻ സാക്ഷാൽ ഹരി തന്നെയാണ്. ഒരിക്കൽ ദിഗ്വിജയം ചെയ്തുകൊണ്ട് ലോകഭയങ്കരനായ രാവണൻ

**31. പ്രവിശൻ സുതലേ യേന ഭക്താനുഗ്രഹകാരിണാ**
**പാദാംഗുഷ്ഠേന പ്രക്ഷിപ്തോ യോജനായുതമത്ര ഹി**

സുതലത്തിൽ പ്രവേശിച്ചപ്പോൾ ഭക്താനുഗ്രഹ വ്യഗ്രനായ ഹരി കാലിന്റെ തള്ളവിരൽകൊണ്ട് അവനെ പതിനായിരം യോജന ദൂരെ തോണ്ടിയെറിയുകയുണ്ടായി.

**32. ഏവം ഭൂതാനുഭാവോ/യം ബലിഃ സർവസുഖൈകഭുക്**
**ആസ്തേ സുതലരാജസ്ഥോ ദേവദേവപ്രസാദതഃ**

ഈ വിധ മാഹാത്മ്യമുള്ള മഹാബലി, ദേവദേവനായ ഹരിയുടെ പ്രസാദത്താൽ സർവ്വസുഖങ്ങളും അനുഭവിച്ചുകൊണ്ട് സുതലത്തിലെ രാജാവായി വാഴുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ഏകോന വിംശോ/ദ്ധ്യായഃ

# അഥ വിംശോ/ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

**1. തതോ/ധസ്താദ്വിവരകം തലാതലമുദീരിതം**
**ദാനവേന്ദ്രോ മയോ നാമ ത്രിപുരാധിപതിർമഹാൻ**

അതിനു താഴെയായിട്ടാണ് തലാതലമെന്ന വിവരം സ്ഥിതിചെയ്യുന്നത്. ത്രിപുരാധിപനും ശ്രേഷ്ഠനുമായ മയനെന്ന ദാനവോത്തമൻ,

**2. ത്രിലോക്യാഃ ശങ്കരേണാ/യം പാലിതോ ദഗ്ദ്ധപൂസ്ത്രയഃ**
**ദേവദേവപ്രസാദാത്തു ലബ്ധരാജ്യസുഖാസ്പദഃ**

മൂപ്പാരിന്റേയും മംഗളത്തിനു വേണ്ടി ത്രിപുരം ദഹിപ്പിച്ച ശങ്കരനാൽ പാലിക്കപ്പെട്ട്, ആ ദേവദേവന്റെ പ്രസാദത്താൽ രാജ്യം നേടി അവിടെ സസുഖം വാഴുന്നു.

**3. ആചാര്യോ മായിനാം സോ/യം നാനാമായാവിശാരദഃ**
**പൂജ്യതേ രാക്ഷസൈർ ഘോരൈഃ സർവകാര്യസമൃദ്ധയേ**

കാര്യസിദ്ധിക്കു വേണ്ടി ഘോരരാക്ഷസന്മാരാൽ പൂജിക്കപ്പെടുന്ന മയൻ നാനാമായകൾ സൃഷ്ടിക്കുന്നതിൽ വിദഗ്ദ്ധനും മായികൾക്കെല്ലാം ആചാര്യനുമാകുന്നു.

**4. തതോ/ധസ്താത് സുവിഖ്യാതം മഹാതലമിതി സ്ഫുടം**
**സർപ്പാണാം കാദ്രവേയാണാം ഗണഃ ക്രോധവശോ മഹാൻ**

ആ തലാതലത്തിനു കീഴെയായിട്ടാണ് വിഖ്യാതമായ മഹാതലം.കദ്രുസന്താനങ്ങളും ക്രുദ്ധരുമായ സർപ്പങ്ങളുടെ ഒരു വലിയ സമൂഹം തന്നെ അവിടെയുണ്ട്.

**5. അനേകശിരസാം വിപ്ര പ്രദാനാൻ കീർത്തയാമി തേ**
**കുഹകസ്തക്ഷകശ്ചൈവ സുഷേണഃ കാളിയസ്തഥാ**

ഹേ നാരദ, അനേകം ശിരസ്സുള്ള അവരിൽ പ്രധാനികൾ ആരെല്ലാമാണെന്നു പറയാം. കുഹകൻ, തക്ഷകൻ, സുഷേണൻ, കാളിയൻ; ഇവരാണ് പ്രധാനപ്പെട്ടവർ.

6. മഹാഭോഗാ മഹാസത്വാഃ ക്രൂരാഃ ക്രൂരസ്വജാതയഃ
പതത്രിരാജാധിപതേരുദ്വിഗ്നാഃ സർവ ഏവ തേ

അവരെല്ലാം മഹാകായന്മാരും കരുത്തന്മാരും ജാത്യാ ക്രൂരസ്വഭാവമുള്ളവരുമാകുന്നു. എന്നാൽ അവരെല്ലാം പക്ഷിരാജനായ ഗരുഡനെ ഭയപ്പെട്ടാണ് കഴിയുന്നത്.

7. സ്വകളത്രാപത്യസുഹൃത്കുടുംബേന ച സംഗതാഃ
പ്രമത്താ വിഹരന്ത്യേവ നാനാ ക്രീഡാവിശാരദാഃ

അവർ തങ്ങളുടെ കളത്രം, പുത്രന്മാർ സുഹൃത്തുക്കൾ ബന്ധുക്കൾ എന്നിവരോട് കൂടിച്ചേർന്ന് നാനാ വിധ ക്രീഡകളിൽ മുഴുകി ഉന്മത്തരായി വിഹരിക്കുന്നു.

8. തതോഽധസ്താച്ച വിവരേ രസാതലസമാഹ്വയേ
ദൈതേയാ നിവസന്ത്യേവ പണയോ ദാനവാശ്ച തേ

അതിനു താഴെയുള്ള രസാതലമെന്ന വിവരത്തിൽ ദൈതേയന്മാരും പണികൾ എന്നു പറയുന്ന ദൈത്യന്മാരും നിവസിക്കുന്നു.

9. നിവാതകവചാ നാമ ഹിരണ്യപുരവാസിനഃ
കാലേയാ ഇതി ച പ്രോക്താഃ പ്രത്യനീകാ ഹവിർഭുജാം

നിവാതകവചന്മാരെന്നും കാലകേയന്മാരെന്നും വിളിക്കപ്പെടുന്ന ദേവവൈരികൾ ആ ഹിരണ്യപുരത്തിലാണു വസിക്കുന്നത്.

10. മഹൗജസശ്ചോത്പത്യൈവ മഹാസാഹസിനസ്തഥാ
സകലേശസ്യ ച ഹരേസ്തേജസാ ഹതവിക്രമാഃ

ജന്മനാ തന്നെ അവർ മഹാശക്തന്മാരും മഹാസാഹസികന്മാരും സകലേശ്വരനായ ഭഗവാന്റെ തേജസ്സുകൊണ്ട് പരാക്രമം പൊയ്പ്പോയവരുമാകുന്നു.

11. ബിലേശയാ ഇവ സദാ വിവരേ നിവസന്തി ഹി
യേ വൈ വാഗ്ഭിഃ സരമയാ ശക്രദൂത്യാ നിരന്തരം

സർപ്പങ്ങളെപ്പോലെ അവർ ആ ബിലത്തിൽത്തന്നെ വസിക്കുന്നു. ഇന്ദ്രദൂതിയായ സരമ നിരന്തരം ഉച്ചരിക്കുന്ന

12. മന്ത്രവർണ്ണാഭിരസുരാസ്താഡിതാ ബിഭ്യതി സ്മ ഹ
തതോഽപ്യധസ്താത് പാതാളേ നാഗലോകാധിപാലകാഃ

മന്ത്രവർണ്ണാത്മകമായ വാക്കുകളാൽ പീഡിതരും സംഭീതരുമായിട്ടാണ് അവർ അവിടെ വസിക്കുന്നത്. അതിന്നു താഴെയാണ് പാതാളം. അവിടെ നാഗലോകപാലകന്മാരായ,

13. വാസുകിപ്രമുഖാഃ ശംഖഃ കുളികഃ ശ്വേത ഏവ ച
ധനഞ്ജയോ മഹാശംഖോ ധൃതരാഷ്ട്രസ്തഥൈവ ച

വാസുകി, ശംഖൻ, കുളികൻ, ശ്വേതൻ, ധനഞ്ജയൻ, മഹാശംഖൻ, ധൃതരാഷ്ട്രൻ അതുപോലെതന്നെ

14. ശംഖചൂഡഃ കംബളാശ്വതരോ ദേവോപദത്തകഃ
മഹാമർഷാ മഹാഭോഗാ നിവസന്തി വിഷോല്ബണാഃ

ശംഖചൂഡൻ, കംബളാശ്വതരൻ ദേവോപദത്തകൻ, എന്നിങ്ങനെ, മഹാവിഷമുള്ളവരും മഹാകോപിഷ്ടരും മഹാകായരുമായ ഫണീന്ദ്രന്മാർ വസിക്കുന്നു.

15. പഞ്ചമസ്തകവന്തശ്ച ഫണാസപ്തകഭൂഷിതഃ
കേചിദ്ദശഫണാഃ കേചിച്ഛതശീർഷാസ്തഥാപരേ

അഞ്ചു തലയുള്ളവരും ഏഴുഫണങ്ങളുള്ളവരും ഉണ്ട്. ചിലർക്ക് പത്തും മറ്റു ചിലർക്ക് നൂറും ഫണങ്ങൾ ഉണ്ട്. ചിലർ,

16. സഹസ്രശിരസഃ കേഽപി രോചിഷ്ണുമണിധാരകാഃ
പാതാളരന്ധ്രേ തിമിരനികരം സ്വമരീചിഭിഃ

ആയിരം ശിരസ്സുള്ളവരാണ്. ചിലർ തിളങ്ങുന്ന രത്നം ധരിക്കുന്ന മണിനാഗങ്ങളാണ്. അവ സ്വരശ്മികൾ കൊണ്ട് പാതാളത്തിലെ ഘോരാന്ധകാരത്തെ,

17. വിധമന്തി ച ദേവർഷേ സദാ സംജാതമന്യവഃ
അസ്യ മൂലപ്രദേശേ ഹി ത്രിംശത് സാഹസ്രകേന്തരേ

നശിപ്പിക്കുകയും ചെയ്യുന്നു. ദേവർഷേ, അവർ സദാ കോപിഷ്ഠരാണ്. ആ വിവരത്തിന്റെ മൂലപ്രദേശത്ത് മുപ്പതിനായിരം,

18. യോജനൈഃ പരിസംഖ്യാ തേ താമസീ ഭഗവത്കലാ
അനന്താഖ്യാ സമാസ്തേ ഹി സർവദേവപ്രപൂജിതാ

യോജന ദൂരെ അനന്തനെന്നു പേരുള്ളതും സകലദേവന്മാരും പൂജിക്കുന്നതുമായ, ഭഗവാന്റെ താമസകല സ്ഥിതിചെയ്യുന്നു.

19. അഹമിത്യഭിമാനസ്യ ലക്ഷണം യം പ്രചക്ഷതേ
സങ്കർഷണം സാത്വതീയാഃ കർഷണം ദ്രഷ്ടൃദൃശ്യയോഃ

അഹമെന്ന അഭിമാനത്തിന്റെ നിദർശനമായ സങ്കർഷണനാണ് അത്. ദ്രഷ്ടൃദൃശ്യങ്ങളെ ഒരുപോലെ ഏകീകരിക്കുന്നവനാകയാൽ അദ്ദേഹത്തെ സങ്കർഷണനെന്നു വിളിക്കുന്നു.

20. ഇദം ഭൂമണ്ഡലം യസ്യ സഹസ്രശിരസഃ പ്രഭോഃ
അനന്തമൂർത്തേഃ ശേഷസ്യ ധ്രിയമാണം ച ശീർഷകേ

ഈ ഭൂമണ്ഡലം ശിരസാധരിക്കുന്ന സഹസ്രശീർഷനും അനന്തമൂർത്തിയും ശേഷസംജ്ഞനുമായ പ്രഭുവിന്,

21. പൃഥിവീഗോളമശേഷം ഹി സിദ്ധാർത്ഥ ഇവ ലക്ഷ്യതേ
യസ്യ കാലേന ദേവസ്യ സംജിഹീർഷോഃ സമം വിഭോഃ

ഈ പൃഥിവീമണ്ഡലമാകെക്കൂടി ഒരു കടുക്മണിക്കു സമമാണ്. വിഭുവായ അദ്ദേഹം യഥാകാലം ഇതിനെ സംഹരിക്കാൻ ആഗ്രഹിച്ചു.

22. ചരാചരം ഭ്രൂവോരന്തർവിവരാദുദപദ്യത
സങ്കർഷണോ നാമ രുദ്രോ വ്യൂഹൈകാദശശോഭിതഃ

ചരാചരത്തെ മുഴുവൻ സംഹരിക്കാൻ ആഗ്രഹിച്ച അദ്ദേഹത്തിന്റെ ഭ്രൂമദ്ധ്യദേശത്ത് നിന്ന് പതിനൊന്നുപേരടങ്ങിയ രുദ്രവ്യൂഹം സങ്കർഷണനെന്ന പേരിൽ ആവിർഭവിച്ചു.

23. ത്രിലോചനശ്ച ത്രിശിഖം ശൂലമുത്തംഭയൻ സ്വയം
ഉദതിഷ്ഠന്മഹാസത്വോ മഹാഭൂതക്ഷയം കരഃ

മഹാസത്വനായ ആ ത്രിലോചനൻ മഹാഭൂതങ്ങളെ ഭയപ്പെടുത്തുന്നവനായി ത്രിശൂലവും ഉയർത്തിപ്പിടിച്ചുകൊണ്ട് എഴുന്നേറ്റു.

24. യസ്യാംഘ്രികമലദ്വന്ദ്വശോണാച്ഛനഖമണ്ഡലേ
വിരാജന്മണിബിംബേഷു മഹാഹിപതയോ*f*നിശം

അദ്ദേഹത്തിന്റെ ഇരുകാൽത്താരുകളിലേയും അരുണനിറത്തിലുള്ള തെളിഞ്ഞ നഖമണ്ഡലത്തിൽ പ്രശോഭിക്കുന്ന മണിബിംബങ്ങളിൽ മഹാനാഗനാഥന്മാർ സദാ,

25. ഏകാന്തഭക്തിയോഗേന സഹ സാത്വതപുംഗവൈഃ
പ്രണമന്തഃ സ്വമൂർധ്നാ തേ സ്വമുഖാനി സമീക്ഷതേ

വിഷ്ണുഭക്തന്മാരോടൊപ്പം പരമഭക്തിയോടെ പ്രണമിക്കവേ അവർ അവയിൽ തങ്ങളുടെ മുഖമണ്ഡലം വീക്ഷിക്കുന്നു.

26. സ്ഫുരത്കുണ്ഡലമാണിക്യപ്രഭാമണ്ഡലഭാംജ്യപി
സുകപോലാനി ചാരൂണി ഗണ്ഡസ്ഥലദ്യുമന്തി ച

കാന്തിയോലുന്ന മാണിക്യകുണ്ഡലങ്ങളുടെ പ്രഭയേറ്റ് തുടുത്ത് അഴകാർന്നവയാണ് അവരുടെ കപോലങ്ങളും കഴുത്തും

27. നാഗരാജകുമാര്യോ*f*പി ചാർവംഗവിലസത്ത്വിഷഃ
വിശദൈർവിപുലൈസ്തദ്വദ്ധവളൈഃ സുഭഗൈസ്തഥാ

അംഗവിലാസത്തഴപ്പാർന്ന നാഗരാജകുമാരിമാരും അവിടെയുണ്ട്. സ്വച്ഛമായി നീണ്ടു വെളുത്തു കൊഴുത്ത്,

28. രുചിരൈർ ഭുജദണ്ഡൈശ്ച ശോഭമാനാ ഇതസ്തതഃ
ചന്ദനാഗുരുകാശ്മീരപങ്കലേപേന ഭൂഷിതാഃ

അഴകാണ്ട ഭുജദണ്ഡങ്ങളോടെ അവർ അവിടവിടെ പ്രശോഭിക്കുന്നു. ചന്ദനം അകിൽ കാശ്മീരകുങ്കുമം എന്നിവ അണിഞ്ഞിട്ടുണ്ട്.

29. തദഭിമർഷസംജാതകാമാവേശസമായുതാഃ
ലളിതസ്മിതസംയുക്താഃ സവ്രീഡം ലോകയന്തി ച

ആ കുറിക്കൂട്ടണിഞ്ഞ് കാമാവിഷ്ടരായിത്തീർന്ന അവർ ലജ്ജാവിവശരായി തൂമന്ദഹാസത്തോടെ വീക്ഷിക്കുന്നത്,

30. അനുരാഗമദോന്മത്ത വിഘൂർണ്ണാരുണലോചനം
കരുണാവലോകനേത്രം ച ആശാസാനാസ്തഥാശിഷഃ

അനുരാഗഗർവത്താൽ കലങ്ങിച്ചെമന്ന കണ്ണുകൊണ്ട് കാരുണ്യപൂർവ്വം കടാക്ഷിച്ച് ആശിസ്സുകൾ ആശംസിക്കുന്ന ആദിശേഷനെയാണ്.

31. സോ*f*നന്തോ ഭഗവാൻദേവോ*f*നന്തസത്വോ മഹാശയഃ
അനന്തഗുണവാർധിശ്ച ആദിദേവോ മഹാദ്യുതിഃ

ആ ഭഗവാൻ അനന്തൻ അനന്തമായ ബലത്തോടുകൂടിയവനും മഹാമനസ്കനും അനന്തഗുണാബ്ധിയും ആദിദേവനും മഹാതേജസ്വിയുമാണ്.

32. സംഹൃതാമർഷരോഷാദിവേഗോ ലോകശുഭായ ച
ആസ്തേ മഹാസത്വനിധിഃ സർവദേവപ്രപൂജിതഃ

ഉൽക്കടമായ കോപം തുടങ്ങിയ ആവേഗങ്ങളെ ലോകനന്മയ്ക്കുവേണ്ടി ഉള്ളിൽ ഒതുക്കികൊണ്ട് ആ മഹാസത്വനിധി ദേവപൂജിതനായി അവിടെ വസിക്കുന്നു.

**33. ധ്യാമാനഃ സുരൈഃ സിദ്ധൈരസുരൈരശ്ചോരഗൈസ്തഥാ**
**വിദ്യാധരൈശ്ച ഗന്ധർവൈർമുനിസംഘൈശ്ച നിത്യശഃ**

ദേവന്മാരും സിദ്ധന്മാരും അസുരന്മാരും ഉരഗന്മാരും അതുപോലെ വിദ്യാധരന്മാരും ഗന്ധർവന്മാരും മുനിസംഘവും നിത്യേന അദ്ദേഹത്തെ ധ്യാനിച്ചുകൊണ്ടിരിക്കുന്നു.

**34. അനാരതമദോന്മത്താലോകവിഹ്വലലോചനഃ**
**വാക്യാവ്യതേന വിബുധാൻ സ്വപാർഷദഗണാനപി**

മദോന്മത്തവീക്ഷണത്താൽ സദാ ചെമന്നു കലങ്ങിയ കണ്ണുകളോടെ ദേവന്മാരെയും സ്വപാർഷദഗണങ്ങളെയും വാക്യാമൃതംകൊണ്ട്

**35. ആപ്യായമാനഃ സ വിഭുർവൈജയന്തീം സ്രജം ദധത്**
**അമ്ലാനാഭിനവൈഃ സ്വച്ഛൈസ്തുളസീദളസഞ്ചയൈഃ**

സന്തൃപ്തിപ്പെടുത്തുന്ന ആ വിഭു, വാടാത്തതും കേടില്ലാത്തതുമായ പുതിയ തുളസീദളങ്ങൾകൊണ്ട് കെട്ടിയ വൈജയന്തീമാല ധരിച്ചിരിക്കുന്നു.

**36. മാദ്യന്മധുകരവ്രാതഘോഷശ്രീസംയുതാം സദാ**
**നീലവാസാ ദേവദേവ ഏകകുണ്ഡലഭൂഷിതഃ**

മദിച്ച വണ്ടിൻനിര അതിനുചുറ്റും സദാ മൂളിപ്പറന്നു നടക്കുന്നു. നീലപ്പട്ടാണ് അദ്ദേഹം ഉടുത്തിരിക്കുന്നത്. ആ ദേവദേവൻ ഒറ്റകുണ്ഡലം മാത്രമേ അണിഞ്ഞിട്ടുള്ളു.

**37. ഹലസ്യ കകുദി ന്യസ്തസുപീവരഭുജോ$f$വ്യയഃ**
**മഹേന്ദ്രഃ കാഞ്ചനീം യദ്വദ്വരത്രാം ച മതംഗമഃ**
**ഉദാര ലീലോ ദേവേശോ വർണ്ണിതഃ സാത്വതർഷഭൈഃ**

തടിച്ചകൈത്തലം കലപ്പച്ചുമലിൽ വച്ചിരിക്കുന്നു. ആന സ്വർണ്ണച്ചങ്ങല എന്നപോലെ സ്വർണ്ണക്കയർ ധരിച്ചിട്ടുണ്ട്. ആ ദേവദേവേശനെ ഭക്തജനങ്ങൾ ഉദാരലീലനെന്നു വാഴ്ത്തുന്നു.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
വിംശോ$f$ദ്ധ്യായഃ

# അഥൈകവിംശോ$f$ദ്ധ്യായ

## ശ്രീനാരായണ ഉവാച

**1. തസ്യാനുഭാവം ഭഗവാൻ ബ്രഹ്മപുത്രഃ സനാതനഃ**
**സഭായാം ബ്രഹ്മദേവസ്യ ഗായമാന ഉപാസതേ**

ആ ആദിശേഷന്റെ മഹാത്മ്യം സനാതനനായ ബ്രഹ്മപുത്രൻ ബ്രഹ്മസഭയിൽ സദാ പാടി സ്തുതിക്കുന്നു.

**2. ഉത്പത്തിസ്ഥിതിലയഹേതവോ$f$സ്യ കല്പാഃ**
**സത്വാദ്യാഃ പ്രകൃതിഗുണാ യദീക്ഷയാ$f$സൻ**
**യദ്രൂപം ധ്രുവമകൃതം യദേകമാത്മൻ**
**നാനാധാത് കഥമുഹ വേദ തസ്യ വർത്മ**

ആരുടെ വീക്ഷണത്താലാണോ ജഗത്തിന്റെ ഉത്പത്തി സ്ഥിതിലയങ്ങൾക്കു ഹേതുഭൂതങ്ങളായ സത്വാദിഗുണങ്ങൾ സ്വകർമ്മത്തിന്ശക്തരായിത്തീരുന്നത്, ആരുടെ രൂപമാണോ അനാദ്യന്ത മായിരിക്കുന്നത്, ആരാണോ ഒറ്റയ്ക്ക് നാനാരൂപത്തിലുള്ള ഈ ജഗത്തിനെ ധരിക്കുന്നത് ആ ഭഗവാൻ സങ്കർഷണന്റെ വഴി ആർക്കറിയാം?

**3. മൂർത്തിം നഃ പുരുകൃപയാ ബഭാര സത്വം**
**സംശുദ്ധം സദസദിദം വിഭാതി യത്ര**
**യല്ലീലാം മൃഗപതിരാദദേ/നവദ്യാ**
**മദാതും സ്വജനമനാംസ്യുദാരവീര്യഃ**

ആരിലാണോ സദസദാത്മകമായ–കാര്യകാരണരൂപമായ–സമസ്തപ്രപഞ്ചവും പ്രതിഭാസിച്ചു കൊണ്ടിരിക്കുന്നത്, സ്വജനങ്ങളുടെ മനസ്സിനെ വശീകരിക്കുന്നതിനുവേണ്ടി പരാക്രമപൂർണ്ണമായ മൃഗേന്ദ്രൻ ആരിൽനിന്നാണോ സ്തുത്യമായ ലീലകൾ സ്വന്തമാക്കിയത്, ആ ഭഗവാൻ സങ്കർഷണൻ നമ്മിലുള്ള കൃപാതിരേകത്താൽ ഈ പരമശുദ്ധവും സാത്വികവുമായ സ്വരൂപം ധരിച്ചു.

**4. യന്നാമ ശ്രുതമനുകീർത്തയേദകാസ്മാ**
**ദാർത്തോ വാ യദി പതിതഃ പ്രലംഭനാദ്വാ**
**ഹന്ത്യംഹഃ സപദി നൃണാമശേഷമന്യം**
**കം ശേഷാദ്ഭഗവത ആശ്രയേന്മുമുക്ഷുഃ**

ദുഃഖിതനോ പതിതനോ ആയവൻ യാദൃച്ഛികമായോ പരിഹാസത്തോടെയോ ആരുടെ നാമം കേൾക്കുകയോ ഉച്ചരിക്കുകയോചെയ്യുന്നുവെങ്കിൽ അവന്റെ സകലപാപങ്ങളും നശിക്കുന്നു. അപ്പോൾ പിന്നെ ആ ഭഗവാൻശേഷനെ വിട്ട് ഒരു മുമുക്ഷു മറ്റൊരു ദേവനെ എങ്ങനെ ശരണം പ്രാപിക്കും?

**5. മൂർധന്യർപ്പിതമണുവത്സഹസ്രമൂർധ്നോ**
**ഭൂഗോളം സഗിരിസരിത്സമുദ്രസത്വം**
**ആനന്ത്യാദനമിതവിക്രമസ്യ ഭൂമ്നഃ**
**കോ വീര്യാണ്യധിഗണയേത്സഹസ്രജിഹ്വഃ**

ആ ശേഷന് സഹസ്രം ഫണങ്ങൾ ഉണ്ട്. പർവ്വതവും നദിയും സമുദ്രവും സമസ്ത പ്രാണികളും ഉൾപ്പെടെയുള്ള പ്രപഞ്ചത്തെ അദ്ദേഹം മൂർധാവിൽ ധരിച്ചിരിക്കുന്നു. അദ്ദേഹത്തിന് അത് ഒരണുവാണ്. അനന്തനായതിനാൽ അദ്ദേഹം അനന്തപരാക്രമിയുമാണ്. സർവവ്യാപിയായ ഈ പ്രഭുവിന്റെ പ്രഭാവത്തെ വർണ്ണിക്കാൻ ആയിരം നാവുണ്ടങ്കിലും ആർക്കു കഴിയും?

**6. ഏവം പ്രഭാവോ ഭഗവാനനന്തോ**
**ദുരന്തവീര്യോരു ഗുണാനുഭാവഃ**
**മൂലേ രസായാം സ്ഥിത ആത്മതന്ത്രോ**
**യോ ലീലയാ ക്ഷ്മാം സ്ഥിതയേ ബിഭർതി**

ഇപ്രകാരം അനുപമശക്തിപരാക്രമങ്ങൾ ഉള്ള ഭഗവാൻ അനന്തന്റെ വീര്യാതിശയ ഗുണങ്ങളോ പ്രഭാവത്തിന്റെ സീമയോ ആർക്കും അറിയാൻ കഴിയുന്നതല്ല. അദ്ദേഹം രസാതലത്തിന്റെ ചുവട്ടിൽ പരമസ്വതന്ത്രനായി വിഹരിക്കുകയും പൃഥിവിയെ അതിന്റെ നിലനിൽപ്പിന് വേണ്ടി ലീലയാ ധരിക്കുകയും ചെയ്യുന്നു

**7. ഏതാഹ്യേവേഹ തു നൃഭിർഗതയോ മുനിസത്തമ**
**ഗന്തവ്യാ ബഹുശോ യദ്വദ്യഥാകർമ്മവിനിർമ്മിതാഃ**

ഹേ മുനിസത്തമ, മനുഷ്യർ ഏതുവിധകർമ്മങ്ങളാണോ ചെയ്യുന്നത് അതിനനുസരിച്ച് അവർക്ക് ചെന്നേത്തേണ്ടതായ അനേകം ഗതികളും(പ്രാപ്യസ്ഥാനങ്ങൾ) ഉണ്ട്.

8. യഥോപദേശം ച കാമാൻ സദാ കാമയമാനകൈഃ
ഏതാവതീർഹി രാജേന്ദ്ര മനുഷ്യമൃഗപക്ഷിഷു

കാമഭോഗങ്ങൾ കൊതിച്ചുകൊണ്ട് ശാസ്ത്രോപദേശപ്രകാരം കർമ്മംചെയ്യുന്നവർക്കു പ്രാപിക്കേണ്ട സ്ഥാനങ്ങളാണ് അവ. ഹേ രാജേന്ദ്ര മനുഷ്യർക്കും പക്ഷിമൃഗാദികൾക്കുമെല്ലാം

9. വിപാകഗതയഃ പ്രോക്താ ധർമ്മസ്യ വശഗാസ്തഥാ
ഉച്ചാവചാ വിസദൃശാ യഥാപ്രശ്നം നിബോധത

ധർമ്മാനുസൃതം ലഭിക്കുന്ന ഉച്ചനീചങ്ങളും വിസദൃശങ്ങളുമായ വിപാകഗതികളെപ്പറ്റി അങ്ങു ചോദിച്ചതനുസരിച്ച് ഞാൻ പറഞ്ഞുകഴിഞ്ഞു.

## നാരദ ഉവാച

10. വിചിത്രമേതല്ലോകസ്യ കഥം ഭഗവതാ കൃതം
സമാനത്വേ കർമ്മാണാം ച തന്നോ ബ്രൂഹി യഥാതഥം

ഭഗവാൻ എന്തിനാണ് ഈ വൈവിധ്യം നിറഞ്ഞ ലോകത്തെ സൃഷ്ടിച്ചത്? കർമ്മങ്ങൾ എല്ലാം ഒരുപോലെയല്ലേ?വാസ്തവം എന്തെന്നുപറയൂ

## നാരായണ ഉവാച

11. കർത്തുഃ ശ്രദ്ധാവശാദേവ ഗതയോƒപി പൃഥഗ്വിധാഃ
ത്രിഗുണത്വാത് സദാ താസാം ഫലം വിസദൃശന്ത്വിഹ

കർത്താവിന്റെ ശ്രദ്ധയനുസരിച്ച് കർമ്മഗതിക്ക് മാറ്റമുണ്ടാവും. ത്രിഗുണങ്ങളെ ആശ്രയിച്ച് ഫലവും ഒരുപോലെയായിരിക്കുകയില്ല.

12. സാത്വിക്യാ ശ്രദ്ധയാ കർത്തുഃ സുഖിത്വം ജായതേ സദാ
ദുഃഖിത്വം ച തഥാ കർത്തു രാജസ്യാ ശ്രദ്ധയാ ഭവേത്

സാത്വികശ്രദ്ധകൊണ്ട് കർത്താവിന് സദാ സുഖമുണ്ടാകും. രാജസശ്രദ്ധയാൽ കർത്താവിന് ദുഃഖവുമാണ് ഉണ്ടാവുക.

13. ദുഃഖിത്വം ചൈവ മൂഢത്വം താമസ്യാ ശ്രദ്ധയോദിതം
താരാതമ്യാത്തു ശ്രദ്ധാനാം ഫലവൈചിത്ര്യമീരിതം

ദുഃഖവും മൗഢ്യവുമാണ് താമസശ്രദ്ധയുടെ ഫലമെന്ന് പറയുന്നു.ശ്രദ്ധയുടെ താരതമ്യവ്യത്യാസം കൊണ്ടാണ് ഫലത്തിലും വ്യത്യാസങ്ങൾ ഉണ്ടാകുന്നത്

14. അനാദ്യവിദ്യാവിഹിതകർമ്മണാം പരിണാമജാഃ
സഹസ്രശഃ പ്രവൃത്താസ്തു ഗതയോ ദ്വിജപുംഗവ

അനാദിയായ അവിദ്യയെ ആശ്രയിച്ചു ചെയ്യുന്ന കർമ്മങ്ങളുടെ പരിണാമഫലങ്ങളായി ആയിരക്കണക്കിന് ഗതികളും നിലനില്ക്കുന്നുണ്ട്.

15. തദ്ഭേദാൻ വർണ്ണയിഷ്യാമി പ്രാചുര്യേണ ദ്വിജോത്തമ
ത്രിജഗത്യാ അന്തരാളേ ദക്ഷിണസ്യാം ദിശീഹ വൈ

ഹേ ദ്വിജോത്തമ, മിക്കവാറും പ്രചാരത്തിലുള്ള ഗതിഭേദങ്ങളേപ്പറ്റി ഞാൻവർണ്ണിക്കാം. മൂന്നുലോകങ്ങൾക്കും മദ്ധ്യേ തെക്കുദിക്കിൽ,

16. ഭൂമേരധസ്താദുപരി ത്വതലസ്യ ച നാരദ
അഗ്നിഷ്വാത്താഃ പിതൃഗണാഃ വർത്തന്തേ പിതരശ്ച ഹി

ഭൂമിക്കു താഴേയും അതലത്തിനു മുകളിലുമായി അഗ്നിഷ്വാത്തന്മാരും പിതൃദേവഗണങ്ങളും മറ്റു പിതൃക്കളും വസിക്കുന്നു.

17. വസന്തി യസ്യാം സ്വീയാനാം ഗോത്രാണാം പരമാശിഷഃ
സത്യാഃ സമാധിനാ ശീഘ്രം ത്വാശാസാനാഃ പരേണ വൈ

സ്വഗോത്രത്തിൽപ്പെട്ടവർക്ക് ആശിസ്സുകൾ നേർന്നുകൊണ്ട് ആ സത്യവാദികൾ അവിടെ സമാധിയിൽ വർത്തിക്കുന്നു

18. പിതൃരാജോ/പി ഭഗവാൻ സമ്പരേതേഷു ജന്തുഷു
വിഷയം പ്രാപിതേഷ്വേഷു സ്വീകീയൈഃ പൂരുഷൈരിഹ

പിതൃരാജാവായ യമധർമ്മൻ അവിടെയുണ്ട്. സ്വധർമ്മനിർവഹണത്തിനായി അദ്ദേഹം അനേകം പേരെ നിയോഗിച്ചിട്ടുണ്ട്.അവർ അവിടെ വരുന്ന പരേതാത്മാക്കൾക്ക്

19. സഗണോ ഭഗവത്പ്രോക്താജ്ഞാപരോ ദമധാരകഃ
യഥാകർമ്മ യഥാദോഷം വിദധാതി വിചാരദൃക്

ശിക്ഷാദണ്ഡധാരിയായ യമധർമ്മൻ സ്വസേവകരോടുകൂടി ഭഗവാന്റെ കല്പനയനുസരിച്ച് ശരിയായി ആലോചിച്ച് കർമ്മദോഷത്തിനുസൃതമായ ശിക്ഷ നല്കുന്നു

20. സ്വാൻഗണാൻ ധർമ്മതത്ത്വജ്ഞാൻ സർവാനാജ്ഞാപ്രവർത്തകാൻ
സദാ പ്രേരയതി പ്രാജ്ഞോ യഥാദേശനിയോജിതാൻ

ധർമ്മതത്ത്വം അറിയാവുന്നവരും ആജ്ഞപാലിക്കുന്നവരുമായ സ്വഗണങ്ങളെയെല്ലാം യഥാസ്ഥാനങ്ങളിൽ നിയോഗിച്ച് പ്രാജ്ഞനായ അദ്ദേഹം അവരെ സദാ പ്രോത്സാഹിപ്പിക്കുന്നു

21. നരകാനേകവിംശത്യാ സംഖ്യയാ വർണ്ണയന്തി ഹി
അഷ്ടാവിംശമിതാൻ കേചിത് താനനുക്രമതോ ബ്രുവേ

നരകങ്ങളുടെ എണ്ണം ഇരുപത്തിഒന്നാണെന്ന് പറയപ്പെടുന്നു. ചിലർ ഇരുപത്തിയെട്ടുണ്ടെന്ന പക്ഷക്കാരാണ്. അവ ഏതെല്ലാമാണെന്ന് അനുക്രമമായിപറയാം.

22. താമിസ്ര അന്ധതാമിസ്രോ രൗരവോ/പി തൃതീയകഃ
മഹാരൗരവനാമാ ച കുംഭീപാകോ/പരോ മതഃ

താമിസ്രം, അന്ധതാമിസ്രം മൂന്നാമതായിരൗരവം. പിന്നെ മഹാരൗരവം കുംഭീപാകം

23. കാലസൂത്രം തഥാ ചാസിപത്രാരണ്യമുദാഹൃതം
സൂകരസ്യ മുഖം ചാന്ധകൂപോ/ഥ കൃമിഭോജനഃ

കാലസൂത്രം, അസിപത്രവനം, സൂകരമുഖം, അന്ധകൂപം, കൃമിഭോജനം,

24. സന്ദംശസ്തപ്തമൂർത്തിശ്ച വജ്രകണ്ടക ഏവ ച
ശാല്മലീ ചാഥ ദേവർഷേ നാമ്നാ വൈതരണീ തഥാ

സന്ദംശം, തപ്തകുണ്ഡം, വജ്രകണ്ടകം, ശാല്മലി, വൈതരണി,

25. പൂയോദഃ പ്രാണരോധശ്ച തഥാ വിശസനം മതം
ലാലാഭക്ഷഃ സാരമേയാദനമുക്തമതഃ പരം

പൂയോദം, പ്രാണരോധം, വിശസനം, ലാലാഭക്ഷം, സാരമേയാദനം പിന്നെ,

**26. അവീചിരപ്യയഃപാനം ക്ഷരാകർദ്ദമ ഏവ ച**
**രക്ഷോഗണാഖ്യസംഭോജഃ ശൂലപ്രോതോപ്യതഃപരം**

അവീചി, അയഃപാനം, ക്ഷാരകർദ്ദമം, രക്ഷോഭക്ഷം, ശൂലപ്രോതം

**27. ദംദശൂകോ വടാരോധഃ പര്യാവർത്തനകഃ പരം**
**സൂചീമുഖമിതി പ്രോക്താ അഷ്ടാവിംശതി നാരകാഃ**

ദംദശൂകം, വടാരോധം, പര്യാവർത്തനകം, സുചീമുഖം, ഇങ്ങനെ ഇരുപത്തെട്ടു നരകങ്ങൾ.

**28. ഇത്യേതേ നാരകാനാമ യതനാഭൂമയഃ പരാഃ**
**കർമ്മഭിശ്ചാപി ഭൂതാനാം ഗമ്യാഃ പത്മജസംഭവ**

ഇവയാണ് നരകങ്ങൾ എന്നുപറയുന്ന അങ്ങേ അറ്റത്തെ യാതനാഭൂമികൾ. ഹേ നാരദ, ജീവരാശികൾക്ക് തങ്ങളുടെ കർമ്മഫലമനുസരിച്ച് എത്തേണ്ട സ്ഥലങ്ങളാണ് ഇവ.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
ഏകവിംശോ*f*ദ്ധ്യായഃ

# അഥ ദ്വാവിംശോ*f*ദ്ധ്യായഃ

## നാരദ ഉവാച

**1. കർമ്മഭേദാഃ കതിവിധാഃ സനാതനമുനേ മമ**
**ശ്രോതവ്യം സർവ്വൈവൈതേ യാതനാപ്രാപ്തിഭൂമയഃ**

സനാതനനായ മഹർഷേ, ഏതെല്ലാം കർമ്മങ്ങളുടെ ഫലമായിട്ടാണ് ഈ നരകപ്രാപ്തി അനിവാര്യമായിത്തീരുന്നത്. ആ കർമ്മങ്ങൾ ഏവ? ആ കർമ്മങ്ങളെക്കുറിച്ച് എനിക്ക് അവശ്യം കേൾക്കണം.

## ശ്രീനാരായണ ഉവാച

**2. യോ വൈ പരസ്യ വിത്താനി ദാരാപത്യാനി ചൈവ ഹി**
**ഹരതേ സ ഹി ദുഷ്ടാത്മാ യമാനുചരഗോചരഃ**

അന്യന്റെ ധനത്തെയും ഭാര്യാമക്കളെയും അപഹരിക്കുന്ന ദുഷ്ടാത്മാവ് മരിച്ചുകഴിഞ്ഞാൽ,

**3. കാലപാശേന സംബദ്ധോ യാമൈരതിഭയാനകൈഃ**
**താമിസ്രനാമ്നി നരകേ പാത്യതേ യാതനാസ്പദേ**

അതിഭയങ്കരന്മാരായ യമകിങ്കരന്മാർ അവനെ കാലപാശം കൊണ്ടു വരിഞ്ഞു കെട്ടി യാതന അനുഭവിക്കാൻവേണ്ടി താമിസ്രമെന്നു പേരുള്ള നരകത്തിൽ തള്ളിയിടും.

**4. താഡനം ദണ്ഡനം ചൈവ സന്തർജനമതഃ പരം**
**യാവ്യാഃ കുർവന്തി പാശാഢ്യാഃ കശ്മലം യാതി ചൈവ ഹി**

പാശധാരികളായ യമകിങ്കരന്മാരുടെ അടിയും ഇടിയും പിന്നെ തൊഴിയുമേറ്റ് അത്യന്തം അവശനായിത്തീരും.

5. മൂർച്ഛാമായാതി വിവശോ നാരകീ പത്മഭൂസുത
യഃ പതിം വഞ്ചയിത്വാ തു ദാരാദീനുപഭുജ്യതി

ഹേ നാരദ, ആ പാപി ദണ്ഡനങ്ങൾ ഏറ്റ് മൂർച്ഛിച്ചു വീഴും. ആരാണോ ഭർത്താവിനെ വഞ്ചിച്ച് പരദാരാദികളെ അനുഭവിക്കുന്നത് അവനെ

6. അന്ധതാമിസ്രനരകേ പാത്യതേ യമകിങ്കരൈഃ
പാത്യമാനോ യത്ര ജന്തുർവേദനാപരവാൻ ഭവേത്

യമകിങ്കരന്മാർ അന്ധതാമിസ്രമെന്ന നരകത്തിൽ വീഴ്ത്തും. വീഴ്ത്തുമ്പോൾത്തന്നെ അവൻ ദുഃസഹമായ വേദന അനുഭവിച്ചു തുടങ്ങുന്നു.

7. നഷ്ടദൃഷ്ടിർനഷ്ടമതിർ ഭവത്യേവാവിളംബിതഃ
വനസ്പതിർ ഭജ്യമാനമൂലോ യദ്വദ്ഭവേദിഹ

അപ്പോൾത്തന്നെ അവന്റെ കണ്ണുപോകും; ബുദ്ധിയും കെടും. വേരറ്റ മരം പോലെ അവൻ മറിഞ്ഞു വീഴും.

8. തസ്മാദപ്യന്ധതാമിസ്രനാമ്നാ പ്രോക്തഃ പുരാതനൈഃ
ഏതന്മമാഹമിതി യോ ഭൂതദ്രോഹേണ കേവലം

അതുകൊണ്ടു തന്നെയാണ് പുരാതനന്മാർ അതിനെ അന്ധതാമിസ്രമെന്നുവിളിക്കുന്നത്. ഞാൻ എന്റേത് എന്നു മാത്രം ചിന്തിച്ച് പരദ്രോഹംചെയ്ത്,

9. പുഷ്ണാതി പ്രത്യഹം സ്വീയം കുടുംബം കാര്യലമ്പടഃ
ഏതദ്വിഹായ ചാത്രൈവ സ്വാശുഭേന പതേദിഹ

നിത്യവും സ്വകുടുംബം പുലർത്തുന്ന തൻകാര്യവ്യഗ്രൻ, ഈലോകം വെടിയുമ്പോൾ, അവന്റെ പാപകർമ്മങ്ങളുടെ ഫലമായി

10. രൗരവേ നാമ്നി നരകേ സർവസത്വഭയാവഹേ
ഇഹലോകേƒമുനാ യേ തു ഹിംസിതാ ജന്തവഃപുരാ

സർവസത്വങ്ങളും ഭയപ്പെടുന്ന രൗരവമെന്ന നരകത്തിൽ നിപതിക്കുന്നു. അവൻ ജീവിച്ചിരിക്കുമ്പോൾ ആരെയെല്ലാം ദ്രോഹിച്ചിട്ടുണ്ടോ

11. തേ ഏവ രുരവോ ഭൂത്വാ പരത്ര പീഡയന്തി തം
തസ്മാദ്രൗരവമിത്യാഹുഃ പുരാണജ്ഞാ മനീഷിണഃ

അവർതന്നെയാണു രുരുക്കളായിത്തീർന്ന് അവനെ പലതരത്തിൽപീഡിപ്പിക്കുന്നത്. അതുകൊണ്ടാണ് അതിനെ പുരാണജ്ഞരായ വിദ്വാന്മാർ രൗരവമെന്നു വിളിക്കുന്നത്.

12. രുരുഃ സർപ്പാദതിക്രൂരോ ജന്തുരുക്തഃ പുരാതനൈഃ
ഏവം മഹാരൗരവാഖ്യോ നരകോ യത്ര പൂരുഷ

സർപ്പത്തെക്കാൾ ക്രൂരനായ ജന്തുവാണ് രുരുവെന്ന് പുരാതനന്മാർ പറഞ്ഞിട്ടുണ്ട്. ഇങ്ങനെ മഹാരൗരവമെന്ന നരകത്തിൽ വീഴുന്ന മനുഷ്യൻ

13. യാതനാം പ്രാപ്യമാണോ ഹി യഃ പരം ദേഹസംഭവഃ
ക്രവ്യാദാ നാമരുരവസ്തം ക്രവ്യേ പാതയന്തി ച

യാതന അനുഭവിക്കാനുള്ള ശരീരം ലഭിച്ചവനായിത്തീരുന്നു. മാംസം തീനികളായ രുരുക്കൾ അവനെ കാർന്നുതിന്നുകയും ചെയ്യും.

14. യ ഉഗ്രഃ പുരുഷഃ ക്രൂരഃ പശുപക്ഷിഗണാനപി
ഉപരന്ധയതേ മൂഢോ യാമ്യാസ്തം രന്ധയന്തി ച

ക്രൂരനും മൂർഖനുമായ ഏതു മനുഷ്യനാണോ പശുപക്ഷ്യാദികളെ നിർദ്ദയം കൊല്ലുന്നത് അവനെ യമകിങ്കരന്മാർ ബന്ധിക്കുകയും

15. കുംഭീപാകേ തപ്ത തൈലേ ഉപര്യപി ച നാരദ
യാവന്തി പശുരോമാണി താവദ്വർഷസഹസ്രകം

എണ്ണ തിളച്ചുകിടക്കുന്ന കുംഭീപാകമെന്ന നരകത്തിൽ തള്ളിയിടുകയും ചെയ്യുന്നു. അവൻ കൊന്ന മൃഗങ്ങൾക്ക് എത്ര രോമമുണ്ടോ അത്രയും ആയിരം വർഷം അവനെ ആ കുംഭീപാകത്തിൽ കിടത്തുകയും ചെയ്യും.

16. പിതൃവിപ്രബ്രാഹ്മണധ്രുക് കാലസൂത്രേ സ നാരകേ
അഗ്ന്യർക്കാഭ്യാം തപ്യമാനേ നാരകീ വിനിവേശിതഃ

പിതാക്കന്മാർ, ബ്രാഹ്മണർ എന്നിവരെ ദ്രോഹിക്കുന്ന പാപിയെ തീയും വെയിലുമേറ്റ് തിളയ്ക്കുന്ന കാലസൂത്രമെന്ന നരകത്തിൽ തള്ളിയിടും.

17. ക്ഷുത്പിപാസാദഹ്യമാനോ/ന്തഃ ശരീരസ്തഥാ ബഹിഃ
ആസ്തേ ശേതേ ചേഷ്ടതേ ചാവതിഷ്ഠതി ച ധാവതി

വിശപ്പും ദാഹവും കൊണ്ട് ഉള്ളും പുറവും നീറും; ഇരിക്കും; കിടക്കും;പിടയും; വീണ്ടും എണീറ്റുനിൽക്കും; ഓടും. ഇങ്ങനെ നരകിക്കും.

18. നിജവേദപഥാദ്യോ വൈ പാഖണ്ഡം ചോപയാതി ച
അനാപദ്യപി ദേവർഷേ തം പാപം പുരുഷം ഭടാഃ

ആപത്തുകൾ ഒന്നുമില്ലാതിരിക്കെ, ആരാണോ സ്വധർമ്മത്തിൽ നിന്നു വ്യതിചലിച്ച് അന്യധർമ്മം സ്വീകരിക്കുന്നത് ആ പാപിയായ മനുഷ്യനെ കാലകിങ്കരന്മാർ,

19. അസിപത്രവനം നാമ നരകം വേശയന്തി ച
കശയാ പ്രഹരന്ത്യേവ നാരകീ തദ്ഗതസ്തഥാ

അസിപത്രവനം എന്ന നരകത്തിൽ കൊണ്ടിടുകയും അവിടെവച്ച് ചാട്ടവാറുകൊണ്ട് അടിയേറ്റ് ആ പാപി,

20. ഇതസ്തതോ ധാവമാന ഉത്താലമതിവേഗിതഃ
അസിപത്രൈഃ ഛിദ്യമാന ഉഭയത്ര ച ധാരകൈ

എടുത്തെറിയപ്പെട്ടമാതിരി അങ്ങോട്ടുമിങ്ങോട്ടും ഓടും. ഓടി ഒരറ്റത്ത് എത്തുമ്പോൾ മൂർച്ചയുള്ള വാളുകൊണ്ട് വെട്ടേറ്റ്

21. സംഛിദ്യമാനസർവാംഗോ ഹാ ഹതോ/സ്മീതി മൂർച്ഛിതഃ
വേദനാം പരമാം പ്രാപ്തഃ പതത്യേവ പദേ പദേ

സർവാംഗം മുറിഞ്ഞ് 'അയ്യോ ഞാൻ ചത്തേ' എന്നു വിളിച്ചുകേണ് മൂർച്ഛിക്കും. ഓരോ ചുവടുവയ്ക്കുമ്പോഴും ദുഃസഹമായ വേദനയോടെ വീഴും.

22. സ്വധർമ്മാനുഗതം ഭൂംക്തേ പാഖണ്ഡഫലമല്പധീഃ
യോ രാജാ രാജപുരുഷോ ദണ്ഡയേദ്വൈത്വധർമ്മതഃ

സ്വധർമ്മം വെടിഞ്ഞ് അന്യധർമ്മത്തെ ആശ്രയിക്കുന്ന അല്പബുദ്ധിക്ക് അനുഭവിക്കേണ്ടിവരുന്ന കർമ്മഫലം ഇതാണ്. രാജാവോ, രാജഭടനോ അന്യായമായി, ഒരുവനെ ശിക്ഷിക്കുകയോ

**23. ദ്വിജേ ശരീരദണ്ഡം ച പാപീയാന്നാരകീ ച സഃ**
**നരകേ സൂകരമുഖേ പാത്യതേ യമകിങ്കരൈഃ**

ബ്രാഹ്മണനെ ശാരീരികമായി ഉപദ്രവിക്കുകയോ ചെയ്താൽ അവനും കഠിന നരകം അനുഭവിക്കേണ്ടിവരും. യമകിങ്കരന്മാർ ആ പാപിയെ സൂകരമുഖമെന്ന നരകത്തിൽ കൊണ്ടുചെന്നിടും.

**24. വിനിഷ്പിഷ്ടാവയവകോ ബലവദ്ഭിസ്തഥേക്ഷുവത്**
**ആർത്തസ്വരേണ സ്വനയൻ മൂർച്ഛിതഃ കശ്മലം ഗതഃ**

ശക്തന്മാരായ യമഭടന്മാർ അവയവം മുഴുവൻകരിമ്പുപോലെ ഞെക്കിപ്പിഴിയും. ആർത്തനായി വിലപിച്ച് മൂർച്ഛിച്ചു വീഴും. പാപിയായ അവൻ,

**25. സ പീഡ്യമാനോ ബഹുധാ വേദനാം യാത്യതീവ ഹി**
**വിവിക്തപരപീഡോ യോഽപ്യവിവിക്തപരവ്യഥാം**

പലതരത്തിൽ ഇങ്ങനെ പീഡിപ്പിക്കപ്പെട്ടവനായി വേദന അനുഭവിക്കും. പരപീഡചെയ്യരു തെന്നറിഞ്ഞിട്ടും പരപീഡയാണെന്നറിയാതെ,

**26. ഈശ്വരാങ്കിതവൃത്തീനാം വ്യഥാമാചരതേ സ്വയം**
**സചാന്ധകൂപേ പതതി തദഭിദ്രോഹയന്ത്രിതേ**

ഈശ്വരകല്പിതമാംവണ്ണം ജീവിക്കുന്ന പ്രാണികളെ ഹിംസിക്കുന്നവൻ അവന്റെ കർമ്മഫലസ്വരൂപമായ നരകത്തിൽ വീഴും.

**27. തത്രാസൗ ജന്തുഭിഃ ക്രൂരൈഃ പശുഭിർമൃഗപക്ഷിഭിഃ**
**സരീസൃപൈശ്ച മശകൈർയൂകാമത്ക്കുണജാതിഭിഃ**

അവിടെ വച്ച് അവനെ, ക്രൂരജന്തുക്കളും, പക്ഷിമൃഗാദികളും, ഇഴജന്തുക്കളും, കൊതുക്, പേൻ, മൂട്ട തുടങ്ങിയ പ്രാണികളും

**28. മക്ഷികാഭിശ്ച തമസി ദന്ദശൂകൈശ്ച പീഡ്യതേ**
**പരിക്രാമതി ചൈവാത്ര കുശരീരേ ച ജന്തുവത്**

ഈച്ചകളും പാമ്പുകളും ഇരുട്ടത്ത് ഉപദ്രവിക്കുന്നു. ചീഞ്ഞുനാറുന്ന ശരീരവുമായി ഒരു ജന്തുവിനെപ്പോലെ അവിടെ ചുറ്റിത്തിരിയുന്നു.

**29. യസ്തു സംവിഹിതൈഃ പഞ്ചയജ്ഞൈഃ കാകൈശ്ച സംസ്തുതഃ**
**അശ്നാതി ചാസംവിഭജ്യ യത്കിഞ്ചിദുപപദ്യതേ**

തനിക്കുള്ളത് എന്തോ അത് പഞ്ചമഹായജ്ഞങ്ങൾ ചെയ്ത് ആർക്കും വീതിച്ചുകൊടുക്കാതെ കാക്കയെപ്പോലെ ഒറ്റയ്ക്ക് തിന്നുന്ന,

**30. സ പാപപുരുഷഃ ക്രൂരൈർയാമ്യൈശ്ച കൃമിഭോജനേ**
**നരകാധമകേ ദുഷ്ടകർമ്മണാ പരിപാത്യതേ**

മഹാപാപിയെ ക്രൂരന്മാരായ യമഭടന്മാർ, ദുഷ്കർമ്മങ്ങൾചെയ്യുക നിമിത്തം കൃമിഭോജനമെന്ന ഭീകരനരകത്തിൽ കൊണ്ടുചെന്നുതള്ളും.

**31. ലക്ഷയോജനവിസ്തീർണ്ണേ കൃമികുണ്ഡേ ഭയങ്കരേ**
**കൃമിരൂപം സമാസാദ്യ ഭക്ഷ്യമാണശ്ച തൈഃ സ്വയം**

ലക്ഷം യോജനവിസ്താരമുള്ള ഭയങ്കരമായ കൃമികുണ്ഡത്തിൽ കൃമിരൂപം പ്രാപിച്ച് കൃമികളാൽ ഭക്ഷിക്കപ്പെടുന്നവനായി നരകിക്കും.

32. അപ്രത്താപ്രഹുതാദോ യഃ പാതമാപ്നോതി തത്ര വൈ
യസ്തു സ്തേയേന ച ബലാദ്ധിരണ്യം രത്നമേവ ച

അന്യർക്കു കൊടുക്കാതെ ഒറ്റയ്ക്കു തിന്നുന്നവന് ഇങ്ങനെ ആ നരകത്തിൽ കിടക്കേണ്ടിവരും. രത്നമോ സ്വർണ്ണമോ മോഷ്ടിക്കുകയോ പിടിച്ചുപറിക്കുകയോ ചെയ്യുന്നവനെ

33. ബ്രാഹ്മണസ്യാപഹരതി അന്യസ്യാപി ച കസ്യചിത്
അനാപദി ച ദേവർഷേ തമമുത്ര യമാനുഗാഃ

ബ്രാഹ്മണന്റെയായാലും അന്യനായിട്ടുള്ള ഒരുവന്റെയായാലും, ആപത്തുകാലത്തല്ല അങ്ങനെ ചെയ്യുന്നതെങ്കിൽ അവനെ യമകിങ്കരന്മാർ

34. അയസ്മയൈരഗ്നിപിണ്ഡൈഃ സംദംശേ നിഷ്കുഷന്തി ച
യോƒഗമ്യാം യോഷിതം ഗച്ഛേദഗമ്യം പൂരുഷം ച യാ

സംദംശം എന്ന നരകത്തിൽ കൊണ്ടെറിഞ്ഞ് ചുട്ടുപഴുത്ത കൊടിലുകൊണ്ട് തൊലി പൊളിക്കും. അഗമ്യയായ സ്ത്രീയെ പ്രാപിക്കുന്നവനെയും, അഗമ്യനായ പുരുഷനെ പ്രാപിക്കുന്നവളെയും,

35. താവുഭാവപി കശയാ താഡയന്തോ യമാനുഗാഃ
തിഗ്മയാ ലോഹമയ്യാ ച സൂർമ്യാപ്യാലിംഗയന്തി തം

ഇരുവരെയും യമദൂതന്മാർ തപസൂർമ്മി എന്ന നരകത്തിൽ കൊണ്ടിടും അവിടെ കിടന്ന് യമദൂതന്മാരുടെ ചമ്മട്ടി കൊണ്ടുള്ള അടിഏല്ക്കണം. തീയിൽ ചുട്ടുപഴുപ്പിച്ച ഇരുമ്പിന്റെ പ്രതിമയെ അവനെക്കൊണ്ട് ആലിംഗനം ചെയ്യിക്കും.

36. താം ചാപി യോഷിതം സൂർമ്യാലിംഗയന്തി യമാനുഗാഃ
യസ്തു സർവാഭിഗമനഃ പുരുഷഃ പാപസഞ്ചയീ

അവളെക്കൊണ്ടും ഇരുമ്പുപ്രതിമയെ ആലിംഗനം ചെയ്യിക്കും. വിവേചനമില്ലാതെ ആരെയും പ്രാപിക്കുന്ന മഹാപാപിയെ

37. നിരയേƒമുത്ര തം യാമ്യാഃ ശാല്മലീം രോചയന്തി തം
വജ്രകണ്ടകസംയുക്താം ശാല്മലീം താമയസ്മയീം

യമകിങ്കരന്മാർ അവിടെയുള്ള ശാല്മലി എന്ന നരകത്തിൽ കൊണ്ട്ചെന്ന് ഇടും. ലോഹമയവും വജ്രതുല്യവുമായ മുള്ളുകൾ നിറഞ്ഞ നരകമാണ് ശാല്മലി.

38. രാജന്യാ രാജപൂരുഷാ യേ വാ പാഖണ്ഡവർത്തിനഃ
ധർമ്മസേതും വിഭിന്ദന്തി തേ പരേത്യ ഗതാ നരാഃ

രാജാവോ രാജപുരുഷനോ പാഖണ്ഡിയായി ധർമ്മമര്യാദ തെറ്റിക്കുന്നുവെങ്കിൽ, അവർ മരിച്ചു ചെല്ലുമ്പോൾ

39. വൈതരണ്യാം പതന്ത്യേവ ഭിന്നമര്യാദപാതകാഃ
നദ്യാം നിരയദുർഗസ്യ പരിഖായാം ച നാരദ

ധർമ്മമര്യാദതെറ്റിച്ചതിനാൽ വൈതരണിയിൽ വീഴും. നരകത്തിന്റെ കോട്ടപോലെ കിടക്കുന്ന ഭയാവഹമായ ആ നരകനദിയിലെ

40. യാദോഗണൈഃ സമന്താത്തു ഭക്ഷ്യമാണാ ഇതസ്തതഃ
നാത്മനാ വിയുജ്യന്ത്യേവ നാസുഭിശ്ചാപി നാരദ

ജലജന്തുക്കൾ അവിടവിടെ ചുറ്റിനിന്ന് കൊത്തിത്തിന്നും. എന്നിട്ടും ദേഹം നശിക്കുകയോ പ്രാണൻ പോകുകയോ ചെയ്യാതെ

**41. സ്വീയേന കർമ്മപാകേനോപതപന്തി ച സർവതഃ**
**വിണ്മൂത്രപൂയരക്തൈശ്ച കേശാസ്ഥിനഖമാംസകൈഃ**

സ്വന്തം ദുഷ്കർമ്മത്തിന്റെ ഫലം അനുഭവിച്ചുകൊണ്ട് സന്തപിക്കും. മലം മൂത്രം, ചലം, ചോര, മുടി, അസ്ഥി, നഖം, മാംസം,

**42. മേദോവസാസംയുതായാം നദ്യാമുപപതന്തി തേ**
**വൃഷലീപതയോ യേ ച നഷ്ടശൗചാ ഗതത്രപാഃ**

കൊഴുപ്പ്, നെയ്‌വല എന്നിവനിറഞ്ഞ നദിയിലും അവർ ചെന്നുവീഴും. നിർലജ്ജം ദാസീപതികളായിത്തീരുന്ന അശുദ്ധരും

**43. ആചാരനിയമൈസ്ത്യക്താഃ പശുചര്യാപരായണാഃ**
**തേഽത്രാനുകൃഷ്ടഗതയോ വിണ്മൂത്രശ്ലേഷ്മരക്തകൈഃ**

ആചാരനിയമങ്ങൾ വെടിഞ്ഞവരും പശുചര്യാനിരതരുമായവർ മരണാനന്തരം, മലമൂത്രകഫരക്താദികളാൽ ആകൃഷ്ടരായി.

**44. ശ്ലേഷ്മമലസമാപൂർണ്ണേ നിപതന്തി ദുരാഗ്രഹാഃ**
**തദേവ ഖാദയന്ത്യേതാൻ യമാനുചരവർഗ്ഗകാഃ**

കഫമലാദികൾ നിറഞ്ഞ പൂയോദത്തിൽ ദുരാഗ്രഹികളായി നിപതിക്കുന്നു. ദുരാഗ്രഹികളായതിനാൽ യമഭടന്മാർ കഫമലാദികൾതന്നെ അവരെ തീറ്റുകയും ചെയ്യുന്നു.

**45. യേ ശ്വാനഗർദ്ദഭാദീനാം പതയോ വൈ ദ്വിജാതയഃ**
**മൃഗയാരസികാ നിത്യമതീർത്ഥേ മൃഗഘാതകാഃ**

നായ് കഴുത തുടങ്ങിയമൃഗങ്ങളുടെ നാഥന്മാരായിത്തീരുകയും മൃഗയാവിനോദത്തിൽ ദിനന്തോറും ഏർപ്പെടുകയും അശുദ്ധസ്ഥാനങ്ങളിൽവച്ച് മൃഗങ്ങളെ കൊല്ലുകയും ചെയ്യുന്ന ബ്രാഹ്മണർ

**46. പരേതാംസ്താന്യമഭടാഃ ലക്ഷ്യോഭൂതാൻ നരാധമാൻ**
**ഇഷുഭിശ്ച വിഭിന്ദന്തി താംസ്താൻ ദുർനയമാഗതാൻ**

മരിച്ചുചെല്ലുമ്പോൾ അവരെ യമഭടന്മാർ പ്രാണരോധമെന്ന നരകത്തിൽ തള്ളിയിടുന്നു. ദുർനടപടികളിൽ ഏർപ്പെട്ട ആ നരാധമന്മാരെ അമ്പുകൾ എയ്തു പിളർക്കുന്നു.

**47. യേ ദംഭാ ദംഭയജ്ഞേഷു പശൂർഘ്നന്തി നരാധമാഃ**
**താനമുഷ്മിൻയമഭടാ നരകേ വൈശസേ തദാ**

അഹങ്കാരി സ്വന്തം ഭംഭുകാണിക്കാൻ വേണ്ടി യജ്ഞം ചെയ്ത് പശുക്കളെ കൊല്ലുന്നുവെങ്കിൽ ആ മനുഷ്യാധമനെ യമരാജദൂതന്മാർ വിശസനമെന്ന നരകത്തിൽ

**48. നിപാത്യ പീഡയന്ത്യേവം കാശാഘാതൈർ ദുരാസദൈഃ**
**യോ ഭാര്യാം ച സവർണ്ണാം വൈ ദ്വിജോ മദനമോഹിതഃ**

തള്ളിയിട്ട് ചാട്ടവാറുകൊണ്ടടിച്ച് ദുസ്സഹമാംവണ്ണം പീഡിപ്പിക്കും. ഏതു ബ്രാഹ്മണൻ കാമമോഹിതനായി സ്വന്തം ഭാര്യയെക്കൊണ്ട്,

**49. രേതഃ പായയതേ മൂഢോഽമുത്ര തം യമകിങ്കരാഃ**
**രേതഃ കുണ്ഡേ പാതയന്തി രേതഃ സമ്പായയന്തിച**

രേതസ്സു പാനം ചെയ്യിക്കുന്നുവോ ആ മൂർഖനെ യമകിങ്കരൻമാർ രേതഃകുണ്ഡമെന്ന നരകത്തിൽ വീഴ്ത്തുകയും രേതസ്സ് കുടിപ്പിക്കയും ചെയ്യും.

50. യേ ദസ്യവോ*f*ഗ്നിദാശ്ചൈവ ഗരദാഃ സാർത്ഥഘാതകാഃ
ഗ്രാമാൻസാർത്ഥാൻ വിലുമ്പന്തി രാജാനോ രാജപൂരുഷാഃ

കള്ളന്മാർ, കൊള്ളിവയ്ക്കുന്നവർ, വിഷം കൊടുക്കുന്നവർ, ധനം കൊള്ള ചെയ്യുന്നവർ, ധനമുള്ള ഗ്രാമം കൊള്ളചെയ്യുന്ന രാജാക്കന്മാർ, രാജപുരുഷന്മാർ,

51. താൻപരേതാൻ യമഭടാ നയന്തി ശ്വാനകാദനം
വിംശത്യധികസംഖ്യാതാഃ സാരമേയാ മഹാദ്ഭുതാഃ

എന്നിവർ മരിച്ചാൽ യമഭടന്മാർ അവരെ ശ്വാനകാദനം എന്ന നരകത്തിൽ കൊണ്ടിടും. അദ്ഭുതരൂപികളായ നായ്ക്കൾ ഇരുപതും

52. സപ്തശത്യാ സമാഖ്യാതാ രഭസം ഖാദയന്തി തേ
സാരമേയാദനം നാമ നരകം ദാരുണം മുനേ
അതഃ പരം പ്രവക്ഷ്യാമി അവീചിപ്രമുഖാൻ മുനേ

എഴുന്നൂറും ചേർന്ന് വേഗം ചാടിവീണ് കടിച്ചുകീറും. സാരമേയാദനം എന്ന നരകം അതിഭയങ്കരമാണ്. ഇനിയും ഞാൻ അവീചിപ്രമുഖങ്ങളായ നരകങ്ങളെപ്പറ്റി പറയാം.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ദ്വാവിംശോ*f*ദ്ധ്യായഃ

# അഥ ത്രയോവിംശോ*f*ദ്ധ്യായഃ

## ശ്രീനാരായണ ഉവാച

1. യേ നരാഃ സർവദാ സാക്ഷ്യേ അനൃതം ഭാഷയന്തി ച
ദാനേ വിനിമയേ*f*ർത്ഥസ്യ ദേവർഷേ പാപബുദ്ധയഃ

ദേവർഷേ, ദാനം, ധനവിനിമയം എന്നീകാര്യങ്ങളിൽ സാക്ഷിയായി നിന്ന് സദാ അസത്യം പറയുന്ന പാപബുദ്ധികൾ,

2. തേ പ്രേത്യാമുത്ര നരകേ അവീച്യാഖ്യേ*f*തിദാരുണേ
യോജനാനാം ശതോച്ഛ്രായാദ് ഗിരിമൂർധ്നഃ പതന്തി ഹി

മരണാനന്തരം നൂറുയോജന പൊക്കമുള്ള പർവതത്തിന്റെ മൂർധാവിൽ എത്തി, അവിടെനിന്ന് അവീചി എന്നു പേരുള്ള നരകത്തിലേക്കു വീഴും.

3. അനാകാശേ*f*ധഃ ശിരസസ്തദവീചീതി നാമകേ
യത്ര സ്ഥലം ദൃശ്യതേ ച ജലവദ്വീചിസംയുതം

തലകീഴായിട്ടാണ് അവീചിയിലേക്കുള്ള പതനം. ആ അവീചി എന്ന നരകം വെള്ളവും തിരയുമുള്ളതാണെന്നു തോന്നും.

4. അവീചിമത്തതസ്തത്ര തിലശഃ ഛിന്ന വിഗ്രഹഃ
മ്രിയതേ നൈവ ദേവർഷേ പുനരേവാവരോപ്യതേ

അതുകൊണ്ടാണ് അതിനെ അവീചി എന്നു പറയുന്നത്. അവിടെ വീഴുന്നവന്റെ ശരീരം എള്ളിൻ തരിപോലെ നുറുങ്ങിപ്പോകും. എന്നാലും അവൻ മരിക്കുകയില്ല. കഷ്ടതകൾ അനുഭവിക്കാൻ വേണ്ടി വീണ്ടും മലമുകളിലേക്ക് കയറ്റും.

**5. യോ വാ ദ്വിജോ വാ രാജന്യോ വൈശ്യോ വാ ബ്രഹ്മസംഭവ**
**സോമപീഥസ്തത്കളത്രം സുരാം വാ പിബതീഹ യഃ**

ദ്വിജനോ, വ്രതനിഷ്ഠനായ രാജാവോ വൈശ്യനോ അവരുടെ കളത്രമോ സോമമോ സുരയോ പാനം ചെയ്താൽ,

**6. പ്രമാദതസ്തു തേഷാം വൈ നിരയേ പരിപാതനം**
**കുർവന്തി യമദൂദാസ്തേ പാനം കാർഷ്ണായസോ മുനേ**

പ്രമാദം മൂലം അങ്ങനെ ചെയ്തതായാലും അവരെ യമദൂതന്മാർ നരകത്തിൽ കൊണ്ടിടും. മഹർഷേ, കാരിരുമ്പ്,

**7. വഹ്നിനാ ദ്രവമാണസ്യ നിതരാം ബ്രഹ്മസംഭവ**
**സംഭാവനേന സ്വസ്യൈവ യോfധമോfപി നരാധമഃ**

തീയിൽ ശരിക്ക് ഉരുക്കി ദ്രവമാക്കി അവരെക്കൊണ്ട് കുടിപ്പിക്കും. നീചകുലത്തിൽ പിറന്നവനാണെങ്കിലും സ്വന്തം കേമത്തം നടിക്കുന്ന നരാധമൻ,

**8. വിദ്യാജന്മതപോവർണ്ണാശ്രമാചാരവതോ നരാൻ**
**വരീയസോfപി ന ബഹു മന്യതേ പുരുഷാധമഃ**

വിദ്യ, ഉന്നതകുലത്തിലെ ജന്മം, തപസ്സ്, വർണ്ണാശ്രമാചാരങ്ങളിലുള്ള നിഷ്ഠ ഇവ കൊണ്ട് ശ്രേഷ്ഠന്മാരായ വ്യക്തികളെ ബഹുമാനിക്കുന്നില്ലെങ്കിൽ,

**9. സ നീയതേ യമഭടൈഃ ക്ഷാരകർദ്ദമനാമകേ**
**നിരയേfവാക്ശിരാ ഘോരാ ദുരന്തയാതനാശ്നുതേ**

ആ നരാധമനെ യമഭടന്മാർ ക്ഷാരകർദ്ദമമെന്ന നരകത്തിൽ കൊണ്ടിടും. അവിടെ തലകീഴായി നിർത്തി ദുരന്തപീഡകൾ അനുഭവിപ്പിക്കും.

**10. യേ വൈ നരാ യജന്ത്യന്യം നരമേധേന മോഹിതാഃ**
**സ്ത്രിയോപി വാ നരപശും ഖാദയന്ത്യത്ര മഹാമുനേ**

കാമമോഹിതരായി നരബലി നടത്തി നരമാംസം ഭുജിക്കുന്ന സ്ത്രീപുരുഷന്മാരെ യമഭടന്മാർ രക്ഷോഭോജനമെന്ന നരകത്തിൽ വീഴ്ത്തും.

**11. പശവോ നിഹതാസ്തേ തു യമസദ്മനി സംഗതാഃ**
**സൗനികാ ഇവ തേ സർവേ വിദാര്യാ സിതധാരയാ**

അവർ കൊന്നിട്ടുള്ള നരപശുക്കളെല്ലാം നേരത്തേ യമസദനത്തിൽ എത്തിയിട്ടുണ്ടാവും. അവർ കശാപ്പുകാരെപ്പോലെ സ്വഹന്താക്കളെ വാളുകൊണ്ട് അരിയും.

**12. അസൃക്പിബന്തി നൃത്യന്തി ഗായന്തി ബഹുധാ മുനേ**
**യഥേഹ മാംസഭോക്താരഃ പുരുഷാദാ ദുരാസദാഃ**

സ്വഹന്താക്കൾ ഇവിടെവച്ച് എത്ര ഭയങ്കര രാക്ഷസന്മാരും നരഭോജികളുമായിരുന്നുവോ അതുപോലെ അവർ സ്വഹന്താക്കളുടെ രക്തം കുടിച്ച് പാടി പലതരത്തിൽ നൃത്തം ചെയ്യും.

**13. അനാഗസോfപി യേfരണ്യേ ഗ്രാമേ വാ ബ്രഹ്മപുത്രക**
**വൈശ്രംഭകൈരുപസൃതാൻ വിശ്രംഭയ്യ ജിജീവിഷൂൻ**

ആർക്കും ഒരു ദോഷവും ചെയ്യാതെ ജീവിക്കാനുള്ള ആഗ്രഹത്തോടെ കാട്ടിലോ നാട്ടിലോ കഴിയുന്ന പ്രാണികളെ, അവ വിശ്വസിച്ച് അടുത്തു വരുമ്പോഴോ വിശ്വസിപ്പിച്ചോ പിടികൂടി,

**14. ശൂലസൂത്രാദിഷു പ്രോതാൻ ക്രീഡനോൽകാരകാനിവ**
**പാതയന്തി ച തേ പ്രേത്യ ശൂലപാതേ പതന്തി ഹ**

ശൂലം നൂല് തുടങ്ങിയവയിൽ കോർത്ത്, കളിപ്പാട്ടങ്ങളാക്കി കൊല്ലുന്നവർ മരണാനന്തരം ശൂലപ്രോതമെന്ന നരകത്തിൽ നിപതിക്കും.

**15. ശൂലാദിഷു പ്രോതദേഹാഃ ക്ഷുത്തൃഡ്ഭ്യാം ചാതിപീഡിതാഃ**
**തിഗ്മതുണ്ഡൈഃ കങ്കബകൈരിതശ്ചേതശ്ച താഡിതാഃ**

അവരുടെ ശരീരം ശൂലാദികളിൽ കോർക്കും. വിശപ്പും ദാഹവും കൊണ്ട് വശംകെടും. കൊക്കും കഴുകനും കൂർത്ത കൊക്കുകൾ കൊണ്ട് കൊത്തി വലിക്കും.

**16. പീഡിതാ ആത്മശമലം ബഹുധാ സംസ്മരന്തി ഹി**
**യേ ഭൂതാനുദ്വേജയന്തി നരാ ഉദ്ബണവൃത്തയഃ**

വശം കെടുമ്പോൾ തങ്ങൾ ചെയ്ത കടുംകൈകളെപ്പറ്റി ഓർമ്മിക്കും. ചില ക്രൂരചിത്തന്മാർ ജീവജാലങ്ങളെ ഭീഷണിപ്പെടുത്തുമല്ലോ.

**17. യഥാ സർപ്പാദികാസ്തേപി നരകേ നിപതന്തി ഹി**
**ദന്ദശൂകാഭിധാനേ ച യത്രോത്തിഷ്ഠന്തി സർവതഃ**

സർപ്പാദികളെപ്പോലെ ഭയപ്പെടുന്ന അവർ ദന്ദശൂകമെന്ന നരകത്തിൽ വീഴും. അപ്പോൾ എല്ലായിടത്തുനിന്നും പിടഞ്ഞെണീറ്റ്

**18. പഞ്ചനഖാഃ സപ്തമുഖാ ഗ്രസന്തി നരകാഗതാൻ**
**യഥാ വിലേശയാ വിപ്ര ക്രൂരബുദ്ധിസമന്വിതാഃ**

വരുന്ന അഞ്ചും ഏഴും തലയുള്ള ക്രൂരബുദ്ധിയോടുകൂടിയ സർപ്പങ്ങൾ എലികളെ എന്ന പോലെ നരകത്തിലേയ്ക്കു വന്നവരെ വിഴുങ്ങും.

**19. യേƒവടേഷു കുസൂലാദിഗൃഹാദിഷു നിരുന്ധതേ**
**താനമുത്രോ ദൃതകരാഃ കീനാശപരിസേവകാഃ**

അന്ധകൂപങ്ങളിലും അന്ധകാരം നിറഞ്ഞ ഗൃഹങ്ങളിലും ഇട്ട് പ്രാണികളെ കൊല്ലുന്നുവെങ്കിൽ ആയുധധാരികളായ യമകിങ്കരന്മാർ,

**20. തേഷ്വേവോപവിശിത്വാ ച സഗരേണ ച വഹ്നിനാ**
**ധൂമേന ച നിരുന്ധന്തി പാപകർമ്മരതാൻ നരാൻ**

പാപകർമ്മലോലുപരായ ആ മനുഷ്യരെ അതുപോലുള്ള സ്ഥലങ്ങളിലിട്ട് വിഷപ്പുകയേല്പിച്ച് കൊല്ലും.

**21. യോƒതിഥീൻ സമയപ്രാപ്താൻ ദിധക്ഷുരിവ ചക്ഷുഷാ**
**പാപേനേഹാലോകയേച്ച സ്വയം ഗൃഹപതിർദ്വിജഃ**

ഭക്ഷണസമയത്ത് വരുന്ന അതിഥികളെ ദഹിപ്പിക്കുമാറ് വെറുപ്പോടെ വീക്ഷിക്കുന്ന ഗൃഹസ്ഥനായ ബ്രാഹ്മണനെ,

**22. തസ്യാപി പാപദൃഷ്ടേർഹി നിരയേ യമകിങ്കരാഃ**
**അക്ഷിണീ വജ്രതുണ്ഡാ യേ കങ്കാഃ കാകവടാദയഃ**

യമകിങ്കരൻന്മാർ നരകത്തിൽ കൊണ്ടിടും. ആ പാപദൃഷ്ടിയുടെ കണ്ണുകൾ രണ്ടും വജ്രതുല്യമായ കൊക്കുകൾ കൊണ്ട് കാക്കയും കഴുകനും വലിയ പരുന്തും

**23. ഗൃർധ്രാഃ ക്രൂരതരാശ്ചാപി പ്രസഹ്യോത്പാടയന്തി ഹി**
**യ ആഢ്യാഭിമതിർയാതി അഹംകൃത്യാതിഗർവിതഃ**

ക്രൂരതയാർന്ന കഴുകന്മാരും ബലാൽ കൊത്തിവലിച്ച് കഠിനമായി പീഡിപ്പിക്കും. പണക്കാരനാണെന്ന ഭാവത്തിൽ അഹങ്കാരത്തോടെ,

**24. തിര്യക്പ്രേക്ഷണ ഏവാത്രാഭിവിംശകീ നരാധമഃ**
**ചിന്തയാƒർത്ഥസ്യ സർവത്രായതിവ്യയസ്വരൂപയാ**

തിരിഞ്ഞു നോക്കുവാൻ പോലും മടിക്കുകയും ധനത്തിന്റെ വരവുചെലവു കളെപ്പറ്റി മാത്രം ചിന്തിച്ച് അസ്വസ്ഥനാകുകയും

**25. ശുഷ്യദ്ധൃദയവക്ത്രശ്ച നിർവൃതിം നൈവ ഗച്ഛതി**
**ഗ്രഹവദ്രക്ഷതേ ചാർത്ഥം സ പ്രേതോ യമകിങ്കരൈഃ**

മുഖവും മനസ്സും വരണ്ട് അസന്തുഷ്ടനായി ധനത്തിൽ മുറുകെപ്പിടിക്കുകയും ചെയ്യുന്ന നരാധമനെ യമകിങ്കരന്മാർ, മരണാനന്തരം

**26. സൂചിമുഖേ ച നരകേ പാത്യതേ നിജകർമ്മണാ**
**വിത്തഗ്രഹം ച പുരുഷം വായകാ ഇവ യാമ്യകാഃ**

സ്വന്തം കർമ്മഫലമായി സൂചീമുഖമെന്ന നരകത്തിൽ വീഴ്ത്തും. പണം കാത്തു സൂക്ഷിക്കുന്ന പിശാചിനെയും സൂചീമുഖത്തിലാണു കൊണ്ടിടുക. അവിടെ തുന്നൽക്കാരനെപ്പോലെ യമന്റെ

**27. കിങ്കരാഃ സർവതോƒങ്ഗേഷു സൂത്രൈഃ പരിവയന്തി ഹി**
**ഏതേ ബഹുവിധാ വിത്ത നരകാഃ പാപകർമ്മണാം**

കിങ്കരന്മാർ നൂലു കോർത്ത് സൂചികൊണ്ട് തുന്നും. ഇതുപോലെ നാനാ തരത്തിലുള്ള നരകങ്ങൾ ഉണ്ടെന്നറിയുക. പാപകർമ്മം ചെയ്യുന്ന,

**28. നരാണാം ശതശഃ സന്തി യാതനാ സ്ഥാന ഭൂമയഃ**
**സഹസ്രശോƒപി ദേവർഷേ ഉക്താനുക്താസ്തഥാപി ഹി**

മനുഷ്യർക്ക് കർമ്മഫലം അനുഭവിക്കാനുള്ള സ്ഥാനങ്ങളായി ഇതുപോലെ നൂറുകണക്കിനുണ്ട്. ദേവർഷേ, പറഞ്ഞതും ഇനി പറയേണ്ടതുമായ ആയിരക്കണക്കിന് നരകങ്ങൾ വേറെയുമുണ്ട്.

**29. വിംശതി നരകാനേതാ യാതനാബഹുളാൻ മുനേ**
**തഥാ ധർമ്മപരാശ്ചാപി ലോകാൻ യാന്തി സുഖോദ്ഗതാൻ**

ക്ലിഷ്ടയാതനകൾ ധാരാളം അനുഭവിക്കേണ്ട ഇരുപതു നരകങ്ങളെപ്പറ്റിയാണ് പറഞ്ഞത്. പാപാത്മാക്കൾ ഇങ്ങനെ നരകദുഃഖം അനുഭവിക്കുന്നതുപോലെ ധർമ്മിഷ്ഠരും സുഖഭൂയിഷ്ഠമായ ലോകങ്ങൾ പ്രാപിക്കും.

**30. സ്വധർമ്മോ ബഹുധാ ഗീതോ യഥാ തവ മഹാമുനേ**
**ദേവീപൂജനരൂപോ ഹി ദേവ്യാരാധനലക്ഷണഃ**

മഹർഷേ, ധർമ്മങ്ങളെപ്പറ്റി ഞാൻ നേരത്തെ പലതും അങ്ങയോടു പറഞ്ഞിട്ടുണ്ടല്ലോ. അവ ദേവീപൂജനരൂപത്തിലുള്ളവയും ദേവ്യാരാധനാ ലക്ഷണങ്ങളുള്ളവയുമാണ്.

31. യേനാനുഷ്ഠിതമാത്രേണ ന നരോ നരകം വ്രജേത്
സാ ദേവീ ഭവപാഥോധേരുദ്ധർത്രീ പൂജിതാ നൃണാം

അവ അനുഷ്ഠിക്കുന്നപക്ഷം മനുഷ്യനു നരകത്തിൽ പോകേണ്ടിവരില്ല. പൂജിക്കുന്നുവെങ്കിൽ ആ ദേവി ആരെയും സംസാരസമുദ്രം കടത്തി വിടുകയും ചെയ്യും.

ഇതി ശ്രീദേവീഭാഗവതേ അഷ്ടമസ്കന്ധേ
ത്രയോവിംശോƒദ്ധ്യായഃ

# അഥ ചതുർവിംശോƒദ്ധ്യായഃ

## നാരദ ഉവാച

1. ധർമ്മശ്ച കീദൃശസ്താത ദേവ്യാരാധനലക്ഷണഃ
കഥമാരാധിതാ ദേവി സാ ദദാതി പരം പദം

പിതാവേ, ദേവ്യാരാധനാലക്ഷണമായ ധർമ്മം ഏതു രൂപത്തിലുള്ളതാണ്? എപ്രകാരം ആരാധിച്ചാലാണ് ദേവി പരമപദം നൽകുക?

2. ആരാധനവിധിഃ കോ വാ കഥമാരാധിതാ കദാ
കേന സാ ദുർഗനരകാദ്ദുർഗാ ത്രാണപ്രദാ ഭവേത്

ദേവിയെ ആരാധിക്കാനുള്ള വിധി എന്താണ്? എപ്പോൾ എങ്ങനെ ആരാധിച്ചാൽ ആ ദേവി ദുർഗമമായ നരകത്തിൽ നിന്ന് രക്ഷിക്കുന്നവളായിത്തീരും?

## ശ്രീനാരായണ ഉവാച

3. ദേവർഷേ ശൃണു ചിത്തൈകാഗ്ര്യേണ മേ വിദുഷാം വര
യഥാ പ്രസീദതേ ദേവീ ധർമ്മാരാധനതഃ സ്വയം

ദേവർഷേ, വിദ്വത്തമ, ഞാൻ പറയുന്നത് ശ്രദ്ധയോടെ കേൾക്കൂ; ദേവിയെപ്രസാദിപ്പിക്കാനുള്ള ധർമ്മാനുസൃതമായ പൂജ എങ്ങനെയാണെന്ന്.

4. സ്വധർമ്മോ യാദൃശഃ പ്രോക്തസ്തം ച മേ ശൃണു നാരദ
അനാദാവിഹ സംസാരേ ദേവീ സംപൂജിതാ സ്വയം

ഹേ നാരദ, സ്വധർമ്മത്തിന്റെ സ്വരൂപം എന്താണെന്ന് പറഞ്ഞിട്ടുള്ളതു കേട്ടുകൊള്ളൂ. അനാദിയായ ഈ സംസാരത്തിൽവന്നു ജനിച്ചവർ ദേവിയെ ഉപാസിച്ചാൽ അവരെ ,

5. പരിപാലയതേ ഘോരസങ്കടാദിഷു സാ മുനേ
സാ ദേവീ പൂജ്യതേ ലോകൈർയഥാവത്തദ്വിധിം ശൃണു

ദേവി ഘോരസങ്കടങ്ങളിൽ നിന്നു രക്ഷിക്കും. ലോകർ എങ്ങനെയാണ് ദേവിയെ വിധി അനുസരിച്ച് പൂജിക്കേണ്ടതെന്നും കേട്ടുകൊള്ളുക.

6. പ്രതിപത്തിഥിമാസാദ്യ ദേവീമാജ്യേന പൂജയേത്
ഘൃതം ദദ്യാദ്ബ്രാഹ്മണായ രോഗഹീനോ ഭവേത് സദാ

പ്രതിപദത്തിലാരംഭിക്കണം ദേവിപൂജ. അന്ന് നെയ്യ് ആയിരിക്കണം നിവേദ്യം. ഒരു ഉത്തമബ്രാഹ്മണന് നെയ്യ് ദാനം ചെയ്യുകയും വേണം. അങ്ങനെ ചെയ്യുന്നവൻ സദാ അരോഗിയായിഭവിക്കും.

**7. ദ്വിതീയായാം ശർക്കരയാ പൂജയേജ്ജഗദംബികാം**
**ശർക്കരാം പ്രദദേദ്വിപ്രേ ദീർഘായുർജായതേ നരഃ**

ദ്വിതീയയിൽ ജഗദംബികയെ ശർക്കര കൊണ്ട് പൂജിക്കണം. ബ്രാഹ്മണന് ശർക്കര ദാനം ചെയ്യുകയും വേണം. അങ്ങനെ ചെയ്യുന്നവൻ ദീർഘായുസ്സായിരിക്കും.

**8. തൃതീയാ ദിവസേ ദേവൈ്യ ദുഗ്ധം പൂജനകർമ്മണി**
**ക്ഷീരം ദത്വാ ദ്വിജാഗ്ര്യായ സർവ്വദുഃഖാതിഗോ ഭവേത്**

തൃതീയാ തിഥിയിൽ പൂജയ്ക്കു പാലാണു വേണ്ടത്. പാലായിരിക്കണംബ്രാഹ്മണന് ദാനം നൽകേണ്ടത്. അങ്ങനെ പൂജിച്ചാൽ സർവ്വദുഃഖങ്ങളെയും തരണം ചെയ്യുന്നവനാകും.

**9. ചതുർത്ഥ്യാം പൂജനേ/പൂപാ ദേയാ ദേവൈ്യ ദ്വിജായ ച**
**അപൂപാ ഏവ ദാതവ്യാ ന വിഘ്നൈരഭിഭൂയതേ**

ചതുർത്ഥിയിൽ ദേവിപൂജയ്ക്കും ബ്രാഹ്മണദാനത്തിനും നെയ്യപ്പം വേണം. നെയ്യപ്പം തന്നെ നൽകണം. അങ്ങനെ ചെയ്താൽ വിഘ്നങ്ങൾ ഒന്നുംഉണ്ടാവുകയില്ല.

**10. പഞ്ചമ്യാം കദളീജാതഫലം ദേവൈ്യ നിവേദയേത്**
**തദേവ ബ്രാഹ്മണേ ദേയം മേധാവാൻ പുരുഷോ ഭവേത്**

പഞ്ചമിയിൽ കദളിപ്പഴമാണു ദേവിക്കു നിവേദിക്കേണ്ടത്. അതുതന്നെബ്രാഹ്മണനും ദാനം ചെയ്യണം. എങ്കിൽ അങ്ങനെ ചെയ്യുന്നവൻ മേധാവിയായിത്തീരും.

**11. ഷഷ്ഠീതിഥൗ മധു പ്രോക്തം ദേവീപൂജനകർമ്മണി**
**ബ്രാഹ്മണായ ച ദാതവ്യം മധുകാന്തിർയതോ ഭവേത്**

ഷഷ്ഠീതിഥിയിൽ ദേവിപൂജയ്ക്കു വേണ്ടത് മധുവാണ്. അത് ബ്രാഹ്മണനും ദാനം ചെയ്യണം. അങ്ങനെ ചെയ്താൽ മധുതുല്യമായ കാന്തിയുണ്ടാകും.

**12. സപ്തമ്യാം ഗുഡനൈവേദ്യം ദേവൈ്യ ദത്വാ ദ്വിജായ ച**
**ഗുഡം ദത്വാ ശോകഹീനോ ജായതേ ദ്വിജസത്തമ**

സപ്തമിയിൽ ശർക്കരപ്പായസംകൊണ്ട് ദേവിയെ പൂജിക്കുകയും അത് ബ്രാഹ്മണന് നൽകകയും വേണം. ഹേ ദ്വിജോത്തമ, ഗുഡം ദാനംചെയ്താൽ ശോകരഹിതനാകാം.

**13. നാരികേളമഥാഷ്ടമ്യാം ദേവൈ്യ നൈവേദ്യമർപ്പയേത്**
**ബ്രാഹ്മണായ പ്രദാതവ്യം താപഹീനോ ഭവേന്നരഃ**

അഷ്ടമീതിഥിയിൽ ദേവിക്ക് അർപ്പിക്കേണ്ടത് ഇളനീരാണ്. ബ്രാഹ്മണദാനവും അതായിരിക്കണം. എങ്കിൽ അവൻ ദുഃഖമറ്റവനാകും.

**14. നവമ്യാം ലാജമംബായൈ ചാർപ്പയിത്വാ ദ്വിജായ ച**
**ദത്വാ സുഖാധികോ ഭൂയാദിഹ ലോകേ പരത്ര ച**

നവമിയിൽ ജഗദംബികയ്ക്കർപ്പിക്കേണ്ടത് മലരാണ്. ബ്രാഹ്മണനും അതു തന്നെ നൽകണം. അങ്ങനെ ചെയ്യുന്നവന് ഇവിടെയും പരലോകത്തും അത്യധികമായ സുഖം ലഭിക്കും.

15. ദശമ്യാമർപ്പയിത്വാ തു ദേവ്യൈ കൃഷ്ണതിലാന്മുനേ
ബ്രാഹ്മണായ പ്രദത്വാ തു യമലോകാദ്ഭയം ന ഹി

ഹേ മഹർഷേ, ദശമിതിഥിയിൽ ജഗദംബയ്ക്ക് കറുത്ത എള്ള് നിവേദിച്ച് എള്ളുതന്നെ ബ്രാഹ്മണന് ദാനവും ചെയ്താൽ അവന് യമലോകത്തെ ഭയപ്പെടേണ്ടതില്ല.

16. ഏകാദശ്യാം ദധി തഥാ ദേവ്യൈ ചാർപ്പയതേ തു യഃ
ദദാതി ബ്രാഹ്മണായൈതദ്ദേവീ പ്രിയതമോ ഭവേത്

ഏകാദശിയിൽ ദേവിക്ക് തൈര് നിവേദിക്കുകയും ബ്രാഹ്മണന് തൈർദാനം ചെയ്യുകയും വേണം. അങ്ങനെ ചെയ്യുന്നവൻ ദേവിക്ക് ഏറ്റവുംഇഷ്ടപ്പെട്ടവനായിത്തീരും.

17. ദ്വാദശ്യാം പൃഥുകാൻ ദേവ്യൈ ദത്വാചാര്യായ യോ ദദേത്
താനേവ ച മുനിശ്രേഷ്ഠ സ ദേവീപ്രിയതാം വ്രജേത്

ദ്വാദശിയിൽ ദേവിക്ക് അവൽ അർപ്പിക്കണം. ആചാര്യനു അവൽ നൽകുകയും വേണം. ഹേ മുനിശ്രേഷ്ഠ, അങ്ങനെ ചെയ്യുന്നവന് ദേവീപ്രീതി നേടാം.

18. ത്രയോദശ്യാം ച ദുർഗായൈ ചണകാൻ പ്രദദാതി ച
താനേവ ദത്വാ വിപ്രായ പ്രജാസന്തതിമാൻ ഭവേത്

ത്രയോദശിയിൽ ദുർഗയ്ക്ക് പയർ നിവേദിക്കണം. അതുതന്നെ വിപ്രനും നൽകിയാൽ സന്താനങ്ങൾ ഉള്ളവനായിത്തീരും.

19. ചതുർദശ്യാം ച ദേവർഷേ ദേവ്യൈ സക്തൂൻ പ്രയച്ഛതി
താനേവ ദദ്യാദ്വിപ്രായ ശിവസ്യ ദയിതോ ഭവേത്

ചതുർദ്ദശിയിൽ ദേവിക്ക് വഹനിച്ചമതയാണ് അർപ്പിക്കേണ്ടത്. അതു ബ്രാഹ്മണർക്കും ദാനം ചെയ്യണം. അങ്ങനെ ചെയ്യുന്നവൻ ശിവനു പ്രിയനായി ഭവിക്കും.

20. പായസം പൂർണ്ണിമാതിഥ്യാമപർണ്ണായൈ പ്രയച്ഛതി
ദദാതി ച ദ്വിജാഗ്ര്യായ പിതൄനുദ്ധരതേfഖിലാൻ

പൂർണ്ണിമാതിഥിയിൽ അപർണ്ണയ്ക്കു പായസമാണു നൽകേണ്ടത്. അതു തന്നെ ബ്രാഹ്മണോത്തമനും നൽകണം. അങ്ങനെ ചെയ്യുന്നവന് സർവ്വപിതൃക്കളെയും ഉദ്ധരിക്കാം.

21. തത്തിഥൗ ഹവനം പ്രോക്തം ദേവീപ്രീത്യൈ മഹാമുനേ
തത്തത്തിഥ്യുക്തവസ്തൂനാമശേഷാരിഷ്ടനാശനം

മഹാമുനേ, ആ തിഥിയിൽത്തന്നെ ദേവിപ്രീതിക്കായി ഹവനവും ചെയ്യണം. മുൻപറഞ്ഞഓരോതിഥിക്കും വേണ്ട വസ്തുക്കൾകൊണ്ടുവേണം അതുചെയ്യാൻ. അങ്ങനെ ചെയ്താൽ സർവ്വാനിഷ്ടങ്ങളും തീർന്നു കിട്ടും.

22. രവിവാരേ പായസം ച നൈവേദ്യം പരികീർത്തിതം
സോമവാരേ പയഃ പ്രോക്തം ഭോഗേ ച കദളീഫലം

ഞായറാഴ്ച പായസനിവേദ്യം ദേവിക്ക് പ്രധാനമാണ്. തിങ്കളാഴ്ച പാലും ചൊവ്വാഴ്ച കദളിപ്പഴവും.

23. ബുധവാരേ ച സംപ്രോക്തം നവനീതം നവം ദ്വിജ
ഗുരുവാരേ ശർക്കരാം ച സിതാം ഭാർഗ്ഗവവാസരേ

ബുധനാഴ്ച പുതിയ വെണ്ണയും നൈവേദ്യമാക്കണം. വ്യാഴാഴ്ച ശർക്കരയും വെള്ളിയാഴ്ച പഞ്ചസാരയും.

**24. ശനിവാരേ ഘൃതം ഗവ്യം നൈവേദ്യം പരികീർത്തിതം**
**സപ്തവിംശതിനക്ഷത്രനൈവേദ്യം ശ്രൂയതാം മുനേ**

ശനിയാഴ്ച പശുവിൻ നെയ്യും നൈവേദ്യമാക്കണം. ഇരുപത്തിയേഴ് നക്ഷത്രങ്ങളിലും നടത്തേണ്ട നൈവേദ്യങ്ങളെപ്പറ്റി പറയാം. കേട്ടുകൊള്ളൂ.

**25. ഘൃതം തിലം ശർക്കരാം ച ദധി ദുഗ്ധം കിലാടകം**
**ദധികൂചിം മോദകം ച ഫേണികാം ഘൃതമണ്ഡകം**

നെയ്യ്, എള്ള്, ശർക്കര, തൈര്, പാല്, പാൽപ്പാട, തൈർവെള്ളം, മോദകം, റവപ്പായസം, ശർക്കരപ്പാവ്,

**26. കംസാരം വടപത്രം ച ഘൃതപൂരമതഃ പരം**
**വടകം കോകരസകം പൂരണം മധു സൂരണം**

ഗോതമ്പുപായസം, വത്സൻ, അലുവ, വട, ഈത്തപ്പഴച്ചാറ്, പൂരണം, തേൻ, ചേന,

**27. ഗുഡം പൃഥുകദ്രാക്ഷേ ച ഖർജൂരം ചൈവ ചാരകം**
**അപൂപം നവനീതം ച മുദ്ഗം മോദകമേവ ച**

ശർക്കര, മുന്തിരിച്ചാറിൽ കുഴച്ച അവൽ, കാരയ്ക്ക, ചാരകം, അപ്പം, വെണ്ണ, പയറ്, മോദകം

**28. മാതുലംഗമിതി പ്രോക്തം ഭനൈവേദ്യം ച നാരദ**
**വിഷ്കംഭാദിഷു യോഗേഷു പ്രവക്ഷ്യാമി നിവേദനം**

മാതളപ്പഴം, ഇത്രയുമാണ് നക്ഷത്രനൈവേദ്യങ്ങൾ. വിഷ്കംഭം തുടങ്ങിയ ശുഭദിനങ്ങളിലെ നൈവേദ്യങ്ങളെപ്പറ്റി പറയാം.

**29. പദാർത്ഥാനാം കൃതേഷ്വേഷു പ്രീണാതി ജഗദംബികാ**
**ഗുഡം മധു ഘൃതം ദുഗ്ദ്ധം ദധി തക്രം ത്വപൂപകം**

ഈ പദാർത്ഥങ്ങൾ ആ ശുഭദിവസങ്ങളിൽ നിവേദിക്കുന്നത് ദേവിപ്രീതികരമാണ്. ശർക്കര, തേൻ, നെയ്യ്, പാല്, തൈര്, മോര്, അപ്പം,

**30. നവനീതം കർക്കടീം ച കുശ്മാണ്ഡം ചാപി മോദകം**
**പനസം കദളീം ജംബുഫലമാമ്രഫലം തിലം**

വെണ്ണ, വെള്ളരിക്ക, കുമ്പളങ്ങ, മോദകം, ചക്കപ്പഴം, കദളിപ്പഴം, ഞാവൽപ്പഴം, മാമ്പഴം, എള്ള്,

**31. നാരംഗം ദാഡിമം ചൈവ ബദരീഫലമേവ ച**
**ധാത്രീഫലം പായസം ച പൃഥുകം ചണകം തഥാ**

മുള്ളങ്കി, താളിമാതളം, ഇലന്തപ്പഴം, നെല്ലിക്ക, പായസം, അവൽ, പയർ

**32. നാളികേരം ജംഭഫലം കസേരും സൂരണം തഥാ**
**ഏതാനി ക്രമശോ വിപ്ര നൈവേദ്യാനി ശുഭാനി ച**

നാളികേരം, നാരങ്ങ, ശർക്കരചേർത്തഗോതമ്പ്, ചേന, എന്നിവ ക്രമമനുസരിച്ചുള്ള ശുഭനിവേദ്യങ്ങളാണ്,

**33. വിഷ്കംഭാദിഷു യോഗേഷു നിർണ്ണീതാനി മനീഷിഭിഃ**
**അഥ നൈവേദ്യമാഖ്യാസ്യേ കരണാനാം പൃഥങ്മുനേ**

വിഷ്കംഭാദിയോഗങ്ങളിലെന്ന് വിദ്വാൻമാർ നിശ്ചയിച്ചിരിക്കുന്നു. ഇനി കരണങ്ങളിൽ ചെയ്യേണ്ട നിവേദ്യങ്ങൾ എന്തെല്ലാമാണെന്നു പറയാം.

34. കംസാരം മണ്ഡകം ഫേണീം മോദകം വടപത്രകം
ലഡ്ഡുകം ഘൃതപൂരം ച തിലം ദധി ഘൃതം മധു

ശർക്കരചേർത്തഗോതമ്പ്, ശർക്കരപ്പാവ്, റവപ്പായസം, മോദകം, വത്സൻ, ലഡ്ഡു, അലുവ, എള്ള്, തൈര്, നെയ്യ്, തേൻ

35. കരണാനാമിദം പ്രോക്തം ദേവിനൈവേദ്യമാദരാത്
അഥാന്യത് സംപ്രവക്ഷ്യാമി ദേവീപ്രീതികരം പരം

എന്നിവയാണ് ഭാവാദികരണങ്ങളിൽ ആദരവോടെ ദേവിക്കു നൽകേണ്ട നിവേദ്യങ്ങൾ. ഇനി ദേവിപ്രീതികരവും ഉത്തമവുമായ,

36. വിധാനം നാരദ മുനേ ശൃണു തത്സർവമാദൃതഃ
ചൈത്രശുദ്ധതൃതീയായാം നരോ മധുകവൃക്ഷകം

പൂജാവിധിയെപ്പറ്റി പറയാം. എല്ലാം ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുക. ചൈത്രമാസത്തിലെ ശുദ്ധതൃതീയാതിഥിയിൽ ഇരിപ്പമരത്തെ,

37. പൂജയേത് പഞ്ചഖാദ്യം ച നൈവേദ്യമുപകല്പയേത്
ഏവം ദ്വാദശമാസേഷു തൃതീയാതിഥിഷു ക്രമാത്

ദേവി സങ്കസ്പത്തോടെ പൂജിക്കുകയും അഞ്ചുവിധം ഖാദ്യം(ചവച്ചുതിന്നാനുള്ളവ)നിവേദിക്കുകയും വേണം. ഇങ്ങനെ പന്ത്രണ്ടു മാസവും തൃതീയാതിഥികൾ തോറും ക്രമത്തിന് പൂജിക്കണം.

38. ശുക്ലപക്ഷേ വിധാനേന നൈവേദ്യമഭിദധ്മഹേ
വൈശാഖമാസേ നൈവേദ്യം ഗുഡയുക്തം ച നാരദ

ശുക്ലപക്ഷത്തിൽ ചെയ്യേണ്ട വിധിപ്രകാരമുള്ള നൈവേദ്യങ്ങൾ ഏവയെന്നു പറയാം. വൈശാഖമാസത്തിൽ ശർക്കര ചേർത്ത നൈവേദ്യവും

39. ജ്യേഷ്ഠമാസേ മധു പ്രോക്തം ദേവീപ്രീത്യർത്ഥമേവ തു
ആഷാഢേ നവനീതം ച മധുകസ്യ നിവേദനം

ജ്യേഷ്ഠമാസത്തിൽ മധുവുമാണ് ദേവീപ്രീതിക്കുവേണ്ടി നിവേദിക്കേണ്ടത്. ആഷാഢമാസത്തിൽ ഇരിപ്പവൃക്ഷത്തെ പൂജിക്കുന്നതിന് വെണ്ണയാണ് വേണ്ടത്.

40. ശ്രാവണേ ദധി നൈവേദ്യം ഭാദ്രമാസേ ച ശർക്കരാ
ആശ്വിനേ പായസം പ്രോക്തം കാർത്തികേ പയ ഉത്തമം

ശ്രാവണമാസത്തിൽ തൈരും ഭാദ്രമാസത്തിൽ ശർക്കരയും ആശ്വിനത്തിൽ പായസവും കാർത്തികമാസത്തിൽ പാലും ഉത്തമ നൈവേദ്യങ്ങളാണ്.

41. മാർഗ്ഗേ ഫേണ്യുത്തമാ പ്രോക്താ പൗഷേ ച ദധികൂർച്ചികാ
മാഘേ മാസി ച നൈവേദ്യം ഘൃതം ഗവ്യം സമാഹരേത്

മാർഗ്ഗശീർഷ മാസത്തിൽ റവപ്പായസവും പൗഷമാസത്തിൽ തൈർവെള്ളവും മാഘമാസത്തിൽ പശുവിൻനെയ്യും നിവേദിക്കണം.

42. നാരികേളം ച നൈവേദ്യം ഫാൽഗുനേ പരികീർത്തിതം
ഏവം ദ്വാദശനൈവേദ്യൈർമാസേ ച ക്രമതോ/ർച്ചയേത്

ഫാൽഗുനമാസത്തിൽ ഇളനീരാണ് ഉത്തമനൈവേദ്യം. ഇങ്ങനെ പന്ത്രണ്ടുമാസവും മുടങ്ങാതെ നൈവേദ്യങ്ങളോടുകൂടി പൂജിക്കണം.

**43. മംഗളാ വൈഷ്ണവീ മായാ കാളരാത്രിർദുരത്യയാ**
**മഹാമായാ ച മാതംഗീ കാളീ കമലവാസിനീ**

മംഗളാ, വൈഷ്ണവീ, മായാ, കാളരാത്രി, ദുരത്യയാ മഹാമായാ, മാതംഗി, കാളി, കമലവാസിനി,

**44. ശിവാ, സഹസ്രചരണാ, സർവ്വമംഗളരൂപിണീ**
**ഏഭിർനാമപദൈർദേവീം മധൂകേ പരിപൂജയേത്**

ശിവാ, സഹസ്രചരണാ, സർവ്വമംഗളസ്വരൂപിണീ എന്നീ ക്രമത്തിൽ ഓരോ മാസവും ഇരിപ്പവൃക്ഷത്തെ ദേവീസ്വരൂപമായി സങ്കല്പിച്ച് ഓരോ മാസവും വിധിച്ചിട്ടുള്ള നൈവേദ്യത്തോടുകൂടി പൂജിക്കണം.

**45. തതസ്തുവീത ദേവേശീം മധൂകസ്ഥാം മഹേശ്വരിം**
**സർവ്വകാമസമൃദ്ധ്യർത്ഥം വ്രതപൂർണ്ണത്വസിദ്ധയേ**

പിന്നെ, ആ മധൂകവൃക്ഷമായ ദേവേശിയെ-മഹേശ്വരിയെ- സർവ്വകാമങ്ങളുടേയും സമൃദ്ധിക്കും വ്രതം പൂർണ്ണമാക്കുന്നതിനും വേണ്ടി സ്തുതിക്കണം.

**46. നമഃപുഷ്കരനേത്രായൈ ജഗദ്ധാത്ര്യൈ നമോസ്തുതേ**
**മഹേശ്വര്യൈ മഹാദേവ്യൈ മഹാമംഗളമൂർത്തയേ**

പുഷ്കരനേത്രേ, നമസ്കാരം. ഹേ ജഗജ്ജനനീ, നിനക്കു നമസ്കാരം. ഹേ മഹേശ്വരി, മഹാദേവി, മംഗളമൂർത്തേ,

**47. പരമാ പാപഹന്ത്രീ ച പരമാർഗ്ഗപ്രദായിനീ**
**പരമേശീ, പ്രജോത്പത്തിഃ പരബ്രഹ്മസ്വരൂപിണീ**

പരാത്പരേ, പാപഹാരിണി, മോക്ഷമാർഗ്ഗപ്രദായിനി, പരമേശ്വരി, ജഗത്കർത്രി, പരബ്രഹ്മസ്വരൂപിണി,

**48. മദദാത്രി മദോന്മത്താ മാനഗമ്യാ മദോന്നതാ**
**മനസ്വിനീ മുനിധ്യേയാ മാർത്തണ്ഡസഹചാരിണി**

മദദാത്രി, മദോന്മത്തേ, മാനഗമ്യേ, മദോന്നതേ, മനസ്വിനി, മുനിദ്ധ്യേയേ, മാർത്താണ്ഡസഹചാരിണി,

**49. ജയ ലോകേശ്വരി പ്രാജ്ഞേ പ്രളയാംബുദസന്നിഭേ**
**മഹാമോഹവിനാശാർത്ഥം പൂജിതാസി സുരാസുരൈഃ**

ജയിച്ചാലും! ഹേ ലോകേശ്വരി, പ്രാജ്ഞേ പ്രളയാംബുദസന്നിഭേ, മഹാമോഹവിനാശാർത്ഥം സുരാസുര പൂജിതേ,

**50. യമലോകാഭാവകർത്ത്രീ യമപൂജ്യാ യമാഗ്രജാ**
**യമനിഗ്രഹരൂപാ ച യജനീയേ നമോ നമഃ**

യമലോകാർത്തിതീർക്കുന്ന യമപൂജ്യേ, യമാഗ്രജേ, യമനിഗ്രഹസ്വരൂപേ, യജനീയേ, നിനക്കുനമസ്കാരം. നമസ്കാരം.

**51. സമസ്വഭാവാ സർവ്വേശീ സർവ്വസംഗവിവർജിതാ**
**സംഗനാശകരീ കാമ്യരൂപാ കാരുണ്യവിഗ്രഹാ**

സമസ്വഭാവേ, സർവേശി, സർവ്വസംഗവിവർജിതേ, സംഗനാശകരി, കാമ്യരൂപേ, കാരുണ്യവിഗ്രഹേ,

**52. കങ്കാളക്രൂരാ കാമാക്ഷീ മീനാക്ഷീ മർമ്മഭേദിനീ**
**മാധുര്യരൂപശീലാ ച മധുരസ്വരപൂജിതാ**

കങ്കാളക്രൂരേ, കാമാക്ഷി, മീനാക്ഷി, മർമ്മഭേദിനി, മാധുര്യരൂപശീലേ, മധുരസ്വരപൂജിതേ,

53. മഹാമന്ത്രവതീ മന്ത്രഗവ്യാ മന്ത്രപ്രിയംകരീ
മനുഷ്യമാനസഗമാ മന്മഥാരിപ്രിയങ്കരീ

മഹാമന്ത്രരൂപേ, മന്ത്രഗമ്യേ, മന്ത്രപ്രിയംകരി,മനുഷ്യമാനസഗമ്യേ, മന്മഥാരിപ്രിയംകരി,

54. അശ്വത്ഥവടനിംബാമ്ര കപിത്ഥബദരീഗതേ
പനസാർക്കകരീരാദിക്ഷീരവൃക്ഷസ്വരൂപിണി

അരയാൽ, പേരാൽ, വേപ്പ്, മാവ്, വിളാർമരം, ഇലന്ത, പ്ലാവ്, എരുക്ക്, കൂവളം, തുടങ്ങിയ ക്ഷീരവൃക്ഷസ്വരൂപിണി,

55. ദുഗ്ധവല്ലീനിവാസാർഹേ ദയനീയേ ദയാധികേ
ദാക്ഷിണ്യകരുണാരൂപേ ജയ സർവ്വജ്ഞവല്ലഭേ

പാൽവള്ളികളിൽവാഴുന്ന ദയാമയി, ദയാനിധേ, ദാക്ഷിണ്യകാരുണ്യരൂപേ, സർവ്വജ്ഞവല്ലഭേ ജയിച്ചാലും!

56. ഏവം സ്തവേന ദേവേശിം പൂജനാന്തേ സ്തുവീത താം
വ്രതസ്യ സകലം പുണ്യം ലഭതേ സർവ്വദാ നരഃ

പൂജാവസാനത്തിൽ ദേവിയെ ഇപ്രകാരം വാഴ്ത്തി സ്തുതിച്ചാൽ വ്രതത്തിന്റെ പുണ്യമെല്ലാം ഉടൻ തന്നെ ലഭിക്കും.

57. നിത്യം യഃ പഠതേ സ്തോത്രം ദേവീപ്രീതികരം നരഃ
ആധിവ്യാധിഭയം നാസ്തി രിപുഭീതിർ ന തസ്യ ഹി

ദേവീപ്രീതികരമായ ഈ സ്തോത്രം നിത്യവും ചൊല്ലുന്ന മനുഷ്യനെ ആധിവ്യാധികളൊന്നും ബാധിക്കുകയില്ല. അവനു ശത്രുഭയവും ഉണ്ടാകുകയില്ല.

58. അർത്ഥാർത്ഥീ ചാർത്ഥമാപ്നോതി ധർമ്മാർത്ഥീ ധർമ്മമാപ്നുയാത്
കാമാനവാപ്നുയാത് കാമീ മോക്ഷാർത്ഥീ മോക്ഷമാപ്നുയാത്

അർത്ഥാർത്ഥിക്ക് അർത്ഥം ലഭിക്കും; ധർമ്മാർത്ഥിക്ക് ധർമ്മം ലഭിക്കും; കാമിക്കു കാമനകൾ നേടാം; മോക്ഷാർത്ഥിക്ക് മോക്ഷവും നേടാം.

59. ബ്രാഹ്മണോ വേദസമ്പന്നോ വിജയീ ക്ഷത്രിയോ ഭവേത്
വൈശ്യശ്ച ധനധാന്യാഢ്യോ ഭവേച്ഛൂദ്രഃ സുഖാധികഃ

ബ്രാഹ്മണൻ വേദജ്ഞനാകും. ക്ഷത്രിയൻ വിജയിയാകും; വൈശ്യൻ ധനധാന്യാഢ്യനും ശൂദ്രൻ അത്യന്തം സുഖിയുമാകും.

60. സ്തോത്രമേതച്ഛ്രാദ്ധകാലേ യഃ പഠേത് പ്രയതോ നരഃ
പിതൃണാമക്ഷയാ തൃപ്തിർജായതേ കല്പവർത്തിനീ

ഈ സ്തോത്രം ശ്രാദ്ധസമയത്ത് ശ്രദ്ധയോടെ ചൊല്ലുന്ന പക്ഷം അവന്റെ പിതൃക്കൾക്ക് കല്പാന്തത്തോളം നീണ്ടുനിൽക്കുന്ന പ്രീതി ഉണ്ടാകും.

61. ഏവമാരാധനം ദേവ്യാഃ സമുക്തം സുരപൂജിതം
യഃ കരോതി നരോ ഭക്ത്യാ സ ദേവിലോകഭാഗ്ഭവേത്

ദേവൻമാർ പോലും ദേവിയെ ഇപ്രകാരം പൂജിക്കുന്നുണ്ട്. ഞാൻ പറഞ്ഞ വിധത്തിൽ ഭക്തിയോടെ ദേവിപൂജ ചെയ്യുന്നവന് ദേവീലോകം പ്രാപിക്കാം.

**62. ദേവീപൂജനതോ വിപ്ര സർവ്വേ കാമാ ഭവന്തി ഹി**
**സർവ്വപാപഹതിഃ ശുദ്ധാ മതിരന്തേ പ്രജായതേ**

ദേവീപൂജകൊണ്ട് സർവ്വാഭീഷ്ടങ്ങളും സാധിക്കാം.സർവ്വപാപങ്ങളും നശിച്ച് ഒടുവിൽ മനസ്സ് ശുദ്ധമാവുകയും ചെയ്യും.

**63. യത്ര തത്ര ഭവേത് പൂജ്യോ മാന്യോ മാനധനേഷു ച**
**ജായതേ ജഗദംബായാഃ പ്രസാദേന വിരിഞ്ചിജ**

ഹേ ബ്രഹ്മപുത്ര, ജഗദംബയുടെ പ്രസാദത്താൽ ദേവീപൂജചെയ്യുന്നവൻ എവിടെയിരുന്നാലും അവൻ പൂജ്യനും ധനമാനാദികളാൽ മാന്യനുമായി ഭവിക്കും.

**64. നരകാണാം ന തസ്യാസ്തി ഭയം സ്വപ്നേഽപി കുത്രചിത്**
**മഹാമായാപ്രസാദേന പുത്രപൗത്രാദിവർദ്ധനഃ**

സ്വപ്നത്തിൽപോലും അവന് നരകഭയം ഉണ്ടാവുകയില്ല. മഹാമായാ പ്രസാദത്താൽ പുത്രപൗത്രന്മാർ വർധിക്കുകയും ചെയ്യും.

**65. ദേവീ ഭക്തോ ഭവത്യേവ നാത്ര കാര്യാ വിചാരണാ**
**ഇത്യേവ തേ സമാഖ്യാതം നരകോദ്ധാരലക്ഷണം**

ദേവീഭക്തന് ഇങ്ങനെ സംഭവിക്കമെന്നതിനു സംശയമില്ല. ഇപ്രകാരം ഞാൻ നരകോദ്ധാരണ ലക്ഷണവും.

**66. പൂജനം ഹി മഹാദേവ്യാഃ സർവ്വമംഗളകാരകം**
**മധൂകപൂജനം തദ്വന്മാസാനാം ക്രമതോ മുനേ**

സർവ്വമംഗളങ്ങളും നൽകുന്ന ദേവീപൂജയും മാസക്രമമനുസരിച്ചു ചെയ്യേണ്ട മധൂകപൂജയും പറഞ്ഞു കഴിഞ്ഞു.

**67. സർവ്വം സമാചരേദ്യസ്തു പൂജനം മധുകാഹ്വയം**
**ന തസ്യ രോഗബാധാദിഭയമുദ്ഭവതേഽനഘ**

മധൂകപൂജ എല്ലാം പൂർണ്ണമായി ചെയ്യുന്നവനെ രോഗബാധാദി ഭയങ്ങളൊന്നും ബാധിക്കുകയില്ല.

**68. അഥാന്യദപി വക്ഷ്യാമി പ്രകൃതേഃ പഞ്ചകം പരം**
**നാമ്നാ രൂപേണ ചോത്പത്യാ ജഗദാനന്ദദായകം**

ഇനി ഞാൻ നാമം രൂപം ഉത്പത്തി എന്നിവയാൽ ജഗത്തിന് ആനന്ദം നൽകുന്ന ഉത്തമമായ പ്രകൃതി പഞ്ചകത്തെപ്പറ്റി പറയാം.

**69. സാഖ്യാനം ച സമാഹാത്മ്യം പ്രകൃതേഃ പഞ്ചകം മുനേ**
**കുതൂഹലകരം ചൈവ ശൃണു മുക്തിവിധായകം**

മഹർഷേ, ആ പ്രകൃതിപഞ്ചകത്തിന്റെ മാഹാത്മ്യമുൾപ്പെടെയുള്ള കഥ കുതൂഹലകരവും മുക്തിപ്രദവുമാണ്. അതുകേട്ടുകൊള്ളു.

ഇതി ശ്രീദേവിഭാഗവതേ അഷ്ടമസ്കന്ധേ
ചതുർവിംശോഽദ്ധ്യായഃ

**സമാപ്തോഽയമഷ്ടമസ്കന്ധഃ**